# ഇസ്‌ലാം നിയമ സംഹിത

## ഫത്ഹുൽമുഈൻ

ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)

പങ്കാവനം ബുക്സ്

لمحمد اشرف سعدي بن محمد بن احمد (اسيغولي )غفر الله لهم في الدارين امين

# ഇസ്‌ലാം നിയമസംഹിത

## ഫത്ഹുൽ മുഈൻ

ആശയ സംഗ്രഹം

المكتبة الغزالية

ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)

8237703649 9036971987



പൂങ്കാവനം ബുക്സ്റ്റാൾ

കോഴിക്കോട്-673 004

വില : 500.00

Al-Maktabatul Gazzaliya

Assaigoli Mangalore karnataka

# ഫത്ഹുൽമുഈൻ

ബി ശറഹി ഖുർറതിൽഐൻ ബി മുഹിമ്മാത്തിദ്ദീൻ


ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)

*എക്സിക്യൂട്ടീവ് എഡിറ്റർ*

വി. അബ്ദുൽ മജീദ് ഫൈസി

*അസോസിയേറ്റഡ് എഡിറ്റർ*

സാദിഖ് അൻവരി





*മൊഴിമാറ്റം*

സാദിഖ് അൻവരി

കെ.സി. അലി മദനി

സിദ്ദീഖ് ഇർഫാനി

അയ്യാർ മമ്മൂട്ടി

حاشية فتح المعين المسماة

# ترشيح المستفيدين

بتوشيح فتح المعين للعلامة الفاضل والأستاذ
الكامل السيد علوي ابن السيد أحمد
السقاف كان الله لها
آمين

---

وقد وضع بأعلى الصفحة فتح المعين بشرح قرة العين للعلامة الفاضل
الشيخ زين الدين بن عبد العزيز المليباري رحمه الله تعالى

---

﴿ تنبيه ﴾ قد وضعت بهذه الطبعة زيادات المؤلف أدرجت ضمن الحاشية
وتقريرات له عليها وضعت بأسفل الصفحة مفصولا بينهما بجدول .
وفي الحاشية كتاب المؤلف يسمى الباقيات الصالحات والفروع السابغات

---

طبع بمطبعة دار إحياء الكتب العربية
لأصحابها عيسى البابي الحلبي وشركاه
شارع بوستة الغورية نمرة ٢٦ مصر

# പഠനം

**കാന്തപുരം എ.പി. അബൂബക്കർ മുസ്‌ലിയാർ**

**ശാഫിഈ** ഫിഖ്ഹിലെ ആധികാരിക ഗ്രന്ഥമാണ്, 'ഫത്ഹുൽ മുഈൻ'.
ഇസ്‌ലാമിക കർമശാസ്ത്ര രംഗത്ത് അനുപമ സാന്നിധ്യവും വിജ്ഞാന വിള
ക്കുമായി ഈ ഗ്രന്ഥം ഇന്നും പരിലസിക്കുന്നു. പ്രതിഭാധനനായ ഇമാം ശാഫി
ഈ(റ)വിന്റെ ഗവേഷണാത്മകമായ ജ്ഞാന ജീവിതത്തിന്റെ നിറ സാഫ
ല്യത്തിൽ നിന്നും ഊർജം സ്വീകരിച്ചാണ് ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം രണ്ടാ
മൻ(റ) ഫത്ഹുൽ മുഈനിന്റെ രചന നടത്തിയത്.

നൂറ്റാണ്ടുകളായി ഈ ഗ്രന്ഥം കേരളത്തിലും ലോകതലത്തിൽ തന്നെയും
അധ്യയനം നടത്തിവരുന്നു! ദീനിന്റെ പ്രബലമായ കർമശാസ്ത്ര സംബ
ന്ധിയായ കാര്യങ്ങളെ നയനാതുരതയോടെ സത്യാന്വേഷകർക്ക് സഹായ
കമാവുംവിധമാണ് ഫത്ഹുൽ മുഈനിന്റെ രചന. ഹ്രസ്വമായ പദങ്ങളിൽ
ഗഹനമായ ആശയങ്ങൾ ഉൾക്കൊള്ളും വിധത്തിലുള്ള ഗ്രന്ഥകാരന്റെ
ശൈലി അറബി സാഹിത്യത്തിന്റെ മേന്മയും ചൈതന്യവും തര്യപ്പെടുത്തു
ന്നു. ലളിതമായ പദവിന്യാസത്തിലൂടെ ആശയങ്ങളുടെ അമൂർത്ത തല
ങ്ങളെ തന്മയത്വത്തോടെ സമന്വയിപ്പിക്കാനുള്ള ശൈലി ആകർഷകമാണ്.

കർമശാസ്ത്രത്തിന്റെ നിയാമക നിർദ്ദേശങ്ങളിൽ പ്രാവീണ്യവും പ്രാഗ
ത്ഭ്യവും സിദ്ധിച്ചവർക്കു മാത്രമെ ഓരോ പദവിന്യാസത്തിലും അന്തർലീന
മായി കിടക്കുന്ന ആശയവൈപുല്യത്തെ തിരിച്ചറിയാൻ കഴിയൂ! ഇക്കാര
ണത്താലാണ് ഇസ്‌ലാമിക കർമശാസ്ത്ര ഗ്രന്ഥങ്ങളുടെ മലയാള
വിവർത്തനം പ്രോത്സാഹനജനകമല്ലെന്നു സൂക്ഷ്മാലുക്കളായ പണ്ഡിതന്മാർ
ശഠിച്ചത്!

അതീവ സൂക്ഷ്മതയും തികഞ്ഞ ജാഗ്രതയും ജ്ഞാന സമ്പത്തും
സാഹിത്യ നൈപുണ്യവും അതിലുപരി അല്ലാഹുവിലുള്ള അചഞ്ചല വിശ്വാ
സവും ആദർശ ബോധവുമുള്ളവർക്കു മാത്രമേ വേണ്ട വിധത്തിൽ ഭാഷാ
ന്തരത്തിന് സാധിക്കുകയുള്ളൂ. കേവല ഭാഷാ പരിജ്ഞാനത്തിലൂടെ ഭാഷാ
ന്തരം നടത്തിയ ഗ്രന്ഥങ്ങൾ മിക്കതും ആശയ ഘടനയിൽ വ്യതിയാനം സംഭ
വിച്ചതായി കാണാം. ഇത്തരം ഭാഷാന്തരങ്ങളിൽ നിന്നും ഭിന്നമായൊരു
വിവർത്തനമാണ് 'പൂങ്കാവന'ത്തിന്റേതെന്നു കരുതുന്നു. ഭാഷയുടെ സൗന്ദ
ര്യത്തിനേക്കാളുപരി ആശയതലത്തെ കേന്ദ്രീകരിച്ചുള്ള വിവർത്തനം ശ്ലാഘ
നീയമാണ്. വസ്തുതകളെ ശരിയാംവിധം അപഗ്രഥനം നടത്തി സൂക്ഷ്മത
പാലിച്ചുകൊണ്ടുള്ള മലയാള വിവർത്തനം അന്യൂനമെന്ന് പറയാൻ എനി

ക്കാവില്ല. കാരണം, ശയ്ഖ് മഖ്ദൂം(റ) ചില സാമൂഹ്യ പ്രശ്നങ്ങളെ ഉദാഹരിക്കാൻ സ്വീകരിച്ച പദ പ്രയോഗങ്ങളുടെയും ശൈലിയുടെയും ആന്തരിക തലത്തെ സാധാരണക്കാരന് വായിച്ചെടുക്കാൻ പ്രയാസമാണ്. ഉദാഹരണം: ഐക്യബോധത്തോടെയുള്ള സമൂഹത്തിന്റെ നിലനിൽപ്പിനും സാമുദായിക ഉന്നമനത്തിനും ദേശ രക്ഷ അനിവാര്യമാണെന്നു ഫത്ഹുൽ മുഈനിൽ ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ) വിവരിക്കുന്നുണ്ട്.

അന്യരാജ്യങ്ങളിൽ നിന്നും കടന്നുകയറി സ്വരാജിന്റെ അഖണ്ഡതക്കും ഭദ്രതക്കും തുരങ്കം വെക്കുന്ന ശത്രുക്കളുടെ പ്രവണതയെ ചെറുത്തുതോൽപ്പിക്കുന്നത് പരിപാവനമായ കർമമെന്നാണ് ശയ്ഖ് സയ്നുദ്ദീൻ (റ) ഫത്ഹുൽ മുഈനിൽ നിരീക്ഷിക്കുന്നത്. വർഷത്തിലൊരിക്കലെങ്കിലും ഇത്തരം ജാഗ്രതാ സന്നാഹങ്ങൾ നടത്തിയിരിക്കണമെന്നും ഇത് സമൂഹ ബാധ്യതയാണെന്നും അദ്ദേഹം രേഖപ്പെടുത്തുന്നു! ഫത്ഹുൽ മുഈനിന്റെ രചനാ കാലഘട്ടത്തെ മുൻനിറുത്തി മാത്രമെ ഈ നിരീക്ഷണത്തെ നമുക്ക് വായിച്ചെടുക്കാൻ കഴിയുകയുള്ളൂ...

ശയ്ഖ് സയ്നുദ്ദീൻ മഅ്ബരി(റ) ജീവിച്ചിരുന്ന പതിനാറാം നൂറ്റാണ്ട്, സ്തോഭജനകമായ കാലഘട്ടമായിരുന്നെന്നുകൂടി ഇതിനോട് ചേർത്തി വായിക്കുമ്പോൾ ശത്രുവിനോടുണ്ടായിരിക്കേണ്ട പ്രതിരോധ മാർഗങ്ങളെ സമൂഹത്തിന്റെ നിർബന്ധബാധ്യതയായി ഗണിച്ചതിലും എണ്ണിയതിലും അതിശയോക്തി കണ്ടെത്താൻ കഴിയില്ല.

പോരാളികൾക്കൊരു പാരിതോഷികം (തുഹ്ഫതുൽ മുജാഹിദീൻ) എന്ന വിശ്വ വിഖ്യാത ഗ്രന്ഥം രചിച്ച അനർഘ തൂലികയിൽ നിന്നാണ് ഫത്ഹുൽ മുഈനും പിറവിയെടുത്തത്.

പോർച്ചുഗീസ് ശക്തികൾ കേരളത്തെ ജയിച്ചടക്കാൻ തുനിഞ്ഞ ആപൽഘട്ടത്തിൽ ശത്രുവിനെ തുരത്താൻ സാഹിത്യ സമ്പുഷ്ടവും വിപ്ലവ വീര്യം തുളുമ്പുന്നതുമായ മഖ്ദൂമിന്റെ രാജ്യസ്നേഹ കാവ്യം' ഇന്ത്യയിലെ എല്ലാ വിഭാഗം ജനങ്ങളും നെഞ്ചേറ്റിയത് ചരിത്രമാണ്.

ഇസ്ലാമിക വിജ്ഞാന ശാഖകളിൽ അവഗാഹവും സാഹിത്യ നൈപുണ്യവും സിദ്ധിച്ച അതുല്യ പ്രതിഭയും നിസ്തുല പണ്ഡിതനുമായിരുന്നു ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ). ഇസ്ലാമിക കേരളത്തിന്റെ നവോത്ഥാന വഴികളിൽ മഖ്ദൂമിന്റെ കൈയൊപ്പുകൾ നിറംമങ്ങാതെ ശേഷിക്കുന്നുണ്ട്. അറബി ഭാഷക്കു പുറമെ നിരവധി ഭാഷകളിൽ പ്രാവീണ്യവും ഇസ്ലാമിക ചരിത്രത്തിൽ അഗാധ പരിജ്ഞാനവും നേടിയ മഖ്ദൂം(റ) ലോക സഞ്ചാരം നടത്തിയാണ് തന്റെ ജ്ഞാനദാഹത്തെ ശമിപ്പിച്ചത്. വിശ്വപ്രസിദ്ധ പ്രതിഭാശാലികളായ പണ്ഡിതൻമാരുടെ ശിഷ്യത്വം സിദ്ധിക്കാൻ അനുഗ്രഹം ലഭിച്ചതുവഴി വിജ്ഞാനത്തിന്റെ അനന്തവാതായനങ്ങൾ അദ്ദേഹത്തിനു മുന്നിൽ തുറന്നുകിടന്നു. ശയ്ഖ് ഇബ്നു ഹജറുൽ ഹയ്തമി(റ) മഖ്ദൂമിന്റെ കൂടെ പൊന്നാനിയിൽ വന്നുതാമസിച്ചതുതന്നെ അദ്ദേഹത്തിന്റെ വ്യക്തിത്വത്തിനും പാണ്ഡിത്യത്തിനും സാക്ഷിപത്രമാണ്. ആ ജ്ഞാന വെളിച്ചത്തിലിരുന്നാണ് അദ്ദേഹം തന്റെ മിക്ക ഗ്രന്ഥങ്ങളും രചിച്ചത്. കർമ്മശാസ്ത്രത്തെ

സരളവും ഹൃദ്യവുമായി ലോകം അടുത്തറിഞ്ഞത് 'ഫത്ഹുൽ മുഈന്റെ രചനയിലൂടെയാണ്. ഹിജ്റ 991ൽ അദ്ദേഹം വഫാതായെങ്കിലും മഖ്ദൂമിന്റെ രചനകൾ അനശ്വരകൃതികളായിന്നും ലോകത്ത് നിലനിൽക്കുന്നു.

മത വിധികളുടെ തത്വവും പ്രയോഗവും അവധാനതയോടെ അവതരിപ്പിക്കുന്ന ഫത്ഹുൽ മുഈനിൽ ആരാധനാ വിധികൾ, അനുഷ്ഠാനങ്ങൾ, സാമൂഹ്യ സാംസ്കാരിക പ്രശ്നങ്ങൾ തുടങ്ങി ജീവിതത്തിന്റെ നിഖില മേഖലകളെയും ബാധിക്കുന്ന കർമപരവും അനുഷ്ഠാനപരവുമായ കാര്യങ്ങളെ ഖുർആനിന്റെയും ഹദീസിന്റെയും പിൻബലത്തിൽ ചരിത്ര പ്രാധാന്യത്തോടെയാണ് വിശദീകരിക്കുന്നത്.

ഇസ്ലാമിക ലോകം അംഗീകരിക്കുന്ന കർമശാസ്ത്ര സരണികളായ നാല് മദ്ഹബുകളുടെ ഇമാമുകളിൽനിന്നും ഇമാം ശാഫിഈ(റ)ന്റെ ചിന്താധാരക്കൊത്താണ് ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ) ഫത്ഹുൽ മുഈൻ രചന നടത്തിയിരിക്കുന്നത്. ഇമാം ശാഫിഈ(റ)ന്റെ അനിതരസാധാരണമായ ജ്ഞാന വൈഭവത്തിന്റെ പ്രകാശത്തിലൂടെയാണ് മഖ്ദൂമിന്റെ തൂലിക ചലിച്ചിരിക്കുന്നത്. ആ വെളിച്ചത്തിന്റെ പ്രസരണം വിശുദ്ധ ഖുർആന്റെയും ഹദീസിന്റെയും അതുല്യമായ ആശയതലങ്ങളിലൂന്നി മാത്രമാണ്. ഇസ്ലാമിക ലോകം മദ്ഹബുകളെ സ്വീകരിക്കുന്നതും മദ്ഹബിന്റെ ഇമാമുകളുടെ അനുധാവനം ചെയ്യുന്നതും ഇക്കാരണത്താലാണ്.

ഇമാം അബൂഹനീഫ, ഇമാം മാലിക്, ഇമാം ഹമ്പൽ, ഇമാം ശാഫിഈ(റ) ധൈഷണികപ്രഭാവത്തിന്റെയും ജ്ഞാന പ്രബുദ്ധതയുടെയും നിറകുടങ്ങളായിരുന്നു. ഈ സൂര്യ തേജസുകൾ ആശയപ്പൊരുത്തവും ആദർശബോധവും പരസ്പര ബഹുമാനാദരവുകൾ കാത്തുസൂക്ഷിക്കുന്നവരുമായിരുന്നു.

അനർഘവും അതുല്യവുമാർന്ന അവരുടെ ജീവിതം തന്നെയാണ് ഇസ്ലാമിക ലോകത്തിന്ന് അവലംബമാതൃകയും സൽസരണിയും. ഇമാമുകളുടെ ഗണത്തിൽ അദ്വിതീയ സ്ഥാനമായിരുന്നു ഇമാം ശാഫിഈ(റ)വിനുണ്ടായിരുന്നത്. ആരാലും വാഴ്ത്തപ്പെടുന്ന വ്യക്തിത്വവും ആദരണീയമായ ജ്ഞാനതൃഷ്ണവും കുശാഗ്ര ബുദ്ധിയും മത വിജ്ഞാനീയങ്ങളിലെ അവഗാഹബോധവും കൊണ്ട് സർവ്വ സ്വീകാര്യമാർന്നതായിരുന്നു ഇമാമിന്റെ ജീവിതം.

ഹാറൂനുബ്നു സഈദ്(റ)വിന്റെ വാക്കുകളിൽ!

അനുപമമാർന്ന വ്യക്തിത്വമായിരുന്നു ഇമാം ശാഫിഈ(റ)യുടേത്. ജ്ഞാനം കൊണ്ടദ്ദേഹത്തെ അതിജയിക്കാനോ വാചാലതകൊണ്ട് അദ്ദേഹത്തെ മറികടക്കാനോ ആർക്കും സാധ്യമായിരുന്നില്ല.

അനാർഭാടമായ ജീവിതത്തെ ആത്മ സംസ്കരണത്തിന്റെ വിതാനത്തിലാണദ്ദേഹം പ്രതിഷ്ഠിച്ചിരുന്നത്. ഇമാം ശാഫിഈ(റ)വിന്റെ സദസുകളിൽ ഞാൻ സംബന്ധിക്കാറുണ്ടായിരുന്നു. നിർമലവും സ്നേഹ മസൃണവുമായ പെരുമാറ്റത്തിലൂടെ എല്ലാവരേയും തന്നിലേക്കാകർഷിക്കുന്ന വ്യക്തി വൈഭവത്തിന്റെ ഉടമയായിരുന്നു ഇമാം.

"..... വിജ്ഞാനം ആത്മാവിന് ചൈതന്യം പകരുന്നു.. കണ്ണുകളിൽ വെളിച്ചം വിതറുന്നു. എന്റെ ജ്ഞാനം ഏവർക്കും ഉപകരിക്കുന്നതാവട്ടെ, എന്റെയോ എതിർകക്ഷിയുടെയോ നാവിലൂടെ സത്യം വ്യക്തമാകണമെന്ന ലക്ഷ്യത്തിലൂന്നി മാത്രമെ ഞാൻ സംവാദം നടത്തിയിട്ടുള്ളൂ..."

ഇമാം ശാഫിഈ(റ)യുടെ അന്വർത്ഥവും അർത്ഥഗർഭവുമായ വാക്കുകളിലെ ആശയ വൈപുല്യം ഫത്ഹുൽ മുഈനിലൂടെ ലോകത്തിന് തുറന്നുകൊടുക്കാൻ ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)വിന് കഴിഞ്ഞിട്ടുണ്ട്. കർമ്മശാസ്ത്ര രംഗത്ത് കാലത്തോടൊപ്പം ഈ ഗ്രന്ഥം സംവദിച്ചുകൊണ്ടിരിക്കുന്നത് ഇക്കാരണത്താലാണ്.

ഫത്ഹുൽ മുഈനിന് നിരവധി വ്യാഖ്യാനങ്ങൾ പല പണ്ഡിതന്മാരും എഴുതിയിട്ടുണ്ട്. ലോക ഭാഷകളിൽ വിവർത്തനങ്ങളും പഠനങ്ങളുമുണ്ട്. മലയാള ഭാഷയിൽ തന്നെ ഒന്നിലധികം പരിഭാഷകൾ പുറത്തിറങ്ങിയിട്ടുണ്ട്. 'ഫത്ഹുൽ മുഈ'നിന്റെ മികച്ച അംഗീകാരമാണിതിനു കാരണം.

കേരളത്തിൽ ഈ ഗ്രന്ഥത്തിനു ലഭിച്ച സ്വീകാര്യത അവർണനീയമാണ്. പള്ളി ദർസുകളിലും ശരീഅത്ത് കോളേജുകളിലും ഫത്ഹുൽ മുഈൻ പ്രധാന സബ്ജക്ടാണ്. ഈ ഗ്രന്ഥം ഓതിത്തീർക്കാത്തവർ പണ്ഡിതരല്ല, എന്നൊരു കേരളീയ കാഴ്ചപ്പാട് ഇന്നും നിലനിൽക്കുന്നുണ്ട്. ഈ സാഹചര്യത്തിൽ ഫത്ഹുൽ മുഈനിന്റെ ആശയ സംഗ്രഹം മലയാളത്തിൽ പുറത്തിറക്കുന്നത് ഗുണകരമാണെന്നു തന്നെയാണ് എന്റെ വിശ്വാസം. അന്യൂനമെന്ന് ബോധ്യപ്പെടുത്തുന്നില്ലെങ്കിലും അനിവാര്യമായൊരു കൃത്യമാണിതെന്ന് പറയാനാവും. വിവർത്തനത്തിനു പുറമെ ഫത്ഹുൽ മുഈനിനെക്കുറിച്ചുള്ള വ്യത്യസ്ത തലത്തിലുള്ള പഠനങ്ങളും പുറത്തുവരേണ്ടതുണ്ട്. ഇസ്ലാമിക ഗ്രന്ഥങ്ങളെക്കുറിച്ചുള്ള പഠനങ്ങൾ പുറത്തിറക്കുന്നതിലൂടെ അവയെക്കുറിച്ച് സമൂഹത്തിനു കൂടുതൽ അടുത്തറിയാൻ അവസരം ലഭിക്കും, രക്ഷിതാക്കളും പ്രസാധകരും ഇക്കാര്യം സഗൗരവം കണക്കിലെടുക്കേണ്ടിയിരിക്കുന്നു.

സമൂഹത്തെ മതപരമായി കൂടുതൽ ഉൽബുദ്ധരും ജ്ഞാന സമ്പാദകരുമാക്കാനുള്ള ഇത്തരം പ്രവർത്തനങ്ങളുമായി മന്നോട്ടുഗമിക്കാൻ പൂങ്കാവനത്തിനും സാരഥികൾക്കും കഴിയട്ടെ എന്നാണെന്റെ ആശയും അർത്ഥനയും.

*സബ് എഡിറ്റർ*

അബ്ദുൽ ഗഫൂർ സഖാഫി, കാവനൂർ
അബ്ദുൽ ജലീൽ സഖാഫി, ചെറുശ്ശോല

*എഡിറ്റേഴ്സ്*

ടി.കെ. അലി അശ്റഫ് സഖാഫി
ഇ.കെ. ഖാസിം അഹ്സനി
അബ്ദുൽ ശുക്കൂർ അസ്ഹരി
കെ.സി. അലി മദനി.

# പ്രസാധക കുറിപ്പ്

ഇസ്‌ലാമിക കർമ്മശാസ്ത്ര രംഗത്ത് വിശ്വോത്തരങ്ങളായ രചനകൾ ധാരാളമുണ്ട്.
ഈ രചനകൾക്കിടയിൽ 'ഫത്ഹുൽമുഈൻ' അതുല്യമാണ്. സമഗ്രമായ പ്രതിപാദ
നം, എന്നാൽ അസാമാന്യമായ കൈയൊതുക്കം; 'ഫത്ഹുൽ മുഈനെ' വൈജ്ഞാ
നിക ലോകത്ത് പ്രിയപ്പെട്ടതാക്കിയത് ഈ സവിശേഷതയാണ്. ഇസ്‌ലാമിക ശരീഅ
ത്തിന്റെ കടഞ്ഞെടുത്ത സത്താണത്. സമുദ്ര സമാനം പരന്നുകിടക്കുന്ന നിയമ സംഹി
തയെ ഐന്ദ്രജാലികമെന്നോണം ചെപ്പിലൊതുക്കിയ ഈ സവിശേഷ രചന ശയ്ഖ്
സയ്നുദ്ദീൻ മഖ്ദൂം(റ)നെ ചിരഞ്ജീവിയാക്കിയതിൽ ഒട്ടും അത്ഭുതമില്ല. പ്രതിഭയുടെ
മഹാസാഗരമായ മഖ്ദൂം(റ) ആ ചന്ദ്രതാരം സ്മരിക്കപ്പെടാൻ ഇതൊന്നുമതി.

ഇസ്‌ലാമിക കർമ്മശാസ്ത്ര ശാഖയെ അടുത്തറിയാൻ ആഗ്രഹിക്കുന്ന, ആരും ആദ്യം
കയ്യിലെടുക്കുക 'ഫത്ഹുൽ മുഈൻ' ആണ്. പൂങ്കാവനവും അതു തന്നെയാണു
ചെയ്തത്. മറ്റൊരു പകരം ഇല്ല എന്നതു തന്നെ കാരണം. മലയാളത്തിൽ ഇതിനകം
ഒന്നിലേറെ ഭാഷാന്തരം 'ഫത്ഹുൽമുഈന്' ഉണ്ടായിട്ടുണ്ട്. ഇനിയുമൊന്ന് ഉണ്ടാകു
ന്നതിന് അതൊന്നും തടസ്സമെ അല്ല. ഈ വിശ്വോത്തര കൃതി ഇനിയും ഭാഷകളും
ഭൂഖണ്ഡങ്ങളും തരണം ചെയ്യും. ലോക ക്ലാസ്സിക്കുകളുടെയെല്ലാം ചരിത്രം അതാണ്.

ഒരു കൂട്ടായ്മയുടെ ശ്രമഫലമാണ് ഈ മൊഴിമാറ്റം. മലയാളത്തിൽ ഇതിനു മുമ്പ്
ഇങ്ങനെ ഉണ്ടായിട്ടില്ല. പലതലങ്ങളിൽ പരിശോധനകൾ നടത്തി കുറ്റമറ്റതാക്കാനും
ശ്രമിച്ചിട്ടുണ്ട്. കുറെക്കൂടി മെച്ചപ്പെട്ട ഒന്നാകണം പൂങ്കാവനത്തിന്റേത് എന്നാഗ്രഹിച്ചു.
അതിനായി ആവതു ചെയ്തു. എത്രത്തോളം വിജയിച്ചുവെന്ന് അനുവാചകർ പറയ
ണം. ഒരുകാര്യം പറയാം; മനുഷ്യൻ ആർജ്ജിക്കുന്നതിനും അപ്പുറം ദൈവീകമായി
ലഭിക്കുന്ന ഒരു വിജ്ഞാന പ്രവാഹമുണ്ട്; ഒരാൾക്കും അധ്വാനിച്ചുണ്ടാക്കാൻ കഴിയാ
ത്തത്; തന്റെ പ്രിയപ്പെട്ടവർക്ക് ദയാപരനായ അല്ലാഹു കനിഞ്ഞു നൽകുന്നത്. അത്ത
രത്തിൽ ഒന്നാണു 'ഫത്ഹുൽ മുഈൻ'. നമ്മുടെ കൊച്ചു ഭാഷക്കോ അതിന്റെ പദ
സമ്പത്തിനോ ഇടുങ്ങിയ ആശയതലങ്ങൾക്കോ 'ഫത്ഹുൽ മുഈന്റെ' ആശയ പ്രപ
ഞ്ചത്തെ അതേപടി ഉൾക്കൊള്ളാനാവില്ല. അതിലെ പദങ്ങളും സന്ദർഭങ്ങളും ആശയ
സങ്കേതങ്ങളും ബഹുമുഖങ്ങളും വിശകലനത്തിനു വഴങ്ങാത്തതുമാണ്. ഇത്തരം
പരിമിതികൾക്കു നടുവിൽ നിന്നു ആകുന്നത് ആകാവുന്നത്ര ഞങ്ങളും ചെയ്തു; ഇതേ
അവകാശപ്പെടുന്നുള്ളൂ.

‘ഫത്ഹുൽ മുഈൻ’ ഉൾക്കൊള്ളുന്ന വമ്പിച്ച ആശയ സങ്കേതങ്ങൾക്കു മുമ്പിൽ പകച്ചുപോകുമ്പോൾ നമുക്ക് മഖ്ദൂം(റ)ന്റെ തനത് ഭാഷയെ അഭയം തേടാം. അതിനു വേണ്ടിയാണ് അറബി മൂലം അതേപടി ഉൾപ്പെടുത്തിയത്. വ്യാഖ്യാനങ്ങളുടെ കാണാകൈവഴികളിൽ ചിലതൊക്കെ കുറിപ്പുകളായി ചേർത്തിട്ടുണ്ട്. മുങ്ങിത്തപ്പാൻ തയാറുള്ളവർക്കു മുത്തുകൾ നിറഞ്ഞ സമുദ്രാന്തർഭാഗമാണു ‘ഫത്ഹുൽ മുഈൻ’. അറബി മൂലത്തിന്റെയും കുറിപ്പുകളുടെയും സഹായത്തോടെ ഈ മഹാ ഗ്രന്ഥത്തിന്റെ തീരത്തുകൂടെ ഒരു യാത്ര. അത്രയെ ഈ പരിഭാഷകൊണ്ടാകുന്നുള്ളൂ. ഭാഷാജ്ഞാനവും വിഷയത്തിൽ താത്പര്യവുമുള്ളവർക്ക് ഈ ജ്ഞാന സമുദ്രത്തിൽ നീന്തിത്തുടിക്കാം. ഇതു വിനീതമായ ഒരുവഴി തുറക്കൽ മാത്രമാണ്.

ഈ വിവർത്തനം കടപ്പെട്ടവർ ധാരാളമാണ്. വളരെ വിലപ്പെട്ട നിർദ്ദേശങ്ങളും ഗഹനമായ പഠനവും നൽകി അനുഗ്രഹിച്ച **ശൈഖുനാ കാന്തപുരം എ.പി. അബൂബക്കർ മുസ്‌ലിയാർ**, മുഖ്യഭാഗങ്ങൾ ഭാഷന്തരം ചെയ്യുകയും മറ്റു ഭാഗങ്ങളുടെ കർക്കശമായ പരിശോധകൾ നടത്തി ഭാഷാപരവും ആശയ പരവുമായ ഐക്യരൂപം ഉണ്ടാക്കുകയും ചെയ്ത **സ്വാദിഖ് അൻവരി**, മുആമലാത്ത് മൊഴിമാറ്റം ചെയ്ത **അലി മദനി**, മുനാകഹാത്ത് വിവർത്തനം ചെയ്ത **സിദ്ദീഖ് ഇർഫാനി**, ജിനായത് ഭാഷാന്തരം നടത്തിയ **അയ്യൂർ മമ്മുട്ടി** എന്നിവരോടും വിദഗ്ധ പരിശോധനയിൽ സഹകരിച്ചവരോടും പ്രത്യേകിച്ച് നേതൃത്വം നൽകിയ **അബ്ദുൽ മജീദ് ഫൈസി**, ഡി.ടി.പി വർക്കുകൾ വൃത്തിയിലും ഭംഗിയിലും നിർവ്വഹിച്ച **മുജീബുർറഹ്മാൻ** കൽപ്പള്ളിയോടുമുള്ള കടപ്പാടുകൾ സ്മരിക്കുന്നു. എല്ലാവർക്കും നന്ദി. പ്രതിഫലം നൽകുന്നവൻ ജഗന്നിയന്താവായ അല്ലാഹുവാണ്. അവന്റെ കൈയിലെ അതിനുള്ള വിഭവ ശേഷിയുള്ളൂ. നമുക്ക് പ്രാർത്ഥിക്കാം; മഹത്തായ ഈ സംരംഭത്തിന് വേണ്ടി ഒത്തുചേർന്നവർക്കും സഹകരിച്ചവർക്കും ഈ പദ്ധതി വൻവിജയമാക്കിക്കൊണ്ട് മുൻകൂർ പണമടച്ച മാന്യ വായനക്കാർക്കും വേണ്ടി. എല്ലാവർക്കും അനുഗ്രഹവും കാരുണ്യവും ഉണ്ടാവട്ടെ. പ്രതിഫലത്തിന്റെ ദിവസത്തേക്ക് ഇത് മഹത്തായ മുതൽ കൂട്ടാവുകയും ചെയ്യട്ടെ. ആമീൻ.

20-09-2008

കോഴിക്കോട്

പ്രസാധകർ

# ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)

ഇസ്‌ലാമിന്റെ കർമകാണ്ഡങ്ങളിൽ സർവാംഗീകൃതമായത് നാലെണ്ണമാണ്. ഇവ മദ്ഹബുകൾ എന്നറിയപ്പെടുന്നു. ഇവയിൽ ഏറ്റവും സ്വാധീനമുള്ളത് ഇമാം അബൂഹനീഫാ(റ) ക്രോഡീകരിച്ച കർമസരണിക്കാണ്. അതിന് ശേഷം മുഖ്യസ്ഥാനത്തുള്ളത് ശാഫിഈ കർമകാണ്ഡമാണ്. മാലികീ, ഹമ്പലീ മാർഗങ്ങളും വിവിധ നാടുകളിൽ നിലനിൽക്കുന്നു. മധ്യപൂർവ്വദേശക്കാർ, ഹിജാസികൾ, യമനികൾ, ഇന്ത്യാ ഉപഭൂഖണ്ഡത്തിൽ അറബിക്കടൽ തീരം, കൊറമാണ്ടൽ(മഅ്ബർ)തീരം, തെക്ക് കിഴക്കേനേഷ്യ, ആഫ്രിക്കൻ തീരം തുടങ്ങിയ പ്രദേശങ്ങളിലുള്ള മുസ്‌ലിംകൾ ശാഫിഈ മദ്ഹബാണ് പിന്തുടരുന്നത്. ഇതിന് പിന്നിൽ യമൻദേശത്തെ ശാഫിഈ മതപണ്ഡിതന്മാരാണ് പ്രവർത്തിച്ചത്.. ഇസ്‌ലാമിക പ്രചാരണത്തിൽ മുൻപന്തിയിലുണ്ടായിരുന്ന ഇവർ അതാത് ദേശത്തെ ജനങ്ങൾക്ക് മാർഗദർശനം നൽകാൻ വിവിധ മത ഗ്രന്ഥങ്ങൾ രചിച്ചു വന്നു. ഈ ഗ്രന്ഥങ്ങളിൽ ഏറെ സ്വാധീനമുണ്ടാക്കിയ കൃതിയാണ് ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ) എഴുതിയ *ഫത്ഹുൽ മുഈൻ ബി ശറഹി ഖുർറത്തിൽഐൻ ബി മുഹിമ്മാത്തിദ്ദീൻ.*

ഗ്രന്ഥകർത്താവ് ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം സഗീർ(റ) മലബാറുകാരനാണ്. മഖ്ദൂമിന്റെ പൂർവീകർ യമൻ ദേശക്കാരാണ്. ആദ്യ ഖലീഫ അബൂബക്കർ സിദ്ധീഖ്(റ)വിന്റെ പുത്രൻ അബ്ദുല്ല(റ)വിന്റെ പരമ്പരയിലാണ് മഖ്ദൂമിന്റെ കുടുംബ പരമ്പര എത്തിനിൽക്കുന്നത്. മഖ്ദൂമിന്റെ പിതാമഹന്മാരിലൊരാൾ ഏതാണ്ട് പന്ത്രണ്ടാം നൂറ്റാണ്ടിൽ തെന്നിന്ത്യയിലെ കൊറമാണ്ടൽ തീരത്തെ(മഅ്ബർ) കായൽ പട്ടണത്ത് താമസമാക്കി. ആ കുടുംബത്തിൽ പെട്ട ശയ്ഖ് അഹ്മദ് അൽ മഅ്ബരി(റ) മത പ്രബോധനാർത്ഥം കൊച്ചിയിലെത്തി. അദ്ദേഹത്തിന്റെ മകൻ അലി അൽ മഅ്ബരിയുടെ പുത്രൻ സയ്നുദ്ദീൻ മഖ്ദൂം കബീർ(റ) ആണ് മലബാറിലെ ഇസ്‌ലാമിക ജാഗരണത്തിന് തുടക്കമിട്ടത്. മക്കയിലും ഈജിപ്തിലെ അൽഅസ്ഹറിലും പഠിച്ച മഖ്ദൂം കബീർ അഗാധപണ്ഡിതനായിരുന്നു. പൊന്നാനിയിലെ വലിയപള്ളി നിർമ്മിച്ച അദ്ദേഹം അവിടെ ഉന്നതരീതിയിലുള്ള ഒരു ദർസ് തുടങ്ങി. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് വിദ്യ തേടി വിദ്യാർത്ഥികൾ വലിയപള്ളി ദർസിലെത്തി. കേരളത്തിൽ ഇന്നത്തെ രീതിയിൽ കാണുന്ന ദർസുകൾക്ക് രൂപ ഭാവം നൽകിയത് വലിയ സയ്നുദ്ദീൻ മഖ്ദൂമായിരുന്നു. ഈ മഹാന്റെ പൗത്രനാണ് ഫത്ഹുൽമുഈന്റെ കർത്താവ് ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം സഗീർ(റ).

സയ്നുദ്ദീൻ സഗീറിന്റെ പിതാവ് അബ്ദുൽ അസീസ് മഖ്ദൂം(റ) വടക്കേ മലബാറിലെ ഖാസിയും മുഫ്തിയുമായിരുന്നു. വടകരക്കടുത്ത ചോമ്പാല

ജുമുഅ മസ്ജിദായിരുന്നു ആസ്ഥാനം. ഹിജ്റവർഷം 938ൽ (1531) ചോമ്പാലിലാണ് മഖ്ദൂം സഗീർ ജനിച്ചത്. അതിനാൽ ജൗബാനി എന്നും അദ്ദേഹം അറിയപ്പെട്ടു. പ്രാഥമിക പഠനം പൊന്നാനിയിലായിരുന്നു. മാതാവിന്റെ പേര് എവിടെയും രേഖപ്പെടുത്തിക്കാണുന്നില്ല. ചോമ്പാലിലെ വലിയകത്ത് കരകെട്ടി തറവാട്ടുകാരിയാണവർ. പൊന്നാനിയിൽ നിന്ന് തന്നെ അദ്ദേഹം വിശുദ്ധ ഖുർആൻ ഹൃദിസ്ഥമാക്കി. പിന്നീട് മക്കയിൽ മസ്ജിദുൽ ഹറമിലെ ദർസിൽ ചേർന്ന് കർമ്മജ്ഞാനത്തിലും ഹദീസിലും വ്യുൽപ്പത്തി നേടി. ശാഫിഈ പണ്ഡിതന്മാരിൽ വിശ്രുതനായ ശിഹാബുദ്ദീൻ അഹ്മദ് ഇബ്നു ഹജർ അൽ ഹയ്തമി മക്കി(റ)യാണ് മക്കയിലെ പ്രധാന ഗുരുവര്യൻ. ഇസ്സുദ്ദീൻ അബ്ദുൽ അസീസുസ്സംസമി, വജീഹുദ്ദീൻ അബ്ദുർറഹ്മാൻ ബ്നു സിയാദ്, അബ്ദുർറഹ്മാനുസ്സഫവി, അബുൽഹസനുൽ ബകരി (റ) എന്നിവരും മഖ്ദൂമിന്റെ ഗുരുവര്യന്മാരാണ്. അറബി, ഉറുദു, പേർഷ്യൻ ഭാഷകളിൽ അതിനിപുണനായ മഖ്ദൂം താമസിയാതെ മക്കയിൽ കീർത്തി നേടുകയും പണ്ഡിതന്മാർക്കിടയിൽ മുഹദ്ദിസായി അറിയപ്പെടുകയും ചെയ്തു. കോഴിക്കോട് ഖാസി അബ്ദുൽ അസീസ്(റ), പുറത്തീൽ ശയ്ഖ് അബ്ദുൽ ഖാദിർ സാനി(റ), ശയ്ഖ് അബ്ദുൽ വഫാ മാമുക്കോയ(റ) എന്നിവർ പൊന്നാനിയിലെ സഹപാഠികളായിരുന്നു. ശയ്ഖ് അബുൽഹസൻ അൽ സിദ്ദീഖ് അൽ ബകരി(റ)യാണ് ആധ്യാത്മിക ഗുരു. വിവിധ ത്വരീഖത്തുകളിൽ അംഗത്വം നൽകിയത് സൂഫി വര്യനായ അൽ ബകരി(റ) യാണ്.

മക്കയിൽ നിന്ന് പൊന്നാനിയിലെത്തിയ മഖ്ദൂം അവിടെ മുദരിസായി. ആ സേവനം മുപ്പത്താറ് വർഷം തുടർന്നു. ശ്രേഷ്ഠനായ ഗുരു എന്നതിലപ്പുറം പ്രസംഗത്തിലും എഴുത്തിലും മഖ്ദൂം അവർകൾ പ്രഭാവനായിരുന്നു. തന്റെ ഗുരുവര്യൻ ഇബ്നുഹജറുൽ ഹയ്തമി(റ) ഇക്കാലത്ത് പൊന്നാനിയിലെത്തി ശിഷ്യനോടൊപ്പം താമസിച്ചിരുന്നു. മഖ്ദൂം അവർകൾ രാഷ്ട്രീയകാര്യങ്ങളിൽ സാമൂതിരിരാജാവിനെ സഹായിക്കുകയും പോർച്ചുഗീസുകാർക്കെതിരെ മാപ്പിളമുസ്‌ലിംകളെയും മുസ്‌ലിം രാജാക്കാന്മാരേയും സംഘടിപ്പിക്കുന്നതിൽ വ്യാപൃതരാവുകയും ചെയ്തു. മുഗൾചക്രവർത്തി അക്ബർഷാ, ബീജാപൂർ സുൽത്താൻ ആദിൽ ഷാ, തുർക്കി സുൽത്താൻ എന്നിവരോടൊക്കെ അദ്ദേഹം ബന്ധം പുലർത്തി വന്നു. പോർച്ചുഗീസുകാർക്കെതിരെ ആഗോള കൂട്ടായ്മ സൃഷ്ടിക്കാൻ സയ്നുദ്ദീൻ മഖ്ദൂം സഗീർ(റ) അത്യന്തം പരിശ്രമിച്ചു.

കേരളത്തിന്റെ ആദ്യത്തെ ചരിത്രകാരനും കൂടിയാണ് മഖ്ദൂം സഗീർ(റ). പോർച്ചുഗീസുകാർക്കെതിരെ യുദ്ധം ചെയ്യുന്ന യോദ്ധാക്കളെ പ്രചോദിതരാക്കുന്നതിന് അദ്ദേഹം രചിച്ച *തുഹ്ഫതുൽ മുജാഹിദീൻ* എന്ന കൃതി ലോക പ്രസിദ്ധിയാർജ്ജിച്ചു. കേരളത്തിലെ മത മൈത്രിയിലേക്കും സാമ്പത്തികാഭിവൃദ്ധിയിലേക്കും, രാജാക്കന്മാരുടെ സഹിഷ്ണുതയിലേക്കും, ജാതീയമായ ആചാരങ്ങളിലേക്കും വെളിച്ചം വീശുന്ന തുഹ്ഫ ഇംഗ്ലീഷ്, ഫ്രഞ്ച്, സ്പാനിഷ്, ഉർദു തുടങ്ങി ലോകത്തെ മിക്ക ഭാഷകളിലേക്കും ഭാഷാന്തരം

നടത്തിയിട്ടുണ്ട്. ബീജാപൂർ സുൽത്താൻ അലി ആദിൽ ഷാക്കാണ് ഈ കൃതി സമർപ്പിച്ചിരിക്കുന്നത്. പോർച്ചുഗീസുകാർക്കെതിരെ മുസ്‌ലിം രാജാക്കന്മാരോടൊപ്പം ഒരു യുദ്ധ മുന്നണി കെട്ടിപ്പടുക്കാൻ സാമൂതിരിയെ ഉപദേശിച്ചതും അതിനുവേണ്ടി മുന്നോട്ടു വന്നതും സയ്നുദ്ദീൻ മഖ്ദൂമാണ്. മഖ്ദൂം അവർകൾ മുസ്‌ലിം രാജ്യങ്ങളുമായി ഇതുസംബന്ധിച്ച് കത്തിടപാടുകൾ നടത്തി. അലി ആദിൽഷായെ പലതവണ സന്ദർശിച്ചു.

മഖ്ദൂം തന്നെ രചിച്ച *ഇർശാദുൽ ഇബാദ് ഇലാ സബീലിർറശാദ്* എന്ന കൃതി ഒരു മുസ്‌ലിം തന്റെ നിത്യ ജീവിതത്തിൽ അനുവർത്തിക്കേണ്ട ഒട്ടെല്ലാ വിഷയങ്ങളിലേക്കും വെളിച്ചം കാണിക്കുന്നു. സത്യവിശ്വാസം, വിജ്ഞാന സമ്പാദനം, ശുദ്ധി, നിസ്കാരം, രോഗ സന്ദർശനം, സ്വഭാവം സംസ്കാരം തുടങ്ങി അന്വേഷകരെ അത്ഭുതപ്പെടുത്തുന്ന ഉള്ളടക്കമാണ് ആ ചെറു കൃതിയിലുള്ളത്. മറ്റൊരു കൃതിയായ *അൽ അജ്വിബത്തുൽ അജീബയിൽ* തന്റെ ലോക സഞ്ചാരത്തിനിടെ വിവിധ പണ്ഡിതന്മാരുമായി ബന്ധപ്പെട്ടപ്പോൾ ലഭിച്ച വിവരങ്ങൾ ഉൾക്കൊള്ളിച്ചിരിക്കുന്നു. മസ്അലകളും അതിന് പണ്ഡിതന്മാർ നൽകിയ മറുപടിയും സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. ഇതിന്റെ കൈയെഴുത്ത് പ്രതി ചാലിയത്ത് ഖുതുബ് ഖാനയിൽ ഉണ്ട്. *അഹ്കാമുന്നികാഹ്, അൽമൻഹജുൽവാളിഹ്, ശറഹുസ്സുദൂർ ഫീ അഹ്വാലിൽ മൗതി വൽഖുബൂർ, അൽഫതാവാ ഹിന്ദിയ്യ, അൽജവാഹിർ ഫീ ഉഖൂബത്തി അഹ്ലിൽ കബാഇർ* എന്നിവ മഖ്ദൂമിന്റെ മറ്റു ചില കൃതികളാണ്.

ചോമ്പാലിലായിരുന്നു മഖ്ദൂമിന്റെ വീട്. അവിടെയാണ് മരണപ്പെട്ടതും. മരണ വർഷത്തെക്കുറിച്ച് അഭിപ്രായ വ്യത്യാസം നിലനിൽക്കുന്നുണ്ട്. ഹിജ്റ വർഷം 991ൽ (1583/84) മരണപ്പെട്ടുവെന്നാണ് ഒരഭിപ്രായം. ചിലർ പറയുന്നത് 978 (1570/71)ലാണെന്നാണ്. എന്നാൽ ഹിജ്റ 1028(1618/19) ന് ശേഷമാകാനാണ് കൂടുതൽ സാധ്യത. കാരണം ആ വർഷത്തിലാണ് *തുഹ്ഫത്തുൽ മുജാഹിദീൻ* എഴുതിത്തീർത്തതെന്ന് കാണുന്നുണ്ട്. മഖ്ദൂമിന്റെ മഖ്ബറ ചോമ്പാൽ കുഞ്ഞിപ്പള്ളി ഖബർ സ്ഥാനിൽ തെക്കു കിഴക്ക് ഭാഗത്തായി സ്ഥിതിചെയ്യുന്നു.

# ഫത്ഹുൽമുഈൻ

ശാഫിഈ മദ്ഹബിന്റെ ആധികാരികഗ്രന്ഥമായി ലോകമെങ്ങും അറിയപ്പെടുന്ന *ഫത്ഹുൽമുഈൻ* ശയ്ഖ് സയ്നുദ്ദീൻ സഗീർ(റ)ന്റെ വിഖ്യാത സൃഷ്ടിയാണ്. 16-ാം നൂറ്റാണ്ട് തൊട്ട് ശാഫിഈ മദ്ഹബ് അംഗീരിക്കുന്ന സ്ഥലങ്ങളിലെല്ലാം കർമ്മശാസ്ത്രത്തിന്റെ ആധികാരികഗ്രന്ഥമായാണ് ഇന്നും *ഫത്ഹുൽമുഈൻ* അറിയപ്പെടുന്നത്.

സയ്നുദ്ദീൻ മഖ്ദൂം(റ) ഹി. 982(1575)ൽ *ഖുർറതുൽഐൻ ബി മുഹിമ്മാത്തിദ്ദീൻ* എന്നൊരു ചെറു കൃതി രചിച്ചിരുന്നു. അതിന്റെ ബൃഹത്തായ വ്യാഖ്യാനമെന്ന നിലക്കാണ് അദ്ദേഹം തന്നെ ഫത്ഹുൽ മുഈൻ രചിച്ചത്. മഹാ പണ്ഡിതന്മാരായ ഇമാം ശാഫിഈ(റ), ഇമാം റാഫിഈ(റ), ഇമാം നവവി(റ), ഇബ്നു ഹജറിൽ ഹയ്തമി(റ), സകരിയ്യൽഅൻസാരി(റ), അബ്ദുർറഹ്മാനു സിയാദ്(റ), ഇമാമുൽഅംജദ് അഹ്മദുൽ മുസജ്ജദ്(റ) എന്നിവരുടെയും മറ്റു പണ്ഡിതന്മാരുടെയും ഗ്രന്ഥങ്ങളെ അവലംബിച്ചാണ് ഫത്ഹുൽ മുഈൻ രചിച്ചിരിക്കുന്നത്. ഹിജ്റ 983(1576) ലാണ് ഗ്രന്ഥം എഴുതിത്തീർത്തതെന്നാണ് അറിവ്.

അറബികളും അനറബികളുമായ നിരവധി പണ്ഡിതന്മാർ ഫത്ഹുൽ മുഈനിന് വ്യാഖ്യാനങ്ങൾ എഴുതിയിട്ടുണ്ട്. സയ്യിദ് അബൂബക്ർ ബകരി(റ)യുടെ *ഇആനതുത്ത്വാലിബീൻ,* അല്ലാമാ ശയ്ഖ് അലി ബാ സബരീൻ(റ) എഴുതിയ *ഇആനത്തുൽ മുസ്തഈൻ ഫീ ഹല്ലി ഫത്ഹുൽ മുഈൻ* എന്നിവ പ്രധാനം. ഇആനത്ത് നാല് വാള്യങ്ങളായാണ് എഴുതിത്തീർത്തത്. ഹി. 1298(1880)ൽ കൈറോവിൽ നിന്നാണ് ഇആനത്ത് അച്ചടിച്ചത്. ഇത് ചാക്കീരി മൊയ്തീൻ കുട്ടി സാഹിബിന്റെ പ്രോത്സാഹനത്തോടെ ചാലിലകത്ത് അബ്ദുല്ല മൗലവി അറബി മലയാളത്തിലാക്കി. *തശ്രീഹുൽ മുസ്തഫിദീൻ* എന്നൊരു വ്യാഖ്യാനം ഹി. 1295(1878)ൽ സയ്യിദ് അഹ്മദ് അലവി അസ്സഖാഫ്(റ) എഴുതിയിട്ടുണ്ട്. അത് രണ്ടു വാള്യങ്ങളിലായി ഈജിപ്തിൽ നിന്ന് മുദ്രണം ചെയ്തു. നാദാപുരം ഖാസി മൗലാനാ അഹ്മദ് ശീറാസി(റ) അറബി ഭാഷയിലെഴുതിയ വ്യാഖ്യാനം ഇതുവരെ മുദ്രണം ചെയ്തിട്ടില്ല.

ലോകത്തിന്റെ പല ഭാഗത്തു നിന്നും ഫത്ഹുൽമുഈൻ അറബിയിൽ അച്ചടിക്കപ്പെട്ടിട്ടുണ്ട്. ഏറ്റവും കൂടുതൽ അച്ചടിക്കപ്പെട്ടത് കൈറോവിൽ നിന്നു

തന്നെയാണ്. മലേഷ്യ, ജാവ, സുമാത്ര എന്നിവിടങ്ങളിൽ പ്രചരിപ്പിക്കപ്പെട്ട കോപ്പികൾ സിംഗപ്പൂരിൽ നിന്നുള്ളതാണ്. 1920 മാർച്ചിൽ ഈജിപ്തിൽ അച്ചടിക്കപ്പെട്ട ഒരു പ്രതി പൊന്നാനി ജുമുഅ മസ്ജിദിലെ കുതുബ്ഖാനയിലുണ്ട്. ഈജിപ്തിലെ മുസ്തഫാ അൽ ബാനിൽ ഹലബിയാണ് ഇത് പ്രസിദ്ധീകരിച്ചത്.

സാത്വികനായ ഒരു മുസൽമാന്റെ കർമജീവിതം എങ്ങനെയാവണമെന്ന് ഫത്ഹുൽമുഈൻ നിർവചിക്കുന്നു. ജീവിതത്തിന്റെ സർവ്വ മണ്ഡലങ്ങളെയും ഗ്രന്ഥം ചൂഴ്ന്ന് നിൽക്കുന്നു. നിസ്കാരം, നോമ്പ്, സകാത്ത്, ഹജ്ജ് തുടങ്ങി വിവാഹം, ഭാര്യ-ഭർതൃ ബന്ധം, അനന്തരാവകാശം, ശുചിത്വം, കച്ചവടം, സന്താന പരിപാലനം, കൃഷി, സാമൂഹിക കടമ, അടിമത്തം, ജിഹാദ്, മരണം തുടങ്ങി ജീവിത സംബന്ധിയായ സർവ്വ കാര്യങ്ങളും ഗ്രന്ഥത്തിലുണ്ട്. മുസ്‌ലിമിന്റെ അനുഷ്ഠാന കോശമാണ് ഫത്ഹുൽമുഈൻ. മലയാളി മുസ്‌ലിമിനെ സംബന്ധിച്ചിടത്തോളം ഫത്ഹുൽമുഈൻ അവന്റെ ജീവിതവുമായി ബന്ധപ്പെട്ടതാണ്. അവർക്ക് കർമ്മശാസ്ത്രത്തെ കുറിക്കുന്ന ഒന്നാമത്തെ ഗ്രന്ഥം ഫത്ഹുൽ മുഈൻ തന്നെ.

നിരവധി ഭാഷകളിലേക്ക് ഫത്ഹുൽമുഈൻ വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. മലയാളത്തിൽ തന്നെ മൂന്നു പരിഭാഷകൾ ഇതിനകം പ്രസിദ്ധീകൃതമായി . അവയിൽ അബദ്ധങ്ങളും സാരഭ്രംശങ്ങളും വന്നത് മുമ്പ് തന്നെ ശ്രദ്ധയിൽ പെട്ടിട്ടുണ്ടെങ്കിലും ദുഷ്കരമെന്നുകരുതിയാണ് പലരും പുതിയൊരു പരിഭാഷക്ക് മുതിരാതിരുന്നത്. സയ്നുദ്ദീൻ മഖ്ദൂം(റ)വിനെ പോലുള്ള ഒരു മഹാ പണ്ഡിതന്റെ കൃതി ഒറ്റയാൾ പരിഭാഷപ്പെടുത്തിയാൽ പോരാ എന്നും, പണ്ഡിതന്മാരുടെ കൂട്ടായ്മയിലൂടെ പ്രസിദ്ധീകരിച്ചാൽ മാത്രമേ തെറ്റുകൾ പരമാവധി കുറക്കാൻ കഴിയുകയുള്ളൂ എന്നും ബോധ്യമുള്ളതുകൊണ്ടു കൂടിയാണ് ഇതിന്റെ പ്രസിദ്ധീകരണത്തിന് കൂടുതൽ സമയമെടുത്തത്. പതിനാലാം നൂറ്റാണ്ടിൽ എഴുതിയ ഗ്രന്ഥം എന്ന നിലക്ക് പ്രസക്തമല്ലെന്ന് തോന്നുന്ന പല കാര്യങ്ങളും ഗ്രന്ഥത്തിൽ കണ്ടേക്കാം. അടിമത്തം, ജിഹാദ്, ശിക്ഷാ വിധികൾ തുടങ്ങിയ കാര്യങ്ങളിൽ പ്രത്യേകിച്ചും. പോർച്ചുഗീസുകാർക്കെതിരെ പോരാട്ടം അനിവാര്യമായ ഒരു കാലത്താണ് ഗ്രന്ഥമെഴുതുന്നത്. അന്ന് മലബാർ പറങ്കികൾക്കെതിരെയുള്ള യുദ്ധ ഭൂമിയായി പ്രഖ്യാപിക്കപ്പെടുകയും ചെയ്തിരുന്നു. അതിനാൽ സായുധ സമരത്തെ പ്രത്യേകമായി തന്നെ ഗ്രന്ഥകർത്താവ് പരാമർശിക്കുന്നുവെന്ന് മാത്രമല്ല; അത് നിർബന്ധമാണെന്ന് കൂടി സമർഥിക്കുന്നു. ഇസ്‌ലാമിന് സുരക്ഷ ലഭിക്കുന്ന പ്രദേശങ്ങളിൽ സായുധ സമരം അനുവാദമില്ല. അതുപോലെ അടിമക്കച്ചവടത്തിന്റെ ശേഷിപ്പുകളും അക്കാലത്ത് നിലനിന്നിരുന്നു. അതിനാൽ അടിമകളുമായുള്ള ബന്ധങ്ങളെ കുറിച്ചും പേജുകളുണ്ട്. ഇതു കൂടാതെ ശിക്ഷാക്രമങ്ങളെ കുറിച്ചും പറയുന്നുണ്ട്. ഇത് ഇസ്‌ലാമിക രീതിയിലുള്ള ഒരു ഭരണം നിലനിൽക്കുന്നിടത്തേക്കാവശ്യമായതാണ്. ആശയ സംഗ്രഹം എന്ന നിലക്ക് ഇക്കാര്യങ്ങൾ ഒഴിവാക്കാൻ പറ്റില്ലല്ലോ.

# മദ്ഹബിന്റെ അനിവാര്യത

ബഹുവന്ദ്യരായ ഇമാം മുഹമ്മദ്ബ്നു ഇദ്‌രീസുശ്ശാഫിഈ(റ)ന്റെ മദ്ഹബിൽ പ്രബലമായ ഗ്രന്ഥമാണ് നമ്മുടെ കൈയിലുള്ള *ഫത്ഹുൽമുഈൻ ബി ശറഹി ഖുർറത്തിൽഐൻ.* കേരളത്തിലെ പൂർവിക പണ്ഡിതരെല്ലാം മതവിധികൾക്ക് അവലംബിച്ചിരുന്നത് ഇതായിരുന്നു. ഇന്നും മസ്അലകളുടെ -മതവിധികൾ- നിജസ്ഥിതി അറിയാൻ സുന്നത്ത്ജമാഅത്തിന്റെ പണ്ഡിതർ ഈ മാർഗം തന്നെ തുടർന്നുവരികയാണ്. മാത്രവുമല്ല, വിശദവിവരങ്ങളും ആഴമേറിയ പഠനങ്ങളും നടത്താൻ ബഹു. ഇബ്നു ഹജറുൽഹയ്ത്തമി(റ) യുടെ *തുഹ്ഫത്തുൽ മുഹ്ത്താജീൻ* എന്ന ബൃഹത്തായ കർമശാസ്ത്രഗ്രന്ഥത്തിന്റെ പേജ്, ഭാഗങ്ങളുടെ നമ്പറുകൾ എന്നിവ ചേർത്ത് ഫത്ഹുൽമുഈൻ സൂക്ഷ്മ നിരീക്ഷണത്തിന് വിധേയമാക്കിയതായിക്കാണാം.

മദ്ഹബിന്റെ ആധികാരികത മുസ്‌ലിംലോകം അംഗീകരിച്ചതാണ്. ലോക പ്രശസ്ത പണ്ഡിതൻമാർ നമുക്ക് കാണിച്ചുതന്ന മാതൃക, സ്വയം ഇജ്തിഹാദി -ഗവേഷണം-ന്ന് ഒരുങ്ങാതെ അടിസ്ഥാന പ്രമാണങ്ങളായ ഖുർആൻ, ഹദീസ് -നബിവചനം-, ഇജ്മാഅ് -ഏകകണ്ഠാഭിപ്രായം- ഖിയാസ് -താരതമ്യപഠനം- എന്നിവയിൽ നിന്ന് നിയമങ്ങൾ കണ്ടെത്താൻ കഴിവില്ലാത്തവർ പ്രസിദ്ധരായ നാല് ഇമാമുകളിൽ ഒന്നിനെ തഖ്‌ലീദ് ചെയ്യുക എന്നതാണ്. തഖ്‌ലീദ് അന്ധമായ അനുകരണമല്ല, മറിച്ച് അവർക്ക് നിർബന്ധമായ അനുഗമ മാർഗമാണ്. ഇമാം ഗസ്സാലി(റ) പറയുന്നു: സാധാരണക്കാർ ഒരു ഇമാമിനെ അനുഗമിക്കൽ നിർബന്ധമാണെന്നത് ഇജ്മാഅ് -ഐക്യകണ്ഠേന സ്ഥിരപ്പെട്ട കാര്യം-ആണ്. (മുസ്തസ്ഫ-2:123)

ഈ സമ്പ്രദായത്തിന് പുണ്യാത്മാക്കളായ സ്വഹാബത്തിന്റെ അംഗീകാരവുമുണ്ട്. കഴിവുള്ളവർ ഇജ്തിഹാദ് ചെയ്യുക എന്നത് സ്വഹാബത്തിന്റെ കാലത്തും അംഗീകരിച്ചുവന്ന സംവിധാനമാണ്. മഹത്തുക്കളോട് കാര്യങ്ങൾ അന്വേഷിക്കുമ്പോൾ സംശയരഹിതമായി അവർ വിവരിച്ചു കൊടുത്തിരുന്നു. നിങ്ങളും ഗവേഷണം -ഇജ്തിഹാദ്- ചെയ്യണമെന്ന് അവരാരും പറഞ്ഞതായി രേഖപ്പെടുത്തിയിട്ടില്ല. മാത്രവുമല്ല, സാധാരണക്കാർ തെളിവുകൾ തേടി കാര്യങ്ങൾ ഗ്രഹിക്കണമെന്ന് പറയുന്നത് പിഴച്ച ആശയക്കാരായ ഖദ്‌രിയ്യ:യുടെ വാദവുമാണ്. ഈ വഴിക്ക് അവരെ നിർബന്ധിച്ചാൽ തൊഴിലും വ്യവസായങ്ങളും മറ്റ് ജീവിതമൂല്യങ്ങളും നഷ്ടപ്പെട്ട് ലോകം നിശ്ചലമായി മാറുകയും ചെയ്യും. (മുസ്തസ്ഫ-2:124)

സ്വഹാബത്തിന്റെ കാലശേഷം നാലു മദ്ഹബുകൾ ക്രോഡീകരിക്കപ്പെടുന്നതു വരെ ജനം വിശ്വവിഖ്യാതരായ പണ്ഡിതൻമാരോട് ചോദിച്ച് അവരെ തഖ്‌ലീദ് ചെയ്തുവന്നു. ഈ സമ്പ്രദായം വിമർശനത്തിനു വിധേയമായിട്ടുമില്ല. ഇങ്ങനെ

തഖ്ലീദ് ചെയ്യൽ തെറ്റായിരുന്നുവെങ്കിൽ നിശ്ചയമായും അവരത് തടയുമായിരുന്നു. (ഇഖ്ദുൽജീദ്)

പിൽക്കാലത്ത് സമ്പൂർണമായി ക്രോഡീകരിക്കപ്പെട്ടതും വിശ്വവിഖ്യാതരായ ഇമാമുകൾ മുഖേന ലഭ്യമായതും നാലു മദ്ഹബുകൾ മാത്രമാണ്. അഞ്ചാമതൊന്ന് വിശ്വാസികളുടെ മുമ്പിൽ ഇല്ലാത്തതിനാൽ അല്ലാഹുവിന്റെ മുൻവിധി -ഖളാഅ്- അനുസരിച്ച് അന്ത്യനാൾ വരെ ഇത്തുടരുന്നതാണ്. സാധാരണക്കാരും ഇജ്തിഹാദിന്റെ പദവിയിൽ എത്താത്തവരും സ്വതന്ത്ര മുജ്തഹിദുകളായ ഇമാമുകളുടെ ഒരു മദ്ഹബ് സ്വീകരിക്കൽ നിർബന്ധ മാണ്. (ജംഉൽ ജവാമിഅ് 2:400)

മദ്ഹബിന്റെ നിയമവ്യവസ്ഥകളൊത്ത് സ്വഹാബിയിൽ നിന്നും ഒരുമാർഗം സ്ഥിരപ്പെട്ടിരുന്നുവെങ്കിൽ നമുക്ക് അവരെ തഖ്ലീദ് ചെയ്യാമായിരുന്നു. ഒരു വിരോധവുമില്ല. പൂർണമായ ഒരു മദ്ഹബിന്റെ രൂപം അവരിൽ നിന്നും സ്ഥിരപ്പെടാത്തത് കൊണ്ടാണിത്. (ഫതാവാ ഇബ്നുഹജർ 4:307) ഫത്ഹുൽ മുഈൻ ഖളാഇന്റെ അദ്ധ്യായത്തിൽ ഈ വിഷയത്തിൽ വിശിഷ്ടമായ ചർച്ചയുണ്ട്.

## മദ്ഹബിന്റെ ഇമാമുകൾ

ബഹുവന്ദ്യരായ സ്വഹാബത്ത് ജീവിച്ചിരുന്ന ഹി: 80-ൽ ജനിച്ച ഇമാം അബൂഹനീഫ(റ)യാണ് മദ്ഹബിന്റെ ഇമാമുകളിൽ ഒന്നാമൻ. ലോകത്തെമ്പാടും തന്റെ അനുയായികളായ ഹനഫികൾ -പണ്ഡിതരും സാധാരണക്കാരും- അധിവസിക്കുന്നുണ്ട്. അബ്ദുല്ലാഹിബ്നു മുബാറക്, ഇമാം ലൈസ്, ഇമാം മാലിക്(റ) തുടങ്ങിയവർ തന്റെ ശിഷ്യഗണങ്ങളിൽ പ്രധാനികളാണ്. ഹി:150-ൽ അവിടുന്ന് വഫാത്താകുമ്പോൾ തന്റെ മദ്ഹബ് ലോകപ്രസിദ്ധമായിരുന്നു.

ഇമാം അബൂഹനീഫ(റ)യുടെ ശിഷ്യനായിരുന്ന ഇമാം മാലിക്(റ)ആണ് രണ്ടാമൻ (ജനനം: ഹി: 92, മരണം: 199 റ:അവ്വൽ-10). താബിഉകളായ-സ്വഹാബത്തിന്റെ ശേഷ തലമുറ- മുന്നൂറ് പേരടക്കം എഴുന്നൂറിലധികം വരുന്ന ഗുരുവര്യരിൽനിന്ന് വിജ്ഞാനം നുകർന്ന് ദർസ് നടത്തി. അനേകവർഷം മസ്ജിദുന്നബവിയിൽ തിരുനബി(സ)യുടെ സവിധത്തിലാ യിരുന്നു തന്റെ ദീനീസേവനം. പരിശുദ്ധ ഹദീസും ഫിഖ്ഹും നുകരാൻ ലോകത്തിന്റെ പല ഭാഗത്തുനിന്നും ശിഷ്യൻമാർ ഒഴുകിയെത്തി.

ഇമാം മാലിക്(റ)ന്റെ പ്രധാന ശിഷ്യൻ മുഹമ്മദ്ബ്നു ഇദ്‌രീസിശ്ശാഫിഈ(റ) മൂന്നാമനായി അറിയപ്പെടുന്നു. ലോകരാഷ്ട്രങ്ങളിൽ ഭൂരിഭാഗവും തന്റെ മദ്ഹബിലെ ഉന്നതരും ഇടത്തരക്കാരുമായ പണ്ഡിതരും (ഇമാം ബുഖാരി,ഇമാം മുസ്‌ലിം(റ) എന്നിവരുൾപ്പെടെ) ഈജിപ്ത്, ഇന്ത്യ, പാക്കിസ്ഥാൻ, മലേഷ്യ, ഇന്തോനേഷ്യ, യമൻ, സിറിയ, ആഫ്രിക്ക തുടങ്ങിയ രാഷ്ട്രങ്ങളിൽ വൻ ശിഷ്യഗണങ്ങളും നിറഞ്ഞുനിൽക്കുന്നു. ബഗ്ദാദിലെ 'ഗസ്സ'യിൽ ജനിച്ച് രണ്ടു വയസ്സുള്ളപ്പോൾ മക്കയിലെത്തുകയും ഏഴാം വയസ്സിൽ പരിശുദ്ധ ഖുർആൻ മന:പാഠമാക്കുകയും ചെയ്തു. പത്തു വയസ്സായപ്പോൾ അക്കാലത്ത് ക്രോഡീകരിക്കപ്പെട്ട ഇമാം മാലിക്(റ)ന്റെ ഹദീസ്ഗ്രന്ഥം മുവത്വ ഹൃദിസ്ഥമാക്കി. (9500

ഹദീസുകളുള്ള വലിയ ഗ്രന്ഥമായിരുന്നു അത്. 1700 ഹദീസുകളുള്ള ഇപ്പോഴത്തെ മുവത്വ അതിന്റെ സംക്ഷിപ്തമാണ്) പതിനഞ്ചു വയസ്സുള്ളപ്പോൾ തന്നെ വന്ദ്യഗുരു മക്കാമുഫ്തി മുസ്‌ലിമുബ്നു ഖാലിദ്(റ) ഫത്‌വ നൽകാൻ അനുവാദം നൽകുകയുണ്ടായി.മദീനയിലെ ഗുരുവര്യർ ഇമാം മാലിക്(റ) ഇങ്ങനെ പറഞ്ഞു: മകനേ, അല്ലാഹുവിനെ ഭയപ്പെട്ട് ജീവിക്കുക. മഹത്തായ ഭാവിയുടെ നായകനാണ് താങ്കൾ. (ശറഹുൽ മുഹദ്ദബ്-1:8) പ്രവാചകർ(സ) പ്രഖ്യാപിച്ചതാണല്ലോ -ആലിമു ഖുറൈശിൻ യംലഉ ഥിബാഖൽ അർളി ഇൽമാ -ഖുറൈശീ ഗോത്രത്തിലെ ഒരു മഹാപണ്ഡിതൻ ലോകം മുഴുവൻ വിജ്ഞാനത്തിന്റെ പ്രഭ വിതറും- ഇത് ഇമാം ശാഫിഈ(റ)യെസ്സംബന്ധിച്ചാണെന്ന് ഹദീസ് പണ്ഡിതർ വിവരിച്ചിട്ടുണ്ട്. മറ്റു ഇമാമുകളെപ്പറ്റിയും പ്രശംസാവാക്കുകൾ പ്രവാചകർ(സ) അരുളിയിട്ടുണ്ട്. മഹാനവർകൾ ഇമാം മാലിക്(റ)ന്റെ മരണശേഷം ബഗ്ദാദിലെത്തി വിജ്ഞാനശേഖരണവും പ്രചരണവുമായി ജീവിക്കുകയും നിരവധി ഗ്രന്ഥങ്ങൾ (ഫിഖ്ഹിൽ മാത്രം 120 കിതാബുകൾ-അൽഫവാഇദുൽ മദനിയ്യ:242) രചിക്കുകയുണ്ടായി. ഹി:199-ൽ ഈജിപ്തിൽ വന്നു. തന്റെ മദ്ഹബ് ക്രോഡീകരണമായിരുന്നു പ്രധാന സേവനം. ഹി:204-ൽ അവിടെ വഫാത്തായി. മഹാന്റെ പ്രകീർത്തന ങ്ങളടങ്ങിയ നാൽപതോളം ഗ്രന്ഥങ്ങൾ കണ്ടെത്തിയിട്ടുണ്ട്. ശാഫിഈ മദ്ഹബിൽ വിരചിതമായ ഗ്രന്ഥങ്ങൾ ഏറെയാണ്. തന്റെ ശിഷ്യനായ ഇമാം സുയൂഥി(റ)ന്ന് മാത്രം 500-ലധികം പ്രധാന ഗ്രന്ഥങ്ങളുണ്ടായിരുന്നുവത്രെ! (അശദ്ദുൽ ഇജ്തിഹാദ്-31)

ഇമാം ശാഫിഈ(റ)ന്റെ പ്രഥമശിഷ്യൻ അഹ്മദ്ബ്നു ഹമ്പൽ(റ)-164:241- ഇമാമുകളിൽ നാലാമത്തവരാണ്. ലോകമെമ്പാടും തന്റെ അനുയായികളായ ഹമ്പലികളും-പണ്ഡിതൻമാരും സാധാരണക്കാരും -മദ്ഹബിന്റെ ഗ്രന്ഥങ്ങളും കാണാം. (മസ്ജിദുന്നബവിയിലെ കുതുബുഖാനയിൽ ശേഖരിച്ചുവെച്ച നാലു മദ്ഹബിലെയും ഗ്രന്ഥങ്ങൾ ഒറ്റനോട്ടത്തിൽ -പേരുകൾ മാത്രം- നോക്കിത്തീർക്കാൻ ദിവസങ്ങൾ വേണ്ടിവരും.)

ബഗ്ദാദിൽ നിന്നും വിജ്ഞാനം നേടി പുതിയ അറിവുകൾ തേടി മക്ക, മദീന, കൂഫ, ബസ്വറ, യമൻ, സിറിയ എന്നിവിടങ്ങളിലെല്ലാം യാത്ര ചെയ്തു. അപാരമായ ഓർമശക്തിയുടെ ഉടമയായ മഹാൻ പത്തുലക്ഷം ഹദീസുകൾ മന:പാഠമാക്കിയിരുന്നു. ഇമാം ബുഖാരി, മുസ്‌ലിം, അബൂദാവൂദ് തുടങ്ങിയവർ തന്റെ മദ്ഹബും സ്വീകരിച്ചവരായിരുന്നു (ഒരേ സമയത്തല്ല). മഹാന്റെ ജനാസനിസ്കാരത്തിന് ഇരുപത്തഞ്ചുലക്ഷം ആളുകൾ പങ്കെടുത്തതായി ചരിത്രം.

ചുരുക്കത്തിൽ പരിശുദ്ധ ഇസ്‌ലാമിന്റെ വിധി വിലക്കുകൾ-പ്രായോഗി കമായി- നാലു മദ്ഹബുകളിൽ നിക്ഷിപ്തമാണ്. പ്രമാണങ്ങളെല്ലാം യഥാവിധി വിവരിച്ചിട്ടുമുണ്ട്. മദ്ഹബിന്റെ സമഗ്രപഠനം ഇസ്‌ലാമിനെ അടുത്തറിയാൻ സഹായിക്കുന്നു. മഹാ മനീഷികളായ മദ്ഹബിന്റെ ഇമാമുകളുടെ മഹത്വം കൊണ്ട് -അന്ത്യനാൾ വരെ കണ്ണികളായി വരുന്ന പണ്ഡിതരുടെയും- അല്ലാഹു നമ്മെ സജ്ജനങ്ങളിലുൾപ്പെടുത്തട്ടെ. ഋജുവായ മാർഗത്തിൽ ചേർത്തിത്തരട്ടെ -ആമീൻ.

**- അബ്ദുൽ മജീദ് ഫൈസി**

# മുഖവുര

പരലോക വിജയത്തിന്റെ അടിസ്ഥാനം വിശ്വാസവും സൽകർമവുമാണ്. ഖുർആനും
ഹദീസും ഒട്ടേറെ സ്ഥലങ്ങളിൽ വ്യക്തമാക്കിയതാണിത്.

വിശ്വാസത്തിന്റെ മേഖല പ്രവിശാലമെങ്കിലും ആഴത്തിലിറങ്ങി പഠിക്കാനും ചിന്തി
ക്കാനും സാധിക്കാത്ത സാധാരണക്കാരന് മൊത്തമായ ചില വിശ്വാസങ്ങളിലൂടെ ആ
ഭാഗം ഭദ്രമാക്കാൻ കഴിയും. എന്നാൽ അതി വിശാലമായ കർമ മേഖലയിൽ വിശദ
മായും അനിവാര്യമായും അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ ഒട്ടനവധിയുണ്ട്.

പാരത്രിക രക്ഷയുടെ അടിസ്ഥാനമെന്നു വിശേഷിപ്പിക്കാവുന്ന നിസ്കാരം തന്നെ ഉദാ
ഹരണം. ശ്രേഷ്ഠാരാധനയായ നിസ്കാരവുമായി ബന്ധപ്പെട്ട്, അതിന്റെ സാധുതയെ
ബാധിക്കുന്ന കാര്യങ്ങൾ കുറച്ചല്ല. ഏഴു വയസ്സു മുതലെങ്കിലും ആരംഭിച്ച് പ്രായ
പൂർത്തിയോടെ നിർബന്ധിതാവസ്ഥ പൂണ്ട്, ബുദ്ധി അനുകൂലമെങ്കിൽ മരണം വരെ
തുടരേണ്ടതാണ് നിസ്കാരം. ഇതേകുറിച്ച് അറിയേണ്ട കാര്യങ്ങൾ നിരവധി. അവഗ
ണന വരുത്തുന്ന വിപത്തും ചെറുതല്ല. ഇങ്ങനെ വൈകിയെങ്കിലും സാമൂഹികമായി
അറിഞ്ഞിരിക്കേണ്ട കാര്യങ്ങൾ ഏറെയാണ്.

കർമശാസ്ത്രം ഖുർആനും ഹദീസുമല്ലാത്ത മറ്റൊന്നല്ല. ഖുർആനിൽ നിന്നും ഹദീ
സിൽ നിന്നും യോഗ്യന്മാർ ഗ്രഹിച്ചെടുത്ത അനുഷ്ഠാന വിധികളാണ്. അടിസ്ഥാനം
ഖുർആനും സുന്നത്തും തന്നെ. ഖുർആനിൽ നിന്നും ഹദീസിൽ നിന്നും അനുഷ്ഠാന
വിധികൾ പഠിക്കാൻ അശക്തരായ നമുക്ക് മതവിധികൾക്ക് ഫിഖ്ഹ് ഗ്രന്ഥങ്ങൾ തന്നെ
യാണ് ഉത്തമം. ഖുർആനും സുന്നത്തും നിർദ്ദേശിച്ചപോലെ ജീവിക്കാൻ അതിലൂടെ
മാത്രമേ കഴിയൂ.

കർമ സംബന്ധിയായ അറിവ് മദ്റസകളിലെ ഹ്രസ്വകാല പഠനംകൊണ്ട് തൃപ്തിപ്പെടു
ന്നവരോ തൃപ്തിപ്പെടേണ്ടിവരുന്നവരോ ആണ് ഭൂരിപക്ഷവും. എങ്കിലും കൂടുതൽ
കർമശാസ്ത്രവിജ്ഞാനം നേടാൻ ആഗ്രഹമുള്ളവരും നമുക്കിടയിലുണ്ട്. അവർക്ക്
സഹായകമാണ് ഫിഖ്ഹീ ഗ്രന്ഥങ്ങളുടെ പരിഭാഷകളും ആശയ സംഗ്രഹങ്ങളും.

കർമശാസ്ത്രമെന്നുകേൾക്കുമ്പോൾ നമ്മുടെ മനസ്സിൽ ആദ്യമെത്തുന്നതാണ്
'ഫത്ഹുൽ മുഈൻ'. ഫത്ഹുൽ മുഈനിലൂടെ കടന്നുപോയല്ലാതെ കർമശാസ്ത്രം
പഠിച്ച ഒരു പണ്ഡിതനും കേരളത്തിൽ ഉണ്ടാകുമെന്നു തോന്നുന്നില്ല. ഫത്ഹുൽ മുഈ
നെന്ന് കേൾക്കുകയെങ്കിലും ചെയ്യാത്ത സാധാരണക്കാരും ഏറെയുണ്ടാകില്ല. കേര
ളീയന്റെ തൂലികയിൽ പിറന്നതുകൊണ്ടാവാം നമുക്കീ ആത്മബന്ധം. എന്നാൽ കേര
ളത്തിന്റെയും ഇന്ത്യയുടെയും അതിർത്തിക്കപ്പുറത്തും ഏറെ സുപരിചിതമാണീ ഗ്രന്ഥം.
വിജ്ഞാനാന്വേഷികളെ തൃപ്തരാക്കാനുള്ള ശേഷിയാണിതിനു കാരണം. വാള്യങ്ങ
ളേറെയില്ലാതെ തന്നെ കാര്യങ്ങളേറെ ഉൾക്കൊണ്ട, മറ്റു പല ഗ്രന്ഥങ്ങളും പറയാ
ത്തത് പറഞ്ഞ ഈ ഗ്രന്ഥത്തിന്റെ കാര്യം ആശ്ചര്യകരമെന്നാണ് കവിവാക്യം.

ഫത്ഹുൽ മുഈനിന്ന് അറബിയിൽ വിശദീകരണ ഗ്രന്ഥങ്ങൾ ഏറെയുണ്ട്. മലയാള
ത്തിൽ പരിഭാഷകളും ഇറങ്ങിയിട്ടുണ്ട്. എന്നാൽ മൂലഗ്രന്ഥത്തോട് തികച്ചും നീതി

പുലർത്തുന്ന, വ്യത്യസ്തതകളുള്ള ഒരു പരിഭാഷക്ക് പിന്നെയും പ്രസക്തിയുണ്ടായിരുന്നു. അത്തരമൊന്നിന്റെ കുറവ് നികത്താനുള്ള ശ്രമമാണ് ഫത്ഹുൽ മുഈനിന്റെ ഈ മലയാള ഭാഷ്യം. സാധാരണക്കാർക്കു മാത്രമല്ല, ചിലപ്പോൾ പണ്ഡിതർക്കുമുപകാരപ്പെട്ടേക്കുമെന്നതുകൊണ്ടാണ് ചരിത്രത്തിലാദ്യമായി ഈ ഗ്രന്ഥത്തിന് അറബി മൂലത്തോട് കൂടിയ ആശയ സംഗ്രഹം ഇറക്കുന്നത്.

സമ്പന്നമായ അറബി ഭാഷയിൽ നിന്നും ശുഷ്കമായ മലയാളത്തിലേക്കു മൊഴിമാറ്റം ചെയ്യുമ്പോൾ അതിന്റേതായ പ്രശ്നങ്ങളും പരിമിതികളുമുണ്ടാവുക സ്വാഭാവികം. ഫത്ഹുൽമുഈൻ പോലൊരു ഗ്രന്ഥത്തിന്റെ കാര്യത്തിൽ പ്രത്യേകിച്ചും. 'മത്നും ശർഹും' അഥവാ ഒരു സംക്ഷിപ്ത വാക്യവും അതിന് അതുൾപ്പെടെ തന്നെ വിശദീകരണവും ഇടകലർത്തിയാണീ രചന. സംക്ഷിപ്തമായ ഒരുസ്വതന്ത്ര രചനയാണ് മത്ൻ. അതിന്റെ വാക്യങ്ങൾ മുറിച്ച് വിശദീകരണം ചേർത്ത് ശർഹും. മലയാളത്തിൽ അസാധ്യമോ അസൗകര്യപ്രദമോ ആണീ ഘടന. അതിനാൽ ആശയ വ്യക്തതക്ക് കുറച്ചു സ്വാതന്ത്ര്യമെടുക്കേണ്ടി വന്നിട്ടുണ്ട്.

ഒരു വിഷയത്തിന്റെ പ്രധാന ഭാഗത്തു തുടങ്ങി അതിന്റെ അനുബന്ധ വിഷയങ്ങളെല്ലാം വിശദമായി പറഞ്ഞ ശേഷം ബാക്കി ഭാഗത്തേക്കു കടക്കുന്നതാണ് ഫത്ഹുൽ മുഈനിന്റെ ശൈലി. അതുകൊണ്ടു തന്നെ ഒരു വിഷയം പലയിടങ്ങളിലായി ചിതറിയാവും ഗ്രന്ഥത്തിൽ വിവരിക്കുന്നത്. ഉദാഹരണം: നിസ്കാരത്തിന്റെ ശർത്വ്. ഒന്ന് 'ത്വഹാറത്ത്' പറഞ്ഞ ശേഷം അതിന്റെ സമ്പൂർണ്ണ വിശദീകരണമാണ് പിന്നീട് വരുന്നത്. അതായത് വുളൂഇന്റെ ശർത്വിൽ തുടങ്ങി ജലത്തെക്കുറിച്ച് വിവരിച്ച് വുളൂഇന്റെ ഫർളുകളും സുന്നത്തുകളും മുറിയുന്ന കാര്യങ്ങളും തയമ്മുമും കുളിയും സമ്പൂർണമായി വിശദീകരിച്ചു കഴിഞ്ഞേ നിസ്കാരത്തിൽ രണ്ടാം ശർത്വ് പറയുന്നുള്ളൂ. മൂന്നാം ശർത്വിന്റെ മുമ്പും ഇവ്വിധം ദീർഘ ചർച്ച കാണാം. ഇത്തരം സ്ഥലങ്ങളിൽ അടിക്കുറിപ്പുകളും ഉപ ശീർഷകങ്ങളും വായനക്കാർക്കു വ്യക്തത നൽകും.

മൂലഗ്രന്ഥത്തിൽ തുടങ്ങിയ പരാമർശമുള്ളിടത്തെല്ലാം ശേഷം പറയുന്ന വിഷയത്തെ സൂചിപ്പിക്കുന്ന ഉപ ശീർഷകം നൽകുകയാണ് പരിഭാഷയിൽ ചെയ്തിട്ടുള്ളത്. അല്ലാത്തിടങ്ങളിലും ഇടക്കിടെ വിഷയസൂചനയുള്ള ശീർഷകങ്ങൾ നൽകിയിട്ടുണ്ട്. ഇവ വായനക്കാർക്ക് കൂടുതൽ ഉപകാരപ്രദമായിരിക്കും.

നേർക്കുനേർ പരിഭാഷയിലൂടെ വായനക്കുണ്ടാകുന്ന മുഷിപ്പൊഴിവാക്കാൻ ആശയ വ്യാഖ്യാന രീതിയാണ് സ്വീകരിച്ചിട്ടുള്ളത്. എങ്കിലും മൂലഗ്രന്ഥത്തിലെ പദങ്ങളുടെ അർഥം വിട്ടുപോകാതിരിക്കാനും ആവശ്യമില്ലാത്തത് കടന്നുവരാതിരിക്കാനും പരമാവധി ശ്രമിച്ചിട്ടുണ്ട്.

അത്യധികം അധ്വാനം ഇതിനു പിന്നിലുണ്ട്. ഏറെ സമയം ചെലവഴിച്ചാണ് പരിശോധന നിർവഹിച്ചിട്ടുള്ളതും. പരമാവധി കുറ്റമറ്റതാക്കാൻ വേണ്ടിയാണത്. എങ്കിലും ആശ്ചര്യകരമാംവിധം ആശയ വൈപുല്യമുള്ളതാണല്ലോ ഫത്ഹുൽ മുഈൻ. അപാകതകളെന്തെങ്കിലും കണ്ടെത്തിയാൽ ഇനിയും തിരുത്താൻ മടിക്കില്ല.

ഇതിന്റെ പിന്നിൽ പ്രവർത്തിച്ചവർക്കും വായനക്കാർക്കും ഈ ഗ്രന്ഥം പരലോക നേട്ടത്തിനുപകരിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

**സ്വാദിഖ് അൻവരി**

# ഉള്ളടക്കം

Scanned by CamScanner

Scanned by CamScanner

لمحمد اشرف سعدي بن محمد بن احمد (اسيغولي )غفر الله لهم في الدارين امين

# ഇസ്‌ലാം നിയമസംഹിത

## ഫത്ഹുൽ മുഈൻ

ആശയ സംഗ്രഹം

المكتبة الغزالية

ശയ്ഖ് സയ്നുദ്ദീൻ മഖ്ദും(റ)

8237703649 9036971987



പൂങ്കാവനം ബുക്സ്റ്റാൾ

കോഴിക്കോട്-673 004

വില : 500.00

Al-Maktabatul Gazzaliya

Assaigoli Mangalore karnataka

# بِسْمِ اللّٰهِ الرَّحْمَنِ الرَّحِيمْ

നന്മയുടെ കവാടങ്ങളഖിലം തുറന്നു തരുന്ന, അത്യുദാരനും പ്രത്യേക ദാസന്മാർക്ക് മതവിജ്ഞാനത്തിൽ പ്രാവീണ്യത്തിന് സഹായിക്കുന്നവനുമായ അല്ലാഹുവിന് സ്തുതി.

അല്ലാഹുവല്ലാതെ ആരാധനക്കർഹനില്ലെന്ന്, അനശ്വര ഭവനമായ സ്വർഗത്തിൽ കടന്നുചെല്ലാനുതകുംവിധം ഞാൻ സാക്ഷ്യപ്പെടുത്തുന്നു. അതോടൊപ്പം സ്തുത്യർഹ പദവിക്കുടമയായ മുഹമ്മദ്(സ) അല്ലാഹുവിന്റെ ദാസനും ദൂതനുമാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു.

നബി(സ)ക്കും അവിടുത്തെ ശ്രേഷ്ഠരായ കുടുംബങ്ങൾ, അനുചരർ എന്നിവർക്കും അല്ലാഹുവിന്റെ നന്മയും മോക്ഷവുമുണ്ടാകട്ടെ. ആ നന്മയും മോക്ഷവും പരലോകത്ത് എനിക്കും വിജയത്തിനുതകട്ടെ.

'ഖുർറതുൽ ഐൻ ബി മുഹിമ്മാതിദ്ദീൻ' എന്ന എന്റെ തന്നെ ഗ്രന്ഥത്തിന്റെ വിശദീകരണമാണിത്. ഉദ്ദേശ്യങ്ങൾ വിശദീകരിച്ചും ആശയങ്ങൾക്കു വ്യക്തത നൽകിയും മേൽഗ്രന്ഥത്തിന്റെ ലക്ഷ്യം നേടാനുതകും വിധമുള്ള ഫലപ്രദമായൊരു വിശദീകരണമാണ് എന്റെ ലക്ഷ്യം.

'ഫത്ഹുൽ മുഈൻ ബി ശറഹി ഖുർറതിൽ ഐൻ ബി മുഹിമ്മാതിദ്ദീൻ' എന്നു പേര് നൽകിയിരിക്കുന്ന ഈ രചന എല്ലാവർക്കും ഉപകരിക്കണമെന്ന് ഔദാര്യവാനും ആദരണീയനുമായ അല്ലാഹുവോട് ഞാൻ അപേക്ഷിക്കുന്നു. തദ്ഫലമായി സുരക്ഷിത ഭവനമായ സ്വർഗത്തിൽ എന്നെ താമസിപ്പിക്കണമെന്നും. അവൻ അത്യാദരണീയനും കാരുണ്യവാനുമാണല്ലോ.

## فتح المعين
## بشرح
## قرة العين

بسم الله الرحمن الرحيم وبه نستعين

الحمد لله الفتاح الجواد المعين على التفقه في الدين من اختاره من العباد، وأشهد أن لا إله إلا الله شهادة تدخلنا دار الخلود، وأشهد أن سيدنا محمداً عبده ورسوله صاحب المقام المحمود صلى الله وسلّم عليه وعلى آله وأصحابه الأمجاد صلاة وسلاماً أفوز بهما يوم المعاد.

وبعد: فهذا شرح مفيد على كتابي المسمى بقرة العين بمهمات الدين، يبين المراد ويتمم المفاد ويحصل المقاصد ويبرز الفوائد، وسميته بفتح المعين بشرح قرة العين بمهمات الدين، وأنا أسأل الله الكريم المنان أن يعم الانتفاع به للخاصة والعامة من الإخوان، وأن يسكنني به الفردوس في دار الأمان إنه أكرم كريم وأرحم رحيم.

(بسم الله الرحمن الرحيم) أي أؤلف، والاسم مشتق من السمو وهو العلو لا من الوسم وهو العلامة، والله علم للذات الواجب الوجود وأصله «إله» وهو اسم جنس لكل معبود، ثم عرف بأل وحذفت الهمزة ثم استعمل في المعبود بحق، وهو الاسم الأعظم عند الأكثر ولم يسم به غيره ولو تعنتاً. والرحمن والرحيم صفتان بنيتا للمبالغة من رحم، والرحمن أبلغ من الرحيم لأن زيادة البناء تدل على زيادة المعنى، ولقولهم: رحمن الدنيا والآخرة، ورحيم الآخرة. (الحمد لله الذي هدانا) أي دلنا (لهذا) التأليف (وما كنا لنهتدي لولا ان هدانا الله) اليه والحمد هو الوصف بالجميل (والصلوة) وهي من الله الرحمة المقرونة بالتعظيم. (والسلام) أي التسليم من كل آفة ونقص. (على سيدنا محمد رسول الله) لكافة الثقلين الجن والإنس إجماعاً وكذا الملائكة على ما قاله جمع محققون، ومحمد علم

بِسْمِ اللّٰهِ الرَّحْمَنِ الرَّحِيمْ

# പ്രാരംഭം

അല്ലാഹുവിന്റെ നാമത്തിൽ. ഞാൻ രചന ആരംഭിക്കുന്നു. ഇഹത്തിൽ സദ്‌വൃത്ത, ദുർവൃത്ത ഭേദമില്ലാതെയും പരത്തിൽ സദ്‌വൃത്തർക്കു മാത്രവും ഗുണം ചെയ്യുന്നവനാണവൻ.

ബിസ്മില്ലാഹി എന്നതിലെ ഇസ്മ് എന്ന പദം അടയാളമെന്നർത്ഥമുള്ള 'വസ്മി'ൽ നിന്നല്ല. പ്രത്യുത, 'സുമുവ്വ്' എന്ന ധാതുവിൽ നിന്നാണ് -ഔന്നിത്യം എന്നാണിതിന്റെ അർത്ഥം- ഉരുത്തിരിഞ്ഞിട്ടുള്ളത്. ഇതിലെ അല്ലാഹു എന്ന പദം അസ്തിത്വം അനിവാര്യമായ ഒരുവനെ കുറിക്കുന്നു. ഇലാഹ് എന്നാണ് അടിസ്ഥാനപദം. ആരാധിക്കപ്പെടുന്നതിനെല്ലാം ഉപയോഗിക്കുന്ന വർഗനാമമാണ് ഇലാഹ്. പിന്നീട് 'അൽ' ചേർത്തു ക്ലിപ്തമാക്കി. 'ഹംസ്' എന്ന അക്ഷരം അതിൽ നിന്നൊഴിവാക്കുകയും ചെയ്തു. ഇങ്ങനെ 'അല്ലാഹ്' എന്നായിത്തീർന്ന പദം പിന്നെ ആരാധനക്കർഹതയുള്ളവനെ മാത്രം കുറിക്കുന്നതായി പരിമിതപ്പെട്ടു. ഭൂരിഭാഗം പണ്ഡിതരുടെയും അഭിപ്രായത്തിൽ 'ഇസ്മുൽ അഅ്ളം'[1] അല്ലാഹ് എന്ന പദമാണ്. മത്സരബുദ്ധ്യാ പോലും മറ്റാർക്കും ഈ പേര് നൽകപ്പെട്ടിട്ടില്ല.

'റഹിമ' എന്ന പദത്തിൽ നിന്ന് അർത്ഥവ്യാപ്തിക്കായി എടുത്തിട്ടുള്ള ഗുണനാമങ്ങളാണ് 'അർറഹ്മാൻ', 'അർറഹീം' എന്നിവ. അർറഹീം എന്നതിലേറെ ആശയവ്യാപ്തി അർറഹ്മാൻ എന്നതിനുണ്ട്. കാരണം അറബിയിൽ അക്ഷരങ്ങളുടെ ആധിക്യം ആശയവൈപുല്യത്തെ കുറിക്കും. 'റഹ്മാനദ്ദുൻയാ വൽആഖിറ' (ഇഹത്തിലും പരത്തിലും ഗുണം ചെയ്യുന്നവൻ) 'വ റഹീമിൽ ആഖിറ' (പരലോകത്ത് ഗുണം ചെയ്യുന്നവൻ) എന്ന പൂർവ പണ്ഡിതരുടെ പ്രയോഗവും ഇതിനെ സൂചിപ്പിക്കുന്നു.

ഈ രചനയിലേക്ക് നയിച്ച അല്ലാഹുവിന്നാണ് സർവസ്തുതികളും. ഇതിലേക്ക് അവൻ നയിച്ചില്ലെങ്കിൽ നാം ഈ രചനയിലേക്കെത്തിച്ചേരുമായിരുന്നില്ല.

വൈശിഷ്ട്യത്താൽ വാഴ്ത്തുക എന്നാണ് ഹംദ് കൊണ്ടുദ്ദേശ്യം. അല്ലാഹു ആദരപൂർവം നൽകുന്ന കാരുണ്യവും (സ്വലാത്ത്) വിപത്ത്, ന്യൂനതകളിൽ നിന്നുള്ള രക്ഷയും (സലാം) നമ്മുടെ നേതാവ് മുഹമ്മദ് (സ)ക്ക് ഉണ്ടാവട്ടെ.

1. മഹത്നാമം എന്നർത്ഥം. അല്ലാഹുവിന്റെ അതിമഹത്തായ ഈ നാമം ഉരുവിട്ടു പ്രാർത്ഥിച്ചാൽ സ്വീകാര്യത തീർച്ചയാണ്. എന്നാൽ പലർക്കും ഉദ്ദിഷ്ടകാര്യം സാധിക്കാതെ വരുന്നത് ഹലാലായ ഭക്ഷണം കഴിക്കുക പോലുള്ള നിബന്ധനകൾ പാലിക്കാത്തതുകൊണ്ടാണെന്ന് പണ്ഡിതവിശദീകരണം.

منقول من اسم فعول المضعف موضوع لمن كثرت خصاله الحميدة، سُمِّيَ به نبينا ﷺ بإلهام من الله لجده، والرسول من البشر ذكر حر أو حي إليه بشرع وأمر بتبليغه وإن لم يكن له كتاب ولانسخ كيوشع عليه السلام فان لم يؤمر بالتبليغ فنبي والرسول افضل من النبي إجماعا وصح خبر أنّ عدد الأنبياء مائة ألف وأربعة وعشرون ألفاً وخبرأن عدد الرسل ثلاثمائة وخمسة عشر. **(وعلى آله)** أي أقاربه المؤمنين من بني هاشم والمطلب، وقيل: هم كل مؤمن وأختير لخبر ضعيف فيه وجزم به النووي في شرح مسلم. **(وصحبه)** وهو اسم جمع لصاحب بمعنى الصحابي وهو من اجتمع مؤمناً بنبينا ﷺ ولو أعمى او غير مميز. **(الفائزين برضا الله)** تعالى صفة لمن ذكر.

**(وبعد)** أي بعدما تقدم من البسملة والحمدلة والصلاة والسلام على من ذكر **(فهذا)** المؤلف الحاضر ذهنا **(مختصر)** قل لفظه وكثر معناه من الاختصار **(في الفقه)** هو لغة الفهم، وأصطلاحًا العلم بالأحكام الشرعية العمليّة المكتسب من ادلتها التفصيلية، واستمداده من الكتاب والسنة والإجماع

## നബീ, ആലുന്നബീ, സ്വഹാബീ

മനുഷ്യൻ, ജിന്ന് എന്നീ വിഭാഗങ്ങളിലേക്കു നിയോഗിതനായ ദൂതനാണ് മുഹമ്മദ് (സ) എന്നതിൽ പണ്ഡിതർ ഏകാഭിപ്രായക്കാരാണ്. പ്രാമാണികരായ ചില പണ്ഡിതർ പറഞ്ഞത് മലക്കുകളിലേക്ക് കൂടിയുള്ള ദൂതനാണ് മുഹമ്മദ് (സ) എന്നാണ്.

അടിസ്ഥാനാക്ഷരങ്ങളിലൊന്ന് ഇരട്ടിച്ച സകർമ്മക നാമമാണ് 'മുഹമ്മദ്'. വൈശിഷ്ട്യങ്ങൾ ഏറെയുള്ള വ്യക്തിക്കേ ഈ പേര് യോജിക്കൂ. നമ്മുടെ നബി(സ)ക്ക് ഈ പേരിട്ടത് നബി(സ)യുടെ പിതാമഹന് അല്ലാഹു അങ്ങനെ തോന്നിച്ചതുകൊണ്ടാണ്.

മതവ്യവസ്ഥിതി കൊണ്ട് ദിവ്യബോധനം നൽകപ്പെട്ട സ്വതന്ത്രപുരുഷനാണ് റസൂൽ. അതോടൊപ്പം ബോധനം നൽകപ്പെട്ട കാര്യം ജനങ്ങളിൽ പ്രബോധനം ചെയ്യാൻ -തബ്‌ലീഗിന്- കൽപ്പിക്കപ്പെട്ട വ്യക്തിയുമായിരിക്കും. ഒരു ഗ്രന്ഥം ലഭിക്കുകയോ മുൻ വിധിവ്യവസ്ഥിതികളെ ദുർബലപ്പെടുത്തുകയോ ചെയ്യണമെന്നില്ല. ഉദാ: യൂശഅ് (അ).

തബ്‌ലീഗിനുള്ള കൽപനയില്ലെങ്കിൽ അദ്ദേഹം നബി മാത്രമായിരിക്കും. നബിയേക്കാൾ ശ്രേഷ്ഠൻ റസൂൽ ആണെന്നത് അവിതർക്കിതമാണ്. നബിമാരുടെ എണ്ണം ഒരുലക്ഷത്തി ഇരുപത്തിനാലായിരമാണെന്നും റസൂലുകൾ മുന്നൂറ്റിപ്പതിനഞ്ചാണെന്നുമുള്ള ഹദീസ് സ്വഹീഹായി വന്നിട്ടുണ്ട്.

അല്ലാഹുവിന്റെ പ്രീതിയാൽ വിജയികളായ നബി കുടുംബത്തിനും (ആലുന്നബി) അനുചരർക്കും (സ്വഹ്ബ്) സ്വലാത്തും സലാമും ഉണ്ടാകട്ടെ. ഹാശിം, മുത്ത്വലിബ് സന്തതികളിലെ വിശ്വാസികളായ ബന്ധുക്കളാണ് നബി(സ)യുടെ കുടുംബം. എല്ലാ മുഅ്മിനുകളും നബി കുടുംബത്തിൽ ഉൾപ്പെടുമെന്ന അഭിപ്രായമുണ്ട്.[1] ദുർബലമെങ്കിലും ഒരു ഹദീസ് തെളിവുള്ളതിനാൽ ഈ അഭിപ്രായത്തിന് പ്രാമുഖ്യവുമുണ്ട്. ഇമാം നവവി 'ശർഹു മുസ്‌ലിമി'ൽ തീർത്തു പറഞ്ഞതും ഇതുതന്നെ.

സ്വഹ്ബ് എന്നത് സ്വഹാബീ എന്നർത്ഥത്തിലുള്ള സ്വാഹിബ് എന്ന പദത്തിന്റെ ബഹുവചനമാണ്. വിശ്വാസിയായി നബി(സ)യോട് സഹവസിച്ച വ്യക്തിയാണ് സ്വഹാബി. ഇയാൾ അന്ധനോ വകതിരിവില്ലാത്തവനോ ആണെങ്കിലും. അല്ലാഹുവിന്റെ തൃപ്തി നേടി വിജയം വരിച്ചവരാണവർ.

പ്രാരംഭ മുറകൾക്ക് ശേഷം, കർമ്മശാസ്ത്രപരമായി ഇമാം ശാഫിഈ(റ)ന്റെ മദ്ഹബ് പ്രകാരം കുറഞ്ഞ വാക്കുകളിൽ വിപുലാശയങ്ങളുള്ള ഒരു ഗ്രന്ഥമാണിത്. ഗ്രാഹ്യം എന്നാണ് ഫിഖ്ഹിന്റെ ഭാഷാർത്ഥം. വിശദമായ തെളിവുകളെ അടിസ്ഥാനപ്പെടുത്തിയുള്ള കർമ്മപരമായ മതവിജ്ഞാനം എന്നു സാങ്കേതികാർത്ഥം. കിതാബ് (ഖുർആൻ) സുന്നത്ത് (നബിചര്യ) ഇജ്മാഅ് (പണ്ഡിത ഏകോപനം) ഖിയാസ് (ഉചിതമായ താരതമ്യം) എന്നിവയാണ് അടിസ്ഥാനം. അല്ലാഹുവിന്റെ കൽപനക്ക് വഴിപ്പെടാനും നിരോധിച്ചവ വെടിയാനും കഴിയുകയാണ് ഇതുകൊണ്ടുള്ള നേട്ടം.

1. ദുആഅ് പോലുള്ള സന്ദർഭങ്ങളിൽ പരാമർശിക്കുമ്പോൾ

والقياس، وفائدته امتثال أوامر الله تعالى واجتناب نواهيه. (**على مذهب الإمام**) المجتهد أبي عبد الله محمد بن إدريس (**الشافعي رحمه الله**) ورضي عنه، أي على ما ذهب إليه من الأحكام في المسائل، وإدريس والده هو ابن العباس بن عثمان بن شافع بن السائب بن عبيد بن عبد يزيد بن هاشم بن المطلب بن عبد مناف، وشافع هو الذي ينسب إليه الإمام، وأسلم هو وأبوه السائب يوم بدر، وولد إمامنا رضي الله عنه سنة خمسين ومائة، وتوفي يوم الجمعة سلخ رجب سنة أربع ومائتين. (**وسميته بقرة العين بـ**) بيان (**مهمات**) أحكام (**الدين**) انتخبته، وهذا الشرح من الكتب المعتمدة لشيخنا خاتمة المحققين شهاب الدين أحمد بن حجر الهيتمي وبقية المجتهدين : وجيه الدين عبد الرحمن بن زياد رضى الله عنهما، وشيخي مشايخنا شيخ الإسلام المجدد زكريا الأنصـــاري، والإمام الأمجـــد أحـــمد المزجد رحمهما الله تعالى وغيرهم من محققي المتأخرين، معتمداً على ما جزم به شيخا المذهب النووي والرافعي فالنووي فمحققو المتأخرين رضي الله عنهم (**راجيا من**) ربنا (**الرحمن أن ينتفع به الأذكياء**) أي العقلاء (**وأن تقر به**) أي بسببه (**عيني غدا**) أي اليوم الآخر (**بالنظر إلى وجهه الكريم**) بكرة وعشياً آمين.

## ഇമാം ശാഫിഈ(റ)

മുജ്തഹിദായ ഇമാം മുഹമ്മദ് ബ്നു ഇദ്രീസി ശ്ശാഫിഈ -അല്ലാഹുവിന്റെ കരുണയും അംഗീകാരവും അവരിലുണ്ടാവട്ടെ- ഹിജ്റ നൂറ്റി അൻപതിൽ ജനനം. ഇരുനൂറ്റിനാല് റജബ് ഒടുവിലെ വെള്ളിയാഴ്ച വഫാത്. ഇമാം ശാഫിഈ(റ)ന്റെ പിതൃപരമ്പര ഇങ്ങനെയാണ്: പിതാവ് ഇദ്രീസ് -അബ്ബാസ് -ഉസ്മാൻ -ശാഫിഅ് -സാഇബ് -ഉബൈദ് -അബ്ദുയസീദ് -ഹാശിം -മുത്വലിബ് -അബ്ദുമനാഫ്. ഇമാമിനെ ചേർത്തു പറയുന്ന ശാഫിഅ് എന്ന പിതാമഹനും അദ്ദേഹത്തിന്റെ പിതാവ് സാഇബും ബദ്ർ ദിനത്തിൽ മുസ്‌ലിംകളായവരാണ്.

## അവലംബം

ഖുർറതുൽ അയ്ൻ ബി മുഹിമ്മാതിദ്ദീൻ എന്ന് ഈ രചനക്ക് ഞാൻ നാമകരണം ചെയ്തിരിക്കുന്നു.

അതീവസൂക്ഷ്മശാലികളും പ്രാമാണികരുമായ താഴെ പറയുന്ന പണ്ഡിതരുടെ ഗ്രന്ഥങ്ങളാണ് ഇതിന് പ്രധാന അവലംബം. ഖാതിമതുൽ മുഹഖിഖീൻ ശിഹാബുദ്ദീൻ അഹ്മദ്ബ്നു ഹജറിൽ ഹൈതമീ, വജീഹുദ്ദീൻ അബ്ദുറഹ്മാൻബ്നു സിയാദ്, ശൈഖുൽ ഇസ്‌ലാം അൽ മുജദ്ദിദ് സകരിയ്യൽ അൻസ്വാരീ, ഇമാമുൽ അംജദ് അഹ്മദുൽ മുസജ്ജദ്(റ), മറ്റു പിൻഗാമികളായ ധിഷണാശാലികളുടെയും ഗ്രന്ഥങ്ങൾ ആശ്രയിച്ചിട്ടുണ്ട്. മദ്ഹബിലെ രണ്ടു പ്രമുഖരായ നവവി(റ), റാഫിഈ (റ) എന്നിവർ ഏകോപിച്ച അഭിപ്രായങ്ങൾക്കാണിതിൽ മുൻഗണനന. ശേഷം ഇമാം നവവി(റ)യുടെ മാത്രം അഭിപ്രായങ്ങൾക്കും പിന്നീട് പിൻഗാമികളായ മുഹഖ്ഖിഖുകളുടെ അഭിപ്രായങ്ങൾക്കും മുൻഗണന നൽകുന്നു.

ബുദ്ധിമാന്മാർക്കെല്ലാം ഇതുപകരിക്കണമെന്നും ഇതിൻഫലമായി പരലോകത്ത് സദാ റബ്ബിനെ ദർശിച്ചുകൊണ്ട് നയനാനന്ദം അനുഭവിക്കാൻ ഭാഗ്യമുണ്ടാവണമെന്നും കാരുണ്യവാനായ റബ്ബിനോട് ഞാൻ പ്രതീക്ഷയോടെ പ്രാർത്ഥിക്കുന്നു. ഈ പ്രാർത്ഥന നീ സ്വീകരിക്കേണമേ.

## باب الصلاة

هي شرعا أقوال وأفعال مخصوصة مفتتحة بالتكبير مختتمة بالتسليم، وسميت بذلك لا شتمالها على الصلاة لغة وهي الدعاء، والمفروضات العينية خمس في كل يوم وليلة معلومة من الدين بالضرورة فيكفر جاحدها، ولم تجتمع هذه الخمس لغير نبينا محمد ﷺ، وفرضت ليلة الإسراء بعد النبوة بعشر سنين وثلاثة أشهر ليلة سبع وعشرين من رجب، ولم تجب صبح يوم تلك الليلة لعدم العلم بكيفيتها. **(إنما تجب المكتوبة)** أي الصلوات الخمس **(على)** كل **(مسلم مكلف)** أي بالغ عاقل ذكر أو غيره **(طاهر)** فلا تجب على كافر أصلي وصبي ومجنون ومغمى عليه وسكران بلا تعدٍّ لعدم تكليفهم، ولا على حائض ونفساء لعدم صحتها منهما، ولا قضاء عليهم بل تجب على مرتد ومتعد بسكر **(ويقتل)** أي المسلم المكلف الطاهر حدا بضرب عنق **(إن أخرجها)** أي المكتوبة، عامداً **(عن وقت جمع)** لها إن كان **(كسلا)** مع اعتقاد وجوبها **(إن لم يتب)** بعد الاستتابة، وعلى ندب الاستتابة لا يضمن من قتله قبل التوبة لكنه يأثم،

### അധ്യായം 1

## നിസ്കാരം

തക്ബീർ ('അല്ലാഹു അക്ബർ' എന്ന് സ്രഷ്ടാവിനെ വാഴ്ത്തൽ) കൊണ്ട് തുടങ്ങി തസ്‌ലീം ('അസ്സലാമു അലൈകും' എന്ന് സലാം വീട്ടൽ) കൊണ്ട് അവസാനിക്കുന്ന ചില പ്രത്യേക വാക്കുകളും പ്രവൃത്തികളുമാണ് നിസ്കാരം. നിസ്കാരത്തിൽ പ്രാർത്ഥന പ്രധാന ഭാഗമായതിനാലാണ് പ്രാർത്ഥന എന്ന് ഭാഷാർത്ഥമുള്ള 'സ്വലാത്' എന്ന പദം ശറഇൽ ഇതിന്ന് പ്രയോഗിക്കുന്നത്.

വ്യക്തിഗതമായ നിർബന്ധ നിസ്കാരം ഒരുദിവസം അഞ്ചുനേരമാണ്. അസന്ദിഗ്ദമായ ഇക്കാര്യം നിഷേധിച്ചാൽ കാഫിറാകും. നമ്മുടെ നബി മുഹമ്മദ് നബി(സ) തങ്ങൾക്കല്ലാതെ മറ്റാർക്കും ഈ അഞ്ചും കൂടി നിർബന്ധമായിരുന്നിട്ടില്ല. പ്രവാചകത്വം ലഭിച്ച് പത്തേകാൽ വർഷം കഴിഞ്ഞ് റജബ് ഇരുപത്തേഴിന് നബി(സ)യുടെ നിശാപ്രയാണ വേളയിലാണ് നിസ്കാരം നിർബന്ധമായത്. പ്രായോഗിക രൂപമറിയാത്തതിനാൽ അന്നത്തെ സുബ്ഹ് നിർബന്ധമായിരുന്നില്ല.[1]

പ്രായപൂർത്തിയും ബുദ്ധിയും ശുദ്ധിയുമുള്ള മുസ്‌ലിംകൾക്ക് സ്ത്രീപുരുഷ ഭേദമന്യേ നിസ്കാരം നിർബന്ധമാണ്. ജന്മനാ അമുസ്‌ലിം, കുട്ടി, ഭ്രാന്തൻ, ബോധരഹിതൻ, സ്വേച്ഛയോടെയല്ലാതെ ലഹരി ബാധിച്ചവൻ എന്നിവർക്കിത് നിർബന്ധമില്ല. ഇവർക്ക് മതശാസന ബാധകമല്ല എന്നതാണ് കാരണം. ഋതുമതി, പ്രസവരക്തം സ്രവിക്കുന്നവൾ എന്നിവർക്കും നിർബന്ധമില്ല. ശുദ്ധിയില്ലാത്തതിനാൽ ഇവരുടെ നിസ്കാരം ശരിയാവാത്തതു കൊണ്ടാണിത്. ഇവരൊന്നും ഇക്കാലയളവിലെ നിസ്കാരം പിന്നീട് ഖളാഅ് വീട്ടേണ്ടതുമില്ല. എന്നാൽ മുസ്‌ലിം, മതഭ്രഷ്ടൻ (മുർതദ്ദ്) ആവുകയോ സ്വേച്ഛാനുസാരം ലഹരിവസ്തു ഉപയോഗിച്ച് ബുദ്ധി നഷ്ടപ്പെടുത്തുകയോ ചെയ്താൽ അവർക്ക് നിസ്കാരബാധ്യത ഒഴിവാകില്ല. ആ സമയത്തെ നിസ്കാരങ്ങൾ പിന്നീട് ഖളാഅ് വീട്ടേണ്ടതാണ്.

### നിസ്കാരം ഉപേക്ഷിക്കൽ

നിസ്കാരം നിർബന്ധമുള്ള മുസ്‌ലിം മനഃപൂർവം ഒരു ഫർള് നിസ്കാരത്തെ ജംഇന്റെ[2] സമയത്തി

1. പിന്നീടാണ് ജിബ്‌രീൽ(അ) വന്ന് നിസ്കാരം നിർവഹിച്ചു കാണിച്ചത്
2. രണ്ട് ഫർള് നിസ്കാരങ്ങൾ വ്യവസ്ഥകൾക്കു വിധേയമായി ഒരുമിച്ചു നിസ്കരിക്കൽ

ويقتل كفرا إن تركها جاحدا وجوبها فلا يغسل ولا يُصلى عليه. **(ويبادر)** من مر **(بفائت)** وجوبا إن فات بلا عذر فيلزمه القضاء فورا. قال شيخنا أحمد بن حجر رحمه اللّه تعالى: والذي يظهر أنه يلزمه صرف جميع زمنه للقضاء ما عدا ما يحتاج لصرفه فيما لا بد له منه، وأنه يحرم عليه التطوع انتهى. ويبادر به ندبا إن فات بعذر كنوم لم يتعد به ونيسان كذلك **(ويسن ترتيبه)** أي الفائت فيقضي الصبح قبل الظهر وهكذا **(وتقديمه على حاضرة)** لا يخاف فوتها إن فات بعذر، وإن خشي فوت جماعتها على المعتمد، وإن فات بلا عذر. فيجب تقديمه عليها أما إذا خاف فوت الحاضرة بأن يقع بعضها وإن قل خارج الوقت فيلزمه البدء بها، ويجب تقديم ما فات بغير عذر على ما فات بعذر وإن فقد الترتيب لأنه سنة، والبدار واجب ويندب تأخير الرواتب عن الفوائت بعذر ويجب تأخيرها عن الفوائت بغير عذر.

ന്നപ്പുറം പിന്തിച്ചാൽ അയാളോട് പശ്ചാത്തപിക്കാനാവശ്യപ്പെടണം. അതയാൾ ചെയ്തില്ലെങ്കിൽ അവൻ (ഇസ്‌ലാമിക ഭരണ വ്യവസ്ഥയിൽ) വധശിക്ഷക്ക് അർഹനായിരിക്കും. (ഇസ്‌ലാമിക ഭരണകൂടമാണ് ശിക്ഷ നടത്തേണ്ടത്.)[1] നിസ്കാരം നിർബന്ധമാണെന്ന് വിശ്വസിച്ചുകൊണ്ടു തന്നെ അലസതയാൽ ഒഴിവാക്കിയ ആൾക്കാണീ ശിക്ഷ. നിസ്കാരത്തിന്റെ നിർബന്ധാവസ്ഥ നിഷേധിച്ചു കൊണ്ടാണ് ഒഴിവാക്കിയതെങ്കിൽ അയാൾക്കും വധശിക്ഷ നൽകണം. അയാൾ മതനിഷേധിയായെന്ന നിലക്കാണ് ഈ ശിക്ഷ നൽകുന്നത്. അപ്പോൾ അവന്റെ മയ്യിത്ത് കുളിപ്പിക്കാനോ നിസ്കരിക്കാനോ പാടില്ല. തൗബ ചെയ്യാൻ ആവശ്യപ്പെടൽ സുന്നത്താണെന്ന അഭിപ്രായവുമുണ്ട്. എങ്കിൽ അതിനവസരം നൽകാതെ വധിച്ചാൽ ശിക്ഷനടപ്പിലാക്കിയവൻ വധത്തിനുത്തരവാദിയാകില്ല. പക്ഷേ, ചെയ്തത് ശരിയല്ലാത്തതിനാൽ കുറ്റക്കാരനാകും.

## നഷ്ടമായ നിസ്കാരം

കാരണം കൂടാതെ നിസ്കാരം നഷ്ടമായാൽ പെട്ടെന്നു തന്നെ അത് ഖളാഅ് വീട്ടൽ നിർബന്ധമാണ്. അവശ്യകാര്യങ്ങൾക്കൊഴിച്ച്[2] ബാക്കി മുഴുവൻ സമയവും ഇതിനു വേണ്ടി വിനിയോഗിക്കണമെന്ന് ശൈഖുനാ ഇബ്നുഹജറിൽ ഹൈതമീ(റ) പറഞ്ഞിട്ടുണ്ട്. ഈ സാഹചര്യത്തിൽ സുന്നത്ത് നിസ്കാരം പോലും അവന് ഹറാമാണെന്നും അദ്ദേഹത്തിന്റെ പ്രസ്താവത്തിലുണ്ട്.[3] മതിയായ കാരണത്താലാണ് നിസ്കാരം നഷ്ടമായതെങ്കിൽ വേഗം നിർവഹിച്ചു വീട്ടൽ സുന്നത്താണ്. അപാകതയില്ലാത്ത ഉറക്കം, മറവി പോലുള്ളവ മതിയായ കാരണമായി കണക്കാക്കും.[4]

നഷ്ടമായ നിസ്കാരങ്ങൾ ളുഹ്റിനു മുമ്പേ സുബ്ഹ് എന്നിങ്ങനെ ക്രമത്തിൽ നിർവഹിക്കൽ സുന്നത്താണ്. എങ്കിലും കാരണത്താൽ നഷ്ടമായതും അകാരണമായി നഷ്ടപ്പെട്ടതുമുണ്ടെങ്കിൽ അകാരണമായി നഷ്ടപ്പെട്ടതാണ് ആദ്യം നിർവഹിക്കേണ്ടത്. അവിടെ ക്രമം പരിഗണിക്കരുത്.[5]

തദ്സമയ നിസ്കാരം[6] ഖളാആകുമെന്ന ഭയമില്ലെങ്കിൽ നഷ്ടപ്പെട്ട നിസ്കാരം ആദ്യം നിർവഹിക്കലാണ് സുന്നത്ത്. സമയമായ നിസ്കാരത്തിന്റെ ജമാഅത്ത് നഷ്ടപ്പെടുമെന്നായാലും ഈ മുൻഗണന വേണമെന്നാണ് പ്രബലാഭിപ്രായം. മതിയായ കാരണത്താലാണ് മുൻനിസ്കാരം നഷ്ടമായതെ

---

1. ഇസ്‌ലാമിക രാഷ്ട്രത്തിൽ ജീവിക്കുന്ന അമുസ്‌ലിംകൾക്ക് ഇത്തരം ശിക്ഷ ഉണ്ടായിരിക്കില്ല.
2. ഭോജനം, വിസർജ്ജനം, ഉറക്കം പോലുള്ളവ.
3. ഖളാഅ് വീട്ടാതെ മറ്റൊന്നിന് സമയം ഉപയോഗിച്ചു എന്നതിനാലാണ് ഹറാം. അതേ സമയം ആ സുന്നത്ത് നിസ്കാരം സ്വഹീഹും പ്രതിഫലാർഹവുമാണ് (നിഹായതു സൈൻ) എന്നാൽ ഖളാഅ് വീട്ടുന്നില്ലെങ്കിൽ സുന്നത്ത് നിസ്കരിക്കുക തന്നെയാണ് നല്ലത്. വിചാരണ വേളയിൽ ഫർള് നിസ്കാരങ്ങളിലെ കുറവ് സുന്നത്ത് നിസ്കാരങ്ങൾ കൊണ്ട് പരിഹരിക്കപ്പെടുമെന്ന് ഹദീസിലുണ്ട്.
4. നിസ്കരിക്കാൻ സൗകര്യപ്പെടുംവിധം ഉണരില്ലെന്നു തോന്നിയിട്ടും നിസ്കാര സമയമായ ശേഷം ഉറങ്ങൽ അപാകതയാണ്.
5. ളുഹ്ർ മതിയായ കാരണം കൊണ്ടും അസ്ർ കാരണമില്ലാതെയും നഷ്ടമായാൽ ളുഹ്റിനു മുമ്പെ അസ്ർ നിസ്കരിക്കണം.
6. ഇപ്പോൾ ഏതു നിസ്കാരത്തിന്റെ സമയമാണെങ്കിൽ അത്

تنبيه: من مات وعليه صلاة فرض لم تقض ولم يفد عنه، وفي قول أنها تفعل عنه أو صى بها أم لا حكاه العبادي عن الشافعي لخبر فيه، وفعل به السبكي عن بعض أقاربه.

**(ويؤمر)** ذو صبا ذكرا أو أنثى **(مميز)** بأن صار يأكل ويشرب ويستنجي وحده، أي يجب على كل من أبويه وإن علا ثم الوصي وعلى مالك الرقيق أن يأمر **(بها)** أي الصلاة ولو قضاء وبجميع شروطها **(لسبع)** أي بعد سبع من السنين وإن ميز قبلها، وينبغي مع صيغة الأمر التهديد **(ويضرب)** ضربا غير مبرح وجوبا ممن ذكر **(عليها)** أي على تركها ولو قضاء أو ترك شرط من شروطها **(لعشر)** أي بعد استكمالها للحديث الصحيح: «مروا الصبي بالصلاة إذا بلغ سبع سنين، إذا بلغ عشر سنين فاضربوه عليها». **(كصوم أطاقه)** فأنه يؤمر به لسبع ويضرب عليه لعشر كالصلاة، وحكمة ذلك التمرين

ങ്കിൽ ഈ മുൻഗണന സുന്നത്തും അകാരണമായി ട്ടാണ് നഷ്ടപ്പെട്ടതെങ്കിൽ മുൻഗണന നിർബന്ധവു മാണ്. എന്നാൽ നഷ്ടമായ നിസ്കാരം ആദ്യം നിർവ ഹിക്കുകയാണെങ്കിൽ ഇപ്പോൾ സമയമായ നിസ്കാ രവും ഖളാആകുമെന്നു കണ്ടാൽ അഥവാ കുറച്ചു ഭാഗമെങ്കിലും സമയത്തിന് പുറത്താകുമെന്ന് വന്നാ ൽ തദ്സമയ നിസ്കാരം ആദ്യം നിർവഹിക്കലാണ് നിർബന്ധം.

കാരണംകൊണ്ട് നഷ്ടമായ നിസ്കാരത്തേ ക്കാൾ റവാതിബുകളെ[1] പിന്തിക്കൽ സുന്നത്തും അകാരണമായി നഷ്ടമായതിനേക്കാൾ പിന്തിക്കൽ നിർബന്ധവുമാണ്.

## പരേതനു നിസ്കാരം

ഫർള് നിസ്കാരം നിർവഹിക്കാൻ ബാക്കിയി രിക്കെ മരണപ്പെട്ടാൽ മറ്റാരെങ്കിലും അവനുവേണ്ടി അത് നിർവ്വഹിക്കേണ്ടതില്ല. മറ്റു പരിഹാര ക്രിയക ളുമില്ല. എന്നാൽ മരണപ്പെട്ടയാളുടെ ഒസ്യത്ത് ഉണ്ടാ യാ ലും ഇല്ലെങ്കിലും അത് നിസ്കരിച്ചു വീട്ടാമെന്ന ഒരഭിപ്രായവുമുണ്ട്. ഇമാം ശാഫിഈ(റ)യിൽനിന്ന് അബ്ബാദീ(റ)ഉദ്ധരിച്ച ഈ അഭിപ്രായത്തിന് ഹദീസി ന്റെ പിന്തുണയുണ്ട്. ഇമാം സുബ്കി(റ) തന്റെ ചില ബന്ധുക്കൾക്കുവേണ്ടി ഇങ്ങനെ ചെയ്തിട്ടുമുണ്ട്.[2]

## പരിശീലനം

വിവേകമുള്ള കുട്ടികളോട് ഏഴു വയസ്സ് തികഞ്ഞാലുടൻ നിസ്കരിക്കാൻ കൽപിക്കണം. ഏഴുവയ സ്സിനു മുമ്പെ കുട്ടി വകതിരിവ് കാണിച്ചാലും ഏഴുവയസ്സായാലേ കൽപന നിർബന്ധമാവൂ. ഇതിൽ ആൺപെൺ വിവേചനമില്ല. ആവശ്യമെങ്കിൽ കൽപനയ്ക്ക് പുറമെ നിസ്കരിച്ചില്ലെങ്കിൽ ശിക്ഷിക്കു മെന്ന മുന്നറിയിപ്പും വേണം. ഭക്ഷിക്കലും ശൗച്യം ചെയ്യലുമൊക്കെ സ്വയം നിർവഹിക്കുന്നതാണ് കുട്ടിയുടെ വിവേകത്തിന്റെ ലക്ഷണം. ശർത്വുകളെല്ലാം പാലിച്ചുകൊണ്ടുതന്നെ നിസ്കരിക്കാനും വിട്ടു പോയ നിസ്കാരങ്ങൾ ഖളാഅ് വീട്ടാനും അവരെ പ്രേരിപ്പിക്കേണ്ടതാണ്. പത്തുവയസ്സ് തികഞ്ഞ കുട്ടി ഇക്കാര്യങ്ങളിൽ വീഴ്ച വരുത്തിയാൽ പരിക്കേൽക്കാത്തവിധം അടിച്ചു തന്നെ അത് നിർവഹിപ്പിക്ക ണം.

مُرُو الصَّبِيَّ بِالصَّلٰوةِ اِذَا بَلَغَ سَبْعَ سِنِيْنَ وَاِذَا بَلَغَ عَشَرَ سِنِيْنَ فَاضْرِبُوهُ عَلَيْهَا

(ഏഴു വയസ്സായാൽ കുട്ടിയോട് നിങ്ങൾ നിസ്കരിക്കാൻ കൽപ്പിക്കുക. പത്തുവയസ്സായാൽ നിസ്ക രിച്ചില്ലെങ്കിൽ കുട്ടിയെ അടിക്കുക) എന്ന സ്വഹീഹായ ഹദീസാണിതിന് ലക്ഷ്യം.

മാതാപിതാക്കൾ, അവരില്ലെങ്കിൽ മറ്റു രക്ഷകർത്താക്കൾ, അടിമക്കുട്ടിയാണെങ്കിൽ അവന്റെ ഉടമ എന്നിവർക്കാണ് കൽപിക്കാനും ശിക്ഷിക്കാനുമുള്ള ബാധ്യത. കുട്ടിയുടെ കഴിവനുസരിച്ച് നോമ്പും

1. ഫർള് നിസ്കാരങ്ങളുടെ മുമ്പും ശേഷവുമുള്ള സുന്നത്ത് നിസ്കാരങ്ങളാണ് റവാതിബ്. ഖളാആയ ഫർള് നിസ്കാരമുണ്ടെ ങ്കിൽ അവ നിർവഹിച്ച ശേഷം മതി ഈ സുന്നത്തുകൾ എന്നർത്ഥം.
2. സുബ്കി(റ)ന്റെ ഉമ്മക്ക് വേണ്ടി (ബാജൂരി)

على العبادة ليتعودها فلا يتركها. وبحث الأذرعي في قن صغير كافر نطق بالشهادتين أنه يؤمر ندبًا بالصلوة والصوم ويحث عليهما من غير ضرب ليألف الخير بعد بلوغه وإن أبى القياس ذلك انتهى. ويجب أيضا على من مرنهيه عن المحرمات وتعليمه الواجبات ونحوها من سائر الشرائع الظاهرة ولو سنة كسواك وأمره بذلك، ولا ينتهي وجوب ما مر على من مر إلا ببلوغه رشيداً فأجرة تعليمه ذلك كالقرآن والآداب فى ماله ثم على أبيه ثم على أمه.

**تنبيه** ذكر السمعاني في زوجة صغيرة ذات أبوين أن وجوب ما مر عليهما فالزوج وقضيته وجوب ضربها وبه ولو في الكبيرة صرح جمال الإسلام بن البزري. قال شيخنا: وهو ظاهر إن لم يخش نشوزا. وأطلق الزركشي الندب.

**(وأول واجب)** حتى على الأمر بالصلاة كما قالوا **(على الآباء)** ثم على من مر **(تعليمه)** أي المميز **(أن نبينا محمداً ﷺ بعث بمكة)** وولد بها **(ودفن بالمدينة)** ومات بها.

ഇങ്ങനെ ശീലിപ്പിക്കണം. ഏഴുവയസ്സായാൽ നോമ്പനുഷ്ഠിക്കാൻ കൽപ്പിക്കുക, പത്തുവയസ്സായിട്ടും അനുഷ്ഠിക്കുന്നില്ലെങ്കിൽ ശിക്ഷിക്കുക. ആരാധനകളിൽ പരിശീലനം നൽകുകയാണിതിന്റെ സൂത്രം. എങ്കിലേ പിന്നീടവർ വീഴ്ച വരുത്താതിരിക്കൂ.

ഇമാം അദ്റഈ(റ) അഭിപ്രായപ്പെടുന്നു. അമുസ്ലിമായ ഒരു അടിമക്കുട്ടി ശഹാദത്ത് വചനം ഉച്ചരിച്ചാൽ നിസ്കാരം, നോമ്പ് എന്നിവ നിർവഹിക്കാൻ ആ കുട്ടിയോട് കൽപ്പിക്കണം. അടി കൂടാതെയുള്ള പ്രേരണ മതി. പ്രായപൂർത്തിയായ ശേഷം ആ കുട്ടിക്ക് നന്മയോട് ആഭിമുഖ്യമുണ്ടാകാൻ വേണ്ടിയാണിത്. നിയമപരമായി ഇതിന് തടസ്സമാണുള്ളതെങ്കിലും.[1]

നിഷിദ്ധകാര്യങ്ങളിൽനിന്ന് കുട്ടിയെ തടയുക, ദന്തശുചീകരണം പോലുള്ള സുന്നത്തായ കാര്യങ്ങളുൾപ്പെടെ മതപരമായ കാര്യങ്ങൾ പഠിപ്പിക്കുകയും പ്രേരിപ്പിക്കുകയും ചെയ്യുക എന്നിവയൊക്കെ രക്ഷിതാക്കളുടെ കടമയാണ്. കുട്ടി പൂർണ വിവേകത്തോടെ പ്രായപൂർത്തിയായാലല്ലാതെ ഇവരുടെയീ ബാധ്യത തീരുകയില്ല. ഖുർആനും മതച്ചിട്ടകളുമൊക്കെ പഠിപ്പിക്കാനാവശ്യമായ ചെലവ് കുട്ടിക്ക് സ്വത്തുണ്ടെങ്കിൽ അതിൽ നിന്നെടുക്കാം. ഇല്ലെങ്കിൽ പിതാവ് വഹിക്കണം. അതുമില്ലെങ്കിൽ മാതാവും.

ബാലികയായ ഒരു വധുവിനെക്കുറിച്ച് ഇമാം സംആനീ(റ) പറഞ്ഞത് അവൾക്ക് മാതാപിതാക്കളുണ്ടെങ്കിൽ മേൽപറഞ്ഞ പഠന പരിശീലനങ്ങളുടെയെല്ലാം ബാധ്യത അവർക്കാണെന്നാണ്. അവരില്ലെങ്കിൽ ഭർത്താവിനും. ഇക്കാര്യത്തിൽ വേണ്ടിവന്നാൽ ഭർത്താവിന് അവളെ അടിക്കൽ നിർബന്ധവുമാണ്. അവൾ കുട്ടിയല്ല മുതിർന്നവളാണെങ്കിൽ പോലും അടിച്ചു പഠിപ്പിക്കണമെന്നാണ് ജമാലുൽ ഇസ്ലാം ഇബ്നുൽ ബിസ്രി വ്യക്തമാക്കിയത്. ദമ്പതികൾക്കിടയിൽ അസ്വാരസ്യം ഉണ്ടാവില്ലെങ്കിൽ മാത്രം ശിക്ഷിച്ചാൽ മതി എന്ന് ശൈഖുനായും അസ്വാരസ്യമുണ്ടായാലും ഇല്ലെങ്കിലും ശിക്ഷിക്കേണ്ടത് സുന്നത്താണെന്ന് ഇമാം സർകശീ(റ)യും പറഞ്ഞിട്ടുണ്ട്.

## രക്ഷിതാക്കളുടെ പ്രഥമ ബാധ്യത

നമ്മുടെ നബി മുഹമ്മദ്(സ) ജനിച്ചതും പ്രവാചകത്വം ലഭിച്ചതും മക്കയിലാണെന്നും മദീനയിലാണ് വഫാത്തായി മറവുചെയ്യപ്പെട്ടതെന്നും പഠിപ്പിക്കൽ രക്ഷകർത്താക്കളുടെ പ്രഥമബാധ്യതയാണെന്ന് കർമ്മ ശാസ്ത്രകാരന്മാർ പറഞ്ഞിട്ടുണ്ട്. നിസ്കരിക്കാൻ കൽപിക്കുന്നതിനേക്കാൾ മുമ്പെ ഇത് ചെയ്തിരിക്കണമെന്നാണ് പണ്ഡിത പക്ഷം.

1. *പ്രായപൂർത്തിക്കു ശേഷം അവൻ അമുസ്ലിമായിരിക്കാനുള്ള സാധ്യത പരിഗണിക്കുന്നതുകൊണ്ടാണ് ഇത് നിയമവിധേയമല്ലാത്തത്.*

## (فصل) في شروط الصلاة

الشرط ما يتوقف عليه صحة الصلاة وليس منها، وقدمت الشروط على الأركان لأنها أولى بالتقديم إذ الشرط ما يجب تقدمه على الصلاة واستمراره فيها. (**شروط الصلاة خمسة أحدها طهارة عن حدث وجنابة**) الطهارة لغة: النظافة والخلوص من الدنس، وشرعاً: رفع المنع المترتب على الحدث أو النجس (**فالأولى**) أي الطهارة عن الحدث (**الوضوء**) وهو بضم الواو استعمال الماء في أعضاء مخصوصة مفتتحاً بنية، وبفتحها ماء يتوضأ به، وكان ابتداء وجوبه مع ابتداء وجوب المكتوبة ليلة الإسراء (**وشروطه**) أي الوضوء (**ك**) شروط (**الغسل**) خمسة أحدها: (**ماء مطلق**) فلا يرفع الحدث ولا يزيل النجس، ولا يحصل سائر الطهارة ولو مسنونة إلا الماء المطلق وهو ما يقع عليه اسم الماء بلا قيد وإن رشح من بخار الماء الطهور المغلي، أو استهلك فيه الخليط، أو قيد بموافقة الواقع كماء البحر بخلاف ما لا يذكر إلا مقيدا

## നിസ്കാരത്തിന്റെ ശർത്വുകൾ

നിസ്കാരത്തിന്റെ സാധുതക്കനിവാര്യമായതും എന്നാൽ നിസ്കാരത്തിൽ പെട്ടതല്ലാത്തതുമായ കാര്യങ്ങളാണ് നിസ്കാരത്തിന്റെ ശർത്വുകൾ. നിസ്കാരത്തിന് മുമ്പ് തുടങ്ങി അതിലുടനീളം ഉണ്ടായിരിക്കേണ്ടതാണ് ശർത്വുകൾ എന്നതിനാൽ അവ കൂടുതൽ മുൻഗണന അർഹിക്കുന്നുണ്ട്. അതുകൊണ്ടാണ് ഫർളുകളേക്കാൾ മുമ്പ് ശർത്വുകളെക്കുറിച്ച് പറയുന്നത്.

നിസ്കാരത്തിന്റെ ശർത്വുകൾ അഞ്ചാണ്

### നിസ്കാരത്തിന്റെ ശർത്വ് 1:

ത്വഹാറത്.[1] അഥവാ ചെറുതും വലുതുമായ അശുദ്ധികളിൽ നിന്ന് ശുദ്ധിയാവൽ. ത്വഹാറത് എന്ന വാക്കിന്റെ ഭാഷാർത്ഥം വൃത്തിയാവുക, മാലിന്യങ്ങളിൽ നിന്ന് മുക്തമാവുക എന്നൊക്കെയാണ്. അശുദ്ധികൊണ്ടോ നജസ് കൊണ്ടോ സംഭവിച്ച തടസ്സം നീക്കുക എന്നാണ് മതപരമായ വിവക്ഷ.

ചെറിയ അശുദ്ധിയിൽ നിന്ന് ശുദ്ധിയാവാൻ വുളൂഅ് ചെയ്യണം. 'വുളൂഅ്' എന്നാൽ നിയ്യത്തോടെ നിശ്ചിത അവയവങ്ങളിൽ വെള്ളം പ്രയോഗിക്കലാണ്. വാവ് എന്ന അക്ഷരത്തിന് അകാരം നൽകിയാൽ (വളൂഅ്) വുളൂഇന്റെ വെള്ളം എന്നർത്ഥമാകും. നബി (സ)യുടെ നിശാപ്രയാണ വേളയിൽ നിസ്കാരം നിർബന്ധമായപ്പോൾ തന്നെ വുളൂഉം നിർബന്ധമായിട്ടുണ്ട്.

## വുളൂഇന്റെ ശർത്വുകൾ

വുളൂഇന്നും കുളിക്കും ശർത്വുകൾ അഞ്ചാണ്.

### വുളൂഇന്റെ ശർത്വ് 1:

ശുദ്ധജലം (മാഉം മുത്വ്ലഖ്). അശുദ്ധി ഉയർത്തുക, മാലിന്യങ്ങൾ നീക്കുക തുടങ്ങി ഏതു ശുദ്ധീകരണവും -സുന്നത്തായത് പോലും[2] - ശുദ്ധജലം കൊണ്ടല്ലാതെ പറ്റില്ല. മറ്റു വിശേഷണങ്ങളൊന്നുമില്ലാതെ വെള്ളമെന്നു പറയാവുന്നതാണ് മാഉം മുത്വ്ലഖ്. തിളപ്പിച്ച ശുദ്ധജലത്തിൽ നിന്ന് ബാഷ്പീകരിച്ച് എടുത്താലും ശുദ്ധമായ വല്ല വസ്തുക്കളും അതിൽ അലിഞ്ഞു ചേർന്നാലും[3] വെള്ളം നിൽക്കുന്ന സ്ഥലത്തെ സൂചിപ്പിച്ച് 'കടൽവെള്ളം' എന്നൊക്കെ പറയും പോലെ വല്ല പേരും പറഞ്ഞാലും വിരോധമില്ല. എന്നാൽ വിശേഷണത്തോടെയല്ലാതെ പറയാറില്ലാത്ത വെള്ളം പറ്റില്ല. ഉദാ: പനിനീർ.

---

1. *പല സ്ഥലങ്ങളിലായി പരാമർശിക്കുന്ന മറ്റു ശർത്വുകൾ ഇവയാണ്. 2. നിസ്കരിക്കുന്നവന്റെ ദേഹം, വസ്ത്രം, സ്ഥലം എന്നിവ നജസ് മുക്തമാവുക. 3. നഗ്നത മറക്കുക. 4. സമയമായെന്നറിയുക, 5. ഖിബ്‌ലക്കു മുന്നിടുക.*
2. *ജുമുഅക്കുവേണ്ടി കുളിക്കൽ ഉദാഹരണം*
3. *വെള്ളത്തിന്റെ സ്വഭാവത്തിൽ മാറ്റം വരുത്താത്ത വിധം*

كماء الورد (**غيرمستعمل في**) فرض طهارة من (**رفع حدث**) أصغر أو أكبر ولو من طهر حنفي لم ينو أو صبي لم يميز لطواف (**و**) إزالة (**نجس**) ولو معفواً عنه (**قليلاً**) أي حال كون المستعمل قليلاً أي دون القلتين، فإن جمع المستعمل فبلغ قلتين فمطهر كما لو جمع المتنجس فبلغ قلتين ولم يتغير وإن قل بعد بتفريقه، فعلم أن الاستعمال لا يثبت إلا مع قلّة الماء أي وبعد فصله عن المحل المستعمل ولو حكماً كأن جاوز منكب المتوضئ أو ركبته وإن عادلحله أو انتقل من يد لأخرى. نعم لا يضر في المحدث انفصال الماء من الكف إلى الساعد، ولا في الجنب انفصاله من الرأس إلى نحو الصدر مما يغلب فيه التقاذف

فـرع: لو أدخل يده بقصد الغسل عـــن الحدث أو لا بقصد بعد نية الجنب أو تثليث وجه المحدث أو بعد الغسلة الأولى إن قصد الاقتصار عليها بلا نية اغتراف ولا قصد أخذ الماء لغرض آخر صار مستعملاً بالنسبة لغير يده، فله أن يغسل بما فيها باقي ساعدها.

(**و**) غير (**متغير**) تغيرا (**كثيرا**) بحيث يمنع إطلاق اسم الماء عليه بأن تغير أحد صفاته من طعم أو

## ജലവിധി

ശുദ്ധീകരണത്തിനുള്ള വെള്ളം ചെറുതോ വലുതോ ആയ അശുദ്ധികളെയോ, നജസിനേയോ നീക്കാനുപയോഗിക്കാത്തതുമായിരിക്കണം. നിയ്യത്തില്ലാതെ ഒരു ഹനഫീ മദ്ഹബുകാരൻ ഉപയോഗിച്ച വെള്ളമോ ത്വവാഫിനു വേണ്ടി വകതിരിവില്ലാത്ത കുട്ടി ഉപയോഗിച്ച വെള്ളമോ പോലും പറ്റില്ല.

എന്നാൽ ഉപയോഗിച്ച വെള്ളം ശേഖരിച്ച് രണ്ടു ഖുല്ലത്ത് തികഞ്ഞാൽ അത് ശുദ്ധീകരണയോഗ്യമാണ്. നജസായ വെള്ളം ശേഖരിച്ച് രണ്ടു ഖുല്ലത്താവുകയും പകർച്ചയൊന്നും കാണാതിരിക്കുകയും ചെയ്താൽ അതും ശുദ്ധീകരണയോഗ്യം തന്നെ. പിന്നീട് ആ വെള്ളം ഭാഗിച്ച് രണ്ടു ഖുല്ലത്തിൽ കുറവു വന്നാലും വിരോധമില്ല. കുറഞ്ഞ വെള്ളമായിരിക്കുമ്പോഴും ഉപയോഗിച്ച സ്ഥലത്തുനിന്ന് നീങ്ങുമ്പോഴും മാത്രമേ 'മുസ്തഅ്മൽ' (ഉപയോഗിച്ചത്) എന്ന പ്രശ്നം ബാധിക്കൂ എന്ന് മനസ്സിലാക്കാം.

ശുദ്ധീകരിക്കുന്നയാളുടെ ചുമൽ, കാൽമുട്ട് എന്നിവയ്ക്കപ്പുറം കടന്ന വെള്ളം പൂർവസ്ഥാനത്തേക്ക് മടങ്ങുകയോ ഒരു കയ്യിൽനിന്ന് മറുകയ്യിലേക്ക് നീങ്ങുകയോ ചെയ്താൽ പ്രത്യക്ഷത്തിൽ അപാകത തോന്നില്ലെങ്കിലും അത് മുസ്തഅ്മൽ തന്നെ. എന്നാൽ വുളൂഅ് ചെയ്യുമ്പോൾ കൈപടത്തിൽ നിന്ന് കൈത്തണ്ടയിലേക്കോ കുളിക്കുമ്പോൾ തലയിൽനിന്ന് നെഞ്ച് പോലുള്ള പെട്ടെന്ന് വെള്ളം ഇറ്റുന്ന സ്ഥലങ്ങളിലേക്കോ ഒഴുകുന്ന വെള്ളത്തിന് മുസ്തഅ്മൽ എന്ന വിധി ബാധകമല്ല.

ശുദ്ധീകരിക്കുന്നയാൾ ശുദ്ധീകരണമുദ്ദേശിച്ചു കൊണ്ടോ കുളിക്ക് നിയ്യത്തു ചെയ്ത വലിയ അശുദ്ധിയുള്ളയാൾ മറ്റൊന്നും കരുതാതെയോ വെള്ളത്തിൽ കയ്യിട്ടു. അല്ലെങ്കിൽ വുളൂഅ് എടുക്കുന്നവൻ മൂന്നു പ്രാവശ്യം മുഖം കഴുകിയ ശേഷമോ ഒരു വട്ടം കഴുകി അത്ര മതിയെന്ന് തീരുമാനിച്ച ശേഷമോ വെള്ളത്തിൽ കൈമുക്കി. വെള്ളംകോരിയെടുക്കലോ മറ്റൊരാവശ്യത്തിന് വെള്ളമെടുക്കലോ കരുതിയിട്ടുമില്ല. എങ്കിൽ ഈ കയ്യൊഴികെ മറ്റവയവങ്ങൾക്കെല്ലാം ഈ വെള്ളം മുസ്തഅ്മൽ ആയിരിക്കും. കയ്യിലുള്ള വെള്ളം കൊണ്ട് കൈത്തണ്ട കഴുകാം.

വെള്ളത്തിന്റെ നിറം, മണം, രുചി എന്നിവയിലൊന്നിൽ മാറ്റം സംഭവിച്ച് ശുദ്ധവെള്ളം എന്നു പറയാനാകാത്ത വിധം അധികപ്പകർച്ചയാവാത്തതുമായിരിക്കണം. ഈ മാറ്റം തത്വത്തിൽ മാത്രമാണെങ്കിലും[1] പ്രബലപക്ഷ പ്രകാരം വുളൂഅ് ചെയ്യുന്നവന്റെ അവയവത്തിലുണ്ടായിരുന്നത് കൊണ്ടാണെങ്കിലും പറ്റില്ല.

1. ഉദാ: വാസന നഷ്ടപ്പെട്ട പനിനീർ വെള്ളത്തിൽ വീണാൽ ബാഹ്യമായി മാറ്റം കാണുന്നില്ലെങ്കിലും അത്രയും പിനിനീർ വാസനയുള്ള ഘട്ടത്തിൽ ആ വെള്ളത്തിൽ വീണാൽ പകർച്ചയാക്കുമെന്നുണ്ടെങ്കിൽ ആ വെള്ളം വുളൂഇന് പറ്റില്ലെന്നാണ് ഉദ്ദേശ്യം. മേൽ സങ്കൽപത്തിൽ പകർച്ചയാകില്ലെന്നാണെങ്കിൽ സംശയമാണെങ്കിലും വിരോധമില്ല.

لون أو ريح ولو تقديريا أو كان التغير بما على عضو المتطهر في الأصح، وإنما يؤثر التغير إن كان **(بخليط)** أي مخالط للماء وهو ما لا يتميز في رأي العين **(طاهر)** وقد **(غني)** الماء **(عنه)** كزعفران وصندل وثمر شجر نبت قرب الماء وورق طرح فيه ثم تفتت لا تراب وملح ماء وإن طرحا فيه، ولا يضر تغير لا يمنع الاسم لقلته ولو احتمالا بأن شك أهو كثير أو قليل. وخرج بقولي «بخليط» المجاور وهو ما يتميز للناظر كعود ودهن ولو مطيبين، ومنه البخور وإن كثر وظهر فى الريح وغيره خلافا لجمع، ومنه أيضا ماء أغلي فيه نحو بر وتمر حيث لم يعلم انفصال عين مخالطة فيه بان لم يصل الى حد بحيث يحدث له اسم اخر كالمرقة ولو شك في شيئ امخالط هو أم مجاور فله حكم المجاور. وبقولي: «غني عنه» مالا يستغني عنه كما في مقره وممره من نحو طين وطحلب مفتت وكبريت، وكالتغير بطول المكث أو بأوراق متناثرة بنفسها وإن تفتتت وبعدت الشجرة عن الماء. **(أو بنجس)** وإن قل التغير **(ولو كان)** الماء **(كثيرا)** أي قلتين أو أكثر في صورتي التغير بالطاهر والنجس. والقلتان بالوزن خمسمائة رطل بغدادي تقريبا، وبالمساحة في المربع ذراع وربع

കുങ്കുമം, ചന്ദനം, വെള്ളത്തിന് സമീപമുള്ള മരത്തിൽ നിന്ന് വീഴുന്ന പഴം, വെള്ളത്തിൽ മനപൂർവ്വം ഇട്ടു അതിൽ അലിഞ്ഞു ചേർന്ന ഇല തുടങ്ങിയ വെള്ളത്തെ സംരക്ഷിക്കാൻ കഴിയുന്നതും വേർതിരിച്ചു കാണാൻ പറ്റാത്ത വിധം വെള്ളത്തിൽ അലിഞ്ഞു ചേരുന്നതുമായ ശുദ്ധിയുള്ള വസ്തുക്കൾക്കൊണ്ട് പകർച്ച സംഭവിച്ചാലാണ് ഉപയോഗിക്കാൻ പറ്റാത്തതായി പരിഗണിക്കുന്നത്. എന്നാൽ മണ്ണ്, വെള്ളത്തിലുണ്ടാകുന്ന ഉപ്പ് (ഉപ്പു പാറകൾ പൊട്ടിച്ചുണ്ടാക്കുന്ന ഉപ്പിന് ഇത് ബാധകമല്ല) എന്നിവ അലിഞ്ഞു ചേരുന്നതുകൊണ്ട് പ്രശ്നമില്ല. അവ വെള്ളത്തിൽ മനഃപൂർവം ഇട്ടാൽ പോലും കുഴപ്പമില്ല.

വെള്ളത്തിന്റെ പേരിനെ ബാധിക്കാത്ത അൽപമാത്ര പകർച്ചയും അൽപമോ അനൽപമോ എന്ന് സംശയിക്കത്തക്കതും നിരുപദ്രവകരമാണ്. വേർതിരിഞ്ഞു കാണാവുന്ന എണ്ണ, മരക്കമ്പ് പോലുള്ള വസ്തുക്കളുടെ സമ്പർക്കത്തിലൂടെ പകർച്ച വന്ന വെള്ളം അത് സുഗന്ധമുള്ളതായാൽ പോലും ഉപയോഗിക്കാം. സാമ്പ്രാണി പോലുള്ളവയും ഈ ഗണത്തിൽ പെടും. അവയുടെ ആധിക്യത്താൽ ഗന്ധമോ മറ്റോ ഉണ്ടായാലും പ്രശ്നമില്ല. ചില പണ്ഡിതർക്കിതിൽ ഭിന്നാഭിപ്രായമുണ്ട്. ഗോതമ്പ്, കാരക്ക പോലുള്ളവ തിളപ്പിച്ച വെള്ളത്തിന്റെ സ്ഥിതിയും ഇതുതന്നെ. അവ വെള്ളത്തിൽ അലിയുകയോ 'ചാറ്' എന്നോ മറ്റോ പറയാവുന്ന വിധത്തിലാവുകയോ ചെയ്തിട്ടില്ലെങ്കിൽ അതും ശുദ്ധീകരണത്തിന് ഉപയോഗിക്കാവുന്നതാണ്.

ഒരു സാധനം ജലത്തിൽ കലർന്നതാണോ സമ്പർക്കം പുലർത്തിയതാണോ എന്ന് സംശയം തോന്നിയാൽ സമ്പർക്കം പുലർത്തിയതിന്റെ വിധിയാണ്. വെള്ളം സ്ഥിതിചെയ്യുന്ന, അല്ലെങ്കിൽ ഒഴുകുന്ന സ്ഥലത്തെ കളിമണ്ണ്, ഗന്ധകം, പായൽ തുടങ്ങിയവ കൊണ്ട് വെള്ളത്തിന് വല്ല പകർച്ചയും സംഭവിച്ചാലും വിരോധമൊന്നുമില്ല. ദീർഘകാലം കെട്ടിനിന്നോ അകലെയുള്ള വൃക്ഷത്തിലെ ഇലകൾ സ്വയം പാറി വീണലിഞ്ഞോ പകർച്ച വന്നാലും ആ വെള്ളം ശുദ്ധീകരണയോഗ്യം തന്നെ.

നജസ് കൊണ്ട് അൽപമെങ്കിലും പകർച്ച വന്ന വെള്ളവും ശുദ്ധീകരണത്തിന് കൊള്ളില്ല. ഈ അൽപപ്പകർച്ചയിലും ശുദ്ധവസ്തു കൊണ്ടുള്ള അമിതപ്പകർച്ചയിലും വെള്ളം എത്രയുണ്ടെന്നത് പരിഗണിക്കേണ്ടതില്ല. അത് രണ്ടു ഖുല്ലത്തിലേറെയുണ്ടെങ്കിലും ഉപയോഗശൂന്യം തന്നെ.

## രണ്ടു ഖുല്ലത്ത്

രണ്ടു ഖുല്ലത്ത് എന്നാൽ ബാഗ്ദാദീ തൂക്കപ്രകാരം ഏകദേശം അഞ്ഞൂറ് റാത്തൽ വെള്ളമാണ്. ഒന്നേകാൽ ചതുരശ്രമുഴം വിസ്തീർണമുള്ള ഒരു പാത്രത്തിലോ ഒരുമുഴം വൃത്തവിസ്താരവും ആശാരിക്കോല് പ്രകാരം രണ്ടുമുഴം -രണ്ടരമുഴം- ആഴവുമുള്ള ഒരു പാത്രത്തിലോ ഉൾക്കൊള്ളുന്ന വെള്ളമാ

طولا وعرضاً وعمقا بذارع اليد المعتدلة، وفي المدور ذراع من سائر الجوانب بذراع الآدمى، وذراعان عمقا بذراع النجار وهو ذراع وربع. ولا ينجس قلتا ماء ولو احتمالا، كأن شك في ماء أبلغهما أم لا وإن تيقنت قلته قبل بملاقاة نجس ما لم يتغير به وإن استهلكت النجاسة فيه، ولا يجب التباعد عن نجس في ماء كثير، ولو بال في البحر مثلا فارتفعت منه رغوة فهي نجسة إن تحقق أنها من عين النجاسة أو من المتغير أحد أو صافه بها وإلا فلا، ولو طرحت فيه بعرة فوقعت من أجل الطرح قطرة على شيئ لم تنجسه. وينجس قليل الماء. وهو ما دون القلتين. حيث لم يكن واردا بوصول نجس إليه يرى بالبصر المعتدل غير معفو عنه في الماء ولو معفواً عنه في الصلاة كغيره من رطب ومائع وإن كثر لا بوصول ميتة لا دم لجنسها سائل عند شق عضو منها كعقرب ووزغ إلاّ إن تغير ما أصابته ولو يسيراً، فحينئذ ينجس لا سراطان وضفدع فينجس بهما خلافا لجمع ولا بميتة كان نشؤها من الماء كالعلق، ولو طرح فيه ميت من ذلك نجس، وإن كان الطارح غير مكلف ولا أثر لطرح الحي مطلقا. واختار

ണിത്.

പകർച്ച ഉണ്ടായിട്ടില്ലെങ്കിൽ രണ്ടു ഖുല്ലത്ത് വെള്ളം നജസ് ചേരൽകൊണ്ട് മാത്രം നജസാവുകയില്ല. നജസ് അതിൽ അലിഞ്ഞു ചേർന്ന് നാമാവശേഷമായാൽ പോലും. നേരത്തെ അത് കുറവായിരുന്നെന്ന് ഉറപ്പാണെങ്കിലും ഈ വിധിയാണ്. കൂടുതൽ വെള്ളത്തിലൊരിടത്ത് നജസുണ്ടെങ്കിൽ അതിൽനിന്ന് നിശ്ചിത അകലം പാലിക്കണമെന്ന നിർബന്ധമൊന്നുമില്ല.

ഒരു ജലാശയത്തിൽ മൂത്രമൊഴിച്ചാൽ ഉണ്ടാകുന്ന പത മൂത്രത്തിൽ നിന്നു തന്നെയാണെന്നോ മൂത്രം നിമിത്തം പകർച്ച സംഭവിച്ച വെള്ളത്തിൽ നിന്നാണെന്നോ ഉറപ്പുണ്ടെങ്കിൽ അത് അശുദ്ധമാണ്. ഈ തീർച്ചയില്ലെങ്കിൽ അത് നജസല്ല. ഉറച്ച മലം പോലുള്ള മലിനവസ്തു ജലാശയത്തിലെറിഞ്ഞപ്പോൾ തെറിച്ച വെള്ളം ആ വസ്തുവിനെ മലിനപ്പെടുത്തുകയില്ല.

നിസ്കാരത്തിൽ വിട്ടുവീഴ്ച ചെയ്യപ്പെടുന്നതാണെങ്കിലും രണ്ടുഖുല്ലത്തിൽ[1] കുറവുള്ള വെള്ളത്തിൽ സാധാരണ ദൃഷ്ടിയിൽപെടുന്ന, വിട്ടുവീഴ്ച നൽകപ്പെടാത്ത നജസ് ചേരൽ കൊണ്ട്തന്നെ വെള്ളം അശുദ്ധമാകും. നജസിലേക്ക് വെള്ളം ഒഴിച്ച് കഴുകുന്നത് കൊണ്ട് വെള്ളം നജസാവുകയില്ല. വെള്ളമല്ലാത്ത മറ്റു പാനീയങ്ങളും നനവുള്ള വസ്തുക്കളും കൂടുതലുണ്ടെങ്കിൽ പോലും നജസ് ചേരൽ കൊണ്ട് നജസാകും.[2]

മുറിച്ചാൽ രക്തമൊഴുകാത്ത പല്ലി, തേൾ പോലുള്ള ജീവികളുടെ ശവം വെള്ളത്തിലോ മറ്റു ദ്രാവകങ്ങളിലോ വീണാൽ അവ നിമിത്തം പകർച്ച വല്ലതും വന്നാലേ അശുദ്ധമാവൂ. എന്നാൽ ഞണ്ടും തവളയും ഇതിൽ പെടില്ല.[3] അവയുടെ ശവം വീണാൽ പകർച്ചയില്ലെങ്കിലും ദ്രാവകങ്ങൾ മലിനമാകും. ചില പണ്ഡിതർക്കീ വിവേചനത്തിൽ വിയോജിപ്പുണ്ട്.

വെള്ളത്തിൽ ഉത്ഭവിക്കുന്ന അട്ട പോലുള്ള ജീവികളുടെ ശവം കൊണ്ടും വെള്ളം നജസാകില്ല. എന്നാൽ ഇത്തരം ജീവികളുടെ ശവം മനഃപൂർവം വെള്ളത്തിലിട്ടാൽ, പ്രായപൂർത്തിയും ബുദ്ധിയുമില്ലാത്തവനാണിട്ടതെങ്കിൽ പോലും വെള്ളം മലിനമാകും. ഇട്ടത് ജീവനുള്ളപ്പോഴായിരുന്നെങ്കിൽ പ്രശ്നമില്ല.

വെള്ളം കുറച്ചായാലും കൂടുതലായാലും പകർച്ച കൊണ്ടേ മലിനമാകൂ എന്ന ഇമാം മാലിക്(റ)ന്റെ മദ്ഹബ് നമ്മുടെ നിരവധി ഇമാമുകൾ അംഗീകരിച്ചിട്ടുണ്ട്.[4] മേൽ പറഞ്ഞ നിയമങ്ങളിലെല്ലാം ജലം

1. *ഏകദേശം 200 ലിറ്റർ.*
2. *വെള്ളം, കുറവാകുമ്പോൾ മാത്രവും മറ്റുള്ളവ കൂടുതലായാലും നജസാകുമെന്ന വിവേചനത്തിന് കാരണം വെള്ളത്തിന്റെ പ്രതിരോധ വീര്യവും മാലിന്യങ്ങളെത്തൊട്ട് സൂക്ഷിക്കാനുള്ള ബുദ്ധിമുട്ടും പരിഗണിക്കുന്നതാണ്.*
3. *ഇവയ്ക്കും സാധാരണ രക്തമൊഴുകാറില്ലെങ്കിലും വർഗം അതല്ലെന്നു ന്യായം.*
4. *ജനങ്ങളുടെ സൗകര്യം പരിഗണിച്ചതായിരിക്കും അവർ എന്ന് ഇബ്നുഹജർ(റ)*

كثيرون من أئمتنا مذهب مالك أن الماء لا ينجس مطلقا إلاّ بالتغير والجاري كراكد. وفي القديم لا ينجس قليله بلا تغير وهو مذهب مالك. قال في المجموع: سواء كانت النجاسة مائعة أو جامدة، والماء القليل إذا تنجّس يطهر ببلوغه قلتين ولو بماء متنجس حيث لا تغير به، والكثير يطهر بزوال تغيره بنفسه أو بماء زيد عليه أو نقص عنه وكان الباقي كثيرا.

(و) ثانيها: **(جري ماء على عضو)** مغسول فلا يكفي أن يمسه الماء بلا جريان لأنه لا يسمى غسلا (و) ثالثها: **(أن لا يكون عليه)** أي على العضو **(مغير للماء)** تغيرا ضارا كز عفران وصندل خلافا لجمع(و) رابعها: أن لا يكون على العضو **(حائل)** بين الماء والمغسول **(كنورة)** وشمع ودهن جامد وعين حبر وحناء بخلاف دهن جار أي مائع وإن لم يثبت الماء عليه وأثر حبر وحناء، وكذا يشترط على ما جزم به كثيرون أن لا يكون وسخ تحت ظفر يمنع وصول الماء لما تحته خلافا لجمع منهم الغزالي والزركشي وغيرهما، وأطالوا في ترجيحه وصرحوا بالمسامحة عما تحتها من الوسخ دون نحو العجين.

ഒഴുകുന്നതും ഒഴുകാത്തതും തമ്മിൽ വ്യത്യാസമൊന്നുമില്ല. എന്നാൽ ഒഴുകുന്നതാണെങ്കിൽ കുറഞ്ഞ ജലവും പകർച്ചയുണ്ടായാലേ അശുദ്ധമാകൂ എന്ന് ഖദീമായ[1] അഭിപ്രായമുണ്ട്. ഇമാം മാലിക്(റ)ന്റെ മദ്ഹബും അതാണ്. കുറഞ്ഞ വെള്ളം നജസ് ചേർന്നാൽ മലിനമാകുമെന്ന വിധിയിൽ നജസ് ഖരമോ ദ്രാവകമോ എന്ന വ്യത്യാസമില്ലെന്ന് ഇമാം നവവി(റ)യുടെ 'മജ്മൂഅ്' എന്ന ഗ്രന്ഥത്തിലുണ്ട്.

അശുദ്ധമായ കുറഞ്ഞ വെള്ളം കൂടുതൽ വെള്ളം ചേർത്ത് രണ്ടു ഖുല്ലത്തായാൽ പകർച്ചയില്ലെങ്കിൽ ശുദ്ധമാകും. ചേർക്കുന്നത് അശുദ്ധജലമായാലും വിരോധമില്ല. രണ്ടു ഖുല്ലത്തിലേറെയുള്ള അശുദ്ധജലം അതിന്റെ പകർച്ച നീങ്ങിയാലേ ശുദ്ധമാകൂ. പകർച്ച നീങ്ങിയത് സ്വയമോ കൂടുതൽ വെള്ളം ചേർത്തോ വെള്ളം ഒഴിവാക്കിയോ ആവാം. ഒഴിവാക്കിയാണ് പകർച്ച മാറ്റിയതെങ്കിൽ ശേഷിക്കുന്ന വെള്ളം രണ്ടു ഖുല്ലത്തിൽ കുറയരുതെന്ന നിബന്ധനയുണ്ട്.

## വുളൂഇന്റെ രണ്ടാം ശർത്വ്

കഴുകുന്ന അവയവങ്ങളിലൂടെ വെള്ളം ഒലിപ്പിക്കൽ. വെള്ളം നനഞ്ഞാൽ മാത്രം പോരാ. അതിന് കഴുകലെന്നു പറയില്ലല്ലോ.

## വുളൂഇന്റെ മൂന്നാം ശർത്വ്

വെള്ളത്തിന് പകർച്ച വരുത്തുന്ന ഒന്നും അവയവങ്ങളിൽ ഇല്ലാതിരിക്കൽ. കുങ്കുമം, ചന്ദനം പോലുള്ള വസ്തുക്കൾ കൊണ്ടുള്ള ദോഷകരമായ പകർച്ചയാണ് അരുതാത്തത്. ചില പണ്ഡിതർ ഈ ശർത്വിനോട് വിയോജിച്ചിട്ടുണ്ട്.[2]

## വുളൂഇന്റെ നാലാം ശർത്വ്

കഴുകുന്ന അവയവത്തിനും വെള്ളത്തിനുമിടയിൽ മറയൊന്നുമില്ലാതിരിക്കുക. ചുണ്ണാമ്പ്, മെഴുക്, കുഴമ്പ്, മഷി, മൈലാഞ്ചി പോലുള്ളവയൊക്കെ തടസ്സം സൃഷ്ടിക്കുന്ന വസ്തുക്കളാണ്. എന്നാൽ മൈലാഞ്ചിയുടെയും മഷിയുടെയും വർണമോ തൈലം, എണ്ണ പോലുള്ളതോ കൊണ്ട് പ്രശ്നമൊന്നുമില്ല. എണ്ണയുള്ളിടത്ത് വെള്ളം ഒഴുകി മാറുന്നുണ്ടെങ്കിലും വിരോധമില്ല.

നഖത്തിനടിയിൽ വെള്ളം ചേരൽ തടയുംവിധത്തിലുള്ള അഴുക്ക് ഉണ്ടാവരുതെന്ന നിബന്ധന കൂടി ഒട്ടേറെ പണ്ഡിതർ വെച്ചിട്ടുണ്ട്. എന്നാൽ ഇമാം ഗസ്സാലി, ഇമാം സർകശീ ഉൾപ്പെടെ കുറേപേർ ഇതിനോട് വിയോജിക്കുന്നു. ഉപോൽബലകമായി ദീർഘവിശദീകരണം നൽകിയ അവർ കുഴച്ച മാവ് പോലുള്ളതല്ലാത്ത, സാധാരണ നഖത്തിന്നടിയിൽ ഉണ്ടാവാറുള്ള അഴുക്കിന് വിട്ടുവീഴ്ചയുണ്ടെന്നാണ് പറ

1. ഇമാം ശാഫിഈ(റ)ന്റെ നേരത്തെയുള്ള അഭിപ്രായം
2. അവയവങ്ങളിലുള്ള വസ്തുക്കൾ കൊണ്ടുള്ള പകർച്ച പൊറുക്കപ്പെടാവുന്നതാണെന്ന് അവരുടെ വാദം.

وأشار الأذرعي وغيره إلى ضعف مقالتهم، وقد صرح في التتمة وغيرها بما في الروضة وغيرها من عدم المسامحة بشيئ مما تحتها حيث منع وصول الماء بمحله. وأفتى البغوي في وسخ حصل من غبار بأنه يمنع صحة الوضوء بخلاف ما نشأ من بدنه وهو العرق المتجمد، وجزم به في الأنوار. (و) خامسها: **(دخول وقت لدائم حدث)** كسلس ومستحاضة، ويشترط له أيضا ظن دخوله فلا يتوضأ كالمتيمم لفرض أو نفل مؤقت قبل وقت فعله ولصلاة جنازة قبل الغسل وتحية قبل دخول المسجد وللرواتب المتأخرة قبل فعل الفرض، ولزم وضوءان على خطيب دائم الحدث، أحدهما للخطبتين والآخر بعدهما لصلاة جمعة، ويكفي واحد لهما لغيره، ويجب عليه الوضوء لكل فرض كالمتيمم وكذا غسل الفرج وإبدال القطنة التى بفمه والعصابة وإن لم تزل عن موضعها وعلى نحو سلس مبادرة بالصلاة، فلو أخر لمصلحتها كانتظار جماعة او جمعة وإن أخرت عن أول الوقت وكذهاب إلى مسجد لم يضره.

യുന്നത്. ഇമാം അദ്റഈയും മറ്റും ഈ വാദം ബലഹീനമാണെന്ന് ചൂണ്ടിക്കാണിച്ചിട്ടുണ്ട്. നഖത്തിന്നടിയിൽ വെള്ളമെത്താതാക്കുന്ന ഒന്നിനും ഒരിളവും നൽകാനാവില്ലെന്ന 'റൗള'യിലും മറ്റുമുള്ള അഭിപ്രായമാണ് 'തതിമ്മത്' പോലുള്ള ഗ്രന്ഥങ്ങളിലുമുള്ളത്. പൊടിപടലങ്ങൾ അടിഞ്ഞുണ്ടാകുന്ന അഴുക്ക് നഖത്തിന്നടിയിലുണ്ടെങ്കിൽ വുളൂഅ് ശരിയാവില്ലെന്നും വിയർപ്പ് കട്ടപിടിച്ചുണ്ടാകുന്നതിന് വിരോധമില്ലെന്നും ഇമാം ബഗവി(റ) ഫത്വ നൽകിയിട്ടുണ്ട്. 'അൽഅൻവാർ' എന്ന ഗ്രന്ഥത്തിൽ അസന്നിഗ്ധമായി പറഞ്ഞതും ഇതുതന്നെ.

## വുളൂഇന്റെ അഞ്ചാം ശർത്വ്

സ്ഥിരാശുദ്ധിക്കാരെങ്കിൽ നിസ്കാര സമയമാവൽ. അനിയന്ത്രിത മൂത്രംപോക്ക്, ഇസ്തിഹാളത്ത് (രോഗകാരണമായുള്ള രക്തസ്രാവം) പോലുള്ള രോഗമുള്ളവരാണ് സ്ഥിരാശുദ്ധിക്കാർ. നിസ്കാരസമയമായെന്ന ധാരണയെങ്കിലുമുള്ളപ്പോഴേ ഇവർ വുളൂഅ് ചെയ്യാവൂ. ഫർള്, സമയക്ലിപ്തതയുള്ള സുന്നത്ത് പോലുള്ള നിസ്കാരങ്ങൾക്ക് അവയുടെ സമയമാകും മുമ്പെ വുളൂഅ് ചെയ്യാൻ ഇവർക്ക് പറ്റില്ല. തയമ്മും ചെയ്യുന്നവരും ഇങ്ങനെ തന്നെയാണ് വേണ്ടത്. മയ്യിത്ത് നിസ്കാരത്തിനാണെങ്കിൽ മയ്യിത്ത് കുളിപ്പിച്ച ശേഷം, തഹിയ്യത്ത് നിസ്കാരത്തിന് പള്ളിയിൽ പ്രവേശിച്ച ശേഷം, എന്നിങ്ങനെയാണ് ഇവർ വുളൂഅ് ചെയ്യേണ്ടത്. കാരണം അപ്പോൾ മാത്രമേ അതിന്റെ സമയമാകുന്നുള്ളൂ. ഫർളിന്റെ ശേഷമുള്ള സുന്നത്തിനെ ഉദ്ദേശിച്ച് ഫർളിന് മുമ്പ് വുളൂഅ് ചെയ്യലും സാധുവാകില്ല.

## ഒരു ജുമുഅക്ക് രണ്ട് വുളൂഅ്

സ്ഥിരാശുദ്ധിക്കാരനായ ഖത്വീബിന് രണ്ടു വുളൂഅ് വേണ്ടിവരും. ഒന്ന് ഇരുഖുതുബക്കു വേണ്ടി. മറ്റൊന്ന് നിസ്കാരത്തിനും. ഖുതുബക്കു ശേഷമേ രണ്ടാം വുളൂഅ് ചെയ്യാവൂ. ഖത്തീബല്ലാത്തവർ ഖുതുബക്കും നിസ്കാരത്തിനും കൂടി ഒരു വുളൂഅ് മതി. തയമ്മും ചെയ്യുന്നവനെപ്പോലെ ഓരോ ഫർളിനും ഓരോന്നു വീതമാണ് സ്ഥിരാശുദ്ധിക്കാർ വുളൂഅ് ചെയ്യേണ്ടത്. ഗുഹ്യസ്ഥാനം കഴുകി വൃത്തിയാക്കി അവിടെ വെച്ച പഞ്ഞിയും ശീലയും മാറ്റി -അവയ്ക്ക് സ്ഥാനചലനമില്ലെങ്കിൽ പോലും മാറ്റണം -വേറെ വെക്കൽ നിർബന്ധമാണ്.

മൂത്രവാർച്ച പോലുള്ള അസുഖമുള്ളവർ നിസ്കാരം താമസംവിനാ നിർവഹിക്കാൻ ശ്രദ്ധിക്കണം. എന്നാൽ ജമാഅത്ത്, ജുമുഅ പോലുള്ള നേട്ടം പ്രതീക്ഷിച്ച് പിന്തിക്കുകയാണെങ്കിൽ വിരോധമില്ല. അവ ആദ്യസമയം വിട്ടു പിന്തിച്ചാണ് നിർവഹിക്കുന്നതെങ്കിലും പ്രതീക്ഷിക്കാം. പള്ളിയിലേക്ക് പോകുമ്പോൾ ഉണ്ടാകുന്ന താമസവും ഇങ്ങനെ തന്നെ.

**(وفروضه)** ستة أحدها: **(نية)** وضوء او **(أداء فرض وضوء)** أو رفع حدث لغير دائم حدث حتى في الوضوء المجدد أو الطهارة عنه، أو الطهارة لنحو الصلاة مما لا يباح إلاّ بالوضوء، أو استباحة مفتقر إلى وضوء كالصلاة ومس المصحف. ولا يكفي نية استباحة ما يندب له الوضوء كقراءة القرآن أو الحديث وكدخول مسجد وزيارة قبر، والأصل في جوب النية خبر: «إنما الأعمال بالنيات» أي إنما صحتها لا كمالها. ويجب قرنها **(عند)** أول **(غسل)** جزء من **(وجه)** فلو قرنها بأثنائه كفى ووجب إعادة غسل ما سبقها، ولا يكفي قرنها بما قبله حيث لم يستصحبها إلى غسل شيئ منه وما قارنها هو أوله فتفوت سنة المضمضة إن انغسل معها شيئ من الوجه كحمرة الشفة بعد النية، فالأولى أن يفرق النية بأن ينوي عند كل من غسل الكفين والمضمضة والاشتنشاق سنة الوضوء، ثم فرض الوضوء عند غسل الوجه حتى لا تفوت له فضيلة استصحاب النية من أوله وفضيلة المضمضة والاستنشاق مع انغسال حمرة

## വുളൂഇന്റെ ഫർളുകൾ ആറെണ്ണമാണ്

### ഒന്നാം ഫർള്

നിയ്യത്ത്. വുളൂഅ് ചെയ്യുന്നു, വുളൂഇന്റെ ഫർള് വീട്ടുന്നു, അശുദ്ധി ഉയർത്തുന്നു, അശുദ്ധിയിൽ നിന്ന് ശുദ്ധിയാവുന്നു, നിസ്കാരത്തിനു വേണ്ടി -അല്ലെങ്കിൽ വുളൂഅ് ഇല്ലാതെ അനുവദനീയമല്ലാത്ത ഒരു കാര്യം പറഞ്ഞ് അതിനു വേണ്ടി- ശുദ്ധിയാകുന്നു എന്നിങ്ങനെ ഏതുമാകാം നിയ്യത്ത്. നിസ്കാരം. മുസ്ഹഫ് തൊടൽ പോലെ വുളൂഅ് ആവശ്യമുള്ള ഒരുകാര്യം അനുവദനീയമാക്കുന്നു എന്നുമാവാം.

വുളൂഅ് ഉള്ള ആൾ വീണ്ടും വുളൂഅ് ചെയ്യുകയാണെങ്കിലും[1] അശുദ്ധി ഉയർത്തുന്നു എന്ന നിയ്യത്ത് ആകാവുന്നതാണ്. പക്ഷെ സ്ഥിരാശുദ്ധിക്കാർക്ക് അശുദ്ധി ഉയർത്തൽ എന്ന നിയ്യത്ത് പറ്റില്ല. വുളൂഅ് നിർബന്ധമായ കാര്യത്തെ അനുവദനീയമാക്കുന്നു എന്നു കരുതും പോലെ ഖുർആൻ, ഹദീസ് പാരായണം, പള്ളിപ്രവേശം, ഖബ്ർ സന്ദർശനം പോലുള്ള വുളൂഅ് സുന്നത്തായ ഒരു കാര്യത്തെ അനുവദനീയമാക്കുന്നു എന്ന നിയ്യത്ത് ചെയ്താൽ മതിയാവില്ല.

اِنَّمَا الْأَعْمَالُ بِالنِّيَّاتِ (തീർച്ചയായും കർമ്മങ്ങളെല്ലാം നിയ്യത്തു കൊണ്ടാണ്) എന്ന ഹദീസാണ് നിയ്യത്ത് നിർബന്ധമാണെന്നതിന്റെ അടിസ്ഥാനം. കർമങ്ങളുടെ സ്വീകാര്യത നിയ്യത്തുകൊണ്ടു മാത്രമാണെന്നാണ് ഇതിന്നർത്ഥം. സമ്പൂർണത അതുകൊണ്ടാണെന്നല്ല.

മുഖം കഴുകിത്തുടങ്ങുമ്പോൾ തന്നെ നിയ്യത്തുവേണം. കഴുകിത്തുടങ്ങിയ ശേഷമാണ് നിയ്യത്ത് ചെയ്തതെങ്കിൽ അതു മതിയാകുമെങ്കിലും നിയ്യത്തിനു മുമ്പേ കഴുകിയ ഭാഗം വീണ്ടും കഴുകൽ നിർബന്ധമാവും. കഴുകലുമായി ബന്ധപ്പെടാത്തവിധം നേരത്തെ നിയ്യത്ത് ചെയ്താൽ പറ്റില്ല. നിയ്യത്ത് എന്നാൽ കഴുകലുമായി സമന്വയിക്കുന്നത് എവിടെയോ അതാണ് കഴുകലിന്റെ ആരംഭമായി കണക്കാക്കുക. അതുകൊണ്ടു തന്നെ നിയ്യത്ത് ചെയ്ത ശേഷം ചുണ്ടിന്റെ ചുവപ്പ് പോലുള്ള മുഖത്തിന്റെ പരിധിയിൽ പെട്ട ഏതെങ്കിലും ഭാഗം വായ കഴുകുന്നതോടൊപ്പം കഴുകിപ്പോയാൽ വായ കഴുകുക എന്ന സുന്നത്ത് നഷ്ടപ്പെടും.[2] അതിനാൽ ഏറ്റവും നല്ലത് താഴെ പറയുംപ്രകാരം നിയ്യത്തിനെ വിഭജിക്കലാണ്: മുൻകൈ, വായ എന്നിവ കഴുകുമ്പോഴും മൂക്കിൽ വെള്ളം കയറ്റി പിഴിയുമ്പോഴും വുളൂഇന്റെ സുന്നത്ത് നിർവഹിക്കുന്നു എന്ന് കരുതുക. പിന്നെ മുഖം കഴുകുമ്പോൾ വുളൂഇന്റെ ഫർളിനെ വീട്ടുന്നു എന്നും കരുതുക. അപ്പോൾ മുഖം കഴുകുന്നതിന്റെ തുടക്കത്തിലേ നിയ്യത്തുണ്ടാവുക എന്ന പുണ്യവും വായ കഴുകുന്നതിന്റെയും മൂക്കിൽ വെള്ളം കയറ്റിപ്പിഴിയുന്നതിന്റെയും പുണ്യവും ലഭിക്കും. ചുണ്ടിന്റെ ഭാഗങ്ങൾ കഴുകിപ്പോയതുകൊണ്ട് പ്രശ്നവുമില്ല.

1. ഇങ്ങനെ വുളൂഅ് പുതുക്കൽ സുന്നത്തുണ്ട്
2. കാരണം ഇപ്പോൾ നിയ്യത്തോടെ മുഖം കഴുകി എന്ന സ്ഥിതിയായി. വായ കഴുകൽ സുന്നത്തുള്ളത് മുഖം കഴുകും മുമ്പാണ്. അതുണ്ടായില്ല.

الشفة. (و) ثانيها: (غسل) ظاهر (وجهه) لآية: فاغسلوا وجوهكم (المائدة: ٦) (وهو) طولا (مابين منابت) شعر (رأسه) غالبا (و) تحت (منتهى لحييه) بفتح اللام فهو من الوجه دون ماتحته والشعر النابت على ما تحته (و) عرضا (ما بين أذنيه) ويجب غسل شعر الوجه من هدب وحاجب وشارب وعنفقة ولحية وهي ما نبت على الذقن وهو مجتمع اللحيين وعزار وهو ما نبت على العظم المحاذ للأذن وعارض وهو ما انحط عنه الى اللحية ومن الوجه حمرة الشفتين وموضع الغمم وهو ما ينبث عليه الشعر من الجبهة دون محل التحذيف على الأصح وهو ما نبت عليه الشعر الخفيف بين ابتداء العذار والنزعة ودون وتد الأذن، والنزعتين وهما بياضان يكتنفان الناصية وموضع الصلع وهو ما بينهما إذا انحسر عنه الشعر، ويسن غسل كل ما قيل إنه ليس من الوجه، ويجب غسل ظاهر وباطن كل من الشعور السابقة وإن كثف لندرة الكثافة فيها لا باطن كثيف لحية وعارض والكثيف مالم تر البشرة من خلاله في مجلس التخاطب عرفا، ويجب غسل ما لا يتحقق غسل جميعه إلاّ بغسله لأن مالا يتم الواجب إلا به واجب.

(و) ثالثها: (غـــــسل يديه) مـــــن كفيه

## വുളൂഇന്റെ രണ്ടാം ഫർള്

മുഖത്തിന്റെ ബാഹ്യഭാഗമെല്ലാം കഴുകൽ. فَاغْسِلُوا وُجُوهَكُمْ (നിങ്ങൾ മുഖം കഴുകുക) എന്ന ഖുർആൻ സൂക്തത്തിന്[1] അനുസരിച്ചാണിത്. സാധാരണ തലമുടി മുളക്കുന്ന സ്ഥലം മുതൽ താടിയെല്ലിന്റെ അറ്റം വരെ നീളത്തിലും ഇരുചെവികൾക്കുമിടയിലുള്ള ഭാഗം വീതിയിലുമാണ് മുഖപരിധി. താടിയെല്ല് പൂർണമായും മുഖത്തിലുൾപ്പെടും. അതിന്നപ്പുറം താഴ്ഭാഗവും അവിടുള്ള രോമങ്ങളും പെടില്ല.

കൃതാവ് -ചെവിയുടെ നേരെയുള്ള എല്ലിൽ മുളക്കുന്ന മുടി-ഉൾപ്പെടെ താടിരോമങ്ങൾ -താടി എല്ലുകൾ ചേരുന്നിടത്ത് മുളക്കുന്നവ- പൂർണമായും മീശ, ഇമ, പുരികം, കീഴ്ചുണ്ടിനും താടിക്കും ഇടയിലെ മുടി, കവിൾ താടി -കൃതാവിൽ നിന്ന് താടിയിലേക്കിറങ്ങുന്നത്- തുടങ്ങിയവയും കഴുകൽ നിർബന്ധമാണ്. ചുണ്ടിന്റെ ചുവപ്പും നെറ്റിയിൽ നേർത്ത അളകങ്ങൾ മുളക്കുന്ന സ്ഥലവും മുഖത്തിൽപെടും. ചെവിക്കുറ്റിയും കഴനെറ്റിയും കഷണ്ടി ബാധിച്ച സ്ഥലവുമൊന്നും മുഖത്തിൽ പെടില്ല. മുഖവളയിടുന്ന സ്ഥലവും മുഖത്തിൽ പെട്ടതല്ലെന്നാണ് പ്രബലാഭിപ്രായം. കൃതാവിന്റെ ഉത്ഭവത്തിനും കയനെറ്റിക്കുമിടയിലുള്ള നേർത്ത രോമങ്ങളുള്ള സ്ഥലമാണ് മുഖവളയിടുന്ന സ്ഥലം.

മുഖത്തിൽ പെട്ടതല്ലെന്നു പറഞ്ഞ ഈ സ്ഥലങ്ങളൊക്കെ കഴുകൽ സുന്നത്താണ്. മേൽപറഞ്ഞ രോമങ്ങളുടെ പ്രത്യക്ഷഭാഗം മാത്രമല്ല ഉൾഭാഗം കൂടി കഴുകൽ നിർബന്ധമാണ്. അവ സമൃദ്ധമായി വളർന്നു തിങ്ങിയാൽ പോലും ഉള്ളു കഴുകണം. അവ അത്രയേറെ തിങ്ങി വളരൽ അപൂർവമായതാണു കാരണം. എന്നാൽ താടിരോമങ്ങൾ സമൃദ്ധമാണെങ്കിൽ ഉൾഭാഗം കഴുകൽ നിർബന്ധമില്ല. സാധാരണ അഭിമുഖത്തിൽ തൊലികാണാത്തവിധം നിറഞ്ഞു നിൽക്കുന്നതാണ് സമൃദ്ധം കൊണ്ടുദ്ദേശ്യം. കഴുകൽ നിർബന്ധമായിടത്തെല്ലാം അതു പൂർണമാവാൻ ആവശ്യമായ പാർശ്വഭാഗങ്ങൾ കൂടി കഴുകണം. കാരണം നിർബന്ധമായൊരു കാര്യത്തിന്റെ സമ്പൂർണതക്കാവശ്യമായ കാര്യവും നിർബന്ധം തന്നെയാണ്.

## വുളൂഇന്റെ മൂന്നാം ഫർള്

രണ്ടു കൈകളും മുട്ടുൾപ്പെടെ കഴുകൽ. മുകളിൽ സൂചിപ്പിച്ച ആയത്തിന്റെ ശേഷഭാഗത്ത് ഇതും കൽപിച്ചിട്ടുണ്ട്. മുൻകയ്യും കണങ്കയ്യുമുൾപ്പെടെ കഴുകൽ നിർബന്ധമായ സ്ഥലത്തെ രോമങ്ങളും നഖവും കൂടി കഴുകൽ നിർബന്ധമാണ്. അവയെത്ര നീളത്തിൽ വളർന്നിട്ടുണ്ടെങ്കിലും കഴുകണം.

വുളൂഇന്നിടെ ഒരൽപസ്ഥലം കഴുകാൻ വിട്ടുപോവുകയും മൂന്നു പ്രാവശ്യം ആവർത്തിക്കുന്നതിനിട

1. സൂറതുൽ മാഇദ:6

وذراعيه (ب)كل (مرفق) للآية، ويجب غسل جميع ما في محل الفرض من شعر وظفر وإن طال.

فرع : لو نسي لمعة فانغسلت في تثليث أو إعادة وضوء لنسيان له لا تجديد واحتياط أجزأه.

(و) رابعها: (مسح بعض رأسه) كالنزعة والبياض الذي وراء الأذن بشر أو شعر في حده ولو بعض شعرة واحدة للآية. قال البغوي: ينبغي أن لا يجزئ أقل من قدر الناصية وهي ما بين النزعتين لأنه ﷺ لم يمسح أقل منها، وهو رواية عن أبي حنيفة رضى الله عنه والمشهور عنه وجوب مسح الربع.

(و) خامسها: (غسل رجليه ب) كل (كعب) من كل رجل للآية، أو مسح خفيهما بشروطه، ويجب غسل باطن ثقب وشق.

فرع: لو دخلت شوكة في رجله وظهر بعضها وجب قلعها وغسل محلها لأنه صار في حكم الظاهر، فإن استترت كلها صارت في حكم الباطن فيصح وضوءه، ولو تنفّط في رجل أو غيره لم يجب غسل باطنه ما لم يتشقق، فإن تشقق وجب غسل باطنه ما يرتتق.

تنبيه: ذكروا في الغسل أنه يعفى عن باطن عقد الشعر، أي إذا انعقد بنفسه والحق بها من ابتلي بنحو طبوع لصق بأصول شعره حتى منع وصول الماء إليها ولم يمكن إزالته، وقد صرح شيخ شيوخنا زكريا

യിലോ[1] മറവി കാരണത്താൽ വുളൂഅ് വീണ്ടും ചെയ്തപ്പോഴോ വിട്ടഭാഗം കഴുകുകയും ചെയ്താലതു മതിയാവും. എന്നാൽ വുളൂഅ് പുതുക്കിയെടുക്കുമ്പോഴോ സൂക്ഷ്മതക്കായി വീണ്ടും ചെയ്യുമ്പോഴോ വിട്ട ഭാഗം നനഞ്ഞാൽ അതു നേരത്തെ വിട്ടുപോയതിന്ന് പരിഹാരമാവില്ല.

## വുളൂഇന്റെ നാലാം ഫർള്

നാലാമത്തെ ഫർള് തലയിൽ നിന്നൽപം തടവലാണ്. കയനെറ്റിയോ ചെവിക്കു പിന്നിൽ മുടിയില്ലാത്ത സ്ഥലമോ ആവാം. തലയുടെ പരിധിയിൽപെട്ട ചർമ്മമോ മുടിയോ ഒരു മുടിയുടെ അൽപഭാഗമോ തടവിയാൽ പോലും വുളൂഅ് സാധുവാകും. തലതടവൽ നിർബന്ധമാണെന്നതിനും മേൽപറഞ്ഞ ആയത്താണ് തെളിവ്.

നബി(സ) മൂർധാവിൽ കുറഞ്ഞ് തല തടവിയിട്ടില്ലാത്തതിനാൽ അത്രയെങ്കിലും തടവാതെ പറ്റില്ലെന്ന് ഇമാം ബഗവി(റ) പറഞ്ഞിട്ടുണ്ട്. മൂർധാവിൽ കുറച്ച് പറ്റില്ലെന്നൊരഭിപ്രായം ഇമാം അബൂഹനീഫ(റ)ൽ നിന്നും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും അദ്ദേഹത്തിന്റെ പ്രസിദ്ധമായ അഭിപ്രായം നാലിലൊരു ഭാഗം തടവൽ നിർബന്ധമാണെന്നാണ്.

## വുളൂഇന്റെ അഞ്ചാം ഫർള്

കാലുകൾ ഞെരിയാണി ഉൾപ്പെടെ കഴുകൽ. ഇതിനും മേൽ ആയത്തു തന്നെ ലക്ഷ്യം. കാൽ കഴുകലിനു പകരം പ്രത്യേക നിബന്ധനകൾക്കു വിധേയമായി ഖുഫ്ഫ[2] തടവലുമാകാം. കാൽകഴുകുമ്പോൾ അതിലെ വിള്ളലുകളുടെയും മറ്റും ഉൾവശം കഴുകൽ നിർബന്ധമാണ്.

## മുള്ള്

കാലിൽ തറച്ച മുള്ളിന്റെ അഗ്രം പുറത്തു കാണുന്നുവെങ്കിൽ അതു പറിച്ചെടുത്ത് ആ സ്ഥലം കഴുകണം. കാരണം അതിന് ബാഹ്യഭാഗത്തിന്റെ വിധിയാണുള്ളത്. അതേസമയം മുള്ള് പുറത്തുകാണാത്തവിധം മറഞ്ഞിട്ടുണ്ടെങ്കിൽ അന്തർഭാഗത്തിന്റെ വിധിയാണെന്നതിനാൽ പറിക്കാതെ തന്നെ വുളൂഅ് ശരിയാകും. കാലിലോ മറ്റോ ഉണ്ടായ പൊള്ള പൊട്ടിയില്ലെങ്കിൽ ഉൾവശം കഴുകൽ നിർബന്ധമില്ല. പൊട്ടിയാൽ ഉള്ളിൽ മാംസം വളർന്നു നിറയും വരെ ഉൾഭാഗം കഴുകൽ നിർബന്ധമാകും.

## പേൻ

സ്വയം ജടയായിത്തീർന്ന മുടിയുടെ ഉൾവശം കഴുകുന്ന കാര്യത്തിൽ വിട്ടുവീഴ്ചയുണ്ടെന്ന് കുളി

1. മൂന്നു പ്രാവശ്യം ആവർത്തിക്കൽ സുന്നത്താണ്. വിശദീകരണം ശേഷം
2. നിസ്കാര സമയത്തും ഉപയോഗിക്കുന്ന പ്രത്യേകതരം തോൽസോക്സ്

الأنصاري بأنه لا يلحق بها بل عليه التيمم، لكن قال تلميذ، شيخنا والذي يتجه العفو للضرورة.

(و) سادسها: (ترتيب) كما ذكر من تقديم غسل الوجه فاليدين فالرأس فالرجلين للاتباع، ولو انغمس محدث ولو في ماء قليل بنية معتبرة مما مر أجزأه عن الوضوء ولو لم يمكث في الانغماس زمنا يمكن فيه الترتيب، نعم لو اغتسل بنيته فيشترط فيه الترتيب حقيقة، ولا يضر نسيان لمعة أولمع في غير أعضاء الوضوء، بل لو كان على ما عدا أعضائه مانع كشمع لم يضر كما استظهره شيخنا ولو أحدث وأجنب أجزأه الغسل عنهما بنيته، ولا يجب تيقن عموم الماء لجميع العضو بل يكفي غلبة الظن به.

فرع: لو شك المتوضئ أو المغتسل في تطهير عضو قبل الفراغ من وضوئه أو غسله طهره وكذا ما بعده في الوضوء أو بعد الفراغ من طهره لم يؤثر، ولو كان الشك في النية لم يؤثر أيضا على الأوجه كما في شرح المنهاج لشيخنا، وقال: فيه قياس ما يأتي في الشك بعد

യെക്കുറിച്ച ചർച്ചയിൽ കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമാക്കിയിട്ടുണ്ട്. വെള്ളം ചേരാത്ത നിലയിൽ തലയിൽ പറ്റിച്ചേർന്ന വെള്ളപ്പേൻ നീക്കാൻ കഴിയാതെ വിഷമിക്കുന്നവന്റെ സ്ഥിതിയും ഇതിനോട് താരതമ്യം ചെയ്യാവുന്നതിനാൽ വിട്ടുവീഴ്ചയുണ്ട്. എന്നാൽ ഇവർ തമ്മിൽ താരതമ്യം ശരിയാവില്ലെന്നും ഇവന്ന് തയമ്മും അനിവാര്യമാണെന്നുമാണ് സകരിയ്യൽ അൻസ്വാരി(റ) പറഞ്ഞിട്ടുള്ളത്. പക്ഷെ സകരിയ്യൽ അൻസ്വാരിയുടെ ശിഷ്യനായ നമ്മുടെ ശൈഖ് പറഞ്ഞത് ഇവന്റെ വിഷമം പരിഗണിക്കേണ്ടതു തന്നെയായതിനാൽ വിട്ടുവീഴ്ചയുണ്ടെന്നാണ്.

## വുളൂഇന്റെ ആറാം ഫർള്

ക്രമം പാലിക്കൽ. മുഖം കഴുകിയ ശേഷം കൈകൾ. പിന്നെ തല, കാലുകൾ എന്നിങ്ങനെ ക്രമത്തിലാവണമെന്ന നിർബന്ധം. നബി (സ)യുടെ മാതൃക അങ്ങനെയായതിനാലാണ്.

വുളൂഇല്ലാത്ത ഒരാൾ പരിഗണിക്കപ്പെടുന്ന നിയ്യത്തോടെ വെള്ളത്തിൽ മുങ്ങിയാൽ അവന് വുളൂഅ് ലഭിക്കും. വെള്ളം കൂടുതൽ ഉണ്ടാവണമെന്നോ ക്രമം പാലിക്കാൻ സൗകര്യപ്പെടുന്നത്ര സമയം മുങ്ങിക്കിടക്കണമെന്നോ നിർബന്ധമില്ല. എന്നാൽ വുളൂഇന് നിയ്യത്ത് ചെയ്ത ശേഷം വെള്ളം കോരിയൊഴിക്കുകയാണെങ്കിൽ അവിടെ ശരിയായ ക്രമം പാലിച്ചെങ്കിലേ വുളൂഅ് കിട്ടൂ. ഈ മാർഗേണ വുളൂഅ് ചെയ്യുമ്പോൾ വുളൂഇന്റെ അവയവങ്ങളല്ലാത്ത അൽപം ചില സ്ഥലങ്ങളിൽ വെള്ളം നനയാതെ കാണുന്നുവെങ്കിലും പ്രശ്നമില്ല. മാത്രമല്ല, അവിടങ്ങളിൽ വെള്ളം ചേരുന്നതിനെ തടയുന്ന മെഴുക് പോലുള്ള വല്ലതും ഉണ്ടെങ്കിൽ പോലും വുളൂഇന്റെ സാധുതയെ ബാധിക്കില്ലെന്ന് ശൈഖുനാ വ്യക്തമാക്കിയിട്ടുണ്ട്.

ചെറിയ അശുദ്ധിയും വലിയ അശുദ്ധിയുമുള്ളയാൾ കുളിയുടെ നിയ്യത്ത് ചെയ്ത് കുളിച്ചാൽ ഇരു അശുദ്ധികളിൽ നിന്നും ശുദ്ധനായിത്തീരും.[1] വുളൂഅ് ചെയ്യുമ്പോഴും കുളിക്കുമ്പോഴും ദേഹം മുഴുവൻ വെള്ളമെത്തി എന്ന ഉറപ്പു വേണമെന്നില്ല. ശക്തമായ ധാരണ മതിയാകും.

## സംശയം

വുളൂഅ് ചെയ്യുന്നവനോ കുളിക്കുന്നവനോ അത് തീരും മുമ്പ് ഒരവയവം കഴുകിയോ എന്ന സംശയമുണ്ടായാൽ അത് കഴുകണം. വുളൂഅ് ചെയ്യുമ്പോഴാണെങ്കിൽ സംശയമുള്ളത് കഴുകുന്നതിനു പുറമെ ശേഷമുള്ള ഭാഗങ്ങൾ കൂടി വീണ്ടും കഴുകണം. ശുദ്ധീകരണം തീർന്ന ശേഷമാണ് സംശയമുണ്ടായതെങ്കിൽ ഒന്നും ചെയ്യേണ്ടതില്ല. സംശയം നിയ്യത്തിൽ തന്നെയാണെങ്കിലും പ്രശ്നമില്ലെന്നാണ് പ്രബലാഭിപ്രായം. ശർഹുൽ മിൻഹാജിൽ ഇക്കാര്യം വ്യക്തമാക്കിയ ശൈഖുനാ മറ്റൊരു കാര്യം കൂടി പറഞ്ഞിട്ടുണ്ട്: ഫാതിഹക്കു ശേഷം റുകൂഇനു മുമ്പായി ഫാതിഹ ഓതിയോ എന്ന സംശയം വന്നാലുള്ള

1. വുളൂഅ് വേറെ വേണ്ടതില്ല.

الفاتحة وقبل الركوع أنه لو شك بعد عضو في أصل غسله لزمه إعادته أو بعضه لم تلزمه، فليحمل كلامهم الأول على الشك في أصل العضو لا بعضه.

(وسن) للمتوضئ ولو بماء مغصوب على الأوجه (تسمية أوله) أي أول الوضوء للاتباع، وأقلها بسم الله، وأكملها بسم الله الرحمن الرحيم وتجب عند أحمد، ويسن قبلها التعوذ وبعدها الشهادتان والحمد لله الذي جعل الماء طهورا، ويسن لمن تركها أوله أن يأتي بها أثناءه قائلا: بسم الله أوله وأخره لا بعد فراغه، وكذا في نحو الأكل والشرب والتأليف والاكتحال مما يسن له التسمية، والمنقول عن الشافعي وكثير من الأصحاب أن أول السنن التسمية وبه جزم النووي في المجموع وغيره، فينوي معها عند غسل اليدين، وقال جمع متقدمون: إن أولها السواك ثم بعده التسمية.

فرع: تسن التسمية للتلاوة القرآن ولو من أثناء سورة في صلاة أو خارجها ولغسل وتيمم وذبح.

വിധി ശേഷം പറയുന്നുണ്ട്. അതുമായി താരതമ്യം ചെയ്യുമ്പോൾ ഒരവയവം കഴുകിയോ എന്ന സംശയമാണെങ്കിൽ ആവർത്തിക്കൽ നിർബന്ധമാണെന്നും അതിന്റെ ചില ഭാഗങ്ങൾ കഴുകിയോ എന്നാണ് സംശയമെങ്കിൽ ആവർത്തിക്കേണ്ടതില്ലെന്നും പറയാം. അങ്ങനെ വരുമ്പോൾ ശുദ്ധിയാക്കണമെന്ന് നേരത്തെ പറഞ്ഞത് തീരെ കഴുകിയില്ലെന്ന് സംശയിച്ചാലാണെന്നു വെക്കണം.

## വുളൂഇന്റെ സുന്നത്തുകൾ

വുളൂഅ് ചെയ്യുന്നവന് സുന്നത്തുള്ള കാര്യങ്ങൾ: വുളൂഇന്റെ തുടക്കത്തിൽ ബിസ്മിചൊല്ലുക. നബി (സ) അങ്ങനെ ചെയ്തിട്ടുണ്ട്. അന്യായമായി കൈവശപ്പെടുത്തിയ വെള്ളംകൊണ്ടാണ് വുളൂഅ് എടുക്കുന്നതെങ്കിലും ബിസ്മി സുന്നത്തുതന്നെ.[1] ബിസ്മിയുടെ ഹ്രസ്വരൂപം 'بِسْمِ اللّٰهِ' എന്നും പൂർണ രൂപം بِسْمِ اللّٰهِ الرَّحْمٰنِ الرَّحِيمِ എന്നുമാണ്.

എന്നാൽ ബിസ്മി ചൊല്ലൽ നിർബന്ധമാണെന്നാണ് ഇമാം അഹ്മദ്(റ)ന്റെ അഭിപ്രായം. ബിസ്മിയുടെ മുമ്പ് 'അഊദു...' ഓതലും ബിസ്മി കഴിഞ്ഞ്

اَشْهَدُ اَنْ لَا اِلٰهَ اِلَّا اللّٰهُ وَحْدَهُ لَا شَرِيكَ لَهُ وَاَشْهَدُ اَنَّ مُحَمَّدًا عَبْدُهُ وَرَسُولُهُ اَلْحَمْدُ لِلّٰهِ الَّذِي جَعَلَ الْمَاءَ طَهُورًا

(അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നും അവൻ ഏകനും പങ്കാളികളില്ലാത്തവനുമാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. മുഹമ്മദ്(സ) അല്ലാഹുവിന്റെ അടിമയും ദൂതനുമാണെന്നും ഞാൻ സാക്ഷ്യപ്പെടുത്തുന്നു. വെള്ളത്തെ ശുദ്ധീകരണയോഗ്യമാക്കിയ അല്ലാഹുവിനാണ് സർവസ്തുതിയും) എന്നു ചൊല്ലലും സുന്നത്തുണ്ട്.

തുടക്കത്തിൽ ബിസ്മി വിട്ടുപോയാൽ ഇടക്കുവെച്ചു ബിസ്മി ചൊല്ലൽ സുന്നത്താണ്. അപ്പോൾ بِسْمِ اللّٰهِ اَوَّلَهُ وَآخِرَهُ എന്നാണ് ചൊല്ലേണ്ടത്. ശുദ്ധീകരണം കഴിഞ്ഞ ശേഷമാണ് ഓർമ്മവന്നതെങ്കിൽ അപ്പോൾ ബിസ്മി ചൊല്ലൽ സുന്നത്തില്ല. ഭക്ഷണപാനീയങ്ങൾ കഴിക്കുക, ഗ്രന്ഥരചന, സുറുമയിടൽ എന്നു തുടങ്ങി ബിസ്മി സുന്നത്തുള്ള മുഴുവൻ കാര്യങ്ങൾക്കും ഇതു ബാധകമാണ്.

ഇമാം ശാഫിഈ(റ)യുടെയും അനുയായികളിൽ ഏറെപ്പേരുടെയും അഭിപ്രായം വുളൂഇന്റെ ആദ്യ സുന്നത്ത് ബിസ്മിയാണെന്നാണ്. മജ്മൂഅ് എന്ന ഗ്രന്ഥത്തിലും മറ്റും ഇമാം നവവി തീർത്തു പറഞ്ഞതും അതുതന്നെ. അപ്പോൾ കൈകഴുകുമ്പോൾ ബിസ്മിയോടൊപ്പം വുളൂഇന്റെ സുന്നത്ത് കരുതുകയാണ് വേണ്ടത്. എന്നാൽ പൂർവകാല പണ്ഡിതർ പലരും പറഞ്ഞത് ദന്ത ശുദ്ധീകരണം ആദ്യ സുന്നത്തും പിന്നെ ബിസ്മിയും എന്നാണ്.

കുളി, തയമ്മും, അറവ്, ഖുർആൻ പാരായണം, എന്നിവയ്ക്കെല്ലാം ബിസ്മി സുന്നത്തുണ്ട്. ഖുർആൻ പാരായണം നിസ്കാരത്തിലായാലും അല്ലെങ്കിലും സൂറതിന്റെ ഇടയിൽ നിന്ന് പാരായണം ചെയ്യുകയാണെങ്കിലും ബിസ്മി സുന്നത്ത് തന്നെ.

1. ആ വെള്ളം കൊണ്ട് വുളൂഅ് ചെയ്യൽ നിഷിദ്ധമാണ്. എങ്കിലും വുളൂഅ് ചെയ്യുന്നുവെങ്കിൽ ബിസ്മി സുന്നത്തു തന്നെ.

(فغسل الكفين) معاً إلى الكوعين مع التسمية المقترنة بالنية وإن توضأ من نحو إبريق أو علم طهرهما للاتباع (فسواك) عرضاً في الأسنان ظاهراً وباطناً وطولاً في اللسان للخبر الصحيح: «لو لا أن أشق على أمتي لأمرتهم بالسواك عند كل وضوء». أي أمر أيجاب، ويحصل (بـ)كلّ (خشن) ولو نحو خرقة أو أشنان، والعود أفضل من غيره وأولاه ذو الريح الطيب، وأفضله الأراك لا بإصبعه ولو خشنة خلافاً لما أختاره النووى. وإنما يتأكد السواك ولو لمن لا أسنان له لكل وضوء، (ولِـ)كلٍّ (صلاة) فرضها ونفلها، وإن سلم من كل ركعتين أو استاك لوضوئها وإن لم يفصل بينهما فاصل حيث لم يخش تنجس فمه وذلك لخبر الحميدى بإسناد جيد: «ركعتان بسواك أفضل من سبعين ركعة بلا سواك». ولو تركه أولها تداركه أثناءها بفعل قليل كالتعمم، ويتأكد أيضاً لتلاوة قرآن أو حديث أو علم شرعي وتغير فم ريحاً أو لوناً بنحو نوم أو أكل كريه أو سن بنحو صفرة واستيقاظ من نوم وإرادته ودخول مسجد ومنزل وفى السحر وعند

രണ്ടു മുൻകൈകൾ കഴുകലാണ് വുളൂഇന്റെ മറ്റൊരു സുന്നത്ത്. വുളൂഇന്റെ സുന്നത്തിനെ കരുതി ബിസ്മിയോടുകൂടി ഇരുകൈപടങ്ങളും ഒരുമിച്ചു കൈക്കുഴ (മണിബന്ധം) വരെ കഴുകണം. കിണ്ടി പോലുള്ളതിൽനിന്ന് ചൊരിച്ചെടുത്ത് കഴുകുകയാണെങ്കിലും കൈപടങ്ങൾ ശുദ്ധമാണെന്നുറപ്പുണ്ടെങ്കിലും ഇത് സുന്നത്തു തന്നെയാണ്. നബിചര്യ അനുസരിക്കുക എന്നതാണ് ഇതിന്റെ തെളിവ്.

## ദന്തശുദ്ധി

വുളൂഇന്റെ മറ്റൊരു സുന്നത്ത് ഉരമുള്ള വസ്തു കൊണ്ടുള്ള ദന്തശുചീകരണമാണ്. തുണിക്കഷ്ണമോ വാകപ്പൊടിയോ എന്തുമാവാം.[1] മരക്കമ്പുകളാണ് മറ്റുള്ളവയേക്കാൾ നല്ലത്. സുഗന്ധമുള്ളവ ഏറെ ഉചിതം. അതിശ്രേഷ്ഠം 'അറാക്ക്' തന്നെ. എത്ര പരുത്തതായാലും വിരൽകൊണ്ട് തേച്ചാൽ സുന്നത്ത് ലഭിക്കില്ല. എന്നാൽ ഇമാം നവവി പ്രാമുഖ്യം നൽകിയത് വിരലുകൊണ്ടുമാവാം എന്നാണ്.

പല്ലുകളുടെ അകവും പുറവും വീതിയിലും നാവിൽ നീളത്തിലുമാണ് ശുചീകരണം വേണ്ടത്.

لَوْلَا أَنْ أَشُقَّ عَلَى أُمَّتِي لَأَمَرْتُهُمْ بِالسِّوَاكِ عِنْدَ كُلِّ وُضُوءٍ.

(എന്റെ സമുദായത്തിന് പ്രയാസമാകില്ലായിരുന്നെങ്കിൽ വുളൂഅ് ചെയ്യുമ്പോഴെല്ലാം ദന്തശുചീകരണത്തിന് ഞാൻ കർശനനിർദേശം നൽകുമായിരുന്നു) എന്ന നബിവചനമാണ് ഇത് സുന്നത്താണെന്നതിന് നിദാനം. പ്രബലമായ ഈ സുന്നത്ത് പല്ലില്ലാത്തവർക്കും നേടാവുന്നതാണ്.[2]

വുളൂഇന് മാത്രമല്ല ഫർളും സുന്നത്തുമായ എല്ലാ നിസ്കാരങ്ങൾക്കും പല്ലുതേക്കൽ പ്രബല സുന്നത്താണ്. ഈരണ്ട് റക്അത്തുകളിൽ സലാം വീട്ടിയാണ് നിസ്കരിക്കുന്നതെങ്കിലും പല്ലുതേച്ച് വുളൂഅ് ചെയ്ത ഉടനെ നിസ്കരിക്കുകയാണെങ്കിലും വീണ്ടും ഓരോ നിസ്കാരത്തിനും ഇത് സുന്നത്തുണ്ട്. എന്നാൽ പല്ലുതേക്കുന്ന പക്ഷം വായ അശുദ്ധമാകുമെന്ന ഭയമുണ്ടെങ്കിൽ നിസ്കാരത്തിന് പല്ലുതേപ്പു വേണ്ട. ദന്തശുചീകരണം ചെയ്തുള്ള ഒരു റക്അത്ത് നിസ്കാരം അല്ലാത്തതിനേക്കാൾ എഴുപത് ഇരട്ടി ശ്രേഷ്ഠമാണെന്ന നബിവചനം ഹുമൈദീ(റ) ഉദ്ധരിച്ചിട്ടുണ്ട്. നിസ്കാരത്തിന്റെ തുടക്കത്തിൽ ഇതു വിട്ടുപോയാൽ അധികപ്രവൃത്തി വരാതെ ഇടയിൽ വെച്ചും ചെയ്യാവുന്നതാണ്. നിസ്കാരത്തിൽ തലപ്പാവഴിഞ്ഞാൽ ലഘുവായി വീണ്ടും കെട്ടാവുന്നതുപോലെയാണിതും.

ഖുർആൻ, ഹദീസ്, മറ്റു മതവിജ്ഞാന പാരായണം എന്നിവയുദ്ദേശിക്കൽ, ഉറങ്ങിയോ ദുർഗന്ധമുള്ള വല്ലതും ഭക്ഷിച്ചോ വായക്കോ പല്ലിനോ നിറഭേദമോ ദുർഗന്ധമോ വരൽ, പല്ലിന് മഞ്ഞവർണം ബാധിക്കൽ, ഉറങ്ങാനുദ്ദേശിക്കൽ, ഉണരൽ, പള്ളിയിലോ വീട്ടിലോ പ്രവേശിക്കാനുദ്ദേശിക്കൽ, അത്താഴ സമ

1. ബ്രഷുകളും മറ്റും ഇതിൽ ഉൾപ്പെടുത്താം.
2. അവർ മോണ ശുചീകരിച്ചാൽ മതി

الإحتضار كمادل عليه خبر الصحيحين ويقال انه يسهل خروج الروح واخذ بعضهم من ذلك تأكده للمريض، وينبغي أن ينوي بالسواك السنة ليثاب عليه ويبلع ريقه أول استياكه وأن لا يمصه، ويندب التخليل قبل السواك وبعده ومن أثر الطعام والسواك أفضل منه خلافاً لمن عكس ولا يكره بسواك غير أذن أو علم رضاه، وإلاّ حرم كأخذه من ملك الغير ما لم تجر عادة بالإعراض عنه، ويكره للصائم بعد الزوال إن لم يتغير فمه بنحو نوم.

**(فمضمضة فاستنشاق)** للاتباع وأقلهما إيصال الماء إلى الفم والأنف، ولا يشترط في حصول أصل السنة إدارته فى الفم ومجه منه ونثره من الأنف، بل تسن كالمبالغة فيهما لمفطر للأمر بها **(و)** يسن **(جمعهما بثلاث غرف)** يتمضمض ثم يستنشق من كل منها **(ومسح كل رأس)** للاتباع وخروجاً من خلاف مالك وأحمد، فإن اقتصر على البعض فالأولى أن يكون هو الناصية، والأولى في كيفيته أن يضع يديه على مقدم رأسه ملصقاً مسجته بالأخرى وإبهاميه على

യം, മരണാസന്ന വേള എന്നീ ഘട്ടങ്ങളിലെല്ലാം ദന്ത ശുചീകരണം പ്രബല സുന്നത്തുണ്ട്. ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ട് ചെയ്ത ഹദീസ് ഇക്കാര്യം വ്യക്തമാക്കുന്നു. മരണഘട്ടത്തിൽ ക്ലേശമില്ലാതെ റൂഹ് പിരിയാൻ ദന്ത ശുചീകരണം ഉപകരിക്കുമെന്ന് പറയപ്പെടുന്നു. ഇക്കാരണത്താൽ രോഗികൾക്ക് ദന്തശുദ്ധി വരുത്തൽ പ്രബല സുന്നത്തായി പണ്ഡിതർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

പല്ലുതേപ്പിന് പാരത്രിക പ്രതിഫലം ലഭിക്കാൻ സുന്നത്തായ ദന്തശുചീകരണം ഞാൻ നിർവഹിക്കുന്നു എന്ന് കരുതിയിരിക്കണം. തുടക്കത്തിലുള്ള തുപ്പുനീർ വിഴുങ്ങലും[1] മിസ്‌വാക്ക്[2] ഈമ്പാതിരിക്കലും (ഉറിഞ്ചാതിരിക്കൽ) സുന്നത്താണ്. പല്ലുതേപ്പിന് മുമ്പും ശേഷവും ഭക്ഷണാവശിഷ്ടങ്ങൾ ഉള്ളപ്പോഴും പല്ലിട കുത്തി വൃത്തിയാക്കൽ സുന്നത്തുണ്ട്. ഇങ്ങനെ ഇടകുത്തലിനേക്കാൾ ശ്രേഷ്ഠത പല്ലുതേക്കലിനാണെന്നും അല്ല, മറിച്ചാണെന്നും അഭിപ്രായവുമുണ്ട്. മറ്റൊരാളുടെ മിസ്‌വാക്ക് അവന്റെ സമ്മതത്തോടെയോ അവന് അനിഷ്ടമുണ്ടാവില്ലെന്ന അറിവോടെയോ ഉപയോഗിക്കൽ കറാഹത്തില്ല. അല്ലാത്തപക്ഷം നിഷിദ്ധമാണ്.[3] പല്ലുതേക്കാനുള്ള കമ്പോ മറ്റോ മറ്റൊരാളുടെ ഉടമസ്ഥതയിലുള്ള സ്ഥലത്തുനിന്ന് എടുക്കലും ഇങ്ങനെത്തന്നെ. എന്നാൽ ആവശ്യമുള്ളവരൊക്കെ എടുക്കുകയും ഉടമ അതവഗണിക്കുകയും ചെയ്യലാണ് പതിവെങ്കിൽ വിരോധമില്ല. ഉച്ചയ്ക്കു ശേഷം മിസ്‌വാക്ക് ചെയ്യൽ നോമ്പുകാരന് കറാഹത്താണ്. എന്നാൽ ഉറങ്ങിയോ മറ്റോ വായ പകർച്ചയായെങ്കിൽ ഉച്ചയ്ക്കു ശേഷവുമാവാം.

മിസ്‌വാക്ക് ചെയ്യൽ കഴിഞ്ഞാലുടൻ സുന്നത്തുള്ളതാണ് വായ കഴുകലും മൂക്കിൽ വെള്ളം കയറ്റിച്ചീറ്റലും. നബിചര്യയാണിതിന് തെളിവ്. വായിലും മൂക്കിലും വെള്ളമെത്തിക്കുക എന്നതാണ് ഹ്രസ്വരൂപം. വെള്ളം വായിലിട്ടു കുലുക്കി തുപ്പലും മൂക്കിൽനിന്ന് ചീറ്റലും അടിസ്ഥാന പുണ്യത്തിന് അനിവാര്യമല്ലെങ്കിലും അവ്വിധം ചെയ്യൽ സുന്നത്താണ്. അത് പരമാവധി കൂടുതൽ ചെയ്യാൻ നിർദേശമുള്ളതിനാൽ നോമ്പില്ലാത്തവർ അപ്രകാരം ചെയ്യൽ പുണ്യമാവും. ആകെ മൂന്നു കോരൽ വെള്ളം കൊണ്ടാണിത് സുന്നത്ത്. ഓരോ കോരൽ കൊണ്ടും ആദ്യം വായിലും പിന്നെ മൂക്കിലും വെള്ളമെത്തിക്കുക.

തല മുഴുവൻ തടവലും വുളൂഇന്റെ സുന്നത്താണ്. ഇതിനും നബിചര്യയാണടിസ്ഥാനം. ഇമാം മാലിക്(റ), ഇമാം അഹ്മദ്(റ) എന്നിവരുടെ വിപരീത നിലപാട് പരിഗണിച്ചുകൊണ്ട് കൂടിയാണ് ഇത് സുന്നത്താണെന്ന് പറഞ്ഞിട്ടുള്ളത്.[4] തല അൽപമേ തടവുന്നുള്ളൂവെങ്കിൽ അത് മൂർധാവിലാണ് സുന്നത്ത്. പൂർണമായി തടവുന്നതിന്റെ രൂപം ഇങ്ങനെയാണ്: ചൂണ്ടുവിരലുകൾ പരസ്പരം ചേർത്തു കൈകൾ തലയുടെ മുൻഭാഗത്ത് വെക്കുക. തള്ളവിരലുകൾ ഇരുവശത്തെയും ചെന്നിയിലും വെക്കുക. പിന്നെ

1. *പകർച്ച വന്ന് മ്ലേച്ഛമാവാത്തത് (തുഹ്ഫ)*
2. *ബ്രഷ്, തേക്കാനുപയോഗിക്കുന്ന മറ്റു വസ്തുക്കൾ*
3. *ബർക്കത്തെടുക്കാൻ വേണ്ടിയല്ലെങ്കിൽ ഉത്തമമല്ല (തുഹ്ഫ)*
4. *തലയിൽ നിന്നൽപം തടവിയാൽ പോരാ, മുഴുവൻ തടവൽ നിർബന്ധമാണെന്നാണ് അവരുടെ പക്ഷം.*

صدغيه ثم يذهب بهما مع بقية أصابعه غير الإبهامين لقفاه ثم يردهما إلى المبدأ إن كان له شعر ينقلب وإلا فليقتصر على الذهاب، وإن كان على رأسه عمامة أو قلنسوة تمم عليها بعد مسح الناصية للاتباع (و) مسح كلّ (**الأذنين**) ظاهراً وباطناً وصماخيه للاتباع، ولا يسن مسح الرقبة إذلم يثبت فيه شيء. قال النووي: بل هو بدعة وحديثه موضوع. (**ودلك أعضاء**) وهو إمرار اليد عليها عقب ملاقاتها للماء خروجاً من خلاف من أو جبه (**وتخليل لحية كثة**) والأفضل كونه بأصابع يمناه ومن أسفل مع تفريقها وبغرفة مستقلة للإتباع، ويكره تركه (و) تخليل (**أصابع**)اي اصابع اليدين بالتشبيك والرجلين بأي كيفية كان، والأفضل أن يخللها من أسفل بخنصر يده اليسرى مبتدئاً بخنصر الرّجل اليمنى ومختتماً بخنصر اليسري (**وإطالة غرة**) بأن يغسل مع الوجه مقدم رأسه وأذنيه وصفحتى عنقه (و) إطالة (**تحجيل**) بإن يغسل مع اليدين بعض العضدين ومع الرجلين بعض الساقين وغايته استيعاب العضد والساق، وذلك لخبر

ചൂണ്ടുവിരലുകൾ തള്ളവിരലുകളൊഴിച്ചുള്ള വിരലുകളോടൊപ്പം പിരടിയിലേക്ക് നീക്കുക. തിരിച്ചു പഴയ സ്ഥാനത്തേക്കു തന്നെ കൊണ്ടുവരിക.[1] എന്നാൽ ചാഞ്ഞു കിടക്കാൻ മാത്രം വലിപ്പമില്ലാത്ത മുടിയാണെങ്കിൽ മുൻഭാഗത്തേക്ക് വിരലുകൾ മടക്കിക്കൊണ്ടു വരേണ്ടതില്ല. തലയിൽ തൊപ്പിയോ തലപ്പാവോ ഉണ്ടെങ്കിൽ മൂർധാവ് തടവിയ ശേഷം ബാക്കി ഇവയിൽ തടവിയാൽ മതിയാകുന്നതാണ്. നബി(സ) അങ്ങനെ ചെയ്തിട്ടുണ്ട്.

ചെവികൾ തടവലാണ് വുളൂഇന്റെ മറ്റൊരു സുന്നത്ത്. ചെവികൾ ഇരുപുറവും ചെവിക്കുഴികളും തടവലാണ് നബിചര്യ. പിരടി തടവുന്നതിനെക്കുറിച്ച ഹദീസുകൾ സ്ഥിരപ്പെട്ടിട്ടില്ലാത്തതിനാൽ അതു സുന്നത്തില്ല. മാത്രവുമല്ല പിരടി തടവൽ ബിദ്അത്ത് ആണെന്നും അതേക്കുറിച്ചുള്ള ഹദീസ് വ്യാജമാണെന്നും ഇമാം നവവി(റ) പറഞ്ഞിട്ടുണ്ട്.

അവയവങ്ങൾ തേച്ചു കഴുകലും സുന്നത്താണ്. വെള്ളത്തോടൊപ്പം കൈകൾ അവയവങ്ങളിലൂടെ ചലിപ്പിക്കലാണ് തേച്ചുകഴുകൽ കൊണ്ടുദ്ദേശ്യം. ഇതും നിർബന്ധമാണെന്ന മറ്റുചിലരുടെ അഭിപ്രായം കൂടി കണക്കിലെടുത്താണ് സുന്നത്തായി കൽപ്പിക്കുന്നത്.

തിങ്ങിയ താടി വിരൽ കോർത്തു കഴുകലും സുന്നത്തു തന്നെ. വലതു കൈവിരലുകൾ വിടർത്തി താഴ്ഭാഗത്തുനിന്ന് കഴുകലും അതിനായി പ്രത്യേകം വെള്ളമെടുക്കലും കൂടുതൽ ശ്രേഷ്ഠമാണ്. നബി(സ) അങ്ങനെ ചെയ്തിട്ടുള്ളതുകൊണ്ടാണിത്. ഇങ്ങനെ ചെയ്യാതിരിക്കൽ കറാഹത്തുണ്ട്. കൈവിരലുകൾ പരസ്പരം കോർത്തുകൊണ്ട് ഇടയകത്തിക്കഴുകലും ഏതെങ്കിലും വിധത്തിൽ കാൽവിരലുകളും ഇടയകത്തി കഴുകലും സുന്നത്താണ്. ഇടതുകയ്യിന്റെ ചെറുവിരൽ കൊണ്ട് വലതുകാലിന്റെ ചെറുവിരൽ മുതൽ അടിഭാഗത്തിലൂടെ ക്രമത്തിൽ ഇടയകത്തി വന്ന് ഇടതുകാലിന്റെ ചെറുവിരലിൽ അവസാനിപ്പിക്കലാണ് ഇതിന്റെ ഏറ്റവും നല്ല രൂപം.

## കയറ്റി കഴുകൽ

മുഖവും കൈകാലുകളും കുറച്ചേറെ കഴുകലും സുന്നത്താണ്. മുഖം കഴുകുമ്പോൾ തലയുടെ മുൻഭാഗം, ചെവികൾ, കഴുത്തിന്റെ ഇരുപാർശ്വങ്ങൾ എന്നിവ കൂടി കഴുകുക. കൈ കഴുകുമ്പോൾ മേൽകയ്യിൽ നിന്നൽപ ഭാഗവും കാലിന്റെ കൂടെ കണങ്കാലിന്റെ ഭാഗവും കഴുകുക. കയറ്റിക്കഴുകുന്നതിന്റെ പരമാവധി രൂപം മേൽകയ്യും കണങ്കാലും മുഴുവൻ കഴുകലാണ്. അതിന്നപ്പുറം വേണ്ട.

اِنَّ اُمَّتِى يُدْعَوْنَ يَوْمَ الْقِيٰمَةِ غُرًّا مُحَجَّلِينَ مِنْ آثَارِ الْوُضُوءِ فَمَنْ اِسْتَطَاعَ مِنْكُمْ اَنْ يُطِيلَ غُـرَّتَهُ فَـلْيَفْعَلْ

(വുളൂഇന്റെ അടയാളത്താൽ മുഖവും കൈകാലുകളും വെളുത്തവരേ' എന്നാണ് എന്റെ സമുദാ

1. മുടിയുടെ മറുഭാഗവും നനയാൻ വേണ്ടിയാണിത്.

الشيخين: «إن أمتي يدعون يوم القيام غراً محجلين من آثار الوضوء، فمن استطاع منكم أن يطيل غرته فليفعل» زاد مسلم: «وتحجيله» أي يدعون بيض الوجوه والإيدي والأرجل. ويحصل أقل الإطالة بغسل أدنى زيادة على الواجب وكمالها باستيعاب ما مر **(وتثليث كل)** من مغسول وممسوح ودلك وتخليل وسواك وبسملة، وذكر عقبه للاتباع في أكثر ذلك. ويحصل التثليث بغمس اليد مثلا ولو في ماء قليل إذا حركها مرتين، ولو رد ماء الغسلة الثانية حصل له أصل سنة التثليث كما استظهره شيخنا، ولا يجزئ تثليث عضو قبل إتمام واجب غسله ولا بعد تمام الوضوء، ويكره النقص عن الثلاث كالزيادة عليها أي بنية الوضوء كما بحثه جمع، وتحرم من ماء موقوف على التطهر.

فرع: يأخذ الشاك أثناء الوضوء في استيعاب أو عدد باليقين وجوبا في الواجب وندبا فى المندوب ولو في الماء الموقوف، أما الشك بعد الفراغ فلا يؤثر. **(وتيامن)** أي تقديم يمين على يسار في اليدين والرجلين ولنحو أقطع في جميع أعضاء وضوئه وذلك

യത്തെ ഖിയാമത്ത്നാളിൽ വിളിക്കുക. അതിനാൽ കഴിയുന്നവർ മുഖം കയറ്റിക്കഴുകട്ടെ) എന്നു ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടു ചെയ്ത ഹദീസിലുണ്ട്. മുസ്‌ലിമിന്റെ ഹദീസിൽ 'കൈകാലുകളും' (കയറ്റിക്കഴുകട്ടെ) എന്നു കൂടുതലുണ്ട്. മുഖം, കൈകാലുകൾ എന്നിവയിൽ നിർബന്ധമായതിനേക്കാൾ ഒരൽപം കൂടുതൽ കഴുകിയാൽ തന്നെ കയറ്റിക്കഴുകുന്നതിന്റെ ഹ്രസ്വരൂപമായി. സമ്പൂർണരൂപമാണ് മുകളിൽ പറഞ്ഞത്.

കഴുകൽ, തടവൽ, തേച്ചുകഴുകൽ, ഇടയകറ്റൽ, മിസ്‌വാക്ക് ചെയ്യൽ, ബിസ്മി, ദിക്ർ എല്ലാം മൂന്നു പ്രാവശ്യമാക്കലും സുന്നത്തുണ്ട്. നബിചര്യയാണ് മിക്കതിലും തെളിവ്. വെള്ളത്തിൽ കയ്യിട്ട് രണ്ടു പ്രാവശ്യം ഇളക്കിയാൽ മൂന്നു പ്രാവശ്യം കഴുകുക എന്ന സുന്നത്ത് നേടാനാവും. വെള്ളം കൂടുതലുണ്ടാകണമെന്നില്ല. രണ്ടാംപ്രാവശ്യം കഴുകിയ വെള്ളത്തെ ആ അവയവത്തിലേക്ക് തന്നെ മടക്കിയാലും മൂന്നു പ്രാവശ്യം കഴുകുന്ന പുണ്യം നേടാനാവുമെന്ന് ശൈഖുനാ വ്യക്തമാക്കിയിരിക്കുന്നു.

ഒരവയവത്തിൽ നിർബന്ധമായും കഴുകിയിരിക്കേണ്ട ഭാഗം പൂർണമാവുന്നതിന്ന് മുമ്പോ വുളൂഅ് പൂർണമായ ശേഷമോ മൂന്നു പ്രാവശ്യമാക്കിയാൽ പരിഗണിക്കില്ല. മൂന്നു പ്രാവശ്യത്തെക്കാൾ കുറക്കുന്നത് വുളൂഇന്റെ നിയ്യത്ത് ചെയ്ത് മൂന്നിനേക്കാൾ കൂട്ടുന്നത് പോലെത്തന്നെ കറാഹത്താണെന്ന് ഒരുസംഘം പണ്ഡിതർ പറഞ്ഞിട്ടുണ്ട്. ശുദ്ധീകരണത്തിനായി വഖ്ഫ് ചെയ്യപ്പെട്ട വെള്ളത്തിൽ നിന്ന് മൂന്നിൽ കൂടുതലാക്കൽ ഹറാമുമാണ്.

കഴുകലിന്റെ സമ്പൂർണതയിലോ എണ്ണത്തിലോ വുളൂഇന്നിടയിൽ സംശയം വന്നാൽ തീർച്ചയുള്ളത് പരിഗണിക്കണം.[1] നിർബന്ധ കഴുകലാണെങ്കിൽ ഇങ്ങനെ പരിഗണിക്കൽ നിർബന്ധവും. സുന്നത്തായ കഴുകലാണെങ്കിൽ ഇത് സുന്നത്തുമാണ്. വെള്ളം വഖ്ഫ് ചെയ്യപ്പെട്ടതാണെങ്കിലും ഇതാണു വിധി. എന്നാൽ വുളൂഅ് കഴിഞ്ഞ ശേഷമാണ് സംശയമെങ്കിൽ അതു കണക്കിലെടുക്കേണ്ടതില്ല.

## വലതു മുൻഗണന

കൈകാലുകൾ കഴുകുമ്പോൾ വലത്തേതിന് മുൻഗണന നൽകൽ സുന്നത്താണ്.[2] എന്നാൽ ഒരു കൈ ഇല്ലാത്തവന് വുളൂഇന്റെ എല്ലാ അവയവങ്ങളിലും ഈ മുൻഗണന ബാധകമാണ്.[3] നബി (സ) ശുദ്ധീകരണത്തിലടക്കം എല്ലാ നല്ല കാര്യങ്ങളിലും വലത്തേതിന് മുൻഗണന നൽകുന്നത് ഇഷ്ടപ്പെട്ടിരുന്നു. സുറുമയിടൽ, വസ്ത്രം-ചെരിപ്പ് ധരിക്കൽ, നഖം മുറിക്കൽ, ക്ഷൗരം, കൊടുക്കൽ, വാങ്ങൽ,

1. രണ്ടോ മൂന്നോ എന്നു സംശയിച്ചാൽ രണ്ട് എന്ന് കണക്കാക്കുക
2. രണ്ട് കൈകൾക്കും കുഴപ്പമില്ലാത്തവർക്ക് ഇവയിൽ മാത്രമാണീ സുന്നത്ത്. മുൻകൈകൾ കഴുകൽ ചെവി തടവൽ പോലുള്ളവയിലൊന്നും ഈ മുന്തിക്കൽ വേണ്ട. അവ ഒരുമിച്ചു ചെയ്യുകയാണ് വേണ്ടത്.
3. അവന് രണ്ടും ഒരുമിച്ചു ചെയ്യാൻ കഴിയില്ലല്ലോ.' അതിനാൽ ആദ്യം വലത്തേത് ചെയ്യുക.

لأنه ﷺ «كان يحب التيمن في تطهره وشأنه كله» أي مما هو من باب التكريم كاكتحال ولبس نحو قميص ونعل وتقليم ظفر وحلق نحو رأس وأخذ وإعطاء وسواك وتخليل ويكره تركه، ويسن التياسر في ضده وهو ما كان من باب الإهانة والأذى كاستنجاء وامتخاط وخلع لباس ونعل، ويسن البداءة بغسل أعلى وجهه وأطراف يديه ورجليه وإن صب عليه غيره وأخذ الماء إلى الوجه بكفيه معا ووضع ما يغترف منه عن يمينه، وما يصب منه عن يساره **(وولاء)** بين أفعال وضوء السليم بأن يشرع في تطهير كل عضو قبل جفاف ما قبله، وذلك للاتباع وخروجاً من خلاف من أو جبه، ويجب لسلس **(وتعهد)** عقب و **(موق)** وهو طرف العين الذي يلي الأنف، ولحاظ وهو الطرف الآخر بسبابتي شقيهما، ومحل ندب تعهدهماإذا لم يكن فيهما رمص يمنع وصول الماء إلى محله والاّ فتعهدهما واجب كما في المجموع.ولا يسن غسل باطن العين بل قال بعضهم: يكره للضرر وإنما يغسل إذا تنجسلغلظ أمر النجاسة.**(واستقبال)** القبلة فى كل وضوئه **(وترك تكلم)** فى أثناء وضوئه

പല്ലുതേക്കൽ, താടി, കൈകാൽ വിരലുകൾ എന്നിവ ഇടയകത്തിക്കഴുകൽ തുടങ്ങിയ ഉദാഹരണം. അതുകൊണ്ട് തന്നെ ഈ മുൻഗണനന ഒഴിവാക്കുന്നത് കറാഹത്താണ്. ഇതിന്റെ വിപരീതങ്ങളിലെല്ലാം ഇടതിനാണ് മുൻഗണനന വേണ്ടത്. ശൗച്യം, മൂക്ക് പിഴിയൽ, ചെരിപ്പ്-വസ്ത്രം അഴിക്കൽ തുടങ്ങിയവയിലൊക്കെ.

മുഖം കഴുകുമ്പോൾ മുകൾഭാഗത്തുനിന്നും കൈകാലുകൾ അഗ്രഭാഗത്തു നിന്നും തുടങ്ങലാണ് സുന്നത്ത്. വെള്ളം മറ്റാരെങ്കിലും ഒഴിച്ചു കൊടുക്കുകയാണെങ്കിലും ഇങ്ങനെയാണ് വേണ്ടത് മുഖം കഴുകാൻ ഇരുകൈകളും ചേർത്ത് വെള്ളമെടുക്കുക, കോരിയെടുക്കുകയാണെങ്കിൽ പാത്രം വലതും ചൊരിച്ചാണെടുക്കുന്നതെങ്കിൽ ഇടതും വശങ്ങളിൽ വെക്കുക എന്നിവയും സുന്നത്താണ്.[1]

വുളൂഇന്റെ പ്രവൃത്തികൾ തുടർച്ചയായി നിർവഹിക്കലും സുന്നത്താണ്. കഴുകിയ അവയവത്തിലെ വെള്ളം ഉണങ്ങും മുമ്പ് അടുത്ത അവയവം കഴുകിത്തുടങ്ങലാണ് തുടർച്ച കൊണ്ടുദ്ദേശ്യം. നിത്യഅശുദ്ധിക്കാർക്ക് ഇത് നിർബന്ധമാണ്. തുടർച്ച പാലിക്കൽ നബി(സ)യുടെ മാതൃകയാണ്. ഇത് നിർബന്ധമാണെന്നു പറഞ്ഞവരുടെ അഭിപ്രായവും കൂടി കണക്കിലെടുത്താണിത് സുന്നത്തായിട്ടുള്ളത്.

കാൽമടമ്പുകളും കടക്കണ്ണും പീളക്കുഴിയും സൂക്ഷിച്ചു കഴുകലും സുന്നത്താണ്. അതാതുഭാഗങ്ങളിലെ ചൂണ്ടുവിരൽ ഉപയോഗിച്ചാണ് കണ്ണ് വൃത്തിയാക്കേണ്ടത്. വെള്ളം ചേരുന്നത് തടയുന്ന പീള കണ്ണിലില്ലെങ്കിലാണ് ഇത് സുന്നത്തെന്നു പറഞ്ഞത്. ഉണ്ടെങ്കിൽ കഴുകി വൃത്തിയാക്കൽ നിർബന്ധം തന്നെയെന്ന് 'മജ്മൂഅ്' എന്ന ഗ്രന്ഥത്തിൽ വ്യക്തമാക്കിയിരിക്കുന്നു. കണ്ണിന്റെ ഉൾവശം കഴുകൽ സുന്നത്തില്ലെന്നു മാത്രമല്ല, അത് വിഷമമുണ്ടാക്കാമെന്നതിനാൽ കറാഹത്തുമാണെന്ന് ചില പണ്ഡിതർ പറഞ്ഞിരിക്കുന്നു. എന്നാൽ മലിനമായാൽ കണ്ണിന്റെ ഉള്ളും കഴുകണമെന്നാണ് വിധി. നജസിന്റെ കാര്യം അതീവ ഗൗരവമുള്ളതായതുകൊണ്ടാണിത്.

വുളൂഅ് കഴിയുംവരെ ഖിബ്‌ലക്കഭിമുഖമാവുക. ദിക്റല്ലാത്ത, ആവശ്യമില്ലാത്ത സംസാരം ഒഴിവാക്കുക എന്നിവയും സുന്നത്തുണ്ട്. വുളൂഅ് ചെയ്യുന്നവനോട് സലാം പറയലോ അവൻ പറയലോ മടക്കലോ കറാഹത്തില്ല. വുളൂഇന് ശേഷം അകാരണമായി വുളൂഇന്റെ വെള്ളം തുടച്ചു കളയാതിരിക്കലാണ് സുന്നത്ത്. അതാണ് നബിചര്യ.

വുളൂഅ് കഴിഞ്ഞു സമയം ദീർഘിക്കും മുമ്പ് രണ്ടു ശഹാദത്ത് ചൊല്ലൽ സുന്നത്താണ്. ഖിബ്‌ലക്കു നേരെ തിരിഞ്ഞു കൈകളും കണ്ണുകളും ആകാശത്തേക്കുയർത്തി -അന്ധനാണെങ്കിലും- താഴെ പറ

1. കോരിയെടുക്കാനുതകുന്ന പരന്ന പാത്രങ്ങൾ വലതുഭാഗത്തും ചൊരിച്ചെടുക്കുന്ന കിണ്ടി പോലുള്ളവ ഇടതും ഭാഗത്തും വെച്ചാലാണ് വെള്ളമെടുക്കാൻ കൂടുതൽ സൗകര്യപ്പെടുക.

بلا حاجة بغير ذكر، ولا يكره سلام عليه ولا منه ولا رده(و) ترك (**تنشيف**) بلا عذر للاتباع (**والشهادتان عقبه**) أي الوضوء بحيث لا يطول فاصل عنه عرفا فيقول مستقبلا للقبلة رافعا يديه وبصره إلى السماء ولو أعمى: أشهد أن لا إله الاّ الله وحده لا شريك له، وأشهد أن محمداً عبده ورسوله لما روى مسلم عن رسول الله ﷺ: «من توضأ فقال: أشهد أن لا إله إلاّ الله الخ فتحت له أبواب الجنة الثمانية يدخل من أيها شاء» زاد الترمذي: «اللهم اجعلني من التوابين واجعلني من المتطهرين». وروى الحاكم وصححه: «من توضأ ثم قال سبحانك اللهم وبحمدك أشهد أن لا إله إلاّ انت اشتغفرك وأتوب إليك كتب في رق ثم طبع بطابع فلم يكسر إلى يوم القيامة» أي لم يتطرق إليه إبطال كما صح حتى يرى ثوابه العظيم، ثم يصلي ويسلم على محمد وآل محمد ويقرأ ﴿إنا أنزلناه﴾ كذلك ثلاثا بلا رفع يد. وأما دعاء الأعضاء المشهور فلا أصل له يعتد به فلذلك حذفته تبعاً لشيخ المذهب النووي رضي الله عنه، وقيل: يستحب أن يقول عند كل عضو:

യുന്നത് ചൊല്ലണം.

اَشْهَدُ اَنْ لاَ اِلَهَ الاَّ اللّٰهُ وَحْدَهُ لاَ شَرِيكَ لَهُ وَاَشْهَدُ اَنَّ مُحَمَّدًا عَبْدُهُ وَرَسُولُهُ

അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നും അവൻ ഏകനും പങ്കാളികളില്ലാത്തവനുമാണെന്നും ഞാൻ സാക്ഷ്യപ്പെടുത്തുന്നു. മുഹമ്മദ്(സ) അവന്റെ അടിമയും ദൂതനുമാണെന്നും ഞാൻ സാക്ഷ്യംവഹിക്കുന്നു).

ഇമാം മുസ്‌ലിം റിപ്പോർട്ടു ചെയ്ത ഒരു ഹദീസാണിതിന് തെളിവ്. നബി(സ) പറയുന്നു: "ഒരാൾ വുളൂഅ് ചെയ്ത ശേഷം അശ്ഹദു... ചൊല്ലിയാൽ അവന്നു വേണ്ടി സ്വർഗത്തിന്റെ എട്ടു കവാടങ്ങൾ തുറക്കപ്പെടും. അതിൽ അവനുദ്ദേശിച്ചതിലൂടെ അവന് പ്രവേശിക്കാം."

اَللَّهُمَّ اجْعَلْنِي مِنَ التَّوَّابِينَ وَاجْعَلْنِي مِنَ الْمُتَطَهِّرِينْ (١)

(അല്ലാഹുവേ എന്നെ നീ പശ്ചാത്തപിക്കുന്നവരിലും ശുദ്ധിയുള്ളവരിലും ഉൾപ്പെടുത്തണേ). എന്ന് തിർമുദി(റ)ന്റെ റിപ്പോർട്ടിൽ കൂടുതലുണ്ട്. ഹാകിം (റ) നിവേദനം ചെയ്ത ഹദീസിൽ ഇങ്ങനെ കാണാം. ഒരാൾ വുളൂഅ് ചെയ്ത ശേഷം

سُبْحَانَكَ اللَّهُمَّ وَبِحَمْدِكَ اَشْهَدُ اَنْ لاَ اِلَهَ الاَّ اَنْتَ اَسْتَغْفِرُكَ وَاَتُوبُ اِلَيْكَ

(അല്ലാഹുവേ, നിന്റെ പരിശുദ്ധിയെ വാഴ്ത്തുകയും നിന്നെ സ്തുതിക്കുകയും ചെയ്യുന്നു. നീയല്ലാതെ ആരാധനക്കർഹനില്ലെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. നിന്നോട് മാപ്പപേക്ഷിക്കുകയും നിന്നി

ലേക്ക് ഖേദിച്ചു മടങ്ങുകയും ചെയ്യുന്നു) എന്നു ചൊല്ലിയാൽ അത് തുകലിൽ രേഖപ്പെടുത്തി സീൽ ചെയ്തുവയ്ക്കും. ഖിയാമത് നാൾ വരെ ആ സീൽ പൊട്ടിക്കില്ല. അഥവാ ഒരു കാരണം കൊണ്ടും നഷ്ടമാവാതെ അതിന്റെ മഹത്പ്രതിഫലം അവന്നു ലഭിക്കുക തന്നെ ചെയ്യും. പിന്നെ നബി(സ)യുടെയും കുടുംബത്തിന്റെയും മേൽ സ്വലാതും സലാമും ചൊല്ലിയ ശേഷം ഖിബ്‌ലക്ക് അഭിമുഖമായി തന്നെ, കണ്ണും കയ്യും ഉയർത്താതെ നിന്ന് اِنَّا اَنْزَلْنَاهُ സൂറത്ത് മൂന്നു പ്രാവശ്യം ഓതലും സുന്നത്താണ്.(2)

ഓരോ അവയവം കഴുകുമ്പോഴും ചൊല്ലാനെന്ന് പ്രസിദ്ധമായ ദുആക്ക് ശരിയായ അടിസ്ഥാനമില്ലാത്തതിനാൽ ശൈഖ് നവവി(റ) ചെയ്ത പോലെ ഞാനും അതൊഴിവാക്കുകയാണ്.

എല്ലാ അവയവങ്ങൾ കഴുകുമ്പോഴും

1. وَاجْعَلْنِي مِنْ عِبَادِكَ الصَّالِحِينْ എന്നിങ്ങനെ ചിലത് കൂടി ഇഹ്‌യാ പോലുള്ള ഗ്രന്ഥങ്ങളിലുണ്ട്.
2. അമ്പിയാക്കളോടൊപ്പം സ്വർഗത്തിൽ കടക്കാൻ അതു കാരണമാകും. (ദൈലമീ)

أشهد أن لا إله إلا الله وحده لا شريك له، وأشهد أن محمدا عبده ورسوله لخبر رواه المستغفري وقال حسن غريب **(وشربه من فضل وضوئه)** لخبر: «إن فيه شفاء من كل داء». يسن رش إزاره به، أي إن توهم حصول مقذر له كما استظهره شيخنا، وعليه يحمل رشه ﷺ لإزاره به، وركعتان بعد الوضوء أي بحيث تنسبان إليه عرفا فتفوتان بطول الفصل عرفا على الأوجه وعند بعضهم بالإعراض وبعضهم بجفاف الأعضاء، وقيل بالحدث، ويقرأ ندباً في أولى ركعتيه بعد الفاتحة (ولو أنهم إذ ظلموا أنفسهم إلى رحيما النساء: ٦٤ وفي الثانية ومن يعمل سوءا أو يظلم نفسه إلى رحيما (النساء: ١١٠) فائدة: يحرم التطهر بالمسبل للشرب وكذا بماء جهل حاله على الأوجه، وكذا حمل شيئ من المسبل إلى غير محله.

**(وليقتصر)** أي المتوضئ **(حتما)** أي وجوبا **(على)** غسل أو مسح **(واجب)** فلا يجوز تثليث ولا إتيان بسائر السنن **(لضيق وقت)** عن إدراك الصلاة

اَشْهَدُ اَنْ لَا اِلٰهَ اِلَّا اللّٰهُ وَحْدَهُ لَا شَرِيكَ لَهُ وَاَشْهَدُ اَنَّ مُحَمَّدًا عَبْدُهُ وَرَسُولُهُ

എന്നതു ചൊല്ലൽ സുന്നത്തുണ്ടെന്ന ഒരഭിപ്രായവുമുണ്ട്. മുസ്തഗ്ഫിരി റിപ്പോർട്ടുചെയ്ത ഒരു ഹദീസാണ് അതിന് തെളിവ്. വുളൂഇന്റെ ബാക്കി വെള്ളത്തിൽനിന്ന് അൽപം കുടിക്കൽ സുന്നത്താണ്. എല്ലാ രോഗത്തിനും അതിൽ ശമനമുണ്ടെന്ന് ഹദീസുണ്ട്. മ്ലേച്ഛമായ വല്ലതും വസ്ത്രത്തിലോ മറ്റോ തെറിച്ചോ എന്ന സന്ദേഹമുണ്ടെങ്കിൽ ഈ വെള്ളം അൽപമതിൽ തളിക്കൽ സുന്നത്തുണ്ടെന്ന് ശൈഖുനാ വ്യക്തമാക്കിയിരിക്കുന്നു. നബി(സ) അവിടുത്തെ വസ്ത്രത്തിൽ വെള്ളം കുടഞ്ഞത് ഈ സന്ദേഹത്താലാണെന്നു കരുതാം.

വുളൂഇനു ശേഷം രണ്ടു റക്അത്ത് നിസ്കാരം സുന്നത്തുണ്ട്. വുളൂഇന്റേതെന്ന് പറയാവുന്ന വിധം സമയദൈർഘ്യം സൂക്ഷിച്ചുകൊണ്ടാവണം ഇത്.

സാധാരണ ദീർഘമെന്ന് പറയാവുന്നത്ര സമയം നിസ്കരിക്കാതിരുന്നാൽ അവസരം നഷ്ടമാകുമെന്നാണ് പ്രബലാഭിപ്രായം. ചില പണ്ഡിതർ പറഞ്ഞത് നിസ്കാരം വേണ്ടെന്ന് വെക്കുംവരെ സമയമുണ്ടെന്നും മറ്റു ചിലർ അവയവങ്ങളിലെ വെള്ളം ഉണങ്ങുംവരെയെന്നും പറഞ്ഞിട്ടുണ്ട്. മറ്റൊരഭിപ്രായം വുളൂഅ് മുറിയുംവരെ ഈ സുന്നത്ത് നിസ്കരിക്കാമെന്നാണ്. ഈ നിസ്കാരത്തിൽ ഒന്നാം റക്അത്തിൽ ഫാതിഹക്കു ശേഷം وَلَوْ اَنَّهُمْ اِذْ ظَلَمُوا اَنْفُسَهُمْ ... رَحِيمًا[1] എന്ന ആയത്തും രണ്ടാമത്തേതിൽ وَمَنْ يَعْمَلْ سُوءًا ... رَحِيمًا[2] എന്നതും ഓതൽ സുന്നത്താണ്.

കുടിക്കാൻ വേണ്ടി വഖ്ഫ് ചെയ്യപ്പെട്ട വെള്ളംകൊണ്ട് വുളൂഅ് ചെയ്യൽ ഹറാമാണ്. എന്തിനുവേണ്ടി വഖ്ഫ് ചെയ്തെന്ന് അറിയാത്ത വെള്ളവും ഇങ്ങനെ തന്നെ എന്നാണ് പ്രബലപക്ഷം. കുടിക്കാനോ വുളൂഇനോ മറ്റോ വഖ്ഫ് ചെയ്യപ്പെട്ട വെള്ളം മറ്റൊരിടത്തേക്ക് കൊണ്ടുപോകാനും പാടില്ല.

## ഫർള് മാത്രം

വുളൂഅ് ചെയ്യുന്നവൻ ചിലപ്പോൾ മൂന്നു പ്രാവശ്യം കഴുകൽ പോലുള്ള സുന്നത്തുകളൊന്നും ചെയ്യാതെ ഫർളായ കഴുകലും തടവലും മാത്രം ചെയ്യാൻ നിർബന്ധിതനാവും. സുന്നത്തുകൾ ചെയ്താൽ നിസ്കാരം സമയത്ത് നിർവഹിക്കാൻ കഴിയാത്ത വിധം സമയം വൈകിപ്പോവലാണ് ഒരുഘട്ടം. ഇമാം ബഗവി(റ)യും മറ്റും ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. പിൽക്കാല പണ്ഡിതർ ഈ അഭിപ്രായത്തെ അനുധാവനം ചെയ്തിട്ടുമുണ്ട്. എന്നാൽ നിസ്കാര സമയ നഷ്ടത്തെക്കുറിച്ചുള്ള ചർച്ചയിൽ ഇമാം ബഗ്വി (റ) ഫത്‌വ നൽകിയത് സുന്നത്തുകൾ പൂർണമായി ചെയ്താൽ ഒരു റക്അത്തു പോലും സമയത്തിൽ കിട്ടില്ലെന്ന് കണ്ടാലും സുന്നത്തുകൾ നിർവഹിക്കണമെന്നാണ്. ഈ വ്യത്യാസത്തിന് കാരണം അവിടെ

1. *സൂറതുന്നിസാഅ്: 64*
2. *സൂറതുന്നിസാഅ്: 110*

كلها فيه كما صرح به البغوى وغيره وتبعه المتأخرون، لكن أفتى في فوات الصلاة لو أكمل سننها بأن يأتيها ولو لم يدرك ركعة وقد يفرق بأنه ثم اشتغل بالمقصود فكان كما لو مد في القراءة **(أو قلة ماء)** بحيث لا يكفي إلا لفرض، فلو كان معه ماء لا يكفيه لتتمة طهره إن ثلث أو أتى بالسنن أو احتاج إلى الفاضل لعطش محترم حرم استعماله في شيئ من السنن، وكذا يقال في الغسل **(وندباً)** على الواجب بترك السنن **(لإدراك جماعة)** لم يرج غيرها، نعم ما قيل بوجوبه كالدلك ينبغي تقديمه عليها نظير ما مر من ندب تقديم الفائت بعذر على الحاضرة وإن فاتت الجماعة.

تتمة: يتيمم عن الحدثين لفقد ماء وخوف محذور من إستعماله بتراب طهور له غبار، وأركانه نية استباحة الصلاة المفروضة مقرونة بنقل التراب ومسح وجهه ثم يديه، ولو تيقن ماء آخر الوقت فانتظاره أفضل والاَ فتعجيل تيمم، وإذا امتنع استعماله في عضو وجب تيمم وغسل صحيح ومسح

ലക്ഷ്യമാകുന്ന നിസ്കാരത്തിൽ പ്രവേശിച്ചു കഴിഞ്ഞ സ്ഥിതിക്ക് നിസ്കാരത്തിൽ ഖുർആൻ പാരായണം ദീർഘിപ്പിക്കുംപോലെ മാത്രമേ ഈ ദൈർഘ്യവും കരുതേണ്ടതുള്ളൂ എന്നതാണ്.(1)

ഫർളിനു മാത്രമേ തികയൂ എന്ന വിധം ജല ദൗർലഭ്യമാണ് മറ്റൊരു ഘട്ടം. വെള്ളമുണ്ടെങ്കിലും മൂന്നു പ്രാവശ്യം കഴുകുകയോ മറ്റു സുന്നത്തുകളെടുക്കുകയോ ആണെങ്കിൽ സമ്പൂർണ്ണ ശുദ്ധീകരണത്തിനു അത് തികയാതെ വരികയോ സുന്നത്തെടുക്കുന്ന പക്ഷം ജീവനു വിലകൽപ്പിക്കേണ്ട ഒരു ജീവിക്ക് ദാഹം തീർക്കാൻ അതാവശ്യമായി വരികയോ ചെയ്യുമെങ്കിൽ സുന്നത്തായ കാര്യങ്ങൾ നിർവഹിക്കൽ നിഷിദ്ധമാകും. കുളിയിലും ഇതുതന്നെയാണ് നിയമം. സുന്നത്തുകളോടെ വുളൂഅ് ചെയ്യുന്നപക്ഷം ജമാഅത്ത് നഷ്ടപ്പെടുമെന്നു വരികയും മറ്റൊരു ജമാഅത്ത് പ്രതീക്ഷയില്ലാതിരിക്കുകയും ചെയ്താൽ സുന്നത്തുകളുപേക്ഷിച്ച് വുളൂഅ് ചെയ്യലാണ് സുന്നത്ത്. ജമാഅത്ത് ലഭിക്കാൻ വേണ്ടിയാണിത്. എന്നാൽ അവയവങ്ങൾ തേച്ചുകഴുകൽ പോലുള്ള, നിർബന്ധമാണെന്നഭിപ്രായമുള്ള സുന്നത്തുകൾക്ക് ജമാഅത്തിനേക്കാൾ മുൻഗണന നൽകേണ്ടതുണ്ട്. മതിയായ കാരണം കൊണ്ട് നഷ്ടമായ നിസ്കാരത്തിന് നിർവഹണ സമയത്തെ നിസ്കാരത്തേക്കാൾ മുൻഗണന നൽകി നിർവഹിക്കണം -ജമാഅത്ത് നഷ്ടപ്പെട്ടാലും- എന്ന് മുമ്പു പറഞ്ഞിരുന്നല്ലോ. അതിനു സമാനമാണിതും.

## തയമ്മും

വെള്ളം ഇല്ലാതിരിക്കുകയോ വെള്ളം ഉപയോഗിക്കുന്നതുകൊണ്ട് ആപത്ത് ഭയക്കുകയോ ചെയ്യുന്നുവെങ്കിൽ വുളൂഇന്നും കുളിക്കും പകരം ശുദ്ധമായ പൊടിമണ്ണുപയോഗിച്ച് 'തയമ്മും' ചെയ്യാവുന്നതാണ്. മണ്ണ് കൈകൊണ്ടടിച്ചെടുക്കുന്നതോടൊപ്പം ഫർള് നിസ്കാരത്തെ ഹലാലാക്കുന്നു എന്ന് നിയ്യത്ത് ചെയ്യുക, മുഖവും കൈകളും മണ്ണുകൊണ്ട് തടവുക എന്നിവയാണ് തയമ്മുമിന്റെ ഫർളുകൾ. നിസ്കാര സമയം കഴിയും മുമ്പെ വെള്ളം കിട്ടുമെന്നുറപ്പുണ്ടെങ്കിൽ തയമ്മും ചെയ്ത് നിസ്കരിക്കാതെ വെള്ളം കാത്തുനിൽക്കുന്നതാണ് നല്ലത്. ആ ഉറപ്പില്ലെങ്കിൽ തയമ്മും ചെയ്ത് നിസ്കരിക്കൽ കാത്തിരിപ്പിനേക്കാൾ നല്ലതുമാണ്.

ഒരവയവം മുഴുവൻ ഭാഗവും വെള്ളം ഉപയോഗിക്കാൻ കഴിയാതെ വന്നാൽ അതിനായി തയമ്മും ചെയ്യുകയും കഴുകാൻ സാധിക്കുന്നിടത്തോളം കഴുകുകയും വേണം. അഴിക്കാൻ പറ്റാത്ത ബാൻഡേജുകളുടെ മേൽ വെള്ളംകൊണ്ട് തടവുകയും വേണം. വലിയ അശുദ്ധിക്കാർ ഈ കഴുകലിന്റെയും തയമ്മുമിന്റെയും ഇടയിൽ ക്രമം പാലിക്കണമെന്നില്ല.(2) രണ്ട് അവയവങ്ങളിലാണ് വെള്ളമുപയോഗിക്കാൻ കഴിയാത്തതെങ്കിൽ തയമ്മും രണ്ടെണ്ണം വേണം.(1)

1. *നിസ്കാരമാണ് ലക്ഷ്യം. വുളൂഇലാകട്ടെ ലക്ഷ്യത്തിലെത്തിയിട്ടില്ല. അതിനാൽ വുളൂഇൽ സുന്നത്തുകൾ കൊണ്ട് വൈകരുത്.*
2. *ജലപ്രയോഗം കഴിഞ്ഞ് തയമ്മുമോ, ആദ്യം തയമ്മുമോ ആവാം. എന്നാൽ വുളൂഅ് ചെയ്യുന്നവൻ അസുഖബാധിത അവയവം കഴുകുന്ന സമയത്താണ് അതിന്റെ തയമ്മും ചെയ്യേണ്ടത്.*

كل الساتر الضار نزعه بماء ولا ترتيب بينها لجنب أو عضوين فتيممان، ولا يصلي به إلاّ فرضاً واحدا ولو نذرا وصح جنائز مع فرض.

**(ونواقضه)** أي أسباب نواقض الوضوء أربعة: أحدها تيقن **(خروج شيئ)** غير منيّه عينا كان أو ريحا رطبا أو جافا معتادا كبول أو نادرًا كدم باسور أو غيره، انفصل أو لا كدودة أخرجت رأسها ثم رجعت -وان رجعت، نخ- **(من أحدسبيلي)** المتوضئ **(الحي)** دبراً كان أو قبلاً **(ولو)** كان الخارج **(باسورا)** نابتاً داخل الدبر فخرج أو زاد خروجه، لكن أفتى العلامة الكمال الرداد بعدم النقض بخروج الباسور نفسه بل بالخارج منه كالدم، وعند مالك لا ينتقض الوضوء بالنادر. **(و)** وثانيها: **(زوال عقل)** أي تمييز بسكر أو جنون أو إغماء أو نوم للخبر الصحيح: «فمن نام فليتوضأ» وخرج بزوال العقل النعاس وأوائل نشوة السكر فلا نقض بهما كما إذا شك هل نام أو نعس، ومن علامة النعاس سماع كلام الحاضرين وإن لم يفهمه **(لا)** زواله بنوم قاعد **(ممكن مقعده)** أى أليبه من مقره،

ഒരു തയമ്മും കൊണ്ട് ഒരു ഫർളേ നിസ്കരിക്കാവൂ. സുന്നത്തു നിസ്കാരം നേർച്ചയാക്കി നിർബന്ധമായതാണെങ്കിലും ഒന്നുമാത്രം. എന്നാൽ ഫർളോടുകൂടി മയ്യിത്ത് നിസ്കാരമാവാം.[2]

## വുളൂഅ് മുറിയുന്ന കാര്യങ്ങൾ

നാലു കാരണങ്ങളാൽ വുളൂഅ് നഷ്ടമാകും.

### ഒന്ന്

ശുക്ലമല്ലാത്ത വല്ലതും ഗുഹ്യത്തിലൂടെ പുറത്തു വന്നെന്നുറപ്പാവുക. നനവുള്ളതോ ഇല്ലാത്തതോ വെറും വായുവോ മൂത്രം പോലെ സാധാരണമോ അർശസ്സിനാലോ മറ്റോ വരുന്ന രക്തം പോലെ അപൂർവമോ ആകാം. വേർപെട്ടു പോരണമെന്നില്ല. കൃമിയോ മറ്റോ അഗ്രം പുറത്തേക്കുവന്ന് അകത്തേക്കു പോയാലും വുളൂഅ് നഷ്ടമാകും. മലദ്വാരത്തിന്റെ അന്തർഭാഗത്തുള്ള അർശസ്സ് പുറത്തേക്ക് തള്ളിവരികയോ ആദ്യമേ പുറത്തുവന്നത് വുളൂഇന് ശേഷം കൂടുതൽ വരികയോ ചെയ്താൽ വുളൂഅ് നഷ്ടമാകും. എന്നാൽ അല്ലാമാ കമാലുർറദ്ദാദ്(റ) വിധി പറഞ്ഞത് അർശസ്സ് പുറത്തു വരുന്നതു കൊണ്ട് വുളൂഅ് മുറിയില്ലെന്നും അതിൽനിന്ന് രക്തമോ മറ്റോ പുറപ്പെട്ടാലേ മുറിയൂ എന്നുമാണ്. അപൂർവമായതൊന്നു കൊണ്ടും മുറിയില്ലെന്നാണ് ഇമാം മാലികിന്റെ പക്ഷം.

## വുളൂഅ് മുറിയുന്ന രണ്ടാമത്തെ കാര്യം

ഉറക്കം, ഭ്രാന്ത്, ബോധക്ഷയം ലഹരിപ്രയോഗം എന്നിവകൊണ്ട് വിവേകം നഷ്ടമാകൽ. فَمَنْ نَامَ فَلْيَتَوَضَّأْ (ഉറങ്ങിയവൻ വുളൂഅ് ചെയ്യട്ടെ) എന്ന സ്വഹീഹായ ഹദീസാണ് തെളിവ്. വിവേകത്തെ ബാധിക്കാത്ത തൂങ്ങിയുറക്കം, ലഹരിയുടെ പ്രാരംഭലക്ഷണം എന്നിവകൊണ്ട് വുളൂഅ് മുറിയില്ല. ഉറക്കമോ തൂങ്ങിയുറക്കമോ ഉണ്ടായതെന്ന് സംശയമാണെങ്കിലും വുളൂഇന് കുഴപ്പമില്ല. അടുത്തുള്ളവരുടെ സംസാരം ഗ്രഹിക്കുന്നില്ലെങ്കിലും കേട്ടുകൊണ്ടിരിക്കലാണ് തൂങ്ങിയുറക്കത്തിന്റെ ലക്ഷണം.

ഇരിപ്പുറപ്പിച്ചിരുന്ന് ഉറങ്ങിയാലും വുളൂഅ് മുറിയില്ല. ചാരിയ വസ്തു നീങ്ങിയാൽ വീഴുംവിധമാണിരിക്കുന്നതെങ്കിലും 'മുട്ടുകെട്ടി'[3]യാണിരിപ്പെങ്കിലും പ്രശ്നമില്ല. പക്ഷേ പൃഷ്ഠത്തിനും ഇരിക്കുന്ന സ്ഥല

1. ഒന്നിലേറെ തയമ്മും ആവശ്യമായി വരുന്നത് വുളൂഅ് ചെയ്യുന്നവനാണ്. വുളൂഇന്റെ ഒന്നിലേറെ അവയവങ്ങളിൽ ജലപ്രയോഗം അസാധ്യമായതു കൊണ്ടാണിത്. കുളിക്കുന്നവനെ സംബന്ധിച്ചിടത്തോളം ദേഹം മുഴുവൻ ഒന്നായ പരിഗണനയായതിനാൽ എത്ര മുറിവുകളും കെട്ടുകളുമുണ്ടെങ്കിലും ഒരു തയമ്മും മതിയാകും. വുളൂഅ് ചെയ്യുന്നവനും ഒന്നിലേറെ തയമ്മും നിർബന്ധമുള്ളത് ക്രമം പാലിക്കൽ അനിവാര്യമായ ഒന്നിലധികം അവയവങ്ങളിൽ മുറിവുണ്ടാകുമ്പോഴാണ്. ക്രമം നിർബന്ധമല്ലാത്തിടത്ത് ഇത് ബാധകമല്ല. ഉദാഹരണം രണ്ടു കൈകളിലും മുറിവുണ്ടെങ്കിലും തയമ്മും ഒന്നേ നിർബന്ധമുള്ളൂ. കാലുകളും ഇങ്ങനെ തന്നെ. എങ്കിലും മുറിവനുസരിച്ച് തയമ്മുമിന്റെ എണ്ണം കൂട്ടൽ സുന്നത്തുണ്ട്.
2. സുന്നത്തുകൾ എത്രയുമാവാം
3. മുതുകും കണങ്കാലും തമ്മിൽ തുണികൊണ്ടോ മറ്റോ ബന്ധിപ്പിച്ചുള്ള ഇരുത്തം.

وإن استند لما لو زال سقط أو احتبى وليس بين مقعده ومقره تجاف وينتقض وضوء ممكن انتبه بعد زوال أليته عن مقره لا وضوء شاك هل كان ممكنا أو لا او هل زالت أليته قبل اليقظة أو بعدها وتيقن الرؤيا مع عدم تذكر نوم لا أثر له بخلافه مع الشك فيه لأنها مرجحة لأحد طرفيه. (و) ثالثها: **(مس فرج آدمي)** أو محل قطعه ولو لميت أو صغير قبلا كان الفرج أو دبرا، متصلا ومقطوعا إلا ما قطع في الختان، والناقض من الدبر ملتقى المنفذ، ومن قبل المرأة ملتقى شفريها على المنفذ لا ما وراء هما كمحل ختانها. نعم يندب الوضوء من مس نحو العانة وباطن الألية والأنثيين وشعر نبت فوق ذكر وأصل فخذ ولمس صغيرة وأمرد وأبرص ويهودي، ومن نحو فصد ونظر بشهوة ولو إلى محرم وتلفظ بمعصية وغضب وحمل ميت ومسه وقص ظفر وشارب وحلق رأسه، وخرج بآدمي فرج البهيمة إذ لا يشتهى، ومن ثمّ جاز النظر إليه **(ببطن كف)** لقوله ﷺ «من مس فرجه» وفي رواية: «من مس ذكرا فليتوضا» وبطن الكف هو بطن الراحتين وبطن الأصابع والمنحرف

ത്തിനുമിടയിൽ വിടവുണ്ടാവരുത്. എന്നാൽ മേൽപ്രകാരം ഇരുന്നുറങ്ങിയവൻ പൃഷ്ഠത്തിന് സ്ഥാനചലനം വന്ന ശേഷമാണ് ഉണർന്നതെങ്കിൽ വുളൂഅ് മുറിഞ്ഞതായി കണക്കാക്കും. ഇരിപ്പുറപ്പിച്ചോ അല്ലാതെയോ ഉറങ്ങിയത് എന്നോ ഉണരുന്നതിനു മുമ്പോ ശേഷമോ പൃഷ്ഠം നീങ്ങിയത് എന്നോ സംശയമാണെങ്കിൽ വുളൂഅ് നഷ്ടമാവില്ല.

ഉറങ്ങിയതായി യാതൊരു ഓർമ്മയും ഇല്ലാതിരിക്കുകയും എന്നാൽ സ്വപ്നം കണ്ടെന്ന ഉറപ്പുണ്ടാവുകയും ചെയ്താൽ വുളൂഅ് മുറിഞ്ഞതായി കരുതേണ്ടതില്ല.[1] എന്നാൽ സ്വപ്നം കണ്ടെന്ന ഉറപ്പോടുകൂടി ഉറങ്ങിയോ എന്ന സംശയമുണ്ടെങ്കിൽ വുളൂഅ് മുറിഞ്ഞതായി കണക്കാക്കും. കാരണം ഇവിടെ ഉറങ്ങി എന്ന സംശയത്തെ സ്വപ്നം ബലപ്പെടുത്തുന്നുണ്ട്.

## വുളൂഅ് മുറിയുന്ന മൂന്നാമത്തെ കാര്യം

മനുഷ്യന്റെ ഗുഹ്യമോ അത് നീക്കം ചെയ്ത സ്ഥലമോ കൈവെള്ള കൊണ്ട് സ്പർശിക്കൽ. ഗുഹ്യം മൃതശരീരത്തിന്റേതോ കുട്ടിയുടേതോ മലദ്വാരമോ മൂത്രദ്വാരമോ എന്ന വ്യത്യാസമൊന്നുമില്ല. ദേഹത്തു ചേർന്നിരിക്കുമ്പോൾ മാത്രമല്ല, മുറിച്ചു വേർപെടുത്തിയത് തൊട്ടാലും വുളൂഅ് മുറിയും. എന്നാൽ ചേലാകർമ്മത്തിൽ മുറിച്ചുമാറ്റിയത് തൊട്ടാൽ വുളൂഅ് മുറിയില്ല. മലദ്വാരത്തിൽ സ്പർശം കൊണ്ട് വുളൂഅ് മുറിയുന്ന ഭാഗം അതിന്റെ പ്രത്യക്ഷ, ബാഹ്യ ഭാഗങ്ങളുടെ സംഗമസ്ഥലമാണ്. സ്ത്രീയുടെ ജനനേന്ദ്രിയത്തിൽ അതിന്റെ ഇരുപാർശ്വങ്ങൾ സംഗമിക്കുന്നസ്ഥലവും. അതിന്നപ്പുറം ചേലാകർമ്മസ്ഥാനം പോലുള്ളതൊന്നും സ്പർശിച്ചാൽ വുളൂഅ് മുറിയില്ല.

ഗുഹ്യത്തിലും പരിസരത്തുമുള്ള രോമങ്ങൾ, പൃഷ്ഠാന്തർഭാഗം, വൃഷ്ണം, തുടകളുടെ കടഭാഗം, കൊച്ചു പെൺകുട്ടി, താടിമീശകൾ മുളക്കാത്ത ബാലൻ, വെള്ളപ്പാണ്ഡുരോഗി, ജൂതൻ എന്നിവയുടെ സ്പർശത്താൽ വുളൂഅ് മുറിയില്ലെങ്കിലും വുളൂഅ് ചെയ്യൽ സുന്നത്തുണ്ട്. കൊത്തിവെക്കൽ[2], വികാരത്തോടെ നോട്ടം -അത് വിവാഹബന്ധം വിലക്കപ്പെട്ടവരെയാണെങ്കിലും, കുറ്റകരമായ സംസാരം, ദേഷ്യം, മയ്യിത്തിനെ തൊടുകയോ ചുമക്കുകയോ ചെയ്യൽ, നഖം-മീശ വെട്ടൽ, തലമുണ്ഡനം എന്നീ കാര്യങ്ങൾ ചെയ്താലും വുളൂഅ് ചെയ്യൽ സുന്നത്താകും. മൃഗത്തിന്റെ ഗുഹ്യം മനുഷ്യനിൽ വികാരം ജനിപ്പിക്കില്ലെന്നതിനാൽ അതു സ്പർശിച്ചാൽ വുളൂഅ് മുറിയുകയോ നോക്കുന്നതിന് വിരോധമോ[3] ഇല്ല. 'ഗുഹ്യം സ്പർശിച്ചവൻ വുളൂഅ് ചെയ്യട്ടെ' എന്ന നബിവചനമാണ് ഗുഹ്യസ്പർശം വുളൂഅ് മുറിക്കുന്നതാണെന്നതിന് തെളിവ്. ഇരുകൈകൾ നിവർത്തി, പരസ്പരം ചേർത്ത് ചെറുതായൊന്നമർത്തിയാൽ തമ്മിൽ തൊടുന്ന ഭാഗങ്ങൾ കൊണ്ട് ഗുഹ്യത്തിൽ തൊട്ടാലാണ് വുളൂഅ് മുറിയുക. വിരലുക

---

1. ഉറങ്ങാതെ തന്നെയുള്ള ഉപബോധ മനസ്സിന്റെ തോന്നലാവാം അതെന്ന് കാരണം.
2. രക്തം ഒഴുക്കിയുള്ള പഴയൊരു ചികിത്സ.
3. വികാരത്തോടെ നോക്കലോ സ്പർശിക്കലോ പാടില്ല.

إليهما عند انطباقهما مع يسير تحامل دون رؤوس الأصابع وما بينها وحروف الكف.

(و) رابعها: (تلاقي بشرتي ذكر وأنثى) ولو بلا شهوة وإن كان أحدهما مكرها أو ميتا لكن لا ينقض وضوء الميت، والمراد بالبشرة هنا غير الشعر والسن والظفر قاله شيخنا، وغير باطن العين وذلك لقوله تعالى: أو لا مستم النساء أي لمستم، ولو شك هل ما لمسه شعر أو بشرة لم ينتقض كما لو وقعت يده على بشرة لا يعلم أهي بشرة رجل أو امرأة، أو شك هل لمس محرما أو أجنبية. وقال شيخنا في شرح العباب: ولو أخبره عدل بلمسها له أو بنحو خروج ريح منه في حال نومه ممكنا وجب عليه الأخذ بقوله: (بكبر فيهما) فلا نقض بتلاقيهما مع صغر فيهما أو في أحدهما لا نتفاء مظنة الشهوة، والمراد بذي الصغر من لا يشتهى عرفا غالبا (لا) تلاقي بشرتيهما (مع محرمية) بينهما بنسب أو رضاع أو مصاهرة لا نتفاء مظنة الشهوة، ولو اشتبهت محرمه بأجنبيات محصورات فلمس واحدة منهن لم ينتقض وكذا بغير محصورات على الأوجه (ولا يرتفع يقين

ളുടെ ഇടയും അഗ്രവും കൈപടത്തിന്റെ അരികുകൾ എന്നിവ കൊണ്ടൊന്നും തൊട്ടാൽ വുളൂഅ് മുറിയില്ല.

## വുളൂഅ് മുറിയുന്ന നാലാമത്തെ കാര്യം

വുളൂഅ് മുറിയുന്ന നാലാമത്തെ കാര്യം അന്യരും വലിയവരുമായ സ്ത്രീപുരുഷരുടെ ചർമ്മസ്പർശമാണ്. വികാരമില്ലാതെയാണെങ്കിലും ബലാൽക്കാരമായാണെങ്കിലും മൃതശരീരത്തെയാണെങ്കിലും സ്പർശിച്ചവന്റെയും വിധേയന്റെയും വുളൂഅ് മുറിയും. എന്നാൽ മൃതശരീരത്തിന്റേത് മുറിയില്ല. മുടി, പല്ല്, നഖം എന്നിവയിൽ തൊടുന്നതുകൊണ്ട് വുളൂഇന് പ്രശ്നമില്ല. കണ്ണിനുൾവശം തൊട്ടാലും മുറിയില്ലെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. ..أَوْ لَا مَسْتُمُ النِّسَاءَ (അല്ലെങ്കിൽ നിങ്ങൾ സ്ത്രീകളെ സ്പർശിച്ചാൽ...) എന്നുള്ള ആയത്താണ്[1] സ്ത്രീപുരുഷ സ്പർശം വുളൂഅ് നഷ്ടപ്പെടുത്തുമെന്നതിന് തെളിവ്. ആയത്തിലെ لَامَسْتُمْ എന്ന പ്രയോഗത്തിന് സ്പർശിച്ചു എന്നാണ് നാം നൽകുന്ന അർത്ഥം.[2]

ചർമ്മത്തിലോ മുടിയിലോ തൊട്ടതെന്ന് സംശയമാണെങ്കിലും സ്ത്രീയെയോ പുരുഷനെയോ എന്നോ അന്യയെയോ വിവാഹം നിഷിദ്ധമായവളെയോ എന്നോ സംശയമാണെങ്കിലും വുളൂഇനെ ബാധിക്കില്ല.

ഒരന്യസ്ത്രീ താങ്കളെ സ്പർശിച്ചു എന്നോ ഇരിപ്പുറപ്പിച്ചിരുന്ന് ഉറങ്ങിയപ്പോൾ കീഴ്വായു പുറപ്പെട്ടു എന്നോ ഒരു വിശ്വസ്തൻ പറഞ്ഞാൽ അതു വിശ്വസിച്ച് വുളൂഅ് ചെയ്യൽ നിർബന്ധമാവുമെന്ന് ശൈഖുനാ ശർഹുൽ ഉബാബിൽ പറഞ്ഞിട്ടുണ്ട്. സ്പർശിച്ച രണ്ടുപേരുമോ ഒരാളോ വികാരം ജനിപ്പിക്കാത്ത പ്രായത്തിലുള്ള കുട്ടിയാണെങ്കിൽ വുളൂഅ് മുറിയുകയില്ല. കുടുംബം, മുലകുടി, വിവാഹം എന്നീ ബന്ധങ്ങളിലൂടെ വിവാഹം നിഷിദ്ധമായിത്തീർന്നവർ തമ്മിൽ തൊട്ടാലും വുളൂഇന് കുഴപ്പമില്ല. വികാരോദ്ദീപകമല്ലാത്തതുകൊണ്ടാണിത്. കുറേ അന്യസ്ത്രീകൾക്കിടയിൽ വിവാഹബന്ധം നിഷിദ്ധമായ ഒരുവളും ഉണ്ടായിരിക്കെ അതിൽ ഒരാളെ സ്പർശിക്കുകയും അതാരെന്ന് തിരിച്ചറിയാതിരിക്കുകയും ചെയ്താൽ വുളൂഅ് നഷ്ടമാവില്ല.

വുളൂഅ് ഉണ്ടെന്നോ ഇല്ലെന്നോ ഉള്ള ഉറപ്പിനെ വിപരീതമായ സംശയമോ ഭാവനയോ ദോഷകരമായി ബാധിക്കില്ല. ഉറപ്പ് ഏതോ അതേ പരിഗണിക്കേണ്ടതുള്ളൂ.

---

1. സൂറതുന്നിസാഅ്: 6
2. അബൂഹനീഫ(റ) നൽകിയ അർത്ഥം ഭോഗിച്ചു എന്നാണ്. അതിനാൽ അദ്ദേഹത്തിന്റെ വീക്ഷണത്തിൽ സ്ത്രീപുരുഷ സ്പർശം കൊണ്ട് വുളൂഅ് മുറിയില്ല. സംയോഗം കൊണ്ടേ മുറിയൂ. لمستم എന്ന് ഖുർആന്റെ ഏഴ് ഖുർറാഉകളുടെയും പാരായണത്തിൽ വന്നതിനാൽ لامستم എന്നതിന് لمستم എന്നതിന്റെ അർത്ഥമായ സ്പർശിക്കുക എന്ന അർത്ഥമാണ് കൂടുതൽ അഭികാമ്യം. എന്നതിലാണ് തൊട്ടാൽ വുളൂഅ് മുറിയുമെന്ന് ശാഫിഈ മദ്ഹബ് പ്രബലമാക്കിയത്, (തുഹ്ഫ)

وضوء أوحدث بظن ضده) ولا بالشك فيه المفهوم بالأولى فيأخذ باليقين استصحاباً له.

خاتمة: يحرم بالحدث صلاة وطواف وسجود وحمل مصحف وما كتب لدرس قرآن ولو بعض آية كلوح، والعبرة في قصد الدراسة والتبرك بحال الكتابة دون ما بعدها وبالكاتب لنفسه أو لغيره تبرعا وإلاّ فآمره لا حمله مع متاع، والمصحف غير مقصود بالحمل ومس ورقه ولو البياض أو نحو ظرف أعد له وهو فيه لا قلب ورقه بعود إذا لم ينفصل عليه ولا مع تفسير زاد ولو احتمالا، ولا يمنع صبي مميز محدث ولو جنبا حمل ومس نحو مصحف لحاجة تعلمه ودرسه ووسيلتهما كحمله للمكتب والإتيان به للمعلم ليعلمه منه، ويحرم تمكين غير المميز من نحو مصحف ولو بعض آية وكتابته بالعجمية ووضع نحو درهم في مكتوبه وعلم شرعي وكذا جعله بين أوراقه خلافا لشيخنا وتمزيقه عبثا وبلع ماكتب عليه لا شرب محوه ومد الرجل للمصحف ما لم يكن على مرتفع، ويسن القيام له كالعالم بل أولى، ويكره حرق ما كتب عليه إلاّ لغرض نحو صيانة فغسله أولى منه،

## വുളൂഇല്ലാതെ (ചെറിയ അശുദ്ധി) നിഷിദ്ധമായവ

നിസ്കാരം, ത്വവാഫ്, സുജൂദ്, മുസ്ഹഫോ പഠിക്കാൻ വേണ്ടി ഖുർആൻ എഴുതിയ സ്ലേറ്റ്/പലക, ബുക്ക് പോലുള്ളവയോ -ഒരു ആയത്തിന്റെ അൽപമേ എഴുതിയിട്ടുള്ളൂ എങ്കിലും- തൊടൽ, ചുമക്കൽ എന്നീ കാര്യങ്ങൾ വുളൂഇല്ലാത്തവർക്ക് നിഷിദ്ധമാണ്. പഠനത്തിനുള്ളതോ പുണ്യം നേടാനുള്ളതോ (ബർകതിന് വേണ്ടിയോ) എന്നകാര്യത്തിൽ തീർപ്പ് കൽപ്പിക്കേണ്ടത് എഴുതിയപ്പോൾ എന്തുദ്ദേശിച്ചു എന്നുനോക്കിയാണ്. ശേഷം എന്തിനുപയോഗിച്ചു എന്നു നോക്കിയല്ല. സ്വന്താവശ്യത്തിനോ മറ്റൊരാൾക്കുവേണ്ടി അദ്ദേഹം ആവശ്യപ്പെടാതെയോ എഴുതിയതാണെങ്കിൽ എഴുതിയവന്റെ ഉദ്ദേശ്യം പരിഗണിക്കണം. അദ്ദേഹത്തിന്റെ നിർദ്ദേശ പ്രകാരം എഴുതിയതെങ്കിൽ എഴുതാൻ നിർദേശിച്ചവന്റെ ഉദ്ദേശ്യമാണ് പരിഗണിക്കുക.

മറ്റു സാധന സാമഗ്രികൾ ചുമക്കുന്ന കൂട്ടത്തിൽ മുസ്ഹഫും ചുമക്കൽ ഹറാമില്ല. ഖുർആൻ എവുതിയ കടലാസും മുസ്ഹഫിൽ അക്ഷരങ്ങളില്ലാത്ത ഭാഗവും മുസ്ഹഫ് അടങ്ങിയ കവറും -മുസ്ഹഫിന് വേണ്ടി തയ്യാർ ചെയ്യപ്പെട്ട- അശുദ്ധിയോടെ തൊടാൻ പാടില്ലാത്തതാണ്. എന്നാൽ മുസ്ഹഫിൽനിന്നു വേർപെടാത്ത വിധം പേജുകൾ വടി കൊണ്ടോ മറ്റോ മറിക്കുന്നതിന് വിരോധമില്ല. ഖുർആനേക്കാൾ കൂടുതൽ വ്യാഖ്യാനമാണുള്ളതെന്ന് തോന്നുന്ന ഗ്രന്ഥവും വുളൂഇല്ലാതെ തൊടാവുന്നതാണ്.[1]

വിവേകമുള്ള കുട്ടി ചെറുതോ വലുതോ ആയ അശുദ്ധിയുള്ളവനാണെങ്കിലും പഠനാവശ്യാർത്ഥം മുസ്ഹഫ് തൊടുകയോ ചുമക്കുകയോ ചെയ്യുന്നത് തടയേണ്ടതില്ല. അവൻ പാഠത്തിലായിരിക്കുമ്പോൾ മാത്രമല്ല, പാഠശാലയിലേക്ക് കൊണ്ടുപോകുമ്പോഴും അധ്യാപകന് എത്തിച്ചു കൊടുക്കുമ്പോഴുമൊക്കെ ഈ ഇളവ് അനുവദിക്കപ്പെടും. എന്നാൽ വിവേകമില്ലാത്ത കുട്ടിയെ മുസ്ഹഫോ ഒരു ആയത്ത് പോലുമോ കൈകാര്യം ചെയ്യാൻ അനുവദിക്കരുത്.

## ഖുർആനിനെ ബഹുമാനിക്കൽ

ഖുർആൻ അറബിയല്ലാത്ത ലിപിയിൽ എഴുതലും മുസ്ഹഫോ മറ്റ് ശർഈ വിജ്ഞാനമോ എഴുതപ്പെട്ടതിൽ പണം സൂക്ഷിക്കലും നിഷിദ്ധം തന്നെ. മുസ്ഹഫിന്റെ കഷ്ണങ്ങൾക്കിടയിൽ വെക്കലും ഹറാമാണ്.[2] ഇപ്പറഞ്ഞതിൽ ശൈഖുനാക്ക് വിയോജിപ്പുണ്ട്. ഖുർആൻ ഉയരമുള്ള സ്ഥലത്തല്ലെങ്കിൽ അതിനു നേരെ കാൽ നീട്ടലും വെറുതെ കീറലും അതെഴുതിയത് വിഴുങ്ങലും തെറ്റുതന്നെ. എന്നാൽ ഖുർആനെഴുത്ത് കഴുകി കുടിക്കുന്നതിന് വിരോധമില്ല. പണ്ഡിതരെ കാണുമ്പോഴെന്ന പോലെ ഖുർആൻ കാണുമ്പോഴും എഴുന്നേറ്റു നിൽക്കൽ സുന്നത്തുണ്ട്. പണ്ഡിതരിലുമേറെ ആദരവർഹിക്കുന്ന

1. ചരക്കുകളോടുകൂടെയും വ്യാഖ്യാനങ്ങളോടു കൂടെയും ഖുർആൻ ചുമക്കുന്നതിൽ കറാഹത്തുണ്ട്. (തുഹ്ഫ)
2. അക്ഷരങ്ങൾ തൊടാത്ത വിധം (തർശീഹ്)

ويحرم بالجنابة المكث في المسجد وقراءة قرآن بقصده ولو بعض آية بحيث يسمع نفسه ولو صبيا خلافا لما افتى به النووي وبنحو حيض لا بخروج طلق صلاة وقراءة وصوم ويجب قضاؤه لا الصلاة بل يحرم قضاؤها على الأوجه **(و)** الطهارة **(الثانية الغسل)** هو لغة: سيلان الماء على الشيء، وشرعا: سيلانه على جميع البدن بالنية، ولا يجب فورا وإن عصى بسببه بخلاف نجس عصى بسببه، والأشهر في كلام الفقهاء ضم غينه لكن الفتح أفصح، وبضمها مشترك بين الفعل وماء الغسل **(وموجبه)** أربعة أحدها: **(خروج منيه أولا)** ويعرف بأحد خواصه الثلاث من تلذذ بخروجه أو تدفق أو ريح عجين رطبا وبياض بيض جافا، فإن فقدت هذه الخواص فلا غسل. نعم لو شك في شيء أمني هو أو مذي تخير ولو بالتشهي، فإن شاء جعله منيا واغتسل أو مذيا وغسله وتوضأ، ولو رأى منيا مجففا في نحو ثوبه لزمه الغسل وإعادة

താണ് ഖുർആൻ. ഏതെങ്കിലും നിലക്കുള്ള അവഹേളനം സംഭവിക്കാതെ കാത്തുസൂക്ഷിക്കാനുദ്ദേശിച്ചാണെങ്കിൽ ഖുർആൻ എഴുതിയ കടലാസ് കത്തിക്കുന്നതിന് വിരോധമില്ല. അല്ലെങ്കിൽ കറാഹത്താണ്. ഇതേ ഉദ്ദേശ്യത്തോടെയാണെങ്കിൽ തന്നെ അക്ഷരങ്ങൾ കഴുകി മായ്ക്കാൻ കഴിയുമെങ്കിൽ അതാണ് കരിക്കുന്നതിലും നല്ലത്.

## വലിയ അശുദ്ധികൊണ്ട് നിഷിദ്ധം

ജനാബത്തു(വലിയ അശുദ്ധി)ണ്ടാകുമ്പോൾ[1] പള്ളിയിൽ താമസിക്കുക, ഖുർആൻ എന്ന ഉദ്ദേശ്യത്തോടെ അത് പാരായണം ചെയ്യുക എന്നിവ ഹറാമാണ്.[2] കുട്ടിയാണെങ്കിൽ പോലും സ്വശരീരം കേൾക്കുംവിധം ഒരു ആയത്തിന്റെ അൽപം പോലും ഓതാൻ പാടില്ല. എന്നാൽ നവവി(റ) ഫത്വ നൽകിയത് കുട്ടികൾക്ക് വിരോധമില്ലെന്നാണ്. സ്ത്രീകൾക്ക് ആർത്തവം പോലുള്ള കാരണങ്ങൾ കൊണ്ട് നിസ്കാരം, ഖുർആൻ പാരായണം, നോമ്പ് എന്നിവ നിഷിദ്ധമാകും. പ്രസവവേദനയുള്ളപ്പോൾ വരുന്ന രക്തത്തിന് ഇത് ബാധകമല്ല.[3] ഈ ഘട്ടങ്ങളിൽ നഷ്ടമായ നോമ്പ് പിന്നീട് നോറ്റുവീട്ടൽ നിർബന്ധമാണ്. നിസ്കാരം ഖളാഅ് വീട്ടേണ്ടതില്ല. എന്നുമാത്രമല്ല അത് ഹറാമാണെന്നാണ് പ്രബലാഭിപ്രായം.

## കുളി

നിസ്കാരത്തിന് ആവശ്യമുള്ള രണ്ടാമത്തെ ശുദ്ധീകരണമാണ് കുളി. ഒരു വസ്തുവിന്റെ മേൽ വെള്ളം ഒഴുക്കുയെന്നാണ് കുളി എന്ന അർത്ഥത്തിൽ പ്രയോഗിക്കുന്ന غُسل എന്ന അറബി പദത്തിന്റെ ഭാഷാർത്ഥം. നിയ്യത്തോടെ ദേഹം മുഴുവൻ വെള്ളം ഒഴുക്കുക എന്നാണ് സാങ്കേതികാർത്ഥം. ഗുസ്ൽ എന്നാണ് കർമ്മശാസ്ത്രകാരന്മാർ ഏറെ പ്രയോഗിക്കുന്നതെങ്കിലും ഗസ്ൽ എന്ന് അകാരത്തോടെയാണ് സാഹിത്യ മേന്മയുള്ള പ്രയോഗം. ഗുസ്ൽ എന്ന് കുളിക്കും കുളിക്കുന്ന വെള്ളത്തിനും പറയും.

(വ്യഭിചാരം പോലുള്ള) കുറ്റകരമായ മാർഗത്തിലൂടെയാണ് കുളി നിർബന്ധമായതെങ്കിലും ഉടൻ തന്നെ കുളിക്കണമെന്ന് നിർബന്ധമില്ല.[4] എന്നാൽ കുറ്റകരമാംവിധം നജസ് പുരണ്ടാൽ[5] അതുടൻ നീക്കുക തന്നെ വേണം.

1. *ശുക്ലസ്ഖലനം, ഹശ്ഫ ഗുഹ്യത്തിൽ പ്രവേശിക്കുക എന്നിവയാലുള്ള അശുദ്ധിയാണ് ജനാബത്ത് അഥവാ വലിയ അശുദ്ധി. വുളൂഇല്ലാത്തവന് പാടില്ലാത്ത മുഴുവൻ കാര്യങ്ങളും വലിയ അശുദ്ധിയുണ്ടായാലും നിഷിദ്ധമാകും. പുറമെ മറ്റു ചിലതും.*
2. *ദിക്ർ എന്ന നിലയിൽ വിരോധമില്ല. ഭക്ഷിക്കുമ്പോൾ ബിസ്മി ചൊല്ലൽ ഉദാഹരണം*
3. *ആ ഘട്ടത്തിൽ ഖുർആൻ ഓതുന്നതിനും മറ്റും വിരോധമില്ല. കാരണം അത് ആർത്തവരക്തമോ പ്രസവരക്തമോ (നിഫാസ്) അല്ല. പ്രസവശേഷമുള്ള രക്തസ്രാവമാണ് നിഫാസ്.*
4. *നിസ്കാരസമയം തീരാറാവുക പോലുള്ള കാരണങ്ങളുണ്ടെങ്കിൽ ഉടൻ കുളിക്കൽ നിർബന്ധമാവും.*
5. *മനഃപൂർവം ദേഹം മലിനമാക്കൽ കുറ്റകരമായതിന് ഉദാഹരണം.*

كل صلاة تيقنها بعده ما لم يحتمل عادة كونه من غيره. **(و)** ثانيها: **(دخول حشفة)** أو قدرها من فاقدها ولو كانت من ذكر مقطوع أو من بهيمة أو ميت **(فرجا)** قبلا أو دبرا **(ولو لبهيمة)** كسمكة أو ميت ولا يعاد غسله لا نقطاع تكليفه. **(و)** ثالثها: **(حيض)** أى انقطاعه وهو دم يخرج من أقصى رحم المرأة في أو قات مخصوصة وأقل سنه تسع سنين قمرية أى استكمالها. نعم إن رأته قبل تمامها بدون ستة عشر يوما فهو حيض وأقله يوم وليلة وأكثره خمسة عشر يوما كأقل طهر بين الحيضتين، ويحرم به ما يحرم بالجنابة ومباشرة ما بين سرتها وركبتها. وقيل: لا يحرم غير الوطء واختاره النووي في التحقيق لخبر مسلم: «إصنعوا كل شيء إلا النكاح» وإذا انقطع دمها حل لها قبل الغسل صوم لا وطء خلافا لما بحثه العلامة الجلال السيوطي رحمه الله. **(و)** رابعها: **(نفاس)** أي انقطاعه وهو دم حيض

## കാരണങ്ങൾ

കുളി അനിവാര്യമാകുന്ന കാര്യങ്ങൾ നാലാണ്. 1. ശുക്ലസ്ഖലനം. ശുക്ലത്തിന്റെ ആദ്യസ്ഖലനമാണ് കുളി അനിവാര്യമാക്കുന്നത്.[1] മൂന്നു പ്രത്യേകതകളിലൊന്ന് കൊണ്ട്, സ്രവിച്ചത് ശുക്ലമാണെന്നുറപ്പിക്കാം. പുറപ്പെടുമ്പോഴുള്ള നിർവൃതി, തെറിച്ചു വീഴൽ, ഉണങ്ങാത്തപ്പോൾ ഗോതമ്പുമാവിന്റെയും ഉണങ്ങിയാൽ മുട്ടയുടെയും ഗന്ധം. ഈ പ്രത്യേകതകൾ ഇല്ലെങ്കിൽ കുളിക്കേണ്ടതില്ല. പുറത്തുവന്നത് ശുക്ലമോ മദ്‌യോ [2] എന്നു സംശയമാണെങ്കിൽ ശുക്ലമാണെന്ന് തീരുമാനിച്ചു കുളിക്കുകയോ മദ്‌യ് എന്ന് കരുതി കഴുകി വുളൂഅ് ചെയ്യുകയോ ആവാം. അതവന്റെ നിഗമന പ്രകാരമാണെങ്കിലും.

വസ്ത്രത്തിലോ മറ്റോ ഉണങ്ങിയ ശുക്ലം കാണുകയും അത് മറ്റൊരാളിൽ നിന്നാവാൻ സാധ്യതയില്ലാതിരിക്കുകയും ചെയ്താൽ കുളിക്കുകയും സ്ഖലന ശേഷമാണ് നിർവ്വഹിച്ചതെന്നുറപ്പുള്ള എല്ലാ നിസ്കാരവും മടക്കലും നിർബന്ധമാണ്.

2. കുളി നിർബന്ധമുള്ള രണ്ടാമത്തെ കാര്യം 'ഹശ്ഫ' (ഛേലാകർമ്മം ചെയ്ത സ്ഥലം) ഇല്ലെങ്കിൽ അത്രയും സ്ഥലം ഗുഹ്യത്തിൽ പ്രവേശിക്കൽ. ലിംഗം ഛേദിക്കപ്പെട്ടതായാലും മൃഗത്തിന്റേതോ മൃതദേഹത്തിന്റേതോ ആയാലും കുളി നിർബന്ധമാവും. എങ്കിലും മയ്യിത്തിന്റെ കുളി ആവർത്തിക്കേണ്ടതില്ല. കാരണം ഇത്തരം മതശാസനകൾ മരണത്തോടെ ബാധകമല്ലാതായിത്തീരുന്നു.

## ആർത്തവം

3. കുളി നിർബന്ധമാവുന്ന മൂന്നാമത്തെ കാര്യം ആർത്തവരക്തം നിലയ്ക്കലാണ്. ചില പ്രത്യേക സമയങ്ങളിൽ ഗർഭാശയത്തിന്റെ അറ്റത്തുനിന്ന് പുറപ്പെടുന്ന രക്തമാണ് ആർത്തവം. ചന്ദ്രവർഷ കല ണ്ടർ പ്രകാരം ഒമ്പതു വയസ്സ് പൂർത്തിയായാൽ അതുണ്ടാവാം. ഒമ്പത് വയസ്സ് തികയുന്നതിന് പതിനാറിൽ താഴെ ദിവസമുള്ളപ്പോൾ രക്തം കണ്ടാൽ അതും ആർത്തവം തന്നെ. ആർത്തവസമയം ഏറ്റവും കുറഞ്ഞത് ഒരു രാപ്പകലും[3] കൂടിയാൽ പതിനഞ്ചു ദിവസവുമാണ്. ഇരു ആർത്തവങ്ങൾക്കിടയിൽ ശുദ്ധിയുടെ ദിവസവും കുറഞ്ഞത് പതിനഞ്ചുണ്ടാവണം.

ജനാബത്ത് കൊണ്ട് നിഷിദ്ധമായതെല്ലാം ആർത്തവം കൊണ്ടും നിഷിദ്ധമാകും. ആ സമയം സ്ത്രീയുടെ മുട്ടുപൊക്കിളിനിടയിൽ ഒരുവിധ സുഖാസ്വാദനവും അരുത്. എന്നാൽ സംയോഗമേ ഹറാമുള്ളൂ എന്ന അഭിപ്രായത്തെയാണ് ഇമാം നവവി(റ) തഹ്ഖീഖ് എന്ന ഗ്രന്ഥത്തിൽ ബലപ്പെടുത്തിയത്. اِصْنَعُوا كُلَّ شَيْءٍ اِلاَّ النِّكَاحَ (വേണ്ടതെല്ലാം ചെയ്തോളൂ. സംയോഗമൊഴിച്ച്) എന്ന മുസ്‌ലിം റിപ്പോർട്ട്

1. ഒരിക്കൽ പുറത്തുവന്നത് ഏതെങ്കിലും നിലക്ക് വീണ്ടും ജനനേന്ദ്രിയത്തിൽ പ്രവേശിച്ച് വീണ്ടും പുറത്തുവരൽ കൊണ്ട് കുളി നിർബന്ധമാവില്ല.
2. മദ്‌യ്: ശുക്ലത്തിന് മുമ്പെ സ്രവിക്കുന്ന കൊഴുത്ത ദ്രാവകം.
3. ഒരു രാപ്പകൽ തുടർച്ചയായി രക്തം പുറപ്പെടണമെന്നില്ല. പുറപ്പെടാൻ തുടങ്ങിയത് മുതൽ പതിനഞ്ച് ദിവസത്തിനുള്ളിലായി ഇടവിട്ടുകൊണ്ടാണെങ്കിലും ഇരുപത്തിനാല് മണിക്കൂർ രക്തം പുറപ്പെട്ടാൽ മതി.

مجتمع يخرج بعد فراغ جميع الرحم، وأقله لحظة وغالبه أربعون يوما وأكثره ستون يوما، ويحرم به ما يحرم بالحيض، ويجب الغسل أيضا بولادة ولو بلا بلل وإلقاء علقة ومضغة وبموت مسلم غير شهيد.

**(وفرضه)** أي الغسل شيئان أحدهما: **(نية)** رفع الجنابة للجنب أو الحيض للحائض أي رفع حكمه أو **(أداء فرض الغسل)** أو رفع حدث أو الطهارة عنه أو أداء الغسل، وكذا الغسل للصلاة لا الغسل فقط. ويجب أن تكون النية **(مقرونة بأوله)** أي الغسل يعني بأول مغسول من البدن ولو من أسفله، فلو نوى بعد غسل جزء وجب اعادة غسله، ولو نوى رفع الجنابة وغسل بعض البدن ثم نام فاستيقظ وأراد غسل الباقي لم يحتج إلى إعادة النية. **(و)** ثانيهما: **(تعميم)** ظاهر **(بدن حتى)** الأظفار وما تحتها و الشعر ظاهرا وباطنا وإن كثف، وما ظهر من نحو منبت شعرة زالت قبل غسلها وصماخ وفرج المرأة عند جلوسها على قدميها وشقوق وباطن جدري انفتح رأسه لا باطن قرحة برئت وارتفع قشرها ولم يظهر شيء مما تحته ويحرم فتق الملتحم و**(ما تحت قلفة)** من الأقلف فيجب غسل باطنها لأنها مستحقة الإزالة لا

ചെയ്ത ഹദീസാണ് ഇതിന് തെളിവ്. ആർത്തവ രക്തം നിലച്ചാൽ കുളിക്കുന്നതിനു മുമ്പ് തന്നെ നോമ്പനുഷ്ഠിക്കാം. സംയോഗം കുളിക്കാതെ പാടില്ല. അല്ലാമാ ജലാലുസ്സുയൂത്വിയുടെ അഭിപ്രായം കുളിക്കുന്നതിനു മുമ്പെ അതുമാകാം എന്നാണ്.

## പ്രസവ രക്തം

4. കുളി നിർബന്ധമാകുന്ന നാലാമത്തെ കാര്യം പ്രസവരക്തം നിലയ്ക്കലാണ് (നിഫാസ്). പുറത്തു പോകാതെ നിന്ന ആർത്തവ രക്തമാണിത്. ഗർഭാശയമൊഴിയുന്നതോടെ അതു പുറത്തേക്കൊഴുകാൻ തുടങ്ങും. കുറഞ്ഞത് ഒരു സെക്കന്റ് സമയം കൊണ്ടതു തീരാം. സാധാരണ നാൽപതു ദിവസമാണുണ്ടാവാറ്. കൂടിയാൽ അറുപത് ദിവസവും. ആർത്തവം കൊണ്ട് നിഷിദ്ധമാവുന്നതെല്ലാം നിഫാസ് കൊണ്ടും നിഷിദ്ധമാവും. പ്രസവമുണ്ടായാലും കുളി നിർബന്ധമാണ്. നനവ് കൂടാതെയാണതുണ്ടായതെങ്കിലും ഒരു രക്തപിണ്ഡമോ മാംസപിണ്ഡമോ പുറത്തുവന്നാലും കുളിക്കണം. മുസ്ലിം മരണപ്പെട്ടാലും കുളി നിർബന്ധമാകും. രക്തസാക്ഷിയായാൽ കുളിപ്പിക്കാൻ പാടില്ല.

## കുളിയുടെ ഫർളുകൾ

കുളിയുടെ ഫർളുകൾ രണ്ടാണ്. 1. നിയ്യത്ത്. ജനാബത്തുള്ളവൻ ജനാബത്തിനാലുള്ള തടസ്സം ഉയർത്തുന്നുവെന്നോ ആർത്തവക്കാരി ആർത്തവത്താലുള്ള തടസ്സം ഉയർത്തുന്നുവെന്നോ നിയ്യത്തു ചെയ്യാം. അല്ലെങ്കിൽ കുളി എന്ന ഫർളിനെ വീട്ടുന്നു, അശുദ്ധിയെ ഉയർത്തുന്നു, അശുദ്ധിയിൽനിന്ന് ശുദ്ധിയാവുന്നു, കുളിയെ വീട്ടുന്നു, നിസ്കാരത്തിനു വേണ്ടി കുളിക്കുന്നു എന്നൊക്കെ നിയ്യത്ത് ആവാം. കുളിക്കുന്നു എന്നു മാത്രം പോരാ.[1] ദേഹത്ത് വെള്ളമൊഴിച്ച് തുടങ്ങുന്നതോടൊപ്പം നിയ്യത്തു വേണം. ശരീരത്തിന്റെ താഴ്ഭാഗമാണ് ആദ്യം കഴുകുന്നതെങ്കിൽ അപ്പോഴാണ് നിയ്യത്ത് വേണ്ടത്. അൽപം കഴുകിയ ശേഷമേ നിയ്യത്ത് ചെയ്തുള്ളൂവെങ്കിൽ ആദ്യം വെള്ളമൊഴിച്ച ഭാഗമെല്ലാം വീണ്ടും കഴുകൽ നിർബന്ധമാകും. ജനാബത്ത് ഉയർത്തുന്നുവെന്ന് നിയ്യത്തുചെയ്ത് ശരീരം അൽപം കഴുകി നിർത്തി പിന്നെ ഒന്നുറങ്ങിയുണർന്ന ശേഷം ബാക്കി ഭാഗം കഴുകുകയാണെങ്കിലും വീണ്ടും നിയ്യത്തിന്റെ ആവശ്യമില്ല.

2. രണ്ടാമത്തെ ഫർള് ദേഹത്തിന്റെ പ്രത്യക്ഷ ഭാഗമെല്ലാം കഴുകലാണ്. നഖവും അതിന്നടിവശവും മുടിയുടെ അകവും പുറവും എല്ലാം -എത്ര തിങ്ങിയതായാലും -കഴുകണം. കുളിക്കു മുമ്പേ നീക്കംയിരിക്കുമ്പോൾ ജനനേന്ദ്രിയത്തിൽനിന്ന് പ്രത്യക്ഷമാകുന്ന ഭാഗവും വിള്ളലുകളും തുറന്നിരിക്കുന്ന ചെയ്ത മുടിയുടെ കൂപങ്ങളുടെയും ചെവിക്കുഴിയുടെയും പ്രത്യക്ഷഭാഗവും സ്ത്രീകൾ നിലത്തൂന്നി വസൂരിക്കുഴികളും കഴുകൽ നിർബന്ധമാണ്. എന്നാൽ മുറിവുകൾ മാംസം നികന്നു സുഖപ്പെട്ടത് മാന്തി

1. കുളി എന്നത് പതിവ് കർമ്മമായി വരുന്നതാവാം. എന്നാൽ നിർബന്ധ കടമ വീട്ടുക എന്നതാണ് ഇവിടെ ഉദ്ദേശ്യം. അതിനാൽ കുളിക്കുന്നു എന്നു മാത്രം മതിയാവില്ല. (ശറഹുൽ മൻഹജ്)

باطن شعر انعقد بنفسه وإن كثر، ولا يجب مضمضة واستنشاق بل كره تركهما (**بماء**) طهور ومر أنه يضر تغير الماء تغيرا ضارا ولو بما على العضو خلافا لجمع (**ويكفي ظن عمومه**) أي الماء على البشرة والشعر وإن لم يتيقنه فلا يجب تيقن عمومه بل يكفي غلبة الظن به فيه كالوضوء (**وسن**) للغسل الواجب والمندوب (**تسمية**) أوله (**وإزالة قذر**) طاهر كمني ومخاط ونجس كمذي وإن كفى لهما غسلة واحدة، وان يبول من أنزل قبل أن يغتسل ليخرج ما بقي بمجراه (**فـ**) بعد إزالة القذر مضمضة واستنشاق ثم (**وضوء**) كاملا للاتباع رواه الشيخان، ويسن له استصحابه إلى الفراغ حتى لو أحدث سن له إعادته. وزعم المحاملي اختصاصه بالغسل الواجب ضعيف والأفضل عدم تأخير غسل قدميه عن الغسل كما صرح به في الروضة وإن ثبت تأخيرهما في البخاري، ولو توضأ أثناء الغسل أو بعده حصل له أصل السنة، لكن الأفضل تقديمه ويكره تركه وينوى به سنة الغسل إن تجردت جنابته عن الأصغر وإلاّ نوى به رفع الحدث الأصغر أو نحوه خروجا من خلاف موجبه القائل بعدم الاندراج، ولو أحدث بعد

പ്പൊളിക്കൽ ഹറാമാണ്. ചർമ്മം മൂടിനിൽക്കുന്ന വ്രണങ്ങളുടെ ഉൾഭാഗം കഴുകേണ്ടതില്ല. ചേലാകർമ്മം ചെയ്തിട്ടില്ലാത്തവന്റെ ലിംഗാഗ്ര ചർമ്മത്തിനുൾവശവും കഴുകൽ നിർബന്ധമാണ്. കാരണം അത് നീക്കം ചെയ്തിരിക്കേണ്ടതാണല്ലോ.

സ്വമേധയാ ജടയായ മുടി എത്ര അധികമുണ്ടെങ്കിലും ഉൾഭാഗം കഴുകൽ നിർബന്ധമില്ല. കുളിക്കുന്നവന് വായ കഴുകലും മൂക്കിൽ വെള്ളം കയറ്റിച്ചീറ്റലും നിർബന്ധമില്ലെങ്കിലും അതൊഴിവാക്കൽ കറാഹത്താണ്. കുളിക്കാനുപയോഗിക്കേണ്ടത് ത്വഹൂറായ വെള്ളമാണ്. അതിൽ സ്വന്തം അവയവങ്ങളിലെ വസ്തുക്കൾ കൊണ്ടുപോലും പകർച്ചയുണ്ടാവരുതെന്നൊക്കെ മുമ്പ് വിശദമായി പറഞ്ഞിട്ടുണ്ട്.[1] മുടിയും തൊലിയുമുൾപ്പെടെ ദേഹത്തിലെല്ലായിടത്തും വെള്ളമെത്തിയിട്ടുണ്ടാകുമെന്ന ധാരണ മതി. അതു തീർച്ച വന്നുകൊള്ളണമെന്നില്ല. വുളൂഇലും അത്ര മതിയല്ലോ.

## കുളിയുടെ സുന്നത്തുകൾ

നിർബന്ധമോ അല്ലാത്തതോ ഏതു കുളിയും തുടങ്ങുമ്പോൾ ബിസ്മി ചൊല്ലൽ, നജസായ മദ്‌യ്, നജസല്ലാത്ത ശുക്ലം, മൂക്കള പോലുള്ള ശ്ലേഷ്മവസ്തുക്കളെല്ലാം കുളിക്കു മുമ്പേ നീക്കം ചെയ്യൽ, സ്ഖലനമുണ്ടായവൻ കുളിക്കും മുമ്പെ മൂത്രമൊഴിക്കൽ എന്നിവ സുന്നത്താണ്. മൂത്രനാളിയിൽ ശുക്ലം ശേഷിക്കുന്നെങ്കിൽ പുറത്തുപോകാൻ വേണ്ടിയാണ് മൂത്രമൊഴിക്കുന്നത്. അശുദ്ധി ഉയർത്താനും മാലിന്യമൊഴിവാക്കാനും ഒറ്റക്കഴുകൽ മതിയെങ്കിലും മാലിന്യങ്ങൾ ആദ്യം നീക്കലാണ് സുന്നത്ത്.

മാലിന്യങ്ങൾ നീക്കി വായയും മൂക്കും കഴുകി പിന്നെ പൂർണമായൊരു വുളൂഅ് ചെയ്യലും സുന്നത്താണ്. നബിചര്യ ഇതാണെന്ന് ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടു ചെയ്ത ഹദീസിൽനിന്ന് മനസ്സിലാക്കാം. കുളി കഴിയും വരെ വുളൂഅ് ഉണ്ടായിരിക്കൽ സുന്നത്തുള്ളതിനാൽ കുളിക്കിടെ വുളൂഅ് മുറിഞ്ഞാൽ വീണ്ടും വുളൂഅ് ചെയ്യുന്നത് നല്ലതാണ്. വുളൂഅ് സുന്നത്തുള്ളത് നിർബന്ധകുളിക്ക് മാത്രമാണെന്ന ഇമാം മഹാമിലി(റ)ന്റെ വാദം പരിഗണനയർഹിക്കുന്നില്ല. കുളിക്കുവേണ്ടി വുളൂഅ് ചെയ്യുമ്പോൾ കാൽകഴുകൽ കുളിക്കു ശേഷം മതിയെന്നാണ് ബുഖാരിയിൽ നിന്ന് ഗ്രഹിക്കാവുന്നതെങ്കിലും അപ്രകാരം പിന്തിക്കാതിരിക്കലാണ് നല്ലത്. ഇമാം നവവി(റ) റൗളയിൽ പറഞ്ഞതും ഇതുതന്നെ. കുളിക്കിടയിലോ കുളി കഴിഞ്ഞോ വുളൂഅ് ചെയ്താലും അക്കാര്യം ചെയ്തെന്ന സുന്നത്ത് ലഭ്യമാവുമെങ്കിലും ആദ്യമേ ചെയ്യലാണ് ഏറ്റവും ഉത്തമം. കുളിയുടെ സുന്നത്തായ ഈ വുളൂഅ് ഉപേക്ഷിക്കൽ കറാഹത്താണ്.

വലിയ അശുദ്ധി മാത്രമുള്ളയാൾ കുളിക്കു വേണ്ടിയുള്ള വുളൂഅ് ചെയ്യുമ്പോൾ കുളിയുടെ സുന്നത്ത് നിർവഹിക്കുന്നു എന്നാണ് കരുതേണ്ടത്. അതേസമയം അവൻ വുളൂഅ് ഇല്ലാത്തയാളാണെങ്കിൽ ചെറിയ

1. *വുളൂഇന്റെ അധ്യായത്തിൽ*

ارتفاع جنابة أعضاء الوضوء لزمه الوضوء مرتبا بالنية (**فتعهد معاطف**) كالأذن والإبط والسرة والموق ومحل شق وتعهد أصول شعر ثم غسل رأس بالإفاضة عليه بعد تخليله إن كان عليه شعر ولا تيامن فيه لغير أقطع، ثم غسل شق أيمن ثم أيسر (**ودلك**) لما تصله يده من بدنه خروجا من خلاف من أوجبه (**وتثليث**) لغسل جميع البدن والدلك والتسمية والذكر عقبه، ويحصل في راكد بتحرك جميع البدن ثلاثا وإن لم ينقل قدميه إلى موضع آخر على الأوجه (**واستقبال**) للقبلة وموالاة وترك تكلم بلا حاجة وتنشيف بلا عذر، ويسن الشهادتان المتقدمتان في الوضوء مع ما معهما عقب الغسل وأن لا يغتسل لجنابة أو غيرها كالوضوء في ماء راكد لم يستبحر كنابع من عين غير جار.

فرع: لو اغتسل لجنابة ونحو جمعة بنيتهما حصلا وإن كان الأفضل إفراد كل بغسل أو لأحدهما حصل فقط.

ولو أحدث ثم أجنب كفى غسل واحد وإن لم ينو معه الوضوء ولا رتب أعضاءه.

فرع: يسن لجنب وحائض ونفساء بعد انقطاع دمهما غسل فرج ووضوء لنوم وأكل وشرب، ويكره فعل شيء من ذلك بلا وضوء، وينبغي أن لا يزيلوا

അശുദ്ധിയെ ഉയർത്തുന്നു എന്നതു പോലുള്ള വുളൂ ഇന്റെ നിയ്യത്താണ് വേണ്ടത്. വലിയ അശുദ്ധി നീക്കാൻ കുളിച്ചാൽ അതോടെ ചെറിയ അശുദ്ധിയും നീങ്ങുമെന്നതിൽ വിയോജിപ്പുള്ളവർ വുളൂ അ് നിർബന്ധമാണെന്നു പറഞ്ഞത് കൂടി കണക്കിലെടുത്തു കൊണ്ടാണിത്.

വുളൂഇന്റെ അവയവങ്ങളിൽനിന്ന് ജനാബത്ത് ഉയർന്നതിന് ശേഷം ഒരാൾക്ക് ചെറിയ അശുദ്ധിയുണ്ടായാൽ അവൻ നിയ്യത്തോടുകൂടി ക്രമപ്രകാരമുള്ള വുളൂഅ് ചെയ്യേണ്ടിവരും.[1]

ചെവി, കക്ഷം, പൊക്കിൾ, വിണ്ടുകീറലുകൾ എന്നിങ്ങനെ ചുളിവുള്ള സ്ഥലങ്ങളും രോമകൂപങ്ങളും ഏറെ ശ്രദ്ധയോടെ കഴുകൽ കുളിയുടെ സുന്നത്താണ്. പിന്നീട് തലമുടി വിരൽ കോർത്തു കഴുകിയ ശേഷം തലയിൽ വെള്ളമൊഴിക്കുക. ഒരു കൈ ഇല്ലാത്തവനാണെങ്കിലേ തലയിൽ വെള്ളമൊഴിക്കുമ്പോൾ വലതുഭാഗത്തിന് മുൻഗണന നൽകേണ്ടതുള്ളൂ. തല കഴുകിയ ശേഷം ശരീരത്തിൽ ആദ്യം വലതും പിന്നെ ഇടതും ഭാഗങ്ങൾ കഴുകുക. ദേഹത്ത് കയ്യെത്തുന്ന സ്ഥലങ്ങളെല്ലാം തേച്ചു കഴുകണം. ഇത് നിർബന്ധമാണെന്ന അഭിപ്രായക്കാരുള്ളതുകൊണ്ടാണിത്. ഇപ്പറഞ്ഞ കഴുകലുകളും തേച്ചുകഴുകലും ബിസ്മിയും ശേഷമുള്ള ദിക്റുമൊക്കെ മൂന്നു പ്രാവശ്യമാവൽ സുന്നത്താണ്. വെള്ളത്തിലിറങ്ങി മൂന്നു പ്രാവശ്യം ദേഹം ചലിപ്പിച്ചാലും ആ സുന്നത്ത് കരസ്ഥമാകും. അതിന് നിൽക്കുന്നിടത്തു നിന്ന് കാലുകൾ മാറ്റണമെന്നില്ല.

ഖിബ്‌ലക്ക് അഭിമുഖമാവുക, തുടർച്ചയായി കഴുകുക, അനാവശ്യ സംസാരം ഉപേക്ഷിക്കുക, ആവശ്യമില്ലാതെ തോർത്താതിരിക്കുക എന്നിവയും കുളിയുടെ സുന്നത്തുകളാണ്. വുളൂഇനു ശേഷം ചൊല്ലാൻ നിർദേശിച്ച ശഹാദത്തും ദിക്റുകളുമെല്ലാം കുളിയുടെ ശേഷവും സുന്നത്തുണ്ട്. ജനാബത്തിനും മറ്റുമുള്ള കുളിയും വുളൂഉം ഒഴുക്കില്ലാത്ത വെള്ളത്തിൽ നിർവഹിക്കാതിരിക്കലാണ് ഉത്തമം. വലിയ ജലാശയമാണെങ്കിൽ പ്രശ്നമില്ല.

## വുളൂഅ് കുളിയോടൊപ്പം

ജനാബത്തിനും ജുമുഅക്കും വേണ്ടി നിയ്യത്തു ചെയ്തു കുളിച്ചാൽ രണ്ടും കരസ്ഥമാകും. പക്ഷേ, ഓരോന്നിനും വെവ്വേറെ കുളിക്കലാണ് നല്ലത്. അതേസമയം നിയ്യത്ത് ഒന്നു മാത്രമാണെങ്കിൽ അതേ ലഭിക്കൂ.[2] ചെറുതും വലുതുമായ അശുദ്ധികളുള്ളയാൾക്ക് ഒരു കുളി മാത്രം മതി. വുളൂഇനെ കരുതുകയോ അവയവങ്ങൾ വുളൂഇന്റെ ക്രമത്തിൽ കഴുകുകയോ ചെയ്തിട്ടില്ലെങ്കിലും വുളൂഅ് ലഭിക്കും.

1. *നിസ്കാരമോ മറ്റോ നിർവഹിക്കണമെങ്കിൽ*
2. *ഫർളായ കുളി നിർവഹിക്കുമ്പോൾ സുന്നത്ത് കുളിയുടെ നിയ്യത്തില്ലെങ്കിൽ സുന്നത്ത് ലഭിക്കുകയില്ല.*

قبل الغسل شعرا وظفرا و كذا دما لأن ذلك يرد في الآخرة جنبا.

**(وجاز تكشف له)** أي للغسل **(فى خلوة)** أو بحضرة من يجوز نظره إلىعورته كزوجة وأمة والستر أفضل، وحرم إن كان ثم من يحرم نظره إليها كما حرم في الخلوة بلا حاجة وحل فيها لأدنى غرض كما يأتي.

**(وثانيها)** أي ثاني شروط الصلاة: **(طهارة بدن)** ومنه داخل الفم والأنف والعين **(وملبوس)** وغيره من كل محمول له وإن لم يتحرك بحركته **(ومكان)** يصلي فيه **(عن نجس)** غير معفو عنه فلا تصح الصلاة معه ولو ناسيا أو جاهلا بوجوده أو بكونه مبطلا لقوله تعالى: ﴿وثيابك فطهر﴾ ولخبر الشيخين، ولايضر محاذاة نجس لبدنه لكن تكره مع محاذاته كاستقبال نجس أو متنجس والسقف كذلك إن قرب منه بحيث يعد محاذيا له عرفا ولا يجب اجتناب النجس في غير الصلاة ومحله في غير التضمخ به في بدن أو ثوب فهو حرام بلا حاجة، وهو شرعا مستقذر يمنع صحة الصلاة حيث لا مرخص فهو **(كروث وبول ولو)** كانا من طائر وسمك وجراد وما لا نفس له سائلة أو **(من مأكول)** لحمه على الأصح. قال الإصطخري والروياني

ജനാബത്തുള്ളയാളും ആർത്തവം, പ്രസവരക്തം എന്നിവ നിലച്ചവരും ഉറങ്ങുകയോ ഭക്ഷണ പാനീയങ്ങൾ കഴിക്കുകയോ ചെയ്യാൻ ഉദ്ദേശിക്കുന്നെങ്കിൽ ഗുഹ്യം കഴുകലും വുളൂഅ് എടുക്കലും സുന്നത്തുണ്ട്. വുളൂഅ് ഇല്ലാതെ ഇക്കാര്യങ്ങൾ ചെയ്യൽ കറാഹത്താണ്. ഇത്തരക്കാർ കുളിക്കും മുമ്പ് മുടി, നഖം, രക്തം എന്നിവ നീക്കാതിരിക്കാനും ശ്രദ്ധിക്കണം. കാരണം അവ പരലോകത്ത് അശുദ്ധിയോടെ വരും.[1]

വിജനസ്ഥലത്ത് കുളിക്കുമ്പോൾ വസ്ത്രം പാടെ അഴിച്ചുമാറ്റുന്നതിന് വിരോധമില്ല. ഔറത്ത് കാണൽ വിരോധമില്ലാത്തവരായ ഭാര്യ, അടിമസ്ത്രീ എന്നിവരുടെ സാന്നിധ്യത്തിൽ കുളിക്കുമ്പോഴുമാവാം. എങ്കിലും അവിടെയും നഗ്നത മറക്കലാണ് ഉത്തമം. നഗ്നത കാണാൻ പാടില്ലാത്തവരുടെ സാന്നിധ്യമുണ്ടെങ്കിൽ അവിടെ നഗ്നതാപ്രദർശനം ഹറാമുമാണ്. വിജനസ്ഥലത്തും ഒരാവശ്യവുമില്ലാതെ വിവസ്ത്രനാകൽ നിഷിദ്ധമാകും. എന്നാൽ നിസ്സാരാവശ്യമെങ്കിലുമുണ്ടെങ്കിൽ വിരോധമില്ല. വിശദാംശങ്ങൾ ശേഷം വരുന്നുണ്ട്.

## നിസ്കാരത്തിന്റെ രണ്ടാം ശർത്വ്

ദേഹം, വസ്ത്രം, സ്ഥലം എന്നിവ നജസിൽനിന്നു മുക്തമാവൽ. വായ, മൂക്ക്, കണ്ണ് എന്നിവയുടെ ഉൾവശമടക്കം ശരീരവും മുഴുവൻ വസ്ത്രവും -അതു തന്റെ ചലനത്താൽ ചലിക്കുന്നില്ലെങ്കിലും-[2] നിസ്കാരസ്ഥലവും[3] വിട്ടുവീഴ്ചയില്ലാത്ത നജസുകളിൽനിന്ന് മുക്തമായിരിക്കണം. മറന്നോ നജസ് ഉണ്ടെന്നറിയാതെയോ അത് നിസ്കാരം ബാത്വിലാക്കുമെന്നറിയാതെയോ ആണെങ്കിൽ പോലും നജസോടെ നിസ്കാരം ശരിയാകില്ല. وَثِيَابَكَ فَطَهِّرْ (നീ നിന്റെ വസ്ത്രം ശുദ്ധിയാക്കുക) എന്ന ഖുർആൻ സൂക്തവും[4] ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടുചെയ്ത ഹദീസുകളുമാണ് ശുദ്ധി അനിവാര്യമാണെന്നതിനടിസ്ഥാനം.[5]

നിസ്കരിക്കുന്നവന്റെ ദേഹം നജസിന് നേരെവരുന്നതു കൊണ്ട്(ശരീരത്തിലോ വസ്ത്രത്തിലോ തട്ടാത്തവിധം) പ്രശ്നമില്ല. എന്നാൽ അങ്ങനെ വരുന്നതിൽ കറാഹത്തുണ്ട്. നജസിനെയോ മലിനമായ വസ്തുവിനെയോ അഭിമുഖീകരിച്ച് നിൽക്കുംപോലെ തന്നെയാണ് നജസുള്ള മേൽക്കൂരയും അതിനു കീഴെയുള്ള നിസ്കാരം നേരിടുന്നു എന്നു പറയാവുന്ന വിധം അടുത്താണതുള്ളതെങ്കിൽ

1. ശരീരത്തിൽ നിന്നും വേർപെട്ട ശേഷം കഴുകുന്നത് കൊണ്ട് ജനാബത് ഉയരുകയില്ല. (അബുൽ ഖാസിം)
2. തലപ്പാവിന്റെ തുമ്പോ മറ്റേതെങ്കിലും വസ്ത്രഭാഗമോ അമിതമായി നീണ്ടുകിടക്കൽ ഉദാഹരണം.
3. നിസ്കരിക്കുമ്പോൾ അവയവങ്ങൾ വെക്കുന്ന സ്ഥലവും.
4. സൂറതുൽ മുദ്ദസ്സിർ:4
5. ആയിശാബീവി(റ) നിവേദനം: നബി(സ) പറഞ്ഞു: നീ രക്തം കഴുകി വൃത്തിയാക്കി നിസ്കരിക്കുക.(ബുജൈരിമി)

من أئمتنا كمالك وأحمد: إنهما طاهران من المأكول. ولو راثت أو قاءت بهيمة حباً فإن كان صلبا بحيث لو زرع نبت فمتنجس يغسل ويؤكل وإلا فنجس، ولم يبينوا حكم غير الحب. قال شيخنا: والذي يظهر أنه إن تغير عن حاله قبل البلع ولو يسيرا فنجس وإلاّ فمتنجس. وفى المجموع عن الشيخ نصر: العفر عن بول بقر الدياسة على الحب. وعن الجويني تشديد النكير على البحث منه وتطهيره، وبحث الفزاري العفو عن بعر الفأرة إذا وقع في مائع وعمت البلوى به، وأما ما يوجد على ورق بعض الشجر كالرغوة فنجس لأنه يخرج من باطن بعض الديدان كما شوهد ذلك وليس العنبر روثا خلافا لمن زعمه بل هو نبات في البحر (ومذى) بمعجمة للأمر بغسل الذكر منه، وهو ماء أبيض او اصفر رقيق يخرج غالبا عند ثوران الشهوة بغير شهوة قوية (وودى) بمهملة وهو ماء ابيض كدر ثخين يخرج غالبا عقب البول أو عند حمل شيء ثقيل (ودم) حتى ما بقي على نحو عظم لكنه معفو عنه، واستثنوا منه الكبد والطحال والمسك أي ولو من ميت إن انعقد والعلقة والمضغة ولبنا خرج

കറാഹത്താകും. നിസ്കാരത്തിലല്ലാത്തപ്പോൾ നജസിന്റെ സാമീപ്യം ഒഴിവാക്കണമെന്ന് നിർബന്ധമൊന്നുമില്ല. എന്നാൽ ആവശ്യമില്ലാതെ മനഃപൂർവം ദേഹത്തിലോ വസ്ത്രത്തിലോ നജസ് പുരട്ടൽ നിഷിദ്ധമാണ്.

## നജസുകൾ

(വിട്ടുവീഴ്ചയില്ലെങ്കിൽ) നിസ്കാരത്തിന്റെ സ്വീകാര്യതക്ക് പ്രതിബന്ധമാകുന്ന മ്ലേച്ഛവസ്തുക്കളാണ് നജസ് എന്നതിന്റെ സാങ്കേതികാർത്ഥം. കാഷ്ഠം, മൂത്രം എന്നിവ ഉദാഹരണം. പക്ഷി, മത്സ്യം, വെട്ടുകിളി, ഒഴുകുന്ന രക്തമില്ലാത്ത ജീവികൾ, ഭക്ഷ്യയോഗ്യമായ ജീവികൾ എന്നിവയുടെ മലമൂത്രങ്ങൾ പോലും നജസ് തന്നെ. നമ്മുടെ ഇമാമുകളിൽ തന്നെ ഇസ്ത്വഖ്രീ, റൂയാനീ എന്നിവരും ഇമാം മാലിക്, ഇമാം അഹ്മദ് എന്നിവരും ഭക്ഷ്യയോഗ്യ ജീവികളുടെ മലമൂത്രങ്ങൾ നജസല്ല എന്നു പറഞ്ഞിട്ടുണ്ട്.

ഒരു മൃഗം വിസർജ്ജിക്കുകയോ ഛർദിക്കുകയോ ചെയ്ത ധാന്യം, കുഴിച്ചിട്ടാൽ മുളക്കുംവിധം ഉറച്ചത് തന്നെയാണെങ്കിൽ നജസ് പുരണ്ട വസ്തുവിന്റെ വിധിയാണതിനുള്ളത്. കഴുകി വൃത്തിയാക്കി ഭക്ഷിക്കുന്നതിന് വിരോധമില്ല. ഇവ്വിധം ഉറച്ചതല്ലെങ്കിൽ നജസ് തന്നെയാണ്. ധാന്യമല്ലാത്തവയുടെ വിധിയെന്തെന്ന് കർമ്മശാസ്ത്രകാരന്മാർ വ്യക്തമാക്കി കാണുന്നില്ല. എന്നാൽ ധാന്യമല്ലാത്തവയെക്കുറിച്ച് ശൈഖുനാ പറഞ്ഞത് മൃഗം വിഴുങ്ങുന്നതിന്റെ മുമ്പുള്ളതിൽ നിന്നും ചെറിയൊരു മാറ്റമെങ്കിലും അതിന്ന് സംഭവിച്ചിട്ടുണ്ടെങ്കിൽ അത് നജസാണെന്നും ഇല്ലെങ്കിൽ നജസ് പുരണ്ട വസ്തുവാണെന്നുമാണ്.

മെതിക്കാളകൾ ധാന്യത്തിൽ മൂത്രമൊഴിച്ചാൽ നജസിന്റെ കാര്യത്തിൽ അവിടെ ഇളവു നൽകാമെന്ന് ശൈഖ് നസ്റിനെ ഉദ്ധരിച്ച് മജ്മൂഇൽ രേഖപ്പെടുത്തിയിട്ടുണ്ട്. അങ്ങനെ ധാന്യത്തിൽ മൂത്രമായതിനെക്കുറിച്ച് അന്വേഷണം നടത്തുകയോ അതു ശുദ്ധിയാക്കുകയോ ചെയ്യുന്നതിനെ ഇമാം ജുവയ്നീ കഠിനമായി വിമർശിച്ചിട്ടുണ്ടെന്നും മജ്മൂഇലുണ്ട്.[1]

പാനീയങ്ങളിലും മറ്റും എലിക്കാഷ്ഠം വീഴുകയും ആ വിപത്ത് സർവത്ര വ്യാപകമാവുകയും ചെയ്താൽ അതിന് വിട്ടുവീഴ്ചയുണ്ടെന്ന് ഇമാം ഫിസാരീ പറഞ്ഞിട്ടുണ്ട്. ഇലകളിലും മറ്റും ഒരുതരം പത കാണാറുണ്ടല്ലോ. അത് നജസ് തന്നെയാണ്. അത് ചില പുഴുക്കളുടെ ഉള്ളിൽനിന്ന് പുറപ്പെടുന്നതാണെന്ന് കണ്ടിട്ടുണ്ട്. 'അമ്പർ' മലമാണെന്ന് ചിലർ വാദിച്ചിട്ടുണ്ടെങ്കിലും അതു ശരിയല്ല. സമുദ്രത്തിലെ ഒരു സസ്യമാണത്.

വദ്‌യ്, മദ്‌യ് എന്നിവയും നജസ് തന്നെ. വികാരം മൂർച്ചയിൽ എത്താത്ത ഘട്ടത്തിൽ പുറപ്പെടുന്ന വെളുപ്പോ മഞ്ഞയോ വർണമുള്ള നേർത്ത ദ്രാവകമാണ് മദ്‌യ്. മൂത്രമൊഴിച്ചാലുടനെയോ ഭാരം ചുമന്നാലോ പുറപ്പെടുന്ന കട്ടിയുള്ള കലർപ്പുള്ള വെളുത്ത ദ്രാവകമാണ് വദ്‌യ്. ഇവ പുറപ്പെട്ടാൽ ഗുഹ്യം

1. അനാവശ്യമായ ബുദ്ധിമുട്ട് ഉണ്ടാക്കലാണത്.

بلون دم ودم بيضة لم تفسد **(وقيح)** لأنه دم مستحيل وصديد وهو ماء رقيق يخالطه دم وكذا ماء جرح وجدري ونفط إن تغير وإلا فماؤها طاهر. **(وقيء معدة)** وإن لم يتغير وهو الراجع بعد الوصول للمعدة ولو ماء، أما الراجع قبل الوصول إليها يقينا أو احتمالا فلا يكون نجسا ولا متنجسا خلافا للقفال، وأفتى شيخنا أن الصبي إذا ابتلي بتتابع القيء عفي عن ثدي أمه الداخل في فيه لا عن مقبله أو مماسه وكمرة ولبن غير مأكول إلاّ الآدمي وجرة نحو بعير، أما المني فطاهر خلافا لمالك، وكذا بلغم غير معدة من رأس أو صدر وماء سائل من فم نائم ولو نتنا أو أصفر ما لم يتحقق أنه من معدة إلا ممن ابتلي به فيعفى عنه وإن كثر، ورطوبة فرج أى قبل على الأصح وهي ماء أبيض متردد بين المذي والعرق يخرج من باطن الفرج الذي لا يجب غسله بخلاف ما يخرج مما يجب غسله فإنه طاهر قطعا، وما يخرج من وراء باطن الفرج فأنه نجس قطعا ككل خارج من الباطن وكالماء الخارج مع الولد أو قبيله، ولا فرق بين انفصالها وعدمه على المعتمد، قال بعضهم: الفرق

കഴുകണമെന്ന് കൽപനയുള്ളതിന് വേണ്ടി.

## കരൾ, കസ്തൂരി

രക്തവും നജസാണ്. ഭക്ഷ്യാവശ്യാർത്ഥമുള്ള മാംസത്തിലെ എല്ലിന്മേൽ ശേഷിക്കുന്ന രക്തവും നജസ് തന്നെയെങ്കിലും അതിൽ വിട്ടുവീഴ്ചയുണ്ട്. രക്തത്തിന്റെ വിധിയല്ല കരൾ, പ്ലീഹ, കസ്തൂരി എന്നിവയ്ക്ക്. കസ്തൂരി ഉറച്ചതെങ്കിൽ (കസ്തൂരി മാനിന്റെ) ശവത്തിൽ നിന്നെടുത്താലും നജസല്ല. (ഗർഭസ്ഥശിശുവിന്റെ ആദിരൂപമായ) രക്തപിണ്ഡം, മാംസപിണ്ഡം എന്നിവയെയും രക്തവർണത്തിൽ വന്ന പാൽ, ചീയാത്ത മുട്ടയിലെ രക്തം എന്നിവയെയും രക്തത്തിന്റെ വിധിയിൽ നിന്നൊഴിവാക്കിയിട്ടുണ്ട്. ചലം, രക്തം കലർന്ന നീര്, മുറിവ്, പൊള്ള, വസൂരി എന്നിവയിൽ നിന്നൊലിക്കുന്ന പകർച്ച വന്ന വെള്ളം നജസ് തന്നെ. പകർച്ചയില്ലെങ്കിൽ ആ വെള്ളം ത്വാഹിറാണ്.

ആമാശയത്തിലെത്തിയ ശേഷം ഛർദിക്കുന്ന എന്തും- വെള്ളം പോലും- നജസാണ്. അതിന് പകർച്ചയൊന്നുമില്ലെങ്കിൽ പോലും നജസ് തന്നെ. എന്നാൽ ആമാശയത്തിലെത്തിയിരിക്കാൻ സാധ്യതയില്ലെങ്കിൽ അതു നജസല്ല, നജസായതുമല്ല. ഇമാം ഖഫ്ഫാൽ(റ) ഇതിനോട് യോജിക്കുന്നില്ല.[1] നിരന്തര ഛർദിയുള്ള കുഞ്ഞ് മുലകുടിക്കുമ്പോൾ മാതാവിന്റെ മുലയിൽ ഛർദ്യാവശിഷ്ടം പുരളാനിടയുണ്ടെങ്കിലും അതിന് മാപ്പുണ്ടെന്ന് ശൈഖുനാ ഫത്‌വ നൽകിയിട്ടുണ്ട്. കുഞ്ഞിനെ തൊടുകയും ചുംബിക്കുകയും ചെയ്യുമ്പോൾ ദേഹത്തും മറ്റുമാകുന്നതിന് ഇത് ബാധകമല്ല.

പിത്തനീര്, ഭക്ഷിക്കപ്പെടാത്ത ജീവികളുടെ പാൽ -മനുഷ്യന്റേതൊഴികെ-, ഒട്ടകം പോലുള്ള ജീവികൾ അയവിറക്കുന്നവ എന്നിവയും നജസാണ്. ശുക്ലം നജസല്ല. എന്നാൽ ഇമാം മാലിക്(റ)ന്റെ അഭിപ്രായം നജസാണെന്നാണ്. ആമാശയത്തിൽനിന്നുള്ള കഫം നജസാണെങ്കിലും തല, നെഞ്ച് എന്നിവിടങ്ങളിൽ നിന്ന് വരുന്നത് നജസല്ല. ഉറങ്ങുന്നവന്റെ വായിൽനിന്നും വരുന്ന വെള്ളം ദുർഗന്ധമുണ്ടെങ്കിലും മഞ്ഞവർണമുള്ളതാണെങ്കിലും നജസല്ല. എന്നാൽ അത് ആമാശയത്തിൽനിന്ന് പുറപ്പെട്ടതാണെന്നുറപ്പുണ്ടെങ്കിൽ നജസായിരിക്കും. എങ്കിലും അതു നിയന്ത്രിക്കാൻ കഴിയാത്തവിധം വിഷമസ്ഥിതിയുള്ളവനാണെങ്കിൽ കൂടുതലുണ്ടെങ്കിൽ പോലും അതിന് മാപ്പു നൽകപ്പെടും.

യോനീദ്രവം -യോനിയുടെ കഴുകൽ നിർബന്ധമില്ലാത്ത അന്തർഭാഗത്തുനിന്നു പുറപ്പെടുന്ന, മദ്‌യോ വിയർപ്പോ എന്നു സംശയിക്കത്തക്ക വിധത്തിലുള്ള വെളുത്ത ദ്രാവകം- നജസല്ലെന്നാണ് പ്രബലം.[2] യോനിയുടെ കഴുകൽ നിർബന്ധമുള്ള ഭാഗത്തുനിന്ന് പുറപ്പെടുന്നത് ശുദ്ധമാണെന്നതും ഉൾഭാഗത്തിനുമപ്പുറത്തുനിന്ന് പുറപ്പെടുന്നത് നജസാണെന്നതും നിസ്തർക്കമാണ്. ഉള്ളിൽനിന്ന് അതുവഴി പുറ

1. ആമാശയത്തിൽ എത്തുന്നതിന് മുമ്പ് പുറത്ത് വന്നതിന് നജസായതിന്റെ വിധിയാണ്. (ഇമം ഖഫ്ഫാൽ-തുഹ്ഫ)
2. എന്നാൽ ഗുദത്തിലുണ്ടാവുന്ന ദ്രവം നജസ് ആണ് (തുഹ്ഫ)

بين الرطوبة الطاهرة والنجسة الاتصال والانفصال، فلو انفصلت ففي الكفاية عن الإمام أنها نجسة. ولا يجب غسل ذكر المجامع والبيض والولد، وأفتى شيخنا بالعفو عن رطوبة الباسور لمبتلى بها وكذا بيض غير مأكول ويحل أكله على الأصح، وشعر مأكول وريشه إذا أبين في حياته، ولو شك في شعر أو نحوه أهو من مأكول أو من غيره أو هل انفصل من حي أو ميت فهو طاهر، وقياسه أن العظم كذلك وبه صرح في الجواهر، وبيض الميتة إن تصلب طاهر وإلا فنجس، وسؤر كل حيوان طاهر طاهر فلو تنجس فمه ثم ولغ في ماء قليل أومائع فإن كان بعد غيبة يمكن فيها طهارته بولوغه في ماء كثير أو جار لم ينجسه ولو هرا وإلا نجسه قال شيخنا كالسيوطى تبعا لبعض المتأخرين أنه يعفى عن يسير عرفا من شعر نجس من غير مغلظ ومن دخان نجاسة وعما على رجل ذباب وإن رُئي، وما على منفذ غير آدمي مما خرج منه، وذرق طير وما على فمه، وروث ما نشؤه من الماء أو بين أوراق شجر النارجيل التى تستر بها البوت عن المطر حيث يعسر صون الماء عنه. قال

പ്പെടുന്നതെന്തും ഇങ്ങനെത്തന്നെ.[1]

പ്രസവിക്കുമ്പോൾ കുട്ടിയോടൊപ്പമോ അതിന്നൽപം മുമ്പോ പുറപ്പെടുന്ന ദ്രവവും നജസാണ്. ഇപ്പറഞ്ഞതിലെല്ലാം ആ ദ്രവം വേർപിരിഞ്ഞതോ അല്ലാത്തതോ എന്ന വ്യത്യാസമൊന്നുമില്ലെന്നാണ് പ്രബലാഭിപ്രായം. എന്നാൽ നജസോ ശുദ്ധമോ എന്നു തീരുമാനിക്കുക വേർപിരിഞ്ഞോ ഇല്ലേ എന്നു നോക്കിയാണെന്ന് അഭിപ്രായപ്പെട്ടവരുണ്ട്. അതുപ്രകാരം നനവ് വേർപിരിഞ്ഞാൽ നജസാകുമെന്ന് ഇമാമുൽ ഹറമൈനിയെ ഉദ്ധരിച്ച് കിഫായ: എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

## മുട്ടയും തൂവലും

മുട്ട, ശിശു എന്നിവയും സംയോഗത്തിനു ശേഷം ലിംഗവും കഴുകൽ നിർബന്ധമില്ല. അർശസ്സ് രോഗത്താൽ വിഷമിക്കുന്നവർക്ക് അതുകൊണ്ടുണ്ടാകുന്ന നനവിന് വിട്ടുവീഴ്ച നൽകാമെന്ന് ശൈഖുനാ ഫത്വ നൽകിയിട്ടുണ്ട്. ഭക്ഷ്യയോഗ്യമല്ലാത്ത ജീവികളുടെ മുട്ടയും ശുദ്ധമാണ്. അവ ഭക്ഷിക്കുകയും ചെയ്യാമെന്നാണ് പ്രബലാഭിപ്രായം.[1] ഭക്ഷിക്കപ്പെടുന്നവയുടെ തൂവലും രോമവും അവയുടെ ജീവിതകാലത്ത് വേർപ്പെട്ടതാണെങ്കിൽ ശുദ്ധം തന്നെ.[2] ഒരു തൂവലിനെപ്പറ്റിയോ മറ്റോ ഭക്ഷ്യയോഗ്യമായ ജീവിയുടേതോ അല്ലയോ അല്ലെങ്കിൽ ജീവനുള്ളപ്പോൾ വീണതോ അതോ ശവത്തിൽ നിന്നോ എന്നു സംശയമാണെങ്കിൽ അതു ശുദ്ധമാണെന്നാണ് വിധി. ഇതിനോട് താരതമ്യം ചെയ്ത് എല്ലിനും ഈ വിധി പറയാം. ജവാഹിറിൽ ഇത് വ്യക്തമായി പറഞ്ഞിട്ടുണ്ട്. ശവത്തിൽനിന്നു ലഭിച്ച മുട്ട തോടുറച്ചതാണെങ്കിൽ ശുദ്ധമാണ്. ഉറച്ചതല്ലെങ്കിൽ നജസും.

## പൂച്ച കുടിച്ച വെള്ളം

നായ, പന്നി അല്ലാത്ത ജീവികൾ കുടിച്ചതിന്റെ ബാക്കി വെള്ളം ശുദ്ധമാണ്. നജസ് തിന്ന് വായ അശുദ്ധമായൊരു ജീവി കൂടുതൽ വെള്ളത്തിൽ നിന്നോ ഒഴുകുന്ന വെള്ളത്തിൽ നിന്നോ കുടിച്ച് വായ ശുദ്ധിയായിരിക്കാൻ സാധ്യതയുള്ളത്ര സമയം അപ്രത്യക്ഷമായ ശേഷം വന്ന് കുറഞ്ഞ വെള്ളത്തിൽ നിന്നോ മറ്റു പാനീയങ്ങളിൽ നിന്നോ കുടിച്ചാൽ ആ വെള്ളത്തെ നജസാക്കുകയില്ല. അതു പൂച്ചയാണെങ്കിൽ പോലും ഇങ്ങനെ തന്നെ.[3] അതേസമയം ഇങ്ങനെ അപ്രത്യക്ഷമാവാതിരിക്കുകയോ അപ്രത്യക്ഷമായെങ്കിലും കൂടുതൽ വെള്ളത്തിൽനിന്ന് കുടിച്ച് ശുദ്ധമായിരിക്കാൻ സാധ്യത ഇല്ലാതിരിക്കുകയോ ചെയ്താൽ കുറഞ്ഞ വെള്ളത്തിൽനിന്ന് കുടിക്കുന്നതോടെ ആ വെള്ളം അശുദ്ധമാകും.

---

1. *മുട്ട, ശിശു എന്നിവയൊഴിച്ച്. അവ ശുദ്ധമാണ്. വിശദീകരണം വഴിയേ.*
1. *അതുകൊണ്ട് പ്രശ്നമെന്തെങ്കിലും ഉള്ളതായി അറിയപ്പെട്ടാൽ പറ്റില്ല -തുഹ്ഫ.*
2. *അറുത്ത ശേഷമായാലും ശുദ്ധമാണ്. ചത്തതിന്റേത് നജസും.*
3. *പൂച്ച വെള്ളം നാവുകൊണ്ട് നക്കിയാണ് കുടിക്കുക എന്നതിനാൽ വായ വൃത്തിയാവില്ല എന്നു ചിലർക്കഭിപ്രായമുള്ളതുകൊണ്ടാണ് പ്രത്യേകം എടുത്തു പറഞ്ഞത്.*

## നജസായ രോമം, പുക

നായ, പന്നി അല്ലാത്ത ജീവികളിൽ നിന്നുള്ള നജസായ രോമം, നജസിന്റെ പുക എന്നിവ വളരെ കുറച്ചാണെങ്കിൽ വിട്ടുവീഴ്ചയുണ്ടെന്നതിൽ ശൈഖുനായും ഇമാം സുയൂത്വിയും ചില പിൽക്കാല പണ്ഡിതരോട് യോജിച്ചിട്ടുണ്ട്. അതുപോലെ ഈച്ചയുടെ കാലിൽ പറ്റിപ്പിടിച്ച നജസും -അത് കാണാവുന്നത്രയുണ്ടെങ്കിലും- മനുഷ്യനൊഴികെയുള്ള ജീവികളുടെ മലദ്വാരത്തിൽ ശേഷിക്കുന്ന മലാവശിഷ്ടങ്ങളും പക്ഷിക്കാഷ്ഠവും അവയുടെ ചുണ്ടിൽ പറ്റിപ്പിടിച്ചതും വെള്ളത്തിൽ ഉത്ഭവിക്കുന്ന ജീവികളുടെയും തെങ്ങോലകളിൽ കാണുന്ന ചെറുജീവികളുടെയും കാഷ്ഠവുമൊക്കെ വെള്ളം അവ വീഴാതെ സൂക്ഷിക്കാൻ പ്രയാസമുള്ള ഘട്ടങ്ങളിൽ ഇളവിന് വിധേയമാകും എന്ന് ഇവർ പറയുന്നു. കക്കൂസിലെ വെള്ളത്തൊട്ടികളിൽ എലിക്കാഷ്ഠം വീണ് പ്രയാസത്തിലായാൽ അതിലും വിട്ടുവീഴ്ചയുണ്ടെന്ന് ഒരു സംഘം പണ്ഡിതർ പറഞ്ഞിരിക്കുന്നു. ഇമാം ഫിസാരീയുടെ വാക്കുകൾ ഇതിന് ശക്തി നൽകുന്നുണ്ട്. എന്നാൽ ഇപ്പറഞ്ഞതൊക്കെ വെള്ളത്തിലാണെങ്കിൽ അതിൽ പകർച്ചയുണ്ടാവരുതെന്ന് നിബന്ധനയുണ്ട്.

മെരുകിൻപുഴു ശുദ്ധമാണ്. അതിൽ മെരുകിന്റെ രണ്ടുമൂന്ന് രോമങ്ങൾ ഉണ്ടെങ്കിൽ കുഴപ്പമില്ല. കുഴപ്പമില്ലെന്നു പറഞ്ഞത് ഉപയോഗിക്കാൻ എടുത്തതിൽ ഉണ്ടാകുന്നതിനെക്കുറിച്ചാണോ അതല്ല സൂക്ഷിച്ച പാത്രത്തിലുണ്ടാവുന്നതിനെപ്പറ്റിയാണോ എന്നു കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമായി പറഞ്ഞിട്ടില്ല. അത് ഉറച്ചതാണെങ്കിൽ ഉപയോഗിക്കാനെടുത്തതിൽ ഉണ്ടാവുക എന്നതാണ് ന്യായമെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. കാരണം ഉറച്ച സാധനങ്ങളിൽ നജസ് അതുള്ള സ്ഥലത്തിനു മാത്രമേ ബാധിക്കൂ. ഒരു സ്ഥലത്തു തന്നെ രോമങ്ങൾ കൂടുതലുണ്ടെങ്കിൽ അതിന് വിടുതി നൽകില്ല. ഇപ്പറഞ്ഞ വിധികൾ ദ്രാവകത്തിന് ബാധകമല്ല. ദ്രാവകം മുഴുവൻ ഒറ്റ വസ്തു പോലെയായതിനാൽ കുറച്ചാണെങ്കിൽ മാത്രം വിടുതി നൽകും. എടുത്തതിൽ എത്രയെന്നതു നോക്കില്ല.

ഒട്ടകം പോലുള്ളവ അയവിറക്കുന്ന വസ്തു നജസാണെങ്കിലും വിട്ടുവീഴ്ച നൽകുന്നതിനാൽ അവ കുടിച്ച വെള്ളത്തിന്റെ ബാക്കി നജസല്ലെന്ന് ഇബ്നുസ്സ്വബ്ബാഗിൽ നിന്ന് മഹബ്ബുത്ത്വബ്‌രീ ഉദ്ധരിക്കുകയും അതിന് പ്രാമുഖ്യം നൽകുകയും ചെയ്തിട്ടുണ്ട്. പശുക്കുട്ടിയും ആട്ടിൻകുട്ടിയുമൊക്കെ അയവിറക്കുന്നതിനിടെ തള്ളയുടെ പാൽ കുടിക്കുമ്പോഴുള്ള സ്ഥിതിയും ഇതുതന്നെ.[1] ശിശുക്കളുടെ വായ നജസാണെന്നുറപ്പുണ്ടെങ്കിൽ പോലും ആ വായിൽനിന്നും വല്ലതുമെവിടെയെങ്കിലും ആയാൽ അതിന് മാപ്പുണ്ടെന്ന് ഇബ്നുസ്സ്വലാഹ്(റ) പറഞ്ഞിട്ടുണ്ട്. ഭ്രാന്തന്മാരുടെ വായുടെ സ്ഥിതിയും ഇതുതന്നെയെന്നാണ് ഇബ്നുസ്സ്വലാഹ്(റ) ഒഴികെയുള്ളവരുടെ വീക്ഷണം. ഇമാം സർകശീ ഇക്കാര്യം ഊന്നിപ്പറഞ്ഞിട്ടുണ്ട്.

جمع: وكذ ما يلقيه الفئران من الروث من حياض الأخلية إذا عم الابتلاء به، ويؤيده بحث الفزاري وشرط ذلك كله إذا كان في الماء ان لا يغير انتهى. والزباد طاهر ويعفى عن قليل شعره كالثلاث كذا أطلقوه، ولم يبينوا أن المراد القليل في المأخوذ للاستعمال أو في الإناء المأخوذ منه. قال شيخنا: والذي يتجه الأول إن كان جامداً لأن العبرة فيه بمحل النجاسة فقط، فإن كثرت في محل واحد لم يعف عنه وإلا عفي عنه بخلاف المائع فإن جميعه كالشيء الواحد، فإن قلّ الشعر فيه عفي عنه وإلاّ فلا ولا نظر للمأخوذ حينئذ. ونقل المحب الطبري عن ابن الصباغ واعتمده أنه يعفى عن جرة البعير ونحوه فلا ينجس ما شرب منه، وألحق به فم ما يجتر من ولد البقرة والضأن إذا التقم أخلاف أمه. وقال بن الصلاح: يعفى عما اتصل به شيء من أفواه الصبيان مع تحقيق نجاستها، وألحق غيره بهم أفواه المجانين وجزم به الزركشي.

**(وكميتة)** ولو نحو ذباب مما لا نفس له سائلة خلافا للقفال ومن تبعه في قوله بطهارته لعدم الدم

1. തള്ളയുടെ മുല നജസാകില്ല

## ശവം

ശവം നജസാണ്. ഈച്ച പോലുള്ള ഒഴുകുന്ന രക്തമില്ലാത്തവയുടേതു പോലും നജസുതന്നെ. എന്നാൽ ഇവയുടെ ശവം നജസല്ലെന്ന പക്ഷക്കാരാണ് ഇമാം മാലിക്(റ), അബൂഹനീഫ(റ)വും ഇമാം ഖഫ്ഫാൽ(റ)വും അദ്ദേഹത്തെ അനുകൂലിക്കുന്നവരും. അറപ്പുളവാക്കാൻ മാത്രമുള്ള രക്തം ഇവയ്ക്കില്ലെന്നതാണു കാരണം. ശവത്തിന്റെ രോമവും എല്ലും കൊമ്പും നജസ് തന്നെയാണ്. ഇമാം അബൂഹനീഫ പറഞ്ഞത് അതിൽ കൊഴുപ്പ് ഉണ്ടെങ്കിലേ നജസുള്ളൂ എന്നാണ്. ഈച്ച ശല്യം രൂക്ഷമായിടത്ത് ഈച്ചയുടെ ശവം നിസ്കരിച്ചയാളുടെ ദേഹത്തോ മറ്റോ ഉണ്ടായിരുന്നെങ്കിലും നിസ്കാരം ശരിയാകുമെന്ന് ഹാഫിള് ഇബ്നുഹജറിൽ അസ്ഖലാനി(റ) ഫത്വ നൽകിയിട്ടുണ്ട്.

മനുഷ്യൻ, മത്സ്യം, വെട്ടുകിളി എന്നിവ ജീവൻപോയാലും നജസല്ല. മത്സ്യവും വെട്ടുകിളിയും ഭക്ഷിക്കൽ അനുവദനീയമായവയാണ്. മനുഷ്യൻ നജസാവാതിരുന്നത് وَلَقَدْ كَرَّمْنَا بَنِي آدَمَ (ആദം സന്തതികളെ നാം ആദരിച്ചു) എന്ന് അല്ലാഹു പറഞ്ഞതിനാലും. മരിച്ചാലും നജസാണെന്ന് വിധിക്കപ്പെടാതിരിക്കുന്നത് ആദരവുള്ളതിനാലാണ്. വേട്ടയാടിപ്പിടിച്ച ജീവി അറുക്കാൻ സൗകര്യപ്പെടും മുമ്പ് ജീവൻ പോയാലും നജസല്ല.[2]

തള്ളയെ അറുത്തതിനാൽ വയറ്റിലെ കുഞ്ഞ് ജീവൻ പോയാൽ അതും നജസല്ല. ഭക്ഷ്യവസ്തുവിലെ പുഴു ആ വസ്തുവിനോടൊപ്പം ഭക്ഷിക്കൽ വിരോധമില്ല.[2] അതിനെ തുടർന്ന് വായ കഴുകണമെന്ന് നിർബന്ധവുമില്ല. ഉള്ളിലെ മാലിന്യങ്ങൾ നീക്കം ചെയ്യാതെ ഉപ്പിലിട്ട മീൻ ഭക്ഷിക്കൽ അനുവദനീയമല്ലെന്ന് ഇമാം ശാഫിഈ(റ)ന്റെ അനുയായികളെ ഉദ്ധരിച്ച് ജവാഹിർ എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതിൽ മീനിന്റെ വലിപ്പച്ചെറുപ്പമൊന്നും പരിഗണിക്കുന്നില്ലെന്നാണ് മനസ്സിലാക്കേണ്ടത്. എന്നാൽ ഇമാം നവവി, റാഫിഈ എന്നിവർ ചെറുമത്സ്യങ്ങളെ അവയുടെ ഉള്ളിലുള്ളതടക്കം ഭക്ഷിക്കൽ അനുവദനീയമാണെന്ന് പറഞ്ഞിട്ടുണ്ട്. അവ നീക്കം ചെയ്ത് വൃത്തിയാക്കൽ പ്രയാസമായതുകൊണ്ടാണിത്.

المتعفن كمالك وأبي حنيفة، فالميتة نجسى وإن لم يسل دمها، وكذا شعرها وعظمها وقرنها خلافاً لأبي حنيفة إذا لم يكن عليها دسم. وأفتى الحافظ ابن حجر العسقلاني بصحة الصلاة إذا حمل المصلي ميتة ذباب إن كان في محل يشق الا حتراز عنه **(غير بشر وسمك وجراد)** لحل تناول الأخيرين، وأما الآدمي فلقوله تعالى: ﴿ولقد كرمنا بني آدم﴾ (الإسراء: ٧٠) وقضية التكريم أن لا يحكم بنجاستهم بالموت وغير صيد لم تدرك ذكاته وجنين مذكاة مات بذكاتها ويحل أكل دود مأكول معه، ولا يجب غسل نحو الفم منه، ونقل في الجواهر عن الأصحاب: لا يجوز أكل سمك ملح ولم ينزع ما في جوفه أي من المستقذرات وظاهره لا فرق بين كبيره وصغيره لكن ذكر الشيخان جواز أكل الصغير مع ما في جوفه لعسر تنقية ما فيه.

**(وكمسكر)** أي صالح للإسكار قد خلت القطرة من المسكر **(مائع)** كخمر وهي المتخذة من العنب، ونبيذ وهو المتخذ من غيره، وخرج بالمائع نحو البنج والحشيش. وتطهر خمر تخللت بنفسها من غير مصاحبة عين أجنبية لها وإن لم تؤثر في التخلل

## ലഹരിദ്രാവകങ്ങൾ

ലഹരിദ്രാവകങ്ങൾ, അത് ഒരുതുള്ളിയായാലും നജസ് തന്നെ. മുന്തിരിയിൽ നിന്നുണ്ടാക്കുന്ന കള്ളും

1. *വിശദാംശങ്ങൾ അറവിന്റെ അധ്യായത്തിൽ.*
2. *വിശദീകരണം 302-ാം പേജിൽ*
3. *കഞ്ചാവുപോലെ ലഹരിയുണ്ടാക്കുന്ന ഒരു സസ്യം.*
4. *എന്നാൽ അവയുടെ ഉപയോഗം ഹറാം തന്നെ.*

كحصاة، ويتبعها في الطهارة الدن وإن تشرب منها أو غلت فيه وارتفعت بسبب الغليان ثم نزلت، وأما إذا ارتفعت بلا غليان بل بفعل فاعل فلا تطهر وإن غمر المرتفع قبل جفافه أو بعده بخمر أخرى على الأوجه كما جزم به شيخنا، والذي اعتمده شيخنا المحقق عبد الرحمن بن زياد أنها تطهر إن غمر المرتفع قبل الجفاف لا بعده، ثم قال: لو صب خمر في إناء ثم أخرجت منه وصب فيه خمر أخري بعد جفاف الإناء وقبل غسله لم تطهر إذا تخللت بعد نقلها منه في إناء آخر انتهى. والدليل على كون الخمر خلاً الحموضة في طعمها وإن لم توجد نهاية الحموضة وإن قذفت بالزبد، ويطهر جلد نجس بالموت بإندباغ نقاه بحيث لا يعود إليه نتن ولا فساد لو نقع في الماء.

**(وككلب وخنزير)** وفرع كل منهما مع الآخر أو مع غيره ودود ميتتهما طاهر، وكذا نسج عنكبوت على المشهور كما قاله السبكي والأذرعي وجزم صاحب العدة والحاوي بنجاسته، وما يخرج من جلد نحو حية في حياتها كالعرق على ما أفتى به بعضهم، لكن قال شيخنا: فيه نظر بل الأقرب أنه نجس لأنه جزء متجسد منفصل من حي فهو كميته، وقال

മറ്റു വസ്തുക്കളിൽ നിന്നുണ്ടാക്കുന്ന ലഹരി പാനീയങ്ങളുമൊക്കെ ഇതിൽ പെടും. എന്നാൽ കുരാസാനിച്ചെടി,[3] കഞ്ചാവ്, പോലുള്ള വസ്തുക്കൾ ദ്രാവകമല്ലാത്തതിനാൽ നജസല്ല.[4] മറ്റു വസ്തുക്കളുടെയൊന്നും സഹായമില്ലാതെ കള്ള് സ്വയം സുർക്കയായാൽ അത് ശുദ്ധമായിരിക്കും. സുർക്കയാകുന്നതിൽ പങ്കില്ലാത്ത ചരൽകല്ല് പോലുള്ള വസ്തുക്കൾ പോലും അതിൽ ഇട്ടിട്ടുണ്ടാവരുത്. ഇങ്ങനെ കള്ള് ശുദ്ധിയാകുന്നതോടുകൂടി അതു സൂക്ഷിച്ച പാത്രവും ശുദ്ധമാകും. പാത്രം അതിൽ നിന്നു മദ്യം വലിച്ചെടുക്കുകയോ മദ്യം അതിൽകിടന്ന് നുരച്ചുപൊങ്ങുകയോ ചെയ്തിട്ടുണ്ടെങ്കിലും പ്രശ്നമില്ല. എന്നാൽ സ്വയം നുര പൊങ്ങിയതല്ലാതെ മനഃപൂർവം ആരുടെയെങ്കിലും ഇടപെടൽകൊണ്ട് പൊങ്ങിയതായിക്കൂടാ. ആ നുര പൊങ്ങിയ സ്ഥലം ഉണങ്ങുംമുമ്പോ ശേഷമോ വേറെ മദ്യം കൊണ്ട് മൂടിയാലും ശുദ്ധമാവില്ലെന്നാണ് പ്രബലം. ശൈഖുനാ ഇക്കാര്യം തീർത്തു പറഞ്ഞിട്ടുണ്ട്. ശൈഖുനാ മുഹഖിഖ് അബ്ദുറഹ്മാൻ ഇബ്നുസിയാദ് പ്രബലമാക്കിയത് ഉണങ്ങുന്നതിനു മുമ്പാണ് മൂടിയതെങ്കിൽ ശുദ്ധമാവുമെന്നും ശേഷമാണെങ്കിൽ ഇല്ലെന്നുമാണ്.

ഒരു പാത്രത്തിൽ മദ്യമൊഴിച്ച ശേഷം അതൊഴിവാക്കി പാത്രം ഉണങ്ങിയ ശേഷം അതു കഴുകാതെ വേറെ മദ്യമൊഴിച്ചാൽ അതിൽനിന്നു മറ്റൊന്നിലേക്ക് നീക്കിയ ശേഷം സുർക്കയായാലും ശുദ്ധമായിരിക്കില്ല എന്നും ഇബ്നുസിയാദ് (റ) തുടർന്നു പറഞ്ഞിട്ടുണ്ട്. പുളിരുചി അനുഭവപ്പെട്ടാൽ മദ്യം സുർക്കയായെന്നു മനസ്സിലാക്കാം. കഠിനമായ പുളിപ്പു വേണമെന്നില്ല. നുരയുണ്ടായിരിക്കരുതെന്നുമില്ല.

## ചിലന്തിവല

ശവത്തിന്റെ തോൽ ഊറക്കിട്ടു ശുദ്ധമാക്കാം. വെള്ളത്തിൽ മുക്കിയാൽ വീണ്ടും ദുർഗന്ധമോ നാശമോ വരാത്ത വിധം വൃത്തിയാക്കി ഊറക്കിടണം. നായയും പന്നിയും ഇവ പരസ്പരമോ മറ്റൊരു ജീവിയുമായോ ഇണചേർന്നുണ്ടായതും നജസ് തന്നെ. എന്നാൽ ഇവയുടെ ശവത്തിലുണ്ടായ പുഴു നജസല്ല. ചിലന്തിവലയും ശുദ്ധമാണെന്നാണ് പ്രസിദ്ധാഭിപ്രായം. സുബ്കി(റ) അദ്റഈ(റ) എന്നിവർ ഇക്കാര്യം പറഞ്ഞിട്ടുണ്ട്. എന്നാൽ ഉദ്ദ, ഹാവീ എന്നീ ഗ്രന്ഥങ്ങളുടെ കർത്താവ് ഇത് നജസാണെന്ന് ഖണ്ഡിതമായി പറഞ്ഞിരിക്കുന്നു. പാമ്പ് പോലുള്ളവയുടെ ചർമ്മത്തിൽ നിന്ന് പൊഴിയുന്നത്[1] വിയർപ്പിന്റെ സ്ഥാനത്താണെന്നതിനാൽ ശുദ്ധമാണെന്ന് ചിലർ ഫത്വ നൽകിയിട്ടുണ്ട്. എന്നാൽ അതിൽ സന്ദേഹമുന്നയിച്ച് ശൈഖുനാ പറഞ്ഞത് ഒരു ജീവിയിൽനിന്നു വേർപ്പെട്ട സ്ഥൂലഭാഗമാണെന്നതിനാൽ അത് ശവമെന്ന പോലെ നജസാണ്.

1. ഉദാ: പാമ്പിൻ വള

أيضاً: لو نزا كلب أو خنزير على آدمية فولدت آدميا كان نجسا ومع ذلك هو مكلف بالصلاة وغيرها، وظاهر أنه يعفى عما يضطر إلى ملامسته وانه يجوز إمامته إذ لا إعادة عليه ودخوله المسجد حيث لا رطوبة للجماعة ونحوها انتهى.

ويطهر متنجس بعينية بغسل مزيل لصفاتها من طعم ولون وريح، ولا يضر بقاء لون أو ريح عسر زواله ولو من مغلظ فإن بقيا معا لم يطهر، ومتنجس بحكمية كبول جف ولم يدرك له صفة يجرى الماء عليه مرة وإن كان حبا أو لحما طبخ بنجس أو ثوبا صبغ بنجس فيطهر باطنها بصب الماء على ظاهرها كسيف سقي وهو محمى بنجس، ويشترط في طهر المحل ورود الماء القليل على المحل المتنجس، فإن ورد متنجس على ماء قليل لا كثير تنجس وإن لم يتغير فلا يطهر غيره، وفارق الوارد غيره بقوته لكونه عاملاً فلو تنجس فمه كفى أخذ الماء بيده إليه وإن لم يعلها عليه كما قال شيخنا، ويجب غسل كل ما في حد الظاهر منه ولو بالإدارة كصب ماء في إناء متنجس وإدارته بجوانبه، ولا يجوز له ابتلاع شيء قبل تطهير فمه حتى بالغرغرة.

فرع: لو أصاب الأرض نحو بول وجف فصب على موضعه ماء فغمره طهر ولو لم ينضب أي يغور. سواء كانت الأرض صلبة أم رخوة، وإذا كانت

## മനുഷ്യപ്പട്ടി

ശൈഖുനാ പറഞ്ഞ മറ്റൊരു കാര്യം: ഒരു നായയോ പന്നിയോ മനുഷ്യസ്ത്രീയെ പ്രാപിക്കുകയും അതിൻഫലമായി ആ സ്ത്രീ ഒരു മനുഷ്യക്കുഞ്ഞിനെ പ്രസവിക്കുകയും ചെയ്താൽ ആ കുട്ടി നജസായിരിക്കും. അതോടൊപ്പം നിസ്കാരം പോലുള്ള കർമ്മങ്ങളെല്ലാം അനുഷ്ഠിക്കാൻ അവൻ ബാധ്യസ്ഥനുമാണ്. അനിവാര്യത പരിഗണിച്ച് മാപ്പു നൽകപ്പെടുന്നതിനാൽ ആവശ്യമായി വരുമ്പോൾ അവനെ സ്പർശിക്കാവുന്നതാണ്. ജമാഅത്തിനും മറ്റുമായി നനവില്ലാതെ അവന് പള്ളിയിൽ പ്രവേശിക്കാം. നിസ്കാരത്തിന് ഇമാമാവുകയും ചെയ്യാം. കാരണം അവൻ നിസ്കാരം മടക്കി നിർവഹിക്കേണ്ടവനല്ല.

## ശുദ്ധീകരണം

ദൃഷ്ടിഗോചരമായ നജസ് രുചി, നിറം, ഗന്ധം എന്നിവ നീക്കുംവിധം കഴുകി ശുദ്ധിയാക്കാം. നീക്കാൻ പ്രയാസമാണെങ്കിൽ - അത് കഠിനമാലിന്യമാണെങ്കിൽ (നായ, പന്നി) പോലും നിറമോ മണമോ ശേഷിക്കുന്നതിന് വിരോധമില്ല. അവ രണ്ടും കൂടി ശേഷിച്ചാൽ ശുദ്ധിയാവില്ല. അടയാളമൊന്നുമില്ലാത്ത ഉണങ്ങിയ മൂത്രം പോലുള്ള കാണാനാവാത്ത നജസാണെങ്കിൽ അതിന്മേൽ ഒരുപ്രാവശ്യം വെള്ളം ഒഴുക്കിയാൽ മതിയാവും. നജസ്കൊണ്ട് വേവിച്ച മാംസം, ധാന്യം, മാലിന്യത്താൽ ചായം പിടിപ്പിച്ച വസ്ത്രം എന്നിവയൊക്കെ അതിനു മുകളിൽ വെള്ളമൊഴിച്ചാൽ തന്നെ ഉൾഭാഗം കൂടി ശുദ്ധിയാകും. നജസിൽ ഊട്ടിയ വാളും ഇങ്ങനെ ത്തന്നെ.

കുറഞ്ഞ വെള്ളമാണ് ശുദ്ധീകരണത്തിനുള്ളതെങ്കിൽ മലിനവസ്തുവിന്റെ മേൽ വെള്ളമൊഴിച്ചു കഴുകണമെന്ന് നിബന്ധനയുണ്ട്. വസ്തു അതിലിട്ടു കഴുകിയാൽ അതോടെ ആ കുറഞ്ഞ വെള്ളം നജസാവും. പകർച്ചയുണ്ടാവണമെന്നില്ല. അപ്പോൾ മലിനവസ്തുവിനെ ശുദ്ധിയാക്കാൻ അതിന് കഴിയുകയുമില്ല. വെള്ളം രണ്ടു ഖുല്ലത്തോ അതിലധികമോ ഉണ്ടെങ്കിൽ ഈ പ്രശ്നമില്ല. വെള്ളം വസ്തുവിലേക്ക് ഒഴിക്കുമ്പോൾ അതിന് പ്രവർത്തന ശക്തിയുള്ളതിനാൽ ശുദ്ധീകരണത്തിന് കഴിയും. ഈ ശേഷി ഒഴുക്കാത്തപ്പോൾ ഉണ്ടാവില്ല എന്നതാണ് വ്യത്യാസം.

വായ നജസായാൽ കൈകൊണ്ട് വെള്ളമെടുത്ത് വായിൽ ഒഴിക്കണമെന്നല്ലാതെ കൈ വായക്കു മുകളിൽ വരണമെന്നില്ല. ശൈഖുനാ ഇക്കാര്യം പറഞ്ഞിട്ടുണ്ട്. മലിനമായ പാത്രത്തിൽ വെള്ളം ചുഴറ്റി കഴുകുന്ന പോലെ വെള്ളം വായിലിട്ടു ചുഴറ്റി വായുടെ പ്രത്യക്ഷഭാഗമെല്ലാം കഴുകൽ നിർബന്ധമാണ്. ഇങ്ങനെ വായ നജസായിടത്ത് തൊണ്ടയിൽ വെള്ളമെത്തിച്ച് വരെ വൃത്തിയാക്കുന്നതിന് മുമ്പ്

الأرض لم تتشرب ما تنجست به فلا بد من إزالة العين قبل صب الماء القليل عليها كما لو كانت في إناء، ولو كانت النجاسة جامدة فتفتتت واختلطت بالتراب لم يطهر كالمختلط بنحو صديد بإفاضة الماء عليه بل لا بد من إزالة جميع التراب المختلط بها. وأفتى بعضهم في مصحف تنجس بغير معفو عنه بوجوب غسله وإن أدى إلى تلفه وإن كان ليتيم قال شيخنا: ويتعين فرضه فيما إذا مست النجاسة شيئا من القرآن بخلاف ما إذا كانت في نحو الجلد أو الحواشي.

فرع: غسالة المتنجس ولو معفواً عنه كدم قليل إن انفصلت عن المحل وهي قليلة وقد زالت العين وصفاتها ولم تتغير ولم يزد وزنها بعد اعتبار ما يأخذه الثوب من الماء والماء من الوسخ وقد طهر المحل طاهرة، قال شيخنا: ويظهر الاكتفاء فيهما بالظن.

فرع: إذا وقع في طعام جامد كسمن فأرة مثلاً فماتت ألقيت وما حولها مما ما سها فقط والباقى طاهر، والجامد هو الذي إذا غرف منه لا يترادّ على قرب.

فرع: إذا تنجس ماء البئر القليل بملاقاة نجس لم يطهر بالنزح بل ينبغي أن لا ينزح ليكثر الماء بنبع أو صب ماء فيه أو الكثير بتغير به لم يطهر إلاّ بزواله، فإن بقيت فيه نجاسة كشعر فأرة ولم يتغير فطهور تعذر استعماله إذ لا يخلو منه دلو فلينزح

ഒന്നും വിഴുങ്ങൽ അനുവദനീയമല്ല.

## മലിനമായ മണ്ണ്

മൂത്രം പോലുള്ള വല്ല നജസും മണ്ണിൽ ചേർന്നുണങ്ങിയാൽ അത് മൂടുംവിധം വെള്ളമൊഴിച്ചാൽ മതി. ഉറച്ച മണ്ണോ അല്ലാത്തതോ ആവട്ടെ, വെള്ളം ആഴ്ന്നിറങ്ങണമെന്നില്ല. നജസ് മണ്ണിൽ ലയിച്ചു ചേരാതെ കാണുന്നുവെങ്കിൽ കുറഞ്ഞ വെള്ളം അതിൽ ഒഴിക്കുംമുമ്പ് ആ നജസ് നീക്കിയിരിക്കണം. നജസ് ഒരു പാത്രത്തിൽ ആണെങ്കിൽ ചെയ്യേണ്ടതും അതുതന്നെ. ഖരമാലിന്യം മണ്ണിൽ ഉടഞ്ഞു ചേർന്നാൽ അത് വെള്ളമൊഴിച്ചു ശുദ്ധിയാക്കാനാകില്ല. ആ മാലിന്യം കലർന്ന മണ്ണ് മുഴുവൻ നീക്കുക തന്നെ വേണ്ടിവരും. (മൃതശരീരത്തിൽ നിന്നും മറ്റും മണ്ണിൽ ചേരുന്ന) കട്ടപിടിച്ച ചലവും മറ്റും കലർന്ന മണ്ണും ഇങ്ങനെ തന്നെ.

വിട്ടുവീഴ്ചയില്ലാത്ത നജസ് മുസ്ഹഫിലായാൽ അതു കഴുകി വൃത്തിയാക്കൽ നിർബന്ധമാണെന്ന് ചില കർമ്മശാസ്ത്ര പണ്ഡിതർ പറഞ്ഞിട്ടുണ്ട്. കഴുകൽ നിമിത്തം മുസ്ഹഫ് നാശമാകുമെങ്കിലും അത്, അനാഥയുടേതാണെങ്കിലും കഴുകാതിരുന്നുകൂടാ. ഖുർആനികാക്ഷരങ്ങളിൽ നജസായിട്ടുണ്ടെങ്കിലാണ് നിർബന്ധമായും കഴുകണമെന്നു പറഞ്ഞത്. വക്കിലോ ചട്ടയിലോ മറ്റോ ആണെങ്കിൽ നിർബന്ധമില്ലെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു.

## നജസ് കഴുകിയ വെള്ളം

കുറഞ്ഞ രക്തം പോലുള്ള വിടുതിയുള്ളതുൾപ്പെടെ മലിനവസ്തുക്കൾ കഴുകിയ കുറഞ്ഞ വെള്ളം താഴെ പറയുന്ന നിബന്ധനകൾ ഒത്താൽ ശുദ്ധമായിരിക്കും. മാലിന്യമോ അതിന്റെ സ്വഭാവങ്ങളോ ശേഷിക്കാതെ കഴുകിയ വസ്ത്രം ശുദ്ധിയായിരിക്കുക, പകർച്ചയില്ലാതിരിക്കുക, വെള്ളം തൂക്കം കൂടാതിരിക്കുക. കഴുകിയ വസ്ത്രം കുടിക്കുന്ന വെള്ളവും വസ്ത്രത്തിൽ നിന്ന് വെള്ളത്തിൽ ചേരുന്ന അഴുക്കും പരിഗണിച്ച ശേഷമാണ് വെള്ളത്തിന്റെ തൂക്കം കൂടിയോ എന്നു നോക്കേണ്ടത്. ഇക്കാര്യങ്ങളിലെല്ലാം ധാരണ മതിയാകും എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

ഉറച്ച നെയ്യ് പോലുള്ള ദ്രാവകരൂപത്തിലല്ലാത്ത ഭക്ഷ്യവസ്തുക്കളിൽ എലി ചാടി ചത്താൽ എലിയെയും അതു സ്പർശിച്ച ഭാഗങ്ങളും എടുത്തു കളഞ്ഞാൽ മതി. ബാക്കിയുള്ളത് ശുദ്ധമാണ്. അൽപം കോരിയെടുത്താൽ പെട്ടെന്ന് ആ വിടവ് നികന്നു പോവാത്തതാണ് 'ഉറച്ചത്' കൊണ്ട് താൽപര്യം.

## കിണർ മലിനമായാൽ

കുറഞ്ഞ വെള്ളമുള്ള കിണറ്റിൽ നജസ് വീണ് അശുദ്ധമായാൽ വെള്ളം കോരിയെടുത്ത് (എളുപ്പ

كله، فإن اغترف قبل النزح ولم يتيقن فيما اغترفه شعرا لم يضر وإن ظنه عملا بتقديم الأصل على الظاهر، ولا يطهر متنجس بنحو كلب إلا بسبع غسلات بعد زوال العين ولو بمرات فمزيلها مرة واحدة إحداهن بتراب تيمم ممزوج بالماء بأن يكدر الماء حتى يظهر أثره فيه ويصل بواسطته إلى جميع أجزاء المحل المتنجس، ويكفي في الراكد تحريكه سبعاً. قال شيخنا: يظهر أن الذهاب مرة والعود أخرى وفي الجاري مرور سبع جريات ولا تتريب في أرض ترابية.

فرع: لو مس كلباً داخل ماء كثير لم تنجس يده، ولو رفع كلب رأسه من ماء وفمه مترطب ولم يعلم مماسته له لم ينجس. قال مالك وداود: الكلب طاهر ولا ينجس الماء القليل بولوغه وإنما يجب غسل الإناء بولوغه تعبداً

**(ويعفى عن دم نحو برغوث)** مما لا نفس له سائلة كبعوض وقمل لا عن جلده **(و)** دم نحو **(دمل)** كبثرة وجرح، وعن قيحه وصديده **(وإن كثر)** الدم فيهما اوانتشر بعرق أو فحش الأول بحيث طبق الثوب على المنقول المعتمد **(بغير فعله)** فإن كثر بفعله قصدا

ത്തിൽ) ശുദ്ധമാക്കാൻ കഴിയില്ല. ഉറവകൊണ്ടോ വേറെ വെള്ളം ഒഴിച്ചോ അത് രണ്ടു ഖുല്ലത്താകും വരെ കോരാതിരിക്കുകയാണ് വേണ്ടത്. കൂടുതൽ വെള്ളമുള്ള കിണറാണെങ്കിൽ വെള്ളത്തിന് പകർച്ച യുണ്ടായാലാണ് നജസാവുക. അത് പകർച്ച നീങ്ങിയാലെ ശുദ്ധമാകൂ. എലിയുടെ രോമം പോലുള്ള നജസുകൾ അതിൽ ഉണ്ടാവുകയും എന്നാൽ പകർച്ചയില്ലാതിരിക്കുകയും ചെയ്താൽ വെള്ളം ത്വഹൂറാണ്. പക്ഷെ കോരിയെടുക്കുന്ന വെള്ളം രോമമുക്തമായിരിക്കാൻ ഇടയില്ലാത്തതി നാൽ അത് ഉപയോഗശൂന്യമാണ്. അപ്പോൾ ആ വെള്ളം മുഴുവൻ മുക്കിക്കളയുകയാണ് വേണ്ടത്. വറ്റിക്കും മുമ്പ് അതിൽനിന്ന് കോരിയെടുത്ത വെള്ള ത്തിൽ രോമമുണ്ടെന്നുറപ്പില്ലെങ്കിൽ ഉപയോഗിക്കു ന്നതുകൊണ്ട് കുഴപ്പമില്ല. ഉണ്ടാവാമെന്ന് അനുമാ നിച്ചാലും പ്രശ്നമില്ല. രോമമൊന്നുമില്ലാത്ത പൂർവാ വസ്ഥ പരിഗണിച്ചാണിത്.[1]

## നായ തൊട്ടാൽ

നായ പോലുള്ളവ[2] കൊണ്ട് നജസായത് ശുദ്ധ മാകാൻ ഏഴു പ്രാവശ്യം കഴുകണം. അതിൽ ഒരു പ്രാവശ്യം തയമ്മും ചെയ്യാവുന്ന വിധത്തിലുള്ള മണ്ണ് കലക്കിയ വെള്ളം കൊണ്ടാവണം. നജസിന്റെ തടി നീക്കിയ ശേഷമാണ് ഏഴുവട്ടം കഴുകേണ്ടത്. അതു നീങ്ങാൻ എത്ര പ്രാവശ്യം കഴുകേണ്ടിവ ന്നാലും അത് ഒന്നായി പരിഗണിക്കും.[3] മണ്ണിന്റെ അടയാളം വെള്ളത്തിൽ കാണുംവിധം കലർത്തിയ ശേഷം നജസായ സ്ഥലത്തിന്റെ മുഴുവൻ ഭാഗങ്ങ ളിലും അതെത്തിക്കണം. കെട്ടിനിൽക്കുന്ന വെള്ള ത്തിൽ ഏഴുപ്രാവശ്യം ചലിപ്പിച്ചാൽ മതിയാകും. അപ്രകാരം ചലിപ്പിക്കുമ്പോൾ അങ്ങോട്ടുമിങ്ങോട്ടു മുള്ള ചലനം രണ്ടു കഴുകലായാണ് കണക്കാക്കുക എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. ഒഴുകുന്ന വെള്ള മാണെങ്കിൽ ഏഴ് ഓളങ്ങൾ ഒഴുകിയാൽ മതി.[4] മണ്ണാണ് ഈവിധം നജസായതെങ്കിൽ അവിടെ കഴു കണമെന്നല്ലാതെ മൺപ്രയോഗത്തിന്റെ ആവശ്യമില്ല.

ധാരാളമുള്ള വെള്ളത്തിന്റെ ഉൾഭാഗത്തുവെച്ച് ഒരാൾ നായയെ സ്പർശിച്ചാൽ അവന്റെ കൈ നജ സാവില്ല. ഒരു വെള്ളപ്പാത്രത്തിൽ നിന്ന് നായ തലയുയർത്തുന്നതായി കണ്ടു. അതിന്റെ വായ നനവു ള്ളതായി കാണുന്നുമുണ്ട്. എങ്കിലും അത് ആ വെള്ളത്തിൽ സ്പർശിച്ചിട്ടുണ്ടെന്ന് ഉറപ്പുവരാത്തിട ത്തോളം അതു നജസല്ല. ഇമാം മാലിക്(റ), ദാവൂദ്(റ) എന്നിവർ പറഞ്ഞത് നായ നജസല്ലെന്നും

1. ഇപ്പോൾ നടപ്പിലുള്ള പമ്പിംഗ് മുഖേന വെള്ളം വറ്റിക്കുമ്പോൾ കിണറിന്റെ അരികുകളിലേക്ക് രോമങ്ങൾ പറ്റിപ്പിടിക്കുന്നതി നാൽ വീണ്ടും വെള്ളം നിറയുമ്പോൾ രോമം വെള്ളത്തിൽ കലരുന്നു. രോമം പൂർണമായും ഒഴിവാക്കാൻ ഉമിയിട്ട് മുക്കുന്ന പതിവ് നാട്ടിൽ നടപ്പുണ്ട്.
2. നായയുടെ കാഷ്ടം, മൂത്രം, നനവ് അതുകൊണ്ട് നജസായത് (തുഹ്ഫ)
3. ശേഷം ആറുപ്രാവശ്യം കഴുകിയാൽ മതി (തുഹ്ഫ)
4. ഇത് കലക്കുവെള്ളമായിരിക്കണമെന്ന് നിബന്ധനയുണ്ട്.

كأن قتل نحو برغوث في ثوبه أو عصر نحو دمل أو حمل ثوباً فيه دم براغيث مثلاً وصلى فيه أو فرشه وصلى عليه أو زاد على ملبوسه لا لغرض كتجمل فلا يعفى إلاّ عن القليل على الأصح كما في التحقيق والمجموع وإن اقتضى كلام الروضة العفو عن كثير دم نحو الدمل وإن عصر، واعتمده ابن النقيب والأذرعي، ومحل العفو هنا وفيما يأتي بالنسبة للصلاة لا لنحو ماء قليل فينجس به وإن قل ولا أثر لملاقاة البدن له رطبا ولا يكلف تنشيف البدن لعسره (و) عن (**قليل**) نحو (**دم غيره**) أي أجنبي غير مغلظ بخلاف كثيره ومنه كما قال الأذرعي: دم انفصل من بدنه ثم أصابه (و)عن قليل نحودم (**حيض ورعاف**) كما في المجموع، ويقاس بهما دم سائر المنافذ إلاّ الخارج من معدن النجاسة كمحل الغائط، والمرجعفي القلة والكثرة العرف، وما شك في كثرته له حكم القليل، ولو تفرق النجس في محال ولو جمع كثر كان له حكم القليل عند الإمام والكثير عند المتولي والغزالي وغيرهما ورجحه بعضهم، ويعفى عن دم نحو فصد وحجم بمحلهما وإن كثر، وتصح صلاة من أدمى لثته

കുറഞ്ഞ വെള്ളത്തിൽ നായ തലയിടുന്നതുകൊണ്ട് നജസാവില്ല എന്നുമാണ്. എങ്കിലും നായ തലയിട്ടാൽ പാത്രം കഴുകൽ നിർബന്ധമുണ്ട്. അത് മത നിർദേശം പാലിക്കുക എന്ന നിലയ്ക്കു മാത്രമാണെന്ന് അവർ പറഞ്ഞിരിക്കുന്നു.

## മാപ്പുള്ള രക്തം

ഒഴുകുന്ന രക്തമില്ലാത്ത ചെള്ള്, കൊതുക്, പേൻ മുതലായ ജീവികളുടെ രക്തത്തിന് മാപ്പുണ്ട്. എന്നാൽ ഇവയുടെ തൊലിക്ക് അതു ബാധകമല്ല. ചോരക്കുരു, മുഖക്കുരു, മുറിവ് പോലുള്ളതിലെ രക്തം, ചലം, ദുർനീര് എന്നിവക്കും മാപ്പുണ്ട്. ഇവയിലെ രക്തം കൂടുതലുണ്ടാവുകയും വിയർപ്പുമായി ചേർന്ന് വ്യാപിക്കുകയും ചെയ്താലും കൊതുക്, ചെള്ള് പോലുള്ളവയുടെ രക്തം വസ്ത്രത്തിൽ നിറയാൻ മാത്രമുണ്ടായാലും വിരോധമില്ലെന്നാണ് പ്രബലപക്ഷം. പക്ഷേ, രക്തം അധികമായത് ഇവന്റെ മനഃപൂർവമുള്ള പ്രവൃത്തി നിമിത്തമാവരുതെന്നുണ്ട്. കുരു ഞെക്കുകയോ കൊതുക്, ചെള്ള് മുതലായവയെ വസ്ത്രത്തിലിട്ട് കൊല്ലുകയോ ഇവയുടെ രക്തമുള്ള വസ്ത്രം ധരിച്ചോ വിരിച്ചോ നിസ്കരിക്കുകയോ അലങ്കാരം (അല്ലെങ്കിൽ അതിശൈത്യം നിമിത്തം) പോലുള്ള ആവശ്യമൊന്നുമില്ലാതെ ഇത്തരം നജസുള്ള വസ്ത്രം സാധാരണ വസ്ത്രത്തിനു പുറമെ ധരിക്കുകയോ ചെയ്താൽ കുറച്ചാണെങ്കിൽ മാത്രമേ അതിനൊക്കെ ഇളവുണ്ടാകൂ എന്നാണ് പ്രബലാഭിപ്രായം. തഹ്ഖീഖ്, മജ്മൂഅ് എന്നീ ഗ്രന്ഥങ്ങളിലും ഇക്കാര്യമുണ്ട്.

എന്നാൽ 'റൗള'യിൽനിന്ന് ഗ്രഹിക്കാവുന്നത് ചോരക്കുരു പോലുള്ളവ ഞെക്കിപ്പിഴിഞ്ഞ് കൂടുതൽ രക്തമുണ്ടായാലും മാപ്പുണ്ടെന്നാണ്. ഇബ്നുന്നഖീബ്, അദ്റഈ എന്നിവർ പ്രാമുഖ്യം നൽകിയത് ഈ അഭിപ്രായത്തിനാണ്. മേൽപറഞ്ഞ രക്തങ്ങളെ സംബന്ധിച്ച് വിട്ടുവീഴ്ചയുണ്ടെന്ന് ഇവിടെയും ശേഷം വരുന്നിടത്തുമൊക്കെ പറഞ്ഞത് നിസ്കാരത്തിൽ മാത്രമാണ്. കുറഞ്ഞ വെള്ളം പോലുള്ളതിനൊന്നും ഇതു ബാധകമല്ല. അതിനാൽ അവ കുറച്ചാണെങ്കിൽ പോലും കുറഞ്ഞ വെള്ളത്തിലായാൽ വെള്ളം അതുനിമിത്തം നജസാകും. ദേഹം നനവുള്ളതായിരിക്കെ മേൽപറഞ്ഞ രക്തം വല്ലതും സ്പർശിച്ചാലും പ്രശ്നമൊന്നുമില്ല. (ഇത്തരം നജസുള്ള വസ്ത്രം ധരിക്കേണ്ടി വന്നാൽ) ശരീരം തോർത്തിയിരിക്കണമെന്ന് നിർബന്ധിക്കേണ്ടതുമില്ല. പ്രയാസം പരിഗണിച്ചാണിത്.

നായ, പന്നി ഒഴികെ തന്റേതല്ലാത്ത രക്തം പോലെയുള്ളത് അൽപമാണെങ്കിൽ അതിന് മാപ്പുണ്ട്. അധികമുണ്ടായാൽ പറ്റില്ല. സ്വന്തം രക്തം ശരീരത്തിൽനിന്ന് വേർപിരിഞ്ഞ് വീണ്ടുമത് ശരീരത്തിലായാൽ അന്യരക്തത്തിന്റെ വിധിയാണ്. ഇമാം അദ്റഈ(റ)യും ഇങ്ങനെ പറഞ്ഞിട്ടുണ്ട്.[2] ആർത്തവരക്തം, മൂക്കിൽ നിന്നൊഴുകുന്ന രക്തം എന്നിവ അൽപം വസ്ത്രത്തിലോ മറ്റോ ആയാൽ മാപ്പുണ്ട്. മജ്മൂഅ് എന്ന ഗ്രന്ഥത്തിലും ഇത് പറഞ്ഞിട്ടുണ്ട്. മറ്റു ദ്വാരങ്ങളിലൂടെ വരുന്ന രക്തവും ഇതിനോട്

1. *അപ്പോൾ കുറച്ചാണെങ്കിൽ മാത്രം വിട്ടുവീഴ്ചയുണ്ടാവും. കൂടുതലായാൽ പറ്റില്ല.*

قبل غسل الفم إذا لم يبتلع ريقه فيها لأن دم اللثة معفو عنه بالنسبة إلى الريق، ولو رعف قبل الصلاة ودام فإن رجى انقطاعه والوقت متسع انتظره وإلاّ تحفظ كالسلس خلافاً لمن زعم انتظاره وإن خرج الوقت، كما تؤخر لغسل ثوبه المتنجس وإن خرج ويفرق بقدرة هذا على ازالة النجس من أصله فلزمته بخلافه في مسألتنا، وعن قليل طين محل مرور متيقن نجاسته ولو بمغلظ للمشقة ما لم تبق عينها متميزة ويختلف ذلك بالوقت ومحله من الثوب والبدن، وإن تعين عين النجاسة في الطريق ولو مواطئ كلب فلا يعفى عنها وإن عمت الطريق على الأوجه، وأفتى شيخنا في طريق لا طين بها بل فيها قذر الآدمي وروث الكلاب والبهائم وقد أصابها المطر بالعفو عند مشقة الاحتراز.

قاعدة مهمة: وهي أن ما أصله الطهارة وغلب على الظن تنجسه لغلبة النجاسة في مثله فيه قولان معروفان بقولي الأصل، والظاهر أو الغالب أرجحهما

താരതമ്യം ചെയ്ത് ഇളവു നൽകാം. എന്നാൽ മല ദ്വാരം പോലുള്ള മലിന വഴികളിലൂടെ വരുന്ന രക്തത്തിന് ഇതു ബാധകമല്ല. സാധാരണത്വം പരിഗണിച്ചാണ് രക്തം കുറച്ചോ കൂടുതലോ എന്നു തീരുമാനിക്കേണ്ടത്. കൂടുതലാണോ എന്നതിൽ സംശയമാണെങ്കിൽ കുറഞ്ഞതിന്റെ വിധിയാണ് ബാധകം.

പല സ്ഥലത്തായി ചിതറിയുള്ള മാലിന്യം ഒരിടത്താക്കിയാൽ കൂടുതലെന്ന് പറയാൻ മാത്രമുണ്ടെങ്കിലും അതിന് കുറഞ്ഞതിന്റെ വിധിയാണുള്ളത് എന്ന് ഇമാമുൽ ഹറമൈനി പറഞ്ഞിട്ടുണ്ട്. എന്നാൽ മുതവല്ലി (റ), ഗസ്സാലി(റ) എന്നിവരും മറ്റും അതിന് കൂടുതലുള്ളതിന്റെ വിധിയാണു ബാധകമാക്കിയത്. ഈ അഭിപ്രായത്തിന് ചിലർ പ്രാമുഖ്യം നൽകിയിട്ടുണ്ട്. കൊമ്പുവെക്കൽ, കൊത്തിക്കൽ എന്നീ ചികിത്സകളെ തുടർന്നുണ്ടാകുന്ന രക്തവും ആ സ്ഥലത്തു തന്നെയായിരിക്കുമ്പോൾ കൂടുതലായാൽ പോലും ഇളവിന് വിധേയമാണ്.

മോണയിൽനിന്ന് രക്തമൊലിച്ചയാൾക്ക് വായ കഴുകാതെ തന്നെ നിസ്കരിക്കാം. തുപ്പുനീരിനെ സംബന്ധിച്ചിടത്തോളം മോണയിൽ നിന്നുള്ള രക്തം വിട്ടുവീഴ്ചയുള്ളതാണ്. പക്ഷേ നിസ്കാരത്തിനിടയിൽ ഈ തുപ്പുനീര് വിഴുങ്ങാൻ പറ്റില്ല. മൂക്കിൽനിന്ന് നിസ്കാരത്തിന് മുമ്പു തുടങ്ങിയ രക്തമൊഴുക്ക് തുടർന്നുകൊണ്ടിരുന്നാൽ അത് നിലയ്ക്കുമെന്ന് പ്രതീക്ഷയുണ്ടായിരിക്കെ നിസ്കാരത്തിന് വിശാലമായ സമയം ബാക്കിയുണ്ടാവുകയാണെങ്കിൽ പെട്ടെന്ന് നിസ്കരിക്കാതെ കാത്തുനിൽക്കുകയാണ് വേണ്ടത്. വൈകാതെ നിലയ്ക്കുമെന്ന പ്രതീക്ഷയില്ലെങ്കിൽ മൂത്രവാർച്ചക്കാർ ചെയ്യുന്നതു പോലെ കഴുകി വൃത്തിയാക്കി പഞ്ഞിയോ മറ്റോ വെച്ചു നിസ്കരിക്കണം. ചിലർക്കിതിൽ വിയോജിപ്പുണ്ട്. വസ്ത്രത്തിൽ മാലിന്യമായാൽ അത് കഴുകുന്നതുവരെ നിസ്കാരം പിന്തിക്കണമല്ലോ. നിസ്കാര സമയം കഴിയുമെങ്കിലും അതാണ് വേണ്ടത്. ഇതുപോലെ സമയം തീരുമെന്ന് വന്നാലും രക്തം നിലയ്ക്കുന്നത് കാത്തിരിക്കണമെന്നാണിവർ പറഞ്ഞത്. എന്നാൽ ഇതുരണ്ടും ഒരുപോലെയല്ല. വസ്ത്രം നജസായിടത്ത് അതു നീക്കാൻ കഴിയുമെന്നതിനാൽ നീക്കൽ നിർബന്ധമാണ്. രക്തത്തിന്റെ കാര്യം അങ്ങനെയല്ല. അതിനാൽ പ്രതീക്ഷയില്ലെങ്കിൽ കാത്തിരിക്കേണ്ട കാര്യവുമില്ല.[1]

നടക്കുന്ന വഴിയിലെ മണ്ണ് മലിനമായിട്ടുണ്ടെന്നുറപ്പുണ്ടെങ്കിലും അതു കഠിനമാലിന്യം തന്നെയാണെങ്കിലും ആ മണ്ണിൽ നിന്ന് അൽപമൊക്കെ വസ്ത്രത്തിലോ ദേഹത്തിലോ ആകുന്നതിന് വിട്ടുവീഴ്ചയുണ്ട്. ക്ലേശം കണക്കിലെടുത്താണിത്. പക്ഷേ നജസ് വേർതിരിഞ്ഞ് കാണുന്ന സ്ഥിതിയുണ്ടാവരുത്. ഈ വിട്ടുവീഴ്ച തന്നെ എല്ലാ ഘട്ടങ്ങളിലും ഒരുപോലെയാവില്ല. വസ്ത്രത്തിലും ദേഹത്തിലും തന്നെ എല്ലാ ഭാഗത്തും ഒരുപോലെയായിരിക്കില്ല.[1]

1. *നിസ്കരിച്ചുകൊണ്ടിരിക്കെയാണ് മൂക്കിൽനിന്നു രക്തം വന്നതെങ്കിൽ എത്ര കൂടുതൽ വന്നാലും ദേഹത്തിലോ വസ്ത്രത്തിലോ അധികമാവാതെ സൂക്ഷിക്കാൻ കഴിയുമെങ്കിൽ അവൻ നിസ്കാരം മുറിക്കരുത്. ദേഹത്തിലോ വസ്ത്രത്തിലോ കൂടുതൽ പുരണ്ടാൽ ജുമുഅയാണെങ്കിലും മുറിക്കൽ നിർബന്ധമാവും -തുഹ്ഫ*

أنه طاهر عملاً بالأصل المتيقن لأنه أضبط من الغالب المختلف بالأحوال والأزمان، وذلك كثياب خمار وحائض وصبيان وأواني متدينين بالنجاسة وورق يغلب نثره على نجس ولعاب صبي وجوخ اشتهر عمله بشحم الخنزير وجبن شامي اشتهر عمله بإنفحة الخنزير، وقد جاءه ﷺ جبنة من عندهم فأكل منها ولم يسأل عن ذلك ذكره شيخنا في شرح المنهاج.

**(و)** يعفى عن محل استجماره و **(عن)** ونيم ذباب وبول و**(روث خفاش)** في المكان وكذا الثوب والبدن وإن كثرت لعسر الاحتراز عنها، ويعفى عما جف من ذرق سائر الطيور في المكان إذا عمت البلوى به، وقضية كلام المجموع العفو عنه في الثوب والبدن أيضا، ولا يعفى عن بعر الفأر ولو يابسا على الأوجه لكن أفتى شيخنا ابن زياد كبعض المتأخرين بالعفو عنه إذا عمت البلوى به كعمومها في ذرق الطيور. ولا تصح صلاة من حمل مستجمرا أو حيوانا بمنفذه نجس أو مذكى غسل مذبحه دون جوفه أو ميتا طاهرا كآدمي وسمك

നജസ് വേർതിരിഞ്ഞു കാണുന്നുവെങ്കിൽ അത് നായയുടെ കാൽപാടുകളാണെങ്കിലും അതിൽ വിട്ടുവീഴ്ചയുണ്ടായിരിക്കില്ല. അതു വഴിയിലാകെ ഉണ്ടെങ്കിലും ശരി എന്നാണ് പ്രബലം. മനുഷ്യമലവും നായയുടെയും മറ്റു മൃഗങ്ങളുടെയും കാഷ്ഠവുമുള്ള, മണ്ണില്ലാത്ത വഴിയിൽ മഴ പെയ്താൽ അതിൽനിന്ന് ദേഹത്തും വസ്ത്രത്തിലുമാവാതെ സൂക്ഷിക്കാൻ പ്രയാസമായാൽ അതിന് മാപ്പുണ്ടായിരിക്കുമെന്ന് ശൈഖുനാ ഫത്വ നൽകിയിട്ടുണ്ട്.

## നജസിന് സാധ്യത

അടിസ്ഥാനപരമായി ശുദ്ധിയുള്ള ഒരു വസ്തുവിനെക്കുറിച്ച് നജസാണെന്ന ശക്തമായ ധാരണയുണ്ടായി. അതുപോലുള്ളത് നജസായിരിക്കലാണ് പതിവ് എന്നതുകൊണ്ടാണീ ധാരണയുണ്ടായത്. ഈ വസ്തുവിനെക്കുറിച്ച് പ്രസിദ്ധമായ രണ്ടഭിപ്രായങ്ങളുണ്ട്. അടിസ്ഥാന സ്ഥിതി പരിഗണിച്ചും മറ്റൊന്ന് പതിവ് പരിഗണിച്ചും. അതിൽ പ്രബലം അടിസ്ഥാന സ്ഥിതി പരിഗണിച്ച് ശുദ്ധമാണെന്ന് തീരുമാനിക്കൽ തന്നെ. പതിവ് എന്നത് സമയ, സന്ദർഭങ്ങൾക്കനുസരിച്ച് മാറ്റത്തിന് വിധേയമാണ്. അതിനേക്കാൾ പ്രാമുഖ്യം നൽകേണ്ടത് തീർച്ചയുള്ള അടിസ്ഥാന സ്ഥിതിക്കു തന്നെയാണ്. കള്ളുണ്ടാക്കുന്നവന്റെയും ഋതുമതിയുടെയും കുട്ടികളുടെയും വസ്ത്രം, നജസ് കൊണ്ടു മതചടങ്ങുകൾ നടത്തുന്നവരുടെ പാത്രങ്ങൾ[2] നജസിൽ വീഴാറുള്ള ഇല, കുട്ടികളുടെ വായിൽ നിന്നുള്ള കേല, പന്നിയുടെ നെയ്പാട ചേർത്തു നിർമ്മിക്കുന്നു എന്നു ശ്രുതിയുള്ള രോമവസ്ത്രം, സിറിയൻ നിർമ്മിത പാൽക്കട്ടി -ഇതിൽ പന്നിയുടെ പാൽകുടൽ ചേർക്കുന്നു എന്നു പറയപ്പെടുന്നു- ഇവയൊക്കെ മേൽപറഞ്ഞതിന് ഉദാഹരണമാക്കാം. സിറിയയിൽനിന്നുള്ള പാൽക്കട്ടി നബി(സ)ക്ക് ലഭിച്ചപ്പോൾ അതിന്റെ നിർമ്മാണത്തെക്കുറിച്ചൊന്നും ആരായാതെ നബി(സ) അതിൽനിന്ന് ഭക്ഷിച്ചു. ഇക്കാര്യങ്ങളേറെയും ശൈഖുനാ ശർഹുൽ മിൻഹാജിൽ വിവരിച്ചിട്ടുണ്ട്.

കല്ലുകൊണ്ട് ശൗചം ചെയ്ത സ്ഥലം അതിനും മാപ്പുണ്ടായിരിക്കും.[3] ഈച്ച, വവ്വാൽ എന്നിവയുടെ കാഷ്ഠമോ മൂത്രമോ നിസ്കാര സ്ഥലത്തോ വസ്ത്രത്തിലോ ദേഹത്തോ ആയാൽ കൂടുതലുണ്ടെങ്കിൽ പോലും അതിന് മാപ്പുണ്ടാകും. സൂക്ഷിക്കൽ പ്രയാസകരമായതുകൊണ്ടാണീ ആനുകൂല്യം. പക്ഷിശല്യം കൂടുതലുള്ളിടത്ത് അവയുടെ ഉണങ്ങിയ കാഷ്ഠം നിസ്കാര സ്ഥലത്തുണ്ടെങ്കിൽ അതും പൊറുക്കപ്പെടാവുന്നതാണ്. നിസ്കാര സ്ഥലത്തു മാത്രമല്ല ദേഹത്തിലോ വസ്ത്രത്തിലോ ആയാലും പൊറുക്കപ്പെടുമെന്നാണ് 'മജ്മൂഇ'ലെ ചർച്ചയുടെ ആകത്തുക. എലിക്കാഷ്ഠം ഉണങ്ങിയതായാൽ പോലും മാപ്പു നൽകപ്പെടില്ലെന്നാണ് പ്രബലം. എന്നാൽ ശൈഖുനാ ഇബ്നുസിയാദും പിൻഗാമിക

1. *മഴക്കാലത്ത് ഇളവ് ലഭിക്കുന്നത്ര വേനലിൽ ലഭിക്കില്ല. കാലിലും വസ്ത്രത്തിന്റെ താഴ്ഭാഗത്തും ലഭിക്കുന്നത്ര മുകൾഭാഗത്തും കയ്യിലും ലഭിക്കില്ല.*
2. *ഗോമൂത്രത്തിന് പുണ്യം കൽപ്പിക്കുന്നവരുടേത് ഉദാഹരണം.*
3. *കല്ലുകൊണ്ട് ശൗചം ചെയ്താൽ നജസിന്റെ തടി മാത്രമേ നീങ്ങിയിട്ടുണ്ടാവൂ. നജസിന്റെ ഗുണങ്ങൾ ബാക്കിയുണ്ടാവും. അതിന് വിരോധമില്ലെന്നാണ് ഉദ്ദേശ്യം.*

لم يغسل باطنه أو بيضة مدرة في باطنها دم ولا صلاة قابض طرف متصل بنجس وإن لم يتحرك بحركته.

فرع: لو رأى من يريد صلاة وبثوبه نجس غير معفو عنه لزمه إعلامه وكذا يلزمه تعليم من رآه يخل بواجب عبادة فى رأي مقلده.

تتمة: يجب الاستنجاء من خارج ملوث بماء، ويكفي فيه غلبة ظن زوال النجاسة، ولا يسن حينئذ شم يده، وينبغي الاسترخاء لئلا يبقى اثرها فى تضاعيف شرج المقعدة أو بثلاث مسحات تعم المحل في كل مرة مع تنقية بجامد قالع، ويندب لداخل الخلاء أن يقدم يساره ويمينه لا نصرافه بعكس المسجد، وينحي ما عليه معظم من قرآن واسم نبي و ملك ولو مشتركا كعزيز وأحمد إن قصد به معظم، ويسكت حال خروج

ളായ ചില പണ്ഡിതരും ഫത്വ നൽകിയത് പക്ഷിക്കാഷ്ഠം പോലെ ശല്യം രൂക്ഷമായിടത്ത് എലിക്കാഷ്ഠത്തിനും മാപ്പുണ്ടെന്നാണ്.

കല്ലുകൊണ്ട് ശൗചം ചെയ്തയാളെയോ വിസർജ്ജന ദ്വാരത്തിൽ നജസുള്ള ഒരു ജീവിയെയോ വഹിച്ച് (അല്ലെങ്കിൽ മറ്റേതെങ്കിലും വിധത്തിൽ സ്പർശിച്ച്) നിസ്കരിച്ചയാളുടെ നിസ്കാരം ശരിയാവില്ല. ഇതുപോലെത്തന്നെ അറുക്കപ്പെട്ട ജീവിയെ അതിന്റെ മുറിവായ കഴുകിയിട്ടുണ്ടെങ്കിലും ഉൾവശമൊന്നും വൃത്തിയാക്കാതെ, അല്ലെങ്കിൽ മനുഷ്യൻ, മത്സ്യം പോലുള്ള നജസല്ലാത്ത ജഡങ്ങൾ തന്നെ ഉള്ളിൽ നജസുണ്ടായിരിക്കെ, അതുപോലെ ചീമുട്ട എന്നിവ സ്പർശിച്ചോ വഹിച്ചോ കൊണ്ടുള്ള നിസ്കാരവും ശരിയാവില്ല. നജസിൽ സ്പർശിച്ച ഒരു വസ്തുവിന്റെ അഗ്രം പിടിച്ചുകൊണ്ടുള്ള നിസ്കാരവും അസ്വീകാര്യമാണ്. ഇയാളുടെ അനക്കം കൊണ്ട് മറ്റെ അഗ്രം അനങ്ങുന്നില്ലെങ്കിൽ പോലും അതു ശരിയാവില്ല.

നിസ്കരിക്കാനൊരുങ്ങുന്നവന്റെ വസ്ത്രത്തിൽ വിട്ടുവീഴ്ച ഇല്ലാത്തൊരു നജസ് കണ്ടാൽ അതവനെ അറിയിക്കൽ നിർബന്ധമാണ്. അതുപോലെ അവൻ പിന്തുടരുന്ന (മദ്ഹബിന്റെ) ഇമാമിന്റെ വീക്ഷണത്തിൽ അനിവാര്യമായ ഒരു കാര്യത്തിന് തകരാറ് സംഭവിക്കുന്നതു കണ്ടാൽ അവന്ന് പഠിപ്പിച്ചു കൊടുക്കലും നിർബന്ധമാണ്.

## ശൗചം

വിസർജ്ജന ദ്വാരങ്ങളിലൂടെ നനവോടെ എന്തു പുറപ്പെട്ടാലും ശൗചം ചെയ്യൽ നിർബന്ധമാണ്. നജസ് നീങ്ങി എന്ന് മികച്ച ധാരണ മതിയാകും. ശുദ്ധിയായോ എന്നറിയാൻ കൈ മണത്തു നോക്കൽ സുന്നത്തില്ല. വിസർജ്ജന ദ്വാരത്തിലെ ചുളിവുകളിലും മറ്റും നജസ് ശേഷിക്കാതിരിക്കാൻ ശൗചിക്കുമ്പോൾ ശ്വാസം അയച്ചു വിടൽ ആവശ്യമാണ്.

ശൗചം വെള്ളം കൊണ്ടോ നജസിനെ വലിച്ചെടുക്കുന്ന ഖരവസ്തുക്കൾ (ആദരവില്ലാത്ത ശുദ്ധിയുള്ള വസ്തുവായിരിക്കണം) കൊണ്ടോ ആവാം. വെള്ളമല്ലാത്തതുകൊണ്ടാകുമ്പോൾ മൂന്നു പ്രാവശ്യം തടവി വൃത്തിയാക്കൽ നിർബന്ധമാണ്. നജസിനെ നീക്കലോടെ ഓരോ പ്രാവശ്യവും നജസുള്ള പ്രദേശം പൂർണമായി തടവണം.

വിസർജ്ജന സ്ഥലത്തു പ്രവേശിക്കുമ്പോൾ[1] ഇടതുകാലും പുറത്തിറങ്ങുമ്പോൾ വലതുകാലും ആദ്യം വെക്കലാണ് സുന്നത്ത്. പള്ളിയിൽ ഇതിന്റെ വിപരീതമാണ്. വിസർജ്ജനസ്ഥലത്തേക്ക് പ്രവേശിക്കുമ്പോൾ ഖുർആൻ, നബിയുടെയോ മലക്കിന്റെയോ പേര് എന്നിങ്ങനെയുള്ള ആദരണീയ നാമങ്ങളും വചനങ്ങളും മാറ്റിവെക്കണം. അസീസ്, അഹ്മദ് എന്നിങ്ങനെ മറ്റുള്ളവർക്കു കൂടി ഉപയോഗിക്കുന്ന പേരാണെങ്കിലും ആദരിക്കപ്പെടേണ്ടവരെയാണ് ഉദ്ദേശ്യമെങ്കിൽ മാറ്റണം.[2]

വിസർജ്യ വേളയിൽ ദിക്റോ മറ്റെന്തെങ്കിലുമോ സംസാരിക്കാതിരിക്കലും വിസർജ്ജ്യം പുറത്തുവരാത്തപ്പോൾ ദിക്റ് ചെല്ലാതിരിക്കലും സുന്നത്താണ്.

1. *വിസർജ്ജനത്തിന് വേണ്ടിയല്ല പ്രവേശിക്കുന്നതെങ്കിലും.*
2. *അസീസ് അല്ലാഹുവിന്റെ നാമമാണെങ്കിലും ഈജിപ്ഷ്യൻ രാജാക്കൾ അറിയപ്പെട്ടിരുന്നത് അസീസ് എന്നായിരുന്നു. അഹ്മദ് നബി(സ)യുടെ നാമമാണെങ്കിലും മറ്റുള്ളവരും സർവസാധാരണമായി ഉപയോഗിക്കാറുണ്ടല്ലോ.*

خارج ولو عن غير ذكر وفي غير حال الخروج عن ذكر ويبعد ويستتر، وأن لا يقضي حاجته في ماء مباح راكد ما لم يستبحر ومتحدث غير مملوك لأحد وطريق، وقيل: يحرم التغوط فيها وتحت مثمر بملكه أو مملوك علم رضا مالكه وإلاّ حرم، ولا يستقبل عين القبلة ولا يستدبرها، ويحرمان في غير المُعَدّ وحيث لا ساتر فلو استقبلها بصدره وحول فرجه عنها ثم بال لم يضر بخلاف عكسه، ولا يستاك ولا يبزق في بوله وأن يقول عند دخوله: اللهم إني أعوذبك من الخبث والخبائث. والخروج: غفرانك الحمد لله الذي أذهب عني الأذى وعافاني. وبعد الإستنجاء: اللهم طهر قلبي من النفاق وحصن فرجي من الفواحش. قال البغوي: لو شك بعد الاستنجاء هل غسل ذكره لم تلزمه إعادته.

മലമൂത്ര വിസർജ്ജനത്തിന് കഴിയുന്നത്ര ദൂരെ പോകലും[1] ജനദൃഷ്ടിയിൽ പെടാത്ത വിധം മറഞ്ഞിരിക്കലും സുന്നത്താണ്.[2] വലിയ ജലാശയമല്ലാത്ത അനുവദനീയമായ[3] കെട്ടിനിൽക്കുന്ന വെള്ളത്തിലും[4] ജനങ്ങൾ സംസാരിച്ചും വിശ്രമിച്ചുമിരിക്കുന്ന മറ്റാർക്കും ഉടമസ്ഥതയില്ലാത്ത സ്ഥലങ്ങൾ, വഴികൾ തുടങ്ങി സ്ഥലങ്ങളിലൊന്നും മലമൂത്ര വിസർജ്ജനം ചെയ്യാതിരിക്കൽ സുന്നത്താണ്. വഴിയിൽ മല വിസർജ്ജനം ഹറാമാണെന്നും അഭിപ്രായമുണ്ട്.

സ്വന്തം ഉടമസ്ഥതയിലുള്ളതോ മറ്റൊരാളുടേതെങ്കിലും അവന് അനിഷ്ടമുണ്ടാവില്ലെന്നറിയാവുന്നതോ ആയ ഫലവൃക്ഷച്ചുവട്ടിലും വിസർജ്ജനം നടത്താതിരിക്കലാണ് സുന്നത്ത്. അനിഷ്ടമില്ലെന്നുറപ്പില്ലെങ്കിൽ മറ്റൊരാളുടെ ഫലവൃക്ഷച്ചുവട്ടിൽ ഹറാമുമാണ്. ഖിബ്‌ലക്ക് മുന്നിട്ടോ പിന്നിട്ടോ വിസർജ്ജിക്കരുത്. വിസർജ്ജനത്തിന് വേണ്ടി പ്രത്യേകം തയ്യാറാക്കിയതല്ലാത്തതും മറയില്ലാത്തതുമായ സ്ഥലത്ത് അതു ഹറാം തന്നെയാണ്. നെഞ്ചുകൊണ്ട് ഖിബ്‌ലക്ക് നേരിട്ടെങ്കിലും ഗുഹ്യം ഖിബ്‌ലയിൽ നിന്നു തെറ്റിച്ച് മൂത്രിച്ചാൽ വിരോധമില്ല. ഖിബ്‌ലക്ക് നേരെയല്ലാതിരുന്ന് ഖിബ്‌ലക്കു നേരെ മൂത്രിക്കൽ അനുവദനീയവുമല്ല. വിസർജ്ജന വേളയിൽ പല്ലു തേക്കാതിരിക്കലും മൂത്രത്തിൽ തുപ്പാതിരിക്കലും സുന്നത്താണ്. വിസർജ്ജന സ്ഥലത്ത് പ്രവേശിക്കുമ്പോൾ

اَللّٰهُمَّ اِنِّي اَعُوذُ بِكَ مِنَ الْخُبُثِ وَالْخَبَائِثِ[5]

(അല്ലാഹുവേ ആൺപിശാചിൽനിന്നും പെൺപിശാചിൽനിന്നും നിന്നോടു ഞാൻ കാവൽ തേടുന്നു) എന്നും, പുറത്തിറങ്ങുമ്പോൾ

غُفْرَانَكَ الْحَمْدُ لِلّٰهِ الَّذِي اَذْهَبَ عَنِّي الْأَذَى وَعَافَانِي

(നിന്നോട് ഞാൻ പൊറുക്കാനപേക്ഷിക്കുന്നു. എന്നിൽ നിന്നും വിഷമങ്ങൾ നീക്കി സുഖമാക്കിയ അല്ലാഹുവിനാണ് സർവസ്തുതിയും) എന്നും, ശൗചം കഴിഞ്ഞാൽ

اَللّٰهُمَّ طَهِّرْ قَلْبِي مِنَ النِّفَاقِ وَحَصِّنْ فَرْجِي مِنَ الْفَوَاحِشِ

(അല്ലാഹുവേ, കാപട്യങ്ങളിൽ നിന്ന് എന്റെ ഹൃദയത്തെ ശുദ്ധിയാക്കുകയും ദുർവൃത്തികളിൽനിന്ന് എന്റെ ഗുഹ്യത്തെ സംരക്ഷിക്കുകയും ചെയ്യണേ) എന്നും ചൊല്ലൽ സുന്നത്താണ്.[6]

1. *ശബ്ദമോ ഗന്ധമോ ജനങ്ങൾക്കെത്താത്ത വിധം.*
2. *വിജനതയിലും മറ സുന്നത്തുണ്ട്. മനുഷ്യന്റെ ഗുഹ്യം കൊണ്ട് പിശാച് കളിക്കുമെന്നും അതിനാൽ മറ്റൊന്നുമില്ലെങ്കിൽ മണൽകൂനയെങ്കിലും മറയാക്കട്ടെ എന്നും നബിവചനമുണ്ട്.*
3. *വഖ്ഫോ മറ്റോ ആണെങ്കിൽ വിസർജ്ജനം ഹറാമാകും.*
4. *കുറഞ്ഞൊഴുകുന്ന വെള്ളത്തിലും ഇങ്ങനെ തന്നെ. മലമൂത്ര വിസർജ്ജനം മാത്രമല്ല, തുപ്പൽ, മൂക്കുപിഴിയൽ തുടങ്ങിയ അറപ്പുളവാക്കുന്ന കാര്യങ്ങളും ഒഴിവാക്കേണ്ടതാണ്.*
5. *ഈ ദിക്റ് മൂന്നു പ്രാവശ്യം ആവർത്തിക്കൽ സുന്നത്തുണ്ട്. (ബുജൈരിമി)*
6. *ഇവിടെ പ്രതിപാദിച്ച ദിക്റുകൾ എല്ലാം വിസർജ്ജന സ്ഥലത്തിന് പുറത്ത് വെച്ചാണ് വേണ്ടത്. പ്രവേശിക്കുമ്പോഴുള്ള ദിക്റ് മറന്നാൽ മനസ്സിലാണ് പറയേണ്ടത്. (തുഹ്ഫ)*

(وثالثها: ستر رجل) ولو صبيا(وأمة)ولو مكاتبة وأم ولد (ما بين سرة وركبة) لهما ولو خالياً في ظلمة للخبر الصحيح: «لا يقبل الله صلاة حائض. أي بالغ إلاّ بخمار، ويجب ستر جزء منهما ليتحقق به ستر العورة (و) ستر (حرة) ولو صغيرة (غيروجه وكفين) ظهر هما وبطنهما إلى الكوعين (بما لا يصف لونا) أي لون البشرة في مجلس التخاطب كذا ضبطه بذلك أحمد بن موسى بن عجيل، ويكفي ما يحكى لحجم الأعضاء لكنه خلاف الأولى، ويجب الستر من الأعلى والجوانب لا من الأسفل (إن قدر) أي كل من الرجل والحرة والأمة (عليه) أي الستر، أما العاجز عما يستر العورة فيصلي وجوبا عاريا بلا إعادة ولو مع وجود ساتر متنجس تعذر غسله لا من أمكنه تطهيره وإن خرج الوقت، ولو قدر على ساتر بعض العورة لزمه الستر بماوجد وقدم السوأتين فالقبل فالدبر، ولا يصلى عاريا مع وجود حرير بل لابسا له لأنه يباح للحاجة، ويلزم التطيين لو عدم الثوب أو نحوه، ويجوز لمكتس اقتداء بعار،وليس للعاري غصب الثوب، ويسن للمصلى أن يلبس أحسن ثيابه

ശൗചം കഴിഞ്ഞ ശേഷം ഗുഹ്യം കഴുകിയോ എന്നു സംശയിച്ചതുകൊണ്ട് ആവർത്തനം നിർബന്ധമില്ലെന്ന് ഇമാം ബഗ്‌വി(റ) പറഞ്ഞിട്ടുണ്ട്.

## നിസ്കാരത്തിന്റെ മൂന്നാം ശർത്വ്

നിസ്കാരത്തിന്റെ മൂന്നാം ശർത്വ് നഗ്നത മറയ്ക്കലാണ്. പുരുഷന്മാരും അടിമസ്ത്രീകളും മുട്ടു മുതൽ പൊക്കിൾ വരെയുള്ള സ്ഥലമാണ് മറക്കൽ നിർബന്ധം. പുരുഷൻ പ്രായപൂർത്തിയാകാത്തവനെങ്കിലും, അടിമ, മോചനപത്രം എഴുതപ്പെട്ടവളോ ഉമ്മുവലദോ[1] ആണെങ്കിലും ഇങ്ങനെയാണ് വേണ്ടത്. ഒറ്റയ്ക്ക് ഇരുട്ടിലാണ് നിസ്കരിക്കുന്നതെങ്കിലും നഗ്നത മറക്കൽ നിർബന്ധമാണ്.

لاَ يَقْبَلُ اللّٰهُ صَلٰوةَ حَائِضٍ الاَّ بِخِمَارٍ (ഋതുമതിയുടെ (പ്രായപൂർത്തിയായവളുടെ) നിസ്കാരം മുഖമക്കനയില്ലാതെ അല്ലാഹു സ്വീകരിക്കുകയില്ല) എന്ന സ്വഹീഹായ ഹദീസാണു കാരണം. ഇടയിലെ ഭാഗം പൂർണമായി മറച്ചെന്നുറപ്പാകാൻ മുട്ടിന്റെയും പൊക്കിളിന്റെയും അൽപഭാഗമെങ്കിലും കൂടെ മറച്ചിരിക്കണം. സ്ത്രീ -ബാലികയെങ്കിലും- മുഖവും മുൻകൈകളും ഒഴികെ ദേഹം മുഴുവൻ മറക്കൽ നിർബന്ധമാണ്. അഭിമുഖമായി സംസാരിക്കുമ്പോൾ തൊലിയുടെ നിറം കാണാത്ത വിധത്തിലുള്ള വസ്ത്രമാണ് ധരിക്കേണ്ടത്. വസ്ത്രം എവ്വിധമാകണമെന്നതിന് അഹ്മദുബ്നു മൂസബ്നു ഉജൈൽ(റ) നൽകിയ വിശദീകരണമാണിത്. അവയവങ്ങളുടെ വണ്ണം പ്രകടമാകുന്ന വസ്ത്രം[2] ആകാമെങ്കിലും അത് ഉത്തമവിരുദ്ധമാണ്. മുകളിൽ നിന്നും വശങ്ങളിൽ നിന്നും മറക്കലാണ് നിർബന്ധം. താഴ്ഭാഗത്തു നിന്ന് മറക്കേണ്ടതില്ല.

നഗ്നത മറക്കാൻ സാധ്യമല്ലാത്തവൻ വസ്ത്രമില്ലാതെ തന്നെ നിസ്കരിക്കൽ നിർബന്ധമാണ്. പിന്നീടത് മടക്കേണ്ടതുമില്ല. വസ്ത്രമുണ്ടെങ്കിലും അത് നജസായിരിക്കുകയും കഴുകി വൃത്തിയാക്കാൻ കഴിയാതിരിക്കുകയും ചെയ്താൽ നഗ്നനായി നിസ്കരിക്കണം. കഴുകി വൃത്തിയാക്കാൻ സാധിക്കുമെങ്കിൽ അതു ചെയ്ത് നഗ്നത മറച്ചേ നിസ്കരിക്കാവൂ. സമയം അതിക്രമിച്ചാലും ശരി. നഗ്നത അൽപം മാത്രം മറക്കാനുള്ള വസ്ത്രമുണ്ടെങ്കിൽ ഉള്ളതുകൊണ്ട് മറക്കണം. ഗുഹ്യം മുൻഭാഗവും പിൻഭാഗവും മറയ്ക്കാൻ തികയുമെങ്കിൽ അതു മറയ്ക്കുകയും ഒന്നിനേ തികയൂ എങ്കിൽ മുൻഭാഗം മറക്കുകയുമാണ് ചെയ്യേണ്ടത്. പിന്നെ പിൻഭാഗവും. പട്ടുവസ്ത്രമുണ്ടെങ്കിൽ പുരുഷൻ നഗ്നനായി നിസ്കരിച്ചുകൂടാ. ആവശ്യ ഘട്ടങ്ങളിൽ അനുവദിച്ചിട്ടുള്ളതിനാൽ അതു ധരിച്ചു നിസ്കരിക്കേണ്ടതാണ്.

വസ്ത്രമില്ലെങ്കിൽ കളിമണ്ണ് തേച്ചോ അതുപോലുള്ള മറ്റു വല്ലതും ചെയ്തോ നിസ്കരിക്കൽ നിർബന്ധമാണ്.[3] വസ്ത്രമില്ലാത്തതിനാൽ നഗ്നനായി നിസ്കരിക്കുന്നവനെ വസ്ത്രം ധരിച്ചവന് തുടരൽ

1. ഉമ്മുൽവലദ് -യജമാനന്റെ കുഞ്ഞിനെ പ്രസവിച്ചവൾ. ഉടമയുടെ മരണത്തോടെ ഇവൾ സ്വതന്ത്രയാകും.
2. ഇടുങ്ങിയ പാന്റ് പോലുള്ളവ.
3. പുല്ല്, ഇല പോലുള്ളവ കൊണ്ട് മറയ്ക്കാം. ഒന്നിനും സാധ്യമല്ലാത്തവനാണ് നഗ്നനായി നിസ്കരിക്കേണ്ടത്.

ويرتدي ويتعمم ويتقمص ويتطيلس، ولو كان عنده ثوبان فقط لبس أحدهما وارتدى بالآخر إن كان ثم سترة وإلاّ جعله مصلى كما أفتى به شيخنا.

فرع: يجب هذا الستر خارج الصلاة أيضا ولو بثوب نجس أوحرير لم يجد غيره حتى فى الخلوة، لكن الواجب فيها ستر سوأتيى الرجل وما بين سرة وركبة غيره، ويجوز كشفها في الخلوة ولو من المسجد لأدنى غرض كتبريد وصيانة ثوب من الدنس والغبار عند كنس البيت وكغسل

**(ورابعها: معرفة دخول وقت)** يقينا أو ظنا، فمن صلى بدونها لم تصح صلاته وإن وقعت في الوقت لأن الاعتبار في العبادات بما في ظن المكلف وبما في نفس الأمر وفي العقود بما فى نفس الأمر فقط **(وقت ظهر من زوال)** للشمس **(إلى مصير ظل)** كل **(شيء مثله غير ظل استواء)** أى الظل الموجود عنده إن وجد وسميت لذلك لأنها أول صلاة ظهرت (فـ)وقت **(عصر)** من آخر وقت الظهر **(إلى غروب)** جميع قرص شمس **(ف)**وقت **(مغرب)** من الغروب **(إلى مغيب شفق الأحمر فـ)** وقت **(عشاء)** من

അനുവദനീയമാകും. വസ്ത്രമില്ലെങ്കിലും മറ്റൊരാളുടെ വസ്ത്രം അന്യായമായി പിടിച്ചു വാങ്ങാൻ പാടില്ല. നിസ്കരിക്കാൻ നല്ല വസ്ത്രം ധരിക്കലും ഖമീസും ഷാളും തലപ്പാവും മേൽതട്ടവുമെല്ലാം ധരിക്കലും സുന്നത്താണ്. ഒരാൾക്ക് രണ്ടു വസ്ത്രമുണ്ടെങ്കിൽ ഒന്ന് ഉടുക്കുകയും മറ്റേത് മേൽതട്ടമായിടുകയും വേണം. എന്നാൽ നിസ്കരിക്കുമ്പോൾ മുമ്പിൽ മറയൊന്നുമില്ലെങ്കിൽ ഇത് മുസ്വല്ലയാക്കുകയാണ് വേണ്ടത്. ശൈഖുനാ ഇപ്രകാരം ഫത്വ നൽകിയിട്ടുണ്ട്.

## നഗ്നത മറക്കൽ വിജനതയിലും

നിസ്കാരത്തിലല്ലാത്തപ്പോഴും നഗ്നത മറക്കും വിധം വസ്ത്രം ധരിക്കൽ നിർബന്ധമാണ്. അതു നജസായ വസ്ത്രം കൊണ്ടോ മറ്റൊന്നുമില്ലെങ്കിൽ പട്ടുകൊണ്ടോ -പുരുഷനും- ആവാം. വിജനസ്ഥലത്തും നഗ്നത മറക്കൽ നിർബന്ധമാണ്. എങ്കിലും ആരുമില്ലാത്തപ്പോൾ പുരുഷൻ മുൻ, പിൻ ദ്വാരങ്ങളും മറ്റുള്ളവർ[1] മുട്ടുപൊക്കിളിനിട മറക്കലും മാത്രമേ നിർബന്ധമുള്ളൂ. വിജനസ്ഥലത്ത് -പള്ളിയാണെങ്കിലും- നിസ്സാര കാര്യങ്ങൾക്കു വേണ്ടി പോലും നഗ്നത വെളിവാക്കാം. ശരീരം തണുപ്പിക്കാൻ, വസ്ത്രത്തിൽ അഴുക്കാവാതിരിക്കാൻ, അടിച്ചു വൃത്തിയാക്കുമ്പോൾ പൊടിപിടിക്കാതിരിക്കാൻ, കുളിക്കാൻ എന്നിങ്ങനെയുള്ള ആവശ്യങ്ങളൊക്കെയാവാം.

## നിസ്കാരത്തിന്റെ നാലാം ശർത്വ്

സമയം ആയെന്നറിയൽ. ആയെന്ന ഉറപ്പോ ധാരണയെങ്കിലുമോ ഉണ്ടാവണം. ഇതില്ലാതെ നിസ്കരിച്ചവന്റെ നിസ്കാരം യഥാർത്ഥത്തിൽ സമയത്തു തന്നെ ആയിരുന്നാൽ പോലും സ്വീകാര്യമല്ല. കാരണം നിജസ്ഥിതിയും ചെയ്യുന്നവന്റെ ധാരണയും ആരാധനകളിൽ പരിഗണിക്കുന്നുണ്ട്. ഇടപാടുകളിൽ നിജസ്ഥിതി മാത്രമേ പരിഗണിക്കുന്നുള്ളൂ.

ളുഹ്റിന്റെ സമയം: സൂര്യൻ മധ്യത്തിൽനിന്ന് നീങ്ങിയതു മുതൽ ഒരു സാധനത്തിന്റെ നിഴൽ അതിന്റെത്ര തന്നെ വലിപ്പമാകുംവരെ- മധ്യാഹ്ന സമയത്തെ നിഴൽ കൂടാതെയാണിത് കണക്കാക്കേണ്ടത്. വ്യക്തത എന്നർത്ഥമുള്ള 'ളുഹ്ർ' എന്ന് ഈ നിസ്കാരത്തിന് പേരുലഭിച്ചത് ഇസ്ലാമിൽ ആദ്യംവ്യക്തമായ(പ്രത്യക്ഷമായ) നിസ്കാരം ഇതായതുകൊണ്ടാണ്.[2]

അസ്വ്റിന്റെ സമയം: ളുഹ്റിന്റെ അവസാന സമയം മുതൽ സൂര്യൻ പൂർണമായും അസ്തമിക്കുംവരെ.

മഗ്‌രിബിന്റെ സമയം: അസ്വ്റിന്റെ നേരം കഴിഞ്ഞതു മുതൽ മാനത്തെ ചുവപ്പുശോഭ മായുംവരെ.

1. സ്ത്രീകൾ, അടിമസ്ത്രീകൾ ഉൾപ്പെടെ.
2. കൂടുതൽ വ്യക്തതയുള്ള സമയത്ത് നിർവഹിക്കുന്നതു കൊണ്ടുമാവാം എന്നും അഭിപ്രായമുണ്ട്.

مغيب الشفق. قال شيخنا: وينبغي ندب تأخيرها لزوال الأصفر والأبيض خروجامن خلاف من أوجب ذلك. ويمتد **(إلى)** طلوع **(فجر صادق فـ)** وقت **(صبح)** من طلوع الفجر الصادق لا الكاذب **(إلى طلوع)** بعض **(شمس)** والعصر هي الصلاة الوسطى لصحة الحديث به فهي أفضل الصلوات، ويليها الصبح ثم العشاء ثم الظهر ثم المغرب كما استظهره شيخنا من الأدلة، وإنما فضلوا جماعة الصبح والعشاء لانها فيهما أشق. قال الرافعي: كانت صلاة الصبح صلاة آدم، والظهر صلاة داود، والعصر صلاة سليمان، والمغرب صلاة يعقوب، والعشاء صلاة يونس عليهم الصلاة والسلام اهـ.

واعلم أن الصلاة تجب بأول الوقت وجوبا موسعا فله التأخير عن أوله إلى وقت يسعها بشرط أن يعزم على فعلها فيه، ولو أدرك في الوقت ركعة لا دونها فالكل أداء وإلاّ فقضاء ويأثم بإخراج بعضها عن الوقت وإن أدرك ركعة، نعم لو شرع في غير الجمعة وقد بقي ما يسعها جاز له بلا كراهة أن

ഇശാഇന്റെ സമയം: ചുവപ്പുശോഭ മാഞ്ഞതു മുതൽ ഫജ്റുസ്സ്വാദിഖ്[1] തെളിയും വരെ. ചുവപ്പുശോഭ മാഞ്ഞശേഷം കാണപ്പെടുന്ന മഞ്ഞയും വെള്ളയും വർണങ്ങൾ കൂടി മായുംവരെ ഇശാഇനെ പിന്തിക്കൽ സുന്നത്താണെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. അതു നിർബന്ധമാണെന്ന ചിലരുടെ അഭിപ്രായം പരിഗണിച്ചാണിത്.

സ്വുബ്ഹിന്റെ സമയം: ഫജ്റുസ്സ്വാദിഖ് തെളിഞ്ഞതു മുതൽ സൂര്യോദയത്തിന്റെ തുടക്കം വരെ.

സ്വലാതുൽ വുസ്ത്വാ -മധ്യനിസ്കാരം- എന്ന് സ്വീകാര്യമായ ഹദീസിൽ പരാമർശിച്ച അസ്ര്‍ നിസ്കാരമാണ് ഏറ്റവും ശ്രേഷ്ഠം. പിന്നെ സുബ്ഹ്, ഇശാഅ്, ളുഹ്ര്‍, മഗ്‌രിബ് എന്നിങ്ങനെ ക്രമത്തിലും. ശൈഖുനാ സലക്ഷ്യം വ്യക്തമാക്കിയതാണീ മഹത്വക്രമം. എന്നാൽ ജമാഅത്ത് ഏറ്റവും ശ്രേഷ്ഠത സുബ്ഹിന്റെയും ഇശാഇന്റെയുമാണെന്ന് കർമ്മശാസ്ത്ര പണ്ഡിതർ പറഞ്ഞിട്ടുണ്ട്. ആ സമയങ്ങളിൽ ജമാഅത്ത് കൂടുതൽ ക്ലേശകരമായതുകൊണ്ടാണിത്.

സുബ്ഹ് ആദം(അ)ന്റെയും ളുഹ്ര്‍ ദാവൂദ്(അ)ന്റെയും അസ്ര്‍ സുലൈമാൻനബി(അ)ന്റെയും മഗ്‌രിബ് യഅ്ഖൂബ്(അ)ന്റെയും ഇശാഅ് യൂനുസ് നബി(അ)ന്റെയും നിസ്കാരമാണെന്ന് ഇമാം റാഫിഈ (റ) പറഞ്ഞിട്ടുണ്ട്.

സമയത്തിന്റെ ആദ്യഘട്ടത്തിൽ നിസ്കാരത്തിന്റെ അവസ്ഥ സമയ വിശാലതയുള്ള നിർബന്ധം എന്നതാണ്. അതിനാൽ സമയമായാലുടൻ നിസ്കരിക്കാതെ സമയത്തിന്റെ അവസാനത്തോളം -നിസ്കരിക്കാൻ മാത്രമുള്ള സമയം ശേഷിക്കുംവരെ- പിന്തിക്കാവുന്നതാണ്. പക്ഷേ സമയത്ത് തന്നെ അതു നിർവഹിക്കുമെന്ന ദൃഢനിശ്ചയം ആദ്യമേ ഉണ്ടാവണം.

## അദാഉം ഖളാഉം

ഒരു റക്അത്ത് പൂർണമായി സമയത്തു നിർവഹിക്കാൻ കഴിഞ്ഞാൽ ആ നിസ്കാരം 'അദാഅ്' (യഥാസമയം നിർവഹിച്ചത്) എന്നു പറയാം. ഒരു റക്അത്ത് പൂർണമാക്കാൻ കഴിഞ്ഞില്ലെങ്കിൽ അത് 'ഖളാഅ്' (നഷ്ടപ്പെട്ടത് നിർവഹിക്കൽ) ആയിരിക്കും. ഒരു റക്അത്ത് സമയത്ത് നിർവഹിക്കാൻ കഴിഞ്ഞാലും നിസ്കാരം 'അദാഅ്' ആകുമെങ്കിലും നിസ്കാരത്തിന്റെ അൽപഭാഗം സമയത്തിന്റെ പുറത്തായതിന്റെ പേരിൽ അവൻ കുറ്റക്കാരനായിരിക്കും. എന്നാൽ നിസ്കാരം പൂർണമായി നിർവഹിക്കാൻ തക്കസമയമുള്ളപ്പോൾ നിസ്കാരം തുടങ്ങിയ ആൾക്ക് ഖുർആൻ പാരായണമോ ദിക്റുകളോ കൂടുതലാക്കി നിസ്കാരം ദീർഘിപ്പിക്കാം. അങ്ങനെ ഒരു റക്അത്ത് പോലും സമയത്ത് നിർവഹിക്കാൻ കഴിഞ്ഞില്ലെങ്കിലും പ്രശ്നമില്ല. ഇപ്രകാരം നീട്ടൽ കറാഹത്ത് പോലുമില്ല. എന്നാൽ തുടങ്ങുമ്പോൾ പൂർണ

1. *സൂര്യോദയത്തിന് ഒരു മണിക്കൂറിലേറെ മുമ്പായി കിഴക്കൻ ചക്രവാളത്തിൽ കാണുന്ന നേർത്ത പ്രകാശമാണ് ഫജ്റുസ്വാദിഖ്. അതിനു മുമ്പെ പ്രത്യക്ഷമാകുന്ന പ്രകാശമാണ് ഫജ്റുൽകാദിബ്. എന്നാൽ അത് ഉടൻ അപ്രത്യക്ഷമാവുകയും വീണ്ടും ഇരുൾ പരക്കുകയും ചെയ്യും.*

يطولها بالقراءة أو الذكر حتى يخرج الوقت، وإن لم يوقع منها ركعة فيه على المعتمد فإن لم يبق من الوقت ما يسعها وكانت جمعة لم يجز المد، ولا يسن الاقتصار على أركان الصلاة لإدراك كلها في الوقت.

فرع: يندب تعجيل كلّ صلاة ولو عشاء لأول وقتها لخبر: «أفضل الأعمال الصلاة لأول وقتها» و تأخيرها عن أوله لتيقن جماعة أثناءه وإن فحش التأخير ما لم يضق الوقت ولظنها إذا لم يفحش عرفا لا لشك فيها مطلقا، والجماعة القليلة أول الوقت أفضل من الكثيرة آخره، ويأخر المحرم صلاة العشاء وجوبا لأجل خوف فوت حج بفوت الوقوف بعرفة لو صلاها متمكنا لأن قضاءه صعب والصلوة تؤخر لأسهل من مشقته ولا يصليها صلاة شدة الخوف، ويؤخر أيضا وجوبا من رأى نحو غريق أوأسير لو أنقذه خرج الوقت.

فرع: يكره النوم بعد دخول وقت الصلاة وقبل فعلها حيث ظن الاستيقاظ قبل ضيقه لعادة أو لإيقاظ غيره له وإلّا حرم النوم الذي لم يغلب في الوقت.

നിസ്കാരത്തിന് സമയമില്ലാത്തപ്പോഴും ജുമുഅക്കും ഈ വിധം ദീർഘിപ്പിക്കൽ പറ്റില്ല. നിസ്കാരം പൂർണ്ണമായും സമയത്ത് തന്നെയാകാൻ വേണ്ടി നിസ്കാരത്തിന്റെ സുന്നത്തുകൾ ഒഴിവാക്കി ഫർള് മാത്രം നിർവഹിക്കുക എന്നത് പുണ്യമല്ല.

## നിസ്കാരം ഉടനെ

ഇശാഅ് ഉൾപ്പെടെ എല്ലാ നിസ്കാരങ്ങളും സമയമായാലുടൻ നിസ്കരിക്കലാണ് സുന്നത്ത്.[1]

اَفْضَلُ الْأَعْمَالِ الصَّلٰوةُ لِأَوَّلِ وَقْتِهَا

(കർമ്മങ്ങളിൽ അതിശ്രേഷ്ഠം സമയത്തിന്റെ ആദ്യത്തിലുള്ള നിസ്കാരമാണ്) എന്ന് നബിവചനമുണ്ട്. എന്നാൽ നിസ്കാരം പിന്തിക്കുകയാണെങ്കിൽ ജമാഅത്ത് ലഭിക്കും എന്നുറപ്പുണ്ടെങ്കിൽ എത്രയും പിന്തിക്കാം. അവസാനം സമയം തികയാതെ വരരുതെന്ന് മാത്രം. ജമാഅത്ത് ലഭിക്കുമെന്ന് ഉറപ്പില്ലെങ്കിലും ശക്തമായ സാധ്യത കാണുന്നുവെങ്കിൽ കുറച്ചൊക്കെ പിന്തിക്കാം. ലഭിച്ചേക്കുമെന്ന വെറും സംശയത്തിന്റെ പേരിൽ മാത്രം പിന്തിക്കൽ സുന്നത്തില്ല.

ആദ്യസമയത്തെ ചെറിയ ജമാഅത്താണ് സമയാന്ത്യത്തിലെ വലിയ ജമാഅത്തിലേറെ പുണ്യം. ഹജ്ജിന് ഇഹ്റാം ചെയ്ത വ്യക്തി, ഇശാഅ് നിസ്കാരം നേരത്തെ നിർവഹിക്കുന്ന പക്ഷം, അറഫയിൽ നിൽക്കാൻ കഴിയാതെ വരികയും അങ്ങനെ ഹജ്ജ് നഷ്ടപ്പെടുകയും ചെയ്യുമെന്നു കണ്ടാൽ ഇശാഇനെ പിന്തിക്കൽ നിർബന്ധമാണ്. കാരണം ഹജ്ജ് പിന്നീട് നിർവഹിച്ചു വീട്ടാൻ പ്രയാസമാണ്. നിസ്കാരം അങ്ങനെയല്ലല്ലോ. ആ സന്ദർഭത്തിൽ ഭയത്തിലകപ്പെട്ടവന്റെ നിസ്കാരം നിസ്കരിക്കേണ്ടതില്ല. വെള്ളത്തിലകപ്പെട്ടവനെയോ ബന്ദിയെയോ രക്ഷിക്കാൻ വേണ്ടി നിസ്കാരം പിന്തിക്കേണ്ടി വന്നാൽ അങ്ങനെ ചെയ്യണം. നിസ്കാര സമയം അതിക്രമിച്ചാലും അവരെ രക്ഷപ്പെടുത്തേണ്ടത് നിർബന്ധമാണ്.

## ഉറക്കം

നിസ്കാര സമയമായ ശേഷം അതു നിർവഹിക്കാതെ ഉറങ്ങൽ കറാഹത്താണ്. ആരെങ്കിലും ഉണർത്തിയോ സ്വയം ഉണരുന്ന പതിവുള്ളതുകൊണ്ടോ സമയം അതിക്രമിക്കും മുമ്പെ നിസ്കരിക്കാൻ കഴിയുമെന്ന ധാരണയുണ്ടെങ്കിലാണ് കറാഹത്ത്. ഇല്ലെങ്കിൽ ഈ ഉറക്കം ഹറാം തന്നെയാണ്. എന്നാൽ അനിയന്ത്രിതമായ ഉറക്കമുണ്ടായെങ്കിൽ ഹറാമില്ല.

## നിഷിദ്ധ സമയങ്ങൾ

സുബ്ഹ് നിസ്കരിച്ച ശേഷം സൂര്യൻ ഉദിച്ച് ഒരു കുന്തത്തിന്റെ വലിപ്പത്തിലുയരും വരെയും[2] (ഏഴ് മുഴം) അസ്വ്ർ കഴിഞ്ഞാൽ അസ്തമയം വരെയും വെള്ളിയാഴ്ച ഒഴികെയുള്ള ദിവസങ്ങളിൽ

1. ഇശാഅ് പിന്തിക്കലാണ് പുണ്യം എന്ന് ചിലർക്കഭിപ്രായമുള്ളതുകൊണ്ടാണ് പ്രത്യേകം പറഞ്ഞത്
2. ഏകദേശം 20 മിനിറ്റ്.

فرع: يكره تحريماً صلاة لاسبب لها كالنفل المطلق ومنه صلاة التسبيح، أولها سـبب متأخر كركعتي استخارة وإحرام بعد أداء صبح حتى ترتفع الشمس كرمح، وعصر حتى تغرب وعند استواء غير يوم الجمعة لا ماله سبب متقدم كر كعتي وضوء وطواف وتحية وكسوف وصلاة جنازة ولو على غائب وإعادة مع جماعة ولو إماما، وكفائتة فرض أو نفل لم يقصد تأخيرها للوقت المكروه ليقضيها فيه أو يداوم عليه، فلو تحرى إيقاع صلاة غير صاحبة الوقت فى الوقت المكروه من حيث كونه مكروهاً فتحرم مطلقاً ولا تنعقد ولو فائتة يجب قضاؤها فورا لأنه معاند للشرع.

(**وخامسها: استقبال**) عين (**القبلة**) أي الكعبة بالصدر، فلا يكفي استقبال جهتها خلافا لأبي حنيفة رحمه الله تعالى (**إلا في**) حق العاجز عنه وفى صلاة (**شدة خوف**) ولو فرضا فيصلي كيف أمكن ماشياو راكبا مستقبلا و مستدبرا كهارب من حريق وسيل وسبع وحية ومن دائن عند إعسار وخوف حبس (**و**) إلاَ في (**نفل سفر مباح**) لقاصد محل معين فيحوز التنفل راكبا وماشيا فيه ولو قصيرا، نعم يشترط

നട്ടുച്ചയ്ക്കും[1] കാരണമില്ലാത്ത കേവല സുന്നത്തു പോലുള്ള നിസ്കാരങ്ങൾ തഹ്‌രീമിന്റെ കറാഹത്താണ്.[2] തസ്ബീഹ് നിസ്കാരവും ഇതിൽ ഉൾപ്പെടും. പിന്തിയ കാരണങ്ങളുള്ള നിസ്കാരവും ഇങ്ങനെത്തന്നെ. ഇസ്തിഖാറത്തിന്റെ നിസ്കാരം, ഇഹ്റാമിന്റെ നിസ്കാരം പോലുള്ളവ ഉദാഹരണം. എന്നാൽ ഒരു കാരണത്തെ തുടർന്നുള്ള നിസ്കാരത്തിന് വിരോധമില്ല. വുളൂഇന്റെയും ത്വവാഫിന്റെയും നിസ്കാരം, തഹിയ്യത്ത്, ഗ്രഹണ നിസ്കാരം, മയ്യിത്ത് നിസ്കാരം -അത് മറഞ്ഞ മയ്യിത്തിന്റെ മേൽ ആയാലും- എന്നിവയൊക്കെ അനുവദനീയമാണ്. ജമാഅത്തോടെ നിസ്കാരം ആവർത്തിക്കലും അത് ഇമാം തന്നെയെങ്കിലും വിരോധമില്ല. നഷ്ടമായ ഫർളോ സുന്നത്തോ ഈ സമയങ്ങളിൽ ഖളാഅ് വീട്ടുന്നതിനും വിരോധമില്ല. കറാഹത്തുള്ള സമയത്ത് നിർവഹിക്കണമെന്നുദ്ദേശിച്ചോ അങ്ങനെ പതിവാക്കാനുദ്ദേശിച്ചോ പിന്തിച്ചതാവരുത്.

തത്സമയത്തെ നിസ്കാരമല്ലാത്ത മറ്റൊന്നിനെ ഈ പാടില്ലാത്ത സമയത്ത് നിർവഹിക്കാനുദ്ദേശിച്ച് മാറ്റിവെച്ചാൽ കാരണമുണ്ടായാലുമില്ലെങ്കിലും അത് ഹറാമായിരിക്കും. ആ നിസ്കാരം ശരിയാവുകയുമില്ല. വേഗം നിർവഹിക്കൽ നിർബന്ധമുള്ള ഖളാആയ നിസ്കാരമാണെങ്കിലും ഇതാണ് വിധി. കാരണം അവൻ മതവിധിയെ വെല്ലുവിളിക്കുന്നവനാണ്.

## നിസ്കാരത്തിന്റെ അഞ്ചാം ശർത്വ്

ഖിബ്‌ലയിലേക്ക് -കഅബത്തിലേക്ക്- നെഞ്ച് കൊണ്ട് നേരിട്ടു നിസ്കരിക്കൽ അഞ്ചാമത്തെ ശർത്വാണ്. ആ ഭാഗത്തേക്കായാൽ പോരാ. അബൂഹനീഫ(റ)ന്റടുത്ത് ഖിബ്‌ലയുടെ ഭാഗത്തേക്കായാൽ മതിയാവുന്നതാണ്. ഏതെങ്കിലും കാരണത്താൽ അതിന് സാധ്യമല്ലാത്തവന് ഈ നേരിടൽ നിർബന്ധമില്ല. ഫർള് നിസ്കാരമാണെങ്കിൽ പോലും അതിയായ ഭയത്തോടെ നിസ്കരിക്കുന്നവനും ഇങ്ങനെത്തന്നെ. അവന് ഖിബ്‌ലക്ക് മുന്നിട്ടോ പിന്നിട്ടോ നടന്നോ വാഹനത്തിലോ കഴിയുംവിധം നിസ്കരിക്കാം. തീപ്പിടുത്തം, വെള്ളപ്പൊക്കം, പാമ്പ്, ഹിംസ്ര മൃഗങ്ങൾ പോലുള്ള വല്ലതും ഭയന്നോടുന്നവരൊക്കെ ഇതിൽ പെടും. കടംവീട്ടാൻ ഗതിയില്ലാതിരിക്കുകയും തടവിലാക്കപ്പെടുമെന്ന് ഭയക്കുകയും ചെയ്ത് ഒളിച്ചോടുന്നവനും ഇങ്ങനെത്തന്നെ.

അനുവദനീയമായ ഒരു ലക്ഷ്യത്തിലേക്ക് യാത്ര ചെയ്യുന്നവന് സുന്നത്തു നിസ്കരിക്കുമ്പോൾ ഈ നിർബന്ധത്തിൽ ഇളവുണ്ട്. നടന്നോ വാഹനത്തിലോ നിസ്കരിക്കാം. യാത്ര ദീർഘമായിരിക്കണമെന്നില്ല. എങ്കിലും അവന്റെ നാട്ടിൽനിന്ന് ബാങ്ക് കേൾക്കാത്ത ദൂരത്തേക്കായിരിക്കണം. ഏതുവിധത്തി

1. സൂര്യൻ മധ്യത്തിലാകുന്ന സമയത്ത് തക്ബീർ ചൊല്ലി നിസ്കാരം തുടങ്ങൽ ഹറാമാണെന്നാണ് ഉദ്ദേശ്യം. മധ്യത്തിലാണോ അല്ലേ എന്ന് സംശയമാണെങ്കിൽ ഹറാമില്ല.
2. തഹ്‌രീമിന്റെ കറാഹത്ത് ചെയ്യൽ ഹറാം പോലെത്തന്നെ ശിക്ഷാർഹമാണ്. പ്രമാണങ്ങളുടെ സ്വഭാവമനുസരിച്ച് പേരിൽ മാറ്റമുണ്ടെന്നേയുള്ളൂ.

أن يكون مقصده على مسافة لا يسمع النداء من بلده بشروطه المقررة في الجمعة، وخرج بالمباح سفر المعصية فلا يجوز ترك القبلة في النفل لآبق ومسافر عليه دين حال قادر عليه من غير إذن دائنه. (و) يجب (على ماش إتمام ركوع وسجود) لسهولة ذلك عليه وعلى راكب إيماء بهما (واستقبال فيهما و)فى (تحرم) وجلوس بين السجدتين فلا يمشي إلا في القيام والاعتدال والتشهد والسلام، ويحرم انحرافه عن استقبال صوب مقصده عامداً عالماً مختاراً إلا إلى القبلة، ويشترط ترك فعل كثير كعدو وتحريك رجل بلا حاجة، وترك تعمد وطء نجس ولو يابسا وإن عم الطريق، ولا يضر وطء يابس خطأ، ولا يكلف ماش التحفظ عنه، ويجب الاستقبال في النفل لراكب سفينة غير ملاّح. واعلم أنه يشترط أيضا في صحة الصلاة العلم بفرضية الصلاة، فلو جهل فرضية أصل الصلاة أو صلاته التى شرع فيها لم تصح كما في المجموع والروضة وتمييز فروضها من سننها. نعم إن إعتقد العامي أو العالم على الأوجه الكل فرضا صحت أو سنة فلا والعلم

ലുള്ള ബാങ്കുവിളിയെന്ന് ജുമുഅയുടെ അധ്യായത്തിൽ വിവരിച്ചത് ഇവിടേക്കും ബാധകമാണ്. അനുവദനീയമല്ലാത്ത യാത്ര[1] ചെയ്യുന്നവന് ഈ ഇളവ് ഉണ്ടാവില്ല. ഒളിച്ചോടുന്ന അടിമ, കടം വീട്ടേണ്ട സമയമായിട്ടും അതിന് കഴിവുണ്ടായിട്ടും വീട്ടാതെ കടം നൽകിയവന്റെ സമ്മതമില്ലാതെ യാത്ര പോകുന്നവൻ തുടങ്ങിയവരൊക്കെ അനുവദനീയമല്ലാത്ത യാത്രക്കാരാണ്.

അനുവദിക്കപ്പെട്ട യാത്രക്കാർ നടന്നുകൊണ്ട് നിസ്കരിക്കുന്ന ഘട്ടത്തിൽ റുകൂഉം സുജൂദും പൂർണമായി നിർവഹിക്കണം. കാരണം അത് ക്ലേശരഹിതമാണ്. എന്നാൽ വാഹനത്തിലുള്ളവന് റുകൂഉം സുജൂദും ആംഗ്യരൂപത്തിൽ മതിയാകും. നടക്കുന്നവന്റെ നിസ്കാരത്തിൽ റുകൂഅ്, സുജൂദ്, ഇടയിലെ ഇരുത്തം, തക്ബീറതുൽ ഇഹ്റാം എന്നീ ഘട്ടങ്ങളിൽ ഖിബ്‌ലക്ക് നേരിടുകയും വേണം. അപ്പോൾ ഖിയാം, ഇഅ്തിദാൽ, അത്തഹിയ്യാത്ത്, സലാം എന്നീ ഘട്ടങ്ങളിൽ മാത്രമേ നടക്കാവൂ എന്ന് ചുരുക്കം.

ഇത്തരം യാത്രക്കാർ നിസ്കാരത്തിനിടെ അവന്റെ ലക്ഷ്യസ്ഥാനത്തിന്റെ ദിശയിൽ നിന്നും ഖിബ്‌ലയിലേക്കല്ലാതെ തിരിയരുത്. പാടില്ലെന്നറിഞ്ഞ് മനഃപൂർവം സ്വമേധയാ മറ്റൊരിടത്തേക്ക് തിരിയുന്നത് ഹറാമാണ്. ചാടുക, അനാവശ്യമായി കാലുകൾ ചലിപ്പിക്കുക പോലുള്ള അധികരിച്ച പ്രവൃത്തികളൊന്നും നിസ്കാരത്തോടെയുള്ള യാത്രയിൽ ഉണ്ടാവരുതെന്ന് നിബന്ധനയുണ്ട്. നജസിൽ -ഉണങ്ങിയതെങ്കിലും- മനഃപൂർവം ചവിട്ടാതിരിക്കുകയും വേണം. വഴിയിൽ വ്യാപകമായി നജസുണ്ടെങ്കിൽ പോലും പറ്റില്ല. എന്നാൽ ഉണങ്ങിയ നജസിൽ അബദ്ധത്തിൽ ചവിട്ടിയാൽ പ്രശ്നമില്ല. നടക്കുമ്പോൾ മാലിന്യം സൂക്ഷിച്ചു നടക്കണമെന്ന് അവനെ നിർബന്ധിക്കേണ്ടതില്ല.[2] കപ്പൽ യാത്രക്കാരന്റെ സുന്നത്തു നിസ്കാരത്തിൽ ഖിബ്‌ലയിലേക്ക് നേരിടൽ നിർബന്ധമാണ്. ഇത് കപ്പിത്താന് ബാധകമല്ല.

## തിരിച്ചറിവ്

നിസ്കാരം ഫർളാണെന്ന തിരിച്ചറിവുണ്ടാവുന്നത് അത് സ്വീകാര്യമാവാനുള്ള മറ്റൊരു നിബന്ധനയാണ്. നിസ്കാരം ഫർളുണ്ടെന്ന കാര്യമേ അറിയാതിരുന്നാൽ അല്ലെങ്കിൽ ഇവൻ നിർവഹിച്ചുകൊണ്ടിരുന്ന ഫർള് നിസ്കാരം ഫർളാണെന്നറിയാതിരുന്നാൽ അതു ശരിയാവില്ലെന്ന് മജ്മൂഇലും റൗളയിലും പറഞ്ഞിട്ടുണ്ട്. അതുപോലെ മറ്റൊരു നിബന്ധനയാണ് ഫർളുകളും സുന്നത്തുകളും വേർതിരിച്ചറിയൽ. എങ്കിലും സാധാരണക്കാരനോ ബലപ്പെട്ട അഭിപ്രായ പ്രകാരം പണ്ഡിതനോ എല്ലാം ഫർളാണെന്നു കരുതിയാൽ നിസ്കാരം ശരിയാകും. മുഴുവൻ സുന്നത്താണെന്നു കരുതിയാൽ ശരിയാവുക

1. രക്ഷിതാക്കളുടെ അനുവാദമില്ലാതെയും നിഷിദ്ധ കാര്യങ്ങൾ കൂട്ടിക്കലർത്തിയും നടത്തുന്ന വിനോദ യാത്രകൾക്ക് ഈ ആനുകൂല്യം ലഭിക്കാൻ സാധ്യതയില്ല.
2. കാരണം അത് നിസ്കാരത്തിലെ മനസ്സാന്നിധ്യത്തിന് ഭംഗം വരുത്തും.

بكيفيتها الآتي بيانها قريبا إن شاء الله تعالى.

## (فصل) في صفة الصلاة

(أركان الصلاة) أي فروضها أربعة عشر بجعل الطمأنينة في محالها ركنا واحدا. أحدها: (نية) وهي القصد بالقلب لخبر: «إنما الأعمال بالنيات» (فيجب فيها) أي النية (قصد فعلها) أي الصلاة لتتميز عن بقية الأفعال (وتعيينها) من ظهر أو غيره لتتميز عن غيرها، فلا يكفي نية فرض الوقت (ولو) كانت الصلاة المفعولة (نفلا) غير مطلق كالرواتب والسنن المؤقتة أو ذات السبب فيجب فيها التعيين بالإضافة إلى ما يعينها كسنة الظهر القبلية أو البعدية وإن لم يؤخر القبلية، ومثلها كل صلاة لها سنة قبلها وسنة بعدها، وكعيد الأضحى أو الأكبر و الفطر أو الأصغر فلا يكفي صلاة العيد والوتر سواء الواحدة والزائدة عليها ويكفي نية الوتر من غير عدد ويحمل على ما يريده على الأوجه، ولا يكفي فيه نية سنة العشاء أو راتبتها والتراويح والضحى، وكاستسقاء وكسوف شمس أو قمر. أما النفل المطلق فلا يجب فيه تعيين

യുമില്ല. നിസ്കാര രൂപം അറിഞ്ഞിരിക്കണമെന്നതും നിബന്ധനയാണ്. ആ രൂപമാണിനി പറയാൻ പോകുന്നത്, ഇൻശാഅല്ലാഹ്.

## നിസ്കാര രൂപം

നിസ്കാരത്തിന്റെ ഫർളുകൾ പതിനാലാണ്. പല സ്ഥലത്തും വരുന്ന നിശ്ചലത (ത്വുമഅ്നീനത്) എന്ന ഫർള് ഒന്നായി പരിഗണിച്ചാണ് പതിനാലെന്ന് പറയുന്നത്.

### നിസ്കാരത്തിന്റെ ഫർള് ഒന്ന്:

നിയ്യത്ത്. ഹൃദയത്തിൽ കരുതലാണ് നിയ്യത്ത്. إِنَّمَا الْأَعْمَالُ بِالنِّيَّاتِ

(കർമ്മങ്ങൾ സ്വീകാര്യമാവുന്നത് നിയ്യത്തുകൊണ്ടാണ്. തീർച്ച) എന്ന ഹദീസാണ് ഇത് നിർബന്ധമാണെന്നതിനാധാരം. ഞാൻ നിസ്കരിക്കുന്നുവെന്നും ഇന്ന നിസ്കാരമെന്നും ഫർള് നിസ്കാരമെങ്കിൽ ഫർള് എന്നും കരുതൽ നിർബന്ധമാണ്. മറ്റു പ്രവൃത്തികളിൽ നിന്ന് നിസ്കാരം വേർതിരിയാനാണ് ഇങ്ങനെ കരുതുന്നത്. ളുഹ്ർ എന്നോ മറ്റോ പേര് വ്യക്തമായി കരുതുന്നത് മറ്റു നിസ്കാരങ്ങളിൽ നിന്ന് വേർതിരിയാനും. പേരിനു പകരം ഈ സമയത്തെ നിസ്കാരം എന്ന് കരുതിയാൽ പോരാ.

റവാതിബ് സുന്നത്തുകളോ സമയക്ലിപ്തതയുള്ള മറ്റേതെങ്കിലും സുന്നത്തോ ഒരു കാരണത്തെ തുടർന്നുള്ള നിസ്കാരമോ നിർവഹിക്കുകയാണെങ്കിൽ അതു വ്യക്തമാക്കാനുതകുംവിധമുള്ള വിശദീകരണം നിയ്യത്തിൽ നിർബന്ധമാണ്. ളുഹ്റിന്റെ മുമ്പുള്ള സുന്നത്ത് നിസ്കരിക്കുന്നു, അല്ലെങ്കിൽ ശേഷമുള്ള സുന്നത്ത് നിസ്കരിക്കുന്നു എന്നിങ്ങനെയാവാം. മുമ്പുള്ള സുന്നത്ത് ഫർളിനേക്കാൾ പിന്തിച്ചിട്ടില്ലെങ്കിലും ഈ നിയ്യത്തു വേണം.[1] മുമ്പും ശേഷവും സുന്നത്തുകളുള്ള മറ്റു നിസ്കാരങ്ങളും ഇങ്ങനെത്തന്നെ.[2]

ഈദുൽ അള്ഹാ അല്ലെങ്കിൽ വലിയ പെരുന്നാൾ നിസ്കാരം നിർവഹിക്കുന്നു. ഈദുൽ ഫിത്വർ അല്ലെങ്കിൽ ചെറിയ പെരുന്നാൾ നിസ്കാരം നിർവഹിക്കുന്നു എന്നും നിയ്യത്ത് ചെയ്യുന്നത് പോലെ. പെരുന്നാൾ നിസ്കാരം നിർവഹിക്കുന്നു എന്നു മാത്രം പോരാ. ഒന്നോ അതിലധികമോ റകഅത്തുകൾ ആയാലും വിത്റ് നിസ്കരിക്കുന്നുവെന്ന് കരുതുന്നത് പോലെയും. വിത്റ് നിസ്കരിക്കുന്നു എന്ന് റക്അത്തിന്റെ എണ്ണം വ്യക്തമാക്കാതെയും നിയ്യത്ത് ശരിയാകും. അവൻ ഉദ്ദേശിക്കുന്ന എണ്ണത്തിന് അതു ബാധകമാക്കാം.[3] എന്നാണ് പ്രബലം. ഇശാഇന്റെ സുന്നത്ത് എന്നോ റവാതിബ് എന്നോ ഉള്ള നിയ്യത്ത് വിത്റിന് പറ്റില്ല.

1. ളുഹ്ർ ഉദാഹരണമാണ്. ഫർള് നിസ്കരിക്കാത്തിടത്തോളം ശേഷമുള്ള സുന്നത്തിന്റെ സമയമായിട്ടില്ലല്ലോ പിന്നെന്തിന് മുമ്പുള്ളതെന്ന് പ്രത്യേകം പറയണമെന്ന് സംശയമുന്നയിച്ചവരുണ്ട്. അത് പരിഗണനീയമല്ല.
2. മഗ്രിബ്, ഇശാഅ് പോലെ
3. ഒന്നു മുതൽ പതിനൊന്നു വരെ ഒറ്റയായി

بل يكفي فيه نية فعل الصلاة كما في ركعتي التحية والوضوء والاستخارة وكذا صلاة الأوابين على ما قاله شيخنا ابن زياد والعلامة السيوطي رحمهما الله تعالى، والذي جزم به شيخنا في فتاويه أنه لا بد فيها من التعيين كالضحى

(و) يجب نية الفعل والتعيين مع (**نية فرض فيه**) أي في فرض ولو كفاية أو نذراً وإن كان الناوي صبياً ليتميز عن النفل (**كأصلي فرض الظهر**) مثلاً أو فرض الجمعة وإن أدرك الإمام في تشهدها (**وسن**) في النية (**اضافة إلى الله تعالى**) خروجا من خلاف من أوجبها وليتحقق معنى الإخلاص (**وتعرض لأداء أو قضاء**) ولا يجب وإن كان عليه فائتة مماثلة للمؤدات خلافا لما اعتمده الأذرعي، والأصح صحة الأداء بنية القضاء وعكسه إن عذر بنحو غيم وإلا بطلت قطعا لتلاعبه (و) تعرض (**لا ستقبال وعدد ركعات**) للخروج من خلاف من أوجب التعرض لهما (و) سن (**نطق بمنوي**) قبيل التكبير ليساعد اللسان القلب وخروجا من خلاف من أوجبه، ولو شك هل أتى

തറാവീഹ്, ളുഹാ, ഇസ്തിസ്ഖാഅ് (മഴക്കു വേണ്ടിയുള്ള നിസ്കാരം), കുസൂഫ് (സൂര്യ, ചന്ദ്ര ഗ്രഹണ നിസ്കാരങ്ങൾ) എന്നിങ്ങനെ വ്യക്തമാക്കി നിയ്യത്തു ചെയ്യണം. സമയ, കാരണ ബന്ധങ്ങളില്ലാത്ത സുന്നത്തു നിസ്കാരങ്ങൾക്ക് (മുത്ലഖ്) ഞാൻ നിസ്കരിക്കുന്നു എന്നു മാത്രമേ നിയ്യത്ത് വേണ്ടൂ. തഹിയ്യത്ത്, വുളൂഇന്റെ സുന്നത്ത്, ഇസ്തിഖാറത്ത്, ശൈഖുനാ ഇബ്നുസിയാദും അല്ലാമാ സുയൂത്വി(റ)യും പറഞ്ഞത് പ്രകാരം സ്വലാതുൽ അവ്വാബീനും[1] ഇങ്ങനെ തന്നെ (ഞാൻ നിസ്കരിക്കുന്നു) നിയ്യത്ത് ചെയ്താൽ മതിയാവും. എന്നാൽ ശൈഖുനാ ഫതാവയിൽ തീർത്തു പറഞ്ഞത് പ്രകാരം സ്വലാതുൽ അവ്വാബീനിൽ ളുഹാ പോലെ ഏതു നിസ്കാരമാണെന്ന് പ്രത്യേകം വ്യക്തമാക്കിയുള്ള നിയ്യത്ത് വേണമെന്നാണ്.

നിസ്കാരം ഫർളാണെങ്കിൽ ഫർള് എന്ന് കരുതണമെന്നതിൽ ഫർള് കിഫായയും നേർച്ചയാക്കിയതും ഉൾപ്പെടും. നിയ്യത്ത് ചെയ്യുന്നവൻ കുട്ടിയാണെങ്കിലും ഫർളിനെ ഫർളെന്ന് തന്നെ കരുതണം. സുന്നത്തിൽ നിന്ന് വേർതിരിയാൻ വേണ്ടിയാണിത്. أُصَلِّى فَرْضَ الظُّهْرِ (ഞാൻ ളുഹ്ർ എന്ന ഫർള് നിസ്കരിക്കുന്നു). അല്ലെങ്കിൽ ജുമുഅ എന്ന ഫർള് നിസ്കരിക്കുന്നു എന്നതൊക്കെ നിയ്യത്തിന് ഉദാഹരണമാണ്. ജുമുഅയിൽ അത്തഹിയ്യാത്തിലാണ് ഇമാമിനെ തുടരുന്നതെങ്കിലും ഇങ്ങനെയാണ് നിയ്യത്ത് വേണ്ടത്.[2]

നിയ്യത്തിൽ 'അല്ലാഹുവിനു വേണ്ടി' എന്ന് ചേർത്തു പറയൽ സുന്നത്തുണ്ട്. അത് നിർബന്ധമാണെന്ന അഭിപ്രായം കണക്കിലെടുത്താണിത്. മാത്രമല്ല ശരിക്കും ആത്മാർത്ഥതയുണ്ടാവാനും അതുപകരിക്കും. നിസ്കാരം അദാഅ് ആണോ ഖളാആണോ എന്നും വ്യക്തമാക്കൽ സുന്നത്താണ്. ഇപ്പോൾ അദാആയി നിർവഹിക്കുന്ന നിസ്കാരം പോലുള്ളതൊന്ന് നഷ്ടമായത് നിർവഹിക്കാൻ ബാക്കിയുണ്ടെങ്കിൽ പോലും ഇത് അദാആണോ ഖളാആണോ എന്നു വ്യക്തമാക്കൽ നിർബന്ധമില്ല, എന്നാൽ അദ്റഈ(റ) പ്രബലമാക്കിയത് അത് നിർബന്ധമാണെന്ന അഭിപ്രായത്തെയാണ്.

അന്തരീക്ഷം മേഘാവൃതമാവുക പോലുള്ള കാരണങ്ങളുണ്ടെങ്കിൽ ഖളാഇനെ നിയ്യത്തുചെയ്ത് അദാഓ അദാഅ് കരുതി ഖളാഓ നിസ്കരിച്ചാലും സാധുവാകും. കാരണമില്ലെങ്കിൽ നിസ്കാരം ബാത്വിലാവുമെന്ന കാര്യം നിസ്തർക്കമാണ്. കാരണം അത് നിസ്കാരം കൊണ്ട് കളിക്കലാണ്. ഖിബ്ലക്ക് നേരിട്ട് എന്നും ഇത്ര റക്അത്തെന്നും എണ്ണവും നിയ്യത്തിൽ വ്യക്തമാക്കുന്നത് സുന്നത്തുണ്ട്. അതു നിർബന്ധമാണെന്ന ചിലരുടെ അഭിപ്രായം പരിഗണിച്ചതിനാലാണിത്.

മനസ്സിൽ കരുതിയത് നാവുകൊണ്ട് പറയൽ സുന്നത്താണ്. ഹൃദയത്തിലുള്ളത് നാവിന്റെ സഹായത്തോടെ ദൃഢീകരിക്കാൻ തക്ബീറിന്റെ അൽപം മുമ്പുള്ള ഈ ഉച്ചാരണം ഉപകരിക്കും. ഉച്ചാരണം നിർബന്ധമാണെന്ന് ചിലർ പറഞ്ഞിട്ടുമുണ്ട്.

1. ഇശാ-മഗ്രിബിന്നിടയിൽ ഇരുപത് റക്അത്ത് നിസ്കാരമാണിത്. വിശദീകരണം വരുന്നുണ്ട്.
2. ഇമാം സലാംവീട്ടിയ ശേഷം അവൻ നിസ്കാരം പൂർത്തിയാക്കേണ്ടത് ളുഹ്റായാണ് എന്നാലും.

بكمال النية أو لا؟ أو هل نوى ظهرا أو عصرا؟ فإن ذكر بعد طول زمان أو بعد إتيانه بركن ولو قوليا كالقراءة بطلت صلاته أو قبلهما فلا.

(و) ثانيها: (تكبير تحرم) للخبر المتفق عليه: «إذا قمت إلى الصلاة فكبر» سمي بذلك لأن المصلي يحرم عليه به ما كان حلالا له قبله من مفسدات الصلاة، وجعل فاتحة الصلاة ليستحضر المصلي معناه الدال على عظمة من تهيأ لخدمته حتى تتم له الهيبة والخشوع، ومن ثم زيد في تكراره ليدوم له استصحاب ذينك في جميع صلوته (مقرونا به) أي بالتكبير (النية) لأن التكبير أول أركان الصلاة فتجب مقارنتها به بل لا بد أن يستحضر كل معتبر فيها مما مر وغيره كالقصر للقاصر وكونه إماما أو مأموما في الجمعة والقدوة لمأموم في غيرها مع ابتدائه، ثم يستمر مستصحبا لذلك كله إلى الراء. وفي قول صححه الرافعي: يكفي قرنها بأوله. وفي المجموع والتنقيح المختار ما اختاره الإمام والغزالي انه يكفى فيها المقارنة العرفية عند العوام بحيث يعد مستحضرا للصلاة. وقال ابن الرفعة: إنه الحق الذي لا يجوز سواه. وصوبه السبكي وقال: من لم يقل به وقع في الوسواس المذموم. وعند الأئمة الثلاثة يجوز تقديم النية على التكبير بالزمن اليسير (ويتعين) فيه

പൂർണമായ നിയ്യത്ത് ചെയ്തോ എന്നോ ളുഹ്റോ അസ്വ്റോ നിയ്യത്തു ചെയ്തത് എന്നോ സംശയം നേരിട്ടാൽ ദീർഘസമയത്തിന് ശേഷമാണ് യാഥാർത്ഥ്യം ബോധ്യം വന്നതെങ്കിൽ നിസ്കാരം ബാത്വിലാകും. ഒരു ഫർള് നിർവഹിച്ച ശേഷമാണ് ഓർമ്മവന്നതെങ്കിലും -അത് ഖിറാഅത്ത് പോലുള്ള വാചാ ഫർളുമാവാം- നിസ്കാരം അസാധുവാകും. സമയം ദീർഘിക്കും മുമ്പോ ഒരു ഫർള് ചെയ്യും മുമ്പോ ഓർമ്മവന്നാൽ ബാത്വിലാവില്ല.

## നിസ്കാരത്തിന്റെ രണ്ടാം ഫർള്

തക്ബീറു തഹർറും (തക്ബീറതുൽ ഇഹ്റാം)

اِذَا قُمْتَ اِلَى الصَّلَاةِ فَكَبِّرْ

(നീ നിസ്കാരത്തിന് നിന്നാൽ തക്ബീർ ചൊല്ലുക) എന്ന ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടുചെയ്ത ഹദീസാണിത് നിർബന്ധമാക്കുന്നത്. തക്ബീറിന് മുമ്പ് അനുവദനീയമായിരുന്ന, നിസ്കാരത്തിന് ഹാനിയാകുന്ന കാര്യങ്ങൾ തക്ബീറോടെ വിലക്കപ്പെടുന്നു എന്നതുകൊണ്ടാണ് 'തഹർറുമിന്റെ' (നിരോധനത്തിന്റെ) തക്ബീർ എന്ന് ഇതിന് പേരിട്ടത്. നാം ആരുടെ വിനീത സേവകരാണോ അവന്റെ മഹത്വത്തെ കുറിക്കുന്നുണ്ട് തക്ബീർ. ആ ആശയം മനസ്സിലുണ്ടാകുമ്പോഴാണ് ഭക്ത്യാദരവുകൾ സമ്പൂർണമാവുക. അതിന് വേണ്ടിയാണ് തക്ബീറിനെ നിസ്കാരത്തിന്റെ പ്രാരംഭമാക്കിയത്. നിസ്കാരത്തിലുടനീളം അതുണ്ടായിരിക്കാൻ തക്ബീർ ആവർത്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

## വസ്‌വാസ് വേണ്ട

നിയ്യത്ത് തക്ബീറതുൽ ഇഹ്റാമിനോട് ചേർന്നുകൊണ്ടായിരിക്കണം. കാരണം തക്ബീറാണ് നിസ്കാരത്തിന്റെ പ്രഥമ പ്രത്യക്ഷ ഫർള്. അതുമായി നിയ്യത്തിന് സമന്വയം ഉണ്ടായിരിക്കണം. മാത്രമല്ല, നിയ്യത്തിൽ ആവശ്യമായ മുഴുവൻ കാര്യങ്ങളും -നേരത്തെ പറഞ്ഞവയും പുറമെ ഖസ്റാക്കി നിസ്കരിക്കുന്നവൻ അക്കാര്യം, ജുമുഅയിൽ ഇമാമും മഅ്മൂമും ഇമാമെന്നും മഅ്മൂമെന്നും കരുതൽ, ജുമുഅ അല്ലാത്തതിൽ മഅ്മൂം ഇമാമിനെ തുടരുന്നു എന്നത് ഇത്യാദി കാര്യങ്ങളും -മനസ്സിൽ തക്ബീറിന്റെ തുടക്കം മുതൽ ഉണ്ടാവുകയും അതിന്റെ അന്ത്യാക്ഷരമായ 'ർ' വരെ നിലനിൽക്കുകയും വേണം. നിയ്യത്ത് തക്ബീറിന്റെ തുടക്കത്തോട് യോജിച്ചാൽ മതി എന്ന അഭിപ്രായമാണ് ഇമാം റാഫിഈ(റ)നുള്ളത്. മജ്മൂഇലും തൻഖീഹിലും ഇങ്ങനെ കാണാം: ഇമാമുൽ ഹറമൈനിയും ഇമാം ഗസ്സാലി(റ)യും പ്രബലമാക്കിയത് നിസ്കാരത്തെ ഓർത്തെന്നു പറയാവുന്ന വിധം സാധാരണക്കാർക്ക് സാധ്യമായ സാധാരണ സമന്വയം മതി എന്ന അഭിപ്രായത്തെയാണ്. ഇതാണ് ശരിയെന്നും ഇതല്ലാത്തത് പറ്റില്ലെന്നുമാണ് ഇബ്നു രിഫ്അത്(റ) പ്രസ്താവിച്ചത്. ഇത് ശരിയെന്നംഗീകരിച്ച സുബ്കി (റ) ഇപ്രകാരം പറഞ്ഞില്ലെങ്കിൽ ആക്ഷേപാർഹമായ വസ്‌വാസിൽ അകപ്പെടുകയാവും ഫലമെന്നും പറഞ്ഞിട്ടുണ്ട്. ഇമാം ശാഫിഈ(റ) ഒഴി

على القادر لفظ (**الله أكبر**) للاتباع، أو « الله الأكبر» ولا يكفي «أكبر الله» ولا «الله كبير» أو «أعظم» ولا «الرحمن أكبر» ويضر إخلال بحرف من الله أكبر وزيادة حرف يغير المعني كمد همزة الله، وكألف بعد الباء، وزيادة واو قبل الجلالة وتخلل واو ساكنة اومتحركة بين الكلمتين وكذا زيادة مد الألف التي بين اللام والهاء إلى حد لا يراه أحد من القراء، ولا يضر وقفة يسيرة بين كلمتيه وهي سكتة التنفس ولا ضم الراء.

فرع: لو كبّر مرات ناويا الافتتاح بكل دخل فيها بالوتر وخرج منها بالشفع لأنه لما دخل بالأولي خرج بالثانية لأن نية الافتتاح بها متضمنة لقطع الأولى، وهكذا فإن لم ينو ذلك ولا تخلل مبطل كإعادة لفظ النية فما بعد الأولى ذكر لا يؤثر.

(**ويجب اسماعه**) أي التكبير (**نفسه**) إن كان صحيح السمع ولا عارض من نحو لغط (**كسائر ركن قولي**) من الفاتحة والتشهد والسلام، ويعتبر إسماع المندوب القولي لحصول السنة (**وسن جزم رائه**) أي التكبير خروجا من خلاف من أوجبه وجهر به لإمام كسائر تكبيرات الانتقالات (**ورفع كفيه**) أو احداهما إن تعسر رفع الأخرى (**بكشف**) اي مع كشفهما ويكره خلافه، ومع تفريق اصابعهما

കെയുള്ള മൂന്ന് ഇമാമുകളും തക്ബീറിന്റെ അൽപം മുമ്പെ നിയ്യത്താവാമെന്ന അഭിപ്രായക്കാരാണ്.

അല്ലാഹു അക്ബർ (الله أكبر) എന്നുച്ചരിക്കാൻ കഴിയുന്നവൻ അതുതന്നെ പറയണം. അതാണ് നബിചര്യ. അല്ലാഹുൽ അക്ബർ എന്നുമാവാം. അക്ബറുല്ലാഹ്, അല്ലാഹു കബീർ, അല്ലാഹു അഅ്ളം, അർറഹ്മാനു അക്ബർ എന്നിവയൊന്നും പറ്റില്ല. അല്ലാഹു അക്ബറിലെ ഒരക്ഷരത്തിന് തകരാറ് സംഭവിക്കുന്നതുപോലും പ്രശ്നമാണ്. അർത്ഥവ്യത്യാസം വരുത്തുന്ന അക്ഷരാധിക്യവും ഇങ്ങനെത്തന്നെ. ആല്ലാഹു എന്നോ അക്ബാർ എന്നോ പറയൽ ഉദാഹരണം. വല്ലാഹു അക്ബർ, അല്ലാഹൂ അക്ബർ, അല്ലാഹു വഅക്ബർ എന്നിവയൊക്കെ സ്വീകാര്യമല്ലാത്ത പ്രയോഗങ്ങളാണ്. അല്ലാഹു എന്നതിലെ 'ല്ലാ'ക്കു ശേഷമുള്ള അലിഫിനെ പ്രാമാണിക ഖുർആൻ പാരായണ പണ്ഡിതരൊന്നും ഓതാത്തവിധം ദീർഘിപ്പിക്കലും പറ്റില്ല. അല്ലാഹു, അക്ബർ എന്നീ രണ്ടു പദങ്ങൾക്കുമിടയിൽ ഒരൽപം -ഒരു ശ്വാസത്തിന്റത്ര- നിർത്തലും അക്ബറു എന്ന് ഉകാരത്തോടെ പറയലും വിരോധമില്ല.

## വീണ്ടും തക്ബീർ

നിസ്കാരം തുടങ്ങുന്നു എന്നു കരുതിക്കൊണ്ട് നിയ്യത്തോടെ പല പ്രാവശ്യം തക്ബീർ ചൊല്ലിയാൽ ഒറ്റയായ തക്ബീർ കൊണ്ട് നിസ്കാരത്തിൽ പ്രവേശിക്കലും ഇരട്ടകൊണ്ട് നിസ്കാരത്തിൽ നിന്ന് പുറത്താകലുമായിരിക്കും ഫലം. ഒന്നാം തക്ബീർ കൊണ്ട് നിസ്കാരത്തിൽ പ്രവേശിച്ചപ്പോൾ രണ്ടാമത്തേതുകൊണ്ട് അതിൽനിന്ന് പുറത്തായി. കാരണം ഒരു തക്ബീർ കൊണ്ട് നിസ്കാരത്തിൽ പ്രവേശിക്കുന്നു എന്നു കരുതിയാൽ അതിന്റെ മുമ്പുള്ളത് ഒഴിവാക്കി എന്നാണല്ലോ അർത്ഥം. എല്ലാ തക്ബീർകൊണ്ടും കരുതിയില്ല -ഒന്നാമത്തെത് കൊണ്ട് മാത്രം കരുതി- നിസ്കാരം ബാത്വിലാക്കുന്ന, നിയ്യത്തിന്റെ വാചകം ആവർത്തിക്കൽ പോലുള്ളതൊന്നും തക്ബീറുകൾക്കിടയിൽ വരാതെയുമാണെങ്കിൽ ആദ്യത്തേതിന്ന് ശേഷമുള്ള തക്ബീറുകളെല്ലാം ദിക്റുകളാണ്. അത് നിസ്കാരത്തിന്റെ സ്വീകാര്യതയെ ബാധിക്കില്ല.

കേൾവിത്തകരാറൊന്നുമില്ലാത്തവനും ശബ്ദകോലാഹലങ്ങളൊന്നുമില്ലാത്ത സാഹചര്യവുമാണെങ്കിൽ സ്വന്തം ദേഹം കേൾക്കുംവിധം തക്ബീർ ചൊല്ലൽ നിർബന്ധമാണ്. ഫാതിഹ, തശഹ്ഹുദ്, സലാം എന്നീ വാചിക ഫർളുകളും ഇത്രയും ഉച്ചത്തിൽ തന്നെയാണ് ചൊല്ലേണ്ടത്. ചൊല്ലൽ സുന്നത്തുള്ളവയും[1] ഈവിധം ചൊല്ലിയെങ്കിലേ സുന്നത്ത് കരസ്ഥമാകൂ. തക്ബീറിലെ റാഇന് നിസ്വരമായി അക്ബർ എന്നുച്ചരിക്കൽ സുന്നത്താണ്. അതു നിർബന്ധമാണെന്ന് ചിലർക്കഭിപ്രായമുള്ളത് പരിഗ

1. സൂറത്ത്, ആദ്യത്തെ അത്തഹിയ്യാത്ത്, തസ്ബീഹുകൾ തുടങ്ങിയവ.

تفريقا وسطا (**خذو**) أي مقابل (**منكبيه**) بحيث يحاذي أطراف أصابعه أعلى اذنيه، وإبهاماه شحمتي أذنيه، وراحتاه منكبيه للاتباع. وهذه الكيفية تسن (**مع**) جميع تكبير (**تحرم**) بأن يقرنه به ابتداء وينهيهما معا (**و**) مع (**ركوع**) للاتباع الوارد من طرق كثيرة (**ورفع منه**) أي من الركوع (**و**) رفع (**من تشهد أول**) للاتباع فيهما (**ووضعهما تحت صدره**) وفوق سرته للاتباع (**آخذا بيمينه**) كوع (**يساره**) وردهما من الرفع إلى تحت الصدر أولى من إرسالهما بالكلية ثم استيناف رفعهما إلى تحت الصدر. قال المتولي واعتمده غيره: ينبغي أن ينظر قبل الرفع والتكبير إلى موضع سجوده ويطرق رأسه قليلا ثم يرفع.

(**و**) ثالثها: (**قيام قادر**) عليه بنفسه أو بغيره (**فى فرض**) ولو منذورا أو معادا، ويحصل القيام بنصب فقار ظهره أي عظامه التي هى مفاصله ولو بإستناد إلى شيء بحيث لو زال لسقط، ويكره الاستناد لا بانحناء إن كان أقرب إلى أقل الركوع إن لم يعجز عن تمام الانتصاب (**ولعاجز شق عليه قيام**) بأن لحقه به مشقة شديدة بحيث لا تحتمل عادة، وضبطها

ണിച്ചാണിത്. തക്ബീറതുൽ ഇഹ്റാമും ഓരോ ഫർളുകൾ മാറുമ്പോഴുള്ള തക്ബീറും ഉറക്കെപ്പറയലാണ് ഇമാമിന് സുന്നത്ത്.

തക്ബീറതുൽ ഇഹ്റാമിന്റെ വേളയിൽ ഇരുകൈകളും ചുമലിന്റെ നേരെ ഉയർത്തൽ സുന്നത്തുണ്ട്. കൈകൾ വ്യക്തമാക്കി നിവർത്തി വിരലുകൾ മിതമായി അകത്തിപ്പിടിക്കണം. തള്ളവിരലുകൾ ചെവിത്തൊട്ടിയോടും വിരലുകളുടെ അഗ്രങ്ങൾ ചെവിയുടെ മേൽഭാഗത്തോടും ഉള്ളംകൈകൾ[1] ചുമലിനോടും നേരിടും വിധമാണുയർത്തേണ്ടത്. ഇതാണ് നബിചര്യ. ഒരു കൈ പൊക്കാൻ കഴിയാത്തവനാണെങ്കിൽ മറുകൈ മാത്രമായി ഉയർത്താം. തക്ബീറിന്റെയും കയ്യുയർത്തലിന്റെയും തുടക്കവും ഒടുക്കവും ഒപ്പമായിരിക്കൽ സുന്നത്തുണ്ട്. റുകൂഇലേക്ക് പോകുമ്പോഴും -നബിചര്യ അങ്ങനെയാണെന്ന് ഏറെ ഹദീസുകളിലുണ്ട്- റുകൂഇൽ നിന്നുയരുമ്പോഴും ആദ്യത്തെ അത്തഹിയ്യാത്തിൽ നിന്നുയരുമ്പോഴും ഈ വിധം കയ്യുയർത്തൽ സുന്നത്തു തന്നെ. റുകൂഇൽ നിന്നും അത്തഹിയ്യാത്തിൽ നിന്നും ഉയരുമ്പോൾ നബി(സ) ഇങ്ങനെ കൈ ഉയർത്തിയിട്ടുണ്ട്.

ഇരുകൈകളും നെഞ്ചിനു താഴെയും പൊക്കിളിന് മീതെയുമായി വെക്കലും സുന്നത്താണ്. നബിചര്യയാണിതും. വലതുകൈ കൊണ്ട് ഇടതുകൈയ്യിന്റെ മണിബന്ധം പിടിക്കലും സുന്നത്തുണ്ട്. ഉയർത്തിയ കൈ നേരെ നെഞ്ചിന്റെ താഴ്ഭാഗത്തേക്ക് കൊണ്ടുവരലാണ് കൈ പൂർണമായും താഴ്ത്തിയ ശേഷം മേലേക്കുയർത്തുന്നതിലും നല്ലത്. കയ്യുയർത്തുന്നതിന്റെയും തക്ബീറിന്റെയും മുമ്പ് സുജൂദിന്റെ സ്ഥാനത്തേക്ക് നോക്കുകയും തല അൽപം താഴ്ത്തുകയും ചെയ്ത ശേഷമാണു കൈ ഉയർത്തേണ്ടതെന്ന് ഇമാം മുതവല്ലി(റ) പറയുകയും മറ്റു പല പണ്ഡിതരും അതു പ്രബലമാക്കുകയും ചെയ്തിരിക്കുന്നു.

## നിസ്കാരത്തിന്റെ മൂന്നാം ഫർള്

നിൽക്കാൻ കഴിവുള്ളവൻ നിന്നു നിസ്കരിക്കൽ. സ്വന്തമായോ പരസഹായത്തോടെയോ നിൽക്കാനാവുമെങ്കിൽ ഫർളുനിസ്കാരം നിന്നുകൊണ്ടേ ശരിയാകൂ. ഫർള് നിസ്കാരം ആവർത്തിക്കുകയാണെങ്കിലും നേർച്ചയാക്കിയ നിസ്കാരമാണെങ്കിലും ഇത് നിർബന്ധം തന്നെ. നട്ടെല്ല് നിവർത്തിയുള്ള നിൽപ്പാണ് വേണ്ടത്. അത് ഒരു വസ്തുവിലേക്ക് ചാരി -അതു നീങ്ങിയാൽ വീഴുംവിധം- പൂർണമായും അതിനെ ആശ്രയിച്ചുള്ള നിൽപുമാവാം. എന്നാൽ (അനിവാര്യമെങ്കിലല്ലാതെ) ഇങ്ങിനെ നിൽക്കൽ കറാഹത്താണ്. റുകൂആയി ഗണിക്കാവുന്ന വിധം കുനിഞ്ഞുള്ള നിൽപ് പറ്റില്ല. നേരെ നിൽക്കാൻ സാധ്യമല്ലാത്തവന് അതാവാം.

1. ഉള്ളംകൈകളുടെ പുറംഭാഗമാണ് ഉദ്ദേശ്യം.

الإمام بأن تكون بحيث يذهب معها خشوعه (**صلاة قاعدا**) كراكب سفينة خاف نحو دوران رأس إن قام، وسلس لا يستمسك حدثه إلاّ بالقعود. وينحني القاعد بالركوع بحيث تحاذي جبهته ما قدام ركبتيه.

فرع: قال شيخنا: يجوز لمريض أمكنه القيام بلا مشقة لو انفرد لا إن صلى في جماعة إلاّ مع جلوس في بعضها الصلاة معهم مع الجلوس في بعضها وإن كان الأفضل الانفراد، وكذا إذا قرأ الفاتحة فقط لم يقعد أو والسورة قعد فيها جاز له قراءتها مع القعود وإن كان الأفضل تركها اهـ. والأفضل للقاعد الافتراش ثم التربع ثم التورك، فإن عجز عن الصلاة قاعدا صلى مضطجعا على جنبه مستقبلا للقبلة بوجهه ومقدم بدنه، ويكره على الجنب الأيسر بلا عذر فمستلقيا على ظهره وأخمصاه إلى القبلة، ويجب أن يضع تحت رأسه نحو مخدة ليستقبل بوجهه القبلة، وأن يومىء إلى صوب القبلة، راكعا وساجدا وبالسجود أخفض من الإيماء إلى الركوع إن عجز عنهما، فإن عجز عن الإيماء برأسه أومأ بأجفانه، فإن عجز أجرى أفعال الصلاة على قبله فلا تسقط عنه الصلاة ما دام عقله ثابتا. وإنما أخروا

നിന്നു നിസ്കരിച്ചാൽ അസഹ്യപ്രയാസം അനുഭവപ്പെടുന്നവന് ഇരുന്ന് നിസ്കരിക്കാം. 'പ്രയാസം നിമിത്തം നിസ്കാരത്തിൽ ഭക്തി നഷ്ടമാവും വിധം' എന്നാണ് ഇമാമുൽ ഹറമൈനി(റ) പ്രയാസത്തിന്റെ കാഠിന്യം നിർണയിച്ചത്. കപ്പൽ യാത്രക്കാരന് നിന്നു നിസ്കരിക്കുന്നപക്ഷം തലചുറ്റലുണ്ടാകുമെങ്കിൽ ഇരുന്നു നിസ്കരിക്കാം. മൂത്രവാർച്ചക്കാരന് ഇരുന്നില്ലെങ്കിൽ മൂത്രം അനിയന്ത്രിതമാവുമെങ്കിൽ ഇരിക്കാം. ഇരുന്നു നിസ്കരിക്കുന്നവൻ റുകൂഇന് വേണ്ടി കാൽമുട്ടിന്റെ മുൻഭാഗത്തേക്ക് നെറ്റി നേരിടുംവിധം കുനിയേണ്ടതാണ്.

ഒറ്റക്ക് നിസ്കരിക്കുകയാണെങ്കിൽ പ്രയാസമില്ലാതെ നിന്നു നിസ്കരിക്കാൻ കഴിയുകയും ജമാഅത്തായി നിസ്കരിക്കുകയാണെങ്കിൽ ചിലപ്പോഴൊക്കെ ഇരിക്കേണ്ടിവരികയും ചെയ്യുന്ന സ്ഥിതിയുള്ളവന് ജമാഅത്തായി നിസ്കരിക്കാവുന്നതും ആവശ്യഘട്ടങ്ങളിൽ ഇരിക്കാവുന്നതുമാണ്. എന്നാൽ സ്വന്തമാണെങ്കിലും നിന്നു നിസ്കരിക്കലാണ് അതിശ്രേഷ്ഠം. ഇതുപോലെ ഫാതിഹ മാത്രം ഓതി നിസ്കരിക്കുകയാണെങ്കിൽ നിന്നു നിസ്കരിക്കാൻ കഴിയുകയും സൂറത്തുകൂടി ഓതിയാൽ ഇരിക്കേണ്ടി വരികയും ചെയ്യുന്നവന് ഇരുന്നുകൊണ്ട് സൂറത്തോതി നിസ്കരിക്കാം. പക്ഷേ ശ്രേഷ്ഠം സൂറത്തൊഴിവാക്കി നിന്നു നിസ്കരിക്കലാണ്.

ഇരുന്നു നിസ്കരിക്കുമ്പോൾ 'ഇഫ്തിറാശ്' (ഇടതുപാദം പരത്തി വെച്ച് അതിൽ ഇരിക്കുകയും വലതുപാദം കുത്തി നിർത്തുകയും ചെയ്യുക) രൂപമാണ് ഏറ്റവും നല്ലത്. അതുകഴിഞ്ഞ് ശ്രേഷ്ഠം 'തറബ്ബുഅ്' ആണ്. (പൃഷ്ഠം നിലത്തും വലതുകാൽ ഇടതുതുടയുടെയും ഇടതുകാൽ വലതു തുടയുടെയും അടിയിലാക്കി ചമ്രംപടിഞ്ഞിരിക്കൽ). അതുകഴിഞ്ഞാൽ 'തവർറുക്'. (നാട്ടിയ വലതുപാദത്തിനടിയിലൂടെ ഇടതുപാദം പുറത്തേക്കിട്ട് നിലത്തിരിക്കൽ).

ഇരുന്നു നിസ്കരിക്കാൻ കഴിയാത്തവൻ മുഖമുൾപ്പെടെ ദേഹത്തിന്റെ മുൻഭാഗം ഖിബ്‌ലക്ക് നേരെയാക്കി ചരിഞ്ഞു കിടന്നു നിസ്കരിക്കണം. (വലതുവശം ചരിഞ്ഞു കിടക്കാനാവാത്ത) കാരണമുണ്ടെങ്കിലല്ലാതെ ഇടതുവശത്തേക്ക് ചരിഞ്ഞുകിടന്നുള്ള നിസ്കാരം കറാഹത്താണ്. ചരിഞ്ഞു കിടക്കാനായില്ലെങ്കിൽ ഉള്ളംകാൽ ഖിബ്‌ലയിലേക്കാക്കി മലർന്നു കിടന്നു നിസ്കരിക്കാം. തലയണയോ മറ്റോ വെച്ച് തലയുയർത്തി മുഖവും ഖിബ്‌ലക്കു നേരെയാക്കൽ നിർബന്ധമാണ്. കിടന്നു നിസ്കരിക്കുന്നവൻ റുകൂഉം സുജൂദും ശരിയായി ചെയ്യാൻ കഴിയില്ലെങ്കിൽ തലകൊണ്ട് ആംഗ്യം കാണിക്കണം. റുകൂഇനേക്കാൾ കൂടുതൽ തലകുനിച്ചാംഗ്യമാവണം സുജൂദിന്. തലകൊണ്ട് കഴിയില്ലെങ്കിൽ കൺപോളകൾ കൊണ്ടാംഗ്യവും അതിനും സാധ്യമല്ലെങ്കിൽ നിസ്കാരത്തിന്റെ പ്രവൃത്തികൾ ഹൃദയത്തിൽ കൊണ്ടുവന്നും നിസ്കരിക്കണം. സ്ഥിരബുദ്ധിയുള്ള കാലത്തോളം നിസ്കാരം ഒഴിവാക്കാനാകില്ല.

നിസ്കാരത്തിന്റെ ഒന്നും രണ്ടും ഫർളുകളേക്കാൾ മുമ്പേയുള്ളത് നിർത്തമാണെങ്കിലും അതിനെ മൂന്നാമതായേ എണ്ണുന്നുള്ളൂ. അതിന് കാരണം മേൽപറഞ്ഞ രണ്ടു ഫർളുകളും (നിയ്യത്ത്, തക്ബീറ

القيام عن سابقيه مع تقدمه عليهما لأنهما ركنان حتى في النفل وهو ركن في الفريضة فقط (**كمتنفل**) فيجوز له أن يصلي النفل قاعدا ومضطجعا مع القدرة على القيام أو القعود، ويلزم المضطجع القعود للركوع والسجود، أما مستلقيا فلا يصح مع إمكان الاضطجاع. وفي المجموع : إطالة القيام أفضل من تكثير الركعات. وفي الروضة: تطويل السجود أفضل من تطويل الركوع.

(و) رابعها: (**قراءة فاتحة كل ركعة**) في قيامها لخبر الشيخين: «لا صلاة لمن لم يقرأ بفاتحة الكتاب» أي في كل ركعة (**إلا ركعة مسبوق**) فلا تجب عليه فيها حيث لم يدرك زمنا يسع الفاتحة من قيام الإمام ولو في كل الركعات لسبقه في الأولى وتخلف المأموم عنه بزحمة أو نسيان أو بطء حركة فلم يقم من السجود في كل ركعة مما بعدها إلا والإمام راكع فيتحمل الإمام المتطهر في غير الركعة الزائدة الفاتحة أو بقيتها عنه، ولو تأخر مسبوق لم يشتغل بسنة لإتمام الفاتحة فلم يدرك الإمام إلاّ وهو معتدل لغت ركعته.

തുൽ ഇഹ്റാം) സുന്നത്തു നിസ്കാരത്തിലും ഫർളു തന്നെയാണ്. എന്നാൽ നിറുത്തം ഫർളിൽ മാത്രമേ അനിവാര്യമുള്ളൂ. സുന്നത്തു നിസ്കരിക്കുന്നവന് നിൽക്കാൻ കഴിയുമെങ്കിലും ഇരുന്നോ ചരിഞ്ഞു കിടന്നോ നിസ്കരിക്കാം. എന്നാൽ ചരിഞ്ഞു കിടക്കാൻ കഴിയുമെങ്കിൽ മലർന്നുകിടന്നു നിസ്കാരം ശരിയാവില്ല. കിടന്നു നിസ്കരിക്കുമ്പോൾ റുകൂഅ്, സുജൂദ് എന്നിവയ്ക്കു വേണ്ടി ഇരിക്കൽ നിർബന്ധമാണ്. റക്അത്തുകൾ വർധിപ്പിക്കുന്നതിനേക്കാൾ ശ്രേഷ്ഠം നിൽപ് ദീർഘിപ്പിക്കലാണ്[1] എന്ന് മജ്മൂഇലും റുകൂഅ് ദീർഘിപ്പിക്കുന്നതിലേറെ നല്ലത് സുജൂദ് ദീർഘിപ്പിക്കലാണ് എന്ന് റൗളയിലും പറഞ്ഞിട്ടുണ്ട്.

## നിസ്കാരത്തിന്റെ നാലാം ഫർള്

ഫാതിഹ ഓതൽ.

لَا صَلَوٰةَ لِمَنْ لَمْ يَقْرَأْ بِفَاتِحَةِ الْكِتَابِ

(ഫാതിഹ ഓതാത്തവന് നിസ്കാരമില്ല) എന്ന് ബുഖാരിയും മുസ്‌ലിമും റിപ്പോർട്ട് ചെയ്ത ഹദീസിലുണ്ട്. എല്ലാ റക്അത്തിലും ഫാതിഹ ഓതൽ നിർബന്ധമാണ്. ഇമാമിന്റെ നിർത്തത്തിൽ നിന്ന് ഫാതിഹക്ക് ആവശ്യമായ സമയം കിട്ടാത്തവന് ഫാതിഹ നിർബന്ധമില്ല. ചിലപ്പോൾ എല്ലാ റക്അത്തുകളിലും ഇങ്ങനെ സമയം കിട്ടാതെ വരാം. ഒരാൾക്ക് ഒന്നാം റക്അത്തിൽ വൈകിയെത്തിയതിനാൽ ഫാതിഹ നഷ്ടമായി. മന്ദഗതിയിലെ കഴിയൂ എന്നതിനാലോ മറവി, തിരക്ക് എന്നിവ കൊണ്ടോ അവൻ സുജൂദിൽ നിന്നെഴുന്നേൽക്കുമ്പോഴേക്കും ഇമാം അടുത്ത റുകൂഇലേക്ക് പോകുന്നതിനാൽ മറ്റു റക്അത്തുകളിലും ഫാതിഹക്ക് അവന് സമയം കിട്ടിയില്ല. ഇത്തരം ഘട്ടങ്ങളിൽ ഈ ഫാതിഹയെല്ലാം അല്ലെങ്കിൽ ശേഷിക്കുന്ന ഭാഗം ശുദ്ധിയുള്ള ഇമാം വഹിക്കുന്നതാണ്. മറന്നോ മറ്റോ ഇമാം ഒരു റക്അത്ത് കൂടുതലായി നിസ്കരിക്കുകയാണെങ്കിൽ അറിഞ്ഞുകൊണ്ട് ആ റക്അത്തിൽ തുടർന്നവന്റെ ഫാതിഹ ഇമാം വഹിക്കില്ല. വൈകി തുടർന്നവൻ (വജ്ജഹ്തു പോലുള്ള) സുന്നത്തിനൊന്നും സമയം ചെലവഴിക്കാതെ ഫാതിഹ പൂർത്തിയാക്കാൻ വേണ്ടി നിൽക്കുകയും ഇമാം ഇഅ്തിദാലിലേക്ക് വരുന്നത്വരെ റുകൂഅ് ചെയ്യാതിരിക്കുകയും ചെയ്താൽ ആ റക്അത്ത് നഷ്ടമാവും.[2]

## ബിസ്മി വേണം

ബിസ്മി ഉൾപ്പെടെയാണ് ഫാതിഹ ഓതേണ്ടത്. കാരണം ബിസ്മി ഫാതിഹയിൽ പെട്ട ഒരായത്താണ്. നബി(സ) ബിസ്മി ഉൾപ്പെടെയാണ് ഫാതിഹ ഓതിയിട്ടുള്ളത്. അതിനെ ഫാതിഹയിലെ ഒരായത്തായി എണ്ണിയിട്ടുമുണ്ട്. 'ബറാഅത്ത്' ഒഴികെയുള്ള സൂറത്തുകളിലെല്ലാം ബിസ്മി ആയത്ത് തന്നെ

1. ഈ പറഞ്ഞത് നിശ്ചിത റക്അത്തുകൾ നിർണ്ണയമില്ലാത്ത സുന്നത്ത് നിസ്കാരങ്ങളെക്കുറിച്ചാണ്. റക്അത്തുകൾ നിർണ്ണയമുള്ള നിസ്കാരങ്ങളിൽ ഉദാ: വിത്റ് ആ എണ്ണം സൂക്ഷിക്കൽ തന്നെയാണ് ഉത്തമം. -തർശീഹ്.
2. കാരണം അവൻ ഫാതിഹ പൂർത്തിയാക്കാൻ നിൽക്കാതെ റുകൂഇൽ ഇമാമിനെ തുടരുകയായിരുന്നു വേണ്ടത്. സുന്നത്തിനു വേണ്ടി നിന്നാലുള്ള വിധി ശേഷം പറയുന്നുണ്ട്.

(مع بسملة) أي مع قراءة البسملة فإنها آية منها لأنه ﷺ قرأها ثم الفاتحة وعدها آية منها وكذا من كل سورة غير براءة (و) مع (تشديدات) فيها وهي أربع عشرة لأن الحرف المشدد بحرفين، فإذا خفف بطل منها حرف (و) مع (رعاية حروف) فيها وهي على قراءة ملك بلا ألف مائة وواحد وأربعون حرفا، ومع تشديداتها مائة وخمسة وخمسون حرفا (ومخارجها) أي الحروف كمخرج ضاد وغيرها، فلو أبدل قادر أو من أمكنه التعلم حرفاً بآخر ولو ضادا بظاء أو لحن لحنا يغير المعنى ككسر تاء انعمت أو ضمها وكسر كاف إياك لاضمها فإن تعمد ذلك وعلم تحريمه بطلت صلاته وإلا فقراءته، نعم إن أعاده على الصواب قبل طول الفصل كمل عليها، أما عاجز لم يمكنه التعلم فلا تبطل قراءته مطلقا

وكذا لا حن لحنا لا يغير المعنى كفتح دال نعبد لكنه إن تعمد حرم وإلاّ كره، ووقع خلاف بين المتقدمين والمتأخرين في الهمد لله بالهاء وفي النطق بالقاف المترددة بينها وبين الكاف، وجزم شيخنا في شرح

യാണ്. അക്ഷരങ്ങളും ശദ്ദുകളും സൂക്ഷ്മതയോടെ ഉച്ചരിച്ചും അക്ഷരങ്ങൾ യഥാസ്ഥാനത്തു നിന്നു തന്നെ മൊഴിഞ്ഞും ഫാതിഹ ഓതണം. ഫാതിഹ യിൽ പതിനാലു സ്ഥലത്താണ് ശദ്ദുള്ളത്. ശദ്ദുള്ള അക്ഷരമെന്നാൽ യഥാർത്ഥത്തിൽ അത് രണ്ടക്ഷര മാണ്. അത് ലഘുവായുച്ചരിച്ചാൽ ഒരക്ഷരം നഷ്ട മായി എന്നർത്ഥം. ﴿مَلِكِ﴾ എന്നു ദീർഘമില്ലാതെ ഓതിയാൽ 141 അക്ഷരങ്ങളും ശദ്ദുൾപ്പെടെ 155 അക്ഷരങ്ങളുമാണ് ഫാതിഹയിലുള്ളത്. ض പോലുള്ള അക്ഷരങ്ങളുടെ ഉച്ചാരണ സ്ഥാനങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം.

ശരിയായി ഉച്ചരിക്കാൻ കഴിയുന്നവൻ, അല്ലെങ്കിൽ കഴിയാത്തവനെങ്കിലും പഠിക്കാൻ സൗകര്യമുണ്ടാ യിരുന്നവൻ ഒരക്ഷരത്തിന് പകരം മറ്റൊന്നുച്ചരി ച്ചാൽ- അത് ظ,ض എന്നിങ്ങനെ സാമ്യമുള്ള അക്ഷ രങ്ങളാണെങ്കിൽ പോലും- മനഃപൂർവവും നിഷിദ്ധ മെന്നറിഞ്ഞു കൊണ്ടുമാണെങ്കിൽ നിസ്കാരം ബാത്വിലാകും. ഉദാഹരണത്തിന് ﴿أَنْعَمْتَ﴾ എന്നതിനു പകരം أَنْعَمْتِ എന്നോ أَنْعَمْتُ എന്നോ അല്ലെങ്കിൽ ﴿إِيَّاكَ﴾ യിലെ'ക' എന്ന അക്ഷരത്തിന് ഇകാരം നൽകി 'ഇയ്യാക്കി' എന്നോ മനഃപൂർവവും നിഷിദ്ധ മെന്നറിഞ്ഞുകൊണ്ടും അർത്ഥവ്യത്യാസം വരുന്ന ഒരു പിഴവ് വരുത്തിയാൽ നിസ്കാരം ബാത്വിലാകും. എന്നാൽ ഇയ്യാക എന്നതിലെ 'ക'ക്ക് ഉകാരം നൽകി പോയാൽ കുഴപ്പമില്ല. അറിവില്ലായ്മ കൊണ്ടോ അബദ്ധവശാലോ സംഭവിച്ചതാണെങ്കിൽ ആ പദത്തിന്റെ പാരായണം മാത്രം നിഷ്ഫലമായിരിക്കും. ഉടൻ തന്നെ തിരുത്തി ഓതിയാൽ ആ ഫാതിഹ തന്നെ പൂർത്തിയാക്കാം.[1] പഠിക്കാൻ സൗകര്യമില്ലാ തിരുന്നതിനാൽ ശരിയായ ഉച്ചാരണം കഴിയാത്തവന്റെ നിസ്കാരം ബാത്വിലാവില്ല. അർത്ഥവ്യത്യാസം വരാത്ത പിഴവുകൾ വരുത്തിയാലും നിഷ്ഫലമാവില്ല. ﴿نَعْبُدُ﴾ എന്നതിനു പകരം نَعْبُدَ എന്നു പറയൽ ഉദാഹരണം. എങ്കിലും മനഃപൂർവം ഇത്തരം പിഴവു വരുത്തൽ ഹറാമാണ്. മനഃപൂർവമല്ലെങ്കിൽ കറാ ഹത്തും.

﴿اَلْحَمْدُ لِلّٰهِ﴾ എന്നതിനു പകരം اَلْهَمْدُ لِلّٰهِ എന്നുച്ചരിക്കുന്നതിനെക്കുറിച്ചും ق എന്ന അക്ഷരത്തെ ق എന്നോ ك എന്നോ പറയാനാവാത്ത വിധം 'ഗ' ഉച്ചരിക്കലിനെക്കുറിച്ചും പൂർവ, പിൽക്കാല പണ്ഡി തർക്കിടയിൽ അഭിപ്രായഭിന്നതയുണ്ട്. സമയം അതിക്രമിക്കും മുമ്പ് ശരിയായ ഉച്ചാരണം പഠിക്കാൻ കഴിയുമെങ്കിൽ അതു ചെയ്യാത്തപക്ഷം ഇവകൊണ്ട് നിസ്കാരം ബാത്വിലാകുമെന്ന് ശൈഖുനാ 'ശർഹുൽ മിൻഹാജി'ൽ പറഞ്ഞിട്ടുണ്ട്. എന്നാൽ قന്റെ ഉച്ചാരണ വൈകല്യത്താൽ നിസ്കാരം ബാത്വി ലാവില്ലെന്ന് ശൈഖ് സകരിയ്യ(റ)വും اَلْهَمْدُ എന്നുച്ചരിച്ചതുകൊണ്ട് നിഷ്ഫലമാവില്ലെന്ന് ഖാളി ഹുസൈൻ(റ), ഇബ്നു രിഫ്അത്ത് (റ)എന്നിവരും തീർത്തു പറഞ്ഞിട്ടുണ്ട്.

1. ഉടൻ തിരുത്തിയില്ലെങ്കിൽ ഫാതിഹ തുടക്കം മുതൽ ആവർത്തിക്കേണ്ടിവരും.

المنهاج بالبطلان فيهما إلا إن تعذر عليه التعلم قبل خروج الوقت لكن جزم بالصحة في الثانية شيخه زكريا وفي الأولى القاضي وابن الرفعة، ولو خفف قادر أو عاجز مقصر مشددا كأن قرأ ال رحـــمن بفك الإدغام بطـلت صـــلاته إن تعمد وعلـــم وإلا فقراءته لتلك الكلـــــمة، ولو خفف إياك عامدا عالما معناه كفر لأنه ضوء الشمس وإلا سجد للسهو، ولو شدد مخففا صح ويحرم تعمده كوقفة لطيفة بين السين والتاء من نستعين (و) مع رعاية (موالاة) فيها بإن يأتي بكلماتها على الولاء بأن لا يفصل بين شيء منها وما بعده بأكثر من سكتة التنفس أو العيِّ (فيعيد) قراءة الفاتحة (بتخلل ذكر أجنبي) لا يتعلق بالصلاة فيها وإن قل كبعض آية من غيرها وكحمد عاطس وإن سن فيها كخارجها لإشعاره بالإعراض (لا) يعيد الفاتحة (بـ) تخلل ما له تعلق بالصلاة كـ(تأمين وسجود) لتلاوة إمامه معه (ودعاء) من سؤال رحمة واستعاذة من عذاب وقول بلى وأنا على ذلك من الشاهدين (لقراءة إمامه) الفاتحة أو آية السجدة أو الآية التي يسن فيها ما ذكر لكل من القارئ والسامع مأموما أو غيره في صلاة وخارجها، ولو قرأ المصلي

ശരിയായി ഓതാൻ കഴിയുന്നവൻ, അല്ലെങ്കിൽ കഴിയാത്തവനെങ്കിലും പഠിക്കാൻ സൗകര്യമുണ്ടായിട്ടും വീഴ്ച വരുത്തിയവൻ ഒരു കൂട്ടക്ഷരത്തെ ലഘുവാക്കിയുച്ചരിച്ചാൽ -ഉദാ: അർറഹ്മാൻ എന്നതിനു പകരം അൽറഹ്മാൻ എന്ന്- മനഃപൂർവവും തെറ്റെന്നറിഞ്ഞുമാണ് ഓതിയതെങ്കിൽ നിസ്കാരം ബാത്വിലാകും. മറന്നോ മറ്റോ ആണെങ്കിൽ ആ വാചകത്തിന്റെ പാരായണം അസ്വീകാര്യമായിരിക്കും. إِيَّاكَ എന്ന കൂട്ടക്ഷരപ്പദത്തെ ലഘുവാക്കി ഓതിയാൽ മനഃപൂർവവും അർത്ഥമറിഞ്ഞുമാണെങ്കിൽ കാഫിറാകും. കാരണം സൂര്യപ്രകാശത്തെ ഞങ്ങൾ ആരാധിക്കുന്നു എന്നാകും അപ്പോൾ അർത്ഥം. അബദ്ധത്തിലെങ്കിൽ സഹ്‌വിന്റെ സുജൂദ് ചെയ്യുകയാണ് വേണ്ടത്. ശദ്ദില്ലാത്ത ഒരക്ഷരത്തിന് ശദ്ദ് ചേർത്തുച്ചരിച്ചാൽ നിസ്കാരം ശരിയാവുമെങ്കിലും മനഃപൂർവം ചെയ്യൽ ഹറാമാണ്. ﴿نَسْتَعِينُ﴾ എന്നതിലെ സീൻ, താഅ് എന്നീ അക്ഷരങ്ങൾക്കിടയിൽ അൽപം നിർത്തലും ഇങ്ങനെ തന്നെ.

## ഫാതിഹയിലെ തുടർച്ച

ഫാതിഹ തുടർച്ചയായി പാരായണം ചെയ്യാൻ പ്രത്യേകം ശ്രദ്ധിക്കലും നിർബന്ധമാണ്. വാചകങ്ങൾക്കിടയിൽ ഒരു ശ്വാസത്തിന്റെയോ 'വിക്കി'ന്റെയോ അടക്കത്തേക്കാൾ കൂടുതൽ നിശബ്ദത പാടില്ല. നിസ്കാരവുമായി ബന്ധപ്പെട്ടതല്ലാത്ത വല്ല ദിക്റും അകാരണമായി ഇടയിൽ വന്നാൽ അപ്പോൾ ഫാതിഹ ആവർത്തിക്കേണ്ടി വരും.[1] മറ്റൊരു സൂറത്തിൽ നിന്നുള്ള ആയത്തിന്റെ ഭാഗമോ തുമ്മിയതിന് അൽഹംദുലില്ലാഹ് പറയലോ -നിസ്കാരത്തിലല്ലാത്തപ്പോൾ സുന്നത്തുള്ളപോലെ നിസ്കാരത്തിലും അത് സുന്നത്തുണ്ട് എന്നാലും- പോലുള്ള വളരെ കുറഞ്ഞ വാചകങ്ങളാണ് ഇടയിൽ വന്നതെങ്കിലും ഫാതിഹയിൽ നിന്നു പിന്തിരിയുന്നു എന്ന സൂചനയാണത് നൽകുന്നതെന്നതിനാൽ ഫാതിഹ ആവർത്തിക്കണം.

എന്നാൽ നിസ്കാരവുമായി ബന്ധപ്പെട്ട വല്ലതും ഇടയിൽ വന്നതുകൊണ്ട് ഫാതിഹ ആവർത്തിക്കേണ്ടതില്ല. ഉദാ: ഇമാമിന്റെ ഫാതിഹക്ക് ആമീൻ പറയൽ, അല്ലെങ്കിൽ ഇമാം സജദയുടെ ആയത്ത് ഓതിയതിനാൽ ഇമാമിന്റെ കൂടെ സുജൂദ് ചെയ്യൽ, അനുഗ്രഹമോ ശിക്ഷയോ പരാമർശിക്കുന്ന ആയത്ത് ഇമാം ഓതുമ്പോൾ റഹ്മത്തിനെ തേടുകയും ശിക്ഷയിൽനിന്ന് അഭയം ചോദിക്കുകയും ചെയ്യൽ,

بَلَى وَأَنَا عَلَى ذَلِكَ مِنَ الشَّاهِدِينَ

എന്നു ചൊല്ലൽ തുടങ്ങിയവ. ഓതുന്നവർക്കും കേൾക്കുന്നവർക്കും മഅ്മൂം ആയാലും അല്ലെങ്കിലും നിസ്കാരത്തിലും അല്ലാത്തപ്പോഴുമൊക്കെ ഇവ സുന്നത്താണ്. മുഹമ്മദ്(സ)യുടെ പേര് പരാമർശിക്കുന്ന ആയത്ത് നിസ്കരിക്കുന്നവൻ ഓതുകയോ കേൾക്കുകയോ ചെയ്താൽ സ്വലാത്ത് ചൊല്ലൽ

1. മറവി പോലുള്ള കാരണങ്ങളുണ്ടെങ്കിൽ പ്രശ്നമില്ലെന്ന് ശേഷം പറയുന്നുണ്ട്.

آية أو سمع اية فيها اسم محمد ﷺ لم تندب الصلاة عليه كما أفتي به النووي **(و) لا (بفتح عليه)** أي الإمام إذا توقف فيها بقصد القراءة ولو مع الفتح، ومحله كما قال شيخنا إن سكت وإلا قطع الموالاة، وتقديم نحو سبحان الله قبل الفتح يقطعها على الأوجه لأنه حينئذ بمعنى تنبه **(و) يعيد الفاتحة (بـ) تخلل (سكوت طال)** فيها بحيث زاد على سكتة الاستراحة **(بلا عذر)** فيهما من جهل وسهو، فلو كان تخلل الذكر الأجنبي أو السكوت الطويل سهواً أو جهلاً أو كان السكوت لتذكر اية لم يضر. كما لو كرر آية منها في محلها، ولو لغير عذر أو عاد إلى ما قرأه قبل واستمر على الأوجه.

فرع: لو شك في أثناء الفاتحة هل بسمل فأتمها ثم ذكر أنه بسمل أعاد كلها على الأوجه.

**(ولا أثر لشك)** في ترك **(حرف)** فأكثر من الفاتحة أو آية فأكثر منها **(بعد تمامها)** أي الفاتحة لأن الظاهر حينئذ مضيها تامة **(واستأنف)** وجوبا إن شك فيه **(قبله)** أي التمام، كما لو شك هل قرأها أو لا لأن الأصل عدم قراءتها، وكالفاتحة في ذلك سائر الأركان، فلو شك في اصل السجود مثلا أتى به أو بعده في نحو وضع اليد لم يلزمه شيء، ولو

സുന്നത്തില്ല.[1] ഇപ്രകാരം ഇമാം നവവി(റ) ഫത്വ നൽകിയിട്ടുണ്ട്.

ഇമാമിന് പാരായണം സ്തംഭിക്കുമ്പോൾ ഓർമ്മപ്പെടുത്തി ഓതൽ കൊണ്ട് ഫാതിഹ ആവർത്തിക്കേണ്ടതില്ല. അതുപക്ഷേ ഓതുന്നു എന്ന ഉദ്ദേശത്തോടെയാവണം. കൂടെ ഓർമ്മപ്പെടുത്തലുമാവാം.[2] ഇങ്ങനെ ഓർമ്മപ്പെടുത്താവുന്നത് ഇമാം ഓതാൻ കഴിയാതെ നിശബ്ദനായാലാണെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. നിശബ്ദനാവാതെ മഅ്മൂം ഓതിയാൽ അതവന്റെ ഫാതിഹയുടെ തുടർച്ചയെ ബാധിക്കും. ഓർമ്മപ്പെടുത്തുംമുമ്പ് 'സുബ്ഹാനല്ലാഹ്' എന്നു പറയലും ഫാതിഹയുടെ തുടർച്ചക്ക് ഹാനിയാകും എന്നാണ് പ്രബലം. കാരണം 'ശ്രദ്ധിക്കൂ' എന്നാണല്ലോ അപ്പോഴതിന്റെ അർത്ഥം. ഒരാശ്വാസത്തിന്റെ അടക്കത്തേക്കാൾ ദീർഘിച്ച സമയം അകാരണമായി ഓതാതിരുന്നാലും ഫാതിഹ ആവർത്തിക്കേണ്ടി വരും. മറ്റു ദിക്റുകൾ ഇടയിൽ വന്നതും ദീർഘ നേരം ഓതാതിരുന്നതും മറവിയോ അറിവില്ലായ്മയോ നിമിത്തമാണെങ്കിലും അല്ലെങ്കിൽ ആയത്ത് ഓർമ്മിക്കാൻ വേണ്ടിയാണ് നിശബ്ദനായതെങ്കിലും പ്രശ്നമില്ല.

ഒരു ആയത്ത് തൽസ്ഥാനത്തു തന്നെ പലവട്ടം ആവർത്തിച്ചാലും അത് കാരണമില്ലാതെയെങ്കിലും കുഴപ്പമില്ല. അല്ലെങ്കിൽ നേരത്തെ ഓതിയ ആയത്തിലേക്ക് തന്നെ വീണ്ടും മടങ്ങുകയും അതു മുതലുള്ളത് ക്രമത്തിൽ വീണ്ടും ഓതുകയും ചെയ്താലും വിരോധമില്ല എന്നാണ് പ്രബലം.

### ഫാതിഹയിലെ മറവി

ഒരാൾ ഫാതിഹ ഓതിക്കൊണ്ടിരിക്കെ ബിസ്മി ഓതിയോ എന്നു സംശയമുണ്ടാവുകയും ആ സംശയത്തോടെ ഫാതിഹ പൂർത്തിയാക്കുകയും ചെയ്തു. പിന്നീട് ബിസ്മി ഓതിയിട്ടുണ്ടെന്ന് ഓർമ്മ വന്നാലും അവൻ ഫാതിഹ വീണ്ടും ഓതണമെന്നാണ് പ്രബലാഭിപ്രായം.[3] ഫാതിഹ പൂർത്തിയായ ശേഷം ഒന്നോ അതിലധികമോ അക്ഷരങ്ങളോ ആയത്തുകളോ വിട്ടുപോയോ എന്ന സംശയത്തിന് പ്രസക്തിയില്ല. കാരണം അതു പൂർണമായും ഓതിയിരിക്കാനേ ആ സമയത്ത് സാധ്യത കാണുന്നുള്ളൂ. ഫാതിഹ പൂർത്തിയാകും മുമ്പാണ് ഇത്തരമൊരു സംശയമെങ്കിൽ തുടക്കം മുതൽ വീണ്ടുമോതൽ നിർബന്ധമാണ്. ഓതിയോ ഇല്ലേ എന്നു സംശയം ജനിക്കുന്ന ഇത്തരം സാഹചര്യങ്ങളിൽ ഓതാതിരിക്കുക എന്ന അടിസ്ഥാന നിലയാണ് പരിഗണിക്കുന്നത്. ഫാതിഹയുടെ വിധി തന്നെയാണ് മറ്റു ഫർളുകളിലെ സംശയത്തിനും. ഉദാ: സുജൂദ് ചെയ്തോ എന്ന സംശയമാണെങ്കിൽ അതു വീണ്ടും ചെയ്യേണ്ടിവരും. സുജൂദ് കഴിഞ്ഞ ശേഷം സുജൂദിൽ കൈകൾ

1. നബി(സ)യുടെ പേര് പറഞ്ഞുകൊണ്ടുള്ള സ്വലാത്ത് സുന്നത്തില്ല. (ശറഹുൽ ഉബാബ്)
2. ഓർമപ്പെടുത്തൽ മാത്രം കരുതിയോ ഒന്നും കരുതാതെയോ ഓതിയാൽ നിസ്കാരം ബാതിലാവും.
3. സംശയത്തോടെ പാരായണം ചെയ്തത് പരിഗണിക്കപ്പെടാത്തതിനാൽ അത് മറ്റുള്ള ദിക്റുകൾ ഇടയിൽ വന്നതു പോലെയായി.

قرأها غافلا ففطن عند ﴿صراط الذين﴾ ولم يتيقن قراءتها لزمه استئنافها. ويجب الترتيب في الفاتحة بان يأتي بها على نظمها المعروف لا في التشهد ما لم يخل بالمعنى لكن يشترط فيه رعاية تشديدات وموالاة كالفاتحة، ومن جهل جميع الفاتحة ولم يمكنه تعلمها قبل ضيق الوقت ولا قراءتها في نحو مصحف لزمه قراءة سبع آيات ولو متفرقة لا ينقص حروفها عن حروف الفاتحة وهي بالبسملة والتشديدات مائة وستة وخمسون حرفا بإثبات ألف ﴿مالك﴾، ولو قدر على بعض الفاتحة كرّره ليبلغ قدرها، إن لم يقدر على بدل فسبعة أنواع من ذكر كذلك فوقوف بقدرها.

**(وسن)** وقيل يجب **(بعد تحرم)** بفرض أو نفل ما عدا صلاة جنازة **(افتتاح)** أي دعاؤه سراً إن أمن فوت الوقت وغلب على ظن المأموم إدراك ركوع الإمام ما لم يشرع في تعوذ أو قراءة ولو سهوا أو **(يجلس مأموم)** مع إمامه وإن أمن مع تأمينه **(وإن خاف)** اي المأموم **(فوت سورة)** حيث تسن له كما

വെച്ചോ എന്നോ മറ്റോ സംശയിച്ചാൽ അതിന് പ്രസക്തിയില്ല. അശ്രദ്ധനായി ഫാതിഹ ഓതിക്കൊണ്ടിരുന്നവന് صِرَاطَ الَّذِينَ (ഉദാഹരണം) എന്നിടത്തെത്തിയപ്പോൾ സുബോധമുണ്ടാവുകയും ഇതുവരെ ഓതിയോ എന്നത് ഉറപ്പില്ലാതിരിക്കുകയും ചെയ്താൽ തുടക്കം മുതൽ വീണ്ടും ഓതൽ നിർബന്ധമാണ്.

ഫാതിഹയിൽ ക്രമം പാലിക്കൽ നിർബന്ധമാണ്. അതിന്റെ സുപ്രസിദ്ധമായ ഘടനയിൽ തന്നെയാകണം പാരായണം. അത്തഹിയ്യാത്തിൽ ക്രമം പാലിക്കണമെന്നു നിർബന്ധമില്ല.[1] ആശയവൈകല്യം വരുംവിധമാകരുതെന്നേയുള്ളൂ. എങ്കിലും ഫാതിഹയിലെ പോലെ ശദ്ദുകളും തുടർച്ചയും സൂക്ഷിക്കൽ അത്തഹിയ്യാത്തിലും നിർബന്ധമാണ്. ഒരാൾക്ക് ഫാത്തിഹ മുഴുവൻ അറിയാതിരിക്കുകയും നിസ്കാരസമയം കഴിയുംമുമ്പെ പഠിക്കാൻ സൗകര്യമില്ലാതിരിക്കുകയും മുസ്ഹഫിലോ മറ്റോ നോക്കി പാരായണത്തിന് കഴിയാതിരിക്കുകയും ചെയ്താൽ ഫാതിഹയുടെ അത്രതന്നെ അക്ഷരങ്ങളുള്ള ഏഴ് ആയത്തുകൾ ഓതൽ നിർബന്ധമാണ്. അത് പല സൂറത്തുകളിൽ നിന്നുള്ള ആയത്തുകളുമാവാം.

ബിസ്മിയും ശദ്ദുകളും ഉൾപ്പെടെ مَالِكِ എന്ന് അലിഫോടെയുള്ള ഉച്ചാരണ പ്രകാരം 156 അക്ഷരങ്ങളാണ് ഫാതിഹ. ഫാതിഹയിലെ ചില ആയത്തുകൾ ഓതാനറിയുമെങ്കിൽ അതുതന്നെ ആവർത്തിച്ച് ഇത്രയും അക്ഷരങ്ങളുണ്ടായാൽ മതി. ഫാതിഹയോ പകരം വേറെ ആയത്തുകളോ ഓതാൻ കഴിയാത്തവനാണെങ്കിൽ ഇത്രയും അക്ഷരങ്ങൾ ഉള്ള ഏഴ് വിവിധ ദിക്റുകൾ ചൊല്ലണം. അതും കഴിയില്ലെങ്കിൽ ഫാതിഹയോളം സമയം വെറുതെ നിൽക്കുകയും വേണം.

## വജ്ജഹ്തു...

തക്ബീറതുൽ ഇഹ്റാമിനു ശേഷം പതുക്കെ ദുആഉൽ ഇഫ്തിതാഹ് -പ്രാരംഭ പ്രാർത്ഥന (വജ്ജഹ്തു) ഓതൽ സുന്നത്താണ്. മയ്യിത്ത് നിസ്കാരമൊഴിച്ചുള്ള ഫർളും സുന്നത്തുമായ എല്ലാ നിസ്കാരങ്ങളിലും സുന്നത്തുള്ള ഈ പ്രാർത്ഥന നിർബന്ധമാണെന്നഭിപ്രായപ്പെട്ടവരുമുണ്ട്. വജ്ജഹ്തു ഓതിയാലും സമയമതിക്രമിക്കാത്ത വിധം നിസ്കരിക്കാനാവുമെന്ന വിശ്വാസവും മഅ്മൂമാണെങ്കിൽ വജ്ജഹ്തു ഓതിയാലും ഇമാമിനോടൊപ്പം റുകൂഅ് ലഭിക്കുമെന്ന ധാരണയുമുണ്ടെങ്കിലേ വജ്ജഹ്തു ഓതാവൂ. ഫാതിഹയോ അതിന്റെ മുന്നോടിയായ 'അഊദു'വോ ഓതിത്തുടങ്ങിയാൽ- അത് മറന്നായാൽ പോലും- പിന്നെ വജ്ജഹ്തു ഓതൽ സുന്നത്തില്ല. അതുപോലെ (വൈകിവന്ന) മഅ്മൂം (അത്തഹിയ്യാത്തിലുള്ള) ഇമാമിന്റെ കൂടെ ഇരുന്നാലും വജ്ജഹ്തു നഷ്ടപ്പെടും.[2] അതേസമയം ഇമാമിന്റെ ഫാതിഹക്ക് ആമീൻ പറഞ്ഞതുകൊണ്ട് വജ്ജഹ്തുവിനുള്ള അവസരം നഷ്ടപ്പെടില്ല.

1. *എന്നാൽ തർത്തീബ് സുന്നത്താണ്. (അബുൽഖാസിം)*
2. *ഇമാം സലാംവീട്ടിയ ശേഷം അവൻ എഴുന്നേറ്റു നിസ്കരിക്കുമ്പോൾ ഫാതിഹക്കു മുമ്പ് വജ്ജഹ്തു സുന്നത്തില്ല.*

ذكر شيخنا في شرح العباب، وقال: لأن إدراك الافتتاح محقق وفوات السورة موهوم وقد لايقع، ورد فيه أدعية كثيرة وأفضلها ما رواه مسلم وهو: «وجهت وجهي» اي ذاتي «للذي فطر السموات والأرض حنيفا» أي مائلا عن كل الأديان إلى الدين الحق «مسلما وما أنا من المشركين إن صلاتى ونسكني ومحياي ومماتى لله رب العالمين لا شريك له وبذلك أمرت وأنا من المسلمين». ويسن لمأموم يسمع قراءة إمامه الإسراع به، ويزيد ندبا المنفرد وإمام محصورين غير أرقاء ولا نساء متزوّجات رضوا بالتطويل لفظا ولم يطرأ غيرهم وإن قل حضوره ولم يكن المسجد مطروقا ما ورد في دعاء الافتتاح، ومنه ما رواه الشيخان: «اللّهم باعد بينى وبين خطاياي كما باعدت بين المشرق والمغرب، اللهم نقني من خطاياي كما ينقى الثوب الأبيض من الدنس، اللهم اغسلنى من خطاياي كما يغسل الثوب بالماء والثلج والبرد» **(فـ)** بعد افتتاح وتكبير صلاة عيدان أتى بهما سن **(تعوذ)** ولو في صلاة الجنازة

മഅ്മൂമിന് സൂറത്ത് ഓതൽ സുന്നത്തുള്ള ഘട്ടങ്ങളിൽ[1] വജ്ജഹ്തു ഓതുന്ന പക്ഷം സൂറത്ത് ഓതാൻ കഴിയാതെ വരുമെന്ന ഭയം അവനുണ്ടെങ്കിൽ പോലും വജ്ജഹ്തു ഓതാം. 'ശർഹുൽ ഉബാബി'ൽ ഇക്കാര്യം പറഞ്ഞ ശൈഖുനാ ഇപ്രകാരം കാരണവും പറഞ്ഞിട്ടുണ്ട്: "ദുആഉൽ ഇഫ്തിതാഹ് ലഭിക്കുക എന്നത് അവന് ഉറപ്പുള്ളതാണ്. സൂറത്ത് നഷ്ടമാവലാകട്ടെ ഊഹം മാത്രം. അങ്ങനെ സംഭവിക്കണമെന്നില്ലല്ലോ."

പ്രാരംഭ പ്രാർത്ഥനയായി പല ദുആകളും വന്നിട്ടുണ്ട്. അതിലേറ്റവും ശ്രേഷ്ഠം ഇമാം മുസ്‌ലിം റിപ്പോർട്ട് ചെയ്ത ഇതാണ്:

وَجَّهْتُ وَجْهِيَ لِلَّذِي فَطَرَ السَّمٰوَاتِ وَالْاَرْضَ حَنِيفًا مُسْلِمًا وَمَا اَنَا مِنَ الْمُشْرِكِينْ. اِنَّ صَلَوتِي وَنُسُكِي وَمَحْيَايَ وَمَمَاتِي لِلّٰهِ رَبِّ الْعَالَمِينْ. لَا شَرِيكَ لَهُ وَبِذَلِكَ اُمِرْتُ وَاَنَا مِنَ الْمُسْلِمِينْ.

(അർത്ഥം: ആകാശഭൂമികളെ സൃഷ്ടിച്ചവനിലേക്ക് ഞാൻ എന്റെ ദേഹം തിരിച്ചിരിക്കുന്നു. സത്യമതത്തിലേക്കാകൃഷ്ടനായ മുസ്‌ലിമായ ഞാൻ ബഹുദൈവാരാധകരിൽ പെട്ടവനല്ല. എന്റെ നിസ്കാരവും മറ്റാരാധനകളും ജീവിതവും മരണവുമെല്ലാം ലോകരക്ഷിതാവായ പങ്കാളികളില്ലാത്ത അല്ലാഹുവിനാണ്, തീർച്ച. ഇക്കാര്യങ്ങൾ അംഗീകരിക്കാൻ ഞാൻ കൽപിക്കപ്പെട്ടിരിക്കുന്നു. ഞാൻ മുസ്‌ലിംകളിൽ പെട്ടവനാണ്.)

ഇമാമിന്റെ പാരായണം കേൾക്കുന്ന മഅ്മൂം ഈ പ്രാർത്ഥന വളരെ വേഗം നിർവഹിക്കൽ സുന്നത്താണ്. ഒറ്റക്ക് നിസ്കരിക്കുന്നവൻ, അടിമകളും വിവാഹിതകളായ സ്ത്രീകളുമല്ലാത്ത നിശ്ചിത ആളുകളുടെ ഇമാം എന്നിവർക്ക് ദുആഉൽ ഇഫ്തിതാഹായി താഴെ പറയുന്നതുകൂടി സുന്നത്തുണ്ട്. പക്ഷേ ദീർഘിപ്പിക്കുന്നത് ഇഷ്ടമാണെന്ന് ഈ മഅ്മൂമുകൾ തുറന്നു പറഞ്ഞിരിക്കണം. പൊതുപള്ളിയാവരുത്. നേരത്തെയുള്ളവരല്ലാതെ ഇടക്ക് മറ്റു മഅ്മൂമുകൾ വന്നു ചേരുകയുമരുത്. ഇമാം ബുഖാരി(റ)യും മുസ്‌ലിമും (റ) റിപ്പോർട്ടു ചെയ്ത ഹദീസിൽ വന്ന പ്രാർത്ഥന ഇതാണ്:

اَللّٰهُمَّ بَاعِدْ بَيْنِي وَبَيْنَ خَطَايَايَ كَمَا بَاعَدْتَ بَيْنَ الْمَشْرِقِ وَالْمَغْرِبِ. اَللّٰهُمَّ نَقِّنِي مِنْ خَطَايَايَ كَمَا يُنَقَّى الثَّوْبُ الْاَبْيَضُ مِنَ الدَّنَسِ. اَللّٰهُمَّ اغْسِلْنِي مِنْ خَطَايَايَ كَمَا يُغْسَلُ الثَّوْبُ بِالْمَاءِ وَالثَّلْجِ وَالْبَرَدِ.

(അർത്ഥം: അല്ലാഹുവേ, എന്റെയും ഞാൻ ചെയ്ത ദോഷങ്ങളുടെയുമിടയിൽ കിഴക്കിനും പടിഞ്ഞാറിനുമിടയിലെന്ന പോലെ നീ അകലമുണ്ടാക്ക്. അഴുക്കിൽനിന്ന് വെള്ളവസ്ത്രം ശുദ്ധിയാക്കുംപോലെ ദോഷങ്ങളിൽനിന്ന് എന്നെ നീ ശുദ്ധിയാക്ക്. വെള്ളം, ശീതജലം, ഹിമം എന്നിവകൊണ്ട് വസ്ത്രം കഴുകുംപോലെ ദോഷങ്ങളിൽനിന്ന് എന്നെ കഴുക്.)

1. ഇമാമിന്റെ പാരായണം മഅ്മൂമിന് കേൾക്കാൻ സാധിക്കുന്നില്ലെങ്കിൽ അവനും സൂറത്ത് ഓതൽ സുന്നത്തുണ്ട്.

سرا ولو في الجهرية، وإن جلس مع إمامه (كل ركعة) ما لم يشرع في قراءة ولو سهوا و في الأولى آكد ويكره تركه.

(و) يسن (وقف على رأس كل آية) حتى على آخر البسملة خلافاً لجمع (منها) أي من الفاتحة وإن تعلقت بما بعدها للاتباع، والأولى أن لا يقف على ﴿أنعمت عليهم﴾ لأنه ليس بوقف ولا منتهى آية عندنا، فإن وقف على هذا لم تسن الإعادة من أول الآية (و) يسن (تأمين) أي قول آمين بالتخفيف والمد، وحسن زيادة رب العالمين (عقبها) أي الفاتحة ولو خارج الصلاة بعد سكتة لطيفة ما لم يتلفظ بشيء سوى «رب اغفرلي» ويسن الجهر به في الجهرية حتى للمأموم لقراءة إمام تبعا له (و) سن لمأموم في الجهرية تأمين (مع) تأمين (إمامه إن سمع) قراءته لخبر الشيخين: «إذا أمّن الإمام» اي أراد التأمين «فأمنوا فإنه من وافق تأمينه تأمين الملئكة غفر له ما تقدم من ذنبه» وليس لنا ما يسنّ فيه تحري

## അഊദു...

പ്രാരംഭ പ്രാർത്ഥന, പെരുന്നാൾ നിസ്കാരമാണെങ്കിൽ അതിലെ തക്ബീറുകൾ എന്നിവ നിർവഹിക്കുന്നുവെങ്കിൽ അവ കഴിഞ്ഞു അഊദു ഓതൽ[1] സുന്നത്താണ്. മയ്യിത്തു നിസ്കാരത്തിലും ഇത് സുന്നത്തുണ്ട്. ഉറക്കെ ഓതുന്ന നിസ്കാരമാണെങ്കിലും അഊദു പതുക്കെ ഓതിയാൽ മതി. വൈകി വന്ന മഅ്മൂം ഇമാമിനോടൊപ്പം അത്തഹിയ്യാത്തിൽ ഇരുന്നാലും അവൻ ശേഷം നിസ്കരിക്കുമ്പോൾ അഊദു ഓതാനുള്ള അവസരം നഷ്ടപ്പെടില്ല. ഫാതിഹക്കു മുമ്പായാണ് ഇത് ഓതേണ്ടത്. മറന്നു കൊണ്ടായാൽ പോലും ഫാതിഹ/ഓതാനാരംഭിച്ചാൽ പിന്നെ അഊദു ഓതൽ സുന്നത്തില്ല. എല്ലാ റക്അത്തിലും അഊദു ഓതൽ സുന്നത്തും ഉപേക്ഷിക്കൽ കറാഹത്തുമാണ്. ഒന്നാം റക്അത്തിൽ ഓതൽ ശക്തിയായ സുന്നത്തുമാണ്.

ബിസ്മി ഉൾപ്പെടെ ഫാതിഹയുടെ ഓരോ ആയത്തിന്റെയും അവസാനം നിർത്തി ഓതൽ സുന്നത്താണ്. ബിസ്മിയുടെ അവസാനം നിർത്തേണ്ടതില്ലെന്ന് ചിലർക്കഭിപ്രായമുണ്ട്. ശേഷമുള്ളതുമായി ആശയത്തിൽ ബന്ധപ്പെട്ട ആയത്താണെങ്കിൽ പോലും നിർത്തലാണ് നബിചര്യ. എന്നാൽ أَنْعَمْتَ عَلَيْهِمْ എന്നിടത്ത് നിർത്താതിരിക്കലാണ് നല്ലത്. കാരണം അത് നിർത്തേണ്ട സ്ഥലമോ (വഖ്ഫ്) ആയത്തിന്റെ അവസാനമോ അല്ലെന്നാണ് നമ്മുടെ അഭിപ്രായം. നിർത്തിപ്പോയാൽ ആയത്തിന്റെ തുടക്കം മുതൽ ആവർത്തിക്കൽ സുന്നത്തുമില്ല.

## ആമീൻ

ഫാതിഹ കഴിഞ്ഞാലുടൻ ആമീൻ പറയൽ സുന്നത്താണ്. 'മീ' എന്നതിന് ശദ്ദ് ചേർക്കാതെയും നീട്ടിയുമാണുച്ചരിക്കേണ്ടത്. رَبِّ الْعَالَمِينَ എന്നുകൂടി ചേർക്കൽ നല്ലതാണ്. ഫാതിഹ കഴിഞ്ഞ് ഒരു ലഘു നിശബ്ദതക്കു ശേഷമായിരിക്കണം ആമീൻ പറയുന്നത്. رَبِّ اغْفِرْلِي എന്നൊഴികെ മറ്റൊന്നും അതിനിടെ ഉച്ചരിക്കുകയുമരുത്. ഉറക്കെ ഓതുന്ന നിസ്കാരങ്ങളിൽ ആമീൻ പറയലും ഉറക്കെയാണ് സുന്നത്ത്. ഇമാമിന്റെ ഓത്ത് കേൾക്കുന്ന മഅ്മൂമിനും ഇത് സുന്നത്തുണ്ട്. ഇമാമിനെ അനുകരിച്ചാണിത്.

ഉറക്കെ ഓതുന്ന നിസ്കാരങ്ങളിൽ ഇമാമിന്റെ പാരായണം കേൾക്കുന്ന മഅ്മൂമിന് ഇമാമിന്റെ കൂടെ ആമീൻ പറയൽ സുന്നത്തുണ്ട്.

اِذَا اَمَّنَ الْإِمَامُ فَاَمِّنُوا فَاِنَّهُ مَنْ وَافَقَ تَأْمِينُهُ تَأْمِينَ الْمَلَائِكَةِ غُفِرَ لَهُ مَا تَقَدَّمَ مِنْ ذَنْبِهِ

(ഇമാം ആമീൻ പറയാനുദ്ദേശിച്ചാൽ നിങ്ങളും ആമീൻ പറയുക. (ഇമാമിനോടൊപ്പം മലക്കുകളും ആമീൻ പറയും). തീർച്ചയായും ആരുടെയെങ്കിലും ആമീൻ മലക്കുകളുടെ ആമീനോട് യോജിച്ചുവന്നാൽ അയാളുടെ കഴിഞ്ഞകാല ദോഷങ്ങൾ പൊറുക്കപ്പെടും) എന്ന് നബി(സ) പറഞ്ഞതായി ഇമാം ബുഖാരിയും മുസ്ലിമും റിപ്പോർട്ടു ചെയ്ത ഹദീസിലുണ്ട്. ആമീനല്ലാതെ ഇമാമിനോടൊപ്പം നിർവഹി

1. أَعُوذُ بِاللهِ مِنَ الشَّيْطَانِ الرَّجِيمِ എന്ന് ചൊല്ലൽ

مقارنة الإمام الاهذا واذالم يتفق له موافقته أمن عقب تأمينه وإن أخر إمامه عن الزمن المسنون فيه التأمين أمن المأموم جهرا. وآمين اسم فعل بمعنى استجب مبني على الفتح ويسكن عند الوقف.

فرع: سنّ للإمام أن يسكت في الجهرية بقدر قراءة المأموم الفاتحة إن علم أنه يقرؤها في سكتته كما هو ظاهر، وأن يشتغل في هذه السكتة بدعاء أو قراءة وهي أولى. قال شيخنا: وحينئذ فيظهر أنه يراعي الترتيب والموالاة بينها وبين ما يقرؤه بعدها.

فائدة: يسن سكتة لطيفة بقدر سبحان الله بين آمين والسورة وبين آخرها وتكبير الركوع وبين التحرم ودعاء الافتتاح، وبينه وبين التعوذ وبينه وبين البسملة.

(و) سن (آية) فأكثر، والأولى ثلاث (بعدها) أي بعد الفاتحة، ويسن لمن قرأها من أثناء سورة البسملة نص عليه الشافعي، ويحصل أصل السنة بتكرير سورة واحدة في الركعتين وباعادة الفاتحة إن

ക്കൽ സുന്നത്തുള്ള മറ്റൊരു കാര്യവും നമുക്ക് നിസ്കാരത്തിലില്ല. ഇമാമിനോടൊപ്പം ആമീൻ പറയാൻ കഴിഞ്ഞില്ലെങ്കിൽ ഇമാമിന്റെ ഉടനെയും മഅ്മൂമിന് ആമീൻ പറയാം. ആമീൻ ചൊല്ലൽ സുന്നത്തുള്ള സമയത്ത് ഇമാം ആമീൻ പറയുന്നില്ലെങ്കിൽ മഅ്മൂം അതല്പം ശബ്ദമുയർത്തിപ്പറയൽ സുന്നത്താണ്. ആമീൻ എന്നത് 'നീ ഉത്തരം ചെയ്യ്' എന്ന അർത്ഥത്തിലുള്ള ക്രിയാനാമമാണ്. 'ആമീന' എന്ന് അകാരത്തിലേ പ്രയോഗിക്കൂ. നിർത്തുമ്പോൾ ആമീൻ എന്നും.

## മഅ്മൂമിന്റെ ഫാതിഹ

ഉറക്കെ ഓതുന്ന നിസ്കാരങ്ങളിൽ ഫാതിഹക്കു ശേഷം മഅ്മൂമിന് ഫാതിഹ ഓതാൻ മതിയാകുന്ന സമയം നിശബ്ദത പാലിക്കൽ ഇമാമിന് സുന്നത്താണ്. ആ സമയത്ത് മഅ്മൂം ഫാതിഹ ഓതുമെന്നറിയാമെങ്കിൽ മാത്രം. ഈ സമയം ഇമാമിന് ശബ്ദമുയർത്താതെ പ്രാർത്ഥനയോ ഖുർആൻ പാരായണമോ ആകാം. ഖുർആൻ പാരായണമാണ് കൂടുതൽ നല്ലത്. ശേഷം ഉറക്കെ ഓതുന്ന ഘട്ടത്തിൽ ഇതിന്റെ തുടർച്ചയായും അനുക്രമമായും ഓതാൻ ശ്രദ്ധിക്കണമെന്നാണ് വ്യക്തമാവുന്നതെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## ഇടവേള

ആമീനിന്റെയും സൂറത്തിന്റെയും ഇടയിലും സൂറത്ത് കഴിഞ്ഞും റുകൂഇലേക്കുള്ള തക്ബീറിനുമിടയിലും തക്ബീറതുൽ ഇഹ്റാമിന്നും വജ്ജഹ്തുവിന്നുമിടയിലും വജ്ജഹ്തുവിനും അഊദുവിനുമിടയിലും അഊദുവിനും ബിസ്മിക്കുമിടയിലും സുബ്ഹാനല്ലാഹ് എന്നു പറയാൻ മാത്രമുള്ള ഒരു ചെറിയ നിശബ്ദത സുന്നത്തുണ്ട്.

## ഫാതിഹക്കു ശേഷം

ഫാതിഹക്കു ശേഷം ഒന്നോ അതിൽ കൂടുതലോ ആയത്ത് ഓതൽ സുന്നത്താണ്. മൂന്നെങ്കിലുമുണ്ടാവലാണ് ഏറ്റവും നല്ലത്. അത് ഒരു സൂറത്തിന്റെ ഇടയിൽ നിന്നാണ് പാരായണം ചെയ്യുന്നതെങ്കിലും ബിസ്മി സുന്നത്തുണ്ടെന്ന് ഇമാം ശാഫിഈ(റ) വ്യക്തമാക്കിയിട്ടുണ്ട്. ഒരു സൂറത്തു തന്നെ രണ്ടു റക്അത്തിലും ആവർത്തിക്കുകയോ മറ്റൊന്നും മനഃപാഠമില്ലെങ്കിൽ ഫാതിഹ തന്നെ ആവർത്തിക്കുകയോ ഫാതിഹയുടെ തുടക്കമെന്ന് കരുതാതെ ബിസ്മി മാത്രം ഓതുകയോ ചെയ്താലും ആയത്ത് നിർവഹിച്ചെന്ന സുന്നത്തു ലഭിക്കും. ഒരു പൂർണമായ സൂറത്ത് ഓതലാണ് ഒരു ദീർഘസൂറത്തിലെ ഏതാനും ആയത്തുകൾ ഓതുന്നതിനേക്കാൾ നല്ലത്. ആ ആയത്തുകൾ ദീർഘമാണെങ്കിൽ പോലും. എന്നാൽ സമ്പൂർണ സൂറത്തല്ലാതെ തന്നെ പുണ്യമുള്ളതായി ഹദീസിൽ വന്നിട്ടുള്ള, തറാവീഹ് പോലുള്ളവയിലേതിന് ഇത് ബാധകമല്ല.[1]

ഒരു ആയത്തെങ്കിലും ഓതാതിരിക്കൽ കറാഹത്താണ്. അതു നിർബന്ധമാണെന്ന അഭിപ്രായം കൂടി

1. *തറാവീഹിൽ ഖുർആൻ മുഴുവൻ ഓതൽ പ്രത്യേകം സുന്നത്തുള്ളതിനാൽ റക്അത്തുകളിൽ ഭാഗികമായ ആയത്തുകളാണുണ്ടാവുക. അതാണ് പുണ്യവും.*

لم يحفظ غيرها، وبقراءة البسملة لا بقصد أنها التي هي أوّل الفاتحة وسورة كاملة حيث لم يرد البعض كما في التراويح أفضل من بعض طويلة وإن طال، ويكره تركها رعاية لموجبها وخرج ببعدها مالو قدمها عليها فلا تحسب بل يكره ذلك، وينبغي أن لا يقرأ غير الفاتحة من يلحن فيه لحنا يغير المعنى وإن عجز عن التعلم لأنه يتكلم بما ليس بقرآن بلا ضرورة، وترك السورة جائز ومقتضى كلام الإمام الحرمة (و)تسن (في) الركعتين (**الأوليين**) من رباعية أو ثلاثية، ولا تسن في الأخيرتين إلاّ لمسبوق بأن لم يدرك الأوليين مع إمامه، فيقرؤها في باقي صلاته إذا تداركه ولم يكن قرأها فيما أدركه ما لم تسقط عنه لكونه مسبوقاً فيما أدركه لأن الإمام إذا تحمل عنه الفاتحة فالسورة أولى. ويسن أن يطول قراءة الأولى على الثانية ما لم يرد نص بتطويل الثانية، وأن يقرأ على ترتيب المصحف وعلى التوالي ما لم تكن التى تليها أطول، ولو تعارض الترتيب وتطويل الأولى كأن قرأ الإخلاص فهل يقرا الفلق نظراً للترتيب أو الكوثر نظرا لتطويل الأولى؟ كل محتمل والأقرب الأوّل قاله

പരിഗണിച്ചാണിത്. ഫാതിഹക്കു ശേഷം പാരായണം ചെയ്താലേ സൂറത്തോതിയ സുന്നത്ത് ലഭിക്കൂ. ഫാതിഹക്കു മുമ്പ് ഓതിയാൽ പരിഗണിക്കില്ലെന്നു മാത്രമല്ല കറാഹത്തുമാണ്. അർത്ഥവ്യത്യാസം വരുത്തുന്ന പിഴവുണ്ടാവുമെന്നാണെങ്കിൽ -അതു പഠിക്കാൻ കഴിയാത്തതുകൊണ്ടാണെങ്കിലും- ഫാതിഹയല്ലാതെ മറ്റൊന്നും ഓതരുത്. കാരണം ആവശ്യമില്ലാതെ ഖുർആനല്ലാത്ത ഒന്നാണ് അയാൾ ഉച്ചരിക്കുന്നത്. സൂറത്ത് ഉപേക്ഷിക്കൽ അനുവദനീയമാണല്ലോ. ഇമാമുൽ ഹറമൈനി പറഞ്ഞതിന്റെ താൽപര്യം ഇത്തരക്കാർ ഫാതിഹയല്ലാത്തത് ഓതൽ ഹറാമാണെന്നാണ്.

മൂന്നോ നാലോ റക്അത്തുള്ള നിസ്കാരങ്ങളിൽ ആദ്യ രണ്ടു റക്അത്തുകളിലാണ് ആയത്ത് സുന്നത്തുള്ളത്. അവസാന റക്അത്തുകളിൽ സുന്നത്തുള്ളത് വൈകിത്തുടർന്നവന് മാത്രമാണ്. ഇമാമിനോടൊപ്പം ആദ്യ രണ്ടു റക്അത്തുകളിൽ അവൻ ഉണ്ടായിരുന്നില്ലെങ്കിൽ, ഇമാമിനോടൊപ്പം കിട്ടിയ റക്അത്തുകളിൽ അവൻ ആയത്ത് ഓതിയിട്ടുമില്ലെങ്കിൽ(1) അവൻ ബാക്കി നിസ്കരിക്കുന്ന വേളയിൽ ആയത്ത് ഓതൽ സുന്നത്താണ്. വൈകിത്തുടർന്നവനായതിനാൽ പാരായണബാധ്യത ഒഴിവാകുന്നത് കാരണം ഇതിന്റെ ആവശ്യമില്ല. ഇത്തരം മഅ്മൂമിന്റെ ഫാതിഹ തന്നെ ഇമാം വഹിക്കുമെങ്കിൽ സൂറത്ത് സുനിശ്ചിതമായും വഹിക്കുമല്ലോ.

ഒന്നാം റക്അത്തിലെ പാരായണം രണ്ടാം റക്അത്തിലേതിനേക്കാൾ ദീർഘമായിരിക്കൽ സുന്നത്താണ്. എന്നാൽ രണ്ടാമത്തേത് ദീർഘിച്ചു ഹദീസിൽ പ്രത്യേകം വന്നവയ്ക്ക് ഇത് ബാധകമല്ല. അതുപോലെ മുസ്ഹഫിലെ ക്രമം പാലിച്ചും തൊട്ടടുത്ത് തുടർന്നുവരുന്നത് ദീർഘമല്ലെങ്കിൽ ആ തുടർച്ച പരിഗണിച്ചും ഓതൽ സുന്നത്താണ്. ഒന്നാമത്തേത് ദീർഘമാവലും ക്രമവും കൂടി പാലിക്കാൻ കഴിയാതെ വന്നാൽ മുൻഗണന ഏതിനുമാവാം. ഉദാ: സൂറതുൽ ഇഖ്ലാസ് ആദ്യറക്അത്തിൽ ഓതിയവന് ക്രമം പരിഗണിച്ചാൽ ഫലഖ് സൂറത്താണ് രണ്ടാമത്തേതിൽ ഓതേണ്ടത്. ഒന്നാമത്തേത് ദീർഘമാവണമെങ്കിലോ രണ്ടാമത്തേതിൽ സൂറതുൽ കൗസർ ഓതേണ്ടിവരും. ഇത്തരം സ്ഥലങ്ങളിൽ ഏതുമാവാമെങ്കിലും ക്രമം പാലിക്കലാവും കൂടുതൽ നല്ലതെന്ന അഭിപ്രായമാണ് ശൈഖുനാ ശർഹുൽ മിൻഹാജിൽ പറഞ്ഞിട്ടുള്ളത്.

## മഅ്മൂം ഓതേണ്ടത്

ആയത്ത് ഓതൽ സുന്നത്തുള്ളത് ഇമാമിനും ഒറ്റക്ക് നിസ്കരിക്കുന്നവനും ഇമാമിന്റെ പാരായണം കേൾക്കാത്ത മഅ്മൂമിനുമാണ്. ഉറക്കെ ഓതുന്ന നിസ്കാരങ്ങളിൽ ഇമാമിന്റെ പാരായണം കേൾക്കുന്ന മഅ്മൂം ആയത്ത് ഓതൽ കറാഹത്താണ്. ഹറാമാണെന്നും അഭിപ്രായമുണ്ട്. ഇമാമിന്റെ പാരായണം

1. ഇമാം സാവധാനം ഓതുന്നതിനാൽ മഅ്മൂമിന് ഫാതിഹക്കു ശേഷം ആയത്തിന് സമയം കിട്ടിയെങ്കിൽ അപ്പോൾ ഓതുകയാണ് നല്ലത്. ഇമാമിന് മൂന്നും നാലും റക്അത്തുകളാണെങ്കിലും മഅ്മൂമിന് അത് ഒന്നും രണ്ടും റക്അത്തുകളാണ്.

شيخنا في شرح المنهاج، وإنما تسن قراءة الآية لإمام ومنفرد و(**غير مأموم سمع**) قراءة إمامه في الجهرية فتكره له. وقيل: تحرم، أما مأموم لم يسمعها أو سمع صوتا لا يميز حروفه فيقرأ سرا لكن يسن له كما فى أوليي السرية تأخير فاتحته عن فاتحة إمامه إن ظن إدراكها قبل ركوعه، وحينئذ يشتغل بالدعاء لا القراءة، وقال المتولي وأقره ابن الرفعة: يكره الشروع فيها قبله ولو في السرية للخلاف فى الاعتداد بها حينئذ ولجريان قول بالبطلان إن فرغ منها قبله.

فـــرع: يســـن لمأمـــوم فـــرغ من الفاتحة في الثالثة أو الرابعة أو من التشهد الأول قبل الإمام أن يشتغل بدعاء فيهما أو قراءة في الأولى وهي أولى.

(و) يسن للحاضر (في) صلاة (**جمعة وعشائها**) سورة (**الجمعة والمنافقون أو سبح وهل أتاك و**) فى (**صبحها**) أي الجمعة إذا اتسع الوقت (**الم تنزيل**) السجدة (**وهل أتى و**) في (**مغربها الكافرون والإخلاص**) ويسن قراءتهما في صبح الجمعة وغيرها للمسافر، وفي ركعتي الفجر والمغرب

കേൾക്കാതിരിക്കുകയോ കേൾക്കുന്നുവെങ്കിലും അക്ഷരങ്ങൾ അവ്യക്തമായിരിക്കുകയോ ചെയ്യുന്ന പക്ഷം മഅ്മൂമിന് പതുക്കെ ഓതാവുന്നതാണ്. എങ്കിലും, ഇമാമിന്റെ റുകൂഇനു മുമ്പായി ഫാതിഹ ഓതാൻ കഴിയുമെന്ന ധാരണയുണ്ടെങ്കിൽ ഇമാമിന്റെ കൂടെ ഫാതിഹ ഓതാതെ തന്റെ ഫാതിഹ പിന്തിക്കലാണ് മഅ്മൂമിന് സുന്നത്ത്. പതുക്കെ ഓതുന്ന നിസ്കാരങ്ങളിലെ ആദ്യ രണ്ടു റക്അത്തുകളിലും ഇങ്ങനെയാണ് വേണ്ടത്. ഇങ്ങനെ ഇമാമിന്റെ ഫാതിഹ കഴിയാൻ കാത്തുനിൽക്കുന്ന ഘട്ടത്തിൽ അവൻ ഖുർആൻ പാരായണമല്ല ദുആ നിർവഹിക്കുകയാണ് വേണ്ടത്. പതുക്കെ ഓതുന്ന നിസ്കാരത്തിൽ പോലും ഇമാമിനു മുമ്പ് മഅ്മൂം ഫാതിഹ തുടങ്ങൽ കറാഹത്താണെന്ന് ഇമാം മുതവല്ലി (റ) പ്രസ്താവിക്കുകയും ഇബ്നു രിഫ്അത്ത് (റ) അതംഗീകരിക്കുകയും ചെയ്തിരിക്കുന്നു. ഇങ്ങനെ തുടങ്ങിയ ഫാതിഹ പരിഗണിക്കപ്പെടുമോ എന്നതിൽ ഭിന്നാഭിപ്രായങ്ങളുള്ളതു കൊണ്ടാണിത്. ഇമാമിനു മുമ്പെ മഅ്മൂമിന്റെ ഫാതിഹ കഴിഞ്ഞാൽ നിസ്കാരം ബാത്വിലാകുമെന്ന ഒരഭിപ്രായവുമുണ്ട്.

മൂന്നാമത്തെയോ നാലാമത്തെയോ റക്അത്തുകളിൽ ഇമാമിനു മുമ്പെ മഅ്മൂമിന്റെ ഫാതിഹ കഴിഞ്ഞാൽ അവന് ദുആയിലോ ഖുർആൻ പാരായണത്തിലോ ഏർപ്പെടൽ സുന്നത്താണ്. ഖുർആൻ ഓതലാണ് ഏറ്റവും നല്ലത്. ഇമാമിനു മുമ്പെ ഒന്നാം അത്തഹിയ്യാത്ത് കഴിഞ്ഞാൽ അവന് സുന്നത്തുള്ളത് ദുആയാണ്.

## സൂറത്തുകൾ

യാത്രക്കാരനല്ലാത്തയാൾക്ക് ജുമുഅ, വെള്ളിയാഴ്ച ഇശാഅ് എന്നിവയിൽ **مُنَافِقُون، جُمُعَة** എന്നീ സൂറത്തുകളോ هَلْ أَتَيكَ، سَبِّحِ اسْمَ എന്നിവയോ ഓതൽ സുന്നത്താണ്. സമയം അനുകൂലമെങ്കിൽ വെള്ളിയാഴ്ച സുബ്ഹിന് **الٓمٓ تَنْزِيلُ** -സജദ-യും **هَلْ أَتَى عَلَى الإنْسَان** യും ഓതലാണ് സുന്നത്ത്. വെള്ളിയാഴ്ച രാവിന്റെ മഗ്രിബിന് കാഫിറൂനയും ഇഖ്ലാസ്വും. യാത്രക്കാരന് വെള്ളിയാഴ്ചയും അല്ലാത്ത ദിവസങ്ങളിലും സുബ്ഹിൽ കാഫിറൂനയും ഇഖ്ലാസും ഓതൽ സുന്നത്താണ്. സ്വുബ്ഹിന്റെയും മഗ്രിബിന്റെയും സുന്നത്തുകൾ, ത്വവാഫ്, തഹിയ്യത്ത്, ഇസ്തിഖാറത്ത്, ഇഹ്റാം എന്നിവയുടെ നിസ്കാരങ്ങളിലും ഇവ സുന്നത്താണ്. ഇവയിലെല്ലാം നബിചര്യ ഇങ്ങനെയായതുകൊണ്ടാണ്.

## മറവി

പ്രത്യേകം നിർദേശിക്കപ്പെട്ട സൂറത്ത് ഒന്നാം റക്അത്തിൽ ഉപേക്ഷിച്ചാൽ രണ്ടുംകൂടി രണ്ടാം റക്അത്തിൽ പാരായണം ചെയ്യാം. രണ്ടാം റക്അത്തിൽ ഓതേണ്ടത് ഒന്നാം റക്അത്തിൽ ഓതിയാൽ ഒന്നിലേത് രണ്ടാമത്തേതിൽ ഓതാം. മറന്നോ അല്ലാതെയോ നിർണയിക്കപ്പെട്ടതല്ലാത്ത സൂറത്ത് ഓതിത്തുടങ്ങിയാൽ അതു നിർത്തി നിശ്ചിത സൂറത്ത് തന്നെ ഓതൽ സുന്നത്തുണ്ട്. സമയം പരിമിതമാ

والطواف والتحية والاستخارة والإحرام للإتباع في الكل.

فرع: ولو ترك إحدى المعينتين في الأولى أتى بهما في الثانية أو قرأ في الأولى ما في الثانية قرأ فيها ما في الأولى، ولو شرع في غير السورة المعينة ولو سهواً قطعها وقرأ المعينة ندبا، وعند ضيق وقت سورتان قصيرتان أفضل من بعض الطويلتين المعينتين خلافاً للفارقي، ولو لم يحفظ إلا إحدى المعينتين قرأها ويبدل الأخرى بسورة حفظها وإن فاته الولاء، ولو اقتدى في ثانية صبح الجمعة مثلا وسمع قراءة الإمام ﴿هل أتى﴾ فيقرأ في ثانيته إذا قام بعد سلام الإمام ﴿الم تنزيل﴾ كما أفتى به الكمال الرداد وتبعه شيخنا في فتاويه، لكن قضية كلامه في شرح المنهاج أنه يقرأ في ثانيته إذا قام ﴿هل أتى﴾ وإذا قرأ الإمام غيرها قرأهما المأموم في ثانيته، وإن أدرك الإمام في ركوع الثانية فكما لو لم يقرأ شيئا فيقرأ السجدة و﴿هل أتى﴾ فى ثانيته كما أفتى به شيخنا.

تنبيه: يسن الجهر بالقراءة لغير مأموم في صبح وأوليي العشاءين وجمعة، وفيما يقضى بين غروب الشمس وطلوعها وفي العيدين. قال شيخنا ولو قضاء، والتراويح ووتر رمضان وخسوف القمر، ويكره للمأموم الجهر للنهي عنه، ولا يجهر مصل وغيره ان شوش على نحو نائم أو مصل فيكره كما في

ണെങ്കിൽ ചെറിയ രണ്ടു സൂറത്തുകൾ ഓതലാണ് പ്രത്യേകം നിർണയിക്കപ്പെട്ട വലിയ സൂറത്തുകളുടെ അൽപഭാഗമോതുന്നതിലേറെ നല്ലത്. ഇമാം ഫാറഖി ഇതിൽ വിയോജിച്ചിട്ടുണ്ട്.

പ്രത്യേകം നിർദേശിക്കപ്പെട്ട രണ്ടു സൂറത്തുകളിൽ ഒന്നു മാത്രം മനഃപാഠമുണ്ടെങ്കിൽ അതു പാരായണം ചെയ്യുകയും രണ്ടാമത്തേതിന് പകരം മനഃപാഠമുള്ള മറ്റേതെങ്കിലും സൂറത്ത് ഓതുകയും ചെയ്യാം. അപ്പോൾ ക്രമം നഷ്ടമായാലും പ്രശ്നമാക്കേണ്ടതില്ല. വെള്ളിയാഴ്ച സുബ്ഹ് നിസ്കാരത്തിൽ രണ്ടാം റക്അത്തിൽ ഇമാമിനെ തുടരുകയും അതിൽ هَلْ أَتَى عَلَى الْإِنسَانِ സൂറത്ത് ഇമാം ഓതുന്നത് കേൾക്കുകയും ചെയ്തവൻ ഇമാമിന്റെ സലാമിനു ശേഷം എഴുന്നേറ്റ് നിസ്കരിക്കുമ്പോൾ الم تنزيل ഓതണമെന്ന് കമാലുർറദ്ദാദ്(റ) ഫത്‌വ നൽകുകയും ശൈഖുനാ തന്റെ ഫതാവയിൽ ഈ അഭിപ്രായം പിന്തുടരുകയും ചെയ്തിട്ടുണ്ട്. എന്നാൽ അദ്ദേഹം ശർഹുൽ മിൻഹാജിൽ പറഞ്ഞതിൽ നിന്നു ഗ്രഹിക്കാവുന്നത് രണ്ടാമത്തേതിൽ هَلْ أَتَى ആണ് ഓതേണ്ടതെന്നാണ്.

ഇമാം രണ്ടാമത്തെ റക്അത്തിൽ هَلْ أَتَى അല്ലാത്ത വല്ലതുമാണ് ഓതിയതെങ്കിൽ മഅ്മൂം അവന്റെ രണ്ടാമത്തെ റക്അത്തിൽ സജദയും ഹൽഅതായും കൂടി ഓതൽ സുന്നത്താണ്. രണ്ടാം റക്അത്തിലെ റുകൂഇലാണ് മഅ്മൂം തുടർന്നതെങ്കിൽ അവൻ ഒന്നും ഓതാത്ത പോലെയാണ്. അപ്പോൾ രണ്ടാമത്തേതിൽ സജദയും ഹൽഅതായും ഓതണമെന്ന് ശൈഖുനാ വിധി പറഞ്ഞിട്ടുണ്ട്.

## ശല്യമാവരുത്

മഗ്രിബ്, ഇശാഅ് എന്നിവയിലെ ആദ്യ രണ്ടു റക്അത്തുകൾ, സുബ്ഹ്, ജുമുഅ, സൂര്യാസ്തമയത്തിനും ഉദയത്തിനുമിടയിൽ ഖളാഅ് വീട്ടുന്ന നിസ്കാരങ്ങൾ, പെരുന്നാൾ നിസ്കാരങ്ങൾ -അതു ഖളാഅ് വീട്ടുന്നതാണെങ്കിലുമെന്ന് ശൈഖുനാ- തറാവീഹ്, റമളാനിലെ വിത്ർ, ചന്ദ്രഗ്രഹണ നിസ്കാരം എന്നിവയിലെല്ലാം ശബ്ദമുയർത്തി ഓതൽ മഅ്മൂമല്ലാത്തവർക്ക് സുന്നത്താണ്. നിരോധനമുള്ളതിനാൽ മഅ്മൂം ഉറക്കെ ഓതൽ കറാഹത്തുമാണ്. അതേസമയം നിസ്കരിക്കുന്നവർക്കോ ഉറങ്ങുന്നവർക്കോ ശല്യമാകുമെങ്കിൽ നിസ്കാരത്തിലോ അല്ലാതെയോ ഉറക്കെ ഓതരുത്. അപ്പോഴത് കറാഹത്തായിരിക്കും. മജ്മൂഇൽ ഇക്കാര്യം പറഞ്ഞിട്ടുണ്ട്. കർമ്മശാസ്ത്രകാരന്മാരിൽ ചിലർ വിശകലനം ചെയ്തത് ശല്യമായാലും ഇല്ലെങ്കിലും നിസ്കരിക്കുന്നവരുടെ അടുത്തുവെച്ച് ഖുർആൻ ഓതിയോ മറ്റോ ശബ്ദമുയർത്തരുതെന്നാണ്. കാരണം പള്ളി അടിസ്ഥാനപരമായി നിസ്കരിക്കുന്നവർക്കു വേണ്ടി വഖ്ഫ് ചെയ്യപ്പെട്ടതാണ്. പ്രഭാഷകർക്കോ ഓത്തുകാർക്കോ അല്ല. രാത്രി നിർവഹിക്കുന്ന കേവല സുന്നത്തുനിസ്കാരങ്ങളിൽ ഉറക്കെയും പതുക്കെയുമല്ലാത്ത മധ്യനിലയാണ് നല്ലത്.

المجموع، وبحث بعضهم المنع من الجهر بقرآن أو غيره بحضرة المصلي مطلقا لأن المسجد وقف على المصلين أي أصالة دون الوعاظ والقراء، ويتوسط بين الجهر والإسرار في النوافل المطلقة ليلا.

(و) سن لمنفرد وإمام ومأموم (**تكبير في كل خفض ورفع**) للاتباع (**لا**) في رفع (**من ركوع**) بل يرفع منه قائلا سمع الله لمن حمده (و) سن (**مده**) أي التكبير إلى أن يصل إلى المنتقل إليه وإن فصل بجلسة الاستراحة (و) سن (**جهربه**) إي بتكبير الإنتقال كالتحرم (**لإمام**) وكذا مبلغ احتيج اليه، لكن إن نويا الذكر أو والإسماع وإلاّ بطلت صلاته كما قال شيخنا في شرح المنهاج قال بعضهم: إنّ التبليغ بدعة منكرة باتفاق الائمة الأربعة حيث بلغ المأمومين صوت الإمام (**وكره**) أي الجهر به (**لغيره**) من منفرد ومأموم.

(و) خامسها: (**ركوع بانحناء بحيث تنال راحتاه**) وهما ما عدا الأصابع من الكفين فلا يكفي وصول الأصابع (**ركبتيه**) لو أراد وضعهما عليهما عند اعتدال الخلقة، هذا أقل الركوع (**وسن**) في الركوع (**تسوية ظهر وعنق**) بأن يمدهما حتى يصيرا كالصفحة الواحدة للاتباع (**وأخـــذ ركبتيه**) مـــع نصـــبهما وتفريقهما (**بكفيه**) مع كشفهما وتفرقة أصابعهما

നിസ്കാരത്തിലെ ഉയർച്ച താഴ്ചകളിലെല്ലാം തക്ബീർ ചൊല്ലൽ ഇമാമിനും മഅ്മൂമിനും ഒറ്റക്ക് നിസ്കരിക്കുന്നവനുമെല്ലാം സുന്നത്താണ്. നബിചര്യയാണിത്. എന്നാൽ റുകൂഇൽ നിന്ന് سَمِعَ اللّٰهُ لِمَنْ حَمِدَه എന്നു ചൊല്ലിക്കൊണ്ടാണുയരേണ്ടത്. ഏതു ഫർളിലേക്ക് നീങ്ങുന്നോ അതിലേക്കെത്തും വരെ തക്ബീർ നീട്ടലും സുന്നത്താണ്.[1] അതിനിടെ ഇസ്തിറാഹത്തിന്റെ ഇരുത്തമുണ്ടായാൽ പോലും നീട്ടൽ സുന്നത്തു തന്നെ. തക്ബീറതുൽ ഇഹ്റാം പോലെ നീക്കങ്ങളുടെ ഈ തക്ബീറും ഉറക്കെപ്പറയലാണ് ഇമാമിന് സുന്നത്ത്. മുബല്ലിഗ്[2] ആവശ്യമുള്ളിടത്ത് മുബല്ലിഗിനും ഇങ്ങനെ ഉറക്കെപ്പറയൽ സുന്നത്തുണ്ട്. പക്ഷെ ദിക്റ് മാത്രമോ ദിക്റും കേൾപ്പിക്കലും കൂടിയോ ഉദ്ദേശിച്ചുകൊണ്ടേ ഉറക്കെപ്പറയാവൂ. വെറും കേൾപ്പിക്കൽ മാത്രമോ ഒന്നും കരുതാതെയോ ആണെങ്കിൽ നിസ്കാരം ബാത്വിലാകും. ശൈഖുനാ ശർഹുൽ മിൻഹാജിൽ പറഞ്ഞതാണിതും. ഇമാമിന്റെ ശബ്ദം മഅ്മൂമുകൾക്ക് കേൾക്കാമെന്നിരിക്കെ മുബല്ലിഗിനെ നിയമിക്കുന്നത് അനുചിതമായ ബിദ്അത്താണെന്നതിൽ നാല് ഇമാമുകളും ഏകോപിച്ചിട്ടുണ്ടെന്ന് ചില പണ്ഡിതർ പറഞ്ഞിരിക്കുന്നു. ഇമാം, മുബല്ലിഗ് എന്നിവരല്ലാത്തവർ[3] തക്ബീറുകൾ ഉച്ചത്തിൽ ചൊല്ലൽ കറാഹത്താണ്.

## നിസ്കാരത്തിന്റെ അഞ്ചാം ഫർള്

റുകൂഅ്. ഉള്ളംകൈകൾ കാൽമുട്ടിലെത്തുംവിധം കുനിയലാണ് റുകൂഅ്. വിരലുകൾ എത്തുംവിധം കുനിഞ്ഞാൽ പോരാ. കൈ അമിത നീളമോ നീളക്കുറവോ ഇല്ലാത്ത സാധാരണ വ്യക്തിയെങ്കിൽ കാൽമുട്ടിൽ കൈത്തലം വെക്കണമെന്നുണ്ടെങ്കിൽ സാധിക്കുംവിധമാകണം കുനിയൽ. ഇതാണ് റുകൂഇന്റെ ചുരുങ്ങിയ രൂപം. നിരപ്പായ ഒരു തലം പോലെ മുതുകും പിരടിയും സമമായിരിക്കലും -നബിചര്യ അങ്ങനെയാണ്- മുൻകൈകൾ മറയൊന്നുമില്ലാതെ വിരലുകൾ മിതമായി അകത്തി നിവർത്തി കാൽമുട്ടുകൾ അകത്തി നാട്ടിവെച്ച് അതിൽ പിടിക്കലും സുന്നത്താണ്.[4] മൂന്നു പ്രാവശ്യം سُبْحَانَ رَبِّيَ الْعَظِيمِ وَبِحَمْدِه (അർത്ഥം: അത്യുന്നതനായ എന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം അവന്റെ പരിശുദ്ധിയെ വാഴ്ത്തുന്നു.) എന്നു ചൊല്ലലും സുന്നത്താണ്. നബിചര്യയാണിതും. റുകൂഇലും സുജൂദിലുമുള്ള തസ്ബീഹ് ചുരുങ്ങിയത് ഒരു പ്രാവശ്യമാണ്. അത് سُبْحَانَ اللّٰه പോലുള്ളതുമാവാം. കൂടിയാൽ പതിനൊന്നു പ്രാവശ്യവും.

1. കുനിയലും ഉയരലും തുടങ്ങുന്നതിന്നൽപം മുമ്പാണ് തക്ബീർ ചൊല്ലിത്തുടങ്ങേണ്ടത്.
2. ഇമാമിന്റെ നീക്കങ്ങൾ മറ്റുള്ളവരെ അറിയിക്കുന്ന മഅ്മൂം.
3. ഒറ്റക്ക് നിസ്കരിക്കുന്നവൻ, മഅ്മൂം എന്നിവർ.
4. ഖിബ്‌ലക്ക് അഭിമുഖമായി വിരലുകൾ വെക്കണം.

تفريقا وسطا (وقول سبحان ربي العظيم وبعده ثلاثا) للاتباع، وأقل التسبيح فيه وفي السجود مرة ولو بنحو سبحان الله، وأكثره إحدى عشرة ويزيد من مر ندبا: «اللّهم لك ركعت وبك آمنت ولك أسلمت خشع لك سمعي وبصري ومخي وعظمي وعصبي وشعري وبشري وما استقلت به قدمي». أي جميع جسدي «لله ربّ العالمين». ويسن فيه وفي السجود: «سبحانك اللهم وبحمدك، اللهم اغفر لي» ولو اقتصر على التسبيح أو الذكر فالتسبيح أفضل، وثلاث تسبيحات مع اللهم لك ركعت إلى آخره أفضل من زيادة التسبيح إلى إحدى عشرة، ويكره الاقتصار على أقل الركوع والمبالغة في خفض الراس عن الظهر فيه، ويسن لذكر أن يجافي مرفقيه عن جنبيه وبطنه عن فخذيه في الركوع والسجود ولغيره أن يضم فيهما بعضه لبعض.

تنبيه: يجب أن لا يقصد بالهويّ للركوع غيره، فلو هوي لسجود تلاوة فلما بلغ حد الركوع جعله ركوعا لم يكف بل يلزمه أن ينتصب ثم يركع كنظيره من الاعتدال والسجود والجلوس بين السجدتين، ولو شك غير مأموم وهو ساجد هل

താഴെപ്പറയുന്ന ദിക്ർ കൂടി ചൊല്ലൽ നേരത്തെ പറഞ്ഞവർക്ക്[1] സുന്നത്തുണ്ട്.

اَللّٰهُمَّ لَكَ رَكَعْتُ وَبِكَ اٰمَنْتُ وَلَكَ اَسْلَمْتُ خَشَعَ لَكَ سَمْعِى وَبَصَرِي وَمُخِّي وَعَظْمِي وَعَصَبِي وَشَعْرِي وَبَشَرِي وَمَا اسْتَقَلَّتْ بِهِ قَدَمِي لِلّٰهِ رَبِّ الْعَالَمِيْنْ

(അർത്ഥം: അല്ലാഹുവേ, ഞാൻ നിനക്ക് റുകൂഅ് ചെയ്തു. നിന്നിൽ വിശ്വസിക്കുകയും നിനക്ക് വഴിപ്പെടുകയും ചെയ്തു. എന്റെ കേൾവിയും കാഴ്ചയും മജ്ജയും എല്ലുകളും ഞരമ്പുകളും രോമവും ചർമ്മവും എന്റെ പാദങ്ങൾ വഹിക്കുന്നതെല്ലാം അഥവാ ദേഹം മുഴുവൻ ലോക രക്ഷിതാവായ അല്ലാഹുവിന് താഴ്മയോടെ വണങ്ങിയിരിക്കുന്നു.)

റുകൂഇലും സുജൂദിലും

سُبْحَانَكَ اللّٰهُمَّ وَبِحَمْدِكَ اللّٰهُمَّ اغْفِرْلِي

(അർത്ഥം: അല്ലാഹുവേ നിന്നെ സ്തുതിക്കുന്നതോടുകൂടി നിന്റെ പരിശുദ്ധനാക്കുകയും ചെയ്യുന്നു. അല്ലാഹുവേ, എനിക്ക് പൊറുത്തു തരണേ) എന്നു കൂടി പറയൽ സുന്നത്തുണ്ട്.

തസ്ബീഹോ ദിക്റോ ഏതെങ്കിലുമൊന്നു മാത്രമേ ചൊല്ലുന്നുള്ളൂവെങ്കിൽ തസ്ബീഹാണ് കൂടുതൽ നല്ലത്. മൂന്നുപ്രാവശ്യം തസ്ബീഹും കൂടെ اللّٰهم لك ركعت എന്നതു പൂർണമായും ചൊല്ലുകയാണ് തസ്ബീഹ് പതിനൊന്നു പ്രാവശ്യമാക്കുന്നതിലേറെ നല്ലത്. റുകൂഅ് പൂർണമാക്കാതെ ചുരുങ്ങിയ രൂപത്തിൽ അവസാനിപ്പിക്കലും തല മുതുകിന് സമമാക്കാതെ കൂടുതൽ കീഴ്പോട്ടു താഴ്ത്തലും കറാഹത്താണ്. റുകൂഉം സുജൂദും ചെയ്യുമ്പോൾ കൈമുട്ടുകൾ ഇരുപാർശ്വങ്ങളിൽ നിന്നും വയർ തുടകളിൽ നിന്നും അകത്തിവെക്കലാണ് പുരുഷന്മാർക്ക് സുന്നത്ത്. മറ്റുള്ളവർ പരസ്പരം ചേർത്തുവെക്കലും.

## ലക്ഷ്യം മാറരുത്

റുകൂഇലേക്കുള്ള കുനിയൽ കൊണ്ട് മറ്റാവശ്യങ്ങളൊന്നും ഉദ്ദേശിക്കാതിരിക്കൽ നിർബന്ധമാണ്. ഓത്തിന്റെ സുജൂദിനുവേണ്ടി കുനിഞ്ഞ ഒരാൾ റുകൂഇന്റെ പരിധിയിലെത്തിയപ്പോൾ അത് റുകൂആക്കി മാറ്റിയാൽ പറ്റില്ല. അവൻ നിവർന്നു നിന്ന ശേഷം വീണ്ടും റുകൂഅ് ചെയ്യണം. ഇഅ്തിദാൽ, സുജൂദ്, ഇടയിലെ ഇരുത്തം എന്നിവയൊക്കെ ഇങ്ങനെത്തന്നെയാണ്. ഇവയിലേക്കുള്ള നീക്കങ്ങളിൽ മറ്റുദ്ദേശ്യങ്ങളൊന്നും ഉണ്ടായിക്കൂടാ.

മഅ്മൂം അല്ലാത്ത ആൾ സുജൂദിലായിരിക്കെ റുകൂഅ് ചെയ്തോ എന്നതിൽ സംശയിച്ചാൽ ഉടൻ നിർത്തത്തിലേക്ക് വന്ന ശേഷം റുകൂഅ് ചെയ്യൽ നിർബന്ധമാണ്. നേരെ റുകൂഇലേക്ക് വന്നാൽ മതി

1. *ഒറ്റയ്ക്ക് നിസ്കരിക്കുന്നവൻ, മുമ്പു പറഞ്ഞ നിബന്ധനയൊത്ത നിശ്ചിത മഅ്മൂമുകളുടെ ഇമാം എന്നിവർ.*

ركع لزمه الانتصاب فورا ثم الركوع، ولا يجوز له القيام راكعا.

(و) سادسها: **(اعتدال)** ولو في نفل على المعتمد ويتحقق **(بعود)** بعد الركوع **(لبدء)** بأن يعود لما كان عليه قبل ركوعه قائما كان أو قاعدا. ولو شك في إتمامه عاد إليه غير المأموم فورا وجوبا وإلا بطلت صلاته، والمأموم يأتي بركعة بعد سلام إمامه **(ويسن أن يقول في رفعه)** من الركوع **(سمع الله لمن حمده)** أي تقبل منه حمده، والجهر به لإمام ومبلغ لأنه ذكر انتقال **(و)** أن يقول **(بعد انتصاب)** للاعتدال **(ربنا لك الحمد ملء السموات وملء الأرض وملء ما شئت من شيء بعد)** أي بعدهما كالكرسي والعرش، وملء بالرفع صفة وبالنصب حال، أي مالئا بتقدير كونه جسما، وأن يزيد من مر: «أَهْلَ الثَّنَاءِ وَالْمَجْدِ أَحَقُّ مَا قَالَ الْعَبْدُ وَكُلُّنَا لَكَ عَبْدٌ، لَا مَانِعَ لِمَا أَعْطَيْتَ ولا معطي لما منعت ولا ينفع ذا الجد منك الجد» **(و)** سن **(قنوت بصبح)** أي في اعتدال ركعته الثانية بعد الذكر الراتب على الأوجه وهو إلى من شيئ بعد **(و)** اعتدال آخرة **(وتر نصف أخير من رمضان)** للاتباع، ويكره في

യാകില്ല.[1]

## നിസ്കാരത്തിന്റെ ആറാം ഫർള്

### ഇഅ്തിദാൽ

സുന്നത്തു നിസ്കാരങ്ങളിലും ഇത് ഫർള് തന്നെയാണെന്നാണ് പ്രബലം. റുകൂഅ് ചെയ്ത ശേഷം റുകൂഇനു മുമ്പുണ്ടായിരുന്ന അവസ്ഥയിലേക്ക് മടങ്ങലാണ് ഇഅ്തിദാൽ. അത് നിൽപോ ഇരിപ്പോ ആവാം. മഅ്മൂം അല്ലാത്തയാൾ ഇഅ്തിദാൽ സമ്പൂർണമായി നിർവഹിച്ചോ എന്നതിൽ സംശയിച്ചാൽ ഇഅ്തിദാലിലേക്ക് നിർബന്ധമായും വേഗം മടങ്ങണം. ഇല്ലെങ്കിൽ നിസ്കാരം ബാത്വിലാകും. സംശയം മഅ്മൂമിനാണെങ്കിൽ ഇമാം സലാംവീട്ടിയ ശേഷം ഒരു റക്അത്ത് നിസ്കരിക്കണം.

റുകൂഇൽ നിന്നുയരുമ്പോൾ سَمِعَ اللهُ لِمَنْ حَمِدَهُ എന്നു ചൊല്ലൽ സുന്നത്താണ്. അല്ലാഹുവിനെ സ്തുതിച്ചവന്റെ സ്തുതി അവൻ സ്വീകരിക്കട്ടെ എന്നാണർത്ഥം. ഇമാമും മുബല്ലിഗും ഇത് ഉറക്കെപ്പറയൽ സുന്നത്താണ്. കാരണം ഇത് ഒരു ഫർളിൽനിന്ന് മറ്റൊന്നിലേക്കുള്ള നീക്കത്തിന്റെ ദിക്റാണ്. ഇഅ്തിദാലിൽ എത്തിയ ശേഷം

رَبَّنَا لَكَ الْحَمْدُ مِلْأُ السَّمٰوَاتِ وَمِلْأُ الْأَرْضِ وَمِلْأُ مَا شِئْتَ مِنْ شَيْءٍ بَعْدُ

(അർത്ഥം: ഞങ്ങളുടെ രക്ഷിതാവേ, ആകാശങ്ങൾ നിറയെയും ഭൂമി നിറയെയും അവയ്ക്കു ശേഷം നീ ഉദ്ദേശിച്ചതു മുഴുവൻ നിറയെയും നിനക്കാണ് സ്തുതി.) എന്നു ചൊല്ലൽ സുന്നത്താണ്.

ആകാശഭൂമികളല്ലാത്തതുകൊണ്ടുദ്ദേശ്യം അർശ്, കുർസിയ്യ് പോലുള്ളവയാണ്. 'മിൽഉ' എന്നും 'മിൽഅ' എന്നും ഉച്ചരിക്കാം. ആകാശഭൂമികളെ സ്തുതി നിറക്കുക എന്നത് സ്തുതിയെ ഒരു വസ്തുവായി സങ്കൽപ്പിച്ചുകൊണ്ടുള്ള പ്രയോഗമാണ്.

أَهْلَ الثَّنَاءِ وَالْمَجْدِ أَحَقُّ مَا قَالَ الْعَبْدُ وَكُلُّنَا لَكَ عَبْدٌ لَا مَانِعَ لِمَا أَعْطَيْتَ وَلَا مُعْطِيَ لِمَا مَنَعْتَ وَلَا يَنْفَعُ ذَا الْجَدِّ مِنْكَ الْجَدُّ.

(അർത്ഥം: മഹത്വത്തിനും വാഴ്ത്തലിനുമർഹനേ, ഞങ്ങളെല്ലാം നിന്റെ അടിമകളാണ്. നീ തന്നതിനെ തടയുന്നവരോ നീ തടഞ്ഞത് തരുന്നവരോ ഇല്ല. ഒരു സമ്പന്നനും തന്റെ സമ്പാദ്യം നിന്റടുക്കൽ ഉപകാരപ്പെടില്ല.[2] ഇതാണ് അടിമ പറയുന്നതിൽ ഏറ്റവും വാസ്തവം) എന്ന് കൂടുതൽ ചൊല്ലൽ നേരത്തെ പറഞ്ഞ നിബന്ധനയുള്ള ഇമാം, ഒറ്റയ്ക്കു നിസ്കരിക്കുന്നവർ എന്നിവർക്ക് സുന്നത്തുണ്ട്.

1. ഇമാമിനും ഒറ്റയ്ക്കു നിസ്കരിക്കുന്നവനുമാണിത് ബാധകം. മഅ്മൂമിന്നാണ് സംശയമെങ്കിൽ അവൻ അപ്പോൾ മടങ്ങാൻ പാടില്ല. ഇമാം സലാംവീട്ടിയ ശേഷം ഒരു റക്അത്ത് നിസ്കരിക്കുകയാണ് വേണ്ടത്.
2. റഹ്മത്തും തൃപ്തിയുമാണ് അല്ലാഹുവിന്നടുക്കൽ ഉപകാരപ്പെടുക. (തുഹ്ഫ)

النصف الأول كبقية السنة (وبسائر مكتوبة) من الخمس في اعتدال الركعة الأخيرة ولو مسبوقا قنت مع إمامه (لنازلة) نزلت بالمسلمين ولو واحدا تعدى نفعه كأسر العالم أو الشجاع وذلك للاتباع، وسواء فيها الخوف ولو من عدو مسلم والقحط والوباء، وخرج بالمكتوبة النفل ولو عيدا والمنذورة فلا يسن فيهما (رافعا يديه) حذو منكبيه، ولو حال الثناء كسائر الأدعية للاتباع، وحيث دعا لتحصيل شيء كدفع بلاء عنه في بقية عمره جعل بطن كفيه إلى السماء، أو لرفع بلاء وقع به جعل ظهر هما إليها، ويكره الرفع لخطيب حالة الدعاء (بنحو: «اَللّٰهُمَّ اهْدِني فِيمَنْ هَدَيْتَ» إلى آخره) أي «وَعَافِنِي فِيمَن عَافَيتَ وَتَوَلَّنِي فِيمَنْ تَوَلَّيتَ» أي معهم لاندرج في سلكهم «وَبَارِكْ لِي فِيمَا أَعْطَيْتَ، وَقِنِي شَرَّمَا قَضَيْتَ فَإِنَّكَ تَقْضِي وَلاَ يُقْضَى عَلَيْكَ وَإِنَّهُ لاَ يَذِلُّ مَنْ وَالَيتَ وَلاَ يَعِزُّ

## ഖുനൂത്ത്

സുബ്ഹിന്റെ രണ്ടാം റക്അത്തിലെ ഇഅ്തിദാലിലും റമളാൻ അവസാന പകുതിയിലെ വിത്റിലെ അവസാന ഇഅ്തിദാലിലും ഖുനൂത്ത് സുന്നത്തുണ്ട്.

رَبَّنَا لَكَ الْحَمْدُ .... بَعْدَ വരെയുള്ള പതിവു ദിക്റിനു ശേഷമാണ് ഖുനൂത്ത് ഓതേണ്ടത് എന്നാണ് പ്രബലം. നബിചര്യയാണിതിന് തെളിവ്. റമളാൻ ആദ്യ പകുതിയിലും മറ്റു മാസങ്ങളിലും വിത്റിൽ ഖുനൂത്ത് കറാഹത്താണ്. മുസ്‌ലിംകൾക്ക് വല്ല വിപത്തും സംഭവിച്ചാൽ അഞ്ചുനേരത്തെ നിസ്കാരങ്ങളിലും അവസാന റക്അത്തിൽ ഖുനൂത്ത് സുന്നത്തുണ്ട്.[1]

വൈകിത്തുടർന്ന മഅ്മൂം ഇമാമിനോടൊപ്പം ഖുനൂത്ത് ഓതിയിട്ടുണ്ടെങ്കിലും അവൻ ബാക്കി നിസ്കരിക്കുമ്പോൾ അവസാന റക്അത്തിൽ ഖുനൂത്ത് സുന്നത്താണ്. വിപത്തിനിരയായത് മുസ്‌ലിംകൾ എല്ലാവരുമാകണമെന്നില്ല. ഉപകാരിയായ ഒരു മുസ്‌ലിമാണെങ്കിലും ഇതു ബാധകം തന്നെ. ഒരു പണ്ഡിതനെയോ ധീരയോദ്ധാവിനെയോ അറസ്റ്റുചെയ്യൽ ഉദാഹരണം. നബിചര്യയാണീ ഖുനൂത്തിനും തെളിവ്. വിപത്ത് എന്നതിൽ വരൾച്ച, കോളറ, ഭയം -അതു മുസ്‌ലിം ശത്രുവിൽ നിന്നു തന്നെയെങ്കിലും -തുടങ്ങിയവ ഉൾപ്പെടും. ഈ ഖുനൂത്ത് അഞ്ചുനേരത്തെ ഫർള് നിസ്കാരങ്ങളിലേയുള്ളു. പെരുന്നാൾ നിസ്കാരമുൾപ്പെടെയുള്ള സുന്നത്തു നിസ്കാരങ്ങൾ, നേർച്ചയാക്കിയ നിസ്കാരം എന്നിവയിലൊന്നും ഇത് സുന്നത്തില്ല.

മറ്റു ദുആകൾ പോലെ[2] ഖുനൂത്തും ചുമലുകൾക്കു നേരെ കയ്യുയർത്തിയാണ് നിർവഹിക്കേണ്ടത്. അതാണ് നബിചര്യ. അതിലെ സ്തുതിവചനങ്ങളുടെ സമയത്തും കൈ ഉയർത്തിത്തന്നെയാണ് പിടിക്കേണ്ടത്. ഭാവിയിൽ വിപത്തുകളിൽ നിന്നു കാവൽ പോലുള്ള ആവശ്യങ്ങൾ ചോദിക്കുമ്പോൾ കൈത്തലം മലർത്തിപ്പിടിക്കുകയും സംഭവിച്ച വിപത്തിനെ ഒഴിവാക്കാൻ ആവശ്യപ്പെടുമ്പോൾ കമഴ്ത്തിപ്പിടിക്കുകയും ചെയ്യലാണ് സുന്നത്ത്. ഖുതുബയിലെ ദുആ വേളയിൽ ഖതീബ് കയ്യുയർത്തൽ കറാഹത്താണ്. താഴെ പറയുംപോലുള്ള പ്രാർത്ഥനകളാണ് ഖുനൂത്ത്.[3]

اَللّٰهُمَّ اهْدِني فِيمَنْ هَدَيْتَ وَعَافِنِي فِيمَنْ عَافَيْتَ وَتَوَلَّنِي فِيمَنْ تَوَلَّيْتَ وَبَارِكْ لِي فِيمَا أَعْطَيْتَ وَقِنِي شَرَّمَا قَضَيْتَ فَإِنَّكَ تَقْضِي وَلَا يُقْضَى عَلَيْكَ وَإِنَّهُ لَا يَذِلُّ مَنْ وَالَيْتَ وَلَا يَعِزُّ مَنْ عَادَيْتَ تَبَارَكْتَ رَبَّنَا وَتَعَالَيْتَ فَلَكَ الْحَمْدُ عَلَى مَا قَضَيْتَ أَسْتَغْفِرُكَ وَأَتُوبُ إِلَيْكَ

(അർത്ഥം: അല്ലാഹുവേ നീ സന്മാർഗത്തിലാക്കിയവരോടൊപ്പം എന്നെയും സന്മാർഗത്തിലാക്കണേ.

---

1. *നാസിലത്തിന്റെ ഖുനൂത്ത് എന്നാണ് ഇതിന് പറയപ്പെടുന്നത്.*
2. *നിസ്കാരത്തിലല്ലാത്ത*
3. *ഗുണത്തിനോ ദോഷത്തിനോ പ്രാർത്ഥിക്കുന്നതിന് ഖുനൂത്ത് എന്ന് പറയും. സ്തുതിയും പ്രാർത്ഥനയും ഉൾക്കൊള്ളുന്ന പ്രത്യേക ദിക്ർ എന്നാണ് മതപരമായി (ശറഇൽ) ഖുനൂത്ത് കൊണ്ടുദ്ദേശ്യം.*

مَنْ عَادَيْتَ، تَبَارَكْتَ رَبَّنَا وَتَعَالَيْتَ فَلَكَ الْحَمْدُ عَلَى مَا قَضَيْتَ، أستغفرك وأتوب إليك». وتسن آخره الصلاة والسلام على النبي ﷺ وعلى أله ولا تسن أوله، ويزيد فيه من مر قنوت عمر الذي كان يقنت به في الصبح وهو: «اللّهم إنا نستعينك ونستغفرك ونستهديك ونؤمن بك ونتوكل عليك ونثني عليك الخير كله نشكرك ولا نكفرك ونخلع ونترك من يفجرك، اللهم إياك نعبد ولك نصلي ونسجد وإليك نسعى ونحفد أي نسرع. نرجو رحمتك ونخشى عذابك، إن عذابك الجد بالكفار ملحق». ولما كان قنوت الصبح المذكور أولا ثابتا عن النبي ﷺ قدم على هذا، فمن ثم لو أراد أحدهما فقط اقتصر على الأول، ولا يتعين كلمات القنوت فيجزئ عنها آية تضمنت دعاء إن قصده كآخر البقرة وكذا دعاء محض ولو غير مأثور. قال شيخنا: والذى يتجه أنّ القانت لنازلة يأتي بقنوت

നീ സൗഖ്യം നൽകിയവരുടെ കൂടെ എനിക്കും സൗഖ്യമേകണേ. നീ രക്ഷാകർതൃത്വം ഏറ്റെടുത്തവരോടൊപ്പം എന്റെ രക്ഷാകർതൃത്വവും ഏറ്റെടുക്കണേ. നീ നൽകിയതിൽ ബറകത് ചെയ്യണേ. നീ വിധിച്ച നാശങ്ങളിൽനിന്ന് എന്നെ കാക്കണേ. തീർച്ചയായും നീയാണ് വിധിക്കുന്നവൻ. നിനക്കെതിരായി വിധിക്കാനാരുമില്ല. നീ രക്ഷാകർതൃത്വം ഏറ്റെടുത്തവൻ നിന്ദ്യനാവുകയില്ല. നിന്റെ കോപത്തിനിരയായവൻ യോഗ്യനാവുകയുമില്ല. ഞങ്ങളുടെ രക്ഷിതാവേ, നീ അപാര നന്മക്കുടമയും അത്യുന്നതനുമാകുന്നു. നീ വിധിച്ചതിന്റെ പേരിൽ നിനക്കാണ് സ്തുതികളഖിലം. ഞാൻ നിന്നോട് മാപ്പുചോദിക്കുകയും നിന്നിലേക്ക് പശ്ചാത്തപിച്ച് മടങ്ങുകയും ചെയ്യുന്നു.)

ഖുനൂത്തിന്റെ അവസാനം നബി(സ)യുടെയും കുടുംബത്തിന്റെയും മേൽ സ്വലാത്തും സലാമും സുന്നത്തുണ്ട്. തുടക്കത്തിൽ ഇതു സുന്നത്തില്ല. (ഒറ്റക്ക് നിസ്കരിക്കുന്നവൻ, നിശ്ചിത മഅ്മൂമുകളുടെ ഇമാം തുടങ്ങിയ) നേരത്തെ പറഞ്ഞവർക്ക് ഉമർ(റ)ന്റെ ഖുനൂത്ത് കൂടി സുന്നത്തുണ്ട്. അദ്ദേഹം സുബ്ഹ് നിസ്കാരത്തിൽ ഓതിയിരുന്ന ഖുനൂത്ത് ഇതാണ്:

اَللّٰهُمَّ اِنَّا نَسْتَعِينُكَ وَنَسْتَغْفِرُكَ وَنَسْتَهْدِيكَ وَنُؤْمِنُ بِكَ وَنَتَوَكَّلُ عَلَيْكَ وَنُثْنِي عَلَيْكَ الْخَيْرَ كُلَّهُ نَشْكُرُكَ وَلَا نَكْفُرُكَ وَنَخْلَعُ وَنَتْرُكُ مَنْ يَفْجُرُكَ اللّٰهُمَّ اِيَّاكَ نَعْبُدُ وَلَكَ نُصَلِّي وَنَسْجُدُ وَاِلَيْكَ نَسْعَى وَنَحْفِدُ نَرْجُو رَحْمَتَكَ وَنَخْشَى عَذَابَكَ اِنَّ عَذَابَكَ الْجِدَّ بِالْكُفَّارِ مُلْحِقٌ

(അർത്ഥം: അല്ലാഹുവേ ഞങ്ങൾ നിന്നോട് സഹായം തേടുന്നു. നിന്നോട് പാപമോചനത്തിനഭ്യർത്ഥിക്കുകയും സന്മാർഗം ചോദിക്കുകയും ചെയ്യുന്നു. ഞങ്ങൾ നിന്നിൽ വിശ്വസിക്കുകയും എല്ലാം നിന്നിലർപ്പിക്കുകയും ചെയ്യുന്നു. എല്ലാ നന്മകൊണ്ടും നിന്നെ പുകഴ്ത്തുന്നു. ഞങ്ങൾ നിനക്ക് നന്ദിചെയ്യുന്നു. നന്ദികേടു കാണിക്കില്ല. നിന്നെ ധിക്കരിക്കുന്നവരെ ഞങ്ങൾ വെടിയുന്നു. അല്ലാഹുവേ ഞങ്ങൾ നിന്നെ ആരാധിക്കുകയും നിനക്കു നിസ്കരിക്കുകയും സുജൂദ് ചെയ്യുകയും ചെയ്യുന്നു. നിനക്ക് വഴിപ്പെടുന്നതിൽ അതീവ തൽപരരാകുന്നു. നിന്റെ കാരുണ്യം ഞങ്ങൾ പ്രതീക്ഷിക്കുകയും നിന്റെ ശിക്ഷയെ ഭയപ്പെടുകയും ചെയ്യുന്നു. തീർച്ചയായും നിന്റെ സുനിശ്ചിതമായ ശിക്ഷ അവിശ്വാസികൾക്ക് ഭവിക്കുന്നതാണ്).

ആദ്യം പറഞ്ഞ ഖുനൂത്ത് നബി(സ) ചൊല്ലിയതായി സ്ഥിരപ്പെട്ടതിനാൽ അതിന് മുൻഗണന നൽകേണ്ടതുണ്ട്. അതുകൊണ്ടു തന്നെ ഇതിൽ ഏതെങ്കിലുമൊന്നു മാത്രമേ ചൊല്ലുന്നുള്ളൂവെങ്കിൽ ആദ്യം പറഞ്ഞതു ചൊല്ലുക.

ഖുനൂത്തിന് നിശ്ചിത വാചകങ്ങൾ നിർബന്ധമൊന്നുമില്ല. അൽബഖറ സൂറത്തിന്റെ അവസാന ആയത്ത് പോലുള്ള ദുആ ഉൾക്കൊള്ളുന്ന ഒരു ആയത്ത് ഖുനൂത്ത് എന്നുദ്ദേശിച്ച് പാരായണം ചെയ്താലും മതിയാകും. ഹദീസിൽ വന്നതുപോലുമല്ലാത്ത സാധാരണ ദുആ നിർവഹിച്ചാലും മതി. വിപത്തു നീങ്ങുന്നതിനുള്ള ഖുനൂത്ത് (നാസിലത്ത്) ഓതുന്നവൻ ആദ്യം സുബ്ഹിന്റെ ഖുനൂത്ത് ഓതു

الصبح ثم يختم بسؤال رفع تلك النازلة **(وجهر به)** أي القنوت ندبا **(إمام)** ولو في السرية لا مأموم لم يسمعه ومنفرد فيسران به مطلقا **(وأمن)** جهرا **(مأموم سمع)** قنوت إمامه للدعاء منه. ومن الدعاء الصلاة على النبي ﷺ فيؤمن لها على الأوجه، أما الثناء وهو فإنك تقضي إلى آخره فيقوله سرا أما مأموم لم يسمعه أو يسمع صوتا لا يفهمه فيقنت سرا **(وكره لإمام تخصيص نفسه بدعاء)** أي بدعاء القنوت للنهي عن تخصيص نفسه بالدعاء فيقول الإمام: اهدنا وما عطف عليه بلفظ الجمع، وقضيته أن سائر الادعية كذلك، ويتعين حمله على ما لم يرد عنه ﷺ وهو إمام بلفظ الإفراد وهو كثير. بل قال بعض الحفاظ: إن أدعيته كلها بلفظ الإفراد ومن ثم جرى بعضهم على اختصاص الجمع بالقنوت.

(و)سابعها: **(سجود مرتين)** كل ركعة **(على غير محمول)** له **(وإن تحرك بحركته)** ولو نحو سرير يتحرك بحركته لأنه ليس بمحمول له فلا يضر السجود عليه، كما إذا سجد على محمول لم يتحرك بحركته كطرف من ردائه الطويل وخرج بقولي «على غير محمول له» مالو سجد على محمول

കയും ശേഷം ആ വിപത്തു നീങ്ങാൻ പ്രാർത്ഥിച്ചു കൊണ്ടവസാനിപ്പിക്കുകയുമാണ് വേണ്ടതെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു.

ഇമാം ഖുനൂത്ത് ഉറക്കെ ഓതലും അതു കേൾക്കുന്ന മഅ്മൂം അതിലെ ദുആകൾക്ക് ഉറക്കെ ആമീൻ പറയലും സുന്നത്താണ്. പതുക്കെ ഓതുന്ന നിസ്കാരങ്ങളാണെങ്കിലും ഖുനൂത്ത് ഉറക്കെ ഓതലാണ് ഇമാമിന് സുന്നത്ത്.[1] ഇമാമിന്റെ ഖുനൂത്ത് കേൾക്കാത്ത മഅ്മൂമും ഒറ്റക്കു നിസ്കരിക്കുന്നവനും ഏതു നിസ്കാരമാണെങ്കിലും പതുക്കെയാണ് ഖുനൂത്ത് ഓതേണ്ടത്. ഖുനൂത്തിൽ നബി(സ)യുടെ മേലുള്ള സ്വലാത്ത് പ്രാർത്ഥനയാണ്. അതിനാൽ ഇമാം അതു ചൊല്ലുമ്പോൾ മഅ്മൂം ആമീൻ പറയുകയാണ് വേണ്ടത് എന്നാണ് പ്രബലം. فَإِنَّكَ تَقْضِي എന്നതു മുതൽ ഖുനൂത്തിന്റെ അവസാനം വരെ സ്തുതിയായതിനാൽ അത് മഅ്മൂമും പതുക്കെ ചൊല്ലണം. ഇമാമിന്റെ ഖുനൂത്ത് കേൾക്കാതിരിക്കുകയോ കേൾക്കുന്നുവെങ്കിലും അവ്യക്തമായിരിക്കുകയോ ചെയ്യുന്നുവെങ്കിൽ മഅ്മൂമും പതുക്കെ (ഖുനൂത് മുഴുവനും) ഓതൽ സുന്നത്താണ്.

## പ്രാർത്ഥന എല്ലാവർക്കും

ഇമാം ഖുനൂത്തിൽ തനിക്കു സ്വന്തമായി പ്രാർത്ഥിക്കൽ കറാഹത്താണ്. അതിന് നിരോധനമുണ്ടെന്നതാണ് കാരണം. അതിനാൽ اهدنا എന്നിങ്ങനെയുള്ള ബഹുവചന പദങ്ങളുപയോഗിച്ചാവണം പ്രാർത്ഥന. ഖുനൂത്ത് മാത്രമല്ല, മറ്റു പ്രാർത്ഥനകളും ഇങ്ങനെ തന്നെയെന്നാണിതിൽ നിന്നു വ്യക്തമാവുന്നത്. എന്നാൽ നബി(സ) ഇമാമായിരിക്കെ ഏകവചന പദമുപയോഗിച്ച് പ്രാർത്ഥിച്ചതല്ലാത്തതിനേ ഈ നിരോധനം ബാധകമാവൂ. അത്തരം പ്രാർത്ഥനകൾ ധാരാളമുണ്ട്. എന്നല്ല, നബി (സ)യുടെ പ്രാർത്ഥനകൾ മുഴുവൻ[2] ഏകവചന രൂപത്തിലായിരുന്നുവെന്നാണ്[3] ചില ഹാഫിളുകൾ പറഞ്ഞത്. ഇക്കാരണത്താൽ ബഹുവചന പ്രാർത്ഥന ഖുനൂത്തിന് മാത്രമായി ചില പണ്ഡിതർ പരിമിതപ്പെടുത്തിയിട്ടുണ്ട്.

## നിസ്കാരത്തിന്റെ ഏഴാം ഫർള്

ഓരോ റക്അത്തിലും രണ്ടു സുജൂദ്. അയാൾ വഹിക്കുന്ന വസ്തുവിനു മേൽ സുജൂദ് ചെയ്യാൻ പറ്റില്ല. അതേ സമയം വഹിക്കുന്ന വസ്തു തന്നെ അവന്റെ ഇളക്കത്തിൽ ഇളകുന്നത്ര ചെറുതല്ലെങ്കിൽ അതിൽ സുജൂദ് ചെയ്യാം. നീണ്ടു കിടക്കുന്ന അവന്റെ തട്ടത്തിന്റെ അഗ്രം ഇതിനു ഉദാഹരണമാണ്. എന്നാൽ സുജൂദ് ചെയ്യുന്ന സ്ഥലം അവന്റെ ചലനത്താൽ ചലിക്കുന്നുവെന്നത് പ്രശ്നമില്ല. അവന്റെ ഇളക്കം കൊണ്ട് ഇളകുന്ന കട്ടിൽ ഉദാഹരണം. അതവൻ വഹിക്കുന്നതല്ലാത്തതിനാൽ അതിന്മേൽ

1. *പകലിൽ സുബ്ഹി ഖളാഅ് വീട്ടി നിസ്കരിക്കുന്നത് ഉദാഹരണം.*
2. *ഖുനൂത്ത് ഒഴികെ (ഇആനത്)*
3. *നിസ്കാരത്തിലുള്ള ദുആകളെ കുറിച്ചാണ് ഈ പറഞ്ഞത്.*

يتحرك بحركته كطرف من عمامته فلا يصح، فإن سجد عليه بطلت الصلاة إن تعمد وعلم تحريمه وإلا أعاد السجود، ويصح على يد غيره وعلى نحو منديل بيده لإنه في حكم المنفصل. ولو سجد على شيء فالتصق بجبهته صح ووجب إزالته للسجود الثاني **(مع تنكيس)** بان يرتفع عجيزته وما حولها على رأسه ومنكبه للاتباع، فلو انعكس أو تساويا لم يجزئه. نعم إن كان به علة لايمكنه معها السجود إلا كذلك أجزأه **(بوضع بعض جبهته بكشف)** أي مع كشف، فإن كان عليها حائل كعصابة لم يصح إلاّ أن يكون لجراحة وشق عليه إزالته مشقة شديدة فيصح **(و)** مع **(تحامل)** بجبهته فقط على مصلاه بأن يناله ثقل رأسه خلافاً للإمام **(و)** وضع بعض ركبتيه **(و)** بعض **(بطن كفيه)** من الراحة وبطون الأصابع **(و)** بعض بطن **(أصابع قدميه)** دون ما عدا ذلك كالحرف وأطراف الأصابع وظهرها، ولو قطعت أصابع قدمه وقدر على وضع شيء من بطنها لم يجب كما اقتضاه كلام الشيخين، ولا يجب التحامل عليها بل يسن ككشف غير الركبتين.

**(وسن)** في السجود **(وضع أنف)** بل يتأكدلخبر

സുജൂദ് ചെയ്യാം. എന്നാൽ തലപ്പാവിന്റെ വാൽ പോലുള്ള അവന്റെ ഇളക്കം കൊണ്ട് ഇളകുന്നതിന്മേൽ സുജൂദ് ശരിയാവില്ല. മനഃപൂർവവും നിഷിദ്ധമെന്നറിഞ്ഞുമാണ് അതിന്മേൽ സുജൂദ് ചെയ്തതെങ്കിൽ നിസ്കാരം ബാത്വിലാകും. അബദ്ധത്തിലോ പാടില്ലെന്നറിയാതെയോ ആണെങ്കിൽ സുജൂദ് മടക്കണം.

കൈവശമുള്ള ടവ്വലിന്മേലോ[1] മറ്റൊരാളുടെ കയ്യിലോ സുജൂദ് ചെയ്താൽ മതിയാകും. അതിന് അവൻ വഹിക്കുന്നതിന്റെ വിധിയില്ല. അവൻ സുജൂദ് ചെയ്ത വസ്തു അവന്റെ നെറ്റിയിൽ പറ്റിപ്പിടിച്ചാലും ആ സുജൂദിന് കുഴപ്പമില്ല. എന്നാൽ രണ്ടാമത്തെ സുജൂദ് ശരിയാവണമെങ്കിൽ അത് നെറ്റിയിൽനിന്ന് നീക്കം ചെയ്യൽ നിർബന്ധമാണ്.

അരക്കെട്ടും സമീപഭാഗങ്ങളും തലയേക്കാളും ചുമലുകളേക്കാളും ഉയർന്നുനിൽക്കുംവിധമായിരിക്കണം സുജൂദ്. അതാണ് നബിചര്യ. അതിന് വിപരീതമോ അരക്കെട്ടും തലയും ഒരേ നിരപ്പിലോ ആയാൽ സുജൂദ് ശരിയാവില്ല. എന്നാൽ ഇങ്ങനെയല്ലാതെ സാധ്യമല്ലാത്ത രോഗിക്ക് ഇത് മതിയാകും. നെറ്റിയിൽ മറയൊന്നുമില്ലാതെ അമർത്തിവെച്ചാവണം സുജൂദ്. ബാൻഡേജ് പോലുള്ള വല്ലതും നെറ്റിയിൽ മറയായുണ്ടായാൽ സുജൂദ് ശരിയാവില്ല. എന്നാൽ മുറിവ് കാരണം നെറ്റിയിൽ കെട്ടിയത് നീക്കം ചെയ്യുന്നതിനാൽ കഠിനവിഷമം നേരിടുമെന്നുണ്ടെങ്കിൽ അതു നീക്കാതെ സുജൂദ് ശരിയാകും.

തലയുടെ ഭാരം സുജൂദിന്റെ സ്ഥാനത്തനുഭവപ്പെടുംവിധം അമർത്തി ചെയ്യുക തന്നെ വേണം. നെറ്റി സ്പർശിച്ചാൽ മാത്രം പോരാ. എന്നാൽ ഇമാമുൽ ഹറമൈനി അതു നിർബന്ധമില്ലെന്ന പക്ഷക്കാരനാണ്. കാൽമുട്ടുകൾ, ഉള്ളംകയ്യും വിരലുകളുമുൾപ്പെടെ മുൻകയ്യിന്റെ ഉൾഭാഗം, കാൽവിരലുകളുടെ അടിവശം എന്നിവയെല്ലാം അൽപമെങ്കിലും നിലത്തുവെക്കണം. കൈവെള്ളക്കപ്പുറം പാർശ്വങ്ങളോ വിരലഗ്രങ്ങളോ കൈപ്പടത്തിന്റെ പുറംഭാഗമോ വെച്ചാൽ പോരാ. കാൽവിരലുകൾ മുറിക്കപ്പെട്ടവന് കാൽവെള്ളയിൽ നിന്നൽപം വെക്കാൻ കഴിയുമെങ്കിൽ പോലും അതു നിർബന്ധമില്ല. ഇമാം നവവി(റ), ഇമാം റാഫിഈ(റ) എന്നിവരുടെ അഭിപ്രായമങ്ങനെയാണ്.

## മൂക്ക് വെക്കൽ

നെറ്റി ഒഴികെയുള്ള സുജൂദിന്റെ അവയവങ്ങളുടെ ഭാരം നിലത്തൂന്നണമെന്ന് നിബന്ധനയില്ല. എങ്കിലും സുന്നത്തുണ്ട്. കാൽമുട്ടുകളൊഴിച്ചുള്ള സുജൂദിന്റെ അവയവങ്ങൾ നഗ്നമായിരിക്കലും സുന്നത്തു തന്നെ. സുജൂദിൽ മൂക്ക് നിലത്തു വെക്കൽ പ്രത്യേക സുന്നത്താണ്. ഇതിന് പ്രേരിപ്പിക്കുന്ന സ്വഹീഹായ ഹദീസുണ്ടെന്നതാണ് കാരണം. ഇതുകൊണ്ടു തന്നെ മൂക്ക് നിലത്ത് വെക്കൽ നിർബന്ധമാണെന്ന അഭിപ്രായവും വന്നിട്ടുണ്ട്.

1. നിലത്ത് വിരിച്ച് അതിന്മേൽ പിടിച്ച്... ഉബാബ്

صحيح ومن ثم اختير وجوبه، ويسن وضع الركبتين أولا متفرقتين قدر شبر ثم كفيه حذو منكبيه رافعا ذراعيه عن الأرض وناشرا أصابعه مضمومة للقبلة ثم جبهته وأنفه معا وتفريق قدميه قدر شبر ونصبهما موجها أصابعهما للقبلة وإبرازهما من ذيله، ويسن فتح عينيه حالة السجود كما قاله ابن عبد السلام وأقره الزركشي ويكره مخالفة الترتيب المذكور وعدم وضع الأنف **(وقول سبحان ربّي الأعلى وبحمده ثلاثًا)** فى السجود للاتباع، ويزيد من مرندبا: اللهم لك سجدت وبك آمنت ولك اسلمت، سجد وجهي للذي خلقه وصوّره وشق سمعه وبصره بحوله وقوّته تبارك اللّه أحسن الخالقين. ويسن إكثار الدعاء فيه ومما ورد فيه: «اللهم إني أعوذ برضاك من سخطك وبمعافاتك من عقوبتك وأعوذبك منك لا أحصي ثناء عليك أنت كما أثنيت على نفسك، اللهم اغفر لي ذنبي كله دقه وجله وأوله

ആദ്യം ഇരുകാൽമുട്ടുകളും ഒരു ചാൺ അകത്തിയും പിന്നെ ഇരുകൈപ്പടങ്ങളും ചുമലിന് നേരെയായും നിലത്തു വെക്കണം. കൈത്തണ്ടകൾ നിലത്തു നിന്നുയർത്തിയും വിരലുകൾ നിവർത്തി ഖിബ്‌ലക്ക് നേരെയാക്കി പരത്തി ചേർത്തിവെക്കുകയുമാണ് വേണ്ടത്. പിന്നെ മൂക്കും നെറ്റിയും ഒപ്പം നിലത്തുവെക്കണം. കാൽപാദങ്ങളും ഒരു ചാൺ അകത്തി വിരലുകൾ ഖിബ്‌ലക്കു നേരെയാകും വിധം കുത്തി നിർത്തണം. ഇപ്രകാരം കാൽ കുത്തുമ്പോൾ വസ്ത്രത്തിന്റെ തടവൊന്നുമില്ലാതിരിക്കൽ (പുരുഷന്) സുന്നത്താണ്. സുജൂദിന്റെ വേളയിൽ കണ്ണുകൾ തുറന്നുവെക്കലാണ് സുന്നത്ത്. ഇബ്നു അബ്ദിസ്സലാം(റ) ഇപ്രകാരം പ്രസ്താവിക്കുകയും സർകശീ(റ) അതംഗീകരിക്കുകയും ചെയ്തിരിക്കുന്നു. മേൽപറഞ്ഞ ക്രമത്തിന് വിരുദ്ധമായി അവയവങ്ങൾ വെക്കലും മൂക്ക് വെക്കാതിരിക്കലും കറാഹത്താണ്.

സുജൂദിൽ سُبْحَانَ رَبِّيَ الْأَعْلَى وَبِحَمْدِهِ (അർത്ഥം: അത്യുന്നതനായ റബ്ബിനെ സ്തുതിക്കുന്നതോടൊപ്പം അവന്റെ പരിശുദ്ധിയെ വാഴ്ത്തുകയും ചെയ്യുന്നു) എന്ന് മൂന്നു പ്രാവശ്യം പറയൽ സുന്നത്താണ്. നബിചര്യയാണിത്. നേരത്തെ പറഞ്ഞ, നിശ്ചിത വ്യക്തികളുടെ ഇമാം, ഒറ്റക്ക് നിസ്കരിക്കുന്നവൻ എന്നിവർക്ക് താഴെ പറയുന്നതു കൂടി സുജൂദിൽ ചൊല്ലൽ സുന്നത്തുണ്ട്.

اَللّٰهُمَّ لَكَ سَجَدْتُ وَبِكَ آمَنْتُ وَلَكَ اَسْلَمْتُ سَجَدَ وَجْهِيَ لِلَّذِي خَلَقَهُ وَصَوَّرَهُ وَشَقَّ
سَمْعَهُ وَبَصَرَهُ بِحَوْلِهِ وَقُوَّتِهِ تَبَارَكَ اللّٰهُ اَحْسَنُ الْخَالِقِينَ

(അർത്ഥം: അല്ലാഹുവേ, നിനക്ക് ഞാൻ സുജൂദ് ചെയ്തു. നിന്നിൽ വിശ്വസിച്ചു. നിനക്ക് ഞാൻ വഴിപ്പെടുകയും ചെയ്തു. തന്റെ കഴിവും ശക്തിയും കൊണ്ട് സൃഷ്ടിക്കുകയും രൂപപ്പെടുത്തുകയും ദർശന, ശ്രവണേന്ദ്രിയങ്ങളുണ്ടാക്കുകയും ചെയ്തവന് എന്റെ ദേഹം നമിച്ചിരിക്കുന്നു. രൂപകൽപകരിൽ മികവുറ്റ അല്ലാഹു മഹോന്നതനത്രെ.)

സുജൂദിൽ പ്രാർത്ഥന വർധിപ്പിക്കൽ സുന്നത്തുണ്ട്. അതിനുചിതമായ ഹദീസിൽ വന്ന പ്രാർത്ഥന

اَللّٰهُمَّ إِنِّي اَعُوذُ بِرِضَاكَ مِنْ سُخْطِكَ وَبِمُعَافَاتِكَ مِنْ عُقُوبَتِكَ وَاَعُوذُ بِكَ مِنْكَ لَا اُحْصِي
ثَنَاءً عَلَيْكَ اَنْتَ كَمَا اَثْنَيْتَ عَلَى نَفْسِكَ اللّٰهُمَّ اغْفِرْلِي ذَنْبِي كُلَّهُ دِقَّهُ وَجِلَّهُ وَاَوَّلَهُ وَآخِرَهُ وَعَلَانِيَتَهُ وَسِرَّهُ

(അർത്ഥം: അല്ലാഹുവേ, നിന്റെ തൃപ്തിയിലൂടെ നിന്റെ കോപത്തിൽ നിന്നും നിന്റെ മാപ്പുകൊണ്ട് നിന്റെ ശിക്ഷയിൽനിന്നും ഞാൻ കാവൽ തേടുന്നു. നിന്റെ അനിഷ്ടത്തിൽ നിന്നു രക്ഷക്ക് നിന്നെത്തന്നെ ഞാൻ അഭയം പ്രാപിക്കുന്നു. നീ തന്നെ നിന്നെ വാഴ്ത്തിയിരിക്കെ ഞാൻ നിന്നെ വാഴ്ത്തുന്നത് ഒട്ടും പര്യാപ്തമായിരിക്കില്ല. അല്ലാഹുവേ, ഞാൻ ചെയ്ത ദോഷങ്ങൾ ആദ്യാവസാനം -സാരവും നിസ്സാരവും രഹസ്യവും പരസ്യവും എല്ലാം- നീ പൊറുക്കണേ.)

وآخره وعلانيته وسره». قال في الروضة: تطويل السجود أفضل من تطويل الركوع.

(و) ثامنها: **(جلوس بينهما)** أي السجدتين ولو في نفل على المعتمد، ويجب أن لا يقصد برفعه غيره، فلو رفع فزعا عن لسع نحو عقرب أعاد السجود، ولا يضر ادامة وضع يديه على الأرض إلى السجدة الثانية اتفاقا خلافا لمن وهم فيه **(ولا يطوله ولا اعتدالا)** لأنهما غير مقصودين لذاتيهما بل شرعا للفصل فكانا قصيرين، فإن طول أحدهما فوق ذكره المشروع فيه قدر الفاتحة في الاعتدال وأقل التشهد في الجلوس عامدا عالما بطلت صلاته **(وسن فيه)** أي الجلوس بين السجدتين (و) في **(تشهد أول)** وجلسة استراحة وكذا في تشهد أخير إن تعقبه سجود سهو **(افتراش)** بأن يجلس على كعب يسراه بحيث يلي ظهرها الأرض **(واضعا كفيه)** على فخذيه **(قريبا من ركبتيه)** بحيث تسامتهما رؤس الأصابع

റുകൂഅ് ദീർഘിപ്പിക്കുന്നതിനേക്കാൾ പുണ്യം സുജൂദ് ദീർഘിപ്പിക്കലാണെന്ന് റൗളയിൽ പറഞ്ഞിട്ടുണ്ട്.

## നിസ്കാരത്തിന്റെ എട്ടാം ഫർള്

### സുജൂദുകൾക്കിടയിലെ ഇരുത്തം.

സുന്നത്തു നിസ്കാരമാണെങ്കിലും ഇരുസുജൂദുകൾക്കിടയിൽ ഇരിക്കൽ ഫർളു തന്നെയാണെന്നാണ് പ്രബലം. സുജൂദിൽ നിന്നുള്ള ഉയർച്ച കൊണ്ട് മറ്റുദ്ദേശ്യങ്ങളൊന്നും ഉണ്ടാവാതിരിക്കൽ നിർബന്ധമാണ്. തേൾ പോലുള്ള വല്ല ഇഴജീവികളെയും കണ്ടു ഭയന്ന് ഉയർന്നതാണെങ്കിൽ സുജൂദ് വീണ്ടും ചെയ്യേണ്ടിവരും. സുജൂദിൽ വെച്ച കൈകൾ എഴുന്നേറ്റപ്പോഴും നിലത്തു നിന്നുയർത്താതെ രണ്ടാം സുജൂദും ചെയ്താലും വിരോധമില്ലെന്നതിൽ പ്രാമാണിക പണ്ഡിതർ ഏകോപിച്ചിട്ടുണ്ട്. ചിലർക്കതിൽ എതിർ ധാരണയുണ്ടെങ്കിലും.

സുജൂദുകൾക്കിടയിലെ ഇരുത്തവും ഇഅ്തിദാലും ദീർഘിപ്പിക്കരുത്. കാരണം അവ രണ്ടു ഫർളുകൾക്കിടയിൽ വേർതിരിക്കാൻ മാത്രം നിശ്ചയിക്കപ്പെട്ട ഹ്രസ്വ ഫർളുകളാണ്. അതുകൊണ്ട് ഇഅ്തിദാലിൽ നിശ്ചയിക്കപ്പെട്ട ദിക്റിന് പുറമെ ഒരു ഫാതിഹയോളം ദീർഘിപ്പിക്കുകയോ ഇടയിലെ ഇരുത്തത്തിൽ നിശ്ചിത ദിക്റിന് പുറമെ അത്തഹിയ്യാത്തിന്റെ ചുരുങ്ങിയ രൂപത്തോളം ദീർഘിപ്പിക്കുകയോ ചെയ്താൽ മനഃപൂർവവും പാടില്ലെന്നറിഞ്ഞുമാണതെങ്കിൽ നിസ്കാരം ബാത്വിലാകും.

സുജൂദുകൾക്കിടയിലും ആദ്യത്തെ അത്തഹിയ്യാത്തിലും ഇസ്തിറാഹത്തിന്റെ ഇരുത്തത്തിലും, സഹ്‌വിന്റെ സുജൂദ് ചെയ്യാനുണ്ടെങ്കിൽ അവസാന അത്തഹിയ്യാത്തിലും ഇഫ്തിറാശിന്റെ ഇരുത്തമാണ് സുന്നത്ത്. ഇടതുകാൽ പാദം മലർത്തിവെച്ച് അതിന്റെ മടമ്പിൽ ഇരിക്കുന്ന രൂപമാണിത്. കൈകൾ കാൽമുട്ടുകൾക്കടുത്തായി തുടയിൽ വെക്കണം. വിരലുകൾ വിടർത്തി അഗ്രഭാഗം കാൽമുട്ടിന് നേരെയാക്കിയാണ് വെക്കേണ്ടത്.[1]

സുജൂദുകൾക്കിടയിലെ ഇരുത്തത്തിൽ

رَبِّ اغْفِرْلِي وَارْحَمْنِي وَاجْبُرْنِي وَارْفَعْنِي وَارْزُقْنِي وَاهْدِنِي وَعَافِنِي

(അർത്ഥം: എന്റെ രക്ഷിതാവേ, എന്റെ ദോഷങ്ങൾ നീ പൊറുക്കുകയും കരുണ ചെയ്യുകയും എന്റെ വീഴ്ചകൾ പരിഹരിക്കുകയും എനിക്ക് ഔന്നിത്യം നൽകുകയും ഭക്ഷണം തരികയും സന്മാർഗത്തിലാക്കുകയും വിപത്തിൽ നിന്നെല്ലാം കാക്കുകയും ചെയ്യണേ)എന്ന് ചൊല്ലണം. ഇതെല്ലാം നബിചര്യയാണ്. رَبِّ اغْفِرْلِي എന്നത് മൂന്നു പ്രാവശ്യം ചൊല്ലലും സുന്നത്താണ്. ഓത്തിന്റെ സുജൂദല്ലാത്ത സുജൂദിൽ നിന്ന് എഴുന്നേൽക്കുമ്പോൾ ഇസ്തിറാഹത്തിന്റെ[2] ഇരുത്തം സുന്നത്തുണ്ട്. രണ്ടു സുജൂദുകൾക്കിടയിലെ ഇരുത്തത്തിന്റെയത്രയാണിത്. നബി ചര്യയാണ് തെളിവ്. സുന്നത്തു നിസ്കാരമാ

1. സുജൂദിൽ പറഞ്ഞത് പോലെ ഖിബ്‌ലയിലേക്ക് മുന്നിടീച്ച് വെക്കണം. (തുഹ്ഫ)
2. വിശ്രമത്തിന്റെ ഇരുത്തം.

ناشرا أصابعه (قائلا رب اغفر لي إلى آخره) تتمته: «وارحمني واجبرني وارفعني وارزقني واهدني وعافني» للاتباع، ويكرر رب اغفر لي ثلاثا

(و) سن (جلسة استراحة) بقدر الجلوس بين السجدتين للاتباع ولو في نفل وإن تركها الإمام خلافا لشيخنا (لقيام) إي لأجله عن سجود لغير تلاوة ويسن اعتماد على بطن كفيه في قيام من سجود وقعود.

(و) تاسعها: (طمأنينة في كل) من الركوع والسجودين والجلوس بينهما والاعتدال ولو كانا في نفل خلافا للأنوار، وضابطها أن يستقر أعضاؤه بحيث ينفصل ما انتقل إليه عما انتقل عنه.

(و) عاشرها: (تشهد أخير وأقله) ما رواه الشافعي والترمذي (التحيات لله إلى آخره) تتمته: «سَلَامٌ عَلَيْكَ أَيُّهَا النَّبِيُّ وَرَحْمَةُ اللَّهِ وَبَرَكَاتُهُ، سَلَامٌ عَلَيْنَا وَعَلَى عِبَادِ اللَّهِ الصَّالِحِينَ. أَشْهَدُ أَنْ لَا إِلَهَ إِلَّا اللَّهُ وَأَنَّ مُحَمَّدًا رَسُولُ اللَّهِ» ويسن لكل زيادة المباركات الصلوات الطيبات وأشهد الثاني وتعريف السلام في الموضعين لا البسملة قبله، ولا يجوز إبدال

ണെങ്കിലും ഇമാം അതുപേക്ഷിച്ചാലും സുന്നത്ത് തന്നെ. എന്നാൽ ശൈഖുനാക്ക് ഇതിൽ വിയോജിപ്പുണ്ട്.[1] സുജൂദിൽ നിന്നും ഇരുത്തത്തിൽ നിന്നും എഴുന്നേൽക്കുമ്പോൾ ഉള്ളൻകയ്യിൽ ഊന്നലും സുന്നത്താണ്.

## നിസ്കാരത്തിന്റെ ഒമ്പതാം ഫർള്

ത്വുമഅ്നീനത് അഥവാ അടക്കം.

റുകൂഅ്, സുജൂദുകൾ, ഇടയിലെ ഇരുത്തം, ഇഅ്തിദാൽ എന്നിവയിലെല്ലാം അടങ്ങിത്താമസിക്കൽ നിർബന്ധമാണ്. സുന്നത്തു നിസ്കാരമാണെങ്കിൽ ഇടയിലെ ഇരുത്തം, ഇഅ്തിദാൽ എന്നിവയിൽ അടങ്ങൽ നിർബന്ധമില്ലെന്നാണ് 'അൻവാർ' എന്ന ഗ്രന്ഥത്തിൽ ഉള്ളതെങ്കിലും അതു നിർബന്ധം തന്നെയാണ്. ഏത് ഫർളിൽ നിന്ന് ഏതിലേക്ക് പോകുന്നോ അവ തമ്മിൽ വേർതിരിയുംവിധം അവയവങ്ങൾക്ക് അടക്കം ഉണ്ടാവുകയെന്നതാണ് ഇതിന്റെ മാനദണ്ഡം.

## നിസ്കാരത്തിന്റെ പത്താം ഫർള്

ഒടുവിലെ അത്തഹിയ്യാത്ത്

التَّحِيَّاتُ لِلَّهِ. سَلَامٌ عَلَيْكَ أَيُّهَا النَّبِيُّ وَرَحْمَةُ اللَّهِ وَبَرَكَاتُهُ سَلَامٌ عَلَيْنَا وَعَلَى عِبَادِ اللَّهِ الصَّالِحِينَ. أَشْهَدُ أَنْ لَا إِلَهَ إِلَّا اللَّهُ. وَأَنَّ مُحَمَّدًا رَسُولُ اللَّهِ

(അർത്ഥം: എല്ലാ അഭിവാദ്യങ്ങളും അല്ലാഹുവിന്. അല്ലാഹുവിന്റെ രക്ഷയും അനുഗ്രഹവും കാരുണ്യവും നബിയേ അങ്ങക്കുണ്ടാവട്ടെ. നമുക്കും അല്ലാഹുവിന്റെ സച്ചരിതരായ മറ്റു ദാസന്മാർക്കും രക്ഷയുണ്ടാകട്ടെ. അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നത് തീർച്ചയെന്നും നിശ്ചയം മുഹമ്മദ് (സ) അല്ലാഹുവിന്റെ റസൂലാണെന്നും ഞാൻ സാക്ഷ്യപ്പെടുത്തുന്നു.)

ശാഫിഈ(റ), തർമുദി(റ) എന്നിവർ റിപ്പോർട്ടുചെയ്ത ഇത്രയും ഭാഗമാണ് അത്തഹിയ്യാത്തിന്റെ ചുരുങ്ങിയ രൂപം. الْمُبَارَكَاتُ الصَّلَوَاتُ الطَّيِّبَاتُ എന്നും രണ്ടാമതൊരു أَشْهَدُ[2] കൂടുതലാക്കലും രണ്ടിടത്തും السَّلَام എന്ന് അലിഫ്‌ലാം ചേർത്തുച്ചരിക്കലും എല്ലാവർക്കും സുന്നത്താണ്. അത്തഹിയ്യാത്തിനു മുമ്പ് ബിസ്മി ചൊല്ലൽ സുന്നത്തില്ല. ഈ ഹ്രസ്വരൂപത്തിലെ വാക്കുകളൊന്നും തതുല്യപദങ്ങൾ വച്ചാണെങ്കിൽ പോലും മാറ്റൽ അനുവദനീയമല്ല. നബി എന്നതിനു പകരം റസൂൽ എന്നോ തിരിച്ചോ മുഹമ്മദ് എന്നിടത്ത് അഹ്മദ് എന്നോ പോലും ഉപയോഗിക്കാൻ പറ്റില്ല. وَأَنَّ مُحَمَّدًا عَبْدُهُ وَرَسُولُهُ എന്നു മതിയാകും. وَأَنَّ مُحَمَّدًا رَسُولُهُ എന്നു മാത്രം പറ്റില്ല. ശദ്ദുകൾ സൂക്ഷിക്കുക, അക്ഷരങ്ങൾ മാറിപ്പോകാതിരിക്കുക, തുടർച്ച ശ്രദ്ധിക്കുക എന്നിവയെല്ലാം അത്തഹിയ്യാത്തിലും നിർബന്ധമാണ്. എന്നാൽ അർത്ഥവ്യത്യാസം വരുത്തുന്നില്ലെങ്കിൽ തർത്തീബ് നിർബന്ധമില്ല.

1. ഇമാം ചെയ്തില്ലെങ്കിൽ മഅ്മൂം ചെയ്യൽ സുന്നത്തില്ലെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം.
2. أَنَّ مُحَمَّدًا رَسُولُ اللهِ എന്നതിന് മുമ്പ്

لفظ من هذا الأقل ولو بمرادفه كالنبيّ بالرسول وعكسه ومحمد باحمد وغيره، ويكفي أن محمدا عبده ورسوله لا وأن محمدا رسوله، ويجب أن يراعي هنا التشديدات وعدم إبدال حرف بآخر والموالاة لا الترتيب إن لم يخل بالمعني، فلو أظهر النون المدغمة في اللام في أن لا إله إلا الله أبطل لتركه شدة منه كما لو ترك إدغام دال محمد في راء رسول الله، ويجوز في النبيّ الهمز والتشديد.

(و) حادي عشرها: **(صلاة على النبيّ ﷺ)** **(بعده)** إي بعد تشهد أخير فلا تجزىء قبله **(وأقلها اللهم صل)** أي ارحمه رحمة مقرونة بالتعظيم، أو صلى الله **(على محمد)** أو على رسوله أو على النبيّ دون احمد **(ويسن في)** تشهد **(أخير)** وقيل يجب **(صلاة على آله)** فيحصل أقل الصلاة على الآل بزيادة وآله مع أقل الصلاة، لا في الأول على الأصح لبنائه على التخفيف ولأن فيها نقل ركن قولي على قول وهو مبطل على قول واختير مقابله لصحة أحاديث فيه ويسن أكملها

അല്ലാഇലാഹ എന്നു പറയേണ്ടിടത്ത് അൻലാ ഇലാഹ എന്ന് നൂനിനെ വ്യക്തമാക്കിപ്പറഞ്ഞാൽ നിസ്കാരം ബാത്വിലാകും.[1] അത്തഹിയ്യാത്തിൽ നിന്നൊരു ശദ്ദ് ഉപേക്ഷിച്ചതാണ് കാരണം. മുഹമ്മദർറസൂലുല്ലാഹ് എന്ന് ചേർത്തുപറയൽ ഉപേക്ഷിച്ചാലും നിസ്കാരം ബാത്വിലാകും. അന്നബിയ്യു എന്നതിൽ ശദ്ദോടെയോ ഹംസ കൊണ്ട് അന്നബീഅ് എന്നും അനുവദനീയമാണ്.

## നിസ്കാരത്തിന്റെ പതിനൊന്നാം ഫർള്

അവസാന അത്തഹിയ്യാത്തിന് ശേഷം നബിയുടെ മേൽ സ്വലാത്തു ചൊല്ലൽ.

അത്തഹിയ്യാത്തിനു മുമ്പ് ഇത് പറ്റില്ല. اَللّٰهُمَّ صَلِّ عَلَى مُحَمَّدٍ എന്നാണ് ചുരുങ്ങിയ രൂപം. മഹനീയ കാരുണ്യം നബിക്കുണ്ടാവണേ എന്നാണർത്ഥം. صَلَّى اللهُ عَلَى مُحَمَّدٍ എന്നോ صَلَّى اللهُ عَلَى رَسُولِهِ എന്നോ صَلَّى اللهُ عَلَى النَّبِيِّ എന്നോ ആവാം. أَحْمَد എന്ന പ്രയോഗം പറ്റില്ല.

നബി(സ)യുടെ കുടുംബത്തിന്റെ മേൽ സ്വലാത്തു ചൊല്ലൽ അവസാന അത്തഹിയ്യാത്തിൽ സുന്നത്തുണ്ട്. അതു നിർബന്ധമാണെന്ന അഭിപ്രായവുമുണ്ട്. സ്വലാത്തിന്റെ ചുരുങ്ങിയ രൂപത്തോട് وَآلِهِ എന്നു ചേർത്താൽ നബികുടുംബത്തിന്റെ മേൽ സ്വലാത്തിന്റെ ഹ്രസ്വരൂപമായി. ആദ്യ അത്തഹിയ്യാത്തിൽ നബികുടുംബത്തിന്റെ മേൽ സ്വലാത്ത് സുന്നത്തില്ലെന്നാണ് പ്രബലം. ആദ്യ അത്തഹിയ്യാത്ത് ലഘുവായിരിക്കേണ്ടതുകൊണ്ടാണിത്. മാത്രമല്ല ഒരു വാചാ ഫർളാണതെന്ന അഭിപ്രായവുമുണ്ട്.[2] ഒരു വാചിക ഫർളിനെ സ്ഥലം മാറ്റി ഉപയോഗിച്ചാൽ നിസ്കാരം ബാത്വിലാകുമെന്ന അഭിപ്രായവുമുണ്ട്. എന്നാൽ ആദ്യത്തെ അത്തഹിയ്യാത്തിലും നബികുടുംബത്തിന്റെ മേൽ സ്വലാത്ത് സുന്നത്തുണ്ടെന്ന അഭിപ്രായത്തിന് പ്രാമുഖ്യം നൽകപ്പെട്ടിട്ടുണ്ട്. അപ്രകാരം ഹദീസ് സ്വഹീഹായി വന്നിട്ടുണ്ടെന്നതിനാലാണിത്.

അവസാന അത്തഹിയ്യാത്തിൽ സ്വലാത്ത് സമ്പൂർണ രൂപത്തിൽ ചൊല്ലൽ സുന്നത്തുണ്ട്. അതിങ്ങനെയാണ്:

اَللّٰهُمَّ صَلِّ عَلَى مُحَمَّدٍ وَعَلَى آلِ مُحَمَّدٍ كَمَا صَلَّيْتَ عَلَى اِبْرَاهِيمَ وَعَلَى آلِ اِبْرَاهِيمَ وَبَارِكْ عَلَى مُحَمَّدٍ وَعَلَى آلِ مُحَمَّدٍ كَمَا بَارَكْتَ عَلَى اِبْرَاهِيمَ وَعَلَى آلِ اِبْرَاهِيمَ (٣) اِنَّكَ حَمِيدٌ مَجِيدٌ

(അർത്ഥം: അല്ലാഹുവേ, ഇബ്രാഹീം നബിക്കും കുടുംബത്തിനും ഗുണം ചെയ്തതുപോലെ മുഹമ്മദ് നബിക്കും കുടുംബത്തിനും നീ ഗുണം ചെയ്യണേ. ഇബ്രാഹീം നബിക്കും കുടുംബത്തിനും നീ അനുഗ്രഹം ചൊരിഞ്ഞപോലെ മുഹമ്മദ് നബിക്കും കുടുംബത്തിനും നിന്റെ അനുഗ്രഹമുണ്ടാവണേ.

1. *തെറ്റുതിരുത്തി ശരിക്ക് ചൊല്ലിയില്ലെങ്കിൽ.*
2. *അപ്പോൾ അവസാന അത്തഹിയ്യാത്തിലുള്ള വാചാഫർളിനെ സ്ഥലംമാറ്റി എന്ന് വരും*
3. *فِي الْعَالَمِينَ എന്നു കൂടി ഇമാം മുസ്‌ലിമും മറ്റും റിപ്പോർട്ട് ചെയ്ത ഹദീസിലുണ്ട്.*

في تشهد أخير وهو: «اللهم صل على محمد وعلى آل محمد كما صليت على إبراهيم وعلى آل إبراهيم، وبارك على محمد وعلى آل محمد كما باركت على إبراهيم وعلى آل ابراهيم انك حميد مجيد والسلام تقدم في التشهد فليس هنا افراد الصلوة عنه ولابأس بزيادة سيدنا قبل محمد (و) سن في تشهد أخير (دعاء) بعدما ذكر كله، أما التشهد الأول فيكره فيه الدعاء لبنائه على التخفيف إلا ان فرغه قبل إمامه فيدعو حينئذ، ومأثوره أفضل وآكده ما أوجبه بعض العلماء وهو: «اللهم إني أعوذ بك من عذاب القبر ومن عذاب النار ومن فتنة المحيا والممات ومن فتنة المسيح الدجال» ويكره تركه. ومنه: «اللهم اغفرلي ماقدمت وما أخرت وما أسررت وما أعلنت وما أسرفت وما أنت أعلم به مني أنت المقدم وأنت المؤخر لا اله إلا أنت». رواهما مسلم. ومنه أيضا: «اللهم إنى ظلمت نفسي ظلما كبيرا كثيرا ولا يغفر الذنوب إلا أنت فاغفر لي مغفرة من عندك إنك أنت الغفور الرحيم». رواه البخاري. ويسن أن ينقص دعاء الإمام عن قدر أقل التشهد والصلوة على النبي ﷺ قال شيخنا: نكره الصلاة على النبي ﷺ بعد أدعية التشهد.

നീ സ്തുത്യർഹനും പ്രതാപിയുമാണ്.)

സലാം അത്തഹിയ്യാത്തിൽ പരാമർശിച്ചിട്ടുള്ളതിനാൽ ഇവിടെ സ്വലാത്ത് മാത്രമാണെന്ന പ്രശ്നമില്ല. മുഹമ്മദ് എന്നതിനു മുമ്പ് സയ്യിദിനാ എന്നുകൂടി ചേർക്കൽ വിരോധമില്ല.[1]

## ദുആ

അവസാന അത്തഹിയ്യാത്തിൽ മേൽപറഞ്ഞവയ്ക്കു ശേഷം ദുആ ചെയ്യൽ സുന്നത്താണ്. ആദ്യ അത്തഹിയ്യാത്ത് ലഘുവായിരിക്കേണ്ടതിനാൽ അതിൽ ദുആ കറാഹത്താണ്. എങ്കിലും ഇമാമിനു മുമ്പെ മഅ്മൂമിന്റെ അത്തഹിയ്യാത്ത് കഴിഞ്ഞാൽ അവന് ദുആ നിർവഹിക്കാം. ഹദീസിൽ വന്ന ദുആയാണ് നല്ലത്. അതിൽ തന്നെ നിർബന്ധമെന്ന് ചില പണ്ഡിതർ അഭിപ്രായപ്പെട്ട ദുആ നിർവഹിക്കലാണ് അതിശ്രേഷ്ഠം.അതു താഴെ പറയുന്നു:

اَللّٰهُمَّ اِنِّي اَعُوذُ بِكَ مِنْ عَذَابِ الْقَبْرِ وَمِنْ عَذَابِ النَّارِ وَمِنْ فِتْنَةِ الْمَحْيَا وَالْمَمَاتِ وَمِنْ فِتْنَةِ الْمَسِيحِ الدَّجَّالِ

(അർത്ഥം: അല്ലാഹുവേ, ഖബ്റിലെ ശിക്ഷയിൽനിന്നും നരകശിക്ഷയിൽനിന്നും ജീവിതത്തിലെയും മരണവേളയിലെയും കുഴപ്പങ്ങളിൽനിന്നും ചുറ്റിസഞ്ചരിക്കുന്ന ദജ്ജാലിന്റെ കുഴപ്പങ്ങളിൽ നിന്നും ഞാൻ നിന്നോടു കാവൽതേടുന്നു.)

ദുആ ഉപേക്ഷിക്കൽ കറാഹത്താണ്. ഹദീസിൽ വന്ന ദുആയാണ് താഴെ പറയുന്നതും:

وَمَا اَعْلَنْتُ وَمَا اَسْرَفْتُ وَمَا اَنْتَ اَعْلَمُ بِهِ مِنِّي اَنْتَ الْمُقَدِّمُ
اَللّٰهُمَّ اغْفِرْلِي مَا قَدَّمْتُ وَمَا اَخَّرْتُ وَمَا اَسْرَرْتُ
وَاَنْتَ الْمُؤَخِّرُ لَا اِلٰهَ اِلَّا اَنْتَ.

(അല്ലാഹുവേ, ഞാൻ ആദ്യന്തം ചെയ്ത ദോഷങ്ങളും രഹസ്യമായും പരസ്യമായും ചെയ്തവയും അമിതമായി ചെയ്തുപോയതും എന്നേക്കാൾ നീ അറിയുന്നതുമെല്ലാം പൊറുക്കണേ. നീയാണ് മുന്തിക്കുന്നവനും പിന്തിക്കുന്നവനും (ഉയർത്തുന്നവനും താഴ്ത്തുന്നവനും). നീയല്ലാതെ ആരാധ്യനില്ല.)

ഇവ രണ്ടും ഇമാം മുസ്ലിം റിപ്പോർട്ട് ചെയ്തവയാണ്.

ഹദീസിൽ വന്ന മറ്റൊരു ദുആ:

اَللّٰهُمَّ اِنِّي ظَلَمْتُ نَفْسِي ظُلْمًا كَبِيرًا كَثِيرًا وَلَا يَغْفِرُ الذُّنُوبَ اِلَّا اَنْتَ فَاغْفِرْلِي مَغْفِرَةً مِنْ عِنْدِكَ اِنَّكَ اَنْتَ الْغَفُورُ الرَّحِيمُ

(അർത്ഥം: അല്ലാഹുവേ, മഹാക്രൂരതകൾ ധാരാളം ഞാനെന്റെ ദേഹത്തോട് ചെയ്തിരിക്കുന്നു. നീയ

1. അതു നല്ലതു തന്നെയാണ്. (ഇആനത്ത്)

(و) ثاني عشرها: (قعود لهما) أي للتشهد والصلاة وكذا لسلام (وسن تورك فيه) أي في قعود التشهد الأخير وهو ما يعقبه سلام فلا يتورك مسبوق في تشهد إمامه الأخير ولا من يسجد لسهو، وهو كالافتراش لكن يخرج يسراه من جهة يمناه ويلصق وركه بالأرض (ووضع يديه في) قعود (تشهديه على طرف ركبتيه) بحيث تسامته رؤوس الأصابع (ناشرا أصابع يسراه) مع ضم لها (وقابضا) أصابع (يمناه إلا المسبحة) بكسر الباء، وهي التي تلي الإبهام فيرسلها (و) سن (رفعها) أي المسبحة مع إمالتها قليلا (عند) همزة (إلا الله) للاتباع (وإدامته) إي الرفع فلا يضعها بل تبقى مرفوعة إلى القيام أو السلام، والأفضل قبض الإبهام بجنبها بأن يضع رأس الإبهام عند أسفلها على حرف الراحة كعاقد ثلاثة وخمسين، ولو وضع اليمني على غير الركبة يشير بسبابتها حينئذ ولا يسن رفعها خارج الصلاة عند إلاّ الله. (و) سن (نظر إليها) إي قصر النظر إلى المسبحة حال رفعها ولو مستورة بنحو كم كما قال شيخنا.

ല്ലാതാരും ദോഷം പൊറുക്കില്ല. അതിനാൽ നിന്നിൽനിന്നും എനിക്ക് പാപമോക്ഷമുണ്ടാകണേ. തീർച്ചയായും നീ ദോഷം പൊറുക്കുന്നവനും കാരുണ്യവാനുമാണ്.)

ഇമാം ബുഖാരി റിപ്പോർട്ട് ചെയ്തതാണിത്.

അത്തഹിയ്യാത്തിന്റെ ലഘുരൂപവും നബി(സ)ക്ക് വേണ്ടിയുള്ള സ്വലാത്തും ചേരുമ്പോഴുള്ളതിനേക്കാൾ ദൈർഘ്യം കുറഞ്ഞ ദുആയാണ് ഇമാമിന് സുന്നത്ത്. അത്തഹിയ്യാത്തിലെ ദുആക്കു ശേഷം നബി(സ)ക്ക് വേണ്ടി സ്വലാത്ത് ചൊല്ലൽ കറാഹത്തുണ്ടെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## നിസ്കാരത്തിന്റെ പന്ത്രണ്ടാം ഫർള്

അത്തഹിയ്യാത്ത്, സ്വലാത്ത്, സലാം എന്നിവക്കു വേണ്ടി ഇരിക്കൽ.

അവസാനം സലാം വീട്ടൽ വരുന്ന ഇവിടെ തവർറുകിന്റെ ഇരുത്തമാണ് സുന്നത്ത്. പിന്തിത്തുടർന്നയാൾ ഇമാം അവസാന അത്തഹിയ്യാത്തിലായിരിക്കുമ്പോൾ തവർറുകിന്റെ ഇരുത്തം ഇരിക്കരുത്.[1] സഹ്‌വിന്റെ സുജൂദ് ചെയ്യാനുള്ളവനും ഈ ഇരുത്തം ഇരിക്കേണ്ട. തവർറുകിന്റെ ഇരുത്തം ഇഫ്തിറാശിന്റേതു പോലെ തന്നെയെങ്കിലും വലതുഭാഗത്തുകൂടി ഇടതുകാൽ പുറത്തേക്കിട്ട് പൃഷ്ഠം നിലത്തുചേർത്ത് ഇരിക്കുകയാണ് വേണ്ടത്.

രണ്ട് അത്തഹിയ്യാത്തുകളിലും കൈകൾ കാൽമുട്ടിനടുത്ത് വിരൽകൊടികൾ കാൽമുട്ടിന്റെ അഗ്രത്തോട് നേരിടുംവിധം വെക്കൽ സുന്നത്താണ്.[2] ഇടതുകൈവിരലുകൾ ചേർത്തു നിവർത്തിയും വലതുകയ്യിലെ ചൂണ്ടുവിരൽ ഒഴികെയുള്ളവ കൂട്ടിപ്പിടിച്ചുമാണ് വെക്കേണ്ടത്. ചൂണ്ടുവിരൽ കൂട്ടിപ്പിടിക്കേണ്ടതില്ല. അത്തഹിയ്യാത്തിൽ إلا الله എന്നു പറയാൻ തുടങ്ങുമ്പോൾ ചൂണ്ടുവിരൽ അൽപം ചെരിവോടെ[3] ഉയർത്തുകയും വേണം. നബിചര്യയാണത്. വീണ്ടും എഴുന്നേൽക്കുകയോ സലാംവീട്ടുകയോ ചെയ്യുംവരെ ആ വിരൽ ഉയർത്തിത്തന്നെ പിടിക്കുകയാണ് വേണ്ടത്. ഉള്ളംകയ്യിന്റെ അഗ്രത്തിൽ ചൂണ്ടുവിരലിന് താഴെയായി പെരുവിരലിന്റെ തല വെച്ചുകൊണ്ട് പിടിക്കലാണ് ശ്രേഷ്ഠം. അമ്പത്തിമൂന്നിലെ പിടുത്തം എന്നാണിതിന് പറയുക. വലതുകൈവെച്ചത് കാൽ മുട്ടിന് സമീപമല്ലാതെ മറ്റെവിടെയെങ്കിലുമാണെങ്കിലും[4] إلا الله പറയുമ്പോൾ വിരലുയർത്തൽ സുന്നത്ത് തന്നെയാണ്. നിസ്കാരത്തിലല്ലാത്തപ്പോൾ ഇങ്ങനെ വിരലുയർത്തൽ സുന്നത്തില്ല. (സലാം വീട്ടുകയോ അടുത്ത റക്അത്തിലേക്ക് എഴുന്നേൽക്കുകയോ ചെയ്യും വരെ) ആ വിരലിലേക്കു തന്നെ നോക്കൽ സുന്നത്തുണ്ട്. വിരൽ കുപ്പായക്കൈ കൊണ്ടോ മറ്റോ മറഞ്ഞാണുള്ളതെങ്കിലും നോക്കൽ സുന്നത്തു തന്നെയാണെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു.

1. അവൻ ഇമാമിന്റെ കൂടെ സലാം വീട്ടുന്നില്ല എന്നതിനാൽ.
2. കാൽമുട്ടുകൾ മുൻകൈകൊണ്ട് കൂട്ടിപ്പിടിക്കുന്ന ശൈലി ശരിയല്ല.
3. ഖിബ്‌ലയിലേക്ക്
4. കൈ നിലത്തുവെക്കൽ ഉദാഹരണം

(و) ثالث عشرها: **(تسليمة أو لى و أقلها السلام عليكم)** للاتباع، ويكره عليكم السلام ولا يجزئ سلام عليكم بالتنكير ولا سلام الله أو سلامي عليكم بل تبطل الصلاة إن تعمد وعلم كما فى شرح الإرشاد لشيخنا. (وسن) تسليمة **(ثانية)** وإن تركها إمامه، وتحرم إن عرض بعد الاولى مناف كحدث وخروج وقت جمعة ووجود عار سترة (و)يسن أن يقرن كلاً من التسليمتين **(برحمة الله)** أي معها دون وبركاته على المنقول في غير الجنازة، لكن اختير ندبها لثبوتها من عدة طرق (و)مع **(التفات فيهما)** حتى يرى خده الأيمن في الأولى والأيسر في الثانية.

تنبيه: يسن لكل من الإمام والمأموم والمفرد أن ينوي السلام على من التفت هو إليه ممن عن يمينه بالتسليمة الأولى، وعن يساره بالتسليمة الثانية من ملائكة ومؤمني إنس وجن، وبأيتهما شاء على من خلفه وأمامه وبالأولى أفضل، وللمأموم أن ينوى الرد على الإمام بأي سلاميه شاء إن كان خلفه وبالثانية إن كان عن يمينه وبالأولى إن كان عن يساره، ويسن أن ينوى بعض المأمومين الردّ على بعض

## നിസ്കാരത്തിന്റെ പതിമൂന്നാം ഫർള്

ഒന്നാംസലാം വീട്ടൽ.

നബിചര്യയാണീ ഫർളിന്നും തെളിവ്. اَلسَّلَامُ عَلَيْكُمْ എന്നാണ് സംക്ഷിപ്തം. عَلَيْكُمُ السَّلَامُ എന്നുപയോഗിക്കുന്നത് കറാഹത്താണ്.

سَلَامِي عَلَيْكُمْ، سَلَامُ اللهِ عَلَيْكُمْ، سَلَامٌ عَلَيْكُمْ

എന്നിവയൊന്നും പറ്റില്ലെന്നു മാത്രമല്ല, മനഃപൂർവവും പാടില്ലെന്നറിഞ്ഞുമാണെങ്കിൽ നിസ്കാരം ബാത്വിലാവുകയും ചെയ്യും. ശൈഖുനായുടെ ശർഹുൽ ഇർശാദ് എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ പ്രസ്താവമുണ്ട്.

രണ്ടാംസലാം വീട്ടൽ സുന്നത്താണ്. അത് ഇമാം ഉപേക്ഷിച്ചാലും മഅ്മൂമിന് സുന്നത്തുണ്ട്. എന്നാൽ നിസ്കാരത്തിന് വിരുദ്ധമായ വല്ലതും ഒന്നാം സലാമിനു ശേഷം സംഭവിച്ചാൽ രണ്ടാംസലാം ഹറാമാകും. അശുദ്ധിയുണ്ടാവൽ, ജുമുഅയുടെ സമയം കഴിയൽ(1) നഗ്നന് മറക്കാനുള്ള വല്ലതും ലഭിക്കൽ(2) തുടങ്ങിയവ ഉദാഹരണം. രണ്ടു സലാമിന്റെയും കൂടെ وَرَحْمَةُ اللهِ എന്നു ചേർക്കലും സുന്നത്താണ്. മയ്യിത്ത് നിസ്കാരമല്ലാത്തതിൽ وَبَرَكَاتُهُ എന്നു ചേർക്കേണ്ടതില്ല. എന്നാൽ അത് സുന്നത്താണെന്ന അഭിപ്രായവുമുണ്ട്. നിരവധി മാർഗേണ സ്ഥിരപ്പെട്ടതിനാൽ അതിന് പ്രാമുഖ്യം നൽകപ്പെട്ടിട്ടുണ്ട്. ഒന്നാം സലാം വീട്ടുമ്പോൾ പിന്നിലുള്ളവർക്ക് വലതുകവിളും രണ്ടാമത്തേതിൽ ഇടതുകവിളും ദൃശ്യമാകുംവിധം മുഖം തിരിക്കലും സുന്നത്താണ്.

## സലാം ആർക്ക്?

സലാംവീട്ടുമ്പോൾ ഒന്നാംസലാം വലതുഭാഗത്തും രണ്ടാം സലാം ഇടതുഭാഗത്തുമുള്ള മലക്കുകൾ, മനുഷ്യരും ജിന്നുകളുമായ സത്യവിശ്വാസികൾ എന്നിവർക്കാണെന്ന് കരുതൽ സുന്നത്താണ്. ഇമാം, മഅ്മൂം, ഒറ്റയ്ക്കു നിസ്കരിക്കുന്നവൻ എന്നിവർക്കെല്ലാം ഇത് സുന്നത്ത് തന്നെ. രണ്ടിലൊന്നുകൊണ്ട് മുന്നിലും പിന്നിലുമുള്ളവർക്കും കരുതണം. ഒന്നാമത്തേതാവലാണ് നല്ലത്. ഇമാമിന്റെ സലാം മടക്കുന്നു എന്ന് കരുതലും മഅ്മൂമിന് സുന്നത്തുണ്ട്. ഇമാമിന്റെ പിന്നിലാണെങ്കിൽ രണ്ടാലൊരു സലാംകൊണ്ട് അത് കരുതാം. ഇമാമിന്റെ വലതുഭാഗത്താണെങ്കിൽ രണ്ടാംസലാം കൊണ്ടും ഇടതുഭാഗത്താണെങ്കിൽ ഒന്നാമത്തേതു കൊണ്ടും കരുതുകയാണ് വേണ്ടത്. മഅ്മൂമുകൾ പരസ്പരവും ഇപ്രകാരം സലാം മടക്കലിനെ കരുതൽ സുന്നത്താണ്. സലാംവീട്ടുന്നവന്റെ വലതുഭാഗത്തുള്ളവർക്ക് രണ്ടാമത്തേതു കൊണ്ടും ഇടതുഭാഗത്തുള്ളവർക്ക് ഒന്നാമത്തേതു കൊണ്ടും മടക്കുന്നു എന്നു കരുതാം. പിന്നിലും മുന്നിലുമുള്ളവർക്ക് ഏതുകൊണ്ടുമാകാം. നല്ലത് ഒന്നാമത്തേത് കൊണ്ടാണ്.

1. *മറ്റു നിസ്കാരങ്ങൾക്ക് ഈ സമയപ്രശ്നം ബാധകമല്ല. കാരണം ആദ്യാവസാനം സമയത്ത് തന്നെയാവണമെന്നത് ജുമുഅക്ക് മാത്രമേ നിർബന്ധമുള്ളൂ.*
2. *നഗ്നത മറക്കാൻ ഒന്നും ഇല്ലാത്തതിനാൽ നഗ്നനായി നിസ്കരിക്കുന്നവന്ന് ഒന്നാംസലാംവീട്ടിയ ശേഷം മറക്കാനുതകുന്ന വല്ലതും ലഭിച്ചാൽ ആ സ്ഥിതിയിൽ രണ്ടാംസലാം പാടില്ല.*

فينويه من على يمين المسلم الثانية، ومن على يساره بالأولى ومن خلفه وأمامه بأيتهما شاء وبالأولى أولى.

فروع: يسن نية الخروج من الصلاة بالتسليمة الأولى خروجا من الخلاف في وجوبها، وان يدرج السلام وأن يبتدئه مستقبلا بوجهه القبلة، وأن ينهيه مع تمام الالتفات وأن يسلم المأموم بعد تسليمتي الإمام.

(و) رابع عشرها: **(ترتيب)** بين أركانها المتقدمة كما ذكر، فإن تعمد الإخلال بالترتيب بتقديم ركن فعلي كأن سجد قبل الركوع بطلت صلاته، أما تقديم الركن القولي فلا يضر إلاّ السلام والترتيب بين السنن كالسورة بعد الفاتحة والدعاء بعد التشهد والصلوة شرط للاعتداد بسنيتها **(ولو سها غير المأموم)** فى الترتيب **(بترك ركن)** كأن سجد قبل الركوع أو ركع قبل الفاتحة لغا ما فعله حتى يأتي بالمتروك، فإن تذكر قبل بلوغ مثله أتى به وإلا فسيأتى بيانه **(أو شك)** هو أي غير المأموم في ركن هل فعل أم لا كأن شك راكعاً هل قرأ الفاتحة أو ساجدا هل ركع أو اعتدل **(أتى به)** فورا وجوبا **(إن كان)** الشك **(قبل فعل مثله)** أي مثل

## വിരാമം

ഒന്നാംസലാം കൊണ്ട് നിസ്കാരത്തിൽനിന്ന് വിരമിക്കുന്നു എന്ന് കരുതൽ സുന്നത്താണ്. അത് നിർബന്ധമാണെന്ന അഭിപ്രായം പരിഗണിച്ചാണിത്. സലാമിനെ അധികം നീട്ടാതിരിക്കുക, മുഖം ഖിബ്‌ലക്ക് നേരെയാക്കി സലാം തുടങ്ങുക. മുഖം തിരിക്കൽ പൂർത്തിയാവലോടെ സലാമും അവസാനിപ്പിക്കുക, ഇമാമിന്റെ രണ്ടു സലാമും കഴിഞ്ഞ് മഅ്മൂം സലാംവീട്ടുക എന്നിവയും സുന്നത്താണ്.

## നിസ്കാരത്തിന്റെ പതിനാലാം ഫർള്

ക്രമം പാലിക്കൽ.

ഫർളുകളെല്ലാം മേൽപറഞ്ഞ ക്രമത്തിൽ തന്നെ നിർവഹിച്ചിരിക്കണം. കർമ്മപരമായ ഒരു ഫർളിനെ മുന്തിച്ച് ക്രമവിരുദ്ധം ചെയ്താൽ -ഉദാ: റുകൂഇന് മുമ്പ് സുജൂദ് ചെയ്യൽ- മനഃപൂർവമാണെങ്കിൽ നിസ്കാരം ബാത്വിലാകും. എന്നാൽ വാചാഫർളുകളിൽ സലാം മുന്തിച്ചാൽ മാത്രമേ പ്രശ്നമുള്ളൂ. ഫാതിഹക്കു ശേഷം സൂറത്ത്, അത്തഹിയ്യാത്തിനും സ്വലാത്തിനും ശേഷം ദുആ എന്നിങ്ങനെ സുന്നത്തുകളിൽ ക്രമപാലനം അവ സുന്നത്തായി പരിഗണിക്കപ്പെടുന്നതിനുള്ള നിബന്ധനയാണ്.

മഅ്മൂമല്ലാത്ത ഒരാൾ മറന്നുകൊണ്ട് ഒരു ഫർളുപേക്ഷിച്ച് ക്രമഭംഗം സംഭവിച്ചാൽ -ഉദാ: റുകൂഇന് മുമ്പ് സുജൂദ് ചെയ്യുക, ഫാതിഹക്കു മുമ്പ് റുകൂഅ് ചെയ്യുക തുടങ്ങിയവ- ഉപേക്ഷിച്ചത് വീണ്ടെടുക്കും വരെ ചെയ്തതെല്ലാം നിഷ്ഫലമായിരിക്കും. ഉപേക്ഷിച്ച കാര്യം അതുപോലുള്ള ഒരു ഫർളിൽ (അടുത്ത റക്അത്തിലേത്) എത്തും മുമ്പ് ഓർമ്മവന്നാൽ വേഗം അതവൻ നിർവഹിക്കണം. ഓർമ്മവന്നില്ലെങ്കിൽ ചെയ്യേണ്ടതെന്തെന്ന് ശേഷം വിശദീകരിക്കുന്നുണ്ട്.

ഒരു ഫർള് ചെയ്തോ എന്ന് മഅ്മൂം അല്ലാത്ത ആൾക്ക് സംശയമുണ്ടായാൽ -ഉദാ: ഫാതിഹ ഓതിയോ എന്ന സംശയം റുകൂഇലായിരിക്കെ ഉണ്ടായി. അല്ലെങ്കിൽ റുകൂഇനെക്കുറിച്ചോ ഇഅ്തിദാലിനെക്കുറിച്ചോ സംശയം സുജൂദിലായിരിക്കെ ഉണ്ടായി -സംശയവിധേയമായതു പോലുള്ള ഒരു ഫർളിനെ അടുത്ത റക്അത്തിൽ ചെയ്യും മുമ്പാണ് സംശയമെങ്കിൽ വേഗം അതുചെയ്യൽ നിർബന്ധമാണ്. അടുത്ത റക്അത്തിൽ ഇതുപോലുള്ളൊരു ഫർള് ചെയ്യുംവരെ ഓർമ്മ വന്നില്ലെങ്കിൽ ഇപ്പോൾ ചെയ്തത് ഉപേക്ഷിക്കപ്പെട്ടതിന് പകരമായി പരിഗണിക്കും. അതിന്നിടയിൽ ചെയ്തതെല്ലാം നിഷ്ഫലവുമായിരിക്കും. ഉപേക്ഷിച്ചത് ഏതെന്നും എവിടെയെന്നും അറിയുമെങ്കിലാണീ പറഞ്ഞതെല്ലാം. ഉപേക്ഷിച്ചത് ഏതെന്ന് അറിയില്ലെങ്കിൽ അതു നിയ്യത്തോ തക്ബീറത്തുൽ ഇഹ്റാമോ ആവാമെന്നുമുണ്ടെങ്കിൽ നിസ്കാരം ബാത്വിലാകും. ഇവിടെ സമയദൈർഘ്യമോ ഒരു ഫർള് കഴിഞ്ഞുപോകലോ നിബന്ധനയാവുന്നില്ല.

ഉപേക്ഷിക്കപ്പെട്ടത് സലാമാകാനിടയുണ്ടെങ്കിൽ സമയദൈർഘ്യമുണ്ടായാൽ പോലും അവൻ സലാം വീട്ടണമെന്നാണ് പ്രബലാഭിപ്രായം. ഇനി ഉപേക്ഷിക്കപ്പെട്ടത് ഇവയല്ലാത്തതാകാനിടയുണ്ടെങ്കിൽ അവൻ

الشكوك فيه من ركعة أخرى (وإلا) أي وإن لم يتذكر حتى فعل مثله في ركعة أخرى (أجزاه) عن متروكه ولغا ما بينهما. هذا كله إن علم عين المتروك ومحله، فإن جهل عينه وجوز أنه النية أو تكبيرة الإحرام بطلت صلاته، ولم يشترط هنا طول فصل ولا مضي ركن أو أنه السلام سلّم وإن طال الفصل على الأوجه أو أنه غيرهما أخذ بالأسوأ وبنى على ما فعله. (وتدارك) الباقي من صلاته. نعم إن لم يكن المثل من الصلاة كسجود تلاوة لم يجزئه، أما مأموم علم أو شك قبل ركوعه وبعد ركوع إمامه أنه ترك الفاتحة فيقرؤها ويسعى خلفه، أوبعد ركوعهما لم يعد إلى القيام لقراءة الفاتحة بل يتبع إمامه ويصلي ركعة بعد سلام الإمام.

(فرع: سن دخول صلاة بنشاط) لأنه تعالى ذم تاركيه بقوله: وإذا قاموا إلى الصلاة قاموا كسالى (النساء: ١٤٢) والكسل الفتور والتواني (وفراغ قلب) من الشواغل لأنه أقرب إلى الخشوع (و) سن (فيها) أي في صلاته كلها (خشوع) بقلبه بأن لا يحضر فيه غير ما هو فيه وان تعلق بالآخرة وبجوارحه بأن لا يعبث بأحدها وذلك لثناء الله تعالى في كتابه العزيز على فاعليه بقوله: قد أفلح المؤمنون الذين هم في صلاتهم خاشعون (المؤمنون: ٣،٢) ولا نتفاء ثواب

സൂക്ഷ്മത കൈക്കൊള്ളുകയും ഉറപ്പായും ചെയ്ത തിന് ശേഷമുള്ളവ വീണ്ടും ചെയ്യുകയുമാണ് വേണ്ട ത്.[1] എന്നാൽ തത്തുല്യമായത് നിസ്കാരത്തിൽ പെട്ടതല്ലെങ്കിൽ ഉപേക്ഷിച്ചതിന് അത് പകരമാവില്ല. ഉദാ: ഓത്തിന്റെ സുജൂദ്.[2]

ഇമാമിന്റെ റുകൂഇനു ശേഷം, മഅ്മൂം റുകൂഅ് ചെയ്യും മുമ്പായി ഫാതിഹ ഉപേക്ഷിച്ചെന്ന ഉറപ്പോ സംശയമോ മഅ്മൂമിനുണ്ടായാൽ അവൻ ഫാതിഹ ഓതി ഇമാമിനെ അനുഗമിക്കുകയാണ് വേണ്ടത്.[3] രണ്ടുപേരും റുകൂഅ് ചെയ്ത ശേഷമാണ് മഅ്മൂമിന് ഈ സംശയമെങ്കിൽ ഫാതിഹ ഓതാൻ വേണ്ടി നിർത്തത്തിലേക്ക് മടങ്ങാൻ പാടില്ല. അവൻ ഇമാമിനെ തുടരുകയും ഇമാം സലാംവീട്ടിയ ശേഷം ഒരു റക്അത്ത് നിസ്കരിക്കുകയാണ് വേണ്ടത്.

## നിസ്കാരം ഭക്തി സാന്ദ്രമാവാനുള്ള സുന്നത്തുകൾ

നിസ്കാരത്തിൽ പ്രവേശിക്കൽ ഉന്മേഷത്തോടെ യാവൽ സുന്നത്താണ്. കാരണം

وَاِذَا قَامُوا اِلَى الصَّلٰوةِ قَامُوا كُسَالٰى (അവർ നിസ്കാരത്തിന് മടിയന്മാരായാണ് നിൽക്കുക) എന്ന് നിരുന്മേഷവാന്മാരെ അല്ലാഹു ആക്ഷേപിച്ചിട്ടുണ്ട്. ഹൃദയ സാന്നിധ്യത്തോടെയാവലും. ഇത് ഭക്തിയുണ്ടാവാൻ അതാവശ്യമായതാണ്. നിസ്കാരത്തിലുടനീളം ഭയ ഭയഭക്തിയുണ്ടായിരിക്കലും സുന്നത്താണ്. നിസ്കാരവുമായി ബന്ധപ്പെട്ടതല്ലാത്തതൊന്നും -പരലോകവുമായി ബന്ധപ്പെട്ട കാര്യങ്ങൾ പോലും- ചിന്തിക്കാതെ പൂർണ ഹൃദയസാന്നിധ്യം ഉണ്ടാക്കിയും. അവയവങ്ങളൊന്നും അനാവശ്യമായി ചലിപ്പിക്കാതെ പൂർണമായ അച്ചടക്കം ഉണ്ടാക്കിയും നിസ്കാരം നിർവ്വഹിക്കുക.

قَدْ اَفْلَحَ الْمُؤْمِنُونَ الَّذِينَ هُمْ فِي صَلٰوتِهِمْ خَاشِعُونَ

(തീർച്ചയായും നിസ്കാരത്തിൽ ഭക്തിയുള്ള വിശ്വാസികൾ വിജയിച്ചിരിക്കുന്നു) എന്ന്[4] അല്ലാഹു ഭക്തിയോടെ നിസ്കരിക്കുന്നവരെ പുകഴ്ത്തിയിട്ടുണ്ട് എന്നതും ഭയഭക്തിയോടെയല്ലാത്ത നിസ്കാരം

1. ഉപേക്ഷിച്ചത് ഒരു സുജൂദോ രണ്ടോ എന്ന് സംശയമാണെങ്കിൽ രണ്ടും ചെയ്യുക. ഉപേക്ഷിക്കപ്പെട്ടത് ഫാതിഹയാവാമെന്ന തോന്നൽ സുജൂദിലായിരിക്കെയാണുണ്ടായതെങ്കിൽ വീണ്ടും ഫാതിഹ ഓതുകയും ശേഷമുള്ള റുകൂഅ്, ഇഅ്തിദാൽ എന്നിവ ആവർത്തിക്കുകയും ചെയ്യുക.
2. ഒരു റക്അത്തിലെ അവസാന സുജൂദ് ഉപേക്ഷിച്ചവൻ അടുത്ത റക്അത്തിൽ ഓതിക്കൊണ്ടിരിക്കെ സജദയുടെ ആയത്ത് ഓതുകയും സുജൂദ്ചെയ്യുകയും ചെയ്താൽ ഈ സുജൂദ് ഉപേക്ഷിക്കപ്പെട്ടതിന് പകരമാവില്ല.
3. ദീർഘമായ മൂന്നു ഫർളുവരെ ഇതിനായി മഅ്മൂമിന് പിന്താവുന്നതാണ്.
4. അൽ മുഅ്മിനൂൻ 2,3.

صلوته بانتفائه كما دلت عليه الأحاديث الصحيحة، ولأن لنا وجها اختاره جمع أنه شرط للصحة، ومما يحصل الخشوع استحضاره أنه بين يدى ملك الملوك الذي يعلم السر وأخفى يناجيه وأنه ربما تجلى عليه بالقهر لعدم القيام بحق ربوبيته فرد عليه صلاته، وقال سيدى القطب العارف بالله محمد البكرى رضي الله عنه: إن مما يورث الخشوع إطالة الركوع والسجود. **(وتدبر قراءة)** أي تأمل معانيها قال تعالى: ﴿أفلا يتدبرون القرآن﴾ **(النساء:٧٢، محمد ٢٤)** ولأن به يكمل مقصود الخشوع **(و تدبرذكر)** قياساً على القراءة **(و)** سن **(إدامة نظرمحل سجوده)** لأن ذلك أقرب إلى الخشوع ولو أعمى وإن كان عند الكعبة أو في الظلمة أو في صلاة الجنازة. نعم السنة أن يقصر نظره على مسبحته عند رفعها في التشهد لخبر صحيح فيه، ولا يكره تغميض عينيه إن لم يخف ضرراً.

فائدة: يكره للمصلي الذكر وغيره ترك شيء من سنن الصلاة قال شيخنا: وفي عمومه نظر والذي يتجه تخصيصه بما ورد فيه نهي أو خلاف في الوجوب.

**(و)** سن **(ذكر ودعاء سراً عقبها)** أي الصلوة أي يسن الإسرار بهما لمنفرد ومأموم وإمام لم يرد

പ്രതിഫലാർഹമായിരിക്കില്ലെന്ന് സ്വഹീഹായ ഹദീസുകളിൽ വന്നതും ഭയഭക്തി നിസ്കാരം സ്വീകാര്യമാവാനുള്ള ശർത്ത് തന്നെയാണെന്ന് ഒരു കൂട്ടം പണ്ഡിതർ പ്രാമുഖ്യം നൽകിയതുമാണ് ഇത് സുന്നത്താവാൻ കാരണം. ഒരഭിപ്രായവുമുണ്ട്. രഹസ്യവും പരസ്യവുമറിയുന്ന രാജാധിരാജനോട് സംഭാഷണത്തിലാണ് താനെന്നും അവനർഹിക്കുന്ന രൂപത്തിൽ ആരാധന നിർവഹിച്ചില്ലെങ്കിൽ അവൻ ശിക്ഷിക്കുമെന്നും തന്റെ നിസ്കാരം തള്ളപ്പെടുമെന്നുമുള്ള ചിന്ത ഭയഭക്തിയുണ്ടാവാൻ കാരണമാകും. റുകൂഉം സുജൂദും ദീർഘിപ്പിക്കൽ ഭക്തിയുണ്ടാവാനുതകുമെന്ന് എന്റെ നേതാവ് ഖുതുബ് അൽ ആരിഫുബില്ലാഹ് മുഹമ്മദുൽ ബക്‌രീ(റ) പ്രസ്താവിച്ചിട്ടുണ്ട്.

ആശയം ചിന്തിച്ചുകൊണ്ട് ഖുർആൻ പാരായണം ചെയ്യലും സുന്നത്താണ്. أَفَلَا يَتَدَبَّرُونَ الْقُرْآنَ (അവർ ഖുർആൻ പാരായണം ചെയ്യുമ്പോൾ ചിന്തിക്കുന്നില്ലയോ?) എന്ന് അല്ലാഹു[2] പറഞ്ഞിട്ടുണ്ട്. മാത്രമല്ല, ഭക്തിയുടെ സമ്പൂർണതക്കും അതുപകരിക്കും. ഓത്തിനോട് താരതമ്യം ചെയ്ത് ദിക്റുകളും ചിന്തിച്ചു ചൊല്ലൽ സുന്നത്താണ്. സുജൂദിന്റെ സ്ഥാനത്തേക്ക് തന്നെ നോക്കലാണ് മറ്റൊരു സുന്നത്ത്. ഭക്തിയുണ്ടാവാൻ ഏറെ ഉപകരിക്കുന്നതാണിതും. അന്ധനാണെങ്കിലും കഅ്ബയുടെ അടുത്താണെങ്കിലും ഇരുട്ടിലാണെങ്കിലും മയ്യിത്തു നിസ്കാരമാണെങ്കിലുമെല്ലാം സുജൂദിന്റെ സ്ഥാനത്തേക്ക് തന്നെ നോക്കലാണ് സുന്നത്ത്. എന്നാൽ അത്തഹിയ്യാത്തിൽ ചൂണ്ടുവിരൽ ഉയർത്തിയാൽ പിന്നെ അതിലേക്ക് നോക്കുകയാണ് വേണ്ടത്. സ്വഹീഹായ ഹദീസ് ഇതിന് പ്രേരിപ്പിക്കുന്നു. വിഷമമൊന്നും ഭയക്കുന്നില്ലെങ്കിൽ കണ്ണടച്ചു നിസ്കരിക്കൽ കറാഹത്തില്ല.

### സുന്നത്ത് ഒഴിവാക്കൽ (പ്രത്യേക ശ്രദ്ധക്ക്)

നിസ്കാരത്തിന്റെ സുന്നത്തുകളിൽനിന്ന് വല്ലതും ഉപേക്ഷിക്കൽ സ്ത്രീ പുരുഷ വ്യത്യാസമന്യെ കറാഹത്താണ്. എന്നാൽ ഇതൊരു പൊതുവിധിയായി കറാഹത്ത് വിധിക്കുന്നതിൽ ചിന്തിക്കേണ്ടതുണ്ടെന്ന് ശൈഖുനാ പറയുന്നു. ഒഴിവാക്കുന്നതിൽ നിരോധനമോ നിർബന്ധമെന്ന അഭിപ്രായമോ ഉള്ളവയ്ക്കു മാത്രം അത് പരിമിതപ്പെടുത്തലാണ് ന്യായയുക്തമെന്നാണ് അദ്ദേഹത്തിന്റെ വീക്ഷണം.

### ദിക്ർ ദുആകൾ

നിസ്കാരം കഴിഞ്ഞാലുടൻ ദിക്റുകളും ദുആയും സുന്നത്താണ്. ഇമാമും മഅ്മൂമും ഒറ്റയ്ക്കു നിസ്കരിക്കുന്നവനും അത് പതുക്കെ നിർവഹിക്കലാണ് സുന്നത്തുള്ളത്. എന്നാൽ മറ്റുള്ളവരെ പഠിപ്പിക്കാനോ

2. നിസാഅ് 72, മുഹമ്മദ് 24

تعليم الحاضرين ولا تأمينهم لدعائه بسماعه، وورد فيهما أحاديث كثيرة ذكرت جملة منها في كتابي إرشاد العباد فاطلبه فإنه مهم. وروى الترمذي عن أبي أمامة قال: قيل لرسول الله ﷺ: أي الدعاء أسمع أي أقرب إلى الإجابة؟ قال: «جوف الليل ودبر الصلوات المكتوبات». وروى الشيخان عن أبي موسى قال: كنّا مع النبي ﷺ فكنا إذا أشرفنا على واد هللنا وكبرنا وارتفعت أصواتنا، فقال النبي ﷺ: «يا أيها الناس إربعوا على أنفسكم فإنكم لا تدعون أصم ولا غائباً إنه معكم سميع قريب». احتج به البيهقي وغيره للإسرار بالذكر والدعاء. وقال الشافعي في الأم: أختار للإمام والمأموم أن يذكر الله تعالى بعد السلام من الصلاة ويخفيا الذكر إلا أن يكون إماماً يريد أن يتعلم منه فيجهر حتى يرى أنه قد تعلم منه ثم يسر فإن الله تعالى يقول: ﴿ولا تجهر بصلاتك ولا تخافت بها﴾ (الإسراء: ١١٠) يعني والله أعلم الدعاء ولا تجهر حتى تسمع غيرك ولا تخافت حتى لا تسمع نفسك انتهى.

فائدة: قال شيخنا: أما المبالغة في الجهر بهما في المسجد بحيث يحصل تشويش على مصل فينبغي

അവർ ആമീൻ പറയാനോ ഉദ്ദേശ്യമുണ്ടെങ്കിൽ ഇമാമിന്ന് ശബ്ദത്തിൽ ആവാം.

ദിക്റുകളും ദുആകളും ഹദീസിൽ ധാരാളം വന്നിട്ടുണ്ട്. അതിൽ കുറെ എന്റെ ഇർശാദുൽ ഇബാദ് എന്ന ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്. അതു നോക്കി പഠിക്കുക. കാരണം അത് വളരെ പ്രധാനപ്പെട്ടവയാണ്. അബൂഉമാമ(റ) പറഞ്ഞതായി തിർമുദി(റ) റിപ്പോർട്ട് ചെയ്യുന്നത്: "ഏത് ദുആയാണ് ഉത്തരം ലഭിക്കാൻ കൂടുതൽ എളുപ്പമെന്ന് നബി(സ)യോട് ചോദിച്ചു. നബി(സ) പറഞ്ഞു: അർധരാത്രിയും ഫർള് നിസ്കാരങ്ങളുടെ ഉടനെയും ചെയ്യുന്ന ദുആകൾ."

അബൂമൂസാ(റ) പറഞ്ഞതായി ബുഖാരി(റ)വും മുസ്‌ലിം(റ)വും റിപ്പോർട്ടു ചെയ്തത്: "ഞങ്ങൾ നബി(സ)യുടെ കൂടെ സഞ്ചരിക്കെ ഒരു താഴ്വരയിലെത്തി. അവിടെവെച്ച് ഞങ്ങൾ ലാഇലാഹ ഇല്ലല്ലാഹ്, അല്ലാഹു അക്ബർ എന്നിവ ഉച്ചത്തിൽ ചൊല്ലി. അപ്പോൾ നബി(സ) പറഞ്ഞു: ജനങ്ങളേ, നിങ്ങൾ നിങ്ങളുടെ ശരീരങ്ങളോട് ദയ കാണിക്കുക, നിങ്ങളുടെ ദേഹങ്ങളോട് മൃദുവായി പെരുമാറുക. ബധിരനോടോ സ്ഥലത്തില്ലാത്തവനോടോ അല്ല നിങ്ങൾ പ്രാർത്ഥിക്കുന്നത്. അല്ലാഹു സമീപസ്ഥനും കേൾക്കുന്നവനുമായി നിങ്ങളുടെ കൂടെ തന്നെയുണ്ട്." ദിക്ർദുആകൾ പതുക്കെയാവണമെന്നതിന് ഇമാം ബൈഹഖിയും മറ്റും ഈ ഹദീസ് തെളിവായി സ്വീകരിച്ചിട്ടുണ്ട്.

ഇമാം ശാഫിഈ(റ) 'അൽഉമ്മ്' എന്ന ഗ്രന്ഥത്തിൽ പറയുന്നു: "നിസ്കാരത്തിൽനിന്ന് സലാം വീട്ടിയാൽ ഇമാമും മഅ്മൂമും പതുക്കെ ദിക്ർ ചൊല്ലണമെന്നാണ് എന്റെ അഭിപ്രായം. എന്നാൽ മറ്റുള്ളവരെ പഠിപ്പിക്കാൻ ഉദ്ദേശിക്കുന്ന ഇമാം അവർ പഠിച്ചിരിക്കുന്നുവെന്ന് ബോധ്യപ്പെടുന്നതുവരെ ഉറക്കെയും പിന്നെ പതുക്കെയും ചൊല്ലാം. കാരണം وَلَا تَجْهَرْ بِصَلَاتِكَ وَلَا تُخَافِتْ (നിന്റെ പ്രാർത്ഥന അത്യുച്ചത്തിലോ വളരെ പതുക്കെയോ ആക്കരുത്) എന്ന് അല്ലാഹു[1] പറഞ്ഞിട്ടുണ്ട്. മറ്റുള്ളവർ കേൾക്കുംവിധം ഉച്ചത്തിലോ സ്വശരീരം പോലും കേൾക്കാത്തവിധം പതുക്കെയോ ആകരുത് പ്രാർത്ഥനയെന്നാണ് ഇതുകൊണ്ടുദ്ദേശ്യം." അല്ലാഹു അഅ്ലം. നിസ്കരിക്കുന്നവർക്ക് ശല്യമാകുംവിധം പള്ളിയിൽവെച്ച് ദിക്ർ ദുആകൾ അത്യുച്ചത്തിലാക്കൽ ഹറാമാണെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## പ്രാർത്ഥനാ മര്യാദകൾ

പ്രാർത്ഥനയുടെ തുടക്കം ഹംദ്, സ്വലാത്ത് എന്നിവ കൊണ്ടാവൽ സുന്നത്താണ്. ഹംദ്, സ്വലാത്ത്, ആമീൻ എന്നിവകൊണ്ട് ദുആ അവസാനിപ്പിക്കലും സുന്നത്ത് തന്നെ. ഇമാമിന്റെ ദുആ കേൾക്കുന്ന മഅ്മൂം, അതവന്ന് ഹൃദിസ്ഥമാണെങ്കിൽ പോലും ആമീൻ പറയൽ സുന്നത്താണ്. ശുദ്ധമായ കൈകൾ

1. അൽ ഇസ്റാഅ് 110

حرمتها.

فروع: يسن افتتاح الدعاء بالحمد لله والصلاة على النبيِّ ﷺ والختم بهما وبآمين، وتأمين مأموم سمع دعاء الإمام وإن حفظ ذلك ورفع يديه الطاهرتين حذو منكبيه ومسح الوجه بهما بعده، واستقبال القبلة حالة الذكر والدعاء إن كان منفرداً أو مأموما، أما الإمام إذا ترك القيام من مصلاه الذي هو أفضل له فالأفضل جعل يمينه إلى المأمومين ويساره إلى القبلة. قال شيخنا: ولو في الدعاء. وانصرافه لا ينافى ندب الذكر له عقبها لأنه يأتي به في محله الذى ينصرف إليه، ولا يفوت بفعل الراتبة وإنما الفائت به كما له لا غير. وقضية كلامهم حصول ثواب الذكر وإن جهل معناه ونظر فيه الأسنوي، ولا يأتي هذا فى القرآن للتعبد بلفظه فأثيب قارئه وإن لم يعرف معناه بخلاف الذكر لا بد ان يعرفه ولو بوجه انتهى. ويندب أن ينتقل لفرض أو نفل من موضع صلاته ليشهد له المواضع حيث لم تعارضه فضيلة نحو صف أول، فإن لم ينتقل فصل بكلام إنسان، والنفل لغير المعتكف في بيته أفضل إن أمن فوته أوتهاوناً به إلاّ فى نافلة المبكر للجمعة أوما

ചുമലിന്റെ നേരെ ഉയർത്തുക, പ്രാർത്ഥന കഴിഞ്ഞ് കൈകൾ കൊണ്ട് മുഖം തടവുക, ഒറ്റയ്ക്കു നിസ്കരിക്കുന്നവനും മഅ്മൂമും ദിക്ർ ദുആ വേളയിൽ ഖിബ്‌ലക്ക് അഭിമുഖമാവുക എന്നിവ സുന്നത്താണ്. എന്നാൽ ശ്രേഷ്ഠമായ എഴുന്നേറ്റ് നിൽക്കൽ ഇമാം ഉപേക്ഷിക്കുകയാണെങ്കിൽ വലതുഭാഗം മഅ്മൂമുകളിലേക്കും ഇടതുഭാഗം ഖിബ്‌ലയിലേക്കുമായി തിരിഞ്ഞിരിക്കലാണ് ഇമാമിന് സർവ്വോപരി ശ്രേഷ്ടമായത്.[1] ദുആവേളയിലും ഇങ്ങനെയാണ് വേണ്ടതെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. നിസ്കാരസ്ഥലത്തു നിന്ന് മാറിയിരിക്കണമെന്നത് നിസ്കാരത്തിന്നുടനെ ദിക്റും ദുആയും നിർവഹിക്കണമെന്നു പറഞ്ഞതിന് വിരുദ്ധമല്ല. കാരണം തിരിഞ്ഞിരിക്കുന്ന സ്ഥലത്തുവെച്ച് അതു നിർവഹിക്കാമല്ലോ. റവാതിബ് സുന്നത്തുകൾ നിസ്കരിക്കുന്നതുകൊണ്ടും ദിക്ർ ദുആകളുടെ സമയം നഷ്ടപ്പെടില്ല. പൂർണത നഷ്ടപ്പെടുമെന്ന് മാത്രം.[2]

അർത്ഥമറിയാതെയാണ് ചൊല്ലുന്നതെങ്കിലും ദിക്റിന്റെ പ്രതിഫലം ലഭിക്കുമെന്നാണ് കർമ്മശാസ്ത്രജ്ഞരുടെ ചർച്ചയുടെ ആശയം. എന്നാൽ ഇമാം അസ്നവി(റ) അതിൽ സംശയം പ്രകടിപ്പിച്ചിട്ടുണ്ട്. ഖുർആനിനെ സംബന്ധിച്ചിടത്തോളം ഈ തർക്കം പ്രസക്തമേയല്ല. കാരണം അതിന്റെ വാചകങ്ങൾ ഉച്ചരിക്കൽ പുണ്യമുള്ളതു തന്നെയായതിനാൽ അർത്ഥമറിഞ്ഞില്ലെങ്കിലും പ്രതിഫലം ലഭിക്കും. ദിക്ർ അങ്ങനെയല്ല. അതിന്റെ ആശയത്തെക്കുറിച്ചൊരു ധാരണയെങ്കിലുമുണ്ടാവണം.

ഒരു നിസ്കാരം നിർവഹിച്ച ശേഷം മറ്റൊരു

---

1. *സലാംവീട്ടിയ ശേഷം ഇമാമിന്ന് സുന്നത്തായ മൂന്ന് രൂപങ്ങൾ ഫുഖഹാഅ് വിവരിച്ചിട്ടുണ്ട്. (1) എഴുന്നേറ്റ് നിന്ന് സ്ഥലം മാറിയിരുന്ന് ദുആ ചെയ്യുക (പിന്നീട് വരുന്നവർ തെറ്റിദ്ധരിച്ച് ഇമാമിനെ തുടരാതിരിക്കാൻ വേണ്ടി) ഇമാം റൂയാനി(റ), ജീലി(റ) തുടങ്ങിയവരുടേതാണീ അഭിപ്രായം. (2) മുസ്വല്ലയിൽ നിന്ന് അൽപം മാറി സാധാരണപോലെ ഇരിക്കുക. ഇമാം ഇബ്നു ഹജർ(റ)വിന്റെ അഭിപ്രായമാണിത്. ഈ ഇരുത്തം ഒഴിവാക്കുമ്പോഴാണ് മൂന്നാമത്തെ രൂപമായ (3) സർവ്വോപരി ശ്രേഷ്ടമായതും ഇമാം റംലി (റ) മുൻഗണന നൽകിയതുമായ വലതുഭാഗം മഅ്മൂമുകളിലേക്കും ഇടതുഭാഗം ഖിബ്‌ലയിലേക്കുമായ ഇപ്പോൾ നടപ്പിലുള്ള ഇരുത്തം. (നിഹായ 1-554) ശൈഖ് ജീലാനി(റ) പറയുന്നു: നിസ്കാരാനന്തരം ദുആ ചെയ്യൽ ശറഇൽ നിർദ്ദശിക്കപ്പെട്ടതാണ്. അതുകൊണ്ട് തന്നെ ഇമാമും മഅ്മൂമും നിസ്കരിച്ച സ്ഥലത്ത് നിന്ന് പുറപ്പെടൽ അനുയോജ്യമല്ല. (ഗുൻയത്ത് 2-131) മുസ്വല്ലയിൽ നിന്ന് അൽപം വലതുഭാഗത്തേക്കോ, ഇടതുഭാഗത്തേക്കോ മാറി സാധാരണപോലെ തിരിഞ്ഞിരിക്കൽ ശ്രേഷ്ടതയുള്ള കാര്യമാണെങ്കിലും കൂടുതൽ ശ്രേഷ്ടത മുസ്വല്ലയിൽതന്നെ തിരിഞ്ഞിരിക്കുന്നതാണെന്നാണ് ഇവിടെ വിശദീകരിക്കുന്നത്. ഈ രൂപങ്ങളിലെല്ലാം ഇമാം ദിക്റും ദുആയും നിർവ്വഹിക്കുകയും മഅ്മൂമുകൾ ആമീൻ പറഞ്ഞ് കൂട്ടുപ്രാർത്ഥനയിൽ പങ്കെടുക്കുകയും വേണ്ടതാണ്. പ്രവാചക പത്നി ഉമ്മുൽ മുഅ്മിനീൻ ഉമ്മുസലമ(റ) പറയുന്നു: ഫർള് നിസ്കാരം കഴിഞ്ഞാൽ നബി(സ)യും സ്വഹാബികളും അല്ലാഹു ഉദ്ദേശിച്ചത്ര സമയം അവിടെ ഇരിക്കും. നബി(സ)എഴുന്നേറ്റാൽ പുരുഷന്മാരും എഴുന്നേൽക്കും. (ബുഖാരി 1-119, 120) ഈ ഇരുത്തത്തിൽ ദിക്റും ദുആയും നടത്തുകയുമുണ്ടായി (ബുഖാരി 1-117, 2-937)*
2. *ആദ്യം ദിക്റും ദുആയും നിർവ്വഹിക്കലും ശേഷം സുന്നത്ത് നമസ്കരിക്കലുമാണ് ശ്രേഷ്ടമെന്ന് ഇതിൽ നിന്നും വ്യക്തമാകുന്നു.*

سن فيه الجماعة أو ورد في المسجد كالضحى وأن يكون انتقال المأموم بعد انتقال إمامه.

**(وندب)** لمصل **(توجه لنحو جدار)** أوعمود من كل شاخص طول ارتفاعه ثلثا ذراع فأكثر، وما بينه وبين عقب المصلي ثلاثة أذرع فأقل، ثم إن عجز عنه **(ف)** لنحو **(عصا مغروزة)** كمتاع **(ف)** إن لم يجده ندب **(بسط مصلى)** كسجادة، ثم إن عجز عنه خط أمامه خطاً في ثلاثة أذرع عرضاً أو طولاً وهو أولى لخبر أبي داود: «إذا صلى أحدكم فليجعل أمام وجهه شيئاً، فإن لم يجد فلينصب عصا، فإن لم يكن معه عصا فليخط خطاً ثم لا يضره ما مر أمامه». وقيس بالخط المصلى وقدم على الخط لأنه أظهر في المراد، والترتيب المذكور هو المعتمد خلافاً لما يوهمه كلام ابن المقري فمتى عدل عن رتبة إلى ما دونها مع القدرة عليها كانت كالعدم، ويسن أن لا يجعل السترة تلقاء وجهه بل عن يمينه أو يساره، وكل صف سترة لمن خلفه إن قرب منه. قال البغوي

ഫർളോ സുന്നത്തോ നിസ്കരിക്കുന്നെങ്കിൽ ആദ്യ സ്ഥാനത്തു നിന്ന് മാറിനിൽക്കൽ സുന്നത്താണ്. കൂടുതൽ സ്ഥലങ്ങൾ അവന് സാക്ഷിയാവാൻ വേണ്ടിയാണിത്. എന്നാൽ ഒന്നാം സ്വഫിന്റെ മഹത്വം ലഭിക്കുക പോലുള്ളതിന് ഇതു പ്രതിബന്ധമാകുമെങ്കിൽ വേണ്ട. ഇപ്രകാരം നീങ്ങുന്നില്ലെങ്കിൽ സാധാ സംസാരം കൊണ്ടും വേർതിരിക്കാം. ഇഅ്തികാഫിരിക്കുന്നവനല്ലെങ്കിൽ സുന്നത്തു നിസ്കാരം വീട്ടിൽവെച്ചു നിർവഹിക്കലാണ് കൂടുതൽ പുണ്യം. വീട്ടിലേക്ക് മാറ്റുന്നപക്ഷം അതിന്റെ സമയം കഴിഞ്ഞുപോകുമെന്നോ അതവഗണിച്ചേക്കുമെന്നോ ഭയമില്ലെങ്കിലാണിത്. എന്നാൽ ജുമുഅക്ക് നേരത്തെ പോകുന്നവന്റെ സുന്നത്ത് നിസ്കാരം, ജമാഅത്തായി നിർവഹിക്കൽ സുന്നത്തുള്ള നിസ്കാരങ്ങൾ, പള്ളിയിൽവെച്ചു നിർവഹിച്ചതായി ഹദീസിൽ വന്ന 'ളുഹാ' പോലുള്ളവ പള്ളിയിൽ നിന്ന് തന്നെയാണ് നിർവഹിക്കേണ്ടത്.[1] മഅ്മൂം സ്ഥലം വിടുന്നത് ഇമാമിന്റെ ശേഷമാവലും സുന്നത്താണ്.

## മുമ്പിലെ മറ

നിസ്കരിക്കുന്നയാൾ ചുമര്, തൂണ് പോലുള്ള ഒരു മുഴത്തിന്റെ മൂന്നിൽ രണ്ടോ കൂടുതലോ ഉയരമുള്ള വല്ലതിനും അഭിമുഖീകരിക്കൽ സുന്നത്തുണ്ട്. മറയുടെയും അവന്റെ കാൽമടമ്പിന്റെയും ഇടയിൽ മൂന്നു മുഴമോ അതിൽ കുറവോ അകലമേ ഉണ്ടാകാവൂ. ഇവ്വിധമൊന്നുമില്ലെങ്കിൽ ഒരു വടി നാട്ടുകയോ മറ്റു വല്ല സാധനങ്ങളുമോ ആകാം. അതുമില്ലെങ്കിൽ നിസ്കാരപ്പായ -മുസ്വല്ല- വിരിക്കൽ സുന്നത്തുണ്ട്. അതിനും നിവൃത്തിയില്ലെങ്കിൽ മൂന്നു മുഴം നീളത്തിലോ വീതിയിലോ ഒരു വരയാകാം. നീളത്തിൽ വരക്കുന്നതാണ് കൂടുതൽ നല്ലത്.

إِذَا صَلَّى أَحَدُكُمْ فَلْيَجْعَلْ أَمَامَ وَجْهِهِ شَيْئًا فَإِنْ لَمْ يَجِدْ فَلْيَنْصِبْ عَصًا فَإِنْ لَمْ يَكُنْ مَعَهُ عَصًا فَلْيَخُطَّ خَطًّا ثُمَّ لَا يَضُرُّهُ مَا مَرَّ أَمَامَهُ

(നിങ്ങളാരെങ്കിലും നിസ്കരിക്കുകയാണെങ്കിൽ അവന്റെ മുമ്പിൽ മറ വെച്ചുകൊള്ളട്ടെ. ഒന്നുമില്ലെങ്കിൽ ഒരു വടി കുത്തി നിർത്തട്ടെ. വടിയുമില്ലെങ്കിൽ ഒരു വര വരക്കട്ടെ. പിന്നെ അവന്റെ മുമ്പിൽ നടക്കുന്നത് അവന് ശല്യമാവില്ല) എന്ന അബൂദാവൂദ് റിപ്പോർട്ടുചെയ്ത ഹദീസാണിതിന് തെളിവ്. ഇവിടെ പറഞ്ഞ വരയോട് താരതമ്യം ചെയ്താണ് മുസ്വല്ലയെ പറഞ്ഞത്. അതിനെ വരയേക്കാൾ മുന്തിക്കാൻ കാരണം ലക്ഷ്യസാക്ഷാത്കാരത്തിന് കൂടുതൽ ഉതകുന്നത് മുസ്വല്ലയായതുകൊണ്ടാണ്. മുകളിൽ പറഞ്ഞ ക്രമമാണ് പ്രബലം. ഇബ്നുൽ മുഖ്രി (റ) പറഞ്ഞതിൽനിന്ന് ഇതിന് വിരുദ്ധമാണ് തോന്നുന്നതെങ്കിലും. ഇപ്പറഞ്ഞതിൽ ഒന്നിന് കഴിഞ്ഞിട്ടും അതുചെയ്യാതെ അതിലും താഴെയുള്ളതു ചെയ്താൽ മറയില്ലാത്ത ഫലമായിരിക്കും. (തൂണുപോലെയുള്ള) മറ നേരെ മുമ്പിലല്ലാതെ അൽപം വലതുഭാഗത്തോ ഇടതുഭാഗത്തോ ആവുന്നതാണ് സുന്നത്ത്. സ്വഫുകൾ അടുത്താണെങ്കിൽ ഓരോ സ്വഫും അതിന് പിന്നിലുള്ളതിന് മറയായി ഗണിക്കപ്പെടും. ഇമാമിന്റെ മുമ്പിലുള്ള മറ ഇമാമിന് പിന്നിലുള്ള

1. പള്ളിയിൽ വെച്ച് നിസ്കരിക്കലാണ് ഉത്തമം.

ستترة الإمام ستترة من خلفه انتهى. ولو تعارضت السترة والقرب من الإمام أو والصف الأول فما الذي يقدم؟ قال شيخنا: كل محتمل. وظاهر قولهم يقدم الصف الأول فى مسجده ﷺ وإن كان خارج مسجده المختص بالمضاعفة تقديم نحو الصف الأول انتهى. وإذا صلى إلى شيء منها فيسن له ولغيره دفع مار بينه وبين السترة المستوفية للشروط، وقد تعدى بمروره لكونه مكلفاً، ويحرم المرور بينه وبين السترة حين يسن له الدفع وإن لم يجد المار سبيلاً ما لم يقصر بوقوف في طريق أو في صف مع فرجة في صف آخر بين يديه فلداخل خرق الصفوف وإن كثرت حتى يسدها.

**(وكره فيها)** أي الصلاة **(التفات)** بوجهه بلا حاجة،وقيل يحرم واختير للخبر الصحيح: «لا يزال الله مقبلاً على العبد فى مصلاه» أي برحمته ورضاه «ما لم يلتفت، فإذا التفت أعرض عنه». فلا يكره لحاجة كما لا يكره مجرد لمح العين **(ونظر نحو**

വർക്കും മറയായിരിക്കുമെന്ന് ഇമാം ബഗ്‌വി(റ) പറഞ്ഞിട്ടുണ്ട്. മറയോ ഇമാമിന്റെ സാമീപ്യമോ അല്ലെങ്കിൽ മറയോ ഒന്നാം സ്വഫോ ഏതെങ്കിലുമൊന്നേ ലഭിക്കൂ എന്ന സാഹചര്യത്തിൽ ഏതിനാണ് മുൻഗണന നൽകേണ്ടത്? രണ്ടിനും സാധ്യത കാണുന്നുവെന്നാണ് ശൈഖുനാ പറഞ്ഞത്. നബി(സ)യുടെ പള്ളിയിലാണെങ്കിൽ ഇരട്ടി പ്രതിഫലം ലഭിക്കുന്ന പള്ളിയുടെ പുറത്തേക്ക് ഒന്നാം സ്വഫ് നീങ്ങിയിട്ടുണ്ടെങ്കിൽ പോലും ഒന്നാം സ്വഫിനാണ് പ്രാധാന്യം നൽകേണ്ടതെന്നാണ് കർമ്മശാസ്ത്രകാരന്മാർ പറഞ്ഞതിൽനിന്നും വ്യക്തമാവുന്നത്.

മേൽപറഞ്ഞ രൂപത്തിലുള്ള നിബന്ധനയൊത്ത മറയുണ്ടെങ്കിൽ ആ മറക്കും നിസ്കരിക്കുന്നവനുമിടയിലൂടെ പ്രായപൂർത്തിയും ബുദ്ധിയുമുള്ളവർ നടക്കൽ ഹറാമാണ്. ആ നടത്തം അതിക്രമമാകുന്നിടത്ത് അവനെ തടയൽ നിസ്കരിക്കുന്നവനും അല്ലാത്തവർക്കും സുന്നത്തുമുണ്ട്. മറ്റു വഴിയൊന്നുമില്ലെങ്കിലും ഈ നടത്തം ഹറാം തന്നെ. എന്നാൽ വഴിയിൽ നിൽക്കുക, മുൻസ്വഫിൽ സ്ഥലമുണ്ടായിരിക്കെ പിൻസ്വഫിൽ നിൽക്കുക എന്നിങ്ങനെ നിസ്കരിക്കുന്നവന്റെ ഭാഗത്ത് വീഴ്ച സംഭവിച്ചിട്ടുണ്ടെങ്കിൽ പിന്നീട് വരുന്നവന് വരികൾ മുറിച്ചുകടന്ന് മുമ്പിലെ വിടവുനികത്താം. ഇതിന് എത്ര സ്വഫുകൾ മുറിച്ചു കടക്കേണ്ടി വന്നാലും വിരോധമില്ല.

## നിസ്കാരത്തിലെ കറാഹത്തുകൾ

### 1. തിരിഞ്ഞു നോക്കൽ

നിസ്കാരത്തിൽ അനാവശ്യമായി മുഖംതിരിക്കൽ കറാഹത്താണ്.

لَا يَزَالُ اللّٰهُ مُقْبِلاً عَلَى الْعَبْدِ فِي مُصَلَّاهُ مَالَمْ يَلْتَفِتْ فَاذَا الْتَفَتَ اَعْرَضَ عَنْهُ

(നിസ്കരിച്ചുകൊണ്ടിരിക്കുമ്പോൾ അടിമക്ക് അല്ലാഹു അനുഗ്രഹം വർഷിച്ചുകൊണ്ടിരിക്കും. അവൻ മുഖം തിരിക്കാത്തിടത്തോളം. മുഖം തിരിച്ചാൽ അവനിൽ നിന്ന് അല്ലാഹു പിന്തിരിയും). സ്വഹീഹായ ഈ ഹദീസാണിതിന് ലക്ഷ്യം. ഹറാമാണെന്ന അഭിപ്രായത്തിന് പ്രാമുഖ്യമുണ്ട്. കൺകോണു കൊണ്ടുള്ള നോട്ടം കറാഹത്തില്ലാത്ത പോലെ ആവശ്യമുണ്ടെങ്കിൽ മുഖംതിരിക്കലും കറാഹത്തില്ല. ശ്രദ്ധ തിരിക്കുന്ന ചിത്രപ്പണികളുള്ള വസ്ത്രത്തിലേക്കോ മറ്റോ നോക്കലും കറാഹത്താണ്.

مَا بَالُ اَقْوَامٍ يَرْفَعُونَ اَبْصَارَهُمْ اِلَى السَّمَاءِ فِي صَلَاتِهِمْ فَاشْتَدَّ قَوْلُهُ فِي ذَلِكَ حَتَّى قَالَ لَيَنْتَهُنَّ عَنْ ذَلِكَ اَوْ لَتُخْطَفَنَّ اَبْصَارُهُمْ

(“നിസ്കാരത്തിൽ ആകാശത്തേക്ക് നോക്കുന്നവരുടെ സ്ഥിതിയെന്താണ്!” പിന്നെ നബിയുടെ സ്വരം ഗൗരവത്തിലായി. “അവർ അതു നിർത്തട്ടെ. അല്ലെങ്കിൽ അല്ലാഹു അവരുടെ കാഴ്ച തന്നെ നഷ്ടപ്പെടുത്തട്ടെ.”) ഇമാം ബുഖാരിയുടെ ഈ ഹദീസാണ് മേൽപറഞ്ഞതിന് തെളിവ്.

سماء) مما يلهي كثوب له أعلام لخبر البخاري: «ما بال أقوام يرفعون أبصارهم إلى السماء في صلاتهم» فاشتد قوله في ذلك حتى قال: «لينتهين عن ذلك أولتخطفن أبصارهم». ومن ثم كرهت أيضاً فى مخطط أو إليه أو عليه لأنه يخل بالخشوع **(وبصق)** في صلاته وكذا خارجها **(أماماً)** أي قبل وجهه وإن لم يكن من هو خارجها مستقبلاً كما أطلقه النووي **(ويميناً)** لا يساراً لخبر الشيخين: «إذا كان أحدكم في الصلاة فإنه يناجي ربه عز وجل، فلا يبزقن بين يديه ولاعن يمينه بل عن يساره أو تحت قدمه اليسرى أو في ثوب من جهة يساره». وهو أولى قال شيخنا: ولا بعد في مراعاة ملك اليمين دون ملك اليسار إظهاراً لشرف الأول، ولو كان على يساره فقط إنسان بصق عن يمينه إذا لم يمكنه أن يطأطىء رأسه ويبصق لا إلى اليمين ولا إلى اليسار. وإنما يحرم البصاق في المسجد إن بقي جرمه لا إن استهلك في نحو ماء مضمضة وأصاب جزأ من أجزائه دون هوائه، وزعم حرمته في هوائه وإن لم

ഇക്കാരണം കൊണ്ടുതന്നെ വരകളുള്ള വസ്ത്രം ധരിച്ചോ അതിലേക്കഭിമുഖമായോ അതിൽനിന്നോ നിസ്കരിക്കലും കറാഹത്താണ്. ഇത് ഭക്തിക്ക് തകരാർ വരുത്തുമെന്നതാണ് കാരണം.

## 2. തുപ്പൽ

നിസ്കാരത്തിലും അല്ലാത്തപ്പോഴും മുമ്പിലേക്കും വലതുഭാഗത്തേക്കും തുപ്പൽ കറാഹത്താണ്. നിസ്കാരത്തിലല്ലാത്തവൻ ഖിബ്‌ലയിലേക്ക് തിരിഞ്ഞവനല്ലെങ്കിലും കറാഹത്താണെന്നാണ് ഇമാം നവവി (റ) പറഞ്ഞത്. ഇടതുഭാഗത്തേക്ക് തുപ്പൽ കറാഹത്തില്ല.

اِذَا كَانَ اَحَدُكُمْ فِي الصَّلٰوةِ فَاِنَّهُ يُنَاجِي رَبَّهُ عَزَّ وَجَلَّ فَلَا يَبْزُقَنَّ بَيْنَ يَدَيْهِ وَلَا عَنْ يَمِينِهِ بَلْ عَنْ يَسَارِهِ اَوْ تَحْتَ قَدَمِهِ الْيُسْرَى اَوْ فِي ثَوْبٍ مِنْ جِهَةِ يَسَارِهِ وَهُوَ اَوْلَى

(ഒരാൾ നിസ്കരിക്കുമ്പോൾ അവൻ തന്റെ രക്ഷിതാവുമായി സംഭാഷണം നടത്തുകയാണ്. അപ്പോൾ അവൻ മുമ്പിലേക്കോ വലതുഭാഗത്തേക്കോ തുപ്പരുത്. ഇടതുഭാഗത്തേക്കോ ഇടതുകാൽ ചുവട്ടിലേക്കോ ഇടതുഭാഗത്തുള്ള വസ്ത്രത്തിലേക്കോ തുപ്പട്ടെ. അതാണ് ഏറ്റവും നല്ലത്.)[1]

ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടുചെയ്ത ഈ ഹദീസാണ് കറാഹത്തിന് തെളിവ്. ഇടതുഭാഗത്തെ മലക്കിനെ കൂടാതെ വലതുഭാഗത്തെ മലക്കിനെ മാത്രം പരിഗണിക്കുന്നതിൽ പ്രശ്നമൊന്നുമില്ല. അത് വലത്തേതിന്റെ മഹത്വം വ്യക്തമാക്കാനാണ് എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. നിസ്കരിക്കുന്നവന്റെ ഇടതുഭാഗത്ത് മാത്രമെ ആളുള്ളൂവെങ്കിൽ തല അൽപം ചരിച്ചു താഴ്ത്തി ഇടത്തും വലത്തുമല്ലാതെ തുപ്പാൻ കഴിയുമെങ്കിൽ അതാണ് ചെയ്യേണ്ടത്. അതിന് കഴിയില്ലെങ്കിൽ വലതുഭാഗത്തു തന്നെ തുപ്പാം. പള്ളിയിൽ തുപ്പൽ ഹറാമാണ്. പക്ഷേ, വായ കഴുകിയ വെള്ളത്തിൽ ലയിച്ച് അപ്രത്യക്ഷമായ തുപ്പുനീര് പള്ളിയിലാവൽ ഹറാമില്ല. പള്ളിയിൽ കാണുംവിധമുള്ളത് ഹറാമാണ്. പള്ളിയുടെ അന്തരീക്ഷത്തിലൂടെ തുപ്പുന്നതും നിഷിദ്ധമല്ല. പള്ളിയിൽ ഒട്ടും സ്പർശിച്ചില്ലെങ്കിൽ പോലും അന്തരീക്ഷത്തിലൂടെ തുപ്പൽ ഹറാമാണെന്ന വാദം തീർത്തും അടിസ്ഥാനരഹിതമാണ്. പള്ളിയുടെ വഖ്ഫിൽ പെടാത്ത സ്ഥലത്ത് തുപ്പൽ ഹറാമില്ല. പള്ളിയിലെ പായയിലും ഹറാമില്ലെന്നഭിപ്രായമുണ്ട്. പക്ഷേ പായ മലിനമാക്കി എന്ന നിലയ്ക്ക് അത് ഹറാമാകുമെന്നത് വ്യക്തമാണല്ലോ എന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്. പള്ളിയിൽ ഒരു നജസ് വീണത് ശ്രദ്ധയിൽ പെട്ടയാൾ അതുടൻ എടുത്തുമാറ്റൽ വ്യക്തിഗത നിർബന്ധമാണ്. അതു വൃത്തിയാക്കാൻ ശമ്പളം കൊടുത്തു നിശ്ചയിച്ചവൻ ഉണ്ടെങ്കിൽ പോലും. കർമ്മശാസ്ത്ര പ്രമുഖരുടെ ചർച്ചയിൽനിന്ന് ഇത് മനസ്സിലാക്കാവുന്നതാണ്.

പാത്രത്തിലോ മറ്റോ ആണെങ്കിൽ പോലും പള്ളിയിൽ വെച്ച് മൂത്രമൊഴിക്കൽ ഹറാമാണ്. പള്ളിയിൽ നജസ് പുരളുമെന്ന് ഭയന്നാൽ നജസായ ചെരിപ്പ് പള്ളിയിൽ കടത്തലും ഹറാം തന്നെ. ചത്ത

1. ഇടതുവശത്തുള്ള മുണ്ട്, ടവ്വൽ പോലുള്ളതിൽ ആക്കുകയാണ് കൂടുതൽ നല്ലതെന്ന്.

يصب شيئاً من أجزائه بعيد غير معول عليه، ودون تراب لم يدخل في وقفه. قيل ودون حصره، لكن يحرم عليها من جهة تقديرها كما هو ظاهر اهـ. ويجب إخراج نجس منه فوراً عينياً على من علم به، وإن أرصد لإزالته من يقوم بها بمعلوم كما اقتضاء إطلاقهم، ويحرم بول فيه ولو في نحو طشت، وإدخال نعل متنجسة لم يأمن التلويث، ورمي نحو قملة فيه ميتة وقتلها في أرضه وإن قل دمها، وأما إلقاؤها أو دفنها فيه حية فظاهر فتاوى النووي حله، وظاهر كلام الجواهر تحريمه وبه صرح ابن يونس، ويكره فصد وحجامة فيه بإناء ورفع صوت ونحو بيع وعلم صناعة فيه (وكشف رأس ومنكب) واضطباع ولو من فوق القميص. قال الغزالي في الإحياء: لا يرد رداءه إذا سقط أي إلا لعذر. ومثله العمامة ونحوها.

(و) كره (صلاة بمدافعة حدث) كبول وغائط وريح للخبر الآتي ولأنها تخل بالخشوع، بل قال جمع: إن ذهب بها بطلت. ويسن له تفريغ نفسه قبل الصلاة وإن فاتت الجماعة، وليس له الخروج

പേനിനെയോ മറ്റോ പള്ളിയിലിടുകയോ പള്ളിയിൽ വെച്ച് അവയെ കൊല്ലുകയോ ചെയ്യുന്നതും ഇങ്ങനെത്തന്നെ. അതിന്റെ രക്തം കുറവാണെങ്കിലും പറ്റില്ല. ഇവയെ ജീവനോടെ പള്ളിയിൽ ഇടുകയോ മണ്ണിടുകയോ ചെയ്യാമെന്നാണ് ഇമാം നവവിയുടെ ഫത്‌വയിൽനിന്നു വ്യക്തമാവുന്നത്. എന്നാൽ ജവാഹിറിലെ ചർച്ചയിൽ നിന്നു ഗ്രഹിക്കാവുന്നത് അത് നിഷിദ്ധമാണെന്നാണ്. ഇബ്നുയൂനുസ്(റ) വ്യക്തമാക്കിയതും ഇതുതന്നെ. പള്ളിയിൽ പാത്രംവെച്ച് കൊമ്പുവെക്കൽ, കൊത്തിക്കൽ എന്നിവ കറാഹത്താണ്. ശബ്ദമുയർത്തൽ, കച്ചവടം, കൈത്തൊഴിൽ പോലുള്ളവയും പള്ളിയിൽ കറാഹത്തു തന്നെ.

### 3. തല മറക്കാതിരിക്കൽ

തലയും ചുമലും തുറന്നിടുക, ത്വവാഫിലെ പോലെ പൂണൂൽ വേഷം ധരിക്കുക -അത് വസ്ത്രത്തിന്റെ മുകളിലാണെങ്കിലും- എന്നിവ കറാഹത്താണ്. നിസ്കാരത്തിൽ താഴെ വീണ തട്ടം പ്രത്യേക കാരണമില്ലെങ്കിൽ[1] വീണ്ടെടുക്കരുതെന്ന് ഇമാം ഗസ്സാലി(റ) ഇഹ്‌യായിൽ പറഞ്ഞിട്ടുണ്ട്. തലപ്പാവ് പോലുള്ളവയും ഇങ്ങനെത്തന്നെ.

### 4. വിസർജ്ജന ശങ്കയിൽ

കാഷ്ഠിക്കാനോ മൂത്രിക്കാനോ കീഴ്വായുവിനോ ശക്തമായ തോന്നലുള്ളപ്പോൾ നിസ്കാരം കറാഹത്താണ്. ശേഷം പറയുന്ന ഹദീസാണ് തെളിവ്. മാത്രമല്ല, അത് ഭക്തിക്ക് തകരാറുണ്ടാക്കുകയും ചെയ്യും. ഭക്തി നഷ്ടപ്പെടുമെങ്കിൽ നിസ്കാരം ബാത്വിലാണെന്ന് തന്നെ ചിലർ പറഞ്ഞിട്ടുണ്ട്. ജമാഅത്ത് നഷ്ടപ്പെടുമെങ്കിൽ പോലും നിസ്കാരത്തിന് മുമ്പെ ഇത്തരം ആവശ്യങ്ങൾ ഒഴിവാക്കൽ സുന്നത്താണ്. എന്നാൽ ഇത്തരം കാരണത്താൽ ഫർള് നിസ്കാരം[2] ഇടക്കുവെച്ച് നിർത്താനോ സമയം പരിമിതമെങ്കിൽ നിസ്കാരം മാറ്റിവെക്കാനോ പാടില്ല. തക്ബീറതുൽ ഇഹ്റാമിന്റെ വേളയിൽ ഈ തോന്നലുണ്ടോ എന്നത് നോക്കിയാണ് കറാഹത്ത് തീരുമാനിക്കുന്നത്. തക്ബീറിന് മുമ്പ് വിസർജ്ജന ശങ്കയുണ്ടാവുകയും പിന്നീടത് നീങ്ങുകയും പതിവനുസരിച്ച് നിസ്കാരത്തിൽ അത് വീണ്ടുമുണ്ടാകുമെന്നറിയുകയും ചെയ്താലും കറാഹത്തായിരിക്കും.

### 5. ഭക്ഷണ സാന്നിധ്യത്തിൽ

ഭക്ഷണ പാനീയങ്ങൾക്ക് ആശയുണ്ടായിരിക്കെ അവയുടെ സാന്നിധ്യത്തിൽ നിസ്കരിക്കലും കറാഹത്തുണ്ട്.

لَا صَلَوٰةَ بِحَضْرَةِ طَعَامٍ وَلَا وَهُوَ يُدَافِعُهُ الْأَخْبَثَانِ

(മലമൂത്ര വിസർജ്ജനത്തിന് തോന്നുമ്പോഴും ഭക്ഷണത്തിനടുത്തു വെച്ചും നിസ്കാരം സമ്പൂർണ

1. ശക്തമായ ചൂടോ തണുപ്പോ തടയാൻ അതാവശ്യമാവുക, എടുത്തില്ലെങ്കിൽ നഷ്ടപ്പെടുമെന്ന് തോന്നുക മാനഭംഗം സംഭവിക്കുക പോലുള്ളവ.
2. സുന്നത്തുനിസ്കാരമാണെങ്കിൽ ഹറാമില്ല.

من الفرض إذا طرأت له فيه ولا تأخيره إذا ضاق وقته، والعبرة في كراهة ذلك بوجودها عند التحرم، وينبغي أن يلحق به ما لو عرضت له قبل التحرم فزالت وعلم من عادته أنها تعود إليه في الصلاة، وتكره بحضرة طعام أو شراب يشتاق إليه لخبر مسلم: «لا صلاة» أي كاملة، «بحضرة طعام ولا وهو يدافعه الأخبثان» أي البول والغائط (و) كره صلاة في طريق ببنيان لا برية وموضع مكس و (بمقبرة) إن لم يتحقق نبشها سواء أصلى إلى القبر أم عليه أم بجانبه كما نص عليه في الأم، وتحرم الصلاة لقبر نبي أو نحو ولي تبركاً أو إعظاماً، وبحث الزين العراقي عدم كراهة الصلاة في مسجد طرأ دفن الناس حوله وفي أرض مغصوبة، وتصح بلا ثواب كما في ثوب مغصوب، وكذا إن شك في رضا مالكهما لا إن ظنه بقرينة. وفي الجيلي: لو ضاق الوقت وهو بأرض مغصوبة أحرم ماشياً ورجحه العتري. قال شيخنا: والذي يتجه أنه لا يجوز له صلاة شدة الخوف وأنه يلزمه الترك حتى يخرج منها كما له تركها لتخليص ماله لو أخذ منه بل أولى.

فصل: فىابعاض الصلوة ومقتضى سجود السهو (تسن سجدتان قبيل سلام) وإن كثر السهو

മായിരിക്കില്ല) എന്ന മുസ്‌ലിം(റ) റിപ്പോർട്ടുചെയ്ത ഹദീസാണ് ഇക്കാര്യങ്ങൾക്ക് തെളിവ്.

### വഴിയിലും ഖബർസ്ഥാനിയിലും

കെട്ടിടത്തിലുള്ള വഴി,[1] ചുങ്കം പിരിക്കുന്നിടം, എന്നിവിടങ്ങളിൽ നിസ്കരിക്കൽ കറാഹത്താണ്. ശ്മശാന-മഖ്ബറ-ത്തിൽ അത് കിളച്ചു മറിച്ചെന്നുറപ്പില്ലെങ്കിൽ അവിടെയും കറാഹത്താണ്.[2] ശ്മശാനത്തിൽ ഖബ്റിലേക്ക് തിരിഞ്ഞോ അതിന്റെ മുകളിൽ നിന്നോ പാർശ്വത്തിൽ നിന്നോ ആണെങ്കിലും കറാഹത്തു തന്നെ. കിതാബുൽ ഉമ്മി'ൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. ബറകത്തുദ്ദേശിച്ചോ ആദരിച്ചോ വലിയ്യിന്റെയോ നബിയുടെയോ ഖബ്റിലേക്ക് തിരിഞ്ഞു നിസ്കരിക്കൽ ഹറാമാണ്. ചുറ്റുപാടും മറവുചെയ്യാറുള്ള പള്ളിയിൽ നിസ്കരിക്കൽ കറാഹത്തില്ലെന്ന് സൈനുൽ ഇറാഖി (റ) വിശകലനം ചെയ്തു പറഞ്ഞിട്ടുണ്ട്.

അക്രമമായി പിടിച്ചെടുത്ത ഭൂമിയിൽവെച്ചുള്ള നിസ്കാരം ഹറാമാകും. അതു സാധുവാകുമെങ്കിലും പ്രതിഫലാർഹമായിരിക്കില്ല. അന്യായമായി കരസ്ഥമാക്കിയ വസ്ത്രത്തിന്റെ വിധിയും ഇതുതന്നെ. സ്ഥലത്തിന്റെയും വസ്ത്രത്തിന്റെയും ഉടമക്ക് തൃപ്തിയുണ്ടാവുമോയെന്ന് സംശയമാണെങ്കിലും ഹറാം തന്നെയാണ്. എന്നാൽ തൃപ്തിയുണ്ടെന്നാണ് തെളിവുകൾ കൊണ്ട് മനസിലാക്കാൻ കഴിയുന്നതെങ്കിൽ ഹറാമില്ല. ഒരാൾ അതിക്രമിച്ചെടുത്ത ഭൂമിയിലായിരിക്കെ നിസ്കാരസമയം കഴിയാൻ പോകുന്നുവെങ്കിൽ അവൻ നടന്നുകൊണ്ട് തക്ബീറതുൽ ഇഹ്റാം ചൊല്ലി നിസ്കാരം തുടങ്ങണമെന്ന് ജീലിയ്യ് എന്ന ഗ്രന്ഥത്തിലുണ്ട്. ഇമാം ഗസ്സീ (റ) അതു പ്രബലപ്പെടുത്തിയിട്ടുമുണ്ട്. എന്നാൽ അതിയായ ഭയമുള്ളവൻ നിസ്കരിക്കുംപോലുള്ള നിസ്കാരം അയാൾക്ക് പറ്റില്ലെന്നും ആ ഭൂമിയിൽനിന്ന് പുറത്തുകടക്കുംവരെ അവൻ നിസ്കരിക്കാതിരിക്കുകയാണ് വേണ്ടതെന്നുമാണ് ശൈഖുനാ പറഞ്ഞത്. തന്റെ സ്വത്ത് കവർച്ച ചെയ്യപ്പെട്ടാൽ അത് വീണ്ടെടുക്കാൻ വേണ്ടി നിസ്കാരം മാറ്റിവെക്കാവുന്നതു പോലെ, എന്നല്ല ഇത്തരം ഭൂമികളിൽ നിന്ന് നിസ്കരിക്കാതിരിക്കാൻ അതേലിറെ അർഹതയുണ്ടെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## സഹ്വിന്റെ(മറവി) സുജൂദ്

നിസ്കാരത്തിന്റെ അബ്ആള് സുന്നത്തിൽ പെട്ട വല്ലതും മറന്നോ മനഃപൂർവമോ ഉപേക്ഷിച്ചാൽ

1. പുറത്തുള്ള വഴികളിൽ കറാഹത്തില്ലെന്ന പരാമർശം കൂടിയുണ്ടെങ്കിലും അത് ബലഹീനമാണെന്ന് വിശദീകരണ ഗ്രന്ഥങ്ങളിലുണ്ട്. ജനസഞ്ചാരം നിസ്കാര വേളയിൽ ശ്രദ്ധ തിരിക്കുമെന്നതിനാൽ ഏതു വഴിയിലും കറാഹത്താണെന്നും ചില കർമ്മശാസ്ത്ര ഗ്രന്ഥങ്ങളിൽ വിശദീകരിച്ചിട്ടുണ്ട്.
2. ശ്മശാനം കിളച്ചു മറിച്ചിട്ടുണ്ടെങ്കിൽ അതിൽ ഒന്നും വിരിക്കാതെയുള്ള നിസ്കാരം ശരിയാവില്ല -ഇആനത്ത്.

وهما والجلوس بينهما كسجود الصلاة والجلوس بين سجدتيها في واجبات الثلاثة ومندوباتها السابقة كالذكر فيها، وقيل يقول فيهما: سبحان من لا ينام ولا يسهو وهو لائق بالحال. وتجب نية سجود السهو بأن يقصده عن السهو عند شروعه فيه **(لترك بعض)** واحد من أبعاض ولو عمداً، فإن سجد لترك غير بعض عالماً عامداً بطلت صلاته **(وهو تشهد أول)** أي الواجب منه في التشهد الأخير أو بعضه ولو كلمة **(وقعوده)** وصورة تركه وحده كقيام القنوت أن لا يحسنهما إذ يسن أن يجلس ويقف بقدرهما، فإذا ترك أحدهما سجد **(وقنوت راتب)** أو بعضه وهو قنوت الصبح ووتر نصف رمضان دون قنوت النازلة **(وقيامه)** ويسجد تارك القنوت تبعاً لإمامه الحنفي أو لا قتدائه في صبح بمصلي سنتها على الأوجه فيهما **(وصلاة على النبي)** ﷺ **(بعدهما)** أي بعد التشهد الأول والقنوت (و)صلاة **(على آل بعد)** تشهد **(أخير وقنوت)** وصورة السجود لترك الصلاة على الآل في التشهد الأخير أن يتيقن ترك إمامه لها بعد أن سلم إمامه وقبل أن يسلم هو أو بعد أن سلم وقرب الفصل، وسميت هذه السنن أبعاضاً لقربها بالجبر بالسجود من الأركان **(ولشك فيه)** أي في ترك بعض

സലാമിന്റെ അൽപം മുമ്പ് രണ്ടു സുജൂദ് ചെയ്യൽ സുന്നത്തുണ്ട്. മറന്നത് കൂടുതലുണ്ടെങ്കിലും സുജൂദ് രണ്ടു മതി. ഈ രണ്ടു സുജൂദുകളും ഇടയിലെ ഇരുത്തവും നിസ്കാരത്തിലെ സാധാരണ സുജൂദും ഇരുത്തവും പോലെ തന്നെയാണ്. അവയിലെ ദിക്റുകളും സമം തന്നെ. സഹ്വിന്റെ സുജൂദിൽ سُبْحَانَ مَنْ لَا يَنَامُ وَلَا يَسْهُو (അർത്ഥം: ഉറക്കവും മറവിയുമില്ലാത്തവൻ (അല്ലാഹു) പരിശുദ്ധൻ) എന്നു ചൊല്ലണമെന്ന ഒരഭിപ്രായമുണ്ട്. അതു സാന്ദർഭികം തന്നെ. സുജൂദ് തുടങ്ങുമ്പോൾ സഹ്വിന്റെ സുജൂദ് ചെയ്യുന്നു എന്ന് കരുതൽ നിർബന്ധമാണ്. അബ്ആളല്ലാത്ത സുന്നത്തുകൾ ഉപേക്ഷിച്ചതിന് സുജൂദ് സുന്നത്തില്ലെന്ന് അറിവുള്ളയാൾ മനഃപൂർവം സുജൂദ് ചെയ്താൽ നിസ്കാരം ബാത്വിലാകും.

## അബ്ആള് സുന്നത്തുകൾ(1)

അബ്ആള് സുന്നത്തുകൾ ഇവയാണ്: ആദ്യത്തെ അത്തഹിയ്യാത്ത്, അതിനുവേണ്ടി ഇരിക്കൽ, പതിവുള്ള ഖുനൂത്ത്, ഖുനൂത്തിനു വേണ്ടി നിൽക്കൽ, ആദ്യത്തെ അത്തഹിയ്യാത്തിനും ഖുനൂത്തിനും ശേഷം നബി(സ)ക്ക് വേണ്ടി സ്വലാത്ത് ചൊല്ലൽ, അവസാന അത്തഹിയ്യാത്തിനും ഖുനൂത്തിനും ശേഷം നബികുടുംബത്തിന് വേണ്ടി സ്വലാത്ത്.

ഒടുവിലെ അത്തഹിയ്യാത്തിൽ ചൊല്ലൽ നിർബന്ധമുള്ളത്രയുമാണ് ആദ്യ അത്തഹിയ്യാത്തിൽ സുന്നത്തുള്ളത്. ഇതിൽ നിന്നൊരുവാക്ക് ഉപേക്ഷിച്ചാൽ പോലും സുജൂദ് സുന്നത്തുണ്ട്. ആദ്യ അത്തഹിയ്യാത്തിന്റെ ഇരുത്തവും ഖുനൂത്തിന്റെ നിറുത്തവും മാത്രം ഉപേക്ഷിക്കുന്ന രൂപം അതു രണ്ടും ചൊല്ലാനറിയാതിരിക്കലാണ്. അറിയാത്തവർക്ക് അത്രയും സമയം ഇരിക്കുകയും നിൽക്കുകയും ചെയ്യൽ സുന്നത്തുണ്ടല്ലോ. അതിലൊന്ന് ഉപേക്ഷിച്ചാൽ സുജൂദ് ചെയ്യണം. സുബ്ഹിലെയും റമളാൻ അവസാന പകുതിയിലെ വിത്റ് നിസ്കാരത്തിലെയും ഖുനൂത്താണ് പതിവായ ഖുനൂത്ത്. ഇതിൽനിന്ന് അൽപം ഉപേക്ഷിച്ചാലും സുജൂദ് സുന്നത്താണ്. എന്നാൽ വിപത്ഘട്ടത്തിലെ ഖുനൂത്ത് (നാസിലത്ത്) ഉപേക്ഷിച്ചാൽ സുജൂദ് സുന്നത്തില്ല. ഹനഫീ മദ്ഹബുകാരനായ ഇമാമിനെയോ സുബ്ഹിന്റെ സുന്നത്ത് നിസ്കരിക്കുന്നവനെയോ തുടർന്നതിനാൽ ഖുനൂത്ത് നഷ്ടമായവനും സുജൂദ് ചെയ്യണമെന്നാണ് പ്രബലം. അവസാന അത്തഹിയ്യാത്തിൽ നബി(സ)യുടെ കുടുംബത്തിന് വേണ്ടിയുള്ള സ്വലാത്ത് ഉപേക്ഷിച്ചതിന് സുജൂദ് ചെയ്യേണ്ടി വരുന്നത്, ഇമാം സലാം വീട്ടിയതിനു ശേഷം മഅ്മൂം സലാംവീട്ടുന്നതിനു മുമ്പായി, അല്ലെങ്കിൽ മഅ്മൂം സലാംവീട്ടി സമയം വൈകുംമുമ്പ് ഇമാം സ്വലാത്ത് ഉപേക്ഷിച്ചിട്ടുണ്ടെന്ന് മഅ്മൂമിന് ഉറപ്പാകുമ്പോഴാണ്. അബ്ആള് (നിസ്കാരത്തിന്റെ ഭാഗങ്ങൾ) എന്ന് ഈ സുന്നത്തുകൾക്ക് പേരിടാൻ കാരണം, സുജൂദ് കൊണ്ട് പരിഹരിക്കുന്നത് നിമിത്തം

1. നിസ്കാരത്തിലെ ഒരിനം സുന്നത്തുകളാണ് أبعاض അല്ലാത്തവ هيئات എന്നും അറിയപ്പെടുന്നു

مما مر معين كالقنوت هل فعله لأن الأصل عدم فعله (ولو نسي) منفرد أو إمام (بعضاً) كتشهد أول أو قنوت (وتلبس بفرض) من قيام أو سجود لم يجز له العود إليه (فإن عاد) له بعد انتصاب أو وضع جبهته عامداً عالماً بتحريمه (بطلت) صلاته لقطعه فرضاً لنفل (لا) إن عاد له (جاهلاً) بتحريمه وإن كان مخالطاً لنا لأن هذا مما يخفي على العوام، وكذا ناسياً أنه فيها فلا تبطل لعذره ويلزمه العود عند تعلمه أو تذكره. (لكن يسجد) للسهو لزيادة قعود أو اعتدال في غير محله (ولا) إن عاد (مأموماً) فلا تبطل صلاته إذا انتصب أو سجد وحده سهواً (بل عليه) أي على المأموم الناسي (عود) لوجوب متابعة الإمام، فإن لم يعد بطلت صلاته إن لم ينو مفارقته، أما إذا تعمد ذلك فلا يلزمه العود بل يسن له كما إذا ركع مثلاً قبل إمامه، ولو لم يعلم الساهي حتى قام إمامه لم يعد. قال البغوي: ولم يحسب ما قرأه قبل قيامه وتبعه الشيخ زكريا. قال شيخنا في شرح المنهاج: وبذلك يعلم أن من سجد سهواً أوجهلاً وإمامه في القنوت لا يعتدله بما فعله فيلزمه العود للاعتدال، وإن فارق الإمام أخذاً من

ഇവ ഫർളുകളോട് സാമ്യമാകുന്നു എന്നതാണ്. സുന്നത്തായ ഈ ഘടകങ്ങൾ ഉപേക്ഷിച്ചാൽ മാത്രമല്ല, ഉപേക്ഷിച്ചോ എന്ന സംശയം വന്നാലും സുജൂദ് സുന്നത്തുണ്ട്. ഖുനൂത്ത് ഓതിയോ ഇല്ലേ എന്ന സംശയമുണ്ടാവൽ ഉദാഹരണം. ഇത്തരം ഘട്ടങ്ങളിൽ ചെയ്യാതിരിക്കുക എന്ന അടിസ്ഥാന നിലയാണ് പരിഗണിക്കുന്നത്.

## സുന്നത്തിലേക്ക് മടങ്ങരുത്

ഇമാമോ തനിച്ചു നിസ്കരിക്കുന്നവനോ അബ്ആളിൽ നിന്ന് ഒന്ന്- മറക്കുകയും ഉദാ: ആദ്യത്തെ അത്തഹിയ്യാത്ത് അല്ലെങ്കിൽ ഖുനൂത്ത്- നിർത്തം, സുജൂദ് പോലുള്ള അടുത്ത ഫർളുമായി ബന്ധപ്പെടുകയും ചെയ്താൽ പിന്നെ സുന്നത്തിലേക്ക് മടങ്ങാൻ പാടില്ല. (അത്തഹിയ്യാത്ത് ഉപേക്ഷിച്ചവൻ) നേരെ നിൽക്കുകയോ (ഖുനൂത്ത് ഉപേക്ഷിച്ചവൻ) സുജൂദിൽ നെറ്റിവെക്കുകയോ ചെയ്ത ശേഷം മനഃപൂർവം, പാടില്ലെന്നറിഞ്ഞു കൊണ്ട് മടങ്ങിയാൽ നിസ്കാരം ബാത്വിലാകും. സുന്നത്തിനുവേണ്ടി അവൻ ഫർളിനെ മുറിച്ചതാണു കാരണം. പാടില്ലെന്നറിയാതെയാണ് മടങ്ങിയതെങ്കിൽ നിസ്കാരം ബാത്വിലാവില്ല. അയാൾ മുസ്‌ലിംകളുമായി ഇടപഴകി ജീവിക്കുന്നയാളാണെങ്കിലും. കാരണം ഇത്തരം മസ്അലകൾ സാധാരണക്കാർക്ക് അവ്യക്തമായിരിക്കും. നിസ്കാരത്തിലാണെന്ന കാര്യം മറന്നുകൊണ്ടാണെങ്കിലും നിസ്കാരം ബാത്വിലാകില്ല. അവന് കാരണമുണ്ടല്ലോ. ഇത്തരം ഘട്ടങ്ങളിൽ (അറിവില്ലാതെ ചെയ്തവന്) കാര്യം മനസ്സിലാവുകയോ (മറന്നു ചെയ്തവന്) ഓർമ്മ വരികയോ ചെയ്താൽ ഉടൻ ഫർളിലേക്ക് തന്നെ മടങ്ങുകയും സഹ്‌വിന്റെ സുജൂദ് ചെയ്യുകയും വേണം. അസ്ഥാനത്ത് ഒരു ഇഅ്തിദാലോ ഇരുത്തമോ വർധിപ്പിച്ചതാണ് കാരണം. മറന്നുകൊണ്ടു സുന്നത്തിലേക്ക് മടങ്ങിയത് മഅ്മൂമാണെങ്കിലും നിസ്കാരം ബാത്വിലാവില്ല, എന്നല്ല അവൻ മറന്നുകൊണ്ട് നിർത്തത്തിലേക്ക് വരികയോ (ആദ്യത്തെ അത്തഹിയ്യാത്ത് ഉപേക്ഷിച്ചിടത്ത്) അല്ലെങ്കിൽ സുജൂദിലേക്ക് എത്തുകയോ (ഖുനൂത്ത് ഒഴിവാക്കിയിടത്ത്) ചെയ്താൽ സുന്നത്തിലേക്ക് മടങ്ങൽ നിർബന്ധം തന്നെയാണ്. ഇമാമിനെ തുടരൽ നിർബന്ധമുള്ളതാണ് കാരണം. അവൻ ഉടനെ മടങ്ങിയില്ലെങ്കിൽ നിസ്കാരം ബാത്വിലാവുകയും ചെയ്യും. അല്ലെങ്കിൽ അവൻ ഇമാമുമായി പിരിയുന്നു എന്ന് കരുതിയിരിക്കണം. മഅ്മൂം മനഃപൂർവമാണ് ഇപ്രകാരം ചെയ്തതെങ്കിൽ[1] മടങ്ങൽ നിർബന്ധമില്ല, സുന്നത്തേയുള്ളൂ. ഇമാമിന്റെ മുമ്പ് മഅ്മൂം മനഃപൂർവം റുകൂഅ് ചെയ്താൽ മടങ്ങൽ അവന് സുന്നത്തുള്ളതു പോലെയാണിതും.

മറന്നുകൊണ്ടെഴുന്നേറ്റവൻ ഇമാം എഴുന്നേൽക്കും വരെ ബോധവാനായില്ലെങ്കിൽ പിന്നെ അവൻ മടങ്ങരുത്.[2] ഇത്തരം ഘട്ടങ്ങളിൽ ഇമാം എഴുന്നേൽക്കുന്നതുവരെ മഅ്മൂം ഓതിയത് പരിഗണിക്കപ്പെടുകയില്ലെന്ന് ഇമാം ബഗ്‌വി(റ) പറഞ്ഞിട്ടുണ്ട്. ശൈഖ് സകരിയ്യ(റ)യുടെ അഭിപ്രായവും ഇതുതന്നെ

1. അത്തഹിയ്യാത്ത്, ഖുനൂത് ഒഴിവാക്കി അടുത്ത ഫർളിലേക്ക് പോയത്.
2. ഇമാം എഴുന്നേറ്റതിന് ശേഷം മടങ്ങിയാൽ നിസ്കാരം ബാത്വിലാകും.

قولهم لو ظن سلام الإمام فقام ثم علم في قيامه أنه لم يسلم لزمه القعود ليقوم منه، ولا يسقط عنه بنية المفارقة وإن جازت لأن قيامه وقع لغواً،ومن ثم لو أتم جاهلاً لغا ما أتى به فيعيده ويسجد للسهو. وفيما إذا لم يفارقه إن تذكر أو علم وإمامه في القنوت فواضح أنه يعود إليه أو وهو في السجدة الأولى عاد للاعتدال وسجد مع الإمام أو فيما بعدها، فالذي يظهر أنه يتابعه ويأتي بركعة بعد سلام الإمام إنتهى. قال القاضي: ومما لا خلاف فيه قولهم: لو رفع رأسه من السجدة الأولى قبل إمامه ظاناً أنه رفع وأتى بالثانية ظاناً أن الإمام فيها ثم بان أنه في الأولى لم يحسب له جلوسه ولا سجدته الثانية ويتابع الإمام، أي فإن لم يعلم بذلك إلاّ والإمام قائم أو جالس أتى بركعة بعد سلام الإمام وخرج بقولي وتلبس بفرض ما إذا لم يتلبس به غير مأموم فيعود الناسي ندباً قبل الانتصاب أو وضع الجبهة، ويسجد للسهو إن قارب القيام في صورة ترك التشهد أو بلغ حد الركوع في صورة ترك القنوت، ولو تعمد غير مأموم تركه فعاد عالماً عامداً بطلت صلاته إن قارب أو بلغ ما مر بخلاف المأموم.

യാണ്. ഇമാം ഖുനൂത്ത് ഓതിക്കൊണ്ടിരിക്കെ മറന്നോ അറിയാതെയോ മഅ്മൂം സുജൂദ് ചെയ്താൽ അത് പരിഗണിക്കപ്പെടില്ലെന്നും അവൻ ഇഅ്തിദാലിലേക്ക് മടങ്ങൽ നിർബന്ധമാണെന്നും അവൻ ഇമാമുമായി പിരിഞ്ഞാൽ പോലും മടങ്ങൽ നിർബന്ധമാണെന്നും ഇതിൽനിന്നു മനസ്സിലാക്കാം മെന്ന് ശൈഖുനാ ശർഹുൽ മിൻഹാജിൽ പറഞ്ഞിട്ടുണ്ട്. കർമ്മശാസ്ത്രകാരന്മാർ വിശദീകരിച്ച താഴെ പറയുന്ന മസ്അലയാണ് ഇതിന്നടിസ്ഥാനം: ഇമാം സലാം വീട്ടിയെന്നു ധരിച്ച് മസ്ബൂഖായ മഅ്മൂം എഴുന്നേൽക്കുകയും പിന്നെ ഇമാം സലാംവീട്ടിയില്ലെന്ന് മനസ്സിലാവുകയും ചെയ്താൽ അവൻ ഇരിക്കൽ നിർബന്ധമാണ്. ഇമാമിന്റെ സലാമിന് ശേഷം ഇരുത്തത്തിൽ നിന്ന് എഴുന്നേൽക്കേണ്ടതിനാൽ ഇമാമുമായി പിരിയുന്നു എന്ന് കരുതിയതുകൊണ്ട് ഈ ഇരുത്തം ഒഴിവാകില്ല. ഇമാമുമായി പിരിയൽ അനുവദനീയമാണെങ്കിൽ പോലും അവന്റെ ഈ നിർത്തം പിഴവായതിനാൽ ഇരുന്നേ പറ്റൂ. അതിനാൽ അറിവില്ലാതെ ഈ നിസ്കാരം പൂർത്തിയാക്കിയാൽ ചെയ്തതൊക്കെയും പിഴവായതിനാൽ വീണ്ടും ചെയ്യുകയും സഹ്‌വിന്റെ സുജൂദ് ചെയ്യുകയും വേണം.

മഅ്മൂമിന് ഓർമ്മവരികയോ അറിയുകയോ ചെയ്യുകയും ഇമാം ഖുനൂത്തിലായിരിക്കുകയും ചെയ്തിടത്ത് ഇമാമുമായി പിരിയുന്നില്ലെങ്കിൽ അവൻ ഖുനൂത്തിലേക്ക് തന്നെ മടങ്ങണമെന്നത് സുവ്യക്തമാണ്. ഇമാം ഒന്നാം സുജൂദിലെത്തിയിട്ടുണ്ടെങ്കിൽ ഇഅ്തിദാലിലേക്ക് മടങ്ങിയ ശേഷം ഇമാമിന്റെ കൂടെ സുജൂദ് ചെയ്യണം. ഒന്നാം സുജൂദിനു ശേഷമുള്ള ഫർളിൽ ഇമാം എത്തിയിട്ടുണ്ടെങ്കിൽ നേരെ ഇമാമിനെ തുടരുകയും ഇമാം സലാം വീട്ടിയ ശേഷം ഒരു റക്അത്ത് നിസ്കരിക്കുകയുമാണ് വേണ്ടത് എന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്.

ഖാളീ ഹുസൈൻ പറയുന്നു: ഇമാം തലയുയർത്തി എന്നു ധരിച്ച് മഅ്മൂം ഇമാമിനു മുമ്പെ ഒന്നാം സുജൂദിൽ നിന്നുയർന്നു. ഇമാം രണ്ടാം സുജൂദിലാണെന്ന് കരുതി രണ്ടാമത്തെ സുജൂദും ചെയ്തു. ഇമാം ഒന്നാം സുജൂദിലാണെന്ന് പിന്നെ അവന് ബോധ്യമായാൽ അവന്റെ ഇരുത്തവും രണ്ടാം സുജൂദും പരിഗണിക്കപ്പെടില്ലെന്നതിൽ തർക്കമേയില്ല. അതിനാൽ അവൻ ഇമാമിനെ തുടരണം. ഇമാം നിർത്തത്തിലോ ഇരുത്തത്തിലോ എത്തിയ ശേഷമേ മഅ്മൂമിന് കാര്യം വ്യക്തമായുള്ളൂവെങ്കിൽ ഇമാമിന്റെ സലാമിനു ശേഷം ഒരു റക്അത്ത് നിസ്കരിക്കുകയാണ് വേണ്ടത്. മഅ്മൂം അല്ലാത്തവന് ഫർളുമായി ബന്ധപ്പെടുംമുമ്പ് ഓർമ്മവന്നാൽ, നിവർന്നു നിൽക്കുകയോ സുജൂദിൽ നെറ്റിവെക്കുകയോ ചെയ്യും മുമ്പ് മടങ്ങൽ സുന്നത്താണ്. അത്തഹിയ്യാത്ത് ഉപേക്ഷിച്ചിടത്ത് നിർത്തത്തിനോട് അടുക്കുകയോ ഖുനൂത്ത് ഉപേക്ഷിച്ചിടത്ത് റുകൂഇന്റെ പരിധിയിലെത്തുകയോ ചെയ്തിട്ടുണ്ടെങ്കിൽ സഹ്‌വിന്റെ സുജൂദും വേണം. മഅ്മൂമല്ലാത്തവൻ ഖുനൂത്തോ അത്തഹിയ്യാത്തോ മനഃപൂർവം ഉപേക്ഷിച്ച ശേഷം നേരത്തെ പറഞ്ഞ പരിധിയിലെത്തിയിട്ട് മനഃപൂർവ്വം അറിവുള്ളതോടുകൂടി മടങ്ങിയാൽ നിസ്കാരം ബാത്വിലാകും. മഅ്മൂമിന് ഇത് ബാധകമല്ല.

**(ولنقل)** مطلوب **(قوليّ غير مبطل)** نقله إلى غير محله ولو سهواً، ركناً كان كفاتحة وتشهد أو بعض أحدهما، أو غير ركن كسورة إلى غير القيام وقنوت إلى ما قبل الركوع أو بعده في الوتر في غير نصف رمضان الثاني فيسجد له، أما نقل الفعلي فيبطل تعمده وخرج بقولي: «غير مبطل» ما يبطل كالسلام وتكبير التحرم بأن كبر بقصده **(ولسهو ما يبطل عمده لا هو)** أي السهو كتطويل ركن قصير وقليل كلام وأكل وزيادة ركن فعلي لأنه ﷺ صلى الظهر خمساً وسجد للسهو وقيس به غيره، وخرج بمايبطل عمده ما يبطل سهوه أيضاً ككلام كثير، وما لا يبطل سهوه ولا عمده كالفعل القليل والالتفات فلا يسجد لسهوه ولا لعمده **(ولشك فيما صلاه واحتمل زيادة)** لأنه إن كان زائداً فالسجود للزيادة وإلاّ فلتردد الموجب لضعف النية، فلو شك اصلى ثلاثاً أم أربعاً مثلاً أتى بركعة لأن الأصل عدم فعلها ويسجد للسهو، وإن زال شكه قبل سلامه بأن تذكر قبله أنها رابعة للتردد في زيادتها ولا يرجع في فعلها إلى ظنه ولا إلى قول غيره أو فعله وإن

സഹ്വിന്റെ സുജൂദിനുള്ള മറ്റൊരു കാരണമാണ് (നഖ്ൽ) സ്ഥലംമാറ്റൽ.

യഥാസ്ഥാനത്തുനിന്നും മാറ്റിയാൽ ബാത്വിലാകാത്ത ഒരു വാചിക കാര്യത്തെ മറ്റൊരു സ്ഥലത്തേക്ക് മനഃപൂർവ്വമോ മറന്നോ നീക്കിയാൽ സഹ്വിന്റെ സുജൂദ് സുന്നത്തുണ്ട്. ഫാതിഹ, അത്തഹിയ്യാത്ത് പോലുള്ള ഫർളുകൾ പൂർണമായോ ഭാഗികമായോ മാറ്റുകയോ അല്ലെങ്കിൽ ഫർളല്ലാത്തവയെ മാറ്റുകയോ ചെയ്യലാണിത്. സൂറത്ത് നിർത്തത്തിലല്ലാതെ ഓതുകയോ ഖുനൂത്ത് റുകൂഇന്റെ മുമ്പ് ഓതുകയോ റുകൂഇന്റെ ശേഷം തന്നെയെങ്കിലും റമളാനിലെ രണ്ടാം പകുതിയിലെ വിത്റിൽ അല്ലാതിരിക്കുകയോ ചെയ്യുന്നത് ഫർളല്ലാത്തവയ്ക്കുദാഹരണമാണ്. ഇത്തരം ഘട്ടങ്ങളിലെല്ലാം സുജൂദ് ചെയ്യണം. സ്ഥാനം തെറ്റി നിർവഹിച്ചാൽ നിസ്കാരം ബാത്വിലാവാത്ത കാര്യങ്ങളെക്കുറിച്ചാണീ പറഞ്ഞത്. സലാംവീട്ടൽ, തക്ബീറതുൽ ഇഹ്റാം പോലുള്ളവ -തക്ബീറതുൽ ഇഹ്റാം എന്ന ഉദ്ദേശത്തോടെ ആവർത്തിച്ചാൽ- സ്ഥാനം മാറി നിർവഹിച്ചാൽ ബാത്വിലാവുന്നവയാണ്. കർമ്മപരമായ ഫർളുകൾ യഥാസ്ഥാനത്തുനിന്നു മാറ്റി നിർവഹിച്ചാലും മനഃപൂർവമെങ്കിൽ നിസ്കാരം ബാത്വിലാകുന്നതാണ്.

ബോധപൂർവം ചെയ്താൽ നിസ്കാരം ബാത്വിലാകുന്ന കാര്യം മറന്നു ചെയ്താലും സുജൂദ് ആവശ്യമാണ്. ലഘുവായ ഫർളിനെ ദീർഘിപ്പിക്കൽ, കുറഞ്ഞ സംസാരം, കുറഞ്ഞ തീറ്റ, കർമ്മപരമായ ഫർളിനെ കൂടുതലാക്കൽ തുടങ്ങിയവ ഉദാഹരണം. നബി(സ) ളുഹ്ർ അഞ്ചു റക്അത്ത് നിസ്കരിച്ചതിനാൽ സുജൂദ് ചെയ്തിട്ടുണ്ട്. മറ്റുള്ളവയെ ഹദീസിൽ വന്നതിനോട് താരതമ്യം ചെയ്യുകയാണുണ്ടായത്. മറന്നു ചെയ്താലും നിസ്കാരം ബാത്വിലാവുന്ന, കൂടുതൽ സംസാരം പോലുള്ള കാര്യങ്ങളോ മറന്നായാലും അല്ലെങ്കിലും ബാത്വിലാകാത്ത, കുറഞ്ഞ പ്രവൃത്തി, തിരിഞ്ഞുനോക്കൽ പോലുള്ളവയോ -മറന്നോ മനഃപൂർവമോ ചെയ്താലും സുജൂദ് വേണ്ട.

നിസ്കരിച്ച റക്അത്തുകളുടെ എണ്ണത്തിൽ സംശയമുണ്ടാവുകയും കൂടുതലായിരിക്കാൻ സാധ്യതയുണ്ടാവുകയും ചെയ്താലും സഹ്വിന്റെ സുജൂദ് സുന്നത്താണ്. റക്അത്ത് കൂടുതലായെങ്കിൽ അക്കാരണത്താലും ഇല്ലെങ്കിൽ നിയ്യത്തിനെ ബലഹീനമാക്കിയ സംശയത്തിനും. നിസ്കരിച്ചത് മൂന്നു റക്അത്തോ അതോ നാലോ എന്നു സംശയിച്ചാൽ ഒരു റക്അത്ത് കൂടി നിസ്കരിക്കുകയും സുജൂദ് ചെയ്യുകയും വേണം. കാരണം ചെയ്തിരിക്കുകയില്ല എന്ന അടിസ്ഥാന സ്ഥിതിയാണ് പരിഗണിക്കുന്നത്. സലാമിന്റെ മുമ്പായി അവന്റെ സംശയം നീങ്ങുകയും നിസ്കരിച്ചത് നാലാണെന്ന് ബോധ്യപ്പെടുകയും ചെയ്താലും സുജൂദ് വേണം. കൂടുതലായോ എന്ന ശങ്കയുണ്ടായതാണ് കാരണം. സംശയമുള്ള റക്അത്ത് നിർവഹിക്കുന്നതിൽ തന്റെ ഊഹമോ മറ്റാരുടെയെങ്കിലും വാക്കോ പ്രവൃത്തിയോ പരിഗണിക്കരുത്. മറ്റുള്ളവർ വലിയ സംഘം തന്നെയെങ്കിലും. എന്നാൽ തവാതുറിന്റെ[1] എണ്ണത്തോളം വരുമെങ്കിൽ അവരുടേത് പരിഗണിക്കാം.

1. എല്ലാവരും കളവ് പറയുന്നുവെന്ന് കരുതാനാവാത്തത്ര വലിയ സംഘം.

كانوا جمعاً كثيرا ما لم يبلغوا عدد التواتر وأما ما لا يحتمل زيادة كأن شك في ركعة من رباعية أهي ثالثة أم رابعة فتذكر قبل القيام للرابعة أنها ثالثة فلا يسجد لأن ما فعله منها مع التردد لا بد منه بكل تقدير، فإن تذكر بعد القيام لها سجد لتردده حال القيام إليها في زيادتها.

(و) سن للمأموم سجدتان (لسهو إمام) متطهر وإمامه ولو كان سهوه قبل قدوته (وإن) فارقه أو بطلت صلاة الإمام بعد وقوع السهو منه أو (ترك) الإمام السجود جبراً للخلل الحاصل في صلاته فيسجد بعد سلام الإمام وعند سجوده يلزمه المسبوق، والموافق متابعته وإن لم يعرف أنه سها وإلاّ بطلت صلاته إن علم وتعمد ويعيد المسبوق ندباً آخر صلاة نفسه (لا لسهوه) أي سهو المأموم حال القدوة (خلف إمام فيتحمله عنه) الإمام المتطهر لا المحدث ولا ذو خبث خفي بخلاف سهوه بعد سلام الإمام فلا يتحمله لا نقضاء القدوة، ولو ظن المأموم سلام الإمام فسلم فبان خلاف ظنه سلم معه

എന്നാൽ കൂടുതലാവാൻ സാധ്യതയില്ലെങ്കിൽ, ഉദാ: നാലു റക്അത്തുള്ള ഒരു നിസ്കാരത്തിന്റെ ഒരു റക്അത്തിൽ മൂന്നോ നാലോ എന്ന് സംശയം നേരിടുകയും നാലിലേക്ക് എഴുന്നേൽക്കും മുമ്പു തന്നെ അത് മൂന്നാണെന്ന് ബോധ്യപ്പെടുകയും ചെയ്താൽ സുജൂദ് വേണ്ട. കാരണം അവൻ സംശയത്തോടെ നിസ്കരിച്ചത് ഏതു നിലയിലും അനിവാര്യമായതായിരുന്നു. നാലാം റക്അത്തിലേക്ക് എഴുന്നേറ്റ ശേഷമാണ് സംശയം നീങ്ങിയതെങ്കിൽ സുജൂദ് ചെയ്യണം. കാരണം എഴുന്നേൽക്കുമ്പോൾ കൂടുതലാണോ എന്ന സംശയമുണ്ടായിരുന്നല്ലോ.

## സുജൂദ് രണ്ടിടത്ത്?

ഇമാമിന്റെയോ ഇമാമിന്റെ ഇമാമിന്റെയോ മറവി നിമിത്തം മഅ്മൂമിന് രണ്ട് വട്ടം സുജൂദ് സുന്നത്തുണ്ട്. ഇമാമിന്റെ മറവി ഇവൻ തുടരുന്നതിന് മുമ്പായിരുന്നാലും. ഇമാം സുജൂദ് ചെയ്തില്ലെങ്കിലും മറവി സംഭവിച്ച ശേഷം ഇമാമിന്റെ നിസ്കാരം ബാത്വിലാവുകയോ ഇമാമുമായി വിട്ടുപിരിയുകയോ ചെയ്താലും മഅ്മൂമിന് ഇത് സുന്നത്തുണ്ട്. മഅ്മൂമിന്റെ നിസ്കാരത്തിൽ സംഭവിച്ച അബദ്ധം പരിഹരിക്കാനാണിത്.[1] അപ്പോൾ ഇമാമിന്റെ സലാമിന് ശേഷം മഅ്മൂം സുജൂദ് ചെയ്യണം. ഇമാം സുജൂദ് ചെയ്താൽ ഒപ്പം തുടർന്നവനും പിന്തിത്തുടർന്നവനും സുജൂദ് ചെയ്യൽ നിർബന്ധമാണ്. മറന്നിട്ടുണ്ടെന്ന കാര്യം മഅ്മൂം അറിഞ്ഞിരുന്നില്ലെങ്കിൽ പോലും ഇമാം ചെയ്യുമ്പോൾ മഅ്മൂം സുജൂദ് ചെയ്തിരിക്കണം. അറിവുണ്ടായിട്ടും ബോധപൂർവം അതു ചെയ്യാതിരുന്നാൽ നിസ്കാരം ബാത്വിലാകും. പിന്തിത്തുടർന്നവൻ ബാക്കി നിസ്കരിക്കുമ്പോൾ അവന്റെ നിസ്കാരത്തിനൊടുവിൽ വീണ്ടും സുജൂദ് മടക്കൽ സുന്നത്തുണ്ട്.

ഇമാമിന്റെ പിന്നിൽ തുടരുന്ന ഘട്ടത്തിൽ മഅ്മൂമിന് മറവി സംഭവിച്ചാൽ മഅ്മൂം സുജൂദ് ചെയ്യരുത്. ഇത് ശുദ്ധിയുള്ള, അശുദ്ധിയും ഗോചരമല്ലാത്ത നജസ് ചുമക്കാത്ത ഇമാം വഹിക്കുന്നതാണ്. ഇമാം സലാം വീട്ടിയ ശേഷം മഅ്മൂമിനുണ്ടാവുന്ന മറവി ഇമാം വഹിക്കില്ല. തുടർച്ച അവസാനിച്ചതാണ് കാരണം. ഇമാം സലാം വീട്ടിയെന്നു ധരിച്ച് സലാംവീട്ടുകയും പിന്നെ ഇല്ലെന്ന് ബോധ്യപ്പെടുകയും ചെയ്ത മഅ്മൂം ഇമാമിന്റെ ശേഷം വീണ്ടും സലാംവീട്ടണം.[2] എന്നാൽ അവൻ സുജൂദ് ചെയ്യേണ്ടതില്ല. കാരണം അത് തുടർച്ചയിലുണ്ടായ മറവിയാണ്.

അത്തഹിയ്യാത്തിലായിരിക്കെ നിയ്യത്തും തക്ബീറതുൽ ഇഹ്റാമുമല്ലാത്ത ഒരു ഫർളുപേക്ഷിച്ചതായി മഅ്മൂമിന് ഓർമ്മവരികയോ സംശയം ജനിക്കുകയോ ചെയ്താൽ ഇമാം സലാംവീട്ടിയ ശേഷം അവൻ ഒരു റക്അത്ത് നിസ്കരിക്കണം. ഇതിൽ, ഉപേക്ഷിച്ചതായി ഓർമ്മവന്നിടത്ത് അവൻ സുജൂദ് ചെയ്യേണ്ടതില്ല. കാരണം ആ മറവി തുടർച്ചാവേളയിൽ സംഭവിച്ചതാണല്ലോ. എന്നാൽ സംശയമുള്ള രൂപത്തിൽ അവൻ സുജൂദ് കൂടി ചെയ്യണം. തുടർച്ചക്കു ശേഷമുള്ളത് അധിക റക്അത്താവാനും സാധ്യത

1. ഇമാമിന്റെ നിസ്കാരത്തിൽ സംഭവിച്ച വീഴ്ചയിൽ നിന്നും മഅ്മൂമിന്ന് ബാധിച്ചത് പരിഹരിക്കൻ വേണ്ടി. (തുഹ്ഫ)
2. ഈ സലാമിലേക്ക് മടങ്ങിയില്ലെങ്കിൽ നിസ്കാരം ബാത്വിലാകും.

ولا سجود لأنه سهو في حال القدوة.

فرع: لو تذكر المأموم في تشهده ترك ركن غير نية وتكبيرة أو شك فيه أتى بعد سلام إمامه بركعة ولا يسجد في التذكر لوقوع سهوه حال القدوة بخلاف الشك لفعله بعدها زائداً بتقدير، ومن ثمّ لو شك في إدراك ركوع الإمام أو في أنه أدرك الصلاة معه كاملة أو ناقصة ركعة أتى بركعة وسجد فيها لوجود شكه المقتضي للسجود بعد القدوة أيضاً ويفوت سجود السهو إن سلم عمداً وإن قرب الفصل أو سهواً وطال عرفاً، وإذا سجد صار عائداً إلى الصلاة فيجب أن يعيد السلام، وإذا عاد الإمام لزم المأموم الساهي العود وإلاّ بطلت صلاته إن تعمد وعلم، ولو قام المسبوق ليتم فيلزمه العود لمتابعة إمامه إذا عاد.

تنبيه: لو سجد الإمام بعد فراغ المأموم الموافق من أقل التشهد وافقه وجوبا في السجود أو قبل أقله تابعه وجوبا ثم يتم تشهده.

**(ولو شك بعد سلام في)** إخلال شرط أو ترك **(فرض غير نية و)** تكبير **(تحرم لم يؤثر)** وإلاّ لعسر وشق ولأن الظاهر مضيها على الصحة، أما الشك في النية وتكبيرة الإحرام فيؤثر على المعتمد خلافاً لمن أطال في عدم الفرق، وخرج بالشك ما لو تيقن ترك فرض بعد سلام فيجب البناء ما لم يطل الفصل أو

യുള്ളതുകൊണ്ടാണിത്. ഇക്കാരണം കൊണ്ടു തന്നെ ഇമാമിന്റെ കൂടെ റക്അത്ത് ലഭിച്ചുവോ എന്നു സംശയിച്ചാൽ, അല്ലെങ്കിൽ ഇമാമിന്റെ കൂടെ നിസ്കാരം പൂർണമായും ലഭിച്ചോ അതോ ഒരു റക്അത്ത് കുറവുണ്ടോ എന്നു സംശയിച്ചാൽ ഒരു റക്അത്ത് കൂടി അവൻ നിസ്കരിക്കണം. സുജൂദിനെ അനിവാര്യമാക്കുന്ന സംശയം തുടർച്ചക്കു ശേഷവും നിലനിന്നതിനാൽ സുജൂദ് ചെയ്യുകയും വേണം.

മനഃപൂർവം സലാംവീട്ടിയാൽ സമയം ദീർഘിച്ചില്ലെങ്കിലും സുജൂദ് നഷ്ടമാവും. മറന്നാണ് സലാം വീട്ടിയതെങ്കിൽ സാധാരണയിൽ ദീർഘമെന്ന് പറയാവുന്നത്ര സമയം കഴിഞ്ഞാലാണ് സുജൂദ് നഷ്ടമാവുക. അവൻ സുജൂദ് ചെയ്താൽ നിസ്കാരത്തിലേക്ക് വീണ്ടും മടങ്ങിയവനായി. അപ്പോൾ സലാമും ആവർത്തിക്കേണ്ടി വരും. ഇമാം നിസ്കാരത്തിലേക്ക് മടങ്ങിയാൽ മറവി സംഭവിച്ച മഅ്മൂമും മടങ്ങൽ നിർബന്ധമാണ്. അറിവുണ്ടായിട്ടും മനഃപൂർവം മടങ്ങാതിരുന്നാൽ നിസ്കാരം ബാത്വിലാകും. പിന്തിത്തുടർന്ന മഅ്മൂം തന്റെ നിസ്കാരം പൂർത്തിയാക്കാൻ വേണ്ടി എഴുന്നേറ്റ ശേഷം ഇമാം നിസ്കാരത്തിലേക്ക് മടങ്ങിയാലും മഅ്മൂം മടങ്ങൽ നിർബന്ധമാവും.

## സുജൂദ് ഇമാമിന്റെ കൂടെ

മഅ്മൂം അത്തഹിയ്യാത്തിന്റെ ഹ്രസ്വരൂപം ചൊല്ലിക്കഴിഞ്ഞ ശേഷം ഇമാം സുജൂദ് ചെയ്താൽ നിർബന്ധമായും ഇമാമിനൊപ്പം സുജൂദിൽ ചേരൽ അവന് നിർബന്ധമാണ്. അത്തഹിയ്യാത്തിന്റെ ഹ്രസ്വരൂപം ചൊല്ലും മുമ്പാണ് ഇമാമിന്റെ സുജൂദെങ്കിൽ മഅ്മൂം നിർബന്ധമായും ഇമാമിനെ തുടരുകയും പിന്നെ അത്തഹിയ്യാത്ത് പൂർത്തിയാക്കുകയും വേണം.

ശർത്വിന് തകരാർ സംഭവിച്ചതായോ നിയ്യത്തും തക്ബീറതുൽ ഇഹ്റാമുമല്ലാത്ത ഒരു ഫർള് ഉപേക്ഷിച്ചതായോ സംശയം സലാമിനു ശേഷം ഉണ്ടായാൽ അതു കാര്യമാക്കേണ്ടതില്ല. അതു കണക്കിലെടുക്കുന്നത് പ്രയാസം സൃഷ്ടിക്കുമെന്ന് മാത്രമല്ല, ശരിയായ രൂപത്തിൽ നിർവഹിച്ചിരിക്കാനാണല്ലോ സാധ്യതയും. നിയ്യത്തിന്റെയോ തക്ബീറതുൽ ഇഹ്റാമിന്റെയോ കാര്യത്തിലാണ് സംശയമെങ്കിൽ അത് പരിഗണിക്കേണ്ടതുണ്ടെന്നാണ് പ്രബലം. എന്നാൽ ഇവ തമ്മിൽ വ്യത്യാസമൊന്നുമില്ലെന്ന് ദീർഘമായി വിശദീകരിച്ച് വിയോജിച്ചവരുണ്ട്. ഒരു ഫർള് ഉപേക്ഷിച്ചെന്ന ഉറപ്പാണ് സലാമിനു ശേഷം ഉണ്ടായതെങ്കിൽ സമയം ദീർഘിക്കുകയോ നജസിൽ ചവിട്ടുകയോ ചെയ്തിട്ടില്ലെങ്കിൽ ബാക്കി നിസ്കരിച്ചാൽ മതി. ഖിബ്‌ലക്ക് പിന്തിരിയുകയോ അൽപം നടക്കുകയോ സംസാരിക്കുകയോ ചെയ്തിട്ടുണ്ടെങ്കിലും പ്രശ്നമില്ല.

പള്ളിയിൽനിന്ന് പുറത്തിറങ്ങിയിട്ടുണ്ടെങ്കിലും പ്രശ്നമില്ലെന്ന് ശൈഖ് സകരിയ്യ(റ) ശർഹു റൗളിൽ പറഞ്ഞിട്ടുണ്ട്. സമയം ദീർഘിച്ചോ ഇല്ലേ എന്നതിൽ പതിവു കണക്കിലെടുക്കാം. ദുൽയദയ്നിയുടെ സംഭവത്തിൽ നബി(സ)യിൽ നിന്നുദ്ധരിക്കപ്പെട്ടത്ര സമയം ഹ്രസ്വമായും അതിൽ കൂടിയാൽ ദീർഘ

يطأ نجساً، وإن استدبر القبلة أو تكلم أو مشى قليلاً قال الشيخ زكريا في شرح الروض: وإن خرج من المسجد والمرجع في طول الفصل وقصره إلى العرف. وقيل: يعتبر القصر بالقدر الذي نقل عن النبي ﷺ في خبر ذي اليدين والطول بما زاد عليه، والمنقول في الخبر أنه قام ومضى إلى ناحية المسجد وراجع ذا اليدين وسأل الصحابة انتهى. وحكى الرافعي عن البويطي أن الفصل الطويل ما يزيد على قدر ركعة وبه قال أبو إسحاق. وعن أبي هريرة أنّ الطويل قدر الصلاة التي كان فيها.

قاعدة: وهي أن ما شك في تغيره عن أصله يرجع به إلى الأصل وجوداً كان أو عدماً ويطرح الشك، فلذا قالوا كمعدوم مشكوك فيه.

تتمة: تسن سجدة التلاوة لقارئ وسامع جميع آية سجدة ويسجد مصل لقراءته إلاّ مأموماً فيسجد هو لسجدة إمامه، فإن سجد إمامه وتخلف هو عنه أو سجد هو دونه بطلت صلاته، ولو لم يعلم المأموم سجوده إلاّ بعد رفع رأسه من السجود لم تبطل صلاته ولا يسجد بل ينتظر قائماً أو قبله هوى، فإذا رفع قبل سجوده رفع معه ولا يسجد. ويُسن للإمام في السرية تأخير السجود إلى فراغه بل بحث ندب تأخيره في الجهرية أيضاً في الجوامع العظام

മായും കണക്കാക്കാമെന്ന അഭിപ്രായവുമുണ്ട്. ആ സംഭവത്തിൽ നബി(സ) എഴുന്നേറ്റു പള്ളിയുടെ ഒരു ഭാഗത്തേക്ക് നീങ്ങിയെന്നും ദുൽയദയ്നിയുടെ സംശയത്തെ കുറിച്ച് സ്വഹാബത്തിനോട് ആരാഞ്ഞുവെന്നുമാണ് ഹദീസിലുള്ളത്. ഒരു റക്അത്തിന്റെ സമയത്തേക്കാൾ കൂടിയതിനെ ദീർഘമായ ഇടവേള എന്നു പറയാമെന്ന് ഇമാം ബുവൈത്വി (റ)വിൽ നിന്ന് ഇമാം റാഫിഈ(റ) ഉദ്ധരിച്ചിട്ടുണ്ട്. ഇതുതന്നെയാണ് അബൂഇസ്ഹാഖ്(റ)വും പറഞ്ഞത്. ഏതു നിസ്കാരമാണോ നിർവഹിക്കുന്നത് അത്രയും സമയമാണ് ദീർഘമെന്ന് അബൂഹുറൈറ(റ)യിൽ നിന്ന് നിവേദനമുണ്ട്.

### പൊതുതത്വം

അടിസ്ഥാന സ്ഥിതിയിൽ (അസ്ൽ) നിന്നു മാറ്റം സംഭവിച്ചുവെന്ന് സംശയമുള്ള കാര്യങ്ങളിൽ അടിസ്ഥാന രൂപരേഖ പരിഗണിക്കുകയും സംശയം ഉപേക്ഷിക്കുകയുമാണ് വേണ്ടത്. ഉണ്ടാവലോ ഇല്ലാതിരിക്കലോ ഏതുമാവാം. സംശയമുള്ള കാര്യം സംഭവിക്കാത്തത് പോലെയാണ് എന്ന് ഫുഖഹാക്കൾ പറഞ്ഞത് ഇതുകൊണ്ടാണ്.

## സുജൂദുത്തിലാവ[1]

സജദയുടെ ആയത്ത്[2] പൂർണമായി ഓതുന്നവനും കേൾക്കുന്നവനും സുജൂദ്ചെയ്യൽ സുന്നത്താണ്. നിസ്കരിക്കുന്നവന് തന്റെ പാരായണത്തിനു വേണ്ടി സുജൂദ് ചെയ്യാം. മഅ്മൂമാണെങ്കിൽ ഇമാമിന്റെ സുജൂദിനെ തുടർന്നാണ് സുജൂദ് ചെയ്യേണ്ടത്. ഇമാം സുജൂദ് ചെയ്തിട്ടും മഅ്മൂം ചെയ്യാതിരിക്കുകയോ ഇമാം ചെയ്യാതെ മഅ്മൂം ചെയ്താലോ മഅ്മൂമിന്റെ നിസ്കാരം അസാധുവാകും. ഇമാം സുജൂദിൽ നിന്ന് തലയുയർത്തിയ ശേഷമേ സുജൂദിന്റെ കാര്യം മഅ്മൂം അറിഞ്ഞുള്ളൂവെങ്കിൽ അവൻ സുജൂദ് ചെയ്യാതെ ഇമാമിനെ കാത്തു നിൽക്കുകയാണ് വേണ്ടത്. ഇവിടെ നിസ്കാരം ബാത്വിലാവില്ല. ഇമാം സുജൂദിൽനിന്ന് തലയുയർത്തും മുമ്പ് മഅ്മൂം അറിയുകയും അവൻ സുജൂദിലേക്ക് കുനിഞ്ഞപ്പോഴേക്കും ഇമാം ഉയരുകയും ചെയ്താൽ മഅ്മൂമും കൂടെ ഉയരണം. അവൻ സുജൂദ് ചെയ്യരുത്. പതുക്കെ ഓതുന്ന നിസ്കാരങ്ങളിൽ നിസ്കാരം കഴിയുംവരെ സുജൂദിനെ മാറ്റിവെക്കലാണ് ഇമാമിനു സുന്നത്ത്. വലിയ പള്ളികളിൽ ഉറക്കെ ഓതുന്ന നിസ്കാരങ്ങളിലും സുജൂദിനെ പിന്തിക്കലാണ് സുന്നത്തെന്ന് അഭിപ്രായമുണ്ട്. മഅ്മൂമുകൾക്ക് ആശയക്കുഴപ്പം സൃഷ്ടിച്ചേക്കുമെന്നതാണ് കാരണം.

ഒരാൾ സജദയുടെ ആയത്തോതുകയും ശേഷം റുകൂഇലേക്ക് നീങ്ങുകയും ചെയ്തു. റുകൂഇന്റെ പരിധിയിലെത്തിയ ശേഷം സുജൂദ് ചെയ്യണമെന്ന തോന്നലുണ്ടായാൽ അതു പറ്റില്ല. അവസരം പാഴാ

1. ഖുർആൻ പാരായണത്തിന്റെ സുജൂദ്.
2. ഖുർആൻ പാരായണത്തിനിടെ സുജൂദ് ചെയ്യാൻ നിർദ്ദേശിക്കപ്പെട്ട പതിനാല് സ്ഥലങ്ങളാണുള്ളത്.

لأنه يخلط على المأمومين، ولو قرأ آيتها فركع بأن بلغ أقل الركوع ثم بدا له السجود لم يجز لفوات محله، ولو هوى للسجود فلما بلغ حد الركوع صرفه له لم يكفه عنه، وفروضها لغير مصل نية سجود التلاوة وتكبير تحرم وسجود كسجود الصلاة وسلام ويقول فيها ندباً: «سَجَدَ وَجْهِيَ لِلَّذِى خَلَقَهُ وَصَوَّرَهُ، وَشَقَّ سَمْعَهُ وَبَصَرَهُ بِحَوْلِهِ وَقُوَّتِهِ فَتَبَارَكَ اللَّهُ أَحْسَنُ الْخَالِقِينَ».

فائدة: يحرم القراءة بقصد السجود فقط في صلاة أو وقت مكروه وتبطل الصلاة به بخلافها بقصد السجود وغيره مما يتعلق بالقراءة فلا كراهة مطلقاً، ولا يحل التقرب إلى الله تعالى بسجدة بلا سبب ولو بعد الصلاة، وسجود الجهلة بين يدي مشايخهم حرام اتفاقاً.

## (فصل) في مبطلات الصلاة

**(تبطل الصلاة)** فرضها ونفلها لا صوم ولااعتكاف **(بنية قطعها)** وتعليقه بحصول شيء ولو محالاً عادياً **(وتردد فيه)** أي القطع ولا مؤاخذة بوسواس قهري في الصلاة كالأيمان وغيره **(وبفعل كثير)** يقيناً من غير جنس أفعالها إن صدر ممن علم تحريمه أو جهله، ولم يعذر حال كونه

യതാണ് കാരണം. സുജൂദിലേക്ക് കുനിഞ്ഞവൻ റുകൂഇന്റെ പരിധിയിലെത്തിയപ്പോൾ അത് റുകൂ ആക്കി മാറ്റിയാലും പറ്റില്ല. നിസ്കാരത്തിലല്ലാത്തവർക്ക് ഈ സുജൂദിന്റെ ഫർളുകൾ ഇവയാണ്: തിലാവത്തിന്റെ സുജൂദ് ചെയ്യുന്നു എന്ന നിയ്യത്ത്, തക്ബീറതുൽ ഇഹ്റാം, നിസ്കാരത്തിന്റേതു പോലെ തന്നെയുള്ള ഒരു സുജൂദ്, സലാം വീട്ടൽ.[1]

سَجَدَ وَجْهِيَ لِلَّذِي خَلَقَهُ وَصَوَّرَهُ وَشَقَّ سَمْعَهُ وَبَصَرَهُ بِحَوْلِهِ وَقُوَّتِهِ فَتَبَارَكَ اللَّهُ أَحْسَنُ الْخَالِقِينَ[2]

എന്നു ചൊല്ലൽ പാരായണത്തിന്റെ സുജൂദിൽ സുന്നത്താണ്.

### സുജൂദ് കാരണമില്ലാതെ പാടില്ല

സുജൂദ് മാത്രം ഉദ്ദേശിച്ച് നിസ്കാരത്തിലോ കറാഹത്തുള്ളസമയത്തോ ഖുർആൻ പാരായണം നിഷിദ്ധമാണ്. അതുകൊണ്ട് നിസ്കാരം ബാത്വിലാവുകയും ചെയ്യും. സുജൂദും പാരായണവുമായി ബന്ധപ്പെട്ട മറ്റുകാര്യങ്ങളും ഉദ്ദേശിച്ചാണെങ്കിൽ എവിടെയും ഒരു സമയത്തും കറാഹത്തില്ല. അല്ലാഹുവിലേക്ക് അടുക്കുക എന്ന ലക്ഷ്യം വെച്ചും അകാരണമായ സുജൂദ് അനുവദനീയമല്ല. അതു നിസ്കാരശേഷമായാൽ പോലും പറ്റില്ല. ചില വിവരദോഷികൾ അവരുടെ ശൈഖുമാർക്കു മുമ്പിൽ ചെയ്യുന്ന സുജൂദ് ഹറാമാണെന്നത് നിസ്തർക്കമാണ്.

### നിസ്കാരം ബാത്വിലാവുന്ന കാര്യങ്ങൾ

ഫർളും സുന്നത്തുമായ നിസ്കാരങ്ങളെല്ലാം അത് മുറിക്കണമെന്ന് കരുതിയാൽ തന്നെ ബാത്വിലാകും. നോമ്പും ഇഅ്തികാഫും ഇങ്ങനെയല്ല. സാധാരണയിൽ അസംഭവ്യമായതാണെങ്കിൽ പോലും ഒരു കാര്യത്തോട് ബന്ധപ്പെടുത്തി അതുണ്ടായാൽ മുറിക്കുമെന്നു കരുതുകയോ മുറിക്കണോ എന്നു സംശയിക്കുകയോ ചെയ്താലും നിസ്കാരം നഷ്ടപ്പെടും. എന്നാൽ ഈമാനിലും മറ്റുമെന്ന പോലെ തന്നെ നിസ്കാരത്തിലും നിയന്ത്രണാതീതമായ വസ്വാസ് ദോഷകരമായി ബാധിക്കില്ല. നിസ്കാരത്തിന്റെ പ്രവർത്തനങ്ങളുടെ ഗണത്തിൽപെട്ടതല്ലാത്ത പ്രവൃത്തികൾ തുടരെ അധികം സംഭവിച്ചെന്നുറപ്പായാലും നിസ്കാരം ബാത്വിലാകും. പാടില്ലെന്നറിയുന്നവനിൽ നിന്നോ അറിയില്ലെങ്കിലും അറിവില്ലായ്മക്ക് ന്യായമില്ലാത്തവനിൽ നിന്നോ സംഭവിച്ചാലാണ് ഇതുകൊണ്ട് നിസ്കാരം ബാത്വിലാവുക.[3]

1. *തക്ബീറത്തുൽ ഇഹ്റാമിന്റെ ശേഷം സുജൂദിലേക്ക് കുനിയുമ്പോഴും സുജൂദിൽ നിന്ന് ഉയരുമ്പോഴും തക്ബീർ സുന്നത്തുണ്ട്. തക്ബീറത്തുൽ ഇഹ്റാമിന് വേണ്ടി നിൽക്കൽ സുന്നത്തില്ല. (തുഹ്ഫ)*
2. *അർത്ഥം പേജ് 83-ൽ*
3. *അടുത്തകാലത്ത് മാത്രം മുസ്‌ലിം ആയവനും പണ്ഡിതരിൽനിന്നും അകന്നു താമസിക്കുന്നവനുമാണെങ്കിൽ അവന്റെ അറിവില്ലായ്മക്ക് വിട്ടുവീഴ്ചയുണ്ട്. അതിനാൽ അവന്റേത് ബാത്വിലാവില്ല.*

**(ولاء)** عرفاً في غير شدة الخوف ونفل السفر بخلاف القليل كخطوتين وإن اتّسعتا حيث لا وثبة والضربتين. نعم لو قصد ثلاثاً متوالية ثم فعل واحدة أو شرع فيها بطلت صلاته والكثير المتفرق بحيث يعد كل منقطعاً عما قبله، وحدّ البغوي بأن يكون بينهما قدر ركعة ضعيف كما في المجموع. **(ولو)** كان الفعل الكثير **(سهواً)** والكثير **(كثلاث)** مضغات و **(خطوات توالت)** وإن كانت بقدر خطوة مغتفرة وكتحريك رأسه ويديه ولو معاً، والخطوة. بفتح الخاء المرة وهي هنا نقل رجل لأمام أو غيره، فإن نقل معها الأخرى ولو بلا تعاقب فخطوتان كما اعتمده شيخنا في شرح المنهاج، لكن الذي جزم به في شرح الإرشاد وغيره أن نقل رجل مع نقل الأخرى إلى محاذاتها ولاءً خطوة فقط، فإن نقل كلاً على التعاقب فخطوتان بلا نزاع، ولو شك في فعل أقليل هو أو كثير فلا بطلان، وتبطل بالوثبة وإن لم تتعدد.

**(لا)** تبطل **(بحركات خفيفة)** وإن كثرت وتوالت بل تكره **(كتحريك)** اصبح أو **(أصابع)** في حك أو سبحة مع قرار كفه **(أو جفن)** أو شفة أو ذكر أو لسان لأنها تابعة لمحالها المستقرة كالأصابع، ولذلك بحث أن حركة اللسان إن كانت مع تحويله عن محله أبطل ثلاث منها. قال شيخنا: وهو محتمل وخرج

കഠിനഭയമുള്ള ഘട്ടത്തിൽ നിസ്കരിക്കുമ്പോഴും യാത്രയിലെ സുന്നത്തു നിസ്കാരത്തിലും അധിക പ്രവൃത്തി നിസ്കാരത്തിന് ഹാനിയാവില്ല. ചാട്ടമില്ലാതെ രണ്ടടി നടക്കുക, രണ്ടു പ്രാവശ്യം അടിക്കുക പോലുള്ള കുറഞ്ഞ പ്രവൃത്തികൊണ്ട് നിസ്കാരത്തിനു കുഴപ്പമില്ല. എങ്കിലും തുടർച്ചയായ മൂന്നു പ്രവൃത്തി ഉദ്ദേശിച്ചവൻ ഒന്നു ചെയ്താലും അതു തുടങ്ങിയാൽ തന്നെയും നിസ്കാരം ബാത്വിലാകും. തുടർച്ചയല്ലാത്ത, പരസ്പരബന്ധമില്ലാതെയുള്ള അധിക പ്രവൃത്തികൊണ്ടും ബാത്വിലാവില്ല. ഈ പ്രവൃത്തികൾക്കിടയിൽ ഒരു റക്അത്തിന്റെ ഇടവേളയുണ്ടാകണമെന്ന് ഇമാം ബഗ്‌വി കണക്കാക്കിയത് പരിഗണനാർഹമല്ലെന്ന് മജ്മൂഇൽ പറഞ്ഞിട്ടുണ്ട്.

അധികപ്രവൃത്തി നിസ്കാരം ബാത്വിലാക്കുന്നിടത്ത് അതു മറന്നുകൊണ്ടു സംഭവിച്ചതാണോ എന്നതു പ്രശ്നമല്ല. തുടർച്ചയായ മൂന്നു ചവക്കൽ കൊണ്ടും മൂന്നു ചവിട്ടടി കൊണ്ടു ബാത്വിലാകും. അവ മാപ്പു നൽകപ്പെടുന്ന ഒരു ചവിട്ടടിയുടെ അകലമേയുള്ളൂവെങ്കിലും. തലയും ഇരുകൈകളും ഒരു പ്രാവശ്യം ചലിപ്പിച്ചാലും ബാത്വിലാകും. അത് ഒപ്പമാണെങ്കിലും.[1] ഒരു ചവിട്ടടി കൊണ്ടുദ്ദേശം ഒരു കാൽ മുന്നോട്ടോ മറ്റോ നീക്കുക എന്നതാണ്. അതിന്റെ കൂടെ മറ്റേ കാൽ കൂടി നീക്കിയാൽ അത് ഉടൻ തന്നെല്ലങ്കിലും രണ്ടു ചവിട്ടടിയായി. ശൈഖുനാ ശർഹുൽ മിൻഹാജിൽ പ്രബലപ്പെടുത്തിയത് ഈ അഭിപ്രായമാണ്. എന്നാൽ ശറഹുൽ ഇർശാദിലും മറ്റുമുള്ളത് ഒരു കാൽ വെച്ചയുടൻ മറ്റേ കാലും അതിനുനേരെ വെച്ചാൽ അത് ഒരു ചുവടായേ കണക്കാക്കൂ എന്നാണ്. ഒന്നിനു പിറകെ മറ്റൊന്നായി നേരെയല്ലാതെ വെച്ചാൽ അത് രണ്ടു ചുവടായെന്നതിൽ തർക്കമില്ല. തന്റെ പ്രവൃത്തി അധികരിച്ചതോ കുറഞ്ഞതോ എന്നു സംശയമാണെങ്കിൽ അതുകൊണ്ട് നിസ്കാരം ബാത്വിലാവില്ല. ചാട്ടം ഒന്നു മാത്രമാണെങ്കിൽ പോലും നിസ്കാരം നഷ്ടമാകും.

നേരിയ ചലനങ്ങൾ തുടരെയായാലും അധികമുണ്ടായാലും നിസ്കാരത്തിന് ഹാനിയാവില്ല. എങ്കിലും അത് കറാഹത്താണ്. മാന്തുമ്പോഴോ തസ്ബീഹിന് മാല മറിക്കുമ്പോഴോ കൈപടം മുഴുവൻ ചലിപ്പിക്കാതെ ഒന്നോ അധികമോ വിരലുകൾ അനക്കൽ, കൺപോളകൾ, ചുണ്ട്, ലിംഗം, നാവ് എന്നിവ ചലിപ്പിക്കൽ ഉദാഹരണം. അവയുടെ കേന്ദ്രസ്ഥാനങ്ങൾ അചഞ്ചലമാണ്. ആ വിധിയാണിവയ്ക്കു ബാധകം. ഇക്കാരണത്താൽ നാവ് അതിന്റെ നേർസ്ഥാനത്തുനിന്നു തെറ്റിച്ച് മൂന്നു പ്രാവശ്യം ചലിപ്പിച്ചാൽ നിസ്കാരം ബാത്വിലാകുമെന്ന് അഭിപ്രായം വന്നിട്ടുണ്ട്. ഇത് അംഗീകരിക്കപ്പെടേണ്ടത് തന്നെയെന്നാണ് ശൈഖുനായുടെയും പക്ഷം. വിരലുകൾ എന്നു പറഞ്ഞത് മുൻകയ്യിന് ബാധകമല്ല. അത് തുടർച്ച

1. ഒരു അവയവത്തിന്റെ തന്നെ മൂന്നു ചലനം വേണമെന്നില്ലെന്നർത്ഥം.

بالأصابع الكف فتحريكها ثلاثاً ولاء مبطل إلاّ أن يكون به جرب لا يصبر معه عادة على عدم الحك فلا تبطل للضرورة. قال شيخنا: ويؤخذ منه أن من ابتلي بحركة اضطرارية ينشأ عنها عمل كثير سومح فيه، وإمرار اليد وردها على التوالي بالحك مرة واحدة وكذا رفعها عن صدره ووضعها على موضع الحك مرة واحدة أي إن اتصل احدهما بالأخر وإلاَ فكل مرة على ما استظهره شيخنا **(وبنطق)** عمداً ولو بإكراه **(بحرفين)** إن تواليا كما استظهره شيخنا من غير قرآن أوذكر أو دعاء لم يقصد بها مجرد التفهيم، كقوله لمن استأذنوه في الدخول ﴿أدخلوها بسلام آمنين﴾ (الحجر: ٣٦) فإن قصد القراءة أو الذكر وحده أو مع التنبيه لم تبطل، وكذا إن أطلق على ما قاله جمع متقدمون، لكن الذي في التحقيق والدقائق البطلان وهو المعتمد، وتأتي هذه الصور الأربعة في الفتح على الإمام بالقرآن أو الذكر وفي الجهر بتكبير الانتقال من الإمام والمبلغ.

وتبطل بحرفين **(ولو)** ظهرا **(فى تنحنح)** لغير تعذر قراءة واجبة كفاتحة ومثلها كل واجب قولي كتشهد أخير وصلاة فيه فلا تبطل بظهور حرفين في تنحنح لتغذر ركن قولي **(أو)** ظهرا في **(نحوه)** كسعال وبكاء وعطاس وضحك، وخرج بقولي: لغير تعذر قراءة

യായി മൂന്നു പ്രാവശ്യം ചലിപ്പിച്ചാൽ നിസ്കാരം ബാത്വിലാകും. എന്നാൽ അസഹ്യമായ ചൊറിച്ചിൽ കാരണം മാന്തുകയല്ലാതെ നിവൃത്തിയില്ലെന്നു വന്നാൽ അതുകൊണ്ട് ബാത്വിലാവില്ല. വിഷമ സ്ഥിതി കണക്കിലെടുത്താണിത്. വിറയൽ രോഗം ബാധിച്ചു വിഷമമനുഭവിക്കുന്ന വ്യക്തിയിൽനിന്ന് അതിലൂടെ അധികപ്രവൃത്തിയുണ്ടാകുന്നുവെങ്കിൽ പോലും വിട്ടുവീഴ്ചയുണ്ടെന്ന് ഇതിൽ നിന്നു ഗ്രഹിക്കാമെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. മാന്തുമ്പോൾ കൈ നടത്തലും കൈ മടക്കലും ഒരു പ്രാവശ്യമായാണ് കണക്കാക്കുക. നെഞ്ചിനു സമീപത്തു നിന്ന് കൈ എടുക്കലും ചൊറിയുന്നിടത്ത് വെക്കലും പരസ്പരം ചേർന്നാണെങ്കിൽ ഒന്നായും അല്ലെങ്കിൽ രണ്ടായും ഗണിക്കപ്പെടും എന്നും ശൈഖുനാ വ്യക്തമാക്കിയിട്ടുണ്ട്.

## നഷ്ടമാക്കുന്ന ശബ്ദങ്ങൾ

ഖുർആൻ, ദിക്ർ, ദുആ എന്നിവയല്ലാതെ തുടർച്ചയായ രണ്ടക്ഷരം മനഃപൂർവം ഉച്ചരിച്ചാലും നിസ്കാരം ബാത്വിലാകും. അത് മറ്റൊരാളുടെ ബലപ്രയോഗത്തെത്തുടർന്നാണെങ്കിലും. ശൈഖുനാ ഇങ്ങനെ പ്രസ്താവിച്ചിട്ടുണ്ട്. ഖുർആൻ തുടങ്ങിയവയാണെങ്കിൽ തന്നെ അതുകൊണ്ട് വെറും അറിയിപ്പു മാത്രം ഉദ്ദേശിക്കരുത്. പ്രവേശനാനുമതി തേടിയവന് اُدْخُلُوهَا بِسَلَامٍ آمِنِينَ (നിർഭയരും സുരക്ഷിതരുമായി കടന്നുവരൂ) എന്ന ആയത്തുകൊണ്ട് മറുപടി നൽകൽ ഉദാഹരണം. ഖുർആൻ പാരായണം അല്ലെങ്കിൽ ദിക്ർ എന്നിവ മാത്രമോ അല്ലെങ്കിൽ അറിയിപ്പും കൂടിയോ ഉദ്ദേശിച്ചാൽ ഇതുകൊണ്ട് നിസ്കാരം ബാത്വിലാവില്ല. ഒന്നും കരുതിയില്ലെങ്കിലും നിസ്കാരത്തിന് കുഴപ്പമില്ലെന്നാണ് മുൻഗാമികളായ ഒരു സംഘം പണ്ഡിതർ അഭിപ്രായപ്പെട്ടത്. എന്നാൽ തഹ്ഖീഖ്, ദഖാഇഖ് എന്നീ ഗ്രന്ഥങ്ങളിൽ[1] ഉള്ളത് അതുകൊണ്ട് നിസ്കാരം ബാത്വിലാകുമെന്നാണ്. അതാണ് പ്രബലവും. ഇമാമിന് ഖുർആനോ ദിക്റോ ഓർമ്മപ്പെടുത്തുന്നതിലും ഇമാമും മുബല്ലിഗും തക്ബീർ ഉറക്കെപ്പറയുന്നതിലും ഈ നാലു രൂപങ്ങളും വരും.

തൊണ്ടയനക്കൽ കൊണ്ട് രണ്ടക്ഷരം ഉണ്ടായാലും നിസ്കാരം നഷ്ടമാകും. എന്നാൽ ഫാതിഹയോ അവസാനത്തെ അത്തഹിയ്യാത്ത്, അതിലെ സ്വലാത്ത് പോലുള്ള മറ്റു വാചാ ഫർളുകളോ ഉച്ചരിക്കാൻ അനിവാര്യമായി വന്നാൽ തൊണ്ടയനക്കുന്നതുകൊണ്ട് രണ്ടക്ഷരമുണ്ടായാലും ബാത്വിലാവില്ല. ചുമ, കരച്ചിൽ, തുമ്മൽ, ചിരി തുടങ്ങിയവ കൊണ്ട് രണ്ടക്ഷരം ഉണ്ടായാലും ബാത്വിലാകും.[2]

നിർബന്ധകാര്യങ്ങൾക്ക് ഒച്ചയനക്കാമെന്ന് പറഞ്ഞല്ലോ. സുന്നത്തുകൾക്ക് അത് ബാധകമല്ല. സൂറത്ത്, ഖുനൂത്ത് എന്നിവയ്ക്കു വേണ്ടി, അല്ലെങ്കിൽ ഫാതിഹ ഉറക്കെ ഓതാൻ വേണ്ടി ഒച്ചയനക്കിയാൽ

1. *ഇമാം നവവിയുടേത്*
2. *നിയന്ത്രിക്കാൻ കഴിയാത്ത ചുമ, തുമ്മൽ പോലുള്ളവ കൊണ്ട് ബാത്വിലാവില്ല.*

واجبة» ما إذا ظهر حرفان في تنحنح لتعذر قراءة مسنونة كالسورة أو القنوت أو لجهر بالفاتحة فتبطل. وبحث الزركشي جواز التنحنح للصائم لإخراج نخامة تبطل صومه. قال شيخنا: ويتجه جوازه للمفطر ايضا لإخراج نخامة تبطل صلوته بأن نزلت لحد الظاهر ولم يمكنه اخراجها الابه ولو تنحنح إمامه فبان منه حرفان لم يجب مفارقته لأن الظاهر تحرزه عن المبطل. نعم إن دلت قرينة حاله على عدم عذره وجبت مفارقته كما بحثة السبكي. ولو ابتلي شخص بنحو سعال دائم بحيث لم يخل زمن من الوقت يسع الصلاة بلا سعال مبطل قال شيخنا: الذي يظهر العفو عنه ولا قضاء عليه لو شفي (أو) بنطق **(بحرف مفهم)** ك «ق» و«ع» و «ف» أو بحرف ممدود لأن الممدود في الحقيقة حرفان، ولا تبطل الصلاة بتلفظه بالعربية بقربة توقفت على اللفظ كنذر وعتق كأن قال: نذرت لزيد بألف أو أعتقت فلاناً، وليس مثله التلفظ بنية صوم أو اعتكاف لأنها لا تتوقق على اللفظ فلم تحتج إليه ولا بدعاء جائز لغيره بلا تعليق ولا خطاب لمخلوق فيهما فتبطل بهما عند التعليق كإن شفى الله مريضي فعليّ عتق رقبة، أو اللهم اغفر لي إن شئت، وكذا عند خطاب مخلوق غير النبيّ ﷺ ولو عند

രണ്ടക്ഷരം പുറപ്പെടുന്ന പക്ഷം നിസ്കാരം നഷ്ടമാകും. നോമ്പിനെ നഷ്ടമാക്കുംവിധമുള്ള കഫം പുറത്തുകളയാൻ തൊണ്ടയനക്കൽ നോമ്പുകാരന് അനുവദനീയമാണെന്ന് ഇമാം സർകശീ(റ) പറഞ്ഞിട്ടുണ്ട്. ബാഹ്യ പരിധിയിലേക്കിറങ്ങിയ കഫം പുറത്തെടുക്കാൻ തൊണ്ടയനക്കൽ കൂടാതെ കഴിയില്ലെന്നു വന്നാൽ നിസ്കാരം നഷ്ടമാക്കുന്ന ആ കഫം പുറത്തെടുക്കുന്നതിന് തൊണ്ടയനക്കൽ നോമ്പില്ലാത്തവർക്കും ആകാമെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

ഇമാം തൊണ്ടയനക്കുകയും രണ്ടക്ഷരം ഉണ്ടാവുകയും ചെയ്താലും ഇമാമുമായി വിട്ടുപിരിയൽ നിർബന്ധമില്ല. കാരണം നിസ്കാരം ബാത്വിലാകുന്ന അവസ്ഥയെ ഇമാം സൂക്ഷിച്ചിട്ടുണ്ടാകുമെന്നാണ് കരുതേണ്ടത്. എന്നാൽ അതില്ലെന്നാണ് സാഹചര്യം സൂചിപ്പിക്കുന്നതെങ്കിൽ പിരിയൽ നിർബന്ധവുമാണ്. ഇമാം സുബ്കി(റ) ഇക്കാര്യം പറഞ്ഞിട്ടുണ്ട്. നിസ്കാരം ബാത്വിലാകുംവിധമുള്ള കഠിനചുമ ബാധിച്ച വ്യക്തിക്ക് ചുമയില്ലാത്തൊരു സമയം നിസ്കരിക്കാൻ ലഭിക്കില്ലെന്നു വന്നാൽ ചുമയോടെ നിസ്കരിക്കാമെന്നും രോഗം സുഖപ്പെട്ട ശേഷം ഖളാഅ് വീട്ടേണ്ടതില്ലെന്നുമാണ് വ്യക്തമാകുന്നതെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

അർത്ഥമുള്ള ഒരക്ഷരം ഉച്ചരിച്ചാലും നിസ്കാരം ബാത്വിലാകും. ق - ع - ف എന്നിവ ഉദാഹരണം.[1] ദീർഘാക്ഷരം മൊഴിഞ്ഞാലും ബാത്വിലാകും. കാരണം അത് യഥാർത്ഥത്തിൽ രണ്ടക്ഷരമാണ്. നേർച്ച, അടിമ മോചനം പോലുള്ള വാചകത്തിൽ അധിഷ്ഠിതമായ ഒരു ആരാധന അറബിയിൽ ഉച്ചരിച്ചതുകൊണ്ട് കുഴപ്പമില്ല. نَذَرْتُ لِزَيْدٍ بِأَلْفٍ (സൈദിന് ആയിരം രൂപ നൽകാൻ ഞാൻ നേർച്ചയാക്കി).

أَعْتَقْتُ فُلَانًا (ഇന്ന അടിമയെ ഞാൻ മോചിപ്പിച്ചു) എന്നിങ്ങനെ അറബിയിൽ പറയുന്നത് ഉദാഹരണം.
എന്നാൽ നോമ്പിന്റെയോ ഇഅ്തികാഫിന്റെയോ നിയ്യത്ത് ഇങ്ങനെയല്ല. അവ വാചകത്തിൽ അധിഷ്ഠി
തമല്ലാത്തതിനാൽ ഉച്ചാരണം ആവശ്യമില്ലാത്തതാണ്. അനുവദനീയമായ ദുആകൊണ്ടും നിസ്കാരം
ബാത്വിലാവില്ല. അത് മറ്റൊരാൾക്കു വേണ്ടിയുമാകാം. പക്ഷെ മറ്റു വല്ലതുമായും ബന്ധിപ്പിച്ചുകൊണ്ടോ
ഒരു സൃഷ്ടിയോട് സംഭാഷണമെന്ന വിധമോ ആയിക്കൂടാ. എന്നാൽ നബി(സ)യെ സംബോധനമാ
വാം. അല്ലാഹു എന്റെ രോഗം സുഖമാക്കിയാൽ ഒരു അടിമയെ മോചിപ്പിക്കാൻ ഞാൻ തീർച്ചപ്പെടുത്തു
ന്നു. അല്ലാഹുവേ, നീ ഉദ്ദേശിക്കുന്നുവെങ്കിൽ എനിക്ക് പൊറുത്തു തരിക എന്നിവ ബാത്വിലാകുന്നതിന്
ഉദാഹരണമാണ്. നബി (സ)യെക്കുറിച്ച പരാമർശം കേൾക്കുമ്പോൾ പോലും നബി (സ)യെ സംബോ
ധനം ചെയ്യാം. 'നിനക്കു ഞാൻ നേർച്ചയാക്കി', അല്ലെങ്കിൽ 'നിന്നെ അല്ലാഹു അനുഗ്രഹിക്കട്ടെ' എന്നി
ങ്ങനെയുള്ളവ മയ്യിത്തിനോട് പറഞ്ഞാൽ പോലും നിസ്കാരം ബാത്വിലാകും.

1. *നീ സൂക്ഷിക്ക്, ഹൃദിസ്ഥമാക്ക്, പൂർത്തിയാക്ക് എന്നീ അർത്ഥങ്ങളാണ് (കൽപ്പനക്രിയ)യഥാക്രമം ഈ അറബി അക്ഷരങ്ങൾക്ക്.*

سماعه لذكره على الأوجه نحو: نذرت لك بكذا أو رحمك الله ولو لميت، ويسنّ لمصل سلم عليه الرد بالإشارة باليد أو الرأس ولو ناطقاً ثم بعد الفراغ منها باللفظ، ويجوز الرد بقوله وعليه السلام كالتشميت برحمه الله ولغير مصل ردّ سلام تحلل مصل ولمن عطس فيها أن يحمد ويسمع نفسه.

**(لا)** تبطل **(بيسير نحو تنحنح)** عرفاً **(لغلبة)** عليه **(و)** لا بيسير **(كلام)** عرفاً ككلمتين والثلاث. قال شيخنا: ويظهر ضبط الكلمة هنا بالعرف **(بسهو)** أي مع سهوه عن كونه في الصلاة بأن نسي أنه فيها لانه صلى الله عليه وسلم لما سلم من ركعتين تكلم بقليل معتقد الفراغ واجابوه به مجوزين النسخ ثم بني هو وهم عليها، ولو ظن بطلانها بكلامه القليل سهواً فتكلم كثيراً لم يعذر، وخرج بيسير تنحنح لغلبة وكلام بسهو كثير هما فتبطل بكثرتهما ولو مع غلبة وسهو وغيره **(أو)** مع **(سبق لسان)** إليه **(أو)** مع **(جهل تحريمه)** أي الكلام فيها **(لقرب إسلام)** وإن كان بين المسلمين **(أو بعد عن العلماء)** أي عمن يعرف ذلك، ولو سلم ناسياً ثم تكلم عامداً أي يسيراً أو جهل تحريم ما أتى به مع علمه بتحريم جنس الكلام أو كون

## നിസ്കാരത്തിൽ സലാം

നിസ്കരിക്കുന്നവനോട് സലാം പറഞ്ഞാൽ കൈകൊണ്ടോ തലകൊണ്ടോ ആംഗ്യം കാണിച്ച് അതു മടക്കൽ സുന്നത്താണ്. അവൻ സംസാരശേഷിയുള്ളവനാണെങ്കിലും അതാണ് സുന്നത്ത്. നിസ്കാരം കഴിഞ്ഞ ശേഷം സലാം മടക്കുന്ന വാചകവും പറയുക. നിസ്കാരത്തിൽ തന്നെ وَعَلَيْهِ السَّلَامُ എന്ന രൂപത്തിൽ മടക്കാവുന്നതാണ്. തുമ്മിയവന് നന്മക്കു പ്രാർത്ഥിച്ച് رَحِمَهُ اللّٰه എന്നും പറയാവുന്നതാണ്.[1] നിസ്കാരത്തിന്റെ ഫർളായ സലാം ചൊല്ലൽ കേട്ടാൽ മടക്കൽ നിസ്കാരത്തിലല്ലാത്തവന് സുന്നത്തുണ്ട്. നിസ്കരിച്ചുകൊണ്ടിരിക്കെ തുമ്മിയാൽ താൻ മാത്രം കേൾക്കുംവിധം അല്ലാഹുവിനെ സ്തുതിക്കലും സുന്നത്താണ്.

നിയന്ത്രിക്കാൻ കഴിയാതെ വന്ന കുറഞ്ഞ തൊണ്ടയനക്കൽ കൊണ്ടോ നിസ്കാരത്തിലാണെന്ന് മറന്നുകൊണ്ട് സംഭവിച്ച കുറഞ്ഞ സംസാരത്താലോ നിസ്കാരം ബാത്വിലാവില്ല. സാധാരണ കുറഞ്ഞത് എന്നു പറയാവുന്ന വിധത്തിലുള്ള രണ്ടോ മൂന്നോ വാക്കുകൾ ഉച്ചരിക്കലാണ് ഉദ്ദേശ്യം എന്നാണ് ശൈഖുനാ വ്യക്തമാക്കിയ പരിധി. നബി (സ) രണ്ടു റക്അത്തിൽ സലാം വീട്ടുകയും നിസ്കാരം കഴിഞ്ഞെന്ന ധാരണയിൽ അൽപം സംസാരിക്കുകയും ചെയ്തു. നാലു റക്അത്ത് രണ്ടാക്കി മാറ്റിയിട്ടുണ്ടാവുമെന്നും അതിനാൽ സംസാരമാവാമെന്നും ധരിച്ച് കുറഞ്ഞ വാക്കുകളിൽ സ്വഹാബത്ത് മറുപടിയും നൽകി. എന്നിട്ടും നബി(സ)യും സഹാബികളും ആ നിസ്കാരം തന്നെ പൂർത്തിയാക്കുകയാണ് ചെയ്തത്.

മറന്നുകൊണ്ട് കുറച്ചു സംസാരിച്ചവൻ അതുകൊണ്ട് നിസ്കാരം ബാത്വിലായിട്ടുണ്ടാകുമെന്ന് ധരിച്ച് കൂടുതൽ സംസാരിച്ചാൽ നിസ്കാരം ബാത്വിലാകും. മറന്നുകൊണ്ടോ നിയന്ത്രിക്കാനാവാത്തതിനാലോ ആണെങ്കിൽ പോലും കൂടുതൽ സംസാരം നിസ്കാരം ബാത്വിലാക്കും. നാവിൽ മനഃപൂർവമല്ലാതെ വന്നു പോയതിനാലോ നിസ്കാരത്തിൽ സംസാരം പാടില്ലെന്നറിയാത്തതിനാലോ കുറഞ്ഞ സംസാരമുണ്ടായാൽ നിസ്കാരം നഷ്ടമാവില്ല. പക്ഷേ, നവ മുസ്ലിമാവുക, മുസ്ലിംകൾക്കിടയിൽ തന്നെയെങ്കിലും ഇത്തരം കാര്യങ്ങൾ അറിവുള്ളവരിൽനിന്ന് അകന്നയാളാവുക എന്നിങ്ങനെ അറിവില്ലായ്മക്ക് ന്യായം ഉണ്ടാവണം. മറന്നു സലാം വീട്ടിയ ശേഷം മനഃപൂർവം അൽപം സംസാരിക്കുക, അല്ലെങ്കിൽ സംസാരം പാടില്ലെന്നറിയാമെങ്കിലും താനീ സംസാരിച്ച കുറഞ്ഞ വാചകവും പാടില്ലാത്തതു തന്നെയെന്നറിയാതിരിക്കുക, സംസാരം ഹറാമെന്നറിയാമെങ്കിലും തൊണ്ടയനക്കൽ നിസ്കാരം ബാത്വിലാക്കുമെന്നറിയാതിരിക്കുക പോലുള്ള സാഹചര്യങ്ങളിൽ

1. അവന് രക്ഷയുണ്ടാവട്ടെ, അവന് അല്ലാഹു കരുണ ചെയ്യട്ടെ എന്നിങ്ങനെയാണ് ഇവയുടെ അർത്ഥം. നിങ്ങൾക്കും രക്ഷയുണ്ടാവട്ടെ എന്നും നിനക്ക് അല്ലാഹു കരുണ ചെയ്യട്ടെ എന്നും അർത്ഥമുള്ള وَعَلَيْكُمُ السَّلَامُ، يَرْحَمُكَ اللّٰه എന്നിങ്ങനെ ഉച്ചരിച്ചാൽ നിസ്കാരം ബാത്വിലാകും.

التنحنح مبطلاً مع علمه بتحريم الكلام لم تبطل لخفاء ذلك على العوام (و) تبطل (بمفطر) وصل لجوفه وإن قل، وأكل كثير سهواً وإن لم يبطل به الصوم، فلو ابتلع نخامة نزلت من رأسه لحد الظاهر من فمه أو ريقاً متنجساً بنحو دم لثته وإن ابيض أو متغيراً بحمرة نحو تنبل بطلت، أما الأكل القليل عرفاً. ولا يتقيد بنحو سمسمة من ناس أو جاهل معذور ومن مغلوب كأن نزلت نخامته لحد الظاهر وعجز عن مجها، أو جرى ريقه بطعام بين أسنانه وقد عجز عن تمييزه ومجه فلا يضر للعذر.

(و) تبطل (بزيادة ركن فعلي عمداً) لغير متابعة كزيادة ركوع أو سجود وإن لم يطمئن فيه ومنه كما قال شيخنا: أن ينحني الجالس إلى أن يحاذي جبهته ما أمام ركبتيه، ولو لتحصيل توركه أو افتراشه المندوب لأن المبطل لا يغتفر للمندوب، ويغتفر القعود اليسير بقدر جلسة الاستراحة قبل السجود وبعد سجدة التلاوة وبعد سلام إمام مسبوق في غير محل تشهده، أما وقوع الزيادة سهواً أوجهلاً عذر به فلا يضر كزيادة سنة نحو رفع اليدين في غير محله أو ركن قولي كالفاتحة أو فعلي للمتابعة كأن ركع أو سجد قبل إمامه ثم عاد إليه.

നിസ്കാരം ബാത്വിലാവില്ല. ഈ കാര്യങ്ങൾ സാധാരണക്കാർക്ക് അവ്യക്തമായതുകൊണ്ടാണിത്.

## ഭക്ഷിച്ചാൽ മുറിയും

നോമ്പ് മുറിക്കുന്ന വസ്തുക്കൾ എത്ര കുറച്ചാണെങ്കിലും ഉള്ളിലെത്തിയാൽ നിസ്കാരം മുറിയും. മറന്നുകൊണ്ട് കൂടുതൽ ഭക്ഷിച്ചാൽ നോമ്പ് മുറിയില്ലെങ്കിലും നിസ്കാരം ബാത്വിലാകും. തലയിൽ നിന്ന് വായയുടെ ബാഹ്യ പരിധിയിലേക്കിറങ്ങിയ കഫം വിഴുങ്ങുകയോ ഊനിൽ നിന്നുള്ള രക്തം കൊണ്ട് നജസായ തുപ്പുനീർ -അത് കലർപ്പില്ലെങ്കിലും - കീഴ്പോട്ടിറക്കുകയോ വെറ്റിലയുടെ ചുവപ്പുകൊണ്ട് നിറഭേദം വന്ന തുപ്പുനീർ വിഴുങ്ങുകയോ ചെയ്താലും നിസ്കാരം ബാത്വിലാകും. സാധാരണയിൽ കുറച്ചു മാത്രമെന്ന് പറയാവുന്ന തീറ്റ മറന്നുകൊണ്ടോ ന്യായമുള്ള അറിവില്ലായ്മയാലോ നിർബന്ധിതനായോ സംഭവിച്ചാൽ ബാത്വിലാവില്ല. കുറച്ചെന്നു പറഞ്ഞതിന് ഒരു എള്ളുമണിയോളം എന്നു കണക്കൊന്നുമില്ല. കഫം ബാഹ്യ പരിധിയിലേക്കിറങ്ങിയെങ്കിലും അതു തുപ്പാൻ കഴിയാതിരിക്കൽ നിർബന്ധിതാവസ്ഥക്കുദാഹരണം. പല്ലുകൾക്കിടയിലെ ഭക്ഷ്യാവശിഷ്ടങ്ങൾ തുപ്പുനീരിൽ കലർന്നത് വേർതിരിച്ച് തുപ്പാൻ കഴിയാതിരുന്നാലും അസാധ്യമായതിനാൽ നിസ്കാരം ബാത്വിലാവുകയില്ല.

ഇമാമുമായി തുടരുന്ന ആവശ്യാർത്ഥമല്ലാതെ മനഃപൂർവം ഒരു കർമ്മപരമായ ഫർളിനെ കൂടുതലാക്കിയാലും നിസ്കാരം ബാത്വിലാകും. റുകൂഅ്, സുജൂദ് പോലുള്ളവ കൂടുതലാക്കൽ ഉദാഹരണം. അവയിൽ അനക്കമടങ്ങിയില്ലെങ്കിൽ പോലും അതുകൊണ്ട് നിസ്കാരം നഷ്ടമാകും. ഇരിക്കുന്നവൻ കാൽമുട്ടിന്റെ മുൻഭാഗത്തോട് നെറ്റി നേരിടുംവിധം കുനിഞ്ഞാൽ നിസ്കാരം ബാത്വിലാകുമെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. (കാരണം ഇത് ഇരുന്ന് നിസ്കരിക്കുമ്പോഴുള്ള റുകൂആണ്) അത് ഇഫ്തിറാശിന്റെയോ തവർറുകിന്റെയോ സുന്നത്തായ ഇരുത്തം ശരിയാക്കാനാണെങ്കിൽ പോലും ബാത്വിലാകും. കാരണം ബാത്വിലാകുന്ന കാര്യങ്ങൾ സുന്നത്തിനു വേണ്ടി പൊറുക്കപ്പെടില്ല. സുജൂദിന്റെ മുമ്പും ഓത്തിന്റെ സുജൂദിനു ശേഷവും മസ്ബൂഖിന്റെ ഇമാം സലാം വീട്ടിയ ശേഷം തന്റെ അത്തഹിയ്യാത്തിന്റെ സ്ഥാനം അല്ലാത്തിടത്തും ഇസ്തിറാഹത്തിന്റെ ഇരുത്തം പൊറുക്കപ്പെടും. മറന്നോ നിവൃത്തിയില്ലാത്തതിനാൽ സംഭവിച്ച അറിവില്ലായ്മ കൊണ്ടോ ഒരു ഫർള് കൂടുതലാക്കിയാൽ വിരോധമില്ല. കൈകൾ ഉയർത്തൽ പോലുള്ള സുന്നത്തുകൾ അസ്ഥാനത്തു ചെയ്യുകയോ ഫാതിഹ പോലുള്ള വാചാ ഫർളിനെ കൂടുതലാക്കുകയോ ചെയ്താലും കുഴപ്പമില്ല. കർമ്മപരമായ ഫർളു തന്നെ ഇമാമുമായുള്ള തുടർച്ച നിമിത്തം കൂടുതലാക്കിയാൽ ബാത്വിലാവില്ല. ഇമാമിന്റെ മുമ്പ് റുകൂഓ സുജൂദോ ചെയ്തവർ വീണ്ടും അതിലേക്കു മടങ്ങൽ ഉദാഹരണം.

നിസ്കാരത്തിന്റെ ഫർളുകളിൽ നിന്ന് നിർണിതമായ ഒന്നിനെ സുന്നത്തെന്ന് കരുതുകയോ സംശയിക്കുകയോ ചെയ്താലും നിസ്കാരം ബാത്വിലാകും. അതിനെ തമാശയാക്കിയതുകൊണ്ടാണിത്.

(و) تبطل (باعتقاد) أو ظن (فرض) معين من فروضها (نفلاً) لتلاعبه لا إن اعتقد العامي نفلاً من أفعالها فرضاً أو علم أن فيها فرضاً ونفلاً ولم يميز بينهما ولا قصد بفرض معين النفلية، ولا إن اعتقد أن الكل فروض.

تنبيه: ومن المبطل أيضا حدث ولو بلا قصد، واتصال نجس لا يعفى عنه إلاّ إن دفعه حالاً، وانكشاف عورة إلا إن كشفها ريح فستر حالاً، وترك ركن عمداً، وشك في نية التحرم أو شرط لها مع مضي ركن قولي أو فعلي أو طول زمن وبعض القولى ككله مع طول زمن شك أو مع قصره ولم يعد ما قرأه فيه.

فرع: لو أخبره عدل رواية بنحو نجس أو كشف عورة مبطل لزمه قبلوله أو بنحو كلام مبطل فلا.

(وندب لمنفرد رأي جماعة) مشروعة (أن يقلب فرضه) الحاضر لا الفائت(نفلاً) مطلقاً (ويسلم من ركعتين) اذالم يقم لثالثة ثم يدخل فى الجماعة نعم ان خشي فوت الجماعة ان تمم ركعتين استحب له قطع الصلاة واستينا فها جماعة ذكره في المجموع، وبحث البلقيني أنه يسلم ولو من ركعة، أما إذا قام لثالثة أتمها ندباً إن لم يخش فوت الجماعة ثم يدخل في الجماعة.

ഒരു സാധാരണക്കാരൻ സുന്നത്തിനെ ഫർളാണെന്ന് കരുതി, അല്ലെങ്കിൽ അതിൽ ഫർളും സുന്നത്തുമുണ്ടെന്ന് മനസ്സിലാക്കി. അവ വേർതിരിച്ചറിയുകയോ ഏതെങ്കിലുമൊരു നിശ്ചിത ഫർളിനെക്കുറിച്ച് സുന്നത്തെന്ന് കരുതുകയോ ചെയ്തില്ല. അല്ലെങ്കിൽ എല്ലാം ഫർളെന്ന് കരുതി. ഇവകൊണ്ടൊന്നും നിസ്കാരത്തിന് കുഴപ്പമില്ല.

## കാറ്റിൽ നഗ്നത വെളിവായാൽ

ഉദ്ദേശപൂർവമല്ലെങ്കിലും അശുദ്ധിയുണ്ടായാൽ നിസ്കാരം ബാത്വിലാകും. മാപ്പില്ലാത്തൊരു നജസ് ദേഹത്ത് സ്പർശിച്ചാൽ ഉടൻ തട്ടിമാറ്റിയില്ലെങ്കിൽ ബാത്വിലാകും. നഗ്നത വെളിവായാലും ഇങ്ങനെത്തന്നെ. എന്നാൽ കാറ്റുകൊണ്ടാണത് വെളിവായതെങ്കിൽ ഉടൻ തന്നെ മറച്ചാൽ നിസ്കാരത്തിന് കുഴപ്പമില്ല. ബോധപൂർവം ഒരു ഫർളിനെ ഉപേക്ഷിക്കുക, നിയ്യത്തിലോ അതിന്റെ ശർത്വുകളിലോ സംശയിക്കുകയും അങ്ങനെ ഒരു വാചികമോ കർമ്മപരമോ ആയ ഫർള് കഴിയുകയോ സമയം ദീർഘിക്കുകയോ ചെയ്യുക എന്നിവകൊണ്ടും നിസ്കാരം നഷ്ടമാകുന്നതാണ്. സംശയവേള ദീർഘമാവുകയോ സംശയഘട്ടത്തിൽ ഓതിയത് ആവർത്തിക്കാതിരിക്കുകയോ ചെയ്താൽ വാചിക ഫർളിന്റെ അൽപഭാഗം കഴിയുന്നത് അത് പരിപൂർണമായും കഴിയുന്നത് പോലെത്തന്നെയാണ്.(1)

## ജമാഅത്തിനുവേണ്ടി

നജസ് ഉണ്ടായിരുന്നെന്നോ നിസ്കാരം ബാത്വിലാക്കുംവിധം നഗ്നത പ്രകടമായെന്നോ വിശ്വസ്തനായ ഒരാൾ പറഞ്ഞാൽ അതു സ്വീകരിക്കൽ നിർബന്ധമാണ്. എന്നാൽ ബാത്വിലാകുംവിധം സംസാരമുണ്ടായെന്നാണ് പറഞ്ഞതെങ്കിൽ സ്വീകരിക്കേണ്ടതില്ല.(2)

ഒരാൾ തനിച്ചു നിസ്കരിച്ചുകൊണ്ടിരിക്കെ അതേ നിസ്കാരം ജമാഅത്തായി നിർവഹിക്കപ്പെടുന്നത് ശ്രദ്ധയിൽ പെട്ടാൽ അദാആയ ഫർള് നിസ്കാരത്തെ സുന്നത്താക്കി മാറ്റി രണ്ടു റക്അത്തിൽ സലാം വീട്ടുകയും ജമാഅത്തിൽ പങ്കെടുക്കുകയും ചെയ്യൽ സുന്നത്താണ്.

എന്നാൽ രണ്ടു റക്അത്ത് പൂർത്തിയാക്കാൻ നിന്നാൽ ജമാഅത്ത് നഷ്ടമാകുമെന്ന് ഭയമുണ്ടെങ്കിൽ നിസ്കാരം ഇടക്കുവെച്ചു തന്നെ അവസാനിപ്പിച്ച് ജമാഅത്തിൽ ചേരലാണ് സുന്നത്ത്. ഇങ്ങനെയാണ് മജ്മൂഇൽ പറഞ്ഞിട്ടുള്ളത്. ഇമാം ബുൽഖൈനി പറഞ്ഞത് ഒരു റക്അത്തിലാണെങ്കിലും സലാം വീട്ടി ജമാഅത്തിൽ ചേരണമെന്നാണ്. മൂന്നാം റക്അത്തിലേക്ക് എഴുന്നേറ്റവൻ ജമാഅത്ത് കഴിയുമെന്ന ഭയമില്ലെങ്കിൽ ആ നിസ്കാരം സുന്നത്തായി പൂർത്തിയാക്കുകയും ശേഷം ജമാഅത്തിൽ പങ്കെടുക്കുകയുമാണ് വേണ്ടത്.

1. അൽപഭാഗം കൊണ്ടു തന്നെ ബാത്വിലാകും
2. സ്വപ്രവൃത്തികളിൽ മറ്റൊരാളുടെ വാക്ക് ഗൗനിക്കേണ്ടതില്ല എന്നതാണ് വ്യത്യാസം -തുഹ്ഫ

# (فصل) في الأذان والإقامة

هما لغة: الإعلام، وشرعاً: ما عرف من الألفاظ المشهورة فيهما،و الأصل فيهما الإجماع المسبوق برؤية عبد الله بن زيد المشهورة ليلة تشاوروا فيما يجمع الناس، وهي كما في سنن أبي داود عن عبد الله أنه قال: «لما أمر النبيّ ﷺ بالناقوس يعمل ليضرب به للناس لجمع الصلاة طاف بي وأنا نائم رجل يحمل ناقوساً في يده، فقلت: يا عبد الله أتبيع الناقوس؟ فقال: وما تصنع به؟ فقلت: ندعو به إلى الصلاة. قال: أو لا أدلك على ما هو خير من ذلك؟ فقلت له: بلى فقال: تقول الله أكبر الله أكبر إلى آخر الأذان، ثم استأخر عني غير بعيد ثم قال: وتقول اذا قمت إلى الصلاة الله أكبر الله أكبر إلى آخر الإقامة، فلما أصبحت أتيت النبيَّ ﷺ فأخبرته بما رأيت فقال: إنها لرؤيا حق إن شاء الله، قم مع بلال فألق عليه ما رأيت فليؤذن به فإنه أندى صوتاً منك. فقمت مع بلال فجعلت ألقيه عليه فيؤذن به، قال فسمع ذلك عمر بن الخطاب وهو في بيته فخرج يجر رداءه ويقول: والذي بعثك بالحق يا رسول الله لقد رأيت مثل ما رأي فقال ﷺ: فلله الحمد» قيل: رآها بضعة عشر صحابياً، وقد يسن الأذان لغير الصلاة كما في

## വാങ്കും ഇഖാമത്തും

അറിയിപ്പ് എന്നാണ് അദാൻ, ഇഖാമത്ത് എന്നീ രണ്ടു പദങ്ങളുടെയും ഭാഷാർത്ഥം. പ്രസിദ്ധമായ ചില വാചകങ്ങളാണ് ശർഇൽ വിവക്ഷ. (നിസ്കാരത്തിന്) ജനങ്ങളെ സംഘടിപ്പിക്കുന്നതിനുള്ള മാർഗങ്ങളെക്കുറിച്ച് കൂടിയാലോചന നടന്ന രാത്രി അബ്ദുല്ലാഹിബ്നു സൈദ്(റ) കണ്ട പ്രസിദ്ധമായ സ്വപ്നത്തെ തുടർന്നുള്ള ഇജ്മാഅ് ആണ് ഇതിന്റെ അടിസ്ഥാനം. സുനനു അബീദാവൂദിൽ സംഭവം വിവരിക്കുന്നതിങ്ങനെയാണ്: അബ്ദുല്ലാഹ് (റ) പറയുന്നു: നിസ്കാരത്തിന് ജനങ്ങളെ സംഘടിപ്പിക്കുന്നതിനു വേണ്ടി ഒരു 'നാഖൂസ്' (നകാര) നിർമ്മിക്കാൻ നബി(സ) നിർദേശിക്കുകയുണ്ടായി. അന്നു ഞാൻ ഉറങ്ങുമ്പോൾ ഇത് കയ്യിലേന്തിയ ഒരാൾ എന്റടുത്തു വന്നതായി ഞാൻ കണ്ടു. അല്ലാഹുവിന്റെ ദാസാ, താങ്കൾ ഈ നകാര വിൽക്കുന്നോ എന്നു ഞാൻ അദ്ദേഹത്തോട് ചോദിച്ചു. 'ഇതെന്തിനെ'ന്ന് അദ്ദേഹം ചോദിച്ചപ്പോൾ നിസ്കാരത്തിന് ജനങ്ങളെ ക്ഷണിക്കാനെന്ന് ഞാൻ മറുപടി നൽകി. അതിനേക്കാൾ ഉത്തമമായൊരു കാര്യം ഞാൻ പഠിപ്പിച്ചു തന്നാലോ എന്നായി അദ്ദേഹം. ശരിയെന്ന് ഞാൻ സമ്മതിച്ചപ്പോൾ അദ്ദേഹം പറഞ്ഞു:....اَللّٰهُ اَكْبَرُ اَللّٰهُ اَكْبَرُ എന്നു തുടങ്ങി വാങ്കിന്റെ പൂർണരൂപം അദ്ദേഹം കേൾപ്പിച്ചു. പിന്നീട് അൽപമൗനത്തിനു ശേഷം അദ്ദേഹം പറഞ്ഞു: നിസ്കാരം തുടങ്ങാറാകുമ്പോൾ ഇതുകൂടി പറയുക. ....اَللّٰهُ اَكْبَرُ اَللّٰهُ اَكْبَرُ തുടങ്ങി ഇഖാമത്തിന്റെ വാചകങ്ങളും പറഞ്ഞു തന്നു. പ്രഭാതത്തിൽ ഞാൻ ചെന്നു നബിയോട് സ്വപ്നത്തിന്റെ കാര്യമെല്ലാം പറഞ്ഞു. നബി(സ) പറഞ്ഞു: "ഇൻശാഅല്ലാഹ്, തീർച്ചയായും ഇതൊരു നല്ല സ്വപ്നം തന്നെ. താങ്കൾ ബിലാലിന്റെ കൂടെ നിന്ന് കേട്ടതല്ലാം അദ്ദേഹത്തിന് പറഞ്ഞു കൊടുക്കുക. അദ്ദേഹം അതു ഉച്ചത്തിൽ പറയട്ടെ. താങ്കളേക്കാൾ ശബ്ദമുണ്ടദ്ദേഹത്തിന്." അങ്ങനെ ഞാൻ ബിലാലിന്റെ കൂടെനിന്ന് കണ്ടതെല്ലാം അദ്ദേഹത്തിന് പറഞ്ഞുകൊടുക്കുകയും അദ്ദേഹമത് ഉച്ചത്തിൽ പറയുകയും ചെയ്തു. വീട്ടിലായിരുന്ന ഉമർ(റ) തട്ടവും വലിച്ചുകൊണ്ടോടി വന്നു. "സത്യ മതവുമായി തങ്ങളെ അയച്ച അല്ലാഹുവാണ് സത്യം റസൂലേ, ഞാനും ഇതേ സ്വപ്നം കണ്ടു." ഉമർ(റ) ഇങ്ങനെ പറഞ്ഞപ്പോൾ റസൂൽ(സ) മൊഴിഞ്ഞു. "അല്ലാഹുവിന് സ്തുതി." പത്തിലേറെ സ്വഹാബികൾ ഇതേ സ്വപ്നം കണ്ടതായി റിപ്പോർട്ട് ചെയ്യപ്പെട്ടിരിക്കുന്നു.

നിസ്കാരത്തിനല്ലാതെയും വാങ്ക് സുന്നത്തുണ്ട്. ദുഃഖിതൻ, പൈശാചികബാധയേറ്റവൻ, കോപാകുലൻ, ദുഃസ്വഭാവമുള്ള മനുഷ്യൻ അല്ലെങ്കിൽ മൃഗം എന്നിവരുടെ ചെവിയിലും അഗ്നിബാധയുണ്ടാവുമ്പോഴും ജിന്നിന്റെ ഉപദ്രവമുണ്ടാകുമ്പോഴും ഇത് സുന്നത്താണ്. വാങ്ക്, ഇഖാമത്ത് എന്നിവ നവജാത ശിശുവിന്റെ ചെവികളിലും യാത്രയയക്കുമ്പോഴും സുന്നത്തുണ്ട്.

أذن المهموم والمصروع والغضبان ومن ساء خلقه من إنسان أو بهيمة وعند الحريق وعند تغول الغيلان أي تمرد الجن. وهو والإقامة في أذني المولود وخلف المسافر.

(سن) على الكفاية ويحصل بفعل البعض **(أذان وإقامة)** لخبر الصحيحين: «إذا حضرت الصلاة فليؤذن لكم أحدكم» **(لذكر ولو)** صبياً و **(منفرداً وإن سمع أذاناً)** من غيره على المعتمد خلافاً لما قال في شرح مسلم. نعم إن سمع أذان الجماعة واراد الصلاة معهم لم يسن له على الأوجه **(لمكتوبة)** ولو فائتة دون غيرها كالسنن وصلاة الجنازة والمنذورة، ولو اقتصر على احدهما لنحو ضيق وقت فالأذان أولي به، ويسن أذانان لصبح واحد قبل الفجر وآخر بعده، فإن اقتصر فالأولى بعده، وأذانان للجمعة أحدهما بعد صعود الخطيب المنبر والآخر الذي قبله إنما أحدثه عثمان رضي الله عنه لما كثر الناس، فاستحبابه عند الحاجة كأن توقف حضورهم عليه وإلاّ لكان الاقتصار على الاتباع أفضل (و) سن **(أن يؤذن للأولي)** فقط **(من صلوات توالت)** كفوائت وصلاتي جمع وفائتة وحاضرة دخل وقتها قبل شروعه في الأذان **(ويقيم لكل)** منها للاتباع (و) سن **(إقامة لأنثى)** سراً وخنثى فإن أذنت للنساء سراً لم يكره أو جهراً حرم **(وينادي لجماعة)** مشروعة في **(نفل)** كعيد وتراويح

ഒരാൾ ചെയ്താൽ എല്ലാവർക്കും അതു മതിയാകുന്ന ഫർള് കിഫായ (സാമൂഹ്യബാധ്യത) എന്ന ഇനത്തിലാണ് വാങ്കും ഇഖാമത്തും ഉൾപ്പെടുക. اذا حضرت الصلوة فليؤذن لكم احدكم ("നിസ്കാര സമയമായാൽ നിങ്ങളിലൊരാൾവാങ്ക് വിളിക്കട്ടെ") എന്ന ഇമാം ബുഖാരിയും മുസ്ലിമും റിപ്പോർട്ടു ചെയ്ത ഹദീസാണ് ഇതിന് തെളിവ്. പുരുഷന്മാർക്കാണ് വാങ്കും ഇഖാമത്തും സുന്നത്തുള്ളത്. അതു കുട്ടിയോ ഒറ്റക്ക് നിസ്കരിക്കുന്നവനോ മറ്റൊരാളുടെ വാങ്ക് കേട്ടവനോ ആണെങ്കിലും സുന്നത്തുണ്ട്. ഇതാണ് പ്രബലാഭിപ്രായം. ജമാഅത്തിന്റെ വാങ്ക് കേൾക്കുകയും അവരുടെ കൂടെ നിസ്കരിക്കാൻ ഉദ്ദേശിക്കുകയും ചെയ്തവന് വാങ്ക് സുന്നത്തില്ലെന്നാണ് ശർഹു മുസ്ലിമിൽ ഉള്ളത്.

### ഫർളിനു മാത്രം

ഫർള് നിസ്കാരങ്ങൾക്കാണ് വാങ്കും ഇഖാമത്തും സുന്നത്തുള്ളത്. അത് ഖളാ ആയ നിസ്കാരം വീട്ടുകയാണെങ്കിലും സുന്നത്തു തന്നെ. മയ്യിത്തു നിസ്കാരം, നേർച്ചയാക്കിയ നിസ്കാരം, സുന്നത്തുനിസ്കാരം എന്നിവയിലൊന്നും വാങ്ക് സുന്നത്തില്ല. സമയക്കുറവു കൊണ്ടോ മറ്റോ ഒന്നിൽ ചുരുക്കുകയാണെങ്കിൽ വാങ്ക് മാത്രം വിളിക്കലാണ് സുന്നത്ത്. സുബ്ഹിന് രണ്ട് വാങ്ക് സുന്നത്താണ്. ഒന്ന് ഫജ്റിന് മുമ്പും മറ്റൊന്ന് ശേഷവും. ഒന്നേ വിളിക്കുന്നുള്ളൂവെങ്കിൽ ശേഷമുള്ളതാണ് നല്ലത്. ജുമുഅക്കുമുണ്ട് രണ്ടു വാങ്ക്. ഖത്വീബ് മിമ്പറിൽ കയറിയതിനു ശേഷമാണ് ഒന്ന്. ജനബാഹുല്യമുണ്ടായപ്പോൾ ഉസ്മാൻ(റ) നടപ്പിലാക്കിയതാണ് മറ്റേത്.[1] വാങ്ക് കേട്ടാലേ ജനങ്ങൾ വരൂ എന്നതു പോലെയുള്ള ആവശ്യമുള്ളപ്പോഴാണ് ഈ ബാങ്ക് സുന്നത്ത്. ആവശ്യമില്ലാത്ത പക്ഷം നബിചര്യയായ ഖതീബ് മിമ്പറിൽ കയറിയതിന് ശേഷമുള്ള വാങ്കു മാത്രം വിളിക്കലാണ് ശ്രേഷ്ഠം.

നഷ്ടമായ നിസ്കാരങ്ങൾ നിർവഹിക്കുകയോ ജംആക്കി നിസ്കരിക്കുകയോ ആസന്നമായതും നഷ്ടമായതും കൂടി നിർവഹിക്കുകയോ ചെയ്യുന്ന ഒന്നിലേറെ നിസ്കാരങ്ങൾ തുടരെ നിർവഹിക്കുന്ന ഘട്ടങ്ങളിൽ വാങ്കും ഇഖാമത്തും ഒന്നാമത്തേതിന് മാത്രവും ബാക്കിയുള്ളതിനെല്ലാം ഇഖാമത്ത് മാത്രവുമാണ് സുന്നത്ത്. അതാണ് നബിചര്യ. സ്ത്രീ, നപുംസകം എന്നിവർക്ക് പതുക്കെ ഇഖാമത്ത് മാത്രമേ

1. ളുഹറിന്റെ സമയമായതിന് ശേഷം കൊടുക്കുന്ന വാങ്കാണ് ഉസ്മാൻ(റ) നടപ്പിലാക്കിയത്. ഇത് രണ്ടാം വാങ്ക് എന്ന് അറിയപ്പെടുന്നു. ഖതീബ് മിമ്പറിൽ കയറിയതിന് ശേഷമുള്ളതാണ് നേരത്തെ നിലവിലുള്ളത്. ആവശ്യ ഘട്ടത്തിൽ രണ്ടു വാങ്ക് വേണ്ടതാണെന്ന് പ്രമാണങ്ങളുടെ അടിസ്ഥാനത്തിൽ അറിയാവുന്നതുകൊണ്ടാണ് ഉസ്മാൻ(റ) ആവശ്യം വന്നപ്പോൾ രണ്ടു വാങ്ക് നടപ്പിലാക്കിയത്. മുഴുവൻ സ്വഹാബികളും അത് അംഗീകരിച്ചതും പിന്നീട് മുസ്ലിംകളുടെ കീഴ്വഴക്കും തുടർന്നു പോന്നതുമാണെന്ന് ഇബ്നു റജബ്(റ) തുടങ്ങിയ ഇമാമുകൾ വിശദീകരിച്ചിട്ടുണ്ട്. *(തുഹ്ഫത്തുൽ അഹ്മദ് 6/475)*

ووتر أفرد عنها برمضان وكسوف **(الصلاة)** بنصبه إغراء ورفعه مبتدأ **(جامعة)** بنصبه حالاً ورفعه خبراً ويجزئ: الصلاة الصلاة وهلموا إلى الصلاة، ويكره: حي على الصلاة، وينبغي ندبه عند دخول الوقت وعند الصلاة ليكون نائباً عن الأذان والإقامة، وخرج بقولي «لجماعة» ما لا يسن فيه الجماعة، وما فعل فرادى وبنفل منذورة وصلاة جنازة.

**(وشرط فيهما)** أي في الأذان والإقامة **(ترتيب)** أي الترتيب المعروف فيهما للاتباع، فإن عكس ولو ناسيا لم يصح وله البناء على المنتظم منهما، ولو ترك بعضهما أتى به مع إعادة ما بعده **(وولاء)** بين كلماتهما. نعم لا يضر يسير كلام وسكوت ولو عمداً، ويسن أن يحمد سراً إذا عطس، وأن يؤخر رد السلام وتشميت العاطس الى الفراغ **(وجهر)** انْ اذّن او اقام **(لجماعة)** فينبغي إسماع واحد جميع كلماته، أما المؤذن أو المقيم لنفسه فيكفيه إسماع نفسه فقط **(ووقت)** أي دخوله **(لغير أذان صبح)** لأن ذلك للإعلام فلا يجوز ولا يصح قبله، أما أذان الصبح فيصح من نصف ليل **(وسن تثويب لـ)** أذاني **(صبح)** وهو أن يقول بعد الحيعلتين الصلاة خير من النوم مرتين ويثوب لأذان فائتة صبح وكره لغير صبح **(وترجيع)** بأن يأتي بكلمتي الشهادتين مرتين

സുന്നത്തുള്ളൂ. ഇനി സ്ത്രീകൾക്കു വേണ്ടി ഒരു സ്ത്രീ പതുക്കെ വാങ്ക് വിളിച്ചാൽ അത് കറാഹത്തൊന്നുമില്ല. ഉറക്കെയായാൽ ഹറാമാകും.[1]

പെരുന്നാൾ നിസ്കാരം, തറാവീഹ്, റമളാനിൽ തറാവീഹിന്റെ കൂടെയല്ലാതെ നിസ്കരിക്കുന്ന വിത്ർ[2] ഗ്രഹണ നിസ്കാരം എന്നിവയുടെ ജമാഅത്തിനു വേണ്ടി اَلصَّلٰوةَ جَامِعَة ،اَلصَّلَاةَ الصَّلَاةَ ،هَلُمُّوا اِلَى الصَّلَاةِ എന്നിങ്ങനെയുള്ള വാചകം കൊണ്ടും വിളിക്കൽ സുന്നത്തുണ്ട്. حَيَّ عَلَى الصَّلَاةِ എന്നു വിളിക്കൽ കറാഹത്താണ്. വാങ്കിനും ഇഖാമത്തിനും പകരമെന്ന നിലയ്ക്ക് സമയമാകുമ്പോഴും നിസ്കാരം തുടങ്ങുമ്പോഴും ഇത് വിളിച്ചുപറയൽ സുന്നത്താണ്. ജമാഅത്ത് സുന്നത്തില്ലാത്ത നിസ്കാരങ്ങൾക്കും തനിയെ നിസ്കരിക്കുമ്പോഴും നേർച്ചയാക്കിയ നിസ്കാരം, മയ്യിത്ത് നിസ്കാരം എന്നിവയ്ക്കും ഇതു സുന്നത്തില്ല.

## വാങ്ക്, ഇഖാമത്തിന്റെ ശർത്വുകൾ

ക്രമം പാലിക്കൽ വാങ്കിലും ഇഖാമത്തിലും ശർത്വാണ്. അവയുടെ പ്രസിദ്ധമായ ക്രമത്തിൽ തന്നെയായിരിക്കണം. നബിചര്യയാണ് തെളിവ്. മറന്നുകൊണ്ടായാൽ പോലും ക്രമം തെറ്റിയാൽ അത് ശരിയാവില്ല. ക്രമം പാലിച്ചത്രയേ പരിഗണിക്കൂ. അതു മുതലുള്ളത് തുടരാം. ഏതെങ്കിലും വാചകം ഉപേക്ഷിച്ചാൽ അത് വീണ്ടെടുത്ത് ശേഷമുള്ളതും ആവർത്തിക്കണം. വാചകങ്ങൾക്കിടയിൽ തുടർച്ചയും ശർത്വാണ്. എങ്കിലും കുറഞ്ഞ സംസാരമോ മൗനമോ ഇടയിൽ വന്നാലും അത് മനഃപൂർവമായാലും വിരോധമില്ല. തുമ്മിയാൽ اَلْحَمْدُ لِلّٰه എന്നു മെല്ലെ പറയൽ സുന്നത്തുണ്ട്. സലാം മടക്കുക, തുമ്മിയവനുള്ള അനുഗ്രഹ പ്രാർത്ഥന എന്നിവ വാങ്കിൽനിന്നും ഇഖാമത്തിൽനിന്നും വിരമിക്കുംവരെ മാറ്റിവെക്കലാണ് സുന്നത്ത്. ജമാഅത്തിന് വേണ്ടിയുള്ള വാങ്കാണെങ്കിൽ ഉറക്കെയായിരിക്കൽ ശർത്വാണ്. അതിന്റെ മുഴുവൻ വാചകങ്ങളും ഒരാളെങ്കിലും കേട്ടിരിക്കണം. എന്നാൽ ഒറ്റയ്ക്കു നിസ്കരിക്കുന്നതിനു വേണ്ടി വാങ്കോ ഇഖാമത്തോ കൊടുക്കുന്നവൻ സ്വന്തം ദേഹത്തെ കേൾപ്പിക്കൽ മതിയാകും. സുബ്ഹിന്റേതല്ലാത്ത വാങ്കുകൾക്ക് സമയമാവലും നിബന്ധനയാണ്. കാരണം ഇതൊരു അറിയിപ്പാണല്ലോ. അതിനാൽ സമയത്തിന് മുമ്പാവൽ അനുവദനീയമല്ല. അത് സ്വീകാര്യവുമല്ല. എന്നാൽ സുബ്ഹ് വാങ്ക് അർധരാത്രി മുതൽ ആവാം.

1. പുരുഷന്മാർക്കോ നപുംസകങ്ങൾക്കോ വേണ്ടി ഒരു സ്ത്രീ വാങ്കുവിളിച്ചാൽ അതു ശരിയാവില്ല. അവൾ കുറ്റക്കാരിയാവുകയും ചെയ്യും.
2. തറാവീഹിന്റെ ഉടനെ വിത്ർ നിസ്കരിക്കുന്നുവെങ്കിൽ അതിന് പ്രത്യേകമായി വിളി വേണ്ടതില്ല. തറാവീഹിന്റേതു തന്നെ മതിയാകും

سراً، أي بحيث يسمع من قرب منه عرفاً قبل الجهر بهما للاتباع، ويصح بدونه **(وجعل مسبحتيه بصماخيه)** في الأذان دون الإقامة لأنه أجمع للصوت. قال شيخنا: إن أراد رفع الصوت به وإن تعذرت يد جعل الأخرى أو سبابة سنّ جعل غيرها من بقية الأصابع **(و)** سن فيهما أي في الأذان والإقامة **(قيام)** وأن يؤذن على موضع عال، ولو لم يكن للمسجد منارة سن بسطحه ثم ببابه **(واستقبال)** للقبلة وكره تركه **(وتحويل وجهه)** لا الصدر **(فيهما يميناً)** مرة **(في حي على الصلاة)** في المرتين ثم يرد وجهه للقبلة **(وشمالاً)** مرة **(في حي على الفلاح)** في المرتين ثم يرد وجهه للقبلة ولو لأذان الخطبة أو لمن يؤذن لنفسه، ولا يلتفت في التثويب على نزاع فيه.

تنبيه: يسن رفع الصوت بالأذان لمنفرد فوق ما يسمع نفسه، ولمن يؤذن لجماعة فوق ما يسمع واحداً منهم، وأن يبالغ كل في جهر به للأمر به وخفضه به في مصلى أقيمت فيه جماعة وانصرفوا، وترتيله وإدارج الإقامة وتسكين راء التكبيرة الأولى، فإن لم يفعل فالأفصح الضم وإدغام دال محمد في راء

## വാങ്കിന്റെ സുന്നത്തുകൾ

സുബ്ഹിന്റെ രണ്ടു വാങ്കുകൾക്കും 'തസ്‌വീബ്' സുന്നത്തുണ്ട്. രണ്ട് 'ഹയ്യഅല'കൾക്ക് ശേഷം اَلصَّلٰوةُ خَيْرٌ مِنَ النَّوْمِ[1] എന്ന് രണ്ടു പ്രാവശ്യം പറയലാണിത്. സുബ്ഹ് ഖളാഅ് വീട്ടുമ്പോഴുള്ള വാങ്കിലും ഇത് സുന്നത്തുണ്ട്. സുബ്ഹിന്റേതല്ലാത്ത വാങ്കുകളിൽ ഇത് കറാഹത്താണ്. എല്ലാ വാങ്കിലും 'തർജീഅ്' സുന്നത്താണ്. രണ്ടു ശഹാദത്തിന്റെ വചനങ്ങൾ ഉറക്കെപ്പറയും മുമ്പ് അടുത്തുള്ളവർ കേൾക്കുംവിധം പതുക്കെ പറയലാണിത്. നബിചര്യയാണിതും. ഇതു കൂടാതെയും വാങ്ക് ശരിയാകും. കൂടുതൽ ശബ്ദമുയർത്താൻ ഉപകരിക്കുമെന്നതിനാൽ ചൂണ്ടുവിരലുകൾ ചെവിക്കുഴികളിൽ വെക്കൽ സുന്നത്താണ്. ഇഖാമത്തിൽ ഇതുവേണ്ട. ശബ്ദമുയർത്താൻ ഉദ്ദേശ്യമുണ്ടെങ്കിലേ വാങ്കിലും ഇത് വേണ്ടതുള്ളൂ എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. ഒരുകൈ ഉയർത്താൻ പ്രയാസമുണ്ടെങ്കിൽ മറ്റേത് മാത്രവും വെക്കാം. ചൂണ്ടുവിരൽ വെക്കാൻ കഴിയില്ലെങ്കിൽ മറ്റൊരു വിരലുമാവാം.

വാങ്കും ഇഖാമത്തും നിന്നുകൊണ്ട് നിർവഹിക്കലും ഉയർന്ന സ്ഥലത്തു വെച്ചാവലും സുന്നത്താണ്. പള്ളിക്ക് മിനാരമില്ലെങ്കിൽ മേൽതട്ടിൽ നിന്നും അല്ലെങ്കിൽ വാതിലിന്മേൽ നിന്നുമാണ് നല്ലത്. ഖിബ്‌ലക്ക് മുന്നിടൽ സുന്നത്തും അതുപേക്ഷിക്കൽ കറാഹത്തുമാണ്. حَيَّ عَلَى الصَّلَاةِ എന്ന് രണ്ടു പ്രാവശ്യം പറയുമ്പോൾ ഒറ്റത്തവണയായി മുഖം വലത്തോട്ട് തിരിക്കലും പിന്നെ മുഖം ഖിബ്‌ലക്ക് നേരെയാക്കി حَيَّ عَلَى الْفَلَاحِ ൽ ഇവ്വിധം ഇടത്തോട്ട് മുഖം തിരിക്കലും സുന്നത്താണ്. വീണ്ടും മുഖം ഖിബ്‌ലക്ക് നേരെയാക്കുക. ഖുതുബയുടെ സമയത്തുള്ള വാങ്കിലും സ്വന്തമായി നിസ്കരിക്കാനുള്ള വാങ്കിലും ഇത് സുന്നത്തുതന്നെ. മുഖം മാത്രമേ തിരിക്കേണ്ടതുള്ളൂ. നെഞ്ച് വേണ്ട. തസ്‌വീബിൽ മുഖം തിരിക്കേണ്ടതില്ല. ഇതിൽ പക്ഷേ തർക്കമുണ്ട്.

## ദുർജ്ജനങ്ങളുടെ വാങ്ക്

തനിച്ചു നിസ്കരിക്കുന്നവന്റെ വാങ്ക് സ്വശരീരം കേൾക്കുന്നതിന്നപ്പുറവും ജമാഅത്തിനെങ്കിൽ ഒരാൾ കേൾക്കുന്നതിലപ്പുറവും ശബ്ദമുയർത്തിക്കൊണ്ടാവൽ സുന്നത്താണ്. ശബ്ദം പരമാവധി ഉയർത്തലും സുന്നത്ത് തന്നെ. അതിന് നിർദേശമുണ്ട്. എന്നാൽ ഒരു ജമാഅത്ത് കഴിഞ്ഞു ജനങ്ങൾ പിരിഞ്ഞുപോയിടത്ത് ശബ്ദം താഴ്ത്തലാണ് സുന്നത്ത്. വാങ്ക് സാവധാനത്തിലും ഇഖാമത്ത് വേഗത്തിലുമാവൽ സുന്നത്താണ്.[2] ഒന്നാം തക്ബീറിലെ റാഇന് നിസ്വരമായി 'ര്' എന്നുച്ചരിക്കൽ സുന്നത്താണ്. അതല്ലെങ്കിൽ പിന്നെ ഉകാരമാണ് നല്ലത്. മുഹമ്മദ് എന്നതിലെ ദാലിനെ റസൂലുല്ലാഹ് എന്നതിലെ റാഇലേക്ക് ചേർത്തുച്ചരിക്കലും സുന്നത്തുണ്ട്. ഇങ്ങനെ ചേർക്കാതിരിക്കൽ വ്യക്തമല്ലാത്ത പിഴവിൽ പെട്ട

1. *അർത്ഥം: 'ഉറക്കത്തേക്കാൾ ഉത്തമം നിസ്കാരമാണ്'*
2. *വാങ്കിന്റെ വാചകങ്ങൾ ഒറ്റഒറ്റയായി വേറിട്ടും ഇഖാമത്തിന്റേത് ചേർത്തിയുമാണ് നിർവ്വഹിക്കേണ്ടത്.*

رسول الله لأن تركه من اللحن الخفي، وينبغي النطق بهاء الصلاة ويكرهان من محدث وصبي وفاسق، ولا يصح نصبه وهما أفضل من الإمامة لقوله تعالى: ﴿ومن أحسن قولاً ممن دعا إلى الله﴾ قالت عائشة رضي الله عنها: هم المؤذنون. وقيل: هي أفضل منهما وفضلت من أحدهما بلا نزاع.

(و) سن (لسامعهما) سماعاً يميز الحروف وإلا لم يعتد بسماعه كما قال شيخنا آخراً (أن يقول ولو متوضئاً) أو جنباً أو حائضاً خلافاً للسبكي فيهما أو مستنجياً فيما يظهر (مثل قولهما) إن لم يلحنا لحناً يغير المعني فيأتي بكل كلمة عقب فراغه منها حتى في الترجيع وان لم يسمعه ولو سمع بعض الاذان اجاب فيه وفيما لم يسمعه ولو ترتب المؤذنون اجاب الكل ولو بعد صلاته، ويكره ترك إجابة الأول ويقطع للإجابة القراءة والذكر والدعاء، وتكره لمجامع وقاضى حاجة بل يجيبان بعد الفراغ كمصل ان قرب الفصل لا لمن بحمام ومن بدنه ما عدا فمه نجس وإن وجد ما يتطهر به (إلا في حيعلات فيحوقل) المجيب،

താണ്. 'അസ്സ്വലാത്' എന്നതിൽ 'ഹാ' ആയി ഉച്ചരിക്കലും അനിവാര്യമാണ്.[1] വുളൂ ഇല്ലാത്തവൻ, കുട്ടി, ദുർനടപ്പുകാരൻ എന്നിവർക്ക് വാങ്കും ഇഖാമത്തും കറാഹത്താണ്.[2] ചീത്ത നടപടിക്കാരെ ഇക്കാര്യങ്ങൾക്കു നിയമിക്കാനും പറ്റില്ല.[3]

വാങ്കും ഇഖാമത്തും നിർവഹിക്കുന്നതാണ് ഇമാമത്തിനേക്കാൾ ശ്രേഷ്ഠം. وَمَنْ أَحْسَنُ قَوْلًا مِمَّنْ دَعَى إِلَى اللهِ (അല്ലാഹുവിലേക്ക് ക്ഷണിക്കുന്നതിനേക്കാൾ നല്ലത് പറയുന്നവർ ആരുണ്ട്?) എന്ന് അല്ലാഹു ചോദിച്ചിട്ടുണ്ട്.[4] ഇത് വാങ്ക് വിളിക്കുന്നവരെക്കുറിച്ചാണെന്ന് ആഇശ(റ) പറഞ്ഞിരിക്കുന്നു. എന്നാൽ ഇവയേക്കാൾ മഹത്വം ഇമാമത്തിനാണെന്ന അഭിപ്രായവുമുണ്ട്. വാങ്ക്, ഇഖാമത്ത് ഇവയിൽ ഒന്നിനേക്കാൾ മഹത്വം ഇമാമത്തിനാണെന്നതിൽ തർക്കമില്ല.[5]

## പ്രതികരണം

വാങ്കും ഇഖാമത്തും കേൾക്കുന്നവർ അതുപോലെ പറയൽ സുന്നത്തുണ്ട്. അക്ഷരങ്ങൾ വേർതിരിഞ്ഞ് വ്യക്തമായി കേൾക്കുന്നുണ്ടെങ്കിലാണ് സുന്നത്ത്. അതില്ലാത്ത പക്ഷം ആ കേൾവി പരിഗണിക്കപ്പെടേണ്ടതില്ലെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. വുളൂഅ് ചെയ്തുകൊണ്ടിരിക്കുന്നവനോ[6] ജനാബത്തുള്ളവനോ ആർത്തവക്കാരിയോ ആണെങ്കിലും ഇത് സുന്നത്തുണ്ട്. ജനാബത്തുകാരന്റെയും ആർത്തവക്കാരിയുടെയും കാര്യത്തിൽ ഇമാം സുബ്കി(റ)ന് വിയോജിപ്പുണ്ട്. ശൗചം ചെയ്യുന്നവനും ഇതു പറയാമെന്നാണ് മനസ്സിലാകുന്നത്.[7] അർത്ഥവ്യത്യാസം വരുംവിധം പിഴവോടെയുള്ള വാങ്കിന് പ്രതികരണം വേണ്ടതില്ല. വാങ്ക് വിളിക്കുന്നവൻ ഓരോ വാചകവും പറഞ്ഞു കഴിയുമ്പോൾ അതുപോലെ പറയുകയാണ് വേണ്ടത്. (ശഹാദത്ത് വചനങ്ങൾ പതുക്കെ പറയുന്ന) തർജീഇൽ പോലും ഇത് സുന്നത്തുണ്ട്. അതവൻ കേൾക്കുന്നില്ലെങ്കിലും സുന്നത്തു തന്നെ. വാങ്കിന്റെ അൽപഭാഗം മാത്രം കേട്ടാൽ കേട്ടതിനും കേൾക്കാത്തതിനും ഉത്തരം ചെയ്യണം. ഒന്നിനു പിറകെ ഒന്നായി പലയിടത്തു നിന്നും വാങ്ക് കേട്ടുകൊണ്ടിരുന്നാൽ അവയ്ക്കെല്ലാം പ്രതികരിക്കൽ സുന്നത്തുണ്ട്. അത് തന്റെ നിസ്കാരം കഴിഞ്ഞ ശേഷമാണെങ്കിൽ പോലും. ഒന്നാമത്തേതിന് ഉത്തരം ചെയ്യാതിരിക്കൽ കറാഹത്തുമാണ്. വാങ്കിന് പ്രതികരിക്കാൻ വേണ്ടി ഖിറാഅത്ത്, ദിക്ർ, ദുആ എന്നിവ നിർത്തിവെക്കണം.

1. ഹയ്യഅലകളിലും ഖദ്ഖാമതിസ്സ്വലാതിലും
2. കുട്ടി, ദുർനടപ്പുകാരൻ എന്നിവർക്ക് കറാഹത്താണെന്ന് പറഞ്ഞത് ജമാഅത്ത് നിസ്കാരത്തിന് വേണ്ടി രണ്ടും നിർവ്വഹിക്കുമ്പോഴാണ്. ഇവർ ഒറ്റക്ക് നിസ്കരിക്കുമ്പോൾ രണ്ടും സുന്നത്ത് തന്നെയാണ്. എന്നാൽ അശുദ്ധിക്കാരന് നീരുപാധികം രണ്ടും കറാഹത്താണ്.
3. തെമ്മാടിക്ക് മാത്രമല്ല, കുട്ടിക്കും ഇത് ബാധകമാണ് -ഇആനത്ത്
4. സൂറതു ഫുസ്സിലത്: 33
5. വിയോജിപ്പുള്ളവരുണ്ടെന്നാണ് തുഹ്ഫയിലെ പരാമർശത്തിൽ നിന്നു വ്യക്തമാകുന്നത്.
6. വുളൂഅ് ഇല്ലാത്തവനാണെങ്കിലും എന്നാണ് ചില പതിപ്പുകളിൽ.
7. കക്കൂസിന് പുറത്തുവെച്ച്

أي يقول فيها: لا حول ولا قوة إلاّ بالله العلي العظيم، أي لا تحول عن معصية الله إلاّ به ولا قوة على طاعته إلاّ بمعونته **(ويصدق)** أي يقول: صدقت وبررت مرتين أي صرت ذا بر أي خير كثير **(إن ثوب)** أي أتى بالتثويب في الصبح، ويقول في كلمتي الإقامة، أقامها الله وأدامها وجعلني من صالحي أهلها.

(و) سنّ **(لكل)** من مؤذن ومقيم وسامعهما **(أن يصلي)** ويسلم **(على النبي)**ﷺ**(بعد فراغهما)** أي بعد فراغ كل منها إن طال فصل بينهما وإلاّ فيكفي لهما دعاء واحد **(ثم)** يقول كل منهم رافعاً يديه **(«اللهم رب هذه الدعوة»)** أي الأذان والإقامة **(إلى آخره)** تتمته: «التامة والصلوة القائمة آت محمداً الوسيلة والفضيلة وابعثه مقاماً محموداً الذي وعدته» والوسيلة هي أعلى درجة في الجنة، والمقام المحمود مقام الشفاعة في فصل القضاء يوم القيامة. ويسن أن يقول بعد أذان المغرب: اللهم هذا إقبال ليلك وإدبار نهارك وأصوات دعاتك فاغفر لي. وتسن الصلوة على النبيﷺ قبل الإقامة

സംയോഗം, മലമൂത്ര വിസർജ്ജനം എന്നിവയിൽ ഏർപ്പെട്ടുകൊണ്ടിരിക്കെ ഇത് കറാഹത്താണ്. അവർ അതിൽനിന്നു വിരമിച്ച ശേഷം ഉത്തരം ചെയ്യുകയാണ് വേണ്ടത്. നിസ്കരിച്ചുകൊണ്ടിരുന്നവനും ഇങ്ങനെതന്നെ. പക്ഷെ സമയം ദീർഘമായിട്ടില്ലെങ്കിലാണ് ശേഷമിത് സുന്നത്തുള്ളത്. കുളിമുറിയിലുള്ളവനും വായയൊഴികെ ദേഹമാസകലം നജസായവനും ഉത്തരം ചെയ്യൽ കറാഹത്തില്ല. ശുദ്ധീകരണത്തിനുള്ള സാമഗ്രികൾ ഉണ്ടെങ്കിൽ പോലും.

ഇരു 'ഹയ്യഅല'കളും കേൾക്കുമ്പോൾ പറയേണ്ടത് لَا حَوْلَ وَلَا قُوَّةَ إِلَّا بِاللهِ الْعَلِيِّ الْعَظِيمِ എന്നാണ്. വഴിപ്പെടാനും ദോഷത്തിൽ നിന്നൊഴിഞ്ഞു നിൽക്കാനും കഴിവു നൽകുന്നവൻ അത്യുന്നതനും മഹാനുമായ അല്ലാഹു മാത്രമാണ് എന്നാണാശയം. സ്വുബ്ഹ് വാങ്കിൽ اَلصَّلَاةُ خَيْرٌ مِنَ النَّوْمِ എന്നു കേൾക്കുമ്പോൾ صَدَقْتَ وَبَرِرْتَ എന്ന് രണ്ടു പ്രാവശ്യം പറയുകയാണ് വേണ്ടത്. "നീ സത്യം പറഞ്ഞു; ധാരാളം പുണ്യം നേടി" എന്നർത്ഥം. قَدْ قَامَتِ الصَّلٰوةُ എന്നതു കേൾക്കുമ്പോൾ اَقَامَهَا اللهُ وَاَدَامَهَا وَجَعَلَنِي مِنْ صَالِحِي اَهْلِهَا എന്നു ചൊല്ലണം. (അല്ലാഹു നിസ്കാരത്തെ നിലനിർത്തുകയും സ്ഥിരപ്പെടുത്തുകയും എന്നെ നിസ്കാരം നിർവ്വഹിക്കുന്ന നല്ലവരിൽ ഉൾപ്പെടുത്തുകയും ചെയ്യട്ടെ). വാങ്കും ഇഖാമത്തും നിർവഹിച്ചവരും അതു കേട്ടവരും അവ കഴിഞ്ഞാലുടൻ നബി(സ)ക്ക് വേണ്ടി സ്വലാത്തും സലാമും ചൊല്ലൽ സുന്നത്തുണ്ട്. വാങ്കിനും ഇഖാമത്തിനുമിടയിൽ സമയദൈർഘ്യമുണ്ടെങ്കിലേ രണ്ടിനും വെവ്വേറെ വേണ്ടൂ. ഇല്ലെങ്കിൽ രണ്ടിനുംകൂടി ഒന്നു മതിയാകും.[1] ശേഷം ഇരുകൈകളുമുയർത്തി താഴെ പറയുന്ന ദുആ ചൊല്ലണം.

اَللّٰهُمَّ رَبَّ هٰذِهِ الدَّعْوَةِ التَّامَّةِ وَالصَّلٰوةِ الْقَائِمَةِ آتِ مُحَمَّدًا الْوَسِيلَةَ وَالْفَضِيلَةَ وَابْعَثْهُ مَقَامًا مَحْمُودًا الَّذِي وَعَدْتَهُ (وَارْزُقْنَا شَفَاعَتَهُ يَوْمَ الْقِيٰمَةِ اِنَّكَ لَا تُخْلِفُ الْمِيعَادَ)[2]

(അർത്ഥം: ഈ സമ്പൂർണ്ണ വിളിയുടെയും നിർവഹിക്കപ്പെടുന്ന നിസ്കാരത്തിന്റെയും ഉടമയായ അല്ലാഹുവേ, മുഹമ്മദ് (സ)ക്ക് വസീല, ഫളീല എന്നീ പദവികൾ നീ നൽകണേ. നീ വാഗ്ദത്തം ചെയ്ത സ്തുത്യർഹ പദവിയിൽ നിയോഗിക്കുകയും ചെയ്യണേ.) വസീല എന്നത് സ്വർഗത്തിലെ അത്യുന്നത പദവിയാണ്. മഖാമും മഹ്മൂദ് എന്നാൽ ഖിയാമത്തുനാളിൽ വിധിനിർണയ ഘട്ടത്തിലെ ശുപാർശക്കുള്ള പദവിയും. മഗ്രിബ് വാങ്കിനു ശേഷം താഴെ പറയുന്നതുകൂടി ചൊല്ലൽ സുന്നത്തുണ്ട്:

اَللّٰهُمَّ هٰذَا اِقْبَالُ لَيْلِكَ وَاِدْبَارُ نَهَارِكَ وَاَصْوَاتُ دُعَاتِكَ فَاغْفِرْلِي

(അർത്ഥം: അല്ലാഹുവേ, ഇത് രാവിന്റെ ആഗമനവും പകലിന്റെ നിർഗമനവും നിന്നോട് പ്രാർത്ഥി

1. ഇഖാമത്തിന് ശേഷം
2. والفضيلة എന്നതിന് ശേഷം وَالدَّرَجَةَ وَالرَّفِيعَةَ (അർത്ഥം: ഉന്നത സ്ഥാനങ്ങളും നബി(സ) ക്ക് നൽകേണമേ.) എന്നും الذي وعدته എന്നതിന് ശേഷം وَارْزُقْنَا شَفَاعَتَهُ يَوْمَ الْقِيٰمَةِ اِنَّكَ لَا تُخْلِفُ الْمِيعَادَ (അർത്ഥം: അവിടുത്തെ ശുപാർശ ഖിയാമത്ത് നാളിൽ ഞങ്ങൾക്ക് അനുവദിക്കുകയും ചെയ്യണേ. നീ വാഗ്ദത്തം ലംഘിക്കില്ല, തീർച്ച.) എന്നതും കൂടി ചില ഗ്രന്ഥങ്ങളിലുണ്ട്.

على ما قاله النووي في شرح الوسيط واعتمده شيخنا ابن زياد، وقال أما قبل الأذان فلم أر في ذلك شيئاً. وقال الشيخ الكبير البكري: إنها تسن قبلهما ولا يسن محمد رسول الله بعدهما. قال الروياني في البحر: يستحب أن يقرأ بين الأذان وإقامة اية الكرسي لخبر: «إن من قرأ ذلك بين الأذان والإقامة لم يكتب عليه ما بين الصلاتين».

فرع: أفتى البلقيني فيمن وافق فراغه من الوضوء فراغ المؤذن بأنه يأتي بذكر الوضوء لأنه للعبادة التي فرغ منها ثم بذكر الأذان، قال: وحسن أن يأتي بشهادتي الوضوء ثم بدعاء الأذان لتعلقه بالنبي ﷺ ثم بالدعاء لنفسه.

## (فصل) في صلاة النفل

وهو لغة: الزيادة، وشرعاً: ما يثاب على فعله ولا يعاقب على تركه، ويعبر عنه بالتطوع والسنة والمستحب والمندوب، وثواب الفرض يفضله بسبعين درجة كما في حديث صححه ابن خزيمة. وشرع ليكمل نقص الفرائض بل وليقوم في الآخرة

ക്കുന്നവരുടെ ശബ്ദവുമാണ്. അതുകൊണ്ട് എനിക്ക് പൊറുത്തു തരണേ)

ഇഖാമത്തിന് മുമ്പ് നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലൽ സുന്നത്തുണ്ടെന്ന് ഇമാം നവവി(റ) ശർഹുൽ വസീത്വിൽ പറഞ്ഞിട്ടുണ്ട്. ശൈഖുനാ ഇബ്നുസിയാദ്(റ) അതിനെ പ്രബലമാക്കിയിട്ടുമുണ്ട്. വാങ്കിനു മുമ്പ് സ്വലാത്ത് ചൊല്ലുന്നതിന് തെളിവൊന്നും ഞാൻ കണ്ടിട്ടില്ലെന്നും ശൈഖുനാ ഇബ്നുസിയാദ്(റ) പറഞ്ഞിരിക്കുന്നു. എന്നാൽ ശൈഖുൽ കബീറുൽ ബക്രീ(റ) പറഞ്ഞത് വാങ്കിനും ഇഖാമത്തിനും മുമ്പ് സ്വലാത്ത് സുന്നത്തുണ്ടെന്നാണ്. വാങ്കിനും ഇഖാമത്തിനു ശേഷം مُحَمَّدٌ رَسُولُ اللهِ എന്നു കൂടി പറയൽ സുന്നത്തില്ല. വാങ്കിനും ഇഖാമത്തിനുമിടയിൽ ആയത്തുൽ കുർസിയ്യ് ഓതൽ സുന്നത്തുണ്ടെന്ന് ഇമാം റൂയാനീ(റ) 'അൽബഹർ' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. വാങ്കിനും ഇഖാമത്തിനുമിടയിൽ ഇത് ഓതിയാൽ ഇരുനിസ്കാരങ്ങൾക്കിടയിൽ പാപങ്ങൾ എഴുതപ്പെടില്ല എന്ന ഹദീസാണ് കാരണം.

### മുൻഗണന

ഒരാൾ വുളൂ ചെയ്തു കഴിഞ്ഞപ്പോൾ തന്നെയാണ് വാങ്കുവിളിയും അവസാനിച്ചതെങ്കിൽ അവൻ വുളൂഇന്റെ ദിക്റാണ് ആദ്യം ചൊല്ലേണ്ടതെന്ന് ഇമാം ബുൽഖീനീ(റ) ഫത്വ നൽകിയിട്ടുണ്ട്. അവൻ നിർവഹിച്ച ഇബാദത്ത് എന്ന പരിഗണന വുളൂഇന് നൽകുന്നതുകൊണ്ടാണിത്. ശേഷം വാങ്കിന്റെ ദിക്റും ചൊല്ലുക. എന്നാൽ വുളൂഇന്റെ ദിക്റിൽ നിന്ന് രണ്ടു ശഹാദത്തുകൾ മാത്രം ആദ്യം ചൊല്ലി പിന്നെ വാങ്കിന്റെ ദുആയും അതുകഴിഞ്ഞ് വുളൂഇന്റെ ദിക്റിലെ തനിക്കു വേണ്ടിയുള്ള ദുആയും ചൊല്ലുകയാണ് കൂടുതൽ നല്ലതെന്നും അദ്ദേഹം വിശദീകരിച്ചിട്ടുണ്ട്. നബി(സ)യുമായി ബന്ധപ്പെട്ടതിന് സ്വന്തത്തേക്കാൾ പ്രാമുഖ്യം നൽകിക്കൊണ്ടാണിത്.

## സുന്നത്തു നിസ്കാരങ്ങൾ[1]

നഫ്ല് എന്നതിന്റെ ഭാഷാർത്ഥം വർദ്ധിപ്പിക്കുക എന്നാണ്. സാങ്കേതികാർത്ഥം പ്രവർത്തിച്ചാൽ പ്രതിഫലമുള്ളതും ഉപേക്ഷിച്ചാൽ ശിക്ഷയില്ലാത്തതുമായ കാര്യങ്ങൾ എന്നാണ്. തത്വവ്വുഅ്,സുന്നത്ത്, മുസ്തഹബ്ബ്, മൻദൂബ് എന്നിവയൊക്കെ നഫ്ലിന്റെ മറ്റു പേരുകളാണ്. ഫർളിന് സുന്നത്തിനേക്കാൾ എഴുപതിരട്ടി ശ്രേഷ്ഠതയുണ്ട്. ഇബ്നുഖുസൈമ(റ) സ്വഹീഹാക്കിയ ഹദീസിൽ നിന്ന് ഇതു മനസ്സിലാക്കാം. ഫർളുകളിലെ ന്യൂനതകൾ പരിഹരിക്കാൻ വേണ്ടിയാണ് സുന്നത്ത് നിയമമാക്കപ്പെട്ടിരിക്കുന്നത്. മാത്രമല്ല, മറന്നോ മറ്റു കാരണങ്ങളാലോ നഷ്ടമായ ഫർളുകൾക്ക് ആഖിറത്തിൽ ഇവ പകരം നിൽക്കുന്നതുകൊണ്ടും. എന്നാൽ ഇഹത്തിൽ ഇതു ബാധകമല്ല.[2] ഇപ്രകാരം ശാഫിഈ(റ)വ്യക്തമാക്കിയിട്ടുണ്ട്.

1. صَلَاةُ النَّفْلِ എന്ന് അറബീ പ്രയോഗം
2. ഇവിടെ സുന്നത്തുകൾ ഫർളിനു പകരമായി ഗണിക്കില്ല.

لا في الدنيا مقام ما ترك منها لعذر كنسيان كما نص عليه، والصلاة أفضل عبادات البدن بعد الشهادتين فرضها أفضل الفروض ونفلها أفضل النوافل، ويليها الصوم فالحج فالزكاة على ما جـــزم به بعضهم، وقيل أفضلها الزكاة وقيل الصوم وقيل الحج وقيل غير ذلك. والخلاف في الإكثار من واحد أي عرفاً مع الاقتصار على الآكد من الآخر وإلاّ فصوم يوم أفضل من ركعتين، وصلاة النفل قسمان قسم لا تسن له جماعة كالرواتب التابعة للفرائض وهى ما تأتي آنفاً.

**(يسن)** للأخبار الصحيحة الثابتة في السنن **(اربع ركعات قبل عصر و)** أربع قبل **(ظهر و)** أربع **(بعده وركعتان بعد مغرب)** وندب وصلهما بالفرض ولا يفوت فضيلة الوصل بإتيانه قبلهما الذكر المأثور بعد المكتوبة **(و)** بعد **(عشاء)** **(و)** ركعتان خفيفتان **(قبلهما)** ان لم يشتغل بهما عن إجابة المؤذن، فإن كان بين الأذان والإقامة ما يسعهما فعلهما وإلاّ أخرهما **(و)** ركعتان قبل **(صبح)** ويسن تخفيفهما وقراءة الكافرون والإخلاص فيهما لخبر مسلم

ശഹാദത്തുകൾ കഴിഞ്ഞാൽ അതിശ്രേഷ്ഠമായ ശാരീരികാരാധന നിസ്കാരമാണ്. ഫർളുനിസ്കാരമാണ് നിർബന്ധകർമ്മങ്ങളിൽ ഏറ്റവും ശ്രേഷ്ഠമെന്ന പോലെ സുന്നത്തായ കർമ്മങ്ങളിൽ അതിശ്രേഷ്ഠം സുന്നത്തു നിസ്കാരവുമാണ്. നിസ്കാരം കഴിഞ്ഞാൽ നോമ്പ്, പിന്നെ ഹജ്ജ്, പിന്നെ സകാത്ത് എന്നിങ്ങനെയാണ് മഹത്വക്രമമെന്ന് ചില കർമ്മശാസ്ത്ര പണ്ഡിതർ തീർത്തു പറഞ്ഞിട്ടുണ്ട്. അതിശ്രേഷ്ഠം സകാത്താണെന്നും നോമ്പാണെന്നും ഹജ്ജാണെന്നും ഇവയല്ലാത്തതാണെന്നും അഭിപ്രായങ്ങളുമുണ്ട്. സാധാരണ ഒന്നുമാത്രം കൂടുതൽ നിർവഹിക്കുകയും മറ്റുള്ളവ കർശനമായതു മാത്രം ചെയ്യുകയും ചെയ്യുന്നെങ്കിൽ ഏതിനാണ് പ്രാധാന്യം എന്നതിൽ മാത്രമാണീ ചർച്ച. അല്ലെങ്കിൽ രണ്ടു റക്അത്ത് നിസ്കാരത്തേക്കാൾ ശ്രേഷ്ഠം ഒരുദിവസത്തെ നോമ്പു തന്നെയാണെന്നത് തീർച്ചയാണല്ലോ.

സുന്നത്തുനിസ്കാരങ്ങൾ രണ്ടു വിധമുണ്ട്. ജമാഅത്ത് സുന്നത്തുള്ളതും ഇല്ലാത്തതും. ഫർളുകളോട് കൂടെയുള്ള റവാതിബുകളാണ് ജമാഅത്ത് സുന്നത്തില്ലാത്ത ഒരിനം. അതാണിനി പറയുന്നത്.

## റവാതിബ്

സുനനുകളിൽ[1] സ്ഥിരപ്പെട്ട സ്വഹീഹായ ഹദീസുകൾ പ്രകാരം റവാതിബ് സുന്നത്തുകൾ ഇവയാണ്: അസ്വറിന് മുമ്പ് നാലു റക്അത്ത്, ളുഹ്റിനു മുമ്പ് നാലും ശേഷം നാലും, മഗ്രിബിനും ഇശാഇനും ശേഷം രണ്ടു വീതം, മുമ്പ് ലഘുവായ രണ്ടു വീതവും. സ്വുബ്ഹിന് മുമ്പ് രണ്ട്. മഗ്രിബിനു ശേഷമുള്ളത് ഫർളിനോട് ചേർത്തു നിർവഹിക്കൽ സുന്നത്തുണ്ട്. ഫർളിനു ശേഷം നിർദേശിക്കപ്പെട്ട ദിക്റുകൾ ചൊല്ലിയതുകൊണ്ട് ചേർക്കുന്ന പുണ്യം നഷ്ടപ്പെടുകയില്ല. മഗ്രിബിന്റെയും ഇശാഇന്റെയും മുമ്പുള്ള രണ്ടു റക്അത്ത് നിർവഹിക്കുന്നതുകൊണ്ട് വാങ്കിന് ഉത്തരം ചെയ്യുക എന്ന സുന്നത്ത് നഷ്ടമാവരുത്. വാങ്കിനും ഇഖാമത്തിനുമിടയിൽ മതിയായ സമയമുണ്ടെങ്കിൽ മാത്രം അപ്പോൾ നിസ്കരിച്ചാൽ മതി. ഇല്ലെങ്കിൽ പിന്നീട് നിസ്കരിക്കാൻ മാറ്റിവെക്കണം. സുബ്ഹിന്റെ മുമ്പുള്ള രണ്ടു റക്അത്ത് ലഘുവായിരിക്കലും അവയിൽ 'കാഫിറൂന' 'ഇഖ്ലാസ്' എന്നീ സൂറത്തുകൾ ഓതലും സുന്നത്താണ്. മുസ്ലിമിന്റെയും മറ്റും ഹദീസാണിതിന് തെളിവ്. ألَمْ نَشْرَحْ، ألَمْ تَرَ كَيْفَ എന്നീ സൂറത്തുകൾ ഓതണമെന്നും റിപ്പോർട്ടുണ്ട്. ഈ നിസ്കാരത്തിൽ ഈ രണ്ടു സൂറത്തുകളും പതിവായി ഓതിയാൽ അർശസ്സ് ഇല്ലാതാവുമെന്നും റിപ്പോർട്ടുണ്ട്. അപ്പോൾ ഏറ്റവും നല്ലത് ഈ നാലു സൂറത്തുകളും ഓതലാണ്. ഹദീസിൽ വന്നതെല്ലാം നിർവഹിച്ചെന്നുറപ്പു വരുത്താൻ അതാണു വഴി. اني ظَلَمْتُ نَفْسِي ظُلْمًا كَثِيرًا كَبِيرًا എന്നതിൽ ഇമാം നവവി(റ) നിർദേശിച്ച മാർഗത്തിൽ നിന്നു ഗ്രഹിക്കാവുന്നതാണിത്.[2] മാത്രമല്ല സുന്നത്തിന്റെ പരിധി ലംഘിക്കാൻ മാത്രമുള്ള ദൈർഘ്യം അതു

1. സുനനു അബീദാവൂദ്, നസാഈ, ഇബ്നുമാജ, തുർമുദി എന്നിവ
2. كَبِيرًا എന്നും كَثِيرًا എന്നും റിപ്പോർട്ടു ചെയ്ത ഈ ദുആയിൽ രണ്ടും കൂടി ചേർക്കാനാണ് ഇമാം നവവി നിർദേശിച്ചത്. രണ്ട് റിപ്പോർട്ടും പരിഗണിച്ച മഹത്വം കരസ്ഥമാക്കാനാണിത്. അത്തഹിയ്യാത്തിനു ശേഷം ഈ ദുആ മുമ്പു പറഞ്ഞിട്ടുണ്ട്.

وغيره، وورد أيضاً فيهما ﴿ألم نشرح لك﴾ (الانشراح: ١) و﴿ألم تر كيف﴾ (الفيل: ١) وأن من داوم على قراءتهما فيهما زالت عنه علة البواسير، فيسن الجمع بينهنّ ليتحقق الإتيان بالوارد أخذاً مما قاله النوي في إني ظلمت نفسي ظلماً كثيراً كبيرا، ولم يكن بذلك مطولاً لهما تطويلاً يخرج عن حد السنة والاتباع كما قاله شيخانا ابنا حجر وزياد. ويندب الاضطجاع بينهما وبين الفرض إن لم يؤخرهما عنه ولو لغير متهجد، والأولى كونه على الشق الأيمن فإن لم يرد ذلك فصل بنحو كلام أو تحول.

تنبيه: يجوز تأخير الرواتب القبلية عن الفرض وتكون أداء، وقد يسن كأن حضر والصلاة تقام أو قربت إقامتها بحيث لو أشتغل بها يفوته تحرم الإمام فيكره الشروع فيها لا تقديم البعدية عليه لعدم دخول وقتها وكذا بعد خروج الوقت على الأوجه، والمؤكد من الرواتب عشر وهو ركعتان قبل صبح وظهر وبعده وبعد مغرب وعشاء.

(و يسن وتر) أي صلاته بعد العشاء لخبر:

കൊണ്ടുണ്ടാവുകയുമില്ല. ശൈഖുനാ ഇബ്നുഹജർ (റ), ശൈഖുനാ ഇബ്നുസിയാദ്(റ) എന്നിവർ ഇതു വ്യക്തമാക്കിയിട്ടുണ്ട്. ഈ രണ്ടു റക്അത്തുകൾ പിന്തിക്കുന്നില്ലെങ്കിൽ[1] അവ നിസ്കരിച്ചു ഫർള് നിസ്കരിക്കുന്നതിനു മുമ്പുള്ള ഇടവേളയിൽ ചരിഞ്ഞു കിടക്കൽ സുന്നത്തുണ്ട്. അവൻ തഹജ്ജുദ് നിസ്കരിക്കാത്തവനാണെങ്കിലും. വലതുവശം ചരിഞ്ഞുകിടക്കലാണ് കൂടുതൽ ഉത്തമം. ഇത് ചെയ്യുന്നില്ലെങ്കിൽ സംസാരം കൊണ്ടോ സ്ഥലം മാറിയോ ഇരുനിസ്കാരങ്ങൾക്കുമിടയിൽ ഒരു വേർതിരിവ് നല്ലതാണ്.

## റവാതിബ് പിന്തിക്കുന്നതിന്റെ വിധി

ഫർളിനു മുമ്പുള്ള -ഖബ്‌ലിയ്യ- റവാതിബ് സുന്നത്തുകളെ പിന്നിലേക്ക് മാറ്റാവുന്നതാണ്. അപ്പോഴും അത് 'അദാആയി' തന്നെ പരിഗണിക്കും. ചിലപ്പോൾ മാറ്റിവെക്കലാണ് സുന്നത്തെന്നും വരും. ഉദാഹരണം: ഒരാൾ വന്നത് നിസ്കാരം തുടങ്ങിയ ശേഷമാണ്. അല്ലെങ്കിൽ നിസ്കാരം തുടങ്ങാറാവുകയും സുന്നത്തിന് നിന്നാൽ ഇമാമിനോടൊപ്പം തക്ബീറതുൽ ഇഹ്റാമിന്റെ ഘട്ടത്തിലുണ്ടാവുന്ന പുണ്യം നഷ്ടമാവുമെന്നും വരിക. ഈ സാഹചര്യത്തിൽ സുന്നത്ത് തുടങ്ങൽ കറാഹത്താണ്. നിസ്കാരശേഷമുള്ള റവാതിബിനെ -ബഅ്ദിയ്യ:- മുമ്പിലേക്ക് മാററാൻ പറ്റില്ല. അതിന്റെ സമയമായിട്ടില്ല എന്നതാണ് കാരണം. സമയം അതിക്രമിച്ച ശേഷവും പറ്റില്ല എന്നാണ് പ്രബലം.[2]

റവാതിബുകളിൽ പ്രബലമായവ പത്തെണ്ണമാണ്. സുബ്ഹിക്കു മുമ്പ് രണ്ട്, ളുഹ്റിനു മുമ്പും ശേഷവും രണ്ടു വീതം, മഗ്രിബിനും ഇശാഇനും ശേഷം രണ്ടുവീതം.

## വിത്ർ

ഇശാഇനു ശേഷമുള്ള ഒറ്റയായ നിസ്കാരം. നിർബന്ധമാണെന്ന അഭിപ്രായമുള്ള വിത്ർ എല്ലാ റവാതിബുകളേക്കാളും മഹത്വമേറിയതാണ്. اَلْوِتْرُ حَقٌّ عَلَى كُلِّ مُسْلِمٍ (വിത്ർ എല്ലാ മുസ്‌ലിമിനും കടമയാണ്) എന്ന് ഹദീസുണ്ട്. ചുരുങ്ങിയത് ഒരു റക്അത്താണിത്. ഇശാഇന്റെ സുന്നത്തോ മറ്റൊരു സുന്നത്തു നിസ്കാരമോ മുമ്പു നിർവഹിച്ചില്ലെങ്കിലും ഒരു റക്അത്ത് മതിയാവും.[3] പൂർണതയുടെ താഴ്ന്ന പടി മൂന്നു റക്അത്താണ്. അതിനേക്കാൾ പരിപൂർണം അഞ്ച്, ഏഴ്, ഒമ്പത് എന്നിങ്ങനെ. മജ്മൂഇൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. കൂടിയാൽ പതിനൊന്ന് വരെയാവാം. വിത്ർ എന്ന നിയ്യത്തോടെ പതിനൊന്നിൽ കൂടുതൽ പറ്റില്ല. ഒറ്റയായിട്ടാവണം വിത്ർ നിസ്കരിക്കേണ്ടത്.

1. പിന്തിക്കുന്നെങ്കിലും സുന്നത്തുണ്ട്. അപ്പോൾ കിടത്തം ഇടയിലല്ല, ശേഷമായിരിക്കും.
2. സമയം അതിലംഘിച്ച നിസ്കാരം ഖളാഅ് വീട്ടിയ ശേഷമേ പിന്നിലെ റവാതിബും പറ്റൂ.
3. ഇശാഇന് ശേഷം മറ്റേതെങ്കിലും ഒരു സുന്നത്ത് നിസ്കരിച്ചിട്ടുണ്ടെങ്കിലേ വിത്ർ ഒരു റക്അത്ത് പറ്റൂ, അല്ലാത്തപക്ഷം വിത്ർ മൂന്നെങ്കിലും വേണമെന്ന ചിലരുടെ അഭിപ്രായത്തിന് ഖണ്ഡനമാണിത്.

«الوتر حق على كل مسلم» وهو أفضل من جميع الرواتب للخلاف في وجوبه **(وأقله ركعة)** وإن لم يتقدمها نفل من سنة العشاء أو غيرها. قال في المجموع: وأدني الكمال ثلاث، وأكمل منه خمس فسبع فتسع **(وأكثره إحدى عشرة)** ركعة فلا يجوز الزيادة عليها بنية الوتر وإنما يفعل الوتر أوتاراً، ولو أحرم بالوتر ولم ينو عدداً صح واقتصر على ما شاء منه على الأوجه. قال شيخنا: وكأن بحث بعضهم إلحاقه بالنفل المطلق في أن له إذا نوى عدداً أن يزيد وينقص توهمه من ذلك وهو غلط صريح. وقوله: إن في كلام الغزالي عن الفوراني ما يؤخذ منه ذلك وَهَمٌ أيضاً كما يعلم من البسيط،ويجري ذلك فيمن أحرم بسنة الظهر الأربع بنية الوصل فلا يجوز له الفصل بإن يسلم من ركعتين وإن نواه قبل النقص خلافاً لمن وهم فيه أيضاً انتهى. ويجوز لمن زاد على ركعة الفصل بين كل ركعتين بالسلام هو أفضل من الوصل بتشهد أو تشهدين في الركعتين الأخيرتين، ولا يجوز الوصل

എണ്ണമൊന്നും കരുതാതെ ഒരാൾ വിത്ർ തുടങ്ങിയാൽ അത് ശരിയാകും. അവനുദ്ദേശിച്ചത്ര നിസ്കരിച്ചു മതിയാക്കാം എന്നാണ് പ്രബലം. എണ്ണം കരുതിത്തുടങ്ങിയാൽ തന്നെ അവന് കരുതിയതിൽ നിന്ന് കൂട്ടുകയോ കുറക്കുകയോ ചെയ്യാമെന്നും ഇക്കാര്യത്തിൽ വിത്ർ, മുത്വ്ലഖ് (കാര്യ, സമയ ബന്ധമില്ലാത്ത സുന്നത്തു നിസ്കാരം) പോലെയാണെന്നും ചിലർ അഭിപ്രായപ്പെട്ടത് മേൽ പറഞ്ഞതിൽനിന്നും തെറ്റിദ്ധരിച്ചതാണെന്നും അത് അബദ്ധമാണെന്നത് സുവ്യക്തമാണെന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്. ഫൂറാനി(റ)[1] വിൽനിന്നും ഇമാം ഗസ്സാലി(റ) ഉദ്ധരിച്ച ചില വാചകങ്ങളിൽ നിന്നും ഇങ്ങനെ ഗ്രഹിക്കാനാവുമെന്ന് ഇവർ പറഞ്ഞതും തെറ്റിദ്ധാരണയാണ്. 'ബസീത്വ്' ൽനിന്നും ഇക്കാര്യം വ്യക്തമാണ്. ളുഹ്റിന്റെ സുന്നത്ത് നാലു റക്അത്ത് ഒരുമിച്ച് നിസ്കരിക്കാൻ നിയ്യത്ത് ചെയ്തു നിസ്കാരം തുടങ്ങിയവന്റെ കാര്യത്തിലും ഈ ചർച്ച വരും. രണ്ടു റക്അത്ത് കഴിഞ്ഞു സലാംവീട്ടൽ അവനു പറ്റില്ല. രണ്ടായി ചുരുക്കുംമുമ്പെ അതു കരുതിയാൽ പോലും പറ്റില്ല. നേരത്തെ പറഞ്ഞവർ അതു പറ്റുമെന്ന അഭിപ്രായക്കാരാണ്.

വിത്ർ ഒരു റക്അത്തിലേറെ നിസ്കരിക്കുന്നവന് ഈരണ്ടു റക്അത്തുകളിൽ സലാംവീട്ടാം. അവസാനം ഒരു അത്തഹിയ്യാത്തു കൊണ്ടോ അവസാനത്തെ രണ്ടു റക്അത്തുകളിലായി രണ്ട് അത്തഹിയ്യാത്തു കൊണ്ടോ നിർവഹിച്ച് ചേർത്തുള്ള നിസ്കാരത്തേക്കാൾ ഇതാണു നല്ലത്. രണ്ടിൽ കൂടുതൽ അത്തഹിയ്യാത്ത് കൊണ്ടുള്ള ചേർത്തു നിസ്കാരം പറ്റില്ല. മൂന്നു റക്അത്തല്ലാത്തതിൽ ചേർത്തു നിസ്കരിക്കൽ ഉത്തമ വിരുദ്ധവും മൂന്നു റക്അത്തിൽ കറാഹത്തുമാണ്. وَلَا تُشَبِّهُوا الْوِتْرَ بِصَلَوٰةِ الْمَغْرِبِ (വിത്റിനെ നിങ്ങൾ മഗ്‌രിബ് നിസ്കാരത്തിന് തുല്യമാക്കരുത്) എന്ന ഹദീസിന്റെ പശ്ചാത്തലത്തിലുള്ള നിരോധനം കൊണ്ടാണിത്.

മൂന്നു റക്അത്ത് വിത്ർ നിസ്കരിക്കുമ്പോൾ ഒന്നാം റക്അത്തിൽ സബ്ബിഹിസ്മയും രണ്ടാമത്തേതിൽ കാഫിറൂനയും മൂന്നാമത്തേതിൽ ഇഖ്ലാസ്, മുഅവ്വിദതയ്നി എന്നിവയും ഓതുന്നതാണ് നബിചര്യ. മൂന്നിൽ കൂടുതൽ റക്അത്ത് നിസ്കരിക്കുന്നെങ്കിൽ ഈ സൂറത്തുകൾ അവസാനത്തെ മൂന്നു റക്അത്തുകളിൽ ഓതുകയാണ് സുന്നത്ത്. പക്ഷേ ഈ റക്അത്തുകളെ മുമ്പുള്ളതിനോട് ചേർക്കാതെ നിസ്കരിക്കുകയാണെങ്കിലേ ഇതു സുന്നത്തുള്ളൂ. ചേർത്താണെങ്കിൽ വേണ്ട.[2] ഇമാം ബുൽഖീനി(റ) ഇങ്ങനെ ഫത്‌വ നൽകിയിട്ടുണ്ട്. മൂന്നിലേറെ റക്അത്ത് നിസ്കരിക്കുന്നവന് ചേർത്തായാലും ഇല്ലെങ്കിലും ആദ്യ രണ്ടു റക്അത്തുകളിൽ സൂറത്തുൽ ഇഖ്ലാസ് ഓതൽ സുന്നത്തുണ്ട്. വിത്ർ കഴിഞ്ഞ ശേഷം മൂന്നു പ്രാവശ്യം سُبْحَانَ الْمَلِكِ الْقُدُّوسِ എന്നു പറയലും മൂന്നാമത്തേത് ഉറക്കെ പറയലും സുന്നത്താണ്. അതിനു ശേഷം ഈ പ്രാർത്ഥന നിർവഹിക്കുക.

1. ഫാഇന് ഉകാരം കൊണ്ടാണ് വായിക്കേണ്ടത്. ത്വബഖാതിലും മറ്റും ഇത് കാണാം.
2. മുമ്പുള്ളവ സൂറത്തില്ലാതെയും ഇവ സൂറത്തോടെയും അല്ലെങ്കിൽ ഇവ മുമ്പുള്ളതിലേറെ ദൈർഘ്യമേറിയുമൊക്കെ വരുന്ന സ്ഥിതി ഒഴിവാക്കാനാണ് വേണ്ടെന്നു പറഞ്ഞത്. ചേർക്കാതെയാണെങ്കിൽ ഈ പ്രശ്നമില്ല.

بأكثر من تشهدين والوصل خلاف الأولى فيما عدا الثلاث وفيها مكروه للنهي عنه في خبر: «ولا تشبهوا الوتر بصلاة المغرب». ويسن لمن أوتر بثلاث أن يقرأ في الأولى سبح وفي الثانية الكافرون وفي الثالثة الإخلاص والمعوذتين للاتباع، فلو أوتر بأكثر من ثلاث فيسن له ذلك في الثلاثة الأخيرة إن فصل عما قبلها وإلاّ فلا كما أفتى به البلقيني، ولمن أوتر بأكثر من ثلاث قراءة الإخلاص في أولييه فصل أو وصل وأن يقول بعد الوتر ثلاثاً: «سبحان الملك القدوس» ويرفع صوته بالثالثة، ثم يقول: «اللّهم إني أعوذ برضاك من سخطك وبمعافاتك من عقوبتك وبك منك لا أحصي ثناء عليك أنت كما أثنيت على نفسك». ووقت الوتر كالتراويح بين صلاة العشاء ولو بعد المغرب في جمع التقديم وطلوع الفجر، ولو خرج الوقت لم يجز قضاؤهما قبل العشاء كالرواتب البعدية خلافا لما رجحه بعضهم ولو بان بطلان عشائه بعد فعل الوتر والتراويح وقع نفلاً مطلقاً.

اَللّٰهُمَّ اِنّي اَعُوذُ بِرِضَاكَ مِنْ سُخْطِكَ وَبِمُعَافَاتِكَ مِنْ عُقُوبَتِكَ وَبِكَ مِنْكَ لَا اُحْصِي ثَنَاءً عَلَيْكَ اَنْتَ كَمَا اَثْنَيْتَ عَلَى نَفْسِكَ[1]

## വിത്റിന്റെ സമയം

തറാവീഹ് പോലെത്തന്നെ വിത്റിന്റെയും സമയം ഇശാഅ് നിസ്കരിച്ച ശേഷം സുബ്ഹിന്റെ സമയം വരെയാണ്. മുന്തിച്ചു 'ജംആ'ക്കുന്നിടത്ത് അത് മഗ്രിബിന്റെ ശേഷമാവും.[2] നിസ്കാര സമയം കഴിഞ്ഞു പോയെങ്കിലും ഇവ നിസ്കരിക്കണമെങ്കിൽ ഇശാഅ് ആദ്യം നിസ്കരിച്ചിരിക്കണം.[3] ശേഷമുള്ള റവാതിബ് സുന്നത്തിന്റെ സ്ഥിതിയും ഇതാണ്. ഇതിന് വിരുദ്ധമായ അഭിപ്രായത്തിന് മുൻഗണന നൽകിയവരുമുണ്ട്. തറാവീഹോ വിത്റോ നിസ്കരിച്ച ശേഷമാണ് ഇശാ നിസ്കാരം ശരിയായിരുന്നില്ലെന്ന് ബോധ്യപ്പെട്ടതെങ്കിൽ ആ വിത്റും തറാവീഹും മുത്വ്ലഖായ സുന്നത്തുകളായെ പരിഗണിക്കൂ.

## വിത്ർ അവസാനം

സ്വയമോ മറ്റാരെങ്കിലും മുഖേനയോ സുബ്ഹിനു മുമ്പ് ഉണരുമെന്നുറപ്പുള്ളവർക്ക് രാത്രിയുടെ ആദ്യ ഭാഗത്ത് നിസ്കരിക്കാതെ വിത്ർ[4] മുഴുവൻ പിന്തിക്കലാണ് സുന്നത്ത്. റമളാനിൽ സുന്നത്തുള്ള ജമാഅത്ത് ഇതുകാരണം നഷ്ടപ്പെടുമെങ്കിൽപോലും പിന്തിക്കുകയാണ് നല്ലത്. اجْعَلُوا آخِرَ صَلَوتِكُمْ بِاللَّيْلِ وِتْرًا (നിങ്ങളുടെ രാത്രിനിസ്കാരത്തിന്റെ അവസാനം വിത്റാക്കുക) ഇമാം ബുഖാരി, മുസ്‌ലിം എന്നിവർ റിപ്പോർട്ടു ചെയ്ത ഈ ഹദീസിന് വേണ്ടി. തറാവീഹ് പിന്തിക്കൽ സുന്നത്തില്ല. വിത്റിനെ നിശാനിസ്കാരത്തേ - തഹജ്ജുദ്- ക്കാൾ പിന്തിക്കലും സുന്നത്താണ്. ഉണരുമെന്ന് ഉറപ്പില്ലെങ്കിൽ ഉറങ്ങുംമുമ്പെ വിത്ർ നിസ്കരിക്കലാണ് നല്ലത്. ഇത് പിന്നീട് ആവർത്തിക്കൽ സുന്നത്തുമില്ല.

ഉറങ്ങിയുണർന്നാണ് വിത്ർ നിസ്കരിക്കുന്നതെങ്കിൽ തഹജ്ജുദിന്റെ സുന്നത്തു കൂടി അതുകൊണ്ട് നേടാം. ഉറങ്ങിയില്ലെങ്കിൽ വിത്ർ മാത്രമേ ആകൂ. തഹജ്ജുദ് ആവില്ല. ഉണരുമെന്നുറപ്പുണ്ടായാലും ഇല്ലെങ്കിലും ഉറങ്ങുംമുമ്പെ വിത്ർ നിസ്കരിക്കലും ഉണർന്നെഴുന്നേറ്റ് തഹജ്ജുദ് നിസ്കരിക്കലുമാണ് നല്ലതെന്ന അഭിപ്രായവുമുണ്ട്.

---

1. അർത്ഥം: അല്ലാഹുവേ, നിന്റെ തൃപ്തിയിലൂടെ നിന്റെ കോപത്തിൽ നിന്നും നിന്റെ മാപ്പുകൊണ്ട് നിന്റെ ശിക്ഷയിൽനിന്നും ഞാൻ കാവൽ തേടുന്നു. നിന്റെ അനിഷ്ടത്തിൽ നിന്നു രക്ഷക്ക് നിന്നെത്തന്നെ ഞാൻ അഭയം പ്രാപിക്കുന്നു. നീ തന്നെ നിന്നെ വാഴ്ത്തിയിരിക്കെ ഞാൻ നിന്നെ വാഴ്ത്തുന്നത് ഒട്ടും പര്യാപ്തമായിരിക്കില്ല. അല്ലാഹുവേ, ഞാൻ ചെയ്ത ദോഷങ്ങൾ ആദ്യാവസാനം സാരവും നിസ്സാരവും രഹസ്യവും പരസ്യവും എല്ലാം നീ പൊറുക്കണേ.
2. ഇശാഇനെ മഗ്രിബിനോടൊപ്പം മുന്തിച്ച് ജംആക്കുമ്പോൾ ഇശാഇന്റെ യഥാർത്ഥ സമയമായിട്ടില്ലെങ്കിലും ഇശാഅ് നിസ്കരിച്ചു എന്ന നിലക്ക് വിത്ർ നിസ്കാരത്തിന്റെ സമയവുമായി.
3. യഥാർത്ഥ സമയം കഴിഞ്ഞെന്ന് കരുതി ഇശാഅ് നിസ്കരിക്കാതെ ഇവ നിസ്കരിക്കാൻ പറ്റില്ല. ഇശാഅ് നിസ്കരിച്ച ശേഷമാവുക എന്നതാണ് നിബന്ധന.
4. ഇവിടെ വിത്റിന്റെ കുറച്ചുഭാഗം ഇമാമിന്റെ കൂടെ ജമാഅത്തായും ബാക്കി രാത്രിയുടെ അസാനവും - ഉറങ്ങിയ ശേഷം- എന്നത് പറ്റുകയില്ല. ഇമാമോട് കൂടി മുഥ്ലഖ് സുന്നത്ത് കരുതാം. - തുഹ്ഫ.

فرع: يسن لمن وثق بيقظته قبل الفجر بنفسه أو غيره أن يؤخر الوتر كله لا التراويح عن أول الليل وإن فاتت الجماعة فيه بالتأخير في رمضان لخبر الشيخين: «اجعلوا آخر صلاتكم بالليل وترا وتأخيره عن صلوة الليل الواقعة فيه ولمن لم يثق بها أن يعجله قبل النوم ولا يندب إعادته، ثم إن فعل الوتر بعد النوم حصل له به سنة التهجد أيضاً وإلاّ كان وتراً لا تهجداً. وقيل: الأولى أن يوتر قبل أن ينام مطلقاً ثم يقوم ويتهجد لقول أبي هريرة رضي الله عنه: أمرني رسول الله ﷺ أن أوتر قبل أن أنام: رواه الشيخان. وقد كان أبو بكر رضي الله عنه يوتر قبل أن ينام ثم يقوم ويتهجد، وعمر رضي الله عنه ينام قبل أن يوتر ويقوم ويتهجد ويوتر، فترافعا إلى رسول الله ﷺ فقال: «هذا أخذ بالحزم» يعني أبابكر «وهذا أخذ بالقوة» يعني عمر. وقد روي عن عثمان مثل فعل أبي بكر وعن علي مثل فعل عمر رضي الله عنهم. قال في الوسيط: واختار الشافعي فعل أبي بكر رضيى الله عنه. وأما الركعتان اللتان يصليهما الناس جلوساً بعد الوتر فليستا من السنة كما صرح به الجوجري والشيخ زكريا. قال في المجموع: ولا تغتر بمن يعتقد سنّية ذلك ويدعو إليه لجهالته.

(و) يسن (الضحى) لقوله تعالى: ﴿يسبحن

أَمَرَنِي رَسُولُ اللهِ ﷺ أَنْ أُوتِرَ قَبْلَ أَنْ أَنَامَ (ഉറങ്ങുംമുമ്പെ വിത്ർ നിസ്കരിക്കാൻ നബി(സ) എന്നോട് കൽപിച്ചു) എന്ന് അബൂഹുറൈറ(റ) പറഞ്ഞതായി ഇമാം ബുഖാരി, മുസ്‌ലിം(റ) എന്നിവർ റിപ്പോർട്ടു ചെയ്ത ഹദീസാണ് ഇതിന് തെളിവ്. അബൂബക്ർ(റ) ഉറങ്ങും മുമ്പായിരുന്നു വിത്ർ നിസ്കരിച്ചിരുന്നത്. പിന്നെ എഴുന്നേറ്റ് തഹജ്ജുദും. ഉമർ(റ) ആദ്യം ഉറങ്ങുകയും പിന്നെ എഴുന്നേറ്റ് തഹജ്ജുദും അവസാനം വിത്റും നിസ്കരിക്കലായിരുന്നു പതിവ്. ഇക്കാര്യം നബി (സ)യുടെ ശ്രദ്ധയിൽ പെട്ടപ്പോൾ അവിടുന്ന് ഇങ്ങനെ പറഞ്ഞു: "ഇദ്ദേഹം (അബൂബക്ർ) സൂക്ഷ്മത സ്വീകരിച്ചു. ഇദ്ദേഹം (ഉമർ) മനക്കരുത്ത് അവലംബിച്ചു."(1) ഉസ്മാൻ(റ), അബൂബക്ർ (റ)ന്റെ രീതിയും അലി(റ), ഉമർ(റ)ന്റെ രീതിയുമാണ് സ്വീകരിച്ചിരുന്നതെന്നും റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ട്. ഇമാം ശാഫിഈ(റ) അബൂബക്ർ(റ)ന്റെ പ്രവൃത്തിക്കാണ് മുൻഗണന കൽപിച്ചതെന്ന് വസ്വീത്വിൽ കാണാം. വിത്ർ നിസ്കരിച്ച ശേഷം ഇരുന്നുകൊണ്ട് രണ്ടു റക്അത്ത് നിസ്കരിക്കുന്ന പതിവ് ചിലർക്കുണ്ട്. ഇത് സുന്നത്തേയല്ല എന്ന് ജൗജരീ(റ)വും ശൈഖ് സകരിയ്യ (റ)വും വ്യക്തമാക്കിയിട്ടുണ്ട്. ഇത് സുന്നത്തെന്നു വിശ്വസിച്ച് അതിന് ആളുകളെ പ്രേരിപ്പിക്കുന്ന വിവരദോഷികളുടെ ചെയ്തിയിൽ നീ വഞ്ചിതനാവേണ്ട എന്ന് മജ്മൂഇൽ ഇമാം നവവി(റ)ന്റെ പ്രസ്താവമുണ്ട്.

## ളുഹാ നിസ്കാരം

ളുഹാ നിസ്കാരം സുന്നത്താണെന്നതിന് يُسَبِّحْنَ بِالْعَشِيِّ وَالْإِشْرَاقِ (ഇശാഅ്, ഇശ്റാഖ് വേളകളിൽ അവ തസ്ബീഹ് ചൊല്ലും)(2) എന്ന ഖുർആൻ വചനമാണ് തെളിവ്. ഇശ്റാഖ് അഥവാ സൂര്യൻ ഉദിച്ചു പ്രഭ ചൊരിയുമ്പോഴുള്ള നിസ്കാരം ളുഹാ ആണെന്ന് ഇബ്നുഅബ്ബാസ് (റ) പറഞ്ഞിട്ടുണ്ട്. അബൂഹുറൈറ(റ) പറയുന്നു: "എന്റെ സുഹൃത്ത് നബി(സ) എന്നോട് മൂന്നു കാര്യങ്ങൾ ഉപദേശിച്ചു. എല്ലാ മാസവും മൂന്നു നോമ്പനുഷ്ഠിക്കാനും രണ്ടു റക്അത്ത് ളുഹാ നിസ്കരിക്കാനും ഉറങ്ങുംമുമ്പ് വിത്ർ നിസ്കരിക്കാനും" (ബുഖാരി, മുസ്‌ലിം). നബി (സ) എട്ടു റക്അത്ത് ളുഹാ നിസ്കരിച്ചെന്നും ഈരണ്ടു റക്അത്തുകളിൽ സലാം വീട്ടിയെന്നുമുള്ള ഹദീസ് അബൂദാവൂദ്(റ) റിപ്പോർട്ട് ചെയ്തിട്ടുണ്ട്.

ളുഹാ ചുരുങ്ങിയത് രണ്ടു റക്അത്തും കൂടിയാൽ എട്ടു റക്അത്തുമാണ്. തഹ്ഖീഖിലും മജ്മൂഇലുമുള്ള ഈ അഭിപ്രായമാണ് ഭൂരിപക്ഷം പണ്ഡിതരും അംഗീകരിച്ചിട്ടുള്ളത്. ഇതുപ്രകാരം ളുഹാ

---

1. ഉണരാതിരുന്നാലോ എന്നു ഭയന്ന് നിസ്കാരം ഒരു കാരണവശാലും നഷ്ടമാവാതിരിക്കാനുള്ള മുൻകരുതലായിരുന്നു അബൂബക്ർ (റ)ന്റേത്. ഉണരുക തന്നെ ചെയ്യുമെന്ന ദൃഢചിന്തയാണ് ഉമർ (റ)ന്റേത്. അവരുടെ പ്രകൃതത്തിനു യോജിച്ച ഉചിതവഴി അത്യുത്തമം എന്നതിനാൽ നബി(സ) അതുരണ്ടും അംഗീകരിക്കുകയാണു ചെയ്തത്.
2. സൂറതുസ്വാദ്. 18

بالعشي والإشراق﴾ (ص) : ١٨) قال ابن عباس: صلاة الإشراق صلاة الضحي. روي الشيخان عن أبي هريرة رضي الله عنه قال: أوصاني خليلي ﷺ باثلاث: صيام ثلاثة أيام من كل شهر، وركعتي الضحي، وأن أوتر قبل أن أنام. وروى أبو داود أنه ﷺ صلى سبحة الضحى أى صلاتها ثماني ركعات وسلم من كل ركعتين. **(وأقلها ركعتان وأكثرها ثمان)** كما في التحقيق والمجموع وعليه الأكثرون فتحرم الزيادة عليها بنية الضحى أوهي أفضلها على ما في الروضة وأصلها، فيجوز الزيادة عليها بنيتها إلى ثنتي عشرة، ويندب أن يسلم من كل ركعتين ووقتها من ارتفاع الشمس قدر رمح إلى الزوال، والاختيار فعلها عند مضي ربع النهار لحديث صحيح ، فإن ترادفت فضيلة التأخير إلى ربع النهار وفضيلة أدائها في المسجد إن لم يؤخرها فالأولى تأخيرها إلى ربع النهار، وإن فات به فعلها في المسجد لأن الفضيلة المتعلقة بالوقت أولى بالمراعاة من المتعلقة بالمكان، ويسن أن يقرأ فيها سورتي والشمس ووالضحى، وورد أيضاً قراءة الكافرون والإخلاص، والأوجه أن ركعتي الإشراق من الضحى خلافاً للغزالى ومن تبعه.

**(و)** يسن **(ركعتا تحية)** لداخل مسجد وإن تكرر

എന്ന നിയ്യത്തോടെ എട്ടിൽ കൂടുതലാക്കൽ ഹറാമാണെന്നു വരും. എന്നാൽ എട്ടു റക്‌അത്ത് ശ്രേഷ്ഠമായതാണെന്നാണ് റൗളയിലും അസ്‌ലുർറൗളയിലുമുള്ളത്. ഇതനുസരിച്ച് ളുഹാ നിയ്യത്തോടെ തന്നെ പന്ത്രണ്ടു വരെയാകാം. ളുഹാ നിസ്കരിക്കുമ്പോൾ ഈരണ്ടു റക്‌അത്തുകളിൽ സലാംവീട്ടൽ സുന്നത്താണ്.

സൂര്യൻ ഉദിച്ച് ഒരു കുന്തത്തിന്റത്ര ഉയർന്നതു മുതൽ[1] ളുഹ്റിന്റെ സമയം തുടങ്ങും വരെയാണ് ളുഹായുടെ സമയം. പകൽ കാൽഭാഗം ആവുമ്പോൾ നിസ്കരിക്കലാണ് ഉത്തമം. സ്വഹീഹായ ഹദീസ് അതിന് പ്രേരിപ്പിക്കുന്നുണ്ട്. പള്ളിയിൽ വെച്ച് നിസ്കരിക്കലും പകലിന്റെ കാൽഭാഗമാകുമ്പോൾ നിസ്കരിക്കലും രണ്ടുംകൂടി സാധ്യമല്ലാതെ വന്നാൽ പകൽ കാൽഭാഗത്തു നിസ്കരിക്കുക എന്നതിനാണ് പ്രാമുഖ്യം വേണ്ടത്. പള്ളിയിൽ നിസ്കരിക്കുന്ന പുണ്യം ഇതിനുവേണ്ടി ഒഴിവാക്കാം. സ്ഥലവുമായി ബന്ധപ്പെട്ട പുണ്യത്തേക്കാൾ പരിഗണിക്കേണ്ടത് സമയവുമായി ബന്ധപ്പെട്ട പുണ്യമാണെന്നതാണ് കാരണം. وَالشَّمْس، وَالضُّحَى സൂറത്തുകൾ ളുഹായിൽ ഓതൽ സുന്നത്താണ്. كَافِرُون، اخلاص സൂറത്തുകൾ ഓതൽ സുന്നത്താണെന്നും ഹദീസിലുണ്ട്. ഇശ്റാഖിന്റെ രണ്ടു റക്‌അത്ത് ളുഹായിൽ പെട്ടതാണെന്നാണ് പ്രബലം. ഇമാം ഗസ്സാലി(റ)യും അദ്ദേഹത്തെ പിന്തുടർന്നവരും ഇതിൽ വിയോജിച്ചിട്ടുണ്ട്.

## തഹിയ്യത്ത് നിസ്കാരം

പള്ളിയിൽ പ്രവേശിക്കുന്നവൻ രണ്ടു റക്‌അത്ത് തഹിയ്യത്ത് നിസ്കരിക്കൽ സുന്നത്തുണ്ട്. പലപ്രാവശ്യം പ്രവേശിക്കുന്നുവെങ്കിലും പള്ളിയിൽ ഇരിക്കാൻ ഉദ്ദേശിക്കുന്നില്ലെങ്കിലും ഇത് സുന്നത്തു തന്നെ. ഇരിക്കാൻ ഉദ്ദേശിക്കുന്നെങ്കിലേ ഇതു സുന്നത്തുള്ളൂ എന്നാണ് ശൈഖ് നസ്വ്ർ (റ)ന്റെ അഭിപ്രായം. ശർഹുൽ മൻഹജ്, ശർഹുത്തഹ്‌രീർ എന്നീ ഗ്രന്ഥങ്ങളിൽ ശൈഖ് സകരിയ്യാ(റ) ഇതിന്നനുകൂലമായി പ്രസ്താവിച്ചിട്ടുമുണ്ട്.

اِذَا دَخَلَ اَحَدُكُمُ الْمَسْجِدَ فَلَا يَجْلِس حَتَّى يُصَلِّيَ رَكْعَتَيْنِ

(നിങ്ങളാരെങ്കിലും പള്ളിയിൽ പ്രവേശിച്ചാൽ രണ്ടു റക്‌അത്ത് നിസ്കരിക്കാതെ ഇരിക്കരുത്) എന്ന ഇമാം ബുഖാരി(റ)വും മുസ്‌ലിം (റ)വും റിപ്പോർട്ട് ചെയ്ത ഹദീസാണ് തെളിവ്.

ദീർഘമായ ഇരുത്തം കൊണ്ട് തഹിയ്യത്തിനുള്ള അവസരം നഷ്ടമാവും. മറവിയോ അജ്ഞതയോ നിമിത്തമല്ലെങ്കിൽ അൽപമാത്ര ഇരുത്തം കൊണ്ടും നഷ്ടമാകും. വെള്ളം കുടിക്കാൻ വേണ്ടിയുള്ള അൽപനേരത്തെ ഇരുത്തവും ഇവയോട് ചേർക്കാം. നഷ്ടപ്പെടില്ലെന്നർത്ഥം. കുടിച്ച ശേഷം നിസ്കരി

1. ഏഴുമുഴം അഥവാ ഏകദേശം 20 മിനുട്ട് കഴിഞ്ഞത് മുതൽ

دخوله أو لم يرد الجلوس خلافاً للشيخ نصر، وتبعه الشيخ زكريا في شرحي المنهج والتحرير بقوله: إن أراد الجلوس لخبر الشيخين: «إذا دخل أحدكم المسجد فلا يجلس حتى يصلي ركعتين». وتفوت التحية بالجلوس الطويل وكذا القصير إن لم يسه أو يجهل، ويلحق بهما على الأوجه ما لو احتاج للشرب فيقعد له قليلاً ثم يأتي بها لا بطول قيام أو إعراض عنها ولمن أحرم بها قائماً القعود لإتمامها، وكره تركها من غير عذر. نعم إن قرب قيام مكتوبة جمعة أو غيرها وخشي لو اشتغل بالتحية فوات فضيلة التحرم انتظره قائماً، ويسن لمن لم يتمكن منها ولو بحدث أن يقول: سُبْحَانَ اللّٰهِ وَالْحَمْدُ لِلّٰهِ وَلَا إِلَـٰهَ إِلَّا اللّٰهُ وَاللّٰهُ أَكْبَرُ وَلَا حَوْلَ وَلَا قُوَّةَ إِلَّا بِاللّٰهِ أربعاً، وتكره لخطيب دخل وقت الخطبة ولمريد طواف دخل المسجد لا لمدرس خلافاً لبعضهم.

(و) ركعتا (استخارة) وإحرام وطواف ووضوء، ويتأدى ركعتا التحية وما بعدها بركعتين فأكثر من فرض أو نفل آخر وإن لم ينوها معه، أي يسقط طلبها بذلك. أما حصول ثوابها فالوجه توقفه على النية لخبر: «إنما الأعمال بالنيات» كما قاله جمع متأخرون واعتمده شيخنا، لكن ظاهر كلام الأصحاب

ക്കാവുന്നതാണ്. ദീർഘമായ നിർത്തം കൊണ്ടോ വേണ്ടെന്നുവെച്ചതുകൊണ്ടോ അവസരം നഷ്ടമാവില്ല. നിന്നുകൊണ്ട് നിസ്കാരം തുടങ്ങിയവന് പൂർത്തിയാക്കാൻ ഇരിക്കാവുന്നതാണ്.

കാരണം കൂടാതെ തഹിയ്യത്ത് ഉപേക്ഷിക്കൽ കറാഹത്താണ്. എന്നാൽ ജുമുഅയോ മറ്റു ഫർള് നിസ്കാരമോ തുടങ്ങാറാവുകയും തഹിയ്യത്ത് നിസ്കരിച്ചാൽ ഇമാമിനോടൊപ്പമുള്ള തക്ബീറതുൽ ഇഹ്റാമിന്റെ പുണ്യം നഷ്ടമാവുമെന്ന ഭയവുമുണ്ടെങ്കിൽ അതു പ്രതീക്ഷിച്ചുകൊണ്ട് നിൽപാണ് വേണ്ടത്. തഹിയ്യത്തിന് കഴിയാത്തവൻ - അശുദ്ധി, ജോലി തുടങ്ങിയ കാരണത്താൽ- سُبْحَانَ اللّٰهِ وَالْحَمْدُ لِلّٰهِ وَلَا إِلَهَ إِلَّا اللّٰهُ وَاللّٰهُ أَكْبَرُ وَلَا حَوْلَ وَلَا قُوَّةَ إِلَّا بِاللّٰهِ എന്ന് നാലു പ്രാവശ്യം പറയൽ സുന്നത്താണ്. ഖുതുബയുടെ സമയത്ത് പള്ളിയിൽ പ്രവേശിച്ച ഖതീബിനും ത്വവാഫ് ചെയ്യാനുദ്ദേശിച്ച് മസ്ജിദുൽ ഹറാമിൽ പ്രവേശിച്ചവനും തഹിയ്യത്ത് നിസ്കാരം കറാഹത്താണ്. പള്ളിയിൽ ദർസ് നടത്താൻ വരുന്നവന് ഇത് കറാഹത്തില്ല. ചിലർക്കിതിൽ വിയോജിപ്പുണ്ട്.

## ഇസ്തിഖാറത്ത് നിസ്കാരം

ഇസ്തിഖാറത്തി[1] (നന്മയെ തേടിയുള്ള നിസ്കാരം)ന്റെ രണ്ടു റക്അത്ത്, ഇഹ്റാമിന്റെയും ത്വവാഫിന്റെയും വുളൂഇന്റെയും ഈരണ്ടു റക്അത്തുകൾ ഇവയെല്ലാം സുന്നത്താണ്. തഹിയ്യത്തിന്റെയും ശേഷം പറഞ്ഞ നിസ്കാരങ്ങളുടെയും ബാധ്യത ഒഴിവാകാൻ ഫർളോ സുന്നത്തോ ആയ ഏതു നിസ്കാരവും മതിയാകും. രണ്ടോ രണ്ടിൽ കൂടുതലോ റക്അത്തുണ്ടാവണം. ആ നിസ്കാരത്തോടൊപ്പം തഹിയ്യത്തിനെയോ മറ്റോ കരുതണമെന്നുമില്ല. പക്ഷേ പ്രതിഫലം ലഭിക്കണമെങ്കിൽ അത് കരുതിയിരിക്കണം. എന്നതിനാണ് പ്രാമുഖ്യം. انما الأعمال بالنيات (കർമ്മങ്ങൾ സ്വീകാര്യമാവൽ നിയ്യത്തു കൊണ്ടാണ്) എന്ന ഹദീസിൽനിന്നിത് ഗ്രഹിക്കാം. പിൻഗാമികളായ ഒരുസംഘം പണ്ഡിതരുടെ ഈ അഭിപ്രായത്തെ ശൈഖുനാ പ്രബലമാക്കിയിട്ടുണ്ട്. എന്നാൽ ഇമാം ശാഫിഈ(റ)ന്റെ ശിഷ്യരുടെ ചർച്ചയിൽനിന്ന് വ്യക്തമാവുന്നത് നിയ്യത്തില്ലെങ്കിലും പ്രതിഫലം ലഭിക്കുമെന്നാണ്. മജ്മൂഇലെ ചർച്ചയുടെ ആശയവും അതു തന്നെ. വുളൂഇന്റെ രണ്ടു റക്അത്തുകളിൽ ഫാതിഹക്കു ശേഷം ഒന്നാമത്തേതിൽ ولو انهم اذ ظلموا انفسهم എന്ന ആയത്ത് رحيما വരെയും[2] രണ്ടാമത്തേതിൽ ومن يعمل سوءا او يظلم نفسه എന്നത് رحيما വരെയും[3]

1. ഒരു കാര്യം ചെയ്യണോ എന്നതിൽ ആശയക്കുഴപ്പമുണ്ടാകുമ്പോൾ ഗുണകരമായത് തോന്നിക്കിട്ടാൻ വേണ്ടിയുള്ളതാണീ നിസ്കാരം. ആദ്യ റകഅത്തിൽ ഫാതിഹക്കു ശേഷം കാഫിറൂന സൂറത്തും രണ്ടാമത്തേതിൽ ഇഖ്ലാസ്വുമാണ് ഓതേണ്ടത്. നിസ്കാരം കഴിഞ്ഞു നിർവ്വഹിക്കേണ്ട പ്രത്യേക ദുആ ചില കർമ ശാസ്ത്ര ഗ്രന്ഥങ്ങളിലുണ്ട്. നോ. ഇആനത്ത്.
2. സൂറതുന്നിസാഅ്: 64
3. സൂറതുന്നിസാഅ്: 110

حصول ثوابها وإن لم ينوها معه وهو مقتضى كلام المجموع. ويقرأ ندباً في أولي ركعتي الوضوء بعد الفاتحة ﴿ولو أنهم إذظلموا أنفسهم﴾ إلى ﴿رحيماً﴾ (النساء: ٦٤) والثانية ﴿من يعمل سوءاً أو يظلم نفسه﴾ إلى ﴿رحيماً﴾ (النساء: ١١) ومنه صلاة الأوابين وهي عشرون ركعة بين المغرب والعشاء، ورويت ستاً وأربعاً وركعتين وهما الأقل، وتتأدى بفوائت وغيرها خلافاً لشيخنا، والأولى فعلها بعدالفراغ من أذكار المغرب. وصلاة التسبيح وهي أربع ركعات بتسليمة أو تسليمتين وحديثها حسن لكثرة طرقه وفيه ثواب لا يتناهى، ومن ثم قال بعض المحققين: لا يسمع بعظيم فضلها ويتركها إلاّ متهاون بالدين. ويقول في كل ركعة منها خمسة وسبعين: سُبْحَانَ اللّٰهِ وَالْحَمْدُ للّٰهِ وَلَاَ اِلَهَ إلاَّ اللّٰهُ وَأَللّٰهُ أَكْبَرُ خمسة عشر بعد القراءة، وعشراً في كل من الركوع والاعتدال والسجودين والجلوس بينهما بعد الذكر الوارد فيها وجلسة الاستراحة، ويكبر عند ابتدائها دون القيام منها ويأتي بها في محل التشهد قبله، ويجوز جعل الخمسة عشر قبل القراءة وحينئذ يكون عشر الاستراحة بعد القراءة، ولو

ഓതൽ സുന്നത്താണ്.[1]

## അവ്വാബീൻ നിസ്കാരം

ജമാഅത്ത് സുന്നത്തില്ലാത്ത ഇനത്തിൽ പെട്ടതാണ് സ്വലാതുൽ അവ്വാബീൻ.[2] ഇശാഇനും മഗ്രിബിനുമിടയിലായി ഇരുപത് റക്അത്ത് നിസ്കാരമാണിത്. ആറ്, നാല്, രണ്ട് എന്നിങ്ങനെ റക്അത്തുകളും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. ഏറ്റവും ചുരുങ്ങിയത് രണ്ടു റക്അത്താണ്. മുമ്പ് നഷ്ടമായതോ മറ്റോ നിസ്കരിച്ചുകൊണ്ടും ഇത് നിർവഹിക്കാം. എന്നാൽ അതു പറ്റില്ലെന്നാണ് ശൈഖുനായുടെ അഭിപ്രായം. മഗ്രിബിന്റെ ദിക്റുകൾ കഴിഞ്ഞ ശേഷം ഇത് നിസ്കരിക്കുന്നതാണ് ഉത്തമം.

## തസ്ബീഹ് നിസ്കാരം

നാലു റക്അത്ത് നിസ്കാരമാണിത്. നാലും ഒന്നിച്ചും ഈരണ്ട് റക്അത്തുകളുമായും നിസ്കരിക്കാം. ഏറെ പരമ്പരകളിലൂടെ റിപ്പോർട്ട് ചെയ്യപ്പെട്ടതിനാൽ ഇതേക്കുറിച്ചുള്ള ഹദീസ് 'ഹസൻ' -സ്വീകാര്യം- എന്ന ഇനത്തിലാണ് പെടുന്നത്. നിർണയാതീതമായ പ്രതിഫലം നേടാവുന്നതാണ് തസ്ബീഹ് നിസ്കാരം. ഇതുകൊണ്ട് തന്നെ ഈ നിസ്കാരത്തിന്റെ മഹത്വം മനസ്സിലാക്കിയിട്ടും ഇതുപേക്ഷിക്കാൻ മതത്തെ നിസ്സാരമാക്കുന്നവർക്കേ കഴിയൂ എന്ന് സൂക്ഷ്മശാലികളായ ചില പണ്ഡിതർ പറഞ്ഞിട്ടുണ്ട്.[3]

ഓരോ റക്അത്തിലും 75 പ്രാവശ്യം سُبْحَانَ اللّٰهِ وَالْحَمْدُ للّٰهِ وَلَا اِلَهَ الاَّ اللّٰهُ وَاللّٰهُ اَكْبَرْ എന്നു ചൊല്ലണം. ഫാതിഹയും സൂറത്തും കഴിഞ്ഞ് 15, റുകൂഇൽ 10, ഇഅ്തിദാലിൽ 10, രണ്ടു സുജൂദുകളിലും ഇടയിലെ ഇരുത്തത്തിലും 10 വീതം, ഇസ്തിറാഹത്തിന്റെ ഇരുത്തത്തിൽ 10 എന്നിങ്ങനെയാണ് 75 വേണ്ടത്. ഇവയിൽ പതിവുള്ള ദിക്റുകൾക്കു ശേഷമാണ് തസ്ബീഹ് ചൊല്ലേണ്ടത്.

സുജൂദിൽ നിന്നെഴുന്നേറ്റുള്ള ഇസ്തിറാഹത്തിന്റെ ഇരുത്തത്തിൽ അതിലേക്ക് വരുമ്പോൾ മാത്രമേ തക്ബീർ ചൊല്ലേണ്ടതുള്ളൂ. തസ്ബീഹ് കഴിഞ്ഞ് അവിടെനിന്ന് അടുത്ത റക്അത്തിലേക്ക് എഴുന്നേൽക്കുമ്പോൾ വേണ്ട. രണ്ടാം റക്അത്തിൽ അത്തഹിയ്യാത്തിനു മുമ്പ് പത്തു പ്രാവശ്യം ചൊല്ലുക. ഫാതിഹക്കു മുമ്പ് പതിനഞ്ചു പ്രാവശ്യവും ശേഷം പത്തു പ്രാവശ്യവും എന്ന രീതിയും സ്വീകരിക്കാം. അപ്പോൾ ഇസ്തിറാഹത്തിന്റെ ഇരുത്തത്തിലേത് ഒഴിവാകും. റുകൂഇൽ തസ്ബീഹ് ഉപേക്ഷിച്ചതായി ഇഅ്തിദാലിൽ ഓർമ്മവന്നാൽ റുകൂഇലേക്ക് മടങ്ങാൻ പാടില്ല. ഇഅ്തിദാലിൽ വീണ്ടെടുക്കാനും പാടില്ല. കാരണം ഇഅ്തിദാൽ ലഘുഫർളാണല്ലോ. പകരം അതുകൂടി സുജൂദിൽ ചൊല്ലുകയാണ് വേണ്ട

1. വുളൂഇന്റെ അധ്യായത്തിൽ പറഞ്ഞതിന്റെ ആവർത്തനമാണിത്.
2. അശ്രദ്ധയുടെ വേളയിലും അല്ലാഹുവിനെ മറക്കാതെ അവനിലേക്ക് അടുക്കുന്നവരുടെ നിസ്കാരം.
3. ഇത് കൃത്രിമ നിസ്കാരമാണെന്ന് പ്രഖ്യാപിച്ചവർ അബദ്ധത്തിലാണ് (തുഹ്ഫ)

تذكر في الاعتدال ترك تسبيحات الركوعِ لَمْ يجز العود إليه ولا فعلها في الاعتدال لأنه ركن قصير بل يأتي بها في السجود، ويسن أن لا يخلى الأسبوع منها أو الشهر.

والقسم الثاني: ما تسن فيه الجماعة (و) هو (صلاة العيدين) أي العيد الأكبر والأصغر بين طلوع شمس وزوالها وهي ركعتان ويكبر ندباً في أولى ركعتي العيدين ولو مقضية على الأوجه بعد افتتاح سبعاً، وفي الثانية خمساً قبل تعوذ فيهما رافعاً يديه مع كل تكبيرة ما لم يشرع في قراءة، ولا يتدارك في الثانية إن تركها في الأولى، وفي ليلتهما من غروب الشمس إلى أن يحرم الإمام مع رفع صوت وعقب كل صلاة ولو جنازة من صبح عرفة إلى عصر آخر أيام التشريق، وفي عشر ذي الحجة حين يرى شيئاً من بهيمة الأنعام أو يسمع صوتها (و) صلاة (الكسوفين) أي كسوف الشمس والقمر وأقلها ركعتان كسنة الظهر، وأدنى كمالها زيادة قيام وقراءة وركوع في كل ركعة، والأكمل أن يقرأ بعد الفاتحة في القيام الأول البقرة أو قدرها، وفي الثاني كمائتي آية منها،والثالث كمائة وخمسين، والرابع كمائة، وأن يسبح في أول ركوع وسجود كمائة من البقرة، وفي الثاني من كل منهما كثمانين، والثالث

ത്. ആഴ്ചയിൽ ഒരിക്കലെങ്കിലും തസ്ബീഹ് നിസ്കാരം നിർവഹിക്കൽ സുന്നത്താണ്; ഇല്ലെങ്കിൽ മാസത്തിലെങ്കിലും.

## പെരുന്നാൾ നിസ്കാരം

സുന്നത്തു നിസ്കാരങ്ങളിലെ രണ്ടാം വിഭാഗം ജമാഅത്ത് സുന്നത്തുള്ളവയാണ്. ചെറിയപെരുന്നാൾ നിസ്കാരവും വലിയ പെരുന്നാൾ നിസ്കാരവും ഇതിൽപെടുന്നു. സൂര്യോദയം മുതൽ ളുഹ്റിന്റെ സമയം വരെയാണ് പെരുന്നാൾ നിസ്കാര സമയം. രണ്ടു റക്അത്തുള്ള ഈ നിസ്കാരത്തിൽ ഒന്നാം റക്അത്തിൽ വജ്ജഹ്തു കഴിഞ്ഞ് അഊദു ഓതുന്നതിനു മുമ്പായി ഏഴു പ്രാവശ്യവും രണ്ടാം റക്അത്തിൽ അഊദുവിനു മുമ്പായി അഞ്ചു പ്രാവശ്യവും തക്ബീർ ചൊല്ലണം. കൈകൾ ഉയർത്തിയാണ് തക്ബീർ ചൊല്ലേണ്ടത്. പെരുന്നാൾ നിസ്കാരം പിന്നീട് ഖളാആയി നിർവഹിക്കുകയാണെങ്കിലും ഈ തക്ബീർ സുന്നത്താണ്. ഫാതിഹ ഓതിത്തുടങ്ങിയാൽ തക്ബീറിന്റെ അവസരം നഷ്ടമാകും. ഒന്നാമത്തെ റക്അത്തിൽ ഉപേക്ഷിച്ചത് രണ്ടാമത്തേതിൽ വീണ്ടെടുക്കാനും പറ്റില്ല.[1]

ഇരുപെരുന്നാൾ രാവുകളിലും സൂര്യാസ്തമയം മുതൽ ഇമാം നിസ്കാരം തുടങ്ങുംവരെ ഉച്ചത്തിൽ തക്ബീർ ചൊല്ലൽ സുന്നത്തുണ്ട്. അറഫാദിനം (ദുൽഹിജ്ജ: 9) സുബ്ഹ് മുതൽ അയ്യാമുത്തശ്‌രീഖിന്റെ (ദുൽഹിജ്ജ: 11, 12, 13) അവസാനദിനത്തിലെ അസ്ർ വരെ മയ്യിത്ത് നിസ്കാരമുൾപ്പെടെയുള്ള എല്ലാ നിസ്കാരങ്ങളുടെ ഉടനെയും തക്ബീർ സുന്നത്താണ്. ആട്, മാട്, ഒട്ടകം എന്നിവയെ കാണുകയോ അവയുടെ ശബ്ദം കേൾക്കുകയോ ചെയ്യുമ്പോൾ തക്ബീർ ചൊല്ലൽ ദുൽഹിജ്ജ ഒന്ന് മുതൽ പത്തു വരെയും സുന്നത്തുണ്ട്.

## ഗ്രഹണ നിസ്കാരം

സൂര്യഗ്രഹണമോ ചന്ദ്രഗ്രഹണമോ ഉണ്ടാവുമ്പോഴുള്ള നിസ്കാരവും ജമാഅത്തായി നിർവഹിക്കൽ സുന്നത്താണ്. ളുഹ്റിന്റെ സുന്നത്ത് പോലുള്ള രണ്ടു റക്അത്ത് നിസ്കാരമാണ് ഇതിന്റെ ചുരുങ്ങിയ രൂപം. പൂർണതയുടെ ലഘുവായ രൂപം നിർത്തം ഖിറാഅത്ത്, റുകൂഅ് എന്നിവ ഓരോ റക്അത്തിലും കൂടുതലാക്കലാണ്.[2] സമ്പൂർണരൂപം താഴെ പറയുന്നു: ഒന്നാമത്തെ നിറുത്തത്തിൽ ഫാതിഹക്കു ശേഷം അൽബഖറ സൂറത്ത് മുഴുവനുമോ അത്രയും ദൈർഘ്യത്തിൽ മറ്റു സൂറത്തുകളോ ഓതുക. രണ്ടാമത്തെ നിറുത്തത്തിൽ അൽബഖറയിലെ ഇരുന്നൂറ് ആയത്തിന്റെയും മൂന്നാമത്തേതിൽ നൂറ്റി അൻപതിന്റെയും നാലാം നിർത്തത്തിൽ നൂറ് ആയത്തിന്റെയും ദൈർഘ്യത്തിൽ ഓതുക. ആദ്യത്തെ റുകൂ

1. തക്ബീറുകൾക്കിടയിൽ سُبْحَانَ اللهِ وَالْحَمْدُ للهِ وَلَا إِلٰهَ إِلَّا اللهُ وَاللهُ أَكْبَر എന്നു ചൊല്ലൽ സുന്നത്താണ്.
2. ഒരു റകഅത്തിൽ തന്നെ രണ്ട് നിർത്തവും രണ്ട് ഖിറാഅത്തും രണ്ട് റുകൂഉം നിർവ്വഹിക്കുക.

منهما كسبعين، والرابع كخمسين (**بخطبتين**) أي معهما (**بعدهما**) أي يسن خطبتان بعد فعل صلاة العيدين ولو في غد فيما يظهر والكسوفين، ويفتتح أولى خطبتي العيدين لا الكسوف بتسع تكبيرات، والثانية بسبع ولاء، وينبغي أن يفصل بين الخطبتين بالتكبير ويكثر منه في فصول الخطبة قاله السبكي، ولا تسن هذه التكبيرات للحاضرين (**و**) صلاة (**استسقاء**) عند الحاجة للماء لفقده أو ملوحته أو قلته بحيث لا يكفي، وهي كصلاة العيد لكن يستغفر الخطيب بدل التكبير في الخطبة ويستقبل القبلة حال الدعاء بعد صدر الخطبة الثانية أي نحو ثلثها.

(**و**) صلاة (**التراويح**) وهي عشرون ركعة بعشر تسليمات في كل ليلة من رمضان لخبر: «من قام رمضان إيماناً واحتساباً غُفر له ما تقدم من ذنبه» ويجب التسليم من كل ركعتين، فلو صلى أربعاً منها بتسليمة لم تصح بخلاف سنة الظهر والعصر والضحى والوتر، وينوي بها التراويح أو قيام رمضان، وفعلها أول الوقت أفضل من فعلها أثناءه بعد النوم خلافاً لما وهمه الحليمي. وسميت تراويح لأنهم كانوا يستريحون لطول قيامهم بعد كل تسليمتين، وسر العشرين أن رواتب المؤكدة في غير رمضان عشر فضو عفت فيه لأنه وقت جد

ഇലും സുജൂദിലും അൽബഖറ നൂറ് ആയത്തിന്റെ ദൈർഘ്യത്തിൽ തസ്ബീഹ് ചൊല്ലുക. രണ്ടാംറുകൂഇലും സുജൂദിലും എൺപത് ആയത്തിന്റെയും മൂന്നാമത്തേതിൽ എഴുപതിന്റെയും നാലാമത്തേതിൽ അമ്പത് ആയത്തിന്റെയും സമയം തസ്ബീഹ് ചൊല്ലുക.

പെരുന്നാൾ, ഗ്രഹണ നിസ്കാരങ്ങൾക്ക് ശേഷം രണ്ടു ഖുതുബയും സുന്നത്താണ്.[1] പെരുന്നാൾ നിസ്കരം നിർവ്വഹിക്കുന്നത് പിറ്റേദിവസമാണെങ്കിലും ഖുതുബ സുന്നത്ത് തന്നെ. പെരുന്നാളിന്റെ ഒന്നാം ഖുതുബ തുടർച്ചയായ ഒമ്പത് തക്ബീർ കൊണ്ടും രണ്ടാംഖുതുബ ഏഴു തക്ബീർ കൊണ്ടും തുടങ്ങലും സുന്നത്താണ്. ഇരുഖുതുബകൾക്കുമിടയിൽ തക്ബീർ കൊണ്ടു വേർതിരിക്കലും ഖുതുബയുടെ ഖണ്ഡികകൾക്കിടയിൽ തക്ബീർ വർധിപ്പിക്കലും ആവശ്യമാണ്. ഇമാം സുബ്കി(റ) ഇക്കാര്യങ്ങളെല്ലാം പറഞ്ഞിട്ടുണ്ട്. ഈ തക്ബീറുകൾ സദസ്യർക്ക് സുന്നത്തില്ല.

## മഴക്കുവേണ്ടി നിസ്കാരം

മഴക്കുവേണ്ടിയുള്ള നിസ്കാരവും ജമാഅത്തായി നിർവഹിക്കൽ സുന്നത്തുണ്ട്. വെള്ളത്തിന് ആവശ്യം നേരിടുമ്പോഴാണ് ഇത് നിർവഹിക്കേണ്ടത്. വെള്ളം തീരെയില്ലാതാവുകയോ കുറവ് വരികയോ ഉള്ളത് ഉപ്പുരുചിയുള്ളതാവുകയോ ചെയ്യുമ്പോഴൊക്കെ ഇതാവാം. പെരുന്നാൾ നിസ്കാരം പോലെ തന്നെയാണിതും. ഖുതുബയിൽ തക്ബീറിനു പകരം ഇസ്തിഗ്ഫാർ[2] ആണ് വേണ്ടതെന്നു മാത്രം. രണ്ടാം ഖുതുബ മൂന്നിലൊരു ഭാഗമായാൽ ദുആ ചെയ്യുകയും അപ്പോൾ ഖതീബ് ഖിബ്‌ലക്ക് നേരെ തിരിയുകയും വേണം.

## തറാവീഹ് നിസ്കാരം

റമളാനിലെ എല്ലാ രാത്രികളിലും സുന്നത്തുള്ള രണ്ട് റക്അത്ത് വീതമുള്ള - പത്ത് സലാം ഉൾപ്പെടെ- ഇരുപത് റക്അത്ത് നിസ്കാരമാണ് തറാവീഹ്. مَنْ قَامَ رَمَضَانَ اِيمَانًا وَاحْتِسَابًا غُفِرَ لَهُ مَا تَقَدَّمَ مِنْ ذَنْبِهِ (വിശ്വാസത്തോടെയും പ്രതിഫലമാഗ്രഹിച്ചും റമളാനിൽ നിസ്കരിക്കുന്നവരുടെ കഴിഞ്ഞകാലപാപങ്ങൾ പൊറുക്കപ്പെടും) എന്ന ഹദീസാണ് ഇത് സുന്നത്താണെന്നതിന് തെളിവ്. രണ്ടു റക്അത്ത് വീതമാകുമ്പോൾ സലാംവീട്ടൽ തറാവീഹിൽ നിർബന്ധമാണ്. നാലു റക്അത്ത് ഒന്നിച്ചു നിസ്കരിച്ചാൽ അതു ശരിയാവില്ല. ളുഹ്റിന്റെയും അസ്റിന്റെയും സുന്നത്തുകൾ, ളുഹാ, വിത്ർ എന്നിവ ഇങ്ങനെയല്ല. അവ ഒരു സലാംകൊണ്ട് തന്നെ നാലു റക്അത്തുകൾ ഒന്നിച്ചാവാം. തറാവീഹ് എന്നോ ഖിയാമുറമളാൻ എന്നോ

1. പുരുഷന്മാർ ജമാഅത്തായി നിസ്കരിക്കുമ്പോഴാണ് ഖുതുബയുള്ളത്. സ്ത്രീകൾക്കും ഒറ്റക്ക് നിസ്കരിക്കുന്നവനും ഖുതുബ ഇല്ല.
2. പാപമോചനം തേടൽ.

وتشمير وتكرير ﴿قل هو الله أحد﴾ (الإخلاص: ١) ثلاثاً ثلاثاً في الركعات الأخيرة من ركعاتها بدعة غير حسنة لأن فيه إخلالاً بالسنة كما أفتى به شيخنا، ويسن التهجد إجماعاً وهو التنفل ليلاً بعد النوم قال الله تعالى: ﴿ومن الليل فتهجد به نافلة لك﴾ (الإسراء: ٧٩) وورد في فضله أحاديث كثيرة، وكره لمعتاده تركه بلا ضرورة، ويتأكد أن لا يخل بصلاة في الليل بعد النوم ولو ركعتين لعظم فضل ذلك، ولا حد لعدد ركعاته وقيل حدها ثنتا عشرة وأن يكثر فيه من الدعاء والاستغفار، ونصفه الأخير آكد وأفضله عند السحر لقوله تعالى: ﴿وبالأسحار هم يستغفرون﴾ (الذاريات: ١٨) وأن يوقظ من يطمع في تهجده، ويندب قضاء نفل مؤقت إذا فات كالعيد والرواتب والضحى لا ذي سبب ككسوف وتحية، وسنة وضوء، ومن فاته ورده أي من النفل المطلق ندب له قضاؤه وكذاغير الصلاة، ولا حصر للنفل المطلق وله أن يقتصر على ركعة بتشهد مع سلام بلا كراهة، فإن نوى فوق ركعة فله التشهد في كل ركعتين وفي ثلاث

നിയ്യത്തു ചെയ്യാം. ആദ്യസമയത്ത് തന്നെ നിർവഹിക്കലാണ് ഉറങ്ങിയ ശേഷം രാത്രിയുടെ ഇടയിലുണർന്ന് നിസ്കരിക്കുന്നതിനേക്കാൾ ഉത്തമം. ഇമാം ഹലീമീ(റ)ന്റെ ധാരണക്കു വിരുദ്ധമാണിത്.

ദീർഘനേരം നിന്നുകൊണ്ടായിരുന്നു സ്വഹാബികൾ നിസ്കരിച്ചിരുന്നത്. അതിനാൽ ഈരണ്ട് സലാം വീട്ടിക്കഴിഞ്ഞാൽ അവർ അൽപം വിശ്രമിക്കാറുണ്ടായിരുന്നു. ഇതുകൊണ്ടാണ് വിശ്രമം എന്നർത്ഥമുള്ള 'തറാവീഹ്' എന്ന പേര് ഈ നിസ്കാരത്തിന് ലഭിച്ചത്. റമളാനല്ലാത്തപ്പോൾ അതിശക്തമായ സുന്നത്തുള്ള റവാതിബുകൾ പത്തു റക്അത്താണല്ലോ. റമളാൻ പരിശ്രമത്തിന്റെയും കഠിനാധ്വാനത്തിന്റെയും വേളയായത് കൊണ്ട് റമളാനിൽ അതിന്റെ ഇരട്ടി എന്നതാണ് തറാവീഹ് ഇരുപത് റക്അത്തായതിന്റെ രഹസ്യം. തറാവീഹിന്റെ അവസാന റക്അത്തുകളിൽ സൂറതുൽ ഇഖ്ലാസ്വ് മൂന്നു പ്രാവശ്യം വീതം ആവർത്തിക്കുന്നത് നല്ലതല്ലാത്ത ബിദ്അത്താണ്. കാരണം അതിലൂടെ സുന്നത്തിന് തകരാർ വരുന്നുണ്ട്. ശൈഖുനാ ഇങ്ങനെ ഫത്‌വ നൽകിയിട്ടുണ്ട്.

## തഹജ്ജുദ് നിസ്കാരം

തഹജ്ജുദ് നിസ്കാരം സുന്നത്തുണ്ടെന്നത് നിസ്തർക്കമാണ്. രാത്രി ഉറങ്ങിയുണർന്നുള്ള സുന്നത്തുനിസ്കാരമാണ് തഹജ്ജുദ്.

وَمِنَ الَّيْلِ فَتَهَجَّدْ بِهِ (രാത്രിയിൽ താങ്കൾ തഹജ്ജുദ് നിസ്കരിക്കണം) എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ട്. ഇതിന്റെ മഹത്വം വിശദീകരിക്കുന്ന ഹദീസുകളും ധാരാളമുണ്ട്. ഇത് പതിവാക്കിയവർ നിവൃത്തികേടു കൊണ്ടല്ലാതെ ഉപേക്ഷിക്കൽ കറാഹത്താണ്. തഹജ്ജുദിന്റെ റക്അത്തുകൾക്ക് പരിധിയില്ല, എത്രയുമാവാം. പന്ത്രണ്ടാണ് പരമാവധിയെന്ന് ചിലർ പറഞ്ഞിട്ടുണ്ട്. രാത്രിയിൽ ദുആഅ്, ഇസ്തിഗ്ഫാർ എന്നിവ വർധിപ്പിക്കൽ സുന്നത്താണ്. വളരെയേറെ മഹത്വമുള്ളതിനാൽ ഉറങ്ങിയ ശേഷമെഴുന്നേറ്റ് രണ്ടു റക്അത്തെങ്കിലും നിസ്കരിക്കൽ വളരെ പ്രധാനപ്പെട്ടതാണ്. രാത്രിയുടെ രണ്ടാം പകുതിയാണ് തഹജ്ജുദിന് ഉത്തമ സമയം. അതിൽ തന്നെ അവസാനഭാഗമായ അത്താഴസമയം അത്യുത്തമവും. وَبِالْأَسْحَارِ هُمْ يَسْتَغْفِرُونَ (അത്താഴസമയത്ത് അവർ പാപമോചനത്തിന് പ്രാർത്ഥിക്കുന്നവരാണ്) എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ടെന്നതാണ് കാരണം. തഹജ്ജുദിന് താൽപര്യമുള്ളവരെ ഉണർത്തലും സുന്നത്താണ്.

പെരുന്നാൾ നിസ്കാരം, റവാതിബ്, ളുഹാ പോലുള്ള സമയബന്ധിതമായ സുന്നത്തു നിസ്കാരങ്ങൾ നഷ്ടപ്പെട്ടാൽ ഖളാഅ് വീട്ടൽ സുന്നത്തുണ്ട്. എന്നാൽ ഗ്രഹണം, തഹിയ്യത്ത്, വുളൂഇന്റെ സുന്നത്ത് പോലുള്ള കാരണബന്ധിത നിസ്കാരങ്ങൾ ഖളാഅ് വീട്ടൽ സുന്നത്തില്ല. കാര്യ, സമയബന്ധമൊന്നുമില്ലാത്ത സാധാരണ പതിവുള്ള സുന്നത്തു നിസ്കാരങ്ങളും മറ്റു കർമ്മങ്ങളും നഷ്ടപ്പെട്ടാൽ ഖളാഅ് വീട്ടൽ സുന്നത്തുണ്ട്. സാധാരണ സുന്നത്ത് (മുത്വ്ലഖ്) നിസ്കാരത്തിന് പരിധിയൊന്നുമില്ല. ഒരു റക്അത്ത് മാത്രം നിസ്കരിച്ച് അത്തഹിയ്യാത്തിന് ശേഷം സലാം വീട്ടിയാലും കറാഹത്തൊന്നുമില്ല. ഒന്നിലേറെ റക്അത്തു നിയ്യത്തു ചെയ്താൽ അവന് ഈരണ്ടു റക്അത്തിലോ മൂന്നിലോ നാലിലോ അതിലും കൂടിയതിലോ അത്തഹിയ്യാത്ത് ഓതാം. ഇനി ഒരു നിശ്ചിത എണ്ണം നിയ്യത്തു ചെയ്താൽ തന്നെ അതിൽ

وأربع فأكثر، أو نوى قدراً فله زيادة ونقص إن نويا قبلهما وإلا بطلت صلاته، فلو نوى ركعتين فقام إلى ثالثة سهواً ثم تذكر فيقعد وجوباً ثم يقوم للزيادة إن شاء ثم يسجد للسهو آخر صلاته، وإن لم يشأ قعد وتشهد وسجد للسهو وسلم. ويسن للمتنفل ليلاً أو نهاراً أن يسلم من كل ركعتين للخبر المتفق عليه: «صلاة الليل مثنى مثنى». وفي رواية صحيحة: «والنهار». قال في المجموع: إطالة القيام أفضل من تكثـير الركـعات. وقال فيه أيضاً: أفضل النفل عيد أكبر فأصغر فكسوف فخسوف فاستقاء فوتر فركعتا فجر فبقية الرواتب فجميعها في مرتبة واحدة فالتراويح فالضحى فركعتا الطواف والتحية والإحرام فالو ضوء.

فائدة: أما الصلاة المعروفة ليلة الرغائب ونصف شعبان ويوم عاشوراء فبدعة قبيحة وأحاديثها موضوعة: قال شيخنا: كابن شهبة وغيره: وأقبح منها ما اعتيد في بعض البلاد من صلاة الخمس في الجمعة الأخيرة من رمضان عقب صلاتها زاعمين أنها تكفر صلوات العام أو العمر المتروكة وذلك حرام.

കൂട്ടുകയോ കുറക്കുകയോ ആവാം. പക്ഷേ കൂട്ടുകയോ കുറക്കുകയോ ചെയ്യുന്നതിനു മുമ്പെ അങ്ങനെ കരുതിയിരിക്കണം. ഇല്ലെങ്കിൽ നിസ്കാരം ബാത്വിലാകും.

രണ്ടു റക്അത്ത് നിസ്കരിക്കാൻ നിയ്യത്തു ചെയ്ത ഒരാൾ മറന്നുകൊണ്ട് മൂന്നാം റക്അത്തിലേക്ക് എഴുന്നേറ്റാൽ ഓർമ്മ വന്നാലുടൻ ഇരിക്കൽ നിർബന്ധമാണ്. ഇരുന്ന ശേഷം കൂടുതൽ നിസ്കരിക്കണമെന്നുണ്ടെങ്കിൽ അവന് അടുത്ത റക്അത്തിലേക്ക് എഴുന്നേൽക്കാം. നിസ്കാരത്തിന്റെ അവസാനം സഹ്വിന്റെ സുജൂദും ചെയ്യണം. കൂടുതൽ ഉദ്ദേശിക്കുന്നില്ലെങ്കിൽ അത്തഹിയ്യാത്തിന് ശേഷം സഹ്വിന്റെ സുജൂദ് ചെയ്ത് സലാം വീട്ടുകയും വേണം. സുന്നത്ത് നിസ്കരിക്കുന്നവൻ രാത്രിയായാലും പകലായാലും ഈരണ്ടു റക്അത്തുകളിൽസലാംവീട്ടുന്നതാണ് സുന്നത്ത്.

ഇമാം ബുഖാരിയും മുസ്ലിമും റിപ്പോർട്ടു ചെയ്ത صَلَوةُ اللَّيْلِ مَثْنَى مَثْنَى (രാത്രി നിസ്കാരം രണ്ടു റക്അത്ത് വീതമാണ്) എന്ന ഹദീസും وَالنَّهَارِ (പകൽ നിസ്കാരവും) എന്ന ഹദീസുമാണ് ഇതിന് തെളിവ്. റക്അത്തുകളുടെ എണ്ണം കൂടുതലാക്കുന്നതിനേക്കാൾ നല്ലത് നിർത്തം ദീർഘിപ്പിക്കലാണ് എന്ന് മജ്മൂഇൽ പറഞ്ഞിരിക്കുന്നു.

സുന്നത്തുനിസ്കാരങ്ങളിൽ ഏറ്റവും ശ്രേഷ്ഠം വലിയ പെരുന്നാൾ നിസ്കാരമാണ്. പിന്നെ ചെറിയ പെരുന്നാൾ നിസ്കാരവും. സൂര്യഗ്രഹണ നിസ്കാരം, ചന്ദ്രഗ്രഹണ നിസ്കാരം, മഴക്കുവേണ്ടിയുള്ള നിസ്കാരം, വിത്ർ, സുബ്ഹിന്റെ മുമ്പുള്ള രണ്ടു റക്അത്തുകൾ ശേഷം മറ്റു റവാതിബുകൾ. അവക്കെല്ലാം ഒരേ പദവിയാണ്. പിന്നെ തറാവീഹ്, ളുഹാ, ത്വവാഫിന്റെ രണ്ടു റക്അത്തുകൾ, തഹിയ്യത്ത്, ഇഹ്റാമിന്റെ നിസ്കാരം, വുളൂഇന്റെ ശേഷമുള്ള നിസ്കാരം എന്നിങ്ങനെയാണ് മഹത്വക്രമം. മജ്മൂഇൽ പറഞ്ഞതാണിതും.

## വ്യാജ നിസ്കാരം

റഗാഇബ് രാത്രിയിലെതെന്ന് പ്രസിദ്ധമായ നിസ്കാരവും[1] ശഅബാൻ പകുതിയിലെ നിസ്കാരവും[2] ആശൂറാ ദിനത്തിലെ പ്രത്യേക നിസ്കാരവുമെല്ലാം ചീത്ത ബിദ്അത്താകുന്നു. അതേക്കുറിച്ചുള്ള ഹദീസുകൾ വ്യാജവുമാണ്. ഒരു കൊല്ലത്തെയോ ആയുഷ്കാലത്തെയോ നഷ്ടപ്പെട്ട മുഴുവൻ നിസ്കാരത്തിനും പരിഹാരമാകുമെന്ന് വാദിച്ചുകൊണ്ട് റമളാൻ അവസാന വെള്ളിയാഴ്ച ജുമുഅക്കു ശേഷം അഞ്ചു നിസ്കാരം നിർവഹിക്കുന്ന സമ്പ്രദായം ചില നാടുകളിലുണ്ട്. അത് മഹാചീത്തയാണെന്നും ഹറാമാണെന്നും ശൈഖുനായും ഇബ്നുശുഹ്ബയും മറ്റും പ്രസ്താവിച്ചിട്ടുണ്ട്.[3]

1. *റജബിലെ ആദ്യ വെള്ളിയാഴ്ച രാത്രി ഇശാ മഗ്രിബിന്നിടയിൽ പന്ത്രണ്ട് റക്അത്ത് നിസ്കാരമാണിത്.*
2. *നൂറ് റക്അത്ത്, ബറാഅത്ത് രാവിൽ*
3. *ഇത് കുഫ്റ് കൂടിയാണെന്ന് തുഹ്ഫയിലുണ്ട്. കാരണം, ഖളാആയ നിസ്കാരം ഉപേക്ഷിക്കാനുള്ള ഒരു തന്ത്രമാണിത്. ഈ കാര്യം നാല് മദ്ഹബിന്നും വിരുദ്ധവുമാണ്. - കുർദി)*

## (فصل) في صلاة الجماعة

وشرعت بالمدينة وأقلها إمام ومأموم، وهي في الجمعة ثم في صبحها ثم الصبح ثم العشاء ثم العصر ثم الظهر ثم المغرب أفضل.

(صلاة الجماعة في أداء مكتوبة) لا جمعة (سنة مؤكدة) للخبر المتفق عليه: «صلاة الجماعة أفضل من صلاة الفذ بسبع وعشرين درجة» والأفضلية تقتضي الندبية فقط، وحكمة السبع والعشرين أن فيها فوائد تزيد على صلاة الفذ بنحو ذلك وخرج بالأداء القضاء، نعم إن اتفقت مقضية الإمام والمأموم سنت الجماعة وإلاّ فخلاف الأولى كأداء خلف قضاء وعكسه، وفرض خلف نفل وعكسه، وتراويح خلف وتر وعكسه، وبالمكتوبة المنذورة والنافلة فلا تسن فيهما الجماعة ولا تكره. قال النووي: والأصح أنها فرض كفاية للرجال البالغين الأحرار المقيمين في المؤدات فقط بحيث يظهر شعارها بمحل إقامتها، وقيل: إنها فرض عين وهو مـذهب أحمد، وقيل شرط لصحة الصـلاة، ولا يتأكد الندب للنساء تأكده للرجال فلذلك يكره

## ജമാഅത്ത് നിസ്കാരം

സംഘമായുള്ള നിസ്കാരം സുന്നത്തായി നിർദേശിച്ചത് മദീനയിൽ വെച്ചാണ്. ഇമാമും ഒരു മഅ്മൂമും ഉണ്ടെങ്കിൽ ജമാഅത്തിന്റെ ചുരുങ്ങിയ രൂപമായി. ഏറ്റവും ശ്രേഷ്ഠം ജുമുഅയുടെ ജമാഅത്താണ്. പിന്നെ വെള്ളിയാഴ്ച സുബ്ഹിന്റേത്, പിന്നെ മറ്റു ദിനങ്ങളിലെ സുബ്ഹ്, ഇശാഅ്, അസ്ർ, ളുഹ്ർ, മഗ്രിബ് എന്നിങ്ങനെയാണ് ജമാഅത്തിന്റെ മഹത്വക്രമം. സമയബന്ധിതമായ, ജുമുഅയല്ലാത്ത[1] ഫർള് നിസ്കാരങ്ങൾ അദാആയി നിസ്കരിക്കുമ്പോൾ ജമാഅത്തായി നിർവഹിക്കൽ ശക്തമായ സുന്നത്താണ്.

صَلٰوةُ الْجَمَاعَةِ اَفْضَلُ مِنْ صَلٰوةِ الْفَذِّ بِسَبْعٍ وَعِشْرِينَ دَرَجَةً

(സംഘടിത നിസ്കാരം ഒറ്റയ്ക്കു നിസ്കരിക്കുന്നതിനേക്കാൾ ഇരുപത്തേഴിരട്ടി മഹത്വമുള്ളതാണ്) എന്ന ഇമാം ബുഖാരിയും(റ) മുസ്ലിമും (റ) റിപ്പോർട്ടു ചെയ്ത ഹദീസാണ് തെളിവ്. ശ്രേഷ്ഠമാണ് എന്നതിന്റെ താൽപര്യം അതു സുന്നത്താണ് എന്നതാണ്. ഒറ്റയ്ക്ക് നിസ്കരിക്കുന്നതിലേറെ ഇരുപത്തേഴ് നേട്ടങ്ങൾ ജമാഅത്തായി നിസ്കരിക്കുമ്പോൾ ഉണ്ടെന്നതാണ് മഹത്വം ഇരുപത്തേഴിരട്ടിയായതിന്റെ പൊരുൾ. അദാആയി നിസ്കരിക്കുമ്പോഴാണ് ജമാഅത്ത് സുന്നത്തെന്നു പറഞ്ഞല്ലോ. എങ്കിലും ഇമാമും മഅ്മൂമും ഒരേ നിസ്കാരം ഖളാആയി നിർവഹിക്കുകയാണെങ്കിൽ ജമാഅത്ത് സുന്നത്താവും. ഇല്ലെങ്കിൽ ഉത്തമ വിരുദ്ധവുമായിരിക്കും. ഖളാ വീട്ടുന്നവനെത്തുടർന്ന് അദാആയി നിസ്കരിക്കുകയോ തിരിച്ചോ, സുന്നത്ത് നിസ്കരിക്കുന്നവനു പിന്നിൽനിന്ന് ഫർള് നിസ്കരിക്കുകയോ വിപരീതമോ, വിത്ർ നിസ്കരിക്കുന്നവനു പിന്നിൽനിന്ന് തറാവീഹോ തറാവീഹ് നിസ്കരിക്കുന്നവനെ തുടർന്ന് വിത്റോ നിസ്കരിക്കുന്നതും ഇങ്ങനെ തന്നെയാണ്. സമയം നിശ്ചയിക്കപ്പെട്ട ഫർള് നിസ്കാരങ്ങൾക്കാണ് ജമാഅത്ത് സുന്നത്തെന്നതിനാൽ നേർച്ചയാക്കിയ നിസ്കാരവും സുന്നത്തു നിസ്കാരവും അതിൽ പെടില്ലെന്നു വന്നു. അവയ്ക്ക് ജമാഅത്ത് സുന്നത്തില്ല, കറാഹത്തുമില്ല.[2]

പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്വതന്ത്രരായ യാത്രക്കാരല്ലാത്ത പുരുഷന്മാർക്ക് അദാആയ നിസ്കാരങ്ങളിൽ മാത്രം ജമാഅത്ത് 'ഫർള് കിഫായ' ആണെന്നാണ് പ്രബലമെന്ന് ഇമാം നവവി(റ) പറഞ്ഞിട്ടുണ്ട്. ജമാഅത്ത് നിർവഹിക്കപ്പെടുന്ന പ്രദേശത്ത് അതിന്റെ അടയാളം പ്രത്യക്ഷമാകും വിധം ആവണം അതിന്റെ നിർവഹണം. 'ഫർള് അയ്ൻ'[3] ആണതെന്ന അഭിപ്രായവുമുണ്ട്. ഇമാം അഹ്മ

1. *ജുമുഅ ജമാഅത്തായി നിർവഹിക്കൽ ശർത്വാണ്.*
2. *ചില സുന്നത്ത് നിസ്കാരങ്ങളിൽ ജമാഅത്ത് സുന്നത്തുണ്ടെന്ന് മുമ്പ് പറഞ്ഞിട്ടുണ്ട്. ആയതിനാൽ മക്തൂബത്ത് എന്നതിന്റെ വിവക്ഷയിൽ വിശദീകരണം വേണ്ടിവരും - തുഹ്ഫ.*
3. *ഫർള് കിഫായ = സമൂഹ ബാധ്യത. ഒരാൾ നിർവഹിച്ചാൽ എല്ലാവർക്കും മതിയാകുന്നതും ആരും നിർവഹിച്ചില്ലെങ്കിൽ എല്ലാവരും ശിക്ഷാർഹരാകുന്നതും. ഫർള് അയ്ൻ= വൈയക്തിക ബാധ്യത. ഓരോരുത്തരും നിർവഹിക്കൽ നിർബന്ധമുള്ളത്*

تركها لهم لا لهن، والجماعة في مكتوبة لذكر بمسجد أفضل. نعم إن وجدت في بيته فقط فهو أفضل وكذا لو كانت فيه أكثر منها في المسجد على ما اعتمده الأذرعي وغيره. قال شيخنا: والأوجه خلافه، ولو تعارضت فضيلة الصلاة في المسجد والحضور خارجه قدم فيما يظهر لأن الفضيلة المتعلقة بذات العبادة أولى من الفضيلة المتعلقة بمكانها أوزمانها، والمتعلقة بزمانها أولى من المتعلقة بمكانها، وتسن إعادة المكتوبة بشرط أن تكون في الوقت وأن لا تزاد في إعادتها على مرة خلافاً لشيخ شيوخنا أبى الحسن البكري رحمه اللّٰه تعالى، ولو صليت الأولى فجماعة مع اخر ولو واحدا اماما كان أو مأموم فى الاولى او الثانية بنية فرض وان وقعت نَفْلاً فينوى إعادة الصلاة المفروضة. واختار الإمام أنه ينوي الظهر أو العصر مثلاً ولا يتعرض للفرض ورجحه في الروضة، ولكن الأول مرجح الأكثرين والفرض الأولى، ولو بان فساد الأولى لم تجزئه الثانية على ما اعتمده النووي وشيخنا خلافاً لما قاله شيخه زكريا تبعاً للغزالي وابن العماد، أي إذا نوى بالثانية

ദിന്റെ മദ്ഹബ് അതാണ്. ചിലരുടെ അഭിപ്രായം നിസ്കാരം ശരിയാവാനുള്ള ശർത്വാണ് ജമാഅത്ത് എന്നാണ്. സ്ത്രീകൾക്ക് ജമാഅത്ത് പുരുഷന്മാരെപ്പോലെ ശക്തമായ സുന്നത്തല്ല. അതുകൊണ്ട് തന്നെ ജമാഅത്ത് ഉപേക്ഷിക്കൽ സ്ത്രീകൾക്ക് കറാഹത്തില്ല. പുരുഷന്മാർക്ക് കറാഹത്താണ്.

ഫർള് നിസ്കാരങ്ങൾ ജമാഅത്തായി പള്ളിയിൽവെച്ചു നിർവഹിക്കലാണ് പുരുഷന്മാർക്ക് ശ്രേഷ്ഠം. എന്നാൽ വീട്ടിൽവെച്ചു നിസ്കരിച്ചാലേ ജമാഅത്ത് കിട്ടൂ എന്നു വന്നാൽ വീട്ടിൽ വെച്ചാണുത്തമം. ഇതുപോലെ പള്ളിയിലേതിനേക്കാൾ വലിയ ജമാഅത്താണ് വീട്ടിലെങ്കിൽ വീട്ടിൽ നിസ്കരിക്കുകയാണ് നല്ലതെന്ന അഭിപ്രായമാണ് ഇമാം അദ്റഇ(റ)യും മറ്റും പ്രബലമാക്കിയിട്ടുള്ളത്. എന്നാൽ അതല്ല പ്രബലമെന്ന് ശൈഖുന പറഞ്ഞിട്ടുണ്ട്. പള്ളിയല്ലാത്തിടത്ത് നിസ്കരിക്കുമ്പോഴാണ് ഹൃദയസാന്നിധ്യമുണ്ടാവുന്നതെന്നു വന്നാൽ പുറത്തു നിസ്കരിക്കണോ പള്ളിയുടെ മഹത്വം മാനിച്ച് പള്ളിയിലോ? മനഃസാന്നിധ്യത്തിന് മുൻഗണന നൽകി പുറത്തു നിസ്കരിക്കലാണുചിതമെന്നാണ് പ്രബലം. ആരാധനയുടെ സത്തയുമായി ബന്ധപ്പെട്ട മഹത്വമാണ് സ്ഥലകാലങ്ങളുമായി ബന്ധപ്പെട്ട മഹത്വത്തേക്കാൾ പരിഗണിക്കപ്പെടേണ്ടത് എന്നതാണ് കാരണം. സമയവുമായി ബന്ധപ്പെട്ട മഹത്വമാകട്ടെ സ്ഥലബന്ധിത മഹത്വത്തേക്കാൾ പരിഗണനയർഹിക്കുന്നുണ്ട്.

## നിസ്കാരം ആവർത്തിക്കാം

ഫർള് നിസ്കാരം ജമാഅത്തായി ആവർത്തിക്കൽ സുന്നത്തുണ്ട്. പക്ഷേ അത് സമയത്ത് തന്നെയായിരിക്കണമെന്ന നിബന്ധനയുണ്ട്. ഒരു തവണയേ ആവർത്തിക്കാവൂ എന്നുമുണ്ട്. ഗുരുവര്യന്മാരുടെ ഗുരു അബുൽഹസൻ ബക്രി(റ) ഇതിനോട് യോജിക്കുന്നില്ല.(1)

ആദ്യം ജമാഅത്തായി നിസ്കരിച്ചാലും മടക്കി നിസ്കരിക്കലാവാം. ആവർത്തിക്കുന്നത് വെറും ഒരാളുടെ കൂടെ മാത്രവുമാവാം. ഒന്നാമത്തേതിലോ രണ്ടാമത്തേതിലോ ഇമാമോ മഅ്മൂമോ ആയാലും പ്രശ്നമില്ല. ഈ നിസ്കാരം സുന്നത്തായാണ് പരിഗണിക്കുന്നതെങ്കിലും 'ഫർള് നിസ്കാരത്തെ ആവർത്തിക്കുന്നു' എന്നാണ് നിയ്യത്ത് ചെയ്യേണ്ടത്. എന്നാൽ ഫർളോ മറ്റോ കരുതാതെ ളുഹ്ർ, അസ്ർ എന്നിങ്ങനെ നിയ്യത്തു ചെയ്യുകയാണ് വേണ്ടതെന്നാണ് ഇമാമുൽ ഹറമൈനി(റ) പറഞ്ഞത്. റൗളയിൽ ഈ അഭിപ്രായത്തെ ബലപ്പെടുത്തിയിട്ടുമുണ്ട്. എങ്കിലും ആദ്യത്തേതാണ് ഭൂരിപക്ഷാഭിപ്രായം. ആദ്യം നിസ്കരിച്ചതാണ് ഫർളായി കണക്കാക്കുക. ഒന്നാം നിസ്കാരം ശരിയായിരുന്നില്ലെന്നു വ്യക്തമായാൽ രണ്ടാമത് നിസ്കരിച്ചത് അതിനു പകരമാവില്ല. ഇമാം നവവി(റ)ന്റെയും ശൈഖുനായുടെയും അഭിപ്രായമതാണ്. എന്നാൽ ഇമാം ഗസ്സാലി(റ), ഇബ്നുൽ ഇമാദ്(റ) എന്നിവരെ അനുധാവനം ചെയ്ത് ശൈഖ് സകരിയ്യ (റ) പറഞ്ഞത് രണ്ടാമത്തെ നിസ്കാരം കൊണ്ട് ഫർള് കരുതിയെങ്കിൽ അത് മതി

1. എത്ര പ്രാവശ്യവും ആവർത്തിക്കാം. സമയത്താവണമെന്നേയുള്ളൂ എന്നാണ് അദ്ദേഹത്തിന്റെ വീക്ഷണം

الفرض.

(وهي بجمع كثير أفضل) منها في جمع قليل للخبر الصحيح: «وما كان أكثر فهو أحب إلى الله تعالى» (إلاّ لنحو بدعة إمامه) إي الكثير كرافضي أو فاسق ولو بمجرد التهمة، فالأقل جماعة بل الإنفراد افضل كذا قاله شيخنا تبعاً لشيخه زكريا رحمهما الله تعالى وكذا لو كان لا يعتقد وجوب بعض الأركان أو الشروط وإن أتى بها لأنه يقصد بها النفلية هو مبطل عندنا (أو) كون القليل بمسجد متيقن حل أرضه أو مال بانيه أو (تعطل مسجد) قريب أو بعيد (عنها) أى الجماعة بغيبته عنه لكونه إمامه أو يحضر الناس بحضوره، فقليل الجمع في ذلك أفضل من كثيره في غيره، بل بحث بعضهم أن الانفراد بالمتعطل عن الصلاة فيه لغيبته أفضل. والأوجه خلافه، ولو كان إمام القليل أولى بالإمامة لنحو علم كان الحضور عنده أولى، ولو تعارض الخشوع والجماعة فهي أولى كما أطبقوا عليه حيث قالوا: إن فرض الكفاية أفضل من السنة. وأفتى الغزالي وتبعه أبو الحسن البكري في شرحه الكبير على المنهاج بالأولوية الانفراد لمن لا يخشع مع الجماعة فى اكثر صلوته

യാകും എന്നാണ്.

കൂടുതലാളുകൾ പങ്കെടുക്കുന്ന ജമാഅത്താണ് കുറച്ചാളുകളുടേതിനേക്കാൾ ശ്രേഷ്ഠം. وَمَاكَانَ اكْثَرَ فَهُوَ اَحَبُّ اِلَى اللّٰهِ تَعَالَى (കൂടുതലുള്ളതാണ് അല്ലാഹുവിന് ഏറെ ഇഷ്ടം) എന്ന സ്വഹീഹായ ഹദീസാണ് കാരണം.

എന്നാൽ വലിയ ജമാഅത്തിന്റെ ഇമാം, റാഫിളീയെപ്പോലുള്ള ബിദ്അത്തുകാരനോ ദുർനടപടിക്കാരനോ ആണെന്ന തോന്നലെങ്കിലുമുണ്ടെങ്കിൽ ചെറു ജമാഅത്താണ് നല്ലത്. എന്നല്ല, ചെറുജമാഅത്തും വേണമെന്നില്ല, ഇത്തരക്കാരെ തുടരുന്നതിലും നല്ലത് ഒറ്റയ്ക്കു നിസ്കരിക്കലാണ് എന്നാണ് ശൈഖുനായുടെ അഭിപ്രായം. അദ്ദേഹത്തിന്റെ ഗുരു സകരിയ്യ (റ)വും ഇതേ അഭിപ്രായക്കാരനാണ്. ചില ഫർളുകളോ ശർത്വുകളോ നിർബന്ധമില്ലെന്നു വിശ്വസിക്കുന്ന ഇമാമിനെയും തുടരാതിരിക്കുകയാണ് നല്ലത്. അവയെല്ലാം അവൻ ചെയ്യുന്നുണ്ടെങ്കിൽ പോലും. കാരണം ഫർളിനെക്കുറിച്ച് സുന്നത്താണെന്ന് വിശ്വസിക്കൽ നിസ്കാരം നഷ്ടമാക്കുമെന്നാണല്ലോ നമ്മുടെ വീക്ഷണം. ചെറിയ ജമാഅത്തുള്ള പള്ളിയുടെ സ്ഥലവും അതു നിർമ്മിച്ച വ്യക്തിയുടെ ധനവും ഹലാലാണെന്ന ഉറപ്പുണ്ടാവുകയും (വലിയ ജമാഅത്തുള്ള പള്ളിയുടേത് ഈ ഉറപ്പില്ലാതാവുകയും) ചെയ്തിടത്തും ചെറിയ ജമാഅത്ത് ഉത്തമമാവും. അടുത്തോ അകലെയോ ഉള്ള ഒരു പള്ളിയിൽ ഇയാളുടെ സാന്നിധ്യമില്ലാതായാൽ ജമാഅത്തു തന്നെ ഇല്ലാതാകുമെന്നുള്ള അവസ്ഥയുണ്ടെങ്കിൽ -അത് ഇയാൾ ഇമാമായതുകൊണ്ടോ ഇയാളുണ്ടെങ്കിലേ ആളുകൾ വരൂ എന്നതുകൊണ്ടോ ആവാം- ആ പള്ളിയിലെ ചെറിയ ജമാഅത്താണ് അടുത്ത പള്ളിയിലെ വലിയ ജമാഅത്തിനേക്കാൾ ഇയാൾക്ക് ശ്രേഷ്ഠം. ഒരു പള്ളിയിൽ ഇയാൾ നിസ്കരിച്ചില്ലെങ്കിൽ നിസ്കാരമേ ഉണ്ടാവില്ല എന്ന അവസ്ഥയാണെങ്കിൽ ആ പള്ളിയിൽ ഒറ്റയ്ക്കു നിസ്കരിക്കലാണ് ജമാഅത്തിന് പോകുന്നതിനേക്കാൾ ഇവന് ഉത്തമം എന്ന് ചിലർ പറഞ്ഞിട്ടുണ്ട്. എന്നാൽ പ്രബലാഭിപ്രായം ഇതിനെതിരാണ്.[1] ചെറിയ ജമാഅത്തിന്റെ ഇമാമാണ് അറിവിലും മറ്റുമുള്ള മികവ് നിമിത്തം ഇമാമത്തിന് കൂടുതൽ യോഗ്യനെങ്കിൽ അവിടെ പങ്കെടുക്കലാണ് നല്ലത്.

## ഭക്തിയും ജമാഅത്തും

ജമാഅത്തിൽ പങ്കെടുത്താൽ ഭക്തിക്ക് ഭംഗം വരുന്നപക്ഷം ജമാഅത്തിനോ ഭക്തിക്കോ മുൻഗണന വേണ്ടത്? ജമാഅത്തിനെന്നാണ് കർമ്മശാസ്ത്ര പണ്ഡിതർ ഏകോപിച്ചു പറഞ്ഞത്. ഫർള് കിഫായയാണ് സുന്നത്തിനേക്കാൾ ശ്രേഷ്ഠമെന്ന് അവർ കാരണവും പറഞ്ഞിട്ടുണ്ട്. ജമാഅത്തായി നിസ്കരിക്കുന്നപക്ഷം നിസ്കാരത്തിൽ കൂടുതൽ സമയവും ഭക്തി ഇല്ലാതാവുമെങ്കിൽ തനിച്ചു നിസ്കരിക്കലാണ് നല്ലതെന്ന് ഇമാം ഗസ്സാലി(റ) ഫത്വ നൽകുകയും അബുൽഹസൻ ബക്‌രീ(റ) 'ശർഹുൽക

1. അവിടെ നിസ്കാരമേ ഉണ്ടായില്ലെങ്കിലും ജമാഅത്തിനു പോകലാണ് ഇവന് ഉത്തമം എന്ന്.

قال شيخنا وهو كذالك ان فات فى جميعها وافتاءابن عبد السلام بأن الخشوع أولى مطلقاً إنما يأتي على قول أن الجماعة سنة، ولو تعارض فضيلة سماع القرآن من الإمام مع قلة الجماعة وعدم سماعه مع كثرتها كان الأول أفضل، ويجوز لمنفرد أن ينوي الاقتداء بإمام أثناء صلاته وإن اختلفت ركعتهما، لكن يكره ذلك له دون مأموم خرج من الجماعة لنحو حدث إمامه فلا يكره له الدخول في جماعة أخرى، فإذا اقتدى في الأثناء لزمه موافقة الإمام، ثم إن فرغ أو لا أتم كمسبوق وإلاّ فانتظاره أفضل، وتجوز المفارقة بلا عذر مع الكراهة فتفوت فضيلة الجماعة والمفارقة بعذر كمر خص ترك جماعة وتركه سنة مقصودة كتشهد أول وقنوت وسورة وتطويله وبالمأموم ضعف أو شغل لا تفوت فضيلتها، وقد تجب المفارقة كأن عرض مبطل لصلاة إمامه وقد علمه فيلزمه نيتها فوراً وإلاّ بطلت وإن لم يتابعه اتفاقاً كما في المجموع.

(وتدرك جماعة) في غير جمعة أي فضيلتها للمصلي (ما لم يسلم إمام) أي لم ينطق بميم «عليكم» فى التسليمة الأولى، وإن لم يقعد معه بان

ബീർ അലൽ മിൻഹാജി'ൽ അതിനോട് യോജിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷെ നിസ്കാരത്തിൽ മുഴുവൻ ഭക്തി നഷ്ടമാവുന്നുണ്ടെങ്കിൽ ഇതു ശരി തന്നെ എന്നാണ് ശൈഖുനാ പറഞ്ഞത്. ഭയഭക്തിയാണ് നിരുപാധികം[1] ഉത്തമം എന്ന് ഇബ്നു അബ്ദിസ്സലാം ഫത്‌വ നൽകിയത് ജമാഅത്ത് സുന്നത്താണെന്ന അഭിപ്രായപ്രകാരമേ പരിഗണിക്കാനാവൂ.

വലിയ ജമാഅത്തിൽ പങ്കെടുത്താൽ ഇമാമിന്റെ ഖുർആൻ പാരായണം കേൾക്കാൻ കഴിയില്ല, ചെറിയ ജമാഅത്താണെങ്കിൽ കഴിയും. ഈ സാഹചര്യത്തിൽ ചെറിയ ജമാഅത്തിൽ പങ്കെടുത്ത് ഇമാമിന്റെ ഓത്ത് കേൾക്കുക എന്ന പുണ്യം കരസ്ഥമാക്കലാണ് നല്ലത്.

തനിച്ചു നിസ്കരിക്കുന്നയാൾക്ക് നിസ്കാരത്തിനിടയിൽവെച്ച് മറ്റൊരാളോട് തുടരാവുന്നതാണ്. ഇരുവരുടെയും റക്അത്തുകൾ വ്യത്യസ്തമാണെങ്കിലും തുടരാം. എങ്കിലും ഇടയിലെ ഈ തുടരൽ കറാഹത്തുണ്ട്. എന്നാൽ ഇമാമിന് അശുദ്ധിയുണ്ടായതുകൊണ്ടോ മറ്റോ ജമാഅത്തിൽനിന്നു പുറത്തായ മഅ്മൂമിന് മറ്റൊരു ജമാഅത്തിൽ ചേരൽ കറാഹത്തില്ല. ഇടയിൽവെച്ച് മറ്റൊരാളെ തുടർന്നാൽ ആ ഇമാമിനോട് യോജിച്ചാവണം പിന്നെ നിസ്കാരമെന്നത് നിർബന്ധമാണ്. ഇമാമിന്റെ നിസ്കാരമാണ് ആദ്യം കഴിയുന്നതെങ്കിൽ തുടർന്നയാൾ മസ്ബൂഖിനെപ്പോലെ നിസ്കാരം പൂർത്തിയാക്കണം. ആദ്യം കഴിഞ്ഞത് തുടർന്നയാളുടെതാണെങ്കിൽ[2] കാത്തിരിപ്പാണ് ശ്രേഷ്ടം.

കാരണം കൂടാതെ ജമാഅത്തിൽനിന്ന് പിരിയൽ കറാഹത്താണ്. അത് ജമാഅത്തിന്റെ പ്രതിഫലം നഷ്ടപ്പെടുത്തും. ജമാഅത്തിന് ഇളവ് ലഭിക്കുംവിധമുള്ള കാരണമുണ്ടാവുകയോ, ആദ്യത്തെ അത്തഹിയ്യാത്ത്, ഖുനൂത്ത്, സൂറത്ത് പോലുള്ള പ്രധാന സുന്നത്തുകൾ ഇമാം ഉപേക്ഷിക്കുകയോ മഅ്മൂമിന് ക്ഷീണമോ ജോലിത്തിരക്കോ ഉണ്ടായിരിക്കെ ഇമാം നിസ്കാരം നീട്ടുകയോ പോലുള്ള മതിയായ കാരണങ്ങളാലാണ് ജമാഅത്തിൽനിന്നു പിരിഞ്ഞതെങ്കിൽ പ്രതിഫലം നഷ്ടപ്പെടില്ല. ഇമാമുമായി വിട്ടുപിരിയൽ ചില സാഹചര്യങ്ങളിൽ നിർബന്ധമാകും. ഇമാമിന്റെ നിസ്കാരം ബാത്വിലാകുന്ന വല്ല കാര്യവും ഉണ്ടായതായി മഅ്മൂമിന് മനസ്സിലായാൽ വേഗം ഇമാമുമായി പിരിയൽ നിർബന്ധമാണ്. അല്ലാത്തപക്ഷം ഇമാമിന്റെ നീക്കങ്ങളിൽ യോജിക്കുന്നില്ലെങ്കിൽ പോലും നിസ്കാരം ബാത്വിലാകുമെന്നത് അവിതർക്കിതമാണ്. മജ്മൂഇൽ ഇത് പറഞ്ഞിട്ടുണ്ട്.

## വൈകിത്തുടർന്നാലും

ഇമാം സലാംവീട്ടുംമുമ്പ് -അഥവാ ഒന്നാം സലാമിലെ عَلَيْكُمْ എന്നതിലെ മീം ഉച്ചരിക്കുംമുമ്പ്-

1. ഭക്തി നഷ്ടം ജമാഅത്തിൽ പൂർണമായാലും ഭാഗികമായാലും. ഭക്തി നഷ്ടം ജമാഅത്തിൽ പൂർണമായാലും ഭാഗികമായാലും.
2. അവന് ഇമാമിനെ പ്രതീക്ഷിച്ച് അത്തഹിയ്യാത്തിലിരിക്കുകയോ ഇമാമുമായി വേർപിരിയുകയോ ചെയ്യാം. നല്ലത് കാത്തിരിപ്പാണ്.

تحرمه لإداراكه ركنا معه فيحصل له جميع ثوابها وفضلها لكنه دون فضل من أدركها كلها، ومن أدرك جزءاً من أولها ثم فارق بعذر أوخرج الإمام بنحو حدث حصل له فضل الجماعة، أما الجمعة فلا تدرك إلاّ بركعة كما يأتي، ويسن لجمع حضروا والإمام قد فرغ من الركوع الأخير أن يصبروا إلى أن يسلم ثم يحرموا ما لم يضق الوقت، وكذا لمن سبق ببعض الصلاة ورجا جماعة يدرك معهم الكل، لكن قال شيخنا: أن محله ما لم يفت بانتظارهم فضيلة أول الوقت أو وقت الاختيار سواء في ذلك الرجاء واليقين. وأفتى بعضهم بأنه لو قصدها فلم يدركها كتب له أجرها لحديث فيه.

(و) تدرك فضيلة (تحرّم) مع إمام (بحضوره) أي المأموم التحرم (واشتغال به عقب تحرم إمامه) من غير تراخ، فإن لم يحضره أو تراخى فاتته فضيلته. نعم يغتفر له وسوسة خفيفة وإدراك تحرم الإمام فضيلة مستقلة مأمور بها لكونه صفوة الصلاة، ولأن ملازمه أربعين يوماً يكتب له براءة من النار وبراءة من النفاق كما في الحديث، وقيل: يحصل فضيلة التحرم بإدراك بعض القيام ويندب ترك الإسراع وإن خاف فوت التحرم، وكذا الجماعة على الأصح إلاّ في الجمعة فيجب طاقته إن

തുടർന്നാൽ ജമാഅത്തിന്റെ മഹത്വം ലഭിക്കും. ഇത് ജുമുഅക്ക് ബാധകമല്ല. മഅ്മൂം തക്ബീറതുൽ ഇഹ്റാം ചൊല്ലിയ ഉടൻ ഇമാം സലാംവീട്ടിയതിനാൽ ഇമാമിനോടൊപ്പം ഇരിക്കാൻ കഴിഞ്ഞില്ലെങ്കിൽ പോലും പ്രശ്നമില്ല. ഒരു ഫർള് ഇമാമിനോടൊപ്പം ലഭിച്ചതിനാൽ ജമാഅത്തിന്റെ മുഴുവൻ മഹത്വവും പ്രതിഫലവും അവനു ലഭിക്കും. പക്ഷെ ഇമാമിനോടൊപ്പം നിസ്കാരം മുഴുവൻ നിർവഹിച്ചവനുള്ളത് ഉണ്ടാവില്ലെന്ന് മാത്രം. ജമാഅത്തിന്റെ ആദ്യഘട്ടത്തിൽ ഇമാമിനോടൊപ്പം ഉണ്ടായിരുന്നയാൾ കാരണം നിമിത്തം പിരിയുകയോ അശുദ്ധി നിമിത്തമോ മറ്റോ ഇമാം പുറത്താവുകയോ ചെയ്താലും ജമാഅത്തിന്റെ ശ്രേഷ്ഠത ലഭിക്കും. ഒരു റക്അത്തെങ്കിലും ഇമാമിനോടൊപ്പം ലഭിച്ചെങ്കിലേ ജുമുഅ കിട്ടൂ. ശേഷം വിശദീകരിക്കുന്നുണ്ട്.

ഇമാമിന്റെ അവസാന റക്അത്തിലെ റുകൂഉം കഴിഞ്ഞ ശേഷമാണ് ഒരു സംഘമാളുകൾ വന്നതെങ്കിൽ ഇമാം സലാംവീട്ടുംവരെ കാത്തിരിക്കുകയും സമയക്കുറവില്ലെങ്കിൽ ശേഷം വേറെ ജമാഅത്ത് തുടങ്ങുകയും ചെയ്യലാണ് അവർക്ക് നല്ലത്. ജമാഅത്ത് അൽപഭാഗം നഷ്ടപ്പെട്ടവന് മറ്റൊരു പൂർണമായ ജമാഅത്ത് ലഭിക്കുമെന്ന പ്രതീക്ഷയുണ്ടെങ്കിലും ഇങ്ങനെ കാത്തുനിൽക്കാം. ഇവരുടെ കാത്തുനിൽക്കൽ കൊണ്ട് ആദ്യസമയത്തിന്റെയോ ഉത്തമസമയത്തിന്റെയോ ശ്രേഷ്ഠത നഷ്ടപ്പെടില്ലെങ്കിലാണ് ഇത് സുന്നത്തുള്ളതെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. കാത്തുനിൽപ് ശ്രേഷ്ഠമാകുന്നതിൽ ജമാഅത്ത് ലഭിക്കുമെന്ന ഉറപ്പും പ്രതീക്ഷയും സമമാണ്. ഇപ്രകാരം കാത്തുനിന്ന് ജമാഅത്ത് കിട്ടിയില്ലെങ്കിലും ജമാഅത്തിന്റെ പ്രതിഫലം അവർക്ക് കിട്ടുമെന്ന് ചില പണ്ഡിതർ ഹദീസ് ലക്ഷ്യമാക്കി ഫത്വ നൽകിയിട്ടുണ്ട്.

ഇമാമിന്റെ തക്ബീറതുൽ ഇഹ്റാമിന്റെ സമയത്ത് സ്ഥലത്തുണ്ടാവുകയും ഇമാം തക്ബീർ ചൊല്ലിയ ഉടൻ അതു ചൊല്ലുകയും ചെയ്താൽ ഇമാമിന്റെ കൂടെയുള്ള തക്ബീർ -നിസ്കാരത്തിൽ പ്രവേശിക്കൽ- എന്ന പുണ്യം മഅ്മൂമിന് ലഭിക്കും. ഇമാമിന്റെ തക്ബീർ വേളയിൽ സന്നിഹിതനാവാതിരിക്കുകയോ സന്നിഹിതനെങ്കിലും ഉടൻ തക്ബീർ ചൊല്ലാതെ വൈകിക്കുകയോ ചെയ്താൽ, ഈ ശ്രേഷ്ഠത നഷ്ടമാകും. എങ്കിലും കുറഞ്ഞ 'വസ്വാസ്' കൊണ്ടുള്ള കാലതാമസം പൊറുക്കപ്പെടും. ഈ മഹത്വം നേടിയെടുക്കുന്നത് പ്രത്യേകമായൊരു പുണ്യകർമ്മമാണ്. അത് നേടാൻ നിർദേശവുമുണ്ട്. കാരണം നിസ്കാരത്തിന്റെ സത്തയാണത്. മാത്രമല്ല, നാൽപതു ദിവസം ഈ പുണ്യം കരസ്ഥമാക്കാൻ കഴിഞ്ഞവന് കാപട്യത്തിൽനിന്നും നരകത്തിൽനിന്നും മോചനം ലഭിക്കുമെന്ന് ഹദീസിലുണ്ട്. നിർത്തത്തിൽ അൽപസമയം ഇമാമിനോടൊപ്പം ലഭിച്ചാലും ഈ പുണ്യം ലഭിക്കുമെന്ന് ഒരഭിപ്രായമുണ്ട്. ഇമാമിനോടൊപ്പം തക്ബീറതുൽ ഇഹ്റാമോ ജമാഅത്തു തന്നെയോ നഷ്ടപ്പെടുമെന്ന് വന്നാലും ധൃതിപ്പെടാതെ ഒഴിവാക്കലാണ് സുന്നത്ത്. എന്നാൽ ജുമുഅക്ക് ഇത് ബാധകമല്ല. ഇമാമിന്റെ സലാമിനു മുമ്പെ തക്ബീ

رجا إدراك التحرم قبل سلام الإمام. ويسن لإمام ومنفرد انتظار داخل محل الصلاة مريداً الأقتداء به في الركوع والتشهد الأخير لله تعالى بلا تطويل وتمييز بين الداخلين ولو لنحو علم، وكذا في السجدة الثانية ليلحق موافق تخلف لإتمام فاتحة لا خارج عن محلها وإن صغر المسجد ولا داخل يعتاد البطئ، وتأخير الإحرام إلى الركوع بل يسن عدمه زجراً له. قال الفوراني: يحرم الانتظار للتودد، ويسن للإمام تخفيف الصلاة مع فعل أبعاض وهيئات بحيث لا يقتصر على الأقل ولا يستوفي الأكمل إلاّ إن رضي بتطويله محصورون، وكره له تطويل وإن قصد لحوق آخرين، ولو رأى مصل نحو حريق خفف وهل يلزم أم لا وجهان، والذي يتجه أنه يلزمه لإنقاد حيوان محترم، ويجوز له لإنقاذ نحو مال كذلك، ومن رأى حيواناً محترماً يقصده ظالم أو يغرق لزمه تخليصه وتأخير صلاة وإبطالها إن كان فيها أو ما لا جاز له ذلك وكره له تركه، وكره ابتداء نفل بعد شروع المقيم في الإقامة ولو بغير إذن الإمام، فإن كان فيه أتمه إن لم يخش بإتمامه فوت جماعة وإلاَ قطعه ندباً ودخل فيها ما لم يرج جماعة أخرى.

(و) تدرك (ركعة) لمسبوق أدرك الإمام راكعاً بأمرين: (بتكبيرة) لإحرام ثم أخرى لهويّ،

റതുൽ ഇഹ്റാം ചൊല്ലാൻ കഴിയുമെന്ന പ്രതീക്ഷയുണ്ടെങ്കിൽ അതിനുവേണ്ടി കഴിയുംവിധം പരിശ്രമിക്കുകയാണ് വേണ്ടത്.

## കാത്തുനില്പ്

തുടരാനുദ്ദേശിച്ചുകൊണ്ട് നിസ്കാര സ്ഥലത്തെത്തിയവനെ റുകൂഇലോ അവസാനത്തെ അത്തഹിയ്യാത്തിലോ കാത്തുനിൽക്കൽ ഇമാമിനും ഒറ്റയ്ക്കു നിസ്കരിക്കുന്നവനും സുന്നത്തുണ്ട്. അല്ലാഹുവിന്റെ പ്രീതി മാത്രമേ ഇതുകൊണ്ട് ഉദ്ദേശിക്കാവൂ. കാത്തിരിപ്പ് ദീർഘമാവാനോ വന്നവർക്കിടയിൽ വിവേചനം കാണിക്കാനോ പാടില്ല. അറിവുള്ളവനെന്ന പരിഗണന പോലും പറ്റില്ല. കൂടെ നിസ്കരിക്കുന്നവൻ ഫാതിഹ ഓതാൻ പിന്തിയെങ്കിൽ അവനെ രണ്ടാം സുജൂദിൽ അൽപനേരം പ്രതീക്ഷിക്കലും സുന്നത്താണ്. പള്ളി ചെറുതാണെങ്കിൽ പോലും നിസ്കാര സ്ഥലത്തു പ്രവേശിച്ചിട്ടില്ലാത്തവരെയും അകത്തുള്ള തക്ബീറതുൽ ഇഹ്റാമിനെ റുകൂഅ് വരെ വൈകിക്കുന്നവരെയും കാത്തുനിൽക്കരുത്. അവരെ കാത്തിരിക്കാതിരിക്കലാണു സുന്നത്ത്. അവർക്കിതൊരു താക്കീതാവട്ടെ. പ്രീണനത്തിന്റെ പേരിൽ ഒരാളെ ഇവ്വിധം പ്രതീക്ഷിക്കൽ ഹറാമാണെന്ന് ഇമാം ഫൂറാനീ(റ) പറഞ്ഞിട്ടുണ്ട്.[1]

## ജീവിയെ രക്ഷിക്കാൻ

സുദീർഘമാക്കാതെ ഒരു മധ്യനില സ്വീകരിച്ചുകൊണ്ടാവണം ഇമാമിന്റെ നിസ്കാരം; അതാണ് സുന്നത്ത്. എന്നാൽ അബ്ആള്, ഹൈആത്ത് സുന്നത്തുകളൊന്നും ഒഴിവാക്കരുത്. മഅ്മൂമുകൾ നിശ്ചിത ആളുകൾ മാത്രമാവുകയും ദീർഘിപ്പിക്കുന്നതിൽ അവർ തൃപ്തി പ്രകടിപ്പിക്കുകയും ചെയ്താൽ ദീർഘിപ്പിക്കാം. മറ്റുള്ളവർ വന്ന് ചേരാൻ പ്രതീക്ഷിച്ചാണെങ്കിൽ പോലും നിസ്കാരം സുദീർഘമാക്കൽ ഇമാമിന് കറാഹത്താണ്. അഗ്നിബാധ പോലുള്ള അപകടങ്ങൾ കണ്ടാൽ നിസ്കാരം ലഘുവാക്കണം. ഈ ലഘൂകരണം നിർബന്ധമാണോ എന്നതിൽ രണ്ടഭിപ്രായമുണ്ട്. ആദരണീയ ജീവിയെ രക്ഷിക്കാൻ വേണ്ടി ഈ സാഹചര്യത്തിൽ നിസ്കാരം ലഘുവാക്കൽ നിർബന്ധമാണെന്നും ധനം രക്ഷപ്പെടുത്താൻ വേണ്ടി അനുവദനീയമാണെന്നുമാണ് പ്രബലം. ആദരണീയ ജീവിയെ ലക്ഷ്യമാക്കി ഒരക്രമി വരുന്നതു കണ്ടാൽ അല്ലെങ്കിൽ അതു മുങ്ങി നശിക്കുമെന്നു കണ്ടാൽ അതിനെ രക്ഷിക്കണം. ഇതിനു വേണ്ടി നിസ്കാരം പിന്തിക്കുകയും നിസ്കാരത്തിലാണങ്കിൽ അതു മുറിക്കുകയും ചെയ്യൽ നിർബന്ധമാണ്. ധനത്തിനാണ് ഇവ്വിധം നാശം വരുന്നതെന്നു കണ്ടാൽ പിന്തിക്കലും മുറിക്കലും അനുവദനീയവും അതു ചെയ്യാതിരിക്കൽ കറാഹത്തുമാണ്.

ഇഖാമത്തു വിളിച്ചത് ഇമാമിന്റെ സമ്മതപ്രകാരമല്ലെങ്കിൽ കൂടി സുന്നത്തു നിസ്കാരം തുടങ്ങൽ

1. ഇത് കുഫ്റിന് വരെ കാരണമാകുമത്രെ! ശ:ബാഫള്ൽ

فإن اقتصر على تكبيرة اشترط أن يأتى بها (لإحرام) فقط وإن يتمها قبل أن يصير إلى أقل الركوع وإلاّ لم تنعقد إلاّ لجاهل فتنعقد له نفلاً بخلاف مالو نوى الركوع وحده لخلوها عن التحرم أو مع التحرم للتشريك، أو أطلق لتعارض قرينتي الافتتاح والهوي فوجبت نية التحرم لتمتاز عما عارضها من تكبيرة الهوي(و) بإدراك (ركوع محسوب) للإمام وإن قصر المأموم فلم يحرم إلاّ وهو راكع وخرج بالركوع غيره كالاعتدال وبالمحسوب غيره كركوع محدث ومن في ركعة زائدة، ووقع للزركشي في قواعده ونقله العلامة أبو السعود بن ظهيرة في حاشية المنهاج أنه يشترط أيضاً أن يكون الإمام أهلاً للتحمل، فلو كان الإمام صبياً لم يكن مدركاً للركعة لأنه ليس أهلاً للتحمل (تام) بأن يطمئن فيه قبل ارتفاع الإمام عن أقل الركوع، وهو بلوغ راحتيه ركبتيه (يقيناً) فلو لم يطمئن فيه قبل ارتفاع الإمام منه أو شك في حصول الطمأنينة فلا يدرك الركعة، ويسجد الشاك للسّهو كما في المجموع لأنه شاك بعد سلام الإمام في عدد ركعاته فلايتحمله عنه. وبحث الاسنوي وجوب ركوع أدرك به ركعة في الوقت (ويكبر) ندباً (مسبوق انتقل معه) لانتقاله، فلو أدركه معتدلاً كبر للهوي وما بعده أو ساجداً مثلاً غير

കറാഹത്തുണ്ട്. സുന്നത്തു നിസ്കരിച്ചുകൊണ്ടിരിക്കെയാണ് ഇഖാമത്ത് തുടങ്ങിയതെങ്കിൽ ജമാഅത്ത് നഷ്ടപ്പെടുമെന്ന് തോന്നുകയും മറ്റൊരു ജമാഅത്ത് പ്രതീക്ഷയില്ലാതിരിക്കുകയും ചെയ്താൽ ആ നിസ്കാരം മുറിച്ച് ജമാഅത്തിൽ പ്രവേശിക്കൽ സുന്നത്താണ്.

## റക്അത്ത് ലഭിക്കാൻ

ഇമാം റുകൂഇലായിരിക്കെ തുടർന്നയാൾക്ക് തക്ബീറതുൽ ഇഹ്റാം, ശരിയായ റുകൂഅ് എന്നീ രണ്ടു കാര്യങ്ങൾ ലഭിച്ചെങ്കിലേ ആ റക്അത്ത് കിട്ടൂ. അവൻ ആദ്യം തക്ബീറത്തുൽ ഇഹ്റാം ചൊല്ലുകയും പിന്നെ റുകൂഇലേക്കുള്ള കുനിയലിനു തക്ബീർ ചൊല്ലുകയും വേണം. ഒന്നേ ചൊല്ലുന്നുള്ളൂവെങ്കിൽ അത് ഇഹ്റാമിന് വേണ്ടിയുള്ളതാവണം. റുകൂഇന്റെ ചുരുങ്ങിയ രൂപത്തിലേക്കെത്തും മുമ്പെ ആ തക്ബീർ പൂർത്തിയാക്കിയില്ലെങ്കിൽ അതു പരിഗണിക്കപ്പെടില്ല. അറിവില്ലാത്തവനാണെങ്കിൽ അത് സുന്നത്തു നിസ്കാരമായി പരിഗണിക്കും. ഒരു തക്ബീർ ചൊല്ലിയവൻ അതു റുകൂഇനാണെന്നു കരുതിയാൽ നിസ്കാരം ശരിയാവില്ല. തക്ബീറതുൽ ഇഹ്റാം ഉണ്ടായില്ലെന്നതാണു കാരണം. തക്ബീറതുൽ ഇഹ്റാമും റുകൂഉം കൂടി കരുതിയാലും പറ്റില്ല. ഫർളും സുന്നത്തും കൂട്ടിക്കലർത്തിയതുകൊണ്ടാണിത്. ഇനി ഒന്നും കരുതാതിരുന്നാലും പ്രശ്നം തന്നെ. കാരണം തുടക്കത്തിനും കുനിച്ചിലിനും ഉള്ള തക്ബീറുകൾ ഭിന്ന പശ്ചാതലങ്ങളുള്ളവയാണ്. കുനിയലിന്റെ തക്ബീറിൽ നിന്ന് അത് വേർതിരിയണമെങ്കിൽ തക്ബീറതുൽ ഇഹ്റാമിനെ കരുതൽ നിർബന്ധമാണ്.

ഇമാം റുകൂഅ് ചെയ്യും വരെ നിസ്കാരത്തിൽ പ്രവേശിക്കാതെ വീഴ്ച വരുത്തിയവനാണെങ്കിലും തക്ബീറും റുകൂഉം ലഭിച്ചാൽ റക്അത്തു ലഭിക്കുമെന്ന വിധി അവനും ബാധകമാണ്. റുകൂഇന്റെപ്പുറമുള്ള ഇഅ്തിദാൽ പോലുള്ളവ റക്അത്ത് ലഭിക്കുന്നതിൽ പരിഗണിക്കില്ല. ശരിയായ റുകൂഅ് ലഭിക്കണമെന്നു പറഞ്ഞതിനാൽ അല്ലാത്തതു പരിഗണിക്കില്ലെന്ന് വന്നു. അശുദ്ധിയുള്ളവന്റെ റുകൂഉം അധികമായി നിസ്കരിക്കുന്ന റക്അത്തിലെ റുകൂഉം ശരിയല്ലാത്തതിന് ഉദാഹരണമാണ്. മഅ്മൂമിന്റെ ഫാതിഹ പോലുള്ള കാര്യങ്ങൾ ഏറ്റെടുക്കാൻ യോഗ്യനാവണം ഇമാം എന്നൊരു നിബന്ധന വേണമെന്ന വാദം ഇമാം സർകശി(റ)ന്റെ ഖവാഇദിലുണ്ട്. അല്ലാമ അബുസ്സുഊദിബ്നു ളഹീറ(റ) ഹാശിയതുൽ മിൻഹാജിൽ ഇത് ഉദ്ധരിച്ചിട്ടുമുണ്ട്. അപ്പോൾ ഇമാം കുട്ടിയാണെങ്കിൽ അവന് റക്അത്ത് കിട്ടില്ല. കാരണം കുട്ടി മഅ്മൂമിന്റെ കാര്യങ്ങൾ ഏറ്റെടുക്കാൻ യോഗ്യനല്ല. ഇമാം റുകൂഇന്റെ ചുരുങ്ങിയ രൂപത്തിൽ നിന്നുമുയരുംമുമ്പ് റുകൂഇലെത്തി നിശ്ചലനാവാൻ മഅ്മൂമിനു കഴിഞ്ഞിരിക്കണം. അഥവാ മുട്ടിൻകാലിൽ ഉള്ളൻകൈകൾ എത്തുന്ന അവസ്ഥയിൽ നിന്നുമുയരും മുമ്പെ റുകൂഇലെത്തി അനക്കമടങ്ങി എന്നുറപ്പുണ്ടാവണം. ഇപ്രകാരം ചലനമടങ്ങാതിരിക്കുകയോ അടങ്ങിയതിൽ സംശയമോ ആണെങ്കിൽ

سجدة تلاوة لم يكبر للهوي إليه، ويوافقه ندباً في ذكر ما أدركه فيه من تحميد وتسبيح وتشهد ودعاء، وكذا صلاة على الآل ولو في تشهد المأموم الأول قاله شيخنا.

**(و)** يكبر مسبوق للقيام **(بعد سلاميه إن كان)** المحل الذي جلس معه فيه **(موضع جلوسه)** لو انفرد كأن أدركه في ثالثة رباعية أو ثانية مغرب وإلاّ لم يكبر للقيام، ويرفع يديه تبعاً لإمامه القائم من تشهده الأول وإن لم يكن محل تشهده، ولا يتورك في غير تشهده الأخير، ويسن له أن لا يقوم إلاّ بعد تسليمتي الإمام وحرم مكث بعد تسليمتيه إن لم يكن محل جلوسه فتبطل صلاته به إن تعمد وعلم تحريمه، ولا يقوم قبل سلام الإمام، فإنْ تعمده بلانية مفارقة بطلت والمراد مفارقة حد القعود، فإن سها أو جهل لم يعتد بجميع ما أتى به حتى يجلس ثم يقوم بعد سلام الإمام، ومتى علم ولم يجلس بطلت صلاته وبه فارق من قام عن إمامه في التشهد الأول عامداً فإنه يعتد بقراءته قبل قيام الإمام لأنه لا يلزمه العودله

**(وشرط لقدوة)** شروط منها **(نية اقتداء أو جماعة)** أو ائتمام بالإمام الحاضر أو الصلاة معه أو كونه مأموماً **(مع تحرّم)** أي يجب أن تكون هذه النية مقترنة مع تحرم وإذا لم تقترن نية نحو الاقتداء بالتحرم لم تنعقد الجمعة لا شتراط الجماعة فيها،

റക്അത്ത് കിട്ടില്ല. സംശയമുള്ളവൻ സഹ്വിന്റെ സുജൂദ് ചെയ്യണമെന്ന്[1] മജ്മൂഇലുണ്ട്. ഇമാമിന്റെ സലാമിനു ശേഷവും റക്അത്തിന്റെ എണ്ണത്തിൽ അവൻ സംശയാലുവായതിനാൽ ആ സംശയം ഇമാം ഏറ്റെടുക്കില്ലെന്നതാണ് കാരണം. റുകൂഇൽ തുടർന്നാൽ ഒരു റക്അത്ത് സമയത്ത് ലഭിക്കുമെന്ന നേട്ടമുണ്ടാകുമെങ്കിൽ ആ റുകൂഇൽ തുടരൽ നിർബന്ധമാണെന്ന് ഇമാം അസ്നവി (റ) വിശകലനം ചെയ്തു പറഞ്ഞിട്ടുണ്ട്.[2]

## മസ്ബൂഖിന്റെ തക്ബീർ

ഇമാമിനോടൊപ്പം നീങ്ങുന്ന മസ്ബൂഖ് അവന്റെ നീക്കങ്ങൾക്ക് തക്ബീർ ചൊല്ലണം. തുടർന്നപ്പോൾ ഇമാം ഇഅ്തിദാലിലാണെങ്കിൽ സുജൂദിലേക്ക് കുനിയുന്നതിനും ശേഷമുള്ളവയ്ക്കും തക്ബീർ ചൊല്ലണം. ഓത്തിന്റേതല്ലാത്ത സുജൂദിലാണ് തുടരുന്നതെങ്കിൽ കുനിയുന്നതിന് തക്ബീർ വേണ്ട. ഇമാമിനോട് ചേരുന്നിടത്തെ ദിക്റുകൾ -തഹ്മീദ്, തസ്ബീഹ്, അത്തഹിയ്യാത്ത്, ദുആഅ് എന്നിവ- മഅ്മൂമും ചൊല്ലൽ സുന്നത്താണ്. നബികുടുംബത്തിന്റെ മേലുള്ള സ്വലാത്തും ചൊല്ലൽ സുന്നത്തുണ്ട്. അത് മഅ്മൂമിന് ഒന്നാം അത്തഹിയ്യാത്തിന്റെ സ്ഥാനമാണെങ്കിലുമെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു.[3]

ഇമാം രണ്ടു സലാംവീട്ടിയ ശേഷം മഅ്മൂം എഴുന്നേൽക്കുമ്പോൾ തക്ബീർ ചൊല്ലേണ്ടത് അവൻ തനിച്ചു നിസ്കരിക്കുകയാണെങ്കിൽ ഇരിക്കേണ്ട സ്ഥലമായിരുന്നെങ്കിലാണ്. നാലു റക്അത്തുള്ള നിസ്കാരത്തിൽ മൂന്നിലോ മഗ്രിബിന്റെ രണ്ടാം റക്അത്തിലോ ഇമാമിനെ തുടരൽ ഉദാഹരണം.[4] ഇതല്ലാത്തിടത്ത് തക്ബീർ സുന്നത്തില്ല. എന്നാൽ മഅ്മൂമിന്റെ അത്തഹിയ്യാത്തിന്റെ സ്ഥാനമല്ലെങ്കിലും ഒന്നാം അത്തഹിയ്യാത്തിൽ നിന്നുയരുമ്പോൾ ഇമാമിനെ തുടർന്ന് മസ്ബൂഖും കൈകൾ ഉയർത്തണം.

തന്റെ അവസാന അത്തഹിയ്യാത്തിലല്ലാതെ മസ്ബൂഖ് തവർറുകിന്റെ ഇരുത്തം ഇരിക്കരുത്. ഇമാം രണ്ടു സലാമും വീട്ടിയ ശേഷം മാത്രം എഴുന്നേൽക്കലാണ് മസ്ബൂഖിന് സുന്നത്ത്. മഅ്മൂമിന്റെ ഇരുത്ത സ്ഥാനമല്ലെങ്കിൽ ഇമാം സലാംവീട്ടിയ ശേഷം അവൻ ഇരിക്കൽ ഹറാമാണ്. ബോധപൂർവവും ഹറാമെന്നറിഞ്ഞുമാണ് ഇരുത്തമെങ്കിൽ നിസ്കാരം ബാത്വിലാകും. ഇമാം സലാം വീട്ടുംമുമ്പെ എഴു

1. ഇമാം സലാം വീട്ടിയ ശേഷം ആ റക്അത്ത് നിസ്കരിക്കുമ്പോൾ
2. അവൻ തുടരാതെ ഒറ്റക്കു നിസ്കരിക്കുന്നപക്ഷം ഒരു റക്അത്ത് പോലും സമയത്തു ലഭിക്കാതെ വരും. സമയം വൈകിയതാണ് കാരണം. ഈ ഘട്ടത്തിൽ വേഗം ഇമാമിനെ റുകൂഇൽ തുടർന്ന് ഒരു റക്അത്ത് സമയത്തു തന്നെ നേടൽ നിർബന്ധമാണ്.
3. ഇവിടെ ഇമാമിനോട് പിന്തുടരുന്ന രൂപമായത്കൊണ്ടാണ് അത്തഹിയ്യാത്തും സ്വലാത്തും അനുവദനീയമായത്. - തുഹ്ഫ
4. ഇവിടെ ഇമാമിന്റെ അവസാന റക്അത്ത് മഅ്മൂമിന്റെ രണ്ടാം റക്അത്തായിരിക്കുമല്ലോ. അത് ഇരിക്കേണ്ട സ്ഥാനമായതിനാൽ എഴുന്നേൽക്കുമ്പോൾ തക്ബീർ സുന്നത്തുണ്ട്.

وتنعقد غيرها فرادى، فلو ترك هذه النية أو شك فيها وتابع مصلياً في فعل كأن هوى للركوع متابعاً له أو في سلام بأن قصد ذلك من غير اقتداء به وطال عرفًا انتظاره له بطلت صلاته **(ونية إمامة)** أو جماعة **(سنة لإمام في غير جمعة)** لينال فضل الجماعة وللخروج من خلاف من أو جبها، ويصح نيتها مع تحرمه وإن لم يكن خلفه أحد إن وثق بالجماعة على الأوجه لأنه سيصير إماماً فإن لم ينو ولو لعدم علمه بالمقتدين حصل لهم الفضل دونه، وإن نواها في الأثناء حصل له الفضل من حينئذ أما في الجمعة فتلزمه مع التحرم.

**(و)** منها **(عدم تقدم)** في المكان يقينًا **(على إمام بعقب)** وإن تقدمت أصابعه، أما الشك في التقدم فلا يؤثر ولا يضر مساواته لكنها مكروهة **(وندب وقوف ذكر)** ولو صبياً لم يحضر غيره **(عن يمين إمام)** وإلاّ سن له تحويله للاتباع **(متأخرا)** عنه **(قليلاً)** بأن يتأخر أصابعه عن عقب إمامه، وخرج بالذكر الأنثى فتقف خلفه مع مزيد تأخر **(فإن جاء)** ذكر **(آخر أحرم عن يساره)** بتأخر قليلاً **(ثم)** بعد احرامه **(تأخرا)** عنه ندباً في قيام أوركوع حتى يصيرا صفا وراءه **(و)** وقوف **(رجلين)** جاءا معاً **(أو رجال)** قصدوا الاقتداء بمصل **(خلفه)** صفاً **(و)** ندب وقوف **(فى صف أول)** وهو ما يلي

ന്നേൽക്കാനും പാടില്ല. ഇമാമുമായി പിരിയുന്നുവെന്ന് കരുതാതെ മനഃപൂർവം എഴുന്നേറ്റാൽ നിസ്കാരം ബാത്വിലാകും. ഇരുത്തത്തിന്റെ പരിധിയിൽ നിന്നുയർന്നാൽ എഴുന്നേൽക്കലായി. മറന്നോ അറിവില്ലായ്മ കൊണ്ടോ എഴുന്നേറ്റാൽ വീണ്ടും ഇരിക്കുകയും ഇമാമിന്റെ സലാമിനു ശേഷം എഴുന്നേൽക്കുകയും വേണം. അതുവരെ ചെയ്തത് പരിഗണിക്കപ്പെടുകയുമില്ല. അറിഞ്ഞിട്ടും ഇരുന്നില്ലെങ്കിൽ നിസ്കാരം ബാത്വിലാകും. ആദ്യത്തെ അത്തഹിയ്യാത്തിൽ ഇമാമിനു മുമ്പെ മനഃപൂർവം എഴുന്നേറ്റവൻ ഇതുപോലെയല്ല. അവൻ മടങ്ങൽ നിർബന്ധമില്ലാത്തതിനാൽ ഇമാം എഴുന്നേൽക്കും മുമ്പ് അവൻ ഓതിയത് പരിഗണിക്കപ്പെടും.

## തുടർച്ചയുടെ ശർത്വുകൾ

ഇമാമുമായി തുടരൽ ശരിയാവാൻ ഏഴ് നിബന്ധനകളുണ്ട്. നിയ്യത്ത് അതിലൊന്നാണ്. തുടരുന്നുവെന്നോ ജമാഅത്തായി നിസ്കരിക്കുന്നുവെന്നോ ഈ ഇമാമിനെ തുടരുന്നുവെന്നോ ഇമാമിന്റെ കൂടെ നിസ്കരിക്കുന്നുവെന്നോ താൻ മഅ്മൂമായി നിസ്കരിക്കുന്നുവെന്നോ കരുതാം. നിയ്യത്ത് തക്ബീറതുൽ ഇഹ്റാമിനോട് ചേർന്നുകൊണ്ടാവലും നിർബന്ധമാണ്. തുടരുന്നു എന്നതുപോലുള്ള നിയ്യത്ത് തക്ബീറതുൽ ഇഹ്റാമിനോട് ചേർന്നു വരാത്ത പക്ഷം ജുമുഅ ശരിയാവുകയില്ല. കാരണം ജുമുഅക്ക് ജമാഅത്ത് നിബന്ധനയാണ്. മറ്റു നിസ്കാരങ്ങളാണെങ്കിൽ തനിച്ചു നിർവഹിച്ചതായി പരിഗണിക്കും.

ഒരാൾ ഇത്തരം നിയ്യത്ത് ഉപേക്ഷിക്കുകയോ അതിൽ സംശയിക്കുകയോ ചെയ്യുകയും കർമ്മങ്ങളിൽ മറ്റൊരാളെ തുടരുകയും ചെയ്താൽ- അവനെ തുടർന്നു റുകൂഇലേക്ക് പോവുക, സലാമിനു വേണ്ടി അവനെ കാത്തിരിക്കുകപോലെ- നിസ്കാരം ബാത്വിലാകും. ഇമാമിനോട് തുടരാതെ മനപൂർവം ഇങ്ങനെ ചെയ്യുകയും ഇമാമിനെ പ്രതീക്ഷിച്ചു നിൽക്കൽ സാധാരണയിൽ ദീർഘമെന്നു പറയാവുന്നത്ര സമയം ഉണ്ടാവുകയും ചെയ്താലാണിത്. ഇമാം ജമാഅത്തായി നിസ്കരിക്കുന്നുവെന്നോ ഇമാമെന്നോ കരുതൽ ജുമുഅയല്ലാത്ത നിസ്കാരങ്ങളിൽ സുന്നത്താണ്. ജമാഅത്തിന്റെ പ്രതിഫലം ലഭിക്കണമെങ്കിൽ അതുവേണം. ഇത് നിർബന്ധമാണെന്ന അഭിപ്രായവുമുണ്ട്. അതുകൂടി പരിഗണിച്ചതിന് വേണ്ടി. സംഘടിത നിസ്കാരമുണ്ടാകുമെന്നുറപ്പുണ്ടെങ്കിൽ തൽക്കാലം പിന്നിലാരുമില്ലെങ്കിലും ഇമാമായി നിസ്കരിക്കുന്നുവെന്ന് തക്ബീറതുൽ ഇഹ്റാമിന്റെ കൂടെ തന്നെ കരുതാവുന്നതാണ് എന്നാണ് പ്രബലം. കാരണം അവൻ പിന്നീട് ഇമാമാകുമല്ലോ. അവൻ ഇമാമത്തിനെ കരുതാത്ത പക്ഷം -അത് ആളുകൾ തുടരുന്ന കാര്യം അവൻ അറിയാത്തതുകൊണ്ടാണെങ്കിലും- അവന് ജമാഅത്തിന്റെ ശ്രേഷ്ഠത ലഭിക്കില്ല. തുടർന്നവർക്ക് ലഭിക്കുകയും ചെയ്യും. നിസ്കാരത്തിനിടയിൽവെച്ച് കരുതിയാൽ അവിടം മുതൽ പുണ്യം ലഭിക്കും. ജുമുഅനിസ്കാരത്തിന് തക്ബീ

الإمام وإن تخلله منبر أو عمود (**ثم ما يليه**) وهكذا، وأفضـــل كل صـــف يمينه ولو تـــرادف يمين الإمام والصف الأول قدم فيما يظهر ويمينه أولى من القرب إليه في يساره، وإدراك الصف الأول أولى من إدراك ركوع غير الركعة الأخيرة أما هي فإن فوتها قصد الصف الأول فإدراكها أولى من الصف الأول (**وكره**) لمأموم (**انفراد**) عن الصف الذي من جنسه إن وجد فيه سعة بل يدخله (**وشروع في صف قبل إتمام ما قبله**) من الصف، ووقوف الذكر الفرد عن يساره ووراءه ومحاذياً له ومتأخراً كثيراً، وكل هذه يفوت فضيلة الجماعة كما صر حوا به، ويسن أن لا يزيد ما بين كل صفين والأول والإمام على ثلاثة أذرع، ويقف خلف الإمام الرجال ثم الصبيان ثم النساء، ولا يؤخر الصبيان للبالغين لا تحاد جنسهم.

(و) منها (**علم بانتقال إمام**) برؤية له أو لبعض صف أو بسماع لصوته أو صوت مبلغ ثقة (و) منها (**اجتماعهما**) أى الإمام والمأموم (**بمكان**) كما عهد عليه الجماعات في العصر الخالية (**فإن كانا بمسجد**) ومنه جداره ورحبته وهي ما خرج عنه لكن حجر لأجله سواء أعلم وقفيتها مسجداً أو جهل أمرها عملاً بالظاهر وهو التحويط لكن ما لم يتبقن حدوثها بعده وأنها غير مسجد لا حريمه وهو موضع اتصل به وهيئ لمصلحته كانصباب ماء ووضع نعال

റതുൽഇഹ്റാമിന്റെ സമയത്തുതന്നെ ഇമാമത്തിനെ കരുതൽ നിർബന്ധമാണ്.

## മഅ്മൂം നിൽക്കേണ്ടത്

മറ്റൊരു ശർത്വ്, ഇമാമിന്റെ കാൽമടമ്പിനേക്കാൾ മഅ്മൂമിന്റെ മടമ്പ് ഉറപ്പായും മുൻകടക്കാതിരിക്കുക എന്നതാണ്. വിരലുകൾ മുൻകടന്നാലും കുഴപ്പമില്ല. മുൻകടന്നോ എന്നു സംശയിച്ചാലും പ്രശ്നമില്ല. സമമാവലുമാകാം. എങ്കിലും അത് കറാഹത്താണ്. മഅ്മൂമായി ഒരു പുരുഷൻ -അത് കുട്ടിയാണെങ്കിലും- മാത്രമേയുള്ളൂ എങ്കിൽ അവൻ ഇമാമിന്റെ വലതുഭാഗത്ത് നിൽക്കലാണ് സുന്നത്ത്. അങ്ങനെ നിന്നില്ലെങ്കിൽ വലഭാഗത്തേക്ക് നീക്കൽ ഇമാമിന് സുന്നത്താണ്. നബിചര്യ അങ്ങനെയുണ്ട്. ഇമാമിന്റെ മടമ്പിൽനിന്നും പിന്നിലായി മഅ്മൂമിന്റെ കാൽവിരലുകൾ നിൽക്കുംവിധം അൽപം പിന്തി നിൽക്കുകയാണ് വേണ്ടത്. അതൊരു സ്ത്രീയാണെങ്കിൽ ഇമാമിന്റെ പിന്നിലായി ദൂരെയാണ് നിൽക്കേണ്ടത് - നേരത്തെയുള്ള പുരുഷനോടൊപ്പം മറ്റൊരു പുരുഷൻ കൂടി വന്നാൽ അവൻ ഇമാമിന്റെ ഇടതുഭാഗത്ത് അൽപം പിന്നിലായി നിന്ന് തക്ബീർ ചൊല്ലുകയും പിന്നെ രണ്ടുപേരും നിർത്തത്തിലോ റുകൂഇലോ പിറകോട്ടു മാറി ഒരു സ്വഫ് ആവുകയുമാണ് സുന്നത്ത്. രണ്ടോ അതിലധികമോ പുരുഷന്മാർ തുടരാനുദ്ദേശിക്കുന്നുവെങ്കിൽ അവർ ഒരു സ്വഫായി നിൽക്കണം.

ഒന്നാം സ്വഫിൽ നിൽക്കൽ സുന്നത്താണ്. ഇമാമിനോടടുത്ത സ്വഫാണ് ഒന്നാമത്തേത്. ഇടയിൽ മിമ്പറോ തൂണോ ഉണ്ടെങ്കിലും പ്രശ്നമില്ല. പിന്നെ അതിനടുത്ത സ്വഫ്. ഇങ്ങനെ ക്രമത്തിലാണ് മഹത്വം. ഓരോ സ്വഫിന്റെയും വലതുവശമാണ് കൂടുതൽ ശ്രേഷ്ഠം. ഇമാമിന്റെ വലതുവശവും ഒന്നാം സ്വഫും കൂടി ലഭിക്കില്ലെന്നു വന്നാൽ ഒന്നാം സ്വഫിനാണ് പ്രാമുഖ്യം നൽകേണ്ടത് എന്നാണ് പ്രബലാഭിപ്രായം.

ഇടതുഭാഗത്ത് ഇമാമിന്റടുത്ത് നിൽക്കുന്നതിലേറെ പുണ്യം വലതുവശത്ത് നിൽക്കുന്നതിനാണ്.[1] ഒടുവിലത്തേതല്ലാത്ത ഒരു റക്അത്ത് ലഭിക്കുന്നതിനേക്കാൾ പുണ്യമാണ് ഒന്നാം സ്വഫ് ലഭിക്കുന്നത്. എന്നാൽ ഒന്നാം സ്വഫിനു ശ്രമിച്ചാൽ അവസാന റക്അത്ത് നഷ്ടപ്പെടുമെങ്കിൽ ആ റക്അത്ത് നേടുന്നതിനാണ് ഒന്നാം സ്വഫിനേക്കാൾ പ്രാമുഖ്യം നൽകേണ്ടത്. സ്വവർഗത്തിൽപെട്ടവരുടെ സ്വഫിൽ ഒഴിവുണ്ടായിരിക്കെ അതിൽ നിൽക്കാതെ ഒറ്റയ്ക്കു നിൽക്കലും ഒരു സ്വഫ് പൂർത്തിയാവാതെ മറ്റൊന്ന് തുടങ്ങലും കറാഹത്താണ്. ഒരു പുരുഷൻ മാത്രം മഅ്മൂമാകുമ്പോൾ അവൻ ഇമാമിന്റെ ഇടതുവശത്തു നിൽക്കലും പിന്നിൽ നിൽക്കലും നേരെ നിൽക്കലും ഏറെ പിന്തി നിൽക്കലും കറാഹത്ത്

1 അകലെയാണെങ്കിലും.

തന്നെ. ഇതെല്ലാം ജമാഅത്തിന്റെ പ്രതിഫലം നഷ്ടപ്പെടുത്തുമെന്ന് കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമാക്കിയിട്ടുണ്ട്. ഇമാമിനും ഒന്നാം സ്വഫിനുമിടയിലും മറ്റോരോ സ്വഫുകൾക്കുമിടയിലും മൂന്നു മുഴത്തേക്കാൾ അകലമില്ലാതിരിക്കലും സുന്നത്താണ്. ഇമാമിനു പിന്നിൽ പുരുഷന്മാർ, പിന്നെ കുട്ടികൾ, പിന്നെ സ്ത്രീകൾ എന്നിങ്ങനെയാണ് നിൽക്കേണ്ടത്. മുതിർന്നവർക്കു വേണ്ടി കുട്ടികളെ പിന്നോട്ട് മാറ്റരുത്.[1] അവർ ഒരേ വർഗമാണെന്നതാണ് കാരണം.

ഇമാമിന്റെ നീക്കങ്ങൾ അറിയലാണ് മറ്റൊരു ശർത്വ്. ഇമാമിനെയോ സ്വഫിന്റെ ഭാഗമോ കാണൽ കൊണ്ടോ ഇമാമിന്റെ ശബ്ദമോ വിശ്വസ്തനായ മുബല്ലിഗിന്റെ ശബ്ദമോ കേൾക്കൽ കൊണ്ടോ അറിയലാവാം.

## ഇമാമും മഅ്മൂമും ഒരിടത്ത്

ഇമാമും മഅ്മൂമും ഒരു സ്ഥലത്തായിരിക്കലും ശർത്വാണ്. കഴിഞ്ഞ കാലങ്ങളിലെല്ലാം അങ്ങനെയാണ് ജമാഅത്ത് നിർവഹിച്ചു പോന്നിട്ടുള്ളത്. രണ്ടു പേരും പള്ളിയിലാണെങ്കിൽ തുടർച്ച ശരിയാകും. പള്ളിയുടെ ചുമരും വരാന്തയും വഖ്ഫ് ചെയ്യപ്പെട്ടതായറിഞ്ഞാലും ഇല്ലെങ്കിലും ബാഹ്യസ്ഥിതി പരിഗണിച്ച് അത് പള്ളിയിൽ പെട്ടതായി കണക്കാക്കും. പള്ളിയുടെ പുറത്താണെങ്കിലും പള്ളിയുടെ സൗകര്യത്തിനു വേണ്ടി നിർമ്മിച്ച ഭാഗമാണ് വരാന്ത കൊണ്ടുദ്ദേശ്യം. ഇത് വഖഫിനു ശേഷം പുതുതായി നിർമ്മിച്ചതാണെന്നും പള്ളിയല്ലെന്നും ഉറപ്പുണ്ടെങ്കിൽ ഈ നിയമം ബാധകമല്ല. 'ഹരീം' അഥവാ വെള്ളം സൂക്ഷിക്കാനും ചെരിപ്പഴിച്ചുവെക്കാനുമൊക്കെയായി പള്ളിയോട് ചേർത്തുണ്ടാക്കിയ സ്ഥലം പള്ളിയിൽ പെടില്ല.

(صح الاقتداء) وإن زادت المسافة بينهما على ثلاثمائة ذراع أو اختلفت الأبنية بخلاف من ببناء فيه لا ينفذ بابه إليه بأن سمر أو كان سطحاً لا مرقى له منه فلا يصح القدوة إذ لا اجتماع حينئذ، كما لو وقف من وراء شباك بجدار المسجد ولا يصل إليه الاّ بازورار أو انعطاف بأن ينحرف عن جهة القبلة لو أراد الدخول إلى الإمام (ولو كان أحدهما فيه) أي المسجد (والآخر خارجه شرط مع قرب المسافة) بأن لا يزيد ما بينهما على ثلاثمائة ذراع تقريباً (عدم حائل) بينهما يمنع مروراً أو رؤية (أو وقوف واحد) من المأمومين (حذاء منفذ) في الحائل إن كان كما إذا كانا ببناءين كصحن وصفة من دار، أو كان أحدهما ببناء والآخر بفضاء، فيشترط أيضاً هنا ما مر، فإن حال ما يمنع مروراً كشباك أو رؤية كباب مردود وإن لم يغلق ضبته لمنـــعه المشاهدة وإن لم يمنع الاستطراق، ومثله الستر المرخي، أو لم يقف أحد حذاء منفذ لم يصح الاقتداء فيهما، وإذا وقف واحد من المأمومين حذاء المنفذ حتى يرى الإمام أو بعض من معه في بنائه فحينئذ تصح صلاة من بالمكان الآخر تبعاً لهذا المشاهد، فهو في حقهم كالإمام حتى لا يجوز التقدم عليه في الموقف والإحرام، ولا بأس

ഇമാമും മഅ്മൂമും പള്ളിയിലാണെങ്കിൽ അവർക്കിടയിൽ മുന്നൂറ് മുഴത്തിലേറെ അകലമുണ്ടായാലും കെട്ടിടം വ്യത്യസ്തമായാലും തുടർച്ച ശരിയാകും. പക്ഷെ, ഇമാമിന്റടുത്തേക്ക് എത്തുംവിധം വാതിൽ സൗകര്യമില്ലാത്ത -അത് ആണി വെച്ചുറപ്പിച്ചതുകൊണ്ടാകാം- റൂമിൽ നിന്നോ പള്ളിയിൽ നിന്ന് കയറാവുന്ന കോണിയില്ലാത്ത തട്ടിൻപുറത്തു നിന്നോ തുടർന്നാൽ ശരിയാവില്ല. ഒരിടത്ത് ഒരുമിച്ചുകൂടിയെന്നു പറയാനാവാത്തതാണ് കാരണം. പള്ളിയുടെ ചുമരിലെ ജനലിന് പിന്നിൽ നിൽക്കുന്നവന് ഇമാമിന്റടുത്ത് എത്തണമെങ്കിൽ ഖിബ്‌ലയിൽ നിന്നു തെറ്റാതെയും കുനിയാതെയും സാധ്യമല്ലാത്ത പക്ഷം അവന്റെ തുടർച്ചയും ശരിയാവില്ല. ഒരാൾ പള്ളിയിലും മറ്റേയാൾ പുറത്തുമാണെങ്കിൽ അവർക്കിടയിൽ സുമാർ മുന്നൂറ് മുഴത്തിലേറെ അകലമുണ്ടാവരുതെന്നതിനു പുറമെ കാഴ്ചയോ സഞ്ചാരമോ തടയുന്ന മറ ഉണ്ടാവരുതെന്നും നിബന്ധനയുണ്ട്. അല്ലെങ്കിൽ മഅ്മൂമുകളിലൊരാൾ മറയിലുള്ള ദ്വാരത്തിനു (വാതിലിന്) നേരെ നിൽക്കണം.[2]

1. കുട്ടികൾ ആദ്യം വരികയും അവർ ഒന്നാം സ്വഫിൽ നിൽക്കുകയും ചെയ്ത ശേഷമാണ് മുതിർന്നവർ വന്നതെങ്കിൽ. (ശർവാനി)
2. ആ ദ്വാരം ഇവന് കടന്നുപോകാൻ കഴിയുന്നതാവുകയും വേണം. അതിന് കഴിയാത്ത ജനലിലൂടെ ഇമാമിനെ കണ്ടാൽ പോര.

بالتقدم عليه فى الأفعال، ولا يضرهم بطلان صلاته بعد إحرامهم على الأوجه كرد الريح الباب أثناءها لأنه يغتفر في الدوام ما لا يغتفر في الابتداء.

فرع: لو وقف أحدهما في علو والآخر في سفل اشترط عدم الحيلولة لا محاذاة قدم الأعلى رأس الأسفل، وإن كانا فى غير مسجد على ما دل عليه كلام الروضة وأصلها والمجموع خلافاً لجمع متأخرين، ويكره ارتفاع أحدهما على الآخر بلا حاجة ولو فى المسجد.

(و) منها (موافقة في سنن تفحش مخالفة فيها) فعلاً أو تركاً فتبطل صلاة من وقعت بينه وبين الإمام مخالفة في سنة كسجدة تلاوة فعلها الإمام وتركها المأموم عامداً عالماً بالتحريم، وتشهد أول فعله الإمام وتركه المأموم أو تركه الإمام وفعله المأموم عامدا عالماً وإن لحقه على القرب حيث لم يجلس الإمام للاستراحة لعدوله عن فرض المتابعة إلى سنة، أما إذا لم تفحش المخالفة فيها فلا يضر الإتيان بالسنة كقنوت أدرك مع الإتيان به الإمام في سجدته الأولى، وفارق التشهد الأول بأنه فيه أحدث قعوداً لم يفعله الإمام وهذا إنما طول ما كان فيه الإمام فلا فحش، وكذا لا يضر الإتيان بالتشهد الأول إن جلس إمامه للاستراحة

വീടിന്റെ അകവും പൂമുഖവും പോലുള്ള രണ്ട് ഭാഗങ്ങളിലാണ് അല്ലെങ്കിൽ ഒരാൾ കെട്ടിടത്തിലും മറ്റേയാൾ മുറ്റത്തുമായാൽ അവിടെയും ഇപ്പറഞ്ഞ നിബന്ധന ബാധകമാണ്. ഇനി ജനൽ പോലെ സഞ്ചാരം തടയുന്നതോ അടച്ച വാതിൽപോലെ കാഴ്ചക്കു പ്രതിബന്ധമാകുന്നതോ -അതു പൂട്ടിയിട്ടില്ലെങ്കിലും- ആയ മറയെങ്കിലും ഇങ്ങനെത്തന്നെ. ഇമാമിനടുത്തേക്ക് എത്താൻ കഴിയുമെങ്കിലും കാഴ്ചയെ ഈ വാതിൽ തടയുന്നതുകൊണ്ട്. തൂക്കിയിട്ട വിരിയും ഇങ്ങനെത്തന്നെ. മറയിലെ ദ്വാരത്തിനു നേരെ ആരും നിന്നില്ലെങ്കിൽ ഈ രൂപങ്ങളിൽ തുടർച്ച ശരിയാവില്ല. ഇമാമിനെയോ ഇമാമിന്റെ കൂടെ അതേ എടുപ്പിലുള്ള ആരെയെങ്കിലുമോ കാണുംവിധം മഅ്മൂമുകളിലൊരാൾ നിന്നാൽ ഈ കാണുന്നവനെ തുടർന്ന് അവിടെയുള്ളവരുടെയെല്ലാം നിസ്കാരം ശരിയാകും. അവരെ സംബന്ധിച്ചിടത്തോളം ഈ വ്യക്തി ഇമാമിനെ പോലെയാണ്. അതിനാൽ നിർത്തത്തിലോ തക്ബീറതുൽ ഇഹ്റാമിലോ ഇവനേക്കാൾ അവർ മുൻകടക്കാൻ പാടില്ല. കർമ്മങ്ങളിൽ മുൻകടക്കുന്നതിനു വിരോധമില്ല. അവരുടെ തക്ബീറതുൽ ഇഹ്റാമിനു ശേഷം ഇവന്റെ നിസ്കാരം ബാത്വിലായാലും ഇവർക്കു പ്രശ്നമില്ല എന്നതാണ് പ്രബലം. നിസ്കാരത്തിനിടയിൽ കാറ്റു കൊണ്ട് വാതിലടഞ്ഞാലും ഇങ്ങനെത്തന്നെ. കാരണം നിസ്കാരത്തിന്റെ തുടക്കത്തിൽ പൊറുക്കപ്പെടാത്തത് ഇടയിൽ പൊറുക്കപ്പെടും. ഒരാൾ താഴെയും മറ്റേയാൾ മുകളിലുമാണെങ്കിൽ മറ ഇല്ലാതിരിക്കണമെന്നാണ് ശർത്വുള്ളത്. താഴെയുള്ളവന്റെ തലയുടെ നേരെയാവണം മുകളിലുള്ളവന്റെ കാൽ എന്നു നിബന്ധനയില്ല, അവർ പള്ളിയിലല്ലെങ്കിലും. റൗള, അസ്ലുറൗള, മജ്മൂഅ് എന്നിവയിൽ നിന്നെല്ലാം മനസ്സിലാക്കാവുന്നതാണിത്. എന്നാൽ പിൻഗാമികളായ ചില പണ്ഡിതർക്കിതിൽ ചർച്ചയുണ്ട്. പള്ളിയിലാണെങ്കിലും ആവശ്യമല്ലാതെ മേലെയും താഴെയുമായി നിൽക്കൽ കറാഹത്താണ്.

## കർമ്മങ്ങളിൽ യോജിപ്പ്

യോജിപ്പ് ഇല്ലാതിരിക്കൽ അനുയോജ്യമല്ലാത്ത സുന്നത്തുകളിൽ ഇമാമും മഅ്മൂമും തമ്മിൽ യോജിപ്പുണ്ടാകലും തുടർച്ചയുടെ നിബന്ധനകളിൽ പെടുന്നു. അതിനാൽ ഓത്തിന്റെ സുജൂദ് പോലുള്ള സുന്നത്തുകളിൽ ഇമാമിനും മഅ്മൂമിനുമിടയിൽ അത്തരം വൈരുദ്ധ്യമുണ്ടായാൽ നിസ്കാരം ബാത്വിലാകും. ഉദാഹരണത്തിന്, ഇമാം ഓത്തിന്റെ സുജൂദ് ചെയ്യുകയും മഅ്മൂം അതുപേക്ഷിക്കുകയും ചെയ്തുവെന്നിരിക്കട്ടെ. മനഃപൂർവവും തെറ്റെന്നറിഞ്ഞുമാണ് മഅ്മൂം അങ്ങനെ ചെയ്തതെങ്കിൽ നിസ്കാരം ബാത്വിലാകും. ഒന്നാം അത്തഹിയ്യാത്ത് മറ്റൊരുദാഹരണമാണ്. ഇമാം അതു നിർവഹിച്ചപ്പോൾ മഅ്മൂം ഉപേക്ഷിക്കുകയോ, ഇമാം ഉപേക്ഷിച്ചപ്പോൾ മഅ്മൂം നിർവഹിക്കുകയോ ചെയ്താൽ ബോധപൂർവവും അറിഞ്ഞുമാണ് ഈ ഭിന്നതയെങ്കിൽ നിസ്കാരം ബാത്വിലാകും. ഇമാം ഒന്നാം അത്ത

لأن الضار إنما هو إحداث جلوس لم يفعله الإمام وإلاّ لم يجز، وأبطل صلاة العالم العامد ما لم ينو مفارقته وهو فراق بعذر فيكون أولى، وإذا لم يفرغ المأموم منه مع فراغ الإمام جاز له التخلف لإتمامه بل ندب إن علم أنه يدرك الفاتحة بكمالها قبل ركوع الإمام لا التخلف لإتمام سورة، بل يكره اذا لم يلحق الإمام في الركوع.

(و) منها (**عدم تخلف عن إمام بركنين فعليين**) متوالیين تامين (**بلا عذر مع تعمد وعلم**) بالتحريم وإن لم يكونا طويلين، فإن تخلف بهما بطلت صلاته لفحش المخالفة كأن ركع الإمام واعتدل وهوى للسجود أي زال عن حد القيام والمأموم قائم، وخرج بالفعليين القوليان والقولي والفعلي (و) عدم تخلف عنه معهما (**بأكثر من ثلاثة أركان طويلة**) فلا يحسب منها الاعتدال والجلوس بين السجدتين (**بعذر أو جبه**) أي اقتضى وجوب ذلك التخلف (**كإسراع إمام قراءة**) والمأموم بطيء القراءة لعجز خلقي لا لو سوسة أو الحركات (**وانتظار مأموم سكتته**) أي

ഹിയ്യാത്ത് ഒഴിവാക്കി ഇസ്തിറാഹത്തിന്റെ ഇരുത്തം ഇരിക്കാതെ അടുത്ത റക്അത്തിലേക്ക് പോയാൽ മഅ്മൂം അത്തഹിയ്യാത്ത് ഓതാതെ ഇമാമിനെ തുടരുകയാണ് വേണ്ടത്. ഓതിയാൽ നിസ്കാരം ബാത്വിലാകും. പെട്ടെന്ന് ഇമാമിന്റെ കൂടെ ചേർന്നാൽ പോലും വിധി ഇതാണ്. എന്നാൽ ഇമാം അത്തഹിയ്യാത്ത് ഓതിയില്ലെങ്കിൽ പോലും ഇസ്തിറാഹത്തിന്റെ ഇരുത്തം ഇരുന്നാൽ മഅ്മൂമിന് അത്തഹിയ്യാത്ത് ഓതാവുന്നതാണ്. അവിടെ മോശമായ ഒരു ഭിന്നത വരുന്നില്ലെന്നതാണ് കാരണം. നിർബന്ധമായ തുടർച്ച ഒഴിവാക്കി സുന്നത്തിലേക്ക് പോയതാണ് തുടർച്ച ബാത്വിലാകാൻ കാരണം. മോശമല്ലാത്ത ഭിന്നത കൊണ്ട് കുഴപ്പമില്ല. മഅ്മൂം മാത്രം ഖുനൂത്ത് ഓതുകയും ഒന്നാം സുജൂദിൽ തന്നെ ഇമാമിനൊപ്പം എത്തുകയും ചെയ്യൽ മോശമല്ലാത്ത വിയോജിപ്പിന്റെ ഉദാഹരണമാണ്. ഇവിടെ ഖുനൂത്തിന്റെ കാര്യത്തിലുള്ള ഭിന്നതയും അത്തഹിയ്യാത്തിന്റെ കാര്യത്തിലുള്ള ഭിന്നതയും തമ്മിലുള്ള വ്യത്യാസം, അത്തഹിയ്യാത്ത് ഓതി മഅ്മൂം, ഇമാം നിർവഹിക്കാത്ത ഒരു ഇരുത്തം കൂടുതലായി ചെയ്ത് മോശമായ ഭിന്നിപ്പുണ്ടാക്കിയപ്പോൾ,[1] ഇമാം ചെയ്യാത്ത ഖുനൂത് ഓതിയ മഅ്മൂം അതിന് വേണ്ടി ഇമാം നിർവഹിച്ച നിർത്തം ഒന്ന് ദീർഘിപ്പിച്ചു എന്നേ വരുന്നുള്ളൂ. അവിടെ മോശമായ വൈരുദ്ധ്യം വരുന്നില്ല. അതുപോലെ ഇസ്തിറാഹത്തിന്റെ ഇരുത്തം ഇമാം ഇരുന്നെങ്കിൽ (രണ്ടാം റക്അത്തിന്റെ അവസാനത്തിൽ) മഅ്മൂമിന് ആദ്യത്തെ അത്തഹിയ്യാത്ത് ഓതുന്നതിന് വിരോധമില്ല. ഇമാം ചെയ്യാത്ത ഇരുത്തം കൂടുതലുണ്ടാക്കുമ്പോഴാണ് കുഴപ്പം വരുന്നത്. ഇമാം ഇങ്ങനെ ഇരിക്കാത്തപക്ഷം മഅ്മൂം അത്തഹിയ്യാത്തോതൽ അനുവദനീയമല്ല. ബോധപൂർവവും തെറ്റെന്നറിഞ്ഞുമാണത് ചെയ്തതെങ്കിൽ നിസ്കാരം ബാത്വിലാകും. ഇമാമുമായി പിരിയുന്നു എന്ന് കരുതിയാൽ കുഴപ്പമില്ല എന്നു മാത്രമല്ല, കാരണമുള്ളതിനാൽ പിരിയലാണ് നല്ലത്.

ഇമാമിന്റെ അത്തഹിയ്യാത്ത് കഴിഞ്ഞിട്ടും[2] മഅ്മൂമിന്റേത് കഴിഞ്ഞില്ലെങ്കിൽ അത് പൂർത്തിയാക്കാൻ വേണ്ടി അവന് പിന്താവുന്നതാണ്. ഇമാമിന്റെ റുകൂഇനു മുമ്പ് ഫാതിഹപൂർത്തിയാക്കാൻ കഴിയുമെന്നറിയാമെങ്കിൽ ഇത് സുന്നത്ത് തന്നെയാണ്. എന്നാൽ ഇമാമിന്റെ കൂടെ റുകൂഇൽ എത്തിയില്ലെങ്കിൽ സൂറത്ത് പൂർത്തിയാക്കാൻ വേണ്ടി പിന്തൽ കറാഹത്തുണ്ട്.

തുടർച്ചയായ, സമ്പൂർണമായ രണ്ടു കർമ്മ ഫർളുകൾ കൊണ്ട് ഇമാമിനേക്കാൾ പിന്തരുതെന്നാണ് മറ്റൊരു നിബന്ധന. അവ ദീർഘഫർളുകളാവണമെന്നില്ല. അകാരണമായി, ബോധപൂർവവും ഹറാമെന്നറിഞ്ഞുകൊണ്ടും ഇങ്ങനെ പിന്തിയാൽ നിസ്കാരം ബാത്വിലാകും. മോശമായ ഭിന്നതയുണ്ടെന്നതാണ് കാരണം. ഉദാ: ഇമാം റുകൂഉം ഇഅ്തിദാലും ചെയ്ത് സുജൂദിനു വേണ്ടി കുനിഞ്ഞു. അഥവാ നിർത്തത്തിന്റെ പരിധിവിട്ടു. മഅ്മൂം ഇപ്പോഴും നിർത്തത്തിൽ തന്നെ.

1. ഖുനൂത്തിൽ ഇമാം നിർവഹിക്കാത്ത നിർത്തം കൂടുതലുണ്ടാക്കി എന്നു പറയാനില്ലല്ലോ.
2. ഇമാമും മഅ്മൂമും ആദ്യത്തെ അത്തഹിയ്യാത്ത് ഓതുന്നിടത്ത്

سكتة الإمام ليقرأ فيها الفاتحة فركع عقبها وسهوه عنها حتى ركع الإمام وشكه فيها قبل ركوعه، أما التخلف لوسوسة بأن كان يردّد الكلمات من غير موجب فليس بعذر قال شيخنا: ينبغي في ذي وسوسة صارت كالخلقية بحيث يقطع كل من رآه أنه لا يمكنه تركها أن يأتي فيه ما في بطيء الحركة فيلزم المأموم في الصور المذكورة إتمام الفاتحة ما لم يتخلف بأكثر من ثلاثة أركان طويلة وإن تخلف مع عذر بأكثر من الثلاثة بأن لا يفرغ من الفاتحة إلاّ والإمام قائم عن السجود أو جالس للتشهد (فليوافق) إمامه وجوباً (في) الركن (الرابع) وهو القيام أو الجلوس للتشهد ويترك ترتيب نفسه (ثم يتدارك) بعد سلام الإمام ما بقي عليه، فإن لم يوافقه في الرابع مع علمه بوجوب المتابعة ولم ينو المفارقة بطلت صلاته إن علم وتعمد، وإن ركع المأموم مع الإمام فشك هل قرأ الفاتحة أو تذكر أنه لم يقرأها لم يجز له العود إلى القيام وتدارك بعد سلام الإمام ركعة، فإن عاد عالماً عامداً بطلت صلاته وإلاّ فلا، فلو

എന്നാൽ, രണ്ടു വാചികാഫർളുകൾ കൊണ്ടോ ഒരു വാചികാഫർളും ഒരു കർമ്മഫർളും കൊണ്ടോ പിന്തിയാൽ വിരോധമില്ല.

പിന്തൽ അനിവാര്യമാക്കുന്ന കാരണമുണ്ടെങ്കിൽ കൂടി ദീർഘമായ മൂന്നു ഫർളിലപ്പുറം ഇമാമുമായി മനഃപൂർവ്വവും ഹറാമാണെന്നറിഞ്ഞും പിന്താൻ പാടില്ല എന്നതും ഒരു ശർത്വാണ്. ഇഅ്തിദാൽ, സുജൂദുകൾക്കിടയിലെ ഇരുത്തം എന്നിവ ഇതിൽ പെടില്ല.[1] മഅ്മൂം പ്രകൃത്യാ തന്നെ പാരായണ മാന്ദ്യമോ ചലന മാന്ദ്യമോ ഉള്ളവനാവുകയും- വസ്വാസു കൊണ്ടല്ല- ഇമാമിന്റെ പാരായണം ധൃതിയിലാവുകയും ചെയ്യൽ പിന്താനുള്ള മതിയായ കാരണത്തിന് ഉദാഹരണമാണ്. മഅ്മൂമിന് ഫാതിഹ ഓതാൻ വേണ്ടി ഇമാം തന്റെ ഫാതിഹക്കു ശേഷം നിശബ്ദനായി നിൽക്കുമെന്ന് മഅ്മൂം പ്രതീക്ഷിച്ചു. പക്ഷേ തന്റെ ഫാതിഹ കഴിഞ്ഞ ഉടൻ ഇമാം റുകൂഅ് ചെയ്തു. അല്ലെങ്കിൽ ഇമാം റുകൂഇലേക്ക് പോകുംവരെ മഅ്മൂം ഫാതിഹയുടെ കാര്യം മറന്നു. അല്ലെങ്കിൽ റുകൂഇനു മുമ്പ് മഅ്മൂമിന് ഫാതിഹയിൽ സംശയം തോന്നി. ഇതെല്ലാം കാരണങ്ങളാണ്. എന്നാൽ ആവശ്യമില്ലാതെ പദങ്ങൾ ആവർത്തിച്ചുകൊണ്ടിരിക്കുന്ന വസ്വാസ് നിമിത്തമുള്ള പിന്തൽ കാരണമുള്ള പിന്തലായംഗീകരിക്കില്ല. എന്നാൽ വസ്വാസ് സഹജ സ്വഭാവമായിക്കഴിഞ്ഞവരുടെ കാര്യത്തിൽ ചലനമാന്ദ്യമുള്ളവന്റെ വിധിയാണ് ബാധകമാക്കേണ്ടതെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

മതിയായ കാരണങ്ങളുള്ള മേൽപറഞ്ഞ രൂപങ്ങളിൽ ദീർഘമായ മൂന്നു ഫർളിനേക്കാൾ പിന്താത്ത വിധം ഫാതിഹ പൂർത്തിയാക്കൽ മഅ്മൂമിനു നിർബന്ധമാണ്. ഇനി ഇത്തരം കാരണങ്ങളുള്ളപ്പോൾ മൂന്നു ഫർളിലേറെ പിന്തിപ്പോയാൽ തന്റെ നിസ്കാരത്തിന്റെ ക്രമം ഉപേക്ഷിച്ച് നാലാം ഫർളിലുള്ള ഇമാമിനോട് ചേരൽ ഇവനു നിർബന്ധമാണ്. ഉദാ: ഇമാം സുജൂദ് കഴിഞ്ഞ് എഴുന്നേൽക്കും വരെയോ അത്തഹിയ്യാത്തിലിരിക്കും വരെയോ ഇവന് ഫാതിഹ പൂർത്തിയാക്കാൻ കഴിഞ്ഞില്ലെങ്കിൽ ഇനിയവൻ ഇമാമിനോടൊപ്പം ചേരണം. ഇമാം സലാംവീട്ടിയ ശേഷം ബാക്കിയുള്ള റക്അത്ത് വീണ്ടെടുക്കണം. ഇങ്ങനെ ഇമാമിനെ തുടരൽ നിർബന്ധമാണെന്നറിഞ്ഞിട്ടും നാലാംഫർളിൽ ഇമാമിനോട് യോജിക്കാതിരുന്നാൽ വിട്ടുപിരിയുന്നു എന്ന് കരുതാത്തപക്ഷം അറിഞ്ഞുകൊണ്ടും ബോധപൂർവവുമാണെങ്കിൽ നിസ്കാരം ബാത്വിലാകും. ഇമാമിനോട് കൂടെ റുകൂഅ് ചെയ്ത മഅ്മൂം ഫാതിഹ ഓതിയോ എന്നതിൽ സംശയിക്കുകയോ ഓതിയില്ലെന്ന് ഓർമ്മിക്കുകയോ ചെയ്താൽ നിർത്തത്തിലേക്ക് മടങ്ങാൻ പാടില്ല. ഇമാം സലാംവീട്ടിയ ശേഷം ഒരു റക്അത്ത് നിസ്കരിക്കുകയാണ് വേണ്ടത്. പാടില്ലെന്നറിവുള്ളവൻ മനഃപൂർവം മടങ്ങിയാൽ നിസ്കാരം ബാത്വിലാകും. അറിവില്ലാതെയോ മറന്നോ ആണെങ്കിൽ ബാത്വിലാവില്ല. ഫാതിഹ ഓതിയെന്നുറപ്പുണ്ടാവുകയും പൂർത്തീകരിച്ചോ എന്നതിൽ സംശയിക്കുകയും ചെയ്താൽ അതു പ്രശ്നമാക്കേണ്ടതില്ല.

1. അവ ദീർഘമല്ലാത്തതിനാൽ

تيقن القراءة وشك في إكمالها فإنه لا يؤثر.

(ولو اشتغل مسبوق) وهو من لم يدرك من قيام الإمام قدرا يسع الفاتحة بالنسبة إلى القراءة المعتدلة وهو ضد الموافق، ولو شك هل أدرك زمناً يسعها تخلف لإتمامها ولا يدرك الركعة ما لم يدركه في الركوع (بسنة) كتعوذ وافتتاح، أو لم يشتغل بشيئ بأن سكت زمناً بعد تحرمه وقبل قراءته وهو عالم بأن واجبه الفاتحة، أو استمع قراءة الإمام (قرأ) وجوباً من الفاتحة بعد ركوع الإمام سواء أعلم أنه يدرك الإمام قبل رفعه من سجوده أم لا على الأوجه (قدرها) حروفاً في ظنه أو قدر زمن من سكوته لتقصيره بعدوله عن فرض إلى غيره (عذر) من تخلف لسنة كبطء القراءة على ما قاله الشيخان كالبغوي لوجوب التخلف فيتخلف ويدرك الركعة ما لم يسبق بأكثر من ثلاثة أركان خلافاً لما اعتمده جمع محققون من كونه غير معذور لتقصيره بالعدول المذكور، وجزم به شيخنا في شرح المنهاج وفتاويه ثم قال: من عبر بعذره فعبارته مؤولة، وعليه أنه إن لم يدرك الإمام في الركوع فاتته الركعة، ولا يركع لأنه لا يحسب له بل

## മസ്ബൂഖ്

ഇമാം നിർത്തത്തിലായിരിക്കെ സാധാരണ നിലക്ക് ഒരു ഫാതിഹ ഓതാനുള്ള സമയം ലഭിക്കാത്തവനാണ് മസ്ബൂഖ്. ഇതിന്റെ വിപരീതം മുവാഫിഖ് -സമയം ലഭിച്ചവൻ. ഫാതിഹക്കു സമയം ലഭിച്ചോ എന്നു സംശയമുള്ളവൻ അത് പൂർത്തിയാക്കാൻ വേണ്ടി പിന്തണം. റുകൂഇൽ ഇമാമിനോടൊപ്പം എത്തിയില്ലെങ്കിൽ അവന് റക്അത്ത് കിട്ടുകയുമില്ല. മസ്ബൂഖ് അഊദു, വജ്ജഹ്തു പോലുള്ള സുന്നത്തിൽ ഏർപ്പെടുകയോ അല്ലെങ്കിൽ ഫാതിഹ ഓതുകയാണ് തനിക്ക് നിർബന്ധമെന്നറിഞ്ഞുകൊണ്ടു തന്നെ തക്ബീറിനു ശേഷം ഫാതിഹ ഓതുംമുമ്പായി മൗനമായി നിൽക്കുകയോ ഇമാമിന്റെ പാരായണം കേട്ടുനിൽക്കുകയോ ചെയ്താൽ അത്രയും സമയം ഇമാമിന്റെ റുകൂഇനു ശേഷം അവൻ ഫാതിഹ ഓതൽ നിർബന്ധമാണ്. ഇമാം സുജൂദിൽ നിന്നുയരും മുമ്പെ ഇമാമിനൊപ്പമെത്താമെന്നുറപ്പുണ്ടായാലുമില്ലെങ്കിലും ഇതു വേണമെന്നാണ് പ്രബലം. അവൻ ഏർപ്പെട്ട സുന്നത്തിന്റെ അക്ഷരങ്ങളുടെയത്രയായെന്ന് അവന് തോന്നുന്ന സമയം അല്ലെങ്കിൽ നിശബ്ദത പാലിച്ചത്ര സമയമാണവൻ ഓതേണ്ടത്. ഫർളിൽ നിന്ന് ഫർളല്ലാത്തതിലേക്ക് മാറി വീഴ്ച കാണിച്ചതാണ് കാരണം. ഇങ്ങനെ സുന്നത്തിനുവേണ്ടി പിന്തിയ ആൾക്ക് പാരായണ മാന്ദ്യം ഉള്ളയാളെപ്പോലെ കാരണമുള്ളവനെന്ന പരിഗണന നൽകാമെന്ന് ഇമാം നവവി, റാഫിഈ(റ) എന്നിവർ പറഞ്ഞിട്ടുണ്ട്. ഇമാം ബഗ്‌വി(റ)യുടെ അഭിപ്രായവും ഇതാണ്. കാരണം അവൻ പിന്തൽ നിർബന്ധമുള്ളവനാണല്ലോ. അതിനാൽ അവൻ പിന്തുകയും മൂന്നു ഫർളിനേക്കാൾ ഇമാമുമായി പിറകിലാവാതിരിക്കുകയും ചെയ്താൽ അവന് റക്അത്ത് കിട്ടുകയും ചെയ്യും. എന്നാൽ അഗാധജ്ഞാനികളായ ഒരു സംഘം പണ്ഡിതർ പറഞ്ഞത് അവൻ ഫർളിൽനിന്ന് തെറ്റുകവഴി വീഴ്ച വരുത്തിയതിനാൽ പ്രതിബന്ധമുള്ളവനെന്ന പരിഗണന നൽകാനാവില്ലെന്നാണ്. ശർഹുൽ മിൻഹാജിലും ഫതാവയിലും ശൈഖുനാ തീർത്തു പറഞ്ഞതും ഇതുതന്നെ. ഇവൻ പ്രതിബന്ധമുള്ളവനാണെന്ന് പറഞ്ഞവരുടെ അഭിപ്രായം വ്യാഖ്യാനിക്കപ്പെടേണ്ടതാണെന്നും ശൈഖുനാ തുടർന്നു പറഞ്ഞിട്ടുണ്ട്. ഇതനുസരിച്ച് ഇവന് റുകൂഇൽ തന്നെ ഇമാമിനൊപ്പം എത്താൻ കഴിഞ്ഞില്ലെങ്കിൽ ആ റക്അത്ത് നഷ്ടമാകും. അവൻ റുകൂഅ് ചെയ്യുകയുമരുത്. കാരണം ആ റുകൂഅ് പരിഗണിക്കപ്പെടില്ല.[1] മറിച്ച് സുജൂദിലേക്ക് ഇമാമിന്റെ കൂടെ പോവുകയാണ് വേണ്ടത്. അല്ലാത്തപക്ഷം അറിഞ്ഞുകൊണ്ടും മനഃപൂർവവുമാണെങ്കിൽ നിസ്കാരം ബാത്വിലാകും.

ശൈഖുനാ പിന്നെയും തുടരുന്നു: ഇമാം സുജൂദിലേക്ക് കുനിയാൻ തുടങ്ങുംവരെ ഇവൻ തനിക്കു

1. *നിർബന്ധമുള്ളത്ര ഓതിയവൻ ഇമാം റുകൂഇൽ നിന്നുയർന്ന ശേഷം റുകൂഉം ഇഅ്തിദാലുമായി തന്റെ നിസ്കാരത്തിന്റെ ക്രമം തുടരാൻ പാടില്ല. അവൻ അതൊഴിവാക്കി ഇമാമിനൊപ്പം സുജൂദിലേക്ക് പോവുകയും ഇമാമിന്റെ സലാമിനു ശേഷം ഒരു റക്അത്ത് നിസ്കരിക്കുകയും വേണം*

يتابعه في هويه للسجود وإلاّ بطلت صلاته إن علم وتعمد، ثم قال: والذي يتجه أنه يتخلف لقراءة مالزمه حتى يريد الإمام الهوي للسجود، فإن كمّل وافقه فيه ولا يركع وإلاّ بطلت إن علم وتعمد وإلاّ فارقه بالنية، قال شيخنا في شرح الإرشاد: والأقرب للمنقول الأول وعليه أكثر المتأخرين، أما إذا ركع بدون قراءة قدرها فتبطل صلاته. وفي شرح المنهاج له عن معظم الأصحاب أنه يركع ويسقط عنه بقية الفاتحة واختير بل رجحه جمع متأخرون وأطالوا في الاستدلال له وإن كلام الشيخين يقتضيه، أما إذا جهل أن واجبه ذلك فهو بتخلفه لما لزمه متخلف بعذر قاله القاضي. وخرج بالمسبوق الموافق فإنه إذا لم يتم الفاتحة لا شتغاله بسنة كدعاء افتتاح وإن لم يظن إدراك الفاتحة معه يكون كبطيء القراءة فيما مر بلا نزاع.

(وسبقه) أي المأموم (على إمام) عامداً عالماً (بـ)تمام (ركنين فعليين) وإن لم يكونا طويلين (مبطل) للصلاة لفحش المخالفة وصورة التقدم بهما أن يركع ويعتدل ثم يهوي للسجود مثلاً والإمام قائم،

നിർബന്ധമായത് പാരായണം ചെയ്യണം. അത് പൂർത്തിയാക്കി റുകൂഅ് ചെയ്യാതെ ഇമാമിനോട് തുടരണം. അറിവുണ്ടായിട്ടും മനഃപൂർവം ഇമാമിനോട് തുടരാതിരുന്നാൽ നിസ്കാരം ബാത്വിലാവും. ഇമാം സുജൂദിലേക്ക് കുനിയുംമുമ്പ് അവന്, നിർബന്ധ ഫാതിഹ പൂർത്തിയാക്കാനായില്ലെങ്കിൽ, നിയ്യത്തു ചെയ്ത് ഇമാമുമായി പിരിയണം. ആദ്യം പറഞ്ഞ അഭിപ്രായത്തിനാണ്[1] തെളിവുകളുടെ പിൻബലമെന്നും പിൻഗാമികളായ പണ്ഡിതർ അധികവും ഈ അഭിപ്രായക്കാരാണെന്നും ശൈഖുനാ ശർഹുൽ ഇർശാദിൽ പറഞ്ഞിട്ടുണ്ട്. സുന്നത്തിന് ചെലവഴിച്ചത്ര സമയം ഫാതിഹ ഓതാതെ റുകൂഅ് ചെയ്താൽ നിസ്കാരം ബാത്വിലാകും. എന്നാൽ അവൻ റുകൂഅ് ചെയ്യണമെന്നും ഫാതിഹയുടെ ബാക്കി ഓതേണ്ട ബാധ്യത അവനില്ലെന്നും ഇമാം ശാഫിഈയുടെ ഭൂരിപക്ഷം അനുയായികളെയുമുദ്ധരിച്ച് ശൈഖുനാ ശർഹുൽ മിൻഹാജിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പിൻഗാമികളായ ഒരു സംഘം പണ്ഡിതർ ഈ അഭിപ്രായത്തെ പ്രബലമാക്കുക തന്നെ ചെയ്തിട്ടുണ്ട്. അതിന്നവർ സുദീർഘമായി തെളിവു നിരത്തിയിട്ടുമുണ്ട്. ഇമാം നവവി(റ), റാഫിഈ(റ) എന്നിവരുടെ വാക്കുകളിൽ നിന്ന് ഗ്രഹിക്കാവുന്നതും ഇതുതന്നെ എന്നും ശൈഖുന പറഞ്ഞിട്ടുണ്ട്.

ഫാതിഹ ഓതലാണ് തനിക്കു നിർബന്ധമെന്നറിയാത്തതിനാൽ സുന്നത്തിലേർപ്പെട്ടവൻ തനിക്കു നിർബന്ധമായത് ഓതുന്നതിനുവേണ്ടി പിന്തുന്നത് കാരണമുള്ള പിന്തലായി കണക്കാക്കേണ്ടതാണെന്ന് ഖാളീ ഹുസൈൻ(റ) പറഞ്ഞിട്ടുണ്ട്. മസ്ബൂഖിന്റെ കാര്യമാണിതുവരെ പറഞ്ഞത്. മുവാഫിഖിന് ഇത് ബാധകമല്ല. അവൻ വജ്ജഹ്തു പോലുള്ള സുന്നത്തിൽ ഏർപ്പെട്ടതു നിമിത്തം ഫാതിഹ പൂർത്തിയാക്കിയില്ലെങ്കിൽ -ഇമാമിനോടുകൂടെ ഫാതിഹ ലഭിക്കുമെന്ന് കരുതുന്നില്ലെങ്കിലും- മുമ്പു പറഞ്ഞ കാര്യങ്ങളിലെല്ലാം പാരായണമാന്ദ്യമുള്ളവനെപ്പോലെയാണെന്നതിൽ തർക്കമില്ല. അഥവാ, അവന്റെ പിന്തൽ കാരണമുള്ള പിന്തലായി ഗണിക്കുന്നതാണ്.

## മഅ്മൂം മുൻകടന്നാൽ

കർമ്മപരമായ രണ്ടു ഫർളുകൾ -അവ ദീർഘമാവണമെന്നില്ല- ഇമാമിനേക്കാൾ മുമ്പായി മഅ്മൂം അറിഞ്ഞും മനഃപൂർവ്വവുമായി പരിപൂർണമായി നിർവഹിച്ചാൽ നിസ്കാരം ബാത്വിലാക്കും. മോശമായ വൈരുദ്ധ്യമുണ്ടായതാണ് കാരണം. രണ്ട് ഫർളുകൊണ്ട് മുൻകടക്കുന്ന രൂപമിങ്ങനെ: ഇമാം നിർത്തത്തിലായിരിക്കെ മഅ്മൂം റുകൂളും ഇഅ്തിദാലും ചെയ്ത് സുജൂദിനു വേണ്ടി കുനിഞ്ഞു. അല്ലെങ്കിൽ ഇമാമിനു മുമ്പേ മഅ്മൂം റുകൂഅ് ചെയ്തു. ഇമാം റുകൂഅ് ഉദ്ദേശിച്ചപ്പോഴേക്കും മഅ്മൂം ഉയർന്നു ഇമാം റുകൂഇൽ നിന്നുയരാനുദ്ദേശിച്ചപ്പോഴേക്ക് മഅ്മൂം സുജൂദ് ചെയ്തു. ഇപ്പോൾ റുകൂഇലും ഇഅ്തിദാലിലും മഅ്മൂം ഇമാമിനോട് യോജിച്ചില്ലെന്നു വന്നു.

1. പ്രതിബന്ധമുള്ളവനെന്ന പരിഗണന നൽകാമെന്ന് നവവി, റാഫിഈ (റ) എന്നിവർ പറഞ്ഞത്

أو أن يركع قبل الإمام فلما أراد الإمام أن يركع رفع، فلما أردا الإمام أن يرفع سجد فلم يجتمع معه في الركوع ولا في الاعتدال، ولو سبق بهما سهواً أو جهلاً لم يضر لكن لا يعتد له بهما، فإذا لم يعد للإتيان بهما مع الإمام سهواً أو جهلاً أتى بعد سلام إمامه بركعة وإلا أعاد الصلوة (و) سبقه عليه عامدا عالماً (بـ)تمام (ركن فعلى) كأن ركع ورفع و الإمام قائم (حرام) بخلاف التخلف به فإنه مكروه كما يأتي، ومن تقدم بركن سنّ له العود ليوافقه إن تعمد وإلا تخير بين العود والدوام (ومقارنته) اي مقارنة المأموم الإمام (في أفعال) وكذا أقوال غير تحرم (مكروهة كتخلف عنه) أي الإمام (إلى فراغ ركن) وتقدم عليه بابتدائه وعند تعمد أحد هذه الثلاثة تفوته فضيلة الجماعة فهي جماعة صحيحة لكن لا ثواب عليها فيسقط إثم تركها أو كراهته، فقول جمع انتفاء الفضيلة يلزمه الخروج عن المتابعة حتى يصير كالمنفرد ولا تصح له الجمعة وهم كما بيّنه الزركشي وغيره، ويجري ذلك في كل مكروه من حيث الجماعة بأن لم يتصور وجوده في غيرها، فالسنة للمأموم أن يتأخر ابتداء فعله عن ابتداء فعل الإمام ويتقدم على فراغه منه والاكمل من هذا ان يتأخر إبتداء فعل المؤموم عن جميع حركة الإمام ولايشرع حتى يصل الإمام لحقيقة المنتقل إليه فلا يهوي

മറന്നുകൊണ്ടോ അറിവില്ലാത്തതുകൊണ്ടോ ഇങ്ങനെ മുൻകടന്നാൽ പ്രശ്നമില്ല. പക്ഷെ, ആ മുൻകടന്ന ഫർളുകൾ മഅ്മൂം ചെയ്തതായി പരിഗണിക്കപ്പെടില്ല. അതിനാൽ ഇമാമിനോടുകൂടെ അവ വീണ്ടും നിർവഹിക്കാൻ വേണ്ടി അവൻ മടങ്ങാത്ത പക്ഷം അതറിവില്ലായ്മ കൊണ്ടോ മറന്നോ ആണെങ്കിൽ ഇമാം സലാംവീട്ടിയ ശേഷം ഒരു റക്അത്ത് നിസ്കരിക്കണം. അല്ലെങ്കിൽ[1] നിസ്കാരം മുഴുവൻ മടക്കണം.

പാടില്ലെന്നറിഞ്ഞും മനഃപൂർവവും ഒരു കർമ്മപരമായ ഫർളു പരിപൂർണമായി ചെയ്ത് മഅ്മൂം ഇമാമിനെ മുൻകടക്കൽ നിഷിദ്ധമാണ്. ഇമാം നിർത്തത്തിലായിരിക്കെ തന്നെ മഅ്മൂം റുകൂഅ് ചെയ്ത് അതിൽ നിന്നുയരുന്നത് ഇതിന്നുദാഹരണമാണ്. അതേസമയം ഒരു ഫർളുകൊണ്ട് ഇവ്വിധം പിന്തൽ കറാഹത്താണുള്ളത്. അതു ശേഷം പറയുന്നുണ്ട്. ഒരു ഫർളുകൊണ്ട് മുൻകടന്നത് മനഃപൂർവമാണെങ്കിൽ ഇമാമിനോടു യോജിക്കാൻ വേണ്ടി മടങ്ങൽ സുന്നത്തുണ്ട്. മനഃപൂർവമല്ലെങ്കിൽ മടങ്ങുകയോ മടങ്ങാതിരിക്കുകയോ ചെയ്യാം.

നിസ്കാരത്തിന്റെ പ്രവൃത്തികളിലോ തക്ബീറതുൽ ഇഹ്റാമല്ലാത്ത വാചികാഫർളുകളിലോ മഅ്മൂം ഇമാമിനൊപ്പമാവൽ കറാഹത്താണ്. ഇമാം ഒരു ഫർളിൽനിന്നു വിരമിക്കുംവരെ പിന്തിനിൽക്കലും തുടക്കം ഇമാമിനു മുമ്പെ ആവലും കറാഹത്തു തന്നെ. ഈ മൂന്നു കാര്യങ്ങളിലൊന്ന് മനഃപൂർവം ചെയ്താൽ ജമാഅത്തിന്റെ ശ്രേഷ്ഠത നഷ്ടമാവും. ജമാഅത്ത് സാധുവാണെങ്കിലും പ്രതിഫലമുണ്ടാവില്ല. ജമാഅത്ത് ഒഴിവാക്കിയെന്ന കുറ്റമോ കറാഹത്തോ ഉണ്ടാവില്ലെന്നു മാത്രം. ശ്രേഷ്ഠത ഇല്ലെന്നു വന്നാൽ അതു തുടർച്ചയില്ലായ്മയെ അനിവാര്യമാക്കുമെന്നും അപ്പോൾ ഒറ്റയ്ക്കു നിസ്കരിക്കുന്ന ഫലമാണെന്നും അതിനാൽ ജുമുഅ ശരിയാവില്ലെന്നും ചിലർ പറഞ്ഞത് തെറ്റിദ്ധാരണയാണെന്ന് ഇമാം സർകശീ(റ)വും മറ്റും വ്യക്തമാക്കിയിട്ടുണ്ട്. ജമാഅത്തല്ലാത്തപ്പോൾ ഉണ്ടാകാത്ത, ജമാഅത്തിൽ മാത്രമുണ്ടാകാവുന്ന ഏതു കറാഹത്തിനും ഈ വിധി ബാധകമാണ്. മഅ്മൂമിന് ഏറ്റവും നല്ലത് തന്റെ തുടക്കത്തെ ഇമാമിന്റെ തുടക്കത്തേക്കാൾ പിന്തിക്കലും ഇമാം അതിൽനിന്നു വിരമിക്കുംമുമ്പെ അതു ചെയ്യലുമാണ്. മഅ്മൂമിന്റെ പ്രവൃത്തിയുടെയെല്ലാം തുടക്കം ഇമാമിന്റെ ചലനമടങ്ങിയ ശേഷമെന്ന രീതി സ്വീകരിക്കലാണ് സമ്പൂർണ രൂപം. ഇമാം എവിടേക്കു നീങ്ങുന്നോ അവിടെ എത്തിയ ശേഷമല്ലാതെ മഅ്മൂം തുടങ്ങരുതെന്നർത്ഥം.

ഇമാം റുകൂഇന്റെ പൂർണതയിലെത്തിയ ശേഷമല്ലാതെ റുകൂഇലേക്കോ സുജൂദിന്റെ സ്ഥാനത്ത് ഇമാം നെറ്റിവെച്ച ശേഷമല്ലാതെ സുജൂദിലേക്കോ മഅ്മൂം കുനിയരുത്.

1. *അറിഞ്ഞും മനഃപൂർവവുമാണെങ്കിൽ നിസ്കാരം ബാത്വിലായതിനാൽ*

للركوع والسجود حتى يستوي الإمام راكعاً أو يصل جبهته إلى المسجد، ولو قارنه بالتحرم أو تبين تأخر تحرم الإمام لم تنعقد صلاته، ولا بأس بإعادته التكبير سراً بنية ثانية إن لم يشعر واولا بالمقارنة في السلام، وإن سبقه بالفاتحة أو التشهد بان فرغ من أحدهما قبل شروع الإمام فيه لم يضر. وقيل: يجب الإعادة مع فعل الإمام أو بعده وهو أولى، فعليه إن لم يعده بطلت. ويسن مراعاة هذا الخلاف كما يسنّ تأخير جميع فاتحته عن فاتحة الإمام ولو في أوليي السرية إن ظن أنه يقرء السورة، ولو علم أن إمامه يقتصر على الفاتحة لزمه أن يقرأها مع قراءة الإمام.

**(ولا يصح قدوة بمن اعتقد بطلان صلاته)** بأن ارتكب مبطلاً في اعتقاد المأموم كشافعي اقتدى بحنفي مس فرجه دون ما إذا اقتصد نظراً لا عتقاد المقتدي لأن الإمام محدث عنده بالمس دون القصد فيتعذر ربط صلاته بصلاة الإمام لأنه عنده ليس في صلاة، ولو شك شافعي في إتيان المخالف بالواجبات عند المأموم لم يؤثر في صحة الاقتداء به تحسيناً للظن به في توقي الخلاف، فلا يضر عدم اعتقاده الوجوب.

فرع: لو قام إمامه لزيادة كخامسة سهواً لم يجز له متابعته ولو مسبوقاً أو شاكاً في ركعة، بل يفارقه ويسلم أو ينتظره على المعتمد.

(ولا) قدوة (**بمقتد**) ولو احتمالاً وإن بان إماماً

തക്ബീറതുൽ ഇഹ്റാം ഇമാമിനോടൊപ്പമാവുകയോ ഇമാമിന്റേത് പിന്തിയെന്ന് വ്യക്തമാവുകയോ ചെയ്താൽ നിസ്കാരം സ്വീകാര്യമാവില്ല. രണ്ടാമത് നിയ്യത്തോടുകൂടി രഹസ്യമായി ഇമാം തക്ബീർ ആവർത്തിച്ചാൽ മഅ്മൂമുകൾ അതറിഞ്ഞില്ലെങ്കിൽ കുഴപ്പമില്ല.[1] സലാം ഒപ്പമാവലും കുഴപ്പമുള്ളതല്ല.

## മഅ്മൂമിന്റെ ഫാതിഹ

ഫാതിഹയോ അത്തഹിയ്യാത്തോ ഇമാം തുടങ്ങും മുമ്പെ മഅ്മൂമിന്റേത് കഴിഞ്ഞാലും വിരോധമില്ല. എന്നാൽ ഇമാമിനോടു കൂടെയോ ഇമാമിന്റെ ശേഷമോ അതവൻ മടക്കണമെന്നും ശേഷമാണ് നല്ലതെന്നും ഒരഭിപ്രായമുണ്ട്. ഈ അഭിപ്രായപ്രകാരം മടക്കിയില്ലെങ്കിൽ നിസ്കാരം ബാത്വിലാകും. ഈ അഭിപ്രായവും കണക്കിലെടുക്കൽ സുന്നത്താണ്. മാത്രമല്ല, മഅ്മൂമിന്റെ ഫാതിഹ മുഴുവനായും ഇമാമിന്റെ ഫാതിഹയേക്കാൾ പിന്തിത്തുടങ്ങലാണ് സുന്നത്ത്. ഇമാം സൂറത്തോതുമെന്ന ധാരണയുണ്ടെങ്കിൽ പതുക്കെയോതുന്ന നിസ്കാരത്തിലെ ആദ്യ രണ്ടു റക്അത്തിൽ പോലും ഇതാണ് നല്ലത്. അതേസമയം ഇമാം ഫാതിഹ മാത്രമേ ഓതുകയുള്ളു എന്നറിയാമെങ്കിൽ ഇമാമിനൊപ്പം തന്നെ മഅ്മൂമും ഫാതിഹ ഓതൽ നിർബന്ധമാണ്.

## തുടരാൻ പറ്റാത്തവർ

മഅ്മൂമിന്റെ വിശ്വാസപ്രകാരം നിസ്കാരം ബാത്വിലായ ഇമാമിനെ തുടരാൻ പാടില്ല. ഉദാ: ഗുഹ്യം സ്പർശിച്ച ഹനഫി മദ്ഹബുകാരനെ ശാഫിഈ മദ്ഹബുകാരൻ തുടരാൻ പാടില്ല. രക്തം കൊത്തിച്ച[2] ഹനഫിയെ തുടർന്നാൽ പ്രശ്നമില്ല. തുടരുന്നവന്റെ വിശ്വാസമാണിവിടെ നോക്കുന്നത്.[3] മഅ്മൂമിന്റെ വിശ്വാസത്തിൽ ഇമാം നിസ്കാരത്തിലേയല്ലാത്തതിനാൽ മഅ്മൂമിന്റെ നിസ്കാരത്തെ ഇമാമിന്റേതുമായി ബന്ധിപ്പിക്കാൻ നിർവാഹമില്ല. തന്റെ വീക്ഷണത്തിൽ നിർബന്ധമായൊരു കാര്യത്തിന് വിരുദ്ധമായി ഇമാം പ്രവർത്തിച്ചോ എന്ന് ശാഫിഈ മദ്ഹബുകാരനായ മഅ്മൂമിനു സംശയം തോന്നിയാലും അവനെ തുടരുന്നതിന് പ്രശ്നമാവില്ല. ഭിന്നവീക്ഷണം ഇമാം പരിഗണിച്ചിട്ടുണ്ടാവുമെന്ന സദ്ഭാവനയാണ് കാരണം. അവനത് നിർബന്ധമാണെന്ന് വിശ്വസിക്കുന്നില്ല എന്നതു സാരമാക്കേണ്ട.

---

1. ഏതെങ്കിലും ശർത്വ് ഒത്തില്ലെന്നു വന്നാൽ ഇമാമിന് ഇപ്രകാരം ചെയ്യാം. അത് മഅ്മൂമുകളെ അറിയിച്ചാവരുത്. അങ്ങനെ ചെയ്താൽ ഇമാമിനു മുമ്പാണ് തങ്ങളുടെ തക്ബീർ എന്നവർക്ക് മനസ്സിലായതിനാൽ അവരുടെ നിസ്കാരം ബാത്വിലാകും
2. ഒരു പഴയ ചികിത്സാരീതി
3. ഗുഹ്യം സ്പർശിച്ചാൽ ഹനഫി മദ്ഹബിൽ വുളൂഅ് മുറിയില്ല. പക്ഷേ തുടരുന്ന ശാഫിഈയുടെ മദ്ഹബ് മുറിയുമെന്നാണ്. രക്തമൊലിപ്പിച്ചാൽ ഹനഫീ മദ്ഹബിൽ വുളു മുറിയുമെങ്കിലും ശാഫിഈ മദ്ഹബിൽ മുറിയില്ല.

وخرج بمقتد من انقطعت قدوته كأن سلم الإمام فقام مسبوق فاقتدى به آخر صحت، أو قام مسبوقون فاقتدى بعضهم ببعض صحت أيضاً على المعتمد لكن مع الكراهة (ولا) قدوة (قارئ بأمي) وهو من يخلّ بالفاتحة أو بعضها ولو بحرف منها بأن يعجز عنه بالكلية أو عن إخراجه عن مخرجه أو عن أصل تشديدة، وإن لم يمكنه التعلم ولا علم بحاله لأنه لا يصلح لتحمل القراءة عنه لو أدركه راكعاً، ويصح الاقتداء بمن يجوز كونه أمياً إلا إذا لم يجهر في جهرية فيلزمه مفارقته، فإن استمر جهلا حتى سلم لزمته الإعادة ما لم يبن أنه قارئ، ومحل عدم صحة الاقتداء بالأمي إن لم يستو الإمام والمأموم في الحرف المعجوز عنه بأن أحسنه المأموم فقط أو أحسن كل منهما غير ما أحسنه الآخر، ومنه أرت يدغم في غير محله بإبدال، وألثغ يبدل حرفاً بآخر، فإن أمكنه التعليم ولم يتعلم لم تصح صلاته وإلاّ صحت كاقتدائه بمثله. وكره اقتداء بنحو تأتاء وفأفاء ولا حن بما لا يغير معني كضم هاء لله وفتح ذال نعبد، فان لحن لحناً يغير المعني في الفاتحة كأنعمت بكسر

അഞ്ചാം റക്അത്ത് :- മറവി നിമിത്തം ഇമാം അഞ്ചാം റക്അത്ത് പോലുള്ള കൂടുതലായ റക്അത്തിലേക്ക് എഴുന്നേറ്റാൽ അവനെ തുടരാൻ പാടില്ല. മസ്ബൂഖോ റക്അത്തിൽ സംശയമുള്ളവനോ ആണെങ്കിലും തുടർന്നുകൂടാ. അവൻ ഇമാമുമായി പിരിഞ്ഞു സലാം വീട്ടണം. ഇമാമിനെ കാത്തിരിക്കാമെന്നാണ് പ്രബലാഭിപ്രായം.

(മറ്റൊരാളെ) തുടർന്നു കൊണ്ടിരിക്കുന്നവനെയും തുടരാൻ പറ്റില്ല. തുടരുന്നവനാകാനുള്ള സാധ്യത മാത്രമാണെങ്കിലും പിന്നീട് ഇമാം തന്നെയെന്ന് ബോധ്യമായാലും ഈ തുടർച്ച ശരിയാവില്ല. അതേസമയം തുടർച്ച മുറിഞ്ഞവന് ഇതു ബാധകമല്ല. ഇമാം സലാം വീട്ടിയപ്പോൾ എഴുന്നേറ്റ മസ്ബൂഖിനെ മറ്റൊരാൾ തുടർന്നാൽ അതു ശരിയാകും. അതുപോലെ മസ്ബൂഖുകളായ കുറേപേർ എഴുന്നേൽക്കുകയും അവരിൽ ചിലർ ചിലരെ തുടരുകയും ചെയ്താലും ശരിയാകുമെന്നാണ് പ്രബലം. പക്ഷെ കറാഹത്തുണ്ട്. ഓത്തറിയുന്നവൻ 'ഉമ്മി'യ്യിനെ തുടരൽ ശരിയാവില്ല. ഫാതിഹ പൂർണമായോ ഭാഗികമായോ -ഒരക്ഷരത്തിനായാൽ പോലും- തകരാർ വരുത്തുന്നവനാണ് ഉമ്മിയ്യ്. അക്ഷരം തീരെ ഉച്ചരിക്കാൻ കഴിയാതിരിക്കുകയോ അല്ലെങ്കിൽ യഥാസ്ഥാനത്തുനിന്ന് ഉച്ചരിക്കാൻ കഴിയാതിരിക്കുകയോ ശദ്ദുള്ള അക്ഷരം അപ്രകാരം മൊഴിയാനാവാതെ വരികയോ ചെയ്യുന്നതെല്ലാം ഇതിൽ പെടും. അവനു പഠിക്കാൻ സൗകര്യപ്പെടാത്തതുകൊണ്ടാണെങ്കിലും ഓത്തറിയുന്നവൻ ഇവന്റെ സ്ഥിതി അറിയാത്തതുകൊണ്ടാണെങ്കിലും ഇതിൽ മാറ്റമില്ല. റുകൂഇൽ തുടർന്നാൽ തുടർന്നവന്റെ ഫാതിഹ ഏറ്റെടുക്കാൻ യോഗ്യനല്ല ഇവനെന്നതാണ് പാടില്ലെന്നു പറയാൻ കാരണം.

ഉമ്മിയ്യാവാൻ സാധ്യതയുള്ളവനെ തുടരാം. പക്ഷേ ഉറക്കെ ഓതേണ്ട നിസ്കാരത്തിൽ അവൻ ഉറക്കെ ഓതുന്നില്ലെങ്കിൽ അവനെ ഒഴിവാക്കൽ നിർബന്ധമാണ്.(1) അറിയാതെ സലാം വീട്ടുംവരെ തുടർന്നുപോയാൽ മടക്കി നിസ്കരിക്കൽ നിർബന്ധമാണ്. ഓത്തറിയുന്നവൻ തന്നെയെന്നു വ്യക്തമായാൽ വേണ്ട. ഓത്തറിയാത്തവനെ തുടരാൻ പറ്റില്ലെന്നു പറഞ്ഞത് ഉച്ചരിക്കാനാവാത്ത അക്ഷരത്തിൽ ഇമാമും മഅ്മൂമും സമന്മാരല്ലെങ്കിലാണ്. അത് മഅ്മൂമിന് മാത്രം അറിയൽ കൊണ്ടാവാം. അല്ലെങ്കിൽ ഓരോരുത്തർക്കും അപരന്നറിയാത്തത് അറിയലാവാം. ഉമ്മിയ്യിൽ പെട്ടയാളാണ് 'അറത്തു.' അസ്ഥാനത്ത് അക്ഷരങ്ങൾ തമ്മിൽ ചേർക്കുക (ഇദ്ഗാം) യാണിയാളുടെ തകരാറ്. അക്ഷരം മാറിയുച്ചരിക്കുന്ന 'അൽസഗ്' ഇങ്ങനെത്തന്നെ. പഠിക്കാൻ സൗകര്യമുണ്ടായിട്ടും പഠിക്കാത്തവനാണിവനെങ്കിൽ നിസ്കാരം ശരിയാവുകയില്ല. അല്ലാത്തപക്ഷം ശരിയാവും. ഇവർ സമന്മാരെ തുടരൽ ശരിയാകും പോലെത്തന്നെ.

'തഅ്താഅ്' (താഇനെ ആവർത്തിച്ച് ഉച്ചരിക്കുന്നയാൾ), 'ഫഅ്ഫാഅ്' (ഫാഇനെ ആവർത്തിക്കുന്നയാൾ), അർത്ഥവ്യത്യാസം വരുത്താത്ത പിഴവു വരുത്തുന്നയാൾ. ഉദാഹരണം - لِلّٰهِ എന്ന് ഉകാര

1. അവൻ ഓത്തറിയാത്തവൻ തന്നെയെന്ന് അതിലൂടെ ബലപ്പെടുന്നുണ്ടല്ലോ.

أو ضم أبطل صلاة من أمكنه التعلم ولم يتعلم لأن ليس بقرآن. نعم إن ضاق الوقت صلى لحرمته وأعاد لتقصيره. قال شيخنا: ويظهر أنه لا يأتي بتلك الكلمة لأنه غير قرآن قطعاً فلم يتوقف صحة الصلاة حينئذ عليها بل تعمدها ولو من مثل هذا مبطل انتهى. أو في غيرها صحت صلاته والقدوة به إلا إذا قدر وعلم وتعمد لأنه حينئذ كلام أجنبي، وحيث بطلت صلاته هنا يبطل الاقتداء به لكن للعالم بحاله كما قال الماوردي، واختار السبكي ما اقتضاه قول الإمام ليس لهذا قراءة غير الفاتحة لأنه يتكلم بما ليس بقرآن بلا ضرورة من البطلان مطلقاً. **(ولو اقتدى بمن ظنه أهلاً)** للإمامة **(فبان خلافه)** كأن ظنه قارئاً أو غير مأموم أو رجلاً أو عاقلاً فبان أمياً أو مأموماً أو امرأة أو مجنوناً **(أعاد)** الصلاة وجوباً لتقصيره بترك البحث في ذلك **(لا)** إن اقتدى بمن ظنه متطهراً فبان **(ذا حدث)** ولو حدثاً أكبر **(أو)** ذا **(خبث)** خفي ولو في جمعة إنزاد على الأربعين فلا يجب الإعادة، وإن كان الإمام عالماً لا نتفاء تقصير المأموم إذ لا أمارة عليهما ومن ثم حصل له فضل الجماعة، أما

ത്തോടെയോ نَعْبُدَ എന്ന് അകാരത്തോടെയോ ഉച്ചരിക്കൽ- എന്നിവരെ തുടരൽ കറാഹത്താണ്. ഫാതിഹയിൽ അർത്ഥവ്യത്യാസം വരുന്ന പിഴവ് - أَنْعَمْتُ എന്നോ أنْعَمْتِ എന്നോ ഉച്ചരിക്കൽ ഉദാഹരണം- വരുത്തിയാൽ സൗകര്യപ്പെട്ടിട്ടും പഠിക്കാത്തവനാണെങ്കിൽ നിസ്കാരം ബാത്വിലാകും. കാരണം അത് ഖുർആനേയല്ല. എങ്കിലും സമയം വിശാലമല്ലാത്ത പക്ഷം സമയത്തിന്റെ പവിത്രത മാനിച്ച് നിസ്കരിക്കുകയും അവന്റെ ഭാഗത്ത് വീഴ്ചയുണ്ടായതിനാൽ പിന്നീട് മടക്കി നിസ്കരിക്കുകയും വേണം. ഖുർആനല്ലെന്ന് തീർച്ചയുള്ള ആ വാക്ക് ആ നിസ്കാരത്തിൽ അവൻ ഓതരുതെന്നാണ് വ്യക്തമാവുന്നതെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. നിസ്കാരത്തിന്റെ സാധുത ഇതിലധിഷ്ഠിതവുമല്ല എന്നു മാത്രമല്ല, ഇത്തരക്കാരെങ്കിൽ പോലും മനഃപൂർവം അതുച്ചരിച്ചാൽ നിസ്കാരം ബാത്വിലാക്കും എന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്.

ഫാതിഹയല്ലാത്തതിലാണ് ഇത്തരം പിഴവെങ്കിൽ അവന്റെ നിസ്കാരം ശരിയാകും. അവനെ തുടരുകയും ചെയ്യാം. പക്ഷേ ശരിക്കോതാൻ കഴിഞ്ഞിട്ടും തെറ്റെന്നറിഞ്ഞും ബോധപൂർവവുമാണെങ്കിൽ പറ്റില്ല. കാരണം അപ്പോഴത് ഒരു അന്യപദമാണല്ലോ. ഫാതിഹയല്ലാത്തതിൽ പിഴവ് നിമിത്തം നിസ്കാരം ബാത്വിലാണെന്നു വന്നാൽ ഇവന്റെ സ്ഥിതി അറിയുന്നവൻ ഇവനെ തുടരാൻ പറ്റില്ലെന്നും വരും എന്ന് ഇമാം മാവർദീ(റ) പറഞ്ഞിട്ടുണ്ട്. ഇവൻ ഫാതിഹയല്ലാതൊന്നും ഓതാൻ പറ്റില്ല. കാരണം ഒഴിവാക്കാമായിരുന്നിട്ടും ഖുർആനല്ലാത്തത് ഉച്ചരിക്കുന്നു എന്നു വരുമല്ലോ. അത് നിരുപാധികം നിസ്കാരം നഷ്ടമാക്കുന്നതുമാണ്. ഇമാമുൽ ഹറമൈനിയുടെ വാക്കുകളിൽനിന്ന് ഗ്രാഹ്യമാകുന്ന മേൽ ആശയത്തെ ഇമാം സുബ്കി അംഗീകരിച്ചിട്ടുണ്ട്.

ഇമാമാവാൻ അർഹനെന്നു ധരിച്ച് ഒരാളെ തുടരുകയും പിന്നെ അവൻ അർഹനല്ലെന്നു വ്യക്തമാവുകയും ചെയ്താൽ ആ നിസ്കാരം മടക്കൽ നിർബന്ധമാണ്. ഓത്തറിയുന്നവനെന്നു കരുതി അല്ലെന്നു ബോധ്യമായി, മഅ്മൂമല്ലെന്ന് കരുതി ആണെന്നു വ്യക്തമായി, പുരുഷനെന്ന് കരുതിയത് പെണ്ണെന്നും ബുദ്ധിയുള്ളവനെന്നു ധരിച്ചത് ഭ്രാന്തനെന്നും ബോധ്യമായി. ഇതൊക്കെ ഉദാഹരണം. ശരിക്കുമന്വേഷിച്ചില്ല എന്ന വീഴ്ച അവനിലുണ്ടായതുകൊണ്ടാണ് മടക്കേണ്ടിവരുന്നത്. എന്നാൽ ശുദ്ധിയുള്ളവനെന്ന് ധരിച്ചു തുടർന്നവന് ചെറുതോ വലുതോ ആയ അശുദ്ധിയുണ്ടെന്നോ അവനിൽ അവ്യക്തമായ നജസുണ്ടെന്നോ വ്യക്തമായാൽ മടക്കേണ്ടതില്ല. ഇമാമിനെക്കൂടാതെ നാൽപത് പേരുള്ള ജുമുഅയാണെങ്കിലും മടക്കേണ്ടതില്ല. അശുദ്ധിയുടെയും മാലിന്യത്തിന്റെയും കാര്യം ഇമാമിനറിയാമായിരുന്നെങ്കിലും ഇതാണ് വിധി. ഇവിടെ മഅ്മൂമിന്റെ ഭാഗത്ത് വീഴ്ചയുണ്ടായിട്ടില്ല എന്നതാണ് കാരണം. ഇത് രണ്ടുമറിയാൻ അടയാളമൊന്നുമില്ലല്ലോ. ഈ സാഹചര്യത്തിൽ ജമാഅത്തിന്റെ പുണ്യം അവനു ലഭിക്കുകയും ചെയ്യും.

എന്നാൽ പ്രത്യക്ഷ മാലിന്യമുണ്ടായിരുന്നു ഇമാമിൽ എന്നാണ് വ്യക്തമായതെങ്കിൽ അന്ധനല്ലാത്ത

إذا بان ذا خبث ظاهر فيلزمه الإعادة على غير الأعمى لتقصيره وهو ما بظاهر الثوب وإن حال بين الإمام والمأموم حائل والأوجه في ضبطه أن يكون بحيث لو تأمله المأموم رآه والخفي بخلافه، وصحح النووي في التحقيق عدم وجوب الإعادة مطلقاً **(وصح اقتداء سليم بسلس)** للبول أو المذي أو الضراط وقائم بقاعد ومتوضئ بمتيمم لا يلزمه إعادة **(وكره)** اقتداء **(بفاسق ومبتدع)** كرافضي وإن لم يوجد أحد سواهما مالم يخش فتنة. وقيل: لا يصح الاقتداء بهما. وكره أيضاً اقتداء بموسوس وأقلف لا بولد الزنا لكنه خلاف الأولى، واختار السبكي ومن تبعه انتفاء الكراهة إذا تعذرت الجماعة إلاّ خلف من تكره خلفه بل هي أفضل من الانفراد، وجزم شيخنا بأنها لا تزول حينئذ بل الانفراد أفضل منها. وقال بعض أصحابنا: والأوجه عندي ما قاله السبكي رحمه الله تعالى.

تتمة: وعذر الجماعة كالجمعة مطر يبل ثوبه للخبر الصحيح أنه ﷺ أمر بالصلاة في الرحال يوم مطر لم يبل أسفل النعال بخلاف ما لا يبله، نعم قطر الماء من سقوف الطريق عذر وإن لم يبله لغلبة نجاسته أو

മഅ്മൂം നിസ്കാരം മടക്കൽ നിർബന്ധമാണ്. അവൻ വീഴ്ച വരുത്തിയതുകൊണ്ടാണിത്. പ്രത്യക്ഷ മാലിന്യം കൊണ്ടുദ്ദേശ്യം വസ്ത്രത്തിന്റെ ബാഹ്യ ഭാഗത്തുള്ളതെന്നാണ്. ഇമാമിന്റെയും മഅ്മൂമിന്റെയുമിടയിൽ മറയുണ്ടെങ്കിലും ശരി. മഅ്മൂം ശരിക്കും ശ്രദ്ധിച്ചാൽ കാണാവുന്നത് എന്ന മാനദണ്ഡമാവും കൂടുതൽ ന്യായയുക്തം. ഗോപ്യമായതെന്നാൽ ഇതിന്റെ വിപരീതവും. പ്രത്യക്ഷ മാലിന്യമോ ഗോപ്യമോ ഏതായാലും നിസ്കാരം മടക്കൽ നിർബന്ധമില്ലെന്നാണ് ഇമാം നവവി(റ) 'തഹ്ഖീഖി'ൽ പറഞ്ഞിട്ടുള്ളത്.

മൂത്രം, മദ്‌യ്, കീഴ്‌വായു ഇവയേതെങ്കിലും നിരന്തരം പുറപ്പെടുന്ന രോഗമുള്ളവനെ ഇതൊന്നുമില്ലാത്തവന് തുടരാവുന്നതാണ്. നിന്നു നിസ്കരിക്കുന്നവൻ ഇരുന്നു നിസ്കരിക്കുന്നവനെയും വുളൂഅ് ചെയ്തവൻ തയമ്മും ചെയ്തവനെയും തുടരലും ശരിയാവും. തയമ്മും ചെയ്തവൻ നിസ്കാരം മടക്കൽ നിർബന്ധമില്ലാത്തവനാകണം. ചീത്ത നടപടിക്കാരൻ, റാഫിളീയെപ്പോലുള്ള മുബ്തദിഅ് എന്നിവരെ തുടരൽ കറാഹത്താണ്.[1] മറ്റാരുമില്ലെങ്കിലും കറാഹത്ത് തന്നെ. കുഴപ്പമുണ്ടാകുമെന്ന ഭയമുണ്ടെങ്കിൽതുടരാമെന്നും ഇവരെ തുടർന്നാൽ ശരിയാവുകയില്ല എന്ന അഭിപ്രായവുമുണ്ട്. വസ്‌വാസുള്ളവൻ, ചേലാകർമ്മം ചെയ്യാത്തവൻ എന്നിവരെ തുടരലും കറാഹത്തുണ്ട്. ജാരസന്തതിയെ തുടരൽ കറാഹത്തില്ലെങ്കിലും അത് ഉത്തമവിരുദ്ധമാണ്.

തുടരൽ കറാഹത്തുള്ളവരുടെ കൂടെയല്ലാതെ ജമാഅത്ത് കിട്ടില്ലെന്നു വന്നാൽ അത് കറാഹത്തില്ലെന്നും ഒറ്റയ്ക്കു നിസ്കരിക്കുന്നതിനേക്കാൾ നല്ലത് അവരെ തുടരലാണെന്നും ഇമാം സുബ്കി(റ)യും അനുകൂലികളായ പണ്ഡിതരും പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ സാഹചര്യത്തിലും കറാഹത്ത് നീങ്ങില്ലെന്നും സ്വന്തമായി നിസ്കരിക്കലാണ് ശ്രേഷ്ഠമെന്നുമാണ് ശൈഖുനാ തീർത്തു പറഞ്ഞത്. ഇമാം സുബ്കീ(റ) പറഞ്ഞതാണ് ന്യായമെന്ന അഭിപ്രായം മറ്റു ചില പണ്ഡിതർക്കുമുണ്ട്.

## ജമാഅത്തിന്റെ പ്രതിബന്ധങ്ങൾ

വസ്ത്രം നനയത്തക്ക മഴ ജുമുഅക്കെന്ന പോലെ ജമാഅത്തിനും പ്രതിബന്ധമാണ്. ചെരിപ്പുകളുടെ അടിഭാഗം നനക്കാത്ത വിധത്തിലുള്ള മഴപെയ്ത ദിവസം വീടുകളിൽ വെച്ചു നിസ്കരിക്കാൻ നബി(സ) കൽപ്പിച്ചു എന്ന സ്വഹീഹായ ഹദീസാണ് തെളിവ്. വസ്ത്രം നനയാൻ മാത്രമില്ലാത്ത മഴ പ്രതിബന്ധമല്ല. എങ്കിലും വഴിയോരത്തെ വീടുകളുടെ മുകളിൽനിന്ന് ഇറ്റുവീഴുന്ന വെള്ളം നനയാൻ മാത്രമില്ലെങ്കിലും കാരണമായംഗീകരിക്കും. അവ നജസോ മ്ലേച്ഛവസ്തുക്കൾ കലർന്നതോ ആവലാണ് പതിവ് എന്നതാണ് കാരണം. നടക്കുമ്പോൾ വഴുതുകയോ പുരളുകയോ ചെയ്യാൻ സാധ്യതയുള്ള ചെളിയും ജമാഅത്തൊഴിവാക്കാൻ കാരണമായംഗീകരിക്കും.

1. പ്രസ്തുത ഇമാമിനെ കുറിച്ച് പൊതുജനങ്ങൾക്ക് അനുകമ്പയുണ്ടാകാൻ കാരണമാകുന്നത് കൊണ്ട് പണ്ഡിതർ, സജ്ജനങ്ങൾ തുടങ്ങിയവർ മുബ്തദിഇനെ തുടരൽ ഹറാമാണെന്ന് ഫുഖഹാഅ് വിശദീകരിച്ചിട്ടുണ്ട്(ബുജൈരിമി)

استقذاره، ووحل لم يأمن معه التلوث بالمشي فيه أو الزلق، وحر شديد وإن وجد ظلاً يمشي فيه وبرد شديد وظلمة شديدة بالليل ومشقة مرض وإن لم تبح الجلوس في الفرض لا صداع يسير ومدافعة حدث من بول أو غائط أو ريح فتكره الصلاة معها، وإن خاف فوت الجماعة لو فرغ نفسه كما صرح به جمع وحدوثها في الفرض لا يجوز قطعه، ومحل ما ذكر في هذه إن اتسع الوقت بحيث لو فرغ نفسه أدرك الصلاة كاملة وإلاّ حرم التأخير لذلك، وفقد لباس لا ئق به وإن وجد ساتر العورة، وسير رفقة لمريد سفر مباح وإن أمن لمشقة استيحاشه، وخوف ظالم على معصوم من عرض أو نفس أو مال، وخوف من حبس غريم معسر، وحضور مريض وإن لم يكن نحو قريب بلا متعهد له أو كان نحو قريب محتضر أو لم يكن محتضراً لكن يأنس به، وغلبة نعاس عند انتظاره للجماعة وشدة جوع وعطش وعمى حيث لم يجد قائداً بأجرة المثل وإن أحسن المشي بالعصا.

تنبيه: ان هذه الأعذار تمنع كراهة تركها حيث سنت وإثمه حيث وجبت، ولا تحصل فضيلة الجماعة كما قال النووي في المجموع، واختار غيره

തണലിലൂടെ നടക്കാൻ കഴിയുമെങ്കിലും ശക്തമായ ചൂട് പ്രതിബന്ധം തന്നെ. കഠിന തണുപ്പും രാത്രി ശക്തമായ ഇരുട്ടും രോഗം കൊണ്ടുള്ള ക്ലേശവും ജമാഅത്തൊഴിവാക്കാൻ കാരണമാക്കാം. ഇരുന്നുള്ള ഫർള് നിസ്കാരം അനുവദനീയമാവുന്ന തരത്തിലുള്ള രോഗമായിരിക്കണം എന്നൊന്നുമില്ല. പക്ഷേ ചെറിയൊരു തലവേദന പ്രതിബന്ധമല്ല. കീഴ്വായു, മല,മൂത്ര വിസർജ്ജനത്തിന്നുള്ള നിർബന്ധിതാവസ്ഥയും പ്രതിബന്ധമാണ്. വിസർജ്ജനം നിർവഹിക്കുമ്പോഴേക്ക് ജമാഅത്ത് നഷ്ടമാകുമെങ്കിൽ പോലും ഈ അവസ്ഥയിലുള്ള നിസ്കാരം കറാഹത്താണ്. ഒരുസംഘം പണ്ഡിതർ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്. നിസ്കരിച്ചുകൊണ്ടിരിക്കെ വിസർജ്ജനത്തിന് തോന്നലുണ്ടായതുകൊണ്ട് നിസ്കാരം മുറിക്കാൻ പറ്റില്ല. വിസർജ്ജനത്തിനു വേണ്ടി നിസ്കാരം മാറ്റിവെക്കാൻ പറഞ്ഞത് വിസർജ്ജനശേഷം നിസ്കാരം പൂർണമായും സമയത്തു തന്നെ നിർവഹിക്കാനാവുംവിധം സമയം വിശാലമാണെങ്കിലാണ്. ഇല്ലെങ്കിൽ വിസർജ്ജനത്തിനു വേണ്ടി നിസ്കാരം പിന്തിക്കൽ ഹറാമാകും.[1]

നഗ്നത മറക്കാവുന്ന വസ്ത്രമുണ്ടെങ്കിലും അനുയോജ്യമായവ ഇല്ലെങ്കിൽ ജമാഅത്തിനതൊരു പ്രതിബന്ധമാണ്. അനുവദനീയമായ യാത്രക്കുദ്ദേശിക്കുന്നവന്റെ സഹയാത്രികർ യാത്ര തുടങ്ങലും ജമാഅത്തൊഴിവാക്കാൻ കാരണമാകും. ഭയപ്പെടാനൊന്നുമില്ലെങ്കിലും ഒറ്റപ്പെടൽ പ്രയാസകരമായതിനാൽ ജമാഅത്തൊഴിവാക്കാം. തന്റെ ദേഹത്തിനോ ധനത്തിനോ അഭിമാനത്തിനോ കയ്യേറ്റം നടത്തുന്ന അക്രമിയെ ഭയക്കലും ഗതിയില്ലാത്ത കടക്കാരനെ തടവിലാക്കുമെന്ന പേടിയും പ്രതിബന്ധമായി കണക്കാക്കും. പരിചാരകരില്ലാത്ത രോഗിയുടെ സാന്നിദ്ധ്യം (ബന്ധുവാകണമെന്നില്ല) ബന്ധുവോ മറ്റോ മരണാസന്നനാവൽ, മരണാസന്നനല്ലെങ്കിലും ഇവൻ കാരണം രോഗി സന്തോഷിക്കൽ, ജമാഅത്ത് പ്രതീക്ഷിക്കുമ്പോൾ അനിയന്ത്രിതമായ ഉറക്കംതൂങ്ങൽ, ശക്തമായ ദാഹവും വിശപ്പും ഉണ്ടാവൽ എന്നിവ പ്രതിബന്ധങ്ങളാണ്. ന്യായമായ കൂലി നൽകിയാലും സഹായിയെ ലഭിക്കില്ലെങ്കിൽ അന്ധന് ജമാഅത്തൊഴിവാക്കാം. വടിയുടെ സഹായത്താൽ നടക്കാൻ കഴിയുമെങ്കിലും ജമാഅത്തിനിത് പ്രതിബന്ധമായി കണക്കാക്കും.

ജമാഅത്ത് സുന്നത്താണെന്ന വീക്ഷണപ്രകാരം ഉപേക്ഷിച്ചാലുണ്ടാവുന്ന കറാഹത്തും നിർബന്ധമാണെന്ന വീക്ഷണപ്രകാരം ഉപേക്ഷിച്ചാലുണ്ടാവുന്ന കുറ്റവും ഈ പ്രതിബന്ധങ്ങൾ മൂലം ഇല്ലാതാവും. എന്നാൽ ഈ പ്രതിബന്ധങ്ങൾ മൂലം ജമാഅത്തിന്റെ പുണ്യം നേടിത്തരുകയില്ല. ഇങ്ങിനെയാണ് ഇമാം നവവി(റ) മജ്മൂഇൽ പറഞ്ഞിട്ടുള്ളത്. എന്നാൽ പ്രതിബന്ധമില്ലെങ്കിൽ ജമാഅത്തിന് പോകുമായിരുന്നവർക്ക് ജമാഅത്തിന്റെ പ്രതിഫലം ലഭിക്കുമെന്ന മുൻഗാമികളായ ഒരുവിഭാഗം പണ്ഡിതരുടെ

1. *വിസർജ്ജനം പിന്തിക്കുന്നത് മൂലം വലിയ പ്രയാസം നേരിടുന്ന രൂപത്തിലാണെങ്കിൽ നിസ്കാരം പിന്തിക്കുകയാണ് വേണ്ടത്. സമയം നഷ്ടപ്പെട്ടാലും (തർശീഹ്).*

ما عليه جمع متقدمون من حصولها إن قصدها لولا العذر. قال في المجموع: يستحب لمن ترك الجمعة بلا عذر أن يتصدق بدينار أو نصفه لخبر أبي داود وغيره.

അഭിപ്രായത്തെയാണ് മറ്റുള്ളവർ അംഗീകരിച്ചിട്ടുള്ളത്. അകാരണമായി ജുമുഅ ഉപേക്ഷിച്ചവൻ ഒരു ദീനാറോ അര ദീനാറോ ധർമ്മം ചെയ്യൽ സുന്നത്തുണ്ടെന്ന് മജ്മൂഇൽ പറഞ്ഞിരിക്കുന്നു. അബൂദാവൂദിന്റെയും മറ്റും ഹദീസാണ് തെളിവ്.

## (فصل) في صلاة الجمعة

هي فرض عين عند اجتماع شرائطها، وفرضت بمكة ولم تقم بها لفقد العدد أو لأن شعارها الإظهار، وكان ﷺ مستخفياً فيها، وأول من أقامها بالمدينة قبل الهجرة اسعد بن زرارة بقرية على ميل من المدينة، وصلاتها أفضل الصلوات، وسميت بذلك لإجتماع الناس لها أو لأن آدم اجتمع فيها مع حواء من مزدلفة فلذلك سميت جمعٌ.

(تجب جمعة على) كل (مكلف) أي بالغ عاقل (ذكر حر) فلا تلزم على أنثى وخنثى ومن به رق وإن كوتب لنقصه (متوطن) بمحل الجمعة لا يسافر من محل إقامتها صيفاً وشتاء إلاّ لحاجة كتجارة وزيارة (غير معذور) بنحو مرض من الأعذار التي مرت في الجماعة، فلا تلزم على مريض إن لم يحضر بعد الزوال محل إقامتها وتنعقد بمعذور (و) تجب (على مقيم) بمحل إقامتها غير متوطن كمن أقام بمحل جمعة أربعة أيام فأكثر وهو على عزم العود إلى وطنه ولو بعد مدة طويلة، وعلى مقيم متوطن بمحل

## ജുമുഅ

നിബന്ധനകളൊത്താൽ ജുമുഅ ഫർള് ഐൻ (വൈയക്തിക ബാധ്യത) ആണ്. ജുമുഅ നിർബന്ധമായത് മക്കയിൽ വെച്ചാണെങ്കിലും ആളുകൾ എണ്ണം തികയാത്തതിനാൽ അവിടെ വെച്ച് നിർവഹിച്ചിരുന്നില്ല. പൊതുരംഗത്ത് അനാവരണം ചെയ്യപ്പെടേണ്ട ജുമുഅ, മക്കയിൽ ഒതുങ്ങിക്കഴിയുന്ന സാഹചര്യത്തിൽ നബി(സ)ക്ക് പ്രകടമാക്കാൻ പറ്റിയിരുന്നില്ല. ഹിജ്റക്കു മുമ്പെ മദീനയിൽ ആദ്യമായി ജുമുഅക്ക് നേതൃത്വം നൽകിയത് അസ്അദുബ്നു സുറാറ(റ)യായിരുന്നു. മദീനയിൽനിന്നും ഒരു മൈൽ അകലെയുള്ള ഒരു ഗ്രാമത്തിലായിരുന്നു ഈ ജുമുഅ നിർവ്വഹിച്ചിരുന്നത്.

ഏറ്റവും ശ്രേഷ്ഠമായ നിസ്കാരം ജുമുഅയാണ്. ജനങ്ങൾ അതിന്നായി സംഗമിക്കുന്നതു കൊണ്ടാണ് ജുമുഅ (സംഗമം) എന്ന് ഇതിനു പേര് നൽകിയത്. ആദം(അ), ഹവ്വാഅ് (റ) എന്നിവർ ഏറെക്കാലത്തെ വിരഹത്തിന് ശേഷം മുസ്ദലിഫയിൽ സംഗമിച്ചത് ഈ ദിനത്തിലായിരുന്നു എന്നതും ഇപ്പേരിന് കാരണമാകാം. ഇക്കാരണത്താലാണ് മുസ്ദലിഫക്ക് 'ജുമുഅ്' എന്ന പേര് കിട്ടിയത്.

പ്രായപൂർത്തിയും ബുദ്ധിയുമുള്ള, പ്രതിബന്ധങ്ങളില്ലാത്ത, സ്വദേശികളായ സ്വതന്ത്രരായ പുരുഷന്മാർക്ക് ജുമുഅ നിർബന്ധമാണ്. സ്ത്രീ, നപുംസകം, അടിമ-മോചനക്കരാറിലേർപ്പെട്ടവനെങ്കിലും-തുടങ്ങിയവർക്കൊന്നും ജുമുഅ നിർബന്ധമില്ല. ഇവർക്കു ചില ന്യൂനതകളുള്ളതാണ് കാരണം. ജുമുഅ സ്ഥാപിതമായ നാട്ടിൽ നിന്ന് വ്യാപാരം, സിയാറത്ത് തുടങ്ങിയ ആവശ്യങ്ങൾക്കല്ലാതെ ഉഷ്ണകാലത്തോ ശൈത്യകാലത്തോ യാത്ര ചെയ്യാത്ത ആളാണ് ജുമുഅ നിർബന്ധമുള്ള തദ്ദേശീയൻ. മുമ്പ് ജമാഅത്തിന് പറഞ്ഞ രോഗം പോലുള്ളപ്രതിബന്ധങ്ങൾ ഇല്ലാത്തവർക്കാണ് ജുമുഅയുടെ നിർബന്ധ ബാധ്യതയുള്ളത്. പക്ഷേ ഉച്ചതിരിഞ്ഞ് (ജുമുഅയുടെ സമയത്ത്) ജുമുഅ നടക്കുന്ന സ്ഥലത്തെത്തിയ രോഗിക്ക് ജുമുഅ നിർബന്ധമാകും. ഇനി പ്രതിബന്ധമുള്ളവർ ജുമുഅക്കെത്തിയാൽ എണ്ണത്തിൽ അവരും പരിഗണിക്കപ്പെടും.

തദ്ദേശീയനല്ലാത്ത നാട്ടിലേക്ക് മടങ്ങണമെന്ന തീർച്ചയോടെ നാലു ദിവസമോ അതിലധികമോ ജുമുഅയുള്ളിടത്ത് താമസിക്കുന്നയാൾക്ക്, ജുമുഅ നിർബന്ധമാണ്. ജുമുഅക്ക് അർഹരായ നാൽപത് പേർ തികയാത്ത, എന്നാൽ ബാങ്ക് കേൾക്കുന്നതുമായ മഹല്ലിൽ താമസിക്കുന്ന തദ്ദേശീയനല്ലാത്ത ആൾക്ക് അവിടെ ജുമുഅ നിർബന്ധമാണ്. ബാങ്ക് കേട്ടാൽ ജുമുഅ നിർബന്ധമാവുമെങ്കിലും തദ്ദേശീയനല്ലാ

يسمع منه النداء ولا يبلغ أهله أربعين فتلزمهما الجمعة (و) لكن (لا تنعقد) الجمعة (به) اي بمقيم غير متوطن ولا بمقيم متوطن خارج بلد اقامتها وإن وجبت عليه بسماعه النداء منها (و)لا (بمن به رق وصبا) بل تصح منهم لكن ينبغي تأخر إحرامهم عن إحرام أربعين ممن تنعقد به الجمعة على ما اشترطه جمع محققون وإن خالف فيه كثيرون (وشرط) لصحة الجمعة مع شروط غيرها ستة:

أحدها: (وقوعها جماعة) بنية إمامة واقتداء مقترنة بتحرم (في الركعة الأولى) فلا تصح الجمعة بالعدد فرادى، ولا تشترط الجماعة في الركعة الثانية، فلو صلى الإمام بالأربعين ركعة ثم احدث فأتم كل منهم ركعة واحدة أو لم يحدث بل فارقوه في الثانية وأتموا منفردين أجزأتهم الجمعة. نعم يشترط بقاء العدد إلى سلام الجميع حتى لو أحدث واحد من الأربعين قبل سلامه ولو بعد سلام من عداه منهم بطلت جمعة الكل ولو ادرك المسبوق ركوع الثانية واستمر معه الى أن سلم أتى بركعة بعد سلامه جهراً وتمت جمعته إن صحت جمعة الإمام وكذا من اقتدى به وأدرك ركعة معه كما قاله شيخنا، وتجب على من جاء بعد ركوع الثانية نية الجمعة على

ത്തവരും ജുമുഅ നിർബന്ധമുള്ള നാടിന് പുറത്ത് താമസിക്കുന്നവരും ജുമുഅയുടെ എണ്ണത്തിൽ പരിഗണിക്കപ്പെടില്ല.

അടിമ, കുട്ടി എന്നിവരെവെച്ച് സ്ഥാപിക്കുന്ന ജുമുഅയും സാധുവല്ല. എന്നാൽ അവരുടെ ജുമുഅ സാധുവായിരിക്കും. പക്ഷേ ജുമുഅക്ക് പരിഗണിക്കപ്പെടുന്ന നാൽപതുപേർ തക്ബീറതുൽ ഇഹ്റാം ചൊല്ലിയ ശേഷമേ ഇവർ തുടങ്ങാവൂ എന്ന് ഒരു സംഘം അഗാധ പണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. ഭാഗം പണ്ഡിതരും ഈ അഭിപ്രായത്തോട് യോജിക്കുന്നില്ലെങ്കിലും.

## ജുമുഅയുടെ ശർത്വുകൾ

സാധാരണ നിസ്കാരങ്ങളുടെ ശർത്വുകൾക്കു പുറമെ ആറ് ശർത്വുകൾ കൂടി ജുമുഅ നിസ്കാരത്തിനുണ്ട്.[1] ഒന്നാം റക്അത്ത് ജമാഅത്തായി നിർവഹിച്ചിരിക്കണം.

ഇമാം ഇമാമാണെന്നും മഅ്മൂം ഇമാമിനെ തുടരുന്നു എന്നുമുള്ള നിയ്യത്ത് തക്ബീറതുൽ ഇഹ്റാമിനൊപ്പം തന്നെയുണ്ടാവണം. നിശ്ചിത എണ്ണം[2] ആളുകളുണ്ടെങ്കിൽപോലും അവർ തനിച്ചു നിസ്കരിച്ചാൽ ജുമുഅ ശരിയാവില്ല.

രണ്ടാം റക്അത്തിൽ ജമാഅത്ത് ശർത്വില്ല. നാൽപത് ആളുമായി ഒരു റക്അത്ത് നിസ്കരിച്ച ശേഷം ഇമാമിന് അശുദ്ധിയുണ്ടാവുകയും അടുത്ത റക്അത്ത് അവരെല്ലാം സ്വന്തമായി നിസ്കരിച്ചു പൂർത്തിയാക്കുകയും ചെയ്താൽ അതു മതിയാകും. മഅ്മൂമുകൾ രണ്ടാം റക്അത്തിൽ ഇമാമുമായി വിട്ടു പിരിഞ്ഞ് വെവ്വേറെയായി പൂർത്തിയാക്കിയാലും ജുമുഅ ശരിയാകും. പക്ഷേ എല്ലാവരും സലാംവീട്ടുംവരെ നിശ്ചിത എണ്ണത്തിൽ യാതൊരു കുറവുമുണ്ടാവാതെ ശേഷിച്ചിരിക്കണമെന്ന് നിബന്ധനയുണ്ട്. ആ നാൽപതിൽ പെട്ട ഒരാൾക്ക് സലാംവീട്ടും മുമ്പെ അശുദ്ധിയുണ്ടായാൽ മറ്റെല്ലാവരും സലാംവീട്ടി കഴിഞ്ഞിട്ടുണ്ടെങ്കിലും എല്ലാവരുടെയും ജുമുഅ നഷ്ടമാകും.

രണ്ടാംറക്അത്തിലെ റുകൂഇൽ ഇമാമിനെ തുടർന്ന മസ്ബൂഖ് സലാം വീട്ടുംവരെ ഇമാമിനെ തുടരുകയും ഇമാം സലാംവീട്ടിയ ശേഷം ഉറക്കെ ഓതിക്കൊണ്ട് ഒരു റക്അത്ത് നിസ്കരിക്കുകയും വേണം. ഇമാമിന്റെ ജുമുഅ ശരിയായിട്ടുണ്ടെങ്കിൽ ഇവന്റെയും ഇവനെ തുടർന്ന് ഒരു റക്അത്ത് നിസ്കരിച്ചവന്റെയും ജുമുഅ സമ്പൂർണമാവും. ശൈഖുനാ ഇങ്ങനെ പ്രസ്താവിച്ചിട്ടുണ്ട്. ഇമാമിന്റെ രണ്ടാമത്തെ റുകൂഇനു ശേഷം വന്നു തുടർന്നവൻ ളുഹ്റാണ് നിസ്കരിക്കേണ്ടതെങ്കിലും ജുമുഅയുടെ നിയ്യത്ത്

---

1. അഞ്ചു ശർത്വുകൾ മാത്രമേ ഇവിടെ എണ്ണിപ്പറയുന്നുള്ളൂ. മറ്റൊരു ജുമുഅ മുമ്പോ കൂടെയോ ഉണ്ടാവരുതെന്നതാണ് നമ്പ രിട്ടു പറയാത്ത ശർത്വ് നോ. 'രണ്ട് ജുമുഅ'.
2. നാൽപതുപേർ

الأصح وإن كانت الظهر هى اللازمة له. وقيل: يجوز نية الظهر وأفتى فه البلقيني وأطال الكلام فيه.

(و) ثانيها: وقوعها (**بأربعين**) ممن تنعقد بهم الجمعة ولو مرضى اومنهم الإمام، ولو كانوا أربعين فقط وفيهم أمي واحد أو أكثر قصر في التعلم لم تصح جمعتهم لبطلان صلاته فينقصون، أما إذا لم يقصر الأمي في التعلم فتصح الجمعة به كما جزم به شيخنا في شرحي العباب والإرشاد تبعاً لما جزم به شيخه في شرح الروض، ثم قال في شرح المنهاج: لا فرق هنا بين أن يقصر الأمي في التعلم وأن لا يقصر، والفرق بينهما غير قوى انتهى. لو نقصوا فيها بطلت أو في خطبة لم يحسب ركن فعل حال نقصهم لعدم سماعهم له، فإن عادوا قريباً عرفاً جاز البناء على ما مضى وإلاّ وجب الاستئناف كنقصهم بين الخطبة والصلاة لا نتفاء الموالاة فيهما.

فرع: من له مسكنان ببلدين فالعبرة بماكثرت فيه إقامته فبما فيه أهله وماله، وإن كان بواحد أهل وبآخر مال فبما فيه أهله، فأن استويا في الكل فبالمحل الذي هو فيه حالة إقامة الجمعة، ولا تنعقد الجمعة بأقل من أربعين خلافاً لأبي حنيفة رحمه الله تعالى فتنعقد عنده بأربعة ولو عبيداً أو مسافرين، ولا يشترط عندنا إذن السلطان لإقامتها ولا كون محلها مصراً خلافاً له فيهما، وسئل البلقيني عن أهل قرية

ചെയ്യൽ നിർബന്ധമാണ്. ളുഹ്റിന്റെ നിയ്യത്ത് ചെയ്യാമെന്ന അഭിപ്രായവുമുണ്ട്. ഇമാം ബുൽഖൈനി ഇങ്ങനെ ഫത്വ നൽകുകയും തെളിവുകൾ ദീർഘമായി വിശദീകരിക്കുകയും ചെയ്തിരിക്കുന്നു.

ജുമുഅക്ക് മതിയായ നാൽപതു പേർ ഉണ്ടാകണമെന്നതാണ് രണ്ടാം ശർത്. ഇമാം ഉൾപ്പെടെയാണ് നാൽപതെങ്കിലും രോഗികളുണ്ടെങ്കിലും വിരോധമില്ല. നാൽപതുപേർ മാത്രമാവുകയും പഠനത്തിൽ വീഴ്ച വരുത്തിയ ഓതാനറിയാത്ത ഒന്നോ അതിലധികമോ ആളുകൾ ഉണ്ടാവുകയും ചെയ്താൽ അവരുടെ ജുമുഅ ശരിയാവാത്തതിനാൽ എണ്ണത്തിൽ കുറവ് വരികയും അതുവഴി എല്ലാവരുടെയും ജുമുഅ ബാത്വിലാവുകയും ചെയ്യും. ഓത്തറിയാത്തവൻ പഠനത്തിൽ വീഴ്ച വരുത്തിയിട്ടില്ലെങ്കിൽ അവനുൾപ്പെടെ എല്ലാവരുടെയും ജുമുഅ ശരിയാകുമെന്ന് ശറഹുർറൗളിൽ തന്റെ ശൈഖ് പറഞ്ഞതിനെ ശരിവെച്ച് ശറഹുൽ ഉബാബിലും ശറഹുൽ ഇർശാദിലും ശൈഖുനാ ഉറപ്പിച്ച് പറഞ്ഞിട്ടുണ്ട്. എന്നാൽ ഇവിടെ ജുമുഅ സ്വീകാര്യമല്ലാത്തതിൽ പഠനത്തിൽ വീഴ്ച വരുത്തിയോ ഇല്ലയോ എന്ന വ്യത്യാസമൊന്നുമില്ലെന്നും വീഴ്ച വരുത്തിയവനും അല്ലാത്തവനുമിടയിലെ അന്തരം പരിഗണനീയമല്ലെന്നും ശൈഖുനാ ശർഹുൽ മിൻഹാജിൽ തുടർന്നു പറഞ്ഞിട്ടുണ്ട്.

നിസ്കാരത്തിനിടെ നാൽപതിൽ കുറവു സംഭവിച്ചാൽ ജുമുഅ ബാത്വിലാകും. ഖുതുബക്കിടയിലാണെങ്കിൽ കുറവുള്ള സമയത്തു നിർവഹിച്ച ഫർള് പരിഗണിക്കില്ല. ആ ഫർള് നാൽപ്പതാളുകൾ കേട്ടില്ല എന്നതാണ് കാരണം. സാധാരണയിൽ ഉടൻ എന്നു പറയാവുന്ന സമയത്തു തന്നെ അവർ തിരിച്ചെത്തിയാൽ കുറവു വരുംമുമ്പ് നിർവഹിച്ചതിന്റെ ബാക്കി നിർവഹിച്ചാൽ മതിയാകും. അല്ലാത്തപക്ഷം ആദ്യം മുതൽ ആവർത്തിക്കേണ്ടി വരും. ഖുതുബക്കും നിസ്കാരത്തിനുമിടയിൽ എണ്ണം കുറഞ്ഞാലും ഇതാണ് സ്ഥിതി. മുവാലാത്ത് നഷ്ടമായതാണ് രണ്ടിടത്തുമുള്ള കാരണം.

## രണ്ടു വീടുള്ളവൻ

ഒരാൾക്ക് രണ്ട് നാട്ടിലായി രണ്ടു വീടുണ്ടെങ്കിൽ എവിടെയാണോ കൂടുതൽ താമസം അവിടെയാണ് ജുമുഅക്ക് പരിഗണിക്കുക. താമസം രണ്ടിടത്തും തുല്യമാണെങ്കിൽ സമ്പത്തും കുടുംബവും എവിടെയോ അവിടെ പരിഗണിക്കും. ഒരിടത്ത് കുടുംബവും മറ്റേതിൽ ധനവുമാണെങ്കിൽ കുടുംബമുള്ളിടത്ത് പരിഗണിക്കും. എല്ലാ വിഷയത്തിലും തുല്യസ്ഥിതിയാണെങ്കിൽ ജുമുഅയുടെ സമയത്ത് എവിടെയോ അവിടെ പരിഗണിക്കും. നാൽപതിൽ കുറഞ്ഞ ആളുകളെക്കൊണ്ട് ജുമുഅ ശരിയാവില്ല. എന്നാൽ അബൂഹനീഫ(റ)ന്റെ മദ്ഹബ് പ്രകാരം നാലുപേർ മതിയാകും. അവർ അടിമകളോ യാത്രക്കാരോ

لا يبلغ عددهم أربعين هل يصلون الجمعة أو الظهر؟ فأجاب رحمه الله: يصلون الظهر على مذهب الشافعي، وقد أجاز جمع من العلماء أة يصلوا الجمعة وهو قوي، فإذا قلدوا أي جميعهم من قال هذه المقالة فإنهم يصلون الجمعة وإن احتاطوا فصلوا الجمعة ثم الظهر كان حسناً.

(و) ثالثها: وقوعها **(بمحل معدود من البلد)** ولو بفضاء معدود منها بأن كان في محل لا تقصر فيه الصلاة وإن لم يتصل بالأبنية بخلاف محل غير معدود منها وهو ما يجوز السفر القصر منه.

فرع: لوكان في قرية أربعون كاملون لزمتهم الجمعة، بل يحرم عليهم على المعتمد تعطيل محلهم من إقامتها والذهاب إليها في بلد أخري وإن سمعوا النداء. قال ابن الرفعة وغيره: إنهم إذا سمعوا النداء من مصر فهم مخيرون بين أن يحضروا البلد للجمعة وبين أن يقيموها في قريتهم، وإذا حضروا البلد لا يكمل بهم العدد لأنهم في حكم المسافرين، واذا لم يكن في القرية جمع تنعقد بهم الجمعة ولو بامتناع بعضهم منها يلزمهم السعي إلى بلد يسمعون من جانبه النداء. قال ابن عجيل: ولو تعددت مواضع متقاربة وتميز كل باسم فلكل حكمه قال شيخنا: إنما يتجه ذلك إن عد كل مع ذلك قرية مستقلة عرفاً.

ആയാലും ശരിയാകും. ജുമുഅ സ്ഥാപിക്കാൻ ഇസ്ലാമിക ഭരണാധികാരിയുടെ സമ്മതം വേണമെന്നോ അത് പട്ടണത്തിലാവണമെന്നോ നിബന്ധന നമ്മുടെ വീക്ഷണത്തിലില്ല. എന്നാൽ ഹനഫീ മദ്ഹബിൽ ഇതു രണ്ടുമുണ്ട്.

ഒരു നാട്ടിൽ നാൽപതു പേർ തികയില്ലെങ്കിൽ അവർ ജുമുഅയാണോ ളുഹ്റാണോ നിസ്കരിക്കേണ്ടത് എന്ന് ഇമാം ബുൽഖീനി (റ)യോട് ചോദിക്കുകയുണ്ടായി. ശാഫിഈ മദ്ഹബു പ്രകാരം അവർ ളുഹ്ർ നിസ്കരിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി. എന്നാൽ നമ്മുടെ മദ്ഹബിലെ തന്നെ ഒരുസംഘം പണ്ഡിതന്മാർ അവർക്ക് ജുമുഅ നിസ്കരിക്കാമെന്നഭിപ്രായപ്പെട്ടിട്ടുണ്ട്. ശക്തമായ വീക്ഷണമാണിത്. അവരെല്ലാം ഈ അഭിപ്രായം അവലംബിക്കുന്നെങ്കിൽ അവർക്കു ജുമുഅ നിസ്കരിക്കാം. എന്നാൽ സൂക്ഷ്മത പുലർത്തുക എന്ന നിലയിൽ ആദ്യം ജുമുഅയും പിന്നെ ളുഹ്റും നിസ്കരിക്കുകയാണെങ്കിൽ അത് നന്നായിരിക്കും.

ഒരു നാട്ടിലെ ജുമുഅ ആ നാടിന്റെ പരിധിയിൽ പെട്ട സ്ഥലത്തു തന്നെയായിരിക്കലാണ് മൂന്നാം നിബന്ധന. യാത്രക്കാരന് ഖസ്ർ ആക്കാൻ പറ്റാത്ത പരിധിയിൽ നാടിന്റെ അതിർത്തിയിൽ പെടുന്ന വിജന സ്ഥലത്തുമാവാം. കെട്ടിടങ്ങളോട് ചേർന്നാവണമെന്നില്ല. നാട്ടിൽ പെടാത്ത അഥവാ യാത്ര ചെയ്താൽ ഖസ്ർ അനുവദനീയമാകുന്ന സ്ഥലത്തും പറ്റില്ല.

## എണ്ണം തികഞ്ഞാൽ

യോഗ്യരായ നാൽപതു പേർ ഒരു നാട്ടിലുണ്ടെങ്കിൽ അവർക്ക് ജുമുഅ നിർബന്ധമാണ്. ആ നാട്ടിൽ ജുമുഅ നിർവഹിക്കാതെ മറ്റൊരിടത്തേക്ക് ജുമുഅക്ക് പോവൽ അവർക്ക് ഹറാമാണ് എന്നതാണ് പ്രബലം. അവിടെനിന്ന് ബാങ്ക് കേൾക്കുമെങ്കിൽ പോലും പറ്റില്ല. എന്നാൽ അടുത്തുള്ള പട്ടണത്തിൽ നിന്ന് ബാങ്ക് കേട്ടാൽ അവിടേക്ക് ജുമുഅക്ക് പോവുകയോ സ്വന്തം നാട്ടിൽ നിർവഹിക്കുകയോ ചെയ്യാൻ അവർക്ക് സ്വാതന്ത്ര്യമുണ്ടെന്നാണ് ഇബ്നു രിഫ്അത്തും(റ) മറ്റും പറഞ്ഞത്. പട്ടണത്തിലേക്ക് പോവുകയാണെങ്കിൽ നിശ്ചിത എണ്ണം തികയ്ക്കാൻ ഇവരെ പറ്റില്ല. കാരണം യാത്രക്കാരുടെ വിധിയാണ് ഇവർക്കുള്ളത്.

ഒരു നാട്ടിൽ ജുമുഅക്ക് ആളുകൾ തികയില്ലെങ്കിൽ -അത് ചിലരുടെ വിസമ്മതം കൊണ്ടാണെങ്കിലും- ബാങ്ക് കേൾക്കുന്ന ഭാഗത്തെ നാട്ടിലേക്ക് പോകൽ ഇവർക്ക് നിർബന്ധമാണ്. അടുത്തടുത്തായി കുറെ നാടുകളും അവയ്ക്കു വെവ്വേറെ പേരുകളുമാണെങ്കിൽ ഓരോന്നിനും പ്രത്യേക വിധിയാണുള്ളത് എന്ന് ഇബ്നു ഉജൈൽ(റ) പറഞ്ഞിരിക്കുന്നു. എന്നാൽ ഇവയോരോന്നും സാധാരണ വെവ്വേറെ ഗ്രാമങ്ങളായി പരിഗണിക്കുന്നെങ്കിൽ മാത്രമേ ഇതു ന്യായമാകൂ എന്നാണ് ശൈഖുനാ പറഞ്ഞത്.

فرع: لو أكره السلطان أهل قرية أن ينتقلوا منها ويسكنوا في موضع آخر فسكنوا فيه وقصدهم العود إلى البلد الأول إذا فرج الله عنهم لا تلزمهم الجمعة، بل لا تصح منهم لعدم الاستيطان.

(و) رابعها: وقوعها (في وقت ظهر) فلو ضاق الوقت عنها وعن خطبتيها أو شك في ذلك صلوا ظهراً، ولو خرج الوقت يقيناً أو ظناً وهم فيها ولو قبيل السلام وإن كان ذلك بإخبار عدل على الأوجه وجب الظهر بناء على ما مضى وفاتت الجمعة بخلاف ما لو شك في خروجه لأن الأصل بقاؤه، ومن شروطها أن لا يسبقها بتحرم ولا يقارنها فيه جمعة بمحلها. إلا إن كثر أهله وعسر اجتماعهم بمكان واحد منه، ولو غير مسجد من غير لحوق مؤذيه كحر وبرد شديدين فيجوز فحينئذ تعددها للحاجة بحسبها.

فرع: لا يصح ظهر من لا عذر له قبل سلام الإمام، فإن صلاها جاهلاً انعقدت نفلاً، ولو تركها أهل بلد فصلوا الظهر لم يصح ما لم يضق الوقت عن أقل واجب الخطبتين والصلاة وإن علم من عادتهم أنهم لا يقيمون الجمعة.

(و) خامسها: وقوعها أي الجمعة (بعد خطبتين) بعد زوال لما في الصحيحين: «إنه ﷺ لم يصل الجمعة إلا بخطبتين» (بأركانهما) أي يشترط

## നാടുവിട്ടാൽ

ഒരു നാട്ടുകാർ മുഴുവൻ രാജ്യം വിടണമെന്ന് ഭരണാധികാരി കൽപ്പിക്കുകയും അവർ മറ്റൊരിടത്തു താമസമാക്കുകയും ചെയ്തു. അല്ലാഹു ഈ വിപത്തൊഴിവാക്കിയാൽ നാട്ടിലേക്കു തന്നെ മടങ്ങണമെന്നാണവരുടെ ഉദ്ദേശ്യം. എങ്കിൽ ഇവിടെയവർക്ക് ജുമുഅ നിർബന്ധമില്ലെന്ന് മാത്രമല്ല തദ്ദേശീയരല്ലാത്തതിനാൽ ജുമുഅ ശരിയാവുകയുമില്ല.

ജുമുഅയുടെ നാലാമത്തെ ശർത്വ് ളുഹ്റിന്റെ സമയത്താവലാണ്. ജുമുഅ നിസ്കാരത്തിനും ഖുതുബക്കും സമയം തികയാതെ വരികയോ തികയില്ലെന്ന് സംശയമാവുകയോ ചെയ്താൽ അവർ ളുഹ്ർ നിസ്കരിക്കണം. ജുമുഅ നിസ്കരിച്ചുകൊണ്ടിരിക്കെ വിശ്വസ്തനായ ആൾ അറിയിച്ചിട്ടോ മറ്റോ സമയം തീർന്നെന്ന ഉറപ്പോ ധാരണയോ ഉണ്ടായാൽ -സലാമിന്റെ അൽപം മുമ്പാണെങ്കിൽ പോലും- അതവർ ളുഹ്റാക്കി മാറ്റുകയാണ് വേണ്ടത്. അവർക്ക് ജുമുഅ നഷ്ടമായി. എന്നാൽ സമയം തീർന്നോ എന്ന വെറും സംശയമാണ് നിസ്കരിച്ചു കൊണ്ടിരിക്കെ ഉണ്ടായതെങ്കിൽ പ്രശ്നമില്ല. സമയം ശേഷിക്കുന്നു എന്നതാണ് അടിസ്ഥാന വിധി.

## രണ്ട് ജുമുഅ

ഒരു പ്രദേശത്ത് മറ്റൊരു ജുമുഅ ഇതിനൊപ്പമോ മുമ്പോ ഉണ്ടാവരുതെന്നതും ശർത്വാണ്. തക്ബീറതുൽ ഇഹ്റാം മുൻകടന്നോ എന്നാണ് നോക്കുന്നത്. എന്നാൽ ഒരു പ്രദേശത്ത് ജനങ്ങൾ വർധിക്കുകയും പള്ളിയിലോ അല്ലാത്തിടത്തോ ഒരൊറ്റ സ്ഥലത്ത് ഒരുമിച്ചുകൂടൽ കഠിന ചൂട്, തണുപ്പ് പോലുള്ള പ്രയാസങ്ങൾ തരണം ചെയ്തല്ലാതെ സാധ്യമല്ലെന്ന് വരികയും ചെയ്താൽ ആവശ്യാനുസരണം മാത്രം ഒന്നിലേറെ ജുമുഅയാവാം.

## ളുഹ്ർ നിസ്കരിക്കാൻ

ജുമുഅക്ക് പ്രതിബന്ധമൊന്നുമില്ലാത്തവന് ളുഹ്ർ നിസ്കരിക്കണമെങ്കിൽ ഇമാം ജുമുഅയിൽ നിന്നു സലാം വീട്ടിയിരിക്കണം. അല്ലാത്തപക്ഷം അത് സ്വീകാര്യമല്ല. എന്നാൽ അറിവില്ലാതെയാണ് നിസ്കരിച്ചതെങ്കിൽ അത് സുന്നത്തായി പരിഗണിക്കും. ഒരു നാട്ടുകാർ മുഴുവൻ ജുമുഅ ഉപേക്ഷിച്ചാൽ അവർക്ക് ളുഹ്ർ നിസ്കരിക്കണമെങ്കിൽ ലഘുവായ രണ്ടു ഖുതുബയും നിസ്കാരവും നിർവഹിക്കാനുള്ള സമയം ഇല്ലാതിരിക്കണം. അത്രയും സമയം ഉണ്ടായിരിക്കെ ളുഹ്ർ നിസ്കരിച്ചാൽ അത് സ്വീകാര്യമല്ല. അവർ ജുമുഅ നിർവഹിക്കില്ലെന്ന കാര്യം അവരുടെ പതിവിൽ നിന്നറിയാമെങ്കിലും.

ജുമുഅ രണ്ടു ഖുതുബയുടെ ശേഷമാവലാണ് അഞ്ചാമത്തെ ശർത്വ്. നബി(സ) രണ്ടു ഖുതുബക്ക് ശേഷമല്ലാതെ ജുമുഅ നിസ്കരിച്ചിട്ടില്ല എന്ന് ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടുചെയ്ത ഹദീ

وقوع صلاة الجمعة بعد خطبتين مع إتيان أركانهما الآتية (وهي) خمسة أحدها: (حمد الله) تعالى (و) ثانيها: (صلاة على النبي) ﷺ (بلفظهما) أي حمد الله والصلاة على رسول الله ﷺ كالحمد لله أو أحمد الله، فلا يكفي الشكر لله أو الثناء لله ولا الحمد للرحمن أو للرحيم، وكاللّهم صل أو صلى الله أو أصلي على محمد أو أحمد أو الرسول أو النبيّ أو الحاشر أو نحوه، فلا يكفي اللهم سلم على محمد وارحم محمداً ولا صلى الله عليه بالضمير وإن تقدم له ذكر يرجع إليه الضمير كما صرح به جمع محققون. وقال الكمال الدميري: وكثيراً ما يسهو الخطباء في ذلك اهـ. فلا تغتر بما تجده مسطوراً في بعض الخطب النباتية على خلاف ما عليه محققو المتأخرين (و) ثالثها (وصية بتقوى) الله ولا يتعين لفظها ولا تطويلها بل يكفي نحو أطيعوا الله مما فيه حث على طاعة الله أو زجر عن معصية لأنها المقصود من الخطبة، فلا يكفى مجرد التحذير من غرور الدنيا وذكر الموت وما فيه من الفضاعة والألم. قال ابن الرفعة: يكفي فيها ما اشتملت على الأمر بالاستعداد للموت، ويشترط أن يأتي بكل من الأركان الثلاثة (فيهما) أي فيى كل واحدة من الخطبتين، ويندب أن يرتب الخطيب الأركان الثلاثة وما بعدها بأن يأتي أو لاّ بالحمد فالصلاة فالوصية فبالقراءة

സിലുണ്ട്. ഖുതുബകൾ ളുഹ്റിന്റെ സമയത്തും താഴെ പറയുന്ന ഘടകങ്ങൾ ഉൾക്കൊണ്ടും ആവണം.

## ഖുതുബയുടെ ഫർളുകൾ

ഖുതുബയുടെ നിർബന്ധ ഘടകങ്ങൾ (അർകാൻ) അഞ്ചാകുന്നു. ഒന്ന്: അല്ലാഹുവിനെ സ്തുതിക്കൽ. രണ്ട്: നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലൽ. ഇവ രണ്ടും നിശ്ചിത പദങ്ങൾ കൊണ്ടു തന്നെ ആയിരിക്കണം. اَلْحَمْدُ لله، اَحْمَدُ الله എന്നീ പദങ്ങൾ സ്തുതിക്ക് ഉപയോഗിക്കാം. എന്നാൽ

اَلشُّكْرُ لِلّٰهِ، اَلثَّنَاءُ لِلّٰهِ، اَلْحَمْدُ لِلرَّحِيمِ، اَلْحَمْدُ لِلرَّحْمٰنِ

എന്നിവ പറ്റില്ല. സ്വലാത്തിന്

أُصَلِّى عَلَى مُحَمَّدٍ، صَلَّى اللّٰهُ عَلَى مُحَمَّدٍ، اَللّٰهُمَّ صَلِّ عَلَى مُحَمَّدٍ

എന്നിവയാകാം. مُحَمَّد എന്ന സ്ഥാനത്ത് اَحْمَد، اَلرَّسُول، اَلنَّبِيّ، اَلْحَاشِر പോലുള്ളവയും പര്യാപ്തമാണ്. എന്നാൽ اَللّٰهُمَّ سَلِّمْ عَلَى مُحَمَّد എന്നോ ارحم محمدا എന്നോ പറ്റില്ല. صلى الله عليه എന്ന് സർവനാമ പ്രയോഗവും പറ്റില്ല. പേര് മുമ്പ് പരാമർശിച്ചിട്ടുണ്ടെങ്കിലും ഇതുപോരെന്നാണ് സൂക്ഷ്മജ്ഞാനികളായ ഒരു വിഭാഗം പണ്ഡിതന്മാർ വ്യക്തമാക്കിയിട്ടുള്ളത്. ഇക്കാര്യം ഖത്വീബുമാർ വല്ലാതെ മറന്നു പോകുന്നുണ്ടെന്ന് കമാലുദ്ദമീരീ(റ) പറഞ്ഞിട്ടുണ്ട്. അതിനാൽ പിൻഗാമികളായ ഉന്നത പണ്ഡിതരുടെ നിലപാടിന് വിരുദ്ധമായി ചില നുബാതീ ഖുതുബകളിൽ എഴുതിക്കാണുന്നതിൽ വഞ്ചിതനാവേണ്ട.

ഖുതുബയുടെ മൂന്നാമത്തെ ഫർള് തഖ്വ കൊണ്ട് വസ്വിയ്യത്ത് ചെയ്യലാണ്. ഇതിന് നിശ്ചിത വാചകങ്ങൾ തന്നെ വേണമെന്നില്ല. നീട്ടിപ്പറയണമെന്നുമില്ല. اَطِيعُوا الله (നിങ്ങൾ അല്ലാഹുവിന് വഴിപ്പെടൂ) പോലുള്ള വഴിപ്പെടാൻ പ്രേരിപ്പിക്കുന്നതോ തെറ്റിൽനിന്നു തടയുന്നതോ ആയ ആശയമുള്ള ഏതു വാചകവുമാവാം. ഇതാണ് ഖുതുബയുടെ ലക്ഷ്യം തന്നെ. ഐഹിക ജീവിതത്തിന്റെ വഞ്ചനയെക്കുറിച്ച മുന്നറിയിപ്പോ മരണത്തെ ഓർമ്മിപ്പിക്കലോ മരണത്തിന്റെ ഭയാനതകളും വേദനയും വിവരിക്കലോ തഖ്വകൊണ്ടുള്ള വസ്വിയ്യത്തിന് മതിയാവില്ല. എന്നാൽ മരണത്തിന് തയ്യാറാവാനുള്ള ആഹ്വാനമടങ്ങിയ പരാമർശം മതിയെന്നാണ് ഇബ്നുരിഫ്അത്തിന്റെ അഭിപ്രായം. ഈ മൂന്നു ഫർളുകളും രണ്ടു ഖുതുബയിലും ഉണ്ടായിരിക്കണം. ഇവയും ശേഷം പറയുന്ന ഫർളുകളും ക്രമത്തിലായിരിക്കൽ സുന്നത്തുണ്ട്. ആദ്യം സ്തുതി, പിന്നെ സ്വലാത്ത്, വസ്വിയ്യത്ത്, ഖിറാഅത്ത്, ദുആഅ് എന്നിങ്ങനെ.

(و) رابعها (قراءة آية) مفهمة (في
فبالدعاء
إحداهما) وفي الأولى أولى وتسن بعد فراغها قراءة ق
أو بعضها في كل جمعة للاتباع (و) خامسها (دعاء)
أخروي للمؤمنين وإن لم يتعرض للمؤمنات خلافاً
للأذرعي (ولو) بقوله: (رحمكم الله) وكذا بنحو:
اللهم أجرنا من النار: إن قصد تخصيص الحاضرين
(في) خطبة (ثانية) لا تباع السلف والخلف والدعاء
للسلطان بخصوصه لا يسن اتفاقاً إلا مع خشية
فتنة فيجب ومع عدمها لا بأس به حيث لا مجازفة في
وصفه، ولا يجوز وصفه بصفة كاذبة إلاّ لضرورة،
ويسن الدعاء لو لاة الصحابة قطعاً وكذا لو لاة
المسلمين وجيوشهم بالصلاح والنصر والقيام
بالعدل، وذكر المناقب لا يقطع الولاء ما لم يعد به
معرضاً عن الخطبة وفي التوسط يشترط أن لا يطيله
إطالة يقطع الموالاة كما يفعله كثير من الخطباء
الجهال. قال شيخنا: ولو شك في ترك فرض من
الخطبة بعد فراغها لم يؤثر كما لا يؤثر الشك في
ترك فرض بعد الصلاة أو الوضوء.

നാലാം ഫർള്: രണ്ടിലൊരു ഖുതുബയിൽ ഒരു ആയത്ത് ഓതൽ. ഒന്നാമത്തേതിലാണ് കൂടുതൽ നല്ലത്.[1] ആയത്ത് ഒരാശയം വ്യക്തമാകുന്നതായിരിക്കണം. ഇതിനു ശേഷം സൂറത്തു ഖാഫ് പൂർണമായോ ഭാഗികമായോ ഓതൽ എല്ലാ ജുമുഅയിലും സുന്നത്തുണ്ട്. നബിചര്യയാണിതിന് തെളിവ്.

അഞ്ചാം റുക്ന്: രണ്ടാംഖുതുബയിൽ സത്യവിശ്വാസികൾക്ക് പാരത്രികഗുണത്തിനായി പ്രാർത്ഥിക്കൽ. വിശ്വാസിനികളെ എടുത്തുപറയണമെന്നില്ല. ഇമാം അദ്റഈ(റ) അതു വേണമെന്ന പക്ഷക്കാരനാണ്. اَللّٰهُمَّ اَجِرْنَا مِنَ النَّارِ، رَحِمَكُمُ اللهُ[2] എന്നതുപോലുള്ള വാചകങ്ങൾ കൊണ്ടും ദുആഅ് ആവാം. اَجِرْنَا പോലുള്ളതുകൊണ്ട് അവിടെ സന്നിഹിതരായവരെ ഉദ്ദേശിക്കണം.[3] മുൻഗാമികളുടെയും പിൻഗാമികളുടെയും ചര്യയാണ് (രണ്ടാംഖുതുബയിൽ ദുആ നിർബന്ധമാണെന്നതിന്) തെളിവ്.

ഭരണാധികാരികൾക്കുവേണ്ടി പ്രത്യേകമായി ദുആ ചെയ്യൽ സുന്നത്തില്ലെന്നതിൽ തർക്കമില്ല. ചെയ്തില്ലെങ്കിൽ പ്രശ്നമാകുമെന്ന ഭയമുണ്ടെങ്കിൽ നിർബന്ധമാണ്. പ്രശ്നസാധ്യതയില്ലെങ്കിലും അമിതമായ പ്രശംസയൊന്നുമില്ലാതെയുള്ള പ്രാർത്ഥന തെറ്റില്ല. ഇല്ലാത്ത വിശേഷണം പറഞ്ഞു പുകഴ്ത്തൽ നിർബന്ധസാഹചര്യങ്ങളിലല്ലാതെ അനുവദനീയമല്ല. ഖുലഫാഉറാഷിദ് - നാല് മുസ്ലിം ഖലീഫമാർക്ക്- വേണ്ടി ദുആ ചെയ്യൽ സുന്നത്തുണ്ടെന്നതും നിസ്തർക്കമാണ്. മുസ്ലിം നേതാക്കളുടെയും സൈന്യത്തിന്റെയും ക്ഷേമത്തിനും വിജയത്തിനും അവർ നീതി നിർവഹിക്കുന്നതിനും വേണ്ടിയുള്ള പ്രാർത്ഥനയും സുന്നത്തു തന്നെ.[4] നേതാക്കളുടെ ഗുണങ്ങൾ എടുത്തു പറയുന്നത് തുടർച്ചയെ മുറിക്കില്ല. എന്നാൽ മതബോധമില്ലാത്ത ചില ഖത്വീബുമാർ ചെയ്യാറുള്ളതുപോലെ തുടർച്ച നഷ്ടപ്പെടും വിധമുള്ള നീട്ടൽ ഒഴിവാക്കൽ നിബന്ധനയാണെന്ന് 'തവസ്സുത്വ്' എന്നഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. ഖുതുബ കഴിഞ്ഞശേഷം അതിന്റെ ഏതെങ്കിലും ഫർള് ഉപേക്ഷിച്ചതായി സംശയിച്ചാൽ പ്രശ്നമൊന്നുമില്ല. നിസ്കാരമോ വുളൂഓ കഴിഞ്ഞ ശേഷം അതിന്റെ ഫർളിൽ സംശയിച്ചാലും ഇങ്ങനെയാണല്ലോ എന്നു ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## ഖുത്വുബയുടെ ശർത്വുകൾ

ജുമുഅക്ക് പരിഗണിക്കാവുന്ന നാൽപതു പേരെ അതായത് ഖത്വീബ് ഒഴികെ മുപ്പത്തിയൊമ്പതു പേരെ കേൾപ്പിക്കൽ ഇരു ഖുതുബക്കും നിബന്ധയാണ്. ഫർള് മാത്രമേ ഇങ്ങനെ കേൾപ്പിക്കൽ നിർബന്ധമുള്ളൂ. ഖുതുബ മുഴുവനുമല്ല. നാൽപതു പേരുണ്ടെങ്കിലും അതിൽ ചിലർ ബധിരരാണെങ്കിൽ അവർക്ക് ജുമുഅ നിർബന്ധമില്ലെന്നും ഖുതുബ കേൾക്കുന്നതിന് തടസ്സമാകുംവിധം ശബ്ദകോലാഹ

1. രണ്ട് ഖുതുബയിലും ഫർളുകൾ സമത്തിലാകാനാണിത്.
2. അല്ലാഹു നിങ്ങളെ അനുഗ്രഹിക്കട്ടെ, അല്ലാഹുവേ ഞങ്ങളെ നരകത്തിൽ നിന്നു രക്ഷിക്കണേ എന്നർത്ഥം
3. ഖത്വീബ് തന്നെ മാത്രമുദ്ദേശിച്ചോ സ്ഥലത്തില്ലാത്തവരെ കരുതിയോ ദുആ ചെയ്താൽ പറ്റില്ല.
4. ഖുതുബയെ ബാധിക്കാത്ത വിധം

**(وشرط فيهما)** أي الخطبتين **(إسماع أربعين)** أي تسعة وثلاثين سواه ممن تنعقد بهم الجمعة **(الأركان)** لا جميع الخطبة قال شيخنا: لا تجب الجمعة على أربعين بعضهم صم، ولا تصح مع وجود لغط يمنع سماع ركن الخطبة على المتعمد فيها وإن خالف فيه جمع كثيرون فلم يشترطوا إلاّ الحضور فقط وعليه يدل كلام الشخين في بعض المواضع، ولا يشترط كونهم بمحل الصلاة ولا فهمهم لما يسمعونه **(و)** شرط فيهما **(عربية)** لاتباع السلف والخلف، وفائدتها بالعربية مع عدم معرفتهم لها العلم بالوعظ في الجملة قاله القاضي وإن لم يمكن تعلمها بالعربية قبل ضيق الوقت خطب منهم واحد بلسانهم، وإن أمكن تعلمها وجب على كل على الكفاية **(وقيام قادر)** عليه **(وطهر)** من حدث أكبر وأصغر وعن نجس غير معفو عنه في ثوبه وبدنه ومكانه **(وستر)** للعورة **(و)** شرط **(جلوس بينهما)** بطمأنينة فيه، وسن أن يكون بقدر سورة الإخلاص وأن يقرأها فيه، ومن خطب قاعداً

ലത്തോടെ ശരിയാവില്ലെന്നുമാണ് പ്രബലാഭിപ്രായമെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. എന്നാൽ ധാരാളം പണ്ഡിതർക്ക് സ്വയം കേൾക്കുന്നതിൽ വിയോജിപ്പുണ്ട്. നാൽപതു പേരുടെ സാന്നിധ്യമുണ്ടാവണമെന്നേ അവർ നിബന്ധന വെച്ചിട്ടുള്ളൂ. ഇമാം നവവി, റാഫിഈ(റ) എന്നിവരുടെ ചില സ്ഥലങ്ങളിലെ പരാമർശം ഈ സൂചന നൽകുന്നുണ്ട്. ഖുതുബ കേൾക്കുന്നവർ നിസ്കാരസ്ഥലത്തു തന്നെയായിരിക്കണമെന്നു നിബന്ധനയില്ല. കേൾക്കുന്നതിന്റെ സാരം ഗ്രഹിക്കലും ശർഥില്ല.

ഇരുഖുതുബകളും അറബിയിലായിരിക്കലും ശർത്വാണ്. മുൻഗാമികളും പിൻഗാമികളും ചെയ്ത രീതിയാണത്.[1] ശ്രോതാക്കൾക്ക് മനസ്സിലാവില്ലെന്നിരിക്കെ അറബിയിൽ ഖുതുബ കൊണ്ടെന്തു ഫലമെന്ന സംശയത്തിന് മൊത്തത്തിൽ ഇതൊരു ഉപദേശമാണെന്നു[2] മനസ്സിലാക്കിയാൽ മതി എന്നാണ് ഖാളീ ഹുസൈൻ(റ) നൽകിയ മറുപടി. സമയം തീരുംമുമ്പെ അറബി പഠിക്കാൻ കഴിയാത്തപക്ഷം അവരിലൊരാൾ ആ ശ്രോതാക്കളുടെ ഭാഷയിൽ ഖുതുബ ഓതണം. അറബി പഠിക്കാൻ കഴിയുമെങ്കിൽ അതു ചെയ്യൽ ഫർള് കിഫായയുമാണ്.

നിൽക്കാൻ കഴിവുള്ളവൻ നിന്നുകൊണ്ട് ഖുതുബ നിർവഹിക്കുക, ചെറുതും വലുതുമായ അശുദ്ധികളിൽനിന്നും ശുദ്ധിയാവുക, മാപ്പു നൽകപ്പെടാത്ത നജസുകൾ വസ്ത്രത്തിലോ ദേഹത്തിലോ നിസ്കാര സ്ഥലത്തോ ഇല്ലാതിരിക്കുക, നഗ്നത മറയ്ക്കുക എന്നിവയും നിബന്ധനയാണ്.

രണ്ടു ഖുതുബകൾക്കിടയിൽ ഇരിക്കലാണ് മറ്റൊരു ശർത്വ്. അത് അനക്കമടങ്ങിക്കൊണ്ടാവണം. അതിന്റെ ദൈർഘ്യം സൂറതുൽ ഇഖ്ലാസ് ഓതാവുന്നത്രയാകലും അത് ഓതലും സുന്നത്താണ്. പ്രതിബന്ധം വല്ലതുമുള്ളതിനാൽ ഇരുന്നു ഖുതുബയോതുകയാണെങ്കിൽ ഇരുഖുതുബകൾക്കിടയിൽ അൽപം നിശബ്ദത പാലിച്ചുകൊണ്ട് വേർതിരിവുണ്ടാക്കൽ നിർബന്ധമാണ്. രണ്ടു ഖുതുബകൾക്കിടയിൽ ഇരുന്നില്ലെങ്കിൽ അത് ഒന്നായേ പരിഗണിക്കൂ എന്നും അപ്പോൾ ഇരുന്ന് വീണ്ടുമൊരു ഖുതുബ കൂടി വേണ്ടിവരുമെന്നും 'ജവാഹിർ' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്.

ഇരുഖുതുബകൾക്കിടയിലും അവയുടെ ഫർളുകൾക്കിടയിലും ഖുതുബക്കും നിസ്കാരത്തിനുമിടയിലും വിലാഅ് -തുടർച്ച- ശർത്വാണ്. സാധാരണ ദീർഘമെന്ന് പറയുംവിധം ഇടവേള ഇവയ്ക്കിടയിലുണ്ടാവരുതെന്നർത്ഥം. ജംആക്കി നിസ്കരിക്കുന്ന രണ്ടു നിസ്കാരങ്ങൾക്കിടയിൽ ലഘുവായ രണ്ടു

1. സലഫും ഖലഫും ഉൾക്കൊള്ളുന്ന മുസ്‌ലിം ഉമ്മത്തിന്റെ കീഴ്‌വഴക്കം അറബിയിൽ ഖുതുബ നിർവ്വഹിക്കലാണ്. അവരാരും അറബിയല്ലാത്ത ഭാഷയിൽ നിർവ്വഹിച്ചിട്ടില്ല. ഈ കീഴ്‌വഴക്കം പിന്തുടരുകയെന്നതാണ് പ്രമാണം. കേവലം പ്രസംഗമായല്ല ഖുതുബ ഗണിക്കപ്പെടുന്നത്. പ്രത്യേക നിബന്ധനകൾ ഉള്ള പ്രത്യേക ഭാഷയിൽ മാത്രം നിർവ്വഹിച്ചുപോന്ന ഒരു ഇബാദത്താണ് ഖുതുബ. മുസ്‌ലിം കീഴ്‌വഴക്കം അംഗീകരിക്കണമന്ന് ഖുർആൻ 4/115ൽ പഠിപ്പിച്ചിട്ടുണ്ട്.
2. അല്ലാഹു, സ്വല്ലല്ലാഹു അലാ മുഹമ്മദ് തുടങ്ങി എല്ലാ ഖുതുബകളിലും നിർബന്ധമായും ആവർത്തിച്ചു വരുന്ന പദങ്ങളും തഖ്‌വ, മൗത്ത്, ജഹന്നം, ഖബ്ർ തുടങ്ങിയ മറ്റു പദങ്ങളും കേൾക്കുമ്പോൾ പൊതുവെ 'അല്ലാഹ്', 'റസൂലുല്ലാഹ്' തുടങ്ങിയ ബോധം ഖുതുബ കേൾക്കുന്ന ഏതു മുസ്‌ലിമിന്റെയും മനസ്സിന് ഉണ്ടാവും. ഇത്തരം ഒരു ഓർമ്മ പുതുക്കലാണ് ഇവിടെ ഉദ്ദേശ്യം.

لعذر فصل بينهما بسكتة وجوباً وفي الجواهر لو لم يجلس حسبتا واحدة فيجلس ويأتي بثالثة (وولاء) بينهما وبين أركانهما وبينهما وبين الصلاة بأن لا يفصل طويلاً عرفاً، وسيأتي أن اختلال الموالاة بين المجموعتين بفعل ركعتين بل بأقل مجزئ فلا يبعد الضبط بهذا هنا ويكون بياناً للعرف.

(ويسن لمريدها) أي الجمعة وإن لم تلزمه (غسل) بتعميم البدن والرأس بالماء، فإن عجز سن تيمم بنية الغسل (بعد) طلوع (فجر) وينبغي لصائم خشي منه مفطرا تركه وكذا سائر الأغسال المسنونة وقربه من ذهابه إليها أفضل، ولو تعارض الغسل والتبكير فمراعاة الغسل أولى للخلاف في وجوبه، ومن ثم كره تركه ومن الأغسال المسنونة غسل العيدين والكسوفين والاستسقاء وأغسال الحج غسل غاسل الميت والغسل للاعتكاف ولكل ليلة من رمضان ولحجامة ولتغير الجسد وغسل الكافر إذا أسلم للأمر به، ولم يجب لأن كثيرين أسلموا ولم يــؤمروا به وهــذا إذا لم يعرض له في الكفر ما يوجب الغسل من جنابة أو نحوها وإلا وجب الغسل وإن اغتسل في الكفر لبطلان نيته، وآكدها غسل الجمعة ثم من غسل الميت.

تنبيه: قال شيخنا: يسن قضاء غسل الجمعة

റക്അത്ത് നിസ്കരിക്കുന്നത് തുടർച്ചക്ക് ഭംഗം വരുത്തുമെന്ന് ശേഷം പറയുന്നുണ്ട്. ഖുതുബയുടെ വിഷയത്തിലേക്കും അതു ബാധകമാക്കാനാവും. സാധാരണ എന്നതിന് അതൊരു വിശദീകരണവുമാകും.

## ജുമുഅയുടെ സുന്നത്തുകൾ

ജുമുഅക്കു പോകാനുദ്ദേശിക്കുന്നവന്ന് -ജുമുഅ നിർബന്ധമുള്ളവനല്ലെങ്കിലും- സമ്പൂർണ്ണമായ കുളി സുന്നത്തുണ്ട്. പ്രഭാതശേഷമാണിതിന്റെ സമയം. കുളിക്കാൻ നിർവാഹമില്ലെങ്കിൽ കുളിയുടെ നിയ്യത്തോടെ[1] തയമ്മും ചെയ്യൽ സുന്നത്താണ്. നോമ്പ് മുറിയുമെന്ന ഭയമുണ്ടെങ്കിൽ കുളി ഉപേക്ഷിക്കുകയാണ് വേണ്ടത്. മറ്റെല്ലാ സുന്നത്തായ കുളികളും ഇങ്ങനെ തന്നെ. പോകുന്ന സമയത്തോടടുപ്പിച്ച് കുളിക്കലാണ് കൂടുതൽ ശ്രേഷ്ഠം. കുളി, ജുമുഅക്കു നേരത്തെ പോകൽ ഇവയിലൊന്നേ സാധ്യമാകൂ എന്നു വന്നാൽ കുളി പരിഗണിക്കുന്നതാണുത്തമം. കാരണം കുളി നിർബന്ധമാണെന്ന അഭിപ്രായമുണ്ട്. ഇതുകൊണ്ടുതന്നെ കുളിക്കാതിരിക്കൽ കറാഹത്തുമാണ്.

## സുന്നത്തായ കുളികൾ

രണ്ടു പെരുന്നാളുകൾ, ഗ്രഹണ നിസ്കാരങ്ങൾ, മഴക്കു വേണ്ടിയുള്ള നിസ്കാരം എന്നിവക്ക് വേണ്ടി കുളിക്കൽ, ഹജ്ജിന്റെ കർമ്മങ്ങളോട് ബന്ധപ്പെട്ട കുളികൾ, മയ്യിത്ത് കുളിപ്പിച്ചവന്റെ കുളി, ഇഅ്തികാഫിന് വേണ്ടി കുളി, റമളാനിലെ എല്ലാ രാത്രിയിലും കുളിക്കൽ,[2] കൊമ്പുവെച്ചാലുള്ള[3] കുളി, ദേഹം മുഷിഞ്ഞാൽ കുളിക്കൽ. അമുസ്ലിം മുസ്ലിമായാലുള്ള കുളി എന്നിവ സുന്നത്തുള്ള കുളികളാണ്. മുസ്ലിമായാൽ കുളിക്കുന്നതിന് നിർദേശമുണ്ടെന്നതാണ് കാരണം. പക്ഷേ അതു നിർബന്ധമല്ല. എന്തെന്നാൽ മുസ്ലിമായ ഒട്ടേറെയാളുകളോട് അതു കൽപിക്കാതിരുന്നിട്ടുണ്ട്. കുളി നിർബന്ധമാകുന്ന ജനാബത്ത് പോലുള്ള കാര്യങ്ങളൊന്നും അമുസ്ലിമായിരുന്നപ്പോൾ ഉണ്ടായിട്ടില്ലെങ്കിലാണ് നിർബന്ധമില്ലെന്നു പറഞ്ഞത്. ഉണ്ടായിട്ടുണ്ടെങ്കിൽ കുളി നിർബന്ധം തന്നെയാണ്. അമുസ്ലിമായിരിക്കെ അവൻ കുളിച്ചിട്ടുണ്ടെങ്കിൽ പോലും വീണ്ടും കുളിക്കേണ്ടിവരും. ആ സമയത്തെ നിയ്യത്ത് നിഷ്ഫലമാണെന്നതാണ് കാരണം. സുന്നത്തായ കുളികളിൽ ഏറ്റവും പ്രധാനം ജുമുഅയുടെ കുളിയാണ്. പിന്നെ മയ്യിത്ത് കുളിപ്പിച്ചാലുള്ള കുളിയും.

ശൈഖുനാ പറയുന്നു: മറ്റു സുന്നത്തായ കുളികൾ പോലെ ജുമുഅയുടെ കുളിയും ഖളാഅ് വീട്ടൽ

1. ജുമുഅ കുളിക്കു പകരം തയമ്മും ചെയ്യുന്നുവെന്നാണ് നിയ്യത്ത്.
2. ഇതിന്റെ സമയം അസ്തമാനം മുതൽ ഫജ്റ് വരെയാണ്. റമളാനിന്റെ ശറഫ് -പുണ്യം- പരിഗണിച്ചാണിത് - തുഹ്ഫ
3. രക്തം വലിച്ചെടുത്തുള്ള പ്രാചീന ചികിത്സ

كسائر الاغسال المسنونة، وإنما طلب قضاؤه لأنه إذا علم أنه يقضي داوم على أدائه واجتنب تفويته. (وبكور) لغير خطيب إلى المصلى من طلوع الفجر لما في الخبر الصحيح: «ان للجائي بعد اغتساله غسل الجنابة»، أي كغسلها، وقيل حقيقة بأن يكون جامع، لأنه يسن ليلة الجمعة أو يومها «فى الساعة الأولى بدنة، وفي الثانية بقرة، وفي الثالثة كبشاً أقرن،والرابعة دجاجة، والخامسة عصفوراً، والسادسة بيضة» والمراد أن ما بين الفجر وخروج الخطيب ينقسم ستة أجزاء متساوية سواء أطال اليوم أم قصر، أما الإمام فيسنّ له التأخير إلى وقت الخطبة للاتباع، ويسن الذهاب إلى المصلى في طريق طويل ماشياً بسكينة والرجوع في طريق آخر قصير وكذا في كل عبادة، ويكره عدو إليها كسائر العبادات إلاّ لضيق وقت فيجب إذا لم يدركها إلاّ به (وتزين بأحسن ثيابه) وأفضلها الأبيض ويلي الأبيض ما صبغ قبل نسجه. قال شيخنا: ويكره ما صبغ بعده ولو بغير الحمرة إنتهى. ويحرم التزين بالحرير ولو قزاً وهو نوع منه كمد اللون وما اكثره وزنا لا ظهوراً من الحرير لا ما أقله منه وما استوي فيه الأمران، ولو شك في الأكثر فالأصل الحل على الأوجه.

സുന്നത്താണ്. ഖളാഅ് വീട്ടേണ്ടതാണെന്ന ബോധമുണ്ടായാൽ അദാആയിത്തന്നെ (സമയത്തു തന്നെ) നിർവഹിക്കാൻ ഉത്സാഹിക്കുകയും നഷ്ടപ്പെടുന്നത് സൂക്ഷിക്കുകയും ചെയ്യും.

## ജുമുഅക്കു നേരത്തെ

ജുമുഅ സ്ഥലത്തേക്ക് നേരത്തെ പോകൽ സുന്നത്തുണ്ട്. പ്രഭാതമായാൽ അതിനുള്ള സമയമായി. ജനാബത്തിന്റെ കുളി കുളിച്ച് -അഥവാ ജനാബത്തിനു കുളിക്കുംപോലെ സമ്പൂർണ കുളി. അതല്ല ജനാബത്തിന്റെ കുളി തന്നെ എന്നും അഭിപ്രായമുണ്ട്. -വെള്ളിയാഴ്ച രാത്രിയോ പകലോ സംയോഗം സുന്നത്തുണ്ട്- ആദ്യസമയത്തു തന്നെ ജുമുഅക്ക് വരുന്നവർക്ക് ഒട്ടകത്തെ ധർമ്മം ചെയ്ത പ്രതിഫലമുണ്ട്. രണ്ടാംഘട്ടത്തിൽ വരുന്നവർക്ക് പശുദാനത്തിന്റെയും മൂന്നാംഘട്ടത്തിൽ മുട്ടനാടിനെ ധർമ്മം ചെയ്തതിന്റെയും നാലാംഘട്ടത്തിൽ വന്നാൽ കോഴി, അഞ്ചാംഘട്ടത്തിൽ കുരുവി, ആറാം ഘട്ടത്തിൽ മുട്ട എന്നിവ ധർമ്മം ചെയ്തതിന്റെയും പ്രതിഫലം ലഭിക്കുമെന്ന് സ്വഹീഹായ ഹദീസിലുണ്ട്. പകൽ ദീർഘമായാലും ഹ്രസ്വമായാലും പ്രഭാതം മുതൽ ഖതീബ് വരുംവരെയുള്ള സമയം ആറുഭാഗമായി വീതിക്കുമെന്നാണ് ഇതിന്റെയർത്ഥം. ഇമാം ഖുതുബയുടെ സമയത്തു മാത്രം വരലാണ് സുന്നത്ത്. നബിചര്യ അങ്ങനെയാണ്.

ജുമുഅക്കു പോകുമ്പോൾ ദീർഘമായ വഴിയിലൂടെ സാവധാനം നടന്നുപോവുകയാണ് സുന്നത്ത്. മടക്കം മറ്റൊരു എളുപ്പവഴിയിലൂടെയും. മറ്റെല്ലാ ഇബാദത്തുകൾക്കും ഇങ്ങനെയാണു വേണ്ടത്. ഓടിപ്പോകൽ ജുമുഅക്കും മറ്റ് ഇബാദത്തുകൾക്കും കറാഹത്താണ്. എന്നാൽ ഓടിയെത്താൻ മാത്രം സമയം വൈകിയിട്ടുണ്ടെങ്കിൽ നിർബന്ധവുമാണ്.

## പട്ടുവസ്ത്രം

നല്ല വസ്ത്രം ധരിച്ച് ഭംഗിയാവലും ജുമുഅക്ക് സുന്നത്താണ്. വെള്ളയാണ് ഏറ്റവും ശ്രേഷ്ഠം. നെയ്യുന്നതിനു മുമ്പ് ചായം മുക്കിയതാണ് വെള്ള കഴിഞ്ഞാൽ നല്ലത്. നെയ്ത ശേഷം ചായം പിടിപ്പിച്ചത് ചുവപ്പല്ലെങ്കിൽ പോലും കറാഹത്താണെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. പട്ടുകൊണ്ട് ഭംഗിയാവൽ പുരുഷന് ഹറാമാണ്. തവിട്ട് നിറമുള്ള 'ഖസ്സും' ഇങ്ങനെ തന്നെ. കൂടുതൽ ഭാഗവും പട്ടു ചേർത്ത വസ്ത്രവും ഹറാമാണ്. തൂക്കമാണ് പരിഗണിക്കുക, കാഴ്ചയല്ല. കുറച്ചു ഭാഗം മാത്രം പട്ടു ചേർത്തതോ പട്ടും അല്ലാത്തതും തുല്യമായതോ ആണെങ്കിൽ ഹറാമില്ല. കൂടുതൽ പട്ടാണോ എന്നതിൽ സംശയമാണെങ്കിൽ അടിസ്ഥാന നില പരിഗണിച്ച് അത് അനുവദനീയമാണെന്നാണ് പ്രബലാഭിപ്രായം.

മറ്റു വസ്ത്രമൊന്നും ഇല്ലാതിരിക്കുകയോ യുദ്ധവേളയിൽ ആയുധത്തെ പ്രതിരോധിക്കാൻ പട്ടിനോളം അവയ്ക്കു കഴിയില്ലെന്നു വരികയോ ചെയ്താൽ ധരിക്കൽ അനുവദനീയമാണ്. മറ്റു വസ്ത്രങ്ങളുണ്ടെ

فرع: يحل الحرير لقتال إن لم يجد غيره أو لم يقم مقامه في دفع السلاح وصحح في الكفاية قول جمع: يجوز القباء وغيره مما يصلح للقتال، وإن وجد غيره إرهاباً للكفار كتحلية السيف بفضة، ولحاجة كجرب ان آذاه غيره أو كان فيه نفع لا يوجد في غيره، وقمل لم يندفع بغيره، ولا مرأة ولو بافتراش لا له بلاحائل ويحل منه حتى للرجل خيط السبحة وزرُ الجيب وكيس المصحف والدراهم وغطاء العمامة وعلم الرمح لا الشرابة التي برأس السبحة، ويجب لرجل لبسه حيث لم يجد ساتر العورة غيره حتى في الخلوة، ويجوز لبس الثوب المصبوغ بأى لو ن كان لا المزعفر ولبس الثوب المتنجس في غير نحو الصلاة حيث لا رطوبة لا جلد ميتة بلا ضرورة كافتراش جلد سبع كأسد وإطعام ميتة لنحو طير لا كافر ومتنجس لدابة ويحل مع الكراهة استعمال العاج في الرأس واللحية حيث لا رطوبة وإسراج بمتنجس بغير مغلظ لا فى مسجد وإن قل دخانه خلافاً لجمع وتسميد أرض بنجس لا اقتناء كلب إلا لصيد أو حفظ حَالاً، ويكره ولو لا مرأة تزيين غير الكعبة كمشهد صالح بغير

ങ്കിൽ തന്നെ ശത്രുക്കളെ ഭയപ്പെടുത്താൻ വേണ്ടി പട്ടിന്റെ കോട്ടും മറ്റും അനുവദനീയമാണെന്ന് പണ്ഡിതർ അഭിപ്രായപ്പെട്ടത് 'കിഫായ' എന്ന ഗ്രന്ഥത്തിൽ സ്വഹീഹാക്കിയിട്ടുണ്ട്. വെള്ളി കൊണ്ട് വാൾ അലങ്കരിക്കലും ഇങ്ങനെത്തന്നെ. ചൊറി പോലുള്ള രോഗം നിമിത്തം മറ്റു വസ്ത്രങ്ങൾ പ്രയാസമായാലും മറ്റു വസ്ത്രങ്ങളിലില്ലാത്ത ഗുണം ഇതുകൊണ്ടുണ്ടായാലും പട്ടു ധരിക്കാം. പട്ടു ധരിച്ചാൽ മാത്രം ഇല്ലാതാകുന്ന പേൻശല്യവും ഇതിനെ അനുവദനീയമാക്കും. സ്ത്രീകൾക്ക് വിരിപ്പായിട്ട് പോലും പട്ടു പയോഗിക്കാം. പക്ഷെ പുരുഷന് അതിന്ന് മുകളിൽ മറയില്ലാതെ പറ്റില്ല.[1] തസ്ബീഹ് മാലയുടെ ചരട്, കുപ്പായക്കുടുക്ക്, മുസ്ഹഫിന്റെ ഉറ, പേഴ്സ്, തലപ്പാവിന്റെ മൂടി, കുന്തത്തിൽ പിടിപ്പിക്കുന്ന ചെണ്ട് എന്നിവക്ക് പട്ടുപയോഗിക്കൽ പുരുഷനുൾപ്പെടെ ആർക്കും അനുവദനീയമാണ്. എന്നാൽ തസ്ബീഹ് മാലയുടെ അഗ്രത്തിലെ തൊങ്ങൽ (കൊടിപ്പ്) പട്ടു കൊണ്ട് പറ്റില്ല.

നഗ്നത മറയ്ക്കാൻ മറ്റൊന്നുമില്ലെങ്കിൽ വിജന സ്ഥലത്താണെങ്കിൽ പോലും പട്ടു ധരിക്കൽ പുരുഷന് നിർബന്ധമാകും. കുങ്കുമ നിറമൊഴിച്ച് മറ്റേത് നിറത്തിലുള്ള വസ്ത്രവും ധരിക്കാവുന്നതാണ്. നിസ്കാരത്തിലല്ലാത്തപ്പോൾ നനവില്ലാത്ത നജസായ വസ്ത്രവും ധരിക്കാം. എന്നാൽ നിർബന്ധിതാവസ്ഥയിലല്ലാതെ ശവത്തിന്റെ തോൽ ഉപയോഗിച്ചുകൂടാ. സിംഹം പോലുള്ള മൃഗങ്ങളുടെ തോൽ വിരിപ്പാക്കുന്നതും പാടില്ല.

പക്ഷികൾക്കും മറ്റും ശവം തീറ്റിക്കാവുന്നതാണ്. കാഫിറിനു പറ്റില്ല.[2] നജസായത് മൃഗങ്ങൾക്ക് തീറ്റയാക്കുകയും ചെയ്യാം. ആനക്കൊമ്പിന്റെ ചീർപ്പുപയോഗിച്ച് തലയും താടിയും ചീകൽ കറാഹത്തോടെ അനുവദനീയമാണ്. പക്ഷേ നനവുണ്ടാകരുത്. കഠിനമല്ലാത്ത -നായ, പന്നി- നജസായ എണ്ണയൊഴിച്ച് വിളക്കു കത്തിക്കൽ -പള്ളിയല്ലാത്തിടത്ത്- കറാഹത്തോടെ അനുവദനീയമാണ്.[3]

പുക കുറവാണെങ്കിലും പള്ളിയിൽ പറ്റില്ല. പുക കുറഞ്ഞാൽ പള്ളിയിൽ പറ്റുമെന്ന അഭിപ്രായക്കാരുമുണ്ട്. മണ്ണിൽ നജസ് കൊണ്ട് വളം ചേർക്കൽ അനുവദനീയമാണെങ്കിലും കറാഹത്തുണ്ട്. വേട്ടയ്ക്കു വേണ്ടിയോ ധനസംരക്ഷണത്തിനു വേണ്ടിയോ അല്ലാതെ നായയെ വളർത്താൻ പാടില്ല. പട്ടല്ലാത്ത തുണികൾ കൊണ്ട് കഅബയല്ലാത്തവ -പുണ്യവാന്മാരുടെ മഖ്ബറ പോലുള്ളവ- അലങ്കരിക്കൽ സ്ത്രീകൾക്കു പോലും കറാഹത്തുണ്ട് പട്ടുകൊണ്ടാണ് അലങ്കാരമെങ്കിൽ ഹറാമുമാണ്.[4]

1. പട്ടിനു മുകളിൽ മറ്റെന്തെങ്കിലും വിരിച്ചുപയോഗിക്കാം.
2. മുസ്ലിമിനു നൽകാൻ പാടില്ലാത്തതു പോലെ മറ്റു മതസ്ഥർക്കും പാടില്ലെന്ന്.
3. നജസായ എണ്ണ കൊണ്ടോ നജസിൽ നിന്നുണ്ടാക്കിയ എണ്ണകൊണ്ടോ വിളക്കു കത്തിക്കുന്നത് കറാഹത്തോടെ അനുവദനീയമാണ്.
4. അനുവദനീയമാണെന്നഭിപ്രായമുള്ള പണ്ഡിതർ ഒട്ടേറെയുണ്ട്. കഅബയും അമ്പിയാക്കളുടെ ഖബ്റുകളും പട്ടുകൊണ്ട് മൂ... ക്കാമെന്നും ചിലരുടെ വീക്ഷണത്തിൽ ഔലിയാക്കളുടെ ഖബ്റുകളിലും ഇതാവാമെന്നും ബാജൂരിയിലുണ്ട്. വേറെയും

## തലപ്പാവ്

ജുമുഅക്ക് പോകുന്നവൻ തലപ്പാവു ധരിക്കലും സുന്നത്താണ്.

إِنَّ اللّٰهَ وَمَلَائِكَتَهُ يُصَلُّونَ عَلَى أَصْحَابِ الْعَمَائِمِ يَوْمَ الْجُمُعَةِ

(തീർച്ചയായും അല്ലാഹുവും അവന്റെ മലക്കുകളും വെള്ളിയാഴ്ച തലപ്പാവ് ധരിക്കുന്നവർക്ക് നന്മ നേരുന്നതാണ്) എന്ന് ഹദീസിലുണ്ട്. മറ്റു നിസ്കാരങ്ങൾക്കും ഇതു സുന്നത്തു തന്നെയാണ്. തലപ്പാവ് വലുതാവൽ ശ്രേഷ്ഠമാണെന്ന സൂചന ഒരു ളഈഫായ ഹദീസിലുണ്ട്. തലപ്പാവിന്റെ നീളവും വീതിയുമൊക്കെ ധരിക്കുന്നവന്റെ സ്ഥിതിക്കനുസരിച്ച് സ്ഥലകാലങ്ങൾക്ക് വിധേയമായി നിശ്ചയിക്കുന്നതാണ് നല്ലത്. അതിലേറെയാവൽ കറാഹത്തുമാകും. തനിക്കു യോജിക്കാത്ത, അങ്ങാടിക്കാരുടെ തലയിൽകെട്ട് പണ്ഡിതൻ കെട്ടുന്നത് അവന്റെ മാന്യത നഷ്ടപ്പെടുത്തും. തിരിച്ചും ഇങ്ങനെത്തന്നെ. നബി(സ)യുടെ തലപ്പാവിന്റെ നീളത്തെയും വീതിയെയും കുറിച്ച് അറിവൊന്നുമില്ലെന്ന് ഹദീസ് പണ്ഡിതർ വ്യക്തമാക്കിയിട്ടുണ്ട്. തലപ്പാവിന് വാൽ ഉണ്ടാവുകയോ ഇല്ലാതിരിക്കുകയോ ചെയ്യാമെന്നും ഇതിലൊന്നും കറാഹത്തില്ലെന്നും ഇമാം നവവി(റ), റാഫിഈ(റ) എന്നിവർ പറഞ്ഞിരിക്കുന്നു. വാൽ ഇല്ലാതിരിക്കൽ വിലക്കിയതായി ഒരു ഹദീസിലും വന്നിട്ടില്ലെന്നും ഇമാം നവവി കൂട്ടിച്ചേർത്തിട്ടുണ്ട്. എങ്കിലും വാൽ വെക്കുന്നതിനെക്കുറിച്ച് പ്രബലഹദീസുകൾ തന്നെ ധാരാളമുണ്ട്. അടിസ്ഥാനപരമായി അതു സുന്നത്താണെന്ന് പണ്ഡിതന്മാർ വ്യക്തമാക്കിയിട്ടുണ്ട്. തലപ്പാവിന്റെ വാൽ ഇരുചുമലുകൾക്കിടയിൽ തൂക്കിയിടലാണ് വലതുഭാഗത്തേക്കിടുന്നതിലേറെ ഉത്തമം എന്നു ശൈഖുനാ പറഞ്ഞിരിക്കുന്നു. എന്നാൽ ഇടതുഭാഗത്തേക്ക് തൂക്കിയിടൽ പ്രാധാന്യമുള്ളതാണെന്നതിന് അടിസ്ഥാനമൊന്നുമില്ല. വാലിന്റെ നീളം ഏറ്റവും ചുരുങ്ങിയതായി റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ളത് നാലു വിരലും കൂടിയത് ഒരു മുഴവുമാണ്.

حرير ويحرم به.

**(وتَعَمُّم)** لخبر: «إن الله وملائكته يصلون على أصحاب العمائم يوم الجمعة». ويسن لسائر الصلوات وورد في حديث ضعيف ما يدل على أفضلية كبرها، وينبغي ضبط طولها وعرضها بما يليق بلابسها عادة في زمانه ومكانه، فإن زاد فيها على ذلك كره، وتنخرم مروة فقيه بلبس عمامة سوقي لا تليق به وعكسه. قال الحفاظ: لم يتحرر شيء في طول عمامته ﷺ وعرضها. قال الشيخان: من تعمم فله فعل العذبة وتركها ولا كراهة في واحد منهما، زاد النووي لأنه لم يصح في النهي عن ترك العذبة شيء إنتهى. لكن قد ورد في العذبة أحاديث صحيحة وحسنة وقد صرحوا بأن أصلها سنة قال شيخنا وارسالها بين الكتفين أفضل منه على الأيمن ولا أصل في اختيار إرسالها على الأيسر، وأقل ما ورد في طولها أربعة أصابع وأكثره ذراع. قال ابن الحاج المالكي: عليك أن تعمم قائماً وتتسرول قاعداً. قال في المجموع: ويكره أن يمشي في نعل واحدة ولبسها قائماً وتعليق جرس فيها، ولمن قعد في مكان أن

## ഒറ്റച്ചെരിപ്പ്

"നീ നിന്നുകൊണ്ട് തലപ്പാവ് ധരിക്കുകയും ഇരുന്നുകൊണ്ട് പൈജാമ ധരിക്കുകയും ചെയ്യൽ ശീലമാക്കുക" എന്ന് മാലികീ മദ്ഹബുകാരനായ ഇബ്നുൽ ഹാജ്(റ) പറഞ്ഞിട്ടുണ്ട്. ഒരു ചെരിപ്പ് മാത്രം ഇട്ടു നടക്കുക, നിന്നുകൊണ്ട് ചെരിപ്പിടുക, ചെരിപ്പിൽ കിലുക്ക് (ചിലമ്പ്) കെട്ടുക എന്നിവ കറാഹത്താണെന്ന് മജ്മൂഇൽ പറഞ്ഞിരിക്കുന്നു. സദസ്സിൽ നിന്ന് ദിക്റ് ചൊല്ലാതെ എഴുന്നേറ്റ് പോകലും കറാഹത്താണെന്ന് മജ്മൂഇലുണ്ട്.

---

ഒട്ടേറെ ഗ്രന്ഥങ്ങളിൽ ഇങ്ങനെ കാണാം. "ഉലമാക്കളുടെയും ഔലിയാക്കളുടെയും സ്വാലിഹീങ്ങളുടെയും ഖബ്റുകൾക്കു മുകളിൽ ഖുബ്ബ നിർമ്മിക്കലും അവരുടെ ഖബ്റുകൾക്കു മുകളിൽ മറയും വിരിയുമിടലും ജനദൃഷ്ടിയിൽ ആദരവുണ്ടാവുക എന്ന നിലക്ക് അനുവദനീയമാണ്. അവിടെ വിളക്കും മറ്റും കത്തിക്കലും ഇങ്ങനെത്തന്നെ... ആദരവുദ്ദേശിച്ചുകൊണ്ടാവുമ്പോൾ അതു നല്ല ലക്ഷ്യത്തോടെയുള്ള പ്രവർത്തനം തന്നെ." (റൂഹുൽ ബയാൻ: 3/400)

بفارقه قبل أن يذكر الله تعالى فيه.

(وتطيب) لغير صائم على الأوجه لما في الخبر الصحيح: «إن الجمع بين الغسل ولبس الأحسن الطيب والإنصات وترك التخطي يكفر ما بين الجمعتين» والتطيب بالمسك أفضل ولا يسن الصلاة عليه ﷺ عند شمه بل حسن الاستغفار عنده كما قال شيخنا، وندب تزين بإزالة ظفر من يديه ورجليه لا إحداهما فيكره، وشعر نحو إبطه وعانته لغير مريد التضحية في عشر ذي الحجة وذلك للاتباع، ويقص شاربه حتى تبدو حمرة الشفة وإزالة ريح وكريه ووسخ، والمعتمد في كيفية تقليم اليدين أن يبدئ بمسبحة يمينه إلى خنصرها ثم إبهامها ثم خنصر يساره إلى إبهامها على التوالي، والرجلين أن يبدء بخنصر اليمني إلى خنصر اليسرى على التوالي، وينبغي البدار بغسل محل القلم ويسن فعل ذلك يوم الخميس أو بكرة الجمعة، وكره المحب الطبري نتف شعر الأنف قال: بل يقصه لحديث فيه. قال الشافعي رضي الله عنه: من نظف ثوبه قل همه، ومن طاب ريحه زاد عقله.

(و) سن (إنصات) أي سكوت مع إصغاء

## സുഗന്ധം ഉപയോഗിക്കൽ

ജുമുഅക്ക് പോകുന്നവൻ -നോമ്പുകാരനല്ലെങ്കിൽ- സുഗന്ധം ഉപയോഗിക്കൽ സുന്നത്തുണ്ട്. കുളിക്കൽ, നല്ല വസ്ത്രം ധരിക്കൽ, സുഗന്ധം പൂശൽ, ഖുതുബ ശ്രദ്ധിച്ചു കേൾക്കൽ, ഇരിക്കുന്ന വരെ ചാടിക്കടക്കാതിരിക്കൽ എന്നിവ രണ്ടു ജുമുഅകൾക്കിടയിലെ ദോഷങ്ങൾ പൊറുപ്പിക്കുമെന്ന് സ്വഹീഹായ ഹദീസിലുണ്ട്. സുഗന്ധത്തിന് കസ്തൂരി ഉപയോഗിക്കലാണ് കൂടുതൽ ശ്രേഷ്ഠം. സുഗന്ധം വാസനിക്കുമ്പോൾ നബി(സ)യുടെ മേൽ സ്വലാത്ത് സുന്നത്തില്ല. പക്ഷേ പാപമോചനത്തിന് പ്രാർത്ഥിക്കൽ നല്ലതാണ് എന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു.

## നഖം, മീശ

ഇരുകൈകാലുകളിൽ നിന്നും നഖം മുറിച്ചും -ഒന്നിൽ നിന്നു മാത്രമാവൽ കറാഹത്തുണ്ട്- കക്ഷ, ഗുഹ്യരോമങ്ങൾ നീക്കം ചെയ്തും ഭംഗി വരുത്തൽ സുന്നത്താണ്. നബിചര്യയാണിതിന് തെളിവ്. എന്നാൽ ഉളുഹിയ്യത്ത് ഉദ്ദേശിക്കുന്നവന് ദുൽഹജ്ജ് ആദ്യപത്ത് ദിനങ്ങളിൽ ഇത് സുന്നത്തില്ല. ചുണ്ടിന്റെ ചുവപ്പു കാണും വിധം മീശ വെട്ടലും ദുർഗന്ധങ്ങളും അഴുക്കും നീക്കലും സുന്നത്താണ്. കൈനഖങ്ങൾ വെട്ടുന്നതിൽ ഉചിതമായ ക്രമം ഇങ്ങനെയാണ്: വലതുകൈയിലെ ചൂണ്ടുവിരലിൽ തുടങ്ങി ചെറുവിരൽ വരെ ക്രമത്തിൽ മുറിച്ച ശേഷം പെരുവിരലിൽ മുറിക്കുക. പിന്നെ ഇടതുകൈയിലെ ചെറുവിരലിൽ തുടങ്ങി പെരുവിരൽ വരെ ക്രമത്തിൽ മുറിക്കുക. കാലിൽ വലതുകാൽ ചെറുവിരലിൽ തുടങ്ങി ഇടതുകാൽ ചെറുവിരൽ വരെ ക്രമത്തിൽ മുറിക്കുക. നഖംമുറിച്ച സ്ഥലം ഉടൻ കഴുകൽ ആവശ്യമാണ്. നഖം മുറിക്കൽ വ്യാഴാഴ്ചയോ വെള്ളിയാഴ്ച രാവിലെയോ ആവൽ സുന്നത്തുണ്ട്. മൂക്കിലെ മുടി പറിക്കൽ കറാഹത്താണെന്നും ഹദീസിൽ നിർദേശിച്ച പോലെ അത് വെട്ടലാണ് സുന്നത്തെന്നും മുഹിബ്ബുത്വബ്രീ(റ) പറഞ്ഞിരിക്കുന്നു.

വസ്ത്രം വൃത്തിയായാൽ മനോവിഷമം കുറയും, വാസന നന്നായാൽ ബുദ്ധി വർധിക്കും എന്ന് ഇമാം ശാഫിഈ(റ) പറഞ്ഞിരിക്കുന്നു.

## ഖുതുബനേരം സംസാരം

ഖുതുബ ശ്രദ്ധയോടെ ശ്രവിക്കൽ സുന്നത്താണ്. ഖുതുബ കേൾക്കുന്നില്ലെങ്കിലും മൗനമായിരിക്കണം. എങ്കിലും കേൾക്കാത്തവർക്ക് ഏറ്റവും നല്ലത് പതുക്കെ ഖുർആൻ പാരായണമോ ദിക്ർ ചൊല്ലലോ ആണ്. ഖുതുബസമയത്ത് സംസാരിക്കൽ ഹറാമില്ലെങ്കിലും കറാഹത്തുണ്ട്. എന്നാൽ മൂന്ന് ഇമാമുകൾക്കും ഇതിൽ വിയോജിപ്പുണ്ട്.[1] ഖുതുബയുടെ മുമ്പ് സംസാരിക്കൽ -ഖത്വീബ് മിമ്പറിൽ ഇരുന്ന

1. *ഇമാം ശാഫിഈ ഒഴികെ, മൂന്ന് മദ്ഹബിന്റെ ഇമാമുകളും ഖുതുബ സമയം സംസാരിക്കൽ ഹറാമാണെന്ന പക്ഷക്കാരാണ്*

(لخطبة) ويسن ذلك وإن لم يسمع الخطبة، نعم الأولى لغير السامع أن يشتغل بالتلاوة والذكر سراً، ويكره الكلام ولا يحرم خلافاً للأئمة الثلاثة حالة الخطبة لا قبلها ولو بعد الجلوس على المنبر ولا بعدها ولا بين الخطبتين ولا حال الدعاء للملوك ولا لداخل مسجد إلاّ إن اتخذ له مكاناً واستقر فيه، ويكره للداخل السلام وإن لم يأخذ لنفسه مكاناً لا شتغال المسلم عليهم، فإن سلم لزمهم الرد، ويسنّ تشميت العاطس والرد عليه ورفع الصوت من غير مبالغة بالصلوة والسلام عليه ﷺ عند ذكر الخطيب اسمه أو وصفه ﷺ. قال شيخنا: ولا يبعد ندب الترضي عن الصحابة بلا رفع صوت وكذا التأمين لدعاء الخطيب انتهى. وتكره تحريماً ولو لمن لم تلزمه الجمعة بعد جلوس الخطيب على المنبر وإن لم يسمع الخطبة صلاة فرض ولو فائتة تذكرها الآن وإن لزمته فوراً، أو نفل ولو في حال الدعاء للسلطان والأوجه أنها لا تنعقد كالصلاة بالوقت المكروه بل أولى، ويجب على من بصلاة تخفيفها بأن يقتصر على أقل مجزئ عند جلوسه على المنبر،وكره لداخل تحية فـوّتت تكبيرة الإحـــــرام إن صلاها وإلاّ

ശേഷമാണെങ്കിലും- കറാഹത്തില്ല. ഖുതുബക്കു ശേഷവും ഇരു ഖുതുബകൾക്കിടയിലും ഭരണാധികാരികൾക്കു വേണ്ടി ദുആ ചെയ്യുമ്പോഴും കറാഹത്തില്ല. അതുപോലെ പള്ളിയിൽ കടന്നുവന്നവന്, ഒരിടം കണ്ടെത്തിയ ശേഷമേ കറാഹത്തുള്ളൂ. പള്ളിയിൽ പ്രവേശിച്ചവൻ ഇടം കണ്ടെത്തിയില്ലെങ്കിൽ പോലും ഖുതുബയുടെ സമയത്ത് സലാംപറയൽ കറാഹത്താണ്. അതുകേൾക്കുന്നവരുടെ ശ്രദ്ധ തിരിയുമെന്നതാണ് കാരണം. സലാം പറഞ്ഞാൽ മടക്കൽ നിർബന്ധമാണ്.

തുമ്മിയവന് നന്മക്കായി പ്രാർത്ഥിക്കലും അതിനു പ്രതികരണമായി പ്രാർത്ഥിക്കലും സുന്നത്തുണ്ട്. ഖത്വീബ് നബി(സ)യുടെ നാമമോ വിശേഷണമോ പറഞ്ഞാൽ മിതമായ ശബ്ദത്തിൽ സ്വലാത്തും സലാമും ചൊല്ലലും സുന്നത്താണ്. സ്വഹാബത്തിന്റെ പേര് കേൾക്കുമ്പോൾ പതുക്കെ തർളിയത്തും[1] ഖത്വീബിന്റെ പ്രാർത്ഥനക്ക് പതുക്കെ ആമീൻ ചൊല്ലലും സുന്നത്താണെന്നു പറയാമെന്ന് ശൈഖുനാ വ്യക്തമാക്കിയിട്ടുണ്ട്.

ഖത്വീബ് മിമ്പറിൽ ഇരുന്ന ശേഷം ഫർളോ സുന്നത്തോ നിസ്കരിക്കൽ തഹ്‌രീമിന്റെ -ഹറാം പോലുള്ള- കറാഹത്താണ്. ജുമുഅ നിർബന്ധമില്ലാത്തവനാണെങ്കിലും ഖുതുബ കേൾക്കുന്നില്ലെങ്കിലും വിധിയിൽ മാറ്റമില്ല. നഷ്ടമായ ഫർള് നിസ്കാരം ഈ സമയത്താണ് ഓർമ്മവന്നതെങ്കിലും അത് വേഗം നിർവഹിക്കൽ നിർബന്ധമുള്ളതാണെങ്കിലും ഖുതുബയുടെ സമയത്ത് നിർവഹിച്ചുകൂടാ. സുൽത്വാനു വേണ്ടി പ്രാർത്ഥിക്കുന്ന സമയത്തു പോലും പറ്റില്ല. നിസ്കരിച്ചാൽ അതു സ്വീകരിക്കപ്പെടുകയുമില്ല എന്നാണ് പ്രബലം. കറാഹത്തുള്ള സമയങ്ങളിലെ[2] നിസ്കാരം പോലെയോ അതിലുപരിയായോ അസ്വീകാര്യതക്ക് അർഹമാണിത്. നിസ്കരിച്ചുകൊണ്ടിരിക്കുന്നവൻ ഖത്വീബ് മിമ്പറിലിരുന്നാൽ അത്യാവശ്യമായതു മാത്രം നിർവഹിച്ച് ആ നിസ്കാരം ലഘുവാക്കേണ്ടതാണ്.

പള്ളിയിൽ പ്രവേശിച്ചവൻ തഹിയ്യത്ത് നിസ്കരിക്കുന്നപക്ഷം ഇമാമിനോടൊപ്പം തക്ബീറതുൽ ഇഹ്റാം കിട്ടില്ല എങ്കിൽ തഹിയ്യത്ത് കറാഹത്താണ്. അല്ലാത്തപക്ഷം കറാഹത്തില്ലെന്നു മാത്രമല്ല, സുന്നത്തുമുണ്ട്.[3] എന്നാൽ നിസ്കാരത്തിന്റെ വാജിബാത്തുകൾ മാത്രം നിർവ്വഹിച്ച് മതിയാക്കണമെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. ഖുതുബയുടെ സമയത്ത് മുട്ടുകെട്ടിയിരിക്കലും[4] കറാഹത്താണ്. അതിന് നിരോധനമുള്ളതാണ് കാരണം. റമളാനിലെ അവസാന വെള്ളിയാഴ്ച ഖുതുബയുടെ സമ

1. റളിയല്ലാഹു അൻഹു പോലുള്ള പ്രാർത്ഥന
2. ആ സമയങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ട്
3. നബി(സ) ഖുതുബ ഓതിക്കൊണ്ടിരിക്കെ പള്ളിയിൽ പ്രവേശിച്ച് ഇരുന്ന സുലൈകുൽ ഗത്ഫാനി(റ)വിനോട് തഹിയ്യത്ത് നിസ്കരിക്കാൻ നബി(സ) നിർദേശിച്ച ഹദീസ് ഇമാം മുസ്‌ലിം റിപ്പോർട്ട് ചെയ്തിട്ടുണ്ട്. പക്ഷേ നിർബന്ധമായതു മാത്രം നിർവഹിച്ച് അതു ലഘുവാക്കണം എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.
4. കണങ്കാലുകൾ വസ്ത്രം കൊണ്ടോ മറ്റോ പുറവുമായി ബന്ധിപ്പിക്കുകയോ കൈകൾ കൊണ്ട് ചേർത്തുപിടിക്കുകയോ ചെയ്യൽ

യത്ത് ഉറുക്കെഴുതുന്ന സമ്പ്രദായവും കറാഹത്താണ്.[1] അർത്ഥമറിയാത്ത സുറിയാനീ നാമങ്ങൾ പോലുള്ളവയാണെഴുതുന്നതെങ്കിൽ അത് ഹറാമുമാണ്.

## അൽകഹ്ഫും സ്വലാത്തും

വെള്ളിയാഴ്ച രാവും പകലും സൂറതുൽ കഹ്ഫ് ഓതൽ സുന്നത്താണ്. അതു നിർദേശിക്കുന്ന ഹദീസുകൾ ഏറെയുണ്ട്. പകൽ ഓതുന്നതാണ് കൂടുതൽ നല്ലത്. സുബ്ഹിന് ശേഷമാവൽ ഏറെ ശ്രേഷ്ഠവുമാണ്. നന്മ ചെയ്യാൻ ധൃതിയുണ്ടാവുക എന്ന നിലയ്ക്കാണിത്. അൽകഹ്ഫും മറ്റു ഖുർആൻ സൂറത്തുകളും വെള്ളിയാഴ്ച രാവും പകലും വർധിപ്പിക്കലും സുന്നത്താണ്. നിസ്കരിക്കുന്നവർക്കോ ഉറങ്ങുന്നവർക്കോ ശല്യമാവുമെങ്കിൽ അൽകഹ്ഫോ മറ്റോ ഉറക്കെ ഓതൽ കറാഹത്താണ് എന്ന് ഇമാം നവവി(റ) തന്റെ കിതാബുകളിൽ വ്യക്തമാക്കിയിട്ടുണ്ട്. പള്ളിയിലാണെങ്കിൽ ഉറക്കെയോതുന്നത് ഹറാമായിരിക്കുമെന്നാണ് ശൈഖുനാ ശർഹുൽ ഉബാബിൽ പറഞ്ഞത്. ഇമാം നവവി (റ) ഇത് കറാഹത്താണെന്നു പറഞ്ഞത് നേരിയ വിഷമം ഉള്ളൂവെങ്കിലും, ഓതുന്നത് പള്ളിയിലല്ലെങ്കിലുമാണ് എന്ന് ശൈഖുനാ വ്യാഖ്യാനിച്ചിട്ടുമുണ്ട്.

വെള്ളിയാഴ്ച രാപ്പകലുകളിൽ നബി(സ)യുടെ മേൽ സ്വലാത്ത് വർധിപ്പിക്കലും സുന്നത്താണ്.[2] ഇത് നിർദേശിക്കുന്ന സ്വഹീഹായ ഹദീസുകളുണ്ട്. പ്രത്യേകം നിർദേശിക്കപ്പെടാത്ത ഖുർആൻ സൂക്തങ്ങൾ, ദിക്റുകൾ[3] എന്നിവ വർധിപ്പിക്കുന്നതിനേക്കാൾ ശ്രേഷ്ഠം സ്വലാത്ത് വർധിപ്പിക്കലാണ് എന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു.

فلا تكره بل تسن لكن يلزمه تخفيفها بأن يقتصر على الواجبات كما قاله شيخنا، وكره احتباء حالة الخطبة للنهي عنه وكتب أوراق حالتها فى آخر جمعة من رمضان بل وإن كتب فيها نحو أسماء سريانية يجهل معناها حرم.

(و) ســن (**قراءة**) ســورة (**كهف**) يوم الجمعة وليلتها لأحاديث فيها وقراءتها نهاراً آكد وأولاه بعد الصبح مسارعة للخير، وأن يكثر منها ومن سائر القرآن فيهما، ويكره الجهر بقراءة الكهف وغيره إن حصل به تأذ لمصل أو نائم كما صرح النووي في كتبه. وقال شيخنا فى شرح العباب: ينبغي حرمة الجهر بالقراءة فى المسجد وحمل كلام النووي بالكراهة على ما اذاخف التأذى وعلى كون القراءة فى غير المسجد (**وإكثار صلاة على النبي ﷺ يومها وليتها**) للأخبار الصحيحة الآمرة بذلك، فالإكثار منها أفضل من إكثار ذكر أو قرآن لم يرد بخصوصه قاله شيخنا (**ودعاء**) فى يومهارجاء أن يصادف ساعة الإجابة وأرجاها من جلوس الخطيب إلى آخر الصلاة وهي لحظة لطيفة، وصح أنها آخر ساعة بعد العصر وفي ليلتها لما جاء عن الشافعي رضي الله عنه أنه بلغه أن الدعاء يستجاب فيها وأنه استحبه

## ഉത്തരംകിട്ടുന്ന സമയം

ഉത്തരം ലഭിക്കുമെന്നു തീർച്ചയുള്ള സമയത്തിൽ പെടണമെന്നാഗ്രഹിച്ചുകൊണ്ട് വെള്ളിയാഴ്ച പകൽ ദുആ വർധിപ്പിക്കലും സുന്നത്തുണ്ട്. ഖത്വീബ് മിമ്പറിൽ ഇരുന്നതു മുതൽ നിസ്കാരം കഴിയുന്നതുവരെയാണ് അത് കൂടുതൽ പ്രതീക്ഷിക്കാവുന്നത്. ഒരൽപസമയം മാത്രമാണത്. അസറിന്റെ അവസാന സമയത്താണെന്ന അഭിപ്രായവും സ്വഹീഹായി വന്നിട്ടുണ്ട്.[4] വെള്ളിയാഴ്ച രാവിലും ദുആ വർധിപ്പിക്കൽ സുന്നത്തുണ്ട്. വെള്ളിയാഴ്ച രാത്രിയിലെ പ്രാർത്ഥനക്ക് ഉത്തരം ലഭിക്കുമെന്ന് തനിക്ക് അറിവ് ലഭിച്ചിട്ടുണ്ടെന്ന് ഇമാം ശാഫിഈ(റ) പറയുകയും അദ്ദേഹമത് സുന്നത്തായി കൽപിക്കുകയും ചെയ്തി

1. ചില നാടുകളിൽ ഈ സമ്പ്രദായമുണ്ടായിരുന്നു.
2. ഏറ്റവും ചുരുങ്ങിയത് 300 തവണ വേണമെന്നാണ് അബൂത്വാലിബുൽ മക്കി(റ) പറഞ്ഞിരിക്കുന്നത്. (അശ്ശുബ്റാ മല്ലിസി)
3. സൂറതുൽ കഹ്ഫ്, നിസ്കാരത്തിനുടനെയുള്ള തസ്ബീഹ് എന്നിവ പ്രത്യേകം നിർദേശിക്കപ്പെട്ടതാണ്
4. ഈ സമയം എല്ലാ ആഴ്ചയും ഒരുപോലെയാവണമെന്നില്ല, മാറിക്കൊണ്ടിരിക്കുന്നുണ്ടാവാം എന്ന് വിശദീകരിച്ചുകൊണ്ടാണ് ഈ രണ്ടഭിപ്രായങ്ങളെ ചില പണ്ഡിതർ ഏകോപിപ്പിച്ചത്

فيها. وسن إكثار فعل الخير فيهما كالصدقة وغيرها وأن يشتغل في طريقه وحضوره محل الصلاة بقراءة أو ذكر، وأفضله الصلاة على النبيّ ﷺ قبل الخطبة وكذا حالة الخطبة إن لم يسمعها كما مر للأخبار المرغبة فى ذلك، وأن يقرأ عقب سلامه من الجمعة قبل أن يثني رجليه، وفى رواية قبل أن يتكلم الفاتحة والإخلاص والمعوذتين سبعاً لما ورد: « ان من قرأها غفر له ما تقدم من ذنبه وما تأخر وأعطي من الأجر بعدد من آمن بالله ورسوله»

مهمة: يسن أن يقرأها وآية الكرسي وشهد الله بعد كل مكتوبة وحين يأوي إلى فراشه مع أواخر البقرة والكافرون. ويقرأ خواتيم الحشر وأول غافر إلى ﴿إليه المصير﴾ (غافر: ٣) و﴿أفحسبتم أنما خلقناكم عبثًا﴾ (المؤمنون: ١١٥) إلى آخرها صباحاً ومساءً مع أذكارهما، وان يواظب كل يوم على قراءة ألم السجدة ويس والدخان والواقعة وتبارك والزلزلة والتكاثر وعلى الإخلاص مائتي مرة و والفجر فى عشر ذي الحجة، ويس والرعد عند المحتضر، ووردت في كلها أحاديث غير موضوعة.

(وحرم تخطٍّ) رقاب الناس للأحاديث الصحيحة

രുന്നു. പുണ്യകർമ്മങ്ങൾ - സദഖ, വഖ്ഫ്, സംഭാവന- വർധിപ്പിക്കൽ വെള്ളിയാഴ്ച രാപ്പകലുകളിൽ പ്രത്യേകം സുന്നത്താണ്.

ജുമുഅക്കു പോകുമ്പോൾ വഴിയിൽവെച്ചും നിസ്കാരസ്ഥലത്ത് എത്തിയ ശേഷവും ഖുർആൻ പാരായണവും ദിക്റും വർധിപ്പിക്കൽ സുന്നത്താണ്. നബി(സ)യുടെ മേൽ സ്വലാത്താണ് കൂടുതൽ നല്ലത്. ഖുതുബയുടെ മുമ്പും ഖുതുബ കേൾക്കുന്നില്ലെങ്കിൽ ഖുതുബ സമയത്തും ഇതു സുന്നത്തു തന്നെ. ഇത് മുമ്പു പറഞ്ഞിട്ടുണ്ട്. ഇതെല്ലാം പ്രോത്സാഹിപ്പിക്കുന്ന ഹദീസുകളുണ്ടെന്നതാണ് കാരണം. ജുമുഅ നിസ്കാരം കഴിഞ്ഞാലുടൻ, നീങ്ങിയിരിക്കുന്നതിന്ന് മുമ്പ് -സംസാരിക്കുന്നതിനും മുമ്പ് എന്ന് മറ്റൊരു നിവേദനത്തിലുണ്ട്- ഫാതിഹ, ഇഖ്ലാസ്, മുഅവ്വിദതൈനി[1] എന്നിവ ഏഴു പ്രാവശ്യം വീതം ഓതൽ സുന്നത്താണ്. ഇപ്രകാരം ഓതുന്നവൻ ചെയ്തതും ചെയ്തേക്കാവുന്നതുമായ എല്ലാ ദോഷങ്ങളും പൊറുക്കപ്പെടുമെന്നും അല്ലാഹുവിലും റസൂലിലും വിശ്വസിച്ചവരുടെ എണ്ണത്തോളം പ്രതിഫലം അവന് ലഭിക്കുമെന്നും ഹദീസിൽ വന്നിട്ടുണ്ട്.

## പതിവാക്കേണ്ട സൂറത്തുകൾ

പ്രസ്തുത സൂറത്തുകളും ആയതുൽ കുർസിയ്യും شَهِدَ اللهُ എന്ന ആയത്തും[2] എല്ലാ ഫർള് നിസ്കാര ശേഷവും ഓതൽ സുന്നത്തുണ്ട്. ഉറങ്ങാൻ വിരിപ്പിലെത്തിയാൽ ഇവയും അൽബഖറയിലെ അവസാന ആയത്തുകളും സൂറതുൽ കാഫിറൂനയും ഓതൽ സുന്നത്താണ്. രാവിലെയും വൈകുന്നേരവും പതിവുള്ള ദിക്റുകൾക്കു പുറമെ സൂറതു ഗാഫിർ തുടക്കം മുതൽ إِلَيْهِ الْمَصِيرُ വരെയും സൂറതുൽഹശ്റിന്റെ അവസാനഭാഗവും أَفَحَسِبْتُمْ أَنَّمَا خَلَقْنَاكُمْ عَبَثًا എന്ന ആയത്ത് അവസാനം വരെയും[3]. പാരായണം ചെയ്യുന്നത് സുന്നത്താണ്. التَّكَاثُرُ، الزَّلْزَلَة، تَبَارَكَ، الْوَاقِعَة، الدُّخَانْ، يس، الم سَجْدَة എന്നീ സൂറത്തുകളും ഇരുന്നൂറ് പ്രാവശ്യം സൂറതുൽ ഇഖ്ലാസ്വും എല്ലാ ദിവസവും പതിവായി ഓതൽ സുന്നത്താണ്. ദുൽഹിജ്ജ ആദ്യപത്തു ദിനങ്ങളിൽ 'വൽഫജ്ർ' സൂറത്തും മരണാസന്നന്റെ അടുത്ത് يس، الرَّعْد എന്നീ സൂറത്തുകളും ഓതൽ സുന്നത്തുണ്ട്. ഇതേക്കുറിച്ചെല്ലാം സ്വീകാര്യയോഗ്യമായ ഹദീസുകൾ തന്നെ ധാരാളം വന്നിട്ടുണ്ട്.

## ചാടിക്കടക്കരുത്

ആളുകളുടെ പിരടി ചാടിക്കടക്കൽ ഹറാമാണ്. ഇതു പാടില്ലെന്നതിന് സ്വഹീഹായ ഹദീസുകൾ

1. قُلْ أَعُوذُ بِرَبِّ الْفَلَقِ، قُلْ أَعُوذُ بِرَبِّ النَّاسِ സൂറത്തുകൾ
2. സൂറതു ആലുഇംറാൻ 18-ാം ആയത്ത്
3. മുഅ്മിനൂൻ 115-ാം ആയത്ത്

فيه، والجزم بالحرمة ما نقله الشيخ أبو حامد عن نص الشافعي واختارها في الروضة وعليها كثيرون، لكن قضية كلام الشيخين الكراهة وصرح بها في المجموع (**لا لمن وجد فرجة قدامه**) فله بلا كراهة تخطي صف واحد أو اثنين، ولا لإمام لم يجد طريقاً إلى المحراب إلاّ بتخط ولا لغيره إذا أذنوا له رضاً لا حياء على الأوجه ولا لمعظم ألف موضعاً. ويكره تخطي المجتمعين لغير الصلاة، ويحرم أن يقيم أحداً بغير رضاه ليجلس مكانه، ويكره إيثار غيره بمحله إلاّ إن انتقل لمثله أو أقرب منه إلى الإمام، وكذا الإيثار بسائر القرب، وله تنحية سجادة غير بنحو رجله والصلوة في محلها ولا يرفعها ولو بغير يده لدخولها في ضمانه (**و**) حرم على من تلزمه الجمعة (**نحو مبايعة**) كاشتغال بصنعة (**بعد**) شروع في (**أذان خطبة**) فإن عقد صح العقد ويكره قبل الأذان بعد الزوال (**و**) حرم على من تلزمه الجمعة وإن لم تنعقد به (**سفر**) يفوت به الجمعة كأن ظن أنه لا يدركها في طريقه أو مقصده ولو كان السفر طاعة مندوباً أو واجباً (**بعد فجرها**) أي فجر يوم الجمعة إلاّ إن خشي من عدم سفره ضرراً كانقطاعه عن الرفقة فلا يحرم إن كان غير سفر

തെളിവുണ്ട്. ഹറാമാണെന്ന ഖണ്ഡിതമായ അഭിപ്രായം ഇമാം ശാഫിഈ(റ)വിൽ നിന്ന് ശൈഖ് അബൂഹാമിദ് ഉദ്ധരിച്ചിട്ടുള്ളതാണ്. റൗളയിൽ പ്രബലമാക്കിയ ഈ അഭിപ്രായം തന്നെയാണ് അധിക പണ്ഡിതർക്കുമുള്ളത്. എന്നാൽ ഇമാം നവവി, റാഫിഈ(റ) എന്നിവർ പറഞ്ഞതിന്റെ ആശയം അതു കറാഹത്താണെന്നാണ്. മജ്മൂഇൽ ഇത് വ്യക്തമാക്കിയിരിക്കുന്നു.

മുമ്പിൽ വിടവു കണ്ടാൽ അവിടെയെത്തുന്നതിനുവേണ്ടി ഒന്നോ രണ്ടോ സ്വഫ് ചാടിക്കടക്കൽ കറാഹത്തില്ല. അതുപോലെ മിഹ്റാബിലേക്കെത്താൻ മറ്റു വഴിയില്ലെങ്കിൽ ഇമാമിനും ചാടിക്കടക്കാവുന്നതാണ്. ഇരിക്കുന്നവർ സമ്മതം നൽകിയാൽ ഇമാമല്ലാത്തവർക്കും കടന്ന് പോകാം. സമ്മതം ലജ്ജ കൊണ്ടാവരുത് എന്ന് മാത്രം. ഇതാണ് പ്രബലാഭിപ്രായം. ഒരു സ്ഥലത്ത് പതിവായി ഇരിക്കുന്ന മാന്യ വ്യക്തിക്ക് അവിടെയെത്താൻ ചാടിക്കടക്കുന്നതും കറാഹത്തല്ല. നിസ്കാരത്തിന്നല്ലാതെ സംഗമിച്ചവരെയും ചാടിക്കടക്കുന്നത് കറാഹത്ത് തന്നെ. ഇരിക്കുന്ന ആളെ അവനിഷ്ടമില്ലാതെ എഴുന്നേൽപ്പിച്ച് അവിടെ ഇരിക്കൽ ഹറാമാണ്.[1] തുല്യസ്ഥലത്തേക്കോ ഇമാമിനോട് കൂടുതൽ അടുത്ത മറ്റൊരു സ്ഥലത്തേക്കോ നീങ്ങാൻ സൗകര്യമുണ്ടെങ്കിലല്ലാതെ തന്റെ സ്ഥലം മറ്റൊരാൾക്കു നൽകൽ കറാഹത്തുണ്ട്. മറ്റു പുണ്യകർമ്മങ്ങളുടെ സ്ഥിതിയും ഇതാണ്. മറ്റുള്ളവരുടെ നിസ്കാരപ്പടം കാൽ കൊണ്ടോ മറ്റോ നീക്കി അവിടെ നിന്നു നിസ്കരിക്കാം. എന്നാൽ കൈകൊണ്ടല്ലെങ്കിൽ പോലും അത് ഉയർത്താൻ പാടില്ല. ഉയർത്തിയാൽ അതവന്റെ ഉത്തരവാദിത്വത്തിലാവും.

## ജുമുഅ ദിനത്തിലെ യാത്ര

ഖുതുബയുടെ സമയത്തെ വാങ്ക് തുടങ്ങിയാൽ കച്ചവടം, മറ്റു തൊഴിലുകൾ എന്നിവ ജുമുഅ നിർബന്ധമുള്ളവർക്ക് ഹറാമാണ്. എന്നാൽ ഇടപാട് നടത്തിയാൽ സാധുവാകും. ഉച്ച തിരിഞ്ഞ് വാങ്കിനു മുമ്പായി ഇവ കറാഹത്തുമാണ്. ജുമുഅ നിർബന്ധമുള്ളവന് -അവനെക്കൊണ്ട് ജുമുഅ പരിഗണിക്കപ്പെടില്ലെങ്കിലും- വെള്ളിയാഴ്ച പ്രഭാതശേഷം ജുമുഅ നഷ്ടമാകുംവിധത്തിലുള്ള യാത്ര ഹറാമാകും. വഴിയിലോ ലക്ഷ്യസ്ഥാനത്തോ ജുമുഅ കിട്ടാതിരിക്കാനാണ് സാധ്യത എന്ന് തോന്നുമ്പോഴാണ് ഇത് ഹറാമാവുക. യാത്ര സുന്നത്തോ നിർബന്ധമോ ആണെങ്കിലും ഇതാണ് വിധി. എന്നാൽ സഹയാത്രികരിൽ നിന്ന് ഒറ്റപ്പെടുക പോലുള്ള വിഷമങ്ങൾ നേരിടുമെങ്കിൽ ഹറാമില്ല. കുറ്റകരമായ യാത്രയാവരുതെന്ന് മാത്രം. ഈ സാഹചര്യത്തിൽ ഉച്ചതിരിഞ്ഞാണെങ്കിലും[2] പോകാം. വെള്ളിയാഴ്ച രാവിൽ

1. അവിടെ ഇങ്ങിനെ പറയണം: തവസ്സഉൗ, നിങ്ങൾ സൗകര്യമൊരുക്കുവിൻ - തുഹ്ഫ.
2. ജുമുഅയുടെ സമയമായിക്കഴിഞ്ഞും

معصية ولو بعد الزوال، ويكره السفر ليلة الجمعة لما روي بسند ضعيف: «من سافر ليلتها دعا عليه ملكاه» اما المسافر لمعصية فلا يسقط عنه الجمعة مطلقاً قال شيخنا: وحيث حرم عليه السفر هنا لم يترخص ما لم تفت الجمعة فيحسب ابتداء سفره من وقت فوتها.

تتمة: يجوز لمسافر سفراً طويلاً قصر رباعية مؤداة وفائتة سفر قصر فيه، وجمع العصرين والمغربين تقديماً وتأخيراً بفراق سور خاص ببلد سفر وإن احتوى على خراب ومزارع، ولو جمع قريتين فلا يشترط مجاوزته بل لكل حكمه فبنيان وإن تخلله خراب أو نهر أو ميدان، ولا يشترط مجاوزة بساتين وإن حوطت واتصلت بالبلد والقريتان إن اتصلتا عرفاً كقرية وإن اختلفتا اسماً، فلو انفصلتا ولو يسيراً كفى مجاوزة قرية المسافر لا لمسافر لم يبلغ سفره مسيرة يوم وليلة بسير الأثقال مع النزول المعتاد لنحو استراحة وأكل وصلاة، ولا لآبق ومسافر عليه دين حال قادر عليه من غير إذن دائنه، ولا لمن سافر لمجرد رؤية البلاد على الأصح، وينتهي السفر بعوده إلى وطنه وإن كان ماراً به أو إلى موضع آخر ونوى إقامته به مطلقاً أو أربعة أيام

യാത്രചെയ്യുന്നത് കറാഹത്താണ്.(1) അന്നു യാത്ര ചെയ്യുന്നവർക്കെതിരായി രണ്ടു മലക്കുകൾ പ്രാർത്ഥിക്കുമെന്ന് ഒരു പ്രബലമല്ലാത്ത ഹദീസുള്ളതാണ് കാരണം. കുറ്റകരമായ യാത്രചെയ്യുന്നവന് ജുമുഅയുടെ ബാധ്യത ഒരുനിലക്കും ഒഴിവാകില്ല. "യാത്ര ഹറാമായ സാഹചര്യത്തിൽ അവന് യാത്രയിലെ ഇളവുകളും ബാധകമായിരിക്കില്ല. ജുമുഅ നഷ്ടപ്പെട്ട ശേഷമേ യാത്ര തുടങ്ങിയതായി കണക്കാക്കുകയുള്ളൂ. അതിനു ശേഷമേ അയാളുടെ ഇളവുകൾക്കർഹതയുണ്ടാവുകയുമുള്ളൂ'' എന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു.

## ജംഉം ഖസ്റും

ദീർഘദൂര യാത്രക്കാർക്ക് നാലു റക്അത്തുള്ള നിസ്കാരങ്ങൾ രണ്ടായി ചുരുക്കലും(ഖസ്ർ) ളുഹ്ർ-അസ്ർ എന്നിവയും മഗ്രിബ്-ഇശാഅ് എന്നിവയും മുന്തിച്ചോ പിന്തിച്ചോ ഒരുമിച്ചു നിസ്കരിക്കലും(ജംഅ്) അനുവദനീയമാണ്. അദാആയി നിസ്കരിക്കുന്നവയോ യാത്രയിൽ ഖളാആയവയോ ഇങ്ങനെ നിസ്കരിക്കാം.(2) നാടായാലും നാടിന്റെ അതിർത്തി കടന്നാൽ തന്നെ ജംഉം ഖസ്റും അനുവദനീയമാവും. രണ്ടു ഗ്രാമങ്ങൾ ഒന്നിച്ചാണെങ്കിൽ രണ്ടും പിന്നിടണമെന്നില്ല. ഓരോന്നിനും അതാതിന്റെ വിധിയാണുള്ളത്. ഇടയിൽ തരിശുനിലങ്ങളോ പുഴയോ മൈതാനമോ ഉണ്ടെങ്കിലും പ്രത്യേകാതിർത്തികളില്ലെങ്കിൽ കെട്ടിടങ്ങൾ കഴിഞ്ഞാൽ മതി. നാടിനോട് ചേർന്ന് സ്ഥിതിചെയ്യുന്നതാണെങ്കിലും തോട്ടങ്ങൾ കഴിഞ്ഞിരിക്കണമെന്നു നിർബന്ധമില്ല. ഒന്നുപോലെ സ്ഥിതിചെയ്യുന്ന രണ്ടു ഗ്രാമങ്ങൾക്ക് വ്യത്യസ്ത പേരുകളാണെങ്കിലും ഒന്നിന്റെ പരിഗണനയാണ്. അൽപമെങ്കിലും വേർപ്പെട്ടാണെങ്കിൽ യാത്രക്കാരന്റെ ഗ്രാമം കഴിഞ്ഞാൽ മതി.

സാധാരണ നിർത്തലോടെ ഭാരം ചുമന്ന വിശ്രമം, ഭക്ഷണം, നിസ്കാരം എന്നിവയ്ക്കു വേണ്ടിയുള്ള സാധാരണ നിർത്തലോടെ ഭാരം ചുമന്ന ഒട്ടകം ഒരു രാപകൽ സഞ്ചരിക്കുന്ന ദൂരം വരാത്ത യാത്രക്കാരന് ജംഉം ഖസ്റും പറ്റില്ല.(3) ഒളിച്ചോടുന്ന അടിമ, കടം വീട്ടാൻ കഴിവുണ്ടായിട്ടും അവധിയെത്തിയ കടംവീട്ടാതെ കടക്കാരന്റെ സമ്മതമില്ലാതെ യാത്രചെയ്യുന്നവൻ എന്നിവർക്കും പറ്റില്ല. നാടുകാണാൻ വേണ്ടി മാത്രം യാത്രചെയ്യുന്നവനും പറ്റില്ലെന്നാണ് പ്രബലാഭിപ്രായം. സ്വന്തം നാട്ടിലെത്തിയാൽ -അതിലൂടെ സഞ്ചരിക്കുകയാണെങ്കിലും- യാത്ര അവസാനിക്കും. അല്ലെങ്കിൽ മറ്റൊരു ദേശത്ത് എത്തുകയും അവിടെ പൂർണമായ നാലുദിവസം തങ്ങു

1. ജുമുഅ ഒഴിവാക്കാൻ ഉദ്ദേശിച്ച് യാത്രചെയ്യുന്നവർക്കേ ഇതു ബാധകമുള്ളൂ എന്ന് പണ്ഡിത വിശദീകരണമുണ്ട്.
2. യാത്രയിൽ ഖളാഅ് ആയത് അതേയാത്രയിലോ മറ്റൊരു ദീർഘ യാത്രയിലോ ഖളാഅ് വീട്ടുമ്പോൾ ഖസ്റ് ആക്കാം. നാട്ടിൽ വെച്ച് ഖളാഅ് വീട്ടുമ്പോൾ ഖസ്റ് പറ്റില്ല.
3. നൂറ്റിമുപ്പത്തി രണ്ട് കിലോമീറ്ററിൽ കുറയരുതെന്ന് ഇത് കണക്കാക്കിയിട്ടുണ്ട്.

صحاح أو علم أن اربه لا ينقضي فيها، ثم إن كان
يرجو حصوله كل وقت قصر ثمانية عشر يوماً،
وشرط لقصر نية قصر في تحرم وعدم اقتداء
ولو لحظة بمتم ولو مسافراً وتحرز عن منافيها
دواماً ودوام سفره في جميع صلاته ولجمع تقديم نية
جمع في الأولى ولو مع التحلل منها وترتيب وولاء
عرفاً، فلا يضر فصل يسير بأن كان دون قدر
ركعتين، ولتأخير نية جمع في وقت الأولى ما بقي قدر
ركعة وبقاء سفر إلى آخر الثانية.

فرع: يجوز الجمع بالمرض تقديماً وتأخيراً على
المختار ويراعى الأرفق، فإن كان يزداد مرضه كأن كان
يحم مثلاً وقت الثانية قدمها بشروط جمع التقديم،
أو وقت الأولى أخرها بنية الجمع فى وقت الأولى،
وضبط جمع متأخرون المرض هنا بأنه ما يشق
معه فعل كل فرض في وقته كمشقة المشي في المطر
بحيث يبتل ثيابه. وقال آخرون: لا بد من مشقة
ظاهرة زيادة على ذلك بحيث تبيح الجلوس في الفرض
وهو الأوجه. خاتمة: قال شيخنا في شرح المنهاج:
من أدى عبادة مختلفاً في صحتها من غير تقليد
للقائل بها لزمه إعادتها لأن إقدامه على فعلها عبث.

മെന്ന്[1]. തീരുമാനിച്ചോ ഒന്നും തീരുമാനിക്കാതെയോ താമസിക്കുകയാണെങ്കിലും യാത്ര അവസാനിക്കും. നാലുദിവസത്തിനു മുമ്പെ തന്റെ ആവശ്യം നിറവേറില്ലെന്നറിഞ്ഞാലും വിധിയിൽ മാറ്റമില്ല. ഏതു സമയത്തും തന്റെ ആവശ്യം നിറവേറാമെന്ന പ്രതീക്ഷയിൽ കഴിയുന്നവന് പതിനെട്ടു ദിവസം ഖസ്റാക്കാവുന്നതാണ്.

തക്ബീറതുൽ ഇഹ്റാമിന്റെസമയത്തു തന്നെ ഖസ്റിനെ കരുതൽ, പൂർണമായി നിസ്കരിക്കുന്നവനോട്- അവൻ യാത്രക്കാരൻ തന്നെയെങ്കിലും- അൽപസമയം പോലും തുടരാതിരിക്കൽ, ഖസ്റിന്റെ നിയ്യത്തിന് വിരുദ്ധമായതൊന്നും വരാതെ സൂക്ഷിക്കൽ, നിസ്കാരം കഴിയുംവരെ യാത്ര തുടരൽ എന്നിവ ഖസ്റിന്റെ ശർത്വുകളാണ്.

മുന്തിച്ചു ജംആക്കുമ്പോൾ ഒന്നാം നിസ്കാരം കഴിയുംമുമ്പെ ജംഇനെ കരുതലും സാധാരണ ഗതിയിലുള്ള തുടർച്ചയും ക്രമവും പാലിക്കലും ശർത്വാണ്. രണ്ടു റക്അത്തിനോളം വരാത്ത ചെറിയ ഇടവേള കൊണ്ട് കുഴപ്പമില്ല. പിന്തിച്ചു ജംആക്കുകയാണെങ്കിൽ ഒന്നാം നിസ്കാരത്തിന്റെ സമയം ഒരു റക്അത്തിന് മാത്രം ശേഷിക്കുമ്പോഴെങ്കിലും ജംആക്കുകയാണെന്ന് കരുതിയിരിക്കണം. രണ്ടാം നിസ്കാരത്തിന്റെ അവസാനം വരെ യാത്ര ശേഷിക്കുകയും വേണം.

## രോഗികൾക്കും ജംഅ്

രോഗം കാരണത്താലും മുന്തിച്ചും പിന്തിച്ചും ജംആക്കാമെന്നാണ് പ്രബലാഭിപ്രായം. രോഗിയുടെ സൗകര്യം പരിഗണിക്കാം. രണ്ടാം നിസ്കാരത്തിന്റെ സമയത്ത് രോഗം ഏറുമെങ്കിൽ ഉദാ: അന്നേരമാണ് പനിക്കാറുള്ളത്- മുന്തിച്ചു ജംആക്കാനുള്ള നിബന്ധനകൾ പാലിച്ചു മുന്തിക്കാം. ഒന്നാം നിസ്കാരവേളയിലാണ് രോഗം മൂർഛിക്കുന്നതെങ്കിൽ അപ്പോൾ ജംഇനെ കരുതി പിന്തിക്കാം. ഓരോ ഫർളിനെയും അതിന്റെ സ്ഥാനത്ത് നിർവഹിക്കൽ പ്രയാസമാവുക എന്നാണ് പിൻഗാമികളായ ഒരുസംഘം പണ്ഡിതർ രോഗകാഠിന്യം നിശ്ചയിച്ചത്. വസ്ത്രം നനയുന്ന മഴയത്ത് നടക്കാൻ വിഷമമുള്ള പോലെ. ഫർള് നിസ്കാരത്തിൽ ഇരുത്തം അനുവദിക്കത്തക്ക രൂപത്തിലുള്ള പ്രയാസവും മേൽപറഞ്ഞതിലുപരിയായ വിഷമവും വേണമെന്നാണ് മറ്റുചിലർ പറയുന്നത്. ഈ അഭിപ്രായമാണ് കൂടുതൽ ന്യായയുക്തം.

## തഖ്ലീദ്

സാധുതയിൽ ഭിന്നാഭിപ്രായമുള്ള ഒരു ആരാധന, സാധുവാണെന്ന് പറയുന്ന ആളെ തഖ്ലീദ് ചെയ്യാതെ നിർവഹിച്ചാൽ അത് ആവർത്തിക്കേണ്ടിവരും. കാരണം ഈ രൂപത്തിൽ അതു ചെയ്യാൻ മുന്നിട്ടിറങ്ങുന്നത് പാഴ്വേലയാണല്ലോ. ശൈഖുനാ ശർഹുൽ മിൻഹാജിൽ പറഞ്ഞതാണിത്.

1. വരുന്നതും പോകുന്നതുമായ ദിവസങ്ങൾ ഉൾപ്പെടില്ല

## (فصل) في الصلاة على الميت

وشرعت بالمدينة، وقيل هي من خصائص هذه الأمة. (صلاة الميت) أي الميت المسلم غير الشهيد (فرض كفاية) للإجماع والاخبار (كغسله ولو غريقاً) لأنّا مأمورون بغسله فلا يسقط الفرض عنا إلاّ بفعلنا وإن شاهدنا الملائكة تغسله، ويكفي غسل كافر ويحصل أقله (بتعميم بدنه بالماء) مرة حتى ماتحت قلفة الأقلف على الأصح، صبياً كان الأقلف أو بالغاً. قال العبادي وبعض الحنفية: لا يجب غسل ما تحتها. فعلى المرجح لو تعذر غسل ما تحت القلفة بأنها لا تنقلص إلاّ بجرح يمم عما تحتها كما قاله شيخنا وأقره غيره، وأكمله تثليثه وأن يكون في خلوة وقميص وعلى مرتفع بماء بارد إلاّ لحاجة كوسخ وبرد فالمسخن حينئذ أولى، والمالح أولى من العذب، ويبادر بغسله إذا تيقن موته، ومتى شك في موته وجب تأخيره إلى اليقين بتغير ريح ونحوه فذكرهم العلامات الكثيرة له إنما تفيد حيث لم يكن هناك شك، ولو خرج منه بعد الغسل نجس لم ينقض الطهر بل تجب إزالته فقط إن خرج قبل التكفين لا بعده، ومن تعذر غسله لفقد ماء أو لغيره كاحتراق ولو غسل تهرى يمم وجوباً.

## മയ്യിത്ത് നിസ്കാരം

മയ്യിത്ത് നിസ്കാരം നിയമമാക്കപ്പെട്ടത് മദീനയിൽ വെച്ചാണ്. ഈ ഉമ്മത്തിന്റെ പ്രത്യേകതയാണിതെന്ന് അഭിപ്രായമുണ്ട്. രക്തസാക്ഷിയായി മരിച്ചവരൊഴികെ മുസ്ലിം മയ്യിത്തിന്റെ മേൽ നിസ്കരിക്കൽ ഫർള് കിഫായയാണ്. പണ്ഡിതരുടെ ഏകോപിതാഭിപ്രായം, ഹദീസുകൾ എന്നിവയാണ് തെളിവ്.

### കുളിപ്പിക്കൽ

മയ്യിത്ത് കുളിപ്പിക്കലും ഇതുപോലെ സാമൂഹ്യ ബാധ്യതയാണ്. മുങ്ങി മരിച്ചവനാണെങ്കിലും കുളിപ്പിക്കണമെന്ന് നമ്മോട് നിർദേശമുണ്ട്. നാം തന്നെ ചെയ്തെങ്കിലേ ആ ബാധ്യത വീടൂ. മലക്കുകൾ കുളിപ്പിക്കുന്നതായി കണ്ടാൽ പോലും നമുക്കത് ചെയ്യാതിരിക്കാൻ പറ്റില്ല. അമുസ്ലിം കുളിപ്പിച്ചാലും മതിയാകും.

ദേഹമാസകലം -ചേലാകർമ്മം ചെയ്തിട്ടില്ലെങ്കിൽ ലിംഗാഗ്ര ചർമ്മത്തിന്റെ ഉൾവശം വരെ- ഒരു പ്രാവശ്യം വെള്ളം ഒഴുക്കിയാൽ കുളിയുടെ ലഘുരൂപമായി. ചേലാകർമ്മം ചെയ്തിട്ടില്ലാത്തകുട്ടിയോ മുതിർന്നവനോ എന്ന വ്യത്യാസമില്ല. ഇമാം അബ്ബാദീ(റ)വും ഹനഫീ മദ്ഹബുകാരായ ചില പണ്ഡിതരും പറഞ്ഞത് അതിന്റെ ഉൾവശം കഴുകൽ നിർബന്ധമില്ലെന്നാണ്. നിർബന്ധമാണെന്ന പ്രബലാഭിപ്രായമനുസരിച്ച് അതുകഴുകൽ വിഷമകരമാണെന്നു വന്നാൽ അഥവാ മുറിവാക്കാതെ പിളർക്കാൻ കഴിയാതെ വന്നാൽ അതിനുപകരം തയമ്മും ചെയ്യുകയാണ് വേണ്ടത്. ശൈഖുനായുടെ ഈ പ്രസ്താവം മറ്റു പണ്ഡിതർ അംഗീകരിച്ചിട്ടുണ്ട്.

മൂന്നുപ്രാവശ്യം കഴുകൽ. അത് ജനദൃഷ്ടിയിൽപെടാതെ ഉയരമുള്ളിടത്തുവെച്ച് നീളൻകുപ്പായത്തോടെ - പഴകിയ- ആവുകയും ചെയ്യുക പൂർണ്ണ രൂപത്തിലുള്ള സുന്നത്താണ്. അഴുക്ക്, തണുപ്പ് പോലുള്ള കാരണങ്ങളുണ്ടെങ്കിൽ ചൂടുവെള്ളവും അല്ലാത്തപക്ഷം തണുത്ത വെള്ളവുമാണ് നല്ലത്. ഉപ്പുവെള്ളമാണ് ശുദ്ധജലത്തേക്കാൾ ഉത്തമം.(1) മരിച്ചെന്നുറപ്പായാൽ എത്രയും പെട്ടെന്ന് കുളിപ്പിക്കൽ നല്ലതാണ്. മരിച്ചെന്നു തീർച്ചയില്ലെങ്കിൽ വാസന കൊണ്ടോ മറ്റോ ഉറപ്പാകുംവരെ പിന്തിക്കൽ നിർബന്ധവുമാണ്. പണ്ഡിതന്മാർ മരണത്തിന് ധാരാളം ലക്ഷണങ്ങൾ പറഞ്ഞത് സംശയമില്ലെങ്കിലേ ഫലപ്രദമാകൂ.

കുളിപ്പിച്ച ശേഷം നജസ് വല്ലതും പുറപ്പെട്ടതുകൊണ്ട് ശുദ്ധി മുറിയില്ല. കഫൻചെയ്യും മുമ്പാണെങ്കിൽ അതു നീക്കം ചെയ്യണം. അത്രയേ നിർബന്ധമുള്ളൂ. ശേഷമാണെങ്കിൽ അതും നിർബന്ധമില്ല.(2) വെള്ളമില്ലാത്തതു കൊണ്ടോ കത്തിക്കരിയുക പോലുള്ള മറ്റു കാരണങ്ങളാലോ കുളിപ്പിക്കാൻ പറ്റാതെ വന്നാൽ അഥവാ കുളിപ്പിച്ചാൽ അലിഞ്ഞു പോകുമെന്ന സ്ഥിതിയാണെങ്കിൽ നിർബന്ധമായും തയമ്മും

1. കടൽവെള്ളം പോലുള്ള സ്വാഭാവിക ഉപ്പുരുചിയുള്ളതാണുദ്ദേശ്യം. ശുദ്ധജലത്തിൽ ഉപ്പുചേർത്തുപയോഗിക്കൽ സുന്നത്തില്ല.
2. കഫൻ ചെയ്ത ശേഷമാണെങ്കിലും നിർബന്ധമുണ്ടെന്നാണ് തുഹ്ഫയിലുള്ളത്.

فرع: الرجل أولى بغسل الرجل والمرأة أولى بغسل المرأة، وله غسل حليلته ولزوجة لا أمة غسل زوجها ولو نكحت غيره بلا مس بل يلف بخرقة على يد فإن خالف صح الغسل، فإن لم يحضر إلا أجنبي في المرأة أو أجنبية في الرجل يمم الميت. نعم لهما غسل من لا يشتهى من صبي أو صبية لحل نظر كل ومسه، وأولى الرجال به أولاهم بالصلاة كما يأتي.

**(وتكفينه بساتر عورة)** مختلفة بالذكورة والأنوثة دون الرق والحرية، فيجب في المرأة ولو أمة ما يستر غير الوجه والكفين، وفي الرجل ما يستر ما بين السرة والركبة، والاكتفاء بساتر العورة هو ما صححه النووي في أكثر كتبه ونقله عن الأكثرين لأنه حق لله تعالى. وقال آخرون: يجب ستر جميع البدن ولو رجلاً. وللغريم منع الزائد على ساتر كل البدن لا الزائد على ساتر العورة لتأكد أمره وكونه حقاً للميت بالنسبة للغرماء، وأكمله للذكر ثلاثة يعم كل منها البدن وجاز ان يزاد تحتها قميص وعمامة وللأنثى ازار فقميص فخمار فلفا فتان ويكفن الميت بماله لبسه حياً، فيجوز حرير

ചെയ്യിക്കുകയാണ് വേണ്ടത്.

## കുളിപ്പിക്കേണ്ടവർ

പുരുഷനെ കുളിപ്പിക്കാൻ പുരുഷനും സ്ത്രീയെ കുളിപ്പിക്കാൻ സ്ത്രീയുമാണ് അർഹതയുള്ളവർ. പുരുഷന് തന്റെ ഭാര്യയുടെ മയ്യിത്ത് കുളിപ്പിക്കാം. ഭാര്യക്ക് ഭർത്താവിനെ കുളിപ്പിക്കലുമാവാം. അവൾ മറ്റൊരാളെ വിവാഹം ചെയ്തുവെങ്കിലും കുളിപ്പിക്കാം.[1] (ഭാര്യ-ഭർത്താക്കൾ കുളിപ്പിക്കുമ്പോൾ) സ്പർശിക്കാതിരിക്കാൻ കയ്യിൽ ശീലക്കഷ്ണം ചുറ്റിയിരിക്കണം. ഇതു ചെയ്തില്ലെങ്കിലും കുളി സാധുവാകും. എന്നാൽ അടിമപ്പെണ്ണിന് യജമാനനെ കുളിപ്പിക്കൽ പറ്റില്ല.

പുരുഷൻ മരിച്ചപ്പോൾ അന്യസ്ത്രീ മാത്രമേ അവിടെയുള്ളൂ സ്ത്രീ മരിച്ചിടത്ത് അന്യപുരുഷൻ മാത്രമാണെങ്കിലും തയമ്മും ചെയ്യുകയാണ് വേണ്ടത്. എങ്കിലും വികാരം ജനിപ്പിക്കാത്ത ചെറിയ ആൺകുട്ടിയോ പെൺകുട്ടിയോ ആണെങ്കിൽ അവർക്ക് കുളിപ്പിക്കാവുന്നതാണ്. ഇവരെ നോക്കലും തൊടലും അനുവദനീയമായതു കൊണ്ടാണിത്. പുരുഷന്മാരെ കുളിപ്പിക്കാൻ ഏറ്റവും അർഹൻ നിസ്കരിക്കാൻ അർഹതയുള്ളവൻ തന്നെയാണ്. അതു ശേഷം പറയുന്നുണ്ട്.

## കഫൻ

നഗ്നത മറയ്ക്കുന്ന വസ്ത്രം കൊണ്ട് കഫൻ ചെയ്യലും സാമൂഹികബാധ്യതയാണ്. സ്ത്രീക്കും പുരുഷനും വ്യത്യസ്തമാണ്. അടിമ, സ്വതന്ത്രൻ എന്ന വിവേചനമില്ല. സ്ത്രീ അടിമയാണെങ്കിലും മുഖവും മുൻകയ്യും ഒഴികെയെല്ലാം മറക്കുന്ന വസ്ത്രമാണ് കഫൻ ചെയ്യാൻ വേണ്ടത്. പുരുഷന് മുട്ടുപൊക്കിളിന്റെ ഇട മറക്കുന്നതും. നഗ്നത മറക്കാൻ മാത്രം മതിയെന്നത് ഇമാം നവവി(റ) തന്റെ ഏറെ ഗ്രന്ഥങ്ങളിലും പ്രബലമാക്കിയിട്ടുള്ളതാണ്. ഒട്ടേറെ ഇമാമുകളിൽ നിന്നും ഈ അഭിപ്രായം അദ്ദേഹം ഉദ്ധരിച്ചിട്ടുമുണ്ട്. കാരണം ഇത് അല്ലാഹുവുമായി ബന്ധപ്പെട്ട ഒരു ബാധ്യതയാണ്. എന്നാൽ മറ്റു പണ്ഡിതർ പറഞ്ഞത് പുരുഷനാണെങ്കിൽ പോലും ദേഹം മുഴുവൻ മറക്കൽ നിർബന്ധമാണെന്നാണ്. ദേഹം മുഴുവൻ മറക്കുന്ന ഒരു വസ്ത്രത്തിലേറെ കഫൻ ചെയ്യാനുപയോഗിക്കുന്നത് തടയാൻ കടം കിട്ടാനുള്ളവന് അവകാശമുണ്ട്. നഗ്നത മറച്ച ശേഷം ബാക്കിയുള്ള വസ്ത്രം കഫൻ ചെയ്യാനെടുക്കുന്നത് തടയാൻ കടക്കാരന് പറ്റില്ല. അതു പ്രധാനകാര്യവും കടം വീട്ടേണ്ടതാർക്കോ അവരെ അപേക്ഷിച്ച് മയ്യിത്തിന്റെ അവകാശവുമാണ്.[2]

ദേഹം മുഴുവൻ മറക്കുന്ന മൂന്ന് തുണിയാണ് പുരുഷന്റെ പൂർണ്ണ കഫൻ. ഇവയ്ക്കു താഴെ ഒരു നീളക്കുപ്പായവും തലപ്പാവുമാകാം. സ്ത്രീക്ക് ഒരു ഉടുതുണിയും നീളക്കുപ്പായവും മുഖമക്കനയും ആകെ

1. ഭർത്താവ് മരിച്ചപ്പോൾ ഗർഭിണിയായിരുന്ന ഭാര്യ പ്രസവിക്കുകയും അതുവഴി ഇദ്ദ തീർന്ന അവളെ മയ്യിത്ത് കുളിപ്പിക്കും മുമ്പെ മറ്റൊരാൾ വിവാഹം ചെയ്യുകയും ചെയ്താലും ഈ ആദ്യഭർത്താവിന്റെ മയ്യിത്ത് കുളിപ്പിക്കാമെന്നർത്ഥം.
2. ദേഹം മുഴുവൻ മറക്കുന്ന മൂന്നു വസ്ത്രം നിർബന്ധമാണ്. അത് ചുരുക്കൽ അവകാശികൾക്ക് പറ്റില്ല. ഹഖുല്ലാഹി, ഹഖുൽ മയ്യിത്ത് തുടങ്ങിയവയുടെ വേർതിരിവുകളാണ് കിതാബിൽ പറഞ്ഞത്. തുഹ്ഫയിൽ നിന്നും മറ്റും ഇക്കാര്യം വ്യക്തമാണ്.

ومزعفر للمرأة والصبي مع الكراهة ومحل تجهيزه التركة إلاّ زوجة وخادمها فعلى زوج غني عليه نفقتهما، فإن لم يكن له تركة فعلى من عليه نفقته من قريب وسيد فعلى بيت المال فعلى مياسير المسلمين. ويحرم التكفين في جلد إن وجد غيره وكذا الطين والحشيش، فإن لم يوجد ثوب وجب جلد ثم حشيش ثم طين فيما استظهره شيخنا، ويحرم كتابة شيء من القرآن وأسماء الله تعالى على الكفن ولا بأس بكتابته بالريق لأنه لا يثبت. وأفتى ابن الصلاح بحرمة ستر الجنازة بحرير ولو امرأة كما يحرم تزيين بيتهما بحرير وخالفه الجلال البلقيني فجوز الحرير فيها وفي الطفل،واعتمده جمع مع أن القياس الأول.

**(ودفنه في حفرة تمنع)** بعد طمها **(رائحة)** أي ظهورها **(وسبعاً)** أي نبشه لها فيأكل الميت، وخرج بحفرة وضعه بوجه الأرض ويبنى عليه ما يمنع ذينك حيث لم يتعذر الحفر. نعم من مات بسفينة وتعذر البر جاز إلقاؤه في البحر وتثقيله ليرسب وإلا فلا، وبتمنع ذينك ما يمنع أحدهما كأن اعتادت

മൂടുന്ന രണ്ടു തുണികളും. ജീവിച്ചിരിക്കുമ്പോൾ ധരിക്കാവുന്നതുകൊണ്ടെല്ലാം മയ്യിത്തിനെ കഫൻ ചെയ്യാം. അതിനാൽ പട്ട്, കുങ്കുമനിറമുള്ളത് എന്നിവകൊണ്ട് കഫൻചെയ്യൽ സ്ത്രീകൾക്കും കുട്ടികൾക്കും അനുവദനീയമാകും. പക്ഷെ, കറാഹത്തുണ്ട്.

സംസ്കരണച്ചെലവുകൾ മയ്യിത്തിന്റെ അനന്തരസ്വത്തിൽ നിന്നാണ് എടുക്കേണ്ടത്. എന്നാൽ ഭാര്യയുടെയും അവളുടെ സേവകന്റെയും സംസ്കരണച്ചെലവ് അവർക്ക് ചെലവ് നൽകൽ നിർബന്ധമുള്ള സാമ്പത്തികശേഷിയുള്ള ഭർത്താവ് വഹിക്കണം. മയ്യിത്തിന് അനന്തരസ്വത്തില്ലെങ്കിൽ സംസ്കരണച്ചെലവ് വഹിക്കേണ്ടത് അവന്റെ സംരക്ഷണ ബാധ്യതയുണ്ടായിരുന്ന ബന്ധുവോ യജമാനനോ ആണ്. അതുമില്ലെങ്കിൽ പൊതുഖജനാവിൽ നിന്നും അതിന്റെയുമഭാവത്തിൽ മുസ്ലിം ധനികരും ഇതു നിർവഹിക്കണം.

വസ്ത്രമൊന്നും കിട്ടിയില്ലെങ്കിൽ തോൽ, അതുമില്ലെങ്കിൽ പുല്ല്, അതുമില്ലാതിരുന്നാൽ കളിമണ്ണ് എന്നിങ്ങനെ ഉപയോഗിക്കാമെന്നാണ് ശൈഖുനാ വ്യക്തമാക്കിയിട്ടുള്ളത്. എന്നാൽ വസ്ത്രം വല്ലതുമുണ്ടെങ്കിൽ ഇതൊന്നും ഉപയോഗിച്ചുകൂടാ.

ഖുർആൻ സൂക്തങ്ങളോ അല്ലാഹുവിന്റെ നാമങ്ങളോ കഫൻ പുടയിൽ എഴുതൽ ഹറാമാണ്. തുപ്പുനീർ കൊണ്ടെഴുതൽ വിരോധമില്ല. കാരണം അതവിടെ വ്യക്തമായി കാണുകയില്ല. സ്ത്രീയുടേതാണെങ്കിൽ പോലും ജനാസ പട്ടുകൊണ്ട് മറക്കൽ ഹറാമാണെന്ന് ഇബ്നുസ്സ്വലാഹ് ഫത്വ നൽകിയിട്ടുണ്ട്. പട്ടുകൊണ്ട് അവളുടെ വീട് അലങ്കരിക്കൽ ഹറാമായ പോലെ തന്നെ. ഇദ്ദേഹത്തോട് വിയോജിച്ച ജലാലുൽ ബുൽഖൈനി (റ) സ്ത്രീകൾക്കും കുട്ടികൾക്കും പട്ട് അനുവദിച്ചിട്ടുണ്ട്. ഒരുസംഘം പണ്ഡിതർ ഇതിനെ പ്രബലമാക്കിയിട്ടുമുണ്ട്. ആദ്യത്തേതാണ് ന്യായമെങ്കിലും.

## ഖബറടക്കം

ഗന്ധം പുറത്തുവരാത്ത, മൃഗങ്ങൾ മാന്തിയെടുത്തു തിന്നാത്ത വിധം ഒരു കുഴിയിൽ മറവുചെയ്യലും സാമൂഹിക ബാധ്യതയാണ്. കുഴിയിൽ മറവുചെയ്യണമെന്നു പറഞ്ഞതിനാൽ മയ്യിത്തിനെ മുകളിൽ വെച്ച് വാസനയും മൃഗങ്ങളെയും തടയുംവിധം കെട്ടിപ്പൊക്കി മറവു ചെയ്താൽ പറ്റില്ലെന്നു വന്നു. എന്നാൽ കുഴിക്കാൻ നിവൃത്തിയില്ലാത്ത സാഹചര്യങ്ങളിൽ ഇതാവാം.

ഒരാൾ കപ്പലിൽ മരണപ്പെടുകയും കരയിലെത്തിക്കാൻ കഴിയാതെ വരികയും ചെയ്താൽ ആ മയ്യിത്ത് കടലിൽ താഴ്ത്തണം. ആഴ്ന്നു പോകാനായി ഭാരമുള്ള വല്ലതും ബന്ധിപ്പിക്കുകയും വേണം. കരയിലെത്തിക്കാൻ കഴിയുമെങ്കിൽ കടലിൽ താഴ്ത്തരുത്. വാസനയെടുക്കാത്ത മൃഗങ്ങളുടെ ശല്യം തടയുന്ന കുഴി വേണമെന്ന് നിഷ്കർഷയുള്ളതിനാൽ ഏതെങ്കിലും ഒന്നിനെ മാത്രം പ്രതിരോധിക്കുന്ന കുഴി പോര എന്നു വരും. മൃഗങ്ങൾ മൃതദേഹങ്ങൾ മാന്തുന്നത് പതിവുള്ള പ്രദേശമാണെങ്കിൽ അത്

سباع ذلك المحل الحفر عن موتاه فيجب بناء القبر بحيث يمنع وصولها إليه، وأكمله قبر واسع في عمق أربعة أذرع ونصف بذراع اليد، ويجب إضجاعه للقبلة، ويندب الإفضاء بخده الأيمن بعد تنحية الكفن عنه إلى نحو تراب مبالغة في الاستكانة والذل، ورفع رأسه بنحو لبنة وكره صندوق إلاّ لنحو نداوة فيجب، ويحرم دفنه بلا شيء يمنع وقوع التراب عليه، ويحرم دفن اثنين من جنسين بقبر إن لم يكن بينهما محرمية أو زوجية ومـــع أحـــدهما كره كجمع متحدي جنس فيه بلا حاجة، ويحرم أيضاً إدخال ميت على آخر وإن اتحدا جنساً قبل بلاء جميعه ويرجع فيه لأهل الخبرة بالأرض، ولو وجد بعض عظمه قبل تمام الحفر وجب رد ترابه أو بعده فلا ويجوز الدفن معه، ولا يكره الدفن ليلاً خلافاً للحسن البصري والنهار أفضل للدفن منه، ويرفع القبر قدر شبر ندباً وتسطيحه أولى من تسنيمه، ويندب لمن على شفير القبر أن يحثي ثلاث حثيات بيديه قائلاً مع الأولى منها خلقناكم. ومع الثانية وفيها نعيد كم ومع الثالثة ومنها نخرجكم تارة أخرى (طه: ٥٥)

مهمة: يسن وضع جريدة خضراء على القبر

തടയുംവിധം ഖബ്ർ കെട്ടിപ്പടുത്ത് ഭദ്രമാക്കൽ നിർബന്ധമാണ്.

നാലര മുഴം ആഴവും നല്ല വിസ്താരവുമുള്ള ഖബ്റാണ് പൂർണമായ രൂപം. മയ്യിത്തിനെ ഖിബ്‌ല യിലേക്ക് ചരിച്ചു കിടത്തൽ നിർബന്ധമാണ്. അത്യധികം താഴ്മ പ്രകടിപ്പിക്കുക എന്ന നിലയിൽ വലതുകവിളിൽ നിന്നും കഫൻപുട നീക്കി കവിൾ മണ്ണിൽ ചേർത്തുവെക്കൽ സുന്നത്താണ്. ഇഷ്ടിക പോലുള്ള വല്ലതും വെച്ച് തലയുയർത്തലും സുന്നത്തുണ്ട്. നനവ് പോലുള്ള പ്രശ്നമില്ലെങ്കിൽ പെട്ടിയിലാക്കി മറവുചെയ്യൽ കറാഹത്തും ഇത്തരം പ്രശ്നമുണ്ടെങ്കിൽ അത് നിർബന്ധവുമാണ്. മയ്യിത്തിന്റെ മേൽ മണ്ണ് വീഴുന്നത് ഒഴിവാക്കാൻ തടസ്സമെന്തെങ്കിലും (മൂടുകല്ല്) വെക്കാതെ മറവുചെയ്യൽ ഹറാമാണ്.

## ഒരു ഖബ്റിൽ പല മയ്യിത്ത്

രക്തബന്ധമോ ഭാര്യാഭർതൃബന്ധമോ ഇല്ലാത്ത ഒരു സ്ത്രീയെയും പുരുഷനെയും ഒരു ഖബ്റിൽ മറവുചെയ്യൽ നിഷിദ്ധമാണ്. ഇതിലേതെങ്കിലും ബന്ധമുണ്ടെങ്കിൽ കറാഹത്തുമാണ്. അകാരണമായി ഒന്നിലേറെ പുരുഷന്മാരെ അല്ലെങ്കിൽ സ്ത്രീകളെ മാത്രമായി ഒരു കുഴിയിൽ മറവുചെയ്യലും കറാഹത്താണ്. ഖബ്റിലുള്ള മയ്യിത്ത് പൂർണമായും ദ്രവിച്ചു തീരും മുമ്പെ മറ്റൊരു മയ്യിത്ത് അതിൽ വെക്കൽ ഹറാമാണ്. വർഗമൊന്നു തന്നെയാണെങ്കിലും അതു പറ്റില്ല. ദ്രവിച്ചിട്ടുണ്ടാകുമോ എന്നറിയാൻ മണ്ണിനെക്കുറിച്ചറിയാവുന്ന വിദഗ്ദരോട് അന്വേഷിക്കണം. കുഴി പൂർത്തിയാകും മുമ്പ് അസ്ഥിയുടെ അവശിഷ്ടമെന്തെങ്കിലും കണ്ടാൽ മണ്ണ് അതിലേക്ക് തന്നെയിട്ടു മൂടൽ നിർബന്ധമാണ്. കുഴി പൂർത്തിയായ ശേഷമാണ് അസ്ഥി കണ്ടതെങ്കിൽ മൂടൽ നിർബന്ധമില്ല. അതോടൊപ്പം തന്നെ മറവുചെയ്യാവുന്നതാണ്.

രാത്രി മറവുചെയ്യൽ കറാഹത്തില്ല. ഹസനുൽ ബസ്വരീ(റ) ഇക്കാര്യത്തിൽ വിയോജിപ്പ് പ്രകടിപ്പിച്ചിട്ടുണ്ട്.[1] രാത്രിയേക്കാൾ ഉത്തമം പകൽ മറവുചെയ്യലാണ്. ഖബ്ർ ഒരു ചാൺ ഉയർത്തൽ സുന്നത്തുണ്ട്. മുകൾഭാഗം കൂമ്പിനിൽക്കാതെ പരത്തിയിടലാണ് നല്ലത്. ഖബ്റിനു സമീപം നിൽക്കുന്നവർ രണ്ട് കൈ കൊണ്ടും മൂന്നുപിടി മണ്ണ് വാരിയിടൽ സുന്നത്താണ്. ഒന്നാം പ്രാവശ്യം ഇടുമ്പോൾ مِنْهَا خَلَقْنَاكُمْ എന്നും രണ്ടാമത്തേതിൽ وَفِيهَا نُعِيدُكُمْ എന്നും മൂന്നിൽ وَمِنْهَا نُخْرِجُكُمْ تَارَةً أُخْرَى എന്നും ചൊല്ലൽ സുന്നത്താണ്. (ഈ മണ്ണിൽ നിന്ന് നിങ്ങളെ നാം സൃഷ്ടിച്ചു. ഇതിലേക്ക് തന്നെ മടക്കുന്നു. ഇതിൽനിന്ന് മറ്റൊരിക്കൽ നിങ്ങളെ പുറത്തെടുക്കുകയും ചെയ്യും)

1. കറാഹത്താണെന്ന് അദ്ദേഹത്തിന്റെ വീക്ഷണം. 'അനിവാര്യമായാലല്ലാതെ നിങ്ങൾ രാത്രി മയ്യിത്ത് മറവുചെയ്യരുത്' എന്ന ഇബ്നുമാജ(റ) റിപ്പോർട്ടു ചെയ്ത ഹദീസാണ് അദ്ദേഹം ലക്ഷ്യമാക്കുന്നത്. ഉത്തമ വിരുദ്ധമെന്ന വീക്ഷണമുള്ള ചില പണ്ഡിതർ ഈ നിരോധന ഹദീസ് ആദ്യകാല നിയമമായിരുന്നുവെന്നും പിന്നീട് അതിൽ ഇളവ് നൽകിയിട്ടുണ്ടെന്നും പറയുന്നു.

للاتباع ولأنه يخفف عنه ببركة تسبيحها، وقيس بها ما اعتيد من طرح نحو الريحان الرطب،ويحرم أخذ شيء منهما ما لم ييبسا لما في أخذ الأولى من تفويت حظ الميت المأثور عنه ﷺ، وفي الثانية من تفويت حق الميت بارتياح الملائكة النازلين لذلك قاله شيخانا ابنا حجر وزياد.

**(وكره بناء له)** أي للقبر **(أو عليه)** لصحة النهي عنه بلا حاجة كخوف نبش أو حفر سبع أو هدم سيل، ومحل كراهة البناء إذا كان بملكه، فإن كان بناء نفس القبر بغير حاجة مما مر أو نحو قبة عليه بمسبلة وهي ما اعتاد أهل البلد الدفن فيها عرف أصلها ومسبلها أم لا أو موقوفة حرم وهدم وجوباً لأنه يتأبد بعد انمحاق الميت ففيه تضييق على المسلمين بما لا غرض فيه

تنبيه: وإذا هدم ترد الحجارة المخرجة إلى أهلها إن عرفوا أو يخلى بينهما وإلا فمال ضائع وحكمه معروف كما قاله بعض أصحابنا، وقال شيخنا الزمزمي: إذا بلي الميت وأعرض ورثته عن الحجارة جاز الدفن مع بقائها إذا جرت العادة بالإعراض عنها كما في السنابل **(و)** كره **(وطء عليه)**

## ഖബ്റിന്മേൽ പൂക്കൾ

ഖബ്റിനു മുകളിൽ പച്ചക്കമ്പ് കുത്തൽ സുന്നത്താണ്. നബിചര്യ അങ്ങനെയുണ്ട്. മാത്രമല്ല, ഇതിന്റെ തസ്ബീഹിന്റെ മഹത്വം കാരണം മയ്യിത്തിന് ശിക്ഷ ലഘുവാകുകയും ചെയ്യും. ഉണങ്ങാത്ത റൈഹാൻ പോലുള്ളവ ഖബ്റിന്മേൽ വിതറുന്നത് ഇതിനോട് താരതമ്യം ചെയ്യാം. ഇവ രണ്ടും ഉണങ്ങാത്തിടത്തോളം അവയിൽനിന്നു ഒന്നുമെടുക്കാൻ പാടില്ല, ഹറാമാണ്. പരേതന് ഇതുകൊണ്ട് നേട്ടമുണ്ടാവുമെന്ന് നബി(സ)യിൽ നിന്നു സ്ഥിരപ്പെട്ടിരിക്കെ ആ നേട്ടം നഷ്ടപ്പെടുത്തുന്ന ചെയ്തിയാണിത് എന്നത് കൊണ്ടാണ് പച്ചക്കമ്പെടുക്കുന്നത് ഹറാമാക്കിയത്. പൂക്കൾ എടുത്താലോ അവിടെയിറങ്ങുന്ന മലക്കുകൾ സുഗന്ധമാസ്വദിക്കുന്നതിലൂടെയുള്ള മയ്യിത്തിന്റെ അവകാശം നഷ്ടപ്പെടുത്തലുണ്ട്. ശൈഖുനാ ഇബ്നുഹജറും ശൈഖുനാ ഇബ്നുസിയാദും ഇങ്ങനെ പ്രസ്താവിച്ചിരിക്കുന്നു.

ഖബ്റിനുള്ളിലോ ഖബ്റിന് മുകളിലോ ആവശ്യമില്ലാത്ത പടുത്തുയർത്തലുകൾ കറാഹത്താണ്. അത് നിരോധിക്കുന്ന ഹദീസ് സ്വഹീഹായി വന്നിട്ടുണ്ട്. ആരെങ്കിലും കിളച്ചു മറിക്കുമെന്നോ മൃഗങ്ങൾ മാന്തുമെന്നോ ജലപ്രവാഹത്താൽ തകരുമെന്നോ ഭയമുണ്ടെങ്കിൽ കറാഹത്തില്ല. കെട്ടിപ്പൊക്കിയവന്റെ ഉടമസ്ഥതയിലുള്ള ഭൂമിയാണെങ്കിലാണ് കറാഹത്തെന്നു പറഞ്ഞത്. മേൽപറഞ്ഞ കാരണങ്ങളൊന്നുമില്ലാതെയാണ് അത് കെട്ടിയതെങ്കിൽ അല്ലെങ്കിൽ അതിന്മേൽ ഖുബ്ബയുണ്ടാക്കിയതെങ്കിൽ, ആ സ്ഥലം പൊതുശ്മശാനമോ -പൊതുവായി നൽകിയ ആളെയും അടിസ്ഥാന സ്വഭാവവും അറിഞ്ഞാലുമില്ലെങ്കിലും -വഖഫ് ചെയ്യപ്പെട്ട സ്ഥലമോ ആണെങ്കിൽ ഹറാമാണ്. അപ്പോൾ അതു പൊളിച്ചു മാറ്റൽ നിർബന്ധവുമാണ്. മയ്യിത്ത് ദ്രവിച്ചു തീർന്ന ശേഷവും അതു നിലനിൽക്കുമെന്നതിനാൽ അനാവശ്യമായി മുസ്‌ലിംകൾക്ക് ക്ലേശമുണ്ടാക്കലാകുമത് എന്നതാണ് കാരണം.(1)

## ഖബ്റിന്റെ കല്ല്

ഇത് പൊളിച്ചു മാറ്റിയാൽ ആ കല്ലുകൾ ഉടമസ്ഥരെ അറിയുമെങ്കിൽ അവർക്കു നൽകേണ്ടതാണ്. അഥവാ അവർക്ക് എടുക്കാൻ സൗകര്യപ്പെടുംവിധം മാറ്റിവെക്കേണ്ടതാണ്. ഉടമകളെ അറിയില്ലെങ്കിൽ അത് പാഴായ ധനം പോലെയാണ്. അതിന്റെ വിധി പ്രസിദ്ധമാണ്.(2) നമ്മുടെ മദ്ഹബിലെ ചില പണ്ഡിതർ അഭിപ്രായപ്പെട്ടതാണിത്. മയ്യിത്ത് ദ്രവിക്കുകയും അവകാശികൾ ആ കല്ലിന്റെ വിഷയം അവഗണിക്കുകയും ചെയ്താൽ ആ കല്ലുകളുണ്ടായിരിക്കെ തന്നെ അവിടെ മറവുചെയ്യാം എന്ന് ശൈഖുനാ

1. അമ്പിയാക്കൾ, ഔലിയാക്കൾ പോലുള്ളവരുടെ ഖബ്റുകൾ ഈ നിരോധനത്തിൽ പെടില്ലെന്ന് ഫത്ഹുൽബാരി, റൂഹുൽബയാൻ തുടങ്ങിയ ഗ്രന്ഥങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ട്
2. ബൈതുൽമാൽ സമ്പ്രദായമുണ്ടെങ്കിൽ അതിൽ നിക്ഷേപിക്കേണ്ടതും ഇല്ലാത്ത പക്ഷം മുസ്‌ലിംകളുടെ പൊതുവായ ക്ഷേമപ്രവർത്തനങ്ങൾക്ക് വിനിയോഗിക്കുകയും ചെയ്യണമെന്നാണ് വിധി

أي على قبر مسلم ولو مهدرا قبل بلاء (إلا لضرورة) كأن لم يصل لقبر ميته بدونه وكذا ما يريد زيارته ولو غير قريب، وجزم شرح مسلم كآخرين بحرمة القعود عليه والوطء لخبر فيه يرده أن المراد بالجلوس عليه جلوسه لقضاء الحاجة كما بينته رواية أخرى. **(ونبش)** وجوباً قبر من دفن بلاطهارة **(لغسل)** أوتيمم. نعم إن تغير ولو بنتن حرم، ولأجل مال غير كأن دفن في ثوب مغصوب أوأرض مغصوبة إن طلب المالك ووجد ما يكفن أو يدفن فيه وإلاّ لم يجز النبش أو سقط فيه متمول وإن لم يطلبه مالكه لا للتكفين إن دفن بلا كفن ولا للصلاة بعد إهالة التراب عليه **(ولا تدفن امرأة)** ماتت **(في بطنها جنين حتى يتحقق موته)** أي الجنين، ويجب شق جوفها والنبش له إن رجي حياته بقول القوابل لبلوغه ستة أشهر فأكثر، فإن لم يرج حياته حرم الشق لكن يؤخر الدفن حتى يموت كما ذكر، وما قيل إنه يوضع على بطنها شيء ليموت غلط فاحش **(ووري)** أي ستر بخرقة **(سقط ودفن)** وجوباً كطفل كافر نطق بالشهادتين ولا يجب غسلهما بل يجوز، وخرج بالسقط العلقة والمضغة فتدفنان ندباً من غير ستر، ولو انفصل بعد أربعة اشهر غسل وكفن ودفن وجوباً

സംസമീ(റ) പറഞ്ഞിട്ടുണ്ട്. കൊയ്ത്തിനിടയിൽ വീണുപോകുന്ന കതിരുകൾ പോലെ അവഗണിക്കാറാണ് പതിവെങ്കിലാണിത്.

മയ്യിത്ത് ദ്രവിക്കുംമുമ്പ് ഒരു മുസ്‌ലിമിന്റെ ഖബ്‌റിന്മേൽ അനാവശ്യമായി ചവിട്ടൽ കറാഹത്താണ്. ജീവന് വിലയില്ലാതിരുന്നവനാണെങ്കിൽ പോലും ചവിട്ടാൻ പാടില്ല.[1]

എന്നാൽ അനിവാര്യമായി വന്നാൽ ചവിട്ടാം. തന്റെ ബന്ധുവോ അല്ലാത്തതോ ആയ ഒരാളുടെ ഖബ്‌റിനടുത്തെത്താൻ, സിയാറത്ത് ചെയ്യാൻ മറ്റു മാർഗമില്ലെങ്കിൽ ചവിട്ടൽ കറാഹത്തില്ല. ഖബ്‌റിന്മേൽ ചവിട്ടലും ഇരിക്കലും ഹറാമാണെന്ന് ശർഹു മുസ്‌ലിമിലും മറ്റും ഹദീസിന്റെ അടിസ്ഥാനത്തിൽ ഉറപ്പിച്ചു പറഞ്ഞതിനെ ഖണ്ഡിക്കുന്നത് മലമൂത്ര വിസർജ്ജനത്തിനുള്ള ഇരുത്തമാണ് ഉദ്ദേശ്യം എന്ന വ്യാഖ്യാനം നൽകിയാണ്. മറ്റൊരു റിപ്പോർട്ടിലുള്ള ഹദീസ് ഇതു വ്യക്തമാക്കുന്നുമുണ്ട്.

## ഖബ്ർ തുറക്കൽ

മതിയായ ശുദ്ധീകരണം കൂടാതെ മയ്യിത്ത് മറവുചെയ്താൽ ഖബ്ർ മാന്തി മയ്യിത്ത് പുറത്തെടുത്ത് കുളിപ്പിക്കുകയോ തയമ്മും ചെയ്തുകൊടുക്കുകയോ ചെയ്യൽ നിർബന്ധമാണ്. എന്നാൽ ദുർഗന്ധത്താലോ മറ്റോ മയ്യിത്തിന് വ്യത്യാസം സംഭവിച്ചിട്ടുണ്ടെങ്കിൽ പുറത്തെടുക്കൽ ഹറാമാണ്. മറ്റൊരാളുടെ ധനത്തിന്റെ പേരിലും ഖബ്ർ മാന്തൽ നിർബന്ധമാകും. ഉദാ: കവർന്നെടുത്ത ഭൂമിയിലോ വസ്ത്രത്തിലോ മറവുചെയ്യൽ. ഉടമ അതാവശ്യപ്പെടുകയും കഫൻ ചെയ്യാൻ വേറെ വസ്ത്രവും ഭൂമിയും കിട്ടുകയും ചെയ്താൽ മാന്തൽ നിർബന്ധമാകും. ഉടമ ആവശ്യപ്പെട്ടില്ലെങ്കിൽ അഥവാ മറ്റൊന്നു ലഭ്യമായില്ലെങ്കിൽ അനുവദനീയമല്ല. വിലപിടിപ്പുള്ള വല്ലതും ഖബ്‌റിൽ വീണുപോയാൽ ഉടമ ആവശ്യപ്പെട്ടില്ലെങ്കിലും ഖബ്ർ തുറന്നെടുക്കണം. എന്നാൽ കഫൻ ചെയ്യാതെയോ നിസ്കരിക്കാതെയോ മറവുചെയ്ത് മണ്ണ് മൂടിക്കഴിഞ്ഞാൽ അതിനുവേണ്ടി തുറക്കാൻ പാടില്ല.

## ഗർഭിണി മരിച്ചാൽ

ഗർഭിണി മരിച്ചാൽ ഗർഭസ്ഥ ശിശുവും മരിച്ചെന്ന് ഉറപ്പുവരാതെ മൃതദേഹം മറവുചെയ്യാൻ പാടില്ല. ഗർഭം ആറുമാസമോ അധികമോ ആയിട്ടുള്ളതിനാൽ കുഞ്ഞിന് ജീവനുണ്ടാകുമെന്ന പ്രതീക്ഷ വിദഗ്ധ സൂതികർമ്മിണികൾ പ്രകടിപ്പിച്ചാൽ ശസ്ത്രക്രിയ ചെയ്തു കുഞ്ഞിനെ പുറത്തെടുക്കണം. അതിനുവേണ്ടി ഖബ്ർ തുറക്കണം. ജീവനുണ്ടാകുമെന്ന പ്രതീക്ഷയില്ലെങ്കിൽ വയർ കീറൽ ഹറാമാണ്. എങ്കിലും കുഞ്ഞ് മരിച്ചെന്നുറപ്പാകുംവരെ ഖബറടക്കം പിന്തിക്കണം. കുഞ്ഞ് മരിക്കാൻ വേണ്ടി വയറിന്മേൽ ഭാരം വെക്കണമെന്ന് ചിലർ പറഞ്ഞത് മഹാപിഴവാണ്.

1. *നിസ്കാരം ഉപേക്ഷിച്ചതിനാലോ വ്യഭിചാരത്താലോ വധശിക്ഷക്ക് വിധേയമായ പോലെ*

**(فإن اختلج)** أو استهلّ بعد انفصاله **(صلي عليه)** وجوباً:

**(وأركانها)** أي الصلاة على الميت سبعة:

أحدها: **(نية)** كغيرها، ومن ثم وجب فيها مايجب في نية سائر الفروض من نحو اقترانها بالتحرم والتعرض للفرضية وإن لم يقل فرض كفاية، ولا يجب تعيين الميت ولا معرفته بل الواجب أدنى مميز فيكفي «أصلي الفرض على هذا الميت». قال جمع: يجب تعيين الميت الغائب بنحو اسمه.

(و) ثانيها: **(قيام)** لقادر عليه فالعاجز يقعد ثم يضطجع.

(و) ثالثها: **(أربع تكبيرات)** مع تكبيرة التحرم للاتباع فإن خمس لم تبطل صلاته، ويسن رفع يديه فى التكبيرات خذو منكبيه ووضعها تحت صدره بين كل تكبيرتين.

(و) رابعها: **(فاتحة)** فبدلها فوقوف بقدرها والمعتمد أنها تجزئ بعد غير الأولى خلافاً للحاوي كالمحرر، وإن لزم عليه جمع ركنين في تكبيرة وخلو الأولى عن ذكر، ويسن إسرار بغير التكبيرات والسلام وتعوذ وترك افتتاح وسورة إلا على غائب أو قبر.

(و) خامسها: **(صلاة على النبي)** ﷺ **(بعد)**

ചാപിള്ളയെ ശീലയിൽ പൊതിഞ്ഞ് മറവുചെയ്യൽ നിർബന്ധമാണ്. ശഹാദത്ത് ഉച്ചരിച്ച അമുസ്‌ലിം കുട്ടി മരണപ്പെട്ടാലും ഇങ്ങനെ ചെയ്യണം. ഇവർ രണ്ടുപേരെയും കുളിപ്പിക്കാം, നിർബന്ധമില്ല. ശിശു എന്നു പറയാനാവാത്ത രക്തപിണ്ഡമോ മാംസപിണ്ഡമോ ആണെങ്കിൽ മറവുചെയ്യൽ സുന്നത്താണ്. ശീലയിൽ പൊതിയേണ്ടതില്ല. നാലുമാസം തികഞ്ഞു പ്രസവിക്കപ്പെട്ട ശിശുവാണെങ്കിൽ നിർബന്ധമായും കുളിപ്പിക്കുകയും കഫൻ ചെയ്യുകയും മറവുചെയ്യുകയും വേണം. പുറത്തുവന്ന ശേഷം ഇളകുകയോ ശബ്ദിക്കുകയോ ചെയ്തെങ്കിൽ നിസ്കരിക്കലും നിർബന്ധമാണ്.

## മയ്യിത്തു നിസ്കാരത്തിന്റെ ഫർളുകൾ ഏഴ്

ഒന്ന്: നിയ്യത്ത്. മറ്റു നിസ്കാരങ്ങളിലെ പോലെ നിയ്യത്ത് തക്ബീറതുൽ ഇഹ്റാമിനോട് ചേർന്നുവരിക, ഫർളാണെന്ന് വ്യക്തമാക്കുക തുടങ്ങിയവ ഇതിലും നിർബന്ധമാണ്. ഫർള് എന്നല്ലാതെ 'ഫർള് കിഫായ' എന്നു വ്യക്തമാക്കണമെന്നില്ല. മയ്യിത്ത് ഏതെന്ന് വ്യക്തമാക്കുകയോ പരിചയമുണ്ടായിരിക്കുകയോ ചെയ്യൽ നിർബന്ധമില്ല. തിരിച്ചറിവിനുള്ള അടയാളം വേണമെന്നേ നിർബന്ധമുള്ളൂ. 'ഈ മയ്യിത്തിന്റെ മേൽ ഞാൻ ഫർള് നിസ്കരിക്കുന്നു' എന്ന് കരുതിയാൽ മതിയാകും. മയ്യിത്തിന്റെ അസാന്നിധ്യത്തിലാണ് നിസ്കരിക്കുന്നതെങ്കിൽ പേരുകൊണ്ടോ മറ്റോ നിർണയം വേണമെന്ന് ഒരു സംഘം പണ്ഡിതർ പറഞ്ഞിട്ടുണ്ട്.

രണ്ട്: നിൽക്കാൻ കഴിവുള്ളവൻ നിൽക്കൽ. കഴിയില്ലെങ്കിൽ ഇരുന്നോ കിടന്നോ നിസ്കരിക്കാം.

മൂന്ന്: തക്ബീറതുൽ ഇഹ്റാം ഉൾപ്പെടെ നാല് തക്ബീർ ചൊല്ലൽ. നബിചര്യയാണ് തെളിവ്. അഞ്ചെണ്ണം ചൊല്ലിയാലും നിസ്കാരം ബാത്വിലാവില്ല. തക്ബീറുകളിൽ കൈ ചുമലിന് നേരെ ഉയർത്തലും രണ്ടു തക്ബീറുകൾക്കിടയിലെ സമയത്ത് അവ നെഞ്ചിനു താഴെ വെക്കലും സുന്നത്താണ്.

നാല്: ഫാതിഹ ഓതൽ. കഴിയാത്തവർ അതിനു പകരം അറിയുന്നത് ഓതണം. ഒന്നുമറിയില്ലെങ്കിൽ ഫാത്തിഹ ഓതുന്ന സമയം നിൽക്കണം. ഒന്നാം തക്ബീറിനു ശേഷമല്ലാതെയും ഫാതിഹ പറ്റുമെന്നാണ് പ്രബലം. ഇക്കാരണത്താൽ ഒരു തക്ബീറിൽ തന്നെ ഒന്നിലധികം ഫർളുകൾ ഒരുമിച്ചു വരികയും ഒന്നാം തക്ബീറിൽ ദിക്ർ ഇല്ലാതെ വരികയും ചെയ്യുമെങ്കിലും പ്രശ്നമില്ല. എന്നാൽ 'ഹാവി'യിലും 'മുഹർററി'(مُحَرَّر)ലും ഇതു പറ്റില്ലെന്ന അഭിപ്രായമാണുള്ളത്. തക്ബീറുകളും സലാമുമല്ലാത്തതെല്ലാം പതുക്കെ ചൊല്ലലാണ് സുന്നത്ത്. അഊദു ഓതലും വജ്ജഹ്തു, സൂറത്ത് എന്നിവ ഉപേക്ഷിക്കലും സുന്നത്താണ്. സ്ഥലത്തില്ലാത്ത മയ്യിത്തിന്റെ പേരിലോ ഖബ്റിന്നടുത്തോ ആണ് നിസ്കാരമെങ്കിൽ ഇവ ഉപേക്ഷിക്കേണ്ടതില്ല.

അഞ്ച്: രണ്ടാം തക്ബീറിനു ഉടനെ നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലൽ. രണ്ടാം തക്ബീ

تكبيرة (ثانية) أي عقبها فلا تجزء في غيرها، ويندب ثم السلام للصلاة والدعاء للمؤمنين والمؤمنات عقبها والحمد قبلها.

(و) سادسها: (دعاء لميت) بخصوصه ولو طفلاً بنحو: اللهم اغفر له وارحمه (بعد ثالثة) فلا يجزئ بعد غيرها قطعاً، ويسن أن يكثر من الدعاء له ومأثوره أفضل، وأولاه ما رواه مسلم عنه ﷺ وهو: «اللهم اغفر له وارحمه واعف عنه وعافه وأكرم نزله ووسع مدخله واغسله بالماء والثلج والبرد ونقه من الخطايا كما ينقى الثوب الأبيض من الدنس، وأبدله داراً خيراً من داره وأهلاً خيراً من أهله وزوجاً خيراً من زوجه، وأدخله الجنة وأعذه من عذاب القبر وفتنته ومن عذاب النار». ويزيد عليه ندباً: اللهم اغفر لحينا وميتنا الى آخره ويقول فى الطفل مع هذا «اللهم اجعله فرطا لأبويه وسلفا وذخرا وعظة واعتبارا وشفيعاً وثقل به موازينهماوافرغ الصبر على قلوبهما ولا تفتنهما بعده ولا تحرمهما أجره». قال شيخنا: وليس قوله: «اللهم اجعله فرطاً» إلى آخره مغنياً عن الدعاء له لأنه دعاء باللازم وهو لا يكفي

റിന്റെ ശേഷമല്ലാതെ ഇത് പറ്റില്ല. സ്വലാത്തിനൊപ്പം സലാമും ചേർക്കലും മുഅ്മിനുകളായ സ്ത്രീ പുരുഷന്മാർക്കുവേണ്ടി സ്വലാത്തിനു ശേഷം ദുആ ചെയ്യലും സ്വലാത്തിനു മുമ്പ് അല്ലാഹുവിനെ സ്തുതിക്കലും സുന്നത്താണ്.

ആറ്: മൂന്നാം തക്ബീറിനു ശേഷം മയ്യിത്തിനു വേണ്ടി പ്രത്യേകം ദുആ ചെയ്യൽ. മരിച്ചത് ശിശുവാണെങ്കിലും. ഇത് മൂന്നാം തക്ബീറിനു ശേഷമല്ലാതെ പറ്റില്ലെന്നത് നിസ്തർക്കമാണ്. اَللّٰهُمَّ اغْفِرْلَهُ وَارْحَمْهُ പോലുള്ള ഏതെങ്കിലും ഒരു ദുആ മതി. മയ്യിത്തിനു വേണ്ടി ദുആ വർധിപ്പിക്കൽ സുന്നത്താണ്. ഹദീസിൽ വന്ന പ്രാർത്ഥനകളാണ് നല്ലത്. അതിൽ കൂടുതൽ ശ്രേഷ്ഠം ഇമാം മുസ്‌ലിം റിപ്പോർട്ടു ചെയ്ത ഈ ദുആയാണ്:

اَللّٰهُمَّ اغْفِرْلَهُ وَارْحَمْهُ وَاعْفُ عَنْهُ وَعَافِهِ وَأَكْرِمْ نُزُلَهُ وَوَسِّعْ مُدْخَلَهُ وَاغْسِلْهُ بِالْمَاءِ وَالثَّلْجِ وَالْبَرَدِ وَنَقِّهِ مِنَ الْخَطَايَا كَمَا يُنَقَّى الثَّوْبُ الْأَبْيَضُ مِنَ الدَّنَسِ وَأَبْدِلْهُ دَارًا خَيْرًا مِنْ دَارِهِ وَأَهْلًا خَيْرًا مِنْ أَهْلِهِ وَزَوْجًا خَيْرًا مِنْ زَوْجِهِ وَأَدْخِلْهُ الْجَنَّةَ وَأَعِذْهُ مِنْ عَذَابِ الْقَبْرِ وَفِتْنَتِهِ وَمِنْ عَذَابِ النَّارِ

(അല്ലാഹുവേ, ഇദ്ദേഹത്തിന്റെ ദോഷങ്ങൾ നീ പൊറുക്കുകയും കരുണ ചെയ്യുകയും മാപ്പു നൽകുകയും സുഖമാക്കുകയും ചെയ്യണേ. ഇദ്ദേഹത്തിന്റെ വിരുന്ന് ആദരണീയമാക്കുകയും പ്രവേശിക്കുന്നിടം വിശാലമാക്കുകയും ചെയ്യണേ. വെള്ളം, ആലിപ്പഴം, മഞ്ഞ് എന്നിവ കൊണ്ട് കുളിപ്പിക്കുകയും വെള്ളവസ്ത്രം അഴുക്കിൽനിന്ന് ശുദ്ധിയാക്കും പോലെ പാപങ്ങളിൽനിന്ന് ഇദ്ദേഹത്തെ ശുദ്ധിയാക്കുകയും ചെയ്യണേ. തന്റെ വീടിനേക്കാൾ നല്ല വീടും കുടുംബത്തേക്കാൾ നല്ല കുടുംബവും ഇണയേക്കാൾ നല്ല ഇണയും നീ പകരം നൽകണേ. ഇദ്ദേഹത്തെ സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും ഖബ്ർശിക്ഷയിൽ നിന്നും അതിലെ വിപത്തിൽ നിന്നും നരകശിക്ഷയിൽ നിന്നും സംരക്ഷിക്കുകയും ചെയ്യണേ.)

ഇതിനു പുറമെ اَللّٰهُمَّ اغْفِرْ لِحَيِّنَا وَمَيِّتِنَا... എന്ന പ്രാർത്ഥന പൂർണമായും ചൊല്ലൽ സുന്നത്തുണ്ട്.[1]

മയ്യിത്ത് കുട്ടിയുടേതാണെങ്കിൽ പുറമെ ഇനി പറയുന്ന ദുആ കൂടി സുന്നത്തുണ്ട്.

اَللّٰهُمَّ اجْعَلْهُ فَرَطًا لِأَبَوَيْهِ وَسَلَفًا وَذُخْرًا وَعِظَةً وَاعْتِبَارًا وَشَفِيعًا وَثَقِّلْ بِهِ مَوَازِينَهُمَا وَأَفْرِغِ الصَّبْرَ

1 പൂർണരൂപം:

اَللّٰهُمَّ اغْفِرْ لِحَيِّنَا وَمَيِّتِنَا وَشَاهِدِنَا وَغَائِبِنَا وَصَغِيرِنَا وَكَبِيرِنَا وَذَكَرِنَا وَأُنْثَانَا اَللّٰهُمَّ مَنْ أَحْيَيْتَهُ مِنَّا فَأَحْيِهِ عَلَى الْإِسْلَامِ وَمَنْ تَوَفَّيْتَهُ مِنَّا فَتَوَفَّهُ عَلَى الْإِيمَانِ

(അല്ലാഹുവേ, ഞങ്ങളിൽ ജീവിച്ചിരിക്കുന്നവർക്കും മരിച്ചവർക്കും സ്ഥലത്തുള്ളവർക്കും ഇല്ലാത്തവർക്കും ചെറിയവർക്കും വലിയവർക്കും പുരുഷന്മാർക്കും സ്ത്രീകൾക്കും നീ പൊറുക്കണേ. അല്ലാഹുവേ, നീ ഞങ്ങളിൽ ജീവിപ്പിക്കുന്നവരെ ഇസ്‌ലാമിൽ തന്നെ ജീവിപ്പിക്കുകയും മരിപ്പിക്കുന്നവരെ ഈമാനോടെ മരിപ്പിക്കുകയും ചെയ്യണേ).

لأنه إذا لم يكف الدعاء له بالعموم الشامل كل فرد فأولى هذا. ويؤنث الضمائر في الأنثى ويجوز تذكيرها بإرادة الميت أو الشخص ويقول في ولد الزنا: اللّهم اجعله فرطاً لأمه. والمراد بالإبدال في الأهل والزوجة إبدال الأوصاف لا الذوات لقوله تعالى: ألحقنا بهم ذريتهم (الطور: ٢١) ولخبر الطبراني وغيره: «ان نساء الجنة من نساء الدنيا أفضل من الحور العين» إنتهى

(و) سابعها: (سلام) كغيرها (بعد رابعة) ولا يجب في هذه ذكر غير السلام لكن يسن: «اللهم لا تحرمنا أجره» أي أجر الصلاة عليه أو أجر المصيبة «ولا تفتنا بعده» أي بارتكاب المعاصي «واغفر لنا وله». ولو تخلف عن إمامه بلا عذر بتكبيرة حتى شرع إمامه في أخري بطلت صلاته، لو كبر إمامه تكبيرة أخرى قبل قراءة المسبوق الفاتحة تابعه في تكبيره وسقطت القراءة عنه، وإذا سلم الإمام تدارك المسبوق ما بقي عليه مع الأذكار. ويقدم في الإمامة في صلاة الميت ولو امرأة أب أو نائبه فأبوه ثم ابن فابنه ثم أخ لأبوين فلأب ثم ابنهما

عَلَى قُلُوبِهِمَا وَلَا تَفْتِنْهُمَا بَعْدَهُ وَلَا تَحْرِمْهُمَا أَجْرَهُ

(അല്ലാഹുവേ, ഈ കുട്ടിയെ തന്റെ മാതാപിതാക്കൾക്ക് (പരലോക നേട്ടത്തിനായി) മുൻവിരുന്നും സൂക്ഷിപ്പു സ്വത്തും ഗുണപാഠവും ചിന്താവിഷയവും ശുപാർശകനും ആക്കണേ. അവരുടെ തുലാസുകളിൽ ഇവൻ നിമിത്തം നീ നന്മയുടെ ഭാരം കൂട്ടുകയും അവരുടെ ഹൃദയത്തിൽ ക്ഷമ ചൊരിയുകയും ചെയ്യണേ. ഇവനു ശേഷം അവരെ നാശത്തിലാക്കരുതേ. ഇവൻ നിമിത്തമുള്ള പ്രതിഫലം അവർക്ക് തടയരുതേ).

ഈ പ്രാർത്ഥന കൊണ്ട് കുട്ടിക്ക് മറ്റു പ്രാർത്ഥന പാടില്ലെന്ന് വരുന്നില്ല. കാരണം ഇത് അനിവാര്യമായത് മാത്രമാണ്. എല്ലാവരെയും ഉൾക്കൊള്ളുന്ന ദുആ തന്നെ കുട്ടിക്ക് മതിയാവില്ലെങ്കിൽ ഇത് മാത്രം ഏതായാലും മതിയാവില്ല എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. മരിച്ചത് സ്ത്രീയാണെങ്കിൽ സർവനാമങ്ങൾ സ്ത്രീലിംഗമാക്കി ചൊല്ലണം.[1] എന്നാൽ മയ്യിത്ത് എന്നോ വ്യക്തി എന്നോ ഉദ്ദേശിച്ച് പുല്ലിംഗമായും പ്രയോഗിക്കാം.

ജാരസന്തതിയാണ് മരിച്ചതെങ്കിൽ اَللّٰهُمَّ اجْعَلْهُ فَرَطًا لِأُمِّهِ...[2] എന്നാണ് പ്രാർത്ഥിക്കേണ്ടത്. കുടുംബത്തെയും ഇണയെയും പകരം നൽകുക എന്നതു കൊണ്ടുദ്ദേശ്യം ആ വ്യക്തികളെ മാറ്റുക എന്നല്ല അവരുടെ ഗുണങ്ങൾ മാറ്റി വിശിഷ്ട ഗുണങ്ങളുള്ളവരാക്കി നൽകുക എന്നാണ്. കാരണം أَلْحَقْنَا بِهِمْ ذُرِّيَّتَهُمْ[3] എന്ന് അല്ലാഹു പറഞ്ഞിട്ടുള്ളതും. സ്വർഗത്തിലുള്ള ഇഹലോക സ്ത്രീകൾ ഹൂറുൽഈനുകളേക്കാൾ -സ്വർഗ്ഗീയ കന്യകകൾ- ശ്രേഷ്ഠരായിരിക്കുമെന്ന് ത്വബ്റാനിയും മറ്റും റിപ്പോർട്ടുചെയ്ത ഹദീസിലുള്ളതുമാണ്.

ഏഴ്: നാലാംതക്ബീറിനു ശേഷം സലാം വീട്ടൽ. മറ്റു നിസ്കാരങ്ങളിലേതു പോലെയാണിതും.[4]

സലാമല്ലാത്ത മറ്റു ദിക്റുകൾ ഇവിടെ നിർബന്ധമില്ലെങ്കിലും اَللّٰهُمَّ لَا تَحْرِمْنَا أَجْرَهُ وَلَا تَفْتِنَّا بَعْدَهُ وَاغْفِرْ لَنَا وَلَهُ (അല്ലാഹുവേ, ഇതിന്റെ പ്രതിഫലം (നിസ്കാരത്തിന്റെ പ്രതിഫലമോ വിപത്തിൽ ക്ഷമിച്ചതിന്റെ പ്രതിഫലമോ) ഞങ്ങൾക്ക് തടയരുതേ. ഇദ്ദേഹത്തിന്റെ കാലശേഷം (ദോഷങ്ങൾ ചെയ്യുക നിമിത്തം) ഞങ്ങളെ നാശത്തിലാക്കരുതേ. ഇദ്ദേഹത്തിനും ഞങ്ങൾക്കും പൊറുക്കണേ.) എന്നു ചൊല്ലൽ സുന്നത്തുണ്ട്.

കാരണം കൂടാതെ മഅ്മൂം ഒരു തക്ബീർ പിന്തുകയും ഇമാം അടുത്ത തക്ബീർ തുടങ്ങുകയും ചെയ്താൽ മഅ്മൂമിന്റെ നിസ്കാരം ബാത്വിലാകും. മസ്ബൂഖ് ഫാതിഹ ഓതുംമുമ്പ് ഇമാം അടുത്ത

1. اَللّٰهُمَّ اغْفِرْ لَهَا وَارْحَمْهَا... എന്നിങ്ങനെ

2. لِأَبَوَيْهِ എന്ന സ്ഥാനത്ത് لِأُمِّهِ എന്ന്. മാതാപിതാക്കൾ എന്നതിനു പകരം ഉമ്മക്കു വേണ്ടി മാത്രമാണ് അപ്പോൾ പ്രാർത്ഥന. കാരണം ജാരസന്തതിയുടെ പിതൃത്വത്തിന് ഇസ്‌ലാം അംഗീകാരം നൽകുന്നില്ല.

3. "അവരുടെ സന്തതികളെ നാം അവരോട് ചേർക്കും." -സൂറതു ത്വൂർ: 21

4. എണ്ണത്തിലും ഇടത്തോട്ടും വലത്തോട്ടും തിരിയുക പോലുള്ളതിലും

തക്ബീർ ചൊല്ലിയാൽ ഇമാമിനോടൊപ്പം തക്ബീറിൽ തുടരുകയാണു വേണ്ടത്. അവൻ ഫാതിഹ ഓതേണ്ടതില്ല. ഇമാം സലാംവീട്ടിയാൽ മസ്ബൂഖ് അവനു ശേഷിക്കുന്ന തക്ബീറുകൾ അതാതിന്റെ ദിക്റുകളോടെ കൊണ്ടുവരണം.

മയ്യിത്ത് സ്ത്രീയുടേതാണെങ്കിൽ പോലും ഇമാമത്തിനുള്ള മുൻഗണനാ ക്രമം ഇപ്രകാരമാണ്: പിതാവ്, അല്ലെങ്കിൽ അദ്ദേഹത്തിന്റെ പ്രതിനിധി, പിതാമഹൻ, പുത്രൻ, പൗത്രൻ, മാതാപിതാക്കൾ ഒത്തുവന്ന സഹോദരൻ, പിതാവ് ഒന്നായ അർധസഹോദരൻ, ഇവരുടെ മക്കൾ, പിതൃവ്യൻ (പൂർണ, അർധ ക്രമത്തിൽ), പിതൃവഴി ബന്ധമുള്ള മറ്റുള്ളവർ, പിന്നെ മരിച്ച വ്യക്തിയുടെ മുഅ്തിക് (അടിമത്വ മോചനം നൽകിയവൻ), മാതൃവഴിയുള്ള ബന്ധുക്കൾ[1] ഭർത്താവ്.

## മയ്യിത്ത് നിസ്കാരത്തിന്റെ ശർത്വുകൾ

മറ്റു നിസ്കാരങ്ങൾക്കുള്ള എല്ലാ ശർത്വുകൾക്കും പുറമെ താഴെപറയുന്ന ശർത്വുകൾ കൂടി മയ്യിത്ത് നിസ്കാരത്തിനുണ്ട്. നിസ്കാരത്തിന് മുമ്പായി കുളിപ്പിക്കലോ തയമ്മും ചെയ്യലോ വഴി മയ്യിത്തിന്റെ ശുദ്ധീകരണം കഴിഞ്ഞിരിക്കണം. അതിനാൽ കുഴിയിലോ കടലിലോ വീണു മരിച്ചയാളെ പുറത്തെടുത്ത് ശുദ്ധിയാക്കാൻ കഴിയാതെ വന്നാൽ അവന്റെ പേരിൽ നിസ്കരിക്കാൻ പാടില്ലെന്നാണ് പ്രബലം.

ثم العم كذالك ثم سائر العصبات ثم معتق ثم ذو رحم ثم زوج.

(وشرط لها) اي للصلاة على الميت مع شروط سائر الصلوات (تقدم طهره) أي الميت بماء فتراب، فإن وقع بحفرة أو بحر وتعذر إخراجه وطهره لم يصل عليه على المعتمد (وأن لا يتقدم) المصلي (عليه) أي الميت إن كان حاضراً ولو في قبر، أما الميت الغائب فلا يضر فيه كونه وراء المصلي. ويسن جعل صفوفهم ثلاثة فأكثر للخبر الصحيح: «من صلى عليه ثلاثة صفوف فقد أوجب» أي غفر له ولا يندب تأخيرها لزيادة المصلين إلا لولي، واختار بعض المحققين أنه إذا لم يخش تغيره ينبغي انتظار مائة أو أربعين رجي حضورهم قريباً للحديث. وفي مسلم: «ما من مسلم يصلي عليه أمة من المسلمين يبلغون مائة كلهم يشفعون له إلاّ شفعوا فيه». ولو صلي عليه فحضر من لم يصل ندب له الصلاة عليه وتقع فرضاً فينويه ويثاب ثوابه والأفضل فعلها بعد

മയ്യിത്ത് സ്ഥലത്തുണ്ടെങ്കിൽ -ഖബ്റിലാണെങ്കിലും- മയ്യിത്തിനേക്കാൾ മുമ്പിൽ നിൽക്കരുത് എന്നതാണ് മറ്റൊരു നിബന്ധന. മയ്യിത്തിന്റെ സാന്നിധ്യത്തിലല്ല നിസ്കാരമെങ്കിൽ എവിടെ നിന്നാലും പ്രശ്നമില്ല. നിസ്കരിക്കുന്ന ആളുകളെ മൂന്നോ അതിൽ കൂടുതലോ 'സ്വഫ്' ആക്കലും സുന്നത്താണ്. مَنْ صَلَّى عَلَيْهِ ثَلَاثَةُ صُفُوفٍ فَقَدْ أَوْجَبَ (ഒരു മയ്യിത്തിന്റെ മേൽ മൂന്ന് അണികളായി, ജനങ്ങൾ നിസ്കരിച്ചാൽ അവന്റെ ദോഷങ്ങൾ പൊറുക്കപ്പെടും) എന്ന് സ്വഹീഹായ ഹദീസിൽ ഉള്ളതുകൊണ്ടാണിത്. നിസ്കരിക്കാൻ കൂടുതൽ ആളുകൾ എത്താൻ വേണ്ടി നിസ്കാരം പിന്തിക്കൽ സുന്നത്തില്ല. എന്നാൽ രക്ഷിതാവിനെ പ്രതീക്ഷിച്ചു പിന്തിക്കാം. മയ്യിത്തിന് അഴുകലോ മറ്റോ സംഭവിക്കുമെന്ന ഭയമില്ലെങ്കിൽ ഉടൻ എത്തുമെന്നു പ്രതീക്ഷയുള്ള നൂറോ നാൽപതോ ആളുകളെ കാത്തിരിക്കൽ ആവശ്യമാണെന്ന് സൂക്ഷ്മജ്ഞാനികളായ ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഹദീസാണ് തെളിവ്. ഇമാം മുസ്‌ലിം റിപ്പോർട്ട് ചെയ്യുന്നു:

مَامِنْ مُسْلِمٍ يُصَلِّي عَلَيْهِ أُمَّةٌ مِنَ الْمُسْلِمِينَ يَبْلُغُونَ مِأَةً كُلُّهُمْ يَشْفَعُونَ لَهُ اِلاَّ شُفِّعُوا فِيهِ[2]

(നൂറു പേരുള്ള മുസ്‌ലിം സംഘം ഒരാൾക്കുവേണ്ടി ശുപാർശ ചെയ്തു നിസ്കരിക്കുന്നുവെങ്കിൽ ആ ശുപാർശ സ്വീകരിക്കപ്പെടാതിരിക്കില്ല).

## മറവുചെയ്ത് നിസ്കാരം

നിസ്കാരം കഴിഞ്ഞ ശേഷം അതിൽ പങ്കെടുക്കാത്തവർ വന്നാൽ അവരും നിസ്കരിക്കൽ സുന്ന

1. *മാതാമഹൻ, ഉമ്മ ഒന്നായ സഹോദരൻ, അമ്മാവൻ തുടങ്ങിയവർ*
2. *ഈ ഹദീസിൽ തന്നെ أربعين (40) എന്ന റിപ്പോർട്ടും വന്നിട്ടുണ്ട്. (തുഹ്ഫ:)*

الدفن للأتباع، ولايندب لمن صلاها ولو منفرداً إعادتها مع جماعة فإن أعادها وقعت نفلاً. وقال بعضهم: الإعادة خلاف الأولى.

**(وتصح)** الصلاة **(على)** ميت **(غائب عن بلد)** بأن يكون الميت بمحل بعيد عن البلد بحيث لا ينسب إليها عرفاً أخذاً من قول الزركشي: إن خارج السور القريب منه كداخله **(لا)** على غائب عن مجلسه **(فيها)** وإن كبرت. نعم لو تعذر الحضور لها بنحو حبس أو مرض جازت حينئذ على الأوجه **(و)** تصح على حاضر **(مدفون)** ولو بعد بلائه **(غير نبي)** فلا تصح على قبر نبيٍ لخبر الشيخين **(من أهل فرضها وقت موته)** فلا تصح من كافر وحائض يومئذ كمن بلغ أو أفاق بعد الموت ولو قبل الغسل كما اقتضاء كلام الشيخين **(وسقط الفرض)** فيها **(بذكر)** ولو صبياً مميزاً ولو مع وجود بالغ وإن لم يحفظ الفاتحة ولا غيرها بل وقف بقدرها ولو مع وجود من يحفظها فيما استظهره شيخنا لا بأنثى

ത്തുണ്ട്. അത് ഫർളായാണ് സംഭവിക്കുന്നതെന്നതിനാൽ ഫർള് എന്നു തന്നെയാണ് നിയ്യത്തു ചെയ്യേണ്ടത്. അവർക്ക് ഫർളിന്റെ പ്രതിഫലം ലഭിക്കുകയും ചെയ്യും. എന്നാൽ ഇങ്ങനെ വൈകിയെത്തുന്നവർക്ക് മറവുചെയ്ത ശേഷം (ഖബ്റിന്നടുത്ത്) നിസ്കരിക്കലാണ് ശ്രേഷ്ഠം. അതാണ് നബിചര്യ. ഒരുപ്രാവശ്യം നിസ്കരിച്ചവന് -ഒറ്റയ്ക്കാണ് നിസ്കരിച്ചതെങ്കിലും- വീണ്ടും ജമാഅത്തായി നിസ്കരിക്കൽ സുന്നത്തില്ല. എങ്കിലും അങ്ങനെ ആവർത്തിച്ചാൽ സുന്നത്തായി സംഭവിക്കും. ആവർത്തിച്ചു നിസ്കരിക്കൽ ഉത്തമവിരുദ്ധമാണെന്നും പണ്ഡിതർ പറഞ്ഞിട്ടുണ്ട്.

സാധാരണയിൽ ഒരു നാട്ടിൽ പെട്ട പ്രദേശമായി കണക്കാക്കാത്ത അകലെയുള്ള സ്ഥലത്തെ മയ്യിത്തിന്റെ മേൽ നിസ്കിക്കാം. പുറത്തെങ്കിലും അടുത്തുള്ളവൻ അതിർത്തിക്കകത്തുള്ളവനെപോലെയാണെന്ന ഇമാം സർകശീ(റ)ന്റെ വാക്കിൽനിന്നു മനസ്സിലാവുന്നതാണ് ഈ വീക്ഷണം.

നിസ്കരിക്കുന്നവന്റെ സദസ്സിൽ ഇല്ലെങ്കിലും നാട്ടിൽ തന്നെയുള്ള മയ്യിത്തിന്റെ മേൽ മറഞ്ഞ മയ്യിത്തിന്റെ നിസ്കാരം പറ്റില്ല. നാട് എത്ര വലുതാണെങ്കിലും ഇതാണ് വിധി. എന്നാൽ തടവിലാക്കപ്പെടുകയോ രോഗം കൊണ്ടോ മറ്റോ അവിടെ എത്താൻ കഴിയാതെ വരികയോ ചെയ്താൽ ഇങ്ങനെ നിസ്കരിക്കാം എന്നാണ് പ്രബലം.

മറവുചെയ്യപ്പെട്ട മയ്യിത്തിന്റെ മേൽ ദ്രവിച്ച ശേഷവും നിസ്കരിക്കാവുന്നതാണ്. പക്ഷേ പ്രവാചകരുടെ ഖബ്റിനടുത്ത് ഇങ്ങനെ നിസ്കരിക്കാൻ പാടില്ല. ബുഖാരി(റ)യും മുസ്ലിമും(റ) റിപ്പോർട്ട് ചെയ്ത ഹദീസിൽ അത് വിലക്കിയിട്ടുണ്ട്. മറവുചെയ്ത മയ്യിത്തിന്റെയും നാട്ടിൽ നിന്നകലെയുള്ള മയ്യിത്തിന്റെയും മേൽ നിസ്കരിക്കണമെങ്കിൽ മരണസമയത്ത് നിസ്കരിക്കാൻ അർഹനായിരിക്കണമെന്ന നിബന്ധനയുണ്ട്. മരണസമയത്ത് അമുസ്ലിമോ ആർത്തവകാരിയോ ആയവർക്കും മരണശേഷം പ്രായപൂർത്തിയാവുകയോ ബോധം തെളിയുകയോ ചെയ്തവർക്കും -അത് കുളിപ്പിക്കും മുമ്പാണെങ്കിലും- ഈ നിസ്കാരം പറ്റില്ല. ഇമാം നവവി, റാഫിഈ(റ) എന്നിവരുടെ അഭിപ്രായത്തിൽനിന്നും ഇതു ഗ്രഹിക്കാം.

ഒരു പുരുഷന്റെ നിസ്കാരം കൊണ്ടു തന്നെ മയ്യിത്ത് നിസ്കാരമെന്ന ബാധ്യത തീരും. വകതിരിവുള്ള ഒരു കുട്ടി നിസ്കരിച്ചാലും മതി. പ്രായപൂർത്തിയായവർ ഉണ്ടെങ്കിൽ പോലും കുട്ടിയുടെ നിസ്കാരം കൊണ്ട് കടമ നിറവേറും. നിസ്കരിച്ച വ്യക്തി ഫാതിഹയോ പകരമോ ഓതാനറിയാത്തതിനാൽ അത്ര യും വെറുതെ നിന്നുകൊണ്ടാണ് നിസ്കരിച്ചതെങ്കിലും പ്രശ്നമില്ല. ഫാതിഹ അറിയുന്നവർ വേറെയുണ്ടെങ്കിൽ പോലും ഇതു മതിയാകും. ശൈഖുനാ ഇതു വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ ആൺ ഉണ്ടായിരിക്കെ പെണ്ണിന്റെ നിസ്കാരം കൊണ്ട് ബാധ്യത ഒഴിവാകില്ല.

ഒന്നിലേറെ മയ്യിത്തുകളുടെ മേൽ ഒരു നിസ്കാരം സാധുവാകും. അവരുടെയെല്ലാവരുടെയും മേൽ ഒന്നാകെ നിസ്കരിക്കുന്നു എന്നു കരുതണം. മറവുചെയ്യലിനേക്കാൾ നിസ്കാരത്തെ പിന്തിക്കൽ ഹറാമാണ്. എങ്കിലും ഖബ്റിനടുത്തുള്ള നിസ്കാരം കൊണ്ടും ബാധ്യത വീടും.

مع وجوده، وتجوز على جنائز صلاة واحدة فينوي الصلاة عليهم إجمالاً وحرم تأخيرها عن الدفن بل يسقط الفرض بالصلاة على القبر. (وتحرم صلاة) على كافر لحرمة الدعاء له بالمغفرة قال تعالى: ولا تصل على أحد منهم مات أبداً (التوبة: ٨٤) ومنهم أطفال الكفار سواء أنطقوا بالشهادتين أم لا فتحرم الصلاة عليهم و (على شهيد) وهو بوزن فعيل بمعنى مفعول لأنه مشهود له بالجنة، أم فاعل لأن روحه تشهد الجنة قبل غيره. ويطلق لفظ الشهيد على من قاتل لتكون كلمة الله هي العليا فهو شهيد الدنيا والآخرة، وعلى من قاتل لنحو حمية فهو شهيد الدنيا، وعلى مقتول ظلماً وغريق وحريق ومبطون أي من قتله بطنه كاستسقاء أو إسهال فهم الشهداء فى الآخرة فقط (كغسله) أي الشهيد ولو جنباً لأنه ﷺ لم يغسل قتلى أحد. ويحرم إزالة دم شهيد (وهو من مات في قتال كفار) أو كافر واحد قبل انقضائه وإن قتل مدبراً (بسببه) أي القتال كأن أصابه سلاح مسلم آخر خطأ أو قتله مسلم استعانوا به أو تردى ببئر حال قتال أو جهل ما مات به وإن لم يكن به أثر دم (لا أسير قتل صبراً) فإنه ليس بشهيد على الأصح لأن قتله ليس بمقاتلة، ولا من مات بعد انقضائه وقد بقي فيه حياة مستقرة

കാഫിറിനു വേണ്ടി മയ്യിത്തുനിസ്കാരം ഹറാമാണ്. അവന് പാപമോചന പ്രാർത്ഥന നിഷിദ്ധമായതുകൊണ്ടാണിത്.

وَلَا تُصَلِّ عَلَىٰ أَحَدٍ مِّنْهُم مَّاتَ أَبَدًا (മരണപ്പെട്ട അവിശ്വാസികളിൽ ഒരാൾക്കു വേണ്ടിയും ഒരിക്കലും താങ്കൾ നിസ്കരിക്കരുത്)[1] എന്ന് അല്ലാഹു പറഞ്ഞിരിക്കുന്നു. അവിശ്വാസികളുടെ കുട്ടികളും ഇക്കൂട്ടത്തിൽ പെടും. അവർ ശഹാദത്ത് ഉച്ചരിച്ചാലും ഇല്ലെങ്കിലും അവരുടെ മേൽ നിസ്കാരം ഹറാമാണ്.

## ശഹീദ്

ശഹീദ് (രക്തസാക്ഷി)ക്ക് വേണ്ടി നിസ്കരിക്കലും ഹറാമാണ്. ശഹീദ് എന്ന പദം 'ഫഈൽ' എന്ന ധാതുരൂപത്തിൽ പ്രയോഗിച്ച കർമ്മവാചിയാണ്. സ്വർഗം കൊണ്ട് സാക്ഷ്യം വഹിക്കപ്പെട്ട വ്യക്തി എന്നാവും അപ്പോൾ അർത്ഥം. അല്ലെങ്കിൽ കർതൃവാചിയുമാകാം. മറ്റുള്ളവരേക്കാൾ മുമ്പെ സ്വർഗത്തിലെത്തുന്നത് ഇവന്റെ ആത്മാവാകുമെന്നതുകൊണ്ടാകും ഈ പ്രയോഗം. കലിമതുത്തൗഹീദിന്റെ ഔന്നിത്യത്തിനു വേണ്ടി അഥവാ ദീനിനു വേണ്ടി പൊരുതിമരിച്ചവനാണ് ഇഹത്തിലും പരത്തിലും ശഹീദ് എന്ന പദവിക്കർഹൻ. തന്റെ ജനതയുടെ അഭിമാനത്തിനുവേണ്ടി[2] പൊരുതി മരിച്ചവന് ഇഹത്തിലെ ശഹീദ് എന്ന് പറയാം. അക്രമത്തനിരയായോ വെള്ളത്തിൽ മുങ്ങിയോ അഗ്നിബാധയിലോ മഹോദരം, അതിസാരം പോലുള്ള വയർ സംബന്ധമായ അസുഖം ബാധിച്ചോ മരിച്ചവൻ ആഖിറത്തിൽ മാത്രം (പ്രതിഫലത്തിൽ) രക്തസാക്ഷികളുടെ പദവിയിലായിരിക്കും.

ശഹീദിനെ കുളിപ്പിക്കലും ഹറാമാണ്. അവൻ ജനാബത്തുകാരനാണെങ്കിൽ പോലും കുളിപ്പിക്കരുത്. കാരണം നബി(സ) ഉഹദിൽ വധിക്കപ്പെട്ടവരെ കുളിപ്പിച്ചിരുന്നില്ല. ശഹീദിന്റെ ദേഹത്തുനിന്നും രക്തം നീക്കലും ഹറാമാണ്.

ഒന്നോ അതിൽ കൂടുതലോ കാഫിറുകളുമായുള്ള സംഘട്ടനം അവസാനിക്കുന്നതിന്നു മുമ്പെ വധിക്കപ്പെട്ട വ്യക്തിയെക്കുറിച്ചാണ് ഇവിടെ പരാമർശം. സംഘട്ടനം കാരണത്താൽ മരിക്കണമെന്നേയുള്ളൂ. പിന്തിരിഞ്ഞോടുമ്പോഴായാലും അബദ്ധവശാൽ മുസ്ലിമിന്റെ തന്നെ ആയുധമേറ്റായാലും കാഫിറുകൾ സഹായത്തിന് വിളിച്ച മുസ്ലിം കൊന്നാലും യുദ്ധത്തിനിടെ കിണറ്റിൽ വീണു മരിച്ചാലും മരണകാരണമറിയില്ലെങ്കിലും -രക്തപ്പാടുകളൊന്നും വേണമെന്നില്ല- ശഹീദായി കണക്കാക്കും.

പ്രതിരോധിക്കാതെ ശത്രുക്കളുടെ ബന്ദിയായിരിക്കെ വധിക്കപ്പെട്ടവൻ ശഹീദല്ല എന്നാണ് പ്രബലം. കാരണം അവന്റെ മരണം പോരാട്ടത്തെ തുടർന്നല്ല. സംഘട്ടനം കഴിഞ്ഞു മരിക്കുന്നവനും ശഹീ

1. സൂറതു തൗബ: 84
2. യുദ്ധാർജ്ജിത ധനത്തിനോ പ്രശസ്തിക്കോ വേണ്ടി എന്ന് മറ്റൊരു പ്രയോഗം

وان قطع بموته بعد من جرح به، أما من حركته حركة مذبوح عند انقضائه فشهيد جزماً، والحياة المستقرة ما يجوز أن يبقى يوماً أو يومين على ما قاله النووي والعمراني، ولا من وقع بين كفار فهرب منهم فقتلوه لأن ذلك ليس بقتال كما أفتى به شيخنا ابن زياد رحمه الله تعالى، ولا من قتله اغتيالاً حربيٌ دخل بيننا. نعم إن قتله عن مقاتلة كان شهيداً كما نقله السيد السمهودي عن الخادم.

**(وكفن)** ندباً **(شهيد في ثيابه)** التي مات فيها والملطخة بالدم اولى للاتباع، ولو لم تكفه بأن لم تستر كل بدنه تممت وجوباً **(لا)** في **(حرير)** لبسه لضرورة الحرب فينزع وجوباً. **(ويندب)** أن يلقن محتضر ولو مميزاً على الأوجه الشهادة أي: لا إله إلاّ الله فقط لخبر مسلم: «لقنوا موتاكم. أي من حضره الموت «لا إله إلاّ الله. مع الخبر الصحيح: «من كان آخر كلامه لا إله إلا الله دخل الجنة» أي مع الفائزين وإلاّ فكل مسلم ولو فاسقاً يدخلها ولو بعد عذاب وإن طال. وقول جمع: يلقن محمد رسول الله أيضاً لأن القصد موته على الإسلام ولا يسمى مسلماً إلاّ بهما مردود بأنه مسلم وإنما القصد ختم كلامه بلا إله إلاّ الله ليحصل له ذلك الثواب وبحث تلقينه الرفيق الأعلى لأنه آخر ما تكلم به رسول الله ﷺ

ദെന്ന് പറയുകയില്ല. മുറിവേറ്റതിനാൽ പിന്നെ മരിക്കുമെന്നുറപ്പുണ്ടെങ്കിൽ പോലും യുദ്ധമവസാനിക്കുമ്പോൾ സ്ഥിരജീവൻ അവശേഷിക്കുന്നുവെങ്കിൽ ശഹീദാവില്ല. എന്നാൽ യുദ്ധം തീരുമ്പോൾ അറുക്കപ്പെട്ട ജീവിയുടെ അവസ്ഥയിലെത്തിയിട്ടുണ്ടെങ്കിൽ അവൻ ശഹീദാണെന്നത് തീർച്ചയാണ്. ഒന്നോ രണ്ടോ ദിവസം കൂടി ജീവിക്കുമെന്ന് തോന്നുന്നതാണ് സ്ഥിരജീവൻ കൊണ്ടുദ്ദേശ്യം എന്ന് ഇമാം നവവി(റ)വും ഇമാം ഇംറാനീ(റ)വും പറഞ്ഞിരിക്കുന്നു.

ശത്രുക്കൾക്കിടയിൽ പെട്ടവൻ ഓടി രക്ഷപ്പെടാൻ ശ്രമിക്കുന്നതിനിടെ വധിക്കപ്പെട്ടാൽ ശഹീദല്ല എന്ന് ശൈഖുനാ ഇബ്നുസിയാദ്(റ) ഫത്വ നൽകിയിട്ടുണ്ട്. കാരണം അതു യുദ്ധത്തിൽ സംഭവിച്ച കൊലപാതകമല്ല. ശത്രു, മുസ്‌ലിംകൾക്കിടയിൽ കടന്നുകൂടി വഞ്ചനയിലൂടെ കൊന്നാലും ശഹീദാവില്ല. എന്നാൽ അവനുമായി സംഘട്ടനമുണ്ടായതിനെതുടർന്നാണ് മരണമെങ്കിൽ ശഹീദ് തന്നെ. സയ്യിദുസ്സംഹൂദി(റ) 'ഖാദിമി'ൽ നിന്നും ഇതുദ്ധരിച്ചിട്ടുണ്ട്.

മരണവേളയിൽ ധരിച്ച വസ്ത്രത്തിൽ തന്നെ ശഹീദിനെ കഫൻചെയ്യൽ സുന്നത്തുണ്ട്. രക്തം പുരണ്ട വസ്ത്രമാണ് കൂടുതൽ നല്ലത്. നബിചര്യ അങ്ങനെയാണ്. ദേഹം മുഴുവൻ മറക്കാൻ അതു തികയില്ലെങ്കിൽ മറ്റു വസ്ത്രം കൊണ്ട് പൂർണമാക്കൽ നിർബന്ധമാണ്. എന്നാൽ യുദ്ധത്തിലെ അനിവാര്യത നിമിത്തം പട്ടു ധരിച്ചിച്ചയാളെ അതിൽ തന്നെ കഫൻ ചെയ്യാൻ പാടില്ല. നിർബന്ധമായും അതഴിച്ചു മാറ്റണം.

## മരണവേളയിൽ

മരണാസന്നന് لَا اِلٰهَ اِلَّا اللّٰهُ എന്നു മാത്രം ശഹാദത്ത് ചൊല്ലിക്കൊടുക്കൽ സുന്നത്താണ്. അത് വകതിരിവുള്ള കുട്ടിയാണെങ്കിലും സുന്നത്തുണ്ടെന്ന് പ്രബലം. لَقِّنُوا مَوْتَاكُمْ لَا اِلٰهَ اِلَّا اللّٰهُ (നിങ്ങൾ മരണാസന്നർക്ക് لَا اِلٰهَ اِلَّا اللّٰهُ എന്ന് ചൊല്ലിക്കൊടുക്കുക) എന്ന ഇമാം മുസ്‌ലിം നിവേദനം ചെയ്ത ഹദീസും مَنْ كَانَ آخِرُ كَلَامِهِ لَا اِلٰهَ اِلَّا اللّٰهُ دَخَلَ الْجَنَّةَ (അന്ത്യവാചകം لَا اِلٰهَ اِلَّا اللّٰهُ എന്നായാൽ അയാൾ സ്വർഗത്തിൽ പ്രവേശിക്കും) എന്ന സ്വഹീഹായ ഹദീസും ഇതിന് പ്രേരിപ്പിക്കുന്നു. لَا اِلٰهَ اِلَّا اللّٰهُ ചൊല്ലി മരിച്ചാൽ സ്വർഗത്തിൽ കടക്കുമെന്നതിന്റെ അർത്ഥം വിജയികളോടൊപ്പം കടക്കുമെന്നാണ്. കാരണം മുസ്‌ലിംകൾ എല്ലാവരും -ദുർനടപ്പുകാരനും- സ്വർഗത്തിൽ കടക്കുന്നവരാണല്ലോ. ദീർഘശിക്ഷ അനുഭവിച്ച ശേഷമായിരിക്കാമെങ്കിലും.

മുസ്‌ലിമായി മരിക്കാനുദ്ദേശിച്ചാണല്ലോ ശഹാദത്ത് ചൊല്ലിക്കൊടുക്കുന്നത്. മുസ്‌ലിമെന്ന് പറയണമെങ്കിൽ مُحَمَّدٌ رَسُولُ اللّٰهِ കൂടി വേണം. അതിനാൽ ഇതുകൂടി ചൊല്ലിക്കൊടുക്കണമെന്ന് ചിലർ പറഞ്ഞത് തള്ളിക്കളയേണ്ടതാണ്. കാരണം ഇവൻ മുസ്‌ലിം തന്നെയാണല്ലോ. അവന്റെ സംസാരം لَا اِلٰهَ اِلَّا اللّٰهُ കൊണ്ടവസാനിച്ച് പ്രതിഫലം ലഭിക്കണമെന്നേ ഇവിടെ ഉദ്ദേശ്യമുള്ളൂ.

الرَّفِيقِ الأَعْلَى എന്നതാണല്ലോ നബി (സ) അവസാനം പറഞ്ഞത്, അതിനാൽ അതും ചൊല്ലിക്കൊടുക്കണമെന്ന് ചിലർ പറഞ്ഞതും തള്ളേണ്ടതാണ്. അതു നബി(സ)ക്ക് മാത്രമുള്ള ഒരു കാരണം കൊണ്ടാണ്. ഐഹികവും പാരത്രികവും തെരഞ്ഞെടുക്കാനുള്ള അനുവാദം അല്ലാഹു നബി(സ)ക്ക് നൽകി എന്നതാണത്. നബി(സ) അല്ലാഹുവിന്റടുത്തുള്ളത് തെരഞ്ഞെടുത്തു. കാഫിറിന്നാണ് ചൊല്ലിക്കൊടുക്കുന്നതെങ്കിൽ مُحَمَّدٌ رَسُولُ اللهِ കൂടി വേണമെന്നത് നിസ്തർക്കമാണ്. മാത്രമല്ല أَشْهَدُ എന്നുകൂടി നിർബന്ധമാണ്. കാരണം അതില്ലാതെ മുസ്‌ലിമാവില്ല. ഇക്കാര്യം ശേഷം പറയുന്നുണ്ട്.

## തസ്ബീത്, തൽഖീൻ

മറവുചെയ്ത ശേഷം ഒരു സംഘമാളുകൾ കുറച്ചുനേരം[1] ഖബ്റിന്നടുത്തുനിന്ന് മയ്യിത്തിന് ചോദ്യവേളയിലെ സ്ഥൈര്യത്തിനും പാപമോചനത്തിനുമായി പ്രാർത്ഥിക്കൽ സുന്നത്താണ്. (മറവുചെയ്യാൻ ആരംഭിച്ച ശേഷം) പ്രായപൂർത്തിയായ വ്യക്തിയാണ് മരിച്ചതെങ്കിൽ -ശഹീദാണെങ്കിൽ പോലും- മറവുചെയ്തു പൂർത്തിയായ ശേഷം തൽഖീൻ സുന്നത്തുണ്ട്. കർമ്മശാസ്ത്ര പണ്ഡിതർ പൊതുവായി പറഞ്ഞതിൽ നിന്ന് ഇതാണ് ഗ്രഹിക്കാനാവുന്നത്. എന്നാൽ ഇമാം സർകശീ(റ) ശഹീദിനു തൽഖീൻ വേണ്ട എന്നഭിപ്രായക്കാരനാണ്. ഒരാൾ മയ്യിത്തിന്റെ മുഖഭാഗത്തിരുന്ന് താഴെ പറയുന്നത് ചൊല്ലുകയാണ് വേണ്ടത്.

مردود بأن ذلك لسبب لم يوجد في غيره وهو: أن اللّه خيره فاختاره، وأما الكافر فيلقنهما قطعاً مع لفظ أشهد لوجوبه أيضاً على ما سيأتي فيه إذ لا يصير مسلماً إلاّ بهما، وأن يقف جماعة بعد الدفن عند القبر ساعة يسألون له التثبيت ويستغفر ون له. و(**تلقين بالغ ولو شهيداً**) كما اقتضاه إطلاقهم خلافاً للزركشي (**بعد**) تمام (**دفن**) فيقعد رجل قبالة وجهه ويقول: «يَا عَبْدَ اللَّهِ ابْنَ أَمَةَ اللَّهِ اُذْكُرِ الْعَهْدَ الذي خَرَجْتَ عَلَيْهِ مِنَ الدُّنْيَا شَهَادَةَ أَنْ لاَ إِلَهَ إِلاَّ اللَّهُ وَحْدَهُ لاَ شَرِيكَ لَهُ، وَأَنَّ مُحَمَّداً رَسُولُ اللَّهِ، وَأَنَّ الْجَنَّةَ حَقٌّ، وَأَنَّ النَّارَ حَقٌّ، وَأَنَّ الْبَعْثَ حَقٌّ، وَأَنَّ السَّاعَةَ آتِيَةٌ لاَ رَيْبَ فِيهَا، وَأَنَّ اللَّهَ يَبْعَثُ مَنْ فِي الْقُبُورِ، وَأَنكَ رَضِيتَ بِاللَّهِ رَبًّا وَبِالإِسْلاَمِ دِيناً وَبِمُحَمَّدٍ ﷺ نَبِياً وَبِالْقُرْآنِ إِمَاماً وَبِالْكَعْبَةِ قِبْلَةً وَبِالْمُؤْمِنِينَ إِخْوَانًا، رَبِّي اللَّهُ الذى لاَ إِلَهَ إِلاَّ هُوَ عَلَيْهِ تَوَكَّلْتُ وَهُوَ رَبُّ الْعَرْشِ الْعَظِيمِ». قال شيخنا: ويسن تكراره ثلاثًا، والأولى للحاضرين الوقوف وللملقن القعود، ونداؤه بالام فيه. أي إن عرفت. وإلاّ فبحواء

يَا عَبْدَ اللَّهِ ابْنَ اَمَةَ اللَّهِ اُذْكُرِ الْعَهْدَ الَّذِي خَرَجْتَ عَلَيْهِ مِنَ الدُّنْيَا شَهَادَةَ اَنْ لاَ اِلَهَ اِلاَّ اللَّهُ وَحْدَهُ لاَ شَرِيكَ لَهُ وَاَنَّ مُحَمَّدًا رَسُولُ اللَّهِ وَاَنَّ الْجَنَّةَ حَقٌّ وَاَنَّ النَّارَ حَقٌّ وَاَنَّ الْبَعْثَ حَقٌّ وَاَنَّ السَّاعَةَ آتِيَةٌ لاَ رَيْبَ فِيهَا وَاَنَّ اللَّهَ يَبْعَثُ مَنْ فِي الْقُبُورِ وَاَنَّكَ رَضِيتَ بِاللَّهِ رَبًّا وَبِالْإِسْلاَمِ دِينًا وَبِمُحَمَّدٍ ﷺ نَبِيًا وَبِالْقُرْآنِ اِمَامًا وَبِالْكَعْبَةِ قِبْلَةً وَبِالْمُؤْمِنِينَ اِخْوَانًا رَبِّيَ اللَّهُ الَّذِي لاَ اِلَهَ اِلاَّ هُوَ عَلَيْهِ تَوَكَّلْتُ وَهُوَ رَبُّ الْعَرْشِ الْعَظِيمِ

(അല്ലാഹുവിന്റെ ദാസിയുടെ മകനായ ദാസാ, ഇഹലോകത്തു നിന്നു നീ പുറപ്പെട്ട വേളയിലെ കരാർ ഓർക്കുക. തീർച്ചയായും അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നും അവൻ ഏകനും പങ്കാളികളില്ലാത്തവനുമാണെന്നും മുഹമ്മദ്(സ) അല്ലാഹുവിന്റെ റസൂലാണെന്നുമുള്ള സാക്ഷ്യമായിരുന്നു അത്. സ്വർഗം സത്യമാണെന്നും നരകം സത്യമാണെന്നും പുനർജന്മം വാസ്തവമാണെന്നും ലോകാവസാനം സംഭവിക്കുമെന്നതിൽ സംശയമേയില്ലെന്നും ഖബ്റിലുള്ളവരെയെല്ലാം അല്ലാഹു പുനർജനിപ്പിക്കുമെന്നും ആയിരുന്നു ആ കരാർ. തീർച്ചയായും നീ അല്ലാഹുവിനെ സംരക്ഷകനായി തൃപ്തിപ്പെട്ടിരുന്നു. ഇസ്‌ലാമിനെ മതമായും മുഹമ്മദ് (സ)യെ നബിയായും ഖുർആനിനെ മാർഗദർശിയായും കഅബയെ പ്രാർത്ഥനാ

1. ഏകദേശം 25 മിനിറ്റ് സമയമാണിതെന്നു കണക്കാക്കിയിരിക്കുന്നു. - ബിഗ്യ.

لا ينافي دعاء الناس يوم القيامة بآبائهم لأن كليهما توقيف لا مجال للرأي فيه، والظاهر أنه يبدل العبد بالأمة في الأنثى ويؤنث الضمائر إنتهى.

(و)يندب **(زيارة قبور لرجل)** لا لأنثى فتكره لها. نعم يسن لها زيارة قبر النبي ﷺ. قال بعضهم: وكذا سائر الأنبياء والعلماء والأولياء، ويسن كما نص عليه أن يقرأ من القرآن ما تيسر على القبر فيدعو له مستقبلاً للقبلة **(وسلام)** لزائر على أهل المقبرة عموماً ثم خصوصاً فيقول: السَّلَامُ عَلَيْكُمْ دَارَ قَوْمٍ مُؤْمِنِينَ عندأول المقبرة، ويقول عند قبر أبيه مثلاً: السلام عليك يا والدي، فإن أراد الاقتصار على أحدهما أتى بالثانية لأنه أخص بمقصوده وذلك لخبر مسلم أنه ﷺ قال: «السلام عليكم دار قوم مؤمنين وإنّا إن شاء الله بكم لا حقون». والاستثناء للتبرك أو للدفن بتلك البقعة أو للموت على الإسلام.

فائدة: ورد أن من مات يوم الجمعة أو ليلتها أمن من عذاب القبر وفتنته، وورد أيضاً من قرأ قل هو الله أحد (الإخلاص: ١) في مرض موته مائة مرّة لم

ദിശയായും വിശ്വാസികളെ സഹോദരങ്ങളായും തൃപ്തിപ്പെട്ടിരുന്നു. എന്റെ രക്ഷിതാവ് അല്ലാഹുവാണ്. അവനല്ലാതെ ആരാധ്യനില്ല. അവനിൽ ഞാൻ ഭരമേൽപിച്ചു. അവൻ മഹാസിംഹാസനത്തിന്നധിപനത്രെ.)

ഇത് മൂന്നു പ്രാവശ്യം ആവർത്തിക്കൽ സുന്നത്തുണ്ടെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. തൽഖീൻ നിർവഹിക്കുന്നവൻ ഇരിക്കലും അവിടെ സന്നിഹിതരായവരെല്ലാം നിൽക്കലും സുന്നത്താണ്. പരേതന്റെ ഉമ്മയുടെ പേരറിയാമെങ്കിൽ അതു ചേർത്തു വിളിക്കുകയും അറിയില്ലെങ്കിൽ ഹവ്വാഅ്(റ)യിലേക്ക് ചേർത്തു വിളിക്കുകയുമാണ് വേണ്ടത്. ഇത് ഖിയാമത്തുനാളിൽ ജനങ്ങളെ പിതാക്കളുടെ പേര് ചേർത്താണു വിളിക്കുക എന്നതിനോട് എതിരാവുന്നില്ല. കാരണം ഇവ രണ്ടും നബി (സ)യിൽ നിന്നു സ്ഥിരപ്പെട്ടതാണ്. അതിൽ നമ്മുടെ അഭിപ്രായങ്ങൾക്കു സ്ഥാനമില്ല. മയ്യിത്ത് സ്ത്രീയാണെങ്കിൽ عَبْدٌ എന്ന സ്ഥാനത്ത് أَمَةٌ എന്നു ചേർക്കണമെന്നതും സർവ നാമങ്ങൾ സ്ത്രീലിംഗമാക്കണമെന്നതും വ്യക്തമാണ് എന്നും ശൈഖുനാ പറയുന്നു.

## ഖബ്ർ സിയാറത്ത്

ഖബ്ർ സിയാറത്ത് പുരുഷന്മാർക്ക് സുന്നത്താണ്. സ്ത്രീകൾക്ക് സുന്നത്തില്ലെന്നു മാത്രമല്ല കറാഹത്തുമാണ്. എന്നാൽ നബി(സ)യുടെ ഖബ്ർ സിയാറത്തു ചെയ്യൽ സ്ത്രീകൾക്കും സുന്നത്തുണ്ട്. മറ്റു പ്രവാചകന്മാർ, പണ്ഡിതർ, ഔലിയാക്കൾ എന്നിവരുടെ ഖബ്റുകളും സിയാറത്തു ചെയ്യൽ സുന്നത്തുണ്ടെന്ന് ചില പണ്ഡിതർ പറഞ്ഞിട്ടുണ്ട്.[1] ഖബ്റിനടുത്തു വെച്ച് കഴിയുന്നത്ര ഖുർആൻ പാരായണം സുന്നത്തുണ്ടെന്ന് ഇമാം ശാഫിഈ(റ) വ്യക്തമാക്കിയിരിക്കുന്നു. ശേഷം ഖിബ്‌ലക്ക് തിരിഞ്ഞുനിന്ന് മയ്യിത്തിനു വേണ്ടി ദുആ ചെയ്യലും സുന്നത്താണ്.

സിയാറത്ത് ചെയ്യുന്നവൻ ആദ്യം പൊതുവായും പിന്നെ സിയാറതുദ്ദേശിച്ചയാളുകൾക്ക് പ്രത്യേകമായും സലാം പറയൽ സുന്നത്താണ്. اَلسَّلَامُ عَلَيْكُمْ دَارَ قَوْمٍ مُؤْمِنِينَ എന്ന് ശ്മശാനം തുടങ്ങുന്നിടത്തുവെച്ച് സലാം പറയുക. പിതാവിന്റെ ഖബ്റാണ് സിയാറത്ത് ചെയ്യുന്നതെങ്കിൽ അവിടെയെത്തുമ്പോൾ اَلسَّلَامُ عَلَيْكَ يَا وَالِدِي എന്നും പറയുക. ഒന്നേ ചൊല്ലുന്നുള്ളൂവെങ്കിൽ രണ്ടാമത്തേത് മതി. പ്രധാനലക്ഷ്യം അതാണല്ലോ.

ഖബ്റിലുള്ളവർക്ക് സലാം പറയൽ സുന്നത്തെന്നതിന് ഇമാം മുസ്‌ലിം(റ) റിപ്പോർട്ടു ചെയ്ത ഹദീസാണ് തെളിവ്. നബി(സ) പറഞ്ഞു.

اَلسَّلَامُ عَلَيْكُمْ دَارَ قَوْمٍ مُؤْمِنِينَ وَاِنَّا اِنْ شَاءَ اللّٰهُ بِكُمْ لَاحِقُونْ

1 ജീവിതകാലത്ത് സന്ദർശിക്കൽ സുന്നത്തുള്ള കുടുംബങ്ങൾ, സുഹൃത്തുക്കൾ, ഗുരുവര്യർ എന്നിവരെ മരണ ശേഷവും സിയാറത്ത് സുന്നത്താണ്. മറ്റു മുഅ്മിനുകളെയും മരണസ്മരണ നിലനിർത്താനും അവർക്കനുഗ്രഹം പകരാനും സിയാറത്ത് സുന്നത്താണ്. *(തുഹ്ഫ, മുഗ്നി)*

يفتن في قبره وأمن من ضغطة القبر وجاوز الصراط على أكف الملائكة، وورد أيضاً من قال: لا إله إلاّ أنت سبحانك إني كنت من الظالمين أربعين مرة في مرضه فمات فيه أعطي أجر شهيد وإن برئ برئ مغفوراً له. غفر الله لنا وأعاذنا من عذاب القبر وفتنته.

(വിശ്വാസികളുടെ ഭവനത്തിലുള്ളവരേ, നിങ്ങൾക്ക് അല്ലാഹുവിന്റെ രക്ഷയുണ്ടാവട്ടെ. അല്ലാഹു ഉദ്ദേശിച്ചാൽ ഞങ്ങളും നിങ്ങളോട് ചേരുന്നതാണ്.)

اِنْ شَاءَ اللّٰهُ (അല്ലാഹു ഉദ്ദേശിച്ചാൽ) എന്നു പറഞ്ഞത് ബറകത്തിനു വേണ്ടിയാവും. അല്ലാഹു ഉദ്ദേശിച്ചാൽ ഇവിടെ തന്നെ മറവുചെയ്യപ്പെടൽ അല്ലെങ്കിൽ മുസ്‌ലിമായി മരിക്കൽ എന്നുമാവാം.

## ഖബ്റിലെ രക്ഷക്ക്

വെള്ളിയാഴ്ച രാവോ പകലോ മരണപ്പെട്ടാൽ ഖബ്റിലെ ശിക്ഷയിൽനിന്നും നാശത്തിൽനിന്നും രക്ഷ ലഭിക്കുമെന്ന് ഹദീസിൽ വന്നിട്ടുണ്ട്. മരണകാരണമായ രോഗത്തിലിരിക്കെ നൂറ് പ്രാവശ്യം قُلْ هُوَ اللّٰهُ اَحَدٌ സൂറത്ത് ഓതിയാൽ ഖബ്റിൽ ശിക്ഷിക്കപ്പെടില്ലെന്നും ഖബ്റിന്റെ ഇടുക്കത്തിൽ നിന്നു രക്ഷ ലഭിക്കുമെന്നും മലക്കുകളുടെ ചിറകിലൂടെ സ്വിറാത്ത് കടന്നുപോകുമെന്നും വന്നിട്ടുണ്ട്.

لَا اِلٰهَ اِلَّا اَنْتَ سُبْحَانَكَ اِنِّي كُنْتُ مِنَ الظَّالِمِينَ എന്ന് രോഗത്തിലിരിക്കെ നാൽപതു വട്ടം ചൊല്ലിയാൽ ആ രോഗത്തിൽ മരിക്കുന്നപക്ഷം ശഹീദിന്റെ പ്രതിഫലം ലഭിക്കുന്നതും സുഖമായാൽ പാപമുക്തനായി സുഖം പ്രാപിക്കുന്നതുമാണ്.

അല്ലാഹു നമ്മുടെ ദോഷങ്ങൾ പൊറുത്ത് ഖബ്ർ ശിക്ഷയിൽനിന്നും വിപത്തിൽനിന്നും നമ്മെ രക്ഷിക്കട്ടെ.

## باب الزكاة

هي لغة: التطهير والنماء، وشرعاً: اسم لما يخرج عن مال أو بدن على الوجه الآتية. وفرضت زكاة المال في السنة الثانية من الهجرة بعد صدقة الفطر، ووجبت في ثمانية أصناف من المال النقدين والأنعام والقوت والتمر والعنب لثمانية أصناف من الناس، ويكفر جاحد وجوبها ويقاتل الممتنع عن أدائها وتؤخذ منه وإن لم يقاتل قهراً.

**(تجب على)** كل **(مسلم)** ولو غير مكلف، فعلى الولي إخراجها من ماله، وخرج بالمسلم الكافر الأصلي فلا يلزمه إخراجها ولو بعد الإسلام **(حر)** معين، فلا تجب على رقيق لعدم ملكه وكذاالمكاتب لضعف ملكه ولا تلزم سيده لأنه غير مالك **(فى ذهب)** ولو غير مضروب خلافاً لمن زعم اختصاصها بالمضروب **(بلغ)** قدر خالصه **(عشرين**

അധ്യായം-2

# സകാത്ത്

സകാത്ത് ഭാഷാർത്ഥത്തിൽ സംസ്കരണം, വളർച്ച എന്നിവയാണ്, ശാരീരിക സാമ്പത്തിക ബാദ്ധ്യതയായി വ്യവസ്ഥകൾക്കു വിധേയമായി നൽകുന്ന വിഹിതം എന്നാണ് സാങ്കേതികാർത്ഥം. വ്യവസ്ഥകൾ ശേഷം പറയുന്നതാണ്. ഹിജ്റ രണ്ടാം വർഷമാണ് ആദ്യം ഫിത്വർ സകാത്തും പിന്നെ ധന ത്തിന്റെ സകാത്തും നിർബന്ധമാക്കിയത്.

എട്ടു ധനവിഭവങ്ങളിലാണ് സകാത്ത് നിർബന്ധ മുള്ളത്. സ്വർണം, വെള്ളി, ആട്, മാട്, ഒട്ടകം, ഭക്ഷ്യ ധാന്യം, കാരക്ക, മുന്തിരി എന്നിവയാണവ. നൽകേ ണ്ടത് അവകാശികളായ എട്ടുവിഭാഗത്തിനുമാണ്. സകാത്ത് നിർബന്ധമെന്നത് നിഷേധിച്ചാൽ കാഫി റാകും.[1] സകാത്ത് നൽകാൻ വിസമ്മതിക്കുന്നവ നിൽ നിന്ന് അതു ബലമായി വാങ്ങേണ്ടതാണ്. അവൻ ബലപ്രയോഗത്തിന്ന് വന്നില്ലെങ്കിലും.

ഇരുപത് മിസ്ഖാൽ (85 ഗ്രാം) സ്വർണമോ ഇരുന്നൂറ് ദിർഹം (595 ഗ്രാം) വെള്ളിയോ ഉണ്ടെങ്കിൽ നാൽപതിലൊരു ഭാഗം (രണ്ടര ശതമാനം) സകാത്തായി നൽകൽ ഉടമസ്ഥാവകാശമുള്ള മുസ്ലിംകളുടെ ബാധ്യതയാണ്. അവൻ പ്രായപൂർത്തിയും ബുദ്ധിയുമുള്ളവനാകണമെന്നില്ല. അതിനാൽ പ്രായപൂർത്തിയും ബുദ്ധിയുമില്ലാത്തവരുടെ സകാത്ത് അവരുടെ സ്വത്തിൽ നിന്നും നൽകേണ്ട ബാധ്യത ഇവരുടെ രക്ഷിതാവിനുണ്ട്. മുസ്ലിമിനാണ് നിർബന്ധമെന്നു പറഞ്ഞതിനാൽ ജന്മനാ അമുസ്ലിമായവന് ഇത് ബാധകമല്ലെന്നു മനസ്സിലായി. പിന്നീട് മുസ്ലിമായാലും മുൻകാല സകാത്തുകൾ കൊടുക്കണമെന്ന് നിർബന്ധമില്ല.

അടിമകൾക്ക് സകാത്ത് നിർബന്ധമില്ല. ഉടമാവകാശം ഇല്ലാത്തതാണ് കാരണം. മോചനക്കരാറിലേർപ്പെട്ട അടിമക്ക് ഉടമാവകാശമുണ്ടെങ്കിലും അത് ദുർബലമായതിനാൽ അവനും സകാത്ത് നിർബന്ധമില്ല. ഇയാളുടെ ധനത്തിന്റെ സകാത്ത് ഉടമയും കൊടുക്കേണ്ടതില്ല. കാരണം യജമാനൻ ധനത്തിന്നു ഉടമയല്ലാത്തത് കൊണ്ടാണ്.

സ്വർണത്തിൽ സകാത്ത് നിർബന്ധമാവാൻ അത് നാണയമായി മുദ്രണം ചെയ്തതാവണമെന്നില്ല. അങ്ങനെ വാദമുള്ളവർ ഇതിനോട് വിയോജിക്കുന്നുണ്ട്. മക്കയിലെ തൂക്കമനുസരിച്ച് തികച്ചും ഇരുപത് മിസ്ഖാൽ (85ഗ്രാം 0.84 മി.ഗ്രാം) ശുദ്ധ സ്വർണമുണ്ടെങ്കിലാണ് സകാത്ത് നിർബന്ധമാവുന്നത്. ഒരു തുലാസിൽ തൂക്കം കുറഞ്ഞുകാണുകയും മറ്റൊന്നിൽ തികഞ്ഞു കാണുകയും ചെയ്യുന്നുവെങ്കിൽ സകാത്ത് നിർബന്ധമില്ല. സംശയാസ്പദമായതാണ് കാരണം. മിതമായ വലിപ്പമുള്ള എഴുപത്തി

1. *ഇസ്ലാമിക വൃത്തത്തിൽ നിന്നും പുറത്താകും (സകാത്ത് നൽകിയാൽ പോലും) ബാജൂരി.*

مثقالاً) بوزن مكة تحديداً، فلو نقص في ميزان وتم في آخر فلا زكاة للشك، والمثقال اثنان وسبعون حبة شعير متوسطة قال الشيخ زكريا: ووزن نصاب الذهب بالأشرفي خمسة وعشرون وسبعان وتسع. وقال تلميذه شيخنا: والمراد بالأشرفي القَايِتْبَائِي (و) في (**فضة بلغت مائتي درهم**) بوزن مكة وهو خمسون حبة وخمسا حبة، فالعشرة دراهم سبعة مثاقيل ولا وقص فيهما كالمعشرات فيجب في العشرين والمائتين، وفيما زاد على ذلك ولو ببعض حبة (**ربع عشر**) للزكاة ولا يكمل أحد النقدين بالآخر. ويكمل كل نوع من جنس بآخر منه، ويجزئ جيد وصحيح عن رديء ومكسر بل هو أفضل لا عكسهما، و خرج بالخالص المغشوش فلا زكاة فيه حتى يبلغ خالصه نصاباً (**كـ**) ما يجب ربع عشر قيمة العرض في (**مال تجارة**) بلغ النصاب فى آخر الحول وإن ملكه بدون نصاب، ويضم الربح الحاصل في أثناء الحول إلى الأصل في الحول إن لم ينض، أما إذا نض بأن صار ذهباً أو فضة وأمسكه إلى آخر الحول فلا يضم إلى الأصل بل يزكي الأصل بحوله ويفرد الربح بحول ويصير عرض التجارة للقنية بنيتها فينقطع الحول

രണ്ട് ഗോതമ്പുമണിയുടെ തൂക്കമാണ് ഒരു മിസ്ഖാൽ.[1]

അശ്റഫീ തൂക്കമനുസരിച്ച് ഇരുപത്തഞ്ച് പൊൻപണവും ഒന്നിന്റെ ഏഴിൽ രണ്ടും ഒമ്പതിൽ ഒന്നുമാണ് നിർബന്ധമാവാനുള്ള പരിധിയെന്ന് ശൈഖ് സകരിയ്യ(റ) പറഞ്ഞിട്ടുണ്ട്. അശ്റഫീ കൊണ്ടുദ്ദേശ്യം അശ്റഫുൽ ഖായത്ബായീയുടെ കാലത്തെ നാണയത്തൂക്കമാണെന്ന് ശൈഖ് സകരിയ്യയുടെ ശിഷ്യനായ ശൈഖുനാ പ്രസ്താവിച്ചിരിക്കുന്നു. ഇദ്ദേഹം ശൈഖ് സകരിയ്യയുടെ കാലത്തെ ഭരണകർത്താവായിരുന്നു.

അമ്പതു ഗോതമ്പുമണിയും ഒന്നിന്റെ അഞ്ചിൽ രണ്ടു ഭാഗവുമാണ് ഒരു ദിർഹമിന്റെ തൂക്കം. ഇങ്ങനെയുള്ള ഇരുന്നൂറ് ദിർഹമുണ്ടെങ്കിലാണ് വെള്ളിയിൽ സകാത്ത് നിർബന്ധമാവുക. -592ഗ്രാം 270 മി. ഗ്രാം- അപ്പോൾ പത്തു ദിർഹമിന് ഏഴ് മിസ്കാൽ. പത്തു ശതമാനം സകാത്ത് കൊടുക്കേണ്ടവയിൽ നിർബന്ധ പരിധിക്കപ്പുറമുള്ളതിലൊന്നിലും ഇളവില്ലാത്തത് സ്വർണം, വെള്ളി എന്നിവക്കും ബാധകമാണ്.[2] അപ്പോൾ വെള്ളി ഇരുന്നൂറ് ദിർഹമിനപ്പുറമോ സ്വർണം ഇരുപത് മിസ്ഖാലിനപ്പുറമോ ഒരു ഗോതമ്പുമണിയിലും കുറഞ്ഞ തൂക്കം കൂടുതലുണ്ടായാൽ പോലും അതിനും രണ്ടര ശതമാനം സകാത്ത് നൽകണം. സ്വർണം വെള്ളികൊണ്ടോ തിരിച്ചോ കണക്ക് തികയ്ക്കരുത്. എന്നാൽ രണ്ടിലും അവയിലെ വിവിധ ഇനങ്ങൾ തമ്മിൽ ചേർക്കാം.

താഴ്ന്നതിനു പകരം മുന്തിയതും പൊട്ടിയതിനു പകരം പൊട്ടാത്തതും പറ്റും. അങ്ങനെ നൽകൽ ശ്രേഷ്ഠവുമാണ്. ഇതിന്റെ വിപരീതം പറ്റില്ല. ശുദ്ധ സ്വർണമെന്നു പറഞ്ഞതിനാൽ കലർപ്പുള്ളത് ഒഴിവായി. അതിൽ സകാത്തില്ല. എന്നാൽ അതിൽ ശുദ്ധ ഭാഗം തന്നെ നിശ്ചിത കണക്കു തികയാൻ മാത്രമുണ്ടെങ്കിൽ സകാത്ത് നിർബന്ധമാകും.

## കച്ചവടത്തിന്റെ സകാത്ത്

നിശ്ചിത കണക്കു തികയാൻ മാത്രം (ഇരുപത് മിസ്ഖാൽ സ്വർണ്ണം അല്ലെങ്കിൽ 200 ദിർഹം വെള്ളി) വിലക്കുള്ള മൂലധനം വർഷാവസാനമുണ്ടെങ്കിൽ കച്ചവടച്ചരക്കിൽ രണ്ടര ശതമാനം സകാത്ത് നിർബന്ധമാകും. -ചരക്കു വാങ്ങിയത് നിശ്ചിത കണക്കിലും കുറഞ്ഞ സംഖ്യക്കാണെങ്കിലും- ഇടക്കാലത്തു ലഭിക്കുന്ന ലാഭം സ്വർണമോ വെള്ളിയോ ആക്കി മാറ്റിവെച്ചിട്ടില്ലെങ്കിൽ വർഷം തികയുമ്പോൾ മൂലധനത്തിൽ ചേർക്കുന്നതാണ്. എന്നാൽ ലാഭം സ്വർണമോ വെള്ളിയോ ആക്കി വർഷാവസാനം വരെ സൂക്ഷിക്കുകയാണെങ്കിൽ മൂലധനത്തിന്റെയും ലാഭത്തിന്റെയും സകാത്ത് വെവ്വേറെ നൽകണം. ഓരോന്നിനും അതാതിന്റെ വർഷം തികയുകയും വേണം.

---

1. *ഒരു മിസ്കാൽ 4.25 ഗ്രാം*
2. *നിശ്ചിത എണ്ണത്തിനിടയിൽ മൃഗങ്ങളുടെ സകാത്തിൽ ഇളവുള്ളതുപോലെ സ്വർണ്ണം, വെള്ളി എന്നിവയിലില്ല എന്ന് താൽപര്യം.*

بمجرد نية القنية لا عكسه، ولا يكفر منكر وجوب زكاة التجارة للخلاف فيه.

**(وشرط)** لو جوب الزكاة فى الذهب والفضة لا التجارة **(تمام نصاب)** لهما**(كل الحول)** بأن لا ينقص المال عنه في جزء من أجزاء الحول، أمازكاة التجارة فلا يشترط فيها تمامه الا آخره لأنه حالة الوجوب **(وينقطع)** الحول**(بتخلل زوال ملك)** أثناء بمعاوضة أو غيرها. نعم لو ملك نصاباً ثم أقرضه آخر بعد ستة أشهر لم ينقطع الحول، فإن كان ملياً أو عاد إليه أخرج الزكاة آخر الحول لأن الملك لم يزل بالكلية لثبوت بدله في ذمة المقترض **(وكره)** ان يزيل ملكه ببيع أو مبادلة عمّا تجب فيه الزكاة **(لحيلة)** بأن يقصد به دفع وجوب الزكاة لأنه فرار من القربة. وفي الوجيز يحرم، وزاد في الإحياء ولا يبرئ الذمة باطنا وان هذا من الفقه الضار، وقال ابن الصلاح: يأثم بقصده لا بفعله. قال شيخنا: أما لو قصده لا لحيلة بل لحاجة، أو لها وللفرار فلا كراهة.

تنبيه: لا زكاة على صير في بادل ولو للتجارة في أثناء الحول بما في يده من النقد غيره من جنسه أو غيره، وكذا لا زكاة على وراث مات مورثه عن

കച്ചവടച്ചരക്ക് സ്വകാര്യ ഉപയോഗത്തിന് സൂക്ഷിക്കാൻ തീരുമാനിക്കുന്നതോടെ കച്ചവടം നിർത്തിയതായി കണക്കാക്കും. എന്നാൽ സ്വന്താവശ്യത്തിന് സൂക്ഷിച്ചത് കച്ചവടത്തിന് ഉദ്ദേശിക്കൽ കൊണ്ടു മാത്രം കച്ചവടച്ചരക്കാകില്ല (കച്ചവടം തുടങ്ങണം). കച്ചവടത്തിന്റെ സകാത്ത് നിർബന്ധമെന്നത് നിഷേധിച്ചവൻ കാഫിറാവില്ല. അതിൽ അഭിപ്രായ ഭിന്നതകളുള്ളതാണ് കാരണം.

സ്വർണം, വെള്ളി എന്നിവയിൽ സകാത്ത് നിർബന്ധമാവാൻ വർഷം മുഴുവൻ നിശ്ചിത കണക്ക് തികഞ്ഞിരിക്കണമെന്ന് നിബന്ധനയുണ്ട്. വർഷത്തിനിടെ എപ്പോഴെങ്കിലും അതിൽ കുറവു സംഭവിച്ചിട്ടുണ്ടെങ്കിൽ സകാത്ത് നിർബന്ധമില്ല. കച്ചവടത്തിന് വർഷാവസാനം കണക്കു തികയണമെന്നേയുള്ളൂ. അപ്പോഴാണ് നിർബന്ധമാവുന്ന സമയം. ഇടയ്ക്കുവെച്ച് ഉടമാവകാശം നീങ്ങിയാൽ വർഷം മുറിയും. ഉടമാവകാശം നീങ്ങിയത് പകരത്തിന് കൈമാറ്റം ചെയ്ത്കൊണ്ടോ മറ്റോ ആവാം. അതേസമയം നിശ്ചിത സംഖ്യയുടെ ഉടമയായ ഒരാൾ ആറു മാസത്തിനു ശേഷം അത് മറ്റൊരാൾക്ക് കടം നൽകിയതുകൊണ്ട് വർഷം മുറിയില്ല. കടം വാങ്ങിയവൻ കഴിവുള്ളവനായാൽ അല്ലെങ്കിൽ സംഖ്യ തിരിച്ചു കിട്ടിയാൽ വർഷാവസാനം സകാത്ത് നൽകണം. കാരണം കടം വാങ്ങിയവന്റെ ഉത്തരവാദിത്വത്തിൽ പകരം നിലനിൽക്കുന്നുണ്ടല്ലോ. അതിനാൽ ഉടമസ്ഥാവകാശം പാടെ നീങ്ങിയിട്ടില്ല.

സകാത്തിൽനിന്നും രക്ഷപ്പെടാനുള്ള തന്ത്രമെന്ന നിലയിൽ വിൽപന നടത്തിയോ പകരത്തിന് കൈമാറിയോ ഉടമസ്ഥാവകാശം നീക്കൽ(കഠിന) കറാഹത്താണ്. കാരണം അത് ഒരു ആരാധനയിൽ നിന്നും ഒളിച്ചോടലാണ്. 'വജീസി'ൽ ഉള്ളത് അത് ഹറാമാണെന്നാണ്. (പ്രത്യക്ഷത്തിൽ സകാത്ത് നിർബന്ധമില്ലെന്ന് പറയുമെങ്കിലും) യഥാർത്ഥത്തിൽ അവന്റെബാധ്യത ഒഴിവാകില്ലെന്നും ഇതൊരു പാവങ്ങളെ ദ്രോഹിക്കുന്ന വിദ്യയാണെന്നും ഇഹ്‌യാഇൽ വിശദീകരിച്ചിട്ടുണ്ട്. ഇബ്നുസ്സ്വലാഹ് (റ) പറഞ്ഞത് ഉടമസ്ഥത നീക്കുന്ന പ്രവൃത്തിയല്ല ആ ഉദ്ദേശം തന്നെ കുറ്റകരമെന്നാണ്. തന്ത്രമെന്ന നിലയ്ക്കല്ലാതെ ആവശ്യത്തിനു വേണ്ടിയോ രണ്ടും കൂടിയോ ആണെങ്കിൽ കറാഹത്തില്ലെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## വ്യാപാരി മരിച്ചാൽ

കൈവശമുള്ള നാണയം തുല്യമായതിനോ മറ്റിനങ്ങളിൽ പെട്ടതിനോ വർഷത്തിനിടെ കൈമാറിക്കൊണ്ടിരിക്കുന്ന -കച്ചവടത്തിനാണെങ്കിലും- വിനിമയക്കാരന് സകാത്തില്ല. ഇതുപോലെ കച്ചവടക്കാരൻ മരിച്ചാൽ ആ കച്ചവടച്ചരക്കിന് സകാത്ത് നൽകേണ്ട ബാധ്യത അനന്തരാവകാശിക്കില്ല. എന്നാൽ കച്ചവടോദ്ദേശ്യത്തോടെ അവകാശി അതിൽ കൈകാര്യം തുടങ്ങിയാൽ അതുമുതൽ വർഷം കണക്കാക്കിത്തുടങ്ങണം.

## ആഭരണത്തിന് സകാത്ത്

അനുവദനീയമായ ആഭരണത്തിന് സകാത്ത് നിർബന്ധമില്ല. ധരിക്കാനെന്നോ മറ്റോ ഉദ്ദേശിക്കാതെ അല്ലെങ്കിൽ സ്ത്രീക്ക് വാടകക്കോ വായ്പയായോ നൽകാൻ വേണ്ടി പുരുഷൻ പണിയിച്ചതാണെങ്കിലും സകാത്ത് വേണ്ട. എന്നാൽ നിക്ഷേപമെന്ന ഉദ്ദേശത്തോടെ ഉണ്ടാക്കിയതിൽ സകാത്ത് നിർബന്ധമാകും.

## മോതിരം

വെള്ളിമോതിരം ഉപയോഗിക്കൽ പുരുഷന് അനുവദനീയമാണ്. വലതുകൈയിന്റെ അല്ലെങ്കിൽ ഇടതുകൈയിന്റെ ചെറുവിരലിൽ മോതിരമിടൽ സുന്നത്തുമാണ്. നബിചര്യയാണത്. വലതുകയ്യിലാണ് കൂടുതൽ ശ്രേഷ്ഠം. ഒരു മിസ്ഖാൽ തൂക്കത്തിൽ മോതിരമുണ്ടാക്കുന്നതിന് വിരോധമുള്ളതിനാൽ അതിന്റെ തൂക്കം ഒരു മിസ്ഖാലിൽ കുറവായിരിക്കൽ നിർബന്ധമാണെന്ന് ഇബ്നുരിഫ്അത്ത്(റ)ന്റെ പ്രസ്താവനയിൽനിന്ന് ഗ്രഹിക്കാം. ഇത് ഇമാം അദ്റഈ(റ)വും ശരിവെച്ചിട്ടുണ്ട്. ഈ നിരോധനമുള്ള ഹദീസിന്റെ സനദ് 'ഹസൻ' വിഭാഗത്തിൽ പെട്ടതാണ്. എന്നാൽ ഇമാം നവവി (റ) അത് 'ളഈഫാ'ണെന്ന പക്ഷക്കാരനാണ്. അപ്പോൾ ഏറ്റവും ന്യായയുക്തം മിസ്ഖാൽ എന്ന പരിധിവെക്കാതെ സാധാരണ ധൂർത്ത് എന്ന് പറയാവുന്ന വിധത്തിലുള്ളത് പാടില്ലെന്നു പറയലാണ്. അണിയുന്നവനെ പോലുള്ളവരുടെ പതിവാണ് പരിഗണിക്കേണ്ടത് എന്നാണ് ശൈഖുനാ പ്രസ്താവിച്ചത്.

عروض تجارة حتى يتصرف فيها بنيتها فحينئذ يستأنف حولها.

**(ولا زكاة فى حلي مباح ولو)** اتخذه الرجل بلا قصد لبس أو غيره أو اتخذه **(لإجارة)** أو إعارة لامرأة **(إلاّ)** إذا اتخذه **(بنية كنز)** فتجب الزكاة فيه.

فرع: يجوز للرجل تختم بخاتم فضة بل يسن في خنصر يمينه أو يساره للاتباع ولبسه فى اليمين أفضل، وصوب الأذرعي ما اقتضاه كلام ابن الرفعة من وجوب نقصه عن مثقال للنهي عن اتخاذه مثقالاً وسنده حسن لكن ضعفه النووي فالأوجه أنه لا يضبط بمثقال بل بما لا يعد إسرافاً عرفاً. قال شيخنا: وعليه فالعبرة بعرف أمثال اللابس، ولا يجوز تعدده خلافاً لجمع حيث لم يعد إسرافاً وتحليته آلة حرب كسيف ورمح وترس ومنطقة وهي ما يشد بها الوسط، وسكين الحرب دون سكين المهنة، والمقلمة بفضة بلا سرف لأن في ذلك إرهاباً للكفار لا بذهب لزيادة الإسراف والخيلاء والخبر المبيح له ضعفه ابن القطان وإن حسنه الترمذي وتحليته مصحفاً. قال شيخنا: أي ما فيه قرآن ولو للتبرك كغلافه بفضة وللمرأة تحليته بذهب إكراماً فيهما، وكتبه بالذهب

മോതിരം ഒന്നിലേറെ അണിയൽ അനുവദനീയമല്ല. ഒരു സംഘം പണ്ഡിതർക്ക് ഇതിൽ അഭിപ്രായ വ്യത്യാസമുണ്ട്. ധൂർത്താവാത്ത വിധം ഒന്നിലേറെയാവാം എന്നാണവരുടെ അഭിപ്രായം.

വാൾ, കുന്തം, പരിച, അരപ്പട്ട, യുദ്ധത്തിലുപയോഗിക്കുന്ന കത്തി -ജോലിക്കോ നഖം മുറിക്കാനോ ഉള്ളതല്ല- എന്നിങ്ങനെയുള്ള യുദ്ധായുധങ്ങൾ വെള്ളികൊണ്ടലങ്കരിക്കാം. ശത്രുക്കളെ ഭയപ്പെടുത്താനാവുമെന്നതാണ് കാരണം. മിതമായ ധൂർത്തും അഹങ്കാരവുമാകുമെന്നതിനാൽ സ്വർണം കൊണ്ട് പറ്റില്ല. സ്വർണം കൊണ്ടും പറ്റുമെന്നു പറയുന്ന ഹദീസിനെക്കുറിച്ച് തിർമുദി(റ), 'ഹസൻ' എന്ന് പറയുന്നുണ്ടെങ്കിലും ഇബ്നുൽഖത്വാൻ(റ) അത് 'ളഈഫ്' ആണെന്നാണ് പറഞ്ഞത്.

പുരുഷൻ മുസ്ഹഫും അതിന്റെ ഉറയും വെള്ളികൊണ്ടലങ്കരിക്കൽ അനുവദനീയമാണ്. മുസ്ഹഫെന്നു പറഞ്ഞാൽ ഖുർആൻ ബറകത്തിനെങ്കിലും ഉൾക്കൊള്ളുന്നതാകാമെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. സ്ത്രീക്ക് സ്വർണം കൊണ്ടും മുസ്ഹഫ് അലങ്കരിക്കാം. വെള്ളികൊണ്ടും സ്വർണം കൊണ്ടുമുള്ള അലങ്കാരം ഖുർആനെ ആദരിക്കലായതുകൊണ്ടാണിത്. ഖുർആൻ സ്വർണം ലിപിയിലെഴുതൽ സ്ത്രീപുരുഷ ഭേദമന്യേ നല്ലതാണ്. എന്നാൽ മറ്റു ഗ്രന്ഥങ്ങളൊന്നും വെള്ളികൊണ്ടുപോലും അലങ്കരിച്ചുകൂടാ.

حسن ولو من رجل لا تحلية كتاب غيره ولو بفضة، والتمويه حرام قطعاً مطلقاً، ثم إن حصل منه شيء بالعرض على النار حرمت استدامته وإلاّ فلا وإن اتصل بالبدن خلافاً لجمع، ويحل الذهب والفضة بلا سرف لا مرأة وصبي إجماعاً في نحو السوار والخلخال والنعل والطوق وعلى الأصح في المنسوج بهما، ويحل لهن التاج وإن لم يعتدنه، وقلادة فيها دنانير معراة قطعاً وكذامثقوبة ولا تجب الزكاة فيها، امّا امع السرف فلا يحل شيء من ذلك كخلخال وزن مجموع فردتيه مائتا مثقال فتجب الزكاة فيه.

(و) تجب على من مر (فى قوت) اختياري من حبوب (كبرّ) وشعير (وأرز) وذرة وحمص ودجر وباقلأ ودقسة (و) في (تمر وعنب) من ثمار (بلغ) قدر كل منهما(خمسة أوسق)وهي بالكيل ثلاثمائة صاع والصاع أربعة امداد والمد رطل وثلث (ومنقى) من تبن وقشر لا يؤكل معه غالباً. واعلم أن الأرز مما يدخر في قشره ولايؤكل معه فتجب فيه إن بلغ عشرة أوسق (عشر) للزكاة (إن سقي بلا مؤنة) كمطر (وإلاّ) أي وإن سقي بمؤنة كنضح (فنصفه) أي نصف العشر، وسبب التفرقة ثقل المؤنة

## കുട്ടികൾക്കും ആഭരണം

സ്വർണം പൂശൽ നിരുപാധികം ഹറാമാണ്.[1] തീകൊണ്ട് ചൂടാക്കിയാൽ ഉരുകി കിട്ടുമെങ്കിൽ ഹറാമാണ്. ഇല്ലെങ്കിൽ ശരീരത്തോട് ചേർന്നു നിൽക്കുമെങ്കിൽ പോലും ഉപയോഗിക്കൽ ഹറാമില്ല. ചില പണ്ഡിതർ ഇതിൽ വിയോജിക്കുന്നുണ്ട്. സ്വർണം കൊണ്ടോ വെള്ളികൊണ്ടോ വളകൾ, പാദസരം, ചെരിപ്പ്, മാല എന്നിവ സ്ത്രീകൾക്കും കുട്ടികൾക്കും ആവാമെന്നതിൽ പണ്ഡിതർ ഏകാഭിപ്രായക്കാരാണ്. പക്ഷേ, അമിതമാവരുത്. സ്വർണം, വെള്ളി എന്നിവ കൊണ്ട് നെയ്തെടുത്ത വസ്ത്രവും ഇവർക്ക് അനുവദനീയമാണെന്നാണ് പ്രബലാഭിപ്രായം. പതിവില്ലെങ്കിൽ പോലും സ്ത്രീകൾക്ക് സ്വർണക്കിരീടം ചൂടാം. സ്വർണനാണയം പിടിപ്പിച്ച മാല അനുവദനീയമാണെന്നതിൽ തർക്കമില്ല. നാണയം തുളച്ച് കോർത്ത മാലയും ഇങ്ങനെ തന്നെ. ഇവയിലൊന്നും സകാത്ത് നിർബന്ധവുമില്ല. എന്നാൽ ഇരുന്നൂറ് മിസ്ഖാൽ തൂക്കം വരുന്ന പാദസരം പോലുള്ള ധൂർത്ത് അനുവദനീയമല്ലെന്ന് മാത്രമല്ല, അതിൽ സകാത്ത് നിർബന്ധവുമാണ്.

## കൃഷിയുടെ സകാത്ത്

സാധാരണ ഭക്ഷ്യധാന്യമായ ഗോതമ്പ്, ബാർലി, അരി, ചോളം, കടല, ചെറുപയർ, അമരക്കാ, തിന(മുത്താറി) എന്നീ ധാന്യങ്ങളിലും കാരക്ക, മുന്തിരി എന്നീ പഴങ്ങളിലും സകാത്ത് നിർബന്ധമാവുക അവ അഞ്ച് വസ്ഖ് ഉണ്ടെങ്കിലാണ്. ഭക്ഷ്യയോഗ്യമല്ലാത്ത തൊലിയും വൈക്കോലും കളഞ്ഞ് ശുദ്ധമാക്കിയത് ഇത്രയും വേണം. അഞ്ച് വസ്ഖ് മുന്നൂറ് സ്വാഅ് ഉണ്ടായിരിക്കും. ഒരു സ്വാഅ് എന്നാൽ നാലുമുദ്ദ്. ഒരു മുദ്ദ് ഒരു റാത്തലും ഒരു റാത്തലിന്റെ മൂന്നിലൊന്നും.[2]

ശ്രദ്ധിക്കുക: നെല്ല് തൊലിയോടെ സൂക്ഷിക്കുന്നതും എന്നാൽ തൊലിയോടെ ഭക്ഷിക്കാത്തതുമാണ്. അതിനാൽ പത്തു വസ്ഖ് (ഇരട്ടി) തികഞ്ഞാലാണ് അതിൽ സകാത്ത് നിർബന്ധമാവുക.[3] ചെലവില്ലാതെ മഴ കൊണ്ടോ മറ്റോ നനഞ്ഞുണ്ടായതാണെങ്കിൽ അതിന്റെ പത്തിലൊന്ന് സകാത്ത് നൽകണം. നനക്കാൻ ചെലവുണ്ടെങ്കിൽ പത്തിലൊന്നിന്റെ പകുതി[4] നൽകിയാൽ മതി. കൃഷിച്ചെലവ് കൂടുകയും കുറയുകയും ചെയ്യുന്നത് കണക്കിലെടുത്താണീ വ്യത്യാസം. കൃഷി ചെയ്തുണ്ടാക്കിയാലും സ്വയം മുളച്ചുണ്ടായാലും വ്യത്യാസമൊന്നുമില്ലെന്ന് മജ്മൂഇൽ പറഞ്ഞിട്ടുണ്ട്. പണ്ഡിത ഏകോപനമായാണ് അതിൽ ഇക്കാര്യം പറയുന്നത്. ഉടമയോ അവൻ ഏൽപ്പിക്കുന്നവനോ കൃഷിചെയ്യൽ സകാത്ത്

1. അലങ്കാരപ്പണികളാവാമെന്നല്ലാതെ സ്വർണം പൂശൽ യുദ്ധായുധങ്ങളിലോ മുസ്ഹഫിലോ പാടില്ല. സ്ത്രീക്കും പുരുഷനും പറ്റില്ല.
2. ഒരു റാത്തൽ 453.6 ഗ്രാം
3. 10 വസ്ഖ് = 600 സാഅ് = 1920 ലിറ്റർ
4. ഇരുപതിലൊന്ന്

في هذا وخفتها في الاول سواء أزرع ذلك قصداً أم نبت اتفاقا كما في المجموع حاكيا فيه الاتفاق، وبه يعلم ضعف قول الشيخ زكريا في تحريره تبعاً لأصله يشترط لو جوبها أن يزرعه مالكه أو نائبه فلا زكاة فيما انزرع بنفسه أو زرعه غيره بغير إذنه، ولا يضم جنس إلى آخر لتكميل النصاب بخلاف أنواع الجنس فتضم وزرعا العام يضمان إن وقع حصادهما في عام.

فرع: لا تجب الزكاة في مال بيت المال ولا فى ربع موقوف من نخل أوأرض على جهة عامة كالفقراء والفقهاء والمساجد لعدم تعين المالك، وتجب في موقوف على معين واحد أو جماعة كأولاد زيد ذكره في المجموع، وأفتى بعضهم فى موقوف على إمام المسجد أو المدرس بأنه يلزمه زكاته كالمعين. قال شيخنا: والأوجه خلافه لأن المقصود بذلك الجهة دون شخص معين.

تنبيه: قال الجلال البلقيني فى حاشية الروضة تبعاً للمجموع: ان غلة الأرض المملوكة أو الموقوفة على معين إن كان البذر من مال مالكها أو الموقوف عليه فتجب عليه الزكاة فيما أخرجته الأرض، فإن كان البذر من مال العامل وجوزنا المخابرة فتجب الزكاة على العامل ولا شيء على صاحب الأرض لأن

നിർബന്ധമാവാൻ ശർത്വാണെന്നും കൃഷിചെയ്യാതെ മുളച്ചുണ്ടായതിലും ഉടമയുടെ സമ്മതം കൂടാതെ മറ്റാരെങ്കിലും കൃഷി ചെയ്തതിലും സകാത്തി ല്ലെന്നും ശൈഖ് സകരിയ്യാ(റ) തഹ്‌രീർ എന്ന ഗ്രന്ഥ ത്തിൽ അതിന്റെ മൂലഗ്രന്ഥത്തെ അനുധാവനം ചെയ്തു പറഞ്ഞത് ദുർബലമാണെന്ന് ഇതിൽനിന്നു മനസ്സിലാക്കാം.

വ്യത്യസ്ത വർഗത്തിൽ പെടുന്നവ പരസ്പരം ചേർത്ത് കണക്ക് തികയ്ക്കാൻ പറ്റില്ല. എന്നാൽ ഒരു വർഗത്തിന്റെ ഇനങ്ങൾ തമ്മിൽ ചേർക്കാം. ഒരു വർഷത്തെ രണ്ടു വിളവുകൾ ഒരേ വർഷം തന്നെ വിളവെടുപ്പ് നടത്തിയാൽ പരസ്പരം ചേർക്കാം.

## വഖ്ഫ് സ്വത്തിന്റെ സകാത്ത്

പൊതുഖജനാവിലെ ധനം, പാവങ്ങൾ, പണ്ഡിതർ, പള്ളികൾ തുടങ്ങിയ പൊതുമാർഗത്തിൽ വഖഫ് ചെയ്യപ്പെട്ട ഭൂമി- ഈത്തപ്പന തുടങ്ങിയവയുടെ വരുമാനം എന്നിവയ്ക്കൊന്നും സകാത്ത് നിർബന്ധമില്ല. നിശ്ചിത ഉടമകളില്ല എന്നതാണു കാരണം. ഒരു വ്യക്തിയെയോ സംഘത്തെയോ നിജപ്പെടുത്തി അവർക്കായി വഖ്ഫ് ചെയ്യപ്പെട്ടതാണെങ്കിൽ -ഉദാ: സെയ്തിന്റെ മക്കൾക്ക്- സകാത്ത് നിർബന്ധമാണെന്ന് മജ്മൂഇൽ പറഞ്ഞിട്ടുണ്ട്. പള്ളിയിലെ ഇമാമിന് അല്ലെങ്കിൽ മുദർരിസിന് എന്നിങ്ങനെയാണ് വഖ്ഫെങ്കിലും സകാത്ത് നിർബന്ധമാണെന്ന് ചിലർ ഫത്‌വ നൽകിയിട്ടുണ്ട്. നിശ്ചിത വ്യക്തികൾക്ക് വഖ്ഫ് ചെയ്യുമ്പോഴുള്ളതുപോലെയാണിതും. എന്നാൽ ന്യായം ഇതിനെതിരാണെന്നാണ് ശൈഖുനാ പറഞ്ഞത്. കാരണം ഈ വഖ്ഫ് കൊണ്ടുദ്ദേശ്യം നിശ്ചിത വ്യക്തിയല്ല പൊതു വിഭാഗം തന്നെയാണ്.

## പാട്ടകൃഷിയുടെ സകാത്ത്

'മജ്മൂഇ'നെ അനുകരിച്ച് ഹാശിയതു റൗളയിൽ ജലാലുൽ ബുൽഖീനി(റ) പറയുന്നു: "ഒരു വ്യക്തിയുടെ ഉടമസ്ഥതയിലുള്ളതോ നിശ്ചിത വ്യക്തിക്ക് വഖ്ഫ് ചെയ്യപ്പെട്ടതോ ആയ ഭൂമിയിൽ കൃഷിചെയ്ത വിത്ത് ഉടമസ്ഥന്റേയോ വഖ്ഫ് ചെയ്യപ്പെട്ട വ്യക്തിയുടെയോ സ്വത്തിൽ നിന്നാണെങ്കിൽ അതിലെ വരുമാനത്തിന് സകാത്ത് നിർബന്ധമാണ്. വിത്ത് ജോലിക്കാരന്റേതാവുകയും മുഖാബറത്ത്[1] അനുവദനീയമെന്നു വെക്കുകയും ചെയ്താൽ ജോലിക്കാരൻ സകാത്ത് കൊടുക്കൽ നിർബന്ധമാവും. ഭൂമിയുടെ ഉടമക്ക് ബാധ്യതയൊന്നുമില്ല. കാരണം അവന് ലഭിക്കുന്നത് അവന്റെ സ്ഥലത്തിന്റെ വാടകയാണ്. വിത്ത് സ്ഥലത്തിന്റെ ഉടമ നൽകുകയും ജോലിക്കാരന് വിളവിന്റെ പങ്ക് നൽകുകയുമാണെങ്കിൽ ജോലിക്കാരൻ സകാത്ത് നൽകേണ്ടതില്ല. കാരണം അവന് കിട്ടുന്നത് ജോലിയുടെ കൂലിയാണ്."

1. *ജോലിക്കാരൻ വിത്ത് ഇറക്കി ലാഭം പങ്കുവെക്കുന്ന ഇടപാട് (വാരത്തിന് കൊടുക്കുക)*

الحاصل له أجرة أرضه، وحيث كان البذر من صاحب الأرض وأعطي منه شيء للعامل لا شيء على العامل لأنه أجرة عمله إنتهى. وتجب الزكاة لنبات الأرض المستأجرة مع أجرتها على الزارع ومؤنة الحصاد والدياس على المالك.

**(و)** تجب على من مر للزكوة **(في كل خمس إبل شاة)** جذعة ضأن لها سنة أو ثنية معز لها سنتان، ويجزئ الذكر وإن كانت إبله إناثاً لا المريض إن كانت إبله صحاحاً **(إلى خمس وعشرين)** منها ففي عشر شاتان وخمسة عشر ثلاث وعشرين إلى الخمس والعشرين أربع، فإذا كملت الخمس والعشرون **(فبنت مخاض)** لها سنة هي واجبها إلى ست وثلاثين، سميت بذلك لأن أمها آن لها أن تصير من المخاض أي الحوامل **(وفي ست وثلاثين)** إلى ست وأربعين **(بنت لبون)** لها سنتان سميت بذلك لأن أمها آن لها أن تضع ثانياً وتصير ذات لبن **(و)** في **(ست وأربعين)** إلى إحدى وستين **(حقة)** لها ثلاث سنين، سميت بذلك لأنها إستحقت ان تركب ويحمل عليها اوان يطرقها الفحل **(و)** فى **(احدى وستين جذعة)** لها أربع سنين سميت بذلك لأنها يجذع مقدم أسنانها أي يسقط **(و)** في **(ست وسبعين بنتا لبون و)** في **(إحدى وتسعين**

കൂലിക്കെടുത്ത സ്ഥലത്തെ കൃഷിയുടെ സകാത്തും സ്ഥലത്തിന്റെ കൂലിയും (പാട്ടം) കൃഷി ചെയ്തവൻ നൽകണം. കൊയ്ത്തിനും മെതിക്കുമുള്ള ചെലവ് കൃഷിയുടമയും വഹിക്കണം.

## വളർത്തുമൃഗങ്ങളുടെ സകാത്ത്

**ഒട്ടകം:**

അഞ്ചു മുതൽ ഇരുപത്തഞ്ചു വരെ ഒട്ടകമുള്ളവർ ഓരോ അഞ്ചിനും ഒരു ആട് എന്ന തോതിൽ സകാത്ത് നൽകണം. അത് ഒരു വയസ്സു തികഞ്ഞ നെയ്യാടോ രണ്ടു വയസ്സു തികഞ്ഞ കോലാടോ ആവാം. പെണ്ണൊട്ടകങ്ങളാണ് മുഴുവനുമെങ്കിലും നൽകുന്നത് മുട്ടനാടിനെ മതിയാകും. എന്നാൽ ഒട്ടകങ്ങൾ രോഗമില്ലാത്തവയാണെങ്കിൽ ആരോഗ്യമില്ലാത്ത ആടിനെ പറ്റില്ല. പത്ത് ഒട്ടകത്തിന് രണ്ടാട്, പതിനഞ്ചിന് മൂന്ന്, ഇരുപതിന് നാല്, ഇരുപത്തഞ്ച് തികഞ്ഞാൽ ഒരു വയസ്സുള്ള പെണ്ണൊട്ടക കുട്ടി- ബിൻതുമഖാള്-യെ കൊടുക്കണം. മുപ്പത്തിയാറ് വരെ ഇതാണ് നിർബന്ധം. മഖാള് എന്നാൽ ഗർഭിണികൾ എന്നാണ്. തള്ളയൊട്ടകം ഗർഭിണിയാവാൻ സമയമായി എന്നതു കൊണ്ടാണ് മഖാളിന്റെ മകൾ എന്ന് കുട്ടിക്ക് പേരുകിട്ടിയത്.

മുപ്പത്തിയാറ് മുതൽ നാൽപത്തിയാറ് വരെ രണ്ടു വയസ്സുള്ള പെൺഒട്ടകത്തെ സകാതായി കൊടുക്കണം. ബിൻതുലബൂൻ എന്നാണിതിന്റെ പേര്. തള്ള രണ്ടാമതും പ്രസവിച്ച് പാലുള്ളതാവാൻ സമയമായതുകൊണ്ടാണ് ബിൻതുലബൂൻ -പാലുള്ളതിന്റെ പുത്രി- എന്ന് ഇതിന് പേരു നൽകിയത്.

നാൽപത്തിയാറ് മുതൽ അറുപത്തിയൊന്ന് വരെ മൂന്നു വയസ്സുള്ള 'ഹിഖ്ഖ'യാണ് നൽകേണ്ടത്. ഭാരം വഹിക്കാനും യാത്രചെയ്യാനും ആൺഒട്ടകത്തെ കൊണ്ട് ചവിട്ടിക്കാനും യോഗ്യമായി എന്ന അർത്ഥത്തിലാണ് 'ഹിഖ്ഖ' എന്നു പറയുന്നത്.

അറുപത്തിയൊന്നു മുതൽ എഴുപത്തിയാറ് വരെ നാല് വയസ്സുള്ള 'ജദ്അ'യാണ് നൽകേണ്ടത്. കൊഴിയുന്നത് എന്നർത്ഥമുള്ള ജദ്അ എന്ന പേര് കിട്ടാൻ കാരണം മുൻപല്ലുകൾ കൊഴിയാറായി എന്നതുകൊണ്ടാണ്. എഴുപത്തിയാറിൽ രണ്ട് ബിൻതുലബൂൻ, തൊണ്ണൂറ്റിയൊന്നിൽ രണ്ട് ഹിഖ്ഖ, നൂറ്റി ഇരുപത്തിയൊന്നിൽ മൂന്നു ബിൻതുലബൂൻ എന്നിവയാണ് നൽകേണ്ടത്. പിന്നെ ഓരോ നാൽപതിനും ഒരു ബിൻതുലബൂൻ, ഓരോ അൻപതിലും ഒരു ഹിഖ്ഖ എന്നിങ്ങനെ കൊടുക്കണം.

**മാടുകൾ:**

മുപ്പത് മാടുകളുണ്ടെങ്കിൽ ഒരു 'തബീഅ്' -ഒരു വയസ്സുള്ള കുട്ടി- സകാത്തായി നൽകണം. നാൽപതു വരെ ഇതുമതി. തള്ളയുടെ കൂടെ നടക്കുന്ന പ്രായമായതുകൊണ്ടാണ് തബീഅ് -പിന്തുടരുന്നത്- എന്ന് ഇതിന് പേരിട്ടത്. നാൽപതു മുതൽ അറുപതുവരെ നൽകേണ്ടത് രണ്ടു വയസ്സുള്ള 'മുസിന്ന'യാണ്.

حقتان و) فى (مائة وإحدى وعشرين ثلاث بنات لبون ثم) الواجب (فى كل أربعين بنت لبون و) في كل (خمسين حقة و) يجب (في ثلاثين بقرة) إلى أربعين (تبيع) له سنة سمي بذلك لأنه يتبع أمه (و) في (أربعين) إلى ستين (مسنة) لها سنتان سميت بذلك لتكامل أسنانها (و) في (ستين تبيعان ثم في كل ثلاثين تبيع و) فى كل (أربعين مسنة و) يجب (فى أربعين غنماً) إلى مائة وإحدى وعشرين (شاة و) في (مائة وإحدى وعشرين) إلى مائتين وواحدة (شاتان و) فى (مائتين وواحدة) إلى اربعماءة (ثلاث) من الشياه (و) فى (أربعمائة أربع) منها (ثم في كل مائة شاة) جذعة ضأن لها سنة أو ثنية معز لها سنتان، وما بين النصابين يسمى وقصاً، ولا يؤخذ خيار كحامل ومسمنة للأكل وربي وهي حديثة العهد بالنتاج بأن يمضي لهامن ولا دتها نصف شهر إلاّ برضا مالك.

(وتجب الفطرة) أي زكاة الفطر سميت بذلك لأن وجوبها به، وفرضت كرمضان ثاني سني الهجرة وقول ابن اللبان بعدم وجوبها غلط كما في الروضة.

പല്ലുകൾ പൂർണമായത് എന്ന അർത്ഥത്തിലാണ് മുസിന്ന എന്ന പ്രയോഗം. അറുപത് തികഞ്ഞാൽ രണ്ട് തബീഅ്. പിന്നെ ഓരോ മുപ്പതിലും ഒരു തബീഅ്, ഓരോ നാൽപതിലും ഒരു മുസിന്ന എന്നിങ്ങനെ നൽകണം.

**ആട്:**

ആടുകൾ നാൽപതുണ്ടെങ്കിലാണ് സകാത്ത് നിർബന്ധമാവുക. നൂറ്റി ഇരുപത്തൊന്നു വരെ ഒരു ആട് മതി. 121 മുതൽ 200 വരെ രണ്ടാടുകൾ. 201 മുതൽ 400 വരെ മൂന്ന് ആടുകൾ. 400 തികഞ്ഞാൽ നാല്. പിന്നെ ഓരോ നൂറിനും ഓരോ ആടുവീതം നൽകണം. ഒരു വയസ്സുള്ള നെയ്യാടോ രണ്ടു വയസ്സുള്ള കോലാടോ നൽകാം. രണ്ട് നിശ്ചിത സംഖ്യക്കിടയിലുള്ളതിന് വഖ്സ് (കണക്കിലെടുക്കാത്തത്) എന്ന് പറയും. ഗർഭിണി, ഭക്ഷിക്കാൻ വേണ്ടി പുഷ്ടിപ്പെടുത്തിയത്, അടുത്ത് പ്രസവിച്ചത് -പതിനഞ്ചു ദിവസമായ ഇവക്ക് റുബ്ബാ: എന്നു പറയും- ഇവയൊന്നും ഉടമക്ക് തൃപ്തിയുണ്ടെങ്കിലല്ലാതെ സകാത്തായി പിടിച്ചെടുക്കരുത്.

## ഫിത്വ്ർ സകാത്ത്

ഫിത്വ്ർ സകാത്ത് നിർബന്ധമാണ്. നോമ്പിന്റെ അവസാനത്തോടെയാണ് ഈ സകാത്ത് നിർബന്ധമാവുന്നത് എന്നതുകൊണ്ടാണ് 'അൽഫിത്വ്ർ' (വ്രതമുക്തി) എന്ന് ഇതിന് പേർ ലഭിച്ചത്. റമളാൻ നോമ്പ് നിർബന്ധമായപോലെ ഹിജ്റ രണ്ടാം വർഷത്തിലാണ് ഫിത്വ്ർ സകാത്തും നിർബന്ധമായത്. ഫിത്വ്ർ സകാത്ത് നിർബന്ധമില്ലെന്ന് ഇബ്നുല്ലബ്ബാൻ പറഞ്ഞത് അബദ്ധമാണെന്ന് റൗളയിൽ പറഞ്ഞിട്ടുണ്ട്.

ഇമാം വകീഅ്(റ) പറയുന്നു: "നിസ്കാരത്തിന് സഹ്വിന്റെ സുജൂദ് പോലെയാണ് റമളാൻ നോമ്പിന് ഫിത്വ്ർ സകാത്ത്. നിസ്കാരത്തിൽ സംഭവിക്കുന്ന വീഴ്ചകൾ സുജൂദ് പരിഹരിക്കുംപോലെ നോമ്പിലെ വീഴ്ചകൾ ഫിത്വ്ർ സകാത്ത് പരിഹരിക്കും. അനാവശ്യവാക്കുകളിൽ നിന്നും ദുഷ്കൃത്യങ്ങളിൽ നിന്നും നോമ്പുകാരനെ അതു ശുദ്ധീകരിക്കുമെന്ന ഹദീസ് വകീഅ്(റ)ന്റെ ഈ പ്രസ്താവനക്ക് ശക്തി പകരുന്നുണ്ട്.

തന്റെയും താൻ ചെലവു നൽകൽ ബാധ്യതയുള്ളവരുടെയും ഫിത്വ്ർ സകാത്ത് നൽകൽ സ്വതന്ത്രനായ വ്യക്തിയുടെ കടമയാണ്. അടിമ തന്റെ സകാത്ത് നൽകേണ്ടതില്ല. യജമാനനാണ് അതു നൽകേണ്ടത്. തന്റെ ഭാര്യയുടെ സകാത്ത് നൽകേണ്ട ബാധ്യതയും അടിമക്കില്ല. അവൾ അടിമയാണെങ്കിൽ അവളുടെ ഉടമ അതു നൽകണം. അടിമയല്ലെങ്കിൽ അവൾ തന്നെ നൽകണം. അതു ശേഷം പറയുന്നുണ്ട്. മോചനക്കരാറിലേർപ്പെട്ട അടിമയും ഫിത്വ്ർ സകാത്ത് നൽകൽ നിർബന്ധമില്ല. അവന്റെ ഉടമാവകാശം ദുർബലമായതുകൊണ്ടാണിത്. അവന്റെ ധനത്തിന് സകാത്തോ കുടുംബത്തിന്റെ ചെലവോ അവന്റെ ബാധ്യതയല്ല. അവന് കൈകാര്യ സ്വാതന്ത്ര്യമുണ്ടെന്നതിനാൽ അവന്റെ ഫിത്ർ സകാത്ത് നൽകേണ്ട ബാധ്യത യജമാനനുമില്ല.

## ഫിത്വ്റിന്റെ സമയം

റമളാൻ അവസാനദിനം സൂര്യാസ്തമയത്തോടെയാണ് ഫിത്വ്ർ സകാത്ത് നിർബന്ധമാവുന്നത്. അഥവാ റമളാനിന്റെ അവസാനഭാഗവും ശവ്വാലിന്റെ ആദ്യഭാഗവും സംഗമിക്കുന്ന വേളയിൽ. അതിനാൽ അസ്തമയം കഴിഞ്ഞുണ്ടാവുന്ന സന്താനം, ഭാര്യ, അടിമ, സാമ്പത്തിക ശേഷി, മുസ്‌ലിമാവൽ എന്നിവയൊന്നും സകാത്ത് നിർബന്ധമാക്കില്ല. അസ്തമയ ശേഷമുണ്ടാവുന്ന മരണം, അടിമ മോചനം, വിവാഹമോചനം, ഉടമസ്ഥതാ മാറ്റം എന്നിവകൊണ്ട് സകാത്ത് ഒഴിവാകുകയുമില്ല.

നിർബന്ധമാവുന്ന സമയം മുതൽ ഈദുൽ ഫിത്വ്ർ ദിനത്തിലെ സൂര്യൻ അസ്തമിക്കും വരെയാണ് സകാത്ത് നൽകാനുള്ള നിശ്ചിത സമയം. അതിനാൽ പെരുന്നാൾ ദിനത്തിലെ സൂര്യൻ അസ്തമിക്കും മുമ്പെ തന്റെയും തന്റെ ആശ്രിതരായ ഭാര്യ, അടിമ, ബന്ധു എന്നിവരുടെയും സകാത്ത് നൽകൽ നിർബന്ധമാണ്. ത്വലാഖ് ചൊല്ലിയ ഭാര്യ മടക്കിയെടുക്കാവുന്ന ഘട്ടത്തിലാണെങ്കിൽ, അല്ലെങ്കിൽ പൂർണ മോചിതയാണെങ്കിലും ഗർഭിണിയാണെങ്കിൽ -അവൾ അടിമയാണെങ്കിലും- അവരുടെ സകാത്ത് നൽകണം. അവർക്ക് ജീവിതച്ചെലവ് നൽകലും നിർബന്ധമാണല്ലോ. പിണങ്ങിക്കഴിയുന്ന ഭാര്യക്ക് ചെലവുനൽകൽ നിർബന്ധമില്ലാത്തപോലെ അവളുടെ സകാത്ത് നൽകലും നിർബന്ധമില്ല. അവൾക്ക് കഴിവുണ്ടെങ്കിൽ അതു നൽകൽ അവളുടെ ബാധ്യതയാണ്.

قال وكيع: زكاة الفطر لشهر رمضان كسجدة السهو للصلاة تجبر نقص الصوم كما يجبر السجود نقص الصلاة، ويؤيده ما صح أنها طهرة للصائم من اللغو والرفث **(على حر)** فلا تلزم على رقيق عن نفسه بل تلزم سيده عنه، ولا عن زوجته بل إن كانت أمة فعلى سيدها وإلاّ فعليها كما يأتي، ولا على مكاتب لضعف ملكه، ومن ثم لم تلزمه زكاة ماله ولا نفقة أقاربه ولا ستقلاله لم تلزم سيده عنه **(بغروب)** شمس **(ليلة فطر)** من رمضان أي بإدراك آخر جزء منه وأول جزء من شوال، فلا تجب بما حدث بعد الغروب من ولد ونكاح وملك قن وغنى واسلام، ولا تسقط بما يحدث بعده من موت وعتق وطلاق ومزيل ملك. ووقت ادائها من وقت الوجوب إلى غروب شمس يوم الفطر فيلزم الحر المذكور أن يؤديها قبل غروب شمسه **(عمن)** أي عن كل مسلم **(تلزمه نفقته)** بزوجية أو ملك أو قرابة حين الغروب **(ولو رجعية)** أو حاملاً بائناً ولو أمة فيلزم فطرتهما كنفقتهما، ولا تجب عن زوجة ناشزة لسقوط نفقتها عنه بل تجب عليها إن كانت غنية، ولا عن

## ഫിത്വ്ർ സകാത്ത് ബാദ്ധ്യതയില്ലാത്ത ഭാര്യ

സാമ്പത്തിക ശേഷിയില്ലാത്ത ഭർത്താവിന്റെ സ്വതന്ത്രയും സമ്പന്നയുമായ ഭാര്യ പിണങ്ങിക്കഴിയുന്നവളല്ലെങ്കിൽ അവളുടെ സകാത്ത് ഇരുവരും നൽകേണ്ടതില്ല. ഭർത്താവിന് ഗതിയില്ലാത്തതിനാൽ അവൻ നൽകൽ നിർബന്ധമില്ല. ഭാര്യയാവട്ടെ അവൾ പൂർണ്ണമായും ഭർത്താവിന്റെ അധീനതയിലായതിനാൽ നൽകേണ്ട ബാധ്യത അവൾക്കുമില്ല.[1] ചെറിയ കുട്ടിക്ക് ധനമുണ്ടെങ്കിൽ അവന്റെ സകാത്ത് പിതാവിന്റെ ബാധ്യതയല്ല. അവന്റെ സ്വത്തിൽ നിന്നാണ് നിർബന്ധമാവുക. എങ്കിലും പിതാവ് തന്റെ ധനത്തിൽ നിന്നും അതു നൽകിയാൽ സകാത്ത് വീടും. തിരിച്ചു വാങ്ങണമെന്ന് കരുതിയിരുന്നെങ്കിൽ അത് കുട്ടിയുടെ ധനത്തിൽനിന്ന് തിരിച്ചുപിടിക്കുകയും ചെയ്യാം. ജാരസന്തതിയുടെ സകാത്ത് ഉമ്മയാണ് നൽകേണ്ടത്.

## മക്കളുടെ സകാത്ത്

ജോലിക്കു പ്രാപ്തരായ (സമ്പത്തുള്ള) മുതിർന്ന മക്കളുടെ സകാതും പിതാവിന് നിർബന്ധമില്ല. അമുസ്‌ലിമോ ഇസ്‌ലാമിൽനിന്ന് പുറത്തു പോയവരോ ആയ അടിമകളുടെ സകാതും നിർബന്ധമില്ല.

1. *എന്നാൽ നിർബന്ധമാണെന്നുള്ള അഭിപ്രായം പരിഗണിച്ച് അവൾ കൊടുക്കൽ സുന്നത്താണ്. (തുഹ്ഫ)*

حرة غنية غير ناشزة تحت معسر فلا تلزم عليه لانتفاء يساره ولا عليها لكمال تسليمها نفسها له، ولا عن ولد صغير غني فتجب من ماله فإن أخرج الأب عنه من ماله جاز ورجع إن نوى الرجوع، وفطرة ولد الزنا على أمه، ولا عن ولد كبير قادر على كسب، ولا تجب الفطرة عن قن كافر ولا عن مرتد إلاّ إن عاد للإسلام، وتلزم على الزوج فطرة خادمة الزوجة إن كانت أمته أو أمتهاوأخدمها إياها لا مؤجرة ومن صحبتها ولو بإذنه على المعتمد، وعلى السيد فطرة امته المزوجة لمعسر، وعلى الحرة الغنية المزوجة لعبد لا عليه ولو غنياً قال في البحر: ولو غاب الزوج فللزوجة اقتراض نفقتها للضرورة لا فطرتها لأنه المطالب وكذا بعضه المحتاج.

وتجب الفطرة على من مر عمن ذكر **(إن فضل عن قوت ممون)** له تلزمه مؤنته من نفسه وغيره **(يوم عيد وليلته)** وعن ملبس ومسكن وخادم يحتاج إليهما هو أو ممونه **(وعن دين)** على المعتمد خلافاً للمجموع ولو مؤجلاً وإن رضي صاحبه بالتأخير **(مايخرجه فيها)** أي الفطرة **(وهي)** أي زكاة الفطر

അവൻ ഇസ്‌ലാമിലേക്ക് വീണ്ടും മടങ്ങിയില്ലെങ്കിലാണിത്. ഭാര്യയുടെ പരിചാരക ഭാര്യയുടെയോ ഭർത്താവിന്റെയോ അടിമയാണെങ്കിൽ, അവളുടെ സേവനത്തിന് ഭർത്താവ് നിശ്ചയിച്ചതുമാണെങ്കിൽ ആ പരിചാരകയുടെ ഫിത്വ്റും ഭർത്താവിന്റെ കടമയാണ്. ശമ്പളത്തിന് നിർത്തിയവളോ ഭാര്യയുടെ കൂട്ടുകാരിയായി കഴിയുന്നവളോ ആണെങ്കിൽ -അത് ഭർത്താവിന്റെ അനുമതിയോടെയാണെങ്കിലും- അവളുടേത് ഭർത്താവിന് നിർബന്ധമില്ലെന്നാണ് പ്രബലം.

നിർധനനായ ഭർത്താവിന് വിവാഹം ചെയ്തു കൊടുത്ത അടിമസ്ത്രീയുടെ ഫിത്വ്ർ സകാത്ത് അവളുടെ യജമാനൻ തന്നെ നൽകണം. അടിമയുടെ ഭാര്യ ധനികയായ സ്വതന്ത്രസ്ത്രീയാണെങ്കിൽ അവളുടെ സകാത്ത് അവൾ തന്നെ നൽകണം. അവൻ ധനികനാണെങ്കിലും ബാധ്യത അവനില്ല.

## ഭർത്താവ് നാടുവിട്ടാൽ

ഭർത്താവ് നാടുവിട്ടുപോയാൽ ഭാര്യക്ക് തന്റെ ചെലവിനായി കടം വാങ്ങാൻ അർഹതയുണ്ട്. നിർബന്ധിതാവസ്ഥയാണു കാരണം. എന്നാൽ ഫിത്വ്ർ സകാത്ത് നൽകാൻ കടം വാങ്ങരുത്. കാരണം അതിന്റെ ഉത്തരവാദിത്വം അവന്നാണ്. അവന്റെ മറ്റ് ആശ്രിതർക്കും (ഉദാ: മാതാപിതാക്കൾ) ഇങ്ങനെ ത്തന്നെ -അൽബഹ്ർ എന്ന ഗ്രന്ഥത്തിൽ പറഞ്ഞതാണിത്.

തനിക്കും താൻ സംരക്ഷിക്കൽ ബാധ്യതയുള്ളവർക്കും ആവശ്യമായ, പെരുന്നാൾ ദിവസവും അടുത്ത രാത്രിയും ഭക്ഷണം, വസ്ത്രം, പാർപ്പിടം, ഭൃത്യൻ എന്നിവയുടെ ചെലവുകഴിച്ച് ബാക്കിയുണ്ടെങ്കിലാണ് സകാത്ത് നിർബന്ധമാവുക. കടവും കഴിച്ച് മിച്ചമുണ്ടെങ്കിൽ മതി എന്നാണ് പ്രബലാഭിപ്രായം. മജ്മൂഇൽ ഇതിനോട് വിയോജിപ്പുണ്ട്. കടം അവധിയുള്ളതാണെങ്കിലും പിന്തിക്കുന്നതിൽ കടം നൽകിയവന് അതൃപ്തിയില്ലെങ്കിലും.

## എന്ത്, എത്ര?

ആരുടെ സകാത്താണോ നൽകുന്നത് അവരുടെ നാട്ടിലെ മുഖ്യാഹാരം ഫിത്ർ സകാത്തായി നൽകണം. അവരുടെ മുഖ്യാഹാരമല്ലാത്തതു പറ്റില്ല. കൊടുക്കുന്നവന്റെ മുഖ്യാഹാരമോ അവന്റെ നാട്ടിലെ മുഖ്യാഹാരമോ മതിയാവില്ല. വാങ്ങുന്ന ആളുകളുടെ താൽപര്യം നാട്ടിലെ മുഖ്യാഹാരമായിരിക്കും. അതുകൊണ്ടു തന്നെ ആ നാട്ടിലെ പാവങ്ങൾക്കു നൽകലും നിർബന്ധമാണ്. ആൾ എവിടെ എന്നറിയില്ലെങ്കിൽ -ഉദാ: നാട് വിട്ടവർ- എന്തുചെയ്യണമെന്നതിൽ ഇപ്പോൾ തന്നെ നൽകണമെന്നും അവൻ മടങ്ങിവന്നാലേ നിർബന്ധമുള്ളൂ എന്നും ഒന്നും വേണ്ട എന്നിങ്ങിനെ വിവിധ അഭിപ്രായങ്ങളുണ്ട്. ഒരാളുടെ സകാത്തായി നൽകേണ്ടത് ഒരു സ്വാഅ് ആണ്.[1] നാലു മുദ്ദാണ് ഒരു സ്വാഅ്. ഒരു മുദ്ദ് എന്നാൽ ഒരു റാത്തലും മൂന്നിലൊന്നും. മിതമായ ഇരുകൈകൾ ചേർത്തുള്ള ഒരു വാരൽ എന്നു ചിലർ മുദ്ദിന്റെ

*1. 3.200 ലിറ്റർ.*

(صَاعٌ) وهو أربعة أمداد،والمد رطل وثلث، وقدره جماعة بحفنة بكفين معتدلتين عن كل واحد (من غالب قوت بلده) أي بلد المؤدى عنه، فلا تجزئ من غالب قوته أو قوت مؤد أو بلده لتشوُّف النفوس لذلك، ومن ثم وجب صرفها لفقراء بلد مؤدى عنه فإن لم يعرف كآبق ففيه آراء منها: إخراجها حالاً،ومنها أنها لا تجب إلا إذا عاد وفي قول لا شيء.

فرع: لا تجزئ قيمة ولا معيب ومسوس ومبلول أي إلاّ إن جف وعاد لصلاحية الادخار والاقتيات، ولا اعتبار لا قتياتهم المبلول إلا إن فقدوا غيره فيجوز. (وحرم تأخيرها عن يومه) أي العيد بلا عذر كغيبة مال أو مستحق، ويجب القضاء فوراً لعصيانه، ويجوز تعجيلها من أول رمضان ويسن أن لا تؤخر عن صلاة العيد بل يكره ذلك. نعم يسن تأخيرها لا نتظار نحو قريب أو جار ما لم تغرب الشمس.

## (فصل) فى أداء الزكاة

(يجب أداؤها) أى الزكاة وإن كان عليه دين مستغرق حالٌ لله أو لآدمي، فلا يمنع الدين وجوب الزكاة في الأظهر (فوراً) ولو في مال صبي ومجنون

അളവ് കണക്കാക്കിയിട്ടുണ്ട്.

### വില പോരാ

ഭക്ഷ്യധാന്യത്തിന് പകരം അതിന്റെ വിലകൊടുത്താൽ പറ്റില്ല. കേടായതോ പുഴുക്കുത്ത് ഏറ്റതോ നനഞ്ഞതോ പറ്റില്ല. നനഞ്ഞത് വീണ്ടും ഉണക്കി സൂക്ഷിച്ചു വെക്കാനും ഭക്ഷിക്കാനും പറ്റും വിധമായാൽ നൽകാം. നനഞ്ഞതും ഭക്ഷണത്തിനുപയോഗിക്കാറുണ്ടെന്നത് പരിഗണിക്കേണ്ട. എന്നാൽ മറ്റൊന്നും ഇല്ലാതെ വന്നാൽ നനഞ്ഞതു നൽകാം.

### സമയം

ഫിത്വ്ർ സകാത്ത് പെരുന്നാൾ പകൽ കഴിയുന്നത് വരെ പിന്തിക്കൽ ഹറാമാണ്. എന്നാൽ തന്റെ സമ്പത്തോ വാങ്ങാൻ അർഹതയുള്ള വ്യക്തിയോ സ്ഥലത്തില്ലാതിരിക്കുക പോലുള്ള കാരണങ്ങളുണ്ടെങ്കിൽ പിന്തിക്കാം. കാരണം കൂടാതെ പിന്തിച്ചാൽ അവൻ തെറ്റുകാരനാകുമെന്നതിനാൽ എത്രയും പെട്ടെന്ന് ഖളാഅ് വീട്ടൽ നിർബന്ധമാണ്. റമളാൻ ഒന്നു മുതൽ തന്നെ ഫിത്വ്ർ സകാത്ത് നൽകൽ അനുവദനീയമാകും.(1) പെരുന്നാൾ നിസ്കാരത്തിനപ്പുറം പിന്തിക്കാതിരിക്കൽ സുന്നത്തും പിന്തിക്കൽ കറാഹത്തുമാണ്. എന്നാൽ ബന്ധുക്കളെയോ അയൽക്കാരെയോ പ്രതീക്ഷിച്ച് അസ്തമയത്തിന് മുമ്പുവരെ പിന്തിക്കൽ സുന്നത്തുണ്ട്.

## സകാത്ത് വിതരണം

സകാത്ത് നൽകാൻ ധനം കൈവശമുണ്ടാവുകയും അവകാശികൾ സന്നിഹിതരാവുകയും ചെയ്ത് സകാത്തിന് സൗകര്യപ്പെട്ടാലുടൻ അത് കൊടുത്തുവീട്ടൽ നിർബന്ധമാണ്. അല്ലാഹുവിനോ മനുഷ്യർക്കോ ഉള്ള, അവധിയെത്തിയതും സ്വത്തിനെ മൊത്തം ബാധിക്കുന്നതുമായ കടങ്ങൾ ഉണ്ടെങ്കിലും സകാത്ത് നൽകണം. കടം സകാത്ത് നിർബന്ധമാകുന്നതിന് പ്രതിബന്ധമല്ല എന്നാണ് പ്രബലാഭിപ്രായം. കുട്ടിയുടെയോ ഭ്രാന്തന്റെയോ ധനത്തിന്റേതാണെങ്കിലും സകാത്ത് വേഗം കൊടുക്കണം. അവകാശികളുടെ ആവശ്യം പരിഗണിച്ചാണിത്.

സൗകര്യമുണ്ടായിട്ടും സകാത്ത് കൊടുത്തുവീട്ടാതെ താമസിപ്പിച്ചാൽ അവൻ കുറ്റക്കാരനാകുമെന്ന് മാത്രമല്ല പിന്നീടതിന് നാശം സംഭവിച്ചാൽ അവൻ ഉത്തരവാദിയാകുകയും ചെയ്യും. എന്നാൽ കുടുംബക്കാർ, അയൽക്കാർ, ആവശ്യം ഏറെയുള്ളവർ, അത്യുത്തമർ എന്നിവരെ പ്രതീക്ഷിച്ചുകൊണ്ടാണ് പിന്തിച്ചതെങ്കിൽ അവൻ കുറ്റക്കാരനല്ല. എങ്കിലും അതിന്നിടയിൽ സമ്പത്ത് നശിച്ചാൽ ഉത്തരവാദിത്വം അവനുണ്ടായിരിക്കും. വർഷം പൂർത്തിയായ ശേഷം നൽകാൻ സൗകര്യപ്പെടും മുമ്പ്, സുരക്ഷിതമല്ലാത്ത സ്ഥലത്ത് സൂക്ഷിച്ചോ മറ്റോ അതിന് നാശം വരുന്നത് തടയുന്നതിൽ വീഴ്ച വരുത്തിയെങ്കിൽ അല്ലെങ്കിൽ നശിപ്പിച്ചാൽ അവൻ ഉത്തരവാദിയാകുന്നതു പോലെയാണിതും.

1. ഇങ്ങനെ മുൻകൂട്ടി നൽകിയാൽ അത് സകാത്തായി പരിഗണിക്കണമെങ്കിൽ കൊടുത്തവനും വാങ്ങിയവനും സകാത്ത് കൊടുക്കാനും വാങ്ങാനും അർഹരായ നിലയിൽ ശവ്വാൽ മാസപ്പിറവിയുടെ സമയത്ത് ജീവിച്ചിരിക്കണം എന്ന നിബന്ധനയുണ്ട്.

لحاجة المستحقين إليها (بتمكن)من الأداء، فإن أخر أثم وضمن إن تلف بعده، نعم إن أخر لا نتظار قريب أو جار أو أحوج أو أصلح لم يأثم لكنه يضمنه إن تلف كمن أتلفه أو قصر فى دفع متلف عنه كأن وضعه فى غير حرزه بعد الحول وقبل التمكن. ويحصل التمكن (بحضور مال) غائب سائر أو قار بمحل عسر الوصول إليه، فإن لم يحضر لم يلزمه الأداء من محل آخر وإن جوزنا نقل الزكاة (و) حضور (مستحقيها) أي الزكاة أو بعضهم فهو متمكن بالنسبة لحصته حتى لو تلفت ضمنها، ومع فراغ من مهم ديني أو دنيوي كأكل وحمام (وحلول دين) من نقد أوعرض تجارة (مع قدرة) على استيفائه بأن كان على مليئ حاضر باذل أو جاحد عليه بينة أويعلمه القاضي أو قدر هو على خلاصه فيجب إخراج الزكاة في الحال وإن لم يقبضه لأنه قادر على قبضه، أما إذا تعذر استيفاؤه بإعسار أومطل أو غيبة أو جحود ولا بينة فكمغصوب فلا يلزمه الإخراج إلا إن قبضه، وتجب الزكاة فى مغصوب وضال لكن لا يجب دفعها إلاّ بعد تمكن بعوده إليه (ولو أصدقها نصاب نقد) وإن كان في الذمة أو سائمة معينة (زكته)

ഒരിടത്തു സ്ഥിരമല്ലാത്ത, അല്ലെങ്കിൽ എത്തിച്ചേരൽ പ്രയാസമുള്ള സ്ഥലത്ത് സ്ഥിരമായ ധനം ഉടമയുടെ അടുത്തെത്തുകയും അവകാശികളുടെ സാന്നിധ്യവുമുണ്ടാവുകയും കുളിക്കുക, ഭക്ഷണം കഴിക്കുക പോലുള്ള ഭൗതികമോ ധാർമ്മികമോ ആയ അത്യാവശ്യകാര്യങ്ങൾക്കു ശേഷം സമയം ലഭിക്കുകയും ചെയ്താൽ സകാത്ത് നൽകാൻ സൗകര്യം ലഭിച്ചു എന്നു പറയാം. ധനം ഉടമയുടെ പക്കൽ എത്തിയിട്ടില്ലെങ്കിൽ മറ്റൊരിടത്തു ചെന്ന് അത് നൽകൽ നിർബന്ധമില്ല. സകാതിനെ സ്ഥലം മാറ്റൽ നാം അനുവദിച്ചാൽ പോലും[1] അത് നിർബന്ധമില്ല. അവകാശികളിൽ ചിലർ മാത്രം എത്തിയെങ്കിൽ അവരുടെ വിഹിതം സംബന്ധിച്ചിടത്തോളം സൗകര്യമായി എന്നു പറയാം. അതിനാൽ അവരുടെ വിഹിതം നൽകാത്ത പക്ഷം അതിന് പിന്നീടുണ്ടാകുന്ന നാശങ്ങൾക്ക് ഉത്തരവാദിത്വമേൽക്കേണ്ടിവരും.

## കടത്തിന്റെ സകാത്ത്

പണമോ കച്ചവടച്ചരക്കോ ആയി കടംകൊടുത്തത് കിട്ടേണ്ട അവധിയായെങ്കിൽ, വാങ്ങിയവൻ സ്ഥലത്തുള്ളവനും കഴിവുള്ളവനും കടം അംഗീകരിക്കുന്നവനും ആയാൽ സകാത്തിന് ബാധ്യതയായി. ഇനി കടം വാങ്ങിയവൻ നിഷേധിക്കുന്നുവെങ്കിലും തെളിവുണ്ടെങ്കിൽ അല്ലെങ്കിൽ കടത്തിന്റെ കാര്യം ന്യായാധിപന് അറിയാമെങ്കിൽ അല്ലെങ്കിൽ ഇതൊന്നും കൂടാതെ തന്നെ ഈടാക്കാൻ കഴിയുമെങ്കിൽ അപ്പോൾ തന്നെ സകാത്ത് കൊടുക്കണം. അതു തിരിച്ചു വാങ്ങാൻ കാത്തിരിക്കേണ്ടതില്ല. കാരണം വാങ്ങാൻ അവന് കഴിവുണ്ടല്ലോ. അതേസമയം കടം വാങ്ങിയവന് നിവൃത്തിയില്ലാത്തതു കൊണ്ടോ അവകാശ നിഷേധം വരുത്തുന്നതു കൊണ്ടോ സ്ഥലത്തില്ലാത്തതിനാലോ, അവൻ നിഷേധിക്കുകയും തെളിവില്ലാതിരിക്കുകയും ചെയ്യുന്നതുകൊണ്ടോ ഈടാക്കാൻ കഴിയാതെ വന്നാൽ മോഷ്ടിക്കപ്പെട്ട ധനം പോലെയാണത്. കിട്ടിയാലല്ലാതെ സകാത്ത് കൊടുക്കേണ്ടതില്ല. കവർച്ച ചെയ്യപ്പെട്ടതിനും നഷ്ടപ്പെട്ടതിനും സകാത്ത് നിർബന്ധം തന്നെയാണ്. പക്ഷേ തിരിച്ചുകിട്ടിയെങ്കിലേ കൊടുക്കേണ്ടതുള്ളൂ.

## മഹ്റിനും സകാത്ത്

സകാത്ത് നിർബന്ധമാവുന്നത്ര സ്വർണമോ വെള്ളിയോ നിശ്ചിത എണ്ണം വളർത്തുമൃഗങ്ങളോ ഒരാൾ ഭാര്യക്ക് മഹ്ർ നിശ്ചയിച്ചാൽ അതുമുതൽ കൊല്ലം തികഞ്ഞാൽ നിർബന്ധമായും അവൾ അതിന്റെ സകാത്ത് കൊടുക്കണം. അവൾ അതു കൈപ്പറ്റിയിട്ടില്ലെന്നതോ സംയോഗമുണ്ടായിട്ടില്ല എന്നതോ പ്രശ്നമല്ല. പക്ഷേ, സ്വർണം, വെള്ളി മഹ്റാക്കിയിടത്ത് അവനത് റൊക്കം നൽകാതെ ഉത്തരവാദിത്തമേറ്റെടുത്താൽ അവനിൽ നിന്നും വസൂലാക്കാൻ കഴിയണമെന്ന നിബന്ധനയോടെ സകാത്ത് നിർബ

1, ദുർബല അഭിപ്രായമാണിത്

ന്ധമാണ്. സാമ്പത്തിക ശേഷിയുള്ളവനും സ്ഥല ത്തുള്ളവനുമാണെങ്കിലേ ഈടാക്കാൻ കഴിയൂ.

## സകാത്തിന്റെ ബന്ധം-മാനം

കൂട്ടുസ്വത്തിന്റെ ബന്ധമാണ് സകാത്തും, ധനവുമായുള്ളതെന്നാണ് പ്രബലാഭിപ്രായം. ഇമാം റൈമീ (റ) പ്രാമാണികത കൽപ്പിച്ച, ഇമാം ശാഫിഈ(റ)ന്റെ പ്രഥമ അഭിപ്രായം ബന്ധം ധനത്തോടല്ല വ്യക്തിയോടാണെന്നാണ്. ആദ്യവീക്ഷണപ്രകാരം സകാത്തിന്റെ അവകാശിയും ആ നിർബന്ധ വിഹിതത്തിൽ പങ്കാളിയാണ്. സകാത്ത് നൽകാൻ വിസമ്മതിക്കുന്നവനിൽനിന്ന് ഇമാമിന് അത് ബലമായി വാങ്ങാവുന്നതാണല്ലോ. കൂട്ടുസ്വത്ത് ഭാഗിക്കാൻ പങ്കാളികളിൽ ചിലർ വിസമ്മതിച്ചാൽ ബലപ്രയോഗത്തിലൂടെ അതു ഭാഗിക്കാമെന്നതു പോലെയാണിതും. ഇതാണ് ആദ്യ വീക്ഷണത്തിന് കാരണം. പങ്കാളിത്ത വിഷയത്തിൽ കടവും അല്ലാത്തതും തമ്മിൽ കർമ്മശാസ്ത്ര പണ്ഡിതർ വ്യത്യാസപ്പെടുത്തിയിട്ടില്ല. അതിനാൽ (സകാത്ത് നിർബന്ധമാകുന്നത്ര സംഖ്യ) കടം കിട്ടാനുള്ളവന് അത് മുഴുവൻ തന്റേതാണെന്നു വാദിക്കാൻ കഴിയില്ല. പക്ഷേ അതു മുഴുവൻ വാങ്ങാൻ അധികാരമുണ്ടെന്നു പറയാം.

വിവാഹം കഴിഞ്ഞ് ഒരു കൊല്ലത്തിനു ശേഷം ഭർത്താവ് ഭാര്യയോട്: "ഞാൻ നിനക്ക് തരാനുള്ള മഹ്റിൽ നിന്ന് എന്നെ ഒഴിവാക്കിത്തന്നാൽ നീ വിവാഹ മോചിതയാണ്" എന്ന് പറഞ്ഞു. അവൾ ഒഴിവാക്കിക്കൊടുക്കുകയും ചെയ്താൽ അവൾ വിവാഹമോചിതയാകുന്നില്ല. കാരണം മുഴുവൻ തുകയിൽ നിന്നും അവൻ ഒഴിവാകുന്നില്ല. സകാത്തിന്റെ സംഖ്യ കഴിച്ചു ബാക്കിയുള്ളതിൽ നിന്നേ ഒഴിവാകൂ.[1] അപ്പോൾ പിന്നെയുള്ള മാർഗം അവൾ സകാത്ത് കൊടുത്ത ശേഷം അവനെ ഒഴിവാക്കലാണ്.

وجوباً إذا تم حول من الإصداق وإن لم تقبضه ولا وطئها، لكن يشترط إن كان النقد فى الذمة إمكان قبضه بكونه موسراً حاضراً.

تنبيه: الأظهر أن الزكاة تتعلق بالمال تعلق شركة، وفى قول قديم اختاره الريمي: أنها تتعلق بالذمة لا بالعين، فعلى الأول أن المستحق للزكاة شريك بقدر الواجب وذلك لأنه لو امتنع من إخراجها أخذها الإمام منه قهراً، كما يقسم المال المشترك قهراً إذا امتنع بعض الشركاء من قسمته، ولم يفرقوا في الشركة بين العين والدين فلا يجوز لربه أن يدعي ملك جميعه بل إنه يستحق قبضه، ولو قال بعد حول: إن أبرأتني من صداقك فأنت طالق فأبرأته منه لم تطلق لأنه لم يبرأ من جميعه بل مما عدا قدر الزكاة، فطريقها أن يعطيها ثم تبرئه، ويبطل البيع والرهن في قدر الزكاة فقط، فإن فعل أحدهما بالنصاب أو ببعضه بعد الحول صح لا في قدر الزكاة كسائر الأموال المشتركة على الأظهر. نعم يصح في قدرها في مال التجارة لا الهبة في قدرها فيه.

فرع: تقدم الزكاة ونحوها من تركة مديون ضاقت عن وفاء ما عليه من حقوق الآدمي وحقوق الله

സകാത്തിന്റെ വിഹിതത്തിൽ വിൽപനയോ പണയമോ സാധുവാകില്ല. കൊല്ലം പൂർത്തിയായ ശേഷം നിശ്ചിത തുക കൊണ്ട് മുഴുവനുമോ ഭാഗികമായോ വിൽപനയോ പണയമോ നടത്തുന്നപക്ഷം സകാത്തിന്റെ വിഹിതമൊഴിച്ചുള്ളതിൽ അതു സാധുവാകും. മറ്റു കൂട്ടുസ്വത്തുകൾ പോലെ എന്നാണ് പ്രബലം. എന്നാൽ കച്ചവടച്ചരക്കാണെങ്കിൽ സകാത്തിന്റെ വിഹിതത്തിലും വിൽപന സാധുവാകും. ദാനം സാധുവാകില്ല.

## മുൻഗണന

മനുഷ്യരുടെ കടബാധ്യതകളും അല്ലാഹുവുമായി ബന്ധപ്പെട്ട പ്രായശ്ചിത്തം, ഹജ്ജ്, നേർച്ച, സകാത്ത് തുടങ്ങിയ ബാധ്യതകളുമുള്ള വ്യക്തി മരിച്ചാൽ അനന്തരസ്വത്ത് ഇവയെല്ലാം വീട്ടാൻ തികയില്ലെങ്കിൽ സകാത്ത് പോലുള്ളതിന് മുൻഗണന നൽകണം. ഈ രണ്ടു ബാധ്യതകളുമുള്ള ജീവിച്ചിരി

1. സകാത് നിർബന്ധമാകുന്നത്ര ഉണ്ടെങ്കിലാണിത്.

كالكفارة والحج والنذر والزكاة كما إذا اجتمعتا على حي لم يحجر عليه، ولو اجتمعت فيها حقوق الله فقط قدمت الزكاة إن تعلقت بالعين بان بقي النصاب وإلاّ بأن تلف بعد الوجوب والتمكن استوت مع غيرها فيوزع عليها.

**(وشرط له)** أي أداء الزكاة شرطان أحدهما: **(نية)** بقلب لا نطق **(كهذا زكاة)** مالي ولو بدون فرض إذ لا تكون إلاّ فرضاً **(أو صدقة مفروضة)** أو هذا صدقة مالي المفروضة، ولا يكفي هذا فرض مالي لصدقه بالكفارة والنذر، ولا يجب تعيين المال المخرج عنه في النية، ولو عين لم يقع عن غيره وإن بان المعين تالفاً لأنه لم ينو ذلك الغير، ومن ثم لو نوى إن كان تالفاً فعن غيره فبان تالفاً وقع عن غيره بخلاف ما لو قال: هذه زكاة مالي الغائب إن كان باقياً أو صدقة لعدم الجزم بقصد الفرض، وإذا قال: فإن كان تالفاً فصدقة فبان تالفاً وقع صدقة أو باقياً وقع زكاة، ولو كان عليه زكاة وشك في إخراجها فأخرج شيئاً ونوى إن كان عليّ شيء من الزكاة فهذا عنه وإلاّ فتطوع، فإن بان عليه زكاة أجزأه عنها وإلاّ وقع له تطوعاً كما أفتى به شيخنا، ولا

ക്കുന്ന വ്യക്തിയുടേതും ഇങ്ങനെ തന്നെ. പക്ഷേ ജപ്തിക്ക് വിധേയനല്ലെങ്കിൽ മാത്രം.[1] ഇനി അല്ലാഹുവുമായി ബന്ധപ്പെട്ട ബാധ്യതകൾ മാത്രമാണ് അതിലുള്ളതെങ്കിൽ നിശ്ചിത തുക ശേഷിക്കുന്നതു വഴി സ്വത്തുമായാണ് സകാത്തിന് ബന്ധമെന്ന വീക്ഷണത്തിൽ സകാത്തിന് മുൻഗണന നൽകണം. അല്ലാത്തപക്ഷം, അഥവാ സകാത്ത് നിർബന്ധമാവുകയും വിതരണത്തിന് സൗകര്യപ്പെടുകയും ചെയ്ത ശേഷം സ്വത്ത് നശിക്കുക വഴി സകാത്തിന്റെ ബന്ധം ധനവുമായല്ലാതെ വ്യക്തിയുടെ ഉത്തരവാദിത്വത്തിൽ വന്നാൽ സകാത്തും മറ്റുള്ളവയും സമമാകും. അപ്പോൾ അനന്തരസ്വത്ത് പ്രസ്തുത ബാധ്യതകൾക്കെല്ലാമായി ഭാഗിക്കേണ്ടതാണ്.

## വിതരണ നിബന്ധനകൾ

സകാത്ത് വീടാൻ രണ്ടു നിബന്ധനകൾ പാലിക്കണം. ഒന്ന്: നിയ്യത്ത്.

രണ്ട്: അർഹർക്ക് നൽകുക. ഇത് എന്റെ ധനത്തിന്റെ സകാത്താണ് എന്നോ നിർബന്ധ ദാനമാണെന്നോ കരുതണം. പറയണമെന്നില്ല. സകാത്താണെന്ന് കരുതുമ്പോൾ നിർബന്ധമായ എന്ന് കരുതേണ്ടതില്ല. കാരണം നിർബന്ധമല്ലാത്ത സകാത്ത് ഇല്ലല്ലോ. ഇത് എന്റെ സ്വത്തിൽ നിർബന്ധമായതാകുന്നു എന്നു പോരാ. കാരണം പ്രായശ്ചിത്തം നൽകുന്നതിനെക്കുറിച്ചും നേർച്ചയെക്കുറിച്ചും ഇതു പറയാമല്ലോ. ഏതു ധനത്തിന്റേതെന്ന് നിയ്യത്തിൽ നിർണയിക്കണമെന്നില്ല. പക്ഷേ നിർണയിച്ചാൽ ആ സ്വത്ത് നശിച്ചുവെന്ന് വ്യക്തമായാലും ഈ സകാത്ത് മറ്റൊന്നിന്റേതായി കണക്കാക്കില്ല. കാരണം അതവൻ കരുതിയിട്ടില്ല. ആ സ്വത്ത് നശിച്ചിട്ടുണ്ടെങ്കിൽ മറ്റേതിന്റേതാണ് എന്ന് നേരത്തെ കരുതിയാൽ അത് നശിച്ചെന്നു വ്യക്തമാകുന്ന പക്ഷം മറ്റേതിന്റേതായി പരിഗണിക്കും. ഇത് എന്റെ സ്ഥലത്തില്ലാത്ത ധനം ബാക്കിയുണ്ടെങ്കിൽ അതിന്റെ സകാത്തും അല്ലെങ്കിൽ ധർമ്മവുമാണ് എന്ന് കരുതിയാൽ മതിയാവില്ല. കാരണം ഫർള് എന്ന ഉദ്ദേശ്യം ദൃഢമല്ല. ഇത് എന്റെ സ്ഥലത്തില്ലാത്ത ധനത്തിന്റെ സകാത്താണ്, ഇനി അത് നശിച്ചിട്ടുണ്ടെങ്കിൽ ധർമ്മവുമാണ് എന്ന് കരുതിയാൽ നശിച്ചെന്ന് ബോധ്യമാകുന്നപക്ഷം ധർമ്മമാവും. ശേഷിക്കുന്നുവെങ്കിൽ സകാത്തുമാകും.

സകാത്ത് ബാധ്യതയുള്ള വ്യക്തി അതു നൽകിയോ എന്നു സംശയിക്കുകയും നൽകിയില്ലെങ്കിൽ സകാത്തും നൽകിയെങ്കിൽ ധർമ്മവും എന്ന് നിയ്യത്തു ചെയ്ത് വല്ലതും കൊടുക്കുകയും ചെയ്താൽ സകാത്ത് നൽകാനുണ്ടെന്ന് ബോധ്യമാകുന്നപക്ഷം അത് സകാത്തായും ഇല്ലെങ്കിൽ ധർമ്മമായും പരിഗണിക്കും. ഇപ്രകാരം ശൈഖുനാ ഫത്‌വ നൽകിയിട്ടുണ്ട്. അവകാശികൾക്കു തന്നെയാണ് നൽകിയതെങ്കിലും നിയ്യത്തു കൂടാതെയാണെങ്കിൽ അത് സകാത്തായി പരിഗണിക്കില്ല.

1. ജപ്തിക്ക് വിധേയനായാൽ മനുഷ്യബാധ്യതക്ക് മുൻഗണന നൽകപ്പെടും.

يجزئ عن الزكاة قطعاً إعطاء المال للمستحقين بلانية (لا مقارنتها) أي النية (للدفع) فلا يشترط ذلك (بل تكفي) النية قبل الأداء إن وجدت (عند عزل قدر الزكاة عن المال (أو إعطاء وكيل) أو إمام والأفضل لهما أن ينويا أيضاً عند التفرقة (أو) وجدت (بعد أحدهما) أي بعد عزل قدر الزكاة أو التوكيل (وقبل التفرقة) لعسر اقترانها بأداء كل مستحق، ولو قال لغيره: تصدق بهذا ثم نوى الزكاة قبل تصدقه بذلك أجزأه عن الزكاة، ولو قال لآخر: اقبض ديني من فلان وهو لك زكاة لم يكف حتى ينوي هو بعد قبضه ثم يأذن له في أخذها، وأفتى بعضهم أن التوكيل المطلق في إخراجها يستلزم التوكيل فى نيتها. قال شيخنا: وفيه نظر بل المتجه أنه لا بد من نية المالك أو تفويضها للوكيل. وقال المتولي وغيره. يتعين نية الوكيل إذا وقع الفرض بماله بان قال له موكله: أدّ زكاتي من مالك لينصرف فعله عنه، وقوله له ذلك متضمن للإذن له في النية. وقال القفال: لو قال لغيره: اقرضني خمسة وأدّها عن زكاتي ففعل صح. قال شيخنا: وهو مبني على رأيه بجواز اتحاد القابض والمقبض.

(وجاز لكل) من الشريكين (إخراج زكاة) المال

സകാത്ത് നൽകുമ്പോൾ തന്നെയാകണം നിയ്യത്ത് എന്ന് നിർബന്ധമില്ല. നൽകുംമുമ്പെ ധനത്തിൽനിന്ന് സകാത്ത് മാറ്റിവെക്കുമ്പോഴാവാം, അല്ലെങ്കിൽ പ്രത്യേകം ചുമതലപ്പെടുത്തുന്ന ആളെ (വകീൽ) യോ ഇമാമിനെയോ ഏൽപ്പിക്കുമ്പോഴുമാവാം. സകാത്തിന്റെ പങ്ക് മാറ്റിവെച്ച ശേഷം വിതരണത്തിന്റെ മുമ്പ്, അല്ലെങ്കിൽ വകീലിനെ ചുമതലപ്പെടുത്തിയ ശേഷം വിതരണത്തിനു മുമ്പ്- ഇങ്ങനെയും നിയ്യത്താവാം. ഓരോ അവകാശിക്കും നൽകുമ്പോൾ നിയ്യത്ത് ചെയ്യൽ പ്രയാസമായതാണ് കാരണം. ഇമാമിനെയോ വകീലിനെയോ ഏൽപ്പിക്കുകയാണെങ്കിൽ വിതരണം ചെയ്യുമ്പോൾ അവരും നിയ്യത്ത് ചെയ്യൽ നല്ലതാണ്.

"നീ ഇത് ധർമ്മം ചെയ്യുക" എന്ന് പറഞ്ഞ് അപരനെ ഏൽപ്പിക്കുകയും അവൻ ധർമ്മം ചെയ്യും മുമ്പെ ഇത് സകാത്താണെന്ന് നൽകിയവൻ കരുതുകയും ചെയ്താൽ അത് സകാത്തായി പരിഗണിക്കും. "എനിക്ക് അയാളിൽ നിന്ന് കിട്ടാനുള്ള കടം നീ വാങ്ങുക. അത് നിനക്ക് എന്റെ സകാത്താണ്" എന്ന് പറഞ്ഞാൽ പറ്റില്ല. അതവൻ വാങ്ങുകയും അവന് എടുക്കാൻ സമ്മതം നൽകുകയും ചെയ്ത ശേഷം ഉടമ നിയ്യത്ത് ചെയ്തെങ്കിലേ സകാത്താവൂ. സകാത്ത് നൽകാൻ നിരുപാധികം വകാലത്ത് നൽകിയാൽ നിയ്യത്തു ചെയ്യാനുള്ള വകാലത്തു കൂടി അതുൾക്കൊള്ളും എന്ന് ചിലർ ഫത്‌വ നൽകിയിട്ടുണ്ട്. എന്നാൽ അതിൽ സന്ദേഹമുണ്ടെന്നും ഉടമ നിയ്യത്ത് ചെയ്യുകയോ നിയ്യത്തുകൂടി വകീലിനെ ഏൽപ്പിക്കുകയോ ചെയ്യണമെന്നതാണ് ന്യായയുക്തമായ അഭിപ്രായമെന്നും ശൈഖുനാ പറഞ്ഞിരിക്കുന്നു.

"നിന്റെ സ്വത്തിൽ നിന്ന് നീ എന്റെ സകാത്ത് കൊടുക്ക്" എന്ന് ഒരാൾ പറയുകയും വകീൽ അതു പ്രകാരം അവന്റെ ധനമെടുത്ത് ഫർള് വീട്ടുകയും ചെയ്താൽ അത് സകാത്താവണമെങ്കിൽ വകീലിന്റെ നിയ്യത്ത് അനിവാര്യമാണെന്ന് ഇമാം മുതവല്ലിയും മറ്റും പറഞ്ഞിട്ടുണ്ട്. വകീലിന്റെ ഈ നൽകൽ മറ്റുള്ളതിൽനിന്ന് വ്യതിരിക്തമാവാൻ അതുവേണം. നിയ്യത്തിനുള്ള അനുമതി ഇതുൾക്കൊള്ളുന്നുമുണ്ട്. "നീ എനിക്ക് അഞ്ചു ദിർഹം കടം തരൂ. അതുകൊണ്ട് എന്റെ സകാത്ത് വീട്ടുകയും ചെയ്യ്" എന്ന് ഒരാൾ പറയുകയും അപരൻ അത് ചെയ്യുകയും ചെയ്താൽ അത് ശരിയാകുമെന്ന് ഇമാം ഖഫ്ഫാൽ(റ) പറഞ്ഞിരിക്കുന്നു. വാങ്ങുന്നവനും കൊടുക്കുന്നവനും ഒരാൾ തന്നെയാവൽ അനുവദനീയമാണെന്ന അദ്ദേഹത്തിന്റെ വീക്ഷണപ്രകാരമാണ് ഇതിന് സാധുത കൽപ്പിക്കുന്നത് എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.[1]

## കൂട്ടുസ്വത്തിന്റെ സകാത്ത്

കൂട്ടുസ്വത്തിന്റെ സകാത്ത് പങ്കാളികളിലൊരാൾ അപരന്റെ സമ്മതം കൂടാതെ നൽകൽ അനുവദ

1. ഭൂരിപക്ഷാഭിപ്രായം ഇതു പറ്റില്ലെന്നാണ്.

(المشترك بغير إذن) الشريك (الآخر) كما قاله الجرجاني وأقره غيره لإذن الشرع فيه، ويكفي نية الدافع منهما عن نية الآخر على الأوجه (و) جاز (توكيل كافر وصبي في إعطائها لمعين) أي إن عين المدفوع إليه لا مطلقاً ولا تفويض النية إليهما لعدم الأهلية، وجاز توكيل غيرهما فى الإعطاء والنية معاً، وتجب نية الولي فى مال الصبي والمجنون فإن صرف الولي الزكاة بلانية ضمنها لتقصيره، ولو دفعها المزكي للإمام بلانية ولا إذن منه له فيها لم تجزئه نيته. نعم تجزئ نية الإمام عند أخذها قهرا من الممتنع وإن لم ينو صاحب المال (و) جاز للمالك دون الولي (تعجيلها) أي الزكاة (قبل) تمام (حول) لاقبل تمام نصاب فى غير التجارة (ولا) تعجيلها (لعامين) فى الأصح وله تعجيل الفطرة من أول رمضان، أما في مال التجارة فيجزئ التعجيل وإن لم يملك نصاباً، وينوي عند التعجيل كهذه زكاتي المعجلة (وحرم تأخيرها) أي الزكاة بعد الحول والتمكن (وضمن إن تلف بعده تمكن) بحضور المال والمستحق أو أتلفه بعد حول ولو قبل التمكن كما مربيانه.

(و) ثانيهما: (إعطاؤهالمستحقيها) أي الزكاة، يعني من وجد من الأصناف الثمانية المذكورة في آية

നീയമാണ്. ഇമാം ജുർജാനീ(റ) ഇങ്ങനെ പറയുകയും മറ്റു പണ്ഡിതർ അതംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. ശറഇൽ അനുമതിയുള്ളത് കൊണ്ടാണിത്. കൊടുക്കുന്നവന്റെ നിയ്യത്ത് മതി മറ്റവന്റേതിന് പകരം, ഇതാണ് പ്രബലാഭിപ്രായം.

കൊടുക്കേണ്ടത് ആർക്കെന്ന് നിർദേശിച്ചുകൊണ്ട് അമുസ്ലിമിനെയും കുട്ടിയെയും സകാത്ത് നൽകാൻ ചുമതലപ്പെടുത്താം. നിരുപാധികം ഏൽപ്പിക്കലും നിയ്യത്ത് ചെയ്യാൻ അവരെ ഏൽപ്പിക്കലും പറ്റില്ല. അവരതിന് അർഹരല്ലാത്തതാണ് കാരണം. അമുസ്ലിമോ കുട്ടിയോ അല്ലാത്തവരെ സകാത്ത് കൊടുക്കാനും നിയ്യത്തിനും ചുമതലപ്പെടുത്താം.

കുട്ടിയുടെയും ഭ്രാന്തന്റെയും ധനത്തിന്റെ സകാത്ത് കൊടുക്കുമ്പോൾ രക്ഷിതാവ് നിയ്യത്ത് ചെയ്തിരിക്കണം. നിയ്യത്തില്ലാതെ രക്ഷിതാവ് സകാത്ത് കൊടുത്താൽ അവൻ ബാധ്യസ്ഥനാകും.[1] അവൻ വീഴ്ച വരുത്തിയതാണ് കാരണം. ഉടമ നിയ്യത്ത് ചെയ്യുകയോ നിയ്യത്തിനുള്ള സമ്മതം ഇമാമിന് നൽകുകയോ ചെയ്യാതെ സകാത്ത് ഇമാമിനെ ഏൽപ്പിച്ചാൽ ഇമാമിന്റെ നിയ്യത്ത് മതിയാകില്ല. എന്നാൽ സകാത്ത് നൽകാൻ വിസമ്മതിച്ചവനിൽ നിന്ന് ഇമാം ബലമായി അത് വാങ്ങി വിതരണം ചെയ്യുമ്പോൾ ഇമാമിന്റെ നിയ്യത്ത് മതി. ഉടമ നിയ്യത്ത് ചെയ്തില്ലെങ്കിലും പ്രശ്നമില്ല.

## സകാത് മുൻകൂർ

കൊല്ലം തികയുംമുമ്പെ സകാത്ത് കൊടുക്കാൻ ഉടമക്ക് -വലിയ്യിനല്ല- അനുവാദമുണ്ട്. പക്ഷേ, നിശ്ചിത കണക്ക് പൂർത്തിയാകും മുമ്പ് നൽകൽ കച്ചവടച്ചരക്കല്ലാത്തതിൽ പറ്റില്ല. രണ്ടു വർഷത്തേക്ക് മുൻകൂർ നൽകാനും പറ്റില്ലെന്നാണ് പ്രബലം. ഫിത്ർ സകാത്ത് റമളാനിന്റെ തുടക്കം മുതൽ നൽകാം. കച്ചവടത്തിന്റെ സകാത്ത് മുൻകൂർ നൽകാം. കൊല്ലം മാത്രമല്ല, നിശ്ചിത കണക്കും തികയണമെന്നില്ല. 'ഇത് ഞാൻ മുൻകൂർ നൽകുന്ന സകാത്താണ്' എന്നതുപോലെയുള്ള നിയ്യത്ത് ഇങ്ങനെ നൽകുമ്പോൾ ഉണ്ടാവണം.

വർഷം പൂർത്തിയാവുകയും സകാത്ത് നൽകാൻ സൗകര്യപ്പെടുകയും ചെയ്ത ശേഷം നൽകാതെ പിന്തിക്കൽ ഹറാമാണ്. ധനവും അവകാശികളും സ്ഥലത്തുണ്ടാവുക വഴി നൽകാനുള്ള സൗകര്യം ലഭിച്ച ശേഷം അതു നശിച്ചാൽ അവൻ ഉത്തരവാദിയാകും. വർഷം പൂർത്തിയായ ശേഷം നൽകാൻ സൗകര്യപ്പെടും മുമ്പാണെങ്കിലും അവനിൽ നിന്ന് നശീകരണമുണ്ടായാൽ അവന് ബാധ്യതയുണ്ടാകും. ഇക്കാര്യങ്ങൾ മുമ്പ് വിശദീകരിച്ചിട്ടുണ്ട്.

1. അത് തിരിച്ച് വാങ്ങുകയും വേണം. തുഹ്ഫ.

## അവകാശികൾ

സകാത്ത് വിതരണത്തിന്റെ രണ്ടാം നിബന്ധന അർഹർക്ക് നൽകലാണ്.

إِنَّمَا الصَّدَقَاتُ لِلْفُقَرَاءِ وَالْمَسَاكِينِ وَالْعَامِلِينَ عَلَيْهَا وَالْمُؤَلَّفَةِ قُلُوبُهُمْ وَفِي الرِّقَابِ وَالْغَارِمِينَ وَفِي سَبِيلِ اللَّهِ وَابْنِ السَّبِيلِ

(അർത്ഥം: തീർച്ചയായും നിർബന്ധദാനം നൽകേണ്ടത് ദരിദ്രർ, സാധുക്കൾ, സകാത്തിന്റെ ജോലിക്കാർ, ഹൃദയം ഇസ്‌ലാമുമായി ഇണക്കപ്പെട്ടവർ (പുതുമുസ്‌ലിംകൾ), മോചനക്കരാറിലേർപ്പെട്ട അടിമകൾ, കടമുള്ളവർ, അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നവർ, യാത്രക്കാർ എന്നിവർക്ക് മാത്രമുള്ളതാകുന്നു.)[1] എന്ന ആയത്തിൽ പരാമർശിച്ച എട്ടു വിഭാഗമാണ് അവകാശികൾ. ഇവരിൽ നിന്ന് സ്ഥലത്തുള്ളവർക്ക് കൊടുക്കണം.

### ദരിദ്രൻ

ഫഖീർ (ദരിദ്രൻ) തന്റെയും ആശ്രിതരുടെയും ആവശ്യത്തിന്റെ ഒരു ഭാഗം നിറവേറ്റാനുതകുന്ന-ആവശ്യത്തിന്റെ പകുതിയെങ്കിലും പരിഹരിക്കുന്ന-വരുമാനമോ അനുയോജ്യമായ ജോലിയോ ഇല്ലാത്തവനാണ്. വീട്, വസ്ത്രം -അത് വിശേഷ ദിനങ്ങളിൽ അണിഞ്ഞൊരുങ്ങാനുള്ളവയായാലും- ആവശ്യമുള്ള ഗ്രന്ഥങ്ങൾ, സേവനത്തിനാവശ്യമായ അടിമ, രണ്ടു മർഹല ദൂരെയുള്ള ധനം, അടുത്തുള്ളതെങ്കിലും ഉപയോഗിക്കാൻ പ്രതിബന്ധം വല്ലതുമുള്ള ധനം, അവധി നിശ്ചയിച്ച കടം, അനുയോജ്യമല്ലാത്ത തൊഴിൽ ഇവയൊക്കെയുള്ളതു കൊണ്ട് ഫഖീറല്ലാതാവില്ല. സ്ത്രീ സാധാരണ ഭംഗിക്കു വേണ്ടി ധരിക്കുന്ന അവർക്കനുയോജ്യമായ ആഭരണം അവളെ ദരിദ്രയെന്ന് പറയുന്നതിനു പ്രതിബന്ധമല്ല എന്ന് ചിലർ ഫത്‌വ നൽകുകയും ശൈഖുനാ അത് ശരിവെക്കുകയും ചെയ്തിട്ടുണ്ട്.

﴿إنما صدقات للفقراء والمسكين والعملين عليها والمؤلفة قلوبهم وفي الرقاب والغارمين وفي سبيل الله وابن السبيل﴾ (التوبة : ٦٠) والفقير من ليس له مال ولاكسب لائق يقع موقعاً من كفايته وكفاية ممونه، ولا يمنع الفقر مسكنه وثيابه ولو للتجمل في بعض أيام السنة وكتب يحتاجها وعبده الذي يحتاج إليه للخدمة وماله الغائب بمرحلتين أو الحاضر وقد حيل بينه وبينه والدين المؤجل والكسب الذي لا يليق به، وأفتى بعضهم أن حلي المرأة اللائق بها المحتاجة للتزين به عادة لا يمنع فقرها وصوبه شيخنا والمسكين من قدر على مال أو كسب يقع موقعاً من حاجته ولا يكفيه، كمن يحتاج لعشرة وعنده ثمانية ولا تكفيه الكفاية السابقة وإن ملك أكثر من نصاب حتى أن للإمام أن يأخذ زكاته ويدفعها إليه فيعطي كل منهما ان تعود تجارة رأس مال يكفيه ربحه غالباً أو حرفة آلتها، ومن لم يحسن حرفة ولا تجارة يعطى كفاية العمر الغالب،وصدق مدعي فقر ومسكنة وعجز عن كسب ولو قوياً جلداً بلايمين لا مدعي تلف مال عرف بلا بينة. والعامل كساع وهو من يبعثه الإمام لأخذ الزكاة وقاسم وحاشر لا قاض. والمؤلفة من أسلم ونيته ضعيفة، أو له شرف يتوقع بإعطائه إسلام غيره. والرقاب

### സാധു

ആവശ്യമുള്ളതിന്റെ ഒരു ഭാഗം നിറവേറ്റാനുതകുന്ന വരുമാനമോ അനുയോജ്യമായ ജോലിയോ ഉണ്ടെങ്കിലും അത് തികയാത്തവനാണ് മിസ്കീൻ (സാധു). ഉദാ: പത്തു രൂപ ആവശ്യമുള്ളിടത്ത് എട്ടു രൂപ ലഭിക്കുന്നവൻ. സകാത്തിന്റെ നിശ്ചിത തുകയേക്കാളും അവന് ധനമുണ്ടാകാം. എന്നാൽ തന്റെയും ആശ്രിതരുയെടും ആവശ്യങ്ങൾക്കത് തികയുകയുമില്ല. അങ്ങനെ വന്നാൽ അവന്റെ സകാത്ത് വാങ്ങി അവനു തന്നെ നൽകാൻ ഇമാമിന് അധികാരമുണ്ട്.

ഫഖീർ, മിസ്കീൻ എന്നിവർ കച്ചവടം ചെയ്യാനറിയുന്നവരാണെങ്കിൽ അവരുടെ ജീവിത ചെലവി

1. സൂറത്തുതൗബ: 60

നുള്ള ലാഭം നേടാൻ കഴിയുന്ന കച്ചവടത്തിന് മൂല ധനം നൽകണം. കൈത്തൊഴിൽ അറിയുമെങ്കിൽ തൊഴിലുപകരണം[1] നൽകണം. കച്ചവടവും കൈത്തൊഴിലുമറിയില്ലെങ്കിൽ ശരാശരി പ്രായത്തിൽ നിന്ന് അവശേഷിക്കുന്ന കാലം ജീവിക്കാനുള്ള വക നൽകണം. ഫഖീറാണെന്നോ മിസ്കീനാണെന്നോ ജോലി ചെയ്യാൻ കഴിയില്ലെന്നോ വാദിക്കുന്നവനെ തടിമിടുക്കുള്ളവനാണെങ്കിലും സത്യം ചെയ്യിക്കാതെ തന്നെ അംഗീകരിക്കാവുന്നതാണ്. എന്നാൽ ധനമുള്ളവനായി അറിയപ്പെട്ടവൻ ആ ധനം നശിച്ചു പോയെന്നു വാദിച്ചാൽ തെളിവില്ലാതെ അംഗീകരിക്കരുത്.

## സകാത്ത് ജീവനക്കാർ (ആമിൽ)

സകാത്ത് ശേഖരിക്കാൻ ഇമാം നിയോഗിച്ചവൻ, ഭാഗിക്കുന്നവൻ, സംഘടിപ്പിച്ചു സൂക്ഷിക്കുന്നവൻ എന്നിവരാണ് സകാത്തിന്റെ ജോലിക്കാർ. ഖാളി ഇതിൽപെടില്ല.

## നവ മുസ്ലിം

മുസ്ലിമായെങ്കിലും വിശ്വാസം ദൃഢമായെന്നു ഉറപ്പ് വരാത്തവൻ[2] അല്ലെങ്കിൽ ഇവന് സകാത്ത് നൽകുന്നതിലൂടെ മറ്റുള്ളവരും ഇസ്ലാമിലേക്ക് ആകർഷിക്കപ്പെടും. ഇത്തരക്കാർക്ക് സകാത്ത് നൽകണം.

المكاتبون كتابة صحيحة، فيعطى المكاتب أو سيده بإذنه دينه إن عجز عن الوفاء وإن كان كسوباً لا من زكاة سيده لبقائه على ملكه. والغارم من استدان لنفسه لغير معصية فيعطي له إن عجز عن وفاء الدين وإن كان كسوباً إذا الكسب لا يدفع حاجته لوفائه إن حل الدين، ثم إن لم يكن معه شيء أعطي الكل وإلا فان كان بحيث لو قضى دينه مما معه تمسكن ترك له مما معه ما يكفيه أي العمر الغالب كما استظهره شيخنا، وأعطي ما يقضى به باقي دينه أو لإصلاح ذات البين فيعطى ان حل الدين هنا ايضا على المعتمد ما استدانه لذلك ولو غنياً، أما إذا لم يستدن بل أعطي ذلك من ماله فإنه لا يعطاه ويعطى المستدين لمصلحة عامة كقري ضيف وفك أسير وعمارة نحو مسجد وإن غنياً، أو للضمان فإن كان الضامن والأصيل معسرين أعطي الضامن وفاءه، أو الأصيل موسراً دون الضامن أعطي

## കരാറെഴുതിയ അടിമ

**الرِّقَابُ** ശരിയായ മോചനക്കരാറിലേർപ്പെട്ട അടിമ കരാർ പ്രകാരമുള്ള കടം വീട്ടാൻ കഴിയാത്തവനാണെങ്കിൽ അതിനുള്ള തുക അവന് നൽകുകയോ അവന്റെ സമ്മതപ്രകാരം യജമാനനു നൽകുകയോ ചെയ്യണം. അവനു ജോലിയുണ്ടെന്നത് ഇതിന് തടസ്സമല്ല. എന്നാൽ യജമാനന്റെ സകാത്ത് ഇവന് നൽകാൻ പറ്റില്ല. ഇവനിപ്പോഴും യജമാനന്റെ ഉടമസ്ഥതയിലാണ് എന്നതാണ് കാരണം.

## കടബാധിതൻ

ആയത്തിൽ പരാമർശിച്ച **غَارِمٌ** കൊണ്ടുദ്ദേശ്യം കടത്തിൽ പെട്ടവനാണ്. അത് കുറ്റകരമല്ലാത്ത സ്വന്താവശ്യത്തിന്[3] വേണ്ടി കടം വാങ്ങിയതാകാം. ഇങ്ങനെ കടം വാങ്ങിയവന് അതു വീട്ടാൻ നിർവാഹമില്ലാതെ വന്നാൽ അവൻ ജോലിയുള്ളവനാണെങ്കിലും അവന്ന് സകാത്ത് നൽകണം. കാരണം അവധിയെത്തിയാൽ കടം വീട്ടുക എന്ന അവന്റെ ആവശ്യത്തിന് ജോലി പര്യാപ്തമാവില്ല. അവധിയെത്തിയാലാണ് സകാത്ത് നൽകേണ്ടത്. അവന്റെ പക്കലൊന്നുമില്ലെങ്കിൽ മുഴുവൻ തുകയും സകാത്തിൽനിന്നു നൽകണം. ഇനി കൈവശം വല്ലതുമുള്ളവൻ അത് കടം വീട്ടാൻ ഉപയോഗിച്ചാൽ മിസ്കീനായിത്തീരുമെങ്കിൽ ശൈഖുനാ വ്യക്തമാക്കിയ പോലെ സാധാരണ പ്രതീക്ഷിക്കാവുന്ന ആയുഷ്കാലത്തെ ചെല

1. അല്ലെങ്കിൽ അതിന്റെ വില
2. അതവന്റെ സംസാരംകൊണ്ടും മറ്റും അറിയാം (അൻവാർ)
3. പുണ്യമുള്ള കാര്യങ്ങൾക്ക് വേണ്ടിയും ഭൗതിക ആവശ്യങ്ങൾക്കായാലും പറ്റുമെന്ന് തുഹ്ഫയിലും ഈ ആവശ്യം പാവപ്പെട്ട തന്റെ കുടുംബത്തിന്നായാലും പറ്റുമെന്ന് ബാജൂരിയിലും കാണുന്നു.

إن ضمن بلا أذن أو عكسه أعطى الأصيل لا الضامن، وإذا وفى من سهم الغارم لم يرجع على الأصيل وإن ضمن بإذنه، ولا يصرف من الزكاة شيء لكفن ميت أو بناء مسجد، ويصدق مدعي كتابة أو غرم بإخبار عدل وتصديق سيد أو رب دين أو اشتهار حال بين الناس.

فرع: من دفع زكاته لمدينه بشرط أن يردها له عن دينه لم يجز ولا يصح قضاء الدين بها، فإن نويا ذلك بلا شرط جاز وصح وكذا إن وعده المدين بلا شرط فلا يلزمه الوفاء بالوعد، ولو قال لغريمه: جعلت ما عليك زكاة لم يجزئ على الأوجه إلاّ إن قبضه ثم رده إليه، ولو قال اكتل من طعامي عندك كذا ونوي به الزكاة ففعل فهل يجزئ؟ وجهان وظاهر كلام شيخنا ترجيح عدم الإجزاء.

وسبيل الله وهو القائم بالجهاد متطوعا ولو غنياً، ويعطى المجاهد النفقة والكسوة له ولعياله ذهاباً وإياباً

വിനുള്ളത് മാറ്റിവെക്കുകയും ബാക്കി കടത്തിലേക്ക് സകാത്ത് നൽകുകയും വേണം.

രണ്ടുപേർക്കിടയിൽ രഞ്ജിപ്പുണ്ടാക്കാൻ വേണ്ടി കടം വാങ്ങിയവന്നും സകാത്തിനർഹതയുണ്ട്. അവൻ ധനികനാണെങ്കിലും ഈയാവശ്യാർത്ഥം കടം വാങ്ങിയ തുക നൽകണം. അവധി എത്തുമ്പോൾ മതി എന്നാണ് പ്രബലാഭിപ്രായം. കടം വാങ്ങാതെ സ്വന്തം പണത്തിൽ നിന്ന് നൽകിയതാണെങ്കിൽ അവന് സകാത്ത് നൽകാൻ പറ്റില്ല. അതിഥി സൽക്കാരം, തടവുകാരുടെ മോചനം, പള്ളി പോലുള്ളവയുടെ പരിപാലനം തുടങ്ങിയ പൊതു ക്ഷേമ കാര്യങ്ങൾക്ക് വേണ്ടി കടം വാങ്ങിയവനും സകാത്ത് നൽകാം. അവൻ ധനികനാണെങ്കിലും.

ജാമ്യത്തിനു വേണ്ടി കടം വാങ്ങിയവനും സകാത്ത് നൽകാം. ജാമ്യം നിന്നവനും ജാമ്യവിധേയനും സാമ്പത്തികക്ലേശമുള്ളവരാണെങ്കിൽ വീട്ടാനുള്ള സംഖ്യ ജാമ്യക്കാരന് നൽകണം. ഇനി ജാമ്യവിധേയൻ കഴിവുള്ളവനും ജാമ്യക്കാരൻ ഇല്ലാത്തവനുമാണെങ്കിൽ ജാമ്യവിധേയന്റെ സമ്മതം കൂടാതെയാണ് ജാമ്യം നിന്നതെങ്കിൽ ജാമ്യക്കാരന് സകാത്ത് നൽകാം. ഇതിന്റെ വിപരീതമാണെങ്കിൽ ജാമ്യവിധേയനാണ് നൽകേണ്ടത് ജാമ്യക്കാരനല്ല. കടക്കാരന്റെ വിഹിതത്തിൽ നിന്നും ആ കടം വീട്ടിയാൽ ജാമ്യവിധേയനിൽ നിന്ന് അത് തിരിച്ചുപിടിക്കാൻ പാടില്ല. സമ്മതത്തോടെയാണ് ജാമ്യം നിന്നതെങ്കിലും.

മയ്യിത്ത് സംസ്കരണം, പള്ളി നിർമ്മാണം എന്നിവയ്ക്ക് സകാത്തിൽനിന്ന് ഒന്നും നൽകാൻ പറ്റില്ല. മോചനക്കരാറുണ്ടെന്നോ കടമുണ്ടെന്നോ വാദിക്കുന്നവനെ വിശ്വാസത്തിലെടുക്കാൻ ഒരു വിശ്വസ്തന്റെ സാക്ഷ്യമോ യജമാനൻ, കടം നൽകിയവൻ എന്നിവരുടെ അംഗീകാരമോ ജനങ്ങൾക്കിടയിൽ ഇക്കാര്യം പ്രസിദ്ധമാവുകയോ വേണം.

## നിബന്ധന പറ്റില്ല

തനിക്കുള്ള കടം വീട്ടാൻ തന്നെ ഉപയോഗിക്കണം എന്ന നിബന്ധനയോടെ ഒരാൾ തന്റെ കടക്കാരന് സകാത്ത് നൽകിയാൽ അതു സാധുവാകുകയില്ല. അതുകൊണ്ട് കടം വീട്ടൽ ശരിയാവുകയുമില്ല. നിബന്ധന വെക്കാതെ ഇരുവരും അങ്ങനെ കരുതുന്നതു കൊണ്ട് കുഴപ്പമില്ല. അത് ശരിയാവുകയും ചെയ്യും. നിബന്ധനയൊന്നുമില്ലാതെ കടക്കാരൻ കടം വീട്ടുമെന്നു വാഗ്ദാനം ചെയ്യലും അനുവദനീയമാണ്. പക്ഷെ ആ വാഗ്ദാനം പാലിക്കണമെന്ന് അവന് നിർബന്ധമില്ല. “നീ എനിക്ക് തരാനുള്ളത് ഞാൻ സകാതാക്കിയിരിക്കുന്നു” ഒരാൾ തന്റെ കടക്കാരനോട് ഇങ്ങിനെ പറഞ്ഞാൽ അതു മതിയാവില്ല എന്നാണ് പ്രബലം. അത് വാങ്ങിയ ശേഷം സകാത്തായി തിരിച്ചുകൊടുക്കാം. “നിന്റെ പക്കലുള്ള എന്റെ ഭക്ഷ്യവസ്തുക്കളിൽനിന്ന് നീ അളന്നെടുത്തോളൂ” ഒരാൾ (സകാത്തിന്റെ അവകാശിയായ) മറ്റൊരാളോട് പറയുകയും അതുകൊണ്ട് സകാത്ത് കരുതുകയും ചെയ്തു. അപരൻ അതു ചെയ്തു. ഇത് സകാത്താവുമോ എന്നതിൽ രണ്ടഭിപ്രായമുണ്ട്. ഇല്ലെന്ന അഭിപ്രായത്തിനാണ് മുൻതൂക്കമെന്നാണ് ശൈഖുനായുടെ അഭിപ്രായത്തിൽ നിന്നു വ്യക്തമാകുന്നത്.

وثمن آلة الحرب. وابن السبيل وهو مسافر مجتاز ببلد الزكاة أو منشئ سفر مباح منها ولو لنزهة أو كان كسوباً بخلاف المسافر لمعصية إلا إن تاب، والمسافر لغير مقصد صحيح كالهائم ويعطى كفايته وكفاية من معه من ممونه أي جميعها نفقة وكسوة ذهاباً وإياباً إن لم يكن له بطريقه أو مقصده مال، ويصدق في دعوى السفر وكذا فى دعوي الغزو بلا يمين ويسترد منه ما أخذه إن لم يخرج ولا يعطى أحد بوصفين، نعم إن أخذ فقير بالغرم فأعطاه غريمه أعطي بالفقر لأنه الآن محتاج.

تنبيه: ولو فرق المالك الزكاة سقط سهم العامل، ثم إن انحصر المستحقون ووفى بهم المال لزم تعميمهم وإلا لم يجب ولم يندب لكن يلزمه إعطاء ثلاثة من كل صنف وإن لم يكونوا بالبلد وقت الوجوب ومن المتوطنين أولى، ولو أعطى اثنين من صنف والثالث موجود لزمه أقل متمول غرماً له من ماله، ولو فقد بعض الثلاثة ردّ حصته على باقي صنفه إن احتاجه وإلاّ فعلى باقي الأصناف، ويلزم التسوية بين الأصناف وإن كانت حاجة بعضهم أشد لا التسوية بين آحاد الصنف بل تندب،

## യോദ്ധാവ്

ശമ്പളത്തിനു വേണ്ടിയല്ലാതെ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധംചെയ്യുന്നവനാണ് ആയത്തിലെ في سبيل الله കൊണ്ടുദ്ദേശ്യം. അവൻ ധനികനാണെങ്കിലും സകാത്തിനവകാശമുണ്ട്. യോദ്ധാവിനും കുടുംബത്തിനുമുള്ള ഭക്ഷണം, വസ്ത്രം, പോക്കുവരവ് ചെലവുകളെല്ലാം സകാത്തിൽ നിന്നു നൽകണം. യുദ്ധസാമഗ്രികൾക്കുള്ള പണവും കൊടുക്കണം.

## ഇബ്നുസ്സബീൽ

സകാത്ത് നൽകുന്ന നാട്ടിലൂടെ കടന്നുപോകുന്നവനും അവിടെനിന്നു യാത്ര തുടങ്ങുന്നവനുമായ യാത്രക്കാരൻ. അനുവദനീയ യാത്രയാവണം. ഉല്ലാസയാത്രയുമാവാം. അവന് ജോലിയുണ്ടെന്നത് സകാത്ത് നൽകുന്നതിന് തടസ്സമല്ല. തെറ്റായ കാര്യത്തിന് വേണ്ടി യാത്രചെയ്യുന്നവന് സകാത്തിനർഹതയില്ല. അവൻ പശ്ചാത്തപിച്ചാലേ പറ്റൂ. ശരിയായൊരു ലക്ഷ്യവുമില്ലാതെ വെറുതെ അലയുന്നവനും സകാത്ത് നൽകരുത്. യാത്രക്കാരന് വഴിയിലോ ലക്ഷ്യസ്ഥലത്തോ സ്വത്തൊന്നുമില്ലെങ്കിൽ അവന്റെയും ആശ്രിതരായി കൂടെയുള്ളവരുടെയും പോക്കുവരവ് സമയത്തെ ഭക്ഷണ, വസ്ത്രാവശ്യങ്ങൾക്ക് മതിയായത് സകാത്തിൽ നിന്നു നൽകണം.

യാത്രക്കാരനാണെന്നോ യോദ്ധാവാണെന്നോ വാദിക്കുന്നവനെ സത്യം ചെയ്യിക്കാതെ തന്നെ അംഗീകരിക്കണം. പക്ഷേ അവൻ യാത്ര പുറപ്പെട്ടിന്നില്ലെങ്കിൽ നൽകിയത് തിരിച്ചുവാങ്ങണം. ഒരാൾക്ക് രണ്ട് വകുപ്പിൽ സകാത്ത് നൽകാൻ പാടില്ല. എന്നാൽ കടമുണ്ടായിരുന്ന ഫഖീറിന് കടത്തിന്റെ പേരിൽ സകാത്ത് നൽകുകയും അവൻ അതുകൊണ്ട് കടം വീട്ടുകയും ചെയ്താൽ ഫഖീർ എന്ന നിലയിൽ അവന് വീണ്ടും സകാത്ത് നൽകാം. കാരണം സാമ്പത്തിക പ്രയാസത്തിലാണല്ലോ അവനിപ്പോഴും.

## മൂന്നു പേർക്കെങ്കിലും

ഉടമ തന്നെ സകാത്ത് വിതരണം ചെയ്യുമ്പോൾ ആമിലിന്റെ വിഹിതം ഒഴിവാകും. അവകാശികൾ പരിമിതവും സകാത്ത് അവർക്കെല്ലാം നൽകാൻ തികയുകയും ചെയ്താൽ എല്ലാവർക്കും നൽകൽ നിർബന്ധമാണ്. തികയാത്തപക്ഷം ഉള്ളത് എല്ലാവർക്കും വീതിക്കണമെന്ന് നിർബന്ധമോ സുന്നത്തോ ഇല്ല. എങ്കിലും ഓരോ വിഭാഗത്തിലെയും മൂന്നു പേർക്ക് വീതം നൽകൽ നിർബന്ധമാണ്. സകാത്ത് നിർബന്ധമായപ്പോൾ അവരെല്ലാവരും നാട്ടിൽ ഇല്ലെങ്കിലും. നൽകുന്ന മൂന്നുപേരും സ്വദേശികളാവലാണ് കൂടുതൽ ഉത്തമം. ഒരു വിഭാഗത്തിലെ മൂന്നുപേർ ഉണ്ടായിരിക്കെ രണ്ടുപേർക്ക് സകാത്ത് നൽകിയാൽ ഉടമ അവന്റെ ധനത്തിൽനിന്നും മൂല്യമുള്ള വല്ലതും മൂന്നാമനു കൂടി കൊടുക്കൽ നിർബന്ധമാണ്. മൂന്നിൽ ചിലർ ഇല്ലാത്ത സ്ഥിതിയിൽ അവരുടെ വിഹിതം ആ വിഭാഗത്തിലെ ബാക്കിയുള്ളവർക്കാവശ്യമുണ്ടെങ്കിൽ അവർക്കും ഇല്ലെങ്കിൽ മറ്റു വിഭാഗങ്ങളിലുള്ളവർക്കും നൽകാം.

واختار جماعة من أئمتنا جواز صرف الفطرة إلى ثلاثة مساكين أو غيرهم من المستحقين، ولو كان كل صنف أو بعض الأصناف وقت الوجوب محصوراً في ثلاثة فأقل استحقوها في الأولى، وما يخص المحصورين في الثانية من وقت الوجوب فلا يضر حدوث غني أو موت أحدهم بل حقه باق بحاله فيدفع نصيب الميت لوارثه وإن كان هو المزكي، ولا يشاركهم قادم عليهم ولا غائب عنهم وقت الوجوب، فإن زادوا على ثلاثة لم يملكوا إلاَّ بالقسمة، ولا يجوز لمالك نقل الزكاة عن بلد المال ولو إلى مسافة قريبة ولا تجزئ، ولا دفع القيمة في غير مال التجارة ولا دفع عينه فيه، ونقل عن عمر وابن عباس وحذيفة رضيى اللَّه عنهم جواز صرف الزكاة إلى صنف واحد وبه قال أبو حنيفة، ويجوز عنده نقل الزكاة مع الكراهة ودفع قيمتها وعين مال التجارة.

**(ولو أعطاها)** أي الزكاة ولو الفطرة **(لكافر أو من به رق)** ولو مبعضاً غير مكاتب **(أو هاشمي أو مطلبي)** أو مولى لهما لم يقع عن الزكاة لأن شرط الآخذ الإسلام وتمام الحرية، وعدم كونه هاشمياً ولا مطلبياً وإن انقطع عنهم خمس الخمس لخبر: «إن

വിഭാഗങ്ങൾക്കിടയിൽ സമത്വം പാലിക്കൽ നിർബന്ധമാണ്. ചിലർക്ക് ആവശ്യം കൂടുതലുണ്ടെന്നത് കണക്കിലെടുക്കേണ്ടതില്ല. ഒരു വിഭാഗത്തിലെ വ്യക്തികൾക്കിടയിൽ തുല്യത വേണമെന്ന് നിർബന്ധമില്ലെങ്കിലും സുന്നത്തുണ്ട്. മൂന്നു ഫഖീറുകൾക്കോ മറ്റവകാശികളായ മൂന്നുപേർക്കോ മാത്രമായി ഫിത്വ്ർ സകാത്ത് നൽകാമെന്ന് നമ്മുടെ ഇമാമുകളിലൊരു വിഭാഗം അഭിപ്രായപ്പെട്ടിട്ടുണ്ട്.

എല്ലാ വിഭാഗങ്ങളുമോ ചില വിഭാഗങ്ങളോ സകാത്ത് നിർബന്ധമായപ്പോൾ മൂന്നുപേരോ അതിൽ കുറവോ മാത്രമാണെങ്കിൽ ആദ്യരൂപത്തിൽ സകാത്ത് മുഴുവനും രണ്ടാമത്തേതിൽ പരിമിത വ്യക്തികളുടെ വിഹിതവും നിർബന്ധമായ സമയം മുതൽ അവർക്കവകാശമുള്ളതായിരിക്കും. അവരിലൊരാൾക്ക് പിന്നീട് സാമ്പത്തിക ശേഷിയുണ്ടാവുന്നതോ മരണമോ പ്രതികൂലമായി ഭവിക്കില്ല. അവരുടെ വിഹിതം അങ്ങനെ തന്നെ നിലനിൽക്കും. മരിച്ചവന്റെ വിഹിതം അവന്റെ അവകാശിക്ക് കൊടുക്കണം. ആ അവകാശി തന്നെയാണ് സകാത്ത് നൽകുന്നവനെങ്കിലും. പിന്നീട് വരുന്നവർക്കോ നിർബന്ധമായപ്പോൾ സ്ഥലത്തില്ലാതിരുന്നവർക്കോ ഇതിൽനിന്നു പങ്കു ലഭിക്കില്ല.[1] മൂന്നിലേറെയാളുണ്ടെങ്കിൽ വീതിച്ചാലേ അവർക്കവകാശമുണ്ടാകൂ.

## വില നൽകലും സ്ഥലം മാറ്റലും

സമ്പത്തുള്ള നാട്ടിൽ നിന്നും സകാത്ത് മറ്റൊരിടത്തേക്ക് നീക്കാൻ ഉടമക്ക് അധികാരമില്ല. തൊട്ടടുത്ത പ്രദേശത്തേക്കായാൽ പോലും അതു ശരിയാവില്ല. കച്ചവടച്ചരക്കല്ലാത്തതിൽ സകാത്തിന് പകരം അതിന്റെ വിലകൊടുത്താൽ മതിയാവില്ല. കച്ചവടത്തിലാവട്ടെ സകാത്തായി ചരക്കു കൊടുക്കാനും പറ്റില്ല.

ഒരു വിഭാഗം അവകാശികൾക്കു മാത്രമായി സകാത്ത് നൽകാമെന്ന് ഇബ്നു ഉമർ, ഇബ്നു അബ്ബാസ്, ഹുദൈഫ(റ.ഹും) എന്നിവരിൽ നിന്ന് റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. ഇമാം അബൂഹനീഫ(റ)വും ഇതുതന്നെ പറഞ്ഞിട്ടുണ്ട്. മാത്രമല്ല, അദ്ദേഹത്തിന്റെ അഭിപ്രായം സകാത്ത് സ്ഥലംമാറ്റൽ ഉത്തമമല്ലെങ്കിലും - കറാഹത്ത്- അനുവദനീയമാണെന്നും സകാത്തിനു പകരം വില നൽകാമെന്നും കച്ചവടത്തിൽ സകാത്തായി ചരക്ക് നൽകാമെന്നുമാണ്.

## അഹ്‌ലുബൈതിന് പറ്റില്ല

ഫിഥ്റ് ഉൾപ്പെടെ സകാത്ത് അമുസ്‌ലിമിനോ[2] ഹാശിം, മുത്വലിബ്[3] വംശത്തിൽ പെട്ടവർക്കോ, -നബി കുടുംബം- അവരുടെ മുക്ത അടിമകൾക്കോ, ധനികനോ, അടുത്ത ബന്ധുവിന്റെ മതിയായ

1. കാരണം സകാത്ത് ഇപ്പോൾ മറ്റുള്ളവരുടെ ഉടമസ്ഥതയിലായിക്കഴിഞ്ഞു
2. പൊതുവെ ദാനധർമ്മങ്ങൾ അമുസ്‌ലിംകൾ ഉൾപ്പെടെ എല്ലാവർക്കും നൽകാമെങ്കിലും
3. നബി കുടുംബം

هذه الصدقات» أي الزكوات «إنما هي أوساخ الناس، وإنها لا تحل لمحمد ولا لآله» قال شيخنا: وكالزكاة كل واجب كالنذر والكفارة بخلاف التطوع والهدية (أو غني) وهو من له كفاية العمر الغالب على الأصح، وقيل من له كفاية سنة أو الكسب الحلال اللائق (أو مكفي بنفقة قريب) من أصل أو فرع أو زوج بخلاف المكفي بنفقة متبرع (لم يجزئ) ذلك عن الزكاة ولا تتأدى بذلك إن كان الدافع المالك وإن ظن استحقاقهم، ثم إن كان الدافع بظن الاستحقاق الإمام برئ المالك ولا يضمن الإمام بل يسترد المدفوع وما استرده صرفه للمستحقين، أما من لم يكتف بالنفقة الواجبة له من زوج أو قريب فيعطيه المنفق وغيره حتى بالفقر، ويجوز للمكفي بها الأخذ بغير المسكنة والفقر إن وجد فيه حتى ممن تلزمه نفقته، ويندب للزوجة إعطاء زوجها من زكاتها حتى بالفقر والمسكنة وإن أنفقها عليها قال شيخنا: والذي يظهر أن قريبه الموسر لو امتنع من الإنفاق عليه وعجز عنه بالحاكم أعطي حينئذ لتحقق فقره أو مسكنته الآن.

സംരക്ഷണമുള്ളവനോ നൽകിയാൽ അതു പരിഗണിക്കില്ല. മോചനക്കരാറിലേർപ്പെട്ടവനല്ലാത്ത അടിമക്കും -ഭാഗികാടിമത്തമുള്ളൂവെങ്കിലും- പറ്റില്ല. മുസ്‌ലിമാവൽ, പൂർണമായും സ്വതന്ത്രനായിരിക്കൽ, ഹാശിം, മുത്വലിബ് വംശജനാവാതിരിക്കൽ എന്നിവ സകാത്ത് വാങ്ങുന്നവർക്കുള്ള നിബന്ധനയാണ്. 'ഖുംസുൽ ഖുംസ്'[1] ലഭിക്കുന്നില്ലെങ്കിലും ഹാശിം, മുത്വലിബ് വംശജർക്ക് സകാത്ത് നൽകാൻ പറ്റില്ല.

اِنَّ هٰذِهِ الصَّدَقَاتِ اِنَّمَا هِيَ اَوْسَاخُ النَّاسِ وَاِنَّهَا لَا تَحِلُّ لِمُحَمَّدٍ وَلَا لِآلِه

(തീർച്ചയായും ഇത് (സകാത്ത്) ജനങ്ങളുടെ അഴുക്കുകളാണ്. മുഹമ്മദ്(സ)നോ കുടുംബത്തിനോ അത് അനുവദനീയമല്ല) എന്ന ഹദീസാണ് കാരണം. നേർച്ച, പ്രായശ്ചിത്തം (കഫ്ഫാറത്ത്) പോലുള്ള മറ്റു നിർബന്ധ ദാനങ്ങളും സകാത്ത് പോലെ ഇവർക്ക് വിലക്കപ്പെട്ടതാണ് എന്നു ശൈഖുനാ പറഞ്ഞിട്ടുണ്ട്. എന്നാൽ നിർബന്ധമല്ലാത്ത ദാനം, ഹദ്‌യ എന്നിവക്ക് വിലക്കില്ല.

സകാത്തിന് അർഹതയില്ലാത്ത ധനികൻ സാധാരണ ആയുഷ്കാലത്തെ ജീവിതത്തിനുള്ള വകയുള്ളവനാണെന്നാണ് പ്രബലാഭിപ്രായം. ഒരു വർഷത്തേക്കുള്ള വിഭവങ്ങളോ യോജിച്ച അനുവദനീയമായ ജോലിയോ ഉള്ളവൻ എന്നൊരഭിപ്രായവുമുണ്ട്.

മതിയായ സംരക്ഷണം നൽകുന്ന അടുത്ത ബന്ധു പിതാവ്, മക്കൾ, ഭർത്താവ് എന്നിവരൊക്കെയാവാം. ആരുടെയെങ്കിലും ഔദാര്യമായി ലഭിക്കുന്നതുകൊണ്ട് ആവശ്യങ്ങൾ നിറവേറുന്നുവെങ്കിലും സകാത്തിനർഹതയുണ്ടാവും. ഉടമയാണ് അനർഹർക്ക് സകാത്ത് നൽകിയതെങ്കിൽ അവർ അർഹരാണെന്ന് കരുതിയാണ് നൽകിയതെങ്കിലും സകാത്ത് വീടില്ല. ഇനി അർഹരാണെന്ന് ധരിച്ചു സകാത്ത് നൽകിയത് ഇമാമാണെങ്കിൽ ഉടമയുടെ ബാധ്യത ഒഴിവാകും. ഇമാം ഉത്തരവാദിയാവുകയുമില്ല. പക്ഷേ അവരിൽ നിന്നത് തിരിച്ചുവാങ്ങി അർഹർക്ക് കൊടുക്കണം. ഭർത്താവ്, ബന്ധു തുടങ്ങിയവരിൽ നിന്ന് ലഭിക്കേണ്ടതായ നിർബന്ധ വിഹിതംകൊണ്ട് തികയാത്തവർക്ക് ഫഖീർ എന്ന നിലയിൽ പോലും സകാത്തിനർഹതയുണ്ടാവും. സകാത്ത് കൊടുക്കുന്നത് ചെലവിന് നൽകുന്നവരോ മറ്റുള്ളവരോ ആവട്ടെ.

## ഭാര്യയുടെ സകാത്ത് ഭർത്താവിന്

മതിയായ സംരക്ഷണം ലഭിക്കുന്നവർക്കു തന്നെ ഫഖീർ, മിസ്കീൻ എന്നീ നിലയ്ക്കല്ലാതെ മറ്റ് അർഹതകളുണ്ടെങ്കിൽ അതിന്റെ പേരിൽ സകാത്ത് വാങ്ങാം. അത് തനിക്കു സംരക്ഷണം നൽകുന്നവരിൽ നിന്നു തന്നെയാവാം. തന്റെ സകാത്തിൽനിന്ന് ഭർത്താവിനു നൽകൽ ഭാര്യക്ക് സുന്നത്തുണ്ട് (ഭർത്താവ് സകാത്തിന് അവകാശിയാണെങ്കിൽ). ഫഖീർ, മിസ്കീൻ എന്ന നിലയിൽ കിട്ടുന്നത് ഭാര്യ

1. خمس الخمس അഞ്ചിലൊന്നിന്റെ അഞ്ചിലൊന്ന്. യുദ്ധത്തിൽ ലഭിക്കുന്ന ധനത്തിന്റെ ഇത്രയും ഭാഗം ഇവർക്കുള്ളതാണ്. അതു ശേഷം പറയുന്നുണ്ട്

فائدة: أفتى النووي في بالغ تاركاً للصلاة كسلاً، أنه لا يقبضها له إلاّ وليه اي كصبي ومجنون فلا تعطى له وان غاب وليه خلافاً لمن زعمه بخلاف ما لو طرأ تركه لها أو تبذيره ولم يحجر عليه فإنه يقبضها، ويجوز دفعها لفاسق إلاّ إن علم أنه يستعين بها على معصية فيحرم وإن أجزأ.

تتمة : في قسمة الغنيمة

ما أخذناه من أهل حرب قهراً فهو غنيمة وإلاّ فهو فيء، ومن الأول ما أخذناه من دارهم اختلاساً أو سرقة على الأصح خلافا للغزالي وإمامه حيث قالا: إنه مختص بالآخذ بلا تخميس. وادّعى ابن الرفعة الإجماع عليه، ومن الثاني جزية وعشر تجارة وتركة مرتد، ويبدأ في الغنيمة بالسلب للقاتل المسلم بلا تخميس وهو ملبوس القتيل وسلاحه ومركوبه، وكذا سوار ومنطقة وخاتم وطوق، وبالمؤن كأجرة حمال ثم يخمس باقيها فأربعة أخماسها ولو عقاراً لمن حضر الوقعة وإن لم يقاتل فما أحد أولى به من أحد، لا لمن لحقهم بعد انقضائها ولو قبل جمع المال، ولا لمن مات في أثناء القتال قبل

എന്ന നിലക്ക് അവളുടെ ചെലവിനുവേണ്ടി തന്നെ നൽകുകയുമാവാം.

സാമ്പത്തികശേഷിയുള്ള അടുത്ത ബന്ധു ഉണ്ടെങ്കിലും അവൻ ചെലവിനു നൽകാൻ വിസമ്മതിക്കുകയും കോടതിയിലൂടെ അതു നേടാൻ കഴിയാതെ വരികയും ചെയ്താൽ അവർക്ക് സകാത്ത് നൽകേണ്ടതാണെന്നാണ് വ്യക്തമാവുന്നത് എന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. കാരണം അവനിപ്പോൾ ഫഖീറോ മിസ്കീനോ ആണെന്നുറപ്പാണല്ലോ.

## നിസ്കരിക്കാത്തവന് സകാത്ത്

മടിയനായി നിസ്കാരമുപേക്ഷിക്കുന്ന പ്രായപൂർത്തിയായ വ്യക്തിക്കുള്ള സകാത്ത് അവന്റെ രക്ഷിതാവ് മാത്രമേ വാങ്ങാവൂ എന്ന് ഇമാം നവവി(റ) ഫത്‌വ നൽകിയിട്ടുണ്ട്. രക്ഷിതാവ് സ്ഥലത്തില്ലെങ്കിൽ പോലും കുട്ടിയെയും ഭ്രാന്തനെയും പോലെ ഇവന്റെ കയ്യിലും സകാത്ത് കൊടുക്കരുത്. രക്ഷിതാവ് സ്ഥലത്തില്ലെങ്കിൽ നൽകാമെന്ന എതിർവാദം ചിലർക്കുണ്ട്. നിസ്കാരമുപേക്ഷിക്കലും ധൂർത്തും പ്രായപൂർത്തിയായതിന് ശേഷം ഉണ്ടാവുകയും ധൂർത്തിന്റെ പേരിൽ വിലക്കിനൊന്നും വിധേയനാവാത്ത വ്യക്തിയുമാണെങ്കിൽ അവന് സകാത്ത് സ്വീകരിക്കാം. സകാത്ത് നൽകുന്നത് അനാശാസ്യത്തിന് സഹായകമാകുമെന്നുറപ്പില്ലെങ്കിൽ ദുർനടപ്പുകാരന്ന് സകാത്ത് നൽകാം. അതുറപ്പാണെങ്കിൽ നൽകൽ ഹറാമുമാണ്. നൽകിയാൽ സകാത്ത് വീടുമെങ്കിലും.

## ഗനീമത്ത്, ഫൈഅ്

മുസ്‌ലിംകളോട് സമരത്തിലേർപ്പെട്ട ശത്രുക്കളിൽനിന്ന് ബലമായി പിടിച്ചെടുക്കുന്നതിനാണ് ഗനീമത്ത് എന്ന് പറയുന്നത്. അല്ലാത്തതിന് ഫൈഅ്[1] എന്നും. മുസ്‌ലിംകളോട് യുദ്ധം ചെയ്യുന്നവരിൽ നിന്നും തട്ടിപ്പറിക്കുന്നതും മോഷ്ടിക്കുന്നതും ഗനീമത്ത് തന്നെയാണെന്നാണ് പ്രബലം. ഇമാം ഗസ്സാലി(റ)നും അദ്ദേഹത്തിന്റെ ഇമാമിനും[2] ഇതിൽ എതിരഭിപ്രായമുണ്ട്. അതു കിട്ടിയവന് സ്വന്തമാക്കാമെന്നും വീതിക്കേണ്ടതില്ലെന്നുമാണ് ഇവർ പറയുന്നത്. ഇതിൽ തർക്കമില്ലെന്നാണ് ഇബ്നുർരിഫ്അത്ത്(റ)ന്റെ വാദം. ജിസ്‌യ[3] കച്ചവടത്തിന്റെ പത്തിലൊന്ന്,[4] മുർതദ്ദിന്റെ അനന്തരസ്വത്ത് എന്നിവ ഫൈഇൽ പെടും.

ഗനീമത്ത് വീതിക്കൽ 'സലബ്' കൊണ്ട് തുടങ്ങണം. വധിക്കപ്പെട്ട ശത്രുവിന്റെ വസ്ത്രം, ആയുധം,

1. പൊരുതുന്നവരിൽ നിന്നല്ലാതെ പിടിച്ചെടുക്കുന്നത് (ഉദാ: മുർതദ്ദിൽ നിന്ന് പിടിച്ചെടുക്കുന്ന ധനം) അല്ലെങ്കിൽ യുദ്ധക്കാരിൽ നിന്ന് തന്നെ ബലപ്രയോഗത്തിലൂടെയല്ലാതെ ലഭിക്കുന്നത്. (ഉദാ: സഖ്യത്തിലൂടെ ലഭിക്കുന്നത്)
2. അദ്ദേഹത്തിന്റെ ശൈഖ് ഇമാമുൽഹറമൈനി(റ)
3. അമുസ്‌ലിംകൾ മുസ്‌ലിം രാഷ്ട്രത്തിൽ നൽകുന്ന സംരക്ഷണ നികുതി
4. മുസ്‌ലിം രാജ്യത്ത് കച്ചവടം ചെയ്യുന്ന അമുസ്‌ലിം വ്യാപാരികളിൽ നിന്ന് നിബന്ധന പ്രകാരം ഈടാക്കുന്നത്.

الحيازة على المذهب، وأربعة أخماس الفيء للمرصدين للجهاد، وخمسها يخمس سهم للمصالح كسد ثغر وعمارة حصن ومسجد وأرزاق القضاة والمشتغلين بعلوم الشرع وآلاتها ولو مبتدئين وحفاظ القرآن والأئمة والمؤذنين، ويعطى هؤلاء مع الغني ما رآه الإمام، ويجب تقديم الأهم مما ذكر وأهمها الأول، ولو منع هؤلاء حقوقهم من بيت المال وأعطي أحدهم منه شيئاً جاز له الأخذ ما لم يزد على كفايته على المعتمد، وسهم للهاشمي والمطلبي للذكر منهما مثل حظ الأنثيين ولو أغنياء، وسهم لفقراء اليتامى، وسهم للمساكين، وسهم لابن السبيل الفقير، ويجب تعميم الأصناف الأربعة بالعطاء حاضرهم وغائبهم عن المحل. نعم يجوز التفاوت بين آحاد الصنف غير ذوي القربى لا بين الأصناف ولو قل الحاصل بحيث لو عمّ لم يسد مسداً خص به الأحوج ولا يعم للضرورة، ولو فقد بعضهم وزع سهمه على الباقين، ويجوز عند الأئمة الثلاثة صرف جيع خمس الفيء إلى المصالح، ولا يصح شرط الإمام من أخذ شيئاً فهو له وفي قول:

വാഹനം, വള, ബെൽറ്റ്, മോതിരം, മാല എന്നിവ യാണ് 'സലബ്'. ഇവയെല്ലാം അവനെ വധിച്ച മുസ്‌ലിമിനുള്ളതാണ്. അതു ഭാഗിക്കേണ്ടതില്ല. ചുമ യ്ക്കുന്നവരുടെ കൂലി പോലുള്ള ചെലവുകളാണ് പിന്നെ ഗനീമത്തിൽ നിന്നു നൽകേണ്ടത്. ബാക്കി യുള്ളത് അഞ്ചു ഭാഗമാക്കണം. ഇതിൽ നാലു ഭാഗവും -ഭൂസ്വത്തുക്കളാണെങ്കിലും- യുദ്ധത്തിൽ സംബന്ധിച്ചവർക്കാണ്. പൊരുതിയിട്ടില്ലെങ്കിലും വീതം നൽകണം. ആർക്കും പ്രത്യേക പരിഗണന നൽകേണ്ടതില്ല. യുദ്ധം കഴിഞ്ഞ ശേഷം വന്നവർക്ക് വിഹിതം നൽകില്ല. യുദ്ധമുതലുകൾ ശേഖരിക്കും മുമ്പാണെത്തിയതെങ്കിലും അവർക്കുമില്ല. യുദ്ധ ത്തിനിടയിൽ -ധനം ശേഖരിക്കും മുമ്പ്- മരിച്ച വർക്കും പങ്കില്ലെന്നാണ് പ്രബലപക്ഷം.

ഫൈഇന്റെ അഞ്ചിൽ നാലുഭാഗവും യുദ്ധരംഗ ത്തുള്ള സൈന്യത്തിനുള്ളതാണ്. ഗനീമത്തിന്റെയും ഫൈഇന്റെയും ശേഷിക്കുന്ന അഞ്ചിലൊരു ഭാഗം വീണ്ടും അഞ്ചാക്കണം. അതിലൊരു ഭാഗം രാജ്യ ത്തിന്റെ അതിർത്തികൾ ഭദ്രമാക്കൽ, കോട്ട, പള്ളി എന്നിവയുടെ സംരക്ഷണം, ഖാളിമാർ, മതവിജ്ഞാ നവും അതിന്റെ മാധ്യമങ്ങളും പഠിക്കുന്ന പ്രാഥമിക വിദ്യാർത്ഥികളടക്കമുള്ളവർ, ഖുർആൻ ഹൃദിസ്ഥമാ ക്കുന്നവർ, ഇമാമുകൾ, മുഅദ്ദിനുകൾ എന്നിവരുടെ ഭക്ഷണം പോലുള്ള പൊതുകാര്യങ്ങൾക്കു വേണ്ടി നൽകണം. സാമ്പത്തികശേഷിയുള്ളവരാണെങ്കിലും ഭരണാധികാരിയുടെ അഭിപ്രായപ്രകാരമുള്ള സംഖ്യ ഇവർക്കു നൽകേണ്ടതാണ്. ഇവയിൽ പ്രധാനപ്പെട്ട തിന് മുൻഗണന നൽകുകയും വേണം. അതിർത്തി സംരക്ഷണം തന്നെയാണ് ഏറെ പ്രധാനം.

ഇക്കൂട്ടരിലാർക്കെങ്കിലും പൊതുഖജനാവിൽ നിന്ന് ലഭിക്കേണ്ട ആനുകൂല്യം ഇമാം തടയുകയും മറ്റാരിലൂടെയെങ്കിലും അതവർക്ക് ലഭിക്കുകയും ചെയ്താൽ ആവശ്യത്തിനുള്ളത്ര മാത്രം അവർക്ക് സ്വീകരിക്കാവുന്നതാണ് എന്നാണ് പ്രബലാഭിപ്രായം.

(അഞ്ചിലൊന്നിന്റെ അഞ്ചിലൊന്നിൽ) ബാക്കിയുള്ളതിൽ ഒരു ഭാഗം ഹാശിം, മുത്വലിബ് വംശക്കാർക്ക് നൽകണം. പെണ്ണിന്റെ ഇരട്ടി ആണിന് എന്ന തോതിലാണ് നൽകേണ്ടത്. അവർ ധനികന്മാരാണെ ങ്കിലും നൽകണം. ഇനിയൊരു വിഹിതം പാവപ്പെട്ട അനാഥകൾക്കും മറ്റൊരു വിഹിതം സാധുക്കൾക്കും മറ്റൊന്ന് ദരിദ്രരായ യാത്രക്കാർക്കും നൽകേണ്ടതാണ്.[1] ഈ നാലു വിഭാഗത്തിലെയും നാട്ടിലുള്ളവരും സ്ഥലത്തില്ലാത്തവരുമായ എല്ലാവർക്കും നൽകൽ നിർബന്ധമാണ്. ഹാശിം, മുത്വലിബ് വംശജരൊഴി കെയുള്ള വിഭാഗങ്ങളിൽ വ്യക്തികൾക്കിടയിൽ ഏറ്റവ്യത്യാസമാവാം. വിഭാഗങ്ങൾക്കിടയിൽ പാടില്ല.

എല്ലാവർക്കും നൽകിയാൽ ആർക്കും ഒന്നിനും തികയാത്തവിധം കുറവാണ് സ്വത്തുവഹകളെങ്കിൽ അത്യാവശ്യക്കാർക്കു മാത്രം നൽകാം. പ്രയാസം കാരണം മൊത്തമായ നൽകൽ ഒഴിവാക്കാം. ഇതിൽ ഏതെങ്കിലും വിഭാഗം ഇല്ലെങ്കിൽ അവരുടെ വിഹിതം മറ്റുള്ളവർക്ക് വീതിച്ചു നൽകണം. ഫൈഇന്റെ

1. ഇവരെല്ലാം മുസ്‌ലിംകൾ ആയിരിക്കണം എന്ന നിബന്ധനയുണ്ട്.

يصح وعليه الأئمة الثلاثة، وعند أبي حنية ومالك يجوز للإمام أن يفضل بعضاً.

فرع: لو حصل لأحد من الغانمين شيء مما غنوا قبل التخميس والقسمة الشرعية لا يجوز له التصرف فيه لأنه مشترك بينهم وبين أهل الخمس، والشريك لا يجوز له التصرف في المشترك بغير إذن شريكه. **(ويسن صدقة تطوع)** لآية ﴿من ذالذي يقرض الله قرضاً حسناً﴾(البقرة:٢٤٥،الحديد:١١) وللأحاديث الكثيرة الشهيرة، وقد تجب كأن يجد مضطراً ومعه ما يطعمه فاضلاً عنه ويكره بردئ، وليس منه التصدق بالفلوس والثوب الخلق ونحوهما بل ينبغي أن لا يأنف من التصدق بالقليل، والتصدق بالماء أفضل حيث كثر الاحتياج إليه وإلاّ فالطعام، ولو تعارض الصدقة حالاً والوقف فإن كان الوقت وقت حاجة وشدة فالأول أولى وإلاّ فالثاني لكثرة جدواه قاله ابن عبد السلام وتبعه الزركشي، وأطلق ابن الرفعة ترجيح الأولى لأنه قطع حظه من المتصدق به حالا. وينبغي للراغب في الخير أن لا يخلي **(كل يوم)** من الأيام من الصدقة **(بما**

അഞ്ചിലൊന്ന് മുഴുവനും പൊതുക്ഷേമത്തിന് വേണ്ടി ചെലവഴിക്കാമെന്നാണ് മൂന്ന് ഇമാമുകളുടെയും വീക്ഷണം.[1]

യുദ്ധത്തിൽ കിട്ടുന്നത് കിട്ടുന്നവർക്ക് എന്ന് ഇമാം ഉപാധിവെക്കാൻ പാടില്ല. അതു പറ്റുമെന്ന അഭിപ്രായവുമുണ്ട്. മൂന്ന് മദ്ഹബുകളുടെ ഇമാമുകളും ആ അഭിപ്രായക്കാരാണ്. അബൂഹനീഫ, മാലിക് (റ) എന്നിവരുടെ വീക്ഷണം ഇമാം ചിലർക്ക് പ്രാധാന്യം കൽപ്പിക്കുന്നതിൽ വിരോധമില്ല എന്നുമാണ്.

### ഭാഗിക്കാതെ പാടില്ല

അഞ്ചായി വിഭജിച്ച് നിയമപരമായി ഭാഗിക്കും മുമ്പ് ഗനീമത്തിൽനിന്ന് വല്ലതും അവകാശികളിൽ പെട്ട ആർക്കെങ്കിലും ലഭിച്ചാൽ അതിൽ ക്രയവിക്രയങ്ങളൊന്നും പാടില്ല.[2] കാരണം അത് മറ്റവകാശികൾക്ക് കൂടിയുള്ളതാണ്. കൂട്ടുസ്വത്തിൽ പങ്കാളിയുടെ സമ്മതം കൂടാതെ ഒരാൾ മാത്രം കൈകാര്യം ചെയ്തുകൂടാ.

### സുന്നത്തായ ധർമ്മം (സ്വദഖ:)

مَنْ ذَا الَّذِي يُقْرِضُ اللَّهَ قَرْضًا حَسَنًا (അർത്ഥം: "ആരുണ്ട് അല്ലാഹുവിന് നല്ല കടം കൊടുക്കാൻ?")[3] എന്ന ഖുർആൻ സൂക്തമാണ് ധർമ്മം സുന്നത്തുണ്ടെന്നതിനു തെളിവ്. പ്രസിദ്ധമായ നിരവധി ഹദീസുകളുമുണ്ട്. ഈ ധർമ്മം ചിലപ്പോൾ നിർബന്ധവുമാവും. തന്റെ ആവശ്യത്തിനപ്പുറം ഭക്ഷണമുണ്ടായിരിക്കെ വിശന്നു വലഞ്ഞവനെ കാണൽ ഉദാഹരണം. തരം താണവ ധർമ്മം ചെയ്യൽ കറാഹത്താണ്. എന്നാൽ പഴയ വസ്ത്രമോ പൈസയോ പോലുള്ളവ നൽകൽ ഇതിൽപെടില്ല. മാത്രമല്ല, കുറച്ചാണെങ്കിലും ധർമ്മം ചെയ്യുന്നതിൽ മടി കാണിക്കാതിരിക്കുകയാണ് വേണ്ടത്. വെള്ളത്തിന് ആവശ്യമേറിയ സാഹചര്യത്തിൽ ജലദാനമാണ് ഏറെ ശ്രേഷ്ഠം. അല്ലാത്തപ്പോൾ ഭക്ഷണവും.

തത്സമയ ദാനമോ വഖ്ഫോ വേണ്ടത് എന്ന സന്ദേഹമായാൽ സാഹചര്യം നോക്കാം. അത്യാവശ്യം നേരിട്ട ഘട്ടമാണെങ്കിൽ ദാനമാണുത്തമം. അല്ലെങ്കിൽ വഖ്ഫും. വഖ്ഫിന്റെ പ്രയോജനം കൂടുതലാണെന്നതാണ് കാരണം. ഇബ്നു അബ്ദിസ്സലാം(റ) പ്രസ്താവിച്ചതാണിത്. തുടർന്ന് ഇമാം സർകശീ(റ)യും ഇതുതന്നെ പറഞ്ഞിട്ടുണ്ട്. ഏതു സാഹചര്യത്തിലും ദാനം തന്നെയാണ് നല്ലതെന്ന അഭിപ്രായമാണ് ഇബ്നു രിഫ്അത്(റ)ന്റേത്. കാരണം ദാനവസ്തുവിൽനിന്ന് അവകാശങ്ങളെല്ലാം അപ്പോൾ തന്നെ വിച്ഛേദിക്കുന്നുണ്ട്.

---

1. ഇമാം അബൂഹനീഫ, അഹ്മദ്, മാലിക്(റ.ഹും)
2. വിൽപന, ദാനം പോലുള്ളവയാണ് പാടില്ലാത്തത്. ഭക്ഷിക്കലും മറ്റുമാവാം
3. അൽബഖറ: 245 അല്ലാഹുവിന്റെ തൃപ്തി ലക്ഷ്യംവെച്ച് ദാനധർമ്മങ്ങൾ ചെയ്യുന്നവർക്ക് അർഹമായ പ്രതിഫലം പരലോകത്ത് അല്ലാഹു നൽകും എന്നു സാരം.

تيسر) وإن قل (وإعطاؤها سراً) افضل منه جهراً، أما الزكاة فإظهارها أفضل اجماعاً (و) إعطاؤها (برمضان) أي فيه لا سيما فى عشره الأواخر أفضل، ويتأكد ايضاً فى سائر الأزمنة والأمكنة الفاضلة كعشر ذي الحجة والعيدين والجمعة وكمكة والمدينة (و) إعطاؤها (لقريب) تلزمه نفقته أولا الأقرب فالأقرب من المحارم، ثم الزوج أو الزوجة ثم غير المحرم والرحم من جهة الأب ومن جهة الأم سواء، ثم محرم الرضاع ثم المصاهرة أفضل (و) صرفها بعد القريب إلى (جار أفضل) منه لغيره فعلم أن القريب البعيد الدار في البلد أفضل من جار الدار الأجنبي (لا) يسن التصدق (بما يحتاجه) بل يحرم بما يحتاج إليه لنفقة ومؤنة من تلزمه نفقته يومه وليلته، أو لوفاء دينه ولو مؤجلاً وإن لم يطلب منه ما لم يغلب على ظنه حصوله من جهة أخرى ظاهرة لأن الواجب لا يجوز تركه لسنة وحيث حرمت الصدقة بشيء لم يملكه المتصدق عليه على ما أفتى به شيخنا المحقق ابن زياد رحمه الله تعالى، لكن الذي جزم به شيخنا فى شرح المنهاج أنه يملكه. والمن بالصدقة حرام محبط للأجر كالأذى.

നന്മയിൽ താൽപര്യമുള്ളവർ നിത്യവും എന്തെങ്കിലും ധർമ്മം ചെയ്യേണ്ടതാണ്. അതെത്ര കുറച്ചായാലും. പരസ്യമായി നൽകുന്നതിനേക്കാൾ ഉത്തമം രഹസ്യമായി നൽകലാണ്. എന്നാൽ സകാത്ത് പരസ്യമായി നൽകലാണ് ശ്രേഷ്ഠമെന്നത് നിസ്തർക്കമാണ്. റമളാനിൽ പ്രത്യേകിച്ച് അവസാന പത്തിൽ ധർമ്മം കൂടുതൽ ശ്രേഷ്ഠമാണ്. ദുൽഹിജ്ജ പത്തു ദിനങ്ങൾ, രണ്ടു പെരുന്നാൾ ദിനങ്ങൾ, വെള്ളിയാഴ്ച എന്നിങ്ങനെയുള്ള വിശേഷദിനങ്ങളിലും മക്ക, മദീന പോലുള്ള വിശിഷ്ടസ്ഥലങ്ങളിലും ധർമ്മം ചെയ്യലും അതിശ്രേഷ്ഠം തന്നെ.

## ധർമ്മം ബന്ധുക്കൾക്ക്

ധർമ്മം അടുത്ത ബന്ധുക്കൾക്കു നൽകൽ ശ്രേഷ്ഠമാണ്. അവർ താൻ ചെലവുനൽകൽ നിർബന്ധമുള്ളവരോ അല്ലാത്തവരോ ആകാം. വിവാഹം നിഷിദ്ധമായ ബന്ധുക്കൾ, പിന്നെ അതിനടുത്തവർ, ഭാര്യാഭർത്താക്കൾ, പിന്നെ വിവാഹബന്ധം നിഷിദ്ധമല്ലാത്ത ബന്ധുക്കൾ -മാതൃവഴിയും പിതൃവഴിയുമുള്ള ബന്ധുക്കൾ ഇതിൽ സമമാണ്- പിന്നെ മുലകുടി ബന്ധത്തിലൂടെ വിവാഹം നിഷിദ്ധമായവർ പിന്നെ വിവാഹബന്ധത്തിലൂടെയും. ഇങ്ങനെയാണ് പ്രാമുഖ്യം വേണ്ടത്. ബന്ധു കഴിഞ്ഞാൽ പിന്നെ അയൽക്കാരന് നൽകലാണ് പുണ്യം.(1) നാട്ടിൽ ദൂരെയുള്ള ബന്ധുവിന് തന്നെയാണ് അന്യനായ അയൽക്കാരനേക്കാൾ പ്രാധാന്യമെന്ന് ഇതിൽനിന്ന് ഗ്രഹിക്കാം.(2)

തനിക്കത്യാവശ്യമുള്ളത് ധർമ്മം ചെയ്യൽ സുന്നത്തില്ല. മാത്രമല്ല, തന്റെയും താൻ ചെലവിന് നൽകേണ്ടവരുടെയും ഒരു ദിവസത്തെ ചെലവിനുള്ളത് മാത്രമേയുള്ളൂവെങ്കിൽ അതു നൽകൽ ഹറാമാണ്. അതുപോലെ അവധി നിശ്ചയിച്ചതാണെങ്കിൽ പോലും കടമുണ്ടെങ്കിൽ കടക്കാരൻ ആവശ്യപ്പെടുന്നില്ലെങ്കിലും കടംവീട്ടാനുള്ളതെടുത്ത് ധർമ്മം ചെയ്യൽ ഹറാമാണ്. കടംവീട്ടാനുള്ളത് മറ്റു മാർഗത്തിലൂടെ ലഭിക്കുമെന്ന് പ്രതീക്ഷയില്ലെങ്കിലാണിത്. കാരണം സുന്നത്തിന് വേണ്ടി നിർബന്ധം ഉപേക്ഷിക്കാൻ പറ്റില്ല. ഒരു വസ്തു ധർമ്മം ചെയ്യൽ ഹറാമാണെന്ന് വന്നാൽ കിട്ടിയ ആൾക്കത് സ്വന്തമാക്കാനുമാവില്ല എന്ന് ശൈഖുനാ അൽമുഹഖിഖ് ഇബ്നു സിയാദ്(റ) ഫത്വ നൽകിയിട്ടുണ്ട്. എന്നാൽ ശർഹുൽ മിൻഹാജിൽ ശൈഖുനാ തീർത്തു പറഞ്ഞത് അത് കിട്ടിയവന്റെ ഉടമസ്ഥതയിലാവുമെന്നാണ്. സ്വദഖ നൽകിയത്. എടുത്തുപറയൽ ഹറാമാണ്. പ്രതിഫലം നഷ്ടപ്പെടുത്തുകയും ചെയ്യും - അയാളെ ചീത്തപറഞ്ഞുകൊണ്ടും മറ്റും വിഷമിപ്പിക്കുന്നത് പോലെ-

## ഹറാം കലർന്ന ധർമ്മം

ഹലാലും ഹറാമും കൈവശമുള്ളവനിൽനിന്ന് -ഉദാ: അക്രമിയായ ഭരണാധികാരി- ധർമ്മം വാങ്ങൽ

1. ധർമ്മം ധനികനും അമുസ്ലിമിനും -മുസ്ലിംകളോട് വിരോധമുള്ളവനാണെങ്കിലും- നൽകാം. (തുഹ്ഫ)
2. ബന്ധു ആ നാട്ടിൽ തന്നെയാണെങ്കിലാണിത്. മറ്റൊരു നാട്ടിലാണ് ബന്ധുവെങ്കിൽ മുൻഗണന അയൽക്കാരനാണ്.

فائدة: قال في المجموع: يكره الأخذ ممن بيده حلال وحرام كالسلطان الجائر، ويختلف الكراهة بقلة الشبهة وكثرتها، ولا يحرم إلا إن تيقن أن هذا من الحرام. وقول الغزالي: يحرم الأخذ ممن أكثر ماله حرام وكذا معاملته شاذ.

കറാഹത്താണെന്ന് മജ്മൂഇൽ പറഞ്ഞിട്ടുണ്ട്. ആ നിഷിദ്ധക്കലർപ്പിന്റെ ഏറ്റക്കുറച്ചിലനുസരിച്ച് കറാഹത്തിനും കാഠിന്യവ്യത്യാസമുണ്ടാവും. കിട്ടിയത് ഹറാമിൽനിന്ന് തന്നെയാണെന്ന് ഉറപ്പുണ്ടെങ്കിലേ സ്വീകരിക്കൽ ഹറാമാകൂ. സമ്പാദ്യമേറെയും ഹറാമായവനിൽനിന്ന് ധർമ്മം സ്വീകരിക്കലും അവനുമായി ഇടപാട് ചെയ്യലും ഹറാമാണെന്ന് ഇമാം ഗസ്സാലി(റ) പറഞ്ഞത് ഒറ്റപ്പെട്ട അഭിപ്രായമാണ്.

## باب الصوم

هو لغة: الإمساك، وشرعاً: إمساك عن مفطر بشروطه الآتية، وفرض في شعبان في السنة الثانية من الهجرة وهو من خصائصنا ومن المعلوم من الدين بالضرورة.

(يجب صوم) شهر (رمضان) إجماعًا بكمال شعبان ثلاثين يوماً أو رؤية عدل واحد ولو مستوراً هلاله بعد الغروب إذا شهد بها عند القاضي ولو مع إطباق غيم بلفظ: أشهد أني رأيت الهلال اوانه هل ولا يكفى قوله اشهد أن غدا من رمضان ولا يقبل على شهادته إلاّ شهادة عدلين وبثبوت رؤية هلال رمضان عند القاضى بشهادة عدل بين يديه كمامر ومع قوله ثبت عندى يجب الصوم على جميع اهل البلد المرئي فيه وكالثبوت عند القاضى الخبر المتواتر برؤيته ولو من كفار لإفادته العلم الضروري وظن دخوله بالامارة الظاهرة التي لا تتخلف عادة كرؤية القناد يل المعلقة بالمنابر ويلزم الفاسق

അധ്യായം 3

## നോമ്പ്

**الصَّوْمُ** എന്ന പദത്തിന്റെ ഭാഷാർത്ഥം 'വർജ്ജനം' എന്നാണ്. ശറഇൽ സൗം എന്നാൽ താഴെ പറയുന്ന നിബന്ധനകളോടെ നോമ്പ് നഷ്ട മാകുന്ന കാര്യങ്ങളെ വർജ്ജിക്കൽ എന്നും.[1] ഹിജ്റ രണ്ടാംവർഷം ശഅബാനിലാണ് നോമ്പ് നിർബന്ധ മാക്കിയത്. റമളാനിലെ നിർബന്ധ നോമ്പ് മുസ്‌ലിം സമൂഹത്തിന് പ്രത്യേകമായുള്ളതാണ്. മതത്തിൽ അവിതർക്കിതമായി അറിയപ്പെട്ടതുമാണ്.

ശഅബാൻ മുപ്പത് പൂർത്തിയാവുകയോ (ഇരു പത്തൊമ്പതിന്റെ) അസ്തമയശേഷം പിറവി കണ്ടെന്ന് വിശ്വസ്തനായ ഒരാൾ -വിശ്വസ്തനല്ല എന്ന് അറിയപ്പെടാതിരുന്നാൽ മതി- ഖാസിയുടെ അടുത്തുവന്ന് സാക്ഷ്യപ്പെടുത്തുകയോ ചെയ്താൽ റമളാൻ വ്രതം നിർബന്ധമാകും. മാനം മേഘാവൃ തമായാലും സാക്ഷ്യം അംഗീകരിക്കുന്നതിന് തടസ്സ മില്ല.

"തീർച്ചയായും ഞാൻ മാസപ്പിറവി കണ്ടുവെന്ന് സാക്ഷ്യപ്പെടുത്തുന്നു" എന്നാണ് അവൻ പറയേണ്ട ത്. "തീർച്ചയായും പിറവിയുണ്ടായി" എന്നും പറ യാം. "നാളെ റമളാനാണെന്ന് ഞാൻ സാക്ഷ്യപ്പെ ടുത്തുന്നു" എന്നു പോരാ. ഒരാൾ സാക്ഷിയാണെന്നത് സ്ഥിരപ്പെടാൻ രണ്ടു നീതിമാന്മാരുടെ സാക്ഷ്യം വേണ്ടിവരും.[2] റമളാൻ പിറവി കണ്ടുവെന്നത് നീതിമാന്റെ സാക്ഷ്യത്താൽ ഖാളിക്ക് ബോധ്യപ്പെടു കയും അത് എനിക്കു ബോധ്യപ്പെട്ടുവെന്ന് ഖാസി പ്രഖ്യാപിക്കുകയും ചെയ്യുന്നതോടെ പിറവി കണ്ട നാട്ടുകാർക്ക് മുഴുവൻ വ്രതം നിർബന്ധമാവും. പിറവി കണ്ടെന്ന് വ്യാപകമായ വാർത്ത പ്രചരിക്കു ന്നത് -അത് അവിശ്വാസികളിൽ നിന്നാണെങ്കിലും- ഖാളിയുടെ അടുത്ത് സ്ഥിരപ്പെടുന്നത് പോലെയാ ണ്.[3] സംശയരഹിതമായ അറിവ് ഇതുകൊണ്ട് ലഭിക്കുന്നതാണ് കാരണം.

സാധാരണയിൽ മാറ്റം വരാത്ത അടയാളങ്ങളിലൂടെ റമളാൻ പ്രവേശിച്ചെന്ന ബോധ്യമുണ്ടാകുന്നത് -ഉദാ: മിനാരങ്ങളിൽ സ്ഥാപിക്കപ്പെട്ട വെളിച്ചം കാണുക- ഖാളിയുടെ അടുത്ത് സ്ഥിരപ്പെടുന്നതു പോലെ യാണ്. ദുർനടപ്പുകാരൻ, അടിമ, സ്ത്രീ എന്നിവർ പിറവി കണ്ടാൽ (ഖാളി ആ സാക്ഷ്യം സ്വീകരിക്കി ല്ലെങ്കിലും) അതനുസരിച്ച് പ്രവർത്തിക്കൽ അവർക്ക് നിർബന്ധമാണ്. ദുർനടപ്പുകാരൻ, പ്രായപൂർത്തി

1. നോമ്പ്, വ്രതം എന്നിവ ഇതിനെ സൂചിപ്പിക്കുന്നു
2. മാസം കണ്ടതായി ഒരു ഖാസിയുടെ അടുത്ത് ഒരാൾ സാക്ഷി നിന്നാൽ അത് മറ്റൊരു ഖാസിയുടെ അടുക്കൽ സ്ഥിരപ്പെടാൻ രണ്ടാൾ വേണമെന്ന് ഉദ്ദേശ്യം.
3. എല്ലാവരും കൂടി കള്ളം പറയുകയാണെന്ന് വിശ്വസിക്കാനാവാത്തത്ര ആളുകളിലൂടെ പ്രചരിക്കണം.

والعبد والأنثي العمل برؤية نفسه وكذا من اعتقد صدق نحو فاسق ومراهق في إخباره برؤية نفسه أو ثبوتها في بلد متحد مطلعه سواء أول رمضان وآخره على الأصح، والمعتمد أن له بل عليه اعتماد العلامات بدخول شوّال إذا حصل له اعتقاد جازم بصدقها كما أفتى به شيخنا ابنا زياد وحجر كجمع محققين، وإذا صاموا ولو برؤية عدل أفطروا بعد ثلاثين وإن لم يروا الهلال ولم يكن غيم لكمال العدة بحجة شرعية، ولو صام بقول من يثق به ثم لم ير الهلال بعد ثلاثين مع الصحو لم يجز له الفطر، ولو رجع الشاهد بعد شروعهم في الصوم لم يجز لهم الفطر، وإذا ثبت رؤيته ببلد لزم حكمه البلد القريب دون البعيد، ويثبت البعد باختلاف المطالع على الأصح، والمراد باختلافها أن يتباعد المحلان بحيث لو رئي في أحدهما لم ير في الآخر غالباً قاله فى الأنوار. وقال التاج التبريزي وأقره غيره. لا يمكن أختلافها فى أقل من أربعة وعشرين فرسخاً ونبّه السبكي وتبعه غيره على أنه يلزم من الرؤية فى البلد الشرقي رؤيته فى البلد الغربي من غير عكس إذ الليل يدخل في البلاد الشرقية قبل. وقضية كلامهم أنه

യാവാത്ത വകതിരിവുള്ള കുട്ടി എന്നിവർ തങ്ങൾ മാസം കണ്ടുവെന്ന് പറയുകയോ ഉദയവ്യത്യാസമില്ലാത്തൊരിടത്ത് മാസപ്പിറവി കണ്ടതായി സ്ഥിരീകരിച്ചിട്ടുണ്ടെന്ന് പറയുകയോ ചെയ്താൽ അതു സത്യമാണെന്ന് വിശ്വസിക്കുന്നവർക്കും അതനുസരിച്ച് പ്രവർത്തിക്കൽ നിർബന്ധമാണ്. റമളാനിന്റെ തുടക്കത്തിനും ഒടുക്കത്തിനും ഇതു ബാധകമാണെന്നാണ് പ്രബലം.

ശവ്വാൽ പിറന്നിരിക്കുന്നു എന്ന് അടയാളങ്ങളിലൂടെ പൂർണബോധ്യം വന്നവർക്ക് അവയെ അവലംബിക്കാം, എന്നല്ല അവലംബിക്കൽ നിർബന്ധമാണെന്നാണ് പ്രാമാണികാഭിപ്രായം. ശൈഖുനാ ഇബ്നുസിയാദും ശൈഖുനാ ഇബ്നുഹജറും മറ്റു സൂക്ഷ്മജ്ഞാനികളായ കുറേ പണ്ഡിതന്മാരും ഇങ്ങനെ ഫത്‌വ നൽകിയിട്ടുണ്ട്.

ഒരു നീതിമാനായ വ്യക്തി പിറവി കണ്ടതു പ്രകാരമാണ് നോമ്പ് തുടങ്ങിയതെങ്കിലും മുപ്പത് പൂർത്തിയായാൽ പിറവി കണ്ടില്ലെങ്കിലും നോമ്പവസാനിപ്പിക്കണം. മാനം മേഘാവൃതമല്ലെങ്കിൽ പോലും ഇതാണു വിധി. ശറഇയ്യായ തെളിവടിസ്ഥാനത്തിൽ എണ്ണം പൂർത്തിയായതാണ് കാരണം. തനിക്കു വിശ്വാസമുള്ള ഒരാളുടെ വാക്കു കേട്ട് നോമ്പ് തുടങ്ങിയവൻ തെളിഞ്ഞ അന്തരീക്ഷമായിട്ടും പിറവി കാണുന്നില്ലെങ്കിൽ മുപ്പതിന് ശേഷവും നോമ്പവസാനിപ്പിക്കാൻ പാടില്ല.

ജനങ്ങൾ നോമ്പു തുടങ്ങിയ ശേഷം സാക്ഷികൾ മാറ്റിപ്പറഞ്ഞാലും നോമ്പുമുറിക്കൽ അനുവദനീയമല്ല.

## അയൽദേശത്തിന് ബാധകം

ഒരു നാട്ടിൽ പിറവി കണ്ടെന്നു സ്ഥിരപ്പെട്ടാൽ അതിനടുത്ത നാടിനും അതു ബാധകമാവും.[1] ദൂരെയുള്ള നാടിന് ബാധകമല്ല. നാട് ദൂരെയാണോ എന്നു തീരുമാനിക്കുന്നത് ഉദയാസ്തമയങ്ങൾ വ്യത്യസ്തമാകുന്നത് കണക്കിലെടുത്താണ് എന്നാണ് പ്രബലാഭിപ്രായം. ഒരു നാട്ടിൽ മാസപ്പിറവി കണ്ടാലും മറ്റേ നാട്ടിൽ സാധാരണ കാണാറില്ലാത്ത വിധം ഇരുനാടുകളും അകന്നാവുക എന്നതാണ് വ്യത്യാസം കൊണ്ടുള്ള ഉദ്ദേശ്യം എന്നാണ് 'അൽഅൻവാറി'ൽ പറഞ്ഞത്. ഇരുപത്തിനാല് ഫർസഖിൽ കുറവാണ് അകലമെങ്കിൽ ഉദയാസ്തമയ വ്യത്യാസത്തിന് സാധ്യതയില്ലെന്ന് അത്താജുത്തിബ്‌രീസി പറയുകയും മറ്റുള്ളവർ അതംഗീകരിക്കുകയും ചെയ്തിട്ടുണ്ട്.

കിഴക്കൻ പ്രദേശങ്ങളിൽ പിറവി കണ്ടാൽ പടിഞ്ഞാറൻ പ്രദേശങ്ങളിൽ കാഴ്ച അനിവാര്യമാണെന്നും

---

1. അടുത്ത നാട്ടിലും ബാധകമാകുമെന്നതിന്റെ ഉദ്ദേശ്യം നിരുപാധികം അവിടുത്തുകാർക്ക് നോമ്പ് നിർബന്ധമാകുമെന്നല്ല. അടുത്ത നാട്ടിലും ബാധകമാകുമെന്നതിന്റെ ഉദ്ദേശ്യം നിരുപാധികം അവിടുത്തുകാർക്ക് നോമ്പ് നിർബന്ധമാകുമെന്നല്ല. അവരുടെ ഖാസി നോമ്പ് മറിച്ച് അവിടുത്തെ ഖാസിക്ക് ഈ കാഴ്ച അടിസ്ഥാനമാക്കി വിധി പ്രസ്താവിക്കാം എന്നാണ്. അവരുടെ ഖാസി നോമ്പ് വിധിച്ചാൽ അവർക്കെല്ലാം നോമ്പ് നിർബന്ധമായി. ഇനി ആ നാട്ടിൽ ഖാസിയില്ലെങ്കിൽ അടുത്ത നാട്ടിലെ കാഴ്ച വിശ്വാസമുള്ളവർക്ക് മാത്രം നോമ്പ് നിർബന്ധമാവും.(തുഹ്ഫ)

مني رئي في شرقي لزم كل غربي بالنسبة إليه العمل بتلك الرؤية وإن اختلفت المطالع.

وإنما يجب صوم رمضان (**على**) كل (**مكلف**) أي بالغ عاقل (**مطيق له**) أي للصوم حساً وشرعاً، فلا يجب على صبي ومجنون، ولا على من لا يطيقه لكبر أو مرض لا يرجي برؤه ويلزمه مد لكل يوم، ولا على حائض ونفساء لأنهما لا تطيقان شرعاً (**وفرضه**) أي الصوم (**نية**) بالقلب ولا يشترط التلفظ بها بل يندب، ولا يجزئ عنها التسحر وإن قصد به التقوي على الصوم، ولا الامتناع من تناول مفطر خوف الفجر ما لم يخطر بباله الصوم بالصفات التي يجب التعرض لها في النية (**لكل يوم**) فلو نوى أول ليلة من رمضان صوم جميعه لم يكف لغير اليوم الأول. قال شيخنا: لكن ينبغي ذلك ليحصل له صوم اليوم الذي نسي النية فيه عند مالك، كما تسن له أول اليوم الذي نسيها فيه ليحصل له صومه عند أبى حنيفة، وواضح أن محله إن قلد وإلا كان متلبساً بعبادة فاسدة في اعتقاده.

(**وشرط لفرضه**) أي الصوم ولو نذراً أو كفارة أو صوم استسقاء أمر به الإمام (**تبييت**) أي

തിരിച്ചുണ്ടാവണമെന്നില്ലെന്നും കാരണം പടിഞ്ഞാറിനു മുമ്പ് രാവ് തുടങ്ങുക കിഴക്കൻ പ്രദേശങ്ങളിലാണെന്നും ഇമാം സുബ്കി(റ) ഉണർത്തുകയും മറ്റുള്ളവരും ആ അഭിപ്രായത്തെ പിന്തുണക്കുകയും ചെയ്തിരിക്കുന്നു. ഇവരീ പറഞ്ഞതിന്റെ പൊരുൾ, കിഴക്കുപ്രദേശത്ത് പിറവി കണ്ടാൽ ഉദയാസ്തമയ വ്യത്യാസമുണ്ടെങ്കിൽ പോലും പടിഞ്ഞാറുള്ളവർക്കെല്ലാം ആ കാഴ്ചയുടെ അടിസ്ഥാനത്തിൽ പ്രവർത്തിക്കൽ നിർബന്ധമാണെന്നാണ്.[1]

## നിർബന്ധമുള്ളവർ

പ്രായപൂർത്തിയും ബുദ്ധിയുമുള്ള, ശാരീരികമായും മതപരമായും നോമ്പിന് കഴിയുന്ന എല്ലാ മുസ്‌ലിമിനും നോമ്പ് നിർബന്ധമാണ്. കുട്ടി, ഭ്രാന്തൻ എന്നിവർക്കും വാർധക്യം, സുഖപ്രതീക്ഷയില്ലാത്ത രോഗം എന്നിവയാൽ നോമ്പിന് കഴിയാത്തവർക്കും നിർബന്ധമില്ല. ഇങ്ങനെ നോമ്പിന് കഴിയാത്തവർ ഒരു നോമ്പിനു പകരം ഒരു മുദ്ദ് (800 മി.ലിറ്റർ) എന്ന തോതിൽ ഭക്ഷ്യധാന്യം ദാനം ചെയ്യൽ നിർബന്ധമാണ്. ആർത്തവകാരിക്കും പ്രസവരക്തം സ്രവിക്കുന്നവൾക്കും നോമ്പ് നിർബന്ധമില്ല. കാരണം അവർ മതദൃഷ്ട്യാ നോമ്പിന് കഴിയാത്തവരാണ്.[2]

## നോമ്പിന്റെ ഫർളുകൾ

നിയ്യത്ത് ചെയ്യൽ ഫർളാണ്. മനസ്സിലുണ്ടാവലാണ് നിർബന്ധം. ഉച്ചരിക്കൽ അനിവാര്യമല്ലെങ്കിലും സുന്നത്തുണ്ട്. നിയ്യത്തിൽ വ്യക്തമാക്കേണ്ട വിശേഷങ്ങളോടെ മനസ്സിൽ നോമ്പിനെ കരുതാതെ അത്താഴം കഴിക്കുന്നതോ പ്രഭാതമാകുമെന്ന് ഭയന്ന് നോമ്പു മുറിയുന്ന കാര്യങ്ങൾ ഉപേക്ഷിക്കുന്നതോ നിയ്യത്തിന് പകരമാവില്ല. അത്താഴം കഴിക്കുന്നത് നോമ്പിന് ശക്തിയുണ്ടാവാനാണ് എന്ന് ഉദ്ദേശിച്ചാലും നിയ്യത്തിന് പകരം അതു പോരാ.

ഓരോ ദിവസത്തിനും നിയ്യത്തു വേണം. മാസം മുഴുവൻ നോമ്പനുഷ്ഠിക്കുമെന്ന് റമളാനിന്റെ ആദ്യ രാത്രി നിയ്യത്തു ചെയ്താൽ ആദ്യദിനത്തിലെ നോമ്പിന് മാത്രമേ അതു പരിഗണിക്കൂ. എന്നാൽ വല്ല ദിവസവും നിയ്യത്ത് മറന്നാൽ ആ നോമ്പ് മാലികീ മദ്ഹബനുസരിച്ച് ലഭിക്കാൻ ഈ നിയ്യത്ത് ആവശ്യമാണെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. നിയ്യത്ത് മറന്ന ദിവസത്തെ നോമ്പ് ഹനഫീ മദ്ഹബ് അനുസരിച്ച് ലഭിക്കാൻ രാവിലെ നിയ്യത്ത് ചെയ്യൽ സുന്നത്താണെന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്. പക്ഷേ, ഈ നിയ്യത്തുകൾ കൊണ്ട് നോമ്പ് ലഭിക്കണമെങ്കിൽ ആ മദ്ഹബുകൾ പിൻപറ്റിയിരിക്കണമെന്നതു വ്യക്തമാണ്. അല്ലാത്തപക്ഷം തന്റെ വിശ്വാസത്തിൽ ശരിയല്ലാത്ത ഒരാരാധനയുമായി ബന്ധപ്പെടലാ

1. കിഴക്കൻ പ്രദേശങ്ങളിൽ കണ്ടതുകൊണ്ട് പടിഞ്ഞാറിൽ കാഴ്ച നിർബന്ധമാണെന്നത് ശരിയല്ല. ചന്ദ്രൻ ഉദിച്ചത്കൊണ്ട് മാത്രം കാണണമെന്നില്ല. കാഴ്ചക്ക് തടസ്സങ്ങളുണ്ടാവാം. നമ്മുടെ അടിസ്ഥാനം കാഴ്ചയാണ്. അതിനാൽ കിഴക്കിൽ കണ്ടതുകൊണ്ട് മാത്രം പടിഞ്ഞാറിൽ നോമ്പ് നിർബന്ധമാവില്ല. (തുഹ്ഫ)
2. ഇവർ പിന്നീട് ഖളാഅ് വീട്ടൽ നിർബന്ധമുണ്ട്

إيقاع النية ليلاً أي فيما بين غروب الشمس وطلوع الفجر ولو في صوم المميز. قال شيخنا: ولو شك هل وقعت نيته قبل الفجر أو بعد لم تصح لأن الأصل عدم وقوعها ليلاً إذ الأصل في كل حادث تقديره بأقرب زمن بخلاف ما لو نوى ثم شك هل طلع الفجر أو لا لأن الأصل عدم طلوعه للأصل المذكور أيضاً انتهى. ولا يبطلها نحو أكل وجماع بعدها وقبل الفجر. نعم لو قطعها قبله احتاج لتجديدها قطعاً (وتعيين) لمنوي في الفرض كرمضان او نذر أو كفارة بأن ينوي كل ليلة أنه صائم غداً عن رمضان أو النذر أو الكفارة، وإن لم يعين سببها فلو نوى الصوم عن فرضه أو فرض وقته لم يكف. نعم من عليه قضاء رمضانين أو نذر أو كفارة من جهات مختلفة لم يشترط التعيين لاتحاد الجنس، واحترز باشتراط التبييت فى الفرض النفل فتصح فيه ولو مؤقتاً النية قبل الزوال للخبر الصحيح، وبالتعيين فيه النفل أيضاً فيصح ولو مؤقتاً بنية مطلقة كما اعتمده غير واحد. نعم بحث في المجموع اشتراط التعيين فى الرواتب كعرفة وما معها فلا يحصل غيرها معها وإن نوى بل مقتضى القياس كما قال الأسنوي:

യിരിക്കുമത്.[1]

ഫർള് നോമ്പിന്റെ നിയ്യത്ത് രാത്രി തന്നെ വേണമെന്ന് നിബന്ധനയുണ്ട്. നേർച്ചയാക്കിയ നോമ്പോ കഫ്ഫാറത്തിന്റേതോ മഴ തേടുന്നതിനുവേണ്ടി ഇമാം നിർദേശിച്ച നോമ്പോ ആണെങ്കിലും നിയ്യത്ത് രാത്രി വേണം. അതായത് സൂര്യാസ്തമയത്തിനും ഫജ്ർ[1] വെളിവാകുന്നതിനുമിടക്ക്. വകതിരിവുള്ള കുട്ടിയുടെ നോമ്പിനും ഇതു ബാധകമാണ്. നിയ്യത്ത് ഫജ്റിന് മുമ്പോ ശേഷമോ ഉണ്ടായതെന്ന് സംശയമാണെങ്കിൽ നോമ്പ് ശരിയാവില്ലെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. കാരണം ഏതൊരു പുതിയ കാര്യത്തിലും അടിസ്ഥാനാവസ്ഥ അടുത്ത സമയമവുമായി ബന്ധപ്പെടുത്തലായതിനാൽ ഇവിടെയും നിയ്യത്ത് രാത്രിയുണ്ടായിട്ടില്ല എന്നാണ് കരുതാവുന്നത്. നിയ്യത്തുചെയ്ത ശേഷം ഫജ്ർ വെളിവായോ ഇല്ലേ എന്ന് സംശയിക്കുന്നത് ഇങ്ങനെയല്ല. മേൽപറഞ്ഞ മാനദണ്ഡപ്രകാരം ഫജ്ർ വെളിവായിട്ടില്ല എന്നാണ് കരുതേണ്ടത്. ശൈഖുനാ പറഞ്ഞതാണിതും.

## നിയ്യത്തിനു ശേഷം ഭക്ഷണം

നിയ്യത്തു ചെയ്ത ശേഷം പ്രഭാതത്തിന് മുമ്പായി ഭക്ഷിക്കലോ, സംയോഗമോ മറ്റോ ഉണ്ടാവുന്നതു കൊണ്ട് നിയ്യത്ത് നഷ്ടമാവില്ല. ഫജ്റിനു മുമ്പ് നിയ്യത്ത് മുറിച്ചാൽ വീണ്ടും ചെയ്യൽ നിർബന്ധമാവുമെന്നതിൽ തർക്കമില്ല.

റമളാൻ, നേർച്ച, പ്രായശ്ചിത്തമെന്നിങ്ങനെ ഏതു നോമ്പെന്നും നിയ്യത്തിൽ വ്യക്തമാക്കിയിരിക്കണം. റമളാനിലെ നാളത്തെ നോമ്പ് ഞാൻ അനുഷ്ഠിക്കുന്നതാണ് എന്ന് ഓരോ രാത്രിയിലും കരുതുക. നേർച്ചയും കഫ്ഫാറത്തും ഇങ്ങനെ തന്നെ. എന്നാൽ കഫ്ഫാറത്തിന്റെ കാരണം വ്യക്തമാക്കണമെന്നില്ല. തനിക്കു ഫർളായ നോമ്പ് അനുഷ്ഠിക്കുന്നുവെന്നോ ഈ സമയത്തെ ഫർളായ നോമ്പ് നോൽക്കുന്നുവെന്നോ നിയ്യത്ത് മതിയാകില്ല. രണ്ടു റമളാനിലെ നോമ്പ് ഖളാഉള്ളവൻ അല്ലെങ്കിൽ വ്യത്യസ്തകാരണങ്ങളാലുള്ള നേർച്ച, പ്രായശ്ചിത്ത നോമ്പുകളുള്ളവൻ അതിൽ ഏതെന്ന് നിർണയിക്കൽ നിർബന്ധമില്ല. വർഗമൊന്നായതാണ് കാരണം.

## സുന്നത്തിന്റെ നിയ്യത്ത്

നിയ്യത്ത് രാത്രി വേണമെന്നത് ഫർള് നോമ്പിലേ നിർബന്ധമുള്ളൂ. സുന്നത്തുനോമ്പുകൾ നിശ്ചിത സമയമുള്ളതാണെങ്കിലും നിയ്യത്ത് ഉച്ചക്ക് മുമ്പ് മതിയാകും. സ്വഹീഹായ ഹദീസിൽ നിന്നിതു ഗ്രഹിക്കാം. നോമ്പ് ഏതെന്ന് നിർണയിക്കലും സുന്നത്തിൽ നിർബന്ധമില്ല. സമയം നിശ്ചയിക്കപ്പെട്ടതാണെങ്കിൽ പോലും വെറും നോമ്പെന്ന കരുതൽ കൊണ്ട് സുന്നത്ത് ശരിയാകും. ഒന്നിലേറെ പണ്ഡിതർ ഈ

1. അത് നിഷിദ്ധമാണ്
2. ഫജ്റിന്റെ വിശദീകരണം പേജ് 100 ൽ

إن نيتهما مبطلة كما لو نوى الظهر وسنته أو سنة الظهر وسنة العصر، فأقل النية المجزئة نويت صوم رمضان ولو بدون الفرض على المتعمد كما صححه في المجموع تبعاً للأكثرين، لأن صوم رمضان من البالغ لا يقع إلا فرضاً. ومقتضى كلام الروضة والمنهاج وجوبه أو بلا غد كما قال الشيخان لأن لفظ الغد اشتهرت في كلامهم في تفسير التعيين وهو فى الحقيقة ليس من حد التعيين فلا يجب التعرض له بخصوصه بل يكفي دخوله في صوم الشهر المنوي لحصول التعيين حينئذ، لكن قضية كلام شيخنا كالمزجد وجوبه.

(وأكملها) أي النية (نويت صوم غد عن أداء فرض رمضان) بالجر لإضافته لما بعده (هذه السنة لله تعالى) لصحة النية حينئذ اتفاقاً. وبحث الأذرعي أنه لو كان عليه مثل الأداء كقضاء رمضان قبله لزمه التعرض للأداء أو تعيين السنة (ويفطر عامد) لا ناس للصوم وإن كثر منه نحو جماع وأكل (عالم) لا جاهل بأن ما تعاطاه مفطر لقرب إسلامه أو نشئه ببادية بعيدة عمن يعرف ذلك (مختار) لا مكره لم

വീക്ഷണത്തിന് പ്രാമുഖ്യം കൽപ്പിച്ചിട്ടുണ്ട്. എന്നാൽ അറഫാ നോമ്പ് പോലുള്ള പതിവുനോമ്പുകളിൽ നിർണയം നിർബന്ധമാണെന്നാണ് മജ്മൂഇലെ ചർച്ചയുടെ താൽപര്യം. ഇതനുസരിച്ച് അറഫാ നോമ്പ് പോലുള്ളതിന്റെ കൂടെ മറ്റേതെങ്കിലും നോമ്പിനെ കരുതിയാൽ പോലും അത് കരസ്ഥമാവില്ല. മാത്രമല്ല, ളുഹ്റും അതിന്റെ സുന്നത്തും അല്ലെങ്കിൽ ളുഹ്റിന്റെ സുന്നത്തും അസ്റിന്റെ സുന്നത്തും ഒരുമിച്ചു കരുതിയാൽ രണ്ടും ലഭിക്കാത്ത പോലെ ഈവിധം രണ്ടു നോമ്പിനെ കരുതിയാൽ അത് ബാത്വിലായിരിക്കും എന്നാണ് മനസ്സിലാക്കേണ്ടത് എന്ന് ഇമാം അസ്നവീ(റ) പറഞ്ഞിട്ടുണ്ട്.[1]

نَوَيْتُ صَوْمَ رَمَضَانَ എന്നതാണ് പര്യാപ്തമായ ചുരുങ്ങിയ നിയ്യത്ത്. ഫർളെന്ന് വ്യക്തമാക്കണമെന്നില്ലെന്നാണ് പ്രബലാഭിപ്രായം. ഭൂരിപക്ഷം പണ്ഡിതരെ അനുകരിച്ച് മജ്മൂഇൽ സ്വഹീഹാക്കിയതും ഇതുതന്നെ. കാരണം പ്രായപൂർത്തിയായ വ്യക്തിയുടെ റമളാൻ നോമ്പ് ഫർളല്ലാതെ മറ്റൊന്നുമാവില്ലല്ലോ. എന്നാൽ റൗളയിലെയും മിൻഹാജിലെയും ചർച്ചയുടെ താൽപര്യം ഫർളെന്ന് കരുതൽ നിർബന്ധമാണെന്നാണ്.

നാളത്തെ നോമ്പ് എന്ന് കരുതേണ്ടതില്ല എന്നാണ് ഇമാം നവവി, റാഫിഈ(റ) എന്നിവർ പറഞ്ഞത്. കാരണം 'ഗദ്' (നാളെ) എന്ന വാക്ക് നിശ്ചിതമായ ഒരു കാലനിർണയത്തിനുള്ളതായി കർമ്മശാസ്ത്രകാരന്മാരുടെ സംസാരങ്ങളിൽ പ്രസിദ്ധമായിട്ടുണ്ടെങ്കിലും യഥാർത്ഥത്തിൽ അതു നിർണയ പരിധിയിൽ വരുന്നതല്ല. അതിനാൽ അതു പ്രത്യേകം വ്യക്തമാക്കേണ്ടതുമില്ല. കരുതിയ മാസത്തിലെ നോമ്പിൽ പ്രവേശിക്കണമെന്നേയുള്ളൂ. അതിലൂടെ നിജപ്പെടുത്തലുണ്ടാകും. എന്നാൽ ഇമാം മുസജ്ജദ് (റ)നെ പോലെ ശൈഖുനായുടെയും സംസാരത്തിന്റെ ആശയം 'നാളെ' എന്ന് കരുതൽ നിർബന്ധമാണെന്നാണ്.

നിയ്യത്തിന്റെ പൂർണരൂപം ഇങ്ങനെയാണ്:

نَوَيْتُ صَوْمَ غَدٍ عَنْ أَدَاءِ فَرْضِ رَمَضَانَ هَذِهِ السَّنَةِ لِلَّهِ تَعَالَى (ഈ വർഷത്തെ റമളാനിലെ നിർബന്ധമായ നാളത്തെ നോമ്പ് അദാആയ നിലയിൽ അല്ലാഹുവിന് വേണ്ടി അനുഷ്ഠിക്കാൻ ഞാൻ കരുതിയിരിക്കുന്നു). ഇപ്രകാരമായാൽ നിയ്യത്ത് ശരിയാകുമെന്നത് സർവസമ്മതമാണ്. മുൻ റമളാനിലെ നോമ്പ് പോലുള്ള ബാധ്യത ഒരാൾക്കുണ്ടെങ്കിൽ അവൻ അദാഅ് എന്ന് കരുതുകയോ വർഷം വ്യക്തമാക്കുകയോ ചെയ്യൽ നിർബന്ധമാണെന്ന് ഇമാം അദ്റഈ(റ) പ്രസ്താവിച്ചിട്ടുണ്ട്.

## നോമ്പ് മുറിയുന്ന കാര്യങ്ങൾ

മനഃപൂർവവും നോമ്പു മുറിക്കുമെന്നറിഞ്ഞുകൊണ്ടും സ്വേഷ്ടപ്രകാരം സംയോഗം ചെയ്താൽ സ്ഖല

1. ഇത് പ്രബലമല്ല. വിശദീകരണം 283ൽ

يحصل منه قصد ولا فكر ولا تلذذ (بجماع) وإن لم ينزل (واستمناء) ولو بيده أو بيد حليلته أو بلمس لما ينقض لمسه بلا حائل (لا بـ) قبلة و (ضم) لا مرأة (بحائل) أي معه وإن تكررتا بشهوة أو كان الحائل رقيقاً، فلو ضم امرأة أو قبلها بلا ملامسة بدن بل بحائل بينهما فأنزل لم يفطر لانتفاء المباشرة كالاحتلام والإنزال بنظر وفكر، ولو لمس محرماً أو شعر أمرأة فأنزل لم يفطر لعدم النقض به، ولا يفطر بخروج مذي خلافاً للمالكية (واستقائة) أي استدعاء قيء وإن لم يعد منه شيء لجوفه بأن تقيأ منكساً أوعاد بغير اختياره فهو مفطر لعينه، أما إذا غلبه ولم يعد منه أومن ريقه المتنجس به شيء إلى جوفه بعد وصوله لحد الظاهر أو عاد بغير إختياره فلا يفطر به للخبر الصحيح بذلك (لا بقلع نخامة) من الباطن أو الدماغ إلى الظاهر فلا يفطر به إن لفظها لتكرر الحاجة إليه، أما لو ابتلعها مع القدرة على لفظها بعد وصولها لحد الظاهر وهو مخرج الحاء المهملة فيفطر قطعاً، ولو دخلت ذبابة جوفه أفطر بإخراجها مطلقاً وجاز له إن ضره بقاؤها مع القضاء كما أفتى به

നമുണ്ടായില്ലെങ്കിലും നോമ്പ് മുറിയും. നോമ്പിന്റെ കാര്യം മറന്നുകൊണ്ടാണെങ്കിൽ സംയോഗം, തീറ്റ പോലുള്ളവ പല പ്രാവശ്യമുണ്ടായാൽ പോലും നോമ്പ് മുറിയില്ല. നവ മുസ്‌ലിമായതിനാലോ അറിവുള്ളവരിൽ നിന്നകലെ ബഹുജന സമ്പർക്കമില്ലാത്ത സ്ഥലത്ത് താമസിക്കുന്നതുകൊണ്ടോ താൻ ചെയ്തത് നോമ്പുമുറിക്കുന്ന കാര്യമാണെന്നറിയാത്തവന്റെയും നോമ്പു മുറിയില്ല. ഉദ്ദേശവും ചിന്തയും ആനന്ദമൂർച്ഛയുമൊന്നുമില്ലാതെ ബലപ്രയോഗത്തിനിരയായി സംയോഗമോ മറ്റോ ഉണ്ടായാലും നോമ്പിനെ ബാധിക്കില്ല. സ്വന്തമോ ഭാര്യയുടെയോ കൈകൊണ്ട്, അല്ലെങ്കിൽ മറകൂടാതെ സ്പർശിച്ചാൽ വുളൂഅ് മുറിയുന്ന സ്ഥലത്തെ സ്പർശം കൊണ്ട് ഇന്ദ്രിയസ്ഖലനമുണ്ടായാലും നോമ്പ് മുറിയും.

## ചുംബനം

മറയോടുകൂടി ഭാര്യയെ ചുംബിക്കുകയോ ആലിംഗനം ചെയ്യുകയോ ചെയ്ത് സ്ഖലനമുണ്ടായാൽ- അത് വികാരത്തോടെ ആവർത്തിച്ചു ചെയ്താലും മറ നേർത്തതായാലും- നോമ്പ് മുറിയില്ല. സ്പർശനമുണ്ടായില്ലെന്നതാണ് കാരണം. സ്വപ്നസ്ഖലനം, നോട്ടം, ചിന്ത എന്നിവ കൊണ്ടുണ്ടാകുന്ന സ്ഖലനം എന്നിവകൊണ്ട് മുറിയാത്തതു പോലെയാണിതും. വിവാഹബന്ധം നിഷിദ്ധമായവളുടെ ദേഹത്തോ അല്ലാത്തൊരു സ്ത്രീയുടെ മുടിയിലോ സ്പർശിച്ച് സ്ഖലനമുണ്ടായാൽ പോലും നോമ്പ് മുറിയില്ല. ഇതുകൊണ്ട് വുളൂഅ് മുറിയുന്നില്ലെന്നതാണ് കാരണം. മദ്‌യ് പുറപ്പെടൽ കൊണ്ടും നോമ്പു മുറിയില്ല. എന്നാൽ മാലികീ മദ്ഹബ് പ്രകാരം മുറിയുമെന്നാണ്.

മനഃപൂർവം ഛർദിയുണ്ടാക്കിയാൽ നോമ്പ് മുറിയും. തല താഴ്ത്തിപ്പിടിച്ചതിനാൽ ഉള്ളിലേക്ക് അതിന്റെ അവശിഷ്ടങ്ങളൊന്നും വീണ്ടും പ്രവേശിച്ചിട്ടില്ലെങ്കിൽ പോലും നോമ്പ് നഷ്ടമാകുന്നതാണ്. അല്ലെങ്കിൽ ഉള്ളിലേക്ക് വീണ്ടുമിറങ്ങിയത് അവന്റെ ഉദ്ദേശപ്രകാരമല്ലെങ്കിലും നോമ്പ് നഷ്ടമായതു തന്നെ. എന്നാൽ അനിയന്ത്രിതമായി ഛർദി ഉണ്ടാവുകയും ബാഹ്യപരിധിയിലേക്ക് വന്ന ശേഷം ഛർദ്യാവശിഷ്ടങ്ങളോ അതുകൊണ്ട് നജസായ തുപ്പുനീരോ ഉള്ളിലേക്ക് മടങ്ങാതിരിക്കുകയും ചെയ്താൽ നോമ്പ് നഷ്ടമാവില്ല. സ്വഹീഹായ ഹദീസ് ഇതിന് തെളിവുണ്ട്. അകത്തുനിന്നോ തലച്ചോറിൽ നിന്നോ കഫം പുറത്തേക്കെടുക്കുന്നതുകൊണ്ട് മുറിയില്ല. പക്ഷേ തുപ്പിക്കളയണം. നിരന്തരാവശ്യമുള്ളതായതിനാലാണ് ഇതുകൊണ്ട് മുറിയില്ലെന്നു പറഞ്ഞത്. എന്നാൽ ബാഹ്യപരിധിയിലെത്തിയ ശേഷം തുപ്പാൻ കഴിഞ്ഞിട്ടും അതു ചെയ്യാതെ കഫം വിഴുങ്ങിയാൽ നോമ്പ് മുറിയുമെന്നതിൽ തർക്കമില്ല. 'ഹാഅ് (ح) എന്ന അക്ഷരം പുറപ്പെടുന്ന സ്ഥാനമാണ് ബാഹ്യപരിധി കൊണ്ടുദ്ദേശ്യം. നോമ്പുകാരന്റെ ഉള്ളിലേക്ക് ഈച്ച കടന്നാൽ അതു പുറത്തെടുക്കുന്ന പക്ഷം നോമ്പു മുറിയും. പക്ഷേ പുറത്തെടുക്കാതിരുന്നാൽ വിഷമമാവുമെങ്കിൽ പുറത്തെടുക്കുകയും നോമ്പ് പിന്നീട് ഖളാഅ് വീട്ടുകയുമാവാം. ശൈഖുനാ ഇങ്ങനെ ഫത്‌വ നൽകിയിട്ടുണ്ട്.

شيخنا.

(و) يفطر (بدخول عين) وإن قلت إلى ما يسمى (جوفاً) أي جوف من مركباطن أذن وإحليل وهو مخرج بول ولبن وإن لم تجاوز الحشفة أو الحلمة، ووصول إصبع المستنجية إلى وراء ما يظهر من فرجها عند جلوسها على قدميها مفطر، وكذا وصول بعض الأنملة إلى المسربة كذا أطلقه القاضي، وقيده السبكي بما إذا وصل شيء منها إلى المحل المجوف منها بخلاف أولها المنطبق فإنه لا يسمى جوفاً، وألحق به أول الإحليل الذي يظهر عند تحريكه بل أولى. قال ولده: وقول القاضي الاحتياط أن يتغوط بالليل: مراده أن إيقاعه فيه خير منه في النهار لئلا يصل شيء إلى جوف مسربته لا انه يؤمر بتأخيره إلى الليل لأن أحداً لا يؤمر بمضرة في بدنه، ولو خرجت مقعدة مبسور لم يفطر بعودها وكذا إن أعادها بأصبعه لا ضطراره إليه ومنه يؤخذ كما قال شيخنا: أنه لو اضطر لدخول الاصبع معها إلى الباطن لم يفطر وإلا أفطر بوصول الاصبع

## വിസർജനം രാത്രിയിൽ

ഉൾവശമെന്ന് പറയാവുന്നിടത്തേക്ക് -അത് ചെവി, മൂത്രദ്വാരം, സ്തനം തുടങ്ങിയവയുടെ ഉൾവശമാകാം. ഹശ്ഫ[1]യും മുലഞെട്ടും വിട്ടുകടക്കണമെന്നില്ല- എത്ര നിസ്സാരമായ വസ്തു പ്രവേശിച്ചാലും നോമ്പ് മുറിയും. സ്ത്രീ കുന്തിച്ചിരിക്കുമ്പോൾ ജനനേന്ദ്രിയത്തിൽനിന്നും പ്രത്യക്ഷമാകുന്ന സ്ഥലത്തിനപ്പുറത്തേക്ക് ശൗച്യവേളയിൽ വിരൽ പ്രവേശിച്ചാൽ നോമ്പ് മുറിയും. മലദ്വാരത്തിൽ വിരലഗ്രം കടന്നാലും ഇങ്ങനെ തന്നെ. ഖാളീഹുസൈൻ(റ) ഇങ്ങനെ പൊതുവായാണ് പറഞ്ഞതെങ്കിലും ഗുദാന്തർഭാഗത്തേക്ക് തന്നെ വിരൽ എത്തിയാലേ മുറിയൂ, കൂടിച്ചേർന്ന മുൻഭാഗത്തെ പ്രവേശം കൊണ്ട് മുറിയില്ല എന്ന ഉപാധിയോടെയാണ് ഇമാം സുബ്കീ (റ) പറഞ്ഞത്. കാരണം അവിടെ ഉൾവശമെന്നു പറയില്ല. ചലിപ്പിക്കുമ്പോൾ പ്രത്യക്ഷമാകുന്ന സ്തന, മൂത്രദ്വാര മുൻഭാഗവും ഇതുപോലെ തന്നെ എന്നു പറയാം. എന്നല്ല നഷ്ടമാവാതിരിക്കാൻ ഇവയാണ് കൂടുതൽ അർഹം. നോമ്പുകാലത്ത് മലവിസർജ്ജനം രാത്രിയാക്കലാണ് സൂക്ഷ്മതയെന്ന് ഖാളീഹുസൈൻ(റ) പറഞ്ഞതിന്റെ താൽപര്യം വിരൽ മലദ്വാരത്തിൽ പ്രവേശിച്ചുള്ള പ്രശ്നമൊഴിവാക്കാൻ വിസർജ്ജനം പകൽ ചെയ്യുന്നതിനേക്കാൾ നല്ലത് രാത്രിയാക്കലാണ് എന്ന് മാത്രമാണ്. രാത്രിയിലേക്ക് പിന്തിക്കൽ നിർബന്ധമാണെന്നല്ല. കാരണം ശരീരത്തിന് പ്രയാസമുണ്ടാക്കുന്ന കാര്യം ചെയ്യാൻ ആരെയും നിർബന്ധിക്കില്ല. ഇമാം സുബ്കി(റ)ന്റെ പുത്രൻ പ്രസ്താവിച്ചതാണിത്.

അർശസ്സ് രോഗിയുടെ ഗുദം പുറത്തേക്കു വന്ന ശേഷം അകത്തേക്ക് മടങ്ങിയതുകൊണ്ട് നോമ്പ് മുറിയില്ല. വിരലുപയോഗിച്ചു മടക്കിയാലും കുഴപ്പമില്ല. അനിവാര്യത കണക്കിലെടുത്താണിത്. ശൈഖുനാ പറഞ്ഞപോലെ വിരലുകളും കൂടി കടത്തേണ്ടി വന്നാലും നോമ്പു മുറിയില്ല എന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. അതേസമയം അനിവാര്യമല്ലാതിരുന്നിട്ടും വിരൽ പ്രവേശിപ്പിച്ചാൽ നോമ്പ് മുറിയുകയും ചെയ്യും. സ്ഥൂലവസ്തു പ്രവേശിച്ചാലാണ് നോമ്പ് മുറിയുക എന്നു പറഞ്ഞതിനാൽ അല്ലാത്തതുകൊണ്ട് മുറിയില്ലെന്നു വന്നു. ഭക്ഷണം രുചി നോക്കിയപ്പോൾ വസ്തു ഇല്ലാതെ സ്വാദ് മാത്രം തൊണ്ടയിലെത്തൽ ഉദാഹരണം.

മനഃപൂർവവും നോമ്പ് നഷ്ടപ്പെടുത്തുമെന്നറിഞ്ഞും സ്വമേധയായും ആണെങ്കിലേ നോമ്പ് നഷ്ടമാകൂ എന്ന് പറഞ്ഞല്ലോ. നോമ്പിന്റെ കാര്യം മറന്നവൻ, ഉള്ളിലേക്ക് വല്ലതും പ്രവേശിക്കൽ ഹറാമാണെന്നും അത് നോമ്പിനെ നഷ്ടപ്പെടുത്തുമെന്നും അറിയാത്ത- അറിവില്ലായ്മക്ക് ന്യായവുമുള്ളവൻ, ബലപ്രയോഗത്തിനിരയായവൻ -എന്നിവരുടെ നോമ്പ് വല്ലതും ഉള്ളിലെത്തിയതുകൊണ്ട് നഷ്ടപ്പെടില്ല. തിന്നത് കൂടുതലാണെങ്കിൽ പോലും പ്രശ്നമില്ല.

മറന്നു ഭക്ഷണം കഴിച്ചവൻ അതുകൊണ്ട് നോമ്പ് മുറിയുമെന്ന് തെറ്റിദ്ധരിച്ചു. നോമ്പ് നഷ്ടപ്പെ

1. ലിംഗാഗ്രം, ചേലാകർമ്മം ചെയ്യുന്ന സ്ഥലം

إليه، وخرج بالعين الأثر كوصول الطعم بالذوق إلى حلقه، وخرج بمن مرّ أي العامد العالم المختار الناسي للصوم، والجاهل المعذور بتحريم إيصال شيء إلى الباطن وبكونه مفطراً والمكره، فلا يفطر كل منهم بدخول عين جوفه وإن كثر أكله، ولو ظن أن أكله ناسياً مفطر فأكل جاهلاً بوجوب الإمساك أفطر، ولو تعمد فتح فمه في الماء فدخل جوفه أو وضعه فيه فسبقه أفطر، أو وضع فيه شيئاً عمداً وابتلعه ناسياً فلا. ولا يفطر بوصول شيء إلى باطن قصبة أنف حتى يجاوز منتهى الخيشوم وهو أقصى الأنف.

و (لا) يفطر (بريق طاهر صرف) أي خالص ابتلعه (من معدنه) هو جميع الفم ولو بعد جمعه على الأصح وإن كان بنحو مصطكى أمالو ابتلع ريقا اجتمع بلا فعل فلا يضر قطعا وخرج بالطاهر المتنجس بنحو دم لثته فيفطر بإبتلاعه وإن صفا ولم يبق فيه أثر مطلقاً لأنه لما حرم ابتلاعه لتنجسه صار بمنزلة عين أجنبية. قال شيخنا: ويظهر العفو عمن ابتلي بدم لثته بحيث لا يمكنه الاحتراز عنه. وقال بعضهم: متى ابتلعه المبتلى به مع علمه به وليس

ട്ടാലും നോമ്പുകാരനെപ്പോലെ ഭക്ഷണ പാനീയങ്ങൾ ത്യജിക്കണമെന്നറിയാത്തതിനാൽ വീണ്ടും ഭക്ഷിക്കുകയും ചെയ്തു. എങ്കിൽ ഈ രണ്ടാമത്തെ ഭക്ഷിക്കൽ കൊണ്ട് അവന്റെ നോമ്പ് മുറിയും. ഒരാൾ മനഃപൂർവം വെള്ളത്തിൽ വായ തുറന്നുപിടിച്ചു. അല്ലെങ്കിൽ വായിൽ വെള്ളംനിറച്ചു. വെള്ളം അപ്രതീക്ഷിതമായി ഉള്ളിലേക്കിറങ്ങിയാൽ നോമ്പ് നഷ്ടമാവും. വായിൽ ബോധപൂർവം എന്തോ വെക്കുകയും[1] മറന്നുകൊണ്ടത് വിഴുങ്ങുകയും ചെയ്താൽ നോമ്പ് മുറിയില്ല.[2] തരിമൂക്കിന്റെ അറ്റം വിട്ടുകടക്കാതെ മൂക്കിന്റെ എല്ലുവരെ എത്തുംവിധം മൂക്കിനുള്ളിൽ വല്ലതും പ്രവേശിച്ചതുകൊണ്ട് നോമ്പ് മുറിയില്ല.

## ച്യൂയിംഗം

കലർപ്പില്ലാത്ത ശുദ്ധമായ തുപ്പുനീര് അതിന്റെ ഉത്ഭവസ്ഥാനത്തു നിന്ന് വിഴുങ്ങുന്നതുകൊണ്ടും നോമ്പ് മുറിയില്ല. ഉത്ഭവസ്ഥാനം കൊണ്ടുദ്ദേശ്യം വായ മുഴുവനുമാണ്. തുപ്പുനീർ വായിൽ ശേഖരിച്ചു വിഴുങ്ങിയാലും നോമ്പ് മുറിയില്ല. അത് മുസ്ത്വഖാ[3] പോലെയുള്ളത് വായിലിട്ടതുകൊണ്ട് ശേഖരിച്ചാലും കുഴപ്പമില്ലെന്നാണ് പ്രബലാഭിപ്രായം. മറ്റൊന്നിന്റെയും കാരണത്താലല്ലാതെ സ്വയം ഒരുമിച്ചുകൂടിയ തുപ്പുനീർ ഇറക്കുന്നതുകൊണ്ട് പ്രശ്നമില്ലെന്നതിൽ തർക്കമേയില്ല.

ഊൻ പൊട്ടിയ രക്തംകൊണ്ടോ മറ്റോ നജസായ ഉമിനീർ വിഴുങ്ങിയാൽ അതിൽ രക്താവശിഷ്ടമൊന്നുമില്ലാതെ തെളിഞ്ഞാണുള്ളതെങ്കിലും നോമ്പ് മുറിയും. അത് അൽപമോ അനൽപമോ എന്നില്ല. കാരണം നജസായതിനാൽ അതു വിഴുങ്ങൽ നിഷിദ്ധമായപ്പോൾ അതൊരു അന്യവസ്തുവിന്റെ സ്ഥാനത്തായി. എന്നാൽ സൂക്ഷിക്കാനാവാത്തവിധം മോണയിലെ രക്തംകൊണ്ട് വിഷമത്തിലായവന് വിട്ടുവീഴ്ചയുണ്ടെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. ഇങ്ങനെ മോണയിലെ രക്തംകൊണ്ട് വിഷമിക്കുന്നവൻ അറിഞ്ഞുകൊണ്ടു തന്നെ അതു വിഴുങ്ങിയാലും മറ്റു നിവൃത്തിയൊന്നുമില്ലെങ്കിൽ അവന്റെ നോമ്പ് ശരിയാകുമെന്ന് ചിലർ പറഞ്ഞിട്ടുണ്ട്.

കലർപ്പില്ലാത്ത തുപ്പുനീർ വിഴുങ്ങുന്നതുകൊണ്ട് കുഴപ്പമില്ലെന്നു പറഞ്ഞല്ലോ. മറിച്ച് മറ്റൊരു ശുദ്ധവസ്തു തുപ്പുനീരിൽ കലർന്നാൽ നോമ്പ് നഷ്ടപ്പെടും. വെറ്റിലച്ചുവപ്പുകൊണ്ട് പകർച്ചയായ തുപ്പുനീര് ഒഴിവാക്കൽ വിഷമമായാൽ പോലും അതു വിഴുങ്ങിയാൽ നോമ്പു മുറിയും. വായകൊണ്ട് നൂൽ പിരിച്ചപ്പോൾ ഉമിനീരിൽ കലർന്ന ചായത്തിന്റെ സ്ഥിതിയും ഇതുതന്നെ. തുപ്പുനീരിന്റെ ഉറവിടത്തിൽ നിന്ന് വിഴുങ്ങുമ്പോൾ അതുകൊണ്ട് മുറിയില്ലെന്നു പറഞ്ഞതിനാൽ നാവിന്മേലല്ലാതെ വായക്കു പുറ

1. വെള്ളമോ മറ്റെന്തെങ്കിലുമോ.
2. ആദ്യം പറഞ്ഞിടത്ത് അപ്രതീക്ഷിതമെങ്കിലും നോമ്പിന്റെ കാര്യം മറന്നുകൊണ്ടായിരുന്നില്ല. ഇവിടെ മറന്നുകൊണ്ടാണ് വിഴുങ്ങിയത്. ഇതാണ് വ്യത്യാസം.
3. ഒരുതരം മരപ്പശയാണ് മുസ്ത്വഖാ. വിപണിയിൽ ലഭ്യമായ ച്യൂയിംഗ് ഗം ഇതുപോലെയെങ്കിലും അതിൽ മറ്റു വസ്തുക്കൾ കൂടി ചേർക്കുന്നതിനാൽ ആ വസ്തുക്കൾകലർന്ന തുപ്പുനീർ വിഴുങ്ങുന്നത് നോമ്പിന് ഹാനിയാകും.

له عنه بد فصومه صحيح، وبالصرف المختلط بطاهر آخر فيفطر من ابتلع ريقاً متغيراً بحمرة تنبل وإن تعسر إزالتها، أو بصبغ خيط فتله بفمه وبمن معدنه ما إذا خرج من الفم لا على لسانه ولو إلى ظاهر الشفة ثم رده بلسانه وابتلعه، أو بل خيطاً أو سواكاً بريقه أو بماء فرده إلى فمه وعليه رطوبة تنفصل وابتلعها فيفطر بخلاف ما لو لم يكن على الخيط ما ينفصل لقلته أو لعصره أو لجفافه فإنه لا يضر كأثر ماء المضمضة، وإن أمكن مجه لعسر التحرز عنه فلا يكلف تنشيف الفم عنه.

فرع: لو بقي طعام بين أسنانه فجرى به ريقه بطبعه لا بقصده لم يفطر إن عجز عن تمييزه ومجه، وإن ترك التخلل ليلاً مع علمه ببقائه وبجريان ريقه به نهاراً لأنه إنما يخاطب بهما إن قدر عليهما حال الصوم لكن يتأكد التخلل بعد التسحر، أما إذا لم يعجز أو ابتلعه قصداً فإنه مفطر جزماً. وقول بعضهم: يجب غسلَ الفم مما أكل ليلاً وإلاّ أفطر رده شيخنا.

(ولا) يفطر (**بسبق ماء جوف مغتسل عن**) نحو (**جنابة**) كحيض ونفاس إذا كان الاغتسال (**بلا**

ത്തുവന്ന തുപ്പുനീർ ഇതിൽ പെടില്ലെന്ന് വ്യക്തമായി. ചുണ്ടിന്റെ പുറംഭാഗത്തേക്കെങ്കിലും വന്ന ശേഷം നാവുകൊണ്ട് വായിലേക്ക് തന്നെ മടക്കുകയും വിഴുങ്ങുകയും ചെയ്താൽ നോമ്പ് മുറിയും. നൂലോ മിസ്‌വാക്കോ തുപ്പുനീർ കൊണ്ട് അല്ലെങ്കിൽ വെള്ളം കൊണ്ട് നനച്ച ശേഷം വീണ്ടും വായിൽവെച്ചു. വേർപെടാൻ മാത്രം നനവ് അതിൽ ഉണ്ടായിരുന്നെങ്കിൽ അതിറക്കിയാൽ നോമ്പു മുറിയും. കുറച്ചു മാത്രമായതുകൊണ്ടോ പിഴിഞ്ഞതുകൊണ്ടോ ഉണങ്ങിയതുകൊണ്ടോ വേർപെടാൻ മാത്രം നനവില്ലെങ്കിൽ പ്രശ്നമില്ല. വായ കൊപ്ലിച്ച വെള്ളത്തിന്റെ ശേഷിപ്പും ഇങ്ങനെയാണ്. തുപ്പിക്കളയാൻ കഴിയുമെങ്കിൽ പോലും സൂക്ഷിക്കാനുള്ള പ്രയാസം കണക്കിലെടുക്കുന്നതിനാൽ വായ തുടക്കണമെന്നു നിർബന്ധിക്കുന്നില്ല.

## പല്ലിടയിലെ ഭക്ഷണം

പല്ലുകൾക്കിടയിൽ തങ്ങിയ ഭക്ഷണാവശിഷ്ടങ്ങളിലൂടെ തുപ്പുനീർ സ്വാഭാവികമായി -ഉദ്ദേശപൂർവമാകരുത്- സഞ്ചരിക്കുകയും അതു വേർതിരിച്ച് തുപ്പാനാവാതെ വരികയും ചെയ്താൽ അത് വിഴുങ്ങുന്നതുകൊണ്ട് നോമ്പ്മുറിയില്ല. ഇങ്ങനെ അവശിഷ്ടങ്ങൾ പല്ലിൽ കുടുങ്ങുമെന്നും പകൽ തുപ്പുനീരിൽ കലരുമെന്നും അറിഞ്ഞിട്ടും രാത്രി പല്ലിട കുത്തിയിട്ടില്ലെങ്കിലും നോമ്പിനു കുഴപ്പമില്ല. കാരണം ഇത് വേർതിരിക്കാനും തുപ്പാനുമൊക്കെ നിർദേശമുള്ളത് നോമ്പുസമയത്ത് സാധിക്കുമെങ്കിൽ മാത്രമാണ്. എങ്കിലും അത്താഴശേഷം പല്ലിട കുത്തൽ ശക്തിയായ സുന്നത്തുണ്ട്. വേർതിരിക്കൽ പ്രയാസമില്ലാതിരിക്കുകയോ മനഃപൂർവം ഇറക്കുകയോ ചെയ്താൽ നോമ്പ് മുറിയുമെന്നത് നിസ്തർക്കമാണ്. രാത്രി ഭക്ഷണം കഴിച്ചാൽ വായ കഴുകൽ നിർബന്ധമാണെന്നും അല്ലെങ്കിൽ നോമ്പ് മുറിയുമെന്നും ചിലർ പറഞ്ഞത് ശൈഖുനാ തള്ളിയിട്ടുണ്ട്.

## നോമ്പുകാരന്റെ കുളി

ജനാബത്ത് കുളി, ആർത്തവ, പ്രസവരക്തത്തെ തുടർന്നുള്ള കുളി പോലുള്ളവ നിർവഹിക്കുമ്പോൾ മുങ്ങിക്കുളിക്കാതിരുന്നാൽ യാദൃശ്ചികമായി വെള്ളം ഉള്ളിൽ കടന്നാലും നോമ്പ് മുറിയില്ല. ജനാബത്ത് കുളിക്കുന്നതിനിടെ ചെവി കഴുകുമ്പോൾ വെള്ളം അകത്തേക്ക് കടന്നാലും മുറിയില്ല. തല ചരിച്ചു പിടിക്കാനോ ഫജ്റിന് മുമ്പെ കുളിക്കാനോ കഴിയുമായിരുന്നെങ്കിലും നോമ്പിന് പ്രശ്നമില്ല. നജസായ വായ നന്നായി കഴുകിയപ്പോൾ ഉള്ളിലേക്ക് വെള്ളം കടന്നുപോയാലും ഇങ്ങനെത്തന്നെ. ഇങ്ങനെ ചെയ്യൽ നിർബന്ധമാണെന്നതാണ് കാരണം. അതേസമയം മുങ്ങിക്കുളിച്ചപ്പോഴാണ് ചെവിയിലൂടെയോ മൂക്കിലൂടെയോ ഉള്ളിലേക്ക് വെള്ളം കടന്നതെങ്കിൽ നിർബന്ധ കുളിയാണെങ്കിൽ പോലും നോമ്പ് മുറിയും. നോമ്പുണ്ടായിരിക്കെ മുങ്ങിക്കുളി കറാഹത്തായതു കൊണ്ടാണിത്.(1)

1. ജനാബത്തു കുളി പോലുള്ളവ പ്രഭാതത്തിനു മുമ്പാക്കൽ സുന്നത്തുണ്ടെന്ന് ശേഷം പറയുന്നുണ്ട്. പേജ് 276 നോക്കുക

انغماس) في الماء، فلو غسل أذنيه فى الجنابة فسبق الماء من إحداهما لجوفه لم يفطر، وإن أمكنه إمالة رأسه أو الغسل قبل الفجر كما إذا سبق الماء إلى الداخل للمبالغة في غسل الفم المتنجس لوجوبها بخلاف ماإذا اغتسل منغمساً فسبق الماء إلى باطن الأذن أو الأنف فإنه يفطر ولو فى الغسل الواجب لكراهة الانغماس كسبق ماء المضمضة بالمبالغة إلى الجوف مـــع تذكره للصـــوم وعلمه بعدم مشر وعيتها بخـــلافه بلا مبالغة. وخرج بقولي: «عن جنابة» الغسل المسنون وغسل التبرد، فيفطر بسبق ماء فيه ولو بلا انغماس.

فروع: يجوز للصائم الإفطار بخبر عدل بالغروب وكذا بسماع أذانه، ويحرم للشاك الأكل آخر النهار حتى يجتهد ويظن انقضاءه، ومع ذلك الأحوط الصبر لليقين، ويجوز الأكل إذا ظن بقاء الليل باجتهاد أو اخبار وكذا لو شك لأن الأصل بقاء الليل لكن يكره ولو أخبره عدل بطلوع الفجر اعتمده وكذا فاسق ظن صدقه، ولو أكل باجتهاد أولاً أو آخراً فبان أنه أكل نهاراً بطل صومه إذ لا عبرة بالظن البين خطؤه، فإن لم يبن شيء صح، ولو طلع الفجر وفي

നോമ്പുണ്ടെന്ന് ഓർമയുണ്ടായിരിക്കെ വുളൂഇൽ വായ കഴുകുമ്പോൾ അമിതപ്രയോഗം വേണ്ടെന്ന റിഞ്ഞിട്ടും അമിതപ്രയോഗം കാരണം വെള്ളം ഉള്ളിൽ കടന്നാൽ നോമ്പ് നഷ്ടമാവും. അമിതപ്ര യോഗമില്ലാതെയാണ് വെള്ളം പ്രവേശിച്ചതെങ്കിൽ കുഴപ്പമില്ല. ജനാബത്തിന്റേതു പോലുള്ള നിർബന്ധ കുളിയെപ്പറ്റിയാണ് നേരത്തെ പറഞ്ഞത്. സുന്നത്തു കുളിയോ തണുക്കാനുള്ള കുളിയോ ആണെങ്കിൽ മുങ്ങാതെ കുളിച്ചാൽ പോലും വെള്ളം ഉള്ളിൽ പ്രവേശിച്ചാൽ നോമ്പ് മുറിയും.[1]

## നോമ്പുതുറക്കാം

അസ്തമിച്ചു കഴിഞ്ഞെന്ന് ഒരു വിശ്വസ്തൻ പറയുകയോ അവന്റെ ബാങ്ക് കേൾക്കുകയോ ചെയ്താൽ നോമ്പുതുറക്കാം. എന്നാൽ അസ്തമിച്ചോ എന്ന സംശയത്തോടെ പകലിന്റെ അവസാനസമയം ഭക്ഷണം കഴിക്കൽ ഹറാമാണ്. അവന്റെ ഗവേഷണത്താൽ പകൽ കഴിഞ്ഞെന്ന ധാരണ വന്നെങ്കിലേ കഴിക്കാവൂ. ഇങ്ങനെ ധാരണ വന്നാൽ കഴിക്കാമെങ്കിലും കൂടുതൽ സൂക്ഷ്മത, അസ്തമയം ഉറപ്പാകുംവരെ കാത്തിരിക്കലാണ്. തന്റെ ഗവേഷണം കൊണ്ടോ ഒരു നീതിമാൻ പറഞ്ഞതു കൊണ്ടോ രാത്രി ശേഷിക്കുന്നുവെന്ന ധാരണയുണ്ടായാൽ[2] ഭക്ഷണം കഴിക്കാം. രാത്രി ബാക്കിയുണ്ടെന്ന സംശയത്തോടെയും ഭക്ഷണമാവാം. രാത്രി ശേഷിക്കുന്നുവെന്ന അടിസ്ഥാന സ്ഥിതി പരിഗണിച്ചാണിത്. പക്ഷേ കറാഹത്തുണ്ട്.

പ്രഭാതമായെന്ന് ഒരു നീതിമാൻ വിവരം നൽകിയാൽ അല്ലെങ്കിൽ വിവരമറിയിച്ചത് ദുർനടപ്പുകാരനാണെങ്കിലും അത് സത്യമാണെന്ന് തോന്നുന്നുവെങ്കിൽ അതംഗീകരിക്കുക തന്നെ വേണം. പകലിന്റെ തുടക്കത്തിലോ ഒടുക്കത്തിലോ ഗവേഷണം ചെയ്ത് പകലല്ലെന്ന് ധരിച്ച് ഭക്ഷണം കഴിക്കുകയും പിന്നീട് പകലാണ് ഭക്ഷണം കഴിച്ചതെന്ന് വ്യക്തമാവുകയും ചെയ്താൽ നോമ്പ് നഷ്ടമാവും. കാരണം തെറ്റാണെന്ന് വ്യക്തമായ ധാരണ പരിഗണനാർഹമല്ല. ഒന്നും വ്യക്തമായിട്ടില്ലെങ്കിൽ നോമ്പ് ശരിയാകും.

## ഭക്ഷിക്കുമ്പോൾ സമയമായാൽ

വായിൽ ഭക്ഷണമുണ്ടായിരിക്കെ പ്രഭാതമാവുകയും പിന്നീട് ഒന്നും ഉള്ളിലേക്കിറങ്ങാതെ തുപ്പിക്കളയുകയും ചെയ്താൽ ആ നോമ്പ് ശരിയാകും. സംയോഗത്തിലായിരിക്കെ പ്രഭാതമായാലും ഇങ്ങനെ തന്നെ. ഉടൻ തന്നെ നിർത്തുന്നപക്ഷം സ്ഖലനമുണ്ടായാൽ പോലും നോമ്പ് മുറിയില്ല. കാരണം ഉടനെ അവനത് ഒഴിവാക്കിയല്ലോ. ഉടൻ ഒഴിവാക്കാത്തപക്ഷം നോമ്പ് സ്വീകാര്യമാവില്ലെന്നു മാത്രമല്ല, ഖളാ

1. എന്നാൽ സുന്നത്തു കുളിയും നിർദ്ദേശിക്കപ്പെട്ടതായതിനാൽ നിർബന്ധ കുളിയുടെ വിധി അതിനും ബാധകമാണെന്നും മുങ്ങാതെ കുളിച്ചാൽ ഇവിടെയും മുറിയില്ലെന്നുമാണ് പണ്ഡിതാഭിപ്രായം. (ഇആനത്ത്)
2. സുബ്ഹിന് മുമ്പുള്ള സ്ഥിതിയെക്കുറിച്ചാണിത്

فمه طعام فلفظه قبل أن ينزل منه شيء لجوفه صح
صومه وكذا لو كان مجامعاً عند ابتداء طلوع الفجر
فنزع في الحال أي عقب طلوعه فلا يفطر وإن أنزل
لأن النزع ترك للجماع، فإن لم ينزع حالاً لم ينعقد
الصوم وعليه القضاء والكفارة.

**(ويباح فطر)** في صوم واجب **(بمرض مضر)**
ضرراً يبيح التيمم كأن خشي من الصوم بطء برء
**(وفي سفر قصر)** دون قصير وسفر معصية،
وصوم المسافر بلا ضرر أحب من الفطر **(ولخوف
هلاك)** بالصوم من عطش أو جوع وإن كان صحيحاً
مقيماً. وأفتى الأذرعي بأنه يلزم الحصادين أي
ونحوهم تبييت النية كل ليلة ثم من لحقه منهم مشقة
شديدة أفطر وإلاّ فلا **(ويجب قضاء)** ما فات ولو
بعذر من الصوم الواجب كـ**(رمضان)** ونذر وكفارة
بمرض أو سفر أو ترك نية أو بحيض أو نفاس
لا بجنون وسكر لم يتعدّ به، وفي المجموع أن قضاء
يوم الشك على الفور لوجوب إمساكه، ونظر فيه
جمع بان تارك النية يلزمه الإمساك مع أن قضاءه
على التراخي قطعاً **(و)** يجب **(إمساك)** عن مفطر
**(فيه)** أي رمضان فقط دون نحو نذر وقضاء

ത് വീട്ടലും കഫാറത്തും[1] നിർബന്ധമാവുകയും ചെയ്യും.

## നോമ്പ് ഒഴിവാക്കാവുന്നവർ

തയമ്മും അനുവദനീയമാകുംവിധമുള്ള രോഗത്താൽ വിഷമിക്കുന്നവന് ഫർള് നോമ്പ് ഒഴിവാക്കാം. രോഗം സുഖപ്പെടാൻ വൈകുമെന്ന ഭയവും നോമ്പ് ഒഴിവാക്കാൻ കാരണമാകും. നിസ്കാരം ഖസ്ർ ആക്കാൻ മാത്രം ദൈർഘ്യമുള്ള യാത്രയിലും ഒഴിവാക്കാവുന്നതാണ്. എന്നാൽ ദൈർഘ്യം കുറഞ്ഞ യാത്രയിലോ തെറ്റായ കാര്യത്തിനുള്ള യാത്രയിലോ വ്രതമൊഴിവാക്കാൻ അനുവാദമില്ല. യാത്രക്കാരന് വിഷമമില്ലെങ്കിൽ നോമ്പനുഷ്ഠിക്കുന്നതു തന്നെയാണ് നല്ലത്.

വിശപ്പും ദാഹവും കൊണ്ട് അപകടം സംഭവിക്കുമെന്ന ഭയമുണ്ടെങ്കിൽ യാത്രക്കാരനോ രോഗിയോ അല്ലാതെ തന്നെ നോമ്പൊഴിവാക്കാം. കൊയ്ത്തുകാർ പോലുള്ളവർ ഓരോ രാത്രിയും നോമ്പിന് നിയ്യത്ത് ചെയ്യണമെന്നും പിന്നെ കഠിന വിഷമം നേരിടുന്നവർക്ക് നോമ്പ് മുറിക്കാമെന്നും അല്ലാത്തവർ മുറിക്കരുതെന്നും ഇമാം അദ്റഈ(റ) ഫത്‌വ നൽകിയിട്ടുണ്ട്.

## ഖളാഅ്

റമളാൻ, നേർച്ച, കഫ്ഫാറത്ത് തുടങ്ങിയ നിർബന്ധ നോമ്പുകൾ നഷ്ടപ്പെട്ടാൽ ഖളാഅ് വീട്ടൽ നിർബന്ധമാണ്. രോഗം, യാത്ര, നിയ്യത്തുപേക്ഷിക്കൽ, ആർത്തവം, പ്രസവരക്തസ്രാവം തുടങ്ങിയ കാരണങ്ങളാൽ നഷ്ടമായതാണെങ്കിലും ഖളാഅ് വേണം. ഭ്രാന്ത്, ലഹരിബാധ എന്നിവ അവന്റെ അതിക്രമത്താലല്ലാതെ ഉണ്ടായതാണെങ്കിൽ അതുമൂലമൊഴിവായ നോമ്പ് ഖളാഅ് വീട്ടേണ്ടതില്ല. സംശയദിനത്തിലെ നോമ്പ് വേഗം ഖളാഅ് വീട്ടണമെന്ന് മജ്മൂഇലുണ്ട്.[2] അവൻ നോമ്പുകാരനെപ്പോലെ പെരുമാറൽ നിർബന്ധമാണെന്നതുകൊണ്ടാണിത്. നിയ്യത്ത് ഉപേക്ഷിച്ചവനും നോമ്പുകാരനെപ്പോലെ പെരുമാറൽ നിർബന്ധമാണെങ്കിലും അവൻ ഖളാഅ് വീട്ടൽ സാവകാശത്തോടെ മതി എന്നതിൽ തർക്കമില്ലല്ലോ എന്ന ന്യായത്തോടെ ചിലർ ഇതിൽ സംശയമുന്നയിച്ചിട്ടുണ്ട്.

## ഇംസാക്

രോഗം, യാത്ര തുടങ്ങിയ കാരണങ്ങളില്ലാതെയോ അബദ്ധത്തിലോ റമളാൻ നോമ്പ് മുറിച്ചവർ ഇംസാക് -നോമ്പുകാരനെപ്പോലെ തുടരൽ- നിർബന്ധമാണ്.[3] നേർച്ചയോ ഖളാഓ ആയ നോമ്പിന്

1. കഫ്ഫാറത്ത് ശേഷം വിശദീകരിക്കുന്നുണ്ട്
2. ശഅബാൻ മുപ്പതാണ് സംശയദിനം. അന്ന് നോമ്പനുഷ്ഠിക്കാതിരുന്നവൻ പിന്നീട് അത് റമളാൻ ഒന്നാണെന്ന് അറിഞ്ഞാൽ വേഗം ഖളാഅ് വീട്ടണമെന്ന്.
3. ഖളാഅ് വീട്ടുകയും വേണം

(ان أفطر بغير عذر) من مرض أو سفر (أو بغلط) كمن أكل ظاناً بقاء الليل أو نسي تبييت النية أو أفطر يوم الشك وبان من رمضان لحرمة الوقت، وليس المسك في صوم شرعي لكنه يثاب عليه فيأثم بجماع ولا كفارة، وندب إمساك لمريض شفي ومسافر قدم أثناء النهار مفطراً وحائض طهرت أثناءه

(و) يجب (على من أفسده) أي صوم رمضان (بجماع) أثم به لأجل الصوم لا باستمناء وأكل (كفارة) متكررة بتكرر الإفساد وإن لم يكفر عن السابق (معه) أي مع قضاء ذلك الصوم، والكفارة عتق رقبة مؤمنة فصوم شهرين مع التتابع إن عجز عنه فإطعام ستين مسكيناً أو فقيراً إن عجز عن الصوم لهرم أو مرض بنية كفارة، ويعطي لكل واحد مد من غالب القوت، ولا يجوز صرف الكفارة لمن تلزمه مؤنته.

(و) يجب (على من أفطر) في رمضان (لعذر لا يرجي زواله) ككبر ومرض لا يرجي برؤه (مدّ) لكل يوم منه إن كان موسراً حينئذ (بلا قضاء) وإن قدر عليه بعد لأنه غير مخاطب بالصوم فالفدية في حقه واجبة ابتداء لا بدلاً، ويجب المد مع القضاء

ഇത് ബാധകമല്ല. രാത്രി ശേഷിക്കുന്നുവെന്ന് തെറ്റിദ്ധരിച്ച് ഭക്ഷിക്കുക, രാത്രി നിയ്യത്ത് ചെയ്യാൻ മറക്കുക, സംശയദിനത്തിൽ നോമ്പ് ഒഴിവാക്കിയ ശേഷം പിന്നീട് അത് റമളാനായിരുന്നുവെന്ന് വ്യക്തമാവുക തുടങ്ങിയവ അബദ്ധത്തിനുദാഹരണമാണ്. സമയത്തിന്റെ പവിത്രത മാനിക്കുന്നതിനു വേണ്ടിയാണ് ഇംസാക്ക് നിർബന്ധമാക്കുന്നത്. ഇങ്ങനെ നോമ്പുകാരനെ പോലെ തുടരുന്നവൻ ശറഇയ്യായ നോമ്പിൽ അല്ലെങ്കിലും അതിനു പ്രതിഫലം ലഭിക്കും. ഈയവസ്ഥയിൽ സംയോഗം ചെയ്താൽ പ്രായശ്ചിത്തം (കഫ്ഫാറത്ത്) വേണ്ടതില്ലെങ്കിലും അവൻ കുറ്റക്കാരനാകും. പകൽ അസുഖം ഭേദമാവുകയോ യാത്ര കഴിഞ്ഞെത്തുകയോ ആർത്തവം കഴിഞ്ഞ് ശുദ്ധിയാവുകയോ ചെയ്തവർക്കും ഇംസാക് സുന്നത്താണ്.

## കഫ്ഫാറത്ത്

റമളാൻ നോമ്പ് സംയോഗം കൊണ്ട് നശിപ്പിച്ച് നോമ്പു സംബന്ധമായി കുറ്റവാളിയായവൻ[1] ഖളാഅ് വീട്ടുന്നതോടു കൂടി[2] കഫ്ഫാറത്ത് നൽകുകയും വേണം. സ്ഖലനമുണ്ടാക്കിയോ ഭക്ഷണം കഴിച്ചോ നോമ്പു മുറിച്ചവന് ഇത് നിർബന്ധമില്ല. നഷ്ടമാക്കിയ നോമ്പുകളുടെ എണ്ണത്തിനനുസരിച്ച് കഫ്ഫാറത്തും വർധിക്കും. മുമ്പത്തെ കഫ്ഫാറത്ത് ചെയ്തിട്ടില്ലെങ്കിലും വർധന തുടരും.

വിശ്വാസിയായ ഒരു അടിമയെ മോചിപ്പിക്കുക, കഴിയില്ലെങ്കിൽ രണ്ടുമാസം തുടർച്ചയായി നോമ്പനുഷ്ഠിക്കുക, രോഗമോ വാർധക്യമോ കാരണത്താൽ നോമ്പിന് കഴിയില്ലെങ്കിൽ അറുപത് സാധുക്കൾക്ക് ഭക്ഷണം നൽകുക ഇതാണ് കഫ്ഫാറത്ത്. ഇതെല്ലാം ചെയ്യുന്നത് കഫ്ഫാറത്ത് എന്ന നിയ്യത്തോടെയാകണം. ഭക്ഷണം നൽകുമ്പോൾ നാട്ടിലെ മുഖ്യഭക്ഷ്യധാന്യം ഒരാൾക്ക് ഒരു മുദ്ദ് (800 മി. ലി.) എന്ന തോതിൽ നൽകണം. അത് താൻ ചെലവുനൽകൽ നിർബന്ധമുള്ളവർക്ക് നൽകാൻ പറ്റില്ല.

## രോഗിയും ഗർഭിണിയും

വാർധക്യം, ശമന പ്രതീക്ഷയില്ലാത്ത രോഗം പോലുള്ളവ ഒഴിവാകുമെന്ന് പ്രതീക്ഷയില്ലാത്ത പ്രതിബന്ധങ്ങളാൽ നോമ്പൊഴിവാക്കുന്നവന് അപ്പോൾ കഴിവുണ്ടെങ്കിൽ ഒരു നോമ്പിന് ഒരു മുദ്ദ് എന്ന തോതിൽ ദാനം നിർബന്ധമാണ്. പിന്നീട് നോൽക്കാൻ കഴിഞ്ഞാൽ പോലും അതവൻ ഖളാഅ് വീട്ടൽ നിർബന്ധമില്ല. കാരണം അവൻ നോമ്പ് നിർദേശിക്കപ്പെടാത്തവനാണ്. പ്രാരംഭമായി തന്നെ അവനെ സംബന്ധിച്ചിടത്തോളം നിർബന്ധമാകുന്നത് ഈ ദാനമാണ്. അല്ലാതെ നോമ്പ് നിർബന്ധമായ ശേഷം

1. അരുതാത്ത ഇക്കാര്യം മനഃപൂർവം പ്രവർത്തിച്ച് കുറ്റവാളിയായവന് മാത്രമാണ് കഫ്ഫാറത്ത് നിർബന്ധം. രാത്രി ശേഷിക്കുന്നുവെന്ന് ധരിച്ച് സംയോഗം ചെയ്തവന് അത് പകലായിരുന്നുവെന്ന് പിന്നീട് വ്യക്തമായാൽ അവൻ കുറ്റവാളിയല്ല. അവനിത് ബാധകവുമല്ല.
2. കഫ്ഫാറത്ത് പുരുഷനു മാത്രമേ നിർബന്ധമുള്ളൂ. സ്ത്രീയും ഖളാഅ് വീട്ടണം.

(و) على حامل ومرضع أفطرتا للخوف على الولد (و) يجب (**على مؤخر قضاء**) لشيء من رمضان حتى دخل رمضان آخر (**بلا عذر**) في التأخير بأن خلا عن السفر والمرض قدر ما عليه (**مد لكل سنة**) فيتكرر بتكرر السنين على المعتمد وخرج بقولي: «بلا عذر» ما إذا كان التأخير بعذر كأن استمر سفره أو مرضه أو إرضاعها إلى قابل فلا شيء عليه ما بقي العذر وإن استمر سنين، ومتى أخر قضاء رمضان مع تمكنه حتى دخل آخر فمات أخرج من تركته لكل يوم مدان مد للفوات ومد للتأخير إن لم يصم عنه قريبه أو مأذونه وإلاَّ وجب مد واحد للتأخير، والجديد عدم جواز الصوم عنه مطلقاً بل يخرج من تركته لكل يوم مد طعام وكذا صوم النذر والكفارة. وذهب النووي كجمع محققين إلى تصحيح القديم القائل بأنه لا يتعين الإطعام فيمن مات بل يجوز للولي أن يصوم عنه ثم إن خلف تركة وجب أحدهما وإلاَّ ندب، ومصرف الأمداد فقير ومسكين وله صرف أمداد لواحد.

فائدة: من مات وعليه صلاة فلا قضاء ولا فدية،

പകരമായി വരുന്നതല്ലിത്. കുട്ടിയുടെ പ്രയാസം ഭയന്ന് നോമ്പുപേക്ഷിച്ച ഗർഭിണിയും മുലയൂട്ടുന്നവളും ഖളാഅ് വീട്ടുന്നതിന് പുറമെ മുദ്ദ് നൽകലും നിർബന്ധമാണ്.[1]

റമളാൻ നോമ്പ് ഖളാഅ് വീട്ടാനുള്ളവൻ രോഗം, യാത്ര തുടങ്ങിയ കാരണങ്ങളൊന്നുമില്ലാതെ അടുത്ത റമളാൻ വരെ അതു പിന്തിച്ചാൽ ഓരോ വർഷത്തിനും ഓരോ നോമ്പിനും ഓരോ മുദ്ദ് വീതം നൽകൽ നിർബന്ധമാവും. അപ്പോൾ കൊല്ലം വർധിക്കുന്തോറും മുദ്ദിന്റെ എണ്ണവും വർധിക്കും ഇതാണ് പ്രബലാഭിപ്രായം. അതേസമയം യാത്രയോ രോഗമോ മുലയൂട്ടലോ അടുത്തവർഷം വരെ നീണ്ടു നിൽക്കൽ പോലുള്ള കാരണങ്ങൾ കൊണ്ടാണ് പിന്തിയതെങ്കിൽ ആ കാരണം ശേഷിക്കുന്നിടത്തോളം ഒന്നും നിർബന്ധമാവില്ല. അതു വർഷങ്ങൾ നീണ്ടുനിന്നാലും.

## നോമ്പനുഷ്ഠിക്കാതെ മരിച്ചാൽ

സൗകര്യപ്പെട്ടിട്ടും ഖളാഅ് വീട്ടാതെ അടുത്ത റമളാൻ വരെ പിന്തിപ്പിച്ച വ്യക്തി മരണപ്പെട്ടാൽ അവന്റെ അനന്തര സ്വത്തിൽ നിന്നും ഓരോ നോമ്പിനും രണ്ടു മുദ്ദ് വീതം നൽകണം. ഒന്നു നഷ്ടപ്പെട്ട നോമ്പിനു പകരം. മറ്റൊന്ന് പിന്തിച്ചതിനും. അവന്റെ അടുത്ത ബന്ധുവോ അവൻ അനുമതി നൽകിയ വ്യക്തിയോ അവനുവേണ്ടി നോമ്പനുഷ്ഠിക്കുകയാണെങ്കിൽ പിന്തിച്ചതിനുള്ള ഒരു മുദ്ദ് മാത്രമേ നിർബന്ധമാവൂ. എന്നാൽ മരണത്തിനു മുമ്പ് ഖളാഅ് വീട്ടാൻ സൗകര്യപ്പെട്ടാലുമില്ലെങ്കിലും പരേതനുവേണ്ടി നോമ്പുനോൽക്കൽ അനുവദനീയമല്ലെന്നാണ് ഇമാം ശാഫിഈ(റ)ന്റെ ജദീദായ (പുതിയ) അഭിപ്രായം. പകരം അനന്തരസ്വത്തിൽ നിന്നെടുത്ത് ഓരോ നോമ്പിനും മുദ്ദ് നൽകിയേ തീരൂ. നേർച്ച, കഫ്ഫാറത്ത് എന്നീ നോമ്പുകളും ഇങ്ങനെ തന്നെ.

മുദ്ദ് നൽകൽ തന്നെ വേണമെന്നില്ല. പരേതനു വേണ്ടി ബന്ധുവിന്[2] നോമ്പുനോൽക്കാം എന്ന ഇമാം ശാഫിഈ(റ)ന്റെ ഖദീമായ (പഴയ) അഭിപ്രായത്തിന് പ്രാമാണികത കൽപ്പിച്ചിരിക്കുകയാണ് ഇമാം നവവി(റ)യും സൂക്ഷ്മശാലികളായ കുറേ പണ്ഡിതരും. അനന്തരസ്വത്തുണ്ടെങ്കിൽ രണ്ടിലൊന്നു ചെയ്യൽ നിർബന്ധമാണ്. ഇല്ലെങ്കിൽ സുന്നത്തും. മുദ്ദുകൾ നൽകേണ്ടത് ഫഖീർ, മിസ്കീൻ എന്നിവർക്കാണ്.[3] മുദ്ദുകളെല്ലാം ഒരു വ്യക്തിക്ക് മാത്രം നൽകലുമാവാം.

## മരിച്ചവന്റെ നിസ്കാരം

ഒരാൾ നിസ്കാരം ഖളാആക്കി മരിച്ചാൽ അവനു പകരം നിസ്കരിക്കുകയോ ഫിദ്‌യ നൽകുകയോ

---

1. *സ്വന്തം പ്രയാസമോ, സ്വന്തത്തിന്റെയും കുട്ടിയുടെയും കൂടിയോ ആണെങ്കിൽ ഖളാഅ് മതി. മുദ്ദ് വേണ്ട.*
2. *'വലിയ്യ്' എന്നാണ് മൂലകൃതിയിലെ പരാമർശം. ബന്ധു എന്ന അർത്ഥത്തിലാണ് ഇത്തരം സാഹചര്യങ്ങളിൽ പ്രയോഗം (മുഗ്നി: 1/439)*
3. *സകാതിന്റെ അവകാശികളായ മറ്റാർക്കും പറ്റില്ല.*

وفي قول كجمع مجتهدين أنها تقضى عنه لخبر البخاري وغيره، ومن ثمَ اختاره جمع من أئمتنا وفعل به السبكي عن بعض أقاربه، ونقل ابن برهان عن القديم أنه يلزم الولي إن خلف تركة أن يصلي عنه كالصوم، وفي وجه عليه كثيرون من أصحابنا أنه يطعم عن كل صلاة مداً. وقال المحب الطبري: يصل للميت كل عبادة تفعل عنه واجبة أو مندوبة. وفي شرح المختار لمؤلفه: مذهب أهل السنة أن للإنسان أن يجعل ثواب عمله وصلاته لغيره ويصله.

**(وسن)** لصائم رمضان وغيره **(تسحر)** وتأخيره ما لم يقع في شك، وكونه على تمر لخبر فيه، ويحصل ولو بجرعة ماء، ويدخل وقته بنصف الليل وحكمته التقوي أو مخالفة أهل الكتاب وجهان، وسن تطيب وقت سحر **(و)** سن **(تعجيل فطر)** إذا تيقن الغروب ويعرف في العمران والصحارى التي بها جبال بزوال الشعاع من أعالي الحيطان والجبال، وتقديمه على الصلاة إن لم يخش من تعجيله فوات الجماعة أو تكبيرة الإحرام **(و)** كونه **(بتمر)**

പറ്റില്ല. എന്നാൽ ഇമാം ബുഖാരി (റ)ന്റെയും മറ്റും ഹദീസിന്റെ അടിസ്ഥാനത്തിൽ ഖളാഅ് വീട്ടാമെന്ന ഒരഭിപ്രായം മുജ്തഹിദുകളായ ചിലർക്കുള്ള പോലെ നമ്മുടെ മദ്ഹബിലുമുണ്ട്. നമ്മുടെ ഇമാമുകളിൽ ഒരുസംഘം ഈ അഭിപ്രായത്തെ പ്രബലമാക്കിയിട്ടുണ്ട്. ഇമാം സുബ്കി(റ) തന്റെ ചില ബന്ധുക്കൾക്കു വേണ്ടി അതു ചെയ്തിട്ടുമുണ്ട്. മയ്യിത്തിന് അനന്തര സ്വത്തുണ്ടെങ്കിൽ അവനു വേണ്ടി നോമ്പെന്ന പോലെ നിസ്കാരവും നിർവഹിച്ചിരിക്കണം. ഇത് മയ്യിത്തിന്റെ ബന്ധുക്കളുടെ ചുമതലയാണെന്ന് ഖദീമായ അഭിപ്രായത്തിൽ നിന്ന് ഇബ്നുബർഹാൻ(റ) ഉദ്ധരിച്ചിട്ടുണ്ട്. എന്നാൽ നമ്മുടെ കൂട്ടുകാരിൽ അധികപേർക്കുള്ള ഒരു അഭിപ്രായ പ്രകാരം ഓരോ നിസ്കാരത്തിനും ഓരോ മുദ്ദ് നൽകണമെന്നുണ്ട്. മയ്യിത്തിനു വേണ്ടി ചെയ്യുന്ന നിർബന്ധമോ സുന്നത്തോ ആയ ഏത് ഇബാദത്തുകളും അവനു ലഭിക്കും എന്ന് മഹബ്ബുത്ത്വബരീ(റ) പറഞ്ഞിരിക്കുന്നു. തന്റെ നിസ്കാരത്തിന്റെയും മറ്റു കർമ്മങ്ങളുടെയും പ്രതിഫലം മറ്റൊരാൾക്കായി നിശ്ചയിക്കുന്നത് സാധുവാണെന്നും അതവനു ലഭിക്കുമെന്നുമാണ് അഹ്ലുസ്സുന്നത്തിന്റെ വീക്ഷണമെന്ന് 'ശർഹുൽ മുഖ്താർ'[1] എന്ന ഗ്രന്ഥത്തിലുണ്ട്.

## നോമ്പിന്റെ സുന്നത്തുകൾ

നോമ്പനുഷ്ടിക്കുന്നവർ -റമളാൻ നോമ്പും അല്ലാത്തവയും- അത്താഴം കഴിക്കൽ സുന്നത്താണ്. സംശയത്തിൽപെടാത്തത്ര[2] പിന്തിക്കലും അതു കാരക്ക കൊണ്ടാവലും സുന്നത്തുണ്ട്. ഹദീസാണ് ഇതിനെല്ലാം തെളിവ്. ഒരിറക്ക് വെള്ളം കൊണ്ടു പോലും അത്താഴത്തിന്റെ പുണ്യം ലഭിക്കും. അർധരാത്രി മുതലാണ് അത്താഴസമയം. നോമ്പിന് കരുത്തു നേടലോ വേദക്കാരിൽ നിന്നു വ്യത്യസ്തമാവലോ ആണ് അത്താഴത്തിന്റെ താൽപര്യം. അത്താഴ സമയം സുഗന്ധമുപയോഗിക്കലും സുന്നത്താണ്.

അസ്തമിച്ചെന്നുറപ്പായാലുടൻ നോമ്പുതുറക്കൽ സുന്നത്തുണ്ട്. ജനവാസ കേന്ദ്രങ്ങളിലും മലയോരപ്രദേശങ്ങളിലും ചുമരുകളുടെയും മലകളുടെയും മുകളിൽ നിന്ന് പ്രകാശം നീങ്ങിക്കഴിഞ്ഞാൽ അസ്തമിച്ചെന്നു മനസ്സിലാക്കാം. ജമാഅത്തോ ഇമാമിനോടുകൂടെ തക്ബീറത്തുൽ ഇഹ്റാമോ നഷ്ടപ്പെടുമെന്ന ഭയമില്ലെങ്കിൽ നിസ്കാരത്തിനു മുമ്പ് നോമ്പു തുറക്കലാണ് സുന്നത്ത്. നോമ്പുതുറക്കൽ കാരക്ക കൊണ്ടാവൽ സുന്നത്തുണ്ട്.[3] നബി(സ)യുടെ നിർദേശമുണ്ടെന്നതാണ് കാരണം. മൂന്ന് കാരക്ക കൊണ്ടായാൽ സമ്പൂർണമായി. കാരക്കയില്ലെങ്കിൽ മൂന്നിറക്ക് വെള്ളം കൊണ്ട് തുറക്കൽ സുന്നത്തു

1. *ഹനഫി മദ്ഹബിലുള്ളതാണ് ശർഹുൽ മുഖ്താർ - തർശീഹ്.*
2. *പ്രഭാതമായോ എന്ന് സംശയം തോന്നുംവിധം പിന്തിക്കരുത്*
3. *'നബി(സ) നിസ്കരിക്കും മുമ്പ് ഈത്തപ്പഴം കൊണ്ട് നോമ്പുതുറന്നിരുന്നു. അതില്ലെങ്കിൽ കാരക്ക കൊണ്ടും...' എന്ന ഹദീസിന്റെ അടിസ്ഥാനത്തിൽ ഈത്തപ്പഴം കൊണ്ടു തുറക്കലാണ് സുന്നത്തെന്നും അതില്ലെങ്കിലാണ് ഉണങ്ങിയ കാരക്ക കൊണ്ട് സുന്നത്തുള്ളതെന്നും വിശദീകരണമുണ്ട്. (മുഗ്നീ: 1/434)*

للأمر به، والأكمل أن يكون بثلاث (فـ) إن لم يجده فعلى حسوات (ماء) ولو من زمزم، فلو تعارض التعجيل على الماء والتأخير على التمر قدم الأول فيما استظهره شيخنا، وقال أيضاً: يظهر في تمر قويت شبهته وماء خفت شبهته أن الماء أفضل. قال الشيخان. لا شيء افضل بعد التمر غير الماء، فقول الروياني: الحلوى أفضل من الماء ضعيف كقول الأذرعي الزبيب أخو التمر، وإنما ذكره لتيسره غالباً بالمدينة، ويسن أن يقول عقب الفطر: اللهم لك صمت وعلى رزقك أفطرت، ويزيد من أفطر بالماء: ذهب الظمأ وابتلت العروق وثبت الأجر إن شاء الله تعالى.

(و) سن (غسل عن نحو جنابة قبل فجر) لئلا يصل الماء إلى باطن نحو أذنه أو دبره، قال شيخنا: وقضيته أن وصوله لذلك مفطر وليس عمومه مراداً كما هو ظاهـــر أخذاً مما مـــر أن سبق ماء نحو المضمضة المشروع أو غسل الفم المتنجس لا يفطر لعذره، فليحمل هذا على مبالغة منهي عنها (و) سن (كف) نفس عن طعام فيه شبهة و (شهوة) مباحة

ണ്ട്. സംസം കൊണ്ടാണെങ്കിലും[1]

വെള്ളം കൊണ്ടാണെങ്കിൽ വേഗം നോമ്പുതുറക്കാം. -മുൻഗണനയർഹിക്കുന്നത് കാരക്കയാണ്- കാരക്ക കൊണ്ടാണെങ്കിൽ പിന്തിക്കേണ്ടി വരികയും ചെയ്യുന്ന സാഹചര്യത്തിൽ വെള്ളംകൊണ്ട് വേഗം തുറക്കുകയാണ് വേണ്ടതെന്ന് ശൈഖുനാ വ്യക്തമാക്കിയിട്ടുണ്ട്. കാരക്കയിൽ ശുബ്ഹത്ത്[2] ശക്തവും വെള്ളത്തിൽ കുറവുമാണെങ്കിൽ വെള്ളം തന്നെയാണ് ശ്രേഷ്ഠമെന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്. കാരക്ക കഴിഞ്ഞാൽ വെള്ളത്തേക്കാൾ ശ്രേഷ്ഠമായ മറ്റൊന്നുമില്ലെന്ന് ഇമാം നവവി, ഇമാം റാഫിഈ(റ) എന്നിവർ പറഞ്ഞിരിക്കുന്നു. അതിനാൽ മധുര പദാർത്ഥങ്ങളാണ് വെള്ളത്തേക്കാൾ നല്ലതെന്ന് ഇമാം റൂയാനീ(റ) പറഞ്ഞത് ദുർബലമാണ്. "മുന്തിരിയും കാരക്കയും സഹോദരങ്ങളാണ്, നബി(സ) കാരക്ക പറഞ്ഞത് മദീനയിൽ അതാണ് സുലഭമെന്നതുകൊണ്ടാണ്" എന്ന് ഇമാം അദ്റഈ(റ) പറഞ്ഞതും ദുർബലം തന്നെ.

നോമ്പ് തുറന്ന ഉടൻ

اَللّٰهُمَّ لَكَ صُمْتُ وَعَلَى رِزْقِكَ اَفْطَرْتُ (അല്ലാഹുവേ, നിനക്ക് ഞാൻ നോമ്പനുഷ്ഠിച്ചു. നീ നൽകിയ ഭക്ഷണം കൊണ്ട് നോമ്പുതുറക്കുകയും ചെയ്തു) എന്നു ചൊല്ലൽ സുന്നത്താണ്. വെള്ളം കൊണ്ട് നോമ്പ് തുറന്നാൽ[3]

ذَهَبَ الظَّمَأُ وَابْتَلَّتِ الْعُرُوقُ وَثَبَتَ الْأَجْرُ اِنْ شَاءَ اللّٰهُ

(ദാഹം നീങ്ങി, ഞരമ്പുകൾ നനഞ്ഞു. അല്ലാഹു ഉദ്ദേശിച്ചാൽ പ്രതിഫലം സ്ഥിരപ്പെടുകയും ചെയ്തു) എന്നുകൂടി ചൊല്ലൽ സുന്നത്തുണ്ട്.

ജനാബത്തോ മറ്റോ ഉള്ളവർ പ്രഭാതത്തിനു മുമ്പ് കുളിക്കൽ സുന്നത്തുണ്ട്. ചെവി, മലദ്വാരം തുടങ്ങിയവയിലൂടെ വെള്ളം അകത്തു കടക്കാതിരിക്കാൻ വേണ്ടിയാണിത്. ഇപ്രകാരം വെള്ളം പ്രവേശിച്ചാൽ നോമ്പ് മുറിയുമെന്നാണ് ഇപ്പറഞ്ഞതിന്റെ താൽപര്യമെങ്കിലും അങ്ങനെ പൊതുവായ വിവക്ഷയില്ലെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. സുന്നത്തായ വായ കഴുകലിനിടയിലോ നജസായ വായ കഴുകുമ്പോഴോ വെള്ളം അകത്തു കടന്നുപോയാൽ നോമ്പ് മുറിയില്ലെന്ന് മുമ്പുപറഞ്ഞതിൽ നിന്ന് ഗ്രഹിക്കാവുന്നതാണിത്. അപ്പോൾ ഇവിടെ പറഞ്ഞത് വിലക്കപ്പെട്ട അമിതപ്രയോഗത്തെക്കുറിച്ചാണെന്നു വെക്കണം.

## നോമ്പുകാരൻ വർജിക്കേണ്ടത്

ഹറാം കലർന്ന ഭക്ഷണങ്ങൾ ഒഴിവാക്കുക, ആസ്വാദ്യകരമായ ദൃശ്യ, ശ്രാവ്യകാര്യങ്ങളിൽ അനുവ

1. സംസമാണെങ്കിലും കാരക്കയുണ്ടെങ്കിൽ അതിനാണ് മുൻഗണന.
1. ഹറാമിന്റെ കലർപ്പ്.
2. വെള്ളം കൊണ്ടല്ല തുറന്നതെങ്കിലും ഇത് സുന്നത്തുണ്ടെന്ന് ബുജയ്രിമി പോലുള്ള ഗ്രന്ഥങ്ങളിലുണ്ട്. ദാഹം നീങ്ങുന്ന സമയമായി എന്നാണുദ്ദേശ്യമെന്നു വിശദീകരണം.

من مسموع ومبصر ومس طيب وشمه، ولو تعارضت كراهة مس الطيب للصائم ورد الطيب فاجتناب المس أولي لأن كراهته تؤدي إلى نقصان العبادة. قال في الحلية: الأولي للصائم ترك الاكتحال، ويكره سواك بعد زوال وقبل غروب، وإن نام أو أكل كريهاً ناسيا. وقال جمع: لم يكره بل يسن إن تغير الفم بنحو نوم، ومما يتأكد للصائم كف اللسان عن كل محرم ككذب وغيبة ومشاتمة لأنه محبط للأجر كما صرحوا به ودلت عليه الأخبار الصحيحة ونص عليه الشافعي والأصحاب وأقرهم في المجموع وبه يرد بحث الأذرعي حصوله وعليه إثم معصية.وقال بعضهم: يبطل أصل صومه وهو قياس مذهب أحمد في الصلوة في المغصوب، ولو شتمه أحد فليقل ولو في نفل: إني صائم مرتين أو ثلاثاً في نفسه تذكيراً لها وبلسانه حيث لم يظن رياء، فإن اقتصر على أحدهما فالأولى بلسانه.

(و) سن مع التأكد (برمضان) وعشره الأخير آكد (إكثار صدقة) وتوسعة على عيال وإحسان إلى الأقارب والجيران للاتباع، وأن يفطر الصائمين أي

ദനീയമായതും ഒഴിവാക്കുക, സുഗന്ധം പൂശുകയോ ആസ്വദിക്കുകയോ ചെയ്യാതിരിക്കുക എന്നിവയും സുന്നത്താണ്. നോമ്പുകാരൻ സുഗന്ധമുപയോഗിക്കുക എന്ന കറാഹത്ത്, സുഗന്ധം നിരസിക്കുന്നതിന്റെ കറാഹത്ത് ഇവയിലൊന്ന് സംഭവിക്കുമെങ്കിൽ സുഗന്ധമുപയോഗിക്കൽ ഒഴിവാക്കുകയാണ് ഉത്തമം. കാരണം അതുപയോഗിക്കുക എന്ന കറാഹത്ത് ആരാധനയുടെ ന്യൂനതക്ക് വഴിവെക്കും. നോമ്പുകാരന് സുറുമയിടൽ ഉപേക്ഷിക്കലാണ് നല്ലതെന്ന് 'ഹിൽയ' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്.

ഉച്ച കഴിഞ്ഞ് അസ്തമയത്തിന് മുമ്പ് നോമ്പുകാരൻ പല്ലുതേക്കൽ കറാഹത്തുണ്ട്. ഉറങ്ങിയാലും മറന്നു കൊണ്ട് ദുർഗന്ധമുള്ള വല്ലതും തിന്നാലും ഇങ്ങനെ തന്നെ. എന്നാൽ ഉറക്കം കൊണ്ടോ മറ്റോ വായ പകർച്ചയായാൽ പല്ലുതേക്കൽ കറാഹത്തില്ലെന്നു മാത്രമല്ല സുന്നത്തുണ്ടെന്നും ഒരു സംഘം പണ്ഡിതർ പ്രസ്താവിച്ചിരിക്കുന്നു.[1]

കളവ്, പരദൂഷണം, അസഭ്യം തുടങ്ങിയ നിഷിദ്ധ സംസാരങ്ങളിൽ നിന്നു നാവിനെ സൂക്ഷിക്കൽ നോമ്പുകാരന് വളരെ പ്രധാനമാണ്. കാരണം ഇതെല്ലാം നോമ്പിന്റെ പ്രതിഫലം നഷ്ടപ്പെടുത്തുമെന്ന് പണ്ഡിതർ വ്യക്തമാക്കിയിട്ടുണ്ട്. സ്വഹീഹായ ഹദീസുകളാണ് തെളിവ്. പ്രതിഫലം നഷ്ടപ്പെടുത്തുമെന്ന് ഇമാം ശാഫിഈ(റ)വും ശിഷ്യരും വ്യക്തമാക്കുകയും മജ്മൂഇൽ അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. ഇതുകൊണ്ടു തന്നെ തെറ്റുചെയ്തതിനുള്ള ശിക്ഷ അവനുണ്ടാകുമെങ്കിലും നോമ്പിന് പ്രതിഫലം ലഭിക്കുമെന്ന ഇമാം അദ്റഈ(റ)ന്റെ അഭിപ്രായം തള്ളപ്പെടും. ചില പണ്ഡിതർ പറഞ്ഞത് അവന്റെ നോമ്പ് തന്നെ ബാത്വിലാകുമെന്നാണ്. കവർന്നെടുത്ത വസ്ത്രത്തിൽ നിസ്കരിക്കുന്നതിനെ കുറിച്ചുള്ള ഇമാം അഹ്മദ്(റ)ന്റെ വീക്ഷണവും ഇതിന് ന്യായമാകുന്നുണ്ട്.[2]

നോമ്പുകാരനെ -സുന്നത്തുനോമ്പാണെങ്കിലും- ആരെങ്കിലും ചീത്ത പറഞ്ഞാൽ 'ഞാൻ നോമ്പുകാരനാണ്' എന്ന് രണ്ടോ മൂന്നോ പ്രാവശ്യം മനസ്സിൽ പറയണം. മനസ്സിനെ ഒരോർമ്മപ്പെടുത്താനാണിത്.[3] പൊങ്ങച്ചം വരില്ലെങ്കിൽ നാവുകൊണ്ടു തന്നെ പറയാം. ഒന്നിൽ ചുരുക്കുകയാണെങ്കിൽ നാവുകൊണ്ടാവലാണ് നല്ലത്.

## സുകൃതങ്ങൾ വർധിപ്പിക്കുക

ധർമ്മം വർധിപ്പിക്കുക, ആശ്രിതർക്കു വേണ്ടി കൂടുതൽ ചെലവഴിക്കുക, ബന്ധുക്കൾക്കും അയൽവാസികൾക്കും നന്മ വർധിപ്പിക്കുക എന്നിവ റമളാനിൽ -പ്രത്യേകിച്ച് അവസാന പത്തിൽ- ശക്തിയായ

1. ഈ അഭിപ്രായമാണ് വുളൂഇന്റെ അധ്യായത്തിൽ ഗ്രന്ഥകാരൻ രേഖപ്പെടുത്തിയിട്ടുള്ളത്.
2. ആ നിസ്കാരം ബാത്വിലാണെന്നാണ് അദ്ദേഹത്തിന്റെ വീക്ഷണം
3. ക്ഷമ കൈക്കൊള്ളാൻ വേണ്ടി

بعشيهم إن قدر وإلا فعلى نحو شربة (و) إكثار (تلاوة) للقرآن في غير نحو الحش ولو نحو طريق، وأفضل الأوقات للقراءة من النهار بعد الصبح، ومن الليل في السحر فبين العشاءين وقراءة الليل أولى، وينبغي ان يكون شأن القارء التدبر. قال أبو الليث في البستان: ينبغي للقارئ أن يختم القرآن في السنة مرتين إن لم يقدر على الزيادة. وقال أبو حنيفة: من قرأ القرآن في كل سنة مرتين فقد أدى حقه وقال أحمد: يكره تأخير ختمة أكثر من أربعين يوماً بلا عذر لحديث ابن عمر (و) إكثار عبادة و(اعتكاف) للاتباع (سيما) بتشديد الياء وقد تخفف والأ فصح جر ما بعدها وتقديم لا عليها، وما زائدة وهي دالة على أن ما بعدها أولى بالحكم مما قبلها (عشر آخره) فيتأكد له إكثار الثلاثة المذكورة للاتباع، ويسن أن يمكث معتكفاً إلى صلاة العيد وأن يعتكف قبل دخول العشر، ويتأكد إكثار العبادات المذكورة فيه رجاء مصادفة ليلة القدر، أي الحكم والفصل أو الشرف والعمل فيها خير من العمل في ألف شهر ليس فيها ليلة القدر وهي منحصرة عندنا فيه فأرجاها أوتاره وأرجي

സുന്നത്താണ്. കഴിയുമെങ്കിൽ ഭക്ഷണം നൽകിയും ഇല്ലെങ്കിൽ പാനീയമെന്തെങ്കിലും നൽകിയും നോമ്പുതുറപ്പിക്കലും സുന്നത്തുണ്ട്. ഖുർആൻ പാരായണം വർധിപ്പിക്കലും സുന്നത്താണ്. വിസർജ്ജന സ്ഥലമല്ലാത്തിടത്തെല്ലാം -വഴിയിൽ പോലും- അതു സുന്നത്താണ്. ഖുർആൻ ഓതാൻ ഏറ്റവും ശ്രേഷ്ഠ സമയം പകൽ സുബ്ഹിനു ശേഷവും രാത്രി അത്താഴസമയവും പിന്നെ ഇശാ മഗ്‌രിബിനിടയിലുമാണ്. രാത്രി ഓതുന്നതാണ് കൂടുതൽ ഉത്തമം. ഖുർആൻ പാരായണം ചിന്തിച്ചുകൊണ്ടായിരിക്കുകയും വേണം. കൂടുതൽ കഴിയില്ലെങ്കിൽ വർഷത്തിൽ രണ്ടു പ്രാവശ്യമെങ്കിലും ഖുർആൻ ഓതിത്തീർക്കണമെന്ന് 'അൽബുസ്താൻ' എന്ന ഗ്രന്ഥത്തിൽ ഇമാം അബുല്ലൈസ്(റ) പറഞ്ഞിട്ടുണ്ട്. വർഷത്തിൽ രണ്ടുതവണ പൂർണമായോതിയവൻ ഖുർആൻ സംബന്ധമായ കടമ നിറവേറ്റി എന്ന് ഇമാം അബൂഹനീഫ(റ)വും പറഞ്ഞിരിക്കുന്നു. എന്നാൽ ഖുർആൻ പൂർണമായോതാൻ നാൽപതു ദിവസത്തിൽ കൂടുതൽ സമയമെടുക്കൽ കറാഹത്താണെന്നാണ് ഇമാം അഹ്മദ്(റ) പറഞ്ഞത്. ഇബ്നു ഉമർ(റ)ന്റെ ഹദീസ് തെളിവായി സ്വീകരിച്ചാണിത്.[1]

## ലൈലതുൽ ഖദ്ർ, ഇഅ്തികാഫ്

റമളാനിൽ ഇഅ്തികാഫും മറ്റാരാധനകളും വർധിപ്പിക്കൽ സുന്നത്താണ്. നബി(സ) അങ്ങനെ ചെയ്തിട്ടുണ്ട്. പ്രത്യേകിച്ച് അവസാന പത്തിൽ. ഈ മൂന്നു കാര്യങ്ങളും[2] വർധിപ്പിക്കൽ പ്രധാന സുന്നത്താണെന്ന് നബിചര്യ തെളിയിക്കുന്നുണ്ട്. അവസാന പത്തിനു മുമ്പ് ഇഅ്തികാഫ് തുടങ്ങി പെരുന്നാൾ നിസ്കാരം വരെ തുടരൽ സുന്നത്തുണ്ട്. ലൈലതുൽ ഖദ്റുമായി ഒത്തുവരണമെന്ന പ്രതീക്ഷയോടെ ഈ ദിനങ്ങളിൽ മുമ്പുപറഞ്ഞ ആരാധനകൾ വർധിപ്പിക്കൽ വളരെ പ്രധാനമാണ്. ഖദ്ർ എന്നാൽ വിധി, തീരുമാനം അല്ലെങ്കിൽ മഹത്വം എന്നൊക്കെയാണർത്ഥം. ഈ ഒരു രാത്രിയിലെ ആരാധന ലൈലതുൽ ഖദ്ർ ഇല്ലാത്ത ആയിരം മാസങ്ങളിലെ ആരാധനകളേക്കാൾ ഉത്തമമാണ്. നമ്മുടെ വീക്ഷണത്തിൽ ലൈലതുൽ ഖദ്ർ അവസാനപത്തിൽ പരിമിതമാണ്. അതിൽ കൂടുതൽ പ്രതീക്ഷയുള്ളത് ഒറ്റയായ രാവുകളിലും. ഒറ്റയായ രാവുകളിൽ തന്നെ കൂടുതൽ പ്രതീക്ഷിക്കാവുന്നത് ഇരുപത്തിയൊന്നിന്റെയോ ഇരുപത്തിമൂന്നിന്റെയോ രാത്രികളാണെന്നാണ് ഇമാം ശാഫിഈ(റ)ന്റെ വീക്ഷണം. എന്നാൽ രാത്രികൾ മാറിവരാം എന്നാണ് ഇമാം നവവി(റ)വും മറ്റും അഭിപ്രായപ്പെട്ടത്.[2]

വർഷത്തിലെ ഏറ്റവും പുണ്യരാത്രി ലൈലതുൽ ഖദ്റാണ്.

1. ഇബ്നു അംറ് എന്നാവാനാണ് സാധ്യത. (തർശീഹ്)
2. ധർമ്മം, ഖുർആൻ പാരായണം, ഇഅ്തികാഫ്
3. ഇബ്നു അബ്ബാസ്(റ), ഉബയ്യ് (റ) എന്നിവർ ഇരുപത്തേഴിന്റെ രാത്രിയാണെന്നാണ് പറഞ്ഞത്. ഒട്ടേറെ ജ്ഞാനികളുടെ വീക്ഷണവും അതാണ്. (മുഗ്നി. 1:450)

أوتاره عند الشافعي ليلة الحادي والثالث والعشرين واختار النووي وغيره انتقالها، وهي أفضل ليالي السنة. وصح: «من قام ليلة القدر إيماناً». أي تصديقاً بأنها حق وطاعة «واحتساباً». أي طلباً لرضا الله تعالى وثوابه «غفر له ما تقدم من ذنبه». وفي رواية: «وما تأخر» وروي البيهقي خبر: «من صلى المغرب والعشاء في جماعة حتى ينقضي شهر رمضان فقد أخذ من ليلة القدر بحظ وافر» وروي أيضاً: «من شهد العشاء الأخيرة في جماعة من رمضان فقد أدرك ليلة القدر». وشذ من زعم أنها ليلة النصف من شعبان.

تتمة: يسن اعتكاف كل وقت وهو لبث فوق قدر طمأنينة الصلاة ولو متردداً في مسجد أو رحبته التي لم يتيقن حدوثها بعده وإنها غير مسجد بنية اعتكاف ولو خرج ولو لخلاء من لم يقدر الاعتكاف المندوب أو المنذور بمدة بلا عزم عود جدد النية وجوباً إن أراده، وكذا إذا عاد بعد الخروج لغير نحو خلاء من قيده بها كيوم، فلو خرج عازماً لعود فعاد لم يجب تجديد النية، ولا يضر الخروج في اعتكاف نوى تتابعه كأن نوى اعتكاف أسبوع أو شهر متتابع

مَنْ قَامَ لَيْلَةَ الْقَدْرِ إِيمَانًا وَاحْتِسَابًا غُفِرَ لَهُ مَا تَقَدَّمَ مِنْ ذَنْبِهِ

(സത്യമാണെന്നു വിശ്വസിച്ചും അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും പ്രതീക്ഷിച്ചും ഖദ്റിന്റെ രാത്രിയിൽ ആരെങ്കിലും നിസ്കരിച്ചാൽ അവന്റെ കഴിഞ്ഞ കാല പാപങ്ങൾ പൊറുക്കപ്പെടും -പിൽക്കാല പാപങ്ങളും പൊറുക്കപ്പെടുമെന്ന് മറ്റൊരു റിപ്പോർട്ടിലുണ്ട്) എന്ന് നബി (സ) പറഞ്ഞതായി സ്വഹീഹായ ഹദീസിൽ കാണാം.

ഇമാം ബൈഹഖീ(റ) റിപ്പോർട്ടു ചെയ്ത മറ്റൊരു ഹദീസ്:

مَنْ صَلَّى الْمَغْرِبَ وَالْعِشَاءَ فِي جَمَاعَةٍ حَتَّى يَنْقَضِيَ شَهْرُ رَمَضَانَ فَقَدْ أَخَذَ مِنْ لَيْلَةِ الْقَدْرِ بِحَظٍّ وَافِرٍ

(ഒരാൾ റമളാൻ കഴിയുംവരെ മഗ്രിബും ഇശാഉം ജമാഅത്തായി നിസ്കരിച്ചാൽ അവൻ ലൈലതുൽ ഖദ്റിൽ നിന്ന് പൂർണ്ണ വിഹിതം നേടിയവനായി).

റമളാനിൽ ഇശാ ജമാഅത്തിൽ സംബന്ധിച്ചാൽ അവന് ലൈലതുൽഖദ്ർ ലഭിച്ചു എന്നും ബൈഹഖി റിപ്പോർട്ട് ചെയ്ത മറ്റൊരു ഹദീസിലുണ്ട്. ലൈലതുൽ ഖദ്ർ ശഅബാൻ പതിനഞ്ചിന്റെ രാത്രിയാണെന്ന് പറയുന്നവർ പണ്ഡിത പിൻബലമൊന്നുമില്ലാതെ ഒറ്റപ്പെട്ടിരിക്കുന്നു.

## ഇഅ്തികാഫ് -വിശദീകരണം

ഇഅ്തികാഫ് എല്ലാ സമയത്തും സുന്നത്താണ്. നിയ്യത്തോടുകൂടി നിസ്കാരത്തിലെ അടക്കത്തേക്കാൾ (ത്വുമഅ്നീനത്ത്) കൂടുതൽ സമയം പള്ളിയിൽ കഴിയലാണ് ഇഅ്തികാഫ്. അവിടെ അടങ്ങിയിരിക്കണമെന്നില്ല. പള്ളിയല്ലെന്നുറപ്പില്ലാത്തതും പിന്നീട് നിർമ്മിച്ചതാണെന്നുറപ്പില്ലാത്തതുമായ വരാന്തയിലുമാവാം.

സുന്നത്തോ നേർച്ചയാക്കിയതോ ആയ ഇഅ്തികാഫ് ഒരു നിശ്ചിത സമയം കണക്കാക്കിയിട്ടില്ലെങ്കിൽ മടങ്ങിവരുമെന്ന ഉറപ്പോടെയല്ലാതെ പുറത്തിറങ്ങിയാൽ നിയ്യത്ത് പുതുക്കേണ്ടിവരും. വിസർജനത്തിന് വേണ്ടിയാണ് പുറത്തുപോയതെങ്കിൽ പോലും വീണ്ടും ഇഅ്തികാഫ് ഉദ്ദേശിക്കുന്നെങ്കിൽ നിയ്യത്ത് പുതുക്കൽ നിർബന്ധമാകും. ഒരു ദിവസമെന്നോ മറ്റോ സമയം നിശ്ചയിച്ചാൽ തന്നെ വിസർജ്ജനം പോലുള്ള ആവശ്യത്തിന് വേണ്ടിയല്ലാതെ പുറത്തിറങ്ങിയാൽ മടങ്ങിവന്ന ശേഷം നിയ്യത്ത് വേണം. എന്നാൽ തിരിച്ചുവരണമെന്ന ഉറപ്പോടെയാണ് പുറത്തിറങ്ങിയതെങ്കിൽ നിയ്യത്തു പുതുക്കൽ നിർബന്ധമില്ല.

തുടർച്ചയായ ഇഅ്തികാഫ്- ഉദാ: ഒരാഴ്ച- കരുതിയവന് മലമൂത്ര വിസർജ്ജനം, ജനാബത്ത് കുളി, മാലിന്യം നീക്കൽ, ഭക്ഷിക്കൽ എന്നിവക്കു വേണ്ടി പുറത്തിറങ്ങുന്നതുകൊണ്ട് കുഴപ്പമില്ല. വിസർജ്ജനാവശ്യം ശക്തമായിരിക്കണമെന്നൊന്നുമില്ല. നജസ് നീക്കൽ, കുളി തുടങ്ങിയവക്ക് പള്ളിയിൽ തന്നെ സൗകര്യമുണ്ടെങ്കിലും പുറത്തു പോകാം. കാരണം തന്റെ മാന്യതയും പള്ളിയുടെ പവിത്രതയും സൂക്ഷിക്കാൻ അതാണല്ലോ നല്ലത്. ഭക്ഷണം കഴിക്കാൻ വേണ്ടിയും ഇങ്ങനെ തന്നെ. കാരണം പള്ളി

يخرج لقضاء حاجة ولو بلا شدتها، وغسل جنابة وإزالة نجس وإن أمكنهما في المسجد لأنه أصون لمروءته ولحرمة المسجد، وأكل طعام لأنه يستحي منه في المسجد، وله الوضوء بعد قضاء الحاجة تبعاً له لا الخروج له قصداً ولا لغسل مسنون، ولا يضر بعد موضعها إلا أن يكون لذلك موضع أقرب منه أو يفحش البعد فيضر ما لم يكن الأقرب غير لائق به، ولا يكلف المشي على غير سجيته وله صلاة على جنازة إن لم ينتظر، ويخرج جوازاً في اعتكاف متتابع لما استثناه من غرض دنيوي كلقاء أمير، أو أخروي كوضوء وغسل مسنون وعيادة مريض وتعزية مصاب وزيارة قادم من سفر، ويبطل بجماع وإن استثناه أو كان في طريق قضاء الحاجة وإنزال مني بمباشرة بشهوة كقبلة، وللمعتكف الخروج من التطوع لنحو عيادة مريض وهل هو أفضل أو تركه أو سواء؟ وجوه، والأوجه كما بحث البلقيني أن الخروج لعيادة نحو رحم وجار وصديق أفضل. واختار ابن الصلاح الترك لأنه ﷺ كان يعتكف ولم يخرج لذلك.

مهمة: قال في الأنوار: يبطل ثواب الاعتكاف بشتم أو غيبة أو أكل حرام.

യിൽവെച്ച് കഴിക്കൽ ലജ്ജയുണ്ടാവുന്ന കാര്യമത്രെ.

മലമൂത്ര വിസർജ്ജനത്തെ തുടർന്ന് അവന് വുളൂഅ് ചെയ്യാവുന്നതുമാണ്. എന്നാൽ വുളൂഇനു വേണ്ടി മാത്രമോ സുന്നത്തായ കുളിക്കോ പുറത്തു പോകാൻ പറ്റില്ല. പുറത്തു പോകാവുന്ന കാര്യങ്ങൾക്ക്[1] പള്ളിയുടെ അടുത്ത് സൗകര്യമില്ലെങ്കിൽ ദൂരെ പോകാം. അനുയോജ്യമായ സ്ഥലം അടുത്തുണ്ടായിരിക്കെ ദൂരെ പോവുകയോ (അടുത്തില്ലെങ്കിലും) ദൂരം പരിധിവിടുകയോ ചെയ്താൽ തുടർച്ചക്ക് പ്രശ്നമാവും. പുറത്തു പോകുമ്പോൾ തന്റെ സാധാരണ നടത്തത്തേക്കാൾ വേഗം നടക്കണമെന്ന് നിർബന്ധമില്ല. പുറത്തു പോയവന് മയ്യിത്ത് നിസ്കാരത്തിൽ പങ്കെടുക്കലുമാവാം. പക്ഷേ അത് കാത്തുനിന്നുകൂടാ. തുടർച്ചയായ ഇഅ്തികാഫിന് നിയ്യത്ത് ചെയ്യുമ്പോൾ തന്നെ ചില പ്രത്യേക കാര്യങ്ങൾക്കായി പുറത്തു പോകുമെന്ന് കരുതിയിട്ടുണ്ടെങ്കിൽ അതിനുവേണ്ടി പോകാവുന്നതാണ്. അത് ഭരണാധികാരിയെ സന്ദർശിക്കൽ പോലുള്ള ഭൗതിക കാര്യങ്ങളോ വുളൂഅ്, സുന്നത്തായ കുളി, രോഗസന്ദർശനം, വിപത്തിനിരയായവരെ ആശ്വസിപ്പിക്കൽ, യാത്ര കഴിഞ്ഞെത്തിയവനെ സന്ദർശിക്കൽ പോലുള്ള പാരത്രിക നേട്ടമുള്ള കാര്യങ്ങളോ ആവാം.

സംയോഗം, ചുംബനം പോലുള്ള വികാരപരമായ പ്രവർത്തനങ്ങളിലൂടെയുള്ള സ്ഖലനം എന്നിവ കൊണ്ട് ഇഅ്തികാഫ് ബാത്വിലാകും. നിയ്യത്തു ചെയ്തപ്പോൾ തന്നെ ഒഴിവാക്കി കരുതിയിരുന്നെങ്കിലും മലമൂത്ര വിസർജ്ജനത്തിന് പോകുന്ന വഴിയിലായാലും ബാത്വിൽ തന്നെ. സുന്നത്തായ ഇഅ്തികാഫിലായിരിക്കെ രോഗസന്ദർശനം പോലുള്ള കാര്യങ്ങൾക്കു വേണ്ടി പുറത്തു പോകാവുന്നതാണ്. ഇതിനുവേണ്ടി പോകലോ പോകാതിരിക്കലോ ശ്രേഷ്ഠം? അതോ രണ്ടും സമമോ? അഭിപ്രായങ്ങൾ പലതുണ്ട്. ഇമാം ബുൽഖീനി(റ) വിശകലനം ചെയ്തു പറഞ്ഞപോലെ ന്യായമായ വീക്ഷണം ബന്ധുവോ അയൽവാസിയോ സുഹൃത്തോ ആണ് രോഗിയെങ്കിൽ സന്ദർശനമാണ് പുണ്യം എന്നതാണ്. എന്നാൽ പോകാതിരിക്കലാണ് ശ്രേഷ്ഠം എന്ന അഭിപ്രായമാണ് ഇബ്നുസ്സ്വലാഹ്(റ)നുള്ളത്. കാരണം നബി(സ) ഇഅ്തികാഫിലായിരിക്കെ ഇത്തരം ആവശ്യങ്ങൾക്കായി പുറത്തു പോയിട്ടില്ല.

## സുപ്രധാന കാര്യം

ചീത്ത പറയൽ, പരദൂഷണം, നിഷിദ്ധമായതു ഭക്ഷിക്കൽ എന്നിവ കൊണ്ട് ഇഅ്തികാഫിന്റെ പ്രതിഫലം നഷ്ടമാവുമെന്ന് 'അൽ അൻവാർ' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്.

1. മലമൂത്ര വിസർജനം, ജനാബത്ത് കുളി, മാലിന്യം നീക്കൽ, ഭക്ഷിക്കൽ

## (فصل) في صوم التطوع.

وله من الفضائل والمثوبة ما لا يحصيه إلاّ الله تعالى، ومن ثمّ أضافه تعالى إليه دون غيره من العبادات فقال: «كل عمل ابن آدم له إلاّ الصوم فإنه لى وأنا أجزي به» وفى الصحيحين: «من صام يوماً في سبيل الله باعد الله وجهه عن النار سبعين خريفاً».

(يسن) متأكداً (صوم يوم عرفة) لغير حاج لأنه يكفر السنة التى هو فيها والتي بعدها كما في خبر مسلم، وهو تاسع ذي الحجة والأحوط صوم الثامن مع عرفة، والمكفر الصغائر التي لا تتعلق بحق الآدمي إذ الكبائر لا يكفرها إلاّ التوبة الصحيحة، وحقوق الآدمي متوقفة على رضاه فإن لم تكن له صغائر زيد في حسناته، ويتأكد صوم الثمانية قبله للخبر الصحيح فيها المقتضي الأفضلية عشرها على عشر رمضان الآخير. (و) يوم (عاشوراء) وهو عاشر المحرم لأنه يكفر السنة الماضية كما في مسلم (وتاسوعاء)وهو تاسعه لخبر مسلم: «لئن بقيت إلى قابل لأصومن التاسع». فمات قبله، والحكمة مخالفة اليهود، ومن ثم سن لمن لم يصمه صوم الحادي عشر بل وإن صامه لخبر فيه، وفي الأم

## സുന്നത്തു നോമ്പുകൾ

അല്ലാഹുവിനല്ലാതെ മറ്റാർക്കും കണക്കാക്കാനാവാത്ത മഹത്വങ്ങളും പ്രതിഫലവുമുള്ളതാണ് നോമ്പ്. അതുകൊണ്ടു തന്നെയാണ് ഈയൊരു ആരാധനയെ മാത്രം അല്ലാഹു അവനിലേക്ക് ചേർത്ത് ഇങ്ങനെ പറഞ്ഞത്:

كُلُّ عَمَلِ ابْنِ آدَمَ لَهُ الاَّ الصَّوْمَ فَاِنَّهُ لِي وَاَنَا اَجْزِي بِهِ

(മനുഷ്യന്റെ കർമ്മങ്ങളെല്ലാം അവനുള്ളതാണ്. നോമ്പ് എനിക്കുള്ളതാണ്. അതിന് ഞാൻ പ്രതിഫലം നൽകും)

ഇമാം ബുഖാരിയും മുസ്ലിമും റിപ്പോർട്ടു ചെയ്ത മറ്റൊരു ഹദീസ് ഇങ്ങനെയാണ്:

مَنْ صَامَ يَوْمًا فِي سَبِيلِ اللَّهِ بَاعَدَ اللَّهُ وَجْهَهُ عَنِ النَّارِ سَبْعِينَ خَرِيفًا

(ഒരാൾ അല്ലാഹുവിനു വേണ്ടി[1] ഒരു ദിനം നോമ്പനുഷ്ഠിച്ചാൽ അല്ലാഹു അവനെ നരകത്തിൽനിന്ന് എഴുപതു വർഷത്തെ സഞ്ചാരദൂരം അകലെയാക്കും)

### അറഫാ നോമ്പ്

ഹജ്ജിൽ പ്രവേശിച്ച ഹാജിമാരല്ലാത്തവർക്ക് അറഫാ ദിനത്തിലെ നോമ്പ് പ്രബലമായ സുന്നത്താണ്. ആ വർഷത്തെയും അടുത്ത വർഷത്തെയും പാപങ്ങൾ അതുനിമിത്തം പൊറുക്കപ്പെടുമെന്ന് ഇമാം മുസ്ലിം(റ) റിപ്പോർട്ടുചെയ്ത ഹദീസിൽ കാണാം. ദുൽഹിജ്ജ ഒമ്പതാണ് അറഫാദിനം. അറഫാദിനത്തോടൊപ്പം ദുൽഹിജ്ജ എട്ടുകൂടി നോമ്പനുഷ്ഠിക്കലായിരിക്കും സൂക്ഷ്മത. പൊറുക്കുമെന്നു പറഞ്ഞത് മനുഷ്യരുമായി ബന്ധപ്പെട്ടതല്ലാത്ത ചെറുദോഷങ്ങളാണ്. വൻ കുറ്റങ്ങൾ പൊറുക്കണമെങ്കിൽ ശരിയായ തൗബ തന്നെ വേണം. മനുഷ്യരുമായി ബന്ധപ്പെട്ടതാകട്ടെ അവരുടെ തൃപ്തിയെ ആശ്രയിച്ചിരിക്കുന്നു. ചെറുദോഷമൊന്നുമില്ലെങ്കിൽ പുണ്യത്തിൽ വർധനവുണ്ടാകും. ദുൽഹിജ്ജ പത്തു ദിനങ്ങൾ റമളാൻ അവസാന പത്തിനേക്കാൾ ശ്രേഷ്ഠമാണെന്ന ധ്വനിയുള്ള സ്വഹീഹായ ഹദീസുള്ളതിനാൽ അറഫാ ദിനത്തിന് മുമ്പുള്ള എട്ടു ദിനങ്ങൾ കൂടി നോമ്പനുഷ്ഠിക്കൽ ശക്തിയായ സുന്നത്താണ്.

### ആശൂറാഅ്

ആശൂറാഅ് അഥവാ മുഹർറം പത്തിന് നോമ്പ് ശക്തിയായ സുന്നത്തുണ്ട്. കഴിഞ്ഞ ഒരു വർഷത്തെ പാപങ്ങൾ അതുകൊണ്ട് പൊറുക്കുമെന്ന് ഇമാം മുസ്ലിം(റ) റിപ്പോർട്ടു ചെയ്ത ഹദീസുണ്ട്. താസൂആഅ് അഥവാ മുഹർറം ഒമ്പതിന്റെ നോമ്പും പ്രബല സുന്നത്തു തന്നെ.

1 യുദ്ധത്തിൽ നോമ്പുകാരനായി പങ്കെടുക്കലാണുദ്ദേശ്യമെന്നും അഭിപ്രായമുണ്ട്.

لابأس أن يفرده، وأما أحاديث الاكتحال والغسل والتطيب في يوم عاشوراء فمن وضع الكذابين.

(و) صوم (ستة) أيام (من شوال) لما في الخبر الصحيح: «إنَّ صومها مع صوم رمضان كصيام الدهر». واتصالها بيوم العيد أفضل مبادرة للعبادة (وأيام) الليالي (البيض) وهي الثالث عشر وتالياه لصحة الأمر بصومها لأن صوم الثلاثة كصوم الشهر إذ الحسنة بعشر أمثالها، ومن ثَمَّ يحصل السنة بثلاثة غيرها لكنها أفضل، ويبدل على الأوجه ثالث عشر ذي الحجة بسادس عشرة. وقال الجلال البلقيني: لا بل يسقط، ويسن صوم أيام السود وهي الثامن والعشرون وتالياه (و) صوم (الأثنين والخميس) للخبر الحسن أنه ﷺ كان يتحرى صومهما وقال: «تعرض فيهما الأعمال فأحب أن يعرض عملي وأنا صائم». والمراد عرضها على الله تعالى، وأما رفع الملائكة لها فإنه مرة بالليل

لَئِنْ بَقِيتُ اِلَى قَابِلٍ لَاَصُومَنَّ التَّاسِعَ

(അടുത്ത വർഷം വരെ ഞാൻ ജീവിച്ചിരുന്നാൽ മുഹർറം ഒമ്പതിന് ഞാൻ നോമ്പനുഷ്ഠിക്കുക തന്നെ ചെയ്യും) എന്ന് നബി(സ) പറഞ്ഞതായി ഇമാം മുസ്‌ലിം റിപ്പോർട്ടു ചെയ്ത ഹദീസിലുണ്ട്. പക്ഷേ നബി (സ) അതിനു മുമ്പേ വഫാത്തായി.

മുഹർറം ഒമ്പതിലെ നോമ്പിന്റെ യുക്തി ജൂതന്മാരിൽ നിന്ന് വ്യത്യസ്തത പുലർത്തുക എന്നതാണ്. ഇതുകൊണ്ട് തന്നെ ഒമ്പതിന് നോമ്പ് നോൽക്കാത്തവർ പതിനൊന്നിന് നോമ്പനുഷ്ഠിക്കൽ സുന്നത്തുണ്ട്. ഇനി ഒമ്പതിന് നോറ്റാലും പതിനൊന്നിന് സുന്നത്തു തന്നെ. ഹദീസിൽ നിന്നിത് ഗ്രഹിക്കാം. എന്നാൽ പത്തിന് മാത്രം നോമ്പനുഷ്ഠിച്ചാലും വിരോധമില്ലെന്ന് 'അൽഉമ്മ്' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. ആശൂറാഅ് ദിനത്തിൽ സുറുമയിടലും കുളിക്കലും സുഗന്ധം പൂശലും പുണ്യമുള്ളതാണെന്ന് പറയുന്ന ഹദീസുകൾ വ്യാജമാണ്.

## ആറുനോമ്പ്

ശവ്വാൽ മാസത്തിൽ ആറ് നോമ്പനുഷ്ഠിക്കലും ശക്തമായ സുന്നത്തുണ്ട്. റമളാൻ നോമ്പോടുകൂടി ഇതും നോൽക്കുന്നത് വർഷം മുഴുവൻ നോമ്പ് നോൽക്കുംപോലെയാണ് എന്ന് ഹദീസിൽ കാണാം. ഇബാദത്തിൽ ധൃതികാണിക്കുക എന്ന നിലയ്ക്ക് പെരുന്നാൾ ദിനത്തോട് ചേർത്ത് ഇതനുഷ്ഠിക്കൽ കൂടുതൽ നല്ലതാണ്.

## അയ്യാമുൽബീള്

വെളുത്ത രാവുകളുടെ പകലുകളിൽ അഥവാ (ചന്ദ്രമാസം) 13, 14, 15 തിയ്യതികളിൽ നോമ്പ് പ്രധാന സുന്നത്തുണ്ട്.[1] ഈ ദിനങ്ങളിൽ നോമ്പ് നിർദ്ദേശിക്കുന്ന സ്വഹീഹായ ഹദീസുകൾ കാണാം. നന്മ ഒന്നിന് പത്താണ് പ്രതിഫലമെന്നതിനാൽ ഈ മൂന്നു ദിവസത്തെ നോമ്പ് ഒരു മാസത്തെ നോമ്പ് പോലെയാണ്. ഇതുകൊണ്ട് തന്നെ മറ്റ് മൂന്നു ദിനങ്ങളിലാണ് നോമ്പനുഷ്ഠിക്കുന്നതെങ്കിലും സുന്നത്ത് കരസ്ഥമാകും. പക്ഷേ ഈ ദിനങ്ങളിലാണ് കൂടുതൽ ശ്രേഷ്ഠം. ദുൽഹിജ്ജയിലെ പതിമൂന്നിനു പകരം പതിനാറിന് നോൽക്കാമെന്നാണ് പ്രബലം.[2] ഇമാം ജലാലുൽ ബുൽഖീനി പറഞ്ഞത് ആ ദിനത്തിലെ നോമ്പ് ഒഴിവാണെന്നും അതിനു പകരം വേണ്ടെന്നുമാണ്. കറുത്ത ദിനങ്ങൾ അഥവാ ചന്ദ്രമാസം 28, 29, 30 തിയ്യതികളും നോമ്പ് സുന്നത്തുണ്ട്.

## തിങ്കൾ, വ്യാഴം

നോമ്പ് പ്രധാന സുന്നത്തുള്ള ദിവസങ്ങളിൽ പെട്ടതാണ് എല്ലാ തിങ്കളാഴ്ചയും വ്യാഴാഴ്ചയും. ഈ ദിനങ്ങളിൽ നോമ്പനുഷ്ഠിക്കുന്നതിൽ നബി(സ) ബദ്ധശ്രദ്ധനായിരുന്നു എന്ന് 'ഹസനാ'യ ഹദീസിലുണ്ട്. ഈ ദിനങ്ങളിൽ മനുഷ്യന്റെ കർമ്മങ്ങൾ പ്രദർശിപ്പിക്കപ്പെടുമെന്നും നോമ്പുകാരനായിരിക്കെ എന്റെ

1. ഈ ദിനങ്ങളുടെ രാവുകളിൽ പൂർണമായും നിലാവുണ്ടാകുമെന്നതിനാലാണ് ഇവയെ 'അയ്യാമുൽബീള്' (വെളുത്ത ദിനങ്ങൾ) എന്നു പറയുന്നത്.
2. പതിമൂന്ന് അയ്യാമുത്തശ്‌രീഖിൽ പെടുന്നതിനാൽ അന്ന് നോമ്പ് ഹറാമാണ്.

ومرة بالنهار ورفعها في شعبان محمول على رفع أعمال العام مجملة، وصوم الاثنين أفضل من صوم الخميس لخصوصيات ذكروها فيه، وعد الحليمي اعتياد صومهما مكروهاً شاذ.

فرع: أفتى جمع متأخرون بحصول ثواب عرفة وما بعده بوقوع صوم فرض فيها خلافاً للمجموع، وتبعه الاسنوي فقال: إن نواهما لم يحصل له شيء منهما. قال شيخنا كشيخه والذي يتجه أن القصد وجود صوم فيها فهي كالتحية، فإن نوى التطوع أيضاً حصلا وإلاّ سقط عنه الطلب.

فرع: أفضل الشهور للصوم بعد رمضان الأشهر الحرم، وأفضلها المحرم ثم رجب ثم ذوالحجة ثم القعدة ثم شهر شعبان، وصوم تسع ذي الحجة أفضل من صوم عشر المحرم اللذين يندب صومهما.

فائدة: من تلبس بصوم تطوع أو صلاته فله قطعهما لا نسك تطوع، ومن تلبس بقضاء واجب حرم

കർമ്മങ്ങൾ പ്രദർശിപ്പിക്കപ്പെടണമെന്ന് ഞാൻ ആശിക്കുന്നുവെന്നും നബി(സ) പറയുകയുമുണ്ടായി. അല്ലാഹുവിന്റടുത്ത് കർമ്മങ്ങൾ പ്രദർശിപ്പിക്കപ്പെടുമെന്നതാണുദ്ദേശ്യം. മലക്കുകൾ രാത്രിയും പകലും ഓരോ തവണ കർമ്മങ്ങൾ ഉയർത്തുന്നുണ്ട്. ശഅബാനിൽ ഉയർത്തപ്പെടുമെന്ന് പറയുന്നത് ഒരു വർഷത്തെ കർമ്മങ്ങളെ മൊത്തമായാണ്.

തിങ്കളാഴ്ച നോമ്പാണ് വ്യാഴാഴ്ച നോമ്പിനേക്കാൾ പ്രധാനം. അതിന് ധാരാളം പ്രത്യേകതകൾ പണ്ഡിതർ പറഞ്ഞിട്ടുണ്ട്. ഈ രണ്ടു ദിനങ്ങളിൽ പതിവായി നോമ്പനുഷ്ഠിക്കൽ കറാഹത്തുണ്ടെന്ന് ഇമാം ഹലീമി പറഞ്ഞത് പിൻബലമില്ലാത്ത ഒറ്റപ്പെട്ട അഭിപ്രായമാണ്.

## സുന്നത്തുദിനത്തിൽ ഫർള്

അറഫ പോലുള്ള സുന്നത്തുനോമ്പിന്റെ ദിനങ്ങളിൽ ഏതെങ്കിലും ഫർള് നോമ്പനുഷ്ഠിച്ചാൽ ഈ സുന്നത്തുകളുടെ പ്രതിഫലം കൂടി ലഭിക്കുമെന്ന് പിൻഗാമികളായ ഒരു സംഘം പണ്ഡിതർ ഫത്വ നൽകിയിട്ടുണ്ട്. എന്നാൽ മജ്മൂഇൽ ഇതിന് വിരുദ്ധമാണുള്ളത്. മജ്മൂഇനെ പിന്തുണച്ച ഇമാം അസ്നവീ(റ) പറഞ്ഞത് രണ്ടുംകൂടി കരുതിയാൽ ഒന്നും ലഭിക്കില്ല എന്നാണ്. എന്നാൽ ശൈഖുനായും തന്റെ ഗുരുനാഥനും പറയുന്നതിങ്ങനെയാണ്: "ഈ ദിനങ്ങളിൽ നോമ്പുണ്ടാവണമെന്നേ ഉദ്ദേശമുള്ളൂ. അതിനാൽ തഹിയ്യത്ത് നിസ്കാരം പോലെയാണതിന്റെ സ്ഥിതി. സുന്നത്തുകൂടി കരുതിയാൽ രണ്ടും ലഭിക്കും. കരുതാതിരുന്നാലും നോമ്പിന്റെ ശാസന ഒഴിവാകും."[1]

## ശ്രേഷ്ഠകരമായനോമ്പ്

റമളാൻ കഴിഞ്ഞാൽ നോമ്പ് ഏറ്റവും ശ്രേഷ്ഠതയുള്ളത് യുദ്ധം ഹറാമായ മാസങ്ങളിലാണ്. അതിൽ തന്നെ മഹത്വക്രമം മുഹർറം, റജബ്, ദുൽഹിജ്ജ, ദുൽഖഅദ എന്നിങ്ങനെയാണ്. പിന്നെ ശഅബാൻ മാസത്തിനാണ് ശ്രേഷ്ഠത. ദുൽഹിജ്ജ ഒമ്പതു ദിവസവും മുഹർറം പത്തു ദിവസവും നോമ്പ് സുന്നത്ത് തന്നെയെങ്കിലും ദുൽഹിജ്ജയിലെ ഒമ്പത് നോമ്പിനാണ് കൂടുതൽ പുണ്യം.

## സുന്നത്തുനോമ്പ് ഒഴിവാക്കുന്നതിന്റെ വിധി

സുന്നത്തുനോമ്പും സുന്നത്തുനിസ്കാരവും പൂർത്തിയാക്കാതെ മുറിക്കുന്നതിന് വിരോധമില്ല. എന്നാൽ സുന്നത്തായ ഹജ്ജിലും ഉംറയിലും അതു പറ്റില്ല. നിർബന്ധമായത് ഖളാഅ് വീട്ടുമ്പോഴും ഇടയ്ക്കുവെച്ച് മുറിക്കൽ ഹറാം തന്നെ. ഉടൻ തന്നെ വീട്ടൽ നിർബന്ധമില്ലാത്ത സമയവിശാലതയുള്ളതാണെങ്കിൽ പോലും തുടങ്ങിയാൽ അവ മുറിക്കാൻ പറ്റില്ല.

ഭർത്താവ് സ്ഥലത്തുണ്ടെങ്കിൽ അവന്റെ സമ്മതമോ അവന് തൃപ്തിയുണ്ടെന്ന അറിവോ കൂടാതെ ഭാര്യ സുന്നത്തുനോമ്പോ സമയവിശാലതയുള്ള ഖളാഅ് നോമ്പോ അനുഷ്ഠിക്കൽ ഹറാമാണ്.

1 അറഫ പോലുള്ള ദിനങ്ങളിൽ ഫർള് നോമ്പ് ഖളാഅ് വീട്ടലും അറഫയുടെ നോമ്പും ഒന്നിച്ച് നിയ്യത്ത് ചെയ്താൽ സ്വഹീഹാകുന്നതും രണ്ടിന്റെയും പ്രതിഫലം ലഭിക്കുന്നതുമാണ്. ഇതാണ് പ്രബലം.

قطعه ولو موسعاً، ويحرم على الزوجة أن تصوم تطوعاً أو قضاء موسعاً وزوجها حاضر إلاّ بإذنه أو علم رضاه.

تتمة: يحرم الصوم في أيام التشريق والعيدين، وكذا يوم الشك لغير ورد وهو يوم ثلاثي شعبان، وقد شاع الخبر بين الناس برؤية الهلال ولم يثبت وكذا بعد نصف شعبان ما لم يصله بما قبله أو لم يوافق عادته أو لم يكن عن نذر أو قضاء ولو عن نفل.

## നോമ്പ് ഹറാമായ ദിവസങ്ങൾ

അയ്യാമുത്തശ്‌രീഖിലും[1] രണ്ടു പെരുന്നാൾ ദിനങ്ങളിലും നോമ്പ് ഹറാമാണ്. തന്റെ പതിവുനോമ്പിന്റെ ദിവസമാണെങ്കിൽ നോൽക്കാമെന്നല്ലാതെ സംശയദിനത്തിലെ നോമ്പും ഹറാം തന്നെ. ശഅ്ബാൻ മുപ്പതായി വരുന്ന ദിവസമാണ് സംശയദിനം. പിറവി കണ്ടതായി ജനങ്ങൾക്കിടയിൽ വാർത്ത പ്രചരിക്കുകയും ഖാളിയുടെ അടുത്ത് അത് സ്ഥിരപ്പെടാതിരിക്കുകയും ചെയ്യുമ്പോഴാണിത്. മുമ്പ് നോറ്റുവരുന്നതിന്റെ തുടർച്ചയിലോ പതിവ് ഒത്തുവന്നാലോ നേർച്ചയോ ഫർളോ സുന്നത്തോ ആയ നോമ്പ് ഖളാഅ് വീട്ടലോ അല്ലാതെ ശഅ്ബാൻ പതിനഞ്ചിന് ശേഷം നോമ്പ് ഹറാമാണ്.

1. ദുൽഹജ്ജ് 11, 12, 13

# باب الحج

هو بفتح أوله وكسره لغة: القصد أو كثرته إلى من يعظم، وشرعاً: قصد الكعبة للنسك الآتي، وهو من الشرائع القديمة، وروي أن آدم عليه السلام حج أربعين حجة من الهند ماشياً، وأن جبريل قال له: إن الملائكة كانوا يطوفون قبلك بهذا البيت سبعة آلاف سنة. وقال ابن إسحاق: لم يبعث الله نبياً بعد إبراهيم عليه الصلاة والسلام إلا حج، والذي صرح به غيره أنه ما من نبيّ إلاّ حج خلافاً لمن استثنى هوداً وصالحاً، والصلاة أفضل منه خلافاً للقاضي، وفرض في السنة السادسة على الأصح، وحج ﷺ قبل النبوة وبعدها وقبل الهجرة حججاً لا يدرى عددها. وبعدها حجة الوداع لا غير، وورد: «من حج هذا البيت خرج من ذنوبه كيوم ولدته أمه». قال شيخنا في حاشية الإيضاح: قوله: «كيوم ولدته أمه» يشمل التبعات، وورد التصريح به في رواية وأفتى به بعض مشايخنا لكن ظاهر كلامهم يخلافه والأول أوفق بظواهر السنة، والثاني أوفق بالقواعد

## അധ്യായം-4

# ഹജ്ജ്

ഹജ്ജ് എന്നും ഹിജ്ജ് എന്നും പ്രയോഗിക്കാം. ഭാഷാർത്ഥം ലക്ഷ്യമാക്കൽ എന്നാണ്. ആദരിക്കപ്പെടുന്നതിലേക്കുള്ള വർധിതലക്ഷ്യമെന്നുമാവാം. താഴെ പറയുന്ന ആരാധനക്കു വേണ്ടി കഅ്ബയെ ലക്ഷ്യംവെക്കൽ എന്നാണ് ശർഇൽ ഹജ്ജിന്റെ അർത്ഥം. പുരാതന ശരീഅത്തുകളിൽ തന്നെ ഹജ്ജ് ഉണ്ടായിരുന്നു. ആദം (അ) ഇന്ത്യയിൽനിന്ന് നടന്നുപോയി നാൽപത് ഹജ്ജ് ചെയ്തുവെന്നും താങ്കൾക്ക് ഏഴായിരം വർഷം മുമ്പ് മുതൽ മലക്കുകൾ ഈ ഭവനം ത്വവാഫ് ചെയ്തുവരുന്നു എന്ന് ജിബ്രീൽ(അ) അവരോട് പറഞ്ഞെന്നും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. ഹജ്ജ് ചെയ്യാത്ത ഒരു പ്രവാചകനേയും ഇബ്രാഹീം(അ)നു ശേഷം അല്ലാഹു അയച്ചിട്ടില്ല എന്ന് ഇബ്നു ഇസ്ഹാഖ് പ്രസ്താവിച്ചിട്ടുണ്ട്. മറ്റുള്ളവർ പറയുന്നത് ഹജ്ജ് ചെയ്യാത്ത ഒരു നബിയുമില്ലെന്നാണ്.[1] ചിലർ ഹൂദ്, സ്വാലിഹ്(അ) എന്നീ നബിമാരെ ഒഴിവാക്കിയിട്ടുണ്ട്.

ഹജ്ജിനേക്കാൾ ശ്രേഷ്ഠം നിസ്കാരമാണ്. എന്നാൽ ഖാളീ ഹുസൈൻ(റ) പറയുന്നത് മറിച്ചാണ്. ഹിജ്റ ആറാം വർഷമാണ് ഹജ്ജ് നിർബന്ധമാക്കിയതെന്നാണ് പ്രബലം. നബി(സ) പ്രവാചകത്വം ലഭിക്കും മുമ്പും ശേഷവും ഹിജ്റക്കു മുമ്പുമായി നിരവധി ഹജ്ജുകൾ ചെയ്തിട്ടുണ്ട്. അതിന്റെ എണ്ണമറിയില്ല. ഹിജ്റക്കു ശേഷം ഹജ്ജതുൽ വിദാഅ് എന്ന ഒരു ഹജ്ജ് മാത്രമേ ചെയ്തിട്ടുള്ളൂ.

ഈ ഭവനത്തിൽ വന്ന് ഹജ്ജ് ചെയ്തവൻ ഉമ്മ പ്രസവിച്ചപ്പോഴെന്ന പോലെ പാപമുക്തനായിരിക്കുമെന്ന് ഹദീസിൽ കാണാം. ഉമ്മ പ്രസവിച്ച പോലെ എന്നു പറയുമ്പോൾ മനുഷ്യനുമായി ബന്ധപ്പെട്ട ബാധ്യതകൾ കൂടി അതുൾക്കൊള്ളുമെന്ന് ശൈഖുനാ ഹാശിയതുൽ ഈളാഹിൽ പറഞ്ഞിരിക്കുന്നു. മറ്റൊരു റിപ്പോർട്ടിൽ അതു വ്യക്തമായി തന്നെ പറഞ്ഞിട്ടുണ്ട്. നമ്മുടെ ചില ശൈഖുമാർ ഇതുൾപ്പെടുമെന്ന് ഫത്‌വ നൽകിയിട്ടുമുണ്ട്. എങ്കിലും കർമ്മശാസ്ത്രപ്രമുഖരുടെ സംസാരത്തിൽ നിന്നു വ്യക്തമാവുന്നത് ഇതിനെതിരാണ്. ഹദീസുകളുടെ ബാഹ്യാശയങ്ങളോട് കൂടുതൽ യോജിക്കുന്നത് ഉൾപ്പെടുമെന്നതാണെങ്കിലും തത്വങ്ങൾക്കനുയോജ്യം ഉൾപ്പെടില്ലെന്നതാണ്. ഉൾപ്പെടില്ലെന്നതിൽ അഭിപ്രായൈക്യം ഉണ്ടെന്ന് പറയുന്ന ചില സൂക്ഷ്മജ്ഞാനികളായ പണ്ഡിതരെയും ഞാൻ കണ്ടിട്ടുണ്ട്. ഹദീസിന്റെ ബാഹ്യാശയമവലംബിച്ചു നൽകിയ ഉൾപ്പെടുമെന്ന ഫത്‌വകൾ ഇതിനാൽ തിരസ്കൃതമാവും.

1. ഇബ്റാഹീം(അ)ന്റെ മുമ്പും ശേഷവും

ثم رأيت بعض المحققين نقل الإجماع عليه وبه يندفع الإفتاء المذكور تمسكاً بالظواهر.

**(والعمرة)** وهو لغة زيارة مكان عامر، وشرعاً قصد الكعبة للنسك الآتي **(يجبان)** أي الحج والعمرة ولا يغني عنها الحج وإن اشتمل عليها، وخبر سئل ﷺ عن العمرة أواجبة هي؟ قال: «لا» ضعيف اتفاقاً وإن صححه الترمذي **(على)** كل مسلم **(مكلف)** أي عاقل بالغ **(حرّ)** فلا يجبان على صبي ومجنون. ولا على رقيق، فنسك غير المكلف ومن فيه رقّ يقع نفلاً لا فرضاً **(مستطيع)** للحج بوجدان الزاد ذهاباً وإياباً، وأجرة خفير أي مجير يأمن معه، والراحلة أو ثمنها إن كان بينه وبين مكة مرحلتان أو دونهما وضعف عن المشي مع نفقة من يجب عليه نفقته وكسوته إلى الرجوع، ويشترط أيضاً للوجوب أمن الطريق على النفس والمال ولو من رصدي وإن قل ما يأخذه، وغلبة السلامة لراكب البحر فإن غلب الهلاك لهيجان الأمواج في بعض الأحوال أو استويا لم يجب بل يحرم الركوب فيه له ولغيره، وشرط للوجوب على المرأة مع ما ذكر أن يخرج معها محرم أو زوج أو نسوة ثقات ولو إماء وذلك لحرمة سفرها وحدها وإن قصر أو كانت في قافلة عظيمة، ولها

പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്വതന്ത്രനായ കഴിവുള്ള എല്ലാ മുസ്‌ലിമിനും ഹജ്ജും ഉംറയും നിർബന്ധമാണ്. ഉംറ എന്നാൽ പരിപാലിച്ചു പോരുന്ന സ്ഥലം സന്ദർശിക്കുക എന്നാണ് ഭാഷാർത്ഥം. ശേഷം പറയുന്ന ആരാധനക്കു വേണ്ടി കഅബയെ ലക്ഷ്യംവെക്കുക എന്ന് മതസാങ്കേതി കാർത്ഥവും. ഹജ്ജിൽ ഉംറയും ഉൾക്കൊള്ളുന്നു ണ്ടെങ്കിലും ഉംറക്ക് പകരം ഹജ്ജ് മതിയാകില്ല. ഉംറ നിർബന്ധമാണോ എന്നു ചോദിച്ചപ്പോൾ നബി(സ) അല്ലെന്ന് മറുപടി പറഞ്ഞുവെന്ന ഹദീസ് ബലഹീ നമാണെന്നതിൽ തർക്കമില്ല. അത് സ്വഹീഹാ ണെന്ന് ഇമാം തിർമുദി (റ) പറഞ്ഞിട്ടുണ്ടെങ്കിലും.

## കഴിവുള്ളവൻ

കുട്ടി, ഭ്രാന്തൻ, അടിമ എന്നിവർക്ക് ഹജ്ജും ഉംറയും നിർബന്ധമില്ല. ഇവർ ഹജ്ജ് ചെയ്താൽ അതു ഫർളായല്ല, സുന്നത്തായേ പരിഗണിക്കൂ. ഹജ്ജിന് കഴിവുള്ളവൻ എന്നു പറയുന്നത് താഴെ പറയുന്ന കാര്യങ്ങൾ ഉള്ളവനെയാണ്: പോക്കുവര വിന്റെ സമയത്തുള്ള ഭക്ഷണച്ചെലവുകൾ, മക്കയി ലേക്ക് രണ്ടു മർഹല ദൂരമുള്ളവനോ ദൂരമത്രയില്ലെ ങ്കിലും നടക്കാൻ കഴിയാത്തവനോ ആണെങ്കിൽ സ്വന്തം വാഹനമോ ഇല്ലെങ്കിൽ വാഹനക്കൂലിയോ, അംഗരക്ഷകന്റെ കൂലി, താൻ തിരിച്ചെത്തുംവരെ ആശ്രിതരുടെ ഭക്ഷണ, വസ്ത്ര ചെലവുകൾ ഇവ യ്ക്കെല്ലാം കഴിവുണ്ടെങ്കിലാണ് ഹജ്ജ് നിർബന്ധ മാവുക. കൂടാതെ വഴിയിൽ ജീവനും സ്വത്തിനും സുരക്ഷിതത്വം ഉണ്ടായിരിക്കുകയും വേണം. വഴി യിലെ കൊള്ളക്കാർ -നിസ്സാരമായതാണ് കൊള്ള യടിക്കുന്നതെങ്കിൽ പോലും- അവരിൽനിന്ന് രക്ഷ യുണ്ടാവണം. കടലിലൂടെയാണെങ്കിൽ മിക്കവാറും യാത്ര സുരക്ഷിതമായിരിക്കണം. ചില ഘട്ടങ്ങളിൽ കടൽക്ഷോഭം കാരണം അപകടമാണ് കൂടുതലു ണ്ടാവാറുള്ളതെങ്കിൽ അല്ലെങ്കിൽ സുരക്ഷിതത്വവും അപകടവും സമമാണെങ്കിൽ ഹജ്ജ് നിർബന്ധമി ല്ല. മാത്രമല്ല, ഹജ്ജിനോ മറ്റാവശ്യങ്ങൾക്കോ വേണ്ടി ഇത്തരം യാത്രതന്നെ നിഷിദ്ധമാണ്.

## സഹയാത്രികർ

സ്ത്രീക്ക് ഹജ്ജ് നിർബന്ധമാവണമെങ്കിൽ മേൽപറഞ്ഞ നിബന്ധനകൾക്കു പുറമെ അവളുടെ കൂടെ ഭർത്താവോ വിവാഹബന്ധം നിഷിദ്ധമായ ബന്ധുവോ വിശ്വസ്തരായ സ്ത്രീകളോ ഉണ്ടായിരി ക്കണം. അടിമ സ്ത്രീകളായാലും മതി. ഇപ്പറഞ്ഞവരൊന്നുമില്ലാത്ത യാത്ര അവൾക്ക് ഹറാമാണ്. ഹ്രസ്വയാത്രയാണെങ്കിലും വലിയൊരു സംഘത്തിലാണെങ്കിലും പറ്റില്ല. നിർബന്ധമില്ലെങ്കിലും വിശ്വ സ്തയായൊരു സ്ത്രീയുടെ കൂടെ അവൾക്ക് ഫർളായ ഹജ്ജിന് പോകാവുന്നതാണ്. സുന്നത്തായ ഹജ്ജിനു വേണ്ടി ധാരാളം സ്ത്രീകളുടെ കൂടെപ്പോലും പോകാൻ പാടില്ല. ഹ്രസ്വയാത്രയാണെങ്കിലും അവൾ വിരൂപിയാണെങ്കിലും പോകരുത്. മക്കക്കാരിയായ സ്ത്രീ മറ്റു സ്ത്രീകളുടെ കൂടെ തൻഈ

بلا وجوب أن تخرج مع امرأة ثقة لأداء فرض الإسلام وليس لها الخروج لتطوع ولو مع نسوة كثيرة وإن قصر السفر أو كانت شوهاء، وقد صرحوا بأنه يحرم على المكية التطوع بالعمرة من التنعيم مع النساء خلافاً لمن نازع فيه (مرة) واحدة في العمر (بتراخ) لا على الفور. نعم إنما يجوز التأخير بشرط العزم على الفعل في المستقبل وان لا يتضيقا عليه بنذر أو قضاء أو خوف عصب أو تلف مال بقرينة ولو ضعيفة، وقيل: يجب على القادر أن لا يترك الحج في كل خمس سنين لخبر فيه.

فرع: تجب إنابة عن ميت عليه نسك من تركته كما يقضى منها ديونه، فلو لم يكن له تركة سن لوارثه أن يفعله عنه، فلو فعله أجنبي جاز ولو بلا إذن، وعن آفاقي معضوب عاجز عن النسك بنفسه لنحو زمانة أو مرض لا يرجي برؤه بأجرة مثل فضلت عما يحتاجه المعضوب يوم الاستئجار وعما عدا مؤنة نفسه وعياله بعده، ولا يصح أن يحج عن معضوب بغير إذنه لأن الحج يفتقر للنية والمعضوب أهل لها وللإذن. (أركانه) أي الحج ستة:

أحدها: (إحرام) به أي نية دخول فيه لخبر: «إنما الأعمال بالنيات». ولا يجب تلفظ بها وتلبية بل

മിൽ പോയി (ഇഹ്റാം ചെയ്ത്) സുന്നത്തായ ഉംറ നിർവഹിക്കുന്നതും ഹറാമാണെന്ന് കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമാക്കിയിരിക്കുന്നു. ഇതിൽ വിവാദമുള്ളവരുമുണ്ട്.

ജീവിതത്തിൽ ഒരുതവണ മാത്രമേ ഹജ്ജും ഉംറയും നിർബന്ധമുള്ളൂ. ഇതിനുതന്നെ സാവകാശവുമുണ്ട്. വേഗം ചെയ്തിരിക്കണമെന്നു നിർബന്ധമില്ല. പക്ഷേ പിന്തിക്കൽ അനുവദനീയമാകുന്നത് ഭാവിയിൽ അതു ചെയ്യുമെന്ന ദൃഢനിശ്ചയമുണ്ടായിരിക്കണമെന്ന നിബന്ധനയോടെയാണ്. മാത്രമല്ല, നേർച്ച, ഖളാഅ് എന്നിവ കൊണ്ടോ അവശതയോ ധന നഷ്ട ഭയമോ -നേരിയ സൂചന പ്രകാരമായാലും- നിമിത്തം ഹജ്ജും ഉംറയും സമയ ബന്ധിതമല്ലാതിരിക്കുകയും വേണം[1] കഴിവുണ്ടെങ്കിൽ അഞ്ചു വർഷത്തിലൊരിക്കൽ ഹജ്ജ് നിർബന്ധമാണെന്ന ഒരഭിപ്രായമുണ്ട്. ഒരു ഹദീസതിന് തെളിവുമുണ്ട്.

### പരേതനുവേണ്ടി ഹജ്ജ്

ഹജ്ജ് നിർബന്ധമുള്ളവൻ മരണപ്പെട്ടാൽ അവന്റെ അനന്തരസ്വത്തുകൊണ്ട് പകരം ഹജ്ജ് ചെയ്യിക്കണം. പരേതന്റെ കടം വീട്ടുംപോലെയാണിത്. അനന്തരസ്വത്തൊന്നുമില്ലെങ്കിൽ അവനുവേണ്ടി ഹജ്ജ് ചെയ്യൽ അനന്തരാവകാശിക്ക് സുന്നത്താണ്. അന്യവ്യക്തി ചെയ്യലും അനുവദനീയമാണ്. അതിന് ബന്ധുക്കളുടെ സമ്മതം വേണമെന്നില്ല. വാർധക്യം, മാറാരോഗം എന്നിവയാൽ അവശനായി സ്വയം ഹജ്ജിന് കഴിയാത്ത ദൂരദേശക്കാരൻ[2] ന്യായമായ കൂലി നൽകി പകരം ഹജ്ജ് ചെയ്യിക്കൽ നിർബന്ധമാണ്. കൂലിക്കു വിളിക്കുന്ന ദിവസത്തെ ചെലവുകളും അതിന് ശേഷമുള്ള തന്റെയും ആശ്രിതരുടെയും ജീവിതച്ചെലവുകളും കഴിച്ച് കൂലി നൽകാൻ വകയുണ്ടെങ്കിലേ നിർബന്ധമാകൂ. ഇത്തരം ആൾക്ക് പകരം ഹജ്ജ് ചെയ്യൽ ഇവന്റെ സമ്മതം കൂടാതെ പറ്റില്ല. കാരണം ഹജ്ജ് നിയ്യത്ത് അനിവാര്യമായ കർമ്മമാണ്. ഇവന് നിയ്യത്ത് ചെയ്യാനും സമ്മതം നൽകാനും കഴിയുമല്ലോ.

## ഹജ്ജിന്റെ അർകാനുകൾ

അവ ആറെണ്ണമാണ്.

1: ഇഹ്റാം. ഹജ്ജിൽ പ്രവേശിക്കുന്നു എന്ന് കരുതലാണിത്. إِنَّمَا الْأَعْمَالُ بِالنِّيَّاتِ (തീർച്ചയായും കർമ്മങ്ങൾ സ്വീകാര്യമാവുക നിയ്യത്ത് കൊണ്ടാണ്) എന്ന ഹദീസാണ് ഇത് നിർബന്ധമാണെന്നതിന് തെളിവ്. നിയ്യത്ത് ഉച്ചരിക്കണമെന്നോ കൂടെ തൽബിയത്ത് ചൊല്ലണമെന്നോ നിർബന്ധമില്ല. എങ്കിലും സുന്നത്തുണ്ട്. അതിനാൽ മനസ്സുകൊണ്ടും നാവുകൊണ്ടും ഇപ്രകാരം പറയുക:

1. അഥവാ നേർച്ചയും ഖളാഉം ഉണ്ടെങ്കിൽ പിന്തിക്കരുത്
2. രണ്ടു മർഹല (132 കി.മീ)യിൽ കുറയാത്ത ദൂരമുള്ളവനാണുദ്ദേശ്യം

يسنان. فيقول بقلبه ولسانه: نويت الحج وأحرمت به لله تعالى، لبيك اللهم لبيك إلى آخره.

(و) ثانيها: **(وقوف بعرفة)** أي حضوره بأي جزء منها ولو لحظة وإن كان نائماً أو ماراً لخبر الترمذي: «الحج عرفة». وليس منها مسجد إبراهيم عليه السلام ولا نمرة، والأفضل للذكر تحري موقفه ﷺ وهو عند الصخرات المعروفة، وسميت عرفة قيل لأن آدم وحواء تعارفا بها وقيل غير ذلك. ووقته **(بين زوال)** للشمس يوم عرفة وهو تاسع ذي الحجة **(و)** بين طلوع **(فجر)** يوم **(نحر)** وسن له الجمع بين الليل والنهار وإلا أراق دم تمتع ندباً.

(و) ثالثها: **(طواف إفاضة)** ويدخل وقته بانتصاف ليلة النحر، وهو أفضل الأركان حتى من الوقوف خلافاً للزركشي.

(و) رابعها: **(سعي)** بين الصفا والمروة **(سبعا)** يقيناً بعد طواف قدوم ما لم يقف بعرفة أو بعد طواف إفاضة، فلو اقتصر على ما دون السبع لم يجزئه، ولو شك في عددها قبل فراغه أخذ بالأقل لأنه المتيقن، ومن سعى بعد طواف القدوم لم يندب له إعادة السعي بعد طواف الإفاضة بل يكره، ويجب أن يبدأ فيه في المرة الأولى بالصفا ويختم بالمروة للاتباع، فإن

(1) نَوَيْتُ الْحَجَّ وَأَحْرَمْتُ بِهِ لِلَّهِ تَعَالَى لَبَّيْكَ اللَّهُمَّ لَبَّيْكَ،

2: അറഫയിൽ ഹാജരാവൽ. അറഫയുടെ പരിധിയിലെവിടെയെങ്കിലും ഒരു നിമിഷനേരം ഉണ്ടായാൽ മതി. അത് ഉറങ്ങിക്കൊണ്ടോ സഞ്ചരിച്ചുകൊണ്ടോ ആവാം. اَلْحَجُّ عَرَفَة (അറഫയാണ് ഹജ്ജ്) എന്ന് ഇമാം തിർമുദി(റ)ന്റെ ഹദീസാണ് തെളിവ്. മസ്ജിദ് ഇബ്രാഹീമും നമിറയും അറഫയിൽ പെടില്ല. നബി(സ) നിന്ന സ്ഥലത്തു നിൽക്കാൻ പുരുഷന്മാർ ശ്രദ്ധിക്കുന്നത് നല്ലതാണ്. പ്രസിദ്ധമായ പാറകൾക്കടുത്താണത്. ആദം (അ), ഹവ്വാഅ്(റ) എന്നിവർ (സ്വർഗത്തിൽ നിന്നിറക്കപ്പെട്ട ശേഷം) കണ്ടുമുട്ടിയതിനാലാണ് അറിയലെന്നർത്ഥമുള്ള 'അറഫ' എന്ന പേർ ഈ സ്ഥലത്തിന് ലഭിച്ചത് എന്ന് പറയപ്പെടുന്നു. മറ്റു കാരണങ്ങളാണെന്നും അഭിപ്രായമുണ്ട്. അറഫാദിനം അഥവാ ദുൽഹിജ്ജ ഒമ്പത് ഉച്ച തിരിഞ്ഞതു മുതൽ പെരുന്നാൾ ദിനം ഉഷസ്സു വരെയാണ് അറഫയിൽ നിൽക്കേണ്ട സമയം. നിർത്തം രാത്രിയും പകലും സംയോജിപ്പിച്ചുകൊണ്ടാകൽ സുന്നത്തുണ്ട്. ഉണ്ടായില്ലെങ്കിൽ 'തമത്തുഇ'[2]ന്റേതു പോലുള്ള ബലിനൽകൽ സുന്നത്തുണ്ട്.

3: 'ഇഫാള'ത്തിന്റെ ത്വവാഫ്. പെരുന്നാൾരാവ് പകുതിയോടെ ഇതിന്റെ സമയമാവും. അറഫയിൽ നിൽക്കൽ ഉൾപ്പെടെ എല്ലാ ഫർളുകളേക്കാളും ശ്രേഷ്ഠം ഈ ത്വവാഫാണ്. ഇമാം സർകശിക്ക് ഇതിൽ വിയോജിപ്പുണ്ട്.[3]

4: സഅ്യ് (സ്വഫാ മർവക്കിടയിൽ നടക്കൽ.) ഉറപ്പായും ഏഴു പ്രാവശ്യം നടത്തമുണ്ടാവണം. അറഫയിൽ നിന്നിട്ടില്ലെങ്കിൽ[4] ഖുദൂമിന്റെ ത്വവാഫിനു ശേഷം അല്ലെങ്കിൽ ഇഫാളത്തിന്റെ ത്വവാഫിനു ശേഷമായിരിക്കണം നടത്തം. ഇത് ഏഴിൽ കുറഞ്ഞാൽ പറ്റില്ല. സഅ്യ് അവസാനിക്കുംമുമ്പ് എണ്ണത്തിൽ സംശയം തോന്നിയാൽ കുറഞ്ഞ എണ്ണം അവലംബിക്കണം. കാരണം അതാണല്ലോ ഉറപ്പുള്ളത്. ഖുദൂമിന്റെ ത്വവാഫിനു ശേഷം സഅ്യ് ചെയ്തവന് ഇഫാളത്തിന്റെ ത്വവാഫിനു ശേഷം അതാവർത്തിക്കൽ സുന്നത്തില്ലെന്നു മാത്രമല്ല കറാഹത്തുമുണ്ട്. സഅ്യ് സ്വഫയിൽ നിന്ന് തുടങ്ങി മർവയിൽ അവസാനിപ്പിക്കണം. അതാണ് നബിചര്യ. മർവയിൽ നിന്നു തുടങ്ങിയാൽ സ്വഫയിലേക്കുള്ള

1. ബാക്കി ഇതാണ്: لَبَّيْكَ لَا شَرِيكَ لَكَ لَبَّيْكَ، اِنَّ الْحَمْدَ وَالنِّعْمَةَ لَكَ وَالْمُلْكَ لَا شَرِيكَ لَكَ അർത്ഥം: അല്ലാഹുവിനുവേണ്ടി ഹജ്ജ് നിർവഹിക്കാൻ ഞാൻ കരുതിയിരിക്കുന്നു. അല്ലാഹുവേ, നിന്റെ വിളിക്ക് ഞാൻ ഉത്തരം ചെയ്യുന്നു. ഞാൻ സന്നദ്ധനായിരിക്കുന്നു. വഴിപ്പെട്ടു കൊണ്ടെത്തിയിരിക്കുന്നു. നിനക്ക് പങ്കാളികളൊന്നുമില്ല. സ്തുതികളും അനുഗ്രഹങ്ങളും അധികാരവും നിനക്കു മാത്രം. ഞാൻ നിനക്ക് പ്രത്യുത്തരം ചെയ്യുന്നു
2. തമത്തുഅ്: ഹജ്ജും ഉംറയും നിർവഹിക്കാവുന്ന ഒരുരൂപം. വിശദീകരണം വരുന്നുണ്ട്.
3. അറഫയിൽ നിൽക്കലാണ് കൂടുതൽ ശ്രേഷ്ഠമെന്നാണ് ഇബ്നുഹജർ(റ) തുഹ്ഫയിൽ പറഞ്ഞത്. اَلْحَجُّ عَرَفَة എന്ന ഹദീസാണ് തെളിവ്.
4. ഖുദൂമിന്റെ ത്വവാഫിന്നും സഅ്യിന്നും മധ്യേ അറഫയിലെ നിർത്തം ഉണ്ടായില്ലെങ്കിൽ

بدأ بالمروة لم يحسب مروره منها إلى الصفا وذهابه من الصفا إلى المروة مرة وعوده منها إليه مرة أخرى، ويسن للذكر أن يرقى على الصفا والمروة قدر قامة وأن يمشي أول السعي وآخره ويعدو الذكر في الوسط ومحلهما معروف.

(و) خامسها: **(إزالة شعر)** من الرأس بحلق أو تقصير لتوقف التحلل عليه، وأقل ما يجزئ ثلاث شعرات فتعميمه ﷺ لبيان الأفضل خلافاً لمن أخذ منه وجوب التعميم، وتقصير المرأة أولى من حلقها، ثم يدخل مكة بعد رمي جمرة العقبة والحلق ويطوف للركن فيسعى إن لم يكن سعى بعد طواف القدوم كما هو الأفضل، والحلق والطواف والسعي لا آخر لوقتها ويكره تأخيرها عن يوم النحر، وأشد منه تأخيرها عن أيام التشريق ثم عن خروجه من مكة.

(و) سادسها: **(ترتيب)** بين معظم أركانه بأن يقدم الإحرام على الجميع والوقوف على طواف الركن والحلق والطواف على السعي إن لم يسع بعد طواف القدوم ودليله الاتباع **(ولا تجبر)** أي الأركان **(بدم)** وسيأتي ما يجبر بالدم **(وغير وقوف)** من الأركان الستة **(أركان لعمرة)** لشمول الأدلة لها، وظاهر أن الحلق يجب تأخيره عن سعيها فالترتيب

ആ നടത്തം പരിഗണിക്കില്ല. സ്വഫയിൽ നിന്ന് മർവയിലേക്ക് പോകുന്നത് ഒന്നായി കണക്കാക്കും. തിരിച്ച് സ്വഫയിലേക്കുള്ളത് മറ്റൊന്നും. സ്വഫയിലും മർവയിലും ഒരാളുടെ ഉയരത്തിൽ കയറൽ പുരുഷന്മാർക്ക് സുന്നത്തുണ്ട്. സഅ്‌യിന്റെ തുടക്കത്തിലും ഒടുക്കത്തിലും സാധാരണ നടത്തവും മധ്യത്തിൽ പുരുഷന്മാർ ഓടലും സുന്നത്താണ്. ഇങ്ങനെ ചെയ്യേണ്ട സ്ഥലങ്ങൾ വേർതിരിച്ചറിയാവുന്നതാണ്.

5: തലയിൽ നിന്ന് മുടിനീക്കൽ. വെട്ടുകയോ വടിക്കുകയോ ചെയ്യാം. ഇഹ്റാമിൽ നിന്നൊഴിവാകാൻ ഇതാവശ്യമാണ്. ഏറ്റവും ചുരുങ്ങിയത് മൂന്നു മുടിയെങ്കിലും നീക്കം ചെയ്യണം. നബി(സ) മുടി പൂർണമായും നീക്കം ചെയ്തത് ഏറ്റവും ശ്രേഷ്ഠമായത് കാണിക്കാൻ വേണ്ടിയാണ്. ഇതിൽനിന്ന് തെളിവ് സ്വീകരിച്ച് മുടി മുഴുവൻ കളയൽ നിർബന്ധമാണെന്നു പറഞ്ഞവർക്ക് ഇവിടെ വിയോജിപ്പുണ്ട്. സ്ത്രീകൾക്ക് മുണ്ഡനത്തേക്കാൾ ഉത്തമം വെട്ടലാണ്.

ജംറതുൽ അഖബയിൽ എറിയുകയും മുടികളയുകയും ചെയ്ത ശേഷം മക്കയിൽ പ്രവേശിച്ച് ഫർളായ ത്വവാഫ് (ത്വവാഫുൽ ഇഫാള) ചെയ്യണം. ഖുദൂമിന്റെ ത്വവാഫിനു ശേഷം സഅ്‌യ് ചെയ്തിട്ടില്ലെങ്കിൽ സഅ്‌യ് ചെയ്യുകയും വേണം. ഖുദൂമിന്റെ ത്വവാഫിനു ശേഷമാണ് സഅ്‌യ് കൂടുതൽ ശ്രേഷ്ഠം. മുടികളയൽ, ത്വവാഫ്, സഅ്‌യ് എന്നിവയ്ക്ക് അവസാന സമയപരിധിയൊന്നുമില്ല. എങ്കിലും പെരുന്നാൾ ദിനത്തേക്കാൾ ഇവയെ പിന്തിക്കൽ കറാഹത്തുണ്ട്. അയ്യാമുത്തശ്‌രീഖിനേക്കാൾ പിന്തിക്കൽ കഠിന കറാഹത്തും മക്കയിൽനിന്നു പുറത്തു പോവുമ്പോഴും ചെയ്യാതെ പിന്തിക്കൽ അതിലും കടുത്ത കറാഹത്തുമാണ്.

6: പ്രധാന അർകാനുകളിൽ ക്രമം പാലിക്കൽ. ഇഹ്റാം ഏറ്റവുമാദ്യം ഉണ്ടാവണം. അറഫയിൽ നിന്ന ശേഷമാവണം ഫർളായ ത്വവാഫും മുടികളയലും. ഖുദൂമിന്റെ ത്വവാഫിനു ശേഷം സഅ്‌യ് ചെയ്തിട്ടില്ലെങ്കിൽ സഅ്‌യിന്റെ മുമ്പ് ത്വവാഫ് ചെയ്യണം. ഇങ്ങനെയാണ് നിർബന്ധമായ ക്രമം. നബിചര്യ ഇങ്ങനെയാണ്.

അർകാനുകൾ വല്ലതും ഉപേക്ഷിച്ചാൽ ബലികൊണ്ട് പരിഹരിക്കപ്പെടില്ല. ബലികർമ്മം കൊണ്ട് പരിഹരിക്കപ്പെടുന്നവ ശേഷം പറയുന്നുണ്ട്.

ഈ ആറ് അർകാനുകളിൽ അറഫയിൽ നിൽക്കൽ ഒഴികെയുള്ളവ ഉംറയുടെയും ഫർളുകളാണ്. ലക്ഷ്യങ്ങൾ ഇതിനെയും ഉൾക്കൊള്ളുന്നുണ്ട്.[1] ഉംറയിൽ മുടികളയൽ സഅ്‌യിനു ശേഷമായിരിക്കൽ നിർബന്ധമാണ്. അപ്പോൾ ഉംറയിൽ മുഴുവൻ ഫർളുകളിലും ക്രമം പാലിച്ചിരിക്കണമെന്നായി.

1. *നിയ്യത്ത്, ത്വവാഫ്, സഅ്‌യ് എന്നിവ ഹജ്ജിൽ നിർബന്ധമാണെന്നറിയിക്കുന്ന തെളിവുകൾ ഇവ ഉംറയിലും നിർബന്ധമാണെന്നറിയിക്കുന്നുണ്ട് എന്ന്.*

فيها فى جميع الأركان.

تنبيه: يؤديان بثلاثة أو جه: إفراد بأن يحج ثم يعتمر، وتمتع بأن يعتمر ثم يحج، وقران بأن يحرم بهما معاً، وأفضلها إفراد إن اعتمر عامه ثم تمتع، وعلى كل من المتمتع والقارن دم إن لم يكن من حاضري المسجد الحرام وهم من دون مرحلتين.

**(وشروط الطواف)** ستة أحدها: **(طهر)** عن حدث وخبث (و) ثانيها: **(ستر)** لعورة قادر، فلو زالا فيه جدد وبنى على طوافه وإن تعمد ذلك وطال الفصل (و) ثالثها: **(نيته)** أي الطواف **(إن استقل)** بأن لم يشمله نسك كسائر العبادات وإلا فهي سنة (و) رابعها: **(بدؤه بالحجر الأسود محاذيا له)** في مروره ببدنه أي بجميع شقه الأيسر، وصفة المحاذات أن يقف بجانبه من جهة اليمانى بحيث يصير جميع الحجر عن يمينه ثم ينوى ثم يمشى مستقبله حتى يجاوزه، فحينئذ ينفتل ويجعل يساره للبيت ولا يجوز استقبال البيت إلاّ في هذا (و) خامسها: **(جعل البيت عن يساره)** ماراً تلقاء وجهه فيجب كونه خارجاً بكل بدنه حتى بيده عن شاذروانه وحجره للإتباع، فإن خالف شيئا من ذلك لم يصح طوافه،

## മൂന്നു രൂപങ്ങൾ

ഹജ്ജും ഉംറയും മൂന്നു വിധത്തിൽ നിർവഹിക്കാം. 1. ഇഫ്റാദ്. ആദ്യം ഹജ്ജും പിന്നെ ഉംറയും നിർവഹിക്കലാണിത്. 2. തമത്തുഅ്. ആദ്യം ഉംറയും പിന്നെ ഹജ്ജും നിർവഹിക്കൽ. 3. ഖിറാൻ. ഹജ്ജിനും ഉംറക്കും ഒരുമിച്ച് ഇഹ്റാം ചെയ്യൽ.[1] ഹജ്ജ് ചെയ്യുന്ന അതേവർഷം തന്നെ ഉംറയും ചെയ്യുന്നുവെങ്കിൽ ഇഫ്റാദാണ് ഏറ്റവും ശ്രേഷ്ഠം. പിന്നെ തമത്തുഉം. തമത്തുഅ്, ഖിറാൻ എന്നീ രൂപങ്ങളിൽ നിർവഹിക്കുന്നവർ മസ്ജിദുൽ ഹറാമിൽ നിന്ന്[2] രണ്ട് മർഹലക്കപ്പുറമുള്ളവരാണെങ്കിൽ ബലിനൽകൽ നിർബന്ധമാകും.

## ത്വവാഫിന്റെ ശർത്വുകൾ

അവ ആറെണ്ണമാണ്.

1. അശുദ്ധിയിൽ നിന്നും നജസിൽനിന്നും ശുദ്ധിയാവൽ.

2. നഗ്നത മറക്കാൻ കഴിവുള്ളവൻ മറക്കൽ.

ശുദ്ധിയും മറയും ത്വവാഫിനിടയിൽ വെച്ച് നീങ്ങിയാൽ അത് പുനഃസ്ഥാപിച്ച് മുൻ ത്വവാഫ് തുടരാം.[3] മനഃപൂർവം നീക്കിയതാണെങ്കിലും സമയദൈർഘ്യമുണ്ടായാലും ഇതു മതിയാകും.

3. ത്വവാഫ് മാത്രമായി ചെയ്യുമ്പോൾ നിയ്യത്ത് ചെയ്യൽ. ഹജ്ജിലോ ഉംറയിലോ ഉൾപ്പെടാത്ത ത്വവാഫാണെങ്കിൽ ത്വവാഫിന്റെ നിയ്യത്ത് നിർബന്ധമാണെന്നർത്ഥം. മറ്റെല്ലാ ആരാധനകൾക്കും നിയ്യത്തു വേണമല്ലോ. അതുപോലെയാണിതും. അതേസമയം ഹജ്ജിന്റെയോ ഉംറയുടെ ഭാഗമായാണ് ത്വവാഫെങ്കിൽ നിയ്യത്ത് സുന്നത്താണ്.

4. ഹജറുൽ അസ്വദ് മുതൽ ത്വവാഫ് തുടങ്ങൽ. നടത്തത്തിൽ ഇടതുഭാഗം മുഴുവൻ ഹജറുൽ അസ്വദിനോട് നേരിടുംവിധമായിരിക്കണം. നേരിടുന്ന രൂപം ഇങ്ങനെയാണ്: ഹജറുൽ അസ്വദ് പൂർണമായും തന്റെ വലതുഭാഗത്താവും വിധം റുക്നുൽ യമാനീയുടെ ഭാഗത്ത് നിൽക്കുക. പിന്നെ നിയ്യത്തു ചെയ്ത് ഹജറുൽ അസ്വദിന് അഭിമുഖമായിത്തന്നെ വലത്തോട്ട് നടക്കുക. ഹജറുൽ അസ്വദ് വിട്ടു കടക്കുമ്പോൾ[4] കഅബ ഇടതുവശത്താകുംവിധം തിരിയുക. ത്വവാഫിൽ ഈ പ്രാരംഭ ഘട്ടത്തിലല്ലാതെ കഅബക്ക് മുന്നിടാൻ പാടില്ല.

1. *എന്നിട്ട് ഹജ്ജിന്റെ കർമ്മങ്ങൾ ചെയ്യുക.*
2. *ഹറമിൽ നിന്ന് എന്നാണുദ്ദേശ്യം. കാരണം ഖുർആനിൽ മസ്ജിദുൽ ഹറാമെന്ന് പറഞ്ഞ സ്ഥലങ്ങളിൽ രണ്ടു പരാമർശങ്ങളിലൊഴികെ എല്ലായിടത്തും ഹറം മുഴുവനുമാണുദ്ദേശ്യം. ആ രണ്ടെണ്ണം ഇവയാണ്: 'താങ്കൾ മസ്ജിദുൽ ഹറാമിന്റെ ഭാഗത്തേക്ക് മുഖം തിരിച്ചു കൊള്ളുക.' - അൽബഖറ; 144, 149, 150. "തന്റെ അടിമയെ മസ്ജിദുൽ ഹറാമിൽ നിന്ന് രാപ്രയാണം..." ഇസ്റാഅ്: 1 (ഇആനത്ത്)*
3. *കഴിഞ്ഞത് ആവർത്തിക്കേണ്ടതില്ല.*
4. *തന്റെ ചുമൽ ഹജറിന്റെ അഗ്രത്തിനു നേരെയാകുമ്പോൾ എന്നർത്ഥം*

وإذا استقبل الطائف لنحو دعاء فليحترز عن أن يمر منه أدنى جزء قبل عوده إلى جعل البيت عن يساره، ويلزم من قبل الحجر أن يقر قدميه في محلهما حتى يعتدل قائما فإن رأسه حال التقبيل في جزء من البيت (و) سادسها: **(كونه سبعاً)** يقيناً ولو في الوقت المكروه، فإن ترك منها شيئاً وإن قل لم يجزئه.

**(وسن أن يفتتح)** الطائف **(باستلام الحجر)** الأسود بيده (و) أن يستلمه في كل طوفة وفي الأوتار آكد، وإن يقبله ويضع جبهته عليه (و) يستلم **(الركن)** اليماني ويقبل يده بعد استلامه (و) أن **(يرمل ذكر في)** الطوفات **(الثلاث الأول من طواف بعده سعي)** بإسراع مشيه مقارباً خطاه، وأن يمشي في الأربعة الأخيرة على هيئته للاتباع، ولو ترك الرمل في الثلاث الأول لا يقضيه في البقية، ويسن أن يقرب الذكر من البيت ما لم يؤذ أو يتأذ بزحمة، فلو تعارض القرب منه والرمل قدم لأن ما يتعلق بنفس العبادة اولى من المتعلق بمكانها وان يضطبع فى طواف يرمل فيه وكذا في السعي وهو جعل وسط ردائه تحت منكبه الأيمن وطرفيه على

5. കഅബ ഇടതുവശത്തായിരിക്കൽ. നേരെ മുന്നോട്ടു നടക്കുകയും കൈ ഉൾപ്പെടെ ദേഹം മുഴുവനും ശാദർവാനിൽ[1] നിന്നും ഹിജ്ർ ഇസ്മാഈലിൽ നിന്നും പുറത്തായിരിക്കുകയും വേണം. നബിചര്യയാണ് തെളിവ്. ഇക്കാര്യങ്ങളിൽ[2] വല്ലതിനും എതിര് സംഭവിച്ചാൽ ത്വവാഫ് ശരിയാവുകയില്ല. പ്രാർത്ഥനക്കോ മറ്റോ കഅബക്ക് അഭിമുഖമാകുന്ന പക്ഷം പൂർണമായും തിരിഞ്ഞ് കഅബ ഇടതുവശത്തായിട്ടല്ലാതെ അൽപം പോലും മുന്നോട്ടു നീങ്ങാതിരിക്കാൻ ശ്രദ്ധിക്കണം. ഹജറുൽ അസ്‌വദിനെ ചുംബിക്കുന്നവൻ പാദങ്ങൾ യഥാസ്ഥാനത്ത് ശരിക്കും ഉറപ്പിച്ചിരിക്കണം. നേരെ നിൽക്കുംവരെ അവ ചലിക്കരുത്. കാരണം ചുംബിക്കുമ്പോൾ അവന്റെ തല കഅബയുടെ അതിർത്തിയിലാണ്.

6. ത്വവാഫ് ഉറപ്പായും ഏഴു പ്രാവശ്യം ഉണ്ടായിരിക്കൽ. അതു നിസ്കാരം വിലക്കപ്പെട്ട സമയത്താണെങ്കിലും. ഏഴിനേക്കാൾ വല്ലതും കുറച്ചാൽ അത് വളരെ തുച്ഛമായിരുന്നാലും ആ ത്വവാഫ് മതിയാവുകയില്ല.

## ത്വവാഫിന്റെ സുന്നത്തുകൾ

ഹജറുൽ അസ്‌വദിനെ കൈകൊണ്ട് തൊട്ട് ചുംബിച്ച് ത്വവാഫ് തുടങ്ങൽ സുന്നത്താണ്. ഓരോ ചുറ്റിലും ഇങ്ങനെ തൊടൽ, പ്രത്യേകിച്ച് ഒറ്റയായ തവണകളിൽ ഇത് ശക്തിയായ സുന്നത്താണ്. ഹജറുൽ അസ്‌വദിനെ ചുംബിക്കലും അതിന്മേൽ നെറ്റി വെക്കലും റുക്നുൽ യമാൻ തൊട്ട് കൈ ചുംബിക്കലും സുന്നത്തുണ്ട്. ശേഷം സഅ്‌യുള്ള ത്വവാഫാണെങ്കിൽ ആദ്യ മൂന്നു പ്രദക്ഷിണങ്ങളിൽ പുരുഷന്മാർക്ക് 'റമല്' നടത്തം അഥവാ കാലുകൾ അടുത്തടുത്തു ചവിട്ടി ധൃതിയിൽ നടത്തം സുന്നത്തുണ്ട്. ശേഷമുള്ള നാലെണ്ണത്തിൽ സാധാരണ നടത്തവും. ഇതാണ് നബിചര്യ. ആദ്യ മൂന്നു തവണകളിൽ റമല് നടത്തം ഒഴിവാക്കിയാൽ ശേഷിക്കുന്നവയിൽ അതു ചെയ്യേണ്ടതില്ല.

തിരക്കു കാരണം തനിക്കോ മറ്റുള്ളവർക്കോ പ്രയാസമുണ്ടാക്കില്ലെങ്കിൽ കഅബയോടടുത്തു നടക്കൽ പുരുഷന് സുന്നത്തുണ്ട്. കഅബയോടടുത്തു നടക്കലും റമല് നടത്തവും കൂടി കഴിയില്ലെങ്കിൽ കഅബയോടകന്ന് റമല് നടത്തമാണ് നല്ലത്. കാരണം സ്ഥലവുമായി ബന്ധപ്പെട്ട പുണ്യത്തേക്കാൾ പ്രാധാന്യം കൽപ്പിക്കേണ്ടത് ആരാധനയുടെ സത്തയുമായി ബന്ധപ്പെട്ട പുണ്യത്തിനാണ്. റമല് നടത്തമുള്ള ത്വവാഫിലും[3] സഅ്‌യിലും 'ഇള്ത്വിബാഅ്' സുന്നത്തുണ്ട്. തട്ടത്തിന്റെ മധ്യഭാഗം വലതുചുമലിന് താഴെയും അഗ്രങ്ങൾ രണ്ടും ഇടതുചുമലിനു മുകളിലുമാക്കിയിടലാണിത്. നബി(സ) ഇപ്ര

1. ഖുറൈശികൾ കഅബ പുതുക്കിപ്പണിതപ്പോൾ സാമ്പത്തിക പ്രയാസം കാരണം വലിപ്പം കുറച്ചതിനാൽ പുറത്തായ തറഭാഗമാണിത്.-മുഗ്നി: 1/486ൽ നിന്ന് ആശയം
2. ശുദ്ധി നഗ്നത മറക്കൽ തുടങ്ങി ഇതുവരെ പറഞ്ഞ നിബന്ധനകൾക്ക്.
3. ആദ്യത്തെ മൂന്നു പ്രദിക്ഷിണങ്ങളിൽ റമല് സുന്നത്തുള്ള ത്വവാഫിൽ എന്നാണ് ഉദ്ദേശ്യം.

الأيسر للاتباع، وأن يصلي بعده ركعتين خلف المقام ففى الحجر.

فرع: يسن أن يبدأ كل من الذكر والأنثى بالطواف عند دخول المسجد للاتباع. رواه الشيخان. إلاّ أن يجد الإمام في مكتوبة أو يخاف فوت فرض أو راتبة مؤكدة فيبدأ بها لا بالطواف.

**(وواجباته)** أي الحج خمسة وهي ما يجب بتركه الفدية **(إحرام من ميقات)** فميقات الحج لمن بمكة هى. وهو للحج والعمرة للمتوجه من المدينة. ذو الحليفة المسماة ببئر علي ومن الشام ولمصر والمغرب جحفة، ومن تهامة اليمن يلملم، ومن نجد اليمن والحجاز قرن، ومن المشرق ذات عرق، وميقات العمرة لمن بالحرم الحل وأفضله الجعرانة فالتنعيم فالحديبية، وميقات من لا ميقات له في طريقه محاذات الميقات الوارد إن حاذاه في بر أو بحر وإلاّ فمرحلتان من مكة، فيحرم الجائي في البحر من جهة اليمن من الشعب المحرم الذي يحاذي يلملم، ولا يجوزله تأخير إحرامه إلى الوصول إلى جدة خلافاً لما أفتى به شيخنا من جواز تأخيره إليها وعلل بأن مسافتها إلى مكة

കാരം ചെയ്തിരുന്നു. ത്വവാഫ് കഴിഞ്ഞാൽ മഖാമു ഇബ്രാഹീമിന് പിന്നിലും പിന്നീട് ഹിജ്റ് ഇസ്മാഈലിൽ വെച്ചും രണ്ടു റക്അത്ത് നിസ്കരിക്കൽ സുന്നത്താണ്.

## ത്വവാഫ് ആദ്യം

മസ്ജിദുൽ ഹറാമിൽ പ്രവേശിക്കുമ്പോൾ ആദ്യം ത്വവാഫ് ചെയ്യലാണ് പുരുഷനും സ്ത്രീക്കും സുന്നത്ത്. നബി(സ) അങ്ങനെ ചെയ്തിരുന്നതായി ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ടുചെയ്ത ഹദീസിലുണ്ട്. എന്നാൽ ഇമാം ഫർള് നിസ്കരിച്ചുകൊണ്ടിരിക്കെയാണ് മസ്ജിദുൽ ഹറമിൽ പ്രവേശിച്ചതെങ്കിൽ അല്ലെങ്കിൽ ഫർളോ പ്രബലമായൊരു സുന്നത്ത് നിസ്കാരമോ നഷ്ടപ്പെടുമെങ്കിൽ ആ നിസ്കാരം ആദ്യം നിർവഹിക്കുകയും ത്വവാഫ് മാറ്റിവെക്കുകയും വേണം.

## ഹജ്ജിന്റെ വാജിബാത്ത്

വാജിബുകൾ അഞ്ചെണ്ണമാണ്. ഉപേക്ഷിച്ചാൽ ഫിദ്‌യ[1] നിർബന്ധമായവയാണ് വാജിബുകൾ.[2]

1. മീഖാത്തിൽ[3] നിന്ന് ഇഹ്റാം ചെയ്യൽ. മക്കക്കാർക്ക് ഹജ്ജിന്റെ മീഖാത്ത് മക്ക തന്നെയാണ്. മദീനയിൽനിന്നു വരുന്നവർക്ക് ഹജ്ജിനും ഉംറക്കും മീഖാത്ത് ദുൽഹുലൈഫയാണ്. ബിഅ്ർ അലി എന്നും ഇതിനു പേരുണ്ട്. സിറിയ, ഈജിപ്ത്. പാശ്ചാത്യനാടുകൾ എന്നിവിടങ്ങളിൽനിന്ന് വരുന്നവരുടെ മീഖാത്ത് ജുഹ്ഫയും യമനിന്റെ താഴ്ഭാഗങ്ങളിൽ നിന്നുള്ളവരുടേത് യലംലമുമാണ്. യമനിന്റെ ഉയർന്ന പ്രദേശങ്ങളിൽ നിന്നു വരുന്നവർക്കും ഹിജാസിൽ നിന്നുള്ളവർക്കും ഖർനും പൗരസ്ത്യ നാടുകളിൽ നിന്ന് വരുന്നവർക്ക് ദാതു ഇർഖും ഹജ്ജിന്റെയും ഉംറയുടെയും മീഖാത്തുകളാകുന്നു.

ഹറമിലുള്ളവർക്ക് ഉംറയുടെ മീഖാത്ത് ഹില്ല് (ഹറമിന്ന് പുറത്തുള്ള സ്ഥലം) ആണ്. അതിൽ കൂടുതൽ ശ്രേഷ്ഠം ജിഅ്റാനയും പിന്നെ തൻഈമും പിന്നെ ഹുദൈബിയ്യയുമാണ്. വഴിയിൽ മീഖാത് ഇല്ലാത്തവരാണെങ്കിൽ കരയിലോ കടലിലോ മേൽപറഞ്ഞ മീഖാതുകളോട് നേരിടുമ്പോൾ ഇഹ്റാം ചെയ്യുകയാണ് വേണ്ടത്. ഒരു മീഖാതിനോടും നേരിടുന്നുമില്ലെങ്കിൽ മക്കയിൽനിന്ന് രണ്ടു മർഹല (132 കി.മീറ്റർ) അകലെവെച്ച് ഇഹ്റാം ചെയ്യണം. അപ്പോൾ യമൻ ഭാഗത്തുനിന്ന് കടൽമാർഗം വരുന്നവർ യലംലമിന് നേരെയുള്ള ശഅബുൽ മുഹർറമിൽ[4] നിന്ന് ഇഹ്റാം ചെയ്യുകയാണ് വേണ്ടത്. ജിദ്ദയിലെത്തുംവരെ ഇഹ്റാമിനെ പിന്തിക്കാൻ പാടില്ല. എന്നാൽ ജിദ്ദയിൽനിന്നും യലംലമിൽ നിന്നും മക്കയിലേക്ക് തുല്യദൂരമാണെന്നതിനാൽ ഇങ്ങനെ പിന്തിക്കാമെന്ന് ശൈഖുനാ ഫത്‌വ നൽകിയിട്ടുണ്ട്.

1. പ്രായശ്ചിത്തം. അത് ശേഷം പറയുന്നുണ്ട്.
2. നേരത്തെ പറഞ്ഞ ഹജ്ജിന്റെ അർകാനുകൾ ഫിദ്‌യകൊണ്ട് പരിഹരിക്കപ്പെടുന്നതല്ല.
3. നിശ്ചിതസ്ഥലം
4. മുഹർറം എന്നു പേരുള്ള ശഅബിൽനിന്ന് എന്നാവാം -ഇആനത്ത്

كمسافة يلملم إليها، ولو أحرم من دون الميقات لزمه دم ولو ناسياً أو جاهلاً ما لم يعد إليه قبل تلبسه بنسك ولو طواف قدوم وأثم غيرهما. **(ومبيت بمزدلفة)** ولو ساعة من نصف ثان من ليلة النحر **(و)** مبيت **(بمنى)** معظم ليالي أيام التشريق. نعم إن نفر قبل غروب شمس اليوم الثاني جاز وسقط عنه مبيت الليلة الثالثة ورمي يومها، وإنما يجب المبيت في لياليها لغير الرعاء وأهل السقاية **(وطواف وداع)** لغير حائض ومكي إن لم يفارق مكة بعد حجه **(ورمي)** إلى جمرة العقبة بعدانتصاف ليلة النحر سبعاً وإلى الجمرات الثلاث بعد زوال كل يوم من أيام التشريق سبعا سبعا مع ترتيب بين الجمرات **(بحجر)** أي بما يسمى به ولو عقيقاً وبلوراً، ولو ترك رمي يوم تداركه في باقي أيام التشريق وإلاّ لزمه دم بترك ثلاث رميات فأكثر. **(وتجبر)** أي الواجبات بدم وتسمى هذه أبعاضاً.

**(وسننه)** أي الحج **(غسل)** فتيمم **(لإحرام ودخول مكة)** ولو حلالاً بذي طوى **(ووقوف)** بعرفة عشيتها وبمزدلفة ولرمي أيام التشريق **(وتطيب)** في البدن والثوب ولو بما له جرم **(قبيله)** أي الإحرام

മീഖാത് കഴിഞ്ഞാണ് ഇഹ്റാം ചെയ്തതെങ്കിൽ മറന്നോ അറിവില്ലായ്മ കൊണ്ടോ ആണെങ്കിൽ പോലും ബലി നിർബന്ധമാകും. മറവിയോ അറിവില്ലായ്മയോ കൊണ്ടല്ലെങ്കിൽ കുറ്റക്കാരനാവുകയും ചെയ്യും. എന്നാൽ ഖുദൂമിന്റെ ത്വവാഫ് ഉൾപ്പെടെയുള്ള ഒരു കർമ്മവുമായും ബന്ധപ്പെടും മുമ്പ് മീഖാതിലേക്ക് മടങ്ങിയാൽ ബലി വേണ്ട.

2: മുസ്ദലിഫയിൽ അൽപസമയമെങ്കിലും രാപ്പാർക്കൽ. അത് പെരുന്നാൾ രാത്രിയുടെ രണ്ടാം പകുതിയിൽ തന്നെയായിരിക്കണം.

3. അയ്യാമുത്തശ്രീഖിന്റെ എല്ലാ രാത്രികളിലും (പകുതിയിലേറെ ഭാഗവും) മിനയിൽ രാപാർക്കുക. എങ്കിലും രണ്ടാംദിവസം സൂര്യനസ്തമിക്കുന്നതിനു മുമ്പെ വേണമെങ്കിൽ സ്ഥലംവിടാവുന്നതാണ്. അവർക്ക് മൂന്നാംരാത്രിയിലെ താമസവും ശേഷമുള്ള പകലിലെ ഏറും ഒഴിവാകും. ഇടയന്മാരും ഹാജിമാർക്ക് വെള്ളം വിതരണം ചെയ്യുന്നവരും ഒഴികെയുള്ളവർക്കാണ് ഈ രാത്രികളിൽ താമസം നിർബന്ധമുള്ളത്.

4. വിദാഇന്റെ ത്വവാഫ്.[1] ഋതുമതി, ഹജ്ജ് കഴിഞ്ഞ് മക്ക വിടാനുദ്ദേശിക്കാത്ത മക്കക്കാർ എന്നിവർ ഇതു ചെയ്യേണ്ടതില്ല.

5. ജംറകളിൽ കല്ലേറ്. പെരുന്നാൾരാവ് പകുതിയായ ശേഷം ജംറതുൽ അഖബയിലേക്കും അയ്യാമുത്തശ്രീഖിന്റെ ദിവസങ്ങളിലെല്ലാം ഉച്ചയ്ക്കു ശേഷം ക്രമത്തിൽ[2] മൂന്നു ജംറകളിലേക്കും ഏഴു പ്രാവശ്യം വീതമാണ് എറിയേണ്ടത്. അഖീഖ്, സ്ഫടികം ഉൾപ്പെടെ കല്ല് എന്ന് പറയാവുന്ന എന്തുകൊണ്ടും എറിയാം. ഒരുദിവസത്തെ ഏറ് ഒഴിവാക്കിയാൽ അടുത്ത ദിവസങ്ങളിൽ അത് എറിയാവുന്നതാണ്. ഇങ്ങനെ വീണ്ടെടുക്കാത്തപക്ഷം മൂന്നോ അതിലേറെയോ ഏറ് ഉപേക്ഷിച്ചാൽ ബലി നിർബന്ധമാകും.

വാജിബുകൾ ബലിയിലൂടെ പരിഹരിക്കാവുന്നതാണ്. ഇവയ്ക്ക് 'അബ്ആള്' എന്നും പേരുണ്ട്.

## ഹജ്ജിന്റെ സുന്നത്തുകൾ

ഇഹ്റാം, മക്കയിൽ പ്രവേശിക്കൽ, അറഫയിൽ നിൽക്കൽ എന്നിവയ്ക്കു വേണ്ടി കുളിക്കൽ സുന്നത്തുണ്ട്. കുളിക്കാൻ കഴിയില്ലെങ്കിൽ തയമ്മും ചെയ്യലും സുന്നത്തു തന്നെ. മക്കയിൽ പ്രവേശിക്കുന്നത് ഇഹ്റാം ചെയ്തുകൊണ്ടല്ലെങ്കിലും കുളിസുന്നത്തുണ്ട്. 'ദീത്വവാ' എന്ന സ്ഥലത്തുവെച്ചാണ് കുളിക്കേണ്ടത്. അറഫയിൽ നിൽക്കുന്നതിന് അന്ന് ഉച്ചക്കു ശേഷം[3] കുളിക്കലും സുന്നത്താണ്. മുസ്ദലിഫയിൽ നിൽക്കുന്നതിനും അയ്യാമുത്തശ്രീഖിന്റെ ദിനങ്ങളിലെ കല്ലേറിനും കുളി സുന്നത്തു

1. വിടവാങ്ങൽ ത്വവാഫ്
2. ജംറതുൽ ഊലയിൽ തുടങ്ങി പിന്നെ വുസ്ത്വാ, ശേഷം അഖബാ എന്നിങ്ങനെ
3. നമിറയിൽ വെച്ചാകലാണ് കൂടുതൽ ശ്രേഷ്ഠം

وبعد الغسل، ولا يضر استدامته بعد الإحرام ولا انتقاله بعرق **(وتلبية)** وهي: «لبيك اللهم لبيك لبيك لا شريك لك لبيك إن الحمد والنعمة لك والملك لا شريك لك». ومعني لبيك أنا مقيم على طاعتك. ويسن الإكثار منها والصلاة على النبي ﷺ وسؤال الجنة والاستعاذة من النار بعد تكرير التلبية ثلاثاً، وتستمر التلبية إلى رمي جمرة العقبة لكن لا تسن في طواف القدوم والسعي بعده لورود أذكار خاصة فيهما **(وطواف قدوم)** لأنه تحية البيت، وإنما يسن لحاج أو قارن دخل مكة قبل الوقوف، ولا يفوت بالجلوس ولا بالتأخير نعم يفوت بالوقوف بعرفة **(ومبيت بمني ليلة عرفة ووقوف بجمع)** المسمى الآن بالمشعر الحرام. وهو جبل في آخر مزدلفة. فيذكرون في وقوفهم ويدعون إلى الإسفار مستقبلين القبلة للاتباع **(وأذكار)** وأدعية مخصوصة بأوقات وأمكنة معينة، وقد استوعبها الجلال السيوطي في وظائف اليوم والليلة فليطلبه.

فائدة: يسن متأكداً زيارة قبر النبي ﷺ ولو لغير حاج ومعتمر لأحاديث وردت في فضلها، وشرب ماء زمزم مستحب ولو لغيرهما. وورد أنه أفضل المياه حتى من الكوثر.

ണ്ട്. കുളി കഴിഞ്ഞ് ഇഹ്റാമിന്റെ അൽപം മുമ്പായി ദേഹത്തിലും വസ്ത്രത്തിലും സുഗന്ധം ഉപയോഗിക്കലും സുന്നത്താണ്.[1] അത് സ്ഥൂലവസ്തുവാകുന്നതുകൊണ്ടോ ഇഹ്റാമിനു ശേഷവും ശേഷിക്കുന്നതുകൊണ്ടോ വിയർപ്പുനിമിത്തം വ്യാപിക്കുന്നതുകൊണ്ടോ വിരോധമില്ല. തൽബിയതു ചൊല്ലലും സുന്നത്താണ്.

لَبَّيْكَ اللّٰهُمَّ لَبَّيْكَ لَبَّيْكَ لَا شَرِيكَ لَكَ لَبَّيْكَ اِنَّ الْحَمْدَ وَالنِّعْمَةَ لَكَ وَالْمُلْكَ لَا شَرِيكَ لَكَ

എന്നാണ് തൽബിയത്.

لَبَّيْكَ എന്ന പദത്തിന് ഞാൻ നിനക്കു വഴിപ്പെടാൻ സന്നദ്ധനാണ് എന്നാണർത്ഥം. തൽബിയത് വർധിപ്പിക്കലും മൂന്ന് ആവർത്തി കഴിഞ്ഞ് നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലലും സ്വർഗലബ്ധിക്കും നരകമോചനത്തിനും പ്രാർത്ഥിക്കലും സുന്നത്താണ്. ജംറതുൽഅഖബയിൽ എറിയുംവരെ തൽബിയത് തുടരണം. എങ്കിലും ഖുദൂമിന്റെ ത്വവാഫിലും ശേഷമുള്ള സഅ്യിലും തൽബിയത് സുന്നത്തില്ല. അവയിൽ പ്രത്യേക ദിക്റുകൾ ഉള്ളതാണ് കാരണം.

ഹജ്ജിന് മാത്രമോ ഹജ്ജിനും ഉംറക്കും കൂടിയോ ഇഹ്റാം ചെയ്തവൻ അറഫയിൽ നിൽക്കും മുമ്പ് മക്കയിൽ പ്രവേശിച്ചാൽ ഖുദൂമിന്റെ ത്വവാഫ് സുന്നത്തുണ്ട്. കഅ്ബക്കുള്ള തഹിയ്യത്താണത്. പള്ളിയിൽ ഇരിക്കുന്നതുകൊണ്ടോ പിന്തിക്കുന്നതുകൊണ്ടോ ഈ ത്വവാഫ് നഷ്ടമാവില്ല. എന്നാൽ അറഫയിൽ നിന്നാൽ നഷ്ടമാകും.

അറഫാ രാത്രിയിൽ മിനായിൽ രാപാർക്കലും മശ്അറുൽ ഹറാം എന്ന് ഇപ്പോൾ അറിയപ്പെടുന്ന ജമഇൽ നിൽക്കലും സുന്നത്താണ്. മുസ്ദലിഫ അവസാനിക്കുന്നിടത്തെ ഒരു മലയാണിത്. പ്രഭാതം വരെ ഖിബ്‌ലക്കഭിമുഖമായി നിന്ന് ദിക്റുകളും പ്രാർത്ഥനകളും നിർവഹിക്കണം. നബി(സ) അങ്ങനെ ചെയ്തിട്ടുണ്ട്. നിശ്ചിതസമയങ്ങളിലും സ്ഥലങ്ങളിലും പ്രത്യേക പ്രാർത്ഥനകളും ദിക്റുകളും സുന്നത്തുണ്ട്. وَظَائِفُ الْيَوْمِ وَاللَّيْلَةِ എന്ന ഗ്രന്ഥത്തിൽ ഇമാം ജലാലുസ്സുയൂത്വി(റ) അതു മുഴുവൻ ചേർത്തിട്ടുണ്ട്. അതു നോക്കിയെടുക്കുക.

## റൗള സിയാറത്ത്

നബി(സ)യുടെ ഖബ്ർ സന്ദർശനം ശക്തിയായ സുന്നത്താണ്.[2] ഹജ്ജും ഉംറയും നിർവഹിക്കുന്നവരല്ലെങ്കിലും ഇത് സുന്നത്ത് തന്നെ. തിരുഖബ്ർ സന്ദർശനത്തിന്റെ മഹത്വം കുറിക്കുന്ന ഹദീസുകൾ ധാരാളമുണ്ട്. സംസം വെള്ളം കുടിക്കലും സുന്നത്താണ്. ഹജ്ജും ഉംറയും ഉദ്ദേശിക്കാത്തവരാണെങ്കി

1. *എന്നാൽ സുഗന്ധം പുരട്ടിയ വസ്ത്രം ശരീരത്തിൽ നിന്നും മാറ്റി വീണ്ടും ധരിച്ചാൽ ഫിദ്‌യ നിർബന്ധമാവും. - തുഹ്ഫ*
2. *നിർബന്ധമാവാനും സാധ്യതയുണ്ട്. അതിന് ധാരാളം തെളിവുകൾ നിരത്താൻ കഴിയും. സിയാറത്തിന്റെ പ്രാധാന്യത്തെ നിഷേധിക്കുന്നവൻ സ്വയം പിഴച്ചവനും പിഴപ്പിക്കുന്നവനുമാണ്. (തുഹ്ഫ)*

## (فصل) في محرمات الإحرام

(يحرم بإحرام) على رجل وأنثى (وطء) لآية فلا رفث البقرة: ١٩٧ أي لا ترفثوا، والرفث مفسر بالوطء ويفسد به الحج والعمرة (وقبلة) ومباشرة بشهوة (واستمناء) بيد بخلاف الإنزال بنظر أوفكر (ونكاح) لخبر مسلم: «لا يَنْكَح المحرم ولا يُنْكِح» (وتطيب) في بدن أو ثوب بما يسمى طيباً كمسك وعنبر وكافور حي أو ميت وورد ومائه ولو بشد نحو مسك بطرف ثوبه أو بجعله في جيبه ولو خفيت رائحة الطيب كالكاذي والفاغية وهي ثمر الحناء، فإن كان بحيث لو أصابه الماء فاحت حرم وإلاّ فلا (ودهن) بفتح أوله (شعر) رأس أو لحية بدهن ولو غير مطيب كزيت وسمن (وإزالته) أي الشعر ولو واحدة من رأسه أو لحيته أو بدنه. نعم إن احتاج إلى حلق شعر بكثرة قمل أو جراحة فلا حرمة وعليه الفدية، فلو نبت شعر بعينه أو غطاها فأزال ذلك فلا حرمة ولا فدية (وقلم) لظفر ولو بعضه من يد أو رجل، نعم له قطع ما انكسر من ظفره إن تأذى به ولو أدنى تأذ.

(ويحرم ستر رجل) لا لمرأة (بعض رأس بما يعد ساترا) عرفاً من محيط أو غيره كقلنسوة وخرقة، أما ما لا يعد ساتراً كخيط رقيق وتوسد نحو عمامة

ലും ഇത് കുടിക്കുന്നത് പുണ്യമാണ്. കൗസർ[1] ഉൾപ്പെടെ എല്ലാ വെള്ളത്തേക്കാളും ശ്രേഷ്ഠമാണ് സംസമെന്ന് ഹദീസിൽ വന്നിട്ടുണ്ട്.

### ഇഹ്റാം കൊണ്ട് നിഷിദ്ധമാകുന്നവ

ഇഹ്റാം ചെയ്താൽ സ്ത്രീക്കും പുരുഷനും സംയോഗം ഹറാമാകും. فَلَا رَفَثَ എന്ന പരാമർശമുള്ള ആയത്താണ്[2] തെളിവ്. رَفَثَ എന്നതിന് സംയോഗം എന്നാണ് വ്യാഖ്യാനമുള്ളത്. അപ്പോൾ നിങ്ങൾ സംയോഗം ചെയ്യരുത് എന്ന് അർത്ഥം വരും. സംയോഗം കൊണ്ട് ഹജ്ജും ഉംറയും നഷ്ടമാകും. ചുംബനം, വികാരത്തോടെയുള്ള പെരുമാറ്റം, മുഷ്ടിമൈഥുനം എന്നിവയും നിഷിദ്ധമാണ്. എന്നാൽ നോട്ടം, ചിന്ത എന്നിവയാൽ സ്ഖലനമുണ്ടാവുന്നതിന് വിരോധമില്ല.

لَا يَنْكِحُ الْمُحْرِمُ وَلَا يُنْكِحُ (ഇഹ്റാം ചെയ്തവൻ വിവാഹം ചെയ്യുകയോ ചെയ്തു കൊടുക്കുകയോ അരുത്) എന്ന ഇമാം മുസ്‌ലിം (റ) റിപ്പോർട്ടുചെയ്ത ഹദീസുള്ളതിനാൽ നികാഹും ഹറാം തന്നെ. ദേഹത്തിലോ വസ്ത്രത്തിലോ സുഗന്ധമുപയോഗിക്കലും ഇഹ്റാമിനാൽ ഹറാമാകും. കസ്തൂരി, അമ്പർ, പച്ചക്കർപ്പൂരം, ഉണക്കക്കർപ്പൂരം, പനിനീർ, പനിനീർപൂവ് തുടങ്ങിയ ഒരുവിധ സുഗന്ധവസ്തുക്കളും പാടില്ല. കസ്തൂരി പോലുള്ളവ വസ്ത്രത്തുമ്പിൽ കെട്ടുകയോ കീശയിലിടുകയോ ചെയ്യുന്നതും നിഷിദ്ധം തന്നെ. സുഗന്ധം നഷ്ടമായ കൈതപ്പൂ, മൈലാഞ്ചി പോലുള്ളവ നനഞ്ഞാൽ സുഗന്ധമുണ്ടാവുമെങ്കിൽ ഹറാമും ഇല്ലെങ്കിൽ ഹലാലുമാണ്.

തലയിലോ താടിയിലോ എണ്ണ തേക്കലും -അത് സുഗന്ധമില്ലാത്ത നെയ്യോ ഒലിവെണ്ണയോ ആണെങ്കിലും- മുടി നീക്കം ചെയ്യലും നിഷിദ്ധമാണ്. തലയിൽ നിന്നോ താടിയിൽനിന്നോ ദേഹത്തുനിന്നോ ഒരു മുടിപോലും നീക്കംചെയ്യരുത്. എന്നാൽ പേൻ പെരുകിയതുകൊണ്ടോ മുറിവുകാരണമോ മുടികളയേണ്ടി വന്നാൽ ഹറാമില്ല. പക്ഷേ ഫിദ്‌യ നിർബന്ധമാകും. കണ്ണിൽ മുടി മുളക്കുകയോ (പുരികമോ മറ്റോ വളർന്ന്) കണ്ണ് മൂടുകയോ ചെയ്താൽ അതു നീക്കം ചെയ്യൽ ഹറാമില്ല. അതിന് ഫിദ്‌യയും വേണ്ട.

കൈകാലുകളിലെ നഖം അൽപം പോലും വെട്ടലും നിഷിദ്ധമാണ്. എങ്കിലും പൊട്ടിനിൽക്കുന്ന നഖം കൊണ്ട് അൽപമെങ്കിലും പ്രയാസമുണ്ടെങ്കിൽ അത് മുറിച്ചു കളയാവുന്നതാണ്. മറയെന്ന് പറയാവുന്ന വല്ലതുമുപയോഗിച്ച് പുരുഷൻ തലമറയ്ക്കലും ഹറാമാണ്. സ്ത്രീകൾക്ക് ഹറാമില്ല. തൊപ്പിയോ വെറും ശീലക്കഷ്ണമോ പോലുള്ള തുന്നിയതോ അല്ലാത്തതോ ആയ ഒന്നുകൊണ്ടും മറച്ചുകൂടാ. മറ

1. സ്വർഗീയ പാനീയം
2. അൽബഖറ: 197

ووضع يد لم يقصد بها الستر بخلاف ما إذا قصده على نزاع فيه، وكحمل نحو زنبيل لم يقصد به ذلك ايضاً واستظلال بمحمل وإن مس رأسه فلا يحرم (ولبسه) أي الرجل (محيطاً) بخياطة كقميص وقباء أو نسج أو عقد فى سائر بدنه (بلا عذر) فلا يحرم على الرجل ستر رأس لعذر كحر وبرد، ويظهر ضبطه هنا بما لا يطيق الصبر عليه وإن لم يبح التيمم فيحل مع الفدية قياساً على وجوبها في الحلق مع العذر، ولا لبس محيط إن لم يجد غيره ولا قدر على تحصيله ولو بنحو استعارة بخلاف الهبة لعظم المنة فيحل ستر العورة بالمحيط بلا فدية، ولبسه فى باقي بدنه لحاجة نحو حر وبرد مع فدية، ويحل الارتداء والالتحاف بالقميص والقباء وعقد الإزار وشد خيط عليه ليثبت لا وضع طوق القباء على رقبته وإن لم يدخل يده (و) يحرم (ستر امرأة) لا رجل (بعض وجه) بما يعد ساتراً (وفدية) أرتكاب واحد من (ما يحرم) بالإحرام غير الجماع (ذبح شاة) مجزئة فى الأضحية وهى جذعة ضأن أو ثنية معز او تصدق بثلثة آصع لستة من ساكين الحرم الشاملين للفقراء لكل واحد نصف صاع (أو صوم) أيام (ثلاثة) فمرتكب المحرم مخير في الفدية بين الثلاثة المذكورة.

യായി ഗണിക്കാത്ത നേർത്ത നൂലോ തലപ്പാവ് തലയിണയാക്കലോ മറക്കണമെന്നുദ്ദേശ്യമില്ലാതെ കൈ തലയിൽ വെക്കലോ നിഷിദ്ധമല്ല. മറയുദ്ദേശിച്ചു കൊണ്ട് തലയിൽ കൈവെച്ചുകൂടാ. കർമ്മശാസ്ത്ര പണ്ഡിതർക്കിതിൽ തർക്കമുണ്ട്. മറയുദ്ദേശിക്കാതെ കൊട്ടയോ മറ്റോ ചുമക്കുന്നതും ഒട്ടക കൂടാരം പോലുള്ളതിന്റെ തണലിൽ നിൽക്കുന്നതും ഹറാമില്ല. ഇത് തലയിൽ സ്പർശിക്കുന്നുണ്ടെങ്കിലും പ്രശ്നമില്ല.

ഷർട്ട്, കോട്ട് പോലുള്ള തുന്നിയോ നെയ്തോ കെട്ടിയോ ശരീരത്തിലിടുന്നവ ധരിക്കൽ പുരുഷന് നിഷിദ്ധമാണ്. എന്നാൽ അസഹ്യമായ ചൂട്, തണുപ്പ് പോലുള്ള കാരണങ്ങളുണ്ടെങ്കിൽ ഇതും തലമറക്കലും പുരുഷന് ഹറാമില്ല. തയമ്മും അനുവദിക്കാൻ മാത്രം പ്രയാസമുണ്ടാകണം എന്നില്ല. പ്രയാസം കാരണം മുടി കളയുമ്പോൾ ഫിദ്‌യ വേണമെന്നതിനോട് താരതമ്യം ചെയ്ത് ഇവിടെയും ഫിദ്‌യ വേണം.

തുന്നിച്ചേർത്തതല്ലാത്ത വസ്ത്രം ഇല്ലാതിരിക്കുകയും വായ്പയായി പോലും മറ്റൊന്ന് നേടാൻ കഴിയാതിരിക്കുകയും ചെയ്താൽ തുന്നിച്ചേർത്തതു കൊണ്ട് നഗ്നത മറക്കാം. ഫിദ്‌യ വേണ്ട. തുന്നിയതല്ലാത്ത വസ്ത്രം ദാനമായി കിട്ടിയാൽ സ്വീകരിക്കണമെന്നില്ല. മാനഹാനി കണക്കിലെടുത്താണിത്. ചൂട്,തണുപ്പ് പോലുള്ള കാരണങ്ങളാൽ ദേഹത്തെ വിടെയും തുന്നിച്ചേർത്ത വസ്ത്രങ്ങൾ ധരിക്കാം. ഫിദ്‌യ വേണ്ടിവരും.

ഷർട്ട്, കോട്ട് എന്നിവ തട്ടമായിടുകയോ പുതക്കുകയോ ചെയ്യാം. തുണി അരയിൽ കെട്ടുകയോ അതിന് മുകളിൽ ചരടു കെട്ടുകയോ ചെയ്യാം. എന്നാൽ കോട്ടിന്റെ കഴുത്തിലൂടെ തല പ്രവേശിപ്പിച്ചിട്ടുണ്ടാവരുത്. കൈ ഇട്ടിട്ടില്ലെങ്കിൽ പോലും ഇത് പറ്റില്ല.[1] മറയെന്ന് പറയാവുന്ന വല്ലതുകൊണ്ടും സ്ത്രീ മുഖം അൽപംപോലും മറക്കുന്നതും ഹറാമാണ്.

## പ്രായശ്ചിത്തം

ഇഹ്റാംകൊണ്ട് നിഷിദ്ധമായ ഇക്കാര്യങ്ങളിൽ നിന്ന് സംയോഗമല്ലാത്ത വല്ലതും ചെയ്താൽ[2] അതിന്റെ ഫിദ്‌യ(പ്രായശ്ചിത്തം) ഉളുഹിയ്യത്തിനു മതിയായ ഒരു ആടിനെ അറുക്കലാണ്. ഒരു വയസ്സുള്ള നെയ്യാടോ രണ്ടു വയസ്സുള്ള കോലാടോ ആണത്. അല്ലെങ്കിൽ മൂന്ന് സ്വാഅ് ഭക്ഷണം ഹറമിലെ പാവങ്ങളായ ആറുപേർക്ക് ധർമ്മം ചെയ്യുക; ഒരാൾക്ക് അരസ്വാഅ് വീതം. അല്ലെങ്കിൽ മൂന്നു ദിവസം നോമ്പ് നോൽക്കുക. നിഷിദ്ധമായത് ചെയ്തവന് ഈ മൂന്നിൽ ഇഷ്ടമുള്ള ഫിദ്‌യ സ്വീകരിക്കാം.

1. ഇത് ധരിക്കുന്നത് പോലെ തന്നെയാണ് (തുഹ്ഫ)
2. സംയോഗം ചെയ്താലുള്ള വിധി ശേഷം പറയുന്നുണ്ട്.

فرع: لو فعل شيئاً من المحرمات ناسياً أو جاهلاً بتحريمه وجبت الفدية إن كان إتلافاً كحلق شعر وقلم ظفر وقتل صيد، ولا تجب إن كان تمتعاً كلبس وتطيب، والواجب في إزالة ثلاث شعرات أو أظفار ولاء باتحاد زمان ومكان عرفاً فدية كاملة، وفي واحدة مد طعام، وفي اثنتين مدان.

**(ودم ترك مأمور)** كإحرام من الميقات ومبيت بمزدلفة ومنى ورمي الأحجار وطواف الوداع كدم التمتع والقران **(ذبح)** أي ذبح شاة تجزئ أضحية في الحرم **(فـ)** الواجب على العاجز عن الذبح فيه ولو لغيبة ماله وإن وجد من يقرضه أو وجده بأكثر من ثمن المثل **(صوم)** أيام **(ثلاثة)** فوراً بعد إحرام **(وقبل)** يوم **(نحر)** ولو مسافراً فلا يجوز تأخير شيء منها عنه لأنها تصير قضاء ولا تقديمه على الإحرام بالحج للآية **(و)** يلزمه ايضا صوم **(سبعة بوطنه)** اي اذا رجع الى اهله ويسن تواليها كالثلثة قال تعالى ﴿فمن لم يجد فصيام ثلاثة أيام في الحج وسبعة إذا رجعتم﴾ (البقرة: ١٩٦) ويجب **(على مفسد نسك)** من حج وعمرة **(بوطء بدنة)** بصفة الأضحية وإن كان النسك نفلاً والبدنة المرادة الواحد من الإبل ذكراً كان أو أنثى، فإن عجز عن البدنة فبقرة، فإن عجز عنها فسبع شياه، ثم يقوم

## ഫിദ്‌യ പലവിധം

മറന്നുകൊണ്ടോ നിഷിദ്ധമാണെന്നറിയാതെയോ ഹറാമായ കാര്യങ്ങൾ ചെയ്താൽ അത് മുടി കളയൽ, നഖംവെട്ടൽ, വേട്ടയാടി കൊല്ലൽ പോലുള്ള നശീകരണമാണെങ്കിൽ ഫിദ്‌യ നിർബന്ധമാണ്. നിരോധിച്ചതു ധരിക്കൽ, സുഗന്ധമുപയോഗിക്കൽ പോലുള്ള ആസ്വാദനമാണെങ്കിൽ ഫിദ്‌യ നിർബന്ധമില്ല. ഒരേസമയത്തും സ്ഥലത്തുംവെച്ച് തുടർച്ചയായി മൂന്ന് മുടി നീക്കുകയോ മൂന്നു നഖം വെട്ടുകയോ ചെയ്താൽ ഒരു പൂർണ പ്രായശ്ചിത്തം തന്നെ വേണം. ഒരു മുടിയോ നഖമോ ആണെങ്കിൽ ഒരു മുദ്ദ് (800 മി.ലി.) ഭക്ഷണദാനവും രണ്ടാണെങ്കിൽ രണ്ട് മുദ്ദും വേണം.

മീഖാത്തിൽ നിന്ന് ഇഹ്റാം ചെയ്യുക, മുസ്ദലിഫയിലും മിനയിലും രാപ്പാർക്കുക, കല്ലെറിയുക, വിദാഇന്റെ ത്വവാഫ് തുടങ്ങിയ നിർദേശങ്ങൾ പാലിക്കാതിരുന്നാൽ ഉള്ഹിയ്യത്തിന് മതിയായ ഒരു ആടിനെ അറുക്കണം. തമത്തുഅ്, ഖിറാൻ എന്നീ രൂപങ്ങളിൽ ഹജ്ജും ഉംറയും നിർവഹിക്കുമ്പോഴുള്ള ബലി പോലെയാണിതും. ബലികർമ്മം ഹറമിൽ വെച്ചാവുകയും വേണം. പണം കൈവശമില്ലാത്തതു കൊണ്ടോ മറ്റോ ഹറമിൽ വെച്ച് അറുക്കാൻ കഴിയാത്തവൻ- കടം കിട്ടുമെന്നതോ ന്യായവിലയേക്കാൾ കൂടുതൽ നൽകിയാൽ കിട്ടുമെന്നതോ പരിഗണിക്കേണ്ടതില്ല- പത്തു നോമ്പനുഷ്ഠിച്ചാൽ മതി. അതിൽ മൂന്നു നോമ്പ് വേഗം വേണം. അഥവാ ഇഹ്റാമിന്റെ ശേഷം പെരുന്നാൾ ദിനത്തിന് മുമ്പു തന്നെ. യാത്രക്കാരനാണെങ്കിൽ പോലും ഇവ ഈ സമയത്തിനപ്പുറം പിന്തിക്കാൻ പാടില്ല. കാരണം അതു ഖളാആകും.[1] ഹജ്ജിന് ഇഹ്റാം ചെയ്യുംമുമ്പായി നിർവഹിക്കാനും പറ്റില്ല. ആയത്തിലെ നിർദേശം അങ്ങനെയാണ്. ബാക്കി ഏഴു നോമ്പുകൾ നാട്ടിലെത്തിയ ശേഷം നോൽക്കൽ നിർബന്ധമാണ്. നേരത്തെ പറഞ്ഞ മൂന്നു പോലെ ഈ ഏഴും തുടർച്ചയായി നോൽക്കൽ സുന്നത്തുണ്ട്. അല്ലാഹു പറഞ്ഞതിങ്ങനെ:

فَمَنْ لَمْ يَجِدْ فَصِيَامُ ثَلَاثَةِ أَيَّامٍ فِي الْحَجِّ وَسَبْعَةٍ إِذَا رَجَعْتُمْ

(അറവ് ലഭിക്കാത്തവൻ ഹജ്ജിനിടെ മൂന്നും മടങ്ങിയ ശേഷം ഏഴും നോമ്പനുഷ്ഠിക്കട്ടെ)

## വലിയ പ്രായശ്ചിത്തം

സംയോഗംചെയ്ത് ഹജ്ജോ ഉംറയോ നശിപ്പിച്ചാൽ -അതു സുന്നത്താണെങ്കിലും- ഒരു ഒട്ടകത്തെ ബലിനൽകൽ നിർബന്ധമാകും. ഉളുഹിയ്യത്തിന് മതിയായ ആണൊട്ടകമോ പെണ്ണൊട്ടകമോ ആവാം.

1 നിസ്കാരം പോലെ ഏതുകാര്യവും ഖളാആകുംവിധം പിന്തിക്കൽ ഹറാമാണ്. (ഇആനത്ത്)

البدنة ويتصدق بقيمتها طعاماً ثم يصوم عن كل مد يوماً، ولا يجب شيء على المرأة بل تأثم. وعلم من قولي: «بمفسد نسك» أنه يبطل بوطء ومع ذلك يجب مضي في فاسده **(وقضاء فوراً)** وإن كان نسكه نفلاً لأنه وإن كان وقته موسعاً تضيق عليه بالشروع فيه، والنفل من ذلك يصير بالشروع فيه فرضاً أي واجب الاتمام كالفرض بخلاف غيره من النفل.

تتمة: يسن لقاصد مكة وللحاج آكد أن يهدي شيئاً من النعم يسوقه من بلده وإلاّ فيشتريه من الطريق ثم من مكة ثم من عرفة ثم من منى وكونه سميناً حسناً ولا يجب إلاّ بالنذر.

مهمات: يسن متأكداً لحر قادر تضحية بذبح جذع ضأن له سنة أو سقط سنّه ولو قبل تمامها، أو ثني معز أو بقر لهما سنتان، أو إبل له خمس سنين بنية أضحية عند ذبح أو تعيين وهي أفضل من الصدقة، ووقتها من ارتفاع شمس نحر إلى آخر أيام التشريق، ويجزئ سُبْعُ بقرة أو إبل عن واحد،

അതിന് കഴിയില്ലെങ്കിൽ ഒരു മാടിനെയും അതിനും കഴിയില്ലെങ്കിൽ ഏഴ് ആടിനെയും അറുക്കണം. ഇതിനൊന്നും പറ്റില്ലെങ്കിൽ ഒട്ടകത്തിന് വില കണക്കാക്കി ആ തുകക്കുള്ള ഭക്ഷണം ധർമ്മം ചെയ്യണം. അതിനും സാധ്യമല്ലാത്തവൻ ഓരോ മുദ്ദ് ഭക്ഷണത്തിനും പകരം ഓരോ നോമ്പ് വീതമനുഷ്ഠിക്കണം. സംയോഗത്തിലേർപ്പെട്ട സ്ത്രീക്ക് ഇതൊന്നും നിർബന്ധമില്ല. പക്ഷേ അവൾ കുറ്റക്കാരിയാകും.(1)

ഹജ്ജോ ഉംറയോ 'നശിപ്പിച്ചാൽ' എന്ന വാക്കിൽനിന്നു തന്നെ സംയോഗം കൊണ്ട് അവ ബാത്വിലാകുമെന്ന് മനസ്സിലായല്ലോ. എങ്കിലും ആ കർമ്മങ്ങൾ തുടരൽ നിർബന്ധമാണ്. മാത്രമല്ല സുന്നത്തായ ഹജ്ജോ ഉംറയോ ആണെങ്കിൽ പോലും എത്രയും വേഗം ഖളാഅ് വീട്ടലും നിർബന്ധമാണ്. കാരണം ഹജ്ജ് എന്നത് സാവകാശമുള്ളതാണെങ്കിൽ പോലും തുടങ്ങിക്കഴിഞ്ഞാൽ സമയപരിമിതി വരുന്നതും സുന്നത്തായ ഹജ്ജും തുടങ്ങിയാൽ ഫർള് അഥവാ ഫർള് പോലെ പൂർത്തിയാക്കൽ നിർബന്ധമുള്ളതാകുന്നതുമാണ്. മറ്റു സുന്നത്തായ ആരാധനകളൊന്നും ഇങ്ങനെയല്ല.

### ഹദ്‌യ:യുമായി മക്കയിലേക്ക്

മക്കയെ ലക്ഷ്യമാക്കി പോകുന്നവർക്ക് വിശിഷ്യാ ഹാജിമാർക്ക് നാട്ടിൽ നിന്നും ആടുമാടുകളെ ഹദ്‌യയായി കൊണ്ടുപോകൽ സുന്നത്താണ്. നാട്ടിൽ നിന്നു കൊണ്ടുപോകാൻ കഴിഞ്ഞില്ലെങ്കിൽ വഴിയിൽനിന്നു വാങ്ങാം. അതുമല്ലെങ്കിൽ മക്കയിൽ നിന്നോ അറഫയിൽ നിന്നോ മിനയിൽ നിന്നോ വാങ്ങാം.(2) ഇത് തടിച്ചു കൊഴുത്തതും ഭംഗിയുള്ളതുമായിരിക്കലും സുന്നത്താണ്. നേർച്ചയാക്കിയാലേ ഈ ഹദ്‌യ നിർബന്ധമുള്ളൂ.

## മൃഗബലി- ഉഹിയ്യത്ത്

കഴിവുള്ളവർ ഉളുഹിയ്യത്ത് അറുക്കൽ ശക്തിയായ സുന്നത്താണ്. ഒരുവയസ്സ് തികഞ്ഞതോ തികഞ്ഞില്ലെങ്കിലും പല്ലുകൊഴിഞ്ഞതോ ആയ നെയ്യാട്, രണ്ടു വയസ്സുള്ള കോലാട്, രണ്ടു വയസ്സുള്ള മാട്, അഞ്ചുവയസ്സുള്ള ഒട്ടകം എന്നിവയാണ് അറുക്കാവുന്നത്. അറുക്കുമ്പോഴോ നിശ്ചയിക്കുമ്പോഴോ ഉളുഹിയ്യത്തിനെ കരുതണം. മറ്റു ധർമ്മങ്ങളേക്കാൾ ശ്രേഷ്ഠമാണ് ഉളുഹിയ്യത്ത്. ബലിപെരുന്നാൾ ദിനം സൂര്യൻ ഉദിച്ചുയർന്നതു മുതൽ അയ്യാമുത്തശ്‌രീഖിന്റെ അവസാനം വരെയാണിതിന്റെ സമയം.(3)

ഒട്ടകത്തിന്റെയും മാടിന്റെയും ഏഴിലൊരു വിഹിതം ഒരാൾക്കു മതിയാകും. മെലിഞ്ഞത്, വാലോ ചെവിയോ അൽപമെങ്കിലും മുറിഞ്ഞു പോയത്, മുടന്തോ അന്ധതയോ വ്യക്തമായ രോഗമോ ഉള്ളത് എന്നിവ ഉളുഹിയ്യത്തിന് പറ്റില്ല. എന്നാൽ ചെവി കീറുകയോ തുളയുള്ളതോ ആവുന്നതിന്ന് വിരോധമി

1. അവളും ഖളാഅ് വീട്ടണം
2. ഈ ക്രമമനുസരിച്ച് പുണ്യത്തിൽ ഏറ്റവ്യത്യാസം വരും
3. ദുൽഹിജ്ജ 13ന്റെ അസ്തമയം വരെ. ശ്രേഷ്ഠസമയമാണിത്. അനുവദനീയമാകാൻ ഉദിച്ചുയരണമെന്നില്ല. സൂര്യനുദിച്ച് രണ്ടു റക്അത്ത് നിസ്കാരവും ലഘുവായ രണ്ടു ഖുതുബയും നിർവഹിക്കാനുള്ള സമയം കഴിഞ്ഞാൽ മതി.

ولا يجزئ عجفاء ومقطوعة بعض ذنب أو أذن أبين وإن قل، وذات عرج وعور ومرض بين، ولا يضر شق أذن أو خرقها، والمعتمد عدم إجزاء التضحية بالحامل خلافاً لما صححه ابن الرفعة. ولو نذر التضحية بمعيبة أو صغيرة أو قال: جعلتها أضحية فإنه يلزم ذبحها ولا يجزء أضحية وإن اختص ذبحها بوقت الأضحية وجرت مجراها في الصرف، ويحرم الأكل من أضحية أو هدي وجبا بنذر، ويجب التصدق ولو على فقير واحد بشيء نيئ ولو يسيراً من المتطوع بها، والأفضل التصدق بكله إلاّ لقماً يتبرك بأكلها وأن تكون من الكبد وأن لا يأكل فوق ثلث والتصدق بجلدها، وله إطعام أغنياء لا تمليكهم. ويسن أن يذبح الرجل بنفسه وأن يشهدها من وكّل به، وكره لمريدها إزالة نحو شعر في عشر ذي الحجة وأيام التشريق حتى يضحي ويندب لمن تلزمه نفقة فرعه أن يعق عنه من وضع إلى بلوغ وهي كضحية ولا يكسر عظم، والتصدق بمطبوخ يبعثه

ല്ല. ഗർഭമുള്ളതും ഉളുഹിയ്യത്തിനു പറ്റില്ലെന്നാണ് പ്രബലം. എന്നാൽ ഇബ്നുരിഫ്അത്ത്(റ)ന്റെ വീക്ഷണം പറ്റുമെന്നാണ്.

ന്യൂനതയുള്ളതിനെയോ പ്രായം തികയാത്തതിനെയോ ഉള്ഹിയ്യത്തറുക്കാൻ നേർച്ചയാക്കുകയോ 'ഇതിനെ ഞാൻ ഉളുഹിയ്യത്താക്കി' എന്ന് പറയുകയോ ചെയ്താൽ അതിനെ അറുക്കൽ നിർബന്ധമാകും. ഉളുഹിയ്യത്തിന്റെ സമയത്തു തന്നെ അതിനെ അറുക്കുകയും ഉളുഹിയ്യത്തിന്റേതെന്ന പോലെ മാംസവിതരണം നടത്തുകയും വേണമെങ്കിലും ഉളുഹിയ്യത്തിന് അത് പരിഗണിക്കുകയില്ല.

### വിതരണം

നേർച്ചകൊണ്ട് നിർബന്ധമായ ഉളുഹിയ്യത്തിന്റെയോ ഹദ്‌യയുടെയോ മാംസം നേർച്ചയാക്കിയവൻ ഭക്ഷിക്കൽ നിഷിദ്ധമാണ്. സുന്നത്തായ ഉളുഹിയ്യത്തിൽനിന്ന് വേവിക്കാതെ അൽപമെങ്കിലും ധർമ്മം ചെയ്യലാണ് നിർബന്ധം. അത് ഒരു ദരിദ്രന് മാത്രമായാലും മതി. ബറകത്തിനുവേണ്ടി ഒരുപിടി മാത്രമെടുത്ത് -അത് കരളിൽ നിന്നാവൽ ഏറെ നല്ലത്- ബാക്കി മുഴുവൻ ധർമ്മം ചെയ്യലാണ് ശ്രേഷ്ഠം. മൂന്നിലൊന്നിലേറെ[1] അവൻ ഭക്ഷിക്കാതിരിക്കലും നല്ലതാണ്. ഉളുഹിയ്യത്തിന്റെ തോലും ധർമ്മം ചെയ്യലാണ് ശ്രേഷ്ഠം.[2] ധനികർക്ക് ഉളുഹിയ്യത്ത് മാംസം ഭക്ഷിപ്പിക്കാമെങ്കിലും അവർക്ക് അതിന്റെ ഉടമാവകാശം നൽകാനാവില്ല.

പുരുഷൻ തന്റെ ഉളുഹിയ്യത്ത് സ്വയം അറുക്കലും മറ്റാരെയെങ്കിലും ഏൽപ്പിക്കുകയാണെങ്കിൽ അവിടെ സന്നിഹിതനാവലും സുന്നത്താണ്. ഉളുഹിയ്യത്ത് ഉദ്ദേശിക്കുന്നവൻ ദുൽഹിജ്ജ ഒന്ന് മുതൽ -അയ്യാമുത്തശ്‌രീഖടക്കം- ഉളുഹിയ്യത്തറുക്കുംവരെ മുടി പോലുള്ളവ നീക്കൽ കറാഹത്താണ്.[3]

## അഖീഖഃ

സന്താനങ്ങളുടെ സംരക്ഷണബാധ്യതയുള്ളവർ സന്താനങ്ങൾക്കുവേണ്ടി അഖീഖഃ അറുക്കൽ സുന്നത്താണ്. കുഞ്ഞിന്റെ ജനനം മുതൽ പ്രായപൂർത്തി വരെയാണിത് രക്ഷിതാവിന് സുന്നത്തുള്ളത്. ഉളുഹിയ്യത്ത് പോലെയാണിതും. ഇതിന്റെ എല്ലുകൾ പൊട്ടിക്കാതിരിക്കൽ സുന്നത്തുണ്ട്. പാവങ്ങളെ വിളിച്ചുവരുത്തിയും വേവിക്കാതെയും നൽകുന്നതിനേക്കാൾ ഉത്തമം വേവിച്ച ശേഷം അവർക്കെത്തിച്ചു കൊടുക്കുന്നതാണ്. കുഞ്ഞ് ജനിച്ച് ഏഴാം ദിവസമാണ് അറവ് നല്ലത്.[4] അന്നു തന്നെ പേരിടലും സുന്നത്താണ്. കുഞ്ഞ് അതിനു മുമ്പെ മരിച്ചാലും എന്നു മാത്രമല്ല റൂഹ് ഊതപ്പെടാൻ കാലമായ ശേഷം ചാപ്പിള്ളയായി പിറന്നാലും പേരിടൽ സുന്നത്തുണ്ട്.

---

1. മൂലഗ്രന്ഥത്തിലെ ثُلُث എന്ന പ്രയോഗമനുസരിച്ചാണിത്. ചില പതിപ്പുകളിൽ ثُلاث എന്നുണ്ട്. അപ്പോൾ മൂന്നു പിടിയിലേറെ എന്നാകും അർത്ഥം. മറ്റു പല ഫിഖ്ഹ് ഗ്രന്ഥങ്ങളിലും മൂന്നിലൊന്ന് എന്ന ആശയമുണ്ട്
2. സ്വന്തമായി ഉപയോഗിക്കുകയും ചെയ്യാം. എന്നാൽ വിൽക്കൽ ഹറാമാണ്
3. ഇഹ്റാമിലുള്ളവന് ഒഴികെ.
4. ഏഴിനല്ലെങ്കിൽ പിന്നെ പതിനാല്, ഇരുപത്തി ഒന്ന്, ഇരുപത്തി എട്ട് തുടങ്ങി ഏഴിന്റെ ഗുണനങ്ങളിലാണ് സുന്നത്ത്.

ശ്രേഷ്ഠമായ നാമം അബ്ദുല്ലാഹ് എന്നതാണ്. പിന്നെ അബ്ദുറഹ്മാൻ. നബിയുടെയോ മലകിന്റെയോ പേരിടൽ കറാഹത്തില്ലെന്നു മാത്രമല്ല മുഹമ്മദ് എന്ന് പേരിടുന്നതിൽ അതീവ പുണ്യമുണ്ടെന്നും വന്നിട്ടുണ്ട്. മലികുൽ മുലൂക്(രാജാധിരാജൻ), ഖാളിൽ ഖുളാത്ത്, ഹാകിമുൽ ഹുക്കാം[1] എന്നീ പേരിടൽ നിഷിദ്ധമാണ്. അബ്ദുന്നബി (നബിയുടെ അടിമ) ജാറുല്ലാഹ് (അല്ലാഹുവിന്റെ അയൽവാസി) എന്നീ പേരുകളും ഇങ്ങനെത്തന്നെ. അബുൽഖാസിം എന്ന സ്ഥാനപ്പേരും ഹറാമാണ്.[2]

## മുടികളയൽ

പ്രസവിച്ച് ഏഴാം ദിവസം കുഞ്ഞിന്റെ -പെണ്ണായാലും- മുടികളയലും[3] മുടിയുടെ തൂക്കം സ്വർണമോ വെള്ളിയോ ധർമ്മം ചെയ്യലും സുന്നത്താണ്. പ്രസവിച്ചയുടൻ കുഞ്ഞിന്റെ വലതുചെവിയിൽ വാങ്കും സൂറതുൽ ഇഖ്ലാസും

اِنِّي اُعِيذُهَا بِكَ وَذُرِّيَّتَهَا مِنَ الشَّيْطَانِ الرَّجِيمِ

(അവളേയും അവളുടെ സന്താനങ്ങളെയും ശപിക്കപ്പെട്ട പിശാചിൽനിന്നും നിന്നോട് അഭയം തേടുന്നു.)

എന്ന ആയത്തും ഓതുകയും ഇടതുചെവിയിൽ ഇഖാമത്തും സുന്നത്താണ്. കുട്ടി ആണായാലും ഈ ആയത്തിലെ സർവനാമങ്ങൾ സ്ത്രീലിംഗമായി തന്നെയാണുച്ചരിക്കേണ്ടത്. ജനിച്ചയുടൻ 'തഹ്നീക്'[4] സുന്നത്താണ്. സദ്വൃത്തനായ പുരുഷനോ ഇല്ലെങ്കിൽ സ്ത്രീയോ ആണിത് നൽകേണ്ടത്. കാരക്ക കൊണ്ട് അതില്ലെങ്കിൽ തീയാൽ വേവിക്കാത്ത മറ്റു മധുര വസ്തുക്കൾ കൊണ്ടാവാം.[5]

إلى الفقراء أحب من ندائهم إليها ومن التصدق نيئًا، وأن يذبح سابع ولادته ويسمي فيه وإن مات قبله بل يسن تمسية سقط بلغ زمن نفخ الروح، وأفضل الأسماء عبد الله فعبد الرحمن، ولا يكره اسم نبيّ أو ملك بل جاء في التسمية بمحمد فضائل علية، ويحرم التسمية بمَلِك الملوك وقاضي القضاة وحاكم الحكام وكذا عبد النبيّ وجار الله والتكني بأبي القاسم. وسن أن يحلق رأسه ولو أنثى في السابع ويتصدق بزنته ذهباً أو فضة وأن يؤذن ويقرأ سورة الإخلاص وآية ﴿إني أعيذها بك وذريتها من الشيطان الرجيم﴾ (آل عمران: ٣٢) بتأنيث الضمير ولو في الذكر في أذنه اليمى ويقام في اليسري عقب الوضع، وأن يحنكه رجل فامرأة من أهل الخير بتمر فحلو لم تمسه النار حين يولد، ويقرأ عندها وهي تطلق آية الكرسي وإنّ ربكم الله الأعراف: ٥٤ الآية والمعوذتان، والإكثار من دعاء الكرب قال شيخنا: أما قراءة سورة الأنعام إلى ﴿ولا رطب ولا يابس إلاّ في كتاب مبين﴾ (الأنعام: ٥٩) يوم يعق عن المولود فمن

പ്രസവവേദനയുള്ള സ്ത്രീയുടെ അടുത്ത് ആയതുൽ കുർസിയ്യും[6] اِنَّ رَبَّكُمُ اللهُ [7] എന്ന ആയത്തും സൂറതുൽ ഫലഖ്, സൂറതുന്നാസ് എന്നിവയും ഓതൽ സുന്നത്താണ്. 'ദുആഉൽ കർബ്'[8] വർധിപ്പിക്കലും സുന്നത്തുണ്ട്.

കുഞ്ഞിനുവേണ്ടി അഖീഖഃ അറുക്കുന്ന ദിവസം സൂറതുൽ അൻആം رَطْبٍ وَلَا يَابِسٍ اِلَّا فِي كِتَابٍ مُبِيْنٍ വരെ ഓതുന്നത് വിവരദോഷികളുണ്ടാക്കിയ അനാചാരത്തിൽ പെട്ടതാണെന്നും അതൊഴിവാക്കണമെന്നും

1. വിധികർത്താക്കളുടെ വിധി നിശ്ചയിക്കുന്നവൻ എന്ന് രണ്ടിന്റെയും ആശയം. ഇത് അല്ലാഹു മാത്രമാണ്.
2. ഇത് നബി(സ)യുടെ മാത്രം സ്ഥാനപ്പേരാണ്.
3. ഏഴാം ദിവസം പേരിടുക, അഖീഖത്ത് അറുക്കുക, മുടി കളയുക എന്നിങ്ങനെ ക്രമ പ്രകാരം ചെയ്യലാണ് സുന്നത്ത് (തർശീഹ്)
4. കാരക്കയോ മറ്റോ ചവച്ചു നൽകൽ (സ്വാലിഹായ ഒരാൾ കാരക്ക സ്വന്തം വായിൽ ചവച്ചരച്ച് അതിൽ നിന്ന് അൽപം കുട്ടിയുടെ ഉള്ളിലേക്ക് ഇറങ്ങുന്ന വിധം വായിൽ തേച്ചു കൊടുക്കുകയാണ് ഇതിന്റെ രൂപം.
5. മുന്തിരിപോലുള്ളവ
6. സൂറതുൽബഖറയിലെ 255-ാം ആയത്ത്
7. സൂറതുൽ അഅ്റാഫ് 54-ാം ആയത്ത്
8. ദുആഉൽ കർബ്: لَا اِلٰهَ اِلَّا اللهُ الْعَظِيمُ الْحَلِيمُ. لَا اِلٰهَ اِلَّا اللهُ رَبُّ الْعَرْشِ الْعَظِيمِ. لَا اِلٰهَ اِلَّا اللهُ رَبُّ السَّمٰوَاتِ السَّبْعِ وَرَبُّ الْاَرْضِ رَبُّ الْعَرْشِ الْكَرِيمِ

مبتدعات العوام الجهلة فينبغي الانكفاف عنها وتحذير الناس منها ما آمكن انتهى.

فرع: يسن لكل أحد الادهان غباً والاكتحال وبالإثمد وترا عند نومه، وخضب شيب رأسه ولحيته بحمرة أو صفرة، ويحرم حلق لحية وخضب يدى الرجل ورجليه بحناء خلافاً لجمع فيهما. وبحث الأذرعي كراهة حلق ما فوق الحلقوم من الشعر، وقال غيره إنه مباح. ويسن الخضب للمفترشة ويكره للخلية، ويحرم وشر الأسنان ووصل الشعر بشعر نجس أو شعر آدمي وربطه به لا بخيوط الحرير أو الصوف، ويستحب أن يكف الصبيان أول ساعة من الليل وأن يغطي الأواني ولو بنحو عود يعرض عليها، وأن يغلق الأبواب مسمياً الله فيهما وأن يطفئ المصابيح عند النوم.

واعلم ان ذبح الحيوان البري المقدور عليه بقطع كل حلقوم وهو مخرج النفس، وكل مريئ وهو مجرى الطعام تحت الحلقوم بكل محدد يجرح غير عظم وسن وظفر كحديد وقصب وزجاج وذهب وفضة، فيحرم ما

അതേക്കുറിച്ച് ജനങ്ങൾക്ക് കഴിയുന്നത്ര താക്കീത് നൽകണമെന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## വർണമുടി, മൈലാഞ്ചി

എണ്ണ പുരട്ടി ഭംഗിവരുത്തുന്ന രോമങ്ങളിലും ശരീരത്തിലും ആവശ്യമുള്ളപ്പോഴൊക്കെ എണ്ണതേക്കൽ, ഉറങ്ങാൻനേരം അഞ്ജനം കൊണ്ട് ഒറ്റയായി[1] സുറുമയിടൽ, നരച്ച തലമുടിക്കും താടിക്കും മഞ്ഞയോ ചുവപ്പോ വർണം നൽകൽ എന്നിവ സുന്നത്താണ്.[2] താടി വടിക്കൽ ഹറാമാണ്. പുരുഷൻ കൈകാലുകളിൽ മൈലാഞ്ചിയിടലും ഹറാം തന്നെ. ഒരുവിഭാഗം പണ്ഡിതർക്ക് ഇതുരണ്ടും ഹറാമാണെന്നതിൽ വിയോജിപ്പുണ്ട്. തൊണ്ടക്കുഴിക്കുമുകളിലുള്ള രോമം വടിക്കുന്നത് കറാഹത്താണെന്ന് ഇമാം അദ്റഈ(റ) പറഞ്ഞിട്ടുണ്ടെങ്കിലും മറ്റു പണ്ഡിതർ പറഞ്ഞത് അതനുവദനീയമാണെന്നാണ്. മൈലാഞ്ചിയിടൽ ഭർത്താവിന്റെ കീഴിലുള്ള സ്ത്രീകൾക്കും യജമാനന്റെ കീഴിലുള്ള അടിമസ്ത്രീകൾക്കും സുന്നത്തും അല്ലാത്തവർക്ക് കറാഹത്തുമാണ്.

പല്ലുകൾ രാകി മൂർച്ചപ്പെടുത്തൽ, മുടിയിൽ നജസായ മുടികളോ മനുഷ്യരുടെ മുടികളോ ചേർത്തുവെക്കൽ, അത്കൊണ്ട് മുടികെട്ടൽ എന്നിവ ഹറാമാണ്. പട്ട്, കമ്പിളിനൂൽ കൊണ്ട് കെട്ടാം. രാത്രിയുടെ തുടക്കത്തിൽ കുട്ടികളെ പുറത്തു വിടാതിരിക്കലും ബിസ്മി ചൊല്ലി പാത്രങ്ങൾ അടച്ചുവെക്കലും -അത് ഒരു വടി വിലങ്ങനെ വെച്ചുമാകാം- ബിസ്മി ചൊല്ലി വാതിലടക്കലും ഉറങ്ങുമ്പോൾ വിളക്കണെക്കലും സുന്നത്താണ്.

## അറവ്

അറുക്കാൻ കഴിയുന്ന കരജീവികളെ അറുക്കേണ്ടത് ശ്വാസനാളവും അന്നനാളവും മുറിച്ചുകൊണ്ടാണ്. ഇരുമ്പ്, മുള, ഗ്ലാസ്, സ്വർണം, വെള്ളി തുടങ്ങിയ മൂർച്ചയുള്ള എന്തുകൊണ്ടും അറുക്കാം. നഖം, എല്ല്, പല്ല് എന്നിവ പറ്റില്ല. മൂർച്ചയുള്ളതിന്റെ ഭാരം കൊണ്ടോ മൂർച്ചയില്ലാത്ത ഉണ്ട (വെടിയുണ്ട) പോലുള്ളതുകൊണ്ടോ ജീവൻ പോയാൽ രക്തമൊഴുകിയാലും തല വേർപ്പെട്ടാലും ഭക്ഷിക്കൽ ഹറാമാണ്. അറുക്കുന്നവന്റെ ശക്തികൊണ്ടു മാത്രം മുറിയുന്ന മൂർച്ചയില്ലാത്ത ആയുധം കൊണ്ടറുത്താലും ഹറാം തന്നെ. അറവ് തീരുംമുമ്പ് തന്നെ അറുക്കപ്പെട്ട ജീവിയുടെ നിശ്ചലതയിലേക്കെത്താത്ത വിധം വേഗത്തിൽ ശ്വാസനാളമറുക്കൽ അനിവാര്യമാണ്. തള്ളയെ അറുക്കൽകൊണ്ടു തന്നെ ഗർഭസ്ഥശിശുവിനെയും ഭക്ഷിക്കൽ അനുവദനീയമാകും. അറവുനിമിത്തം വയറ്റിൽ കിടന്ന് ജീവൻ പോയാലും തള്ള പിടഞ്ഞുകൊണ്ടിരിക്കെ പുറത്തുവന്ന് ഉടൻ ജീവൻ നഷ്ടപ്പെട്ടാലും ഭക്ഷിക്കാവുന്നതാണ്.

1. ഇരുകണ്ണിലും മൂന്നുപ്രാവശ്യം വീതമെന്നാണ് പ്രബലാഭിപ്രായം
2. നരച്ച മുടി കറുപ്പിക്കൽ ഹറാമാണ്. എന്നാൽ സ്ത്രീകൾക്ക് ഭർത്താവിന്റെ സമ്മതത്തോടെ കറുപ്പിക്കാമെന്ന് ഇമാം റംലി(റ) പറഞ്ഞിട്ടുണ്ട്. യുദ്ധവേളയിൽ ശത്രുവിൽ ഭയം ജനിപ്പിക്കുക എന്ന ലക്ഷ്യത്തോടെ പുരുഷന്മാർക്കുമാവാം

പറക്കുന്നതുകൊണ്ടോ കീഴ്പ്പെടുത്താനാവാത്ത തിനാലോ അറവിനു സാധ്യമല്ലാത്തവയെ അമ്പു കൊണ്ടോ വാളുകൊണ്ടോ മറ്റോ ജീവൻ കളയും വിധം മുറിവേൽപ്പിച്ചു കൊന്നാൽ മതിയാകും. ഇതിൽ കാട്ടുജീവികളും നാട്ടുജീവികളും തുല്യമാണ്. ഒട്ടകമോ ആട്ടിൻകുട്ടിയോ കൂട്ടംവിട്ടോടുകയും ഉടൻ പിടികൂടാൻ കഴിയാതിരിക്കുകയും ചെയ്യൽ ഉദാഹരണം. ക്ഷമയോടെ കാത്തുനിന്നാൽ അതു ശാന്തമാവുകയും പിടിക്കാൻ സൗകര്യപ്പെടുകയും ചെയ്യുമെങ്കിലും മോഷ്ടിക്കപ്പെടുമെന്ന ഭയമില്ലെങ്കിലും ഇവ്വിധം മുറിവേൽപ്പിച്ചു ഭക്ഷ്യയോഗ്യമാക്കാം. എന്നാൽ മുറിവേൽപ്പിച്ചു പിടിച്ചപ്പോൾ ശരിക്കും ജീവനുണ്ടെങ്കിൽ അറുക്കേണ്ടതുണ്ട്. ഈ വിധത്തിൽ ലഭിച്ചിട്ടും അറുക്കാതെ ജീവൻ പോയാൽ അക്കാര്യത്തിൽ വീഴ്ച വരുത്തിയിട്ടില്ലെങ്കിൽ ഭക്ഷിക്കാം. ഖിബ്‌ലയിലേക്ക് തിരിക്കുകയോ കത്തി ഉറയിൽ നിന്നൂരുകയോ ചെയ്തപ്പോഴേക്കും ജീവൻ പോകൽ ഉദാഹരണം. കത്തി കരുതാതിരിക്കുകയോ പെട്ടെന്ന് കിട്ടാത്തവിധം ഉറയിലിട്ടു വെക്കുകയോ ചെയ്ത് അറുക്കാൻ കഴിയാതെ വന്നാൽ ഭക്ഷിക്കൽ അനുവദനീയമാവില്ല.

## വെടിയുണ്ട

ഇപ്പോൾ നിലവിലുള്ള വെടിയുണ്ടയുപയോഗിച്ചു വേട്ടയാടിപ്പിടിച്ചത് ഭക്ഷിക്കാൻ പറ്റില്ലെന്നതിൽ തർക്കമില്ല. ഇരുമ്പുകൊണ്ട് നിർമ്മിക്കുന്ന ഇത് തീവമിപ്പിക്കുന്നുണ്ട്. വെടിയേറ്റ ജീവികൾ മിക്കതും പെട്ടെന്ന് ജീവൻ പോവുകയും ചെയ്യുന്നു. എന്നാൽ വലിയ ജീവിയുടെ ചിറക് പോലുള്ളതിന് കൊള്ളുകയും തുളക്കുകയും മാത്രമാണ് ചെയ്തതെന്ന് ഇതേക്കുറിച്ച് വൈദഗ്ധ്യമുള്ളവന് ബോധ്യമുണ്ടെങ്കിൽ അനുവദനീയമാവാനാണ് സാധ്യത എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. പഴയകാലത്തുപയോഗിച്ചിരുന്ന വെടിയുണ്ട കൊണ്ട് വെടിവെച്ചത് ഉപയോഗിക്കാമെന്നാണ് പ്രബലാഭിപ്രായം. കളിമണ്ണ് കൊണ്ടാണതിന്റെ നിർമ്മാണം. എന്നാൽ ഇതും ഉപയോഗിച്ചുകൂടെന്ന അഭിപ്രായം സൂക്ഷ്മജ്ഞാനികളായ ചില പണ്ഡിതർക്കുണ്ട്.

مات بثقل ما أصابه من محدد أو غيره كبندقة وإن أنهر الدم وأبان الرأس، أو ذبح بكال لا يقطع إلاّ بقوة الذابح، فلذا ينبغي الإسراع بقطع الحلقوم بحيث لا ينتهي إلى حركة المذبوح قبل تمام القطع، ويحل الجنين بذبح أمه إن مات في بطنها أو خرج في حركة مذبوح ومات حالاً أما غير المقدور بطيرانه أو شدة عدوه وحشياً كان أو إنسياً كجمل أو جدي نفر شاردا ولم يتيسر لحوقه حالاً وإن كان لو صبر سكن وقدر عليه، وإن لم يخف عليه نحو سارق فيحل بالجرح المزهق بنحو سهم أو سيف في أي محل كان ثم إن أدركه وبه حياة مستقرة ذبحه، فإن تعذر ذبحه من غير تقصير منه حتى مات كأن اشتغل بتوجيهه للقبله أو سلّ السكين فمات قبل الإمكان حل وإلاّ كأن لم يكن معه سكين أو علق في الغمد بحيث تعسر إخراجه فلا، ويحرم قطعاً رمي الصيد بالبندق المعتاد الآن وهو ما يصنع بالحديد ويرمي بالنار لأنه محرق مذفف سريعاً غالباً. قال شيخنا: نعم إن علم حاذق أنه إنما يصيب نحو جناح كبير فيشقه فقط احتمل الجواز والرمي بالبندق المعتاد قديماً وهو ما يصنع من الطين جائز على المعتمد خلافاً لبعض المحققين. وشرط الذابح أن

## അറക്കുന്നവന്റെ നിബന്ധനകൾ

അറുക്കുന്നവൻ മുസ്‌ലിമോ മുസ്‌ലിമിന് വിവാഹം ചെയ്യാവുന്ന വേദക്കാരനോ ആയിരിക്കണമെന്ന് നിർബന്ധമുണ്ട്. അറുക്കുമ്പോൾ കണ്ഠനാളികൾ മുറിക്കൽ സുന്നത്താണ്. കഴുത്തിന്റെ ഇരുഭാഗത്തുമുള്ള ഞരമ്പുകളാണിത്. കത്തി മൂർച്ച കൂട്ടുക, ജീവിയെ ഖിബ്‌ലയിലേക്ക് തിരിക്കുക, അറുക്കുന്നവൻ ബുദ്ധിയുള്ള പുരുഷനായിരിക്കുക എന്നിവയും സുന്നത്താണ്. പുരുഷനില്ലെങ്കിൽ സ്ത്രീ അറുക്കലാണ് നല്ലത്. പിന്നെയാണ് കുട്ടി. അറുക്കുമ്പോഴും അമ്പെയ്യുമ്പോഴും വേട്ടജീവിയെ[1] അയക്കുമ്പോഴും മത്സ്യം

1. പരിശീലിപ്പിച്ച വേട്ടപ്പട്ടി, പ്രാപ്പിടിയൻ പോലുള്ളവ

يكون مسلماً أوكتابياً ينكح، ويسن أن يقطع الودجين وهما عرقا صفحتي عنق، وأن يحد شفرته ويوجه ذبيحته لقبلة، وأن يكون الذابح رجلاً عاقلاً فامرأة فصبياً، ويقول ندباً عند الذبح وكذا عند رمي الصيد ولو سمكاً وإرسال الجارحة: بسم الله الرحمن الرحيم اللهم صلّ وسلم على سيدنا محمد.

ويشترط في الذبيح غير المريض شيئان:

أحدهما: أن يكون فيه حياة مستقرة أول ذبحه ولو ظناً بنحو شدة حركة بعده ولو وحدها على المعتمد وانفجار دم وتدفقه إذا غلب على الظن بقاؤها فيهما، فإن شك في استقرارها لفقد العلامات حرم، ولو جرح حيوان أو سقط عليه نحو سيف أو عضه نحو هرة فإن بقيت فيه حياة مستقرة حل وإن تيقن هلاكه بعد ساعة وإلاّ لم يحل كما لو قطع بعد رفع السكين ولو لعذر ما بقي بعدانتهائها إلى حركة مذبوح. قال شيخنا في شرح منهاج: وفي كلام بعضهم أنه لو رفع يده لنحو اضطرابه فأعادها فوراً وأتم الذبح حل، وقول بعضهم: لو رفع يده ثم أعادها لم يحل مفرع على عدم الحياة المستقرة عند إعادتها أو محمول على ما إذا لم يعدها على الفور،

പിടിക്കുമ്പോഴും

بِسْمِ اللَّهِ الرَّحْمَنِ الرَّحِيمِ اَللَّهُمَّ صَلِّ وَسَلِّمْ عَلَى مُحَمَّدٍ

എന്നു ചൊല്ലൽ സുന്നത്തുണ്ട്.

രോഗാവസ്ഥയിലല്ലാത്ത(1) ഉരുക്കളിൽ രണ്ടു നിബന്ധനകളൊത്തിരിക്കണം. ഒന്ന്: അറവ് തുടങ്ങുമ്പോൾ അതിന് പൂർണജീവനുണ്ടായിരിക്കണം. അറുത്ത ശേഷം ശക്തമായ പിടച്ചിൽ -അതു മാത്രം മതിയെന്നാണ് പ്രബലാഭിപ്രായം- രക്തം ചീറ്റൽ അല്ലെങ്കിൽ ശക്തമായൊഴുകൽ തുടങ്ങിയവയിലൂടെ പൂർണ ജീവനുണ്ടായിരുന്നെന്ന ധാരണയുണ്ടായാൽ മതി. ഇത്തരം അടയാളങ്ങളൊന്നുമില്ലാത്തതിനാൽ പൂർണജീവന്റെ കാര്യത്തിൽ സംശയമാണെങ്കിൽ അതു ഭക്ഷിക്കൽ ഹറാമാണ്.

## രണ്ടാം അറവ്

മുറിവേൽക്കുകയോ വാളോ മറ്റോ വീഴുകയോ പൂച്ചയോ മറ്റോ പിടിക്കുകയോ ചെയ്ത ജീവിക്ക് സ്ഥിരജീവൻ ഉണ്ടായിരിക്കെ അറുത്താൽ ഭക്ഷിക്കൽ അനുവദനീയമാകും. കുറച്ചു കഴിഞ്ഞാൽ അത് ചാവുമെന്ന് ഉറപ്പുണ്ടെങ്കിലും തിന്നാം. സ്ഥിരജീവൻ ഇല്ലാത്ത അവസ്ഥയിൽ അറുത്താൽ അനുവദനീയമല്ല. അറുത്തുകൊണ്ടിരിക്കെ കത്തി ഉയർത്തുകയും ജീവി അനിയന്ത്രിത ചലനാവസ്ഥയിലെത്തിയ ശേഷം വീണ്ടും അറുക്കുകയും ചെയ്താൽ അതും ഭക്ഷ്യയോഗ്യമല്ല. കാരണമുള്ളതുകൊണ്ടാണ് ഉയർത്തിയതെങ്കിലും ഇതാണ് വിധി. ജീവി പിടയ്ക്കുകയോ മറ്റോ ചെയ്തതുകൊണ്ട് കത്തി ഉയർത്തുകയും ഉടൻ തന്നെ അറവ് പൂർത്തിയാക്കുകയും ചെയ്താൽ അനുവദനീയമാണെന്ന് ചില പണ്ഡിതർക്കഭിപ്രായമുണ്ടെന്ന് ശൈഖുനാ ശർഹുൽ മിൻഹാജിൽ പറഞ്ഞിരിക്കുന്നു. കത്തി ഉയർത്തിയ ശേഷം വീണ്ടുമറുത്താൽ അനുവദനീയമല്ലെന്ന് ചിലർ പറഞ്ഞത് വീണ്ടുമറുക്കുമ്പോൾ പൂർണജീവൻ ഇല്ലാതിരുന്നാലോ ഉടൻ തന്നെ അറവ് ആവർത്തിക്കാതിരുന്നാലോ ആണ്. കത്തി തെന്നുകയും ഉടൻ തന്നെ ശരിയാക്കി അറുക്കുകയും ചെയ്താൽ അനുവദനീയമാണെന്ന് പലരും ഫത്വ നൽകിയത് ഇപ്പറഞ്ഞതിന് ശക്തി പകരുന്നുണ്ടെന്നും ശൈഖുനാ പറഞ്ഞിരിക്കുന്നു.

രോഗംകൊണ്ട്, അറുക്കപ്പെട്ട ജീവിയുടെ നിശ്ചലതയിലെത്തിയ ജീവിയെ -വിഷച്ചെടി തിന്നതാണ് അവസാനശ്വാസത്തിൽ അറുത്താൽ മതിയാകും. കാരണം നാശഹേതുവാകുന്ന കാരണമെങ്കിലും- മുറിവുകളോ മറ്റോ അതിനുണ്ടായിട്ടില്ല. നാശഹേതുവാകുന്ന വല്ലതുമുണ്ടെങ്കിൽ- ജീവനാശം വരുത്തുന്ന ചെടി തിന്നൽ ഉദാഹരണം -അറവ് തുടങ്ങുമ്പോൾ പൂർണജീവൻ ഉണ്ടായിരിക്കണം. മുമ്പു പറഞ്ഞ ലക്ഷണങ്ങളാൽ അതുണ്ടെന്ന ധാരണ മതിയാകും.(2)

1. രോഗം ബാധിച്ചതിനെക്കുറിച്ച് ശേഷം പറയുന്നുണ്ട്
1. വിഷച്ചെടി തിന്നതിനാൽ രോഗം ബാധിച്ചതാണ് ആദ്യം പറഞ്ഞത്. ഇത് തീറ്റ നിമിത്തം മറ്റു രോഗമുണ്ടാവാതെ തന്നെ ജീവൻ പോയത്.

## ജിന്നുശല്യത്തിന്

ജിന്നുകളുടെ ശല്യമൊഴിവാക്കാൻ അല്ലാഹുവിന്റെ പ്രീതിയുദ്ദേശിച്ച് ബലിയറുക്കുന്നത് ഹറാമല്ല. ജിന്നുകളുടെ പ്രീതിയുദ്ദേശിച്ചുള്ള അറവ് നിഷിദ്ധമാണ്.

## ഭക്ഷ്യയോഗ്യ ജീവികൾ

അറിവിന്റെ രണ്ടാം നിബന്ധന ഭക്ഷ്യയോഗ്യമായ ജീവിയാകണമെന്നതാണ്. കരജീവികളിൽ ഭക്ഷിക്കാവുന്നവ: ആട്, മാട്, ഒട്ടകം, കുതിര, കാട്ടുപശു[1] കാട്ടുകഴുത, പുള്ളിമാൻ, കലമാൻ, ഉടുമ്പ്, മുയൽ, കുറുനരി (കൂരൻ), അണ്ണാൻ. ധാന്യങ്ങൾ കൊത്തിത്തിന്നുന്ന പക്ഷികളെയും ഭക്ഷിക്കാം. എന്നാൽ സിംഹം[2] കുരങ്ങ്, പ്രാപ്പിടിയൻ,[3] മയിൽ, പരുന്ത്, കൂമൻ, തത്ത എന്നിവ ഭക്ഷിക്കാൻ പാടില്ല. കറുപ്പോ ചാരനിറമുള്ളതോ ആയ കാക്കയും ഹറാമാണ്. ചില പണ്ഡിതർക്കിതിൽ എതിരഭിപ്രായമുണ്ട്. നജസ് തിന്നുന്ന ജീവികളിൽ -ജല്ലാലത്- അത് ആടുമാടുകളാവണമെന്നില്ല. കോഴി ഉദാഹരണം- നജസിന്റെ ഗന്ധം അനുഭവപ്പെടുന്നുവെങ്കിൽ കറാഹത്താണ്. ഭക്ഷ്യയോഗ്യമല്ലാത്ത ജീവികളുടെ മുട്ട ഭക്ഷിക്കാവുന്നതാണ്. എന്നാൽ ചില പണ്ഡിതർക്കിതിൽ യോജിപ്പില്ല.

ജലജീവികളിൽ തവള, മുതല, ആമ, ഞണ്ട് എന്നിവ ഹറാമും സ്രാവ്, എരുന്ത് (കക്ക) എന്നിവ ഹലാലുമാണെന്നാണ് പ്രബലാഭിപ്രായം. എന്നാൽ സമുദ്രജീവികളിൽ തവളയൊഴികെ എല്ലാ ജീവികളും ഹലാലാണെന്നാണ് പ്രബലാഭിപ്രായമെന്ന് മജ്മൂഇൽ പറഞ്ഞിട്ടുണ്ട്. തവളയൊഴികെയുള്ള സമുദ്രജീവികളെല്ലാം അനുവദനീയമാണെന്ന് ഇമാം ശാഫിഈ(റ)ന്റെ അനുചരരിൽ നിന്നും ഇബ്നുസ്സ്വബ്ബാഗ്(റ) ഉദ്ധരിച്ചത് ഈ അഭിപ്രായത്തെ ശക്തിപ്പെടുത്തുണ്ട്.

ويؤيده افتاء غير واحد فيما لو انفلتت شفرته فردها حالاً أنه يحل انتهي. ولو انتهى لحركة مذبوح بمرض وإن كان سببه أكل نبات مضر كفى ذبحه في آخر رمقه إذا لم يوجد ما يحال عليه الهلاك من جرح أو نحوه، فإن وجد كأن أكل نباتًا يؤدي إلى الهلاك اشترط فيه وجود الحياة المستقرة فيه عند ابتداء الذبح ولو بالظن بالعلامة المذكورة بعده.

فائدة: من ذبح تقرباً للهتعالى لدفع شر الجن عنه لم يحرم أو بقصدهم حرم.

وثانيهما: كونه مأكولاً وهو من الحيوان البري: الأنعام والخيل وبقر وحش وحماره وظبي وضبع وضب وأرنب وثعلب وسنجاب،وكل لقاط للحب لا أسد وقرد وصقر وطاؤس وحدأة وبوم ودرة وكذا غراب اسود ورمادي اللون خلافاً لبعضهم ويكره جلالة ولو من غير نعم كدجاج إن وجد فيهاريح النجاسة، ويحل أكل بيض غير المأكول خلافاً لجمع، ويحرم من الحيوان البحري ضفدع وتمساح وسلحفاة وسرطان لا قرش ودنيلس على الأصح فيهما. قال في المجموع: الصحيح المعتمد أن جميع ما

വെട്ടുകിളി, മത്സ്യം എന്നിവ ഭക്ഷ്യയോഗ്യമാണ്. എന്നാൽ മറ്റു ജീവികളുടെ ഉള്ളിൽ കിടന്ന് ജീർണിച്ചത് പറ്റില്ല. മത്സ്യം നായയുടെയോ പന്നിയുടെയോ രൂപത്തിലാണെങ്കിലും ഭക്ഷിക്കാം. അധികസമയം കരയിൽ ജീവിക്കുന്ന വലിയ മത്സ്യങ്ങളെ അറുക്കൽ സുന്നത്തും ചെറിയവയെ അറുക്കൽ കറാഹത്തുമാണ്.

മത്സ്യം ഉള്ളു വൃത്തിയാക്കാതെ വേവിച്ചു ഭക്ഷിക്കുക, ദുർഗന്ധമുള്ള മത്സ്യമോ മാംസമോ ഭക്ഷിക്കുക എന്നിവ കറാഹത്താണ്.[4] എണ്ണയിലിട്ട് ജീവനുള്ള മത്സ്യത്തെ പൊരിക്കലും കറാഹത്തു തന്നെ.

1. കാട്ടുപോത്ത് തുടങ്ങി കാട്ടിലെ മാട് വർഗങ്ങൾ
2. മറ്റു ഹിംസ്രജന്തുക്കളും ഇതിൽപെടും. പുലി, ചെന്നായ, കരടി, ആന, നായ, പന്നി, പുള്ളിപ്പുലി, കുറുക്കൻ, പൂച്ച, കാട്ടുപൂച്ച തുടങ്ങിയവയൊന്നും ഭക്ഷ്യയോഗ്യമല്ല.
3. ഫാൽകൺ. കഴുകനും ഭക്ഷ്യയോഗ്യമല്ല
4. ശാരീരിക പ്രശ്നങ്ങൾ ഉണ്ടാവില്ലെന്നറിയാമെങ്കിലാണ് കറാഹത്ത്. അല്ലെങ്കിൽ ഹറാമാകും

في البحر يحل ميتته إلاّ الضفدع، ويؤيده نقل ابن الصباغ عن الأصحاب حل جميع ما فيه إلاّ الضفدع، ويحل أكل ميتة الجراد والسمك إلاّ ما تغير في جوف غيره ولو في صورة كلب أو خنزير، ويسن ذبح كبيرهما الذي يطول بقاؤه، ويكره ذبح صغيرهما وأكل مشوي سمك قبل تطييب جوفه وما أنتن منه كاللحم وقلي حي في دهن مغلي، وحل أكل دود نحو الفاكهة حياً كان أو ميتاً بشرط أن لا ينفرد عنه وإلاّ لم يحل أكله ولو معه كنمل السمن لعدم تولده منه على ما قاله الرداد خلافاً لبعض أصحابنا ويحرم كل جماد مضر لبدن أو عقل كحجر وتراب وسم وإن قل إلاّ لمن لا يضره ومسكر ككثير أفيون وحشيش وبنج.

فائدة: أفضل المكاسب الزراعة ثم الصناعة ثم التجارة، قال جمع هي أفضلها ولا تحرم معاملة من أكثر ماله حرام ولا الأكل منها كما صححه في المجموع، وأنكر النووي قول الغزالي بالحرمة مع أنه تبعه في شرح مسلم، ولو عمّ الحرام الأرض جاز أن يستعمل منه ماتمس حاجته إليه دون ما زاد هذا

പഴത്തിലും മറ്റുമുണ്ടാകുന്ന പുഴുക്കൾ ജീവനുണ്ടെങ്കിലും ഇല്ലെങ്കിലും പഴത്തോടൊപ്പം ഭക്ഷിക്കുന്നതിന് വിലക്കില്ല. വേർപ്പെടുത്തി എടുത്താൽ പഴത്തിനൊപ്പമായാൽ പോലും പാടില്ല. നെയ്യിലെ ഉറുമ്പിനെ തിന്നാൻ പറ്റില്ല എന്നത് പോലെ തന്നെ അത് നെയ്യിൽ നിന്നുണ്ടാകുന്നതല്ലെന്നതാണ് കാരണം. കമാലുർറദ്ദാദ്(റ)ന്റെ വീക്ഷണം ഇതാണെങ്കിലും നമ്മുടെ ചില പണ്ഡിതർക്കിതിൽ വിയോജിപ്പുണ്ട്.

കല്ല്, മണ്ണ്, വിഷം പോലുള്ള ദേഹത്തിനോ ബുദ്ധിക്കോ ദോഷം ചെയ്യുന്ന ഒരു വസ്തുവും അൽപം പോലും തിന്നാൻ പാടില്ല. എന്നാൽ ദോഷം ചെയ്യാത്തവർക്ക് അൽപം തിന്നുന്നതിന് വിരോധമില്ല.[1] അഫീൻ (കറുപ്പ്), കഞ്ചാവ്, ഉമ്മത്തിൻകായ പോലുള്ള ലഹരിവസ്തുക്കളുടെ അനൽപമായ ഉപയോഗവും ഹറാമാണ്.[2]

### കൃഷി, കച്ചവടം

ഏറ്റവും നല്ല ജോലി കൃഷിയാണ്. പിന്നെ കൈത്തൊഴിൽ, കച്ചവടം എന്നീ ക്രമത്തിൽ. കച്ചവടമാണ് ഏറ്റവും ശ്രേഷ്ഠം എന്ന അഭിപ്രായക്കാരുമുണ്ട്.

ഒരാളുടെ സമ്പാദ്യത്തിലധികവും നിഷിദ്ധമാണെങ്കിലും അവനുമായുള്ള ഇടപാടുകളോ അതിൽനിന്ന് ഭക്ഷിക്കലോ ഹറാമില്ലെന്ന അഭിപ്രായമാണ് മജ്മൂഇൽ പ്രബലമാക്കിയിട്ടുള്ളത്. ഇത് ഹറാമാണെന്ന് ഇമാം ഗസ്സാലി (റ) പറഞ്ഞതിനെ എതിർത്ത ഇമാം നവവി തന്റെ 'ശർഹു മുസ്‌ലിമിൽ' ഇമാം ഗസ്സാലിയെ അനുകൂലിക്കുകയാണ് ചെയ്തിട്ടുള്ളത്.

ലോകത്ത് ഹറാം നിറഞ്ഞ സ്ഥിതിയായാൽ തനിക്കാവശ്യമുള്ളത്ര മാത്രം അതിൽ നിന്നെടുക്കാവുന്നതാണ്. അതിൽ കൂടുതൽ പറ്റില്ല. ഇപ്പറഞ്ഞത് അതിന്റെ ഉടമസ്ഥനെ അറിയുമെന്ന പ്രതീക്ഷയുണ്ടെങ്കിലാണ്. ഇല്ലെങ്കിൽ അത് പൊതുഖജനാവിലേതാവുന്നതും തനിക്കവകാശപ്പെട്ടത് അതിൽ നിന്നെടുക്കാവുന്നതുമാണ്. ശൈഖുനാ ഇങ്ങനെ പറഞ്ഞിട്ടുണ്ട്.

## അനുബന്ധം: നേർച്ച – സ്വയം ബാദ്ധ്യതയേൽക്കൽ –

പ്രായപൂർത്തിയും ബുദ്ധിയുമുള്ളവന് നേർച്ചകൊണ്ട് നിർബന്ധമാവുന്ന കാര്യങ്ങളാണ് ഇനി പറയുന്നത്. ഇമാം നവവി(റ)വും ഇമാം റാഫിഈ(റ)വും പറഞ്ഞതനുസരിച്ച് നേർച്ച പുണ്യകർമ്മമാണ്. ഭൂരിഭാഗം ഇമാമുകളുടെ അഭിപ്രായവും ഇതുതന്നെ. ചിലർ ഇതു സുന്നത്തായ പുണ്യകർമ്മം തന്നെയെന്ന് ശക്തിയുക്തം വാദിക്കുകയും ഖുർആനും സുന്നത്തും ഇജ്മാഉം ഖിയാസും ഇതിന് തെളിവാണെന്ന് പ്രസ്താവിക്കുകയും ചെയ്തിരിക്കുന്നു. നേർച്ചക്ക് നിരോധനം വന്നിട്ടുള്ളതിനാൽ അത് കറാഹത്താണെന്നു ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ നിരോധനം വാശിയിലുള്ള -നദ്‌റുല്ലജാജ്- നേർച്ച

1. അധികം തിന്നൽ ആർക്കും പാടില്ല.
2. അനൽപമായ ഉപയോഗത്തിന് നിമിത്തമാകുമെന്ന നിലക്ക് അൽപോപയോഗവും ഹറാമാണെന്ന് പണ്ഡിതവീക്ഷണമുണ്ട്. ശസ്ത്രക്രിയാവശ്യാർത്ഥം മരുന്ന് ഉപയോഗിച്ച് ബോധമില്ലാതാക്കുന്നതിന് വിരോധമില്ല -ബുജൈരിമി

إن توقع معرفة أربابه وإلا صار بيت المال فيأخذ منه بقدر ما يستحقه فيه كما قاله شيخنا.

فرع: نذكر فيه ما يجب على المكلف بالنذر وهو قربة على ما اقتضاه كلام الشيخين وعليه كثيرون، بل بالغ بعضهم فقال: دل على ندبه الكتاب والسنة والإجماع والقياس، وقيل مكروه للنهي عنه، وحمل الأكثرون النهي على نذر اللجاج فإنه تعليق قربة بفعل شيء أو تركه كأن دخلت الدار أو إن لم أخرج منها فلله عليّ صوم أو صدقة بكذا فيتخير من دخلها أو لم يخرج بين ما التزمه وكفارة يمين ولا يتعين الملتزم ولو حجاً، والفرع ما اندرج تحت أصل كلي.

**(النذر التزام)** مسلم **(مكلف)** رشيد **(قربة لم تتعين)** نفلاً كانت أو فرض كفاية كإدامة وتر وعيادة مريض وزيارة رجل قبرا وتزوج حيث سن خلافا لجمع وصوم أيام البيض والأثانين، فلو وقعت في ايام التشريق أو الحيض أو النفاس أو المرض لم يجب القضاء، وكصلاة جنازة وتجهيز ميت، ولو نذر صوم يوم بعينه لم يصم قبله فان فعل

ക്കാണെന്നാണ് അധിക പണ്ഡിതരും വിശദീകരിക്കുന്നത്. ഒരുകാര്യം ചെയ്യുന്നതിനോടോ ചെയ്യാതിരിക്കുന്നതിനോടോ ആരാധനയെ ബന്ധിപ്പിക്കലാണത്. ഞാൻ വീട്ടിൽ പ്രവേശിച്ചാൽ അല്ലെങ്കിൽ വീട്ടിൽനിന്ന് പുറത്തിറങ്ങിയില്ലെങ്കിൽ അല്ലാഹുവിന് വേണ്ടി ഞാൻ നോമ്പുനോൽക്കും, അല്ലെങ്കിൽ ധർമ്മം ചെയ്യും എന്നൊക്കെ പറയുന്നത് ഉദാഹരണം.[1] ഇവിടെ പറഞ്ഞതുപോലെ ചെയ്യുകയോ, അതുപേക്ഷിച്ച് സത്യം ലംഘിച്ചതിനുള്ള പിഴ ഒടുക്കുകയോ ആവാം. ഹജ്ജാണെങ്കിലും അതു തന്നെ ചെയ്യണമെന്നില്ല.

വ്യക്തിപരമായി നിർബന്ധമില്ലാത്ത സുന്നത്തോ ഫർള് കിഫായയോ ആയൊരു പുണ്യകാര്യം പ്രായപൂർത്തിയും ബുദ്ധിയും വിവേകവുമുള്ള ഒരു മുസ്‌ലിം നിർബന്ധമായേൽക്കലാണ് നേർച്ച. വിത്ർ പതിവാക്കൽ, രോഗസന്ദർശനം, പുരുഷൻ ഖബ്ർ സന്ദർശിക്കൽ, വിവാഹം ചെയ്യൽ -അതു സുന്നത്തായ സാഹചര്യങ്ങളിൽ- എന്നിവയെല്ലാം ഉദാഹരണം. വിവാഹം നേർച്ചയാക്കാമെന്നതിൽ ഒരു സംഘം പണ്ഡിതർ വിയോജിച്ചിട്ടുണ്ട്. അയ്യാമുൽ ബീളിലും[2] തിങ്കളാഴ്ചകളിലും നോമ്പുനോൽക്കാൻ നേർച്ചയുമാവാം. ഈ ദിവസങ്ങൾ അയ്യാമുത്തശ്‌രീഖിലോ, ആർത്തവ-പ്രസവ-രോഗാവസ്ഥകളിലോ വന്നാൽ ഖളാഅ് വീട്ടൽ നിർബന്ധമില്ല. മയ്യിത്ത് നിസ്കാരം, മയ്യിത്ത് പരിപാലനം പോലുള്ളവയും നേർച്ചയാക്കാം.

ഒരു നിശ്ചിത ദിവസം നോമ്പനുഷ്ഠിക്കാൻ നേർച്ചയാക്കിയാൽ അതിനു മുമ്പ് അനുഷ്ഠിച്ചാൽ പറ്റില്ല. അങ്ങനെ ചെയ്താൽ കുറ്റക്കാരനാകും. നിസ്കാരം നിശ്ചിത സമയത്തേക്കാൾ മുന്തിക്കാനാവാത്ത പോലെയാണിതും. അകാരണമായി നിസ്കാരം പിന്തിക്കാൻ പാടില്ലാത്ത പോലെ ഇതും പിന്തിക്കാൻ പാടില്ല, പിന്തിച്ചാൽ ശരിയാകുമെങ്കിലും ഖളാആയിരിക്കും.[3]

ഒരു വ്യാഴാഴ്ച നോമ്പനുഷ്ഠിക്കാൻ നേർച്ചയാക്കിയാൽ ഏതു വ്യാഴാഴ്ച നോറ്റാലും മതിയാകും. നിസ്കരിക്കുമെന്ന് മാത്രം നേർച്ചയാക്കിയാൽ രണ്ടു റക്അത്ത് നിസ്കാരമാണ് നിർബന്ധമാവുക. കഴിയുമെങ്കിൽ അത് നിന്നു തന്നെയാവണം. നോമ്പനുഷ്ഠിക്കുമെന്നു മാത്രം നേർച്ചയാക്കിയാൽ ഒരു നോമ്പ് മതിയാകും. നോമ്പുകളാണ് നേർച്ചയാക്കിയതെങ്കിൽ മൂന്നെണ്ണം വേണം. ധർമ്മം ചെയ്യുമെന്ന് മാത്രം നേർച്ചയാക്കിയാൽ മൂല്യമുള്ള എന്തെങ്കിലും ധർമ്മം ചെയ്താൽ മതി. പ്രത്യേക വ്യക്തിക്കോ നാട്ടുകാർക്കോ നൽകണമെന്ന് നിശ്ചയിച്ചിട്ടില്ലെങ്കിൽ സ്വതന്ത്രനായ ഒരു സാധുവിന്[4] നൽകലാണ് നിർബ

1. ഇവിടെ നോമ്പ്, ധർമ്മം തുടങ്ങിയ പുണ്യ കർമ്മങ്ങൾ ചെയ്യാനുള്ള താൽപര്യമല്ല നേർച്ചക്ക് കാരണം. ഇവിടെ വീട്ടിൽ പ്രവേശിക്കില്ല എന്ന വാശിക്ക് ശക്തി പകരലാണ് വീട്ടിൽ പ്രവേശിച്ചാൽ നോമ്പു നോൽക്കുമെന്ന നേർച്ചാ ശൈലി. അതിനാലാണ് ഇത് കറാഹത്തായത്.
2. വിശദീകരണം 'സുന്നത്തുനോമ്പുകൾ' നോക്കുക
3. അകാരണമായി പിന്തിച്ചതിന് കുറ്റവുമുണ്ടാകും
4. മുസ്‌ലിം ആയിരിക്കണം

أثم كتقديم الصلاة على وقتها المعين، ولا يجوز تأخيره عنه كهي بلا عذر فإن فعل صح وكان قضاء، ولو نذر صوم خميس ولم يعين كفاه أي خميس، ولو نذر صلاة فيجب ركعتان بقيام قادر، أو صوما فصوم يوم أو صوم أيام فثلاثة أو صدقة فمتمول، ويجب صرفه لحر مسكين ما لم يعين شخصا أو اهل بلد وإلا تعين صرفه له، ولا يتعين لصوم وصلاة مكان عينه ولا لصدقة زمان عينه، وخرج بالمسلم المكلف الكافر والصبي والمجنون فلا يصح نذرهم كنذر السفيه، وقيل يصح من الكافر. وبالقربة المعصية كصوم أيام التشريق وصلاة لا سبب لها في وقت مكروه فلا ينعقدان، وكالمعصية المكروه كالصلاة عند القبر والنذر لأحد أبويه أو أولاده فقط، وكذا المباح كلله على إن آكل أو أنام وإن قصد تقوية علي العبادة أو النشاط لهاولاكفارة في المباح على الأصح وبلم تتعين ما تعين عليه من فعل واجب عيني كمكتوبة وأداء ربع عشر مال تجارة وكترك محرم.

وإنما ينعقد النذر من المكلف (**بلفظ منجز**) بان يلتزم قربة من غير تعليق بشيء وهذا نذر تبرز (**كلله**

സ്ഥം. പ്രത്യേക വ്യക്തിയേയോ നാട്ടുകാരെയോ നിർണ്ണയിച്ചിട്ടുണ്ടെങ്കിൽ അവർക്കു തന്നെ നൽക ണം.

നിസ്കാരത്തിനും നോമ്പിനും പ്രത്യേക സ്ഥലം നിശ്ചയിച്ചു നേർച്ചയാക്കിയാൽ അതവിടെവെച്ചു തന്നെ നിർവഹിക്കണമെന്നില്ല.[1] ധർമ്മത്തിനു പ്രത്യേക സമയം കരുതിയാൽ അപ്പോൾ തന്നെയാ വലും നിർബന്ധമില്ല.

പ്രായപൂർത്തിയും ബുദ്ധിയുമുള്ള മുസ്ലിം എന്ന് പറഞ്ഞതിനാൽ അവിശ്വാസിയുടെയും കുട്ടി യുടെയും ഭ്രാന്തന്റെയും നേർച്ച ശരിയാവില്ല എന്നു വന്നു. മന്ദബുദ്ധിയുടെ നേർച്ചയും ഇങ്ങനെ തന്നെ. അവിശ്വാസിയുടേത് സാധുവാണെന്ന അഭിപ്രായവു മുണ്ട്.[2] പുണ്യകർമ്മമെന്ന് പറഞ്ഞതിനാൽ കുറ്റ ങ്ങൾ നേർച്ചയാക്കാൻ പറ്റില്ലെന്നായി. അയ്യാമുത്ത ശ്രീഖിലെ നോമ്പ്, കറാഹത്തുള്ള സമയത്ത് കാര ണമില്ലാത്ത നിസ്കാരം എന്നിവ ഉദാഹരണം. ഈ നേർച്ചകൾ സ്വീകാര്യമാവില്ല. പാപങ്ങൾ പോലെ നേർച്ചക്ക് പറ്റാത്തവയാണ് കറാഹത്തായ കാര്യങ്ങ ളും. ഖബറിന്നടുത്ത് നിസ്കരിക്കൽ, മാതാപിതാക്ക ളിലൊരാൾക്കോ മക്കളിലൊരാൾക്കോ മാത്രമായി നേർച്ചയാക്കൽ എന്നിവ ഉദാഹരണം.

അനുവദനീയം മാത്രമായ കാര്യങ്ങളും നേർച്ചക്കു പറ്റില്ല. തിന്നുമെന്നോ ഉറങ്ങുമെന്നോ നേർച്ചയാക്കൽ ഉദാഹരണം. ആരാധനക്കു ശക്തിയോ ഉന്മേഷമോ ഉണ്ടാവുക എന്ന ലക്ഷ്യ ത്തോടെയായാലും ഈ നേർച്ച പറ്റില്ല. ഇങ്ങനെ അനുവദനീയം മാത്രമായ കാര്യങ്ങൾ നേർച്ചയാക്കി യവൻ അതു ചെയ്യാതിരുന്നാൽ പ്രായശ്ചിത്തവും വേണ്ട. വ്യക്തിപരമായി നിർബന്ധമില്ലാത്തതാവണ മെന്ന് പറഞ്ഞല്ലോ. അപ്പോൾ ഫർള് നിസ്കാരമോ കച്ചവട മുതലിൽ രണ്ടര ശതമാനം സകാത്ത് പോലുള്ള വൈയക്തിക ബാധ്യതയോ നിഷിദ്ധമുപേക്ഷിക്കലോ നേർച്ചയാക്കാനാവില്ല.

## രണ്ടുവിധം

നേർച്ച ശരിയാകാൻ പ്രായപൂർത്തിയും ബുദ്ധിയുമുള്ളവനിൽ നിന്ന് നിരുപാധികമോ സോപാധി കമോ ആയ വാചകമുണ്ടാവണം. നിരുപാധികമെന്നാൽ മറ്റൊന്നുമായും ബന്ധപ്പെടുത്താതെ ഒരു പുണ്യ കർമ്മം ഏറ്റെടുക്കുന്നുവെന്ന്. ഇതാണ് പുണ്യനേർച്ച (تبرر). അല്ലാഹുവിന് വേണ്ടി ഞാൻ നിസ്കരിക്കു മെന്ന് ഏൽക്കുന്നു എന്നത് ഉദാഹരണം. നോമ്പ്, ഹജ്ജ്, ധർമ്മം, ഖുർആൻ പാരായണം, ഇഅ്തി കാഫ് എന്നിവയെല്ലാം ഇങ്ങനെ പറയാം. അല്ലെങ്കിൽ ഞാൻ ഇന്ന കാര്യം ഏൽക്കുന്നുവെന്നോ നേർച്ച യാക്കുന്നുവെന്നോ അല്ലാഹുവിന് വേണ്ടി എന്നു പറയാതെയും ആവാമെന്നാണ് പ്രബലം. ഏറെ വിയോ ജിപ്പുകൾക്കിടയിൽ ഇമാം ബഗ്വി(റ)യും മറ്റും വ്യക്തമാക്കിയിട്ടുള്ളതാണിത്.

1. മസ്ജിദുൽഹറം, നബവി, അഖ്സാ എന്നിവിടങ്ങളിൽ നിസ്കരിക്കാൻ നേർച്ചയാക്കിയതിന് ഇത് ബാധകമല്ല. അത് ശേഷം വിശദീകരിക്കുന്നുണ്ട്.
2. സാമ്പത്തിക വിഷയത്തിൽ മാത്രം.

على كذا) من صلاة أو صوم أو نسك أو صدقة أو قراءة أو اعتكاف (أو عليّ كذا) وإن لم يقل لله (أو نذرت كذا) وإن لم يذكر معها لله على المعتمد الذي صرح به البغوي وغيره من اضطراب طويل (او) بلفظ (معلق) ويسمى نذر مجازاة وهو أن يلتزم قربة في مقابلة ما يرغب في حصوله من حدوث نعمة أو اندفاع نقمة (كان شفاني الله أو سلمني) الله (فعليّ كذا) أو ألزمت نفسي أو واجب عليّ كذا، وخرج بلفظ النية فلا يصح بمجرد النية كسائر العقود إلاّ باللفظ، وقيل: يصح بالنية وحدها (فليزم) عليه (ما التزمه حالاً في منجز وعند وجود صفة في معلق) وظاهر كلامهم أنه يلزمه الفور بأدائه عقب وجود المعلق عليه حلافاً لقضية كلام ابن عبد السلام، ولا يشترط قبول المنذور له في قسمي النذر ولا القبض بل يشترط عدم رده، ويصح النذر بما في ذمة المدين ولو مجهولاً فيبرأ حالاً وإن لم يقبل خلافاً للجلال البلقيني ولو نذر لغير أحد أصليه أو فروعه من ورثته

സോപാധിക വാചകത്തോടെയുള്ള നേർച്ചക്ക് പ്രതിഫല നേർച്ച (مُجَازَاة) എന്നു പറയും.(1) ആഗ്രഹിക്കുന്നൊരു കാര്യം നേടാനും പ്രയാസമൊഴിവാകാനും ഒരു പുണ്യകർമ്മം ഏറ്റെടുക്കലാണിത്. അല്ലാഹു എന്റെ രോഗം സുഖപ്പെടുത്തിയാൽ, അല്ലെങ്കിൽ അല്ലാഹു എന്നെ രക്ഷിച്ചാൽ ഇന്ന കാര്യം ഞാൻ ചെയ്യും എന്നു പറയുന്നത് ഉദാഹരണം. എന്റെ ശരീരത്തിന് ബാധ്യതയാക്കുന്നു, എനിക്ക് നിർബന്ധമാണ് എന്ന വാക്കുകളുമാവാം. മറ്റിടപാടുകൾ പോലെ നേർച്ചക്കും വാചകം തന്നെ വേണം. മനസ്സിൽ കരുതൽ കൊണ്ട് മാത്രം സാധുവാകുകയില്ല. എന്നാൽ കരുതൽ മാത്രം മതിയെന്ന അഭിപ്രായവുമുണ്ട്.

നേർച്ച നിരുപാധികമാണെങ്കിൽ ഉടൻ തന്നെയും സോപാധികമാണെങ്കിൽ ഉപാധിയായ കാര്യം ഉണ്ടാവുമ്പോഴും ഏറ്റ കാര്യം ചെയ്യൽ നിർബന്ധമാകും. ഉപാധി വെച്ചതുണ്ടായാലുടൻ ഏറ്റ കാര്യം ചെയ്യൽ അനിവാര്യമാണെന്നാണ് കർമ്മശാസ്ത്രജ്ഞരുടെ നിലപാടെങ്കിലും ഇബ്നു അബ്ദിസ്സലാമിന്റെ സംസാരത്തിൽ നിന്ന് വ്യക്തമാവുന്നത് ഇതിനോടുള്ള വിയോജിപ്പാണ്. ആർക്കു നേർച്ചയാക്കിയോ അവർ അത് സ്വീകരിച്ചെന്ന് പറയുകയോ ഏറ്റെടുക്കുകയോ ചെയ്യണമെന്ന് രണ്ടുവിധം നേർച്ചകളിലും നിർബന്ധമില്ല. പക്ഷേ അവർ നിരാകരിക്കരുതെന്ന് നിബന്ധനയുണ്ട്. ഒരാൾ നൽകാനുള്ള കടം വാങ്ങിയവന്ന് - മദീൻ- തന്നെ നേർച്ചയാക്കാം. അതെത്രയാണെന്നറിയണമെന്നില്ല. അവൻ അപ്പോൾ തന്നെ കടത്തിൽ നിന്നൊഴിവാകുകയും ചെയ്യും. കടക്കാരൻ അത് സ്വീകരിക്കണമെന്നുമില്ല. ജലാലുൽ ബുൽഖൈനി(റ)വിന് ഇതിൽ ഭിന്നാഭിപ്രായമുണ്ട്.(2)

ഒരാൾ താൻ മരണശയ്യയിലാവുന്നതിന്റെ മുമ്പ് മാതാപിതാക്കളോ സന്തതികളോ അല്ലാത്ത മറ്റൊരു അനന്തരാവകാശിക്ക് തന്റെ ധനം നേർച്ചയാക്കിയാൽ അതു മുഴുവൻ അവന്റേതാകും. മറ്റാർക്കും അതിൽ പങ്കുണ്ടാവില്ല. മരണശയ്യയിലാവും മുമ്പ് തന്റെ അവകാശം നേർച്ചയാക്കപ്പെട്ടവനിലേക്ക് നീങ്ങിയതാണ് കാരണം.(3) നേർച്ചയാക്കിയതിൽ നിന്ന് മടങ്ങൽ മാതാപിതാക്കൾക്ക് അനുവദനീയമല്ല.(4)

ഞാൻ രോഗിയായാൽ അതിന്റെ ഒരുദിവസം മുമ്പ് ഇത് അവന് നേർച്ചയാണ് എന്ന് ഒരാൾ പറഞ്ഞാൽ അത് സോപാധിക നേർച്ചയായി പരിഗണിക്കും. രോഗത്തിന്റെ മുമ്പ് നേർച്ചയാക്കപ്പെട്ടയാൾക്കതിൽ ക്രയവിക്രയാധികാരമുണ്ടാവും. ഇന്ന കാര്യം എനിക്കു ലഭിച്ചാൽ ഞാൻ ഇന്നതുമായി നിന്റ

1. ഇവിടെ വാശിയുടെ കാരണത്താലല്ല നേർച്ച. എന്റെ രോഗം സുഖമായാൽ സ്വദഖ ചെയ്യാൻ നേർച്ചയാക്കി എന്നു പറഞ്ഞാൽ രോഗം സുഖമാവണമെന്നും അങ്ങിനെ സ്വദഖ ചെയ്യണമെന്നും തന്നെയാണ് താൽപര്യം. അതിനാലാണ് ഇത്തരത്തിലുള്ള നേർച്ച സുന്നത്തായത്.
2. കടക്കാരൻ സ്വീകരിച്ചെങ്കിലേ ഒഴിവാകൂ എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം
3. മാതാപിതാക്കൾ, സന്തതികൾ എന്നിവരിൽ ഒരാൾ മാത്രമാവാതിരുന്നാലും ഇതാണ് വിധി. ഒരാൾക്കു മാത്രമാവൽ കാരണത്തായതുകൊണ്ടാണിത്. മരണശയ്യയിലായ ശേഷമാണെങ്കിൽ മൂന്നിലൊന്നിലേറെ നേർച്ചയാക്കൽ മറ്റവകാശികളുടെ സമ്മതമില്ലാതെ പറ്റില്ല
4. സംഭാവനയിൽ നിന്നും മടങ്ങാം.

بماله قبل مرض موته بيوم ملكه كله من غير مشارك لزوال ملكه عنه ولا يجوز للأصل الرجوع فيه، وينعقد معلقاً في نحو إذا مرضت فهو نذر له قبل مرضي بيوم، وله التصرف قبل حصول المعلق عليه ويلغو قوله: متى حصل لي الأمر الفلاني أجيء لك بكذا ما لم يقترن به لفظ التزام أو نذر، وأفتي جمع فيمن أرادا أن يتبايعا فاتفقا على أن ينذر كل للآخر بمتاعه ففعلا صح وإن زاد المبتدئ إن نذرت لي بمتاعك وكثيراً ما يفعل ذلك فيما لا يصح بيعه ويصح نذره ويصح إبراء المنذور له الناذر عما في ذمته. قال القاضي: ولا يشترط معرفة الناذر ما نذر به كخمس ما يخرج له من معشر وككل ولد أو ثمرة يخرج من أمتي أو شجرتي هذه، وذكر أيضاً أنه لا زكاة في الخمس المنذور. وقال غيره: محله إن نذرت قبل الاشتداد، ويصح النذر للجنين كالوصية له بل أولي لا للميت إلاّ لقبر الشيخ الفلاني وأراد به قربة ثم كإسراج ينتفع به أو اطرد عرف فيحمل النذر له

ടുത്തു വരാം എന്നു പറഞ്ഞാൽ ഏറ്റെടുക്കലിന്റെയോ നേർച്ചയുടെയോ വാചകം കൂടിയില്ലാത്ത പക്ഷം അത് നിരർത്ഥകമാണ്.

## വിൽപനക്കു പകരം നേർച്ച

സാധനങ്ങൾ പരസ്പരം വിൽക്കാനുദ്ദേശിച്ച രണ്ടുപേർ അവ പരസ്പരം നേർച്ചയാക്കാമെന്നു ധാരണയിലെത്തി. അങ്ങനെ ചെയ്താൽ ആ നേർച്ച ശരിയാകുമെന്ന് ഇമാമുകൾ ഫത്‌വ നൽകിയിട്ടുണ്ട്. 'നിന്റെ ചരക്കുകൾ എനിക്ക് നീ നേർച്ചയാക്കിയാൽ' എന്ന് ആദ്യത്തെയാൾ പറഞ്ഞാലും പ്രശ്നമില്ല. വിൽപന പാടില്ലാത്തതും നേർച്ച പറ്റുന്നതുമായ സാധനങ്ങളിൽ ഇങ്ങനെ ധാരാളം ചെയ്യാറുണ്ട്. നേർച്ചയാക്കപ്പെട്ട വ്യക്തിക്ക് നേർച്ചയാക്കിയവനെ ഉത്തരവാദിത്വത്തിൽ നിന്നൊഴിവാക്കാവുന്നതുമാണ്.

നേർച്ചയാക്കുന്നത് എത്രയെന്ന് നേർച്ചയാക്കുന്നവൻ കൃത്യമായറിയണമെന്നില്ല എന്ന് ഖാളീ ഹുസൈൻ(റ) പറഞ്ഞിട്ടുണ്ട്. പത്തിലൊന്ന് സകാത്ത് നൽകുന്ന ഉൽപന്നങ്ങളിൽനിന്ന് കിട്ടുന്നതിന്റെ അഞ്ചിലൊന്ന് എന്നോ എന്റെ ഈ അടിമസ്ത്രീക്കുണ്ടാകുന്ന മുഴുവൻ കുട്ടികളെയും അല്ലെങ്കിൽ ഈ മരത്തിലുണ്ടാകുന്ന പഴങ്ങൾ മുഴുവനും എന്നോ നേർച്ചയാക്കാം. നേർച്ചയാക്കിയ അഞ്ചിലൊന്നിൽ സകാത്ത് നിർബന്ധമില്ലെന്നും ഖാളീഹുസൈൻ(റ) പറഞ്ഞിട്ടുണ്ട്. എന്നാൽ കൃഷി മൂപ്പെത്തും മുമ്പ് നേർച്ചയാക്കിയിട്ടുണ്ടെങ്കിലേ സകാത്ത് നിർബന്ധമില്ലാതാകൂ എന്നാണ് മറ്റുള്ളവർ പറഞ്ഞത്.

ഗർഭസ്ഥശിശുവിന് വേണ്ടി വസ്വിയ്യത്ത് ചെയ്യാവുന്ന പോലെ നേർച്ചയാക്കുകയും ചെയ്യാം. വസ്വിയ്യത്തിലേറെ അർഹതയുണ്ട് നേർച്ചക്ക്. മരിച്ചവർക്കുവേണ്ടി നേർച്ച പറ്റില്ല. എന്നാൽ ഏതെങ്കിലും ശൈഖിന്റെ മഖ്ബറയിലേക്ക് നേർച്ചയാക്കുകയും അവിടെ ഉപകാരപ്രദമാകുംവിധം വിളക്ക് കത്തിക്കുക പോലുള്ള പുണ്യകർമ്മങ്ങളുദ്ദേശിക്കുകയും ചെയ്താൽ അല്ലെങ്കിൽ നേർച്ചവസ്തുക്കൾ മറ്റു വല്ലതിനും ചെലവഴിക്കുന്ന പതിവവിടെയുണ്ടെങ്കിൽ[1] ആ നേർച്ച സാധുവാണ്. ഇത്തരം ആവശ്യങ്ങൾക്ക് വിനിയോഗിക്കുകയും വേണം.[2]

## പള്ളിയിലേക്ക് നേർച്ച

ഇത് നബി(സ)ക്കുള്ളതാണ് എന്നൊക്കെ ചില സാധാരണക്കാർ പറയാറുണ്ട്. അവർ നേർച്ചക്ക് പ്രയോഗിച്ചു വരുന്ന ഒരു വാക്കാണിതെന്നതിനാൽ അതു സാധുവാകും. വിശുദ്ധ റൗളയുടെ ക്ഷേമപ്രവർത്തനങ്ങൾക്കു വേണ്ടി അത് ചെലവഴിക്കുകയും വേണം. കഅബ, റൗളത്തുശ്ശരീഫ, മസ്ജിദുൽഹറം, മസ്ജിദുന്നബവി, മസ്ജിദുൽ അഖ്സ്വാ എന്നിവയിലേക്ക് ഒരാൾ വല്ലതും നേർച്ചയാക്കി നൽകിയാൽ അവിടെ ഏതെങ്കിലും പ്രത്യേക വഴിക്കത് ചെലവഴിക്കുന്ന പതിവുണ്ടെങ്കിൽ ഇത് അതിലേക്കു

1. സാധുക്കൾക്ക് ഭക്ഷണം നൽകൽ പോലുള്ള സൽകർമങ്ങൾ
2. മയ്യിത്തിന് വേണ്ടി നേർച്ചയാക്കുകയും അതുകൊണ്ട് ഖുർബത്ത് ഉദ്ദേശിക്കുകയുംചെയ്താൽ നേർച്ച ശരിയാകുമെന്ന് ഇവിടെനിന്ന് വ്യക്തമാകുന്നു.

ഇബാറത്ത്

على ذلك، ويقع لبعض العوام جعلت هذا للنبي ﷺ فيصح كما بحث لأنه اشتهر في عرفهم للنذر ويصرف لمصالح الحجرة النبوية قال السبكي: والأقرب عندي في الكعبة والحجرة الشريفة والمساجد الثلاثة ان من خرج من ماله عن شيء لها واقتضى العرف صرفه في جهة من جهاتها صرف إليها واختصت به أهـ. قال شيخنا: فإن لم يقتض العرف شيئاً فالذي يتجه أنه يرجع في تعيين المصرف لرأي ناظرها، قال: وظاهر أن الحكم كذلك في النذر لمسجد غيرها أهـ.

وأفتى بعضهم في: إن قضى الله حاجتي فعليّ للكعبة كذا بأنه يتعين لمصالحها ولا يصرف لفقراء الحرم كما دل عليه كلام المهذب وصرح به جمع متأخرون، ولو نذر شيئاً للكعبة ونوي صرفه لقربة معينة كالإسراج تعيّن صرفه فيها إن احتيج للذلك وإلاّ بيع وصرف لمصالحها كما استظهره شيخنا، ولو نذر إسراج نحو شمع أو زيت بمسجد صح إن كان ثم من ينتفع به ولو على ندور وإلاّ فلا، ولو نذر إهداء منقول إلىمكة لزمه نقله والتصدق بعينه على فقراء الحرم مالم يعين قربة أخرى

തന്നെ തിരിക്കണമെന്നതാണ് എനിക്കേറ്റവും സ്വീകാര്യമായ അഭിപ്രായമെന്ന് ഇമാം സുബ്കി(റ) പറഞ്ഞിട്ടുണ്ട്. പ്രത്യേകമായൊന്നിനും ചെലവഴിക്കുന്ന പതിവില്ലെങ്കിൽ അതെന്തു ചെയ്യണമെന്ന് അവിടുത്തെ മേൽനോട്ടക്കാരന് തീരുമാനിക്കാമെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. മറ്റു പള്ളികൾക്ക് നേർച്ചയാക്കിയാലും ഇതുതന്നെയാണ് വിധിയെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്.

അല്ലാഹു എന്റെ ഉദ്ദേശ്യം സഫലമാക്കിയാൽ ഞാൻ ഇന്നത് കഅ്ബയിലേക്ക് നൽകുമെന്ന് നേർച്ചയാക്കിയാൽ അത് കഅ്ബയുടെ ക്ഷേമപ്രവർത്തനങ്ങൾക്കു തന്നെ ചെലവഴിക്കണമെന്നും അത് ഹറമിലെ പാവങ്ങൾക്ക് നൽകാൻ പറ്റില്ലെന്നും ചിലർ ഫത്വ നൽകിയിരിക്കുന്നു. മുഹദ്ദബിൽ പറഞ്ഞതിന്റെ പൊരുളുമതാണ്. പിൻഗാമികളായ ഒരു സംഘം പണ്ഡിതർ അത് വ്യക്തമായി പറഞ്ഞിട്ടുമുണ്ട്.

കഅ്ബയിലേക്ക് വല്ലതും നേർച്ചയാക്കുകയും വിളക്കു കത്തിക്കൽ പോലുള്ള പുണ്യകർമ്മത്തിലേക്ക് അത് നൽകണമെന്നുദ്ദേശിക്കുകയും ചെയ്താൽ ആവശ്യമുണ്ടെങ്കിൽ അതിനു തന്നെ നൽകണം. ആവശ്യമില്ലെങ്കിൽ അത് വിറ്റ് തുക കഅ്ബയുടെ ക്ഷേമപ്രവർത്തനങ്ങൾക്കുപയോഗിക്കുകയും വേണം. ശൈഖുനാ ഇത് വ്യക്തമാക്കിയിട്ടുണ്ട്.

പള്ളിയിൽ മെഴുകുതിരിയോ ഒലിവെണ്ണയോ മറ്റോ കത്തിക്കാൻ നേർച്ചയാക്കിയാൽ അതു സാധുവാകും. പക്ഷേ അപൂർവമായെങ്കിലും അത് പ്രയോജനപ്പെടുത്തുന്നവരുണ്ടാകണം. ഇല്ലാത്തപക്ഷം അതു സാധുവല്ല. വഹിച്ച് കൊണ്ട് പോകാവുന്ന ഒരു സാധനം മക്കയിലേക്ക് ഹദ്‌യയായി നേർച്ചയാക്കിയാൽ അതവിടെയെത്തിക്കലും ഹറമിലെ പാവങ്ങൾക്ക് ധർമ്മം ചെയ്യലും നിർബന്ധമാണ്. കഅ്ബയെ സുഗന്ധം പൂശുക പോലുള്ള പ്രത്യേക പുണ്യകർമ്മങ്ങളൊന്നും ഉദ്ദേശിച്ചിട്ടില്ലെങ്കിലാണിത്. ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ അതിന് വിനിയോഗിക്കണം. നിശ്ചിത ഹദ്‌യ ഹറമിലെത്തിക്കാനുള്ള ചെലവ് നേർച്ചയാക്കിയവനാണ് വഹിക്കേണ്ടത്. അവൻ ഗതിയില്ലാത്തവനാണെങ്കിൽ എത്തിക്കാനുള്ള ചെലവിനായി അതിൽ നിന്നൽപം വിൽക്കാം.

ഭൂസ്വത്തുക്കളോ ആട്ടുകല്ല് പോലുള്ള കൊണ്ടുപോകാൻ പ്രയാസമുള്ള വസ്തുക്കളോ ആണ് മക്കയിലേക്ക് നേർച്ചയാക്കിയതെങ്കിൽ അതു വിൽക്കുകയും വില ഹറമിലെ സാധുക്കൾക്ക് ധർമ്മം ചെയ്യുകയുമാണ് വേണ്ടത്. വിൽക്കാൻ ഭരണാധികാരിയുടെ അനുമതി വാങ്ങണമെന്നില്ല. അതു വിൽക്കാതെ അവൻ തന്നെ വിലക്കെടുക്കാമോ എന്നതിൽ രണ്ടഭിപ്രായമുണ്ട്.

മസ്ജിദുൽഹറാം, മസ്ജിദുന്നബവി, മസ്ജിദുൽ അഖ്സ്വാ എന്നീ പള്ളികളിലൊന്നിൽ നിസ്കരി

1. *അതിലും ശ്രേഷ്ഠമായത് മതിയാകുമെന്നർത്ഥം. അഖ്സയിൽ നേർച്ചയാക്കിയാൽ ഹറമിലോ നബവിയിലോ ആകാം. നബവിയിൽ നേർച്ചയാക്കിയാൽ ഹറാമിലാകാം. വിപരീതം പറ്റില്ല*

كتطييب الكعبة فيصرفه إليها. وعلى الناذر مؤنة إيصال الهدي المعين إلى الحرم، فإن كان معسراً باع بعضه لنقل الباقي، فإن تعسر نقله كعقار أو حجر رحي باعه ولو بغير إذن حاكم ونقل ثمنه وتصدق به على فقراء الحرم، وهل له إمساكه بقيمته أو لا؟ وجهان. ولو نذر الصلاة في أحد المساجد الثلاثة اجزأ بعضها عن بعض كالاعتكاف، ولا يجزء ألف صلاة في غير مسجد المدينة عن صلاة نذرها فيه كعكسه، كما لا يجزئ قراءة الإخلاص عن ثلث القرآن المنذور. ومن نذر إتيان سائر المساجد وصلاة التطوع فيه صلى حيث شاء ولو في بيته، ولو نذر التصدق بدرهم لم يجزئ عنه جنس آخر، ولو نذر التصدق بمال بعينه زال عن ملكه، فلو قال عليّ أن أتصدق بعشرين ديناراً وعينها على فلان أو إن شُفي مريضي فعليّ ذلك ملكها وإن لم يقبضها ولا قبلها بل وإن رد فله التصرف فيها وينعقد حول زكاتها من حين النذر وكذا إن لم يعينها ولم يردها المنذور له فتصير ديناً له عليه ويثبت لها احكام الديون من زكوة وغيرها ولو تلف المعين لم يضمنه إلاّ أن قصر على ما استظهره شيخنا. ولو

ക്കാൻ നേർച്ചയാക്കിയാൽ ഒന്നിന് പകരം മറ്റേതു മതിയാകും.[1] ഇഅ്തികാഫ് നേർച്ചയാക്കിയാലും ഇങ്ങനെ തന്നെ. മസ്ജിദുന്നബവിയിൽ ഒരു നിസ്കാരം നേർച്ചയാക്കിയാൽ അതിനു പകരം മറ്റു പള്ളികളിൽ ആയിരം നിസ്കാരം നിർവഹിച്ചാൽ മതിയാവില്ല. മറ്റു പള്ളികളിൽ ആയിരം നിസ്കാരം നേർച്ചയാക്കിയവൻ പകരം മസ്ജിദുന്നബവിയിൽ ഒരു നിസ്കാരം കൊണ്ട് മതിയാക്കലും പറ്റില്ല.[1] ഖുർആൻ മൂന്നിലൊരു ഭാഗം ഓതാൻ നേർച്ചയാക്കിയാൽ പകരം സൂറതുൽ ഇഖ്ലാസ് ഓതിയാൽ പോരാ എന്നതുപോലെയാണിത്.[2] മറ്റു പള്ളികളിൽ ചെന്ന് നിസ്കരിക്കാൻ നേർച്ചയാക്കിയാൽ തന്റെ വീടുൾപ്പെടെ എവിടെവെച്ചും നിസ്കരിക്കാവുന്നതാണ്.

ഒരു വെള്ളിനാണയം ധർമ്മം ചെയ്യാൻ നേർച്ചയാക്കിയവൻ മറ്റൊരിനം നാണയം[3] നൽകിയാൽ പോരാ. ഒരു നിശ്ചിത ധനം ധർമ്മം ചെയ്യാൻ നേർച്ചയാക്കിയാൽ അപ്പോൾ തന്നെ അതിൽ അവന്റെ ഉടമസ്ഥാവകാശം ഇല്ലാതാകുന്നതാണ്. ഞാൻ ഇരുപത് ദീനാർ ധർമ്മം ചെയ്യാൻ ഏൽക്കുന്നു എന്ന് ഒരാൾ പറയുകയും അത് ഏത്, ആർക്കെന്ന് നിശ്ചയിക്കുകയും ചെയ്തു. അല്ലെങ്കിൽ എന്റെ രോഗം സുഖമായാൽ ഇരുപതു ദീനാർ ധർമ്മം ചെയ്യുമെന്ന് പറഞ്ഞു. എങ്കിൽ ആ ദീനാറുകൾ നേർച്ചയാക്കപ്പെട്ടവന്റെ ഉടമസ്ഥതയിലാകുന്നതാണ്. അവനത് സ്വീകരിച്ചെന്ന് പറയുകയോ ഏറ്റെടുക്കുകയോ ചെയ്തില്ലെങ്കിലും നിരസിച്ചാൽ പോലും അവന്റേതാകും. അതിലവന് കൈകാര്യമെന്തും ചെയ്യാവുന്നതുമാണ്. നേർച്ചയാക്കിയതു മുതൽക്കാണ് അതിലിനി സകാത്തിന്റെ വർഷം കണക്കാക്കുക. ഇനിയതു നിർണയിക്കാതിരിക്കുകയും നേർച്ചയാക്കപ്പെട്ടവൻ നിരസിക്കാതിരിക്കുകയും ചെയ്താലും നേർച്ചയാക്കിയതു മുതലാണ് ഇവന്റെ ഉടമസ്ഥതയിലാവുക. അപ്പോൾ നേർച്ചയാക്കിയവൻ ഇവനു നൽകാനുള്ള കടമായിരിക്കുമത്. സകാത്ത് തുടങ്ങിയ കടത്തിന്റെ നിയമങ്ങൾ ഇതിന് ബാധകമാവുകയും ചെയ്യും.

നിർണിതമായ നേർച്ചവസ്തു നശിച്ചാൽ നേർച്ചയാക്കിയവൻ വീഴ്ചയൊന്നും വരുത്തിയിട്ടില്ലെങ്കിൽ അവൻ ഉത്തരവാദിയായിരിക്കില്ല എന്ന് ശൈഖുനാ വ്യക്തമാക്കിയിട്ടുണ്ട്.

ഒരു നിശ്ചിത പള്ളിയുടെ പരിപാലനമോ നിശ്ചിത സ്ഥലത്തെ പള്ളിയുടെ പരിപാലനമോ ഒരാൾ നേർച്ചയാക്കിയാൽ അതിനുപകരം മറ്റൊരു പള്ളിയോ മറ്റൊരു സ്ഥലത്തെ പള്ളിയോ പരിപാലിച്ചാൽ മതിയാകില്ല. വെള്ളിനാണയം ധർമ്മം ചെയ്യാൻ നേർച്ചയാക്കിയാൽ പകരം സ്വർണനാണയം പറ്റാ

1. മറ്റു പള്ളികളിലെ ആയിരം നിസ്കാരത്തിന്റെ പുണ്യമുണ്ട് മസ്ജിദുന്നബവിയിലെ ഒരു നിസ്കാരത്തിന്. എങ്കിലും ഇങ്ങനെ പകരമാക്കാൻ പറ്റില്ല.
2. സൂറതുൽ ഇഖ്ലാസ് ഖുർആനിന്റെ മൂന്നിലൊന്നിനു തുല്യമാണ് എന്ന് ഹദീസിലുണ്ട്.
3. സ്വർണമോ ചെമ്പോ പോലുള്ളവ

അതു പോലെയാണിതും. ഉദ്ദേശ്യങ്ങൾ വ്യത്യസ്തമായതുകൊണ്ടാണിത്.[1]

نذر أن يعمر مسجداً معيناً أو في موضع معين لم يجز له أن يعمر غيره بدلاً عنه ولا في موضع آخر كما لو نذر التصدق بدرهم فضة لم يجز التصدق بدله بدينار لاختلاف الأغراض.

## കടക്കാരന്റെ നേർച്ച

കടം വാങ്ങിയവൻ ആ കടം വീട്ടുംവരെ ഒരു നിശ്ചിത സംഖ്യ കടം നൽകിയവന് നേർച്ചയാക്കുന്നതിനെക്കുറിച്ച് നമ്മുടെ ഗുരുവര്യരിൽ ഒരുസംഘം വ്യത്യസ്ത വീക്ഷണങ്ങൾ പ്രകടിപ്പിച്ചിരിക്കുന്നു. അത് സാധുവല്ലെന്നാണ് ചിലർ പറഞ്ഞത്. കാരണം ഈ പ്രത്യേക നിലയിലുള്ള നേർച്ച പുണ്യകർമ്മമല്ലെന്ന് മാത്രമല്ല അവധിപ്പലിശക്കുള്ള മാർഗം കൂടിയാണ്. മറ്റുചിലർ അഭിപ്രായപ്പെട്ടത് അത് സാധുവാകുമെന്നാണ്. കാരണം കടം വാങ്ങിയവൻ അതുകൊണ്ട് കച്ചവടം ചെയ്താൽ ലഭിക്കുന്ന ലാഭമെന്ന നേട്ടത്തിന് ഒരു പ്രത്യുപകാരമായേ അത് കാണേണ്ടതുള്ളൂ. അല്ലെങ്കിൽ ഗതിയില്ലാത്തതിനാലോ കുടുംബച്ചെലവിനു വേണ്ടതിനാലോ ആ കടം നിലനിൽക്കൽ ആവശ്യമായിരിക്കെ ഉടമ അത് തിരിച്ചു ചോദിക്കുന്ന വിഷമസ്ഥിതി തരണം ചെയ്യാനെങ്കിലും അതുകൊണ്ടു കഴിയും.

മാത്രമല്ല കടം വാങ്ങിയതിലേറെ വല്ലതും കൂടുതൽ നൽകൽ കടക്കാരന് സുന്നത്തുമുണ്ടല്ലോ. നേർച്ചയിലൂടെ ഈ വർധന അവൻ ഏറ്റെടുത്താൽ ആ നേർച്ച ശരിയാവുകയും ആ വർധനവ് അവന് നിർബന്ധമാവുകയും ചെയ്യും. അപ്പോഴത് ഗുണം ചെയ്തതിനുള്ള പ്രത്യുപകാരമാണ്, പലിശക്ക് വഴി വെക്കലല്ല. കച്ചവടം പോലുള്ള ഇടപാടുകളിലേ പലിശയുണ്ടാകൂ. ഇതുകൊണ്ട് തന്നെ കടമിടപാടിൽ തന്നെ നേർച്ചയാക്കണമെന്ന നിബന്ധന വെച്ചാൽ അതു പലിശയാകും.

تتمة: اختلف جمع من مشايخ شيوخنا في نذر مقترض مالاً معيناً لمقرضه ما دام دينه في ذمته، فقال بعضهم: لا يصح لأنه على هذا الوجه الخاص غيرقربة بل يتوصل به إلى ربا النسيئة. وقال بعضهم: يصح لأنه في مقابلة حدوث نعمة ربح القرض إن اتّجر به أو فيه اندفاع نقمة المطالبة إن احتاج لبقائه في ذمته لإعسار أو إنفاق، ولأنه يسن للمقترض أن يرد زيادة عما اقترضه فإذا التزمهابنذر انعقد ولزمته فهو حينئذ مكافأة احسان لا وصلة للربا إذ هو لا يكون إلاّ في عقد كبيع، ومن ثمّ لو شرط عليه النذر في عقد القرض كان ربا. وقال شيخ مشايخنا العلامة المحقق الطنبداوي. فيما إذا نذر المديون للدائن منفعة الأرض المرهونة مدة بقاء الدين في ذمته. والذي رأيته لمتأخري أصحابنا اليمنيين ماهو صريح في الصحة، وممن أفتي بذلك شيخ الإسلام محمد بن حسين القماط والعلامة الحسين بن عبد الرحمن الأهدل.

പണയം നൽകിയ ഭൂമിയുടെ പ്രയോജനം കടം ശേഷിക്കുന്നിടത്തോളം കടം നൽകിയവനായിരിക്കുമെന്ന് വാങ്ങിയവൻ നേർച്ചയാക്കുന്നതിനെക്കുറിച്ച് മഹാഗുരു അല്ലാമാ മുഹഖിഖുത്ത്വൻബദാവീ(റ) ഇങ്ങനെ പറഞ്ഞിട്ടുണ്ട്: യമനികളായ പിൽക്കാല പണ്ഡിതർ അതു പറ്റുമെന്ന് വ്യക്തമാക്കിയതാണ് ഞാൻ കണ്ടിട്ടുള്ളത്. ശൈഖുൽ ഇസ്‌ലാം മുഹമ്മദുബ്നു ഹുസൈൻ അൽഖമ്മാത്(റ), അല്ലാമാ ഹുസൈൻ ബ്നു അബ്ദിർറഹ്മാനിൽ അഹ്ദൽ (റ) എന്നിവർ ഇത് സാധുവാണെന്ന് ഫത്വ നൽകിയവരിൽ ചിലരാണ്.

---

1. *നേർച്ചസാധുവാകുന്നതിന്റെ ഉദാഹരണം: കഅ്ബ അല്ലാത്ത മറ്റു പള്ളികളിലും സുഗന്ധം പൂശൽ കഅബത്തിനെ പട്ടുകൊണ്ടും മറ്റും അലങ്കരിക്കുന്നതുപോലെ പ്രത്യേക സുന്നത്താണ്. എന്നാൽ സ്വാലിഹീങ്ങളുടെ ഖബറിടങ്ങൾ ഇതുപോലെയല്ല. അവിടെ പട്ടുകൊണ്ട് അലങ്കരിക്കൽ ഹറാമാണെന്ന് നേരത്തെ പറഞ്ഞിട്ടുണ്ട്. പട്ട് അല്ലാത്തത് കൊണ്ട് അനുവദനീയമാണ്. നേർച്ച അനുവദനീയമല്ല. (ഇർശാദ്:)*

## باب البيع

هو لغة مقابلة شيء بشيء، وشرعاً مقابلة مال بمال على وجه مخصوص، والأصل فيه قبل الإجماع آيات كقوله تعالى: وأحل الله البيع البقرة: ٢٧٠ وأخبار كخبر سئل النبي ﷺ أي الكسب أطيب؟ فقال: «عمل الرجل بيده وكل بيع مبرور» أي لا غش فيه ولا خيانة.

(يصح) البيع (بايجاب) من البائع ولو هزلاً، وهو ما دل على التمليك دلالة ظاهرة (كبعتك) ذا بكذا أو هو لك بكذا (وملكتك) أو وهبتك (ذا بكذا) وكذا جعلته لك بكذا إن نوى به البيع (وقبول) من المشتري ولو هزلا هو ما دل على التملك كذلك (كاشتريت) هذا بكذا (وقبلت) أو رضيت أو أخذت أو تملكت (هذا بكذا) وذلك ليتم الصيغة الدال على اشتراطها قوله ﷺ: «انما البيع عن تراض» والرضى

### അധ്യായം: 5

# കച്ചവടം

ഒരു സാധനത്തിനു പകരം മറ്റൊരു സാധനം നൽകുക എന്നതാണ് 'ബൈഅ്' (കച്ചവടം) എന്നതിന്റെ ഭാഷാർത്ഥം. ചില പ്രത്യേക നിബന്ധനകൾ പ്രകാരം ധനവും ധനവും തമ്മിൽ ക്രയവിക്രയം നടത്തുക എന്നാണ്, സാങ്കേതികാർത്ഥം. ഇജ്മാഇനു മുമ്പ് കച്ചവടം അനുവദനീയമാണെന്നതിനുള്ള പ്രമാണം,

وَأَحَلَّ اللهُ الْبَيْعَ

(അല്ലാഹു കച്ചവടം അനുവദനീയമാക്കിയിരിക്കുന്നു.) എന്നു തുടങ്ങിയ ഖുർആൻ സൂക്തവും.[1]

سُئِلَ النَّبِيُّ ﷺ أَيُّ الْكَسْبِ أَطْيَبُ فَقَالَ عَمَلُ الرَّجُلِ بِيَدِهِ وَكُلُّ بَيْعٍ مَبْرُورٍ

(തൊഴിലുകളിൽ ഏറ്റവും നല്ലത് ഏതാണെന്ന് നബി(സ)യോട് ചോദിക്കപ്പെട്ടപ്പോൾ നബി(സ) പറഞ്ഞു: ഒരാൾ തന്റെ കൈകൊണ്ട് ചെയ്യുന്ന പ്രവൃത്തിയും ചതിയും വഞ്ചനയുമില്ലാത്ത കച്ചവടവുമാകുന്നു) തുടങ്ങിയ നബി വചനങ്ങളുമാകുന്നു.

### നിബന്ധനകൾ

വിൽക്കുന്നവൻ ഇടപാട് വാക്യവും (ഈജാബ്) വാങ്ങുന്നവൻ സ്വീകാര്യ വചന(ഖബൂൽ)വും ഉച്ചരിക്കുക വഴി കച്ചവടം സാധുവാകും. -ഇത് തമാശയായി പറഞ്ഞാലും- വിറ്റ വസ്തുവിൽ വാങ്ങിയവന്റെ ഉടമാവകാശം സ്ഥിരപ്പെടുത്തിയതായി അറിയിക്കുന്ന വാചകമാണ് ഈജാബ്. "ഇന്നതിനു പകരം ഇത് ഞാൻ നിനക്ക് വിറ്റിരിക്കുന്നു", "ഇന്നതിനു പകരം അത് നിനക്കാകുന്നു", "ഇന്നതിനു പകരം ഇത് ഞാൻ നിനക്ക് ഉടമയാക്കി തന്നിരിക്കുന്നു", "ഇന്നതിനു പകരം ഇത് ഞാൻ നിനക്ക് സമ്മാനമായി നൽകിയിരിക്കുന്നു" മുതലായവ ഈജാബിന് ഉദാഹരണങ്ങളാണ്. കച്ചവടം ഉദ്ദേശ്യമുണ്ടെങ്കിൽ "ഇന്നതിനു പകരം ഇത് ഞാൻ നിനക്ക് ആക്കിയിരിക്കുന്നു" എന്ന വാചകവും ഈജാബായി ഗണിക്കാം.

തമാശ രൂപേണയാണെങ്കിലും ഉടമാവകാശം സ്ഥാപിച്ചതായി അറിയിക്കുന്ന വാചകമാണ് ഖബൂൽ. "ഇന്നതിനു പകരം ഇത് ഞാൻ കൊണ്ടിരിക്കുന്നു", "ഞാൻ സ്വീകരിച്ചിരിക്കുന്നു", "ഞാൻ തൃപ്തിപ്പെട്ടിരിക്കുന്നു", "ഞാൻ വാങ്ങിയിരിക്കുന്നു", "ഞാൻ ഉടമയാക്കിയിരിക്കുന്നു" തുടങ്ങിയവ ഖബൂലിന് ഉദാഹരണങ്ങളാണ്. "നിശ്ചയം, കച്ചവടം വിൽക്കുന്നവന്റെയും വാങ്ങുന്നവന്റെയും സംതൃപ്തിയിലധിഷ്ഠിതമാണ്" എന്ന് നബി (സ) പറഞ്ഞിരിക്കുന്നു. ഈ അടിസ്ഥാനത്തിലാണ് സംതൃപ്തി അവ്യക്തമായി മറഞ്ഞുകിടക്കുന്ന കാര്യമാകയാൽ അത് അറിയിക്കുന്ന വാക്യം ഉച്ചരിക്കണമെന്ന് വ്യവസ്ഥ ചെയ്യപ്പെട്ടിരിക്കുന്നത്. അതിനാൽ വെറും കൊടുക്കലും വാങ്ങലുംകൊണ്ട്-മുആത്വാത്-കച്ചവടം പരി

1. അൽ ബഖറ: 275

خفي فاعتبر ما يدل عليه من اللفظ فلا ينعقد بالمعاطاة، لكن اختير الانعقاد بكل ما يتعارف البيع بها فيه كالخبز واللحم دون نحو الدواب والأراضي، فعلى الأول المقبوض بها كالمقبوض بالبيع الفاسد أي في أحكام الدنيا، أما في الآخرة فلا مطالبة بها ويجري خلافها في سائر العقود، وصورتها أن يتفقا على ثمن ومثمن وإن لم يوجد لفظ من واحد ولو قال متوسط للبائع، بعت؟ فقال: نعم أو إي، وقال للمشتري: اشتريت؟ فقال: نعم، صح. ويصح أيضاً بنعم منهما لجواب قول المشتري: بعت؟ والبائع: اشتريت؟ ولو قرن بالإيجاب أو القبول حرف استقبال كأبيعك لم يصح. قال شيخنا: ويظهر أنه يغتفر من العامي نحو فتح تاء المتكلم.

وشرط صحة الإيجاب والقبول كونهما **(بلا فصل)** بسكوت طويل يقع بينهما بخلاف اليسير **(و)** لا **(تخلل لفظ)** وإن قل **(أجنبي)** عن العقد بأن لم يكن من مقتضاه ولا من مصالحه، ويشترط أيضاً ان

ഗണിക്കപ്പെടുകയില്ല. എങ്കിലും അങ്ങനെ കീഴ്വഴക്കമുള്ള റൊട്ടി, മാംസം പോലെയുള്ളതിൽ കച്ചവടം പരിഗണനീയമാണെന്ന അഭിപ്രായത്തിന് പ്രാമാണികത കൽപിക്കപ്പെട്ടിരിക്കുന്നു. മൃഗം, ഭൂമി എന്നിവക്ക് ഇത് ബാധകമല്ല.

വെറും ക്രയവിക്രയം കച്ചവടമാവുകയില്ല എന്ന ഒന്നാമതായിപ്പറഞ്ഞ ന്യായത്തിന്റെ അടിസ്ഥാനത്തിൽ ഈജാബും ഖബൂലുമില്ലാതെ കരസ്ഥമാക്കിയ വസ്തു, നിയമ വിധേയമല്ലാത്ത കച്ചവടം മുഖേന കരസ്ഥമാക്കിയതുപോലെയാണ്. ഐഹിക വിധികളിലാണിത്. എന്നാൽ പരലോകത്ത് ഇതു സംബന്ധമായി ചോദ്യം ചെയ്യപ്പെടുകയില്ല. ഈ അഭിപ്രായ വ്യത്യാസം വാടകയ്ക്കു കൊടുക്കുക, പണയം തുടങ്ങിയ മറ്റു ഇടപാടുകളിലും വരും. വാങ്ങുന്നവനും വിൽക്കുന്നവനും തമ്മിൽ വിൽപ്പന സാധനത്തെയും അതിന് നിശ്ചയിച്ച വിലയേയും സംബന്ധിച്ചുള്ള യോജിപ്പ്, അവരിലൊരാളും പ്രത്യക്ഷമായി പറഞ്ഞില്ലെങ്കിൽപോലും, വിലയും സാധനവും പരസ്പരം കൈമാറുന്നതാണ് 'മുആത്വാത്തി'ന്റെ രൂപം. വിൽക്കുന്നവനും വാങ്ങുന്നവനുമിടയിലുള്ള ഒരു മധ്യസ്ഥൻ, വസ്തുവിൽക്കുന്നവനോട് "ഇതു നീ ഇവനു വിറ്റുവോ" എന്നു ചോദിക്കുകയും വിൽക്കുന്നവൻ "അതെ" എന്നു മറുപടി നൽകുകയും, വാങ്ങുന്നവനോട് "ഇത് നീ വാങ്ങിയോ" എന്നു ചോദിച്ചപ്പോൾ അവനും "അതെ" എന്നു പറഞ്ഞാൽ കച്ചവടം സാധുവാകും. വാങ്ങുന്നവൻ "നീ വിറ്റുവോ" എന്ന് വിൽക്കുന്നവനോടും വിൽക്കുന്നവൻ "നീ വാങ്ങിയോ" എന്ന് വാങ്ങുന്നവനോടും ചോദിക്കുകയും അവർ "അതെ" എന്നു ഉത്തരം നൽകുകയും ചെയ്താലും കച്ചവടം സാധുവാകും. "ഞാൻ നിനക്കിത് വിൽക്കും", "ഞാൻ വാങ്ങും" എന്നിങ്ങനെ ഭാവിസൂചകമായുള്ള വാക്കുകൾ പറഞ്ഞു നടത്തുന്ന കച്ചവടം സാധുവല്ല. "മുതകല്ലിമി"ന്റെ (ഉത്തമ പുരുഷനെ കുറിക്കുന്ന പദം) താഇന് ളമ്മിനു പകരം ഫത്ഹ് ആയോ മറ്റോ പൊതുജനങ്ങൾ തെറ്റായി ഉപയോഗിക്കുന്നതിന് വിട്ടുവീഴ്ചയുണ്ടെന്ന്[1] ശൈഖുനാ പറഞ്ഞിരിക്കുന്നു.

ഈജാബിന്റെയും ഖബൂലിന്റെയുമിടയിൽ ദീർഘമായ മൗനംകൊണ്ട് അകൽച്ച വരാതിരിക്കൽ കച്ചവടം സാധുവാകാനുള്ള നിബന്ധനയാണ്. അൽപ സമയം മൗനമവലംബിക്കുന്നതുകൊണ്ടു വിരോധമില്ല. ഇടപാടുമായി ബന്ധമില്ലാത്ത അതിന്റെ നന്മക്ക് ആവശ്യമില്ലാത്ത മറ്റുസംസാരം അതെത്ര കുറച്ചാണെങ്കിൽപോലും ഈജാബിനും ഖബൂലിനുമിടയിൽ വരാതിരിക്കലും നിബന്ധനയാകുന്നു.[2] ഈജാബിന്റെയും ഖബൂലിന്റെയും വാക്കിൽ യോജിച്ചില്ലെങ്കിലും ആശയത്തിൽ രണ്ടുപേരും യോജിക്കലും

1. ഇടപാട് വചനങ്ങൾ അറബിയിലാവുമ്പോഴുള്ള പിഴവിനെ കുറിച്ചാണീ പരാമർശം. ഭാഷാപരമായ ചെറിയ പിഴവുകൾ പ്രശ്നമല്ലെന്ന് ചുരുക്കം.
2. ഇടപാടിന്റെ നന്മക്കാവശ്യമായ കാര്യങ്ങളും ഹംദ്, സ്വലാത്ത്, ബിസ്മി തുടങ്ങിയവയും ഇടക്കു വരുന്നതുകൊണ്ട് വിരോധമില്ല. (നിഹായ, മുഗ്നി) എന്നാൽ പ്രതിബന്ധമുള്ള അറിവില്ലായ്മ, മറവി എന്നിവ മൂലമുണ്ടാവുന്ന അന്യസംസാരം പൊറുക്കപ്പെടും.

بتوافقا معنى لا لفظاً، فلو قال: بعتك بألف فزاد أو نقص
أو بألف حالة فأجل أو عكسه أو مؤجلة بشهر فزاد
لم يصح للمخالفة (و) بلا (تعليق) فلا يصح معه
كان مات أبي فقد بعتك هذا (و) لا (تأقيت) كبعتك
هذا شهراً (وشرط في عاقدٍ) بائعاً كان أو مشتريا
(تكليف) فلا يصح عقد صبي ومجنون وكذا من مكره
بغير حق لعدم رضاه (وإسلام لتملك) رقيق (مسلم)
لا يعتق عليه، وكذا يشترط أيضاً إسلام لتملك مرتد
على المعتمد لكن الذي فى الروضة وأصلها صحة
بيع المرتد للكافر (و) لتملك شيء من (مصحف)
يعني ماكتب فيه قرآن ولو آية، وإن أثبتت لغير
الدراسة كما قاله شيخنا، ويشترط أيضاً عدم
حرابة من يشتري آلة حرب كسيف ورمح ونشاب
وترس ودرع وخيل بخلاف غير آلة الحرب ولو مما

നിബന്ധനയാണ്.[1]

വിൽക്കുന്നവൻ ഇത് ഞാൻ നിനക്ക് ആയിരത്തിന് വിറ്റിരിക്കുന്നു എന്ന് പറഞ്ഞപ്പോൾ വാങ്ങുന്നവൻ ആയിരത്തിൽ കൂടിയതോ കുറഞ്ഞതോ ആയ സംഖ്യക്ക് ഞാൻ സ്വീകരിച്ചു എന്നു പറഞ്ഞു. റൊക്കം ആയിരം രൂപക്ക് ഞാൻ വിറ്റു എന്നു പറഞ്ഞപ്പോൾ മറ്റെയാൾ അവധിക്കു ഞാൻ വാങ്ങി എന്നു പറഞ്ഞു. അല്ലെങ്കിൽ ഇതിനു വിപരീതം പറഞ്ഞു. വിൽക്കുന്നവൻ ഒരു മാസം അവധി പറഞ്ഞപ്പോൾ വാങ്ങുന്നവൻ അവധികൂട്ടി പറഞ്ഞു. ഇത്തരം രൂപങ്ങളിൽ രണ്ടുപേർക്കുമിടയിൽ പരസ്പര വൈരുദ്ധ്യമുള്ളതിനാൽ കച്ചവടം സാധുവല്ല.

ഈജാബ് ഖബൂൽ നിരുപാധികമായിരിക്കൽ ശർഥാണ്. "എന്റെ പിതാവ് മരണപ്പെട്ടാൽ ഇത് ഞാൻ നിനക്ക് വിറ്റിരിക്കുന്നു" എന്നിങ്ങനെ എന്തെങ്കിലും കാര്യത്തോട് ബന്ധപ്പെടുത്തി ഉപാധി വെച്ചല്ലാതിരിക്കലും, "ഒരു മാസത്തേക്ക് ഇത് ഞാൻ നിനക്ക് വിറ്റു" എന്നിങ്ങനെ കാലനിർണയം ചെയ്യാതിരിക്കലും കച്ചവട സാധുതയ്ക്കുള്ള നിബന്ധനയാകുന്നു.

## നിബന്ധനകൾ

ഇടപാടു നടത്തുന്നവർ (വാങ്ങുന്നവനും വിൽക്കുന്നവനും) മതശാസനക്ക് വിധേയരായിരിക്കൽ ശർത്താണ്. അപ്പോൾ കുട്ടി, ഭ്രാന്തൻ എന്നിവരുടെ ഇടപാട് സാധുവാകുകയില്ല. ഇപ്രകാരം തന്നെ, അക്രമമായി നിർബന്ധപൂർവ്വം ഒരാളുമായി നടത്തുന്ന കച്ചവടവും സാധുവല്ല. അവന്നതിൽ സംതൃപ്തിയില്ല എന്നതാണു കാരണം.

മുസ്‌ലിമായ അടിമയെ വാങ്ങുന്നവൻ മുസ്‌ലിമായിരിക്കണമെന്നതും ശർഥാണ്. വാങ്ങുന്നതോടുകൂടി സ്വതന്ത്രനാവുകയില്ലെങ്കിലാണിത്.[2] മതഭ്രഷ്ടനായ (മുർതദ്ദ്) അടിമയെ ഉടമപ്പെടുത്തുന്നവനും മുസ്‌ലിമായിരിക്കണമെന്ന് ശർത്തുണ്ട് എന്നതാണ് പ്രബലാഭിപ്രായം. എന്നാൽ റൗളയിലും അതിന്റെ മൂലഗ്രന്ഥത്തിലുമുള്ളത് അവിശ്വാസിക്ക് മുർത്തദ്ദിനെ വിൽക്കുന്നത് സാധുവാകുമെന്നാണ്.

## മുസ്ഹഫ് വിൽപ്പന

മുസ്ഹഫ് -അതായത് ഖുർആൻ എഴുതപ്പെട്ടത്- ഒരു സൂക്തമാണെങ്കിലും പഠനആവശ്യത്തിനല്ലെങ്കിലും വാങ്ങുന്നവൻ മുസ്‌ലിമായിരിക്കൽ കച്ചവടം സാധുവാകാനുള്ള നിബന്ധനയാണെന്ന്. നമ്മുടെ ഗുരു പറഞ്ഞിരിക്കുന്നു. വാൾ, കുന്തം, ചാട്ടുളി, പടയങ്കി, പരിച, കുതിര തുടങ്ങിയ ആയുധ സാമഗ്രികൾ വാങ്ങുന്നവൻ വിൽക്കുന്നവനെതിരെ പ്രയോഗിക്കുന്നവനാവാതിരിക്കലും കച്ചവട സാധുത

1. ഉദാ: ഇത്രരൂപക്ക് ഇത് ഞാൻ നിനക്ക് സമ്മാനമായി നൽകി എന്ന് വിൽക്കുന്നവനും ഞാനിത് നിന്നിൽ നിന്ന് വാങ്ങിയിരിക്കുന്നു എന്ന് കൊള്ളുന്നവനും പറയുക. (ഇആന:)
2. ഒരു സത്യനിഷേധി ഒരു മുസ്‌ലിം അടിമയെ ഉടമപ്പെടുത്തുക എന്നത് മുസ്‌ലിം അടിമയെ നിസ്സാരപ്പെടുത്തലാണ്. എന്നാൽ കാഫിർ, അടിമയെ വാങ്ങുന്നതോടുകൂടി തന്നെ സ്വതന്ത്രനാവുമെങ്കിൽ കച്ചവടം സാധുവാകും. കാഫിർ, മുസ്‌ലിം അടിമയുടെ പിതാവോ, മകനോ ആവുന്നതുപോലെ. ഇത്തരം അവസ്ഥയിൽ നിസ്സാരപ്പെടുത്തൽ ഇല്ലാത്തതിനാൽ കച്ചവടം സാധുവാകും.

تتأتى منه كالحديد إذ لا يتعين جعله عدة حرب، ويصح بيعها للذمي أي في دارنا (و) شرط (في معقود) عليه مثمناً كان أو ثمنا (ملك له) أي للعاقد (عليه) فلا يصح بيع فضولي، ويصح بيع مال غيره ظاهراً إن بان بعد البيع أنه له كأن باع مال مورثه ظاناً حياته فبان ميتاً حينئذ لتبين أنه ملكه، ولا أثر لظن خطإ بان صحته لأن الاعتبار في العقود بما في نفس الأمر لابما في ظن المكلف.

فائدة: لو أخذ من غيره بطريق جائز ما ظن حله وهو حرام باطنا فإن كان ظاهر المأخوذ منه الخير لم يطالب في الآخرة وإلا طولب قاله البغوي. ولو اشتري طعاماً فى الذمة وقضى من حرام فإن أقبضه له البائع برضاه قبل توفية الثمن حل له أكلها او بعدها مع علمه أنه حرام حل أيضاً وإلاّ حرم إلى أن

യ്ക്കുള്ള നിബന്ധനയാണ്.[1] മുസ്‌ലിംകളുമായി സൗഹാർദ്ദം പുലർത്തുന്നവർക്ക് വിൽക്കാം.

## അപരന്റെ വസ്തു വിൽക്കൽ

ഇടപാട് ചെയ്യപ്പെടുന്ന വസ്തുവിൽ അത് വിലയായിരുന്നാലും ചരക്കായാലും കച്ചവടം നടത്തുന്നവന് പൂർണമായ കൈകാര്യാവകാശമുണ്ടായിരിക്കണമെന്നതും കച്ചവടം സാധുവാകാനുള്ള നിബന്ധനയാണ്.[2] എന്നിരിക്കെ ഉടമയോ വക്കീലോ രക്ഷാധികാരിയോ അല്ലാത്തവന്റെ വിൽപ്പന സാധുവല്ല. പ്രത്യക്ഷത്തിൽ മറ്റൊരാളുടെ വസ്തു വിൽപ്പന നടത്തുകയും അത് തന്റേതു തന്നെയാണെന്ന് പിന്നീട് വ്യക്തമാവുകയും ചെയ്താൽ പ്രസ്തുത കച്ചവടം സാധുവാകും.[3] തനിക്ക് അനന്തരം ലഭിക്കേണ്ട വ്യക്തി ജീവിച്ചിരിപ്പുണ്ടെന്ന ധാരണയിൽ അയാളുടെ സമ്പത്ത് വിൽക്കുകയും, കച്ചവടം നടക്കുന്ന സമയത്ത് അദ്ദേഹം മരിച്ചിട്ടുണ്ടെന്ന് പിന്നീട് വ്യക്തമാവുകയും ചെയ്യുന്നത് ഇതിന് ഉദാഹരണമാണ്. വിൽപന സമയത്ത് വസ്തു അവന്റേതായിരുന്നെന്ന് വ്യക്തമായതാണ് സാധുവാകാനുള്ള കാരണം. അനന്തരം ലഭിക്കേണ്ട വ്യക്തി ജീവിച്ചിരിപ്പുണ്ടെന്ന തെറ്റിദ്ധാരണ പരിഗണനീയമല്ല. കാരണം ഇടപാടുകളിൽ കാര്യത്തിന്റെ യാഥാർത്ഥ്യമാണ് പരിഗണിക്കപ്പെടുക. വ്യക്തിയുടെ ധാരണയല്ല.

## നിഷിദ്ധ വസ്തുവും വിലയും

ഒരാൾ അനുവദനീയമാണെന്ന ധാരണയിൽ അനുവദനീയ മാർഗത്തിലൂടെ മറ്റൊരാളിൽ നിന്ന് ഒരു വസ്തു വാങ്ങുകയും സത്യത്തിൽ അത് ഹറാമായിരിക്കുകയും ചെയ്തു. എന്നാൽ പ്രത്യക്ഷത്തിൽ നല്ലവനായ ഒരാളിൽ നിന്നാണത് വാങ്ങിയതെങ്കിൽ പരലോകത്ത് അതേക്കുറിച്ച് വാങ്ങിയവനോട് ചോദ്യം ചെയ്യപ്പെടുകയില്ല. പ്രത്യക്ഷത്തിൽ നല്ലവനല്ലായിരുന്നെങ്കിൽ അവൻ ചോദ്യം ചെയ്യപ്പെടും. ഇമാം ബഗ്‌വി പറഞ്ഞതാണിത്.

വില തരാമെന്ന വ്യവസ്ഥയിൽ ഭക്ഷണ സാധനം വാങ്ങുകയും ഹറാമായതിൽ നിന്നെടുത്ത് അതിന്റെ വില കൊടുത്തുതീർക്കുകയും ചെയ്തു. വില കൊടുത്തുതീർക്കുന്നതിനു മുമ്പായി വിറ്റവൻ വാങ്ങിയവന് സംതൃപ്തിയോടെ വസ്തു കൈമാറിയിരുന്നു. എങ്കിൽ അവനത് ഭക്ഷിക്കൽ അനുവദനീയമാവും. അല്ലെങ്കിൽ വിലകൊടുത്തു തീർത്ത ശേഷമാണ് സാധനം കൈമാറിയതെന്നിരിക്കട്ടെ, അപ്പോൾ തന്നിട്ടുള്ള വില ഹറാമിൽ നിന്നാണെന്ന് വിറ്റവനറിയാം. ഈ അവസ്ഥയിലും വാങ്ങിയവന് ആ വസ്തു ഭക്ഷിക്കാം. എന്നാൽ തനിക്ക് ലഭിച്ചിരിക്കുന്ന വില ഹറാമിൽ നിന്നാണെന്ന് വിറ്റവൻ അറിയാത്ത പക്ഷം വിറ്റവൻ വില ഒടുക്കുന്നതിൽ നിന്ന് വാങ്ങിയവനെ ഒഴിവാക്കി കൊടുക്കുകയോ അനുവദനീയ ധനത്തിൽ നിന്ന് വാങ്ങിയവൻ വില നൽകുകയോ ചെയ്യുന്നതുവരെ വാങ്ങിയവന് അത് ഭക്ഷിക്കുന്നത്

1. യുദ്ധായുധങ്ങൾ നിർമിക്കാവുന്ന ഇരുമ്പു പോലെയുള്ളവ വിൽക്കുന്നതിന് ഈ നിബന്ധന ബാധകമല്ല. യുദ്ധായുധമുണ്ടാക്കുമെന്ന ധാരണയില്ലെങ്കിലാണിത്. ധാരണയുണ്ടെങ്കിൽ വിൽപ്പന ഹറാമാകും.
2. ഉടമസ്ഥത, വക്കാലത്ത്, രക്ഷാധികാരം എന്നിവയിലേതെങ്കിലും ഒന്നുകൊണ്ടാവാം കൈകാര്യാവകാശമുണ്ടാവുന്നത്. (ഇആന:)
3. എങ്കിലും ഈ വിൽപന നിഷിദ്ധമാണെന്ന് വിശദീകരണമുണ്ട്. (ശർവാനി)

يرته أو يوفيه من حلّ قاله شيخنا. (وطهره) أو إمكان طهره بغسل، فلا يصح بيع نجس كخمر وجلد ميتة وإن أمكن طهرهما بتخلل أو دباغ ولا متنجس لا يمكن طهره ولو دهناً تنجس بل يصح هبته (ورؤيته) أي المعقود عليه إن كان معينا، فلا يصح بيع معين لم يره العاقدان أو أحدهما كرهنه وإجارته للغرر المنهي عنه وإن بالغ في وصفه، ويكفي الرؤية قبل العقد فيما لا يغلب تغيره إلى وقت العقد، ويكفي رؤية بعض المبيع إن دل على باقيه كظاهر صبرة نحو بر وأعلى المائع ومثل أنموذج متساوي الاجزاء كالحبوب أو لم يدل على باقيه بل كان صوانا للباقي لبقائه كقشر رمان وبيض وقشرة سفلى لنحو جوز فيكفي رؤيته لأن صلاح باطنه في ابقائه وإن لم يدل هو عليه، ولا يكفي رؤية القشرة العليا إذا انعقدت السفلى، ويشترط أيضاً قدرة تسليمه فلا يصح بيع آبق وضال ومغصوب لغير قادر على انتزاعه وكذا سمك بركة شق تحصيله.

നിഷിദ്ധമാണെന്ന് നമ്മുടെ വന്ദ്യഗുരു പ്രസ്താവിച്ചിരിക്കുന്നു.

## മദ്യവിൽപ്പന

കച്ചവട വസ്തു ശുദ്ധമായതോ കഴുകി ശുദ്ധിയാക്കാൻ സാധിക്കുന്നതോ ആയിരിക്കൽ ശർത്താണ്. അപ്പോൾ മദ്യം, ശവത്തിന്റെ തോൽ മുതലായവ വിൽക്കുന്നത് സാധുവല്ല. കള്ള് സുർക്കയാക്കിയും തോൽ ഊറക്കിട്ടും ശുദ്ധിയാക്കാൻ സാധിക്കുമെങ്കിലും സാധുവാകില്ല. ശുദ്ധിയാക്കാൻ സാധിക്കാത്തവിധം നജസ് ബാധിച്ച വസ്തുക്കളും നജസ് ബാധിച്ച എണ്ണ പോലും വിൽക്കാൻ പാടില്ല. എന്നാലിവയെല്ലാം സൗജന്യമായി നൽകാവുന്നതാണ്.

## വസ്തു കണ്ടു ബോധ്യപ്പെടണം

ഇടപാടു വസ്തു -നിജപ്പെട്ടതാണെങ്കിൽ- കാണുകയെന്നത് കച്ചവടം സാധുവാകാനുള്ള നിബന്ധനയാണ്. കച്ചവടം നടത്തുന്ന രണ്ടാളോ രണ്ടിൽ ഒരാളോ കണ്ടിട്ടില്ലാത്ത നിജപ്പെട്ട വസ്തുവിലുള്ള കച്ചവടം സാധുവാകുകയില്ല. നിജമായ വസ്തു കാണാതെ പണയം വെക്കലും വാടകക്കു കൊടുക്കലും സാധുവാകാത്തതുപോലെ തന്നെ. ഇത്തരം ഇടപാടുകളിൽ നിരോധിക്കപ്പെട്ട വഞ്ചന വന്നുകൂടാൻ സാധ്യതയുള്ളതാണതിനു കാരണം. വസ്തുവിന്റെ ഗുണങ്ങൾ എത്ര വിശദീകരിച്ചു പറഞ്ഞാലും കാണുക തന്നെ വേണം. കച്ചവടം നടക്കുന്ന സമയമാവുമ്പോഴേക്കും സാധാരണഗതിയിൽ വ്യത്യാസപ്പെടുന്ന വസ്തുവല്ലെങ്കിൽ ഇടപാടിനു മുമ്പ് കണ്ടാലും മതി. വസ്തുവിന്റെ അൽപഭാഗം കണ്ടാൽ ബാക്കിയുള്ളതിന്റെ അവസ്ഥ അറിയാൻ സാധിക്കുമെങ്കിൽ അത്രയും കണ്ടാൽ മതി. ഗോതമ്പുപോലെയുള്ളതിന്റെ കൂമ്പാരത്തിന്റെ മുകൾഭാഗം, ദ്രാവകത്തിന്റെ മേൽഭാഗം, ധാന്യം പോലെയുള്ള ഏറ്റവ്യത്യാസമില്ലാത്ത വസ്തുവിൽ നിന്ന് സാമ്പിൾ എന്നിവ ഉദാഹരണങ്ങളാണ്. അൽപം കണ്ടാൽ അവസ്ഥ മനസ്സിലാക്കാൻ പറ്റുകയില്ലെങ്കിലും കാഴ്ചയിൽ പെടുന്നത് ബാക്കിയുള്ളതിന്റെ നിലനിൽപിന് അനിവാര്യമായതാണെങ്കിൽ അത് കണ്ടാൽ മതി. മുട്ട, റുമ്മാൻ തുടങ്ങിയവയുടെ തോടും അക്രോട്ട് പോലെയുള്ളതിന്റെ ഉൾതൊലിയും ഉദാഹരണങ്ങളാണ്. അത് കണ്ടാൽ ഉള്ളിലുള്ളതിനെ കുറിച്ച് മനസ്സിലാക്കാൻ കഴിയില്ലെങ്കിലും അത് കണ്ടാൽ മതിയാകും. കാരണം മുട്ട, റുമ്മാൻ തുടങ്ങിയവയുടെ പുറംതോടിന്റെ നിലനിൽപ്പാണ് അവയുടെ കാമ്പിന്റെ ഗുണം നിലനിറുത്തുന്നത്. അകം തൊലി ഉറച്ചു കട്ടി കൂടിയതാണെങ്കിൽ പുറംതൊലി കണ്ടാൽ മതിയാകില്ല.

## കുളത്തിലെ മത്സ്യം

കച്ചവടം ചെയ്യപ്പെടുന്ന വസ്തു ഏൽപിച്ചു കൊടുക്കാൻ സാധിക്കുന്നതാവലും കച്ചവടം സാധുവാകാനുള്ള നിബന്ധനയാണ്. അപ്പോൾ ഒളിച്ചോടിയ അടിമ, വീണുപോയ വസ്തു, കവർച്ച ചെയ്യപ്പെട്ടത് മുതലായവ തേടിപ്പിടിച്ചു സ്വന്തമാക്കാൻ കഴിയാത്തവന് വിൽക്കുന്നത് സാധുവല്ല. കുളത്തിലുള്ള പിടിക്കാൻ പ്രയാസമുള്ള മത്സ്യം വിൽക്കലും ഇപ്രകാരം തന്നെ.

مهمة: من تصرف في مال غير ببيع أو غيره ظاناً تعديه فبان ان له عليه ولا ية كأن كان مال مورّثه فبان موته، أو مال أجبني فبان إذنه له، أو ظاناً فقد شرط فبان مستوفياً للشروط صح تصرفه لأن العبرة في العقود بما في نفس الأمر وفي العبادات بذلك وبما فى ظن المكلف، ومن ثمّ لو توضأ ولم يظن أنه ماء مطلق بطل طهره وإن بان مطلقاً لأن المدار فيها على ظن المكلف. وشمل قولنا ببيع أو غيره التزويج والإبراء وغيرهما، فلو أبرأ من حق ظاناً أنه لا حق له فبان له حق صح على المعتمد، ولو تصرف في إنكاح فإن كان مع الشك في ولاية نفسه فبان ولياً لها حينئذ صح اعتباراً بما فى نفس الأمر.

**(وشرط في بيع)** ربوي وهو محصور في شيئين **(مطعوم)** كالبر والشعير والتمر والزبيب والملح والأرز والذرة والفول **(ونقد)** أي ذهب وفضة ولو غير مضروبين كحلي وتبر **(بجنسه)** كبر ببر وذهب بذهب **(حلول)** للعوضين **(وتقابض قبل تفرق)** ولو

## പരിഗണനന യാഥാർത്ഥ്യത്തിന്

താൻ അതിക്രമമാണ് ചെയ്യുന്നതെന്ന ധാരണയോടെ തന്നെ മറ്റൊരാളുടെ ധനത്തിൽ വിൽപ്പനയോ മറ്റു ഇടപാടോ നടത്തുകയും, അപ്പോൾ തനിക്കതിൽ കൈകാര്യത്തിന്നധികാരമുണ്ടായിരുന്നെന്ന് പിന്നീട് ബോധ്യപ്പെടുകയും ചെയ്താൽ പ്രസ്തുത കച്ചവടം സാധുവാകും. തനിക്ക് അനന്തരാവകാശം ലഭിക്കേണ്ട വ്യക്തിയുടെ ഉദാ: പിതാവ് ധനം വിൽക്കുകയും എന്നാൽ വിറ്റ സമയത്ത് അയാൾ മരണപ്പെട്ടിരുന്നെന്ന് പിന്നീട് വ്യക്തമാവുകയും ചെയ്യുക, അന്യന്റെ സമ്പത്ത് വിൽക്കുകയും എന്നാൽ തനിക്കത് വിൽക്കാൻ ഉടമ അനുവാദം തന്നിരുന്നുവെന്ന് പിന്നീട് ബോധ്യപ്പെടുക, നിബന്ധന ഒത്തിട്ടില്ലെന്ന് ധരിക്കുകയും എന്നാൽ നിബന്ധന പൂർത്തിയായിരുന്നെന്ന് പിന്നീട് ബോധ്യമാവുകയും ചെയ്യുക തുടങ്ങിയവയെല്ലാം ഉദാഹരണങ്ങളാണ്. ഇടപാടുകളിൽ കാര്യത്തിന്റെ യാഥാർത്ഥ്യം മാത്രം പരിഗണിക്കപ്പെടുന്നത് കൊണ്ടും ആരാധനാ കർമങ്ങളിൽ ഇതിനു പുറമെ മുകല്ലഫിന്റെ ധാരണ കൂടി ആവശ്യമാണെന്നതുമാണ് കാരണം. ത്വഹൂറായ വെള്ളമാണെന്ന് വുളൂ ചെയ്ത ശേഷം ബോധ്യപ്പെട്ടാൽപോലും വുളൂ ചെയ്യുന്ന സമയത്ത് ആ ബോധ്യം ഇല്ലെങ്കിൽ വുളൂ സാധുവാകില്ല. കാരണം മുകല്ലഫിന്റെ ധാരണയാണിവിടെ അടിസ്ഥാനം.

"വിൽപ്പനയോ മറ്റു ഇടപാടുകളോ" എന്നു നാം മേൽ പറഞ്ഞതിൽ വിവാഹം ചെയ്തുകൊടുക്കുക, ബാധ്യതയിൽ നിന്ന് ഒഴിവാക്കി കൊടുക്കുക -ഇബ്റാഅ്- എന്നിവയും മറ്റും[1] ഉൾപ്പെടുന്നതാണ്. ഇടപാട് ഒന്നുമില്ലെന്ന ധാരണയിൽ ഒരാൾ മറ്റൊരാളെ ബാധ്യതയിൽ നിന്ന് ഒഴിവാക്കി കൊടുക്കുകയും എന്നാൽ അവനുമായി ഇടപാടുണ്ടായിരുന്നെന്ന് പിന്നീട് ബോധ്യപ്പെടുകയും ചെയ്താൽ പ്രസ്തുത ബാധ്യത ഒഴിവാകുമെന്നാണ് പ്രബലാഭിപ്രായം. വിവാഹം ചെയ്തുകൊടുക്കാൻ തനിക്കധികാരമുണ്ടോ എന്ന് സംശയിച്ചു കൊണ്ട് ഒരാൾ ഒരു സ്ത്രീയെ വിവാഹം ചെയ്തു കൊടുക്കുകയും എന്നാൽ വിവാഹ സമയത്ത് തനിക്കതിന്നധികാരമുണ്ടായിരുന്നെന്ന് പിന്നീട് ബോധ്യമാവുകയും ചെയ്താൽ പ്രസ്തുത നികാഹ് സാധുവാകും. കാര്യത്തിന്റെ യാഥാർത്ഥ്യം പരിഗണിക്കുക എന്ന അടിസ്ഥാനത്തിലാണിത്.

## പലിശ

രിബവിയ്യായ[2] (പലിശ വരാനിടയുള്ള) ഇടപാട് രണ്ട് ഇനങ്ങളിൽ മാത്രമാണുള്ളത്. ഗോതമ്പ്, യവം, കാരക്ക, മുന്തിരി, ഉപ്പ്, അരി, ചോളം, അവരക്ക മുതലായ ഭക്ഷ്യവസ്തുക്കളിലും നാണയമായി അടിക്കപ്പെട്ടതല്ലെങ്കിലും സ്വർണം, വെള്ളി - ഉദാ: ആഭരണം ഇതിന്റെ കട്ടി - എന്നിവയിലും അവ ഒരേ ഇനത്തിൽ പെട്ടതിന് പകരം വിൽക്കുമ്പോൾ - ഗോതമ്പിനു പകരം ഗോതമ്പും സ്വർണത്തിനു പകരം

1. ഉദാ: ഹിബ:, വഖ്ഫ്, ഇത്ഖ്
2. *ഭക്ഷ്യ വസ്തുക്കൾ, നാണയങ്ങൾ എന്നിവക്ക് സാങ്കേതികമായി 'രിബവിയ്യ്' എന്ന് പറയുന്നു.*

تقابض البعض صح فيه فقط (ومماثلة) بين العوضين يقيناً بكيل في مكيل ووزن فى موزون وذلك لقوله ﷺ: «لا تبيعوا الذهب بالذهب ولا الورق بالورق ولا البر بالبر ولا الشعير بالشعير ولا التمر بالتمر ولا الملح بالملح إلاّ سواء بسواء عيناً بعين يدا بيد، فإذا اختلفت هذه الأصناف فبيعوا كيف شئتم إذا كان يداً بيد» أي مقابضة. قال الرافعي: ومن لازمه الحلول أي غالباً فيبطل بيع الربوي بجنسه جزافاً أو مع ظن مماثلة وإن خرجتا سواء.

(و) شرط في بيع أحدهما (بغير جنسه) واتحدا في علة الربا كبر بشعير وذهب بفضة (حلول وتقابض) قبل تفرق لا مماثلة، فيبطل بيع الربوي بغير جنسه إن لم يقبضا في المجلس بل يحرم البيع في الصورتين إن اختل شرط من الشروط واتفقوا على أنه من الكبائر لورود اللعن لآكل الربا وموكله وكاتبه، وعلم بما تقرر أنه لو بيع طعام بغيره كنقد

സ്വർണവും വിൽക്കുക ഉദാഹരണം – രണ്ടും റൊക്കമായിരിക്കുക, സദസ്സ് പിരിയുന്നതിനു മുമ്പ് തന്നെ അവ കൈമാറുക, അളവു തുല്യമാണെന്നുറപ്പുണ്ടാവുക എന്നിവ ഇടപാട് സാധുവാകാൻ നിബന്ധനയുണ്ട്. കുറച്ചു മാത്രം കൈമാറിയാൽ അതിൽ മാത്രമേ കച്ചവടം സാധുവാകുകയുള്ളൂ. അളക്കപ്പെടുന്ന വസ്തുക്കളിൽ അളന്നുകൊണ്ടും തൂക്കപ്പെടുന്നതിൽ തൂക്കിക്കൊണ്ടുമാണ് തുല്യത ഉറപ്പു വരുത്തുക.

لَاتَبِيعُوا الذَّهَبَ بِالذَّهَبِ وَلَا الْوَرِقَ بِالْوَرِقِ وَلَا الْبُرَّ بِالْبُرِّ وَلَا الشَّعِيرَ بِالشَّعِيرِ وَلَا التَّمْرَ بِالتَّمْرِ وَلَا الْمِلْحَ بِالْمِلْحِ إِلَّا سَوَاءً بِسَوَاءٍ عَيْنًا بِعَيْنٍ يَدًا بِيَدٍ فَإِذَا اخْتَلَفَتْ هَذِهِ الاصْنَافُ فَبِيعُوا كَيْفَ شِئْتُمْ إِذَا كَانَ يَدًا بِيَدٍ.

(സ്വർണത്തിനുപകരം സ്വർണവും വെള്ളിക്കുപകരം വെള്ളിയും ഗോതമ്പിനു പകരം ഗോതമ്പും യവത്തിനു പകരം യവവും കാരക്കക്കു പകരം കാരക്കയും ഉപ്പിനു പകരം ഉപ്പും സമത്തിനു സമമായും റൊക്കത്തിനു റൊക്കമായും കൈക്ക് കയ്യായുമല്ലാതെ നിങ്ങൾ വിൽപ്പന നടത്തരുത്. വ്യത്യസ്ഥ ഇനങ്ങളാണെങ്കിൽ റൊക്കത്തിനു റൊക്കമായി നിങ്ങളുദ്ദേശിക്കുന്ന പ്രകാരം വിൽക്കുക)

എന്ന നബിവചനമാണ് ഈ നിബന്ധനകൾക്ക് അടിസ്ഥാനം. മിക്കവാറും റൊക്കമൊവലും പരസ്പരം കൈമാറുന്നതിന്റെ അനിവാര്യതയിൽ പെട്ടതാണെന്ന് ഇമാം റാഫിഈ(റ) പറഞ്ഞിരിക്കുന്നു. എന്നിരിക്കെ പലിശ വന്നുചേരാനിടയുള്ള വസ്തുക്കൾ അതേ ഇനത്തിൽ പെട്ടതിന് പകരം മതിപ്പ് കണക്കാക്കിയോ തുല്യമാണെന്ന ധാരണയോടെയോ നടത്തുന്ന വിൽപ്പന ബാത്വിലാണ്. യഥാർത്ഥത്തിൽ അവരണ്ടും തുല്യമായിരുന്നാലും.[1]

സ്വർണത്തിനു പകരം വെള്ളി, യവത്തിനു പകരം ഗോതമ്പ് എന്നിങ്ങനെ പലിശയുടെ കാരണങ്ങൾ[2] യോജിക്കുന്നതും ഒരേ ഇനത്തിൽ പെടാത്തതും തമ്മിൽ വിൽക്കുമ്പോൾ റൊക്കമായിരിക്കലും സദസ്സ് പിരിയുന്നതിനു മുമ്പ് തന്നെ വസ്തു പരസ്പരം കൈമാറലും ശർത്താണ്. തുല്യമായിരിക്കൽ ശർത്തില്ല. അപ്പോൾ സദസ്സിൽ വെച്ച് കൈമാറുന്നില്ലെങ്കിൽ, പലിശ വരാനിടയുള്ള വസ്തു അത്തരം മറ്റൊരു ഇനത്തിന് പകരം വിൽപ്പന നടത്തുന്നത് സാധുവല്ല.[3] മാത്രമല്ല, മേൽ വിവരിച്ച രണ്ടു വിൽപ്പനകളിലും അവക്കു പറഞ്ഞ നിബന്ധനകൾക്ക് ഭംഗം നേരിട്ടാൽ പ്രസ്തുത കച്ചവടം ഹറാമാകുന്നതാണ്. അത്തരം കച്ചവടം വൻപാപങ്ങളിൽ പെട്ടതാണെന്നതിൽ ഭിന്നാഭിപ്രായമില്ല. കാരണം, പലിശ ഭക്ഷിക്കുന്നവനും ഭക്ഷിപ്പിക്കുന്നവനും എഴുതുന്നവനും ശാപവിധേയനാണെന്ന് ഹദീസിൽ വന്നി

1. തുല്യമാണെന്ന് ഇടപാടു സമയത്ത് അറിയാത്തതാണ് കാരണം. തുഹ്ഫ.
2. വിൽപനയിൽ പലിശയുടെ കാരണങ്ങൾ രണ്ടാണ്. ഭക്ഷ്യ വസ്തു, നാണയം എന്നിവ. സ്വർണത്തിനു പകരം വെള്ളി വിൽക്കുമ്പോൾ നാണയം എന്ന കാരണം രണ്ടിലുമുണ്ട്. എന്നാലും ഇനങ്ങൾ മാറിയതുകൊണ്ട് രണ്ടു നിബന്ധനേയുള്ളൂ.
3. രിബവിയ്യായ (ഭക്ഷ്യവസ്തു, നാണയം) ഒന്നിനെ അതേ വർഗത്തിന് പകരമുള്ള വിൽപനയും, പലിശയുടെ കാരണം രണ്ടിലും ഒന്നായിരിക്കെ ഇനം മാറിയുള്ള വിൽപനയും.

أو ثوب أو غير طعام بطعام لم يشترط شيء من الثلاثة.

(و) شرط (في بيع موصوف في ذمة) ويقال له السلم مع الشروط المذكورة للبيع غير الرؤية (قبض رأس مال) معين أو في الذمة في مجلس خيار وهو (قبل تفرق) من مجلس العقد ولو كان رأس المال منفعة، وإنما يتصور تسليم المنفعة بتسليم العين كدار وحيوان ولمسلم إليه قبضه ورده لمسلم ولو عن دينه (وكون مسلم فيه ديناً) في الذمة حالاً كان أومؤجلاً لأنه الذي وضع له لفظ السلم، وفأسلمت إليك ألفاً في هذا العين أو هذا في هذا ليس سلماً لا نتفاء الشرط ولا بيعاً لا ختلال لفظه. ولو قال: اشتريت منك ثوباً صفته كذا بهذه الدراهم. فقال: بعتك. كان بيعاً عند الشيخين نظراً للفظ، وقيل سلم نظراً للمعنى واختاره جمع محققون (و) كون المسلم فيه (مقدوراً) على تسليمه (في محله) بكسر الحاء أي وقت حلوله، فلا يصح السلم في منقطع عند المحل كالرطب في الشتاء

രിക്കുന്നു. ഭക്ഷണ സാധനങ്ങൾ മറ്റു വസ്തുക്കൾക്കോ-ഉദാ: നാണയം, വസ്ത്രം-മറ്റു വസ്തുക്കൾ ഭക്ഷണ സാധനങ്ങൾക്ക് പകരമോ വിൽക്കുമ്പോൾ മേൽ വിവരിച്ച മൂന്നു നിബന്ധനകളിൽപെട്ട ഒന്നും ബാധകമല്ലെന്ന് ഇപ്പറഞ്ഞതിൽ നിന്ന് മനസ്സിലാക്കാം.[1]

## അവധിക്കച്ചവടം -സലമ്-

ഇന്നാലിന്ന ഗുണങ്ങളുള്ള വസ്തു നൽകാമെന്ന് ഏറ്റെടുത്തു നടത്തപ്പെടുന്ന കച്ചവടത്തിന് (ഇത് അവധിക്കച്ചവടം-'സലമ്'-എന്ന് പറയുന്നു) നേരിട്ടു കാണണമെന്ന നിബന്ധന ഒഴികെ കച്ചവടത്തിന്റെ മറ്റെല്ലാ നിബന്ധനകളും ബാധകമാണ്. മാത്രമല്ല, നിജപ്പെട്ടതോ ഉത്തരവാദിത്വത്തിൽ പറഞ്ഞതോ ആയ മൂലധനം[2] കച്ചവടം നടന്ന സദസ്സിൽ നിന്ന് പിരിയുന്നതിനു മുമ്പ് കൈപ്പറ്റൽ നിബന്ധനയാണ്. മൂലധനം വല്ലതിന്റെയും ഉപകാരമാണെങ്കിലും ശരി. വീട്, മൃഗം മുതലായവ ഏൽപ്പിച്ചു കൊടുക്കലാണ് ഉപകാരം ഏൽപിച്ചു കൊടുക്കുന്നതിന്റെ രൂപം. താൻ കൊടുക്കാനുള്ള കടത്തിലേക്കാണെങ്കിലും വിറ്റവൻ മൂലധനം സ്വീകരിച്ചതിനു ശേഷം വാങ്ങിയവനു തന്നെ തിരിച്ചു കൊടുക്കുന്നത് അനുവദനീയമാണ്. 'സലം' കച്ചവടം ചെയ്യപ്പെടുന്ന വസ്തു ഉത്തരവാദിത്വത്തിൽ പറഞ്ഞ കടമായിരിക്കലും 'സലം' സാധുവാകാനുള്ള നിബന്ധനയാണ്. അത് അവധി നിശ്ചയിക്കപ്പെടുന്നതാണെങ്കിലും റൊക്കമായി നൽകപ്പെടുന്നതാണെങ്കിലും ശരി. കാരണം 'സലം' എന്ന പദം നിശ്ചയിക്കപ്പെട്ടിരിക്കുന്നത് ഇതിനാണ്. അപ്പോൾ ഇതിൽ ഞാൻ നിന്നോട് ആയിരത്തിന് 'സലം; നടത്തി, അല്ലെങ്കിൽ ഈ വസ്തുവിൽ ഈ സാധനത്തിന് നീയുമായി ഞാൻ 'സലം' നടത്തി എന്നീ പ്രകാരമെല്ലാം പറഞ്ഞുകൊണ്ടുള്ളത് നിബന്ധനകൾ ഒക്കാത്തതിനാൽ 'സല'മും, കച്ചവടത്തിന്റെ നിശ്ചിത പദങ്ങളില്ലാത്തതിനാൽ കച്ചവടവും ആകുന്നില്ല. ഇന്നാലിന്ന ഗുണങ്ങളുള്ള ഒരു വസ്ത്രം ഈ ദിർഹമുകൾക്ക് പകരം ഞാൻ നിന്നിൽ നിന്ന് വാങ്ങിയിരിക്കുന്നു എന്നൊരാൾ പറയുകയും, വിൽക്കുന്നവൻ നിനക്ക് ഞാൻ വിറ്റിരിക്കുന്നു എന്നു പറയുകയും ചെയ്തുവെങ്കിൽ വാചകം പരിഗണിച്ച് അത് കച്ചവടമായിത്തീരും. 'സലം' ആവുകയില്ല. ശൈഖാനിയുടെ[3] പക്ഷമാണിത്. വാചകത്തിന്റെ ആശയം പരിഗണിച്ച് 'സലം' ആകുമെന്നും പറയപ്പെട്ടിരിക്കുന്നു. ഒരു സംഘം മുഹഖിഖീങ്ങൾ ഈ അഭിപ്രായത്തിന് പ്രാമാണികത കൽപ്പിച്ചിരിക്കുന്നു.

അവധിക്കച്ചവടം നടത്തപ്പെടുന്ന വസ്തു ഏൽപ്പിച്ചു കൊടുക്കേണ്ട സമയമാവുമ്പോൾ അതിനു സാധിക്കുന്നതായിരിക്കലും 'സലം' സാധുവാകാനുള്ള നിബന്ധനയാണ്. അപ്പോൾ ശൈത്യകാലത്ത് അവധി എത്തുമ്പോൾ ലഭ്യമല്ലാത്ത വസ്തുവിൽ നടത്തുന്ന 'സലം' സാധുവല്ല - ഉദാ: ഈത്തപ്പഴം-. അളക്കപ്പെടുന്നതിൽ അളന്നുകൊണ്ടും തൂക്കപ്പെടുന്നതിൽ തൂക്കിയും മുഴംകൊണ്ട് അളക്കുന്നതിൽ മുഴംകൊണ്ട് അളന്നും എണ്ണപ്പെടുന്നതിൽ എണ്ണിയും 'സലമും' നടത്തപ്പെടുന്ന വസ്തുവിന്റെ കണക്ക

1. പലിശയുടെ ഇനങ്ങൾ ശേഷം വിശദീകരിക്കുന്നുണ്ട്.
2. വില
3. ഇമാം നവവി, റാഫിഈ(റ)

(و) كونه (معلوم قدر) بكيل في مكيل أو وزن في موزون أو ذرع في مذروع أو عد في معدود، وصح في نحو جوز ولوز بوزن وموزون بكيل يعد فيه ضابطاً ومكيل بوزن، ولا يجوز في بيضة ونحوها لأنه يحتاج إلى ذكر جرمها مع وزنها فيورث عزة الوجود. ويشترط أيضاً بيان محل تسليم للمسلم فيه إن أسلم بمحل لا يصلح للتسليم أو لحمله إليه مؤنة، ولو ظفر المسلم بالمسلم إليه بعد المحل في غير محل التسليم ولنقله إلى محل الظفر مؤنة لم يلزمه أداء ولا يطالبه بقيمته، ويصح السلم حالاً ومؤجلاً بأجل معلوم لا مجهول ومطلقه حال ومطلق المسلم فيه جيد.

(وحرم ربا) مر بيانه قريباً وهو أنواع ربا فضل بأن يزيد أحد العوضين، ومنه ربا القرض بأن يشترط فيه ما فيه نفع للمقرض، وربا يد بأن يفارق أحدهما مجلس العقد قبل التقابض، وربا نساء

റിയൽ ശർത്താണ്. അക്രോട്ട്, ബദം തുടങ്ങിയവയിൽ തൂക്കിയും കൃത്യമാവുമെങ്കിൽ തൂക്കപ്പെടുന്നതിനെ അളന്നും അളക്കുന്നതിനെ തൂക്കിയും 'സലമും' സാധുവാകും.[1] മുട്ട പോലുള്ളതിൽ 'സലമ്' അനുവദനീയമല്ല. കാരണം 'സലമ്' അനുവദനീയമാവണമെങ്കിൽ അതിന്റെ തടിയും തൂക്കവും പറയുന്നത് നിബന്ധനയാണ്. പറഞ്ഞ പ്രകാരമുള്ള മുട്ട ലഭിക്കുക എന്നതു വളരെ അപൂർവ്വമാണ്.[2]

വസ്തു ഏൽപ്പിച്ചു കൊടുക്കാൻ പറ്റിയ സ്ഥലത്തു വെച്ചായിരുന്നില്ല 'സലം' ചെയ്തതെങ്കിലും അല്ലെങ്കിൽ അങ്ങോട്ട് എത്തിക്കാൻ ചിലവ് ആവശ്യമായി വരുമെങ്കിലും ഏൽപ്പിച്ചു കൊടുക്കേണ്ട സ്ഥലം വ്യക്തമാക്കലും 'സലം' സാധുവാകാനുള്ള നിബന്ധനയാണ്. സലമിന്റെ അവധി എത്തിയ ശേഷം വിറ്റവനും വസ്തു സ്വീകരിക്കേണ്ടവനും ഏൽപിച്ചു കൊടുക്കാൻ നിശ്ചയിച്ചതല്ലാത്ത സ്ഥലത്തു വെച്ചു കണ്ടുമുട്ടുകയും പ്രസ്തുത സ്ഥലത്തേക്ക് വസ്തു എത്തിക്കാൻ ചിലവ് വരുകയും ചെയ്യുമെങ്കിൽ അവിടെ എത്തിച്ചു കൊടുക്കൽ നിർബന്ധമില്ല. മുൻകൂർ നൽകിയ സംഖ്യ അവിടെ വെച്ചു തിരിച്ചു നൽകാൻ ആവശ്യപ്പെടാനും പാടില്ല. ചരക്ക് റൊക്കം നൽകുന്ന സലമും നിശ്ചിത അവധിക്കുള്ള സലമും സാധുവാകും. അറിയപ്പെടാത്ത അവധിക്കുള്ളത് പറ്റുകയില്ല. റൊക്കമോ അവധിക്കോ എന്നു വ്യക്തമാക്കാതെയുള്ള 'സലം' നടത്തിയാൽ അത് റൊക്കമായിട്ടാണ് സാധുവാകുക. മുന്തിയതോ താഴ്ന്നതോ എന്ന് 'സലം' ചെയ്യപ്പെട്ട വസ്തുവിൽ വ്യക്തമാക്കിയിട്ടില്ലെങ്കിൽ മുന്തിയതു തന്നെ നൽകണം.

## പലിശ, വിവിധയിനങ്ങൾ[3]

നേരത്തെ വിശദീകരിച്ച എല്ലാ പലിശകളും ഹറാമാകുന്നു. പലിശ വിവിധയിനങ്ങളുണ്ട്.

1. അധികപ്പലിശ: പരസ്പരം പകരം നൽകപ്പെടുന്ന വസ്തുക്കളിൽ ഒന്നിനെ മറ്റേതിനേക്കാൾ വർദ്ധിപ്പിക്കുക.[4]

---

1. കാരണം, വസ്തു എത്രയുണ്ടെന്നറിയലാണല്ലോ ഇവിടെ ആവശ്യം. അളക്കുന്നത് തൂക്കിയാലും തൂക്കുന്നത് അളന്നാലും അത് അറിയാമല്ലോ. ഇആനഃ.
2. വത്തക്ക, സഫർജൽ തുടങ്ങിയവ മുട്ടക്കു തുല്യമാണ്. എന്നാൽ കൂടുതൽ മുട്ടയോ വത്തക്കയോ ഇങ്ങനെ സലം കച്ചവടം ചെയ്യുന്നത് സാധുവാകുമെന്ന് മേൽവാചകത്തിൽ നിന്ന് ഗ്രഹിക്കാം. മൊത്തമായി പരിഗണിക്കുന്നതിനാൽ മേൽ പറഞ്ഞ പ്രയാസമുണ്ടാവില്ല എന്നതാണു കാരണം.
3. അധികപ്പലിശ, കൈ പലിശ, അവധി പലിശ, എന്നീ ഇനങ്ങൾ ഭക്ഷ്യ വസ്തുക്കൾ പരസ്പരവും നാണയങ്ങൾ പരസ്പവും വിൽപന നടത്തുമ്പോൾ മാത്രമാണുണ്ടാവുക. ആ വിൽപനയിൽ നേരത്തെ പറയപ്പെട്ട നിബന്ധനകൾ ലംഘിക്കപ്പെടുമ്പോൾ ആ ഇടപാടു തന്നെ പലിശയും ശിക്ഷാർഹവുമാണെന്ന് ചുരുക്കം. കടപ്പലിശ, ഏതെങ്കിലും ഒരു വസ്തു-ഭക്ഷ്യ വസ്തു, നാണയം എന്ന ഉപാധിയില്ല- കടം നൽകുമ്പോൾ നൽകുന്നവന് ഉപകാരം നിബന്ധന വെച്ചാൽ ആ കടമിടപാട് പലിശയാണ്.
4. രിബവിയ്യ് - അഥവാ ഭക്ഷണവും നാണയവും- അതേ വർഗ്ഗത്തിന് പെട്ടതിന് വിൽപ്പന നടത്തുമ്പോൾ (ഉദാ: ഗോതമ്പ് ഗോതമ്പിന് പകരം, സ്വർണം സ്വർണത്തിന് പകരം) അളവ് തുല്യമാണെന്നുറപ്പാകുക ശർത്വാണല്ലോ. ആ നിബന്ധന പാലിക്കപ്പെടാതെയുള്ള വിൽപ്പനയാണ് അധികപ്പലിശ.

بأن يشترط أجل في أحد العوضين وكلها مجمع عليها، ثم العوضان إن اتفقا جنسا اشترط ثلاثة شروط تقدمت أو علة وهي الطعم والنقدية اشترط شرطان تقدما. قال شيخنا ابن زياد: لا يندفع إثم إعطاء الربا عند الاقتراض للضرورة بحيث إنه إن لم يعط الربا لا يحصل له القرض إذ له طريق إلى إعطاء الزائد بطريق النذر أو التمليك لا سيما إذا قلنا: النذر لا يحتاج إلى قبول لفظاً على المعتمد. وقال شيخنا: يندفع الإثم للضرورة.

فائدة: وطريق الخلاص من عقد الربا لمن يبيع ذهباً بذهب أو فضة بفضة أو برا ببر أو أرزاً بأرز متفاضلاً بأن يهب كل من البائعين حقه للآخر أو يقرض كل صاحبه ثم يبرئه ويتخلص منه بالقرض في بيع الفضة بالذهب أو الأرز بالبر بلا قبض قبل تفرق.

2. കടപ്പലിശ: കടം നൽകിയവന് ഉപകാരം ലഭിക്കുന്ന നിബന്ധന വെക്കലാണിത്.(1)

3. കൈപലിശ: വസ്തുവും വിലയും പരസ്പരം കൈമാറുന്നതിനു മുമ്പ് രണ്ടിലൊരാൾ സദസ്സിൽ നിന്ന് പിരിയുക.(2)

4. അവധിപ്പലിശ: പരസ്പരം പകരം നൽകുന്ന രണ്ട് വസ്തുക്കളിലൊന്നിൽ അവധി നിശ്ചയിക്കുക.(3)

ഇവയെല്ലാം ബാത്വിലാണെന്ന കാര്യത്തിൽ അഭിപ്രായ വ്യത്യാസമില്ല. പരസ്പരം കൈമാറുന്ന രണ്ടു വസ്തുക്കൾ ഒരേ ഇനത്തിൽ പെട്ടതാണെങ്കിൽ മുമ്പ് വിവരിച്ച മൂന്നു ശർത്തുകളും ഒക്കൽ നിബന്ധനയുണ്ട്. ഭക്ഷണ വസ്തു, നാണയം എന്നിങ്ങനെ പലിശ വന്നുചേരുന്ന കാരണത്തിൽ യോജിക്കുന്നതും ഒരേ ഇനത്തിൽ പെടാത്തതുമായ വസ്തുക്കളാണെങ്കിൽ മേൽപറഞ്ഞ രണ്ടു നിബന്ധനകളും ഒത്തിരിക്കണം.

## പലിശയില്ലാതെ കടം കിട്ടില്ലെങ്കിൽ

പലിശ കൊടുത്തില്ലെങ്കിൽ കടം ലഭിക്കാത്ത സാഹചര്യത്തിൽപോലും കടത്തിനു പലിശ കൊടുക്കുന്ന കുറ്റം ഒഴിവാകുന്നില്ല. കാരണം, കൂടുതൽ നൽകാൻ ഉടമയാക്കി കൊടുക്കുക,(4) നേർച്ച ചെയ്യുക എന്നീ മാർഗങ്ങളെല്ലാമുണ്ട്. പ്രബലാഭിപ്രായ പ്രകാരം നേർച്ച വാക്ക് മുഖേന സ്വീകരിക്കേണ്ട ആവശ്യമില്ലെന്ന് നാം പറയുമ്പോൾ പ്രത്യേകിച്ചും. ശൈഖുനാ ഇബ്നു സിയാദ്(റ) പറഞ്ഞതാണിത്. കടം വാങ്ങേണ്ട നിർബന്ധിത സാഹചര്യത്തിൽ പലിശ കൊടുക്കുന്ന കുറ്റം ഒഴിവാകുമെന്നാണ് ശൈഖുനാ പറഞ്ഞിട്ടുള്ളത്.(5)

## പലിശയിൽ നിന്നു രക്ഷപ്പെടാം

സ്വർണത്തിനു പകരം സ്വർണവും വെള്ളിക്കു പകരം വെള്ളിയും ഗോതമ്പിനു പകരം ഗോതമ്പും നെല്ലിനു പകരം നെല്ലും തുല്യമല്ലാത്ത നിലയിൽ വിൽക്കുന്നവർക്ക് പലിശയിൽ നിന്ന് രക്ഷപ്പെടാനുള്ള മാർഗം, വിൽക്കുന്നവനും വാങ്ങുന്നവനും ഓരോരുത്തരുടെയും അവകാശത്തെ മറ്റവന് സൗജന്യമായി നൽകുകയോ അല്ലെങ്കിൽ ഓരോരുത്തരും മറ്റെയാൾക്ക് വസ്തു കടം കൊടുത്തു പിന്നീട് ഒഴിവാക്കി കൊടുക്കുകയോ ചെയ്യലാകുന്നു. സദസ്സ് പിരിയുന്നതിനു മുമ്പ് പരസ്പരം കൈമാറാതെ സ്വർണ്ണത്തിനു പകരം വെള്ളിയും ഗോതമ്പിനു പകരം അരിയും വിൽപ്പന നടത്തുന്നതിലും കടം നൽകി പലിശയിൽ നിന്ന് രക്ഷപ്പെടാം. (6)

1. ഉദാ: 150 തിരിച്ചു നൽകണമെന്ന വ്യവസ്ഥയിൽ 100 കടം കൊടുക്കുക. പണയം, ജാമ്യം, സാക്ഷ്യം തുടങ്ങിയവയല്ലാത്തതിൽ (തുഹ്ഫ)
2. ഭക്ഷണം ഭക്ഷണത്തിന് പകരം, നാണയം നാണയത്തിന് പകരം ഇങ്ങനെ വിൽക്കുമ്പോൾ സദസ്സ് പിരിയുന്നതിന് മുമ്പ് രണ്ടും കൈമാറണമെന്ന നിബന്ധനയില്ലാതെ നടക്കുന്ന വിൽപ്പന.
3. ഭക്ഷണം ഭക്ഷണത്തിന് പകരവും നാണയം നാണയത്തിന് പകരവും വിൽക്കുമ്പോൾ രണ്ടും റൊക്കമായിരിക്കുക എന്ന നിബന്ധന പാലിക്കപ്പെടാതെയുള്ള ഇടപാടാണ് അവധിപ്പലിശ.
4. സമ്മാനം, ദാനം എന്നിങ്ങനെ
5. പലിശ കൊടുക്കുന്നവനെ കുറിച്ചാണ് ഈ ചർച്ച. വ്യവസ്ഥ പ്രകാരം വാങ്ങുന്നവൻ കുറ്റക്കാരൻ തന്നെയാണ്. (തർശീഹ്)
6. പലിശയിൽ നിന്നും രക്ഷപ്പെടാനുള്ള ഇത്തരം മാർഗ്ഗങ്ങൾ സ്വീകരിക്കൽ കറാഹത്താണ്. (തുഹ്ഫ:)

(و) حرم (تفريق بين أمة) وإن رضيت أو كانت كافرة (وفرع لم يميز) ولم من زنا المملوكين لواحد (بنحو بيع) كهبة وقسمة وهدية لغير من يعتق عليه لخبر: «من فرق بين الوالدة وولدها فرق الله بينه وبين أحبته يوم القيامة» (وبطل) العقد (فيهما) أي الربا والتفريق بين الأمة والولد وألحق الغزالي في فتاويه وأقره غيره التفريق بالسفر بالتفريق بنحو البيع وطرده في التفريق بين الزوجة وولدها وإن كانت حرة بخلاف المطلقة والأب وإن علا والجدة وإن علت ولو من الأب كالأم إذا عدمت، اما بعد التمييز فلا بحرم لاستغناء المميز عن الحضانة كالتفريق بوصية وعتق ورهن، ويجوز تفريق ولد البهيمة ان استغنى عن أمه بلبن أو غيره لكن يكره في الرضيع كتفريق الأدمي المميز قبل البلوغ عن الأم، فإن لم يستغن عن اللبن حرم وبطل إلاّ إن كان لغرض الذبح لكن بحث السبكي حرمة ذبح أمه مع بقائه.

(و) حرم أيضاً (بيع نحو عنب ممن) علم أو (ظن أنه يتخذه مسكرا) للشرب والأمرد ممن

## നിഷിദ്ധമായ കച്ചവടങ്ങൾ

അടിമ സ്ത്രീയുടെയും അവളുടെ വകതിരിവാകാത്ത കുട്ടിയുടെയുമിടയിൽ വിൽപ്പന, ഹിബത്ത്, ഓഹരി ചെയ്യൽ, ഹദ്‌യ മുതലായവകൊണ്ട് വിട്ടുപിരിക്കൽ ഹറാമാണ്. വിട്ടുപിരിക്കുന്നത് മാതാവിന് ഇഷ്ടമാണെങ്കിലും കുട്ടി വ്യഭിചാരത്തിൽ ജനിച്ചതായിരുന്നാലും മാതാവ് അവിശ്വാസിനിയാണെങ്കിലും ഹറാമാണ്. അടിമ സ്വതന്ത്രയാവുകയില്ലെങ്കിലാണിത്.

مَنْ فَرَّقَ بَيْنَ الْوَالِدَةِ وَوَلَدِهَا فَرَّقَ اللهُ بَيْنَهُ وَبَيْنَ أَحِبَّتِهِ يَوْمَ الْقِيَامَةِ

(മാതാവിന്റെയും അവളുടെ കുഞ്ഞിന്റെയുമിടയിൽ ഒരാൾ വിട്ടുപിരിച്ചാൽ അന്ത്യനാളിൽ അവന്റെയും അവന്റെ ഇഷ്ടജനങ്ങളുടെയുമിടയിൽ അല്ലാഹു വിട്ടുപിരിക്കുന്നതാണ്.)

എന്ന ഹദീസാണിതിന്നാധാരം. പലിശയിടപാടും, മാതാവിന്റെയും കുട്ടിയുടെയുമിടയിൽ വിട്ടുപിരിക്കുന്ന ഇടപാടും ബാത്വിലാണ്. കച്ചവടം പോലെയുള്ളതുകൊണ്ട് വിട്ടുപിരിക്കുന്നതുപോലെ തന്നെ യാത്രകൊണ്ട് തമ്മിൽ വിട്ടുപിരിക്കുന്നതും ഹറാമാണെന്ന് ഇമാം ഗസ്സാലി(റ) തന്റെ ഫതാവയിൽ വ്യക്തമാക്കുകയും മറ്റുള്ളവർ ഇത് സ്ഥിരീകരിക്കുകയും ചെയ്തിരിക്കുന്നു. സ്വതന്ത്രയായിരുന്നാൽ പോലും ഭാര്യയുടെയും അവളുടെ കുട്ടിയുടെയുമിടയിൽ വേർപിരിക്കലും ഹറാം തന്നെ എന്നാണ് ഇമാം ഗസ്സാലി പറഞ്ഞിട്ടുള്ളത്. വിവാഹ മോചനം ചെയ്യപ്പെട്ട ഭാര്യയുടെയും അവളുടെ കുട്ടിയുടെയുമിടയിൽ വിട്ടുപിരിക്കുന്നത് കൊണ്ട് വിരോധമില്ല.

മാതാവ് ഇല്ലാത്ത സാഹചര്യത്തിൽ പിതാവും മാതാമഹിയും പിതാമഹിയും മാതാവിനു തുല്യമാകുന്നു. ഇവർ എത്ര മേലെ തലമുറയിൽ പെട്ടവരായിരുന്നാലും ശരി. കുട്ടിയായിരിക്കുമ്പോഴുള്ള പ്രത്യേക സംരക്ഷണം ആവശ്യമില്ലാത്തതിനാൽ വകതിരിവെത്തിയ കുട്ടിയെയും മാതാവിനെയും തമ്മിൽ വിട്ടുപിരിക്കുന്നത് നിഷിദ്ധമല്ല. വസിയ്യത്ത്, അടിമത്വമോചനം, പണയം എന്നിവകൊണ്ട് വിട്ടുപിരിക്കുന്നത് ഹറാമില്ല എന്നപോലെ.

തള്ളയുടെതല്ലാത്ത പാല് കൊണ്ടോ മറ്റോ തള്ളയെ കൂടാതെ ജീവിക്കാൻ കഴിയുമെങ്കിൽ മൃഗത്തെയും കുട്ടിയെയും തമ്മിൽ വേർപ്പെടുത്തുന്നത് അനുവദനീയമാകും. വകതിരിവെത്തിയ മനുഷ്യക്കുഞ്ഞിനെ പ്രായം തികയുന്നതിനു മുമ്പ് മാതാവിനെ തൊട്ട് വിട്ടുപിരിക്കൽ കറാഹത്താണ് എന്നതുപോലെ മുല കുടിക്കുന്ന കിടാവിനെയും തള്ളയെയും തമ്മിൽ വേർപെടുത്തുന്നത് കറാഹത്താണ്. പാല് കൂടാതെ ജീവിക്കുന്ന അവസ്ഥ എത്തിയിട്ടില്ലെങ്കിൽ (തള്ളയെയോ കുഞ്ഞിനെയോ) അറവ് ആവശ്യാർത്ഥമല്ലാതെ വിട്ടുപിരിക്കുന്നത് ഹറാമും ഇടപാട് ബാത്വിലുമാണ്. എന്നാൽ കുട്ടിയെ നിറുത്തി തള്ളയെ മാത്രം അറുക്കുന്നത് ഹറാമാണെന്ന് ഇമാം സുബ്കി(റ) പറയുന്നു.

عرف بالفجورية والديك للمهارشة والكبش للمناطحة
الحرير لرجل يلبسه، وكذا بيع نحو المسك لكافر
يشتري لتطييب الصنم والحيوان لكافر علم أنه يأكله
بلا ذبح لأن الأصح أن الكفار مخاطبون بفروع
الشريعة كالمسلمين عندنا خلافاً لأبي حنيفة رضي
الله عنه فلا يجوز الإعانة عليهما، ونحو ذلك
من كل تصرّف يفضي إلى معصية يقيناً أو ظناً، ومع
ذلك يصح البيع ويكره بيع ما ذكر ممن توهم منه
ذلك وبيع السلاح لنحو بغاة وقطاع طريق ومعاملة
من بيده حلال وحرام وإن غلب الحرام الحلال. نعم
إن علم تحريم ما عقد به حرم وبطل.

(و) حرم **(احتكار قوت)** كتمر وزبيب وكل
مجزئ في الفطرة وهو إمساك ما اشتريه في وقت
الغلاء لا الرخص ليبيعه بأكثر عند اشتداد حاجة أهل
محله أو غيرهم إليه وإن لم يشتره بقصد ذلك
لا ليمسكه لنفسه أو عياله أو ليبيعه بثمن مثله ولا
إمساك غلة أرضه. وألحق الغزالي بالقوت كل ما
يعين عليه كاللحم وصرح القاضي بالكراهة في الثوب

## മദ്യമുണ്ടാക്കാൻ മുന്തിരി വിൽക്കൽ

പലിശ തുടങ്ങിയവ ഹറാമായതുപോലെ തന്നെ ലഹരി പാനീയങ്ങളുണ്ടാക്കുന്നവനെന്ന് അറിയപ്പെടുകയോ ധരിക്കപ്പെടുകയോ ചെയ്യുന്ന വ്യക്തിക്ക് മുന്തിരിപോലെയുള്ളതും ദുർവൃത്തി ചെയ്യുന്നവനെന്ന് അറിയപ്പെട്ടവന് അംറദിനെയും(1) അങ്കം വെട്ടാൻ കോഴിയെയും പട്ട് ധരിക്കുന്ന പുരുഷന് പട്ട് വസ്ത്രവും കുത്ത് മത്സരം നടത്താൻ ആടിനെയും വിൽക്കുന്നത് ഹറാമാണ്. വിഗ്രഹത്തിന് പൂശാൻ വേണ്ടി അവിശ്വാസിക്ക് കസ്തൂരി പോലെയുള്ളത് വിൽക്കുന്നതും അറുക്കാതെ ഭക്ഷിക്കുന്നവനെന്ന് അറിയപ്പെട്ട അവിശ്വാസിക്ക് ജീവികളെ വിൽക്കുന്നതും ഇപ്രകാരം തന്നെ ഹറാമാണ്. കാരണം, ശാഫിഈ മദ്ഹബ് പ്രകാരം ഏറ്റവും സ്വീകാര്യമായ അഭിപ്രായം മുസ്ലിംകളെപോലെ തന്നെ അമുസ്ലിംകളും മതത്തിന്റെ ശാഖാപരമായ വിധികൾ കൊണ്ടെല്ലാം ആജ്ഞാപിക്കപ്പെട്ടവരാണെന്നാകുന്നു. ഇമാം അബൂഹനീഫ(റ)യുടെ അഭിപ്രായം വിപരീതമാണെങ്കിലും നമ്മുടെ വീക്ഷണമിതാണ്. ഇതനുസരിച്ച് വിഗ്രഹത്തിൽ സുഗന്ധം പൂശാനും ജീവിയെ അറുക്കാതെ ഭക്ഷിക്കാനും അവിശ്വാസിയെ സഹായിക്കുന്നത് അനുവദനീയമല്ല. പാപത്തിന് സഹായകമാകുമെന്ന് ഉറപ്പുള്ളതോ ഊഹിക്കപ്പെടുന്നതോ ആയ എല്ലാ ക്രയവിക്രയങ്ങളും ഇപ്രകാരം ഹറാമാണ്. മേൽ വിവരിച്ച കാര്യങ്ങൾ നിഷിദ്ധമാണെങ്കിലും അവയിൽ നടക്കുന്ന കച്ചവടം സാധുവാകും. തെറ്റുകളിൽ ഉപയോഗപ്പെടുത്തുമെന്ന് ഊഹിക്കപ്പെടുന്നവർക്ക് മേൽ പറഞ്ഞ വസ്തുക്കൾ വിൽക്കുന്നതും, അക്രമികൾ, വഴിയിലിരുന്ന് കൊള്ള നടത്തുന്നവർ മുതലായവർക്ക് ആയുധം വിൽക്കുന്നതും, ഹലാലും ഹറാമും കലർന്ന സമ്പത്തുള്ളവരുമായി ഇടപാടുനടത്തലും കറാഹത്താണ്. ഹലാലിനെക്കാൾ ഹറാം കൈവശമുള്ളവനാണെങ്കിലും കറാഹത്താണ്. താനുമായി ഇടപാടു നടത്തിയ വസ്തു ഹറാമാണെന്ന് ഉറപ്പുണ്ടെങ്കിൽ പ്രസ്തുത ഇടപാട് ഹറാമും ബാത്വിലുമാണ്.

## പൂഴ്ത്തിവെയ്പ്

കാരക്ക, മുന്തിരി പോലെയുള്ളതും ഫിത്ർ സക്കാത്ത് കൊടുക്കാൻ പറ്റുന്ന ഭക്ഷണ സാധനങ്ങളും പൂഴ്ത്തിവെക്കൽ ഹറാമാണ്.(2) വില വർദ്ധനവിന്റെ സമയത്തു വാങ്ങിയ വസ്തു അന്നാട്ടുകാർക്കോ മറ്റുള്ളവർക്കോ നിർബന്ധ ആവശ്യമുണ്ടാകുമ്പോൾ കൂടുതൽ വിലക്ക് വിൽക്കാൻവേണ്ടി പിടിച്ചുവെക്കുന്നതാണ് പൂഴ്ത്തിവെപ്പ്. പൂഴ്ത്തി വെപ്പു ഉദ്ദേശിച്ചു വാങ്ങിയതല്ലെങ്കിലും ശരി. വിലക്കുറവിന്റെ സമയത്ത് വാങ്ങിയത് ഇതിൽ പെടുകയില്ല. തനിക്കോ തന്റെ കുടുംബത്തിനുവേണ്ടിയോ പിടിച്ചു വെക്കുന്നതും സാധാരണ വിലക്ക് വിൽക്കാൻ പിടിച്ചു വെക്കുന്നതും സ്വന്തം ഭൂമിയിൽ നിന്ന് ലഭിച്ച ആദായം പിടിച്ചു വെക്കുന്നതും പൂഴ്ത്തിവെപ്പല്ല. മാംസം പോലെയുള്ള, ഭക്ഷണത്തിന് സഹായകമായതെല്ലാം ഇമാം ഗസ്സാലി(റ) ഭക്ഷണവസ്തുക്കളുടെ ഗണത്തിൽ പെടുത്തിയിരിക്കുന്നു. വസ്ത്രം പൂഴ്ത്തി വെക്കു

1 താടിമീശകൾ മുളക്കാത്ത ബാലൻ
2 മൃഗങ്ങൾക്കുള്ള ഭക്ഷണ സാധനമായാലും ഹറാം തന്നെയാണ്. ഫത്ഹുൽ ജവാദ്- തർശീഹ്.

(وسوم على سوم) أي سوم غيره (بعد تقرر ثمن) بالتراضي به وإن فحش نقص الثمن عن القيمة للنهي عنه، وهو أن يزيد على آخر في ثمن ما يريد شراءه أو يخرج له أرخص منه أو يـرغب المالك في استرداده ليشتريه بأغلى، وتحريمه بعد البيع وقبل لزومه لبقاء الخيار أشد (ونجش) للنهي عنه وللإيذاء، وهو أن يزيد في الثمن لا لرغبته بل ليخدع غيره وإن كانت الزيادة في مال محجور عليه ولو عند نقص القيمة على الأوجه، ولا خيار للمشتري إن غبن فيه وإن واطأ البائع الناجش لتفريط المشتري حيث لم يتأمل ويسأل ومدح السلعة ليرغب فيها بالكذب كالنجش، وشرط التحريم في الكل علم النهي حتى في النجش. ويصح البيع مع التحريم في هذه المواضع.

(فصل) في خياري المجلس والشرط وخيار العيب

(يثبت خيار مجلس في كل بيع) حتى في الربوي

ന്നത് കറാഹത്താണെന്ന് ഖാളി ഹുസൈൻ(റ) വ്യക്തമാക്കിയിരിക്കുന്നു.

## വില പേശൽ

ഒരാൾ സംതൃപ്തിയോടുകൂടി വില പറഞ്ഞു തീർച്ചപ്പെടുത്തിയ ശേഷം മറ്റൊരാൾ അതേ വസ്തുവിന് വില കയറ്റിപ്പറയുന്നത് ഹറാമാണ്. ആദ്യത്തെയാൾ പറഞ്ഞ വിലക്ക് വസ്തുവിൽക്കാമെന്ന് ഉടമസ്ഥൻ ധാരണയിലെത്തിയാലാണിത്. അതേ സമയം ഒന്നാമൻ പറഞ്ഞ വില ഉടമസ്ഥൻ സ്ഥിരീകരിക്കാത്തപ്പോൾ മറ്റൊരാൾ വില കയറ്റി പറയുന്നതിന് വിരോധമില്ല. ആരാണ് കൂടുതൽ വില തരിക അവന് വിൽക്കും എന്ന നിലയിൽ പ്രദർശിപ്പിക്കപ്പെടുന്ന വസ്തുവിലും വിൽപ്പന നടന്നിട്ടില്ലെങ്കിൽ വില കയറ്റിപ്പറയുന്നത് തെറ്റല്ല. ആദ്യത്തെ വില യഥാർത്ഥ വിലയിലും കുറവാണെങ്കിലും വിധിയിൽ മാറ്റമില്ല. ഇത് നിരോധിക്കപ്പെട്ട ഇടപാടായതാണു കാരണം. ഒരാൾ വാങ്ങാനുദ്ദേശിച്ച് പറഞ്ഞുറച്ച വിലയേക്കാൾ കൂടുതൽ പറയുക, അല്ലെങ്കിൽ അതിലും കുറഞ്ഞ വിലക്ക് വസ്തു തരാമെന്ന് പറഞ്ഞു വാങ്ങാമെന്നേറ്റവനെ പിന്തിരിപ്പിക്കുക, കൂടുതൽ വിലക്ക് തനിക്ക് വാങ്ങാനായി വസ്തു വാങ്ങിയവനിൽ നിന്നത് തിരിച്ചു വാങ്ങാൻ വിറ്റവനെ പ്രേരിപ്പിക്കുക എന്നിവയെല്ലാം, വില തീർച്ചപ്പെടുത്തിയശേഷം മറ്റൊരാൾ വില പറയുന്ന നിഷിദ്ധമായ ഇടപാടുകളാണ്. കച്ചവടം നടന്ന ശേഷം കച്ചവടം ഉറപ്പിക്കാനോ ദുർബലപ്പെടുത്താനോ സ്വാതന്ത്ര്യമുള്ള സമയത്ത് -ഖിയാർ- ഇത് ചെയ്യുന്നത് കടുത്ത ഹറാമാണ്.

## വില കയറ്റിപ്പറയൽ

'നജ്ശ്' ഹറാമാണ്. മതത്തിൽ വിരോധിക്കപ്പെട്ടതിനാലും വാങ്ങുന്നവന് ബുദ്ധിമുട്ടുണ്ടാക്കുന്നതിനാലുമാണിത്. തനിക്കാഗ്രഹമില്ലാതെ മറ്റുള്ളവരെ വഞ്ചിക്കാനായി വില കൂട്ടിപ്പറയലാണ് 'നജ്ശ്'. സമ്പത്ത് കൈകാര്യം ചെയ്യാനവകാശമില്ലാത്തവരുടെ ധനത്തിലാണ് വില വർദ്ധിപ്പിച്ചു പറയുന്നതെങ്കിലും സാധനങ്ങളുടെ വില കുറഞ്ഞ സമയത്താണെങ്കിലും പ്രാമാണികാഭിപ്രായപ്രകാരം ഇത് ഹറാമാണ്. കച്ചവടത്തിൽ വാങ്ങിയവന് നഷ്ടം സംഭവിച്ചാൽ കച്ചവടം ദുർബലപ്പെടുത്താൻ സ്വാതന്ത്ര്യമില്ല. വിറ്റവനും വില കയറ്റിപ്പറഞ്ഞവനും ഒത്തുകളിച്ചതാണെങ്കിലും ശരി. വാങ്ങിയവൻ ആലോചിക്കുകയും ചോദിക്കുകയും ചെയ്യാതെ വീഴ്ച വരുത്തിയതിനാലാണിത്. മറ്റുള്ളവരെ ആഗ്രഹിപ്പിക്കാൻവേണ്ടി ചരക്കിനില്ലാത്ത ഗുണങ്ങൾ പറയുന്നത് വില കയറ്റി പറയുന്നതുപോലെതന്നെയാണ്. ഇവയൊക്കെ നിരോധിക്കപ്പെടതാണെന്ന അറിവുണ്ടാവുമ്പോഴാണ് ഹറാമിന്റെ വിധി ബാധകമാവുക. നജ്ശിലും ഇങ്ങനെത്തന്നെയാണ് വിധി. എന്നാൽ ഇവയെല്ലാം ഹറാമാകുന്നതോടുകൂടി തന്നെ കച്ചവടം സാധുവായിത്തീരുന്നതാണ്.

## ഖിയാർ - ദുർബലപ്പെടുത്താനുള്ള അധികാരം-

ഇടപാട് നടപ്പിൽ വരുത്താനും ദുർബലപ്പെടുത്താനുമുള്ള സ്വാതന്ത്ര്യം- ഖിയാർ-മൂന്നു വിധമുണ്ട്. ഖിയാറുൽ മജ്‌ലിസ്, ഖിയാറു ശർത്ത്, ഖിയാറുൽ ഐബ്. എല്ലാവിധ കച്ചവടങ്ങളിലും പലിശ വരാനി

والسلم وكذا في هبة ذات ثواب على المعتمد, وخرج بفي كل بيع غير البيع كالإِبراء والهبة بلا ثواب وشركة وقراض ورهن وحوالة وكتابة وإجارة ولو في الذمة أو مقدرة بمدة فلا خيار في جميع ذلك لأنها لا تسمى بيعًا **(وسقط خيار من اختار لزومه)** أي البيع من بائع ومشتر كأن يقولا: اخترنا لزومه أو أجزناه فيسقط خيارهما, أو من أحدهما كأن يقول: اخترت لزومه فيسقط خياره ويبقى خيار الآخر ولو مشتريا **(و)**سقط خيار **(كل)** منهما **(بفرقة بدن)** منهما أو أحدهما ولو ناسياً أو جاهلاً عن مجلس العقد **(عرفا)** فما يعده الناس فرقة يلزم به العقد وما لا فلا, فإن كانا في دار صغيرة فالفرقة بأن يخرج أحدهما منها أو في كبيرة فبأن ينتقل أحدهما الى بيت من بيوتها, أو في صحراء أو سوق فبأن يولي أحدهما ظهره ويمشي قليلا وإن سمع الخطاب فيبقى خيار المجلس ما لم يتفرقا ولو طال

ടയുള്ളതിലും സലമിൽ പോലും സദസ്സ് പിരിയും മുമ്പ് കച്ചവടം ഉറപ്പിക്കാനും ദുർബലപ്പെടുത്താനുമുള്ള സ്വാതന്ത്ര്യമുണ്ട്. ഇതാണ് ഖിയാർ മജ്ലിസ്. പകരമായി ലഭിക്കുന്ന പാരിതോഷികത്തിലും ഖിയാർ ഉണ്ടെന്നാണ് പ്രബലാഭിപ്രായം. എല്ലാ കച്ചവടത്തിലും എന്ന് പറഞ്ഞതിനാൽ ബാധ്യതയിൽ നിന്നൊഴിവാക്കി കൊടുക്കുക, പകരം വാങ്ങാതെ പാരിതോഷികം നൽകുക, പങ്കു കച്ചവടം, ലാഭക്കൂർ നടത്തുക, പണയം വെക്കുക, കടം ഏൽപ്പിക്കൽ, അടിമ മോചന കരാർ, വാടകക്കു കൊടുക്കുക -അത് ഉത്തരവാദിത്വത്തിലോ നിശ്ചിത സമയപരിധി വെച്ചോ ആയാലും- തുടങ്ങിയ കച്ചവടമല്ലാത്തത് ഉൾപ്പെടുകയില്ല. അഥവാ ഇവയിലൊന്നും ഖിയാർ ഇല്ല. കാരണം ഇവക്കൊന്നും കച്ചവടം എന്നു പറയപ്പെടുകയില്ല. വിറ്റവനോ വാങ്ങിയവനോ കച്ചവടം നടപ്പിൽ വരുത്താൻ തീരുമാനിച്ചാൽ അവർക്ക് ഖിയാറിന്റെ അവസരം നഷ്ടപ്പെടും. രണ്ടുപേരും "നാം കച്ചവടം നടപ്പിലാക്കാൻ തീരുമാനിച്ചു" എന്നോ, "നടപ്പിലാക്കി" എന്നോ പറയുന്നത് ഇതിന്നുദാഹരണം. അപ്പോൾ രണ്ടുപേർക്കും ഖിയാർ നഷ്ടപ്പെടും. "ഞാൻ കച്ചവടം സ്ഥിരീകരിക്കാൻ തീരുമാനിച്ചിരിക്കുന്നു" എന്നൊരാൾ പറഞ്ഞാൽ അവന് ഖിയാർ നഷ്ടപ്പെടും. മറ്റെയാളുടെ ഖിയാർ നിലനിൽക്കുകയും ചെയ്യും. ഇപ്രകാരം പറയുന്നത് വാങ്ങിയവനാണെങ്കിലും ശരി.

കച്ചവടം നടത്തിയ രണ്ടു വ്യക്തികളും അല്ലെങ്കിൽ രണ്ടിലൊരാൾ സാധാരണ പിരിഞ്ഞതായി കണക്കാക്കപ്പെടുന്നവിധം മറന്നുകൊണ്ടോ, വിവരമില്ലാതെയോ ആണെങ്കിൽപോലും കച്ചവടം നടന്ന സദസ്സിൽ നിന്ന് വിട്ടുപിരിഞ്ഞാൽ രണ്ടുപേർക്കും ഖിയാർ നഷ്ടപ്പെടും. സാധാരണഗതിയിൽ വിട്ടുപിരിഞ്ഞതായി ജനങ്ങൾ കണക്കാക്കുന്നവിധം വിട്ടുപിരിഞ്ഞിട്ടുണ്ടെങ്കിൽ ഇടപാട് നടപ്പിലാവും. അങ്ങനെയല്ലെങ്കിൽ ഇടപാട് നടപ്പിലാവുകയോ ഖിയാർ നഷ്ടപ്പെടുകയോ ഇല്ല. രണ്ടാളും ഒരു ചെറിയ വീട്ടിലായിരുന്നാൽ ഒരാൾ പുറത്തു പോവുന്നതുകൊണ്ടും വലിയ വീട്ടിലായിരുന്നെങ്കിൽ ഒരു മുറിയിൽ നിന്ന് മറ്റൊരു മുറിയിലേക്ക് നീങ്ങുന്നതുകൊണ്ടും, മൈതാനിയിലോ അങ്ങാടിയിലോ ആണെങ്കിൽ ഒരാൾ പിന്തിരിഞ്ഞു -മറ്റെയാളുടെ സംസാരം കേട്ടുകൊണ്ടാണെങ്കിലും- അൽപം മുന്നോട്ടു പോവുന്നതുകൊണ്ടും വിട്ടുപിരിയൽ സംഭവിക്കും. എന്നാൽ രണ്ടുപേരും വിട്ടുപിരിയാതിരിക്കുമ്പോഴെല്ലാം ഖിയാറുൽ മജ്ലിസ് ശേഷിക്കും. ഒരു സ്ഥലത്ത് രണ്ടുപേരും വർഷങ്ങളോളം താമസിക്കുകയും ഒരുമിച്ച് പല സ്ഥലങ്ങളിലും സഞ്ചരിക്കുകയോ ചെയ്താൽപോലും ഖിയാർ നഷ്ടപ്പെടുകയില്ല. രണ്ടിലൊരാൾ സദസ്സിൽ വെച്ച് മരണപ്പെട്ടാലും ഖിയാർ നഷ്ടപ്പെടുന്നില്ല. മരണപ്പെടുന്ന സാഹചര്യത്തിൽ ഖിയാർ അവന്റെ അർഹനായ അനന്തരാവകാശിയിലേക്ക് നീങ്ങും.

വിട്ടുപിരിയൽ സംഭവിച്ചിരിക്കുന്നുവെന്നത് നിഷേധിക്കുകയോ വിട്ടുപിരിയുന്നതിനു മുമ്പായി കച്ചവടം ദുർബലപ്പെടുത്തിയെന്നത് നിഷേധിക്കുകയോ ചെയ്യുന്നവനെ സത്യം ചെയ്യിക്കണം. വിധി നടക്കുന്ന സദസ്സിലേക്ക് രണ്ടാളും ഒരുമിച്ച് വരികയും വരുന്നതിനു മുമ്പായി വിട്ടുപിരിയൽ സംഭവിച്ചതായി ഒരാൾ വാദിക്കുകയും കച്ചവടം ദുർബലപ്പെടുത്താനായി മറ്റെയാളതു നിഷേധിക്കുകയും ചെയ്തു. അല്ലെങ്കിൽ വിട്ടുപിരിഞ്ഞിട്ടുണ്ടെന്ന കാര്യത്തിൽ രണ്ടാളും യോജിക്കുന്നു. എന്നാൽ അതിനു മുമ്പ്

مكثهما في محل وإن بلغ سنين أو تماشيا منازل، ولا يسقط بموت أحدهما فينتقل الخيار للوارث المتأهل **(وحلف نافي فرقة أو فسخ قبلها)** أي قبل الفرقة بأن جاءا معا وادعى أحدهما فرقة وأنكرها الآخر ليفسخ، أو اتفقا عليها وادعى أحدهما فسخا قبلها وأنكر الآخر فيصدق النافي لموافقته للأصل.

**(و)** يجوز **(لهما)** أي للعاقدين **(شرط خيار)** لهما أو لأحدهما في كل بيع فيه خيار مجلس إلا فيما يعتق فيه المبيع فلا يجوز شرطه لمشتر للمنافاة، وفي ربوي وسلم فلا يجوز شرطه فيهما لأحد لاشتراط القبض فيهما في المجلس **(ثلاثة أيام فأقل)** بخلاف ما لو أطلق أو أكثر من ثلاثة أيام فإن زاد عليها لم يصح العقد **(من)** حين **(الشرط)** للخيار سواء أشرط في العقد أم في مجلسه والملك في المبيع مع توابعه في مدة الخيار لمن انفرد بخيار من بائع ومشتر ثم ان كان لهما فموقوف، فإن تم البيع بان أنه لمشتر من حين العقد وإلاّ فلبائع **(ويحصل فسخ)** للعقد في مدة الخيار **(بنحو فسخت)** البيع كاسترجعت المبيع **(وإجازة)** فيها **(بنحو أجزت)** البيع كأمضيته، والتصرف في مدة الخيار بوطء واعتاق وبيع وإجارة وتزويج من بائع فسخ ومن مشتر

ഇടപാട് ദുർബലപ്പെടുത്തിയതായി ഒരാൾ വാദിക്കുകയും മറ്റെയാളതു നിഷേധിക്കുകയും ചെയ്തു. ഈ വാദങ്ങളിൽ നിഷേധിക്കുന്നവനെയാണ് അംഗീകരിക്കേണ്ടത്. കാരണം അതാണ് അടിസ്ഥാന നിലയോട് യോജിക്കുന്നത്.

"ഖിയാർ മജ്ലിസ്" ഉള്ള എല്ലാ കച്ചവടങ്ങളിലും ഇടപാട് നടത്തുന്ന രണ്ടുപേർക്കും അല്ലെങ്കിൽ രണ്ടിലൊരാൾക്ക് ഖിയാർ ഉണ്ടെന്ന് നിബന്ധന ചെയ്യുന്നത് രണ്ടുപേർക്കും അനുവദനീയമാകും. ഇതാണ് ഖിയാറുശർത്വ്. എന്നാൽ വിൽപ്പന നടക്കുന്നതോടു കൂടി അടിമ സ്വതന്ത്രമാവുന്ന ഇടപാടിൽ വാങ്ങുന്നവന് മാത്രം ഖിയാർ ഇല്ല. ഖിയാറും അടിമത്വ മോചനവും പരസ്പരം എതിരാവുമെന്നതാണു കാരണം. പലിശ വന്നുചേരുന്ന വസ്തുക്കളുടെ ഇടപാടിലും സലം കച്ചവടത്തിലും സദസ്സ് പിരിയും മുമ്പ് വസ്തു കൈപറ്റൽ നിബന്ധനയുള്ളതിനാൽ അവ രണ്ടിലും ഖിയാർ ചെയ്യുന്നത് രണ്ടിലൊരാൾക്കും അനുവദനീയമല്ല. നിബന്ധന വെക്കുന്ന സമയം മുതൽ മൂന്നോ അതിൽ കുറവോ ദിവസങ്ങൾ മാത്രമേ ഖിയാർ സാധുവാകുകയുള്ളൂ. ഇത്ര ദിവസമെന്ന് വ്യക്തമാക്കാതിരിക്കുകയോ മൂന്നിലധികം ദിവസം നിബന്ധനവെക്കുകയോ ചെയ്താൽ ഇടപാട് അസാധുവാകും. അത് ഇടപാട് സമയത്തോ സദസ്സിൽ വെച്ചോ ആവുന്നത് തുല്യമാണ്.[1]

രണ്ടുപേരിൽ ആർക്കാണോ ഖിയാറുള്ളത് അവന്റെ ഉടമയിലായിരിക്കും ഖിയാറിന്റെ സമയത്ത് വിറ്റ വസ്തുവും അതിന്റെ ആദായവും. രണ്ടിൽ ഒരാൾക്കു മാത്രം ഖിയാറുള്ളപ്പോഴാണിത്. എന്നാൽ രണ്ടുപേർക്കും ഖിയാർ ഉണ്ടെങ്കിൽ ഉടമാവകാശം തൽക്കാലം അനിശ്ചിതാവസ്ഥയിലായിരിക്കും. കച്ചവടം നടപ്പിൽ വന്നാൽ കച്ചവടം നടന്നതു മുതൽ തന്നെ വാങ്ങിയവനും കച്ചവടം ദുർബലപ്പെടുത്തുക വഴി കച്ചവടം നടപ്പിൽ വരാതിരിക്കയാണെങ്കിൽ വിറ്റവനുമായിരിക്കും.

ഖിയാറിന്റെ കാലയളവിൽ "ഞാൻ കച്ചവടം ദുർബലപ്പെടുത്തി", "വിറ്റ വസ്തുവിനെ ഞാൻ തിരിച്ചെടുത്തിരിക്കുന്നു" എന്നിങ്ങനെ പറഞ്ഞാൽ കച്ചവടം ദുർബലപ്പെടും. "കച്ചവടം ഞാൻ അംഗീകരിച്ചു നടപ്പിൽ വരുത്തിയിരിക്കുന്നു" എന്നു പറഞ്ഞാൽ ഇടപാട് നടപ്പിൽ വരുന്നതുമാണ്. ഖിയാറിന്റെ കാലയളവിൽ, വിറ്റവൻ അടിമ സ്ത്രീയെ സംയോഗം ചെയ്യുക, അടിമത്വമോചനം ചെയ്യുക, വിൽക്കുക, വാടകക്കു കൊടുക്കുക, വിവാഹം ചെയ്തു കൊടുക്കുക തുടങ്ങിയവ കച്ചവടത്തെ ദുർബലപ്പെടുത്തുന്നതും വാങ്ങിയവൻ ഇത്തരം കാര്യങ്ങൾ ചെയ്യുന്നത് കച്ചവടം നടപ്പിൽ വരുത്തലുമായി പരിഗണിക്കും.[2]

1. മൂന്നു ദിവസമെന്ന് വ്യവസ്ഥ ചെയ്യുകയും രണ്ടുപേരും ഒരു സദസ്സിലായിരിക്കെ തന്നെ രണ്ടു ദിവസങ്ങൾ കഴിഞ്ഞാലും മേൽ നിബന്ധന സാധുവാകും. -ഇആനത്ത്.
2. സംയോഗം തുടങ്ങിയവ നിശിദ്ധമാണെങ്കിലും അതുകൊണ്ട് ഫസ്ഖ് സംഭവിക്കും. - നിഹായ

إجازة للشراء.

(و)يثبت (لمشتر جاهل) بما يأتي (خيار) في رد المبيع (ب)ظهور (عيب قديم) منقص قيمة في المبيع وكذاللبائع بظهور عيب قديم في الثمن، واثروا الأول لأن الغالب فى الثمن الإ نضباط فيقل فيه ظهور العيب والقديم ماقارن العقد او حدث قبل القبض وقدبقي إلى الفسخ، ولو حدث بعد القبض فلا خيار للمشتري وهو (كاستحاضة) ونكاح لأمة (وسرقة واباق وزنا) من رقيق أي بكل منها وإن لم يتكرر وتاب ذكرا كان أو أنثى (وبول بفراش) إن اعتاده وبلغ سبع سنين وبَخَر وصنان مستحكمين، ومن عيوب الرقيق كونه نما ما او شتاما او كذاباً او آكلاً لطين أو شارباً لنحو خمر أو تاركا للصلاة ما لم يتب عنها، أو أصم أو أبله أو مصطك الر كبتين، أو رتقاء أو حاملاً في آدمية لا بهيمة أو لا تحيض من بلغت عشرين سنة أو أحد ثدييها أكبر من الآخر (وجماح) لحيوان (وعض) ورمح وكون الدار منزل الجند، أو كون الجن مسلطين على ساكنها بالرجم، أو القردة مثلاً يرعون زرع الارض(و)يثبت (ب)تغرير فعلي وهو حرام للتدليس والضرر ك(تصرية) له وهي أن يترك حلبه مدة قبل بيعه ليوهم المشتري كثرة اللبن،

## ന്യൂനതയുള്ളത് തിരിച്ചു നൽകാം

വസ്തുവിന് വിലക്കുറവിന്നിടയാക്കുന്ന പഴക്കമുള്ള -ഖദീം- ന്യൂനത അറിയാതെ വാങ്ങിയവന് അത് തിരിച്ചു കൊടുക്കാനുള്ള സ്വാതന്ത്ര്യമുണ്ട്. ഇപ്രകാരം തന്നെ വിലയായി കൈപ്പറ്റിയതിൽ മുമ്പെ ഉള്ള ന്യൂനത വെളിവായാൽ അത് തിരിച്ചു കൊടുക്കാനുള്ള സ്വാതന്ത്ര്യം വാങ്ങിയവനുമുണ്ട്. ഇതാണ് ഖിയാറുൽ ഐബ്. വില വസ്തുവിന് തുല്യം തന്നെയാണെന്നിരിക്കെ വിറ്റ വസ്തുവിൽ മുമ്പെ ഉള്ള ന്യൂനത വെളിവായാൽ തിരിച്ചു കൊടുക്കാനുള്ള സ്വാതന്ത്ര്യം വാങ്ങിയവന്നുണ്ടെന്ന് മാത്രമാണ് ഫുഖഹാക്കൾ പറഞ്ഞിരിക്കുന്നത്. കാരണം വില അധിക പക്ഷവും കൃത്യതയുള്ളതും അതുകൊണ്ടുതന്നെ അതിൽ ന്യൂനത വെളിവാകുന്നത് വളരെ വിരളവുമായിരിക്കും. മുമ്പെ ഉള്ള ന്യൂനത എന്നതുകൊണ്ടുള്ള വിവക്ഷ, ഇടപാടിനോടനുബന്ധിച്ചുള്ളതോ വസ്തു കൈപറ്റുന്നതിനു മുമ്പുണ്ടായി ഇടപാട് ദുർബലപ്പെടുന്നത് വരെ ശേഷിച്ചതോ ആയ ന്യൂനതയാകുന്നു. വസ്തു കൈപറ്റിയ ശേഷമുണ്ടായ ന്യൂനത കാരണം തിരിച്ചു കൊടുക്കാൻ വാങ്ങിയവന് സ്വാതന്ത്ര്യമില്ല.

രക്തസ്രാവമുള്ളവളാവുക, വിവാഹിതയാവുക എന്നിവ അടിമ സ്ത്രീയുടെ ന്യൂനതയാണ്. മോഷണം, ഒളിച്ചോടൽ, വ്യഭിചാരം എന്നിവയും ന്യൂനതയ്ക്കുള്ള ഉദാഹരണമാണ്. ഇവ ആവർത്തിച്ചില്ലെങ്കിലും പശ്ചാത്തപിച്ചിരുന്നാലും സ്ത്രീയോ പുരുഷനോ ആയിരുന്നാലും ശരി. ഏഴു വയസ്സായിട്ടും പതിവായി വിരിപ്പിൽ മൂത്രമൊഴിക്കുക, ശക്തിയായ വായനാറ്റം, കക്ഷനാറ്റം തുടങ്ങിയവയും ഏഷണി പറയുക, ചീത്ത പറയുക, കളവ് പറയുക തുടങ്ങിയവയും മണ്ണ് തിന്നുക, ലഹരി ഉപയോഗിക്കുക, നിസ്കാരം ഉപേക്ഷിച്ച് പശ്ചാതപിക്കാതിരിക്കുക, ബധിരനാവുക, മന്ദബുദ്ധിയാവുക, നടക്കുമ്പോൾ കാൽമുട്ടുകൾ പരസ്പരം മുട്ടുന്നവനാവുക, എന്നിവയും, അടിമ സ്ത്രീ യോനിയിൽ മാംസം തിങ്ങിയവളാവുക, ഗർഭിണിയാവുക, ഇരുപത് വയസ്സായിട്ടും ആർത്തവമില്ലാതിരിക്കുക, ഒരു മുല മറ്റേതിനെക്കാളും വലുതാവുക, തുടങ്ങിയവയെല്ലാം ന്യൂനതകളാണ്. അനുസരണക്കേട് കാണിക്കുക, കടിക്കുക, കുത്തുക, തുടങ്ങിയവ മൃഗങ്ങളുടെ ന്യൂനതകളാണ്. ഗർഭം ന്യൂനതയല്ല. പട്ടാളക്കാർ താമസിക്കുന്ന സ്ഥലമാവുക, താമസക്കാർക്ക് ജിന്നിന്റെ ഉപദ്രവമോ ഏറോ ഉണ്ടാവുക, കുരങ്ങുകളൊ മറ്റോ കൃഷി നശിപ്പിക്കുന്ന ഭൂമിയാവുക തുടങ്ങിയവ വീടിനുള്ള ന്യൂനതകളാകുന്നു.

## അകിടു വീർപ്പിക്കൽ

മൃഗത്തിന്റെ അകിട് വീർപ്പിക്കുക, അടിമസ്ത്രീയുടെ മുടി ജടപ്പിക്കുക[1] തുടങ്ങിയ പ്രവൃത്തിപരമായ വഞ്ചന കാരണം വാങ്ങിയ വസ്തുവിന് ഖിയാറുണ്ട്. അത് ഹറാമാണ്. ദ്രോഹിക്കലും വഞ്ചിക്ക

1 ആരോഗ്യവതിയെന്നു തോന്നിപ്പിക്കാൻ

وتجعيد شعر الجارية (لا) خيار (بغَبْن فاحش كظن) مشتر نحو(زجاجة جوهرة) لتقصيره بعمله بقضية وهمه من غير بحث (والخيار) بالعيب ولو بتصرية (فوري) فيبطل بالتأخير بلا عذر ويعتبر الفور عادة، فلا يضر صلاة وأكل دخل وقتهما وقضاء حاجة ولا سلامه على البائع بخلاف محادثته، ولو علمه ليلاً فله التأخير حتى يصبح ويعذر في تأخيره بجهله جواز الرد بالعيب إن قرب عهده بالإسلام أو نشأ بعيدًا عن العلماء وبجهل فوريته إن خفي عليه، ثم إن كان البائع في البلد رده المشتري بنفسه أو وكيله على البائع أو وكيله، ولو كان البائع غائبا عن البلد ولا وكيل له بها رفـــع الأمـــر الى الحاكم وجـوبا ولايؤخر لحضوره فاذا عجزعن الإنهاء لنحو مرض أشهد على الفسخ، فإن عجز عن الإشهاد لم يلزمه تلفظ. وعلى المشتري ترك استعمال فلو استخدم رقيقاً ولو بقوله: اسقني أو ناولني الثوب أو أغلق الباب فلا رد قهرا، وإن لم يفعل الرقيق ما أمر به، فإن فعل شيئاً من ذلك بلا طلب لم يضرّ.

فرع: لو باع حيواناً أو غيره بشرط براءته من

ലുമതിലുണ്ട് എന്നതാണു കാരണം. വാങ്ങുന്നവൻ കൂടുതൽ പാൽ ലഭിക്കുന്നതാണെന്ന് തെറ്റുധരിക്കാൻവേണ്ടി കച്ചവടത്തിനുമുമ്പ് ദിവസങ്ങളോളം പാൽ കറക്കാതിരിക്കലാണ് അകിട് വീർപ്പിക്കൽ. വാങ്ങിയവന് വലിയ നഷ്ടം വന്നതുകൊണ്ട് ഖിയാർ സ്ഥിരപ്പെടുകയില്ല. രത്നമാണെന്ന് കരുതി പളുങ്കുപോലെയുള്ളത് വാങ്ങിയത് ഉദാഹരണം. ആലോചിക്കാതെ തന്റെ ഊഹമനുസരിച്ച് പ്രവർത്തിച്ചു വീഴ്ച വരുത്തിയെന്നതാണു കാരണം.

അകിടു കെട്ടി വീർപ്പിച്ചതാണെങ്കിൽപോലും ന്യൂനത കാരണമായുള്ള ഖിയാർ ന്യൂനത അറിഞ്ഞ ഉടനെ ഉപയോഗപ്പെടുത്തണം. പ്രതിബന്ധമൊന്നുമില്ലാതെ പിന്തിച്ചാൽ ഖിയാറിനുള്ള അവസരം നഷ്ടപ്പെടും. സാധാരണഗതിയിൽ ഉടനെയായിട്ടുണ്ടെന്ന് പറയാവുന്നവിധം വേഗത്തിലാവുക എന്നതാണിതുകൊണ്ടുള്ള ഉദ്ദേശ്യം. സമയമായ നിസ്കാരം നിർവ്വഹിക്കുക, സമയമായാൽ ഭക്ഷണം കഴിക്കുക, മലമൂത്ര വിസർജ്ജനം ചെയ്യുക, വിറ്റവന് സലാം പറയുക മുതലായവ അതിനുമുമ്പ് നിർവ്വഹിക്കുന്നതിന് വിരോധമില്ല. എന്നാൽ വിറ്റവനുമായി മറ്റു കാര്യങ്ങൾ സംസാരിക്കൽ കൊണ്ട് ഖിയാറിന്റെ അവസരം നഷ്ടപ്പെടും.

താൻ വാങ്ങിയിരിക്കുന്ന വസ്തുവിൽ ന്യൂനതയുണ്ടെന്ന കാര്യം അവനറിയുന്നത് രാത്രിയാണെങ്കിൽ തിരിച്ചു കൊടുക്കുന്നത് സുബ്ഹ് വരെ പിന്തിക്കാം. ന്യൂനതയുള്ള സാധനം തിരിച്ചു കൊടുക്കൽ അനുവദനീയമാണെന്ന വസ്തുത അറിയാത്തതു കാരണം തിരിച്ചു കൊടുക്കാൻ വൈകിയാൽ അവനു വിട്ടുവീഴ്ചയുണ്ട്. അഥവാ അവസരം നഷ്ടപ്പെടുകയില്ല. പുതുവിശ്വാസിയോ പണ്ഡിതന്മാരിൽ നിന്നകന്ന പ്രദേശത്ത് വളർന്നവനോ ആയതിനാലാണ് ഇതേക്കുറിച്ചവൻ വിവരമില്ലാത്തവനായതെങ്കിലാണിത്.

വിറ്റവൻ നാട്ടിൽ തന്നെയുണ്ടെങ്കിൽ അവനോ അവന്റെ വക്കീലിനോ വാങ്ങിയവൻ അല്ലെങ്കിൽ അവന്റെ വക്കീൽ വസ്തു തിരിച്ചു കൊടുക്കണം. വിറ്റവൻ നാട്ടിലില്ലാതിരിക്കുകയും നാട്ടിൽ അവന് വക്കീലില്ലാതിരിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ ഈ പ്രശ്നം നിർബന്ധമായും ന്യായാധിപനെ ബോധിപ്പിക്കണം. വിറ്റവൻ തിരിച്ചു വരാൻവേണ്ടി പിന്തിക്കരുത്. രോഗം കാരണമോ മറ്റോ പ്രശ്നം ന്യായാധിപനെ ബോധിപ്പിക്കാൻ സാധിക്കുന്നില്ലെങ്കിൽ കച്ചവടം ദുർബലപ്പെടുത്തിയതിന് സാക്ഷിയെ നിറുത്തണം. അതിന് സാധിക്കുന്നില്ലെങ്കിൽ ഇടപാടു ദുർബലപ്പെടുത്തിയതായി പ്രഖ്യാപിക്കുന്നത് നിർബന്ധമില്ല. (വസ്തുവിലുള്ള ന്യൂനത വ്യക്തമായതിനുശേഷം മടക്കി കൊടുക്കുന്നതിനു മുമ്പായി) വസ്തു ഉപയോഗിക്കാതിരിക്കൽ വാങ്ങിയവന് നിർബന്ധമാണ്. അപ്പോൾ അടിമയെ കൊണ്ട് സേവനം ചെയ്യിച്ചാൽ- "എനിക്ക് വെള്ളം തരൂ", "എന്റെ വസ്ത്രം കൊണ്ടുവാ", "വാതിലടക്കൂ" എന്നിങ്ങനെ ആജ്ഞാപിച്ചാലും, അടിമ അനുസരിച്ചില്ലെങ്കിൽപോലും- നിർബന്ധപൂർവ്വം തിരിച്ചുകൊടുക്കാനുള്ള തന്റെ അവകാശം നഷ്ടപ്പെടും. ആവശ്യപ്പെടാതെ വല്ലതും ചെയ്താൽ വിരോധമില്ല.

العيوب في المبيع أوأن لا يرد بها صح العقد وبرئ من عيب باطن بالحيوان موجود حال العقد لم يعلمه البائع لا عن عيب باطن في غير الحيوان ولا ظاهر فيه. ولو اختلفا في قدم العيب واحتمل صدق كل صدق البائع بيمينه في دعواه حدوثه لأن الأصل لزوم العقد. وقيل: لأن الأصل عدم العيب في يده. ولو حدث عيب لا يعرف القديم بدونه ككسر بيض وجوز وتقوير بطيخ مدود رد ولا أرش عليه للحادث. ويتبع في الرد بالعيب الزيادة المتصلة كالسمن وتعلم الصنعة ولو بأجرة وحمل قارن بيعاً لا المنفصلة كالولد والثمر وكذا الحمل الحادث في ملك المشتري فلا تتبع في الردبل هي للمشتري.

വസ്തുവിലുള്ള ന്യൂനതക്ക് താൻ ഉത്തരവാദിയാവുകയില്ലെന്നോ ന്യൂനതയുണ്ടെങ്കിൽ തിരിച്ചെടുക്കുകയില്ലെന്നോ നിബന്ധന ചെയ്തു ഒരാൾ ഒരു ജീവിയെയോ മറ്റോ വിറ്റാൽ കച്ചവടം സാധുവാകും. ഇടപാടു സമയത്ത് ജീവിയിലുള്ളതും വിറ്റവന് അറിയാത്തതുമായ രഹസ്യസ്വഭാവമുള്ള ന്യൂനതക്ക് അവൻ ഉത്തരവാദിയല്ല. നിർജ്ജീവികളിലുള്ള ആന്തരിക ന്യൂനതക്കും ജീവിയിലുള്ള ബാഹ്യമായ ന്യൂനതക്കും അവൻ ഉത്തരവാദിയാകും. ന്യൂനത മുമ്പെ ഉള്ളതാണോ എന്ന കാര്യത്തിൽ രണ്ടാളും തർക്കിക്കുകയും രണ്ടാൾ പറയുന്നതും വാസ്തവമാകാൻ സാധ്യതയുണ്ടാവുകയും ചെയ്താൽ വിറ്റവനെ സത്യം ചെയ്യിച്ചു ന്യൂനത പുതുതായി ഉണ്ടായതാണെന്ന അവന്റെ വാദത്തെ അംഗീകരിക്കണം. കാരണം ഇടപാട് നടപ്പിൽ വരലാണ് അടിസ്ഥാനാവസ്ഥ. വിറ്റവന്റെ ഉടമയിലായിരിക്കുമ്പോൾ ന്യൂനതയില്ലാതിരിക്കലാണ് അടിസ്ഥാനാവസ്ഥ എന്നും പറയപ്പെട്ടിട്ടുണ്ട്.

പുതിയൊരു ന്യൂനതയുണ്ടാക്കാതെ പഴയ ന്യൂനത അറിയുകയില്ലെങ്കിൽ ന്യൂനതയോടുകൂടി വസ്തു തിരിച്ചു കൊടുക്കാം. പുതിയ ന്യൂനതക്ക് നഷ്ടപരിഹാരം നൽകേണ്ടതില്ല. മുട്ട, അക്രോട്ട് എന്നിവ പൊട്ടിക്കുക, പുഴുത്ത വത്തക്ക തുരക്കുക, മുതലായ പുതിയ ന്യൂനതക്ക് ഉദാഹരണം. ന്യൂനത കാരണം തിരിച്ചു കൊടുക്കുമ്പോൾ വസ്തുവിനോട് ചേർന്നു നിൽക്കുന്ന വല്ല വർദ്ധനവും ഉണ്ടായിട്ടുണ്ടെങ്കിൽ അതും തിരിച്ചു കൊടുക്കണം. ശരീര പുഷ്ടി, പ്രതിഫലം കൊടുത്താണെങ്കിലും പഠിച്ച തൊഴിൽ, കച്ചവടത്തോടനുബന്ധിച്ചുള്ള ഗർഭം എന്നിവ ഉദാഹരണം. കുട്ടി, പഴം എന്നിവപോലെ വേർപിരിഞ്ഞ വർദ്ധനവ് തിരിച്ചു കൊടുക്കേണ്ടതില്ല. വാങ്ങിയവന്റെ ഉടമയിലുണ്ടായ ഗർഭവും ഇപ്രകാരം തന്നെ. ഇവ വാങ്ങിയവനുള്ളതാകുന്നു.

## (فصل) في حكم المبيع قبل القبض

**(المبيع قبل قبضه من ضمان بائع)** بمعنى انفساخ البيع بتلفه أو إتلاف بائع، وثبوت الخيار بتعيبه أو تعيب بائع أو أجنبي وبإتلاف أجنبي، فلو تلف بآفة أو أتلفه البائع انفسخ البيع **(وإتلاف مشتر قبض)** وإن جهل أنه المبيع **(وبطل تصرف)**

## കൈപറ്റുന്നതിനുമുമ്പുള്ള വിധി

വിറ്റ വസ്തു വാങ്ങിയവൻ കൈപ്പറ്റുന്നതിനു മുമ്പ് വിറ്റവന്റെ ഉത്തരവാദിത്വത്തിലായിരിക്കും. വസ്തു സ്വയം നശിക്കുകയോ വിറ്റവൻ നശിപ്പിക്കുകയോ ചെയ്താൽ കച്ചവടം ദുർബലപ്പെടുന്നതും വസ്തു ന്യൂനതയുള്ളതായിത്തീരുകയോ വിറ്റവനോ അന്യരോ അതിന് ന്യൂനതയുണ്ടാക്കുകയോ അന്യ ഒരാൾ അത് നശിപ്പിക്കുകയോ ചെയ്താൽ വാങ്ങിയവന് ഖിയാർ സ്ഥിരപ്പെടുമെന്നാണുദ്ദേശം. വല്ല വിപത്തും സംഭവിച്ചു വസ്തു നശിക്കുകയോ വിറ്റവൻ നശിപ്പിക്കുകയോ ചെയ്താൽ കച്ചവടം ദുർബലപ്പെടുന്നതാണ്. താൻ വാങ്ങിയ വസ്തുവാണെന്നറിയാതെയാണെങ്കിൽ പോലും വാങ്ങിയവൻ വസ്തു നശിപ്പിക്കൽ അത് കൈപറ്റലാകുന്നു. വസ്തു കൈപറ്റുന്നതിനു മുമ്പ്, വിൽക്കുക, ഹിബത്ത് നൽകുക, സ്വദഖ ചെയ്യുക, കൂലിക്കു കൊടുക്കുക, പണയം വെക്കുക, കടം കൊടുക്കുക മുതലായ കൈകാര്യങ്ങൾ അസാധുവാണ്. വിറ്റവനുമായാണ് ഇടപാടെങ്കിലും പറ്റില്ല. അടിമത്വമോചനം, വിവാഹം ചെയ്തു കൊടുക്കൽ, വഖ്ഫ് ചെയ്യൽ തുടങ്ങിയവ സാധുവാകും. അടിമത്വ മോചനം അല്ലാഹു പ്രേരിപ്പിച്ച

ولو مع بائع (بنحو بيع) كهبة وصدقة وإجارة ورهن وإقراض (فيما لم يقبض لا بنحو إعتاق) وتزويج ووقف لتشوف الشارع إلى العتق ولعدم توقفه على القدرة بدليل صحة إعتاق الآبق ويكون به المشتري قابضاً ولا يكون قابضاً بالتزويج (وقبض غير منقول) من أرض ودار وشجر (بتخلية لمشتر) بأن يمكنه منه البائع مع تسليمه المفتاح وإفراغه من أمتعة غير المشتري (و) قبض (منقول) من سفينة أو حيوان (بنقله) من محله إلى محل آخر مع تفريغ السفينة، ويحصل القبض أيضاً بوضع البائع المنقول بين يدي المشتري بحيث لو مد إليه يده لناله وإن قال: لا أريده وشرط في غائب عن محل العقد مع إذن البائع في القبض مضي زمن يمكن فيه المضي إليه عادة، ويجوز لمشتر استقلال بقبض للمبيع إن كان الثمن مؤجلاً او سلم الحال (وجاز استبدال) في غير ربوي بيع بمثله من جنسه (عن ثمن) نقد أو غيره لخبر ابن عمر رضي الله عنه: كنت أبيع الإبل بالدنانير وآخذ مكانها الدراهم، وأبيع بالدراهم وآخذ مكانها الدنانير، فأتيت رسول ﷺ فسألته عن ذلك فقال: «لا بأس إذا تفرقتما وليس بينكما شيء» (و) عن (دين) قرض وأجرة وصداق لا عن مسلم فيه لعدم استقراره ولو استبدل موافقا فى علة الربا كدرهم عن دينار اشترط قبض البدل فى

കാര്യമായതിനാലും ഒളിച്ചോടിയ അടിമയെ പോലും മോചിപ്പിക്കുന്നത് സാധുവാകുമെന്ന ലക്ഷ്യപ്രകാരം അത് ഏൽപ്പിച്ചു കൊടുക്കേണ്ടതുമില്ല എന്നതാണു കാരണം. അടിമയെ മോചിപ്പിക്കുന്നത് കൊണ്ട് വാങ്ങിയവൻ അടിമയെ കൈപറ്റിയവനാകും. വിവാഹം ചെയ്യിക്കുന്നതുകൊണ്ട് കൈപറ്റിയവനാകില്ല.

ഭൂമി, വീട്, മരം മുതലായ സ്ഥാവര വസ്തുക്കൾ വിറ്റവൻ വാങ്ങിയവന് ഒഴിഞ്ഞുകൊടുക്കുന്നത് കൊണ്ടാണ് കൈവശം സ്ഥിരപ്പെടുന്നത്. താക്കോൽ ഏൽപ്പിച്ചു കൊടുത്തും വാങ്ങിയവന്റെതല്ലാത്ത ചരക്കുകൾ ഒഴിച്ചുകൊടുത്തും വിറ്റവൻ വാങ്ങിയവന് സൗകര്യം ചെയ്യലാണ് ഒഴിഞ്ഞു കൊടുക്കൽ. കപ്പൽ, മൃഗം തുടങ്ങിയ നീക്കം ചെയ്യാൻ പറ്റുന്ന വസ്തുക്കൾ ചരക്കുകളും മറ്റും ഒഴിവാക്കി അവ നിൽക്കുന്ന സ്ഥലത്തു നിന്ന് മറ്റൊരു സ്ഥലത്തേക്ക് നീക്കം ചെയ്യൽ കൊണ്ടാണ് കൈവശം ലഭിക്കുക. നീക്കം ചെയ്യപ്പെടുന്ന വസ്തു കൈനീട്ടിപ്പിടിക്കാവുന്ന അകലത്തിൽ വാങ്ങിയവന്റെ മുന്നിൽ വിറ്റവൻ വെച്ചുകൊടുത്താലും കൈവശം ലഭിക്കും. ഞാനത് ഉദ്ദേശിക്കുന്നില്ലെന്ന് വാങ്ങിയവൻ പറഞ്ഞാലും ശരി. ഇടപാട് നടന്ന സ്ഥലത്തില്ലാത്ത വസ്തു കൈവശം ലഭിക്കാൻ വിറ്റവന്റെ അനുവാദത്തിനു പുറമെ സാധാരണഗതിയിൽ വസ്തു ഉള്ള സ്ഥലത്തെത്താൻ ആവശ്യമായ സമയം കഴിയണമെന്ന നിബന്ധനയുണ്ട്. വാങ്ങിയ വസ്തുവിന്റെ വില റൊക്കം കൊടുക്കുകയോ അവധി നിശ്ചയിക്കുകയോ ചെയ്താൽ വിറ്റവന്റെ സമ്മതമോ ഏൽപ്പനയോ കൂടാതെ സ്വന്തമായി തന്നെ വാങ്ങിയവന് അത് കൈവശപ്പെടുത്താവുന്നതാണ്.

നിശ്ചിത വിലക്കു പകരം നാണയമായാലും അല്ലെങ്കിലും മറ്റൊന്ന് പകരം വാങ്ങുന്നത് അനുവദനീയമാകും. പലിശ വരാനിടയുള്ള സാധനം അതേ ഇനത്തിൽപെട്ട തുല്യവസ്തുവിന് കച്ചവടം നടന്നതിൽ ഇതു പറ്റില്ല. "ഞാൻ സ്വർണ്ണ നാണയത്തിനു പകരം ഒട്ടകത്തെ വിൽക്കുകയും സ്വർണ്ണ നാണയത്തിനു പകരം വെള്ളി നാണയവും വെള്ളിക്കു പകരം സ്വർണ്ണ നാണയങ്ങളും വാങ്ങുകയും ചെയ്യാറുണ്ടായിരുന്നു. അങ്ങനെ പ്രവാചക സന്നിധിയിൽ ചെന്നു ഞാൻ ഇതിനെക്കുറിച്ച് ചോദിച്ചപ്പോൾ അവിടുന്ന് പറഞ്ഞു: വിട്ടുപിരിയുമ്പോൾ ഇടപാട് സംബന്ധമായി നിങ്ങളുടെ ഇടയിൽ ബാധ്യതയൊന്നുമില്ലെങ്കിൽ അതിനു വിരോധമില്ല." ഇബ്നു ഉമർ(റ) പറഞ്ഞ ഹദീസാണ് തെളിവ്.

വിലയല്ലാത്ത കടം, കൂലി, മഹർ എന്നിവയിലും ഒന്നിന് പകരം മറ്റൊന്ന് വാങ്ങാം. അവധിക്കച്ചവടം നടത്തപ്പെടുന്ന വസ്തുവിൽ പകരം വാങ്ങാൻ പറ്റുകയില്ല. അത് സ്ഥിരീകരിക്കപ്പെട്ടിട്ടില്ല എന്നതാണു കാരണം. പലിശയുടെ കാരണത്തിൽ യോജിച്ച വസ്തുവിനെയാണ് പകരമാക്കുന്നതെങ്കിൽ - ഉദാ:

المجلس حذراً من الربا لا إن استبدل ما لا يوافق في العلة كطعام عن درهم، ولا يبدل نوع أسلم فيه أو مبيع في الذمة عقد بغير لفظ السلم بنوع آخر ولو من جنسه كحنطة سمراء عن بيضاء لأن المبيع مع تعينه لا يجوز بيعه قبل قبضه فمع كونه في الذمة أولى. نعم يجوز إبداله بنوعه الأجود وكذا الأردأ بالتراضي.

## (فصل) في بيع الأصول والثمار

**(يدخل في بيع أرض)** وهبتها ووقفها والوصية بها مطلقاً لا في رهنها والإقرار بها **(مافيها من بناء وشجر)** رطب وثمره الذي لم يظهر عند البيع، وأصول بقل تُجَزّ مرة بعد أخرى كقثاء وبطيخ لا ما يؤخذ دفعة كبر وفجل لأنه ليس للدوام والثبات فهو كالمنقولات في الدار **(و)** يدخل **(في)** بيع **(بستان)** وقرية **(أرض وشجر وبناء)** فيهما لا مزارع حولهما لأنها ليست منهما **(و)** في بيع **(دار هذه)** الثلاثة أي الأرض المملوكة للبائع بجملتها حتى تخومها الى الأرض السابعة والشجر المغروس فيها وإن كثر، والبناء فيها بأنواعه **(وأبواب منصوبة)** وأغلاقها المثبتة لا الأبواب المقلوعة والسرر والحجارة المدفونة بلا بناء **(لا)** **(في)** بيع **(قن)** ذكر أو غيره حلقة بأذنه أو خاتم أو

ദീനാറിനു പകരം ദിർഹം - പലിശയെ ഭയക്കുന്നതിനാൽ പകരം നൽകപ്പെടുന്ന സാധനം ഇടപാടിന്റെ സദസ്സിൽ വെച്ചുതന്നെ കൈപറ്റണമെന്ന നിബന്ധനയുണ്ട്. പലിശയുടെ കാരണത്തിൽ യോജിക്കാത്തത് പകരം വാങ്ങുമ്പോൾ - ഉദാ: ദിർഹമിന് പകരം ഭക്ഷണം - ഇങ്ങനെ നിബന്ധനയില്ല. അവധിക്കച്ചവടം നടത്തപ്പെട്ട ഇനത്തിന് പകരമോ ഇടപാടിൽ 'സലം' എന്ന പദം ഉപയോഗിക്കാതെ ഉത്തരവാദിത്വത്തിൽ വിൽക്കപ്പെട്ടതിന് പകരമോ മറ്റൊന്ന് അതിന്റെ ഇനത്തിൽ പെട്ടത് ആയിരുന്നാലും - ഉദാ: വെള്ളഗോതമ്പിനു പകരം തവിട്ടു നിറത്തിലുള്ള ഗോതമ്പ് - വാങ്ങുന്നത് അനുവദനീയമല്ല. കാരണം, വിൽക്കപ്പെട്ട വസ്തു നിജപ്പെട്ടതായിരിക്കുന്നതോടുകൂടി തന്നെ കൈപറ്റുന്നതിനു മുമ്പ് വാങ്ങിയവൻ അതു മറ്റൊരാൾക്ക് വിൽക്കൽ അനുവദനീയമല്ലാതിരിക്കെ അത് ഉത്തരവാദിത്വത്തിലായിരിക്കുമ്പോൾ പകരമാക്കൽ ഏതായാലും അനുവദനീയമല്ല. എന്നാൽ അതിനെക്കാൾ മുന്തിയ ഇനം പകരം വാങ്ങാവുന്നതാണ്. പരസ്പരം തൃപ്തിപ്പെട്ടുകൊണ്ട് മേന്മകുറഞ്ഞതും വാങ്ങാവുന്നതാണ്.

## മരങ്ങളും പഴങ്ങളും വിൽക്കൽ

ഉപാധിയൊന്നും വെക്കാതെ ഭൂമി വിൽക്കുക, ഹിബത്ത് നൽകുക, വഖ്ഫ് ചെയ്യുക, വസ്വിയ്യത്ത് ചെയ്യുക, എന്നിവയിൽ-പണയം, ഇഖ്റാർ (അവകാശ സ്ഥിരീകരണം) എന്നിവയിലല്ല-ഭൂമിയിലുള്ള കെട്ടിടം, പച്ചമരം, കച്ചവടസമയത്ത് പ്രത്യക്ഷപ്പെട്ടിട്ടില്ലാത്ത പഴം, ഒന്നിലധികം തവണ ഫലമെടുക്കുന്ന പച്ചക്കറി എന്നിവ ഉൾപ്പെടും. വത്തക്ക, കക്കരിക്ക എന്നിവ പോലെ. ഗോതമ്പ്, മുള്ളങ്കി തുടങ്ങി ഒറ്റ തവണ വിളവെടുക്കുന്നത് ഉൾപ്പെടുകയില്ല. കാരണം അത് പതിവായി കായ്ക്കുന്നതോ സ്ഥിരമായി നിലനിൽക്കുന്നതോ അല്ല. അവ വീട്ടുപകരണങ്ങൾ പോലെയാകുന്നു. ഒരു തോട്ടമോ ഗ്രാമമോ വിറ്റാൽ ഭൂമിയും അവയിലുള്ള മരവും കെട്ടിടവും ഉൾപ്പെടും. തോട്ടത്തിന്റെയും ഗ്രാമത്തിന്റെയും പരിസരത്തുള്ള കൃഷിസ്ഥലങ്ങൾ ഉൾപ്പെടുകയില്ല. കാരണം അതൊന്നും അവരണ്ടിലും പെട്ടതല്ല. വീടിന്റെ വിൽപ്പനയിൽ ഇവ മൂന്നും അതായത് വിറ്റവന്നവകാശപ്പെട്ട ഭൂമി ഏഴാം ഭൂമിയുടെ അടിവരെ മുഴുവനും ഭൂമിയിൽ നട്ടുവളർത്തിയ മരങ്ങളും-ധാരാളമുണ്ടെങ്കിലും-എല്ലാവിധ റൂമുകളും വീടുമായി ഘടിപ്പിച്ച വാതിലുകളും ഉറപ്പിച്ച പൂട്ടുകളും ഉൾപ്പെടും. വീടിനോട് ഘടിപ്പിക്കാത്ത വാതിൽ, കട്ടിൽ, കെട്ടിടമാക്കാതെ കുഴിച്ചിട്ട കല്ല് എന്നിവ ഉൾപ്പെടുകയില്ല.

പുരുഷനാണെങ്കിലും അല്ലെങ്കിലും അടിമയുടെ വിൽപ്പനയിൽ കാതിലെ വളയം, മോതിരം, ചെരിപ്പ് എന്നിവ ഉൾപ്പെടുകയില്ല. ഔറത്ത് മറക്കുന്നതാണെങ്കിലും ധരിച്ച വസ്ത്രവും ഇപ്രകാരം തന്നെ. 'മുഹററർ', 'ഹാവി' എന്നീ ഗ്രന്ഥങ്ങളിൽ പറഞ്ഞതിന് വിപരീതമാണിത്.

نعل و كذا (ثوب) عليه خلافاً للحاوي كالمحرر وإن كان ساتر عورته (وفي) بيع (شجر) رطب بلا أرض عند الإطلاق (عرق) ولو يابساً إن لم يشرط قطع الشحر بأن شرط إبقاؤه أو أطلق لوجوب بقاء الشجر الرطب، ويلزم المشتري قلع اليابس عند الإطلاق للعادة فإن شرط قطعه أو قلعه عمل به أو إبقاؤه بطل البيع ولا ينتفع المشتري بمغرسها (وغصن رطب)لا يابس والشجر رطب لان العادة قطعه وكذا ورق رطب لاورق حناء على الاوجه (لا) يدخل فى بيع الشجر (مغرسه) فلا يتبعه في بيعه لأنّ اسم الشجر لا يتناوله (و) لا (ثمر ظهر) كطلع نخل بتشقق وثمر نحو عنب ببروز وجوز بانعقاد، فما ظهر منه للبائع ومالم يظهر للمشتري، ولو شرط الثمر لأحدهما فهو له عملاً بالشرط سواء أظهر الثمر أم لا (ويبقيان) أي الثمر الظاهر والشجر عند الإطلاق فيستحق البائع تبقية الثمر إلى أوان الجداد فيأخذه دفعة لا تدريجاً، والمشتري تبقية الشجر مادام حياً فإن انقلع فله غرسه إن نفع لا بدله (و) يدخل (في) بيع (دابة حملها) المملوك لمالكها، فإن لم يكن مملوكاً لمالكها لم يصح البيع كبيعها دون حملها وكذا عكسه.

## വിൽപനയിൽ പെടാത്തത്

ഭൂമി ഒഴിവാക്കി നിരുപാധികം പച്ചമരത്തിന്റെ വിൽപ്പനയിൽ ഉണങ്ങിയതാണെങ്കിലും അതിന്റെ വേര് ഉൾപ്പെടുന്നതാണ്. മുറിക്കണമെന്ന വ്യവസ്ഥ ചെയ്യാതെ, മുറിക്കാതെ നിർത്തുമെന്ന വ്യവസ്ഥ ചെയ്തോ നിരുപാധികമോ ആണെങ്കിലാണിത്. മരത്തിന്റെ വിൽപ്പനയിൽ വേര് ഉൾപ്പെടാനുള്ള കാരണം പച്ചമരത്തിന്റെ നിലനിൽപ്പിന് വേര് നിർബന്ധമാണ് എന്നതാണ്. ഉപാധികളൊന്നും കൂടാതെ ഉണങ്ങിയ മരം വിറ്റാൽ കീഴ്വഴക്കമനുസരിച്ച് അത് പറിച്ചെടുക്കൽ വാങ്ങിയവന് നിർബന്ധമാണ്. ഉണങ്ങിയ മരം പിഴുതെടുക്കാനോ മുറിച്ചെടുക്കാനോ വ്യവസ്ഥ ചെയ്താൽ അപ്രകാരം ചെയ്യണം. ഉണങ്ങിയ മരം അവിടെ നിറുത്താനാണ് വ്യവസ്ഥ ചെയ്യുന്നതെങ്കിൽ കച്ചവടം സാധുവല്ല. ഉണങ്ങിയ മരം വാങ്ങിയവന് അത് നിൽക്കുന്ന സ്ഥലത്തിന്റെ പ്രയോജനം എടുക്കാൻ പാടില്ല.

മരത്തിന്റെ വിൽപ്പനയിൽ അതിന്റെ പച്ചകൊമ്പുകളും ഉൾപ്പെടും. പച്ചമരത്തിന്റെ ഉണങ്ങിയ കൊമ്പ് ഉൾപ്പെടില്ല. കാരണം ഉണങ്ങിയ കൊമ്പ് മുറിച്ചു മാറ്റുന്നതാണ് പതിവ്. ഇപ്രകാരം തന്നെയാണ് പച്ച ഇലകളും[1] മൈലാഞ്ചി ഇലകൾ ഉൾപ്പെടുകയില്ല എന്നതാണ് ന്യായമായ അഭിപ്രായം. മരത്തിന്റെ വിൽപ്പനയിൽ അത് നിൽക്കുന്ന സ്ഥലം ഉൾപ്പെടുകയില്ല. കാരണം മരം എന്ന പേരിന്റെ വ്യാപ്തിയിൽ അത് നിൽക്കുന്ന സ്ഥലം ഉൾപ്പെടുന്നില്ല. പ്രത്യക്ഷമായ പഴങ്ങളും ഉൾപ്പെടുന്നില്ല. ഈത്തപ്പനക്കുല വിരിയുക, മുന്തിരി മുതലായവ മൊട്ടിടുക, അക്രോട്ട് കാമ്പ് വെക്കുക എന്നിവ ഉദാഹരണം. ഇപ്രകാരം പ്രത്യക്ഷപ്പെട്ടത് വിറ്റവനും പ്രത്യക്ഷപ്പെടാത്തത് വാങ്ങിയവനുമാണ്. എന്നാൽ പഴം രണ്ടിലൊരാൾക്ക് വ്യവസ്ഥ ചെയ്തിട്ടുണ്ടെങ്കിൽ പ്രത്യക്ഷപ്പെട്ടാലും ഇല്ലെങ്കിലും അതനുസരിച്ച് വ്യവസ്ഥ ചെയ്ത ആൾക്കായിരിക്കും. മുറിക്കണമെന്ന ഉപാധി വെക്കാതെയാണ് വിൽപ്പന നടന്നതെങ്കിൽ മരവും പ്രത്യക്ഷമായ പഴങ്ങളും അവശേഷിപ്പിക്കണം. അപ്പോൾ പഴം പാകമാകുന്ന സമയം വരെ പറിച്ചെടുക്കാതെ പാകമായാൽ അൽപാൽപമല്ലാതെ ഒറ്റയടിക്ക് പറിച്ചെടുക്കാൻ സാവകാശം നൽകാൻ വിറ്റവനും മരം പച്ചയായിരിക്കുമ്പോൾ അതവിടെ നിലനിറുത്താനുള്ള അവകാശം വാങ്ങിയവനുമുണ്ട്. അങ്ങനെയിരിക്കെ മരം സ്വയം മറിഞ്ഞു വീണാൽ പ്രയോജനകരമെങ്കിൽ വാങ്ങിയവന് അത് വീണ്ടും കുഴിച്ചിടാവുന്നതാണ്. പകരം മറ്റൊന്ന് കുഴിച്ചിടാവതല്ല.

മൃഗത്തിന്റെ വിൽപ്പനയിൽ അതിന്റെ ഉടമക്ക് അവകാശപ്പെട്ട ഗർഭസ്ഥ ശിശു ഉൾപ്പെടും. ഉടമപ്പെടാത്ത ഗർഭമാണെങ്കിൽ[2] വിൽപ്പന സാധുവല്ല. ഗർഭസ്ഥ ശിശുവിനെ ഒഴിവാക്കി മൃഗത്തെ വിൽക്കു

1. കച്ചവടത്തിൽ പച്ച കൊമ്പുകൾ ഉൾപ്പെടുന്ന പ്രകാരം പച്ച ഇലകളും ഉൾപ്പെടും ഉണങ്ങിയ കൊമ്പുകൾ ഉൾപ്പെടാത്ത പ്രകാരം ഉണക്ക ഇലകളും ഉൾപ്പെടുകയില്ല. (ഇആന)
2. വയറ്റിലുള്ള കുഞ്ഞിനെ മറ്റൊരാൾക്ക് വസ്വിയത്തോ മറ്റോ ചെയ്തുവെങ്കിൽ - ബുജൈരിമി

## (فصل) في اختلاف المتعاقدين

(ولو اختلف متعاقدان) ولو وكيلين أو وارثين (في صفة عقد) معاوضة كبيع وسلم وقراض وإجارة وصداق (و) الحال أنه قد (صح) العقد باتفاقهما أويمين البائع (كقدر عوض) من نحو مبيع أو ثمن أو جنسه أو صفته أو أجل أو قدره (ولا بينة) لأحدهما بما ادعاه، أو كان لكل منهما بينة ولكن قد تعارضتا بأن أطلقتا أو أطلقت إحدَاهما وأرخت الأخرى أو أرختا بتاريخ واحد وإلاّ حكم بمقدمة التاريخ (حلف كل) منهما يميناً واحدة تجمع نفيا لقول صاحبه وإثباتا لقوله، فيقول البائع مثلاً: ما بعت بكذا ولقد بعت بكذا. ويقول المشتري: ما اشتريت بكذا ولقد اشتريت بكذا. لأن كلاً مدع و مدعى عليه، والأوجه عدم الاكتفاء بما بعت إلاّ بكذا لأن النفي فيه صريح والإثبات مفهوم (فإن) رضي أحدهما بدون ما ادعاه أو سمح للآخر بما ادعاه لزم العقد ولا رجوع، فإن (أصرا) على الاختلاف (فلكل) منهما (أو الحاكم فسخه) أي العقد وإن لم يسألاه قطعا للنزاع، ولا يجب الفورية هنا ثم بعد الفسخ يرد المبيع بزيادته المتصلة فإن تلف حسا أو شرعا كأن وقفه أو باعه رد مثله إن كان مثليا

ന്നത് സാധുവല്ലാത്തപോലെ. മൃഗത്തെ ഒഴിവാക്കി ഗർഭം മാത്രം വിൽപന നടത്തുന്നതും സാധുവല്ല.

## ഇടപാടുകാർ തമ്മിലുള്ള ഭിന്നത

ഇടപാടുകാർ രണ്ടും യോജിക്കുന്നതുകൊണ്ടോ വിറ്റവൻ സത്യം ചെയ്യുന്നത് കൊണ്ടോ ഇടപാട് സാധുവാണെണ് സ്ഥിരപ്പെട്ടിരിക്കെ, കച്ചവടം, സലം, ലാഭക്കൂർ കച്ചവടം, വാടകക്കു കൊടുക്കൽ, മഹർ മുതലായ ഇടപാടിൽ പകരം നൽകുന്ന വസ്തുവിന്റെ എണ്ണം വിലയുടെ കണക്ക്, പകരം നൽകുന്നതിന്റെ ഇനം, അതിന്റെ ഗുണം, അവധി, അവധിയുടെ കണക്ക് എന്നിവയിൽ രണ്ടു ഇടപാടുകാർ - അവർ രണ്ടു വക്കീലുമാരോ അനന്തരാവകാശികളോ ആണെങ്കിലും - ഭിന്നിച്ചാൽ, രണ്ടിലൊരാൾക്ക് തന്റെ വാദത്തിന് തെളിവില്ല, അല്ലെങ്കിൽ രണ്ടാൾക്കും തെളിവുണ്ട് എന്നാൽ രണ്ടിലും തിയ്യതി ഇല്ലാത്തതിനാലോ ഒന്നിൽ ഉണ്ട് മറ്റെതിൽ ഇല്ലാത്തതിനാലോ രണ്ടിലും ഒരേ തിയ്യതി ഉള്ളതിനാലോ രണ്ടും പരസ്പരം എതിരായിരുന്നാൽ രണ്ടു പേരും സത്യം ചെയ്യണം. രണ്ടിലും രണ്ട് തിയ്യതിയാണുള്ളതെങ്കിൽ അതിന്റെ മുൻഗണന പ്രകാരം വിധിക്കണം. ഓരോരുത്തരും തന്റെ വാദത്തെ സ്ഥിരീകരിച്ചും എതിരാളിയുടെ വാദത്തെ നിഷേധിച്ചുമാണ് സത്യം ചെയ്യേണ്ടത്. ഉദാഹരണം: "ഞാൻ ഇത്രക്ക് വിറ്റിട്ടില്ല. ഇന്നതിന് പകരമാണ് വിറ്റത്" എന്ന് വിറ്റവൻ പറയുക. "ഞാൻ ഇന്നതിന് വാങ്ങിയിട്ടില്ല, ഇന്നതിനാണ് വാങ്ങിയിരിക്കുന്നത്" എന്ന് വാങ്ങിയവൻ പറയുക. കാരണം രണ്ടുപേരും വാദിയും പ്രതിയുമാണ്. "ഇന്നതിന് പകരമൊഴികെ ഞാൻ വിറ്റിട്ടില്ല" എന്നു പറയുന്നത് മതിയാവുകയില്ല എന്നതാണ് യുക്തമായ അഭിപ്രായം. കാരണം

സ്ഥിരീകരണം അവ്യക്തമാണ്. ഒരാൾ താൻ വാദിച്ച
ഈ വാക്കിൽ നിഷേധം വ്യക്തമാണെങ്കിലും
കയോ വാദത്തിൽ മറ്റെയാൾക്ക് വിട്ടുവീഴ്ച ചെയ്യുകയോ
തിൽ നിന്ന് കുറഞ്ഞതു കൊണ്ട് തൃപ്തിപ്പെടുകയോ
മറ്റെയാൾക്ക് തൃപ്തിപ്പെട്ട ശേഷം മടങ്ങാവതല്ല.
ചെയ്താൽ ഇടപാട് നടപ്പിലാവും.

അവസാനിപ്പിക്കാൻ രണ്ടിൽ ഓരോരു
രണ്ടുപേരും ഭിന്നതയിൽ ഉറച്ചു നിൽക്കുന്നപക്ഷം ഭിന്നത
ത്തർക്കും രണ്ടിലൊരാളും ആവശ്യപ്പെട്ടില്ലെങ്കിൽ പോലും ന്യായാധിപനും പ്രസ്തുത ഇടപാട് ദുർബ
ലപ്പെടുത്താനവകാശമുണ്ട്. ഇവിടെ ഉടൻ തന്നെ ദുർബലപ്പെടുത്തൽ നിർബന്ധമില്ല. ദുർബലപ്പെടു
ത്തിയ ശേഷം വസ്തുവിനെ അതിനോട് ചേർന്ന വർദ്ധനവിനോടൊപ്പം തിരിച്ചു കൊടുക്കണം. ബാഹ്യ
മായോ മതപരമായോ അത് നശിച്ചിട്ടുണ്ടെങ്കിൽ-ഉദാഹരണം, വസ്തു വഖ്ഫ് ചെയ്യുക, വിൽക്കുക-തു
ല്യതയുള്ളതിൽ (ഉദാ: ധാന്യം) തുല്യമായതും വില നൽകാവുന്നതിൽ വിലയും തിരിച്ചു കൊടുക്ക
ണം. വാങ്ങിയവന്റെ അടുത്തുനിന്ന് ഓടിപ്പോയ അടിമയുടെ കച്ചവടം ദുർബലപ്പെടുത്തുകയാണെ
ങ്കിൽ വാങ്ങിയവൻ വിറ്റവന് ആ അടിമയുടെ വില തിരിച്ചു നൽകണം. ഓടിപ്പോയ ദിവസം അടിമ
ക്കുള്ള വിലയാണ് പരിഗണിക്കേണ്ടത്.

أو قيمته إن كان متقوما، ويرد على البائع قيمة آبق فسخ العقد وهو آبق من عند المشري والظاهر اعتبارها بيوم الهرب.

(ولو ادعى) أحدهما (بيعا والآخر رهناً) أو هبة كأن قال أحدهما: بعتُكَهُ بألف، فقال الآخر: بل رهنتنيه أو وهبتنيه، فلا تحالف إذ لم يتفقا على عقد واحد بل (حلف كل) منهما للآخر (نفيا) أي يمينا نافية لدعوى الآخر لأن الأصل عدمه، ثم يرد مدعي البيع الألف لأنه مقرّ بها ويسترد العين بزوائدها المتصلة والمنفصلة (و) إذا ختلف العاقدان فادعى أحدهما اشتمال العقد على مفسد من إخلال ركن أو شرط كأن ادعى أحدهما رؤيته وأنكرها الآخر (حلف مدعي صحة) لعقد غالباً تقديماً للظاهر من حال المكلف وهو اجتنابه للفاسد على أصل عدمها لتشوف الشارع إلى إمضاء العقود وقد يصدق مدعي الفساد كأن قال البائع: لم أكن بالغاً حين البيع وأنكر المشتري. واحتمل ما قاله البائع صدق بيمينه لأن الأصل عدم البلوغ، وكان اختلفا هل وقع الصلح على الإنكار أو الاعتراف فيصدق مدعي الإنكار لأنه الغالب. ومن وهب في مرضه شيئاً فادعت

ഇടപാട് നടത്തിയ രണ്ടിലൊരാൾ കച്ചവടമാണ് നടത്തിയിരിക്കുന്നതെന്നും മറ്റെയാൾ പണയമോ പാരിതോഷികമോ നൽകുകയാണു ചെയ്തതെന്നും വാദിച്ചാൽ അവരെ രണ്ടുപേരെയും മേൽ പറഞ്ഞതുപോലെ സത്യം ചെയ്യിക്കേണ്ടതില്ല. ഉദാഹരണം, ഇത് ഞാൻ ആയിരത്തിനു വിറ്റു എന്ന് ഒരാൾ വാദിക്കുക. മറ്റെയാൾ അങ്ങനെയല്ല, നീ ഇതെനിക്ക് പണയം വെച്ചതാണെന്നോ പാരിതോഷികം തന്നതാണെന്നോ പറയുക. കാരണം അവർ നടത്തിയ ഇടപാടിന്റെ കാര്യത്തിൽ തന്നെ ഏത് ഇടപാടാണ് നടത്തിയതെന്ന് അവർ ഭിന്നിച്ചിരിക്കയാണ് എങ്കിലും ഓരോരുത്തരെയും മറ്റവന്റെ വാദത്തെ നിഷേധിച്ചു കൊണ്ട് സത്യം ചെയ്യിക്കണം. കാരണം മറ്റവൻ വാദിച്ചത് ഇല്ലാതിരിക്കലാണ് അടിസ്ഥാനസ്ഥിതി. പിന്നീട് കച്ചവടം നടന്നതായി വാദിക്കുന്നവൻ ആയിരം തിരിച്ചു കൊടുക്കണം. കാരണം, ആയിരം അവൻ സമ്മതിച്ചിട്ടുണ്ട്. വസ്തുവിനെ അതിനോട് ചേർന്നതും വേർപ്പെട്ടതുമായ വർദ്ധനവിനോടൊപ്പം തിരിച്ചു വാങ്ങുകയും ചെയ്യാം.

ഇടപാടിന്റെ ശർത്ത്, ഫർള് ഇവയിലൊന്നിന് ഭംഗം സംഭവിച്ചതിനാൽ ഇടപാട് അസാധുവായിട്ടുണ്ടെന്ന് ഒരാളും-ഉദാഹരണം, വസ്തു കണ്ടിട്ടുണ്ടെന്ന് ഒരാൾ വാദിക്കുക-ഇല്ലെന്ന് മറ്റെയാളും വാദിച്ചു. എന്നാൽ സാധാരണഗതിയിൽ ഇടപാട് സാധുവായിട്ടുണ്ടെന്ന് വാദിക്കുന്നവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. കാരണം, മുകല്ലഫിന്റെ ബാഹ്യമായ അവസ്ഥക്കാണ് സാധുവാകാതിരിക്കുക എന്ന അടിസ്ഥാനസ്ഥിതിയെക്കാൾ മുൻഗണന നൽകുന്നത്. കാരണം ഇടപാടുകൾ ഭംഗം വരാതെ നടത്താനാണ് അല്ലാഹു പ്രേരിപ്പിക്കുന്നത്. ചിലപ്പോൾ ഇടപാട് തകരാറായിട്ടുണ്ടെന്ന് വാദിക്കുന്നവനെ അംഗീകരിക്കേണ്ടിവരും. കച്ചവടം നടന്ന സമയത്ത് തനിക്ക് പ്രായം തികഞ്ഞിരുന്നില്ലെന്ന് വിറ്റവൻ വാദിക്കുകയും വാങ്ങിയവനത് നിഷേധിക്കുകയും വിറ്റവൻ പറഞ്ഞത് ശരിയാവാനുള്ള സാധ്യതയുണ്ടാവുകയും ചെയ്യുക ഉദാഹരണം. അപ്പോൾ വിറ്റവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. കാരണം, കച്ചവടം നടക്കുമ്പോൾ അവന് പ്രായപൂർത്തി എത്താതിരിക്കലാണ് അടിസ്ഥാനസ്ഥിതി. അനുരഞ്ജനമുണ്ടായത് പ്രതിയുടെ നിഷേധത്തെ തുടർന്നോ സമ്മതത്തെത്തുടർന്നോ എന്നതിൽ കക്ഷികൾ തമ്മിൽ ഭിന്നതയുണ്ടായാൽ നിഷേധത്തിലാണുണ്ടായതെന്ന് വാദിക്കുന്നവനെ അംഗീകരിക്കണം. കാരണം, സാധാരണഗതിയിൽ അങ്ങനെയാണു സംഭവിക്കുക.

ഒരാൾ തന്റെ രോഗസമയത്ത് മറ്റൊരാൾക്ക് എന്തെങ്കിലും പാരിതോഷികം നൽകുകയും, എന്നാൽ കൊടുക്കുന്ന സമയത്ത് അയാൾക്ക് ബുദ്ധിയുണ്ടായിരുന്നില്ലെന്ന് അവകാശികൾ വാദിക്കുകയും ചെയ്താൽ, പാരിതോഷികം നൽകുന്നതിനു മുമ്പ് അയാൾക്ക് ബുദ്ധിയില്ലായ്മ ഉണ്ടായിരുന്നുവെന്ന് അറിയപ്പെടുകയും അത് പാരിതോഷികം നൽകുന്നതുവരെയും നിലനിന്നിരുന്നുവെന്ന് അവകാശികൾ വാദിക്കുകയും ചെയ്തെങ്കിലേ സ്വീകരിക്കപ്പെടുകയുള്ളൂ. കച്ചവടം പോലെയുള്ള ഇടപാടുകൾ തന്നെ

ورثته غيبة عقله حال الهبة لم يقبلوا الاّ إن علم له غيبة قبل الهبة وادعوا استمرارها إليها ويصدق منكر أصل نحو البيع.

فروع: لو رد المشتري مبيعاً معيناً معيبا فأنكر البائع أنه المبيع فيصدق بيمينه لأن الأصل مضي العقد على السلامة، ولو أتى المشتري بما فيه فارة وقال قبضته كذلك فأنكر المقبض صدق بيمينه، ولو أفرغه في ظرف المشتري فظهرت فيه فأرة فادعى كل أنها من عند الآخر صدق البائع بيمينه إن أمكن صدقه لأنه مدع للصحة ولأن الأصل في كل حادث تقديره بأقرب زمن والأصل براءة البائع، وإن دفع لدائنه دينه فرده بعيب فقال الدافع: ليس هو الذي دفعته صدق الدائن لأن الأصل بقاء الذمة ويصدق غاصب رد عيناً وقال هي المغصوبة وكذا وديع.

## (فصل) في القرض والرهن

(الإقراض) وهو تمليك شيء على أن يرد مثله (سنة) لأن فيه إعانة على كشف كربة فهو من السنن الأكيدة للأحاديث الشهيرة كخبر مسلم: «من نفس على أخيه كربة من كرب الدنيا نفس الله عنه كربة

നാം തമ്മിൽ ഉണ്ടായിട്ടില്ലെന്ന് വാദിക്കുന്നവനെ അംഗീകരിക്കണം.[1]

### എണ്ണയിൽ എലി

താൻ വാങ്ങിയ നിജപ്പെട്ട വസ്തുവിൽ ന്യൂനതയുള്ളതു കാരണം വാങ്ങിയവനതു തിരിച്ചുകൊടുത്തപ്പോൾ, താൻ വിറ്റ വസ്തുവാണതെന്ന കാര്യം വിറ്റവൻ നിഷേധിച്ചാൽ അവനെ സത്യം ചെയ്യിച്ചു അവന്റെ വാദം അംഗകരിക്കണം. കാരണം ഇടപാട് സുരക്ഷിതമായി കഴിഞ്ഞുപോകലാണ് അടിസ്ഥാനാവസ്ഥ. എലിയുള്ള ഒരു ദ്രാവകവുമായി വാങ്ങിയവൻ വരികയും ഇപ്രകാരമാണ് ഞാനിത് കൈപ്പറ്റിയിരിക്കുന്നതെന്ന് പറയുകയും വിറ്റവൻ അക്കാര്യം നിഷേധിക്കുകയും ചെയ്താൽ വിറ്റവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. ദ്രാവകം വാങ്ങിയവന്റെ പാത്രത്തിലൊഴിച്ചപ്പോൾ അതിലൊരു എലി പ്രത്യക്ഷപ്പെടുകയും ഓരോരുത്തരും അത് മറ്റവനിൽ നിന്നാണുണ്ടായതെന്ന് വാദിക്കുകയും ചെയ്തു. എങ്കിൽ വിറ്റവൻ പറയുന്നത് സത്യമാകാൻ സാധ്യതയുള്ള പക്ഷം അവനെ സത്യം ചെയ്തു അംഗീകരിക്കണം. കാരണം, അവനാണ് ഇടപാട് സാധുവാണെന്ന് വാദിക്കുന്നവൻ. മാത്രമല്ല, പുതുതായുണ്ടാവുന്ന ഏതും ഏറ്റവും അടുത്ത സമയത്തുണ്ടാവലും വിറ്റവൻ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിവാകലുമാണ് അടിസ്ഥാനാവസ്ഥ.

ഒരാൾ ഒരു സാധനം കടം വാങ്ങുകയും അതു തിരിച്ചുകൊടുത്തപ്പോൾ ന്യൂനതയുണ്ടെന്ന കാരണത്താൽ താൻ തന്ന സാധനം ഇതല്ലെന്ന് കൊടുത്തവൻ വാദിക്കുകയും ചെയ്താൽ കടം കൊടുത്തവന്റെ വാദമാണ് അംഗീകരിക്കേണ്ടത്. കാരണം വാങ്ങിയവന്റെ ഉത്തരവാദിത്വം ശേഷിക്കലാണ് അടിസ്ഥാനസ്ഥിതി. കവർച്ച ചെയ്ത വസ്തു തിരിച്ചുകൊടുത്തു ഇതു തന്നെയാണ് കവർച്ച ചെയ്തതെന്ന് കവർച്ചക്കാരൻ വാദിച്ചാൽ അവനെ അംഗീകരിക്കണം. ഇപ്രകാരം തന്നെ സൂക്ഷിക്കാൻ തന്ന വസ്തു ഇതു തന്നെയാണെന്ന് സൂക്ഷിപ്പുകാരൻ പറഞ്ഞാൽ അവനെയും വാസ്തവമാക്കണം.

## കടവും പണയവും

കടം കൊടുക്കൽ സുന്നത്താണ്. തുല്യമായത് തിരിച്ചു നൽകണമെന്ന വ്യവസ്ഥ പ്രകാരം ഒരു വസ്തു മറ്റൊരാൾക്ക് ഉടമപ്പെടുത്തി കൊടുക്കലാണ് കടം. കാരണം ഒരു വിഷമത്തിൽ നിന്ന് രക്ഷപ്പെടാൻ സഹായിക്കലുണ്ടതിൽ. അതിനാൽ അത് ബലപ്പെട്ട സുന്നത്തിൽ പെട്ടതാണ്.

مَنْ نَفَّسَ عَنْ أَخِيهِ كُرْبَةً مِنْ كُرَبِ الدُّنْيَا نَفَّسَ اللهُ عَنْهُ كُرْبَةً مِنْ كُرَبِ يَوْمِ الْقِيَامَةِ وَاللهُ فِي عَوْنِ الْعَبْدِ مَا دَامَ الْعَبْدُ فِي عَوْنِ أَخِيهِ.

1. ഇവിടെ കച്ചവടം തന്നെ നിഷേധിക്കുന്ന അവസ്ഥയാണ്. മുമ്പ് പറഞ്ഞത് കച്ചവടത്തിലെ രൂപത്തിലുള്ള അഭിപ്രായ വ്യത്യാസമാണ്.

من كرب يوم القيامة والله في عون العبد ما دام العبد في عون أخيه». وصح خبر: «من أقرض لله مرتين كان له مثل أجر أحدهما لو تصدق به».والصدقة أفضل منه خلافاً لبعضهم، ومحل ندبه إن لم يكن المقترض مضطرا وإلا وجب، ويحرم الاقتراض على غير مضطر لم يرج الوفاء من جهة ظاهرة فورا في الحال وعند الحلول في المؤجل كالإقراض عند العلم أو الظن من آخذه أنه ينفقه في معصية ويحصل (**بإيجاب كأقرضتك**) هذا أو مَلَّكْتُكَهُ على أن ترد مثله، أو خذه وردّ بدله، أو اصرفه في حوائجك ورد بدله فإن حذف وردّ بدله فكناية وخذه فقط لغو إلا ان سبقه أقرضني هذا فيكون قرضاً أو أعطني فيكون هبة، ولو اقتصر على ملكتكه ولم ينو البدل فهبة وإلا فكناية، ولوا ختلفا في نية البدل صدق الدافع لأنه أعرف بقصده، أو في ذكر البدل صدق الآخذ في عدم الذكر لأنه الأصل والصيغة ظاهرة فيما ادعاه. ولو قال لمضطر: أطعمتك بعوض فأنكر صدق المطعم حملاً

(ഒരാൾ തന്റെ സഹോദരനെ ഐഹികമായ ബുദ്ധിമുട്ടിൽ നിന്ന് രക്ഷപ്പെടുത്തിയാൽ അല്ലാഹു അവനെ പാരത്രികമായ ബുദ്ധിമുട്ടിൽ നിന്ന് രക്ഷപ്പെടുത്തുന്നതാണ്. ഒരാൾ തന്റെ സഹോദരനെ സഹായിച്ചുകൊണ്ടിരിക്കുമ്പോഴെല്ലാം അല്ലാഹു അവനെ സഹായിച്ചുകൊണ്ടിരിക്കും.)

എന്ന മുസ്‌ലിമിന്റെ ഹദീസ് പോലെ പ്രസിദ്ധമായ ഹദീസുകൾ ഇതിനു തെളിവായുണ്ട്.

مَـــــنْ اَقْرَضَ لِلّٰهِ مَـــــرَّتَيْنِ كَانَ لَهُ مِثْلُ اَجْرِ اَحَـــــدِهِمَا لَوْ تَـــــصَدَّقَ بِهِ.

(ഒരാൾ അല്ലാഹുവിന്റെ പ്രീതിക്കായി രണ്ടു തവണ കടം നൽകിയാൽ ഒരു തവണ ദാനം ചെയ്തതിന്റെ പ്രതിഫലമുണ്ട്)[1]

എന്ന ഹദീസ് സ്വഹീഹായി വന്നിട്ടുമുണ്ട്. കടം കൊടുക്കുന്നതിനെക്കാൾ ശ്രേഷ്ഠകരമാണ് ദാനം ചെയ്യൽ. എന്നാൽ ചില പണ്ഡിതന്മാർക്ക് ഇതിൽ എതിരഭിപ്രായമുണ്ട്.

കടം വാങ്ങുന്നവന് അത് വാങ്ങേണ്ട നിർബന്ധ സാഹചര്യം ഇല്ലെങ്കിലാണ് കടം കൊടുക്കുന്നത് സുന്നത്താവുന്നത്. നിർബന്ധിത ചുറ്റുപാടുണ്ടെങ്കിൽ കടം കൊടുക്കൽ നിർബന്ധമാണ്. കടം വാങ്ങേണ്ട നിർബന്ധ അവസ്ഥ ഇല്ലാത്തവൻ അവധിയില്ലാത്ത കടം ഉടനെ വീട്ടുവാനും അവധിയുള്ളത് അവധിക്ക് വീട്ടാനും കഴിയുമെന്ന് വ്യക്തമായ പ്രതീക്ഷയില്ലെങ്കിൽ കടം വാങ്ങൽ ഹറാമാണ്. കടം വാങ്ങുന്നവൻ അത് തെറ്റായ വഴിയിൽ ചിലവാക്കുമെന്ന് അറിയുകയോ ധാരണയുണ്ടാവുകയോ ചെയ്യുമ്പോൾ കടം കൊടുക്കുന്നതും ഹറാമാണ്.

"ഇത് ഞാൻ നിനക്ക് കടം തന്നു." "തുല്യവസ്തു തിരിച്ചു തരണമെന്ന വ്യവസ്ഥയിൽ ഇത് ഞാൻ നിനക്ക് ഉടമയാക്കിതന്നു," "ഇതു നീ എടുത്തു പകരം മടക്കി തരിക", "ഇത് നിന്റെ ആവശ്യങ്ങൾക്ക് ഉപയോഗിക്കുകയും പകരം തിരിച്ചുതരികയും ചെയ്യുക" എന്നിങ്ങനെയുള്ള ഈജാബ് വാക്യം കൊണ്ട് കടമിടപാട് സംഭവിക്കും. "അതിനു പകരം തിരിച്ചുതരണം" എന്ന വാചകം ഒഴിവാക്കി പറഞ്ഞാൽ അത് സൂചനാ വാക്യം (കിനായത്ത്) ആയിരിക്കും. കൊടുത്തവൻ "ഇത് പിടിക്കൂ" എന്നു മാത്രം പറഞ്ഞാൽ അത് നിരർത്ഥകമാണ്. "ഇതെനിക്ക് നീ കടം തരിക" എന്ന് അവൻ നേരത്തെ പറഞ്ഞിരുന്നില്ലെങ്കിലാണിത്. അങ്ങനെ പറഞ്ഞിരുന്നെങ്കിൽ കടമായി ഗണിക്കും. "നീ എനിക്കിത് തരിക" എന്നാണ് നേരത്തെ പറഞ്ഞിരുന്നതെങ്കിൽ നൽകിയത് പാരിതോഷികമാകും. "ഇത് ഞാൻ ഉടമയാക്കിതന്നു" എന്നു പറഞ്ഞു. പകരം വാങ്ങാനുദ്ദേശിച്ചതുമില്ല, എങ്കിലത് പാരിതോഷികമാവും. തിരിച്ചുവാങ്ങണമെന്ന ഉദ്ദേശ്യമുണ്ടായിരുന്നെങ്കിൽ ആ വാചകം വ്യംഗ്യമാണ്. പകരം തിരിച്ചുവാങ്ങാൻ കരുതിയിരുന്നുവോ എന്ന കാര്യത്തിൽ രണ്ടാളും ഭിന്നിച്ചാൽ കൊടുത്തവന്റെ വാക്കാണ് അംഗീകരിക്കേണ്ടത്. കാരണം, അവന്റെ ഉദ്ദേശ്യം കൂടുതലറിയുന്നത് അവൻ തന്നെ. പകരം നൽകണമെന്ന് പറഞ്ഞിട്ടുണ്ടോ

1. ഒരു രൂപ രണ്ട് വട്ടം കടം നൽകിയാൽ ഒരുറുപ്പിക സ്വദഖ നൽകിയ പ്രതിഫലം ഒന്ന് നൽകിയാൽ പകുതി സദഖയുടെയും - ശൈഖുനാ.

للناس على هذه المكرمة، ولو قال وهبتك بعوض فقال مجاناً صدق المتهب، ولو قال اشتر لي بدرهمك خبزا فاشترى له كان الدرهم قرضا لا هبة على المعتمد (وقبول) متصل به كاقترضته وقبلت قرضه، نعم القرض الحكمي كالإنفاق على اللقيط المحتاج وإطعام الجائع وكسوة العاري لا يفتقر إلى إيجاب وقبول، ومـــنه أمر غيره بإعطاء ماله غرض فيه كإعطاء شاعر أو ظالم وإطعام فقير أو فداء أسير وعمر داري وقال جمع: لا يشترط في القرض الإيجاب والقبول واختاره الأذرعي وقال: قياس جواز المعاطاة في البيع جوازها هنا، وإنما يجوز القرض من أهل تبرع فيما يسلم فيه من حيوان وغيره ولو نقدا مغشوشاً، نعم يجوزقرض الخبز والعجين والخمير الحامض لا الروبة على الأوجه وهي خميرة لبن حامض تلقى على اللبن ليروب لاختلاف حموضتها المقصودة، ولو قال: أقرضني عشرة، فقال: خذها من فلان فإن كانت له تحت يده

എന്ന കാര്യത്തിലാണ് തർക്കമുള്ളതെങ്കിൽ പറഞ്ഞിട്ടില്ല എന്ന വാങ്ങിയവന്റെ വാദമാണ് അംഗീകരിക്കേണ്ടത്. അങ്ങനെ പറയാതിരിക്കലാണ് അടിസ്ഥാനം. വാങ്ങിയവന്റെ വാദത്തിലുപയോഗിച്ച വാചകം വ്യക്തവുമാണ്.

ഭക്ഷണം അത്യാവശ്യമുള്ള ഒരാൾക്ക് ഭക്ഷണം നൽകുകയും അത് പകരത്തിനാണ് ഭക്ഷിപ്പിച്ചതെന്ന് പറയുകയും മറ്റെയാളതു നിഷേധിക്കുകയും ചെയ്തു. എന്നാൽ ഭക്ഷിപ്പിച്ചവനെ വാസ്തവമാക്കണം. ഈ നല്ല കാര്യത്തിന് ജനങ്ങൾക്ക് പ്രേരണ നൽകാനാണിത്. പകരം നൽകണമെന്ന് ഉദ്ദേശിച്ചാണ് നിനക്ക് പാരിതോഷികം തന്നിരിക്കുന്നത് എന്ന് കൊടുത്തവൻ പറയുകയും വെറുതെയാണ് തന്നിരിക്കുന്നതെന്ന് വാങ്ങിയവൻ വാദിക്കുകയും ചെയ്താൽ വാങ്ങിയവന്റെ വാക്ക് അംഗീകരിക്കണം.

"നിന്റെ ദിർഹം നൽകി എനിക്ക് നീ റൊട്ടി വാങ്ങുക" എന്നൊരാൾ പറയുകയും അതനുസരിച്ച് മറ്റെയാൾ റൊട്ടി വാങ്ങിക്കുകയും ചെയ്താൽ പ്രസ്തുത ദിർഹം കടമായിത്തീരും. പാരിതോഷികമല്ല, എന്നതാണ് പ്രബലാഭിപ്രായം.

"ഇത് ഞാൻ കടം വാങ്ങി", "അവൻ തന്ന കടം ഞാൻ സ്വീകരിച്ചു" എന്നിങ്ങനെ ഈജാബിനോട് ചേർന്നുവരുന്ന സ്വീകാര്യ വചനം -ഖബൂൽ- കൊണ്ടുമാണ് കടം സംഭവിക്കുക. അനാഥാവസ്ഥയിൽ കണ്ട കുട്ടിക്ക് ചിലവഴിക്കുക, വിശന്നവന് ഭക്ഷണം നൽകുക, വസ്ത്രമില്ലാത്തവന് വസ്ത്രം നൽകുക, തുടങ്ങിയ കടത്തിന്റെ വിധി ബാധകമാകുന്ന - ഹുക്മിയ്യായ - കടത്തിന് ഈജാബും ഖബൂലും ആവശ്യമില്ല. ഒരാൾ തന്റെ ആവശ്യാർത്ഥം മറ്റൊരാൾക്ക് എന്തെങ്കിലും കൊടുക്കാൻ മറ്റൊരാളോട് കൽപ്പിക്കുന്നതും ഹുക്മിയ്യായ കടത്തിൽ പെട്ടതാണ്. ഒരു കവിക്കോ, അക്രമിക്കോ കൊടുക്കാൻ പറയുക[1] അല്ലെങ്കിൽ ഒരു ദരിദ്രന് നൽകാനോ തടവുകാരനെ മോചിപ്പിക്കാനോ പറയുക, അല്ലെങ്കിൽ എന്റെ വീട് നീ നന്നാക്കുക എന്നു പറയുക മുതലായവ ഉദാഹരണങ്ങളാണ്.

കടമിടപാടിൽ ഈജാബും ഖബൂലും നിബന്ധനയില്ലെന്ന് ഒരു സംഘം പണ്ഡിതർ പറഞ്ഞിരിക്കുന്നു. ഇമാം അദ്റഈ(റ) ഈ അഭിപ്രായത്തിന് പ്രാമാണികത കൽപ്പിച്ചിരിക്കുന്നു. കച്ചവടത്തിൽ ഈജാബും ഖബൂലുമില്ലാതെ കൊടുക്കലും വാങ്ങലും അനുവദനീയമാണെന്ന നിയമം ഇവിടെയും ബാധകമാണെന്നാണ് അദ്ദേഹം പറയുന്നത്. സൗജന്യം നൽകാൻ അർഹരായവരുടെ -അഹ്ലുത്തബറുഅ്- കടമിടപാടുകൾ മാത്രമേ സാധുവാകുകയുള്ളൂ. അതും ജീവികളും അല്ലാത്തതുമായ 'സലം' അനുവദനീയമാകുന്ന വസ്തുക്കളിൽ; കൂട്ടുചേർന്ന നാണയങ്ങളിലാണെങ്കിലും ശരി. എങ്കിലും റൊട്ടിയും മാവും പുളിച്ചമാവും[2] കടം കൊടുക്കുന്നത് അനുവദനീയമാണ്. എന്നാൽ മോര് അതായത് ഉറയൊഴിക്കുന്ന പുളിച്ച പാൽ കടം കൊടുക്കൽ അനുവദനീയമല്ലെന്നാണ് ന്യായയുക്തമായ അഭിപ്രായം. ഉദ്ദേശിക്കപ്പെടുന്ന പുളിരസം വ്യത്യാസപ്പെടുമെന്നതാണ് കാരണം.

1. കവിതയിലൂടെയുള്ള ആക്ഷേപമൊഴിവാക്കാനാണ് കവിക്കു നൽകുന്നത്. അക്രമിക്കു നൽകുന്നത് അവന്റെ ദ്രോഹം തടയാനും.
2. അപ്പത്തിനുവേണ്ടി പുളിപ്പിക്കുന്നത്

جاز وإلاّ فهو وكيل في قبضها فلا بد من تجديد قرضها، ويمتنع على ولي قرض مال موليه بلا ضرورة، نعم يجوز للقاضي إقراض مال المحجور عليه بلا ضرورة لكثرة اشغاله إن كان المقترض أميناً موسرا (وملك مقترض بقبض) بإذن مقرض وإن لم يتصرف فيه كالموهوب، قال شيخنا: والأوجه في النقوط المعتاد في الأفراح أنه هبة لا قرض وإن اعتيد ردّ مثله، ولو أنفق على أخيه الرشيد وعياله سنين وهو ساكت لا يرجع به على الأوجه.

(و) جاز (لمقرض استرداد) حيث بقى بملك المقترض وإن زال عن ملكه ثم عاد على الأوجه بخلاف مالو تعلق به حق لازم كرهن وكتابة فلا يرجع فيه حينئذ، نعم لو آجره رجع فيه ويجب على المقترض ردّ المثل في المثلي وهو النقد والحبوب، ولو نقدا أبطله السلطان لأنه أقـــــرب إلى حقه ورد المثل صورة

"എനിക്ക് നീ പത്തു രൂപ കടം തരിക" എന്നൊരാൾ ആവശ്യപ്പെട്ടപ്പോൾ "അത് നീ ഇന്നയാളിൽ നിന്ന് വാങ്ങുക" എന്ന് മറ്റെയാൾ മറുപടി പറയുകയും മൂന്നാമന്റെ കൈവശം ഇവന്റെ പത്ത് രൂപയുണ്ടെങ്കിൽ അനുവദനീയമായ ഈ വാചകം കടമിടപാട് സാധുവാക്കുന്നതാണ്. മൂന്നാമന്റെ കൈവശം ഇവന്റെ പത്തുരൂപ ഇല്ലെങ്കിൽ കടം ചോദിച്ചവൻ മറ്റവന്റെ ഉത്തരവാദിത്വത്തിൽ പത്തു രൂപ വാങ്ങാൻ ഏൽപ്പിക്കപ്പെട്ട വകീലാകുന്നു. അങ്ങനെ വരുമ്പോൾ പത്തു രൂപ വാങ്ങിയ ശേഷം ഇവർ രണ്ടാൾ തമ്മിലുള്ള കടമിടപാട് പുതുക്കൽ അത്യാവശ്യമാണ്.

നിർബന്ധ സാഹചര്യത്തിലൊഴികെ താൻ കൈകാര്യ കർത്താവായവരുടെ സമ്പത്ത് കടം കൊടുക്കൽ രക്ഷാകർത്താവിന് അനുവദനീയമല്ല. എന്നാൽ ഇത്തരം സാഹചര്യം ഇല്ലെങ്കിലും സാമ്പത്തിക ഇടപാടുകൾ തടയപ്പെട്ട വ്യക്തിയുടെ ധനം കടം കൊടുക്കുന്നത് ഖാളിക്ക് അനുവദനീയമാണ്. കടം വാങ്ങുന്നവൻ വിശ്വസ്ഥനും ധനികനുമാണെങ്കിലാണിത്. ഖാളിക്കു മറ്റു പല ജോലികളും ഉണ്ടെന്നതാണിതിനു കാരണം.[1] കടം കൊടുക്കുന്നവന്റെ സമ്മതത്തോടെ വസ്തു കൈപ്പറ്റിയാൽ അത് കടം വാങ്ങിയവന്റെ ഉടമയിലാകും. അതിലവൻ ക്രയവിക്രയം നടത്തിയിട്ടില്ലെങ്കിലും ശരി. ഹിബത്ത് നൽകപ്പെട്ട വസ്തു കൈപ്പറ്റിയാൽ ഉടമയിലാകുന്നത് പോലെ സന്തോഷ വേളകളിൽ നൽകപ്പെടുന്ന സമ്മാനങ്ങൾ സൗജന്യമാണ്; കടമല്ല. തുല്യമായതു തിരിച്ചുകൊടുക്കൽ പതിവുണ്ടെങ്കിൽ പോലും അങ്ങനെയാണ് എന്നാണ് ന്യായയുക്തമായ അഭിപ്രായമെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. കടമെന്നോ മറ്റോ പറയാതെ ഒരാൾ തന്റെ തന്റേടമുള്ള സഹോദരനും - മതചിട്ടയോടെ പ്രായപൂർത്തിയായ മുസ്‌ലിം- അവന്റെ ഭാര്യ സന്താനങ്ങൾക്കും വർഷങ്ങൾ ചിലവിനു കൊടുത്താൽ അത് തിരിച്ചു ചോദിക്കരുതെന്നാണ് ന്യായയുക്തമായ അഭിപ്രായം.

കടം കൊടുത്ത സാധനം വാങ്ങിയവന്റെ ഉടമയിൽ അവശേഷിക്കുമ്പോൾ കൊടുത്തവനത് തിരിച്ചു വാങ്ങാവുന്നതാണ്. പ്രബലാഭിപ്രായ പ്രകാരം ഉടമയിൽ നിന്ന് നീങ്ങി വീണ്ടും തിരിച്ചുവന്നതാണെങ്കിൽ പോലും തിരിച്ചുവാങ്ങാം. പണയം, അടിമത്വമോചന കരാർ പോലെയുള്ള നിർബന്ധ ബാധ്യതകൾ ഈ സാധനവുമായി ബന്ധിച്ചിട്ടുണ്ടെങ്കിൽ തിരിച്ചുചോദിക്കൽ അനുവദനീയമല്ല. എന്നാലത് വാടകക്ക് കൊടുത്തതാണെങ്കിൽ തിരിച്ചുചോദിക്കാം. ധാന്യങ്ങൾ, നാണയങ്ങൾ തുടങ്ങി തുല്യതയുള്ള വസ്തുക്കൾ കടം കൊടുത്താൽ തുല്യമായതു തിരിച്ചുകൊടുക്കൽ നിർബന്ധമാണ്. സുൽത്താൻ വിനിമയം ദുർബലപ്പെടുത്തിയ നാണയങ്ങളായാലും ശരി. കാരണം, കടം കൊടുത്തവന്റെ അവകാശവുമായി അടുത്തത് അതാണ്. ജീവികൾ, വസ്ത്രം, രത്നങ്ങൾ തുടങ്ങി മൂല്യം നിശ്ചയിക്കുന്നവയിൽ അവയോട് തുല്യമായത് നൽകലാണ് നിർബന്ധം. മുന്തിയതു കൊടുത്തതിനു പകരം താഴ്ന്നത് വാങ്ങൽ നിർബന്ധമില്ല. കൊണ്ടുപോകാൻ ചിലവ് വരികയും അത് വാങ്ങിയവൻ വഹിക്കാതിരിക്കുകയും ചെയ്യുക, തിരിച്ചുകൊടുക്കുന്ന സ്ഥലം അപകടമേഖലയാവുക, തുടങ്ങിയ ന്യായമായ കാരണങ്ങളുണ്ടാവു

1. ജനങ്ങളുടെ പല പ്രശ്നങ്ങളിലും ഖാളിക്ക് വിധി പറയേണ്ടതുണ്ട്. മേൽ ധനത്തെ കുറിച്ച് വല്ലപ്പോഴും അശ്രദ്ധമായിപോയെങ്കിൽ ധന നഷ്ടം വരാം. അപ്പോൾ കടം വാങ്ങിയവന്റെ പക്കൽ സംരക്ഷണം ലഭിക്കുന്നതാകയാൽ ധനം കടം നൽകാം. (ഇആന.)

في المتقوم وهو الحيون والثياب والجواهر، ولا يجب قبول الرديء عن الجيد ولا قبول المثل في غير محل الإقراض إن كان له غرض صحيح كأن كان لنقله مؤنة ولم يتحملها المقترض أو كان الموضع مخوفا، ولا يلزم المقترض الدفع في غير محل الإقراض إلا إذا لم يكن لحمله مؤنة أو له مؤنة وتحملها المقرض لكن له مطالبته في غير محل الإقراض بقيمة بمحل الإقراض وقت المطالبة فيما لنقله مؤنة ولم يتحملها المقرض لجواز الاعتياض عنه.

(و) جازلمقرض (نفع) يصل له من مقترض كرد الزائد قدرا أو صفة أوالأجود عن الرديء (بلاشرط) في العقد بل يسن ذلك لمقترض لقوله ﷺ: «إن خياركم أحسنكم قضاء». ولا يكره للمقرض أخذه كقبول هديته ولو في الربوي، والأوجه أن المقرض يملك الزائد من غير لفظ لأنه وقع تبعاً وأيضا فهو يشبه الهدية

മ്പോൾ കടം കൊടുത്തതല്ലാത്ത സ്ഥലത്തു വെച്ച് തുല്യതയുള്ളത് സ്വീകരിക്കൽ നിർബന്ധമില്ല. സാധനം കൊണ്ടുപോകാൻ ചിലവ് വരികയില്ലെങ്കിലും വന്നാൽ തന്നെ അത് കടം കൊടുത്തവൻ വഹിക്കുമെങ്കിലും മാത്രമേ കടം കൊടുത്തതല്ലാത്ത സ്ഥലത്തു വെച്ചു വാങ്ങിയവൻ വസ്തു തിരിച്ചു നൽകൽ നിർബന്ധമുള്ളൂ. പക്ഷെ, കൊണ്ടുപോകാൻ ചിലവ് ആവശ്യമാവുകയും അത് വഹിക്കാൻ കടം കൊടുത്തവൻ തയ്യാറുമല്ലെങ്കിൽ തിരിച്ചു ആവശ്യപ്പെടുന്ന സമയത്ത് കടം കൊടുത്ത സ്ഥലത്ത് പ്രസ്തുത വസ്തുവിനുള്ള വില തരാൻ, കൊടുത്തതല്ലാത്ത സ്ഥലത്തു വെച്ചു ആവശ്യപ്പെടാം. കടം കൊടുത്ത സാധനത്തിനു പകരം അതിന്റെ വിലവാങ്ങുന്നത് അനുവദനീയമാണെന്ന ന്യായ പ്രകാരമാണിത്.

## കൂടുതൽ നൽകൽ

ഇടപാടിൽ വ്യവസ്ഥയൊന്നും ചെയ്യാതെ കടം വാങ്ങിയവന്റെ പക്കൽ നിന്ന് വല്ല ഉപകാരവും ലഭിക്കുന്നത് കടം കൊടുത്തവന് അനുവദനീയമാകും. വാങ്ങിയതിനേക്കാൾ കൂടുതൽ തിരിച്ചുകൊടുക്കുക, താഴ്ന്ന വസ്തുവിനു പകരം മുന്തിയതു കൊടുക്കുക മുതലായവ ഉദാഹരണം. മാത്രമല്ല, വാങ്ങിയതിനെക്കാൾ കൂടുതൽ തിരിച്ചുകൊടുക്കൽ വാങ്ങിയവന് സുന്നത്തു കൂടിയുണ്ട്.

اِنَّ خِيَارَكُمْ اَحْسَنُكُمْ قَضَاء

(മെച്ചമായ നിലയിൽ കടം വീട്ടുന്നവനാണ് നിങ്ങളിൽ ഉത്തമൻ)

എന്ന നബിവചനം ഇതിന് തെളിവാണ്. കടം വാങ്ങിയവൻ നൽകുന്ന പാരിതോഷികം സ്വീകരിക്കുന്നത് കറാഹത്തില്ല എന്ന പോലെ തന്നെ, നാണയം പോലെയുള്ള പലിശ വന്നുചേരുന്ന വസ്തുക്കളിൽ നടത്തിയ ഇടപാടിലാണെങ്കിൽ പോലും കൂടുതൽ നൽകുന്നത് സ്വീകരിക്കൽ കറാഹത്തില്ല. ഈജാബും ഖബൂലും കൂടാതെ തന്നെ കൂടുതലായി ലഭിക്കുന്നത് കടം നൽകിയവന് ഉടമപ്പെടുമെന്നാണ് ന്യായയുക്തമായ അഭിപ്രായം. അത് കടത്തിനോട് തുടരുന്നതും ഹദ്‌യയോട് തുല്യമായതുമാണ് കാരണം. കടം വാങ്ങിയവൻ കൂടുതൽ തിരിച്ചുനൽകുകയും അത്രയും കൊടുക്കാനുണ്ടെന്ന് കരുതിയാണ് തന്നിരിക്കുന്നതെന്ന് അവൻ വാദിക്കുകയും ചെയ്യുന്നപക്ഷം സത്യം ചെയ്തു കൂടുതൽ നൽകിയത് അവന് തിരിച്ചുവാങ്ങാവുന്നതാണ്.

## പ്രയോജന വ്യവസ്ഥയിൽ

കടം കൊടുത്തവന്ന് എന്തെങ്കിലും പ്രയോജനം വ്യവസ്ഥ ചെയ്തുകൊണ്ടുള്ള കടമിടപാട് സാധുവല്ല.

كُلُّ قَرْضٍ جَرَّ مَنْفَعَةً فَهُوَ رِبًا

(പ്രയോജനം ലഭിക്കാൻ വേണ്ടിയുള്ള എല്ലാ കടമിടപാടും പലിശയാകുന്നു)

എന്ന ഹദീസാണ് തെളിവ്. ഇതേ ആശയം തന്നെ ഒരു സംഘം സ്വഹാബിമാരിൽ നിന്ന് റിപ്പോർട്ട്

ചെയ്യപ്പെട്ടതിനാൽ ഈ ഹദീസിന്റെ ബലഹീനത പരിഹരിക്കപ്പെട്ടിട്ടുണ്ട്. തന്റെ ഉടമയിലുള്ള വസ്തു അതിന്റെ -സാധാരണ വാടകയേക്കാൾ- കൂടിയ സംഖ്യക്ക് വാടകക്ക് (ഉദാ.) എടുക്കാൻ വേണ്ടി കടം കൊടുക്കുന്നതും പ്രയോജനം ലഭിക്കാൻ വേണ്ടിയുള്ള കടത്തിൽ പെട്ടതാണ്. ഈ വ്യവസ്ഥയോടു കൂടിയാണ് കടം നൽകുന്നതെങ്കിൽ ഹറാമാണെന്നതിൽ അഭിപ്രായ വ്യത്യാസമില്ല. വ്യവസ്ഥയോടെ അല്ലെങ്കിൽ കറാഹത്താണെന്നാണ് ശാഫിഈ പക്ഷം. എന്നാൽ മറ്റു പല പണ്ഡിതരുടെയും അഭിപ്രായത്തിൽ ഇതും ഹറാം തന്നെയാണ്. ഇമാം സുബ്കി പറഞ്ഞതാണിത്.

പണയമോ ജാമ്യമോ വ്യവസ്ഥ ചെയ്തു കൊണ്ടുള്ള കടമിടപാട് അനുവദനീയമാവും. "ഇവന്ന് നീ നൂറ് രൂപ കടം കൊടുക്കുക, ഞാനതിന് ജാമ്യക്കാരനാണ്." എന്നൊരാൾ പറയുകയും അതനുസരിച്ച് നൂറോ അതിൽ കുറഞ്ഞതോ ആയ സംഖ്യ കടംകൊടുക്കുകയും ചെയ്താൽ അവനതിന്ന് ജാമ്യക്കാരനാകുമെന്നാണ് ന്യായയുക്തമായ അഭിപ്രായം. ആവശ്യാർത്ഥമാണിത് അനുവദനീയമായിട്ടുള്ളത്. "നീ നിന്റെ ചരക്ക് കടലിലെറിയുക, ഞാനതിന് ഉത്തരവാദിയാണ്" എന്നൊരാൾ (കപ്പൽ കടലിൽ മുങ്ങുമ്പോൾ) പറയുന്നത് പോലെ തന്നെ. കടം തന്നതാണെന്ന് ഉടമയും സൂക്ഷിപ്പു ധനമായി തന്നതാണെന്ന് വാങ്ങിയവനും വാദിക്കുന്ന പക്ഷം വാങ്ങിയവന്റെ വാദമാണ് അംഗീകരിക്കേണ്ടത് എന്ന് ബഗവിഇമാം പറഞ്ഞിട്ടുണ്ട്. കാരണം അവനതിന്ന് ഉത്തരവാദിയാവാതിരിക്കലാണ് അടിസ്ഥാനം. അൻവാറിൽ ഇതിന്നു വിപരീതമാണുള്ളത്.[1]

وأن المقترض إذا دفع أكثر مما عليه وادعى أنه إنما دفع ذلك ظناً أنه الذي عليه حلف ورجع فيه، وأما القرض بشرط جر نفع لمقرض ففاسد لخبر: «كل قرض جرّ منفعة فهو ربًا. وجبر ضعفه مجيء معناه عن جمع من الصحابة. ومنه القرض لمن يستأجر ملكه أي مثلاً بأكثر من قيمته لأجل القرض إن وقع ذلك شرطا إذ هو حينئذ حرام إجماعا وإلا كره عندنا وحرم عند كثير من العلماء قاله السبكي، ويجوز الإقراض بشرط الرهن أو الكفيل ولو قال: أقرض هذا مائة وأنا لها ضامن فأقرضه المائة أو بعضها كان ضامنا على الأوجه للحاجة كألق متاعك في البحر وعلي ضمانه. وقال البغوي: لو ادعى المالك القرض والآخذ الوديعة صدق الآخذ لأن الأصل عدم الضمان خلافا للأنوار.

**(ويصح رهن)** وهو جعل عين يجوز بيعها وثيقة بدين يستوفى منها عند تعذر وفائه فلا يصح رهن وقف وأم ولد **(بإيجاب وقبول)** كر هنت وارتهنت، ويشترط ما مر في البيع من اتصال اللفظين وتوافقهما معنى ويأتي هنا خلاف المعاطاة **(من أهل تبرع)** فلا يرهن ولي أبا كان أو جدا أووصيا أو حاكما مال

## പണയം

സാമ്പത്തിക കൈകാര്യങ്ങൾക്കർഹതയുള്ളവരിൽ നിന്ന് ഈജാബ് ഖബൂലോടു കൂടി പണയം സാധുവാകും. കടം വീട്ടാൻ കഴിയാതെ വരുമ്പോൾ കടം ഈടാക്കാൻ വേണ്ടി വിൽക്കൽ അനുവദനീയമായൊരു വസ്തു കടത്തിനു പകരം വെക്കുന്നതാണ് പണയം. അതിനാൽ വഖ്ഫ് ചെയ്യപ്പെട്ട വസ്തുവും യജമാനനാൽ ഗർഭം ധരിച്ചു പ്രസവിച്ച അടിമസ്ത്രീയെയും പണയം വെക്കുന്നത് സാധുവല്ല.[2]

"ഞാനിത് പണയം തന്നു" എന്നു ഈജാബിനും "ഞാനിത് പണയമായി സ്വീകരിച്ചു" എന്നതു

1. വാങ്ങിയിരിക്കുന്ന ഒരു ധനത്തിന്റെ കാര്യത്തിൽ കൊടുത്തവനും വാങ്ങിയവനും ഭിന്നിച്ചു. വസ്തു നശിക്കുകയും ചെയ്തിരിക്കുന്നു. ഞാൻ കടമാണ് നൽകിയത് അതിനാൽ നിനക്കതിൽ ഉത്തരവാദിത്വമുണ്ട് എന്നാണ് കൊടുത്തവന്റെ വാദം. എന്റെയടുക്കൽ സൂക്ഷിക്കാനേൽപ്പിച്ചതാണെന്നും അതിനാൽ എനിക്കതിൽ ഉത്തരവാദിത്വമില്ലെന്നും വാങ്ങിയവനും വാദിച്ചു. ഇവിടെ വാങ്ങിയവനെയാണ് വാസ്തവമാക്കേണ്ടത്. കാരണം അവന്ന് ഉത്തരവാദിത്വം ഇല്ലാതിരിക്കലാണ് അടിസ്ഥാനം. എന്നാൽ അൻവാറിലുള്ളത് ഉടമയെ അംഗീകരിക്കണമെന്നാണ്. (ഇആനത്ത്)
2. യജമാനന്റെ മരണത്തോടെ സ്വതന്ത്രയാവും അവൾ. വിൽക്കാനോ പണയത്തിനോ പാടില്ല.

صبي ومجنون كما لا يرتهن لهما إلا لضرورة أو غبطة ظاهرة فيجوز له الرهن والارتهان كأن ير هن على ما يقترض لحاجة المؤنة ليوفي مما ينتظر من الغلة أو بحلول الدين، وكأن يرتهن على ما يقرضه أو يبيعه مؤ جلاً لضرورة نهب أو نحوه للزوم الارتهان حينئذ **(ولو)** كانت العين المر هونة جزء مشاعا أو **(عارية)** وإن لم يصرح بلفظها كأن قال له مالكها: ارهنها بدينك لحصول التوثق بها، ويصح إعارة النقد لذلك على الأوجه وإن منعنا إعارته لغير ذلك فيصح رهن معار بإذن مالك بشرط معرفته المرتهن وجنس الدين وقدره، نعم في الجواهر لو قال له: ارهن عبدي بما شئت صح أن ير هنه بأكثر من قيمته انتهى. ولو عين قدرا فرهن بدونه جاز ولا رجوع للمالك بعد قبض المرتهن العارية، فلو تلف في يد الراهن ضمن لأنه مستعير الآن اتفاقا أو في يد المر تهن فلا ضمان عليهما إذ المرتهن أمين ولم يسقط الحق عن ذمة الراهن. نعم إن رهن فاسدا ضمن بالتسليم على ما قاله غير واحد، ويباع المعار بمراجعة مالكه عند حلول الدين ثم يرجع المالك على الراهن بثمنه الذي بيع (لا)

ഖബൂലിനും ഉദാഹരണമാണ്. രണ്ടു വാക്യങ്ങളും ചേർന്നു വരണമെന്നതും ആശയത്തിൽ യോജിക്കണമെന്നതും കച്ചവടത്തിന്റെ അധ്യായത്തിൽ വിവരിച്ച പ്രകാരം പണയമിടപാടിലും നിബന്ധനയുണ്ട്. ഈജാബും ഖബൂലുമില്ലാതെയുള്ള ഇടപാടിന്റെ കാര്യത്തിൽ പറഞ്ഞ അഭിപ്രായം (മുആത്വാത്) ഇവിടെ പണയമിടപാടിലും ബാധകമാകും.

ക്രയവിക്രയാധികാരമുള്ളവർക്കേ പണയം വെക്കാനും സ്വീകരിക്കാനും അർഹതയുള്ളൂ. അതിനാൽ കുട്ടിയുടെയും ഭ്രാന്തന്റെയും ധനം രക്ഷിതാവ് പണയം വെക്കാൻ പാടില്ല. രക്ഷിതാവ് പിതാവോ പിതാമഹനോ വസിയ്യത്തിലൂടെ രക്ഷാകർതൃത്വം ലഭിച്ചവനോ ഹാകിമോ ആരായാലും പറ്റില്ല. ഇവരുടെ സ്വത്തു നൽകി പണയം സ്വീകരിക്കലും ഇങ്ങനെ തന്നെ. എന്നാൽ നിർബന്ധ സാഹചര്യം വരികയോ പ്രത്യക്ഷമായ നേട്ടമുണ്ടാവുകയോ ചെയ്താൽ പണയം വെക്കലും വാങ്ങലുമാവാം. കടം അവധിയാകുമ്പോഴോ വരുമാനം ലഭിക്കുമ്പോഴോ വീട്ടാമെന്നു കരുതി ഇവരുടെ ചെലവിനായി കടം വാങ്ങാൻ പണയം നൽകാം. കവർച്ചയോ മറ്റോ ഭയന്ന് ധനം കടം നൽകുകയോ അവധി നിശ്ചയിച്ച് വിൽക്കുകയോ ചെയ്യുമ്പോൾ പണയം വാങ്ങലുമാവാം. ആ ഘട്ടത്തിൽ അത് അനിവാര്യമാണ്.

പണയവസ്തു വ്യാപകാവകാശമുള്ള കൂട്ടുസ്വത്തോ[1] വായ്പവസ്തുവോ ആവാം. വായ്പ എന്ന് വ്യക്തമാക്കണമെന്നുമില്ല. ഇത് നിന്റെ കടത്തിന് പണയം വെക്ക് എന്ന് ഉടമ പറയൽ ഉദാഹരണം. ദൃഢത ലഭിക്കുന്നതിനാലാണ് വായ്പാവസ്തുവും പണയമാവാമെന്നു പറഞ്ഞത്. മറ്റാവശ്യങ്ങൾക്കായി നാണയം വായ്പ നൽകൽ നാം അനുവദിക്കുന്നില്ലെങ്കിലും പണയം വെക്കാൻ വേണ്ടി വായ്പ നൽകാമെന്നാണ് പ്രബലാഭിപ്രായം. അപ്പോൾ ഉടമയുടെ സമ്മതത്തോടെ വായ്പ വസ്തു പണയം വെക്കാം. പണയം സ്വീകരിക്കുന്നവൻ, കടത്തിന്റെ ഇനം, തുക എന്നിവ ഉടമ അറിഞ്ഞിരിക്കണമെന്ന് നിബന്ധനയുണ്ട്. എങ്കിലും "എന്റെ അടിമയെ നീ ഉദ്ദേശിക്കുന്നതിന് പണയം വെക്ക്" എന്ന് ഉടമ പറഞ്ഞാൽ അടിമയുടെ വിലയെക്കാൾ കൂടിയതിനും പണയം വെക്കൽ സാധുവാകുമെന്ന് 'ജവാഹിറി'ലുണ്ട്.

പണയ സംഖ്യ ഇത്രയെന്ന് ഉടമ നിശ്ചയിച്ചിരുന്നെങ്കിലും അതിലും കുറഞ്ഞ സംഖ്യക്ക് പണയം വെച്ചാൽ സാധുവാകും. പണയം വാങ്ങുന്നവൻ വായ്പ വസ്തു സ്വീകരിച്ച ശേഷം അതിൽ ഉടമക്ക് മടങ്ങാവതല്ല. വായ്പ വസ്തു പണയം വെച്ചവന്റെ കൈവശത്തിൽ നിന്ന് നശിച്ചാൽ അവനതിന് ഉത്തരവാദിയാകും. കാരണം, ഇപ്പോഴവൻ വായ്പക്കാരനാണ് എന്നത് നിസ്തർക്കമാണ്. പണയം വാങ്ങിയവന്റെ കൈവശത്തിൽ നിന്നാണ് വസ്തു നശിച്ചതെങ്കിൽ രണ്ടാളും ഉത്തരവാദികളല്ല. കാരണം

1. ഉദാ: പണയം വെക്കുന്നവനും മറ്റു ചിലർക്കും കൂടി അവകാശപ്പെട്ട വീട്. ഇവന് നാലിലൊന്ന് അവകാശമാണുള്ളത്. പക്ഷെ അത് ഏത് എന്നൊന്നുമില്ല.

يصح (بشرط ما يضر) الراهن أو المرتهن (كأن لا يباع) أي المرهون (عند المحل) أي وقت حلول الدين أو إلا بأكثر من ثمن المثل (وكشرط منفعته) أي المرهون (لمرتهن) وكأن يشـرطا أن الزوائد الحادثة كثمر الشجر مرهونة فيبطل الرهن في الصور الثلاثة (ولا يلزم) الرهن كالهبة (إلا بقبض) بما مر في قبض المبيع (بإذن) من راهن يصح تبرعه ويحصل الرجوع عن الرهن قبل قبضه بتصرف يزيل الملك كالهبة والرهن لآخر لا بوطء وتزويج وموت عاقد وهرب مرهون (واليد) في المرهون (لمرتهن) بعد لزوم الرهن غالبا (وهي) على الرهن (أمانة) أي يد أمانة ولو بعد البراءة من الدين فلا يضمنه المرتهن إلا بالتعدي كأنا متنع من الرد بعد سقوط الدين (وصدق) أي المرتهن كالمستأجر

പണയം വാങ്ങിയവൻ വിശ്വസ്തനാണ്.[1] എന്നാൽ പണയം വെച്ചവന്റെ ഉത്തരവാദിത്വത്തിൽ നിന്ന് പണയം വാങ്ങിയവനുമായുള്ള കടബാധ്യത ഒഴിവാകുന്നതല്ല. (മേൽ വിവരിച്ച ശർത്ത് ഒക്കാത്തതിനാൽ) പണയം സാധുവല്ലെങ്കിൽ വായ്പ വസ്തു പണയം നൽകുന്നവൻ പണയം വാങ്ങുന്നവന്ന് ഏൽപ്പിച്ചു കൊടുക്കൽ കൊണ്ടുതന്നെ പണയം വെക്കുന്നവൻ ഉത്തരവാദിയാകും എന്നാണ് ഭൂരിപക്ഷവും പറഞ്ഞിട്ടുള്ളത്. കടത്തിന്റെ അവധിയെത്തിയാൽ പണയം വെച്ച വായ്പസാധനം അതിന്റെ ഉടമയുടെ അനുമതിയോടു കൂടി വിൽക്കണം. പിന്നീട് പണയം വെച്ചവനോട് അതിന്റെ വില ഉടമ ഈടാക്കണം.

പണയം വെക്കുന്നവനോ സ്വീകരിക്കുന്നവനോ ദ്രോഹകരമാകുന്ന നിബന്ധന പ്രകാരം പണയം വെക്കുന്നത് അസാധുവാണ്. കടത്തിന്റെ അവധിയെത്തുമ്പോൾ പണയ വസ്തു വിൽക്കരുത്, അല്ലെങ്കിൽ വിൽക്കാം സാധാരണയിൽ കൂടിയ വിലക്ക് വിൽക്കണം എന്ന് പറയുകയോ പണയ വസ്തുവിന്റെ പ്രയോജനം പണയം വാങ്ങിയവന് വ്യവസ്ഥ വെക്കുകയോ ചെയ്യുക എന്നിവ ഉദാഹരണം. ഇതുപോലെ മരത്തിലെ പഴം പോലെ വസ്തുവിൽ പുതുതായി ഉണ്ടാവുന്ന വരുമാനവും പണയം വെക്കപ്പെട്ടതാണെന്ന് രണ്ടാളും വ്യവസ്ഥ ചെയ്യുക. ഈ മൂന്ന് രൂപങ്ങളിലെല്ലാം പണയം ബാത്വിലാണ്.[2]

വിൽക്കപ്പെട്ട വസ്തു കൈപ്പറ്റേണ്ടതു പോലെ തന്നെ, സൗജന്യം നൽകാനർഹനായ പണയക്കാരന്റെ സമ്മതപ്രകാരം വസ്തു കൈപ്പറ്റുന്നതു കൊണ്ടു മാത്രമേ ഹിബത്ത് പോലെ തന്നെ പണയം നടപ്പിൽ വരികയുള്ളൂ. വസ്തു കൈപ്പറ്റുന്നതിനു മുമ്പ് ഉടമാവകാശം നീങ്ങുന്ന തരത്തിലുള്ള കൈകാര്യങ്ങൾ ചെയ്യുന്നത് കൊണ്ട് പണയത്തിൽ നിന്നുള്ള പിൻമാറ്റമാകും. പാരിതോഷികം നൽകുക, മറ്റൊരാൾക്ക് പണയം നൽകുക എന്നിവ ഉടമാവകാശം നീങ്ങുന്ന കൈകാര്യങ്ങൾക്ക് ഉദാഹരണം. അടിമസ്ത്രീയെ സംയോഗം ചെയ്യുക, വിവാഹം ചെയ്തു കൊടുക്കുക, ഇടപാട് നടത്തിയ വ്യക്തി മരണപ്പെടുക, പണയം വെച്ച അടിമ ഓടിപ്പോവുക, ഇക്കാരണങ്ങൾ കൊണ്ടൊന്നും പണയത്തിൽ നിന്നുള്ള മടങ്ങൽ സംഭവിക്കുകയില്ല.

സാധാരണഗതിയിൽ പണയ വസ്തുവിന്റെ കൈവശാധികാരം പണയം നടപ്പിൽ വന്നതിനു ശേഷം പണയം വാങ്ങിയവനാണ്. പണയ വസ്തുവിലുള്ള അവന്റെ കൈവശം വിശ്വസ്ഥതയുടെതായിരിക്കും. കടത്തിൽ നിന്ന് ഒഴിവായ ശേഷമാണെങ്കിൽ പോലും. അതിനാൽ അതിക്രമം കൂടാതെ അത് നശിക്കുന്ന പക്ഷം പണയം വാങ്ങിയവൻ ഉത്തരവാദിയാകുന്നതല്ല. കടം ഒഴിവായതിനു ശേഷം പണയ വസ്തു തിരിച്ചുകൊടുക്കാൻ വിസമ്മതിക്കുന്നത് അതിക്രമത്തിന് ഉദാഹരണമാണ്.

1. *വായ്പ വസ്തു ഉടമസ്ഥന്റെ സമ്മതപ്രകാരം പണയം വെക്കുകയും പണയം വാങ്ങിയവന്റെ കയ്യിൽ വെച്ച് നശിക്കുകയും ചെയ്താൽ പണയം വെച്ചവനോ വാങ്ങയവനോ ഉത്തരവാദിയാവുകയില്ല. കാരണം, പണയത്തിന്റെ പൊതു തത്വം ഉത്തരവാദിത്വമില്ലെന്നതാണ്. ഇതാണ് പണയം വാങ്ങിയവൻ വിശ്വസ്തനാണ് എന്നതിന്റെ താൽപര്യം.*
2. *(1) കടം വീട്ടേണ്ട അവധിയെത്തുമ്പോൾ വസ്തു വിൽക്കാൻ പാടില്ല എന്നോ, വിൽക്കുന്നെങ്കിൽ തന്നെ അതിന്റെ സാധാരണ വിലയെക്കാൾ കൂടിയ വിലക്ക് വിൽക്കണമെന്നോ വ്യവസ്ഥ ചെയ്യുക (2) പണയ വസ്തുവിന്റെ പ്രയോജനം പണയം വാങ്ങിയവന്നായിരിക്കുക (3) വസ്തുവിൽ പുതുതായുണ്ടാകുന്ന വർദ്ധനവും പണയ വിധേയമാകുന്നു. എന്നിവയാണ് മൂന്ന് നിബന്ധനകൾ.*

(في) دعوى (تلف) بيمينه (لا) فى (رد) لأنهما قبضا لغرض أنفسهما فكانا كالمستعير بخلاف الوديع والوكيل، ولا يسقط بتلفه شيء من الدين ولو غفل عن نحو كتاب فأكلته الأرضة أو جعله فيمحل هو مظنتها ضمنه لتفريطه.

قاعدة: وحكم فاسد العقود إذاصدر من رشيد حكم صحيحها في الضمان وعدمه لأن صحيح العقد إذا اقتضى الضمان بعد القبض كالبيع والقرض ففاسده أولى أو عدمه كالمرهون والمستأجر والموهوب ففاسده كذلك.

فرع: لو رهن شيأ وجعله مبيعا من المرتهن بعد شهر أو عارية له بعده بأن شرطا في عقد الرهن ثم قبضه المرتهن لم يضمنه قبل مضي الشهر وإن علم فساده على المعتمد وضمنه بعده لأنه يصير

വാടകക്കെടുത്ത സാധനം നശിച്ചുപോയി എന്ന വാടകക്കെടുത്തവന്റെ വാദം സത്യം ചെയ്യിച്ചു അംഗീകരിക്കുന്നതു പോലെ തന്നെ പണയ വസ്തു നശിച്ചുപോയി എന്ന പണയം വാങ്ങിയവന്റെ വാദവും അവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. വസ്തു തിരിച്ചു നൽകി എന്ന അവന്റെ വാദം അംഗീകരിക്കരുത്. കാരണം സ്വന്തം ആവശ്യത്തിനു വേണ്ടിയാണ് അവർ രണ്ടുപേരും വസ്തു കൈപ്പറ്റിയത്. അപ്പോഴവർ രണ്ടാളും വായ്പ വാങ്ങിയവനെ പോലെയാണ്. സൂക്ഷിക്കാൻ ഏറ്റവൻ, വക്കീൽ എന്നിവരുടെ അവസ്ഥയിൽ നിന്ന് ഭിന്നമാണിത്.(1)

പണയ സാധനം നശിച്ചതു കൊണ്ട് കടത്തിൽ നിന്ന് ഒഴിവാകുകയില്ല. കിതാബ് തുടങ്ങിയവ സൂക്ഷിക്കുന്നതിൽ അശ്രദ്ധ കാണിച്ച് അത് ചിതൽ തിന്നുകയോ അല്ലെങ്കിൽ ചിതലുണ്ടാവാൻ സാധ്യതയുള്ള സ്ഥലത്ത് കിതാബ് വെക്കുകയോ ചെയ്താൽ അവൻ ഉത്തരവാദിയാകും. അവൻ സൂക്ഷിക്കുന്നതിൽ വീഴ്ച വരുത്തിയതാണ് കാരണം.

## അസാധുവായ ഇടപാട്

തന്റേടിയായ ഒരാൾ നടത്തിയ അസാധുവായ ഇടപാടിന്, ഉത്തരവാദിത്വമുണ്ടാവുന്നതിലും ഇല്ലാതിരിക്കുന്നതിലും സാധുവായ ഇടപാടിന്റെ വിധി തന്നെയാണ്. കാരണം നിയമപരമായി നടന്ന കടമിടപാടുകൾ, കച്ചവടം തുടങ്ങിയവയിൽ വസ്തു കൈപ്പറ്റിയതിനു ശേഷം ഉത്തരവാദിത്വമുണ്ടെന്ന് വരുമ്പോൾ സാധുതയില്ലാത്ത അത്തരം ഇടപാടുകളിൽ ഉത്തരവാദിത്വം ഏതായാലും ഉണ്ടാവും. ശരിയായ ഇടപാടു വഴി കൈപ്പറ്റിയ പണയവസ്തു, വാടക സാധനം, പാരിതോഷികം തുടങ്ങിയവയിൽ ഉത്തരവാദിത്വമില്ലെന്ന് വരുമ്പോൾ സാധുതയില്ലാത്ത ഇടപാടുകൾ അസാധുവായ നിലയിൽ നടത്തി കൈപ്പറ്റിയതിലും ഉത്തരവാദിത്വമുണ്ടായിരിക്കില്ല.

## കച്ചവടം അസാധു, പണയം സാധു

ഒരാൾ ഒരു വസ്തു പണയം വെച്ചു, അത് ഒരു മാസത്തിനു ശേഷം പണയം വാങ്ങിയവന് വിൽക്കപ്പെട്ടതാകുമെന്നോ അല്ലെങ്കിൽ ഒരു മാസത്തിനു ശേഷം അത് വായ്പയാകുമെന്നോ രണ്ടാളും വ്യവസ്ഥ ചെയ്തു. ശേഷം വാങ്ങുന്നവൻ വസ്തു കൈപ്പറ്റി, ഒരു മാസം മുമ്പായി അത് നശിച്ചാൽ അവനതിന് ഉത്തരവാദിയായിരിക്കില്ലെന്നതാണ് പ്രബലാഭിപ്രായം. ഈ ഇടപാട് അസാധുവാണെന്ന് അവന്ന് അറിവുണ്ടായിരുന്നാൽ പോലും. എന്നാൽ ഒരു മാസത്തിനു ശേഷമാണ് നശിച്ചതെങ്കിൽ പണയം വാങ്ങിയവൻ ഉത്തരവാദിയാകും. കാരണം ഒരു മാസത്തിനു ശേഷം അത് സാധുതയില്ലാത്ത കച്ചവടമോ വായ്പയോ ആയിത്തീരും. മാസം പൂർത്തിയാകുന്നതിനോട് അവ രണ്ടിനെയും അവർ ബന്ധപ്പെടുത്തിയതാണ് അസാധുവാകാനുള്ള കാരണം.

"ഇത് ഞാൻ നിനക്ക് പണയം തന്നു, അവധിക്ക് ഞാൻ കടം വീട്ടിയില്ലെങ്കിൽ ഇത് നിനക്ക് വിൽക്കപ്പെട്ടതായിരിക്കും" എന്നൊരാൾ പറഞ്ഞാൽ കച്ചവടം അസാധുവാണ്. പണയം സാധുവാകും. ഇതാണ് ന്യായയുക്തമായ അഭിപ്രായം. പണയ സംബന്ധമായി യാതൊരു നിബന്ധനയും അതിലില്ല എന്നതാണ് പണയം സാധുവാകാനുള്ള കാരണം.

1. *സൂക്ഷിക്കാൻ വാങ്ങിയവൻ, വക്കീൽ തുടങ്ങിയ വിശ്വസ്തർ വസ്തു മടക്കി തന്നു എന്ന വാദം അംഗീകരിക്കണം. കാരണം അവർ വസ്തു കൈപ്പറ്റിയിരിക്കുന്നത് അവരുടെ ആവശ്യത്തിന്നല്ല (ഇആനത്ത്)*

## വിസമ്മതത്തിനെതിരെ നിയമനടപടി

കടത്തിന്റെ അവധിയെത്തിയാൽ പണയ വസ്തു വിൽക്കാനോ കടം വീട്ടാനോ പണയം വെച്ചവനോ ടാവശ്യപ്പെടാൻ പണയം വാങ്ങിയവന്നവകാശമുണ്ട്. വിൽക്കുക തന്നെ വേണമെന്ന് നിർബന്ധിക്കാൻ അവകാശമില്ല. രണ്ടിലൊന്ന് ആവശ്യപ്പെടാം. ആവശ്യം വരുമ്പോൾ പണയം വാങ്ങിയവന്റെ അനു മതിയോടെയായിരിക്കണം പണയ വസ്തു വിൽക്കു ന്നത്. അവനതിൽ അവകാശമുണ്ടെന്നതാണ് കാര ണം. വിറ്റുകിട്ടുന്ന വിലയിൽ മറ്റു കടക്കാരെക്കാൾ പണയം വാങ്ങിയവന്നാണ് മുൻഗണന നൽകേണ്ട ത്. പണയം വാങ്ങിയവൻ വിൽക്കാൻ സമ്മതി ക്കാത്ത പക്ഷം, അത് വിൽക്കാൻ സമ്മതം നൽകാനോ കടത്തിൽ നിന്ന് ഒഴിവാക്കി കൊടു ക്കാനോ ന്യായാധിപൻ അവനോട് കൽപ്പിക്കണം.

പണയം വെച്ചവൻ പണയ സാധനം വിൽക്കാനോ കടം വീട്ടാനോ വിസമ്മതിക്കുന്ന പക്ഷം ബന്ധനത്തിലാക്കിയോ മറ്റു വിധത്തിലോ ന്യായാധിപൻ അവനെ നിർബന്ധിക്കണം. എന്നിട്ടും അവൻ വിസമ്മതിച്ചു നിൽക്കുകയോ അല്ലെങ്കിൽ നാട്ടിൽ നിന്നൊളിഞ്ഞിരിക്കുകയും കടം വീട്ടാൻ പണയ വസ്തുവല്ലാതെ മറ്റു മാർഗ്ഗങ്ങളില്ലാതിരിക്കു കയും ചെയ്താൽ കടം, പണയം നൽകിയവന്റെ ഉടമസ്ഥത എന്നിവയും പണയവും പണയം നട ന്നത് തന്റെ അധികാര പരിധിയിലാണോ എന്നതും സ്ഥിരപ്പെട്ട ശേഷം പണയം വാങ്ങിയവന്റെ വിഷമം പരിഹരിക്കാൻ വേണ്ടി ഖാളി പണയവസ്തു വിറ്റു അതിന്റെ വിലയിൽ നിന്ന് കടം വീട്ടേണ്ടതാണ്.

بيعا أو عارية فاسدين لتعليقهما بانقضاء الشهر، فإن قال: رهنتك فإن لم أقض عند الحلول فهو مبيع منك فسد البيع لا الرهن على الأوجه لأنه لم يشترط فيه شيأ. **(وله)** أي للمرتهن **(طلب بيعه)** أي المرهون أو طلب قضاء دينه إن لم يبع، ولايلزم الراهن البيع بخصوصه بل إنما يطلب المرتهن أحد الأمرين **(إن حل دين)** وإنما يبيع الراهن بإذن المرتهن عند الحاجة لأن له فيه حقا ويقدم المرتهن بثمنه على سائر الغرماء، فإن أبى المرتهن الإذن قال له الحاكم ائذن في بيعه أو أبرئه من الدين **(ويجبر راهن)** أي يجبره الحاكم على أحد الأمرين إذاا متنع بالحبس وغيره **(فإن اصرّ)** علىا لامتناع أو كان غائبا وليس له ما يوفي منه غير الرهن **(باعه)** عليه **(قاض)** بعد ثبوت الدين وملك الراهن والرهن وكونه بمحل ولايته وقضى الدين من ثمنه دفعا لضرر المرتهن، ويجوز للمرتهن بيعه في دين حال بإذن الراهن وحضرته بخلافه في غيبته. نعم إن قدر له الثمن صح مطلقا لانتفاءا لتهمة، ولو شرطا أن يبيعه ثالث عندالمحل جاز بيعه بثمن مثل حال، ولا يشترط مراجعة

കടത്തിന്റെ അവധിയെത്തിയാൽ പണയം നൽകിയവന്റെ അനുമതിയോടെ അവന്റെ സാന്നിധ്യ ത്തിൽ പണയ വസ്തു വിൽക്കൽ പണയം വാങ്ങിയവന്ന് അനുവദനീയമാണ്. അവന്റെ അഭാവത്തിൽ വിൽക്കാൻ പാടില്ല. എന്നാൽ വസ്തുവിന് അവൻ വില നിശ്ചയിച്ചു കൊടുത്തിട്ടുണ്ടെങ്കിൽ ഉടമയുടെ അഭാവത്തിലും അല്ലാതെയും വിൽക്കാവുന്നതാണ്. അങ്ങനെയാവുമ്പോൾ തെറ്റിദ്ധാരണക്ക് പഴുതില്ല എന്നതാണ് കാരണം. കടത്തിന്റെ അവധിയെത്തുമ്പോൾ മൂന്നാമതൊരാൾ വിൽക്കണമെന്ന് രണ്ടാളും വ്യവസ്ഥ ചെയ്തിരുന്നെങ്കിൽ റൊക്കം നിലവാര വിലക്ക് മൂന്നാമൻ വിൽക്കുന്നത് അനുവദനീയമാണ്. വിൽക്കുമ്പോൾ പണയം വെച്ചവനോട് വീണ്ടും ആലോചിക്കണമെന്ന് നിബന്ധനയില്ല. കാരണം അവന്റെ അനുവാദം നിലനിൽക്കുന്നുണ്ട് എന്നതാണ് അടിസ്ഥാനാവസ്ഥ. എന്നാൽ പണയം വാങ്ങി യവനോട് ഒന്നുകൂടി ആലോചിക്കേണ്ടതുണ്ട്. കാരണം അവൻ പണയംവെച്ചവന്ന് അവധി നീട്ടി കൊടു ക്കുകയോ കടത്തിൽ നിന്ന് ഒഴിവാക്കി കൊടുക്കുകയോ ചെയ്യാനുള്ള സാധ്യതയുണ്ട്.

## ചിലവും ആദായവും ഉടമയ്ക്ക്

അടിമയുടെ ചിലവ്, വസ്ത്രം, മൃഗത്തിന്റെ തീറ്റ, ഒളിച്ചോടിയ അടിമയെ തിരിച്ചു കൊണ്ടുവരാനുള്ള ചിലവ്, സൂക്ഷിപ്പുസ്ഥലത്തിന്റെ വാടക, പൊളിഞ്ഞ കെട്ടിടം പുതുക്കി പണിയാനുള്ള ചിലവ് മുത

الراهن في البيع لأن الأصل بقاء إذنه بل المرتهن لأنه قد يمهل أو يبرىء **(وعلى مالكه)** من راهن أو معير له **(مؤنة)** للمرهون كنفقة رقيق وكسوته وعلف دابة وأجرة رد آبق ومكان حفظ وإعادة ما يهدم إجماعا خلافا لما شذّ الحسن، فإن غاب أو أعسر راجع المرتهن الحاكم وله الإنفاق بإذنه ليكون رهنا بالنفقة أيضا، فإن تعذر استئذانه وأشهد بالإنفاق ليرجع رجع وإلا فلا.

**(وليس له)** اي للمالك بعد لزوم الرهن بيع ووقف و**(رهن)** لآخر لئلا يزاحم المرتهن **(ووطء)** للمرهونة بلا إذنه وإن لم تحبل حسما للباب بخلاف سائر التمتعات فتحل إن أمن الوطء **(وتزويج)** لأمة مرهونة لنقصه القيمة **(لا)** إن كان التزويج **(منه)** أي المرتهن أو بإذنه فلا يمتنع على الراهن، وكذالا يجوز الإجارة لغير المرتهن بلا إذن إن جاوزت مدتها المحل ويجوز له الانتفاع بالركوب والسكنى لا بالبناء والغرس، نعم لو كان الدين مؤجلاً وقال: أنا أقلع عند الأجل فله ذلك، وأما وطء المرتهن الجارية المرهونة ولو بإذن المالك فزنا حيث علم التحريم فعليه

ലായ പണയ വസ്തുവിനുണ്ടാവുന്ന ചിലവ് അതിന്റെ ഉടമ അഥവാ പണയം വെച്ചവനോ പണയ വസ്തു വായ്പ നൽകിയവനോ വഹിക്കണമെന്ന തിൽ ഭിന്നാഭിപ്രായമില്ല. എന്നാൽ ഇമാം ഹസൻ ബസ്വരി(റ)യുടെ ഒറ്റപ്പെട്ട അഭിപ്രായം ഇതിനെതി രായുണ്ട്. ഉടമസ്ഥൻ സ്ഥലത്തില്ലാതിരിക്കുകയോ അല്ലെങ്കിൽ അവൻ ദരിദ്രനോ ആയിരുന്നാൽ പണയം വാങ്ങിയവൻ ന്യായാധിപനുമായി കൂടിയാ ലോചിച്ചു കടത്തിനുപുറമെ അവൻ ചിലവഴിക്കു ന്നതു കൂടി പണയ സാധനത്തിൻമേൽ ചുമത്താൻ വേണ്ടി ന്യായാധിപന്റെ അനുമതിയോടെ ചിലവഴി ക്കൽ അനുവദനീയമാണ്. ന്യായാധിപനോട് സമ്മതം വാങ്ങാൻ കഴിയില്ലെങ്കിൽ സാക്ഷി നിറുത്തി ചിലവാക്കണം. എന്നാൽ ചിലവായത് ഉട മയിൽ നിന്ന് വാങ്ങാം. അല്ലാത്ത പക്ഷം വാങ്ങാൻപാടില്ല.

പണയം നടപ്പിൽ വന്നശേഷം വാങ്ങിയവന്റെ അനുവാദമില്ലാതെ പണയ വസ്തു വിൽക്കുക, വഖ്ഫ് ചെയ്യുക, മറ്റൊരാൾക്ക് പണയം വെക്കുക, പണയം നൽകിയ അടിമ സ്ത്രീയെ അവൾ ഗർഭം ധരിക്കുകയില്ലെങ്കിലും സംയോഗം ചെയ്യുക - ആ വിഷയമേ ഉണ്ടാവരുത് - എന്നിവയൊന്നും ഉടമക്ക് അനുവദനീയമല്ല. രണ്ടാമത് പണയം സ്വീകരിക്കു ന്നവൻ ഒന്നാമനുമായി തർക്കമുണ്ടാകാനിടയുള്ളതി നാലാണ് മറ്റൊരാൾക്ക് പണയം നൽകുന്നത് അനു വദനീയമല്ലാത്തത്. സംയോഗം സംഭവിക്കുകയി ല്ലെന്ന് വിശ്വാസമുണ്ടെങ്കിൽ ദാസിയുമായി മറ്റു സുഖ ഭോഗങ്ങളിൽ ഏർപ്പെടാം. പണയം വെച്ച ദാസിയെ വിവാഹം ചെയ്തു കൊടുക്കുന്നതും അനുവദനീയമല്ല. അത് ദാസിയുടെ വിലയിടിയാൻ ഇടയാക്കുമെ ന്നതാണ് കാരണം. പണയം വാങ്ങിയവന്ന് വിവാഹം ചെയ്തു കൊടുക്കുകയോ അവന്റെ അനുമതി യോടെ മറ്റൊരാൾക്ക് വിവാഹം ചെയ്തുകൊടുക്കുകയോ ചെയ്യുന്നതിന് വിരോധമില്ല. പണയം വാങ്ങി യവന്റെ അനുമതിയില്ലാതെ കടത്തിന്റെ അവധിയിൽ കവിഞ്ഞ കാലത്തേക്ക് പണയ വസ്തു മറ്റൊ രാൾക്ക് വാടകക്ക് കൊടുക്കുന്നതും അനുവദനീയമല്ല. പണയ വാഹനത്തിൽ യാത്ര ചെയ്തും പണയ വീട്ടിൽ താമസിച്ചും - പണയം വെച്ചവനോ വായ്പ നൽകിയവനോ ആയിരുന്നാലും - ഉടമക്ക് പ്രയോ ജനമെടുക്കാം. ഭൂമിയിൽ കെട്ടിടം പണിയലും മരം വെച്ചുപിടിപ്പിക്കലും അനുവദനീയമല്ല. എന്നാൽ കടം അവധി നിശ്ചയിച്ചതെങ്കിൽ കടത്തിന്റെ അവധിയെത്തിയാൽ നീക്കിത്തരാം എന്ന നിബന്ധന പ്രകാരം അനുവദനീയമാണ്. പണയം വാങ്ങിയ ദാസിയെ അവളുടെ ഉടമയുടെ സമ്മതത്തോടെയാ ണെങ്കിലും, ഹറാമാണെന്നറിഞ്ഞുകൊണ്ട് സംയോഗം ചെയ്യുന്നത് വ്യഭിചാരമാണ്. അപ്പോൾ അവനെ ഹദ്ദ് ചെയ്യൽ (ശിക്ഷ) നിർബന്ധമാണ്. ഹറാമാണെന്ന് അറിഞ്ഞുകൊണ്ടല്ല അവൾ അവന്ന് വഴിപ്പെട്ട തെങ്കിൽ അവൾക്ക് മഹർ നൽകലും നിർബന്ധമാണ്. ദാസിയെ ഉടമയുടെ സമ്മതത്തോടെ വാങ്ങിയ വന്ന് സംയോഗം ചെയ്യാമെന്ന അത്വാഅ്(റ)ന്റെതായി പറയപ്പെടുന്ന അഭിപ്രായം വളരെ ബാലിശമാ ണ്. മാത്രമല്ല, അത് അദ്ദേഹത്തെ കുറിച്ച് കളവ് പ്രചരിപ്പിച്ചതാണെന്ന് പറയപ്പെടുന്നു. ധരിക്കാനുള്ള അനുവാദത്തോടെ സ്ത്രീകൾ ആഭരണം പണയം വാങ്ങുന്ന പതിവുണ്ട്. ഇതിന്റെ വിധിയെന്താണെന്ന

الحد ويلزمه المهر ما لم تطاوعه عالمة بالتحريم، وما نسب إلى عطاء من تجويزه الوطء بإذن المالك ضعيف جدا بل قيل: إنه مكذوب عليه وسئل القاضي الطيب الناشري عن الحكم فيما اعتادته النساء من ارتهانا لحلي مع الإذن في لبسها فأجاب: لا ضمان على المرتهنة مع اللبس لأن ذلك في حكم إجارة فاسدة معللا ذلك بأن المقرضة لا تقرض مالها إلا لأجل الارتهان واللبس فجعل ذلكعوضا فاسدا في مقابلة اللبس **(ولو اختلفا)** أي الراهن والمرتهن **(في)** أصل **(رهن)** كأن قال رهنتي كذا فأنكر الآخر **(أو)** في **(قدره)** أي المرهون كرهنتني الأرض مع شجرها فقال بل وحدها أو قدر المرهون به كبألفين فقال بل بألف **(صدق راهن)** بيمينه وإن كان المرهون بيد المرتهن لأن الأصل عدم ما يدعيه المرتهن، ولوا دعى مرتهن هو بيده أنه قبضه بالإذن وأنكره الراهن وقال بل غصبته أو أعرتكه أو آجرتكه صدق في جحده بيمينه.

فرع: من عليه ألفان بأحدهما رهن أو كفيل فأدى ألفا وقال: أديته عن ألف الرهن صدق بيمينه لأن المؤدي أعرف بقصده وكيفيته، ومن ثمّ لو أدى لدائنه

ചോദ്യത്തിന്, അണിഞ്ഞാലും വാങ്ങിയവൾ അതിൽ ഉത്തരവാദിയല്ല, കാരണം അസാധുവായ ഇടപാടിന്റെ വിധിയാണതിന്ന് എന്നാണ് ഖാളി ത്വയ്യിബുന്നാശിരീ(റ) മറുപടി പറഞ്ഞത്. സമ്പത്ത് കടം കൊടുത്തവൾ അത് നൽകിയത് പണയം വാങ്ങാനും ധരിക്കാനുമാണ്. അപ്പോൾ അത് അസാധുവായ പ്രതിഫല ഇടപാടായിത്തീരുന്നതാണ് എന്നാണ ദ്ദേഹം കാരണമായി പറഞ്ഞത്.

## ഇടപാടുകാർ തമ്മിൽ ഭിന്നത

പണയമിടപാട് നടന്ന കാര്യത്തിൽ രണ്ടു വ്യക്തികൾ ഭിന്നിച്ചു, ഉദാഹരണമായി "ഇന്നത് നീ എനിക്കു പണയം തന്നതാണ്," എന്നൊരാൾ പറയുകയും മറ്റെയാളതു നിഷേധിക്കുകയും ചെയ്തു. അല്ലെങ്കിൽ പണയ വസ്തു എന്താണെന്നതിൽ തർക്കമുണ്ടായി, ഉദാഹരണം - ഞാൻ നിനക്ക് മരങ്ങൾ ഉൾപ്പെടെ ഭൂമി പണയം തന്നു എന്നൊരാൾ പറയുകയും മറ്റെയാൾ ഭൂമി മാത്രമാണെന്ന് പറയുകയും ചെയ്യുക, അല്ലെങ്കിൽ പണയത്തിന് നൽകിയിരിക്കുന്ന സംഖ്യയുടെ കാര്യത്തിൽ തർക്കമുണ്ടായി, ഉദാഹരണം, രണ്ടായിരത്തിനാണ് പണയം വെച്ചതെന്ന് ഒരാളും ആയിരത്തിനാണെന്ന് മറ്റെയാളും വാദിച്ചു. ഇങ്ങനെ തർക്കമുണ്ടാവുമ്പോൾ പണയം വെച്ചവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. പണയവസ്തു പണയം വാങ്ങിയവന്റെ കൈവശത്തിലാണെങ്കിലും ശരി. കാരണം പണയം വാങ്ങിയവൻ വാദിക്കുന്നത് ഇല്ലാതിരിക്കലാണ് അടിസ്ഥാനം. പണയവസ്തു വാങ്ങിയവന്റെ കൈവശത്തിലായിരിക്കെ പണയം വെച്ചവന്റെ സമ്മതപ്രകാരമാണ് താൻ കൈവശപ്പെടുത്തിയതെന്ന് വാങ്ങിയവനും, നീ മോഷ്ടിച്ചതാണെന്നോ നിനക്ക് ഞാൻ വായ്പ തന്നതാണെന്നോ, വാടകക്ക് തന്നതാണെന്നോ മറ്റവനും വാദിക്കുന്നപക്ഷം രണ്ടാമനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം.

## വരവ് ഉദ്ദേശ്യമനുസരിച്ച്

ഒരാൾ അപരന്ന് രണ്ടായിരം നൽകാനുണ്ട്. അതിൽ ആയിരത്തിന് പണയമോ ജാമ്യക്കാരനോ ഉണ്ട്. അവൻ ആയിരം വീട്ടുകയും അത് പണയമുള്ള ആയിരമാണെന്ന് വാദിക്കുകയും ചെയ്താൽ സത്യം ചെയ്യിച്ചു അവനെ അംഗീകരിക്കണം. കാരണം മറ്റാരെക്കാളും തന്റെ ഉദ്ദേശ്യവും വീട്ടിയതിന്റെ രൂപവും ഏറ്റവും അറിയുന്നത് അവനാണ്. മേൽ കാരണങ്ങളാൽ അവൻ കടം തന്നവന് വല്ലതും കൊടുക്കുകയും അത് കടത്തിലേക്കാണെന്ന് ഉദ്ദേശിക്കുകയും ചെയ്താൽ അത് കടത്തിലേക്ക് വരവായിത്തീരും. കടം നൽകിയവൻ അത് പാരിതോഷികമാണെന്ന് കരുതിയാലും ശരി. ഇപ്രകാരമാണ് കർമ്മശാസ്ത്ര പണ്ഡിതന്മാർ പറഞ്ഞിട്ടുള്ളത്. ആയിരം കൊടുക്കാനുള്ളവൻ ആയിരം കൊടുത്തപ്പോൾ ഒന്നും കരുതിയിരുന്നില്ലെങ്കിൽ അത് പണയത്തിലേക്കോ ജാമ്യത്തിലേക്കോ അവനുദ്ദേശിച്ച പ്രകാരം വരവ് ചെയ്യാം. അത് നിശ്ചയിക്കാനുള്ള അവകാശം അവനുണ്ട്.

شيئًا وقصد أنه عن دينه وقع عنه وإن ظنه الدائن هدية كذا قالوه ثم إن لم ينوالدافع شيأ حالة الدفع جعله عما شاء منهما لأن التعيين إليه.

تتمة: المفلس من عليه دين لآدمي حال زائد على ماله يحجر عليه بطلبه الحجر على نفسه أو طلب غرمائه وبالحجر يتعلق حق الغرماء بماله فلا يصح تصرفه فيه بما يضرهم كو قف وهبة ولا بيعه ولو لغرمائه بدينهم بغير إذن القاضي، ويصح إقراره بعين أو دين أسند وجوبه لما قبل الحجر، ويبادر قاض ببيع ماله ولو مسكنه وخادمه بحضرته مع غرمائه وقسم ثمنه بين غرمائه كبيع مال ممتنع عن أداء حق وجب عليه أداؤه، ولقاض إكراه ممتنع من الأداء بالحبس وغيره من أنواع التعزير، ويحبس مدين مكلف عهد له المال لا أصل وإن علا من جهة أب أو أم بدين فرعه خلافا للحاوي كالغزالي وإذا ثبت اعسار مدين لم يجز حبسه ولا ملازمته بل يمهل حتى يوسر، وللدائن ملازمة من لم يثبت إعساره مالم يختر المدين الحبس فيجاب إليه وأجرة الحبس، وكذا الملازم على المدين، وللحاكم منع المحبوس الاستيناس بالمحادثة وحضور الجمعة وعمل

## പാപ്പറായവൻ

സ്വത്തിൽ കവിഞ്ഞ അവധിയെത്തിയ കടമുള്ളവനാണ് പാപ്പറായവൻ (മുഫ്ലിസ്). അവനോ അവന് കടം നൽകിയവനോ ആവശ്യപ്പെട്ടാൽ സമ്പത്ത് കൈകാര്യം ചെയ്യുന്നതിൽ നിന്ന് അവനെ തടയണം. തടയുന്നതോടു കൂടി കടക്കാരുടെ അവകാശം അവന്റെ സമ്പത്തിനോട് ബന്ധിക്കും. അതിനാൽ കടക്കാർക്ക് ദോഷകരമാവുന്ന വഖ്ഫ്, പാരിതോഷികം പോലെയുള്ള കാര്യങ്ങളും, കടത്തിനു പകരം കടക്കാർക്കാണെങ്കിലും ഖാളിയുടെ സമ്മതത്തോടെ അല്ലാതെയുള്ള വിൽപ്പനയും സമ്പത്തിൽ സാധുവാകുകയില്ല. ജപ്തിയുടെ മുമ്പ് സാധനമായോ കടമായോ ആർക്കെങ്കിലും കൊടുക്കാമെന്നേറ്റ ഇഖ്റാർ സാധുവാകും. അവന്റെ സാന്നിധ്യത്തിൽ കടക്കാരോടു കൂടി അവന്റെ സമ്പത്ത്, അത് വീടോ സേവകനോ ആയിരുന്നാലും വിൽക്കാനും അതിന്റെ വില കടക്കാർക്ക് വീതിച്ചുകൊടുക്കാനും ഖാളി അതിയായ താൽപര്യം കാണിക്കണം. നിർബന്ധമായി വീട്ടേണ്ട ബാധ്യത വീട്ടാൻ വിസമ്മതിക്കുന്നവന്റെ സമ്പത്ത് വിൽക്കാൻ താൽപര്യം കാണിക്കുന്നത് പോലെ തന്നെ. ബാധ്യത വീട്ടാൻ വിസമ്മതിക്കുന്നവനെ ബന്ധനത്തിലാക്കിയോ മറ്റു ശിക്ഷാ നടപടിയിലൂടെയോ ബാധ്യത വീട്ടാൻ നിർബന്ധിക്കാനുള്ള അധികാരം ഖാളിക്കുണ്ട്. പ്രായപൂർത്തിയും ബുദ്ധിയുമുള്ള ഒരു കടബാധിതന് അറിയപ്പെട്ട സമ്പത്തുണ്ടായിട്ടും കടം വീട്ടാൻ വിസമ്മതിക്കുന്ന പക്ഷം അവനെ തടവിലാക്കണം. മക്കൾക്ക് കൊടുക്കാനുള്ള കടത്തിന്റെ പേരിൽ മാതാപിതാക്കളെ, അവർ മാതാവിന്റെയോ പിതാവിന്റെയോ ഭാഗത്തു കൂടി എത്ര മേലെ തലമുറയിലുള്ളവരായിരുന്നാലും തടവിൽവെക്കാൻ പാടില്ല. ഇമാം ഗസാലി(റ)യെ പോലെ ഹാവിക്കും ഇതിനെതിരായ അഭിപ്രായമാണുള്ളത്.

കടബാധിതൻ ഞെരുക്കക്കാരനാണെന്ന് സ്ഥിരപ്പെട്ടാൽ അവനെ തടവിൽ വെക്കുന്നതോ അവനോട് നിരന്തരം ആവശ്യപ്പെടുന്നതോ അനുവദനീയമല്ല. മറിച്ച് അവന്ന് സാമ്പത്തിക ശേഷിയുണ്ടാകുന്നതുവരെ താമസം ചെയ്യണം. ഞെരുക്കക്കാരനാണെന്ന് സ്ഥിരപ്പെട്ടിട്ടില്ലാത്തവൻ തടവിൽ കഴിയാൻ ഒരുക്കമല്ലെങ്കിൽ കടം നൽകിയവന്ന് നിരന്തരം അവനോട് ആവശ്യപ്പെടാവുന്നതാണ്. ഒരുക്കമാണെങ്കിൽ അങ്ങനെ ചെയ്യാം. തടവിന്റെയും ജയിൽ പാറാവുകാരന്റെയും കൂലി കടബാധിതൻ തന്നെ വഹിക്കണം. ജയിലിൽ മറ്റുള്ളവരുമായി സംസാരിച്ചു സമയം കളയുക, ജുമുഅക്ക് പോവുക, തൊഴിൽ ചെയ്യുക എന്നിവയിൽ നിന്ന് തടവുകാരനെ വിലക്കുന്നത് പ്രയോജനകരമെങ്കിൽ തടയാനുള്ള അധികാരം ന്യായാധിപനുണ്ട്. ഭക്ഷണം തടഞ്ഞുവെച്ചു കടബാധിതനെ വിഷമിപ്പിക്കുന്നത് കടം നൽകിയവന്ന് അനുവദനീയമല്ല. ശൈഖുനാ സംസമീ(റ) ഇപ്രകാരം ഫത്വ നൽകിയിരിക്കുന്നു.

ജപ്തി ചെയ്യപ്പെട്ടവനോ മരണപ്പെട്ടവനോ ആയ മുഫ്ലിസിന് ഒരു വ്യക്തി കടം കൊടുത്തിരുന്ന വസ്തു നിർബന്ധ ബാധ്യതകളൊന്നുമില്ലാതെ തന്റെ കടത്തിന്റെ അവധിയെത്തുമ്പോൾ അവന്റെ ഉട

الصنعة إن رأى المصلحة فيه، ولا يجوز للدائن تجويع المدين بمنع الطعام كما أفتى به شيخنا الزمزمي رحمه الله تعالى، ويجوز لغريم المفلس المحجور عليه أو الميت الرجوع فورا الى متاعه ان وجد فى ملكه ولم يتعلق به حق لازم والعوض حال وإن تفرخ البيض المبيع ونبت البذر واشتد حب الزرع لأنها حدثت من عين ماله، ويحصل الرجوع من البائع ولو بلا قاض بنحو فسخت ورجعت في المبيع لا بنحو بيع وعتق فيه.

## فصل

يحجر بجنون إلى إفاقة وصبي إلى بلوغ بكمال خمس عشرة سنة قمرية تحديدا بشهادة عدلين خبيرين أو خروج مني أو حيض وإمكانهما كمال تسع سنين، ويصدق مدعى بلوغ بإمناء او حيض ولو في خصومة بلا يمين إذ لا يعرف الا منه، ونبت العانة الخشنة بحيث تحتاج إلى الحلق في حق كافر ذكر أو أنثى أمارة على بلوغه بالسن أو الاحتلام ومثله ولد من جهل أسلامه لا من عدم من يعرف سنه على الأوجه. وقيل: يكون علامة في حق المسلم أيضا، وألحقوا بالعانة الشعر الخشن فيا لإبط،

മയിലുണ്ടെങ്കിൽ അത് ഉടനടി മടക്കിയെടുക്കൽ കടം കൊടുത്തവന് അനുവദനീയമാവും. വിറ്റ മുട്ട വിരിയുക, വിത്തു മുളക്കുക, കൃഷി മൂപ്പാവുക എന്നിവ സംഭവിച്ചാലും ശരി. കാരണം ഇവയെല്ലാം അവൻ നൽകിയ വസ്തുവിൽ വന്ന പരിവർത്തനങ്ങളാണ്. ഞാൻ കച്ചവടം ദുർബലപ്പെടുത്തി, വസ്തു ഞാൻ തിരിച്ചെടുത്തു എന്നിങ്ങനെയുള്ള വാചകം പറഞ്ഞാൽ കച്ചവടത്തിൽ നിന്ന് -ഖാളി മുഖേനയല്ലെങ്കിലും- മടങ്ങലായി കണക്കാക്കും. വിൽക്കുക, അടിമത്വ മോചനം ചെയ്യുക എന്നിവകൊണ്ട് കച്ചവടത്തിൽ നിന്ന് മടങ്ങലാവുകയില്ല.

## സാമ്പത്തിക വിലക്ക് - ഹജ്റ്-

ബുദ്ധി സ്ഥിരതയുണ്ടാകുന്നതു വരെ ഭ്രാന്തനെയും പ്രായം തികയുന്നതു വരെ കുട്ടിയെയും സാമ്പത്തിക കൈകാര്യങ്ങളിൽ നിന്ന് തടയണം. ചന്ദ്രവർഷ പ്രകാരം കൃത്യമായി പതിനഞ്ച് വയസ്സ് തികയുകയോ, ഇന്ദ്രിയം പുറപ്പെടുകയോ ആർത്തവമുണ്ടാവുകയോ ചെയ്യുന്നത് കൊണ്ട് പ്രായം തികയും. പതിനഞ്ച് വയസ്സ് തികഞ്ഞിട്ടുണ്ടെന്ന് അനുഭവജ്ഞാനികളായ രണ്ടു നീതിമാൻമാർ സാക്ഷി നിന്നാൽ പ്രായം തികഞ്ഞതായി വിധിക്കപ്പെടും. ആർത്തവമുണ്ടാകാനും ഇന്ദ്രിയ സ്ഖലനമുണ്ടാവാനുമുള്ള സാധ്യത ഒമ്പതു വയസ്സു പൂർത്തിയാവലാണ്. എതിർവാദത്തിലാണെങ്കിലും സ്ഖലനം കൊണ്ടോ ആർത്തവം കൊണ്ടോ പ്രായം തികഞ്ഞിട്ടുണ്ടെന്ന് വാദിക്കുന്നവരെ സത്യം ചെയ്യിക്കാതെ വാസ്തവമാക്കണം. കാരണം ആ കാര്യം പ്രസ്തുത വ്യക്തിക്കല്ലാതെ അറിയുകയില്ല. വടിച്ചു കളയേണ്ട വിധം ഉരമുള്ള ഗുഹ്യരോമം മുളക്കൽ, അമുസ്‌ലിമായ പുരുഷനും സ്ത്രീക്കും വയസ്സ് കൊണ്ടോ സ്ഖലനം കൊണ്ടോ പ്രായം തികഞ്ഞു എന്നതിനുള്ള അടയാളമാണ്. മുസ്‌ലിമാണെന്ന് അറിയപ്പെടാത്ത വ്യക്തിയുടെ സന്താനവും ഈ കാര്യത്തിൽ അമുസ്‌ലിമിനു തുല്യമാണ്. തനിക്ക് എത്ര വയസ്സായിട്ടുണ്ടെന്നറിയുന്ന ഒരാളില്ലാത്തവൻ, അമുസ്‌ലിമിനെ പോലെയല്ലെന്നാണ് ന്യായയുക്തമായ അഭിപ്രായം. മുസ്‌ലിമിനെ സംബന്ധിച്ചും ഗുഹ്യരോമം മുളക്കൽ പ്രായപൂർത്തിയുടെ അടയാളമാണെന്ന് പറയപ്പെട്ടിരിക്കുന്നു. ഗുഹ്യരോമം പോലെ തന്നെ കക്ഷത്തിൽ ഉരമുള്ള രോമമുണ്ടാവൽ പ്രായപൂർത്തിയുടെ അടയാളമായി പണ്ഡിതന്മാർ അംഗീകരിച്ചിരിക്കുന്നു.

കുട്ടി പ്രാപ്തനായി - പ്രായം തികഞ്ഞാൽ അവന്റെ സ്വത്ത് അവന്ന് വിട്ടുകൊടുക്കണം. മതപരമായും സാമ്പത്തികമായും നല്ല നില സ്വീകരിക്കുന്നതിനാണ് തന്റേടമെന്ന് പറയുന്നത്. നീതിനിഷ്ഠയെ നഷ്ടമാക്കുന്ന നിഷിദ്ധകാര്യങ്ങൾ ചെയ്യാതിരിക്കുന്നതിലൂടെയാണിത്. (മതപരമായ നല്ല നില ഉണ്ടാവുക. വൻദോഷങ്ങൾ ചെയ്യുന്നതും ദുഷ്കർമ്മങ്ങളെക്കാൾ സത്കർമങ്ങൾ ഇല്ലാതിരിക്കലോടു കൂടി ചെറുപാപങ്ങളിൽ മുഴുകുന്നതും നീതിനിഷ്ഠ നഷ്ടമാകുന്ന നിഷിദ്ധങ്ങളാണ്.) വലിയ നഷ്ട സാധ്യതയുള്ള ഇടപാടുകളിൽ ധനം ദുർവിനിയോഗം ചെയ്തും ഒരു പൈസയാണെങ്കിലും നിഷിദ്ധ മാർഗ്ഗ

وإذا بلغ الصبي رشيدا أعطى ماله والرشد صلاح الدين والمال بأن لا يفعل محرما يبطل عدالة من ارتكاب كبيرة أو إصرار على صغيرة مع عدم غلبة طاعاته معاصيه، وبأن لا يبذر بتضييع المال باحتمال غبن فاحش في المعاملة وإنفاقه ولو فلسا في محرم، وأما صرفه في الصدقة ووجوه الخير والمطاعم والملابس والهدايا التي لا تليق به فليس بتبذير، وبعد إفاقة المجنون وبلوغ الصبي ولو بلا رشد يصح الإسلام والطلاق والخلع وكذا التصرف المالي بعد الرشد، وولي الصبي أب عدل فأبوه وإن علا فوصي فقاضي بلد المولى إن كان عدلا أمينا، فإن كان ماله ببلد آخر فولي ماله قاضي بلد المال في حفظه وبيعه وإجارته عند خوف هلاكه فصلحاء بلده، ويتصرف الولي بالمصلحة ويلزمه حفظ ماله واستنماؤه قدر النفقة والزكاة والمؤن إن أمكنه، وله السفر به في طريق آمن لمقصد آمن برا لا بحرا وشراء عقار يكفيه غلته أولى من التجارة، ولا يبيع عقاره إلا لحاجة أو غبطة ظاهرة، وأفتى بعضهم بأن للولي الصلح عن بعض دين المولى إذا تعين ذلك طريقا ليتخلص ذلك البعض كما أن له بل يلزمه دفع بعض ماله لسلامة باقيه

ത്തിൽ ചിലവഴിച്ചും ധനം ധൂർത്തടിക്കാതിരിക്കലാണ് സാമ്പത്തികമായ നല്ലനില. ദാനം ചെയ്യുക, നല്ല മാർഗങ്ങളിൽ ധനം വിനിയോഗിക്കുക, തന്നോട് യോജിക്കാത്ത ഭക്ഷണം, വസ്ത്രം, പാരിതോഷികം എന്നിവക്ക് വേണ്ടി പണം ചെലവഴിക്കുക എന്നിവ ധൂർത്തല്ല.

ഭ്രാന്തന് ബുദ്ധി സ്ഥിരത വന്ന ശേഷവും ഇസ്‌ലാമിക മാനദണ്ഡമനുസരിച്ചല്ലെങ്കിലും കുട്ടിക്ക് പ്രായം തികഞ്ഞ ശേഷവും അവരുടെ ഇസ്‌ലാമിക പ്രവേശം, വിവാഹ മോചനം, പ്രതിഫലം വാങ്ങിയുള്ള വിവാഹ മോചനം (ഖുൽഅ്) എന്നിവ സാധുവാകും. തന്റേടമെത്തിയതിനു ശേഷം സാമ്പത്തിക കൈകാര്യങ്ങളും ഇപ്രകാരം തന്നെ.

## കുട്ടിയുടെ രക്ഷാകർത്താവ്

നീതി പുലർത്തുന്ന പിതാവ്, പിന്നെ എത്ര മേലെയുള്ളവനായിരുന്നാലും പിതാവിന്റെ പിതാവ്, വസിയ്യത്ത് മുഖേന ഏൽപ്പിക്കപ്പെട്ടവൻ, കുട്ടിയുടെ നാട്ടിലെ നീതിമാനും വിശ്വസ്തനുമായ ഖാളി എന്നിവരാണ് യഥാക്രമം കുട്ടിയുടെ രക്ഷാധികാരികൾ. കുട്ടിയുടെ സ്വത്ത് മറ്റൊരു നാട്ടിലാണെങ്കിൽ അത് സൂക്ഷിക്കുക, നാശം ഭയപ്പെടുന്ന സാഹചര്യത്തിൽ വിൽക്കുക, വാടകയ്ക്ക് കൊടുക്കുക മുതലായവ നിർവ്വഹിക്കേണ്ട വലിയ്യ് ആ നാട്ടിലെ ഖാളിയാകുന്നു. മേൽ വിവരിച്ച കൈകാര്യ കർത്താക്കൾ ആരുമില്ലെങ്കിൽ കുട്ടിയുടെ രക്ഷാകർത്താക്കൾ അവന്റെ നാട്ടിലെ സദ്‌വൃത്തരായിരിക്കും.

രക്ഷാകർത്താവ് കൈകാര്യങ്ങൾ നടത്തുന്നത് നല്ല നിലയിലായിരിക്കണം. കുട്ടിയുടെ ധനം സൂക്ഷിക്കുക, സാധ്യമെങ്കിൽ അതിന്റെ ചിലവിനും സക്കാത്തിനും കുട്ടിയുടെ ഭക്ഷണ ചിലവിനും ആവശ്യമായ തുക അതിൽ നിന്ന് ആദായമുണ്ടാക്കൽ വലിയ്യിന് നിർബന്ധ ബാധ്യതയാകുന്നു. സുരക്ഷിത വഴിയിലൂടെ സുരക്ഷിതമായ ലക്ഷ്യത്തിലേക്ക് അതുമായി കരവഴിയുള്ള യാത്ര വലിയ്യിന് അനുവദനീയമാണ്. കടൽയാത്ര അനുവദനീയമല്ല. കുട്ടിയുടെ ജീവിത ചിലവിന് ആവശ്യമായ വരുമാനം ലഭിക്കുന്ന ഭൂസ്വത്ത് വാങ്ങുന്നതാണ് അവന്റെ ധനം കൊണ്ട് വ്യാപാരം ചെയ്യുന്നതിനേക്കാൾ നല്ലത്. അത്യാവശ്യസാഹചര്യത്തിലോ വ്യക്തമായ ലാഭം കിട്ടുമെങ്കിലോ അല്ലാതെ കുട്ടിയുടെ ഭൂസ്വത്ത് രക്ഷാകർത്താവ് വിൽക്കരുത്. കുട്ടിക്ക് ലഭിക്കുവാനുള്ള കടം ഈടാക്കിയെടുക്കാൻ അതിൽ നിന്ന് അൽപം വിട്ടുകൊടുത്തു കടക്കാരനുമായി യോജിപ്പിലെത്തുക മാത്രമേ മാർഗ്ഗമുള്ളൂ എങ്കിൽ അങ്ങനെ ചെയ്യുന്നതിന് വിരോധമില്ലെന്ന് ചില പണ്ഡിതർ ഫത്‌വ നൽകിയിട്ടുണ്ട്. കുട്ടിയുടെ സമ്പത്തിൽ നിന്ന് കുറച്ചുകൊടുത്തു ബാക്കിയുള്ളത് സുരക്ഷിതമാക്കൽ വലിയ്യിന് നിർബന്ധമാണ്, എന്ന പോലെ തന്നെയാണിതും. എന്തെങ്കിലും ഗുണമുണ്ടെങ്കിൽ കുട്ടിയുടെ സമ്പത്ത് അവധിക്ക് വിൽക്കാവുന്നതാണ്. വാങ്ങുന്നവൻ സമ്പന്നനല്ലെങ്കിൽ വിറ്റ സ്വത്തിന്റെ വിലക്ക് മതിയാവുന്ന വസ്തു പണയം വാങ്ങൽ രക്ഷാകർത്താവിന് നിർബന്ധമാകും. സാമ്പത്തിക കൈകാര്യം തടയപ്പെട്ടവന്റെ ധനം നിർബന്ധ സാഹചര്യത്തിൽ കടം കൊടുക്കാൻ അവന്റെ വലിയ്യിന് അധികാരമുണ്ട്. കടം വാങ്ങുന്നവൻ സമ്പന്നനും

انتهى. وله بيع ماله نسيئة لمصلحة وعليه ارتهان بالثمن رهنا وافيا إن لم يكن المشتري موسرا، اولولي إقراض مال محجور لضرورة ولقاض ذلك مطلقا بشرط كون المقترض مليئا أمينا، ولا ولاية لأم على الأصح ومن أدلى بها ولا لعصبة، نعم لهم الإنفاق من مال الطفل في تأديبه وتعليمه لأنه قليل فسومح به عند فقد الولي الخاص، ويصدق أب أو جد في أنه تصرف لمصلحة بيمينه وقاض بلايمين إن كان ثقة عدلا مشهور العفة وحسن السيرة لا وصي وقيم وحاكم فاسق بل المصدق بيمينه هو المحجور حيث لا بينة لأنهم قد يتهمون، ومن ثمَ لو كانت الأم وصية كانت كالأولين وكذا آباؤها.

فرع: ليس لولي أخذ شيئ من مال موليه ان كان غنيا مطلقا، فإن كان فقيرا وانقطع بسببه عن كسبه اخذ قدر نفقته، وإذا أيسر لم يلزمه بدل ما أخذه. قال الأسنوي: هذا في وصي اوأمين، أما أب أو جد فيأخذ قدر كفايته اتفاقا سواء الصحيح وغيره، وقيس بولي اليتيم فيما ذكر من جمع مالا لفك أسير أي مثلاً فله

വിശ്വസ്തനുമായിരിക്കണമെന്ന നിബന്ധനയോടു കൂടി പ്രസ്തുത ധനം നിരുപാധികം കടം കൊടുക്കുന്നത് ഖാളിക്കും അനുവദനീയമാകും.

പ്രബലമായ അഭിപ്രായ പ്രകാരം മാതാവിന് രക്ഷാകർതൃത്വമില്ല. മാതാവിലൂടെയുള്ള ബന്ധുക്കൾക്കും അസ്വബക്കാർക്കും രക്ഷാകർതൃത്വമില്ല. എന്നാൽ അസ്വബക്കാർ[1]ക്ക് കുട്ടിയുടെ ശിക്ഷണത്തിനും മതവിദ്യാഭ്യാസത്തിനും കുട്ടിയുടെ സമ്പത്ത് ചിലവഴിക്കൽ അനുവദനീയമാണ്. കാരണം അത് ചെറിയ ചിലവാണ്. പ്രത്യേക വലിയ്യ് ഇല്ലാതിരിക്കുമ്പോൾ അക്കാര്യങ്ങൾ നിർവ്വഹിക്കുന്നതിൽ അവർക്ക് അനുവാദം നൽകപ്പെട്ടിട്ടുണ്ട്. കുട്ടിയുടെ നന്മക്ക് വേണ്ടിയാണ് താൻ അവന്റെ സമ്പത്ത് കൈകാര്യം ചെയ്തിരിക്കുന്നതെന്ന് വാദിക്കുന്ന പിതാവിനെയും പിതാമഹനെയും സത്യം ചെയ്യിച്ചും, ഇങ്ങനെ വാദിക്കുന്ന ഖാളി വിശ്വസ്തനും നീതിമാനും സദാചാര നിഷ്ഠനുമാണെന്ന് പ്രസിദ്ധനായ വ്യക്തിയാണെങ്കിൽ സത്യം ചെയ്യിക്കാതെയും അംഗീകരിക്കണം. വസ്വിയ്യത്ത് മുഖേന ഏൽപ്പിക്കപ്പെട്ടവൻ, കൈകാര്യകർത്താവ്, നീതിമാനല്ലാത്ത ന്യായാധിപൻ എന്നിവരെ സാക്ഷികളില്ലാതെ അംഗീകരിക്കരുത്. സാമ്പത്തിക കൈകാര്യം തടയപ്പെട്ടവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. അവർ തെറ്റിദ്ധരിക്കപ്പെട്ടവരായതാണ് കാരണം. ഇക്കാരണത്താൽ വസ്വിയ്യത്ത് ചെയ്യപ്പെട്ട വ്യക്തി മാതാവാണെങ്കിൽ അവൾ കുട്ടിയുടെ പിതാവ്, പിതാമഹൻ എന്നിവരെ പോലെയാണ്. മാതാവിന്റെ പിതാക്കളും ഇപ്രകാരം തന്നെ.[2]

## രക്ഷാകർത്താവിന്റെ ചെലവ്

വലിയ്യ് സമ്പന്നനാണെങ്കിൽ രക്ഷാകർതൃത്വം കാരണം തന്റെ തൊഴിലിന് തടസ്സമുണ്ടെങ്കിലും ഇല്ലെങ്കിലും തന്റെ സംരക്ഷണത്തിലുള്ളവരുടെ സമ്പത്തിൽ നിന്ന് അൽപംപോലും എടുക്കൽ അവന്ന് അനുവദനീയമല്ല. എന്നാൽ അവൻ ദരിദ്രനാണ്, രക്ഷാകർതൃത്വം മൂലം തന്റെ തൊഴിലിന് തടസ്സവുമുണ്ടെങ്കിൽ തന്റെ ചെലവിന്നാവശ്യമായത് അവന് എടുക്കാം. പിന്നീടവൻ ധനികനായാൽ എടുത്തതിന് പകരം നൽകേണ്ടതുമില്ല. വസ്വിയ്യത്ത് ചെയ്യപ്പെട്ടവന്റെയും വിശ്വസിച്ചു ഏൽപ്പിക്കപ്പെട്ടവന്റെയും കാര്യത്തിലാണിതെന്നും രക്ഷാകർത്താവ് പിതാവോ പിതാമഹനോ ആണെങ്കിൽ ജോലി ചെയ്യാൻ കഴിയുന്ന ആരോഗ്യവാനാണെങ്കിലും അല്ലെങ്കിലും തന്റെ ചെലവിന്നാവശ്യമായത് കുട്ടിയുടെ സ്വത്തിൽ നിന്ന് എടുക്കാമെന്നതിൽ തർക്കമില്ല എന്നും ഇമാം അസ്നവീ(റ) പ്രസ്താവിച്ചിരിക്കുന്നു. തടവിലാക്കപ്പെട്ടവനെ മോചിപ്പിക്കാനായി (ഉദാഹരണം) സമ്പത്ത് സ്വരൂപിച്ചവൻ മേൽപറയപ്പെട്ടതിലെല്ലാം അനാഥയുടെ വലിയ്യിന് തുല്യമാണ്. അപ്പോൾ അവൻ ദരിദ്രനെങ്കിൽ അതിൽനിന്നവന് ഭക്ഷിക്കാം. സാമ്പത്തിക കൈകാര്യങ്ങൾ തടയപ്പെട്ടവനെകൊണ്ട് പിതാവും പിതാമഹനും പ്രതിഫലം പരിഗണിക്കാനാ

1. സഹോദരൻ, മകൻ, പിതൃവ്യൻ പോലുള്ള പിതൃ ബന്ധത്തിലൂടെയുള്ള അവകാശികൾ
2. സാക്ഷികൾ ഇല്ലാതെ തന്നെ ഉമ്മ തുടങ്ങിയവരെ സത്യത്തിന്റെ അടിസ്ഥാനത്തിൽ അംഗീകരിക്കപ്പെടും. തെറ്റിദ്ധാരണക്ക് സാധ്യതയില്ലല്ലോ.

إن كان فقيرا الأكل منه، وللأب والجد استخدام محجوره فيما لا يقابل بأجرة ولا يضر به على ذلك خلافا لمن جزم بأن له ضربه عليه، وأفتى النووي بأنه لوا ستخدم ابن بنته لزمه أجرته إلى بلوغه ورشده وإن لم يكرهه، ولا يجب أجرة الرشيد إلا إن أكره. ويجري هذا في غير الجد للأم. وقال الجلال البلقيني: لو كان للصبي مال غائب فأنفق وليه عليه من مال نفسه بنية الرجوع إذا حضر ماله رجع إن كان أبا أو جدا لأنه يتولى الطرفين بخلاف غيرهما، أي حتى الحاكم بل يأذن لمن ينفق ثم يوفيه وأفتى جمع فيمن ثبت له على أبيه دين فادعى إنفاقه عليه بأنه يصدق هو أو وارثه باليمين.

വാത്ത സേവനം ചെയ്യിക്കുന്നത് അനുവദനീയമാണ്. സേവനം ഉപേക്ഷിച്ചതിന്റെ പേരിൽ അവനെ അടിക്കാൻ പാടില്ല. അടിക്കാമെന്ന് ഉറപ്പിച്ചു പറഞ്ഞവരുമുണ്ട്. ഒരാൾ തന്റെ മകളുടെ മകനെ കൊണ്ട് നിർബന്ധിച്ചല്ലെങ്കിലും ശുശ്രൂഷകൾ ചെയ്യിച്ചാൽ തന്റേടവും പ്രായപൂർത്തിയും എത്തുന്നതുവരെ അവന് കൂലി കൊടുക്കൽ നിർബന്ധമാണെന്ന് ഇമാം നവവി(റ) ഫത്വാ നൽകിയിരിക്കുന്നു. നിർബന്ധിച്ചു ചെയ്യിച്ചാൽ മാത്രമേ തന്റേടമുള്ളവന് കൂലി നൽകേണ്ടതുള്ളൂ. ഉമ്മഭാഗത്തു കൂടെയുള്ള ഉപ്പാപ്പ അല്ലാത്തവർക്കും ഇത് ബാധകമാകും.

മറ്റൊരു നാട്ടിൽ സമ്പത്തുള്ള കുട്ടിക്ക് പ്രസ്തുത സമ്പത്ത് നാട്ടിലെത്തിയാൽ തിരിച്ചുവാങ്ങാമെന്ന ഉദ്ദേശ്യത്തോടുകൂടി വലിയ്യ് തന്റെ ധനത്തിൽ നിന്ന് ചെലവ് നടത്തിയാൽ, ഇങ്ങനെ ചെയ്യുന്നത് പിതാവോ പിതാമഹനോ ആയിരുന്നാൽ അത് മടക്കി വാങ്ങാമെന്ന് ജലാലുദ്ദീൻ ബുൽഖൈനി(റ) പ്രസ്താവിച്ചിരിക്കുന്നു. കാരണം കുട്ടിയുടെ ക്രയവിക്രയങ്ങളിൽ ഈജാബിനും ഖബൂലിനും അധികാരമുണ്ടവർക്ക്. മറ്റുള്ളവർക്ക്, അത് ന്യായാധിപനായിരുന്നാൽപോലും ഇങ്ങനെ അധികാരമില്ല. അവർ ചെലവിനു നൽകാൻ മറ്റൊരാൾക്കു സമ്മതം നൽകുകയും പിന്നെ (സമ്പത്ത് എത്തിയാൽ) അതിൽ നിന്ന് ചെവഴിച്ചവന് വകവെച്ചുകൊടുക്കുകയുമാണ് വേണ്ടത്.

ഒരാളുടെ പക്കൽനിന്ന് അവന്റെ പിതാവ് കടം വാങ്ങിയതായി സ്ഥിരപ്പെടുകയും താനത് മകനുവേണ്ടി ചെലവഴിച്ചു എന്ന് പിതാവ് വാദിക്കുകയും ചെയ്യുന്നപക്ഷം അയാളെയോ അയാളുടെ മരണശേഷം അയാളുടെ അനന്തരാവകാശികളെയോ സത്യം ചെയ്യിച്ചു അംഗീകരിക്കണം. ഒരു സംഘം പണ്ഡിതന്മാർ ഇങ്ങനെ ഫത്‌വ നൽകിയിരിക്കുന്നു.

## (فصل) فى الحوالة

**(تصح حوالة بصيغة)** وهي إيجاب من المحيل كأحلتك على فلان بالدين الذي لك عليّ، أو نقلت حقك إلى فلان، أو جعلت ما لي عليه لك وقبول من المحتال بلا تعليق ويصح بـ«أحِلْنِي» **(وبرضى محيل ومحتال)**

## കടം ഏൽപിച്ചു കൊടുക്കൽ-ഹവാല:

വാക്ക് മുഖേന ഹവാല (കടം ഏൽപിച്ചു കൊടുക്കൽ) സാധുവാകും. "നിനക്ക് ഞാൻ തരാനുള്ള കടം ഇന്ന വ്യക്തിയെ ഏൽപ്പിച്ചു" എന്നോ "നിന്റെ അവകാശത്തെ ഇന്നയാളിലേക്ക് ഞാൻ നീക്കി" എന്നോ "അവൻ എനിക്ക് തരാനുള്ളത് ഞാൻ നിനക്കാക്കുന്നു" എന്നോ ഏൽപിക്കുന്നവൻ പറയുന്ന ഈജാബും കടം കൊടുത്തവന്റെ ഖബൂലുമാണ് വാക്ക്കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്. ഈജാബും ഖബൂലും മറ്റൊന്നിനോടും ബന്ധപ്പെടുത്താതെയായിരിക്കണം. "എനിക്ക് നീ ഏൽപിച്ചു തരിക" എന്ന് കടം കൊടുത്തവന്റെ വാക്ക് കൊണ്ട് ഖബൂൽ സാധുവാകും. ഏൽപിച്ച് കൊടുക്കുന്നവന്റെയും (മുഹീൽ) കടം കൊടുത്തവന്റെയും (മുഹ്ത്താൽ) തൃപ്തിയോടുകൂടിയുമാണ് ഹവാല സാധുവാകുന്നത്. ഏൽപിക്കപ്പെട്ടവന്റെ തൃപ്തിയുണ്ടായിരിക്കണമെന്ന നിബന്ധനയില്ല. ഏൽപിക്കുന്നതോടുകൂടി മുഹ്ത്താലിന്റെ കടം ഏൽപിക്കപ്പെട്ടവന്റെ ബാധ്യതയിലാവുന്നതും ഏൽപിച്ചവൻ മുഹ്ത്താലിന്റെ കട ബാധ്യതയിൽ നിന്ന് ഒഴിവാകുന്നതുമാണ്. മുഹ്താലിന്റെ അവകാശം ഏൽപിക്കപ്പെട്ടവന്റെ ബാധ്യതയിലേക്ക് നീങ്ങുമെന്നതിൽ അഭിപ്രായവ്യത്യാസമില്ല.

ولا يشترط رضى المحال عليه (ويلزم بها) أي الحوالة (دين محتال محالاً عليه) فيبرأ المحيل بالحوالة عن دين المحتال والمحال عليه عن دين المحيل ويتحول حق المحتال إلى ذمة المحال عليه إجماعاً (فإن تعذر أخذه) منه (بفلس) حصل للمحال عليه، وإن قارن الفلس الحوالة (أو جحد) أي إنكار منه للحوالة أو دين المحيل وحلف عليه أو بغير ذلك كتعزز المحال عليه وموت شهود الحوالة (لم يرجع) المحتال (على محيل) بشيء، وإن جهل ذلك ولا يتخير لو بان المحال عليه معسراً وإن شرط يساره، ولو طلب المحتال المحال عليه فقال: أبرأني المحيل قبل الحوالة وأقام بذلك بينة سمعت وإن كان المحيل في البلد، ثم المتجه أن للمحتال الرجوع بدينه على المحيل إلاَّ إذا استمر على تكذيب المحال عليه، ولو باع عبداً وأحال بثمنه ثم اتفق المتبايعان على حريته وقت البيع أو ثبتت حريته حينئذ ببينة شهدت حسبة أو أقامها العبد لم يصح الحوالة، وإن كذبهما المحتال في الحرية ولا بينة فلكل منهما تحليفه على نفي العلم بها وبقيت الحوالة (ولو اختلفا) أي الدائن والمدين في أنه (هل وكل أو احال) بأن قال المدين وكلتك لتقبض لي فقال الدائن: بل

-ഏൽപിക്കപ്പെട്ടതിനോടനുബന്ധിച്ച് ഉണ്ടായതായിരുന്നാലും- ഏൽപിക്കപ്പെട്ടവന്റെ പാപ്പരത്വം മൂലമോ ഏൽപിച്ചതിനെ നിഷേധിച്ചതുകൊണ്ടോ, അല്ലെങ്കിൽ താൻ ഏൽപിച്ചവന് കടം ഒന്നും നൽകാനില്ലെന്ന് സത്യം ചെയ്തതു കാരണമോ മറ്റോ കടം അവനിൽ നിന്ന് ഈടാക്കാൻ കഴിയാതെ വന്നാൽ അവൻ ഏൽപിച്ചവനോട് തിരിച്ചു ചോദിക്കാൻ പാടില്ല. മേൽ പ്രതിബന്ധങ്ങൾ മൂലം അവനിൽ നിന്നത് വാങ്ങാൻ തടസ്സമാകുമെന്ന് അവന്ന് അറിഞ്ഞിരുന്നില്ലെങ്കിലും ശരി. ഏൽപിക്കപ്പെട്ടവൻ സ്വാധീന ശക്തിയുള്ളവനാവുകയോ ഹവാലയുടെ സാക്ഷി മരണപ്പെടുകയോ ചെയ്യുന്നത് മറ്റു കാരണങ്ങൾക്ക് ഉദാഹരണമാണ്. ഏൽപിക്കപ്പെട്ടവൻ കഴിവുള്ളവനെങ്കിൽ എന്ന വ്യവസ്ഥ ചെയ്തിരുന്നെങ്കിലും, അവൻ ദരിദ്രനാണെന്ന് വ്യക്തമായാൽ മുഹ്ത്താൽ ഏൽപിച്ചവനെ സമീപിക്കാൻ പാടില്ല. മുഹ്ത്താൽ ഏൽപിക്കപ്പെട്ടവനോട് ആവശ്യപ്പെട്ടപ്പോൾ ഏൽപിക്കുന്നതിനുമുമ്പുതന്നെ ഏൽപിച്ചവൻ എന്നെ കടബാധ്യതയിൽ നിന്നൊഴിവാക്കിയിട്ടുണ്ടെന്ന് അവൻ വാദിക്കുകയും അതിന്റെ സാക്ഷിയെ ഹാജറാക്കുകയും ചെയ്താൽ, ഏൽപിച്ച വ്യക്തി നാട്ടിലുണ്ടെങ്കിൽ പോലും, (മുഹ്ത്താലിന്റെ സാന്നിധ്യത്തിൽ) സാക്ഷിമൊഴി കേൾക്കണം. പിന്നെ തനിക്ക് കിട്ടാനുള്ളത് മുഹ്ത്താൽ, ഏൽപിച്ചവനോടു തന്നെ ആവശ്യപ്പെടാമെന്നതാണ് ന്യായയുക്തമായ അഭിപ്രായം. എന്നാൽ ഏൽപിക്കപ്പെട്ടവൻ കളവ് പറയുകയാണെന്നതിൽ മുഹ്ത്താൽ ഉറച്ചു നിൽക്കുന്നുവെങ്കിൽ ഏൽപിച്ചവനോട് തിരിച്ചു ചോദിക്കാൻ പാടില്ല.

ഒരാൾ ഒരടിമയെ വിൽക്കുകയും അതിന്റെ വില മറ്റൊരാൾക്ക് നൽകാൻ അടിമയെ വാങ്ങിയവനെ തന്നെ ഏൽപിക്കുകയും ചെയ്തു. പിന്നീട് വിറ്റവനും സംഖ്യ ലഭിക്കാനുള്ളവനും വിൽപ്പന വേളയിൽ തന്നെ അടിമ സ്വതന്ത്രനായിരുന്നുവെന്നതിൽ യോജിക്കുകയോ ആവശ്യപ്പെടാതെയുള്ള സാക്ഷിമൊഴി മുഖേന വിൽപ്പനവേളയിൽ അവൻ സ്വതന്ത്രനായിരുന്നുവെന്ന് സ്ഥിരപ്പെടുകയോ താൻ സ്വതന്ത്രനായിരുന്നുവെന്ന് അടിമ സാക്ഷി നിറുത്തുകയോ ചെയ്താൽ പ്രസ്തുത ഹവാല സാധുവാകുകയില്ല. വിൽക്കപ്പെട്ടവൻ സ്വതന്ത്രനായിരുന്നുവെന്നതിൽ മുഹ്താൽ, വിറ്റവനെയും വാങ്ങിയവനെയും കളവാക്കുകയും അവൻ സ്വതന്ത്രനായിരുന്നുവെന്നതിന് തെളിവില്ലാതിരിക്കുകയും ചെയ്താൽ, അവൻ സ്വതന്ത്രനായിരുന്നുവെന്ന കാര്യം താൻ അറിയുകയില്ലെന്ന് മുഹ്ത്താലിനെ കൊണ്ട് സത്യം ചെയ്യിക്കാനുള്ള അവകാശം രണ്ടുപേർക്കുമുണ്ട്. ഹവാല ബാക്കിയാവുകയും ചെയ്യും.

കടം കൊടുത്തവനും വാങ്ങിയവനും തമ്മിൽ വക്കാലത്താണോ കടം ഏൽപിക്കലാണോ ഉണ്ടായിരിക്കുന്നത് എന്നതിൽ തർക്കമുണ്ടായി. - എനിക്കുവേണ്ടി വാങ്ങാൻ നിനക്ക് ഞാൻ വക്കാലത്ത് തന്നതായിരുന്നു എന്ന് കടം വാങ്ങിയവനും അപ്പോൾ എനിക്ക് നീ കടം ഏൽപിച്ചു തന്നതാണെന്ന് കൊടുത്തവനും, അല്ലെങ്കിൽ ഞാൻ നിനക്ക് ഏൽപിച്ചു തന്നതായിരുന്നുവെന്ന് കടം വാങ്ങിയവനും എന്നെ നീ വക്കീലാക്കിയതാണെന്ന് കൊടുത്തവനും വാദിച്ചു. എങ്കിൽ കടം ഏൽപിച്ചു തന്നതിനെ നിഷേധി

أحلتني، أوقال المدين: أحلتك، فقال الدائن: بل وكلتني **(صدق منكر حوالة)** بيمينه فيصدق المدين في الأولى والدائن في الأخيرة لأن الأصل بقاء الحق في ذمة المستحق عليه.

تتمة: يصح من مكلف رشيد ضمان بدين واجب سواء استقر في ذمة المضمون له كنفقة اليوم وما قبله للزوجة أو لم يستقر كثمن مبيع لم يقبض وصداق قبل وطء لا بما سيجب كدين قرض ونفقة غد للزوجة ولا بنفقة القريب مطلقاً ولا يشترط رضا الدائن والمدين، وصح ضمان الرقيق بإذن سيده وتصح منه كفالة بعين مضمونة كمغصوبة ومستعارة وببدن من يستحق حضوره مجلس حكم بإذنه، ويبرأ الكفيل بإحضار مكفول شخصاً كان أو عيناً إلى المكفول له وإن لم يطالبه وبحضوره عن جهة الكفيل بلا حائل كمتغلب بالمكان الذى شرط فى الكفالة الإحضار إليه والافحيث وقعت الكفالة فيه فان غاب لزمه إحضاره إن عرف محله وأمن الطريق وإلا فلا، ولا يطالب كفيل بمال وإن فات التسليم بموت أو غيره، ولو شرط أنه يغرم المال ولو مع قوله إن فات التسليم للمكفول لم تصح، وصيغة الالتزام فيهما

ക്കുന്നവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. ആദ്യത്തെ രൂപത്തിൽ കടം വാങ്ങിയവനെയും രണ്ടാമത്തേതിൽ കടം കൊടുത്തവനെയുമാണ് അംഗീകരിക്കേണ്ടത്. കാരണം കടം വാങ്ങിയവന്റെ ബാധ്യതയിൽ ഹഖ് അവശേഷിക്കലാണ് അടിസ്ഥാനസ്ഥിതി.[1]

## ജാമ്യം നിൽക്കൽ

പ്രായപൂർത്തിയും ബുദ്ധിയും തന്റേടവുമുള്ള ഒരു വ്യക്തി നിർബന്ധമായ കടത്തിന്റെ കാര്യത്തിൽ ജാമ്യം നിന്നാൽ അത് സാധുവാകും. ആർക്കുവേണ്ടിയാണ് ജാമ്യം നിൽക്കുന്നത് അവന്റെ ബാധ്യതയിൽ സ്ഥിരപ്പെട്ടതാണെങ്കിലും-ഉദാ: ഭാര്യയുടെ ഇന്നത്തെയോ മുമ്പത്തെയോ ചെലവ്-അല്ലെങ്കിലും ഒരുപോലെയാകുന്നു. കച്ചവടം ചെയ്തു കൈവശം ലഭിക്കാത്ത വില, സംയോഗത്തിന് മുമ്പുള്ള മഹ്ർ എന്നിവ സ്ഥിരപ്പെടാത്തതിന് ഉദാഹരണം. പിന്നീട് നൽകുന്ന കടം, ഭാര്യയുടെ നാളത്തെ ചെലവ് തുടങ്ങി പിന്നീട് നിർബന്ധമാകുന്ന കാര്യത്തിന് ജാമ്യം നിൽക്കുന്നതും അടുത്ത കുടുംബാംഗങ്ങളുടെ ചെലവിന്റെ കാര്യത്തിൽ ജാമ്യം നിൽക്കലും സ്വീകാര്യമല്ല. കടം കൊടുത്തവന്റെയും വാങ്ങിയവന്റെയും തൃപ്തിയുണ്ടാവണമെന്നത് ജാമ്യത്തിന് നിബന്ധനയില്ല. യജമാനന്റെ അനുവാദത്തോടെയുള്ള അടിമയുടെ ജാമ്യം സാധുവാകും. അക്രമിച്ചെടുത്തത് വായ്പ വാങ്ങിയത് പോലെയുള്ള ഉത്തരവാദപ്പെട്ട സാധനം അതിന്റെ ഉടമക്ക് തിരിച്ചു നൽകാമെന്നതിനും കോടതിയിൽ ഹാജരാകാൻ ബാധ്യസ്ഥനായ വ്യക്തിയെ അവന്റെ അനുവാദത്തോടെ കോടതിയിൽ ഹാജരാക്കാമെന്നതിനും പ്രായപൂർത്തിയും ബുദ്ധിയും തന്റേടവുമുള്ള വ്യക്തി ജാമ്യം നിൽക്കുന്നത് സാധുവാകുന്നതാണ്.

ജാമ്യം എടുത്ത വ്യക്തിയാവട്ടെ വസ്തുവാകട്ടെ ആർക്കുവേണ്ടിയാണോ ജാമ്യം നിന്നത് അവരുടെ മുമ്പിൽ, അവൻ ആവശ്യപ്പെട്ടില്ലെങ്കിലും വ്യവസ്ഥ പ്രകാരമുള്ള സ്ഥലത്ത് അതിക്രമി പോലുള്ള പ്രതിബന്ധം കൂടാതെ ഹാജരാക്കുന്നത് കൊണ്ടും ജാമ്യമെടുക്കപ്പെട്ട വ്യക്തി ജാമ്യക്കാരനു വേണ്ടി സ്വയം ഹാജരായാലും ജാമ്യം നിന്നവൻ തന്റെ ബാധ്യതയിൽ നിന്ന് ഒഴിവാകുന്നതാണ്. ഹാജരാക്കേണ്ട സ്ഥലം ഏതെന്ന് ജാമ്യത്തിൽ വ്യവസ്ഥ ചെയ്തിരുന്നില്ലെങ്കിൽ ജാമ്യം നടന്ന സ്ഥലത്ത് ഹാജരാക്കണം. ജാമ്യത്തിലെടുക്കപ്പെട്ട വ്യക്തിയോ സാധനമോ ഇന്ന സ്ഥലത്തുണ്ടെന്ന് അറിയുകയും അവിടേക്കുള്ള വഴി വിശ്വസ്തവുമാണെങ്കിൽ അവ കണ്ടുപിടിച്ച് ഹാജരാക്കൽ നിർബന്ധമാണ്. വഴി സുരക്ഷിതമല്ലെങ്കിലും എവിടെയാണുള്ളതെന്ന് അറിയുകയില്ലെങ്കിലും ഹാജരാക്കൽ നിർബന്ധമില്ല. മരണമോ മറ്റോ കാരണമായി ഏൽപിച്ചു കൊടുക്കാൻ കഴിയാതെ വരികയാണെങ്കിലും പകരമായി ധനം ആവശ്യപ്പെടാൻ പാടില്ല. ജാമ്യവസ്തു ഹാജരാക്കാൻ കഴിയാതെ വന്നാൽ എന്നു പറയലോടു കൂടിയാണെങ്കിലും ശരി പകരം ധനത്തിന് താൻ ബാധ്യസ്ഥനാണെന്ന് ജാമ്യക്കാരൻ വ്യവസ്ഥ ചെയ്യുന്നത്

1. വക്കാലത്തിൽ അവന്റെ ബാധ്യതയിൽ ഹഖ് അവശേഷിക്കും. ഹവാലയിൽ ഹഖ് ഏൽപ്പിക്കപ്പെട്ടവനിലേക്ക് നീങ്ങുമല്ലോ.

كضمنت دينك على فلان أو تحملته أو تكفلت ببدنه
أو أنا بالمال أو بإحضار الشخص ضامن أو كفيل،
ولو قال: أؤدى المال أوأحضر الشخص فهو وعد
بالتزام كما هو صريح الصيغة، نعم إن حفت به
قرينة تصرفه إلى الإنشاء انعقد به كما بحثه ابن
الرفعة واعتمده السبكي، ولا يصحان بشرط براءة
أصيل ولا بتعليق وتوقيت وللمستحق مطالبة
الضامن والأصيل. ولو برئ برئ الضامن ولا
عكس في الإبراء دون الأداء، ولو مات أحدهما والدين
مؤجل حلّ عليه ولضامن رجوع على أصيل إن غرم
ولو صالح عن الدين بما دونه لم يرجع إلاّ بما غرم،
ولو أدى دين غيره بإذن رجع وإن لم يشرط له
الرجوع لا إن أداه بقصد التبرع.

فرع: أفتى جمع محققون بأنه لو قال رجلان لآخر:
ضمنا مالك على فلان طالب كلاً بجميع الدين، وقال
جمع متقدمون: طالب كلاً بنصف الدين ومال إليه
الأذرعي قال شيخنا: إنما يقسط الضمان في ألق

സാധുവല്ല. "ഇന്നയാളിൽ നിന്ന് കിട്ടാനുള്ള കടത്തിന് ഞാൻ ഉത്തരവാദിയാണ്'' അല്ലെങ്കിൽ "ഞാനതു ഏറ്റെടുത്തു'' അല്ലെങ്കിൽ "അവന്റെ തടിക്ക് ഞാൻ ജാമ്യം നിന്നു" അല്ലെങ്കിൽ "ആ ധനത്തിന് ഞാൻ ഉത്തരവാദിയോ ജാമ്യക്കാരനോ ആണ്", 'ആ വ്യക്തിയെ ഹാജറാക്കുന്നതിൽ ഞാൻ ഉത്തരവാദിയോ ജാമ്യക്കാരനോ ആണ്" എന്നിങ്ങനെയുള്ള വാചകങ്ങൾ ജാമ്യം നിൽക്കുന്നതിനുള്ള ഉദാഹരണങ്ങളാണ്. "സമ്പത്ത് ഞാൻ വീട്ടാം", "ആ വ്യക്തിയെ ഞാൻ ഹാജറാക്കാം" എന്നിങ്ങനെയുള്ള വാചകങ്ങൾ വാഗ്ദാനമാണ്. വാക്യത്തിൽ നിന്നത് വ്യക്തമാവും പോലെതന്നെ. എന്നാൽ മേൽ വാചകങ്ങൾ ജാമ്യം നിൽക്കുന്നതിനുള്ളതാണെന്ന് സാഹചര്യത്തെളിവുകൾ വ്യക്തമാക്കുന്നുണ്ടെങ്കിൽ അതു സാധുവാകും.[1] ഇമാം ഇബ്നു രിഫ്അത്ത് ഇത് വിവരിക്കുകയും ഇമാം സുബ്കി ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

യഥാർത്ഥ കടക്കാരനെ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിവാക്കണമെന്ന വ്യവസ്ഥയോടും മറ്റെന്തെങ്കിലും കാര്യങ്ങളോട് ബന്ധപ്പെടുത്തിയും സമയനിർണയത്തോടുകൂടിയും ഉത്തരവാദിത്വമേൽക്കലും ജാമ്യം നിൽക്കലും സാധുവല്ല. ഉത്തരവാദിത്വമേറ്റവനോടും കടക്കാരനോടും കിട്ടാനുള്ളവന് ആവശ്യപ്പെടാവുന്നതാണ്. കടക്കാരൻ ബാധ്യതയിൽ നിന്ന് ഒഴിവായാൽ ജാമ്യക്കാരനും ഒഴിവാകും. ഉത്തരവാദിത്വം ഏറ്റവനെ അതിൽ നിന്ന് ഒഴിവാക്കിയാൽ കടക്കാരൻ തന്റെ ബാധ്യതയിൽ നിന്ന് ഒഴിവാകുകയില്ല. കടം വീട്ടികൊണ്ടാണ് ജാമ്യക്കാരൻ ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിവാകുന്നതെങ്കിൽ കടക്കാരനും അതിൽ നിന്ന് മുക്തമാവുന്നതാണ്. കടം അവധി നിശ്ചയിച്ചതായിരിക്കെ കടക്കാരനോ ജാമ്യക്കാരനോ മരണപ്പെട്ടാൽ കടത്തിന്റെ അവധിയായി. ഉത്തരവാദിത്വമേറ്റവൻ തന്റെ ധനത്തിൽ നിന്ന് കടം വീട്ടുന്നപക്ഷം അത് കടം വാങ്ങിയവനിൽ നിന്ന് അവന് തിരിച്ചുവാങ്ങാം. അവനും കടം കൊടുത്തവനും തമ്മിൽ വാങ്ങിയതിലും കുറഞ്ഞ സംഖ്യക്ക് ഒത്തുതീർപ്പാക്കുകയും അത്രയും സംഖ്യ വീട്ടുകയും ചെയ്താൽ പ്രസ്തുത സംഖ്യ മാത്രമേ കടം വാങ്ങിയവനോട് തിരിച്ചു വാങ്ങാൻ പാടുള്ളൂ. തിരിച്ചു തരണമെന്ന നിബന്ധന വെക്കാതെയാണെങ്കിലും മറ്റൊരാളുടെ കടം അവന്റെ സമ്മതത്തോടെ ഒരാൾ കൊടുത്തുവീട്ടിയാൽ അത് തിരിച്ചു വാങ്ങാവുന്നതാണ്. സൗജന്യമായി വീട്ടുകയാണെന്ന ഉദ്ദേശ്യത്തോടെയാണ് വീട്ടിയതെങ്കിൽ തിരിച്ചു വാങ്ങരുത്.

## ഒന്നിലധികം ജാമ്യക്കാർ

രണ്ടു വ്യക്തികൾ ഒരാളോട് "നിനക്ക് ഇന്നവൻ തരാനുള്ള കടത്തിന് ഞങ്ങൾ ഉത്തരവാദിത്വമേൽക്കുന്നു" എന്നു പറഞ്ഞാൽ അവരിൽ ഓരോരുത്തരോടും മുഴുവൻ കടവും ആവശ്യപ്പെടാമെന്ന് സൂക്ഷ്മശാലികളായ ഒരു സംഘം പണ്ഡിതന്മാർ ഫത്‌വ നൽകിയിട്ടുണ്ട്. കിട്ടാനുള്ള സംഖ്യയുടെ പകുതി വീതമേ ഓരോരുത്തരോടും ആവശ്യപ്പെടാവൂ എന്നാണ് മുൻഗാമികളായ ഒരു സംഘം പണ്ഡി

1. കടം കൊടുത്തവൻ നൽകാനുള്ളവനെ ബന്ധനസ്ഥനാക്കാനുദ്ദേശിക്കുന്നതായി ജാമ്യക്കാരൻ കാണുമ്പോൾ ഞാനത് വീട്ടിത്തരാം എന്ന് ജാമ്യക്കാരൻ പറയുക.

متاعك في البحر وأنا وركاب السفينة ضامنون لأنه ليس ضماناً حقيقة بل استدعاء إتلاف مال لمصلحة فاقتضت التوزيع لئلا ينفر الناس عنها.

واعلم أن الصلح جائز مع الإقرار وهو على شيء غير المدعي معاوضةكما لو قال: صالحتك عما تدعيه على هذا الثوب فله حكم البيع وعلى بعض المدعي إبراء إن كان ديناً فلو لم يقل المدعي أبرأت ذمتك لم يضر، ويلغو الصلح حيث لا حجة للمدعي مع الإنكار أو السكوت من المدعي عليه فلا يصح الصلح على الإنكار وإن فرض صدق المدعي خلافاً للأئمة الثلاثة، نعم يجوز للمدعي المحق أن يأخذ ما بذل له في الصلح على الإنكار ثم إن وقع بغير مدعي به كان ظافراً وسيأتى حكم الظفر.

فرع: يحرم على كل أحد غرس شجر في شارع ولو لعموم النفع للمسلمين كبناء دكة وإن لم يضر فيه ولو لذلك أيضاً، وإن انتفى الضرر حالاً أو كانت الدكة بفناء داره، ويحل الغرس بالمسجد للمسلمين أو ليصرف ريعه له بل يكره.

തർ പറഞ്ഞിട്ടുള്ളത്. ഇമാം അദ്റഈ(റ) ഈ അഭിപ്രായത്തെയാണ് അനുകൂലിച്ചിരിക്കുന്നത്. "നീ നിന്റെ ചരക്ക് കടലിലെറിയുക. ഞാനും കപ്പലിലുള്ള മറ്റു യാത്രക്കാരും അതിന്റെ ഉത്തരവാദിത്വമേൽക്കുന്നു" എന്ന് പറഞ്ഞാൽ ഉത്തരവാദിത്വം ഭാഗികമാണ്. കാരണം യഥാർത്ഥത്തിലത് ഉത്തരവാദിത്വമേൽക്കലല്ല. മറിച്ച് പൊതുനന്മക്കുവേണ്ടി ധനം നശിപ്പിക്കാനുള്ള അഭ്യർത്ഥനയാണ്. അപ്പോൾ ആ ബാധ്യത എല്ലാവരുംകൂടി വഹിക്കലാണ് മസ്‌ലഹത്ത്. ഇങ്ങനെയല്ലാത്തപക്ഷം ഇത്തരമൊരു ബാധ്യത ഏൽക്കാൻ ജനങ്ങൾ സന്നദ്ധരാവുകയില്ല. ശൈഖുനാ പ്രസ്താവിച്ചതാണിത്.

## അനുരഞ്ജനം

വാദം അംഗീകരിച്ചാൽ സന്ധിചെയ്യൽ അനുവദനീയമാണ്. വാദിച്ചതല്ലാത്ത മറ്റേതെങ്കിലും വസ്തുവിന്മേൽ ഒത്തുതീർപ്പുണ്ടാക്കുന്നതിന് സ്വുൽഹുൽ മുആവളഃ എന്നു പറയുന്നു. "നീ ആവശ്യപ്പെടുന്നതിന് ഈ വസ്ത്രം പകരം നൽകി നീയുമായി ഞാൻ ഒത്തുതീർപ്പുണ്ടാക്കുന്നു." എന്നൊരാൾ പറയുന്നത് ഉദാഹരണം. ഇതിന് കച്ചവടത്തിന്റെ വിധിയാണുള്ളത്. വാദിക്കപ്പെട്ടതിൽ നിന്ന് കുറച്ചു നൽകി ഒത്തുതീർപ്പുണ്ടാക്കുന്നത് കടത്തിന്റെ കാര്യത്തിലാണെങ്കിൽ അതിന് ഇബ്റാഉ് (ഒഴിവാക്കൽ) എന്നു പറയുന്നു. വാദിക്കുന്നവൻ "നിന്നെ ഞാൻ ബാധ്യതയിൽ നിന്ന് ഒഴിവാക്കി" എന്ന് പറഞ്ഞില്ലെങ്കിലും വിരോധമില്ല. പ്രതി നിഷേധിക്കുകയോ മൗനം പാലിക്കുകയോ ചെയ്യുന്നതോടുകൂടി വാദിക്ക് തന്റെ വാദത്തിന് തെളിവൊന്നുമില്ലെങ്കിൽ സുൽഹ് നിരർഥകമാണ്. വാദി സത്യവാനാണെന്ന് സങ്കൽപിച്ചാൽ പോലും സന്ധി സാധുവല്ല. ഇമാം ശാഫിഈ(റ) ഒഴികെയുള്ള മറ്റു ഇമാമുകൾക്ക് ഇതിന്റെ വിപരീത അഭിപ്രായമാണുള്ളത്. എങ്കിലും സത്യവാനായ വാദിക്ക് പ്രതിയുടെ നിഷേധത്തോടെയുള്ള സുൽഹിൽ നൽകുന്നത് സ്വീകരിക്കൽ അനുവദനീയമാണ്. താൻ വാദിച്ചത് അല്ലാത്തതാണ് ഒത്തുതീർപ്പ് അനുസരിച്ച് കിട്ടുന്നതെങ്കിൽ അവൻ ഈടാക്കിയവൻ (ളാഫിർ) ആകുന്നതാണ്. അതിന്റെ വിധി പിന്നീട് വരുന്നുണ്ട്.(1)

## വഴിയിലെ മരം

മുസ്‌ലിംകളുടെ പൊതു നന്മക്കുവേണ്ടിയാണെങ്കിൽ പോലും വഴിയിൽ മരം കുഴിച്ചിടുന്നത് എല്ലാവർക്കും നിഷിദ്ധമാണ്. നടന്നു പോകുന്നവർക്ക് ഉപദ്രവകരമാകില്ലെങ്കിലും പൊതുനന്മക്കു വേണ്ടിയാണെങ്കിൽ പോലും വഴിയിൽ അത്താണി നിർമിമ്മിക്കുന്നതും ഇതുപോലെ ഹറാം തന്നെയാണ്.(2) അത്താണി തന്റെ വീട്ടുമുറ്റത്താണെങ്കിലും ഇപ്പോൾ ഉപദ്രവമില്ലെങ്കിലും ഹറാമാണ്. മുസ്‌ലിംകളുടെ പൊതുപ്രയോജനത്തിനോ പള്ളിയുടെ വരുമാനത്തിനോ പള്ളിയിൽ മരം വെച്ചുപിടിപ്പിക്കുന്നത് അനുവദനീയമാകും. എങ്കിലും ഇത് കറാഹത്താണ്.

1. ബാബുൽ ഖളാഇൽ
2. ഭാവിയിലെങ്കിലും തടസ്സമുണ്ടാക്കാവുന്ന ഒരു നിർമ്മാണവും പറ്റില്ല. വഴിയിൽ നിന്നു മാറിയുള്ളവക്ക് ഇത് ബാധകമല്ല.

അധ്യായം -6

# വകാലത്ത്

## (باب) في الوكالة والقراض

(تصح وكالة) شخص متمكن لنفسه كعبد وفاسق في قبول نكاح ولو بلا إذن سيد لا في إيجابه، وهي تفويض شخص أمره إلى آخر فيما يقبل النيابة ليفعله في حياته، فتصح (في كل عقد) كبيع ونكاح وهبة ورهن وفى طلاق منجز (و) في كل (فسخ) كإقالة وردّ بعيب وفي قبض وإقباض للدين أو العين وفي استيفاء عقوبة آدمي والدعوى والجواب وإن كره الخصم وإنما تصح الوكالة فيما ذكر إن كان (عليه ولاية لموكل) بملكه التصرف فيه حين التوكيل، فلا يصح في بيع ما سيملكه وطلاق من سينكحها لأنه لا ولاية له عليه حينئذ، وكذا لو وكل من يزوج موليته إذا طلقت او انقضت عدتها على ما قاله الشيخان هنا لكن رجح في الروضة في النكاح الصحة وكذا لو قالت له وهي في نكاح أو عدة: أذنت لك في تزويجي إذا حلت، ولو علق ذلك على الانقضاء أو الطلاق فسدت الوكالة ونفذ التزويج للإذن (لا) في (إقرار) أي لا يصح التوكيل فيه بأن يقول لغيره: وكلتك لتقر عني لفلان

തന്റെ കാര്യങ്ങൾ സ്വയം കൈകാര്യം ചെയ്യാനർഹതയുള്ള വ്യക്തിയെ വകാലത്താക്കൽ സാധുവാകും. യജമാനന്റെ അനുമതിയില്ലാതെയാണെങ്കിലും അടിമയേയും നീതി നിഷ്ഠയില്ലാത്തവനെയും നികാഹ് സ്വീകരിക്കുന്നത് വക്കാലത്താക്കൽ ഉദാഹരണം. ഇവർ നിക്കാഹ് ചെയ്തുകൊടുക്കാൻ വകാലത്ത് കൊടുക്കുന്നത് സാധുവാകുകയില്ല.[1] താൻ ചെയ്യേണ്ടതും പകരം മറ്റൊരാൾ ചെയ്താൽ മതിയാവുന്നതുമായ ഒരു കാര്യം തന്റെ ജീവിതകാലത്ത് ചെയ്യാൻ മറ്റൊരാളെ ഏൽപിക്കലാണ് വക്കാലത്ത്. കച്ചവടം, നിക്കാഹ്, പാരിതോഷികം, പണയം, നിജപ്പെടുത്തിയ സ്ത്രീയെ വിവാഹമോചനം ചെയ്യുക തുടങ്ങിയ ഇടപാടുകളിലും വാങ്ങിയവൻ വിറ്റവനോട് ഇടപാട് ദുർബലപ്പെടുത്താൻ പറയുക, ന്യൂനത കാരണമായി വസ്തു മടക്കി കൊടുക്കുക തുടങ്ങിയ ദുർബലപ്പെടുത്തുന്നതിലും കടമായോ വസ്തുവായോ വല്ലതും കൊടുക്കുകയോ വാങ്ങുകയോ ചെയ്യുന്നതിലും ശിക്ഷ നടപ്പിലാക്കുക, വാദിക്കുക, മറുപടി നൽകുക - എതിരാളിക്ക് തൃപ്തമല്ലെങ്കിലും - തുടങ്ങിയവയിലെല്ലാം വകാലത്ത് സാധുവാകും.

വകാലത്തു കൊടുക്കുന്ന സമയത്ത് വക്കാലത്ത് കൊടുക്കുന്നവന് മേൽപറയപ്പെട്ടതിൽ കൈകാര്യം ചെയ്യാനുള്ള അധികാരമുണ്ടെങ്കിലേ വക്കാലത്ത് സാധുവാകുകയുള്ളൂ. അപ്പോൾ ഭാവിയിൽ ഉടമപ്പെടുത്തുന്നതിനെ വിൽക്കാനും പിന്നീട് വിവാഹം ചെയ്യപ്പെടുന്നവളെ വിവാഹമോചനം ചെയ്യാനും വകാലത്ത് കൊടുക്കുന്നത് സാധുവാകുകയില്ല. കാരണം, ഇപ്പോൾ അതിൻമേലൊന്നും അവന് അധികാരമില്ല. ഇപ്രകാരം തന്നെ തന്റെ രക്ഷാകർതൃത്വത്തിലുള്ളവൾ വിവാഹമോചിതയായി ഇദ്ദ കഴിഞ്ഞ ശേഷം അവളെ കെട്ടിക്കാൻ വക്കാലത്ത് കൊടുക്കലും സാധുവാകുകയില്ല. ശൈഖാനിയുടെ അഭിപ്രായമാണിത്. എന്നാൽ നികാഹ് സാധുവാകുമെന്നാണ് നികാഹിന്റെ അധ്യായത്തിൽ റൗളയിൽ പറഞ്ഞിട്ടുള്ളത്. വിവാഹ ബന്ധത്തിലുള്ളവളോ ഇദ്ദ ആചരിക്കുന്നവളോ ആയ ഒരു സ്ത്രീ "ഞാൻ ഈ നികാഹിൽ നിന്നും ഇദ്ദയിൽ നിന്നും ഒഴിവായാൽ എന്നെ നിക്കാഹ് ചെയ്തു കൊടുക്കാൻ നിനക്ക് ഞാൻ സമ്മതം നൽകിയിരിക്കുന്നു" എന്നു രക്ഷിതാവിനോട് പറഞ്ഞാൽ അത് സാധുവാകുമെന്നും നികാഹിന്റെ അധ്യായത്തിൽ റൗളയിൽ പറഞ്ഞിരിക്കുന്നു. വക്കാലത്ത് കൊടുക്കുന്ന വലിയ്യ് വക്കാല

1. കാരണം ഇവർ നിക്കാഹ് ഖബൂൽ ചെയ്യാൻ അർഹരാണെങ്കിലും ചെയ്തുകൊടുക്കാൻ അർഹരല്ല.

بكذا، فيقول الوكيل: أقررت عنه بكذا لأنه إخبار عن حق فلا يقبل التوكيل لكن يكون الموكل مقراً بالتوكيل **(و) لا في (يمين)** لأن القصد بها تعظيم الله تعالى فأشبهت العبادة، ومثلها النذر وتعليق العتق والطلاق بصفة، ولا في شهادة إلحاقاً لها بالعبادة والشهادة على الشهادة ليست توكيلاً بل الحاجة جعلت الشاهد المتحمل عنه كحاكم ادى عنه عند حاكم آخر **(و) لا في (عبادة)** إلا في حج وعمرة وذبح نحو أضحية. ولا تصح الوكالة الا **(بإيجاب)** وهو ما يشعر برضا الموكل الذي يصح مباشرته الموكل فيه في التصرف **(كوكلتك)** في كذا أو فوضت إليك أو أنبتك أو أقمتك مقامي فيه **(أو بع)** كذا أو زوج فلانة أو طلقها أو اعطيت بيدك طلاقها وأعتق فلاناً قال السبكي: يؤخذ من كلامهم صحة قول من لا ولي لها أذنت لكل عاقد في البلد أن يزوجني قال الأذرعي: وهذا إن صح محله إن عينت الزوج ولم تفوض إلاّ صيغة فقط، وبنحو ذلك أفتى ابن الصلاح، ولا يشترط في الوكالة القبول لفظاً لكن يشترط عدم الرد فقط، ولو تصرف غير عالم بالوكالة صح إن تبين وكالته حين التصرف كمن باع مال أبيه ظاناً حياته فبان ميتاً، ولا يصح تعليق الوكالة بشرط كإذا جاء رمضان فقد وكلتك في كذا، فلو تصرف بعد وجود

ത്തിനെ ഇദ്ദ കഴിയുന്നതിനോടോ വിവാഹമോചനത്തിനോടോ ബന്ധപ്പെടുത്തിയാൽ വക്കാലത്ത് ഫാസിദാവും. എന്നാൽ അനുവാദമുള്ളതിനാൽ വിവാഹം നടപ്പിൽ വരുന്നതായിരിക്കും.

മറ്റൊരാൾക്ക് കൊടുക്കാനുള്ള അവകാശത്തെ സമ്മതിച്ചു പറയാൻ വക്കാലത്ത് കൊടുക്കുന്നത് സാധുവാകുകയില്ല. "ഇന്നയാൾക്കു ഞാൻ ഇത്ര കൊടുക്കാനുണ്ടെന്ന് നീ എനിക്കുവേണ്ടി സമ്മതിക്കുക" എന്നൊരാൾ പറയുകയും അതനുസരിച്ച് വക്കീൽ "അവനുവേണ്ടി ഇന്ന കാര്യത്തിൽ ഞാൻ സമ്മതിക്കുന്നു" എന്നു പറയുകയും ചെയ്യുന്നതാണതിന്റെ രൂപം. അതൊരു ബാധ്യതയെ സംബന്ധിച്ചുള്ള സംസാരമാണ്. വക്കാലത്തിന് മതിയാവുകയില്ല. എങ്കിലും വക്കീലിനെ നിയമിച്ചതിനാൽ വകാലത്ത് കൊടുത്തവൻ ബാധ്യത സമ്മതിച്ചവനായിത്തീരുന്നതാണ്.

സത്യം ചെയ്യുന്നതിലും വകാലത്ത് സാധുവാകുകയില്ല. കാരണം സത്യം ചെയ്യുന്നത് കൊണ്ടുള്ള ഉദ്ദേശ്യം അല്ലാഹുവിനെ മഹത്വപ്പെടുത്തലാണ്. അപ്പോഴത് ഇബാദത്തിനോട് തുല്യമായി. നേർച്ച ചെയ്യുക, അടിമത്വ മോചനത്തിനും വിവാഹ മോചനത്തിനും എന്തെങ്കിലും ഗുണങ്ങൾ നിബന്ധന വെക്കുക, എന്നിവയിലും ഇബാദത്തിനോടു ചേർക്കപ്പെട്ടതായതിനാൽ സാക്ഷി പറയുന്നതിലും ഇപ്രകാരം തന്നെ വക്കാലത്ത് സാധുവല്ല. സാക്ഷിത്വത്തിന്റെ മേൽ സാക്ഷി പറയൽ വകാലത്തല്ല. സാഹചര്യം അവനെ വകീലിനെപ്പോലെ ആക്കിയതാണ്. ഒരു ന്യായാധിപന്റെ വിധി മറ്റൊരു ന്യായാധിപനു എത്തിച്ചു കൊടുക്കുന്നതു പോലെയാണത്. ഹജ്ജ്, ഉംറ, ഉള്ഹിയ്യത്ത് പോലെയുള്ളതിന്റെ അറവ് എന്നിവ അല്ലാത്ത ഇബാദത്തുകളിലും വകാലത്ത് സാധുവല്ല.

ഈജാബും ഖബൂലും ഉണ്ടായെങ്കിലേ വക്കാലത്ത് സാധുവാകുകയുള്ളൂ. ഏൽപിക്കപ്പെടുന്ന കാര്യം കൈകാര്യം ചെയ്യുന്നത് ഏൽപിക്കുന്നവന് ഇഷ്ടമാണെന്ന് അറിയിക്കുന്ന വാക്യമാണ് ഈജാബ്, "ഈ കാര്യം ചെയ്യുന്നതിൽ നിന്നെ ഞാൻ വക്കാലത്താക്കി", "അക്കാര്യം നിന്നെ ഞാൻ ഏൽപ്പിച്ചു", "അതിൽ നിന്നെ ഞാൻ പ്രതിനിധിയാക്കി", "അതിൽ ഞാൻ നിന്നെ എന്റെ സ്ഥാനത്ത് നിറുത്തുന്നു", "ഇന്ന വസ്തു നീ വിൽക്കുക", "ഇന്നവളെ നീ വിവാഹം ചെയ്തു കൊടുക്കുക", "അവളെ നീ ത്വലാഖ് ചൊല്ലുക", "അവളുടെ ത്വലാഖ് ഞാൻ നിന്റെ കയ്യിൽ തന്നിരിക്കുന്നു", "ഇന്നവനെ നീ അടിമത്വ മോചനം ചെയ്യുക" എന്നിവയെല്ലാം ഉദാഹരണങ്ങളാണ്. എന്നെ കെട്ടിക്കുവാൻ നാട്ടിൽ ഇടപാട് നടത്തിക്കൊടുക്കുന്ന എല്ലാവർക്കും ഞാൻ അനുവാദം നൽകിയിരിക്കുന്നു എന്നു പ്രത്യേക വലിയ്യ് ഇല്ലാത്ത ഒരു സ്ത്രീ പറഞ്ഞാൽ അത് സാധുവാകുമെന്നാണ് ഫുഖഹാഇന്റെ വാക്കുകളിൽ നിന്ന് മനസ്സിലാവുന്നതെന്ന് ഇമാം സുബ്കി(റ) പറഞ്ഞിരിക്കുന്നു. ഇത് ശരിയാണെങ്കിൽ വരനെ അവൾ നിജപ്പെടുത്തു

الشرط المعلق كأن وكله بطلاق زوجة سينكحها أو ببيع عبد سيملكه أو بتزويج بنته إذا طلقت واعتدت فطلق بعد أن نكح أو باع بعد أن ملك أو زوج بعد العدة نفذ عملاً بعموم الإذن، وإن قلنا بفساد الوكالة بالنسبة إلى سقوط الجعل المسمي إن كان ووجوب أجرة المثل وصح تعليق التصرف فقط كبعه لكن بعد شهر وتأقيتها كوكلتك إلى شهر رمضان.

ويشترط في الوكالة أن يكون الموكل فيه معلوماً للوكيل ولو بوجه كوكلتك في بيع جميع أموالي وعتق أرقائي وإن لم يكن أمواله وأرقاؤه معلومة لقلة الغرر فيه بخلاف بع هذا أو ذاك وفارق أحد عبيدي بأن الأحد صادق على كل وبخلاف بع بعض مالي، نعم يصح بع أو هب منه ماشئت وتبطل في المجهول كوكلتك في كل قليل وكثير او في كل أموري أو تصرف في أموري كيف شئت لكثرة الغرر فيه **(وباع)** كالشريك **(وكيل)** صح مباشرته التصرف لنفسه **(بثمن مثل)** فأكثر **(حالا)** فلا يبيع نسيئة ولا بغير نقد البلد ولا بغبن

കയും, നികാഹിന്റെ പദം മാത്രം ഏൽപിക്കുകയും ചെയ്യുന്നിടത്താണ് സാധുവാകുന്നതെന്ന് ഇമാം അദ്റഈ(റ) പറയുന്നു. ഇമാം സുബ്കി(റ) പറഞ്ഞതിനു തുല്യമായ ഫത്‌വ ഇമാം ഇബ്നുസ്സ്വലാഹ് (റ)വും നൽകിയിരിക്കുന്നു.

വകാലത്ത് വാക്ക് മൂലം സ്വീകരിക്കണമെന്ന് നിബന്ധനയില്ല. എങ്കിലും വകാലത്തിനെ നിരസിക്കരുതെന്നത് നിബന്ധനയുണ്ട്. തനിക്ക് വകാലത്തുണ്ടെന്ന കാര്യം അറിയാതെ ഒരാൾ കൈകാര്യം നടത്തുകയും എന്നാൽ അതിൽ അപ്പോൾ തനിക്ക് വക്കാലത്തുണ്ടായിരുന്നുവെന്ന് പിന്നീട് വ്യക്തമാവുകയും ചെയ്താൽ പ്രസ്തുത കൈകാര്യം സാധുവാകും.[1]

പിതാവ് ജീവിച്ചിരിക്കുന്നുവെന്ന് കരുതി പിതാവിന്റെ സ്വത്ത് വിൽക്കുകയും എന്നാൽ തൽസമയം പിതാവ് മരിച്ചിരുന്നുവെന്ന് പിന്നീട് വ്യക്തമാവുകയും ചെയ്യുന്നതുപോലെയാണിത്.

എന്തെങ്കിലും ഉപാധി വെച്ചുകൊണ്ടുള്ള വകാലത്ത് സാധുവല്ല. "റമളാൻ വന്നാൽ ഇന്ന കാര്യത്തിൽ നിന്നെ ഞാൻ വകാലത്താക്കി" എന്നു പറയുന്നത് ഉദാഹരണം. അപ്പോൾ ഉപാധിവെച്ച കാര്യം ഉണ്ടായതിനുശേഷം ഒരാൾ കൈകാര്യം ചെയ്താൽ പൊതുവായ സമ്മതത്തിന്റെ അടിസ്ഥാനത്തിൽ പ്രവർത്തിച്ചതിനാൽ അത് നടപ്പിൽ വരും. വകീലിന് നിശ്ചിത ശമ്പളമുണ്ടെങ്കിൽ അത് ഒഴിവാകുകയും സാധാരണ പ്രതിഫലം നിർബന്ധമാകുകയും ചെയ്യുമെന്നതിലൂടെ വക്കാലത്ത് ബാത്തിലാണെന്ന് നാം പറയുമെങ്കിലും ശരി. ഭാവിയിൽ വിവാഹം ചെയ്യുന്ന സ്ത്രീയെ ത്വലാഖ് ചൊല്ലാനോ ഉടമയാക്കുന്ന അടിമയെ വിൽക്കാനോ, തന്റെ മകൾ വിവാഹമോചിതയായി ഇദ്ദ കഴിഞ്ഞാൽ അവളെ കെട്ടിക്കാനോ ഒരാൾ മറ്റൊരാൾക്ക് വകാലത്ത് കൊടുത്തു. അങ്ങനെ അവൾ വിവാഹം കഴിച്ച ശേഷം വകീൽ ത്വലാഖ് ചൊല്ലി, ഉടമയാക്കിയ ശേഷം അടിമയെ വകീൽ വിറ്റു, ഇദ്ദ കഴിഞ്ഞ ശേഷം മകളെ വകീൽ വിവാഹം ചെയ്തു കൊടുത്തു, ഇവയെല്ലാം മേൽപറഞ്ഞതിന് ഉദാഹരണങ്ങളാണ്

കൈകാര്യത്തിനെ മാത്രം മറ്റൊന്നിനോട് ബന്ധിപ്പിക്കുന്നത് സാധുവാകും. "ഇത് നീ വിൽക്കുക, പക്ഷെ ഒരു മാസത്തിനുശേഷം" എന്നൊരാൾ പറയുംപോലെ. റമളാൻ മാസം വരെ ഞാൻ നിനക്ക് വക്കാലത്താക്കി എന്നിങ്ങനെ സമയം നിർണയിച്ചുകൊണ്ട് വക്കാലത്ത് സാധുവാകും.

ഏൽപിക്കപ്പെട്ട കാര്യം ഏതെങ്കിലും വിധത്തിൽ വകീലിന് അറിയപ്പെട്ടതായിരിക്കൽ വകാലത്തിന്റെ ശർത്താകുന്നു. "എന്റെ സമ്പത്ത് മുഴുവൻ വിൽക്കാനും എന്റെ അടിമകളെ സ്വതന്ത്രരാക്കാനും നിന്നെ ഞാൻ വകാലത്താക്കി" എന്നിങ്ങനെ പറയുന്നത് ഉദാഹരണം. സ്വത്ത് ഏതെല്ലാം ഇനങ്ങളെന്നും വകുപ്പുകളെന്നും അടിമകൾ പുരുഷന്മാരോ സ്ത്രീകളോ എന്നും അറിയുകയില്ലെങ്കിലും വിരോധമില്ല. ഇതിൽ വഞ്ചനക്ക് പഴുത് കുറവാണെന്നതാണു കാരണം. അതേ സമയം "ഇതോ അതോ നീ വിൽക്കുക" എന്ന് പറഞ്ഞാൽ വകാലത്ത് ശരിയാവില്ല. എന്റെ അടിമകളിലൊന്ന് നീ വിൽക്കുക എന്ന് പറയു

1. ഇടപാടുകളിൽ കാര്യത്തിന്റെ യാഥാർത്ഥ്യമാണ് പരിഗണിക്കപ്പെടുന്നത് എന്നതാണു കാരണം.

فاحش بأن لا يحتمل غالباً، فبيع ما يساوي عشرة بتسعة محتمل وبثمانية غير محتمل، ومتى خالف شيئاً مما ذكر فسد تصرفه وضمن قيمته يوم التسليم ولو مثلياً إن أقبض المشتري، فإن بقي استرده وله حينئذ بيعه بالإذن السابق وقبض الثمن ولا يضمنه، وإن تلف غرم الموكل بدله الوكيل أو المشتري والقرار عليه، وهذا كله **(إذا أطلق الموكل)** الوكالة في البيع بأن لم يقيد بثمن ولا حلول ولا تأجيل ولا نقد وإن قيد بشيء اتبع.

فرع: لو قال لوكيله: بعه بكم شئت، فله بيعه بغبن فاحش لا بنسيئة ولا بغير نقد البلد، أو بما شئت أو بما تراه فله بيعه بغير نقد البلد لا بغبن ولا بنسيئة، أو بكيف شئت فله بيعه بنسيئة لا بغبن ولا بغير نقد البلد، أو بما عز وهان فله بيعه بعرض وغبن لا بنسيئة.

**(ولا يبيع)** الوكيل **(لنفسه)** وموليه وإن أذن له في ذلك وقدر له الثمن خلافاً لابن الرفعة لامتناع اتحاد

ന്നതും ഈ പറഞ്ഞതും തമ്മിൽ വ്യത്യാസമുണ്ട്. കാരണം, ഒന്ന് എന്ന് എല്ലാ അടിമകളെക്കുറിച്ചും പറയാവുന്നതാണ് എന്നതിനാൽ സാധുതക്ക് പ്രശ്നം വരുന്നില്ല. എന്റെ സ്വത്തിൽ നിന്ന് അൽപം നീ വിൽക്കുക എന്ന് പറയുന്നതും ശരിയാവില്ല. എങ്കിലും അതിൽ നിന്ന് നീ സംഭാവന കൊടുക്കുക, നീ ഉദ്ദേശിച്ചത് വിൽക്കുക എന്നിങ്ങനെയുള്ള വക്കാലത്ത് സാധുവാകും. ഒരുനിലക്കും അറിയപ്പെടാത്തതിലുള്ള വകാലത്ത് സാധുവല്ല. "എനിക്കുള്ള എല്ലാ കുറഞ്ഞതിലും കൂടിയതിലും നിനക്ക് ഞാൻ വകാലത്ത് തന്നിരിക്കുന്നു" എന്നോ "എന്റെ എല്ലാ കാര്യങ്ങളിലും നിന്നെ ഞാൻ വകീലാക്കി" എന്നോ "നീ ഉദ്ദേശിച്ച പ്രകാരം എന്റെ കാര്യങ്ങൾ കൈകാര്യം ചെയ്യാൻ നിന്നെ ഞാൻ ഏൽപിച്ചു" എന്നോ പറഞ്ഞുകൊണ്ടുള്ള വകാലത്ത് അതിനുദാഹരണമാകുന്നു. ഇതിൽ വഞ്ചന വരാൻ ധാരാളം പഴുതുകളുണ്ട് എന്നതാണു കാരണം.

സ്വന്തം കാര്യങ്ങൾ കൈകാര്യം ചെയ്യാനർഹതയുള്ള വകീൽ കൂറുകാരനെപോലെ തന്നെ, തന്നെ ഏൽപിച്ച വസ്തു സാധാരണ വിലക്കോ അതിൽ കൂടിയ വിലക്കോ റൊക്കമായി വിൽക്കേണ്ടതാണ്. എന്നിരിക്കേ അവധിക്കോ വിദേശ നാണയത്തിനോ സാധാരണയിൽ സഹിക്കാനാവാത്ത നഷ്ടത്തിനോ വകീൽ വിൽപ്പന നടത്തരുത്. പത്തിന്റേത് ഒമ്പതിനു വിൽക്കുന്നത് താങ്ങാവുന്നതും എട്ടിനു വിൽക്കുന്നത് താങ്ങാൻ കഴിയാത്തതുമാണ്. മേൽ പറയപ്പെട്ടതിൽ വല്ലതിനും വിപരീതം ചെയ്താൽ അവന്റെ കൈകാര്യം ബാത്തിലാവുന്നതും വിൽപ്പനയായ വസ്തു വാങ്ങിയവന് ഏൽപിച്ചു കൊടുത്ത ദിവസം അതിന് ലഭിക്കാവുന്ന പരമാവധി വിലക്ക് വകീൽ ഉത്തരവാദിയാകുന്നതുമാണ്. വസ്തു വാങ്ങിയവന്റെയടുക്കൽ അവശേഷിക്കുന്നുവെങ്കിൽ തിരിച്ചു വാങ്ങണം. മുൻ അനുവാദപ്രകാരം തന്നെ രണ്ടാമതും ആ വസ്തു വിൽക്കലും വില വാങ്ങലും വക്കീലിന് അനുവദനീയമാണ്. ലഭിച്ച വില നശിച്ചു പോകുന്ന പക്ഷം അവന് ഉത്തരവാദിത്വമുണ്ടായിരിക്കുന്നതുമല്ല. വാങ്ങിയവന്റെ കൈവശത്തിൽ നിന്ന് വസ്തു നശിച്ചാൽ പകരത്തിന് വാങ്ങിയവനെയോ വകീലിനേയോ കടക്കാരനാക്കൽ ഏൽപിച്ചവന് അനുവദനീയമാണ്. വാങ്ങിയവന്റെ ബാധ്യതയിലായിരിക്കും ഹഖ് സ്ഥിരപ്പെടുക.[1]

വില, റൊക്കം, അവധി, നാണയം എന്നിവയിലൊന്നും യാതൊരു നിബന്ധനയും വെക്കാതെ വിൽക്കുവാൻ നിരുപാധികം വകാലത്ത് കൊടുത്തതിലാണ്, ഈ പറഞ്ഞതെല്ലാം.[2] നിബന്ധന വല്ലതും വെച്ചിട്ടുണ്ടെങ്കിൽ അതു പാലിച്ചിരിക്കണം.

## വാക്കും വകീലിന്റെ ക്രയവിക്രയവും

ഒരാൾ തന്റെ വകീലിനോട് "നീ ഉദ്ദേശിച്ച വിലക്കിത് വിൽക്കുക" എന്നു പറഞ്ഞാൽ വലിയ നഷ്ടത്തിനു വിൽക്കാവുന്നതാണ്. എന്നാൽ അവധിക്കോ വിദേശ നാണയത്തിനോ വിൽക്കാൻ പാടില്ല. "നീ നിനക്കിഷ്ടമുള്ളതിന് വിൽക്കുക" എന്നോ "നീ കാണുന്നതിന് വിൽക്കുക" എന്നോ പറഞ്ഞാൽ

1. കാരണം സാധൂകരണമില്ലാത്ത ഇടപാടിലൂടെയാണവനത് കൈപറ്റിയിരിക്കുന്നത്.
2. വിൽക്കുന്നത് സാധാരണ വിലക്കും റൊക്കമായും നാട്ടിലെ നാണയത്തിനുമായിരിക്കണമെന്ന കാര്യങ്ങൾ.

الموجب والقابل وإن انتفت التهمة بخلاف أبيه وولده الرشيد، ولا يصح البيع بثمن المثل مع وجود راغب بزيادة لا يتغابن بمثلها إن وثق به. قال الأذرعي: ولم يكن مماطلاً ولا ماله أو كسبه حراماً أي هو كله أو أكثره، فإن وجد راغب بالزيادة في زمن خيار المجلس أو الشرط ولو للمشتري وحده ولم يرض بالزيادة فسخ الوكيل العقد وجوباً بالبيع للراغب بالزيادة وإلاّ انفسخ بنفسه، ولا يسلم الوكيل بالبيع بحال المبيع حتى يقبض الثمن الحال وإلاّ ضمن للمؤكل قيمة المبيع ولو مثليا (وليس له) اي للوكيل بالشراء (شراء معيب) لإقتضاء الإطلاق عرفاً السليم (ووقع) الشراء (له) أي للوكيل (إن علم) العيب واشتراه بثمن في الذمة وإن ساوى المبيع الثمن إلا إذا عيّنه الموكل وعلم بعيبه فيقع له كما إذا اشتراه بثمن في الذمة أو بعين ماله جاهلاً بعيبه، وإن لم يساو المبيع الثمن، وعلم مما مر أنه حيث لم يقع للموكل فإن كان الثمن عين ماله بطل الشراء وإلاّ وقع

വിദേശ നാണയത്തിന് വിൽക്കാം. നഷ്ടത്തിനും റൊക്കമല്ലാതെയും വിൽക്കരുത്. "നീ ഉദ്ദേശിച്ച രൂപത്തിൽ വിൽക്കുക" എന്നു പറഞ്ഞാൽ അവധിക്ക് വിൽക്കാം. നഷ്ടത്തിനും വിദേശ നാണയത്തിനും വിൽക്കരുത്. "കൂടിയാലും കുറഞ്ഞാലും വിൽക്കുക" എന്നു പറഞ്ഞാൽ ചരക്കിനും നഷ്ടത്തിനും[1] വിൽക്കാം. അവധിക്ക് വിൽക്കാൻ പാടില്ല.

ഏൽപ്പിച്ചുകൊടുത്തവൻ സമ്മതം നൽകുകയും വില നിശ്ചയിച്ചു കൊടുക്കുകയും ചെയ്തിരുന്നാൽ പോലും തനിക്കോ താൻ രക്ഷാകർതൃത്വം വഹിക്കുന്നവർക്കോ വകീൽ വസ്തു വിൽക്കാൻ പാടില്ല. എന്നാൽ ഇമാം ഇബ്നുരിഫ്അത്തിന്റെ അഭിപ്രായം ഇതിനെതിരാണ്. വിൽക്കുന്നവനും വാങ്ങുന്നവനും ഒരാൾ തന്നെയാകുന്നത് വിരോധിക്കപ്പെട്ടതാണ് കാരണം. ഇങ്ങനെയുള്ള ഇടപാടിൽ തെറ്റിദ്ധാരണ ഒന്നും ഇല്ലെങ്കിലും ശരി. വക്കീൽ തന്റെ പിതാവിനോ തന്റേടമുള്ള മകനോ വിൽക്കാം. കൂടുതൽ വിലക്ക് സാധനം വാങ്ങാൻ ആഗ്രഹിക്കുന്നവരുണ്ടെങ്കിൽ അവരതു വാങ്ങുമെന്ന് വകീലിന് ഉറപ്പുമുണ്ടെങ്കിൽ സാധാരണ വിലക്ക് വിൽക്കുന്നത് സാധുവാകില്ല. അധിക വിലക്ക് വാങ്ങാനാഗ്രഹിക്കുന്നവൻ എന്തെങ്കിലും തട്ടിപ്പ് പ്രയോഗിക്കുന്നവനോ അവന്റെ ധനം, ജോലി എന്നിവ മുഴുവനോ അധികഭാഗമോ നിഷിദ്ധമായതോ ആവാതിരിക്കണമെന്ന് ഇമാം അദ്റഈ(റ) പറഞ്ഞിട്ടുണ്ട്. ഖിയാർ മജ്ലിസിന്റെ സമയത്തോ ഇടപാടിൽ വ്യവസ്ഥ ചെയ്തിരിക്കുന്ന ഖിയാറിന്റെ സമയത്തോ ഖിയാർ വാങ്ങിയവന്ന് മാത്രമാണ് ഉള്ളത് എങ്കിൽ പോലും കൂടുതൽ വിലക്ക് വാങ്ങാനാഗ്രഹിക്കുന്നവനെ കണ്ടെത്തുകയും, നേരത്തെ വാങ്ങിയവൻ കൂടുതൽ വില നൽകാൻ തൃപ്തനല്ലാതിരിക്കുകയും ചെയ്താൽ, കൂടുതൽ വിലക്ക് വാങ്ങാനാഗ്രഹിക്കുന്നവന് വിറ്റുകൊണ്ട് നിർബന്ധമായും ആദ്യ ഇടപാട് ദുർബലപ്പെടുത്തൽ വകീലിന് നിർബന്ധമാണ്. പ്രസ്തുത ഇടപാട് വക്കീൽ ദുർബലപ്പെടുത്തിയില്ലെങ്കിലും അത് സ്വയം ദുർബലപ്പെടുന്നതാണ്. റൊക്കം വിലക്കു വിറ്റ വസ്തു വില കൈപ്പറ്റുന്നതിനു മുമ്പായി വകീൽ വാങ്ങിയവന് ഏൽപ്പിച്ചുകൊടുക്കാൻ പാടില്ല. അങ്ങനെ ഏൽപ്പിച്ചു കൊടുത്താൽ ഏൽപ്പിച്ചുകൊടുക്കുന്ന സമയത്തുള്ള വില ഉടമക്ക് കൊടുക്കാൻ വകീൽ ബാധ്യസ്ഥനാകും.

വാങ്ങാൻ ഏൽപ്പിക്കപ്പെട്ട വകീൽ ന്യൂനതയുള്ളത് വാങ്ങുന്നത് അനുവദനീയമല്ല. കാരണം വല്ലതും വാങ്ങാൻ പറഞ്ഞാൽ സാധാരണ ഗതിയിൽ നല്ലത് വാങ്ങണമെന്നാണ് ഉദ്ദേശിക്കപ്പെടുന്നത്. ന്യൂനതയുള്ളതാണെന്നറിഞ്ഞുകൊണ്ട് ഉത്തരവാദിത്വത്തിൽ വിലക്കു വാങ്ങിയ വസ്തു വക്കീൽ കൊടുത്ത വിലക്കത് ഉണ്ടെങ്കിലും അത് അവനു തന്നെയായിത്തീരുന്നതാണ്. വസ്തു ന്യൂനതയുള്ളതാണെന്നറിഞ്ഞുകൊണ്ട് തന്നെ അത് വാങ്ങാൻ മുവക്കിൽ[2] ഏൽപ്പിച്ചിട്ടുണ്ടെങ്കിൽ അത് മുവക്കിലിന്റേതാകും. ന്യൂനതയുണ്ടെന്നറിയാതെ ഉത്തരവാദിത്വത്തിൽ വില പറഞ്ഞുകൊണ്ടോ മുവക്കിലിന്റെ ധനം തന്നെ കൊടുത്തു കൊണ്ടോ, വിലക്ക് മാത്രം വസ്തു ഇല്ലെങ്കിലും, വാങ്ങിയത് മുവക്കിലിന്റേതായിത്തീരു

1. കൂടുതൽ വിലക്ക് വാങ്ങാൻ ആഗ്രഹിക്കുന്നവർ ഇല്ലാത്തപ്പോൾ
2. മുവക്കിൽ = ഏൽപിച്ച വ്യക്തി

للوكيل، ويجوز لعامل القراض شراؤه لأن القصد ثم الربح وقضيته أنه لو كان القصد هنا الربح جاز وهو كذلك، ولكل من الموكل والوكيل في صورة الجهل ردّ بعيب لا لوكيل إن رضي به موكل، ولو دفع موكله إليه مالا للشراء وأمره بتسليمه في الثمن فسلم من عنده فمتبرع حتى لو تعذر مال الموكل لنحو غيبة مفتاح إذ يمكنه الاشهاد على أنه أدى عنه ليرجع أو اخبار الحاكم بذلك، فإن لم يدفع له شيئاً أو لم يأمره بالتسليم فيه رجع للقرينة الدالة على إذنه له في التسليم عنه.

**(ولا) له (توكيل بـــلا إذن)** مـــن الموكل **(فيما يتأتى منه)** لأنه لم يرض بغيره، نعم لو وكله في قبض دين فقبضه وأرسله مع أحد من عياله لم يضمن كما قاله الجوري. قال شيخنا: والذي يظهر أن المراد بهم أولاده ومماليكه وزوجاته بخلاف غيرهم، ومثله إرسال نحو ما اشتراه له مع أحدهم، وخرج بقولي: «فيما يتأتي منه» ما لم يتأت منه لكونه

ന്നതു പോലെയാണിതും. വക്കീൽ വാങ്ങിയ വസ്തു മുവക്കിലിന്റേതാവാതിരിക്കുന്ന അവസ്ഥയിൽ അതിന്റെ വില മുവക്കിലിന്റെ ധനത്തിൽ നിന്ന് ചെല വിട്ടതാണെങ്കിൽ വാങ്ങൽ ബാത്വിലാണെന്നും വില മുവക്കിലിന്റെ ധനത്തിൽ നിന്നല്ലെങ്കിൽ ആ വസ്തു വക്കീലിന്റേതായിത്തീരുമെന്നും മേൽപറഞ്ഞതിൽ നിന്ന് മനസ്സിലാക്കാം.

ലാഭക്കൂർ കച്ചവടത്തിൽ ക്രയവിക്രയം നടത്തു ന്നവൻ ന്യൂനതയുള്ള വസ്തു വാങ്ങുന്നത് അനുവ ദനീയമാണ്. കാരണം അവിടെ ലാഭമാണുദ്ദേശ്യം. ഇവിടെയും ലാഭമാണുദ്ദേശ്യമെങ്കിൽ ന്യൂനതയുള്ള വസ്തു വാങ്ങാമെന്നാണ് ഇത് വ്യക്തമാക്കുന്നത്. കാര്യത്തിന്റെ യാഥാർത്ഥ്യവും അതുതന്നെ. ന്യൂന തയുണ്ടെന്നറിയാതെ വാങ്ങിയ രൂപത്തിൽ വസ്തു തിരിച്ചുകൊടുക്കാനുള്ള അവകാശം മുവക്കിലിനും വകീലിനുമുണ്ട്. എന്നാൽ അതുകൊണ്ട് മുവക്കിൽ തൃപ്തനാണെങ്കിൽ വസ്തു തിരിച്ചുകൊടുക്കാൻ വക്കീലിന്നധികാരമില്ല. മുവക്കിൽ വകീലിന് ധനം കൊടുക്കുകയും അവൻ വാങ്ങുന്ന വസ്തുവിന് വില യായി അത് നൽകാൻ കൽപ്പിക്കുകയും ചെയ്തു. എന്നാൽ വകീൽ സ്വന്തം ധനം വിലയായി നൽകി. എങ്കിൽ അത് അവന്റെ വക ദാനമായിത്തീരുന്നതാ ണ്.[1] താക്കോൽ കാണാതാവുക തുടങ്ങിയ കാര ണങ്ങളാൽ മുവക്കിലിന്റെ ധനം എടുക്കാൻ കഴിയാ തിരുന്നത് കൊണ്ടായിരുന്നു വക്കീൽ തന്റെ ധനം വിലയായി നൽകിയത് എങ്കിൽ പോലും ഇതാണ് വിധി. കാരണം, തിരിച്ചുവാങ്ങാൻ വേണ്ടിയാണ് താൻ തന്റെ ധനം വിലയായി നൽകിയതെന്നതിന് സാക്ഷികളെ നിർത്താനും അല്ലെങ്കിൽ ഇതു സംബ ന്ധമായി ന്യായാധിപനെ വിവരമറിയിക്കാനും സാധിക്കുമല്ലോ. മുവക്കിൽ വകീലിന് ധനമൊന്നും കൊടു ക്കാതിരിക്കുകയോ അല്ലെങ്കിൽ കൊടുത്തത് വിലയായി നൽകാൻ നിർദ്ദേശിക്കാതിരിക്കുകയോ ചെയ്താൽ വകീലിന്റെ ധനം കൊടുക്കാൻ മുവക്കിലിന് സമ്മതമാണെന്നറിയിക്കുന്ന സാഹചര്യമുണ്ടായ തിനാൽ കൊടുത്ത വില മുവക്കിലിനോട് തിരിച്ചുവാങ്ങാം.

## വകീലിന്റെ വകീൽ

തനിക്ക് ചെയ്യാൻ കഴിയുന്ന, തന്നെ ഏൽപ്പിക്കപ്പെട്ട കാര്യം മുവക്കിലിന്റെ അനുമതിയില്ലാതെ മറ്റൊ രാളെ ഏൽപ്പിക്കുന്നത് അനുവദനീയമല്ല. കാരണം മറ്റൊരാൾ നിർവ്വഹിക്കുന്നത് അവൻ തൃപ്തിപ്പെ ട്ടണമെന്നില്ല. എങ്കിലും കിട്ടാനുള്ള കടം വാങ്ങാൻ വേണ്ടി ഏൽപ്പിക്കപ്പെട്ട വകീൽ അത് വാങ്ങി തന്റെ കുടുംബത്തിൽ പെട്ട ഒരാളുടെ കൈവശം മുവക്കിലിന് കൊടുത്തയച്ചാൽ അതിന് വകീൽ ഉത്തരവാദി യാവുകയില്ല. ഇമാം ജൂരി(റ) ഇങ്ങനെ പറഞ്ഞിട്ടുണ്ട്. കുടുംബം എന്നതു കൊണ്ടുദ്ദേശിക്കപ്പെടുന്നത് മക്കളും അടിമകളും ഭാര്യമാരുമാണ്. മറ്റുള്ളവരതിൽ ഉൾപ്പെടുകയില്ല എന്നാണ് വ്യക്തമാകുന്നതെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. മുവക്കിലിനു വേണ്ടി വാങ്ങിയിരിക്കുന്ന സാധനങ്ങൾ കുടുംബാംഗങ്ങ ളിൽ ഒരാളുടെ പക്കൽ കൊടുത്തയക്കലും ഇപ്രകാരം തന്നെ.

1. അതിന്റെ വില മുവക്കിലിൽ നിന്ന് ഈടാക്കാനാവില്ല. മുവക്കിൽ ഏൽപിച്ച തുക അവനു തിരിച്ചു നൽകുകയും വേണം.

يتعسر عليه الإتيان به لكثرته أو لكونه لا يحسنه أو لا يليق به، فله التوكيل عن موكله لا عن نفسه، وقضية التعليل المذكور امتناع التوكيل عند جهل الموكل بحاله ولو طرأ له العجز لطروّ نحو مرض أو سفر لم يجز له أن يوكل، وإذا وكّل الوكيل بإذن الموكل فالثاني وكيل الموكل فلا يعزله الوكيل، فإن قال الموكل: وكل عنك ففعل فالثاني وكيل الوكيل لأنه مقتضى الإذن فينعزل بعزله، ويلزم الوكيل أن لا يوكل إلاّ أميناً ما لم يعين له غيره مع علم الموكل بحاله أو لم يقل له وكل من شئت على الأوجه كما لو قالت لوليها: زوجني ممن شئت فله تزويجها من غير الكفء أيضاً، وقوله لوكيله في شيء افعل فيه ما شئت أو كل ما تفعله جائز ليس إذناً في التوكيل.

فرع: لو قال: بع لشخص معين كزيد لم يبع من غيره ولو وكيل زيد، أو بشيء معين من المال كالدينار لم يبع بالدراهم على المعتمد، أو في مكان معين تعين أو في زمان معين كشهر كذا أو يوم كذا تعين ذلك

'തനിക്ക് ചെയ്യാൻ കഴിയുന്ന കാര്യം' എന്ന എന്റെ വാചകംകൊണ്ട് വസ്തു കൂടുതലുണ്ടായതിനാലോ, അല്ലെങ്കിൽ അവന്ന് പരിചയമില്ലാത്തതിനാലോ അവനോട് അനുയോജ്യമല്ലാത്തതിനാലോ നിർവ്വഹിക്കാൻ കഴിയാത്ത കാര്യം ഒഴിവായി. അത്തരം കാര്യങ്ങൾ നിർവ്വഹിക്കാൻ മുവക്കിലിന് വേണ്ടി - വകീലിന്നല്ല - മറ്റൊരാളെ ഏൽപ്പിക്കൽ വകീലിന്നനുവദനീയമാണ്. (മേൽ കാര്യങ്ങൾ ഏൽപ്പിക്കമ്പോൾ മറ്റൊരാൾ മുഖേന അത് ചെയ്യിക്കുക എന്നാണ് ഉദ്ദേശിക്കപ്പെടുക. എന്ന കാരണമാണ് ഫുഖഹാഅ് പറഞ്ഞത്) ഈ കാരണം കൊണ്ട് മനസ്സിലാവുന്നത് വകീലിന്റെ അവസ്ഥകളറിയാതെ വകാലത്ത് കൊടുക്കരുതെന്നാണ്. രോഗം, യാത്ര തുടങ്ങി പുതുതായുണ്ടായ പ്രതിബന്ധങ്ങളാൽ കാര്യം നിർവ്വഹിക്കാൻ കഴിയാത്ത അവസ്ഥയുണ്ടാകുന്നപക്ഷം മറ്റൊരാളെ ഏൽപ്പിക്കുന്നത് വകീലിന് അനുവദനീയമല്ല. മുവക്കിലിന്റെ സമ്മതത്തോടെ മറ്റൊരാൾക്ക് വക്കാലത്ത് കൊടുത്താൽ രണ്ടാമൻ മുവക്കിലിന്റെ വക്കീലായിത്തീരുന്നതാണ്. അപ്പോൾ രണ്ടാമത്തെ വക്കീലിനെ തൽസ്ഥാനത്ത് നിന്നും നീക്കം ചെയ്യാൻ ഒന്നാമത്തെ വക്കീലിന്നധികാരമുണ്ടായിരിക്കില്ല. "നിന്നെ സംബന്ധിച്ചിടത്തോളം നീ വക്കാലത്ത് കൊടുക്കുക" എന്ന് വക്കീലിനോട് മുവക്കിൽ പറയുകയും അതനുസരിച്ച് വക്കാലത്ത് കൊടുക്കുകയും ചെയ്താൽ രണ്ടാമൻ വക്കീലിന്റെ വക്കീലാവും. മുവക്കിലിന്റെ അനുവാദം അതാണ് വ്യക്തമാക്കുന്നത്. അപ്പോൾ ഒന്നാമനെ നീക്കിയാൽ രണ്ടാമന്റെ സ്ഥാനം നഷ്ടപ്പെടും. ഒരാളുടെ അവസ്ഥകൾ അറിയുന്നതോടു കൂടി തന്നെ അവനെ വക്കീലാക്കാൻ മുവക്കിൽ നിജപ്പെടുത്തി കൊടുക്കുകയോ അല്ലെങ്കിൽ ന്യായയുക്തമായ അഭിപ്രായ പ്രകാരം "നീ ഉദ്ദേശിക്കുന്നവർക്ക് നീ വക്കാലത്ത് കൊടുക്കുക" എന്നവൻ പറയുകയോ ചെയ്യാത്തപ്പോൾ വിശ്വസ്തനായ വ്യക്തിക്ക് മാത്രമേ വക്കാലത്ത് കൊടുക്കാവു. ഇതവന്ന് നിർബന്ധമാണ്. "താങ്കൾ ഉദ്ദേശിക്കുന്നവർക്ക് എന്നെ കെട്ടിക്കുക" എന്നൊരു സ്ത്രീ തന്റെ വലിയ്യിനോട് പറഞ്ഞാൽ കുഫ്വ് ഒക്കാത്ത ഒരാൾക്ക് അവളെ നിക്കാഹ് ചെയ്തുകൊടുക്കൽ അവന്ന് അനുവദനീയമാണെന്ന പോലെയാണിതും. ഒരു കാര്യത്തെക്കുറിച്ച് ഒരാൾ തന്റെ വകീലിനോട് "അതിൽ നീ ഉദ്ദേശിച്ചതു ചെയ്യുക" എന്നോ "നീ ചെയ്യുന്നതെല്ലാം അനുവദനീയമാണ്" എന്നോ പറഞ്ഞാൽ അത് വകാലത്ത് കൊടുക്കാനുള്ള അനുവാദമല്ല.

## വ്യവസ്ഥകൾ പാലിക്കണം

"ഒരു നിശ്ചിത വ്യക്തിക്ക് - ഉദാ: സൈദ് - നീ വിൽക്കുക" എന്നൊരാൾ പറഞ്ഞാൽ, മറ്റൊരാൾക്ക് - അത് സൈദിന്റെ വകീലിന്നായാൽ പോലും - വിൽക്കുന്നത് ജാഇസല്ല. അല്ലെങ്കിൽ നിശ്ചിത ധനത്തിന് - ഉദാ: ദീനാർ - നീ വിൽക്കുക എന്നു പറഞ്ഞാൽ ദിർഹമിന് വിൽക്കാൻ പാടില്ല എന്നതാണ് പ്രബലാഭിപ്രായം. നിശ്ചിത സ്ഥലത്തു വെച്ചു വിൽക്കണമെന്നു പറഞ്ഞാൽ അവിടെ തന്നെ വിൽക്കണം. നിശ്ചിത കാലത്തെന്നോ - ഉദാ: റമളാൻ - നിശ്ചിത ദിവസമെന്നോ നിശ്ചയിച്ചാൽ അങ്ങനെ തന്നെ വിൽക്കണം. അതിന്റെ മുമ്പോ പിമ്പോ വിൽക്കൽ അനുവദനീയമല്ല. വിവാഹ മോചനത്തിലാ

فلا يجوز قبله ولا بعده، ولو في الطلاق وإن لم يتعلق به غرض عملاً بالإذن وفارق إذا جاء رأس الشهر فأمر زوجتي بيدك ولم يرد التقييد برأسه فله إيقاعه بعده بخلاف ما لو طلقها يوم الجمعة فإنه يقتضي حصر الفعل فيه دون غيره، وليلة اليوم مثله إن استوى الراغبون فيهما، ولو قال يوم الجمعة أو العيد مثلاً تعين أول جمعة أو عيد يلقاه وإنما يتعين المكان إذا لم يقدر الثمن أو نهاه عن غيره وإلا جاز البيع في غيره.

(وهو) أي الوكيل ولـــو بجـــعل (أمين) فلا يضمن ما تلف في يده بلا تعد ويصدق بيمينه في دعوى التلف والردّ على الموكل لأنه ائتمنه بخلاف الرد على غير الموكل كرسوله فيصدق الرسول بيمينه، ولو وكله بقضاء دين فقال قضيته وأنكر المستحق دفعه إليه صدق المستحق بيمينه لأن الأصل عدم القضاء فيحلف ويطالب الموكل فقط (فإن تعدى) كأن ركب الدابة ولبس الثوب تعديا (ضمن)

യിരുന്നാൽ പോലും ഇത് ബാധകമാണ്. കാലം നിർണ്ണയിച്ചതിൽ പ്രത്യേക ഉദ്ദേശ്യമൊന്നുമില്ലെങ്കിലും ശരി, മുവക്കിലിന്റെ സമ്മതപ്രകാരമാണ് പ്രവർത്തിക്കേണ്ടത്. സമയം നിർണ്ണയിച്ചു കൊണ്ടുള്ള വക്കാലത്തും "മാസാരംഭമായാൽ എന്റെ ഭാര്യയുടെ കാര്യം നിന്റെ കയ്യിലാകുന്നു" എന്ന് കൃത്യകാലനിർണയമുദ്ദേശിക്കാതെയുള്ള വാചകവും തമ്മിൽ വ്യത്യാസമുണ്ട്. ഇങ്ങനെ പറഞ്ഞാൽ മാസാരംഭത്തിനു ശേഷം ത്വലാഖ് ചൊല്ലുന്നത് അനുവദനീയമാണ്. "വെള്ളിയാഴ്ച ദിവസം നീ അവളെ ത്വലാഖ് ചൊല്ലുക" എന്നതിനു വിപരീതം. അപ്പോൾ വെള്ളിയാഴ്ച മാത്രമേ ത്വലാഖ് ചൊല്ലാവൂ. മറ്റു ദിവസം പാടില്ല എന്നാണ് വ്യക്തമാവുന്നത്. പ്രസ്തുത പകലിന്റെ രാത്രി പകലിനു തുല്യമാവുന്നു. ആവശ്യക്കാർക്ക് രാത്രിയും പകലും കാര്യത്തിൽ ഒരുപോലെയാണെങ്കിലാണിത്.[1]

വെള്ളിയാഴ്ച ദിവസത്തിലോ പെരുന്നാൾ ദിവസത്തിലോ നീ വിൽക്കുക എന്നു പറഞ്ഞാൽ തൊട്ടടുത്തു വരുന്ന വെള്ളിയാഴ്ചയും അടുത്ത പെരുന്നാൾ ദിവസവും തന്നെ വിൽക്കണം. മുവക്കിൽ വില നിശ്ചയിച്ചു കൊടുത്തിട്ടില്ലെങ്കിലും അല്ലെങ്കിൽ വില നിശ്ചയിച്ചു മറ്റു സ്ഥലത്തു വിൽപ്പന നടത്തരുതെന്ന് വിലക്കിയിരുന്നെങ്കിലും മാത്രമേ അവൻ നിശ്ചയിച്ച സ്ഥലത്തു തന്നെ വിൽപ്പന നടത്തേണ്ടതുള്ളൂ. വില നിശ്ചയിച്ചു കൊടുത്തു മറ്റൊരു സ്ഥലത്ത് വിൽക്കുന്നത് വിരോധിച്ചതുമില്ല എങ്കിൽ അവൻ നിശ്ചയിച്ചതല്ലാത്ത സ്ഥലത്ത് വിൽക്കാം.

## അതിക്രമം ചെയ്താൽ ഉത്തരവാദി

ശമ്പളത്തിനാണെങ്കിലും വകീൽ വിശ്വസ്തനാണ്. അതിനാൽ അതിക്രമം കൂടാതെ അവന്റെ കൈവശത്തിൽ നിന്ന് നശിച്ചതിന് അവൻ ഉത്തരവാദിയാകുന്നതല്ല. വസ്തു നശിച്ചുവെന്ന വകീലിന്റെ വാദത്തിലും മുവക്കിലിന് മടക്കികൊടുത്തു എന്ന വാദത്തിലും അവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. കാരണം അവനെ വിശ്വസിച്ചു ഏൽപ്പിച്ചിരിക്കുകയാണ്. മുവക്കിലല്ലാത്ത അവന്റെ ദൂതൻ പോലെയുള്ളവർക്ക് തിരിച്ചേൽപ്പിച്ചു എന്ന വാദം അംഗീകരിക്കരുത്. അങ്ങനെയാവുമ്പോൾ ദൂതനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. ഒരാൾ തന്റെ കടം വീട്ടാൻ വേണ്ടി മറ്റൊരാളെ ഏൽപ്പിക്കുകയും അവനത് വീട്ടിയിരിക്കുന്നുവെന്ന് പറയുകയും ചെയ്തു. കടം കൊടുത്തവൻ തനിക്കവൻ കടം വീട്ടിയിട്ടില്ലെന്നും പറയുന്നു. എന്നാൽ കടം കൊടുത്തവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. കാരണം കടം വീട്ടാതിരിക്കലാണ് അടിസ്ഥാനസ്ഥിതി. അപ്പോൾ അവൻ സത്യം ചെയ്തു മുവക്കിലിനോടാണ് സംഖ്യ ആവശ്യപ്പെടേണ്ടത്. വക്കീലിനോടല്ല.

മൃഗപ്പുറത്ത് കയറുക, വസ്ത്രം ധരിക്കുക തുടങ്ങിയ അതിക്രമം[2] വകീൽ പ്രവർത്തിച്ചാൽ മറ്റു

1. പകൽ വിൽപന നടത്താനാണ് ആവശ്യപ്പെട്ടതെങ്കിലും വാങ്ങുന്നവനെ സംബന്ധിച്ചിടത്തോളം രാത്രിയും പകലിനു തുല്യമാണെങ്കിൽ രാത്രി വിൽപനയാവാം.
2. തെളിച്ചുകൊണ്ടുപോകേണ്ട, സഞ്ചാര യോഗ്യമല്ലാത്ത മൃഗത്തിന്റെ പുറത്തു കയറലും വിൽക്കാനോ മറ്റോ ഏൽപിച്ച വസ്ത്രം വകീൽ ധരിക്കലും

كسائر الأمناء ومن التعدى أن يضيع منه المال ولا
يدرى كيف ضاع او وضعه بمحل ثم نسيه، ولا ينعزل
بتعديه بغير إتلاف الموكل فيه ولو أرسل إلى بزاز
ليأخذ منه ثوباً سوماً فتلف في الطريق ضمنه المرسل
لا الرسول.

فرع: لو اختلفا في أصل الوكالة بعد التصرف
كو كلتني في كذا فقال ما وكلتك أو في صفتها بأن قال:
وكلتني بالبيع نسيئة أو بالشراء بعشرين فقال بل
نقداً أو بعشره صدق الموكل بيمينه في الكل لأن
الأصل معه.

**(وينعزل)** الوكيل **(بعــــزل أحـــــدهما)** أي
بان يعزل الوكيل نفسه أو يعزل الموكل سواء كان
بلفظ العزل أم لا كفسخت الوكالة أو أبطلتها أو أزلتها
وإن لم يعلم المعزول (و) ينعزل أيضاً بخروج
أحدهما عن أهلية التصرف **(بموت أو جنون)**
حصلا لأحدهما وإن لم يعلم الآخر به ولو قصرت مدة
الجنون **(وزوال ملك موكل)** عما وكل فيه أو منفعته
كأن باع أو وقف أو آجر أو رهن أو زوج أمة (ولا

വിശ്വസ്തരെ പോലെ തന്നെ അവൻ ഉത്തരവാദിയാകും. എങ്ങനെയാണ് നഷ്ടപ്പെട്ടതെന്ന് വക്കീൽ അറിയാതെ ധനം നഷ്ടപ്പെടലും അതവനൊരു സ്ഥലത്തു വെച്ചു, പിന്നീട് വെച്ച സ്ഥലം മറന്നുപോവലും അതിക്രമത്തിൽ പെടും. ഏൽപ്പിക്കപ്പെട്ട വസ്തു നശിപ്പിക്കൽ ഒഴികെയുള്ള അതിക്രമം കൊണ്ട് വക്കീൽ സ്ഥാനഭ്രഷ്ടനാവുകയില്ല. പട്ടുവ്യാപാരിയിൽ നിന്ന് ഒരു വസ്ത്രം വില പറയാൻ വേണ്ടി വാങ്ങി വരാൻ മറ്റൊരാളെ അയക്കുകയും അവൻ വാങ്ങി തിരിച്ചുവരുമ്പോൾ നശിക്കുകയും ചെയ്താൽ അയച്ചവനാണുത്തരവാദി. വകീൽ -അയക്കപ്പെട്ടവൻ- അല്ല.

## തർക്കവും പരിഹാരവും

കൈകാര്യം നടന്നതിനു ശേഷം, വകാലത്ത് നടന്നിട്ടുണ്ടോ എന്ന കാര്യത്തിൽ തൽക്കമുണ്ടായാൽ - ഉദാ: "ഇന്ന കാര്യത്തിൽ നീ എനിക്ക് വകാലത്ത് നൽകിയിരിക്കുന്നു" എന്ന് വക്കീലും ഇല്ലാ എന്ന് മുവക്കിലും പറയുക- അല്ലെങ്കിൽ വക്കാലത്തിന്റെ രൂപത്തിൽ രണ്ടു പേരും തർക്കമായാൽ, ഉദാ: അവധിക്ക് വിൽക്കാനാണ് നീ എന്നെ ഏൽപ്പിച്ചിരിക്കുന്നത് എന്നോ അല്ലെങ്കിൽ ഇരുപതിന്ന് വാങ്ങാനാണ് എന്നെ ഏൽപ്പിച്ചിരിക്കുന്നതെന്നോ വകീൽ പറയുകയും അപ്പോൾ മുവക്കിൽ, റൊക്കം വിൽക്കാനാണ് എന്നോ, പത്തിന് വാങ്ങാനാണ് ഞാൻ ഏൽപ്പിച്ചിരിക്കുന്നത് എന്നോ പറയുക. മേൽ പറഞ്ഞ രൂപങ്ങളിലെല്ലാം മുവക്കിലിനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. കാരണം അടിസ്ഥാനസ്ഥിതി അവന്നനുകൂലമാണ്.

## വകീലിന്റെ സ്ഥാനഭ്രഷ്ട്

സ്വയം സ്ഥാനമൊഴിയുന്നതുകൊണ്ടും മുവക്കിൽ ഒഴിവാക്കുന്നതു കൊണ്ടും വകീൽ സ്ഥാനത്തു നിന്നു ഒഴിവാകും. ഒഴിവാക്കി എന്ന വാക്ക് മുഖേനയാണെങ്കിലും അല്ലെങ്കിലും ശരി. "വക്കാലത്ത് ഞാൻ ദുർബലപ്പെടുത്തി, വക്കാലത്ത് ഞാൻ ബാത്വിലാക്കി, അതിനെ ഞാൻ നീക്കി" എന്നിവ ഉദാഹരണം. നീക്കം ചെയ്യപ്പെട്ടവൻ വിവരം അറിഞ്ഞിട്ടില്ലെങ്കിലും അതു നടപ്പാകും. മരണമോ ഭ്രാന്തോ കൊണ്ട് രണ്ടിലൊരാൾ കൈകാര്യത്തിന്നർഹരല്ലാത്തവരായാലും വക്കാലത്ത് നൽകപ്പെട്ട വസ്തുവിലോ അതിന്റെ ആദായത്തിലോ മുവക്കിലിനുള്ള ഉടമാവകാശം നീങ്ങിയാലും വകീൽ സ്ഥാനഭ്രഷ്ടനാവും. മരണമോ ഭ്രാന്തോ സംഭവിക്കാത്തവൻ മറ്റെയാൾക്കിത് ഉണ്ടായത് അറിഞ്ഞിരുന്നില്ലെങ്കിലും കുറഞ്ഞ സമയമാണ് ഭ്രാന്ത് ഉണ്ടായതെങ്കിലും വക്കാലത്ത് നിലനിൽക്കില്ല. വിൽക്കുക, വഖ്ഫ് ചെയ്യുക, പണയം വെക്കുക, വാടകക്ക് കൊടുക്കുക, അടിമ സ്ത്രീയെ കെട്ടിക്കുക തുടങ്ങിയവ ഉടമസ്ഥത നീങ്ങിയതിനു ഉദാഹരണമാകുന്നു. വകീൽ കൈകാര്യം ചെയ്ത ശേഷം "ഞാൻ അവനെ സ്ഥാനത്തു നിന്ന് നീക്കിയിരുന്നു" എന്ന മുവക്കിലിന്റെ വാക്കിനെ സാക്ഷി കൂടാതെ അംഗീകരിക്കാൻ പറ്റുകയില്ല. ഇമാം അസ്നവി(റ) പറയുന്നു: "തന്നെ നീക്കം ചെയ്തിട്ടുണ്ടെന്നതിനെ വകീൽ നിഷേധിക്കുമ്പോഴാണിത്. നീക്കം ചെയ്തിരിക്കുന്നുവെന്ന കാര്യം അവൻ സമ്മതിക്കുന്നു എന്നാലത് കൈകാര്യം ചെയ്തതിനു ശേഷമാ

يصدق) الموكل (بعد تصرف) أي تصرف الوكيل في قوله كنت عزلته (إلاّ ببينة) يقيمها على العزل، قال الأسنوي: وصورته إذا أنكر الوكيل العزل، فإن وافقه على العزل لكن ادعى أنه بعد التصرف فهو كدعوى الزوج تقـــــدم الرجـــــعة على انقضاء العدة وفيه تفصيل معروف انتهى. ولو تصرف وكيل أو عامل بعد انعزاله جاهلاً في عين مال موكله بطل وضمنها إن سلمها أو في ذمته انعقد له.

فروع: لو قال لمدينه: اشتر لي عبداً بما في ذمتك ففعل صح للموكل وبرئ المدين وإن تلف على الأوجه. ولو قال لمدينه: أنفق على اليتيم الفلاني كل يوم درهماً من ديني الذي عليك ففعل صح وبرئ على ما قاله بعضهم، ويوافقه قول القاضي لو أمر مدينه أن يشتري له بدينه طعاماً ففعل ودفع الثمن وقبض الطعام فتلف في يده برئ من الدين ولو قال لوكيله: بع هذه ببلد كذا واشتر لي بثمنها قنًا جاز له إيداعها في الطريق أو المقصد عند أمين من حاكم فغيره إذ العمل غير لازم له ولا تغرير منه بل المالك هو

ണെന്നവൻ വാദിക്കുന്നു. ഇത്, മടക്കി എടുക്കൽ ഇദ്ദ കഴിയുന്നതിനു മുമ്പുണ്ടായിട്ടുണ്ടെന്ന് വിവാഹ മോചനം ചെയ്ത ഭർത്താവ് വാദിക്കുന്നതു പോലെയാണ്. ഇതിൽ പ്രസിദ്ധമായ വിശദീകരണമുണ്ട്.[1]

വക്കീലോ ലാഭക്കൂർ കച്ചവടത്തിൽ കൈകാര്യം നടത്തുന്നവനോ തന്നെ തൽസ്ഥാനത്തു നിന്ന് നീക്കം ചെയ്ത കാര്യമറിയാതെ മുവക്കിലിന്റെ ധനത്തിൽ ക്രയവിക്രയം നടത്തിയാൽ അത് ബാത്വിലാണ്. വാങ്ങിയവന് അവൻ വസ്തു ഏൽപ്പിച്ചു കൊടുത്തിട്ടുണ്ടെങ്കിൽ വക്കീലതിനുത്തരവാദിയാകും. മുവക്കിലിന്റെ ധനം കൊടുക്കാതെ ഉത്തരവാദിത്വത്തിലാണവൻ ഇടപാട് നടത്തിയതെങ്കിൽ ആ ഇടപാട് തനിക്ക് വേണ്ടി സാധുവാകും.

## വകീലിന്റെ പ്രവർത്തനങ്ങൾക്കംഗീകാരം

കടം കൊടുത്തവൻ, കടം വാങ്ങിയവനോട് "നീ എനിക്ക് തരാനുള്ള സംഖ്യക്ക് ഒരു അടിമയെ എനിക്ക് വേണ്ടി വാങ്ങുക" എന്നു പറയുകയും അതനുസരിച്ച് അവൻ അടിമയെ വാങ്ങുകയും ചെയ്താൽ മുവക്കിലിന് വേണ്ടി അത് സാധുവാകും. വാങ്ങിയ വസ്തു നശിച്ചുപോയാലും അവൻ കടബാധ്യതയിൽ നിന്ന് ഒഴിവാകുമെന്നാണ് ന്യായയുക്തമായ അഭിപ്രായം. "നീ എനിക്ക് തരാനുള്ള കടത്തിൽ നിന്ന് ഓരോ ദിർഹം എല്ലാ ദിവസവും ഒരു അനാഥക്ക് നീ ചെലവാക്കുക" എന്നൊരാൾ തനിക്ക് കടം തരാനുള്ളവനോട് പറയുകയും അവൻ അപ്രകാരം ചെയ്യുകയും ചെയ്താൽ കർമ്മശാസ്ത്ര പണ്ഡിതരിൽ ചിലരുടെ അഭിപ്രായമനുസരിച്ച് അത് സാധുവാകുന്നതും അവൻ കടത്തിൽ നിന്നൊഴിവാകുന്നതുമാണ്. "നീ എനിക്ക് തരാനുള്ള കടത്തിന് എനിക്ക് ഭക്ഷണം വാങ്ങിതരിക" എന്ന് തന്റെ കടബാധിതനോട് ഒരാൾ പറയുകയും വില കൊടുത്ത് ഭക്ഷണം വാങ്ങുകയും ചെയ്തു. അനന്തരം അത് അവന്റെ കയ്യിൽ നിന്ന് നഷ്ടപ്പെട്ടാൽ കടത്തിൽ നിന്നൊഴിവാകുന്നതാണ് എന്ന ഖാളി ഹുസൈൻ(റ)ന്റെ വാചകം ഇതിന് ബലം നൽകുന്നു. "ഈ വസ്തു ഇന്ന നാട്ടിൽ കൊണ്ടുപോയി വിറ്റുകിട്ടുന്ന വിലകൊണ്ട് എനിക്കൊരടിമയെ നീ വാങ്ങുക" എന്ന് ഒരാൾ തന്റെ വകീലിനോട് പറഞ്ഞാൽ, ആ വസ്തു വഴിയിലോ ലക്ഷ്യസ്ഥാനത്തോ വിശ്വസ്ഥനായ ന്യായാധിപന്റെയോ അല്ലാത്തവരുടെയോ അടുക്കൽ സൂക്ഷിക്കാൻ ഏൽപ്പിക്കുന്നതിന് വകീലിന് വിരോധമില്ല. ജാഇസാണ്. പ്രസ്തുത കാര്യം ചെയ്യൽ അവന് നിർബന്ധമില്ല എന്നതാണ് കാരണം. അവനിൽ നിന്ന് വഞ്ചനയുണ്ടായിട്ടുമില്ല. മറിച്ച് ഉടമയാണ് തന്റെ ധനത്തെ അപകടത്തിലാക്കിയത്. വകീലിന്നതു ചെയ്യൽ നിർബന്ധമില്ലാതിരിക്കെ അവൻ വസ്തു വിറ്റാൽ അടിമയെ വാങ്ങൽ അവന് നിർബന്ധമില്ല. വാങ്ങിയാൽ തന്നെ മുവക്കിലിന്നത് കൊടുക്കലും വകീലിന് നിർബന്ധമില്ല. മാത്രമല്ല, മേൽ പറഞ്ഞവരുടെ പക്കൽ അടിമയെ സൂക്ഷിക്കാനേൽപ്പിക്കൽ അവന് അനുവദനീയവുമാണ്. ശൈഖുനാ വ്യക്തമാക്കിയതനുസരിച്ച്, അവൻ അടിമയെ വാങ്ങുന്നില്ലെങ്കിൽ സാധനത്തിന്റെ വില തിരിച്ചുകൊടുക്കണമെന്നതിന് മുവക്കിലിന്റെ ശക്തമായ സൂചനയി

1. വിവാഹം, ത്വലാഖ് എന്നിവ നോക്കുക.

المخاطر بماله، ومن ثمّ لو باعها لم يلزمه شراء القن، ولو اشتراه لم يلزمه رده بل له إيداعه عند من ذكر، وليس له رد الثمن حيث لا قرينة قوية تدل على رده كما استظهره شيخنا لأن المالك لم يأذن فيه، فإن فعل فهو في ضمانه حتى يصل لمالكه. ومن ادعى أنه وكيل لقبض ما على زيد من عين أو دين لم يلزمه الدفع إليه إلاّ ببينة بوكالته ولكن يجوز الدفع له إن صدقه في دعواه أو ادعى أنه محتال به وصدقه وجب الدفع له لا عترافه بانتقال المال إليه وإذا دفع إلى مدعى الوكالة فأنكر المستحق وحلف أنه لم يوكل فإن كان المدفوع عيناً استردها إن بقيت وإلاّ غرم من شاء منهما ولا رجوع للغارم على الآخر لأنه مظلوم بزعمه، أو ديناً طالب الدافع فقط أو إلى مدعى الحوالة فأنكر الدائن الحوالة وحلف أخذ دينه ممن كان عليه، ولا يرجع المؤدي على من دفع إليه لأنه اعترف بالملك له: قال الكمال الدميري: لو قال أنا وكيل في بيع أو نكاح وصدقه من يعامله صح العقد، فلو قال بعد العقد لم يكن وكيلاً لم يلتفت إليه.

**(ويصح قراض)** وهو أن يعقد على مال يدفعه لغيره ليتجر فيه على أن يكون الربح مشتركاً بينهما

ല്ലാത്തപ്പോൾ വില തിരിച്ചുകൊടുക്കൽ വകീലിനു അനുദനീയമല്ല. കാരണം വില തിരിച്ചുകൊടുക്കാൻ ഉടമയുടെ അനുവാദമില്ല. തിരിച്ചുകൊടുക്കുകയാണെങ്കിൽ അത് ഉടമയുടെ കയ്യിലെത്തുന്നത് വരെ അത് വകീലിന്റെ ഉത്തരവാദിത്വത്തിലായിരിക്കും.

### വകീലാണെന്ന വാദം സ്വീകരിക്കാം

സൈദ് തരാനുള്ള കടം, വസ്തു തുടങ്ങിയവ സ്വീകരിക്കാനുള്ള (മറ്റൊരാളുടെ) വകീലാണ് താനെന്ന് ഒരാൾ വാദിച്ചാൽ അവന്ന് വകാലത്ത് കൊടുത്തതിന്ന് തെളിവുണ്ടെങ്കിൽ മാത്രമേ സൈദ് തന്റെ കടവും മറ്റും അവനെ ഏൽപ്പിക്കൽ നിർബന്ധമുള്ളൂ. എന്നാൽ അവൻ പറയുന്നത് വാസ്തവമാണെന്ന് വിശ്വസിക്കുന്നുവെങ്കിൽ അവന്റെ പക്കൽ കൊടുക്കുന്നതിന് വിരോധമില്ല. സൈദിൽ നിന്നുള്ള കടം തനിക്ക് ഏൽപ്പിക്കപ്പെട്ടിരിക്കുന്നുവെന്ന് ഒരാൾ വാദിക്കുകയും അത് സത്യമാണെന്ന് സൈദ് വിശ്വസിക്കുകയും ചെയ്യുന്നുവെങ്കിൽ ധനം അയാളിലേക്ക് നീങ്ങിയതായി സമ്മതിച്ചതിനാൽ അയാൾക്ക് വസ്തു കൊടുക്കൽ നിർബന്ധമാണ്. വക്കാലത്ത് വാദിച്ചവന് ധനം കൊടുക്കുകയും വക്കാലത്തിനെ യഥാർത്ഥ അവകാശി നിഷേധിക്കുകയും താൻ വക്കാലത്താക്കിയിട്ടില്ലെന്നവൻ സത്യം ചെയ്യുകയുമുണ്ടായാൽ വക്കീലാണെന്ന് വാദിച്ചവന് കൊടുത്ത വസ്തു അവന്റെ കൈവശമുണ്ടെങ്കിൽ യഥാർത്ഥ അവകാശിക്കതു തിരിച്ചു വാങ്ങാം. വസ്തു കൈവശമില്ലെങ്കിൽ രണ്ടിലൊരാളിൽ അവനുദ്ദേശിച്ചവനെ കടബാധിതനാക്കാം. കടബാധിതനായവൻ മറ്റവനോട് തിരിച്ചുവാങ്ങരുത്. കാരണം അവന്റെ വാദപ്രകാരം മറ്റവൻ അക്രമിക്കപ്പെട്ടവനാണ്. അല്ലെങ്കിൽ വകീലാണെന്ന് വാദിച്ചവന് നൽകപ്പെട്ടത് കടമായിരുന്നെങ്കിൽ യഥാർത്ഥ അവകാശി കൊടുത്തവനോട് മാത്രമേ അവകാശപ്പെടാവൂ. കടം ഏൽപ്പിച്ചു തന്നിട്ടുണ്ടെന്ന് വാദിക്കുന്നവന് സംഖ്യ നൽകുകയും കടം കൊടുത്തവൻ താൻ ഏൽപ്പിച്ചിട്ടില്ലെന്ന് പറഞ്ഞു സത്യം ചെയ്യുകയുമുണ്ടായാൽ തനിക്ക് കിട്ടാനുള്ള സംഖ്യ, തരാനുള്ളവനിൽ നിന്നു വാങ്ങാം. അപ്പോൾ അത് വീട്ടിയവൻ ആദ്യം ആർക്കാണോ നൽകിയത് അവനോട് മടക്കി വാങ്ങരുത്. കാരണം അതവനുടമപ്പെട്ടതു തന്നെയാണെന്ന് ഇവൻ സമ്മതിച്ചിരുന്നു. കമാലുദ്ദമീരി(റ) പറയുന്നു: “കച്ചവടത്തിലും വിവാഹം ചെയ്യുന്നതിലും താൻ വകീലാണെന്ന് ഒരാൾ പറയുകയും അവനെ വിശ്വസിച്ച് ഇടപാടു നടത്തുകയുമായാൽ പ്രസ്തുത ഇടപാട് സാധുവാകും. ഇടപാടു നടന്ന ശേഷം താൻ വകീലായിരുന്നില്ലെന്ന് അവൻ പറഞ്ഞാൽ അത് പരിഗണിക്കേണ്ടതില്ല.”

## ലാഭക്കൂർ കച്ചവടം -ഖിറാള്-

ലാഭത്തിൽ രണ്ടുപേരും പങ്കാളികളാണെന്ന വ്യവസ്ഥ പ്രകാരം കച്ചവടം ചെയ്യാൻ വേണ്ടി ഒരാൾ മറ്റൊരാൾക്ക് ധനം കൊടുക്കുന്ന ലാഭക്കൂർ കച്ചവടം - ഖിറാള് - കലർപ്പില്ലാത്ത നാണയം കൊണ്ടാ

**(في نقد خالص مضروب)** لأنه عقد غرر لعدم انضباط العمل والوثوق بالربح وإنما جوز للحاجة فاختص بما يروج غالباً وهو النقد المضروب ويجوز عليه وإن أبطله السلطان، وخرج بالنقد العرض ولو فلوساً وبالخالص المغشوش وإن علم قدر غشه أو استهلك وجاز التعامل به، وبالمضروب التبر وهو ذهب أو فضة لم يضرب والحلي فلا يصح في شيء منها. وقيل: يجوز على المغشوش إن استهلك غشه وجزم به الجرجاني، وقيل إن راج واختاره السبكي وغيره، وفي وجه ثالث فيى زوائد الروضة أنه يجوز على كل مثليَ. وإنما يصح القراض **(بصيغة)** من إيجاب من جهة رب المال كقارضتك أو عاملتك في كذا، أو خذ هذه الدراهم واتجر فيها أو بع أو اشتر على أن الربح بيننا وقبول فوراً من جهة العامل لفظاً. وقيل: يكفي في صيغة الأمر كخذ هذه واتجر فيها القبول بالفعل كما في الوكالة وشرط المالك والعامل كالموكل والوكيل صحة مباشرتهما التصرف **(مع شرط ربح لهما)** أي للمالك والعامل فلا يصح على أن لأحدهما الربح **(ويشترط كونه)** أي الربح **(معلوماً بالجزئية)** كنصف وثلث، ولو قال: قارضتك على أن

ണെങ്കിൽ[1] സാധുവാകും. ലാഭം കിട്ടുമെന്നുറപ്പില്ലാത്തതിനാലും ജോലി ക്ലിപ്തമല്ലാത്തതിനാൽ വഞ്ചനയുണ്ടാവാൻ സാധ്യതയുള്ളതിനാലുമാണ് മറ്റുള്ളതിൽ ഖിറാള് സാധുവല്ലാത്തത്. ആവശ്യം പരിഗണിച്ചാണ് ഇത് അനുവദിച്ചിരിക്കുന്നത്. ആയതിനാൽ നാട്ടിൽ സാധാരണ വിനിമയം നടത്തപ്പെടുന്ന മുദ്രണം ചെയ്ത നാണയത്തിൽ മാത്രമേ ഇത് അനുവദനീയമാവുകയുള്ളൂ. നാണയത്തിന്റെ മൂല്യം സുൽത്താൻ എടുത്തുകളഞ്ഞിട്ടുണ്ടെങ്കിലും അതുകൊണ്ട് ലാഭക്കൂർ കച്ചവടം നടത്താം. നാണയം എന്നു പറഞ്ഞതുകൊണ്ട് ചരക്കുകളും കലർപ്പില്ലാത്തത് എന്നതു കൊണ്ട് മിശ്രിത നാണയവും പറ്റില്ലെന്നുറപ്പായി. ചരക്ക് പൈസയാണെങ്കിൽ പോലും പറ്റില്ല.[2]

മിശ്രിതം എത്രയുണ്ടെന്ന് അറിവുണ്ടെങ്കിലും കൂട്ട് പരസ്പരം ലയിച്ചു ചേർന്നിട്ടുണ്ടെങ്കിലും ഖിറാള് നടത്താൻ പാടില്ല. -അതുകൊണ്ട് ഇടപാട് നടത്തൽ സാദ്ധ്യമായാലും- മുദ്രണം ചെയ്ത നാണയം എന്നു പറഞ്ഞതുകൊണ്ട് നാണയമല്ലാത്ത സ്വർണ, വെള്ളിക്കട്ടികളും ആഭരണവും ഖിറാളിന് കൊള്ളില്ല. ഇപ്പറഞ്ഞവയിലൊന്നും ഖിറാള് സാധുവാകുകയില്ല. കൂട്ട് മറ്റേതിൽ ലയിച്ചു ചേർന്നിട്ടുണ്ടെങ്കിൽ മിശ്രിത നാണയം കൊണ്ട് ഖിറാള് നടത്താമെന്ന് അഭിപ്രായമുണ്ട്. ഇമാം ജുർജാനി(റ) ഇപ്രകാരം തറപ്പിച്ചു പറഞ്ഞിരിക്കുന്നു. പ്രസ്തുത നാണയം നാട്ടിൽ നടപ്പുള്ളതാണെങ്കിൽ മാത്രമേ അനുവദനീയമാകൂ എന്നും അഭിപ്രായമുണ്ട്. ഇമാം സുബ്കി(റ)യും മറ്റും ഇതിനാണ് പ്രാമാണികത കൽപ്പിച്ചിരിക്കുന്നത്. (ധാന്യങ്ങൾ പഴങ്ങൾ തുടങ്ങി) തുല്യതയുള്ളവയിൽ ഖിറാള് അനുവദനീയമാണെന്ന് സവാഇദുറൗളയിൽ മൂന്നാമതൊരഭിപ്രായവുമുണ്ട്.

ലാഭം മൂലധനത്തിന്റെ ഉടമയ്ക്കും ക്രയവിക്രയം നടത്തുന്നവനും കൂടിയായിരിക്കുമെന്ന വ്യവസ്ഥ പ്രകാരം മുതലുടമയുടെ ഭാഗത്തുനിന്നുള്ള ഈജാബ് കൊണ്ടു മാത്രമേ ഖിറാള് സാധുവാകുകയുള്ളൂ. "ഇന്നതിൽ നീയുമായി ഞാൻ ഖിറാള് നടത്തി" ഇന്നതിൽ നിന്നെ ഞാൻ ക്രയവിക്രയം നടത്തുന്നവനാക്കി, ഈ വെള്ളി വാങ്ങി നീ അതിൽ കച്ചവടം നടത്തുക, ലാഭത്തിൽ നാം രണ്ടാളും പങ്കാളികളാണെന്ന നിലക്ക് നീ വിൽക്കുകയും വാങ്ങുകയും ചെയ്യുക" എന്നിവയെല്ലാം ഈജാബിന് ഉദാഹരണങ്ങളാണ്. ക്രയവിക്രയം നടത്തുന്നവന്റെ ഭാഗത്തുനിന്ന് ഉടൻ വാചികമായ ഖബൂൽ ഉണ്ടായിരിക്കലും ഖിറാള് സാധുവാകാനനിവാര്യമാണ്. "ഇത് വാങ്ങി ഇതിൽ നീ കച്ചവടം ചെയ്യുക" എന്നിങ്ങനെയുള്ള കൽപ്പനാ വാക്യങ്ങളിൽ പ്രവൃത്തി മുഖേനയുള്ള ഖബൂൽ മതിയെന്ന് അഭിപ്രായമുണ്ട്. വക്കാലത്തി

1. സ്വർണം, വെള്ളി നാണയങ്ങൾ
2. (ഇവിടെ പരാമർശിച്ച) പൈസ ചെമ്പിന്റെ കഷ്ണങ്ങളായതിനാൽ അത് ചരക്കിൽ ഉൾപ്പെടുന്നതാണ്. അതിനെ നാണയത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നവർ നാണയം പോലെ വിനിമയം നടത്താമെന്നാണുദ്ദേശിച്ചത്. (ഇആന:)

الربح بيننا صح مناصفة أو على أن لك ربع سدس العشر صح وإن لم يعلماه عند العقد لسهولة معرفته وهو جزء من مائتين وأربعين جزءا، ولو شرط لأحدهما عشرة أو ربح صنف كالرقيق فسد القراض. **(ولعامل في)** عقد قراض **(فاسد أجر مثل)** وإن لم يكن ربح لأنه عمل طامعاً في المسمي، ومن القراض الفاسد على ما أفتي به شيخنا ابن زياد رحمه الله تعالى ما اعتاده بعض الناس من دفع مال إلى آخر بشرط أن يرد له لكل عشرة اثني عشر إن ربح أو خسر فلا يستحق العامل الاجرة المثل وجميع الربح او الخسران على المالك ويده على المال يد أمانة فإن قصر بان جاوز المكان الذي أذن له فيه ضمن المال انتهى. ولا أجرة للعامل في الفاسد إن شرط الربح كله للمالك لأنه لم يطمع فى شيء ويتجه أنه لا يستحق شيئا أيضا اذا علم الفساد وإنه لا أجرة له، ويصح تصرف العامل مع فساد القراض لكن لا يحل له الإقدام عليه بعد علمه بالفساد، ويتصرف العامل ولو بعرض لمصلحة لا بغبن فاحش ولا بنسيئة بلا إذن فيهما، ولا يسافر بالمال بلا إذن وإن قرب

ലുള്ള പോലെ തന്നെ. മുവക്കിൽ, വകീൽ എന്നിവരെ പോലെ മൂലധനത്തിന്റെ ഉടമയും ക്രയവിക്രയം നടത്തുന്നവനും സാമ്പത്തിക കൈകാര്യത്തിന്നർഹരായിരിക്കൽ ശർത്താണ്.

ലാഭം രണ്ടിലൊരാൾക്ക് വ്യവസ്ഥ ചെയ്തുകൊണ്ടുള്ള ഖിറാള് സാധുവല്ല. ലാഭം, പകുതി, മൂന്നിലൊന്ന് എന്നിങ്ങനെ എത്രയെന്ന് അറിയപ്പെട്ടതായിരിക്കൽ ശർത്താണ്. "ലാഭം നമുക്ക് രണ്ടു പേർക്കുമെന്ന വ്യവസ്ഥയിൽ ഞാൻ നീയുമായി ഖിറാള് നടത്തുന്നു" എന്നു പറഞ്ഞാൽ പകുതി ലാഭ വിഹിതത്തിന് അർഹതയുണ്ടായിരിക്കും. "ലാഭത്തിന്റെ പത്തിലൊന്നിന്റെ ആറിലൊന്നിന്റെ നാലിലൊന്ന് നിനക്ക് തരാമെന്ന വ്യവസ്ഥയിൽ നീയുമായി ഞാൻ ഖിറാള് നടത്തുന്നു." എന്നു പറഞ്ഞാൽ അത്ര സംഖ്യക്ക് സാധുവാകും. ഇടപാട് സമയത്തു രണ്ടു പേർക്കുമത് അറിയില്ലെങ്കിലും ശരി. അതെത്രയുണ്ടാകുമെന്നറിയൽ എളുപ്പമുള്ള കാര്യമായതാണ് കാരണം. ഇരുനൂറ്റി നാൽപതിലൊരു ഭാഗമാണത്. ലാഭത്തിൽ നിന്ന് പത്ത് എന്നോ ഒരിനം ചരക്കിന്റെ (ഉദാ: അടിമ) ലാഭമോ ഒരാൾക്ക് വ്യവസ്ഥ ചെയ്താൽ ഖിറാള് സാധുവല്ല.

അസാധുവായ ഖിറാളിൽ, ലാഭമില്ലെങ്കിലും ക്രയവിക്രയം നടത്തുന്നവന് സാധാരണ കൂലിക്ക് അർഹതയുണ്ട്. കാരണം നിശ്ചിത ലാഭവിഹിതം കിട്ടുമെന്ന പ്രതീക്ഷയോടെയാണവൻ ജോലി ചെയ്തത്. ലാഭമുണ്ടായാലും ഇല്ലെങ്കിലും എനിക്ക് പത്തിന് പന്ത്രണ്ടു വേണമെന്ന വ്യവസ്ഥ പ്രകാരം കച്ചവടത്തിന് പണം കൊടുക്കുന്ന നാട്ടുനടപ്പ് ശൈഖുനാ ഇബ്നുസിയാദ്(റ) ഫത്വ നൽകിയതനുസരിച്ച് അസാധുവായ ഖിറാളിൽ പെട്ടതാണ്. ഈ ഇടപാടിൽ ആമിലിന്[1] സാധാരണ കൂലിക്കു മാത്രമേ അർഹതയുള്ളൂ. ലാഭ നഷ്ടങ്ങളെല്ലാം ഉടമയ്ക്കായിരിക്കും. ധനത്തിലുള്ള ആമിലിന്റെ കൈവശാവകാശം വിശ്വസ്തതയുടേതായിരിക്കും. എന്നിരിക്കെ ക്രയവിക്രയത്തിന് ഉടമ അനുവാദം നൽകിയ സ്ഥലം വിട്ടുപോവുന്നതു മൂലം ആമിൽ വീഴ്ച വരുത്തുകയും സമ്പത്ത് നശിക്കുകയും ചെയ്താൽ അതിന്നവനുത്തരവാദിയാകും എന്നും അദ്ദേഹത്തിന്റെ ഫത്വയിലുണ്ട്. അസാധുവായ ഖിറാളിൽ ലാഭം മുഴുവൻ ഉടമക്ക് ആയിരിക്കുമെന്ന് വ്യവസ്ഥ ചെയ്തിരുന്നെങ്കിൽ ആമിലിന് ശമ്പളമുണ്ടാവുകയില്ല. കാരണം അവൻ ഒന്നും പ്രതീക്ഷിക്കാത്ത ജോലിയാണ് നിർവഹിച്ചത്. ഖിറാള് അസാധുവാണെന്നും തനിക്ക് യാതൊരു കൂലിയും ഉണ്ടാവുകയില്ലെന്നും അറിഞ്ഞുകൊണ്ട് പ്രവർത്തിച്ചാൽ അവൻ ഒന്നിനും അർഹനല്ലെന്നതും ന്യായയുക്തമാണ്. ഖിറാള് അസാധുവാണെങ്കിൽ തന്നെയും ആമിലിന്റെ ക്രയവിക്രയം സാധുവാകും. എങ്കിലും ഖിറാള് അസാധുവാണെന്നറിഞ്ഞതിനു ശേഷം അതിലേർപ്പെടുന്നത് അനുവദനീയമല്ല. ചരക്കിന് പകരമാണെങ്കിലും ആമിൽ കൈകാര്യം ചെയ്യുന്നത് നന്മ പരിഗണിച്ചായിരിക്കണം. ഉടമയുടെ അനുവാദം കൂടാതെ, സഹിക്കാൻ കഴിയാത്ത നഷ്ടത്തിന് വിൽക്കലും അവധിക്ക് കൊടുക്കലും പാടില്ല. ചിലവും അപകടഭയവും ഇല്ലെ

1. ആമിൽ = ജോലിക്കാരൻ.

السفر وانتفى الخوف والمؤنة فيضمن به ويأثم ومع ذلك القراض باق على حاله أما بالإذن فيجوز لكن لا يجوز ركوب في البحر إلاّ بنص عليه (ولا يمون) أي لا ينفق منه على نفسه حضرا ولا سفرا لأن له نصيبا من الربح فلا يستحق شيئا آخر، فلو شرط المؤنة في العقد فسد (وصدق) عامل بيمينه (في) دعوى (تلف) في كل المال أو بعضه لأنه مأمون نعم نص في البويطي واعتمده جمع متقدمون أنه لو أخذ ما لا يمكنه القيام به فتلف بعضه ضمنه لأنه فرط بأخذه، ويطرد ذلك في الوكيل والوديع والوصي، ولو ادعى المالك بعد التلف أنه قرض والعامل أنه قراض حلف العامل كما أفتي به ابن الصلاح كالبغوي لأن الأصل عدم الضمان خلافاً لما رجحه الزركشي وغيره من تصديق المالك، فإن أقاما بينة قدمت بينة المالك على الأوجه لأن معها زيادة علم (و) في (عدم ربح) أصلاً (و) في (قدره) عملاً بالأصل فيهما (و) في (خسر) ممكن لأنه أمين، ولو قال: ربحت كذا ثم قال غلطت في الحساب أو كذبت لم يقبل لأنه أقر بحق لغيره فلم يقبل رجوعه عنه ويقبل قوله بعد خسرت

ങ്കിലും ഉടമയുടെ അനുമതിയില്ലാതെ ധനവുമായി കുറഞ്ഞ ദൂരയാത്രപോലും ചെയ്യരുത്. അങ്ങനെ യാത്ര ചെയ്തു ധനം നഷ്ടപ്പെട്ടാൽ അവൻ ഉത്തരവാദിയാകും. കുറ്റക്കാരനുമാവും. എന്നാൽ ഖിറാള് അപ്രകാരം നിലനിൽക്കും. ഉടമയുടെ സമ്മതത്തോടെയുള്ള യാത്ര അനുവദനീയമാവും. എങ്കിലും കടൽയാത്ര വ്യക്തമായ അനുമതിയോടെ മാത്രമേ അനുവദനീയമാവുകയുള്ളൂ.[1]

നാട്ടിൽ വെച്ചോ യാത്രയിൽ വെച്ചോ സ്വന്തം ആവശ്യത്തിനു വേണ്ടി ഖിറാളിന്റെ ധനത്തിൽ നിന്ന് ഒന്നും ചെലവാക്കരുത്. കാരണം അവന്ന് ലാഭവിഹിതമുണ്ട്. അതിനാൽ മറ്റൊന്നിനും അവന്നർഹതയില്ല. തന്റെ ചിലവിനാവശ്യമായതെടുക്കുമെന്ന് വ്യവസ്ഥ ചെയ്തിരുന്നെങ്കിൽ ഖിറാള് അസാധുവാകും.

ധനം മുഴുവനായോ ഭാഗികമായോ നശിച്ചുപോയെന്ന ജോലിക്കാരന്റെ വാദത്തിൽ അവനെ സത്യം ചെയ്യിച്ചു വാസ്തവമാക്കണം. അവൻ വിശ്വസ്തനാണെന്നതാണ് കാരണം. എന്നാൽ തനിക്ക് കൈകാര്യം ചെയ്യാൻ കഴിയാത്തത്ര ധനം ജോലിക്കാരൻ സ്വീകരിക്കുകയും അതിൽ നിന്നൽപ്പം നശിക്കുകയും ചെയ്താൽ അതിന്നവൻ ഉത്തരവാദിയാകും. കാരണം അത്രയും കൂടുതൽ ധനം വാങ്ങി അവൻ വീഴ്ച വരുത്തിയിരിക്കുന്നു. ഇങ്ങനെ ബുവൈഥിയ്യ് എന്ന ഗ്രന്ഥത്തിൽ[2] വ്യക്തമാക്കിയിരിക്കുന്നു. മുൻഗാമികളായ ഒരു സംഘം പണ്ഡിതർ ഇതിനെ ബലപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. വകീൽ, സൂക്ഷിക്കാൻ വാങ്ങിയവൻ, വസ്വിയ്യത്ത് ചെയ്യപ്പെട്ടവൻ മുതലായവർക്കും ഇത് ബാധകമാണ്.

ധനം നശിച്ചതിനു ശേഷം അത് കടമായിരുന്നുവെന്ന് ഉടമയും ഖിറാള് ആയിരുന്നുവെന്ന് ജോലിക്കാരനും വാദിക്കുന്ന പക്ഷം ജോലിക്കാരനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. ഇമാം ബഗ്‌വി(റ)യെ പോലെ ഇബ്നുസ്സ്വലാഹും ഇപ്രകാരം ഫത്‌വ കൊടുത്തിരിക്കുന്നു. കാരണം ഉത്തരവാദിത്വമില്ലാതിരിക്കലാണ് അടിസ്ഥാനാവസ്ഥ. ഇമാം സർകശിയും മറ്റും പ്രാമാണികത കൽപ്പിച്ച, ഉടമയെ വാസ്തവമാക്കണമെന്ന അഭിപ്രായത്തിനു വിപരീതമാണിത്. രണ്ടാളും തങ്ങളുടെ വാദത്തിന് തെളിവ് ഹാജറാക്കിയാൽ ഉടമയുടെ തെളിവിന് മുൻഗണന നൽകണമെന്നതാണ് ന്യായയുക്തമായ അഭിപ്രായം. കാരണം ഉടമയുടെ സാക്ഷികൾക്കാണ് വിഷയ സംബന്ധമായി കൂടുതൽ അറിവുള്ളത്.[3]

തീരെ ലാഭം കിട്ടിയിട്ടില്ല എന്നതിലും കിട്ടിയ ലാഭം ഇത്രയാണെന്നതിലും അടിസ്ഥാനാവസ്ഥ പരിഗണിച്ച് ജോലിക്കാരന്റെ വാദമാണ് അംഗീകരിക്കേണ്ടത്. സംഭവിക്കാൻ സാധ്യതയുള്ള നഷ്ടം ഉണ്ടായിരിക്കുന്നു എന്നതിലും അവനെയാണ് അംഗീകരിക്കേണ്ടത്. കാരണം അവൻ വിശ്വസ്ഥനായി പരിഗ

1. കടൽയാത്ര കരയിലെ പോലെ സുരക്ഷിതമല്ലാത്ത സാഹചര്യത്തിലാണിത്.
2. ഇമാം ശാഫിഈ(റ)
3. ഉത്തരവാദിത്തമില്ലാതിരിക്കുകയെന്ന അടിസ്ഥാന അവസ്ഥ അവലംബിച്ചതാകാം ആമിലിന്റെ സാക്ഷികൾ. അതേ സമയം ആ അടിസ്ഥാനം മാറി ഇവിടെ കടമിടപാട് നടന്നുവെന്ന അറിവ് ഉടമസ്ഥന്റെ സാക്ഷികൾക്കുണ്ട്.

إن احتمل كأن عرض كساد (و) في (رد) للمال على المالك لأنه ائتمنه كالمودع، ويصدق العامل أيضاً في قدر رأس المال لأن الأصل عدم الزائد. وفي قوله اشتريت هذا لي أو للقراض والعقد في الذمة لأنه أعلم بقصده، أما لو كان الشراء بعين مال القراض فإنه يقع للقراض وإن نوى نفسه كما قاله الإمام وجزم به في المطلب وعليه فتسمع بينة المالك انه اشتراه بمال القراض. وفي قوله لم تنهني عن شراء كذا لأن الأصل عدم النهي، ولو اختلفا في القدر المشروط له أهو النصف أو الثلث مثلاً تحالفا وللعامل بعد الفسخ أجرة المثل والربح جميعه للمالك أو في أنه وكيل أو مقارض صدق المالك بيمينه ولا أجرة عليه للعامل.

تتمة: الشركة نوعان أحدهما: فيما ملك اثنان مشتركاً بإرث أو شراء. والثاني: أربعة أقسام منها قسم صحيح وهو أن يشترك اثنان في مال لهما ليتجرا فيه، وسائر الأقسام باطلة كأن يشترك اثنان ليكون كسبهما بينهما بتساو أو تفاوت، أو ليكون بينهما

ണിക്കപ്പെടേണ്ടവനാണ്. ഇത്ര ലാഭം ലഭിച്ചു എന്നു പറയുകയും പിന്നീട് തനിക്ക് കണക്കിൽ പിഴച്ചതാണെന്നോ കളവു പറഞ്ഞതായിരുന്നുവെന്നോ പറഞ്ഞാൽ അത് സ്വീകാര്യമല്ല. കാരണം, അവൻ മറ്റൊരാളുടെ അവകാശം സമ്മതിക്കുകയാണ് ചെയ്തത്. പിന്നീടതിൽ നിന്ന് മടങ്ങാൻ പറ്റുകയില്ല. ഇത്രലാഭം ലഭിച്ചുവെന്ന് പറഞ്ഞതിനു ശേഷം പിന്നീട് നഷ്ടം സംഭവിച്ചുവെന്ന് പറഞ്ഞാൽ വിലയിടിവ് മൂലമോ മറ്റോ നഷ്ടസാധ്യതയുണ്ടെങ്കിൽ അവന്റെ പ്രസ്തുത വാക്ക് സ്വീകാര്യമാണ്. മൂലധനം ഉടമസ്ഥന് മടക്കി കൊടുത്തിരിക്കുന്നു എന്ന വാദത്തിലും ജോലിക്കാരനെ വാസ്തവമാക്കണം. കാരണം അവൻ വിശ്വസ്ഥനായി പരിഗണിക്കപ്പെടേണ്ടവനാണ്. സൂക്ഷിക്കാൻ വാങ്ങിയവനെ പോലെ തന്നെ മൂലധനം ഇത്രയായിരുന്നു എന്ന അവന്റെ വാക്കും അംഗീകരിക്കണം. കാരണം കൂടുതലില്ലാതിരിക്കലാണ് അടിസ്ഥാനാവസ്ഥ. ഇടപാട് ജോലിക്കാരന്റെ ഉത്തരവാദിത്വത്തിലായിരിക്കെ ഇത് ഞാൻ എനിക്ക് വേണ്ടി വാങ്ങിയതാണെന്നോ ഖിറാളിനു വേണ്ടി വാങ്ങിയതാണെന്നോ പറയുന്നതിലും അവന്റെ വാക്ക് അംഗീകരിക്കണം. കാരണം അവന്റെ ഉദ്ദേശ്യത്തെക്കുറിച്ച് അവൻ തന്നെയാണ് ഏറ്റവും കൂടുതൽ അറിയുന്നവൻ. ഖിറാളിന്റെ ധനം കൊടുത്തു കൊണ്ടാണ് അവൻ വാങ്ങിയതെങ്കിൽ അത് ഖിറാള് തന്നെയായിരിക്കും. സ്വന്തം ആവശ്യത്തിന്നാണെന്ന് കരുതിയാലും ശരി. ഇമാമുൽ ഹറമൈനി(റ) ഈ അഭിപ്രായം പറയുകയും മത്‌ലബിൽ അപ്രകാരം ഉറപ്പിച്ചു രേഖപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. അതനുസരിച്ച്, തന്റെ ഖിറാളിന്റെ ധനമുപയോഗിച്ച് വാങ്ങിയതാണെന്നതിന് ഉടമ ഹാജറാക്കുന്ന തെളിവ് (സാക്ഷിമൊഴി) കേൾക്കണം.

ഇന്നത് വാങ്ങരുതെന്ന് നീ എന്നോട് നിർദ്ദേശിച്ചിട്ടില്ലെന്ന ജോലിക്കാരന്റെ വാദവും അംഗീകരിക്കണം. കാരണം അങ്ങനെ വിലക്കാതിരിക്കലാണ് അടിസ്ഥാനം. ജോലിക്കാരന് വ്യവസ്ഥ ചെയ്തിരിക്കുന്ന വിഹിതത്തിൽ - ഉദാ: പകുതിയാണോ മൂന്നിലൊന്നാണോ എന്നതിൽ - രണ്ടു പേരും ഭിന്നിച്ചാൽ രണ്ടാളും സത്യം ചെയ്യണം. ഇടപാട് ദുർബലപ്പെട്ടതിനു ശേഷം ആമിലിന് സാധാരണ കൂലി ലഭിക്കുന്നതും ലാഭം മുഴുവനും ഉടമക്കുമായിരിക്കുന്നതുമാണ്.(1) താൻ വക്കീലാണോ ലാഭക്കൂർ കച്ചവടം നടത്തുന്നവനാണോ എന്നതിലാണ് ഭിന്നതയെങ്കിൽ ഉടമയെ സത്യം ചെയ്യിച്ചു അവനെ അംഗീകരിക്കണം. ജോലിക്കാരന് ശമ്പളം നൽകേണ്ടതുമില്ല.

## പങ്കാളിത്തം (ഷെയർ ബിസിനസ്സ്)

ശിർകത്ത് - പങ്കാളിത്തം - രണ്ടു ഇനമുണ്ട്. അനന്തരാവകാശമായോ രണ്ടുപേർ പങ്കുചേർന്നു വാങ്ങിയോ ഉടമയാക്കുന്ന പങ്കാളിത്തമാണ് ഒന്ന്. രണ്ടാമത്തെ ഇനം നാലു വിഭാഗമാണ്. അവയിലൊന്നിനാണ് സാധുകരണമുള്ളത്. രണ്ടുപേർ കച്ചവടം ചെയ്യാൻ വേണ്ടി അവരുടെ ധനത്തിൽ പങ്കാളിക

1. സത്യം ചെയ്തതുകൊണ്ട് ഇടപാട് ദുർബലപ്പെടില്ല. അവർ ഇരുവരും അല്ലെങ്കിൽ രണ്ടിലൊരാളോ ഹാകിമോ ദുർബലപ്പെടുത്തണം. ജോലിക്കാരന് തന്റെ തൊഴിലിലേക്ക് മടങ്ങാൻ തടസ്സമായതിനാൽ അവന് സാധാരണ ശമ്പളം നൽകൽ നിർബന്ധമായി. (ഇആനത്ത്)

ربح ما يشتريانه في ذمتهما بمؤجل أو حال، أو ليكون بينهما كسبهما وربحهما ببدنهما أو مالهما وعليهما ما يعرض من غرم وشرط فيها لفظ يدل على الإذن في التصرف بالبيع والشراء، فلو اقتصر على اشتركنا لم يكف عن الإذن فيه ويتسلط كل واحد منهما على التصرف بلا ضرر أصلاً بأن يكون فيه مصلحة فلا يبيع بثمن مثل وثمّ راغب بأزيد ولا يسافر به حيث لم يضطر إليه لنحو قحط وخوف ولا يبضعه بغير إذنه، فإن سافر به ضمن وصح تصرفه أو أبضعه بدفعه لمن يعمل لهما فيه، ولو تبرعا بلا إذن ضمن أيضاً والربح والخسران بقدر المالين فإن شرطا خلافه فسد العقد فلكل على الآخر أجرة عمله له ونفذ التصرف منهما مع ذلك للإذن، وتنفسخ بموت أحدهما وجنونه ويصدق في دعوى الرد إلى شريكه وفي الخسران والتلف. وفي قوله اشتريته لي أو للشركة لا في قوله اقتسمنا وصار ما بيدي لي مع قول الآخر لا بل هو مشترك فالمصدق المنكر لأن الأصل عدم القسمة،

ളാവലാണത്. മറ്റു മൂന്നു തരത്തിലുള്ള പങ്കാളിത്തവും അസാധുവാണ്. രണ്ടുപേർ അവരുടെ ജോലിയിൽ നിന്നു ലഭിക്കുന്നതിൽ സമമായോ ഏറ്റ വ്യത്യാസത്തോടു കൂടിയോ പങ്കാളികളാവുക. ഉത്തരവാദിത്വത്തിൽ അവധിക്കോ റൊക്കമായോ വാങ്ങുന്നതിന്റെ ലാഭത്തിൽ രണ്ടു പേരും കൂറാവുക, ശരീരം കൊണ്ടും ധനം കൊണ്ടും ലഭിക്കുന്ന അദ്ധ്വാനഫലത്തിലും ലാഭത്തിലും കടം വരുന്നത് രണ്ട് പേർക്കും ബാധകമാണെന്ന നിലക്ക് പങ്കാളികളാവുക എന്നിവയെല്ലാം അസാധുവായ പങ്കാളിത്വത്തിന്നുദാഹരണമാണ്.

വിറ്റും വാങ്ങിയും കൈകാര്യം നടത്തുന്നതിനുള്ള അനുവാദത്തിന്റെ മേൽ അറിയിക്കുന്ന വാക്ക് രണ്ട് പേരിൽ നിന്നുമുണ്ടാവൽ പങ്കാളിത്തത്തിന്റെ നിബന്ധനയാണ്. "ഞങ്ങൾ പങ്കാളികളായി" എന്നു മാത്രം പറഞ്ഞാൽ അത് കൈകാര്യത്തിനുള്ള അനുമതിയായി മതിയാവില്ല. നന്മയുള്ള, ഉപദ്രവകരമല്ലാത്ത കൈകാര്യത്തിനുള്ള അവകാശം രണ്ടിലോരോരുത്തർക്കുമുണ്ടായിരിക്കും. അപ്പോൾ കൂടുതൽ വിലക്ക് വാങ്ങാനാഗ്രഹിക്കുന്നവരുണ്ടാവുമ്പോൾ സാധാരണ നിലവാര വിലക്ക് വിൽക്കരുത്.

വരൾച്ച[1] ഭീതി തുടങ്ങിയ നിർബന്ധസാഹചര്യത്തിലല്ലാതെ പങ്കുകാരന്റെ അനുമതി കൂടാതെ പ്രസ്തുത ധനവുമായി യാത്ര പോവുകയോ അതിന് ചരക്ക് വാങ്ങി വെക്കുകയോ ചെയ്യരുത്. സമ്മതമില്ലാതെ യാത്ര ചെയ്തെങ്കിൽ അവൻ ഉത്തരവാദിയാവും. അവന്റെ കൈകാര്യം സാധുവായിരിക്കും. രണ്ടു പേരുടെയും ജോലിക്കാരനായ വ്യക്തിക്ക് മറ്റെയാളുടെ സമ്മതമില്ലാതെ ഒരാൾ ചരക്ക് വാങ്ങി കൊടുത്താലും അവൻ ഉത്തരവാദിയാകും.

ലാഭവും നഷ്ടവും രണ്ടുപേരും മുടക്കിയ ധനത്തിന്റെ വിഹിതമനുസരിച്ചായിരിക്കും. ഇതിനു വിരുദ്ധമായ വ്യവസ്ഥ ചെയ്താൽ ഇടപാട് അസാധുവാകും. അപ്പോൾ ഓരോരുത്തർക്കും അവരുടെ തൊഴിലിന്റെ കൂലി മറ്റെയാൾ കൊടുക്കണം. അതോടു കൂടി കൈകാര്യത്തിന് പരസ്പരം അനുവാദം നൽകിയതിനാൽ ഇരുവരുടെയും കൈകാര്യം നടപ്പിൽ വരുന്നതുമാണ്.

കൂറുകാരിലൊരാൾ മരണപ്പെടുകയോ ഭ്രാന്തനാവുകയോ ചെയ്താൽ 'ശിർകത്ത്' ദുർബലപ്പെടും. പങ്കുകാരന്റെ വിഹിതം മടക്കി കൊടുത്തു, നഷ്ടം സംഭവിച്ചു, ധനം നശിച്ചുപോയി തുടങ്ങിയ വാദങ്ങളിൽ പങ്കാളിയുടെ വാദം വാസ്തവമാക്കണം. അത് തനിക്ക് വേണ്ടി വാങ്ങിയതാണെന്നോ അല്ലെങ്കിൽ കൂറുകച്ചവടത്തിനു വേണ്ടി വാങ്ങിയതാണെന്നോ അവൻ പറഞ്ഞാലും അവന്റെ വാക്ക് അംഗീകരിക്കണം." "ഞങ്ങളത് വീതിച്ചെടുത്തു, എന്റെ കയ്യിലുള്ളത് എന്റെതാണ്" എന്ന് ഒരാൾ പറയുകയും മറ്റെയാൾ "ഞങ്ങൾ വീതിച്ചിട്ടില്ല, അത് കൂട്ടു സ്വത്താണ്" എന്നും പറയുന്ന പക്ഷം നിഷേധിക്കുന്നവന്റെ വാക്കാണ് അംഗീകരിക്കേണ്ടത്. കാരണം വിഹിതം വെക്കാതിരിക്കലാണ് അടിസ്ഥാനാവസ്ഥ. അനന്തരാവകാശി അവൻ അവകാശമെടുക്കപ്പെടുന്നവന് കിട്ടാനുള്ള കടത്തിൽ നിന്ന് ഒരു വിഹിതമെടുത്താൽ മറ്റേ അവകാശിയും അതിൽ പങ്കാളിയാവും. പങ്കുകാരായ രണ്ടാളുകൾ അവരുടെ അടിമയെ മുഴുവ

1. കൊള്ള, തീ പിടുത്തം തുടങ്ങിയവയും

ولو قبض وارث حصته من دين مورثه شاركه الآخر، ولو باع شريكان عبدهما صفقة وقبض أحدهما حصته لم يشاركه الآخر.

فائدة: أفتي النووي كابن الصلاح فيمن غصب نحو نقد أو بُرٍّ وخلطه بماله ولم يتميز بأن له إفراز قدر المغصوب ويحل له التصرف في الباقي.

നായി ഒരേ ഇടപാടായി വിൽപ്പന നടത്തി ഒരാൾ അവന്റെ വിഹിതമെടുക്കുകയും ചെയ്താൽ അതിൽ മറ്റവൻ പങ്കാളിയാവില്ല.

## ഹറാം കലർന്നാൽ

നാണയം, ഗോതമ്പ് മുതലായവ മോഷ്ടിച്ച് തന്റെ സ്വത്തിനോട് ചേർക്കുകയും വേർതിരിക്കാൻ സാധിക്കാത്ത വിധം അവ പരസ്പരം കലരുകയും ചെയ്താൽ, അവൻ പിടിച്ചുപറിച്ചത് ഇത്രയെന്ന് കണക്കാക്കി ബാക്കിയുള്ള ധനത്തിൽ കൈകാര്യം നടത്തുന്നത് അവന്ന് അനുവദനീയമാണെന്ന് ഇബ്നു സ്വലാഹ്(റ) നെ പോലെ ഇമാം നവവി(റ)യും ഫത്വ കൊടുത്തിരിക്കുന്നു.

## (فصل)

إنما يثبت الشفعة لشريك لا جار في بيع أرض مع تابعها كبناء وشجر وثمر غير مؤبر، فلا شفعة في شجر أفرد بالبيع أو بيع مع مغرسه فقط ولا في بئر ولا يملك الشفيع إلا بلفظ كأخذت بالشفعة مع بَذْلِ الثمن للمشتري.

## കൂട്ടുസ്വത്തിന്റെ വീണ്ടെടുപ്പ്[1]

പങ്കുകാരന് മാത്രമേ ഭൂസ്വത്തിൽ ശുഫ്അത്ത് ഉള്ളൂ. അയൽവാസിക്ക് ഇല്ല. കെട്ടിടം, മരം, പഴം എന്നിവയുൾക്കൊള്ളുന്ന ഭൂമി വിറ്റാൽ മാത്രമാണ് ശുഫ്അത്തുള്ളത്. മരം മാത്രമോ മരവും അതു നിൽക്കുന്ന സ്ഥലവും മാത്രമോ വിറ്റതിൽ ശുഫ്അത്തില്ല. കിണർ വിറ്റതിലും ഇല്ല. "ശുഫ്അത്ത് പ്രകാരം ഞാനിത് അധീനപ്പെടുത്തിയിരിക്കുന്നു" എന്ന് പറയാതെ അധീനപ്പെടുത്തിയെടുക്കുന്നവൻ അതിന്റെ ഉടമയാകുന്നില്ല. -നേരത്തെ- വാങ്ങിയവന്ന് അതിന്റെ വില കൊടുക്കുകയും വേണം.

1. രണ്ടു പേർക്ക് അവകാശമുള്ള ഭൂമിയിൽ നിന്ന് തനിക്കവകാശപ്പെട്ടത് ഒരാൾ മറ്റേയാളുടെ അനുവാദമില്ലാതെ മൂന്നാമതൊരാൾക്ക് വിറ്റാൽ, മൂന്നാമന്റെ സംഖ്യ തിരിച്ചു കൊടുത്ത് മറ്റെയാൾ കച്ചവടം ദുർബലപ്പെടുത്തി ഭൂമി അധീനപ്പെടുത്തലാണ് ശുഫ്അത്ത് എന്ന് ഫിഖ്ഹീപ്രയോഗം.

## باب في الإجارة

هي لغة اسم للأجرة، وشرعاً تمليك منفعة بعوض بشروط آتية.

(تصح إجارة بإيجاب كأجرتك) هذا أو أكريتك أو ملكتك منافعه سنة (بكذا وقبول كاستأجرت) واكتريت وقبلت قال النووي في شرح المهذب: إن خلاف المعاطاة يجرى في الإجارة والرهن والهبة، وإنما تصح الإجارة (بأجر) صح كونه ثمناً (معلوم) للعاقدين قدراً وجنسا وصفة ان كان فى الذمة وإلاّ كفت معاينته فى إجارة العين والذمة فلا يصح إجارة دار ودابة بعمارة لها وعلف، ولا استجار لسلخ شاة بجلد ولطحن نحو بر ببعض دقيق (فى منفعة متقوّمة) اي لها قيمة (معلومة) عيناً وقدراً وصفة (واقعة للمكتري غير متضمن لا ستيفاء عين قصداً) بأن لا يتضمنه العقد، وخرج بمتقومة ما ليس لها قيمة فلا يصح اكتراء بياع للتلفظ بمحض كلمة أو كلمات

അധ്യായം-7

# വാടകയ്ക്ക് കൊടുക്കൽ

ഇജാറത്തിന്റെ ഭാഷാർത്ഥം കൂലി എന്നാകുന്നു. താഴെ പറയുന്ന നിബന്ധന പ്രകാരം പ്രതിഫലം വാങ്ങി ഒരു വസ്തുവിന്റെ പ്രയോജനത്തെ മറ്റൊരാൾക്ക് ഉടമയാക്കി കൊടുക്കുക എന്നാണ് ശറഇൽ ഉദ്ദേശിക്കപ്പെടുന്നത്. ഈജാബ് ഖബൂലോടു കൂടിയാണിത് സാധുവാകുന്നത്. "ഇന്നതിന് പകരം ഇത് ഞാൻ നിനക്ക് കൂലിക്കു തന്നു" "ഇതിന്റെ പ്രയോജനം ഒരു കൊല്ലത്തേക്ക് ഞാൻ നിനക്ക് ഉടമയാക്കി തന്നു" എന്നിങ്ങനെ പറയുന്നത് ഈജാബിന് ഉദാഹരണമാണ്. "ഞാൻ കൂലിക്ക് വാങ്ങി, ഞാൻ സ്വീകരിച്ചു" എന്നിങ്ങനെ പറയുന്നത് ഖബൂലുമാണ്. വാക്യം കൂടാതെ വെറും വാങ്ങലും കൊടുക്കലും മാത്രമുള്ളതിലുള്ള അഭിപ്രായം വാടക, പണയം, പാരിതോഷികം തുടങ്ങിയവയിലെല്ലാം വരുമെന്ന് ഇമാം നവവി(റ) ശർഹുൽ മുഹദ്ദബിൽ പറഞ്ഞിരിക്കുന്നു.

വിലയാകാൻ പറ്റുന്നതും, ഉത്തരവാദിത്വത്തിൽ പറഞ്ഞതാണെങ്കിൽ രണ്ടാൾക്കും സംഖ്യയും ഇനവും ഗുണവും അറിയപ്പെട്ടതുമായ കൂലിക്ക് മാത്രമേ വാടകക്ക് കൊടുക്കുന്നത് സാധുവാകുകയുള്ളൂ. ഉത്തരവാദിത്വത്തിലല്ലെങ്കിൽ അഥവാ കൂലി നിജപ്പെട്ടതാണെങ്കിൽ കൂലിക്ക് കൊടുക്കുന്നത് വസ്തുവിലോ ഉത്തരവാദിത്വത്തിലോ ആണെങ്കിലും അത് കണ്ടാൽ മതി. അപ്പോൾ പരിപാലനം കൂലിയായി നിശ്ചയിച്ചുകൊണ്ട് വീടും, തീറ്റ കൊടുക്കുന്നത് കൂലി നിശ്ചയിച്ചു കൊണ്ട് മൃഗത്തെയും, ആടിനെ തോൽ പൊളിക്കാൻ തോലും, ഗോതമ്പ് തുടങ്ങിയവ പൊടിക്കാൻ അൽപം പൊടിയും കൂലി നിശ്ചയിക്കുന്നത് സാധുവാകുകയില്ല. വസ്തു പൂർണ്ണമായെടുക്കലിനെ ഉൾപ്പെടുത്താത്ത, വാടകയ്ക്കെടുത്തവന് അളവും ഗുണവും അറിയപ്പെട്ട മൂല്യമുള്ള പ്രയോജനം കിട്ടുന്നതിൽ മാത്രമാണ് ഇജാറത്ത്: -വാടകക്ക് കൊടുക്കൽ- സാധുവാകുന്നത്. മൂല്യമുള്ള പ്രയോജനം എന്നു പ്രത്യേകം പറഞ്ഞതിനാൽ മൂല്യമില്ലാത്തത് പറ്റില്ല.

### ദല്ലാളിന്റെ പ്രതിഫലം

ഒരു വാചകമോ കുറഞ്ഞ വാക്കുകളോ, ഉച്ചരിക്കാൻ ഏറ്റവും ന്യായയുക്തമായ അഭിപ്രായ പ്രകാരം - അതൊരുപക്ഷെ, ഈജാബും ഖബൂലുമായിരിക്കാം. അല്ലെങ്കിൽ അതു കാരണമായി ചരക്കിന് ചിലവുണ്ടാകുമായിരിക്കാം, എങ്ങനെയായാലും - ദല്ലാളിനെ കൂലിക്കെടുക്കൽ സാധുവല്ല. പ്രസ്തുത വാക്കിന് മൂല്യമില്ല എന്നതാണ് കാരണം. ഇത് നാട്ടിൽ വില സ്ഥിരതയുള്ള വിൽപ്പനവസ്തു - ഉദാ:

يسيرة على الأوجه ولو إيجاباً وقبولاً وإن روجت السلعة إذ لاقيمة لها، ومن ثم اختص هذا بمبيع مستقر القيمة في البلد كالخبز بخلاف نحو عبد وثوب مما يختلف ثمنه باختلاف متعاطيه فيختص بيعه من البياع بمزيد نفع فيصح استيجاره عليه، وحيث لم يصح فإن تعب بكثرة تردد أو كلام فله أجرة المثل وإلاّ فلا. وأفتى شيخنا المحقق ابن زياد بحرمة أخذ القاضي الأجرة علىمجرد تلقين الإيجاب إذ لا كلفة في ذلك، وسبقه العلامة عمر الفتى بالإفتاء بالجواز إن لم يكن ولي المرأة فقال: إذا لقن الولي والزوج صيغة النكاح فله أن يأخذ ما اتفقا عليه بالرضا وإن كثر، وإن لم يكن لها ولي غيره فليس له أخذ شيء على إيجاب النكاح لو جوبه عليه حينئذ أهـ. وفيه نظر لما تقرر آنفاً ولا استيجار دراهم ودنانير غير المغراة للتزيين لأن منفعة نحو التزيين بها لا تقابل بمال، وأما المعراة فيصح استيجارها على ما بحثه الأذرعي لأنها حينئذ حلي واستيجار الحلي صحيح قطعاً وبمعلومة استيجار المجهول فآجرتك إحدى الدارين باطل وبواقعة للمكتري ما يقع نفعها للأجير،

റൊട്ടി -വിന്റെ കാര്യത്തിൽ മാത്രമാണ്. വിൽക്കുന്നവരുടെ അവസ്ഥയനുസരിച്ച് വില വ്യത്യാസം വരുന്ന അടിമ, വസ്ത്രം പോലെയുള്ള വസ്തുക്കൾ ഇതുപോലെയല്ല. അത് ദല്ലാൾ വിൽക്കുന്നതായിരിക്കും കൂടുതൽ പ്രയോജനപ്രദം. അതിനാൽ ഒരു വാക്കോ ഏതാനും വാക്കുകളോ പറഞ്ഞു വിൽപ്പന നടത്താൻ അവനെ വാടകക്കെടുക്കുന്നത് സാധുവാകും. ദല്ലാളിനെ വാടകക്കെടുക്കുന്നത് സാധുവല്ലാത്ത ഒരു ഘട്ടത്തിൽ അവൻ ധാരാളം അങ്ങോട്ടുമിങ്ങോട്ടും നടന്നോ സംസാരിച്ചോ വിഷമിച്ചിട്ടുണ്ടെങ്കിൽ അവന്ന് സാധാരണ കൂലി കൊടുക്കണം. അങ്ങനെയൊരു വിശമം ഉണ്ടായില്ലെങ്കിൽ കൂലി നൽകേണ്ടതില്ല. ഈജാബിന്റെ വാചകം പറഞ്ഞു കൊടുക്കുന്നതിന് മാത്രം ഖാളി പ്രതിഫലം വാങ്ങൽ ഹറാമാണ്. കാരണം അതൊരു വിഷമകരമായ കാര്യമല്ല. ഇങ്ങനെ ശൈഖുനാ മുഹഖിഖ് ഇബ്നു സിയാദ്(റ) ഫത്വ നൽകിയിരിക്കുന്നു. എന്നാൽ, ഖാളി, സ്ത്രീയുടെ വലിയ്യല്ലെങ്കിൽ കൂലി വാങ്ങാമെന്ന് അല്ലാമാ ഉമറുൽ ഫതാ(റ) ഫത്വ നൽകിയിട്ടുണ്ട്. അദ്ദേഹം ഇങ്ങനെ പറഞ്ഞു: "വലിയ്യിനും വരനും ഖാളി നികാഹിന്റെ വാക്യം ചൊല്ലിക്കൊടുത്താൽ അവർ രണ്ടുപേരും തൃപ്തിപ്പെട്ടുകൊടുക്കുന്നത് എത്ര കൂടുതലാണെങ്കിലും ഖാളിക്ക് വാങ്ങാം. സ്ത്രീക്ക് ഖാളിയല്ലാതെ മറ്റൊരു വലിയ്യ് ഇല്ലെങ്കിൽ നികാഹിന്റെ ഈജാബ് ചൊല്ലിക്കൊടുത്തതിന് പ്രതിഫലം വാങ്ങാൻ പാടില്ല. അത്തരം ഘട്ടങ്ങളിൽ ഖാളിക്കത് നിർബന്ധമാണെന്നതാണ് കാരണം." ഈജാബ് വാക്യം ചൊല്ലിക്കൊടുക്കുന്നതിൽ യാതൊരു വിഷമവുമില്ലെന്ന് നേരത്തെ സ്ഥിരപ്പെടുത്തിയ നിലക്ക്, പ്രതിഫലം വാങ്ങാവുന്നതാണെന്ന ഫത്വയിൽ ചിന്തിക്കേണ്ടതുണ്ട്.

അലങ്കരിക്കാത്ത[1] ദീനാറും ദിർഹമും അലങ്കരിക്കാൻ വേണ്ടി കൂലിക്കു വാങ്ങൽ സാധുവല്ല. അതുകൊണ്ടുള്ള അലങ്കാരം പകരം ധനം നൽകപ്പെടാൻ മാത്രം മൂല്യമുള്ളതല്ല എന്നതാണ് കാരണം. ഇമാം അദ്റഇ(റ)യുടെ വിവരണമനുസരിച്ച് തൊത്തുവെക്കപ്പെട്ടത് വാടകക്ക് വാങ്ങുന്നത് സാധുവാകും. കാരണം അപ്പോൾ അത് ആഭരണമായിത്തീർന്നു. ആഭരണം വാടകക്ക് കൊടുക്കുന്നത് സാധുവാണെന്നതിൽ അഭിപ്രായവ്യത്യാസമില്ല. 'അറിയപ്പെട്ടത് എന്ന് പറഞ്ഞത് കൊണ്ട് അറിയപ്പെടാത്തത് വാടകക്കെടുക്കാൻ പറ്റില്ലെന്നായി. അപ്പോൾ "രണ്ടു വീടുകളിലൊന്ന് നിനക്ക് ഞാൻ കൂലിക്ക് തന്നു" എന്ന് പറയുന്നത് സാധുവല്ല. "കൂലിക്ക് വാങ്ങുന്നവന് ലഭിക്കുന്നത്" എന്നതുകൊണ്ട് കൂലിക്ക് കൊടുക്കുന്നവന് തന്നെ പ്രയോജനം ലഭിക്കുന്നത് ഒഴിവായി. ഹജ്ജ്, ഉംറ ഒഴികെ, നിയ്യത്ത് നിർബന്ധമാകുന്ന ഇബാദത്തുകൾ-ഉദാ: നിസ്കാരം-നിർവ്വഹിക്കാൻവേണ്ടി ആളെ കൂലിക്കെടുക്കൽ സാധുവാകയില്ല. കാരണം അതിന്റെ പ്രയോജനം കൂലിക്കാരനു തന്നെയാണ്. കൂലിക്കെടുത്തവനല്ല. തറാവീഹ് നിസ്കാരം പോലെയുള്ള സുന്നത്ത് നിസ്കാരത്തിൽപോലും ഇമാമത്തിന് ആളെ കൂലിക്കെടു

1. പഴയകാല നാണയങ്ങളിലെ അലങ്കാരപ്പണികൾ.

فلا يصح الاستيجار لعبادة تجب فيها نية غير نسك كالصلاة لأن المنفعة في ذلك للأجير لا المستأجر، والإمامة ولو في نفل كالتراويح لأن الإمام مصل لنفسه فمن أراد اقتدى به وإن لم ينو الإمامة، أما ما لا يحتاج إلى نية كالأذان والإقامة فيصح الاستيجار عليه والأجرة مقابلة لجميعه مع نحو رعاية الوقت وتجهيز الميت وتعليم القرآن كله أو بعضه وإن تعين على المعلم للخبر الصحيح: «إنّ احقّ ما أخذتم عليه أجراً كتاب اللّه» قال شيخنا في شرح المنهاج: يصح الاستيجار لقراءة القرآن عند القبر أو مع الدعاء بمثل ماحصل له من الأجر له او لغيره عقبها عين زماناً أو مكاناً أو لا، ونية الثواب له من غير دعاء لغو خلافاً لجمع وإن اختار السبكي ما قالوه، وكذا أهديت قراءتي أو ثوابها له خلافاً لجمع أيضاً أو بحضرة المستأجر أي أو نحو ولده فيما يظهر ومع ذكره في القلب حالتها كما ذكره بعضهم وذلك لأن موضعها موضع بركة وتنزل رحمة والدعاء بعدها أقرب إجابة وإحضار المستأجر في القلب سبب لشمول الرحمة له إذا تنزلت على قلب القارئ، وألحق

ക്കാവതല്ല.(1) കാരണം ഇമാം അവനുവേണ്ടിയാണ് നിസ്കരിക്കുന്നത്. അവൻ ഇമാമത്തിനെ കരുതിയില്ലെങ്കിലും അവനെ തുടരാനുദ്ദേശിക്കുന്നവർക്ക് തുടരാം. നിയ്യത്ത് ആവശ്യമില്ലാത്ത വാങ്ക്, ഇഖാമത്ത് പോലെയുള്ളവ നിർവ്വഹിക്കാൻ കൂലിക്കെടുക്കാം. പ്രസ്തുത കൂലി സമയനിഷ്ഠ പാലിക്കുക ഉൾപ്പെടെയുള്ള കാര്യങ്ങൾക്കായിരിക്കും.(2) മയ്യിത്ത് പരിപാലനം, ഖുർആൻ മുഴുവനായോ അൽപഭാഗമോ പഠിപ്പിക്കുക-ഖുർആൻ പഠിപ്പിക്കാൻ മറ്റൊരാളും ഇല്ലാത്തതിനാൽ ഈ മുഅല്ലിമിന്നത് ബാധ്യതയാണെങ്കിൽ പോലും-എന്നിവക്ക് ശമ്പളത്തിന്ന് നിശ്ചയിക്കൽ സാധുവാകും.

اِنَّ اَحَقَّ مَا اَخَذْتُمْ عَلَيْهِ اَجْرًا كِتَابُ الله

(നിങ്ങൾ കൂലി വാങ്ങുന്നതിൽ ഏറ്റവും അർഹമായത് അല്ലാഹുവിന്റെ ഗ്രന്ഥമാകുന്നു) എന്ന സ്വീകാര്യമായ ഹദീസാണിതിനു തെളിവ്.

## ഖബറിനരികെ ഖുർആൻ പാരായണം

ഖബറിനു സമീപം ഖുർആൻ പാരായണം ചെയ്യാൻ(ദുആ ചെയ്യലോടെ) കൂലിക്ക് വിളിക്കാം. ഓതുന്നവന് ലഭിക്കുന്ന തുല്യമായ പ്രതിഫലം തനിക്കോ മറ്റാർക്കെങ്കിലുമോ ലഭിക്കാൻ ഓതിയ ഉടനെ പ്രാർത്ഥന നടത്തുന്നതോടുകൂടി ഓതുവാനും സമയവും സ്ഥലവും നിശ്ചയിച്ചാണെങ്കിലും അല്ലെങ്കിലും ആളെ കൂലിക്ക് വിളിക്കൽ സാധുവാണെന്ന് ശൈഖുനാ ശറഹുൽ മിൻഹാജിൽ പറഞ്ഞിരിക്കുന്നു. പ്രാർത്ഥന നടത്താതെ, ആരുടെ ഗുണത്തിനു വേണ്ടി ഓതിയോ അവർക്ക് ഗുണം ലഭിക്കണമെന്ന് കരുതുന്നത് നിശ്ഫലമാണ്. ഒരു സംഘം പണ്ഡിതരുടെ അഭിപ്രായത്തിനെതിരാണിത്.(3) ഇമാം സുബ്കി(റ) അവരുടെ അഭിപ്രായത്തിന് പ്രാമാണികത കൽപിച്ചിട്ടുണ്ടെങ്കിലും.

എന്റെ ഓത്ത് അല്ലെങ്കിൽ എന്റെ ഓത്തിന്റെ പ്രതിഫലം മയ്യിത്തിനുവേണ്ടി ഹദ്‌യ ചെയ്തു എന്ന് പറയുന്നതും നിഷ്ഫലമാണ്.(4) ഇക്കാര്യത്തിലും ഒരു സംഘം പണ്ഡിതർ എതിരഭിപ്രായക്കാരാണ്. കൂലിക്ക് വിളിച്ചവന്റെയും ന്യായപ്രകാരം അവന്റെ മക്കൾ തുടങ്ങിയവരുടെയും സാന്നിധ്യത്തിൽ വെച്ചും ഓതുമ്പോൾ ആർക്കുവേണ്ടി ഓതുന്നുവോ അവരെ ഓർക്കുന്നതോടുകൂടിയും ഓതാൻ കൂലിക്ക് വിളി ക്കൽ സാധുവാകും. ചില പണ്ഡിതർ പറഞ്ഞതു പ്രകാരമാണിത്. ഖുർആൻ പാരായണം ചെയ്യപ്പെ ടുന്ന സ്ഥലം ബറക്കത്തും അനുഗ്രഹവും വർഷിക്കുന്ന സ്ഥലവും ഓത്തിന്റെ ശേഷമുള്ള പ്രാർത്ഥന

1. *പഴയകാല നാണയങ്ങളിലെ അലങ്കാരപ്പണികൾ.*
1. *ഇമാമത്തിന് പകരമായി വല്ലതും നിബന്ധനവെക്കപ്പെട്ടാൽ അത് ജുആലത് എന്ന ഇടപാടിലാണ് വരിക. (തർശീഹ്)*
2. *ഖുതുബ: നിർവഹിക്കുന്നതും ഈ ഇനത്തിൽ പെട്ടതാണ്. ശർവാനി .*
3. *അത് നിരർത്ഥകമല്ലെന്നാണ് അവർ പറഞ്ഞിരിക്കുന്നത്. അതനുസരിച്ച് കൂലിക്ക് വിളിക്കൽ സാധുവാകുന്നതും ഓതിയവൻ കൂലിക്ക് അർഹനാവുന്നതുമാണ്.*
4. *പ്രാർത്ഥന ഇല്ലാത്തതിനാൽ.*

بها الاستئجار لمحض الذكر والدعاء عقبه، وأفتى بعضهم بأنه لو ترك من القراءة المستأجر عليها آيات لزمه قراءة ما تركه ولا يلزمه استيناف ما بعده وبأن من استؤجر لقراءة على قبر لا يلزمه عند الشروع أن ينوي أن ذلك عمّا استؤجر عنه، أي بل الشرط عدم الصارف فإن قلت: صرحوا في النذر بأنه لا بد أن ينوي أنها عنه. قلت: هنا قرينة صارفة لوقوعها عمن استؤجر له ولا كذلك ثم ومن ثم لو استؤجر هنا لمطلق القراءة وصححناه احتاج للنية فيما يظهر أولاً لمطلقها كالقراءة بحضرته لم يحتج لها: . فذكر القبر مثال إنتهى ملخصاً وبغير متضمن لاستيفاء عين ما تضمن استيفاءها فلا يصح اكتراء بستان لثمرته لأن الأعيان لا تملك بعقد الإجارة قصداً. ونقل التاج السبكي في توشيحه اختيار والده التقي السبكي في آخر عمره صحة إجارة

ഉത്തരം ലഭിക്കാൻ ഏറ്റവും സാധ്യതയുള്ളതാണെന്നതും കൂലിക്ക് വിളിച്ചവനെ ഓർക്കുന്നത് ഓതുന്നവന്റെ ഹൃദയത്തിൽ റഹ്മത്ത് ഇറങ്ങുമ്പോൾ അവനും അനുഗ്രഹം ലഭിക്കാൻ കാരണമാകുമെന്നതുമാണ് ഈ മൂന്ന് രൂപങ്ങളിലും ഖുർആൻ ഓതാൻ കൂലിക്ക് വിളിക്കൽ സാധുവാകാനുള്ള കാരണം. ദിക്ർ ചൊല്ലുവാനും അതിന്റെ ഉടനെ പ്രാർത്ഥിക്കുവാനും കൂലിക്ക് വിളിക്കുന്നത് ഇതുപോലെത്തന്നെയാണ്.[1]

പ്രതിഫലം നിശ്ചയിച്ചു ഖുർആൻ പാരായണം നടത്തുമ്പോൾ ആയത്തുകൾ ഓതാതെ വിട്ടുപോയാൽ അത് ഓതൽ നിർബന്ധമാണെന്നും അതിന്റെ ശേഷമുള്ളത് വീണ്ടും ഓതൽ നിർബന്ധമില്ലെന്നും കൂലിക്ക് ഖബറിങ്കൽ ഓതാൻ വിളിക്കപ്പെട്ടവൻ ഓത്ത് തുടങ്ങുമ്പോൾ ആർക്കുവേണ്ടിയാണോ ഓതുന്നത് എന്ന് കരുതേണ്ടതില്ലെന്നും ഓതുന്നത് മറ്റൊരാൾക്കുവേണ്ടി ആവാതിരിക്കലേ നിബന്ധനയുള്ളൂ എന്നും ഫത്വ കൊടുത്തവരുണ്ട്. ഖുർആൻ പാരായണം ചെയ്യാൻ നേർച്ചയാക്കിയാൽ ഓതാൻ തുടങ്ങുമ്പോൾ ഇത് നേർച്ചയാക്കിയ ഓത്താണെന്ന് കരുതൽ അനിവാര്യമാണെന്ന് പണ്ഡിതന്മാർ വ്യക്തമാക്കിയിട്ടുണ്ടല്ലോ എന്നു സംശയം പ്രകടിപ്പിക്കുകയാണെങ്കിൽ ഞാനതിനു മറുപടി പറയാം. ഇവിടെ ഓതുന്നത് ആർക്കുവേണ്ടിയാണോ അയാൾക്കുവേണ്ടിയായി അത് ഭവിക്കുമെന്നതിന് വ്യക്തമായ സാഹചര്യത്തെളിവുണ്ട്.[2] എന്നാൽ നേർച്ചയുടെ കാര്യത്തിൽ അങ്ങനെയൊരു തെളിവില്ല. ആയതിനാൽ ഒരു ഉപാധിയും കൂടാതെ ഒരാളെ കൂലിക്ക് ഓതാൻ നിശ്ചയിക്കുകയും അത് സാധുവാണെന്ന് നാം പറയുകയും ചെയ്യുന്നപക്ഷം പ്രബലാഭിപ്രായ പ്രകാരം ഓതുന്നവൻ നിയ്യത്ത് ചെയ്യൽ ആവശ്യമാണ്. വെറും ഓത്തിനല്ല, ഓതാൻ വിളിച്ചവന്റെ സാന്നിധ്യത്തിൽവെച്ച് ഓതുംപോലെയുള്ളതിനാണ് കൂലി നിശ്ചയിച്ചിരിക്കുന്നതെങ്കിൽ ഓതുന്നവൻ നിയ്യത്ത് ചെയ്യേണ്ട ആവശ്യമില്ല. ഖബ്റിനു സമീപത്തു വെച്ചു ഓതുക എന്നു പറഞ്ഞത് ഒരു ഉദാഹരണം മാത്രമാണ്. ശൈഖുനാ പറഞ്ഞതിന്റെ രത്നച്ചുരുക്കമാണിത്രയും.[3]

'വസ്തു' പൂർണമായെടുക്കലിനെ ഉൾപ്പെടുത്താത്തത് എന്നു പറഞ്ഞതു കൊണ്ട് വസ്തു പൂർണമായെടുക്കലിനെ ഉൾപ്പെടുത്തുന്ന തരത്തിലുള്ള വാടക രീതി പാടില്ലെന്ന് വരും.[4] അതിനാൽ പഴത്തിനുവേണ്ടി തോട്ടം കൂലിക്ക് കൊടുക്കൽ സാധുവല്ല. കാരണം വാടക ഇടപാട് കൊണ്ട് വസ്തുവിന്റെ ഉടമസ്ഥത ലഭിക്കില്ല. പഴത്തിനുവേണ്ടി മരം കൂലിക്ക് കൊടുക്കൽ സാധുവാകുമെന്ന് തഖിയ്യുസ്സുബ്കി(റ) തന്റെ അവസാന കാലത്ത് ബലപ്പെടുത്തി പറഞ്ഞത് അദ്ദേഹത്തിന്റെ പുത്രൻ താജുസ്സു

1. عتاقة الصغرى എന്ന പേരിൽ പ്രസിദ്ധമായ 70000 തഹ്ലീൽ നിർവ്വഹിക്കാൻ വേണ്ടിയും (തുഹ്ഫ)
2. ഖബറിന്നരികിൽ വെച്ച് അല്ലെങ്കിൽ കൂലിക്ക് വിളിച്ചവന്റെ/അദ്ദേഹം നിർദ്ദേശിച്ചവരുടെ അടുക്കൽ വെച്ചാണല്ലോ ഓതുന്നത്. ഇതാണ് സാഹചര്യ തെളിവ്.
3. ചുരുക്കത്തിൽ നാല് രൂപങ്ങളിൽ ഖുർആൻ ഓതാൻ വേണ്ടി കൂലിക്ക് വിളിക്കൽ സാധുവാകും. 1. ഖബറിന്നരികിൽ വെച്ച്. 2. എവിടെ വെച്ചായിരുന്നാലും പാരായണത്തിന്റെ ഉടനെ കൂലിക്ക് വിളിച്ചവന് അല്ലെങ്കിൽ അവൻ നിർദ്ദേശിച്ചവന് ദുആ ചെയ്യണമെന്ന വ്യവസ്ഥയിൽ. 3. കൂലിക്ക് വിളിച്ചവന്റെ/അവൻ നിർദ്ദേശിച്ചവന്റെ സാന്നിധ്യത്തിൽ. 4. ഓതുമ്പോൾ അവനെ മനസ്സിൽ ഓർത്തുകൊണ്ട്.
4. വിശദീകരണം മുസാഖാത്തിന്റെ പാഠത്തിൽ വരുന്നുണ്ട്.

الأشجار لثمرها، وصرحوا بصحة استئجار قناة أو بئر للانتفاع بمائها للحاجة. قال في العباب: لا تجوز إجارة الأرض لدفن الميت لحرمة نبشه قبل بلائه وجهالة وقت البلاء.

(و) يجب **(على مُكْرٍ تسليم مفتاح دار)** لمكتر ولو ضاع من المكتري وجب على المكري تجديده، والمراد بالمفتاح مفتاح الغلق المثبت أما غيره فلا يجب تسليمه بل ولا قفله كسائر المنقولات **(وعمارتها)** كبناء وتطيين سطح ووضع باب وإصلاح منكسر، وليس المراد بكون ما ذكر واجباً على المكري أنه يأثم بتركه أو أنه يجبر عليه بل إنه إن تركه ثبت للمكتري الخيار كما بينته بقولي **(فإن بادر)** وفعل ما عليه فذاك **(وإلا فلمكتر خيار)** إن نقصت المنفعة **(وعلى مكتر تنظيف عرصتها)** أي الدار **(من كناسة)** وثلج، والعرصة كل بقعة بين الدور واسعة ليس فيها شيء

ബ്കി(റ) തന്റെ തൗശീഹിൽ ഉദ്ധരിച്ചിട്ടുണ്ട്. വെള്ളത്തിന്റെ ആവശ്യത്തിന് തോടും കിണറും കൂലിക്ക് കൊടുക്കൽ സാധുവാകുമെന്ന് ഫുഖഹാഉ് വ്യക്തമാക്കിയിരിക്കുന്നു. മയ്യിത്ത് മറവു ചെയ്യാൻവേണ്ടി ഭൂമി വാടകക്ക് കൊടുക്കൽ അനുവദനീയമല്ല എന്ന് ഉബാബിൽ പറഞ്ഞിരിക്കുന്നു. കാരണം മയ്യിത്ത് ദ്രവിക്കുന്നതിനു മുമ്പ് പുറത്തെടുക്കൽ നിഷിദ്ധമാണ്. എപ്പോഴാണ് മയ്യിത്ത് ദ്രവിക്കുക എന്ന് അറിയുകയുമില്ല.

## വാടക വീട്

വീട് വാടകക്ക് കൊടുക്കുന്നവൻ വാടകയ്ക്കെടുക്കുന്നവന്ന് അതിന്റെ താക്കോൽ ഏൽപ്പിച്ചു കൊടുക്കൽ നിർബന്ധമാണ്. താക്കോൽ നഷ്ടപ്പെട്ടാൽ പുതിയതൊന്ന് ഉണ്ടാക്കിക്കൊടുക്കലും നിർബന്ധമാണ്. സ്ഥിരമായി നിൽക്കുന്ന ഉറപ്പിക്കപ്പെട്ട പൂട്ടിന്റെ താക്കോലാണ് ഇവിടെ ഉദ്ദേശിക്കപ്പെടുന്നത്. അപ്പോൾ അങ്ങനെയുള്ളതല്ലാത്ത പൂട്ടിന്റെ താക്കോൽ ഏൽപ്പിച്ചു കൊടുക്കൽ നിർബന്ധമില്ല. മാത്രമല്ല, നീക്കം ചെയ്യാവുന്ന മറ്റു സാമഗ്രികൾ പോലെ പൂട്ടുകൾ കൊടുക്കൽ നിർബന്ധമില്ല.

പുതുക്കി പണിയുക, മച്ചിൽ മണ്ണ് തേക്കുക,[1] വാതിൽ ഘടിപ്പിക്കുക, പൊളിഞ്ഞത് നന്നാക്കുക, തുടങ്ങിയ ജീർണോദ്ധാരണ പ്രവൃത്തികൾ ചെയ്യേണ്ടത് വാടകക്ക് കൊടുത്തവന്റെ മേൽ നിർബന്ധമാകുന്നു. ഇപ്പറഞ്ഞ കാര്യങ്ങൾ നിർബന്ധമാണെന്നതിന്റെ വിവക്ഷ, അവ ഉപേക്ഷിച്ചാൽ അവൻ കുറ്റക്കാരനാണെന്നും അവനെ നിർബന്ധിച്ചു അത്തരം കാര്യങ്ങൾ ചെയ്യിപ്പിക്കണമെന്നുമല്ല. മറിച്ച് അതൊന്നും അവൻ ചെയ്യുന്നില്ലെങ്കിൽ വാടകക്കെടുത്തവന് ആ ഇടപാട് ദുർബലപ്പെടുത്താൻ സ്വാതന്ത്ര്യമുണ്ടായിരിക്കും എന്നതാണ്. താഴെ പറയുന്ന എന്റെ വാചകങ്ങളിലത് വ്യക്തമാക്കുന്നുണ്ട്.

ഉടമസ്ഥൻ തന്റെ ബാധ്യതകളെല്ലാം താമസംവിനാ നിർവ്വഹിച്ചെങ്കിൽ -താക്കോൽ നൽകുക, റിപ്പെയർ ചെയ്യുക- പ്രശ്നമൊന്നുമില്ല. അങ്ങനെയല്ലെങ്കിൽ, വാടക വീടിന്റെ പ്രയോജനം കുറയുമെങ്കിൽ ഇടപാട് ദുർബലപ്പെടുത്താനുള്ള സ്വാതന്ത്ര്യം വാങ്ങിയവനുണ്ട്. വീട്ടുമുറ്റത്തുണ്ടാവുന്ന ചപ്പുചവറുകൾ, ഹിമം തുടങ്ങിയവ വൃത്തിയാക്കൽ വാടകക്കെടുത്തവന്റെ ചുമതലയാണ്. വീടുകൾക്കിടയിൽ കെട്ടിടമില്ലാത്ത വിശാലമായ ഒഴിഞ്ഞ സ്ഥലമാണ് മുറ്റം. വാടകയ്ക്ക് കൊടുക്കുന്നത് ഇത്ര കാലത്തേക്കെന്ന് കണക്കാക്കിയിട്ടുണ്ടെങ്കിൽ ആ കാലത്തിലും തൊഴിലിനുള്ള പരിധി കണക്കാക്കിയിട്ടുണ്ടെങ്കിൽ അത് പൂർണമായെടുക്കുന്നതിനുള്ള കാലത്തിലും വാടകവസ്തുവിന്റെ കാര്യത്തിൽ അവൻ വിശ്വസ്ഥനായിരിക്കും. ഇപ്രകാരം തന്നെ മുൻ അവസ്ഥയോട് യോജിച്ചുകൊണ്ട് കണക്കാക്കിയിരുന്ന കാലം കഴിഞ്ഞ ശേഷവും അവനെ വിശ്വസ്ഥനായാണു പരിഗണിക്കുക. ഈ കാലയളവിൽ അവൻ വസ്തു ഉപയോഗിക്കുന്നില്ലെങ്കിലാണിത്. കാരണം അവധി കഴിഞ്ഞാൽ തിരിച്ചു കൊടുക്കലും അതിന്നാവശ്യമായി വരുന്ന ചിലവ് വഹിക്കലും അവന് നിർബന്ധമില്ല. മാത്രവുമല്ല ഇവയിലൊന്ന് വാടകക്കെടുത്തവന്റെ ബാധ്യതയായി വ്യവസ്ഥ ചെയ്താൽ ഇടപാട് ബാത്വിലാകും. വാടക വസ്തു അതിന്റെ ഉടമക്ക് ഒഴിഞ്ഞുകൊടുക്കൽ മാത്രമേ അവന് ബാധ്യതയുള്ളൂ. ധനം സൂക്ഷിക്കാൻ വാങ്ങിയവനെ

1. ഇക്കാലത്ത് സിമന്റുപണികൾ

من بناء وجمعها عرصات (وهو) أي المكتري (أمين) على العين المكتراة (مدة الإجارة) إن قدرت بزمن أو مدة إمكان الاستيفاء إن قدرت بمحل عمل (وكذا بعدها) ما لم يستعملها استصحاباً لما كان ولأنه لا يلزمه الرد ولا مؤنته بل لو شرط أحدهما عليه فسد العقد، وإنما الذي عليه التخلية كالوديع. ورجح السبكي أنه كالأمانة الشرعية فيلزمه إعلام مالكها بها أو الرد فوراً وإلاّ ضمن والمعتمد خلافه، وإذا قلنا بالأصح أنه ليس عليه إلاّ التخلية فقضيته أنه لا يلزمه إعلام المؤجر بتفريغ العين بل الشرط أن لا يستعملها ولا يحبسها لو طلبها وحينئذ يلزم من ذلك أنه لا فرق بين أن يقفل باب نحو الحانوت بعد تفريغه وأن لا لكن قال البغوي: لو استأجر حانوتاً شهراً فأغلق بابه وغاب شهرين لزمه المسمي للشهر الأول وأجرة المثل للشهر الثاني. قال شيخنا في شرح المنهاج. وما ذكره البغوي في مسألة الغيبة متجه.

ولو استعمل العين بعد المدة لزمه أجرة المثل (كأجير) فإنه أمين ولو بعد المدة أيضاً (فلا ضمان) على واحد منهما، فلو اكترى دابة ولم ينتفع بها فتلفت أو اكتراه لخياطة ثوب أو صبغه فتلف فلا

പോലെ തന്നെ.

വാടക സാധനം മതപരമായ അമാനത്ത് പോലെയാണെന്നാണ് ഇമാം സുബ്കി(റ) പ്രാമാണികത കൽപ്പിച്ച അഭിപ്രായം. അതനുസരിച്ച്, തന്റെ സാമഗ്രികളെല്ലാം എടുത്തൊഴിവാക്കിയിട്ടുണ്ടെന്ന് ഉടമയെ വിവരമറിയിക്കുകയോ വേഗം മടക്കിക്കൊടുക്കുകയോ ചെയ്യണം. അങ്ങനെ ചെയ്യാത്തപക്ഷം വാടകക്കെടുത്തവൻ ഉത്തരവാദിയാകും. പ്രബലാഭിപ്രായം ഇതിനു വിപരീതമാണ്. വസ്തു ഒഴിഞ്ഞു കൊടുക്കലൊഴികെ മറ്റൊന്നും അവൻ ചെയ്യേണ്ടതില്ല. സാധനങ്ങളെല്ലാം ഒഴിവാക്കിയിട്ടുണ്ടെന്ന് വാടകക്കു കൊടുത്തവനെ അറിയിക്കലവന് നിർബന്ധമില്ലെന്നും മറിച്ച് അവനത് ഉപയോഗിക്കുകയോ ഉടമ ആവശ്യപ്പെടുമ്പോൾ തടയുകയോ ചെയ്യരുതെന്നുമാണ് അതിന്റെ ആശയം. ഒഴിഞ്ഞു കൊടുക്കൽ മാത്രമേ ചെയ്യേണ്ടതുള്ളൂ എന്നുവരുമ്പോൾ ചരക്കുകളെടുത്തു മാറ്റിയശേഷം പീടിക മുതലായവ പൂട്ടുന്നതും പൂട്ടാതിരിക്കുന്നതും തമ്മിൽ വ്യത്യാസമുണ്ടായിരിക്കില്ല. ഒരു മാസത്തേക്കൊരാൾ ഒരു കട വാടകക്കെടുക്കുകയും കടയുടെ വാതിലടച്ചു പൂട്ടി രണ്ടു മാസത്തേക്കവൻ സ്ഥലം വിടുകയും ചെയ്താൽ ആദ്യത്തെ മാസത്തിന് നേരത്തെ നിശ്ചയിച്ച വാടകയും രണ്ടാം മാസത്തിന് സാധാരണ വാടകയും കൊടുക്കൽ നിർബന്ധമാണെന്ന് ഇമാം ബഗ്‌വീ(റ) പറഞ്ഞിരിക്കുന്നു. കട വാടകക്കെടുത്തു നാടുവിടുന്നവന്റെ കാര്യത്തിൽ ഇമാം ബഗ്‌വീ പറഞ്ഞത് ന്യായയുക്തമാണെന്ന് ശറഹുൽ മിൻഹാജിൽ ശൈഖുനായും പറഞ്ഞിരിക്കുന്നു. നിശ്ചിത അവധിക്കുശേഷം അവൻ വസ്തു ഉപയോഗിച്ചാൽ സാധാരണ കൂലി നൽകണം.

സാധനം വാടകക്കു വാങ്ങിയവനെ പോലെ തന്നെ, കൂലിക്ക് കാവലും മറ്റും നിൽക്കുന്നവനും (സെക്യൂരിറ്റി) വിശ്വസ്ഥനായി കണക്കാക്കുന്നതാണ്. നിശ്ചിത അവധിക്കു ശേഷവും അവൻ വിശ്വസ്ഥനായിരിക്കും. അതിനാൽ വല്ലതും നശിക്കുകയാണെങ്കിൽ വാടകക്കെടുത്തവനും കൂലിക്ക് സേവനം ചെയ്യുന്നവനും ഉത്തരവാദിയാവുകയില്ല. ഒരാൾ ഒരു മൃഗത്തെ കൂലിക്ക് വാങ്ങി അതിന്റെ പ്രയോജനമെടുക്കാതെ തന്നെ അത് നശിച്ചുപോയാൽ, അല്ലെങ്കിൽ തുന്നുവാനോ ചായം മുക്കുവാനോ വാങ്ങിയ വസ്ത്രം വാങ്ങിയവന്റെ പക്കൽ നിന്ന് നശിച്ചുപോയാൽ അത് അവന്റെ സ്വന്തം കൈവശത്തിലായിരുന്നാലും അല്ലെങ്കിലും അവൻ ഉത്തരവാദിയല്ല. കൂലിക്കു വിളിച്ചവൻ കൂലിക്കാരന്റെ കൂടെ ജോലി കഴിയുന്നത് വരെ ഇരിക്കുക, തന്റെ വീട്ടിൽ കൂലിക്കാരനെ വരുത്തി ജോലി ചെയ്യിക്കുക എന്നിവ ജോലിക്കാരന് ഉടമസ്ഥത ഇല്ലാത്തതിനു ഉദാഹരണമാണ്.

## കാവൽക്കാരൻ ഉത്തരവാദിയല്ല

വാടകയ്ക്കെടുത്തവന്റെയും സേവകന്റെയും ഭാഗത്തുനിന്ന് വീഴ്ചയൊന്നും ഉണ്ടായിട്ടില്ലെങ്കിലാണ് ഉത്തരവാദിത്തമില്ലാതിരിക്കുന്നത്. ഒരാൾ കൂലിക്ക് വാങ്ങിയ മൃഗത്തെ ഉപയോഗപ്പെടുത്താതെ ആല

يضمن سواء انفرد الأجير باليد أم لا كأن قعد المكتري معه حتى يعمل أو أحضره منزله ليعمل (إلاَّ **بتقصير**) كأن ترك المكتري الإنتفاع بالدابة فتلفت بسبب كانهدام سقف إصطبلها عليها في وقت لو انتفع بها فيه عادة سلمت، وكأن ضربها أو اركبها أثقل منه. ولا يضمن أجير لحفظ دكان مثلاً إذا أخذ غيره ما فيها. قال الزركشي: إنه لا ضمان أيضاً على الخفير، كأن استأجره ليرعي دابته فأعطاها آخر يرعاها فيضمنها كل منهما والقرار على من تلفت بيده، كأن أسرف خباز في الوقود أو مات المتعلم من ضرب المعلم فإنه يضمن ويصدق الأجير في أنه لم يقصر ما لم يشهد خبيران بخلافه، ولو اكترى دابَةً ليركبها اليوم ويرجع غداً فأقامه بها ورجع فى الثالث ضمنها فيه فقط لأنه استعملها فيه تعدياً، ولو اكترى عبدا لعمل معلوم ولم يبين موضعه فذهب به من بلد العقد إلى آخر فأبق ضمنه مع الأجرة.

فرع: يجوز لنحو القصار حبس الثوب كرهنه بأجرته حتى يستوفيها. **(ولا أجرة)** لعمل كحلق رأس وخياطة ثوب وقصارته وصبغه بصبغ مالكه **(بلاشرط)** الأجرة، فلو دفع ثوبه إلى خياط ليخيطه

യിൽ കെട്ടിയിടുകയും തൊഴുത്തിന്റെ മേൽക്കൂര പൊളിഞ്ഞു വീഴുക പോലെയുള്ള കാരണത്താൽ മൃഗം നശിക്കുകയും ചെയ്തു - ആ സമയത്ത് മൃഗത്തെ പ്രയോജനപ്പെടുത്തിയിരുന്നെങ്കിൽ അത് രക്ഷപ്പെടുമായിരുന്നു - ഇത് വീഴ്ചക്ക് ഉദാഹരണമാണ്. സാധാരണയിൽ കവിഞ്ഞു മൃഗത്തെ അടിക്കുക, വഹിക്കാവുന്നതിലും കൂടുതൽ ഭാരം വഹിപ്പിക്കുക മുതലായവ അവന്റെ ഭാഗത്തു വരുന്ന വീഴ്ചയാണ്.

കട-ഉദാഹരണം-കാക്കാൻ വേണ്ടി കൂലിക്കു നിൽക്കുന്നവൻ, പീടികയിലെ ചരക്കുകൾ ആരെങ്കിലും എടുത്തുകൊണ്ടുപോയാൽ ഉത്തരവാദിയാവുകയില്ല. (അങ്ങാടികളിലും മറ്റും നിൽക്കുന്ന) പാറാവുകാരനും ഉത്തരവാദിയാവുകയില്ലെന്ന് ഇമാം സർകശീ പറഞ്ഞിരിക്കുന്നു.

## പാചകക്കാരനും അധ്യാപകനും

മൃഗത്തെ മേക്കാൻ ഒരാൾ കൂലിക്കെടുക്കുകയും അവനത് മറ്റൊരാൾക്ക് കൊടുക്കുകയും ചെയ്താൽ അവർ രണ്ടുപേരും ഉത്തരവാദികളാകും. ആരുടെ പക്കൽനിന്നാണോ നശിച്ചത് അവന്റെ ബാധ്യതയിലായിരിക്കും അത് സ്ഥിരപ്പെടുക. റൊട്ടി ചുടുന്നവൻ അമിതമായി തീ കത്തിച്ചതുകാരണം അത് കരിഞ്ഞാൽ അവൻ ഉത്തരവാദിയാകും. അധ്യാപകന്റെ അടി കാരണം വിദ്യാർത്ഥി മരണപ്പെട്ടാൽ അധ്യാപകൻ ഉത്തരവാദിയാകും. താൻ വീഴ്ചവരുത്തിയിട്ടില്ലെന്ന് കൂലിക്കാരൻ പറഞ്ഞാൽ, അവന്റെ വാദത്തിനെതിരായി വിവരസ്ഥരായ രണ്ടാളുകൾ സാക്ഷിനിന്നിട്ടില്ലെങ്കിൽ അവന്റെ വാദം അംഗീകരിക്കണം. ഇന്നത്തെ യാത്രക്കുപയോഗിച്ചു നാളെ തിരിച്ചു തരാമെന്ന വ്യവസ്ഥയിൽ ഒരാൾ മൃഗത്തെ വാടകക്കെടുക്കുകയും അതിനെ താമസിപ്പിച്ചു മൂന്നാം ദിവസം തിരിച്ചു കൊടുക്കുകയും ചെയ്യുന്നപക്ഷം മൂന്നാം ദിവസം മൃഗത്തിന് വല്ലതും സംഭവിക്കാനിടയായാൽ അവനതിന് മാത്രം ഉത്തരവാദിയാകുന്നതാണ്. കാരണം മൂന്നാം ദിവസം അവനതിനെ ഉപയോഗിച്ചത് അതിക്രമമാണ്. ജോലിസ്ഥലം വ്യക്തമാക്കാതെ അറിയപ്പെട്ട ജോലിക്കു വേണ്ടി ഒരാൾ ഒരടിമയെ കൂലിക്കെടുക്കുകയും ഇടപാട് നടന്ന നാട്ടിൽ നിന്നും മറ്റൊരു നാട്ടിലേക്ക് അടിമയെ അവൻ കൊണ്ടുപോവുകയും അവിടെവെച്ച് അടിമ ഓടിപ്പോവുകയുമുണ്ടായാൽ കൂലിയോടൊപ്പം അടിമക്കവൻ ഉത്തരവാദിയാകും.

## അലക്കുകാരന്റെയും തയ്യൽകാരന്റെയും കൂലി

നിശ്ചിത കൂലി പൂർണമായി കിട്ടുന്നതിനായി അലക്കുകാരൻ വാങ്ങിയ വസ്ത്രങ്ങൾ കൊടുക്കാതെ തടഞ്ഞുവെക്കൽ-കൂലിക്ക് പകരം പണയം വെക്കുന്നതുപോലെ തന്നെ-അവന് അനുവദനീയമാണ്. മുടി കളയുക, വസ്ത്രം തുന്നുക, അലക്കുക, ഉടമ നൽകിയ ചായം കൊണ്ടു വസ്ത്രം ചായം പിടിപ്പിക്കുക തുടങ്ങിയ ജോലികൾക്ക് പ്രതിഫലം വ്യവസ്ഥ ചെയ്തിരുന്നില്ലെങ്കിൽ പ്രതിഫലമുണ്ടായിരിക്കില്ല. ഒരാൾ തന്റെ വസ്ത്രം തുന്നാൻ തുന്നൽകാരനെയും അലക്കാൻ അലക്കുകാരനെയും ചായം

أو قصار ليقصره أو صباغ ليصبغه ففعل ولم يذكر أحدهما أجرة ولا ما يفهمها فلا أجرة له لأنه متبرع. قال في البحر: ولأنه لو قال أسكنّي دارك شهراً فأسكنه لا يستحق عليه أجرة اجماعاً وإن عرف بذلك العمل بها لعدم التزامها، ولا يستثني وجوبها على داخل حمام أو راكب سفينة مثلاً بلا إذن لا ستيفائه المنفعة من غير أن يصرفها صاحبها إليه بخلافه بإذنه، أما إذا ذكر أجرة فيستحقها قطعاً إن صح العقد وإلاّ فأجرة المثل، وأما إذا عرض بها كأرضيك أو لا أخيبك أو ترى ما يسرك فيجب أجرة المثل **(وتقررت)** أي الأجرة التي سميت في العقد **(عليه)** أي المكتري **(بمضي مدة)** في الإجارة المقدرة بوقت أو مضي مدة إمكان الاستيفاء في المقدرة بعمل **(وإن لم يستوف)** المستأجر المنفعة لأن المنافع تلفت تحت يده وإن ترك لنحو مرض أو خوف طريق إذ ليس على المكري إلاّ التمكين من الاستيفاء وليس له بسبب ذلك فسخ ولا رد إلى تيسّر العمل **(وتنفسخ)** الإجارة **(بتلف مستوفى منه معين)** في العقد كموت نحو دابة وأجير معينين وانهدام دار ولو بفعل المستأجر **(في)** زمان **(مستقبل)** لفوات محل المنفعة فيه لا في ماض

മുക്കാൻ ചായം മുക്കുന്നവനെയും ഏൽപ്പിക്കുകയും അവരപ്രകാരം ചെയ്യുകയുമുണ്ടായി. രണ്ടിലൊരാളും കൂലി പറയുകയോ എന്തെങ്കിലും സൂചിപ്പിക്കുകയോ ചെയ്തിരുന്നില്ല. എങ്കിലവർക്ക് കൂലിയുണ്ടാവുകയില്ല. കാരണം അതവൻ സൗജന്യമായി ചെയ്തുകൊടുത്തതാണ്. "ഒരു മാസം നീ എന്നെ നിന്റെ വീട്ടിൽ താമസിപ്പിക്കുക" എന്നൊരാൾ മറ്റൊരാളോട് പറഞ്ഞതനുസരിച്ച് അവൻ താമസിപ്പിച്ചാൽ അതിന് കൂലി കൊടുക്കാൻ അവൻ ബാധ്യസ്ഥനല്ലെന്നതിൽ അഭിപ്രായ വ്യത്യാസമില്ലെന്നതും ഇതിന് കാരണമാണെന്ന് ബഹ്ർ എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ട്. വ്യവസ്ഥ ചെയ്യാതെ തന്നെ മേൽ ജോലിക്ക് പ്രതിഫലം കൊടുക്കൽ അറിയപ്പെട്ടതാണെങ്കിലും നിർബന്ധമില്ല.(1)

ഉടമയുടെ അനുമതിയില്ലാതെ കുളിപ്പുരയിൽ പ്രവേശിക്കുകയോ കപ്പലിൽ സഞ്ചരിക്കുകയോ-ഉദാഹരണം-ചെയ്തവൻ അതിന്റെ പ്രയോജനം ഉപയോഗപ്പെടുത്തിയതിനാൽ കൂലി കൊടുക്കൽ ഒഴിവാകുകയില്ല. ഉടമയുടെ സമ്മതത്തോടെയാണിതു ചെയ്തതെങ്കിൽ കൂലി കൊടുക്കേണ്ടതില്ല. പ്രതിഫലം പറഞ്ഞിരുന്നുവെങ്കിൽ ഇടപാട് സാധുവാകുന്നപക്ഷം കൂലിക്ക് അർഹനാകുമെന്നത് ഉറപ്പാണ്. ഇടപാട് സാധുവായിരുന്നില്ലെങ്കിൽ സാധാരണ കൂലിക്ക് അർഹതയുണ്ടായിരിക്കും. പറഞ്ഞ കൂലിക്ക് അർഹതയുണ്ടായിരിക്കില്ല. "നിന്നെ ഞാൻ തൃപ്തിപ്പെടുത്തും, നിന്നെ ഞാൻ വെറുതെയാക്കില്ല, സന്തോഷപ്രദമായത് നിനക്ക് കാണാം." എന്നിങ്ങനെ പറഞ്ഞു കൂലി സൂചിപ്പിച്ചിരുന്നെങ്കിൽ സാധാരണ കൂലി നൽകൽ നിർബന്ധമാണ്.

സമയംകൊണ്ട് കണക്കാക്കപ്പെട്ട വാടക ഇടപാടിൽ നിശ്ചിത സമയം കഴിയുന്നതുകൊണ്ടും ജോലി കൊണ്ട് കണക്കാക്കപ്പെടുന്നതിൽ ജോലി പൂർണമായി നിർവ്വഹിക്കാൻ സാധ്യമാകുന്ന സമയം തീർന്നാലും ഇടപാടിൽ നിശ്ചയിച്ച കൂലി, വാടകയ്ക്കു വാങ്ങിയവന്റെ ബാധ്യതയിൽ സ്ഥിരപ്പെടും. പ്രയോജനമെടുത്തില്ലെങ്കിലും ശരി. കാരണം വസ്തു അവന്റെ കൈവശത്തിലായിരിക്കെയാണ് പ്രയോജനം നഷ്ടപ്പെട്ടത്. രോഗം കാരണമോ വഴി സുരക്ഷിതമല്ലാതിരുന്നതിനാലോ ആണ് പ്രയോജനമെടുക്കാതിരുന്നത് എങ്കിലും കൂലി ബാധ്യതയാവും. പ്രയോജനമെടുക്കാൻ സൗകര്യപ്പെടുത്തി കൊടുക്കുക മാത്രമേ കൂലിക്ക് നൽകുന്നവന് നിർബന്ധമുള്ളൂ. ഇക്കാരണങ്ങളാൽ ഇടപാട് ദുർബലപ്പെടുത്തലും ജോലിക്ക് എളുപ്പമുണ്ടാകുന്നതുവരെ തിരിച്ചു കൊടുക്കലും വാടകക്കെടുത്തവന് അനുവദനീയമല്ല.

പ്രയോജനമെടുക്കാൻ ഇടപാടിൽ നിജപ്പെടുത്തിയിരിക്കുന്ന വസ്തു നശിച്ചാൽ വാടകയിടപാട് ദുർബലപ്പെടും. കൂലിക്കെടുത്ത നിശ്ചിത കൂലിക്കാരനും മൃഗവും മരണപ്പെടുക, വീട് പൊളിഞ്ഞു വീഴുക

1. പറഞ്ഞില്ലെങ്കിലും പ്രതിഫലം നൽകൽ പതിവുള്ളതാണെങ്കിൽ അത് നിർബന്ധമാണെന്നാണ് ഇമാം റൂയാനീ(റ) ഫത്വ നൽകിയിട്ടുള്ളത്. ഇബ്നു അബ്ദിസ്സലാം(റ) പ്രബലമാക്കിയ ഈ വീക്ഷണപ്രകാരം ഒട്ടേറെ പിൻഗാമികളായ പണ്ഡിതരും ഫത്വ നൽകിയിട്ടുണ്ട്. ഇപ്പോൾ നടപ്പുള്ള സമ്പ്രദായവും ഇതാണ്-ഇആനത്ത്.

بعد القبض إذا كان لمثله أجرة لا ستقراره بالقبض فيستقر قسطه من المسمي باعتبار أجرة المثل، وخرج بالمستوفي منه غيره مما يأتي وبالمعين في العقد المعين عما في الذمة فإن تلفهما لا يوجب انفساخاً بل يبدلان، ويثبت الخيار على التراخى على المعتمد بعيب نحو الدابة المقارن إذا جهله والحادث لتضرره وهو ما أثر في المنفعة تأثيراً يظهر به تفاوت أجرتها، ولا خيار في إجارة الذمة بعيب الدابة بل يلزمه الإبدال، ويجوز في إجارة عين أوذمة استبدال المستوفي كالراكب والساكن والمستوفي بل كالمحمول والمستوفي فيه كالطريق بمثلها أو بدون مثلها ما لم يشرط عدم الإبدال في الأخيرين.

فرع: لو استأجر ثوباً للبس المطلق لا يلبسه وقت النوم ليلاً وإن اطّردت عادتهم بذلك، ويجوز لمستأجر الدابة مثلاً منع المؤجر من حمل شيء عليها.

فائدة: قال شيخنا: ان الطبيب الماهر أي بأن كان خطؤه نادراً لو شرطت له أجرة وأعطي ثمن الأدوية فعالجه بها فلم يبرأ استحق المسمي إن صحت الإجارة وإلاّ فأجرة المثل، وليس للعليل الرجوع عليه بشيء لأن المستأجر عليه المعالجة لا الشفاء بل إن شرط

തുടങ്ങിയവ ഉദാഹരണം. നശിക്കുന്നത് വാടകക്ക് എടുത്തവന്റെ പ്രവർത്തനഫലമാണെങ്കിലും ശരി. ശേഷം വരാനുള്ള കാലത്തെ ഇടപാടാണ് ദുർബല പ്പെടുക. ഭാവിയിൽ പ്രയോജനമെടുക്കേണ്ട വസ്തു നശിച്ചു പോയിരിക്കുന്നു എന്നതാണതിനു കാരണം. വസ്തു കൈപറ്റിയ ശേഷമുള്ള കഴിഞ്ഞ കാലത്തെ ഇടപാട് ദുർബലപ്പെടുകയില്ല. നശിക്കുന്നതിനു മുമ്പെടുത്ത പ്രയോജനം കൂലിക്ക് അർഹിക്കുന്നു ണ്ടെങ്കിലാണിത്. അപ്പോൾ ഇടപാടിൽ നിശ്ചയിച്ച കൂലിയിൽ നിന്ന് കഴിഞ്ഞ കാലത്തിനുള്ള വിഹിതം സാധാരണ കൂലിയായി സ്ഥിരപ്പെടും. പ്രയോജന മെടുക്കപ്പെടുന്നത് എന്നു പറഞ്ഞതിനാൽ താഴെ വരുന്നതിൽ നിന്ന് അതൊഴികെയുള്ളതും, ഇടപാ ടിൽ നിജപ്പെടുത്തപ്പെട്ടത് എന്നതുകൊണ്ട് ഉത്തര വാദിത്വത്തിൽ നിജപ്പെടുത്തപ്പെട്ടതും ഒഴിവായി. അപ്പോൾ അവരണ്ടും നശിച്ചാൽ ഇടപാട് ദുർബല പ്പെടുക അനിവാര്യമല്ല. മറിച്ച് പകരം നൽകേണ്ട താണ്.

മൃഗം പോലെയുള്ളതിൽ ഇടപാട് നടത്തുമ്പോൾ തന്നെയുള്ളതും വാടകയ്ക്കെടുത്തവന്റെ അറിവിൽ പെടാത്തതുമായ ന്യൂനതകളും പുതുതായുണ്ടാ കുന്ന ന്യൂനതകളും നിമിത്തം ഇടപാടു ദുർബലപ്പെ ടുത്താൻ വാടകക്കെടുത്തവന് സ്വാതന്ത്ര്യമുണ്ട്. ദുർബലപ്പെടുത്തൽ സാവധാനം മതി എന്നതാണ് പ്രബലാഭിപ്രായം. വാടകക്കെടുത്തവന് പ്രസ്തുത ന്യൂനതകൾ വിഷമമുണ്ടാക്കുമെന്നതാണ് കാരണം. പ്രതിഫലത്തിൽ വ്യക്തമായ വ്യത്യാസം വരുംവിധം പ്രയോജനത്തിലുണ്ടായിത്തീരുന്ന ന്യൂനതയാണ്, ദുർബലപ്പെടുത്താൻ സ്വാതന്ത്ര്യം നൽകപ്പെടുന്ന ന്യൂനത. ഉത്തരവാദിത്വത്തിൽ വാടകക്കു നൽകപ്പെട്ട മൃഗത്തിലുള്ള ന്യൂനത മൂലം ഉടമസ്ഥനോട് സംസാരിച്ച് ദുർബലപ്പെടുത്താനുള്ള സ്വാതന്ത്ര്യം വാങ്ങിയവനില്ല. മറിച്ച് അതിന് പകരം നിർബന്ധ മായും മറ്റൊരു മൃഗം നൽകണം. വാഹനത്തിൽ സഞ്ചരിക്കുന്നവൻ, വീട്ടിൽ താമസിക്കുന്നവൻ തുട ങ്ങിയ പ്രയോജനമെടുക്കുന്നവരും വഹിക്കപ്പെടുന്ന വസ്തു പോലെയുള്ളതും ഏതിലൂടെ പ്രയോജന മെടുക്കുന്നുവോ ഉദാ: വഴി. അതിനെയും അവക്ക് തുല്യമായതുകൊണ്ടും അല്ലാത്തതുകൊണ്ടും മാറ്റി യെടുക്കുന്നത് അനുവദനീയമാണ്. അവസാനം പറഞ്ഞ രണ്ടെണ്ണത്തിൽ, മാറ്റിത്തരില്ലെന്ന് വ്യവസ്ഥ ചെയ്തിട്ടില്ലെങ്കിലേ മാറ്റിക്കൊടുക്കേണ്ടതുള്ളൂ.

നിരുപാധികം ധരിക്കാൻ വേണ്ടി വാടകയ്ക്കെടുത്ത വസ്ത്രം രാത്രി ഉറങ്ങുമ്പോൾ ധരിക്കാൻ പാടി ല്ല. സാധാരണഗതിയിൽ ഉറങ്ങുമ്പോൾ ധരിക്കുന്ന പതിവുണ്ടെങ്കിലും -മൃഗത്തെ വാടകക്ക് എടുത്തവ ന്, കൂലിക്ക് കൊടുത്തവന്റെ വല്ല സാധനങ്ങളും അതിൽ കയറ്റുന്നത് തടയാനധികാരമുണ്ട്.

## ചികിത്സയും പ്രതിഫലവും

ശൈഖുനാ പറയുന്നു: “വിദഗ്ദനായ വൈദ്യന് - അപൂർവ്വമായേ ഇയാൾക്ക് തെറ്റ് പറ്റാറുള്ളൂ - പ്രതിഫലം നിശ്ചയിക്കുകയും മരുന്നിന്റെ വില അവന് നൽകുകയും ചെയ്തു. അയാൾ ചികിത്സ നട

ത്തി. രോഗം സുഖപ്പെട്ടതുമില്ല. എന്നാൽ കൂലി ക്കെടുത്തത് സാധുവായ രൂപത്തിലായിരുന്നെങ്കിൽ[1] നിശ്ചിത കൂലിയും ഇല്ലെങ്കിൽ സാധാരണ കൂലിയും വൈദ്യന്നവകാശപ്പെട്ടതാണ്. കൊടുത്തത് എന്തെ ങ്കിലും തിരിച്ചു വാങ്ങാൻ രോഗിക്കവകാശമില്ല. കാരണം പ്രതിഫലം നിശ്ചയിച്ചത് ചികിത്സക്കാണ്; രോഗശമനത്തിനല്ല. മറിച്ച്, രോഗം മാറിയാൽ പ്രതി ഫലം എന്ന് ഇടപാടിൽ നിബന്ധന വെച്ചാൽ ഇട പാട് തന്നെ ബാത്വിലാകും. രോഗം മാറ്റുക എന്നത് അല്ലാഹുവിന്റെ കഴിവിൽ പെട്ടതാണ്. മറ്റാരുടെയും കഴിവല്ല, എന്നതാണതിനു കാരണം. വിദഗ്ദന ല്ലാത്ത വൈദ്യൻ പ്രതിഫലത്തിനർഹനല്ല. മരു ന്നിന്റെ വില വരെ അവനോട് തിരിച്ചു വാങ്ങാം. തനി ക്കർഹതയില്ലാത്ത കാര്യത്തിലേർപ്പെട്ട് വീഴ്ച കാണിച്ചുവെന്നതാണ് കാരണം.[2]

## തർക്കവും കൂലിയും

വാടകയ്ക്ക് വാങ്ങിയവനും കൊടുത്തവനും തമ്മിൽ പ്രതിഫലം, കാലപരിധി, പ്രയോജനമെടു ക്കേണ്ട വഴിദൂരം-അഞ്ച് ഫർസഖോ പത്ത് ഫർസഖോ എന്ന്-വാടകക്ക് കൊടുത്തതിന്റെ കണ ക്ക്, വീടു മുഴുവനോ അതിലെ ഒരു മുറിയോ എന്ന് -തുടങ്ങിയവയിൽ ഭിന്നതയുണ്ടായാൽ രണ്ടാളും സത്യം ചെയ്യണം. അതോടെ വാടകയിടപാട് ദുർബ ലപ്പെടുന്നതാണ്. വാടകക്കെടുത്തവൻ താൻ എടുത്ത പ്രയോജനത്തിന് സാധാരണ നിലയിലുള്ള കൂലി നൽകൽ നിർബന്ധമാണ്.

بطلت الإجارة لأنه بيد الله تعالى لا غير، أما غير الماهر فلا يستحق أجرة ويرجع عليه بثمن الأدوية لتقصيره بمباشرته بما ليس هو له بأهل.

**(ولو اختلفا)** أي المكري والمكتري **(في أجرة أو مدة)** أو قدر منفعة هل هي عشرة فراسخ أو خمسة أو في قدر المستأجر هل هو كل الدار أو بيت منها **(تحالفا وفسخت)** أي الإجارة ووجب على المكتري أجرة المثل لما استوفاه.

فرع: لو وجد المحمول على الدابة مثلاً ناقصاً نقصاً يؤثر وقد كاله المؤجر حط قسطه من الأجرة إن كانت الإجارة في الذمة وإلاّ لم يحط شيء من الأجرة ولو استأجر سفينة فدخلها سمك فهل هو له أو للمؤجر وجهان.

تتمة: يجوز المساقاة وهي أن يعامل المالك غيره على نخل أو شجر عنب مغروس معين فى العقد مرئي لهما عنده ليتعهده بالسقي والتربية على أن الثمرة الحادثة أو الموجودة لهما، ولا تجوز في غير نخل وعنب إلاّ تبعاً لهما، وجوزها القديم في سائر الأشجار وبه قال مالك وأحمد واختاره جمع من

## കപ്പലിൽ കയറിയ മത്സ്യം

വാടകയ്ക്ക് വാങ്ങിയ മൃഗത്തിന്റെ -ഉദാഹരണം- പുറത്ത് കയറ്റിവെച്ച വസ്തു അളന്നു തിട്ടപ്പെടു ത്തിയത് വാടകക്ക് കൊടുത്തവനായിരിക്കെ അതിൽ കാര്യമായ കുറവ് കണ്ടാൽ, വാടകയിടപാട് റൊക്കം സംഖ്യക്കല്ലായിരുന്നെങ്കിൽ കുറഞ്ഞുപോയ വസ്തുവിന്റെ വിഹിതം വാടകയിൽ നിന്ന് കിഴിക്കണം. വാടകക്ക് കൊടുത്തത് നിജപ്പെട്ട മൃഗത്തെയായിരുന്നെങ്കിലും അളന്നിരുന്നത് കൂലിക്കെടുത്തവനായി രുന്നെങ്കിലും കൂലിയിൽ നിന്ന് ഒന്നും കുറക്കാൻ പാടില്ല. വാടകക്കെടുത്ത കപ്പലിൽ മത്സ്യം കയറി യാൽ അത് വാടകക്ക് എടുത്തവനാണോ കൊടുത്തവനാണോ രണ്ടഭിപ്രായവുമുണ്ട്.

## തോട്ടം പരിപാലിക്കൽ

തോട്ടങ്ങൾ നനയ്ക്കാൻ ഏൽപ്പിക്കൽ (മുസാഖാത്ത്) അനുവദനീയമാണ്. രണ്ടുപേരും കണ്ടിരി ക്കുന്നതും ഇടപാടിൽ നിജമാക്കപ്പെട്ടതുമായ നട്ടുവളർത്തിയ ഈത്തപ്പന മരം, മുന്തിരി വള്ളി തുടങ്ങി യവ നനച്ചു പരിപാലിച്ചു സംരക്ഷിക്കാൻവേണ്ടി, ഇപ്പോൾ അവയിലുള്ളതോ ഇനി ഉണ്ടാവുന്നതോ ആയ പഴങ്ങൾ രണ്ടുപേർക്കുമെന്ന വ്യവസ്ഥപ്രകാരം ഉടമ മറ്റൊരാളുമായി നനക്കുവാൻ ഏൽപിക്കു

1. *വൈദ്യനെ ചികിത്സാർത്ഥം കൂലിക്ക് വിളിച്ചത് നിശ്ചിത സമയം വെച്ചും മറ്റും സാധുവായ രൂപത്തിലാണെങ്കിൽ.*
2. *ഇത്തരക്കാരിൽനിന്നും ഉപകാരമല്ല മറിച്ച് ഉപദ്രവമാണ് സംഭവിക്കുന്നത് -തുഹ്ഫ.*

أصحابنا، ولو ساقاه على ودي غير مغروس ليغرسه ويكون الشجر أو ثمرته إذا أثمر لهما لم تجز لكن قضية كلام جمع من السلف جوازها والشجر لمالكه وعليه لذي الأرض أجرة مثلها.

والمزارعة هي أن يعامل المالك غيره على أرض ليزرعها بجزء معلوم مما يخرج منها والبذر من المالك، فإن كان البذر من العامل فهي مخابرة وهما باطلان للنهي عنهما، واختار السبكي كجمع آخرين جوازهما واستدلوا بعمل عمر رضي الله عنه وأهل المدينة، وعلى المرجح فلو أفردت الأرض بالمزارعة فالمغلّ للمالك وعليه للعامل أجرة عمله ودوابه وآلاته، وإن أفردت الأرض بالمخابرة فالمغلّ للعامل وعليه لمالك الأرض أجرة مثلها وطريق جعل الغلة لهما ولا أجرة أن يكتري العامل نصف الأرض بنصف البذر ونصف عمله ونصف منافع آلاته أو بنصف البذر ويتبرع بالعمل والمنافع إن كان البذر منه، فإن كان من المالك استأجره نصف البذر ليزرع له النصف الآخر من البذر في نصف الأرض ويعيره نصفها.

ന്ന ഇടപാടാണിത്. ഈത്തപ്പഴം, മുന്തിരി അല്ലാത്തവയിൽ അനുബന്ധമായിട്ടല്ലാതെ അനുവദനീയമല്ല. എന്നാൽ മറ്റു മരങ്ങളിലും മുസാഖാത്ത് അനുവദനീയമാകുമെന്നതാണ് ഇമാം ശാഫി(റ)യുടെ ഖദീമായ അഭിപ്രായം. ഇമാം മാലിക്(റ), അഹ്മദ്(റ) എന്നിവരും ഈ അഭിപ്രായമാണ് പറഞ്ഞിരിക്കുന്നത്. ഇമാം ശാഫിഈ(റ)യുടെ അനുയായികളിൽ ഒരു സംഘം ഇതിന് പ്രാമാണികത കൽപ്പിച്ചിട്ടുണ്ട്. മരം അല്ലെങ്കിൽ പഴം രണ്ടുപേർക്കുമായിരിക്കും എന്ന വ്യവസ്ഥയിൽ തൈകൾ നട്ടുപിടിപ്പിച്ചു നനക്കുവാൻ ഇടപാട് നടത്തുന്നത് അനുവദനീയമല്ല. എങ്കിലും മുൻഗാമികളായ പണ്ഡിതന്മാരിൽ ഒരു സംഘത്തിന്റെ വാക്കിൽ നിന്ന് വ്യക്തമാകുന്നത് ഇത് അനുവദനീയമാണെന്നാണ്. (അനുവദനീയമല്ലെന്ന അഭിപ്രായ പ്രകാരം) മരം തൈകളുടെ ഉടമയ്ക്കായിരിക്കും. സ്ഥലത്തിന്റെ ഉടമയ്ക്ക് അതിന്റെ സാധാരണ കൂലി നൽകേണ്ടതാണ്.

## കൃഷി ചെയ്യാൻ കൊടുക്കൽ

ഭൂമിയിൽ നിന്ന് ലഭിക്കുന്ന വരുമാനത്തിന്റെ നിശ്ചിത വിഹിതം നൽകാമെന്ന വ്യവസ്ഥയിൽ ഭൂമിയുടെ ഉടമസ്ഥൻ വിത്ത് നൽകി കൃഷി ചെയ്യാൻ ഭൂമി മറ്റൊരാൾക്ക് നൽകുന്ന ഇടപാടിന് 'മുസാറഅത്ത്' എന്നും വിത്ത് തൊഴിലാളി തന്നെയെടുത്തു കൃഷി ചെയ്യുന്നതിന് ഉടമസ്ഥൻ തൊഴിലാളിക്ക് ഭൂമി വിട്ടുകൊടുക്കുന്നതിന് 'മുഖാബറത്ത്' -വാരത്തിന്ന് നൽകൽ- എന്നും പറയുന്നു. ഇവരണ്ടും വിരോധിക്കപ്പെട്ടതായതിനാൽ രണ്ടും ബാത്വിലാണ്. ഒരു സംഘം പണ്ഡിതന്മാരുടെ പിന്തുണയുമുണ്ടിതിന്. ഇമാം സുബ്കി(റ) ഇത് രണ്ടും അനുവദനീയമാണെന്ന് ബലപ്പെടുത്തി പറഞ്ഞിരിക്കുന്നു.[1] ഉമർ(റ)വും മദീനക്കാരും ചെയ്തതാണ് അവർക്ക് തെളിവ്.

മുസാറഅത്ത് മാത്രം നടത്തിയാൽ കിട്ടുന്ന വരുമാനം ഉടമക്കായിരിക്കും. കൃഷിക്കാരന് അവന്റെയും മൃഗങ്ങളുടെയും കൃഷിയുപകരണങ്ങളുടെയും കൂലി നൽകൽ ഉടമസ്ഥന്റെ ബാധ്യതയാണ്. കൃഷി ചെയ്യാൻ ഭൂമി വിട്ടുകൊടുക്കുക മാത്രം ചെയ്താൽ ആദായം കൃഷി ചെയ്യുന്നവനായിരിക്കും. ഭൂമിയുടെ ഉടമക്ക് അതിന്റെ സാധാരണ കൂലി നൽകേണ്ട ബാധ്യത കൃഷിക്കാരനുണ്ടാകും. രണ്ട് പേരും കൂലി നൽകാതെ വരുമാനം രണ്ടുപേർക്കും കൂടിയാവാനുള്ള മാർഗം, കർഷകൻ വിത്ത്, ജോലി, ഉപകരണങ്ങളുടെ പ്രയോജനം എന്നിവയുടെ പാതിക്ക് പകരം ഭൂമിയുടെ പാതി കൂലിക്ക് എടുക്കുക. അല്ലെങ്കിൽ തന്റെ ജോലിയും ഉപകരണങ്ങളുടെ പ്രയോജനവും സൗജന്യമായി നൽകി പകുതി വിത്തിന് പകരം പകുതി നിലംകൂലിക്ക് വാങ്ങി, വിത്തിറക്കുക. അല്ലെങ്കിൽ വിത്ത് ഭൂവുടമ ഇറക്കുകയും പകുതി വിത്ത് പകുതി ഭൂമിയിൽ കൃഷിചെയ്യാൻ പകുതി വിത്തിനുപകരം കർഷകനെ കൂലിക്കെടുത്തു പകുതി ഭൂമി അവന് വായ്പയായി നൽകുകയോ ചെയ്യലാണ്.[2]

1. ഇമാം നവവിയും ഈ അഭിപ്രായത്തെ ഇഖ്തിയാർ ചെയ്തിട്ടുണ്ട്. (തർശീഹ്)
2. ഇത് പ്രയോഗത്തിൽ പകുതിയും ഫലത്തിൽ വ്യാപകവുമാണ്.

## (باب) في العارية

بتشديد الياء وتخفيفها وهي اسم لما يعار وللعقد المتضمن لإباحة الانتفاع بما يحل الانتفاع به مع بقاء عينه ليرده من عار ذهب وجاء بسرعة لا من العار، وهي مستحبة أصالة لشدة الحاجة إليها وقد تجب كإعارة ثوب توقفت صحة الصلاة عليه وما ينقذ غريقاً أو يذبح به حيوان محترم يخشى موته.

**(صح)** من ذي تبرع **(إعارة عين)** غير مستعارة **(لانتفاع)** مع بقاء عينه **(مملوك)** ذلك الانتفاع ولو بوصية أو إجارة أو وقف وإن لم يملك العين لأن العارية ترد على المنفعة فقط، وقيد ابن الرفعة صحتها من الموقوف عليه بما إذا كان ناظرا. قال الأسنوي: يجوز للإمام إعارة بيت المال **(مباح)** فلا يصح إعارة ما يحرم الانتفاع به كآلة لهو وفرس وسلاح لحربي وكأمة مشتهاة لخذمة أجنبي وإنما يصح الإعارة من أهل تبرع **(بلفظ يشعر بإذن فيه)** أي الانتفاع **(كأعرتك)** وأبحتك منفعته وكاركب وخذه لتنتفع به،

### അധ്യായം -8

# വായ്പ

വായ്പ നൽകപ്പെടുന്ന വസ്തുവിനും, പ്രയോജനപ്പെടുത്തിയ ശേഷം മടക്കി കൊടുക്കാവുന്ന രീതിയിൽ അവശേഷിക്കുന്ന വസ്തുവിന്റെ പ്രയോജനം അനുവദനീയമാക്കി കൊടുക്കുന്ന ഇടപാടിന് 'ആരിയത്ത്' എന്നു പറയുന്നു. അത്യാവശ്യകാര്യമായതിനാൽ വായ്പ അടിസ്ഥാനപരമായി സുന്നത്താണ്. ചിലപ്പോഴത് നിർബന്ധമായിത്തീരും.[1] നിസ്കാരത്തിന്റെ സാധൂകരണത്തിന്നത്യാവശ്യമായ വസ്ത്രവും, വെള്ളത്തിൽ മുങ്ങിയവനെ രക്ഷിക്കാനാവശ്യമായതും ജീവൻ പോകുമെന്ന് ഭയപ്പെടുന്ന ഭക്ഷിക്കാവുന്ന ജീവിയെ അറുക്കാനുള്ള ആയുധവും നിർബന്ധവായ്പക്കു ഉദാഹരണമാണ്.

അനുവദനീയമായ പ്രയോജനം ഉപയോഗപ്പെടുത്താൻവേണ്ടി, വസ്തു വായ്പ കൊടുക്കൽ ശരിയാകും. കൈകാര്യത്തിനർഹതയുള്ളവനും വസ്തു മറ്റൊരാളോട് വായ്പ വാങ്ങാത്തതുമായിരിക്കണം. കൂടാതെ ഉപയോഗ ശേഷം വസ്തു അവശേഷിക്കുകയും വേണം. വസിയ്യത്ത്, വാടക, വഖ്ഫ് എന്നീ നിലകളിൽ ഉടമപ്പെട്ടു കിട്ടിയതായാലും മതി. വസ്തു വായ്പ നൽകുന്നവന് ഉടമപ്പെട്ടതായിക്കൊള്ളണമെന്നില്ല. കാരണം വായ്പ, വസ്തുവിന്റെ പ്രയോജനത്തിൽ മാത്രമാണ് ബാധകമാകുന്നത്. വഖ്ഫ് ചെയ്യപ്പെട്ട വസ്തു വായ്പ കൊടുക്കൽ സാധുവാകണമെങ്കിൽ കൊടുക്കുന്ന വ്യക്തി അതിന്റെ നടത്തിപ്പുകാരനായിരിക്കണമെന്ന് ഇബ്നു രിഫ്അ:(റ) ഉപാധിവെച്ചിരിക്കുന്നു. ബൈത്തുൽമാലിലെ ധനം വായ്പ കൊടുക്കുന്നത് ഭരണാധിപന് അനുവദനീയമാണെന്ന് ഇമാം അസ്നവി(റ) പറഞ്ഞിരിക്കുന്നു.

പ്രയോജനം ഹറാമായത് വായ്പ കൊടുക്കൽ സാധുവല്ല. വിനോദ ഉപകരണങ്ങൾ, ശത്രുവിന് കുതിരയും ആയുധവും, അന്യപുരുഷനെ പരിചരിക്കാൻ ആകർഷകയായ അടിമ സ്ത്രീ മുതലായവ ഉദാഹരണം.

സാമ്പത്തിക കൈകാര്യത്തിന്നർഹതയുള്ള വ്യക്തികളിൽ നിന്ന്, പ്രയോജനമെടുക്കാൻ തനിക്ക് സമ്മതമാണെന്നറിയിക്കുന്ന വാചകത്തോടുകൂടിയാണ് വായ്പ സാധുവാകുന്നത്. നിനക്കിത് ഞാൻ വായ്പ തന്നിരിക്കുന്നു. ഇതിന്റെ പ്രയോജനം നിനക്ക് ഞാൻ അനുവദനീയമാക്കിയിരിക്കുന്നു. ഇത്

1. *ഇസ്ലാമിന്റെ ആദ്യകാലത്ത് വായ്പ നിർബന്ധമായിരുന്നു. (റൂയാനി(റ))*

ويكفى لفظ أحدهما مع فعل الآخر، ولا يجوز لمستعير إعارة عين مستعارة بلا إذن معير وله إنابة من يستو في المنفعة له كأن يركب دابة استعارها للركوب من هو مثله أودونه لحاجته، ولا يصح إعارة ما لا ينتفع به مع بقاء عينه كالشمع للوقود لاستهلاكه، ومن ثم صحت للتزين به كالنقد وحيث لم تصح العارية فجرت ضمنت لان للفاسد حكم صحيحه وقيل لا ضمان لان ما جـــري بينهما ليس بعارية صحيحة ولا فاسدة. ولو قال: احفر في أرضي بئراً لنفسك فحفر لم يملكها ولا أجرة له على الآمر فإن قال: أمرتني بأجرة فقال مجاناً صدق الآمر ووارثه، ولو أرسل صبياً ليستعير له شيئاً لم يصح فلو تلف في يده أو اتلفه لم يضمنه هو ولا مرسله كذا في الجواهر.

(و) يجب (على مستعير ضمان قيمة يوم تلف) للمعار إن تلف كله أو بعضه في يده ولو بافة من غير تقصير بدلاً أو أرشا وإن شرطا عدم ضمانه لخبر أبي داود وغيره. «العارية مضمونة». أي بالقيمة يوم التلف لا يوم القبض في المتقوم وبالمثل في المثلي على الأوجه. وجزم في الأنوار بلزوم القيمة ولو في المثلي كخشب وحجر وشرط التلف المضمن أن يحصل

നീ വാഹനമായി ഉപയോഗിക്കുക, മുതലായവ ഉദാഹരണങ്ങൾ. രണ്ടിലൊരാളുടെ വാക്കും അതോടു കൂടി മറ്റെയാളുടെ പ്രവൃത്തിയും ഉണ്ടായാൽ മതി. വായ്പ വസ്തു ഉടമയുടെ അനുമതി കൂടാതെ - മറ്റൊരാൾക്ക്- വായ്പ കൊടുക്കൽ വായ്പ വാങ്ങിയവന് അനുവദനീയമല്ല. വായ്പയെടുത്തവൻ തനിക്കുവേണ്ടി വസ്തുവിന്റെ പ്രയോജനമെടുക്കാൻ ഒരാളെ പകരമാക്കുന്നത് അനുവദനീയമാണ്. തന്റെ ആവശ്യത്തിനുവേണ്ടി യാത്ര ചെയ്യാൻ തന്നെ പോലെയുള്ളവനോ അതിൽ താഴെയുള്ളവനോ വായ്പ മൃഗത്തെ വിട്ടുകൊടുക്കുന്നത് ഉദാഹരണം.

വസ്തുവിന്റെ തടി അവശേഷിക്കുന്ന വിധത്തിൽ പ്രയോജനപ്പെടുത്താനാവാത്തത് വായ്പ കൊടുക്കൽ അസാധുവാണ്. ഉദാഹരണം, മെഴുകുതിരി കത്തിക്കാൻ വായ്പ കൊടുക്കുക. കത്തുന്നതോടുകൂടി അത് നശിച്ചുപോകുമെന്നതാണു കാരണം. അലങ്കാരത്തിന് നാണയം വായ്പ കൊടുക്കൽ സാധുവാണെന്നപോലെ കത്തിക്കാതെ അലങ്കാരത്തിനുവേണ്ടി മെഴുകുതിരി വായ്പ കൊടുക്കൽ സാധുവാകും. വായ്പ സാധുവാകാത്ത അവസ്ഥയിൽ വായ്പ നടന്നാൽ വായ്പ വാങ്ങിയവൻ അതിന്നുത്തരവാദിയാവും. കാരണം ബാത്വിലായ വായ്പക്ക് സാധുവായ വായ്പയുടെ വിധിയാണ്. ഉത്തരവാദിത്തമില്ലെന്ന അഭിപ്രായവുമുണ്ട്. കാരണം അവർക്കിടയിൽ നടന്നത് സാധുവായതോ അസാധുവായതോ ആയ ഇടപാടല്ല. "എന്റെ ഭൂമിയിൽ നിനക്കുവേണ്ടി നീ കിണർ കുഴിക്കുക" എന്നൊരാൾ പറഞ്ഞതനുസരിച്ച് മറ്റെയാൾ കിണർ കുഴിച്ചാൽ കിണർ കുഴിച്ചവൻ അതിന്റെ ഉടമയാവുകയില്ല. കുഴിക്കാൻ കൽപിച്ചവൻ അവന് കൂലി നൽകേണ്ടതുമില്ല. കൂലിക്ക് കുഴിക്കാനാണ് നീ എന്നോട് പറഞ്ഞതെന്ന് കുഴിച്ചവനും പ്രതിഫലമില്ലാതെ കുഴിക്കാനാണ് പറഞ്ഞതെന്ന് കൽപ്പിച്ചവനും പറഞ്ഞാൽ കൽപ്പിച്ചവനെയോ അവന്റെ അവകാശികളെയോ അംഗീകരിക്കണം.

## വായ്പ വസ്തു നശിച്ചാൽ

വായ്പ വാങ്ങാൻ കുട്ടികളെ അയക്കുന്നത് സാധുവല്ല. കുട്ടിയുടെ കയ്യിൽ നിന്ന് വസ്തു നശിക്കുകയോ അവൻ നശിപ്പിക്കുകയോ ചെയ്താൽ കുട്ടിയോ അവനെ അയച്ചവനോ ഉത്തരവാദിയല്ല.[1] ഇങ്ങനെയാണു ജവാഹിറിലുള്ളത്.

തന്റെ വീഴ്ചകൂടാതെ വല്ല ആപത്തു നിമിത്തമാണെങ്കിലും, വായ്പ വസ്തു മുഴുവനായോ ഭാഗികമായോ വാങ്ങിയവന്റെ കൈവശത്തിൽ നിന്ന് നശിച്ചാൽ നശിച്ച ദിവസത്തിൽ അതിനുള്ള വില പകരമായോ നഷ്ട പരിഹാരമായോ നൽകൽ വായ്പ വാങ്ങിയവനു നിർബന്ധമാണ്. ഉത്തരവാദിത്തമുണ്ടായിരിക്കില്ലെന്ന് രണ്ടാളും വ്യവസ്ഥ ചെയ്തിരുന്നാലും വിധിയിൽ മാറ്റമില്ല. അബൂദാവൂദും മറ്റും

1. കുട്ടിയെ ഏൽപ്പിക്കുക വഴി ഉടമ വീഴ്ച വരുത്തിയതിനാൽ.

(لا باستعمال) وإن حصل معه فإن تلف هو أو جزؤه باستعمال مأذون فيه كركوب أو حمل أو لبس اعتيد فلا ضمان للإذن فيه، وكذا لا ضمان على مستعير من نحو مستأجر إجارة صحيحة فلا ضمان عليه لأنه نائب عنه وهو لا يضمن فكذا هو وفي معنى المستأجر الموصى له بالمنفعة والموقوف عليه، وكذا مستعار لرهن تلف في يد مرتهن لا ضمان عليه كالراهن وكتاب موقوف على المسلمين مثلاً إستعاره فقيه فتلف في يده من غير تفريط لأنه من جملة الموقوف عليهم.

فرع: لو اختلفا في أن التلف بالاستعمال المأذون فيه أو بغيره صدق المعير كما قاله الجلال البلقيني لأن الأصل في العارية الضمان حتى يثبت مسقطه.

(و) يجب (عليه) أي على المستعير (مؤنة ردّ) للمعار على المالك وخرج بمؤنة الرد مؤنة المعار فتلزم المالك لأنها من حقوق الملك وخالف القاضي فقال: إنها على المستعير (و) جاز (لكل) من المعير والمستعير (رجوع) في العارية مطلقة كانت أو مؤقتة حتى في الإعارة له لدفن ميت قبل مواراته بالتراب

റിപ്പോർട്ടു ചെയ്ത വായ്പ വസ്തു ഉത്തരവാദിത്ത മുള്ളതാണ് എന്ന (ആശയമുള്ള) ഹദീസാണിതിനു തെളിവ്. അഥവാ വില നൽകേണ്ടതാണെങ്കിൽ നശിച്ച ദിവസത്തെ വിലക്കും-വായ്പയെടുത്ത ദിവസത്തെയല്ല-തുല്യതയുള്ളത് നൽകേണ്ടതാണെങ്കിൽ തുല്യവസ്തുവിനും അവൻ ഉത്തരവാദിയാകുമെന്നതാണു ന്യായയുക്തമായ അഭിപ്രായം. മരക്കഷ്ണം, കല്ല് തുടങ്ങി തുല്യവസ്തു ഉള്ളതിൽ പോലും വില നൽകലാണ് നിർബന്ധമെന്ന് അൻവാറിൽ ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു.

നാശം സംഭവിച്ചതു കാരണം ഉത്തരവാദിത്വമുണ്ടാവണമെങ്കിൽ, അനുവദിക്കപ്പെടാത്ത രീതിയിൽ സാധനം ഉപയോഗിച്ചിട്ടുണ്ടെന്നു വരണം. അനുവദനീയമായ ഉപയോഗത്തിലെ നാശത്തിന് വായ്പ വാങ്ങിയ ആൾ ഉത്തരവാദിയല്ല. മുഴുവൻ നശിച്ചോ അൽപം നശിച്ചോ എന്ന് നോക്കേണ്ടതില്ല. വാഹനമായി ഉപയോഗിക്കുക, ഭാരം വഹിപ്പിക്കുക, വസ്ത്രം ധരിക്കുക - മൂന്നും സാധാരണ ചെയ്യാറുള്ള വിധം - ഉദാഹരണം. കാരണം അത് ഉപയോഗിക്കാൻ അനുവദിക്കപ്പെട്ടിട്ടുണ്ട്. ഇപ്രകാരം തന്നെ സാധുവായ വാടക ഇടപാടിലൂടെ കൂലിക്ക് വാങ്ങിയ വ്യക്തി പോലുള്ളവരിൽ നിന്ന് വായ്പ വാങ്ങിയവനും ഉത്തരവാദിയാകുന്നതല്ല. കാരണം ഇവൻ മറ്റെയാളുടെ പ്രതിനിധിയാണ്. വാടകക്കെടുത്തവൻ ഉത്തരവാദിയാകാത്തത് പോലെത്തന്നെ. ഒരു വസ്തുവിന്റെ പ്രയോജനം വസ്വിയ്യത്ത് വഴി ലഭിച്ചവനും വഖ്ഫ് മുഖേന ലഭിച്ചവനും കൂലിക്ക് വാങ്ങിയവനെ പോലെയാകുന്നു. പണയം വെക്കാൻ വേണ്ടി വായ്പ വാങ്ങിയ വസ്തു വായ്പ സ്വീകരിച്ചവന്റെ കയ്യിൽ നിന്ന് നശിച്ചാൽ അവൻ ഉത്തരവാദിയല്ല. പണയം വെച്ചവൻ ഉത്തരവാദിയല്ലാത്ത പോലെതന്നെ. മുസ്ലിംകൾക്ക് (ഉദാ:) വഖ്ഫ് ചെയ്ത ഒരു ഗ്രന്ഥം ഒരു പണ്ഡിതൻ വായ്പ വാങ്ങുകയും അദ്ദേഹത്തിന്റെ വീഴ്ച കൂടാതെ അദ്ദേഹത്തിന്റെ കയ്യിൽ നിന്നതു നശിക്കുകയും ചെയ്തെങ്കിൽ അയാൾ ഉത്തരവാദിയല്ല. വഖ്ഫ് ചെയ്യപ്പെട്ട ഉപഭോക്താവാണല്ലോ ഇയാളും.

## ഇടപാടുകാർ തമ്മിൽ ഭിന്നത

വായ്പ വസ്തു നശിച്ചത് അനുവദിക്കപ്പെട്ട ഉപയോഗം കൊണ്ടോ അല്ലാത്തതു കൊണ്ടോ എന്നതിൽ വായ്പ വാങ്ങിയവനും കൊടുത്തവനും തമ്മിൽ ഭിന്നതയുണ്ടായാൽ, ജലാലുൽ ബുൽഖൈനി(റ) അഭിപ്രായപ്പെട്ടപോലെ വായ്പ കൊടുത്തവനെ അംഗീകരിക്കണം. കാരണം, ഉത്തരവാദിത്തത്തിൽ നിന്നൊഴിവാക്കുന്നത് സ്ഥിരപ്പെടുന്നത് വരെ വായ്പ ഇടപാടിൽ ഉത്തരവാദിത്തമുണ്ടായിരിക്കലാണ് അടിസ്ഥാനം.

വായ്പ വസ്തു അതിന്റെ ഉടമക്ക് തിരിച്ചേൽപ്പിക്കാനാവശ്യമായി വരുന്ന ചെലവ് വായ്പ വാങ്ങിയവൻ വഹിക്കൽ നിർബന്ധമാണ്. തിരിച്ചു കൊടുക്കാനുള്ള ചെലവ് എന്നുപറഞ്ഞതിനാൽ വായ്പ വസ്തുവിനുണ്ടായേക്കാവുന്ന ചെലവുകൾ ഉൾപ്പെടുകയില്ല. അത് ഉടമ തന്നെ വഹിക്കൽ നിർബന്ധ

ولو بعد وضعه في القبر لا بعد المواراة حتى يبلى، ولا رجوع لمستعير حيث يلزمه الاستعارة كإسكان معتدة ولا لمعير في سفينة صارت في اللجة وفيها متاع المستعير، وبحث ابن الرفعة أن له الأجرة، ولا في جذع لدعم جدار مائل بعد استناده وله الأجرة من الرجوع، ولو استعار للبناء أو الغراس لم يجز له ذلك إلا مرة واحدة، فلو قلع ما بناه أو غرسه لم يجز له إعادة إلاّ بإذن جديد إلاّ إذا صرح له بالتجديد مرة أخرى.

فروع: لو اختلف مالك عين والمتصرف فيها كأن قال المتصرف: أعرتني، فقال المالك: بل آجرتك بكذا صدق المتصرف بيمينه إن بقيت العين ولم يمض مدة لها أجرة والاّ حلف المالك واستحقّها كما لو اكل طعام غيره وقال كنت ابحته لى وانكر المالك او عكسه بأن قال المتصرف أجرتني بكذا وقال المالك بل أعرتك والعين باقية صدق المالك بيمينه، ولو أعطى رجلاً حانوتاً ودراهم أو أرضاً وبذرا وقال اتجر أو ازرعه فيها لنفسك فالعقار عارية وغيره قرض على الأوجه لا هبة خلافاً لبعضهم ويصدق في قصده، ولو أخذ كوزاً من سقاء ليشرب منه فوقع من يده

മാണ്. അത് അവന്റെ ബാധ്യതയിൽ പെട്ടതാണ്. എന്നാൽ ഖാളീഹുസൈൻ(റ) വായ്പ വസ്തുവിനുവരുന്ന ചെലവുകളും വായ്പ വാങ്ങിയവൻ വഹിക്കണമെന്നാണ് പറയുന്നത്.

വായ്പ കൊടുത്തത് സമയം നിർണയിക്കപ്പെട്ടതാണെങ്കിലും അല്ലെങ്കിലും രണ്ടുപേർക്കും അതിൽ നിന്നും പിൻവാങ്ങൽ അനുവദനീയമാണ്. മൃതദേഹം ഖബ്റിൽ വെച്ചു മണ്ണിട്ടു മൂടുന്നതിനു മുമ്പായി, ഖബറടക്കാൻ വായ്പ നൽകിയതിൽ നിന്നു പോലും പിൻവാങ്ങാവുന്നതാണ്. ഖബറിൽ മണ്ണിട്ടു മൂടിയാൽ മയ്യിത്ത് ദ്രവിക്കുന്നത് വരെ പിൻവാങ്ങാൻ പാടില്ല. വായ്പ വാങ്ങൽ നിർബന്ധമാകുന്ന സാഹചര്യത്തിൽ അതിൽ നിന്ന് പിൻതിരിയൽ വാങ്ങിയവന് അനുവദനീയമല്ല. ഇദ്ദയാചരിക്കുന്ന സ്ത്രീയെ താമസിപ്പിക്കാൻ വീട് വായ്പ വാങ്ങുന്നത് ഉദാഹരണം. കപ്പൽ വായ്പയെടുത്തവൻ തന്റെ ചരക്കുമായി ഉൾക്കടലിൽ സഞ്ചരിച്ചു കൊണ്ടിരിക്കെ വായ്പ കൊടുത്തവൻ പിന്തിരിയാൻ പാടില്ല. കരക്കെത്തുംമുമ്പ് ഉടമ പിൻവാങ്ങിയാൽ അവന്നതിന്റെ വാടകയുണ്ടായിരിക്കുമെന്ന് ഇബ്നു രിഫ്അത്ത്(റ) പറഞ്ഞിരിക്കുന്നു. ചരിഞ്ഞ ചുമരിന് താങ്ങ് കൊടുക്കാനായി വായ്പ നൽകിയ ഈത്തപ്പനമടൽ ചുമരിന് താങ്ങ് കൊടുത്തു. ശേഷം വായ്പ പിൻവലിക്കാൻ പാടില്ല. എന്നാൽ പിൻവാങ്ങിയതു മുതൽ അവന് കൂലി ലഭിക്കാനവകാശമുണ്ട്. കെട്ടിടം നിർമിക്കാനോ മരം നടാനോ ഒരാൾ ഭൂമി വായ്പ വാങ്ങിയാൽ ഒരു തവണമാത്രമേ അങ്ങനെ ചെയ്യൽ അനുവദനീയമാവുകയുള്ളൂ. ഒരിക്കൽ നിർമിച്ച കെട്ടിടമോ ചെടിയോ പറിച്ചു മാറ്റിയാൽ ഉടമയുടെ പുതിയ അനുവാദത്തോടെ മാത്രമേ വീണ്ടും കെട്ടിടനിർമാണവും ചെടി നടുന്നതും അനുവദനീയമാവുകയുള്ളൂ. പിന്നെയും പുതുക്കാനുള്ള വ്യക്തമായ അനുമതി നേരത്തെ കൊടുത്തിട്ടുണ്ടെങ്കിൽ പ്രശ്നമില്ല.

## വായ്പയോ വാടകയോ?

വസ്തുവിന്റെ ഉടമയും വസ്തു കൈകാര്യം ചെയ്തവനും തമ്മിൽ തർക്കമുണ്ടായി. കൈകാര്യം ചെയ്യുന്നവൻ “നീ എനിക്ക് വായ്പ തന്നതാണെന്ന്” പറയുകയും ഉടമ “അല്ല നിനക്ക് ഞാൻ ഇത്രക്കത് വാടകക്കു തന്നതാണ്” എന്നും പറഞ്ഞു. എന്നാൽ വസ്തു നിലവിലുണ്ടായിരിക്കുകയും കൂലി ലഭിക്കാവുന്നത്ര സമയം കഴിഞ്ഞു പോവുകയും ചെയ്തിട്ടില്ലെങ്കിൽ സത്യം ചെയ്യിച്ചു കൈകാര്യം ചെയ്തവനെ അംഗീകരിക്കണം. വാടക ലഭിക്കാവുന്നത്ര സമയം കഴിഞ്ഞു പോയിട്ടുണ്ടെങ്കിൽ ഉടമ സത്യം ചെയ്യേണ്ടതും അവന് കൂലിക്കർഹതയുണ്ടായിരിക്കുന്നതുമാണ്. ഒരാൾ മറ്റൊരാളുടെ ഭക്ഷണം തിന്നുകയും “നീ എനിക്കത് അനുവദനീയമാക്കി തന്നിരിക്കുന്നു” എന്നവൻ പറയുകയും ഉടമ ഇത് നിഷേധിക്കുകയും ചെയ്തു. അല്ലെങ്കിൽ “നീ എനിക്ക് ഇത്രക്ക് വാടകയ്ക്ക് തന്നിരുന്നതാണെന്ന്” കൈകാര്യം ചെയ്യുന്നവൻ പറഞ്ഞപ്പോൾ “ഇതു ഞാൻ നിനക്ക് വായ്പ തന്നിരിക്കുകയാണെന്ന്” ഉടമ പറയുന്നു. വസ്തു ബാക്കിയുണ്ട്താനും. എങ്കിൽ ഉടമയെ സത്യം ചെയ്യിച്ചു അംഗീകരിക്കണം.

ഒരാൾക്ക് ഒരു പീടികയും വെള്ളി നാണയങ്ങളും നൽകി 'നിനക്കു വേണ്ടി നീ കച്ചവടം ചെയ്യുക' എന്നോ ഭൂമിയും വിത്തും നൽകി 'നിനക്കു വേണ്ടി ഇതിൽ കൃഷി ചെയ്യുക' എന്നോ പറഞ്ഞാൽ പീടികയും ഭൂമിയും വായ്പയും, വെള്ളിയും വിത്തും കടവുമായിരിക്കും. പാരിതോഷികമല്ല, എന്നതാണ് ഏറ്റവും പ്രബലമായ അഭിപ്രായം. ചില പണ്ഡിതർക്കിതിൽ ഭിന്നാഭിപ്രായമുണ്ട്.[1] ഉടമസ്ഥൻ എന്താണ് കരുതിയത് എന്ന കാര്യത്തിൽ അവനെ അംഗീകരിക്കണം.

## പൊട്ടിയ ഗ്ലാസും കളവുപോയ ആഭരണവും

പാനീയ വിൽപ്പനക്കാരനിൽ നിന്ന് കുടിക്കാൻ ഒരു ഗ്ലാസ് വെള്ളം വാങ്ങുകയും കുടിക്കുന്നതിനു മുമ്പോ കുടിച്ച ശേഷമോ അവന്റെ കയ്യിൽ നിന്ന് വീണു പൊട്ടുകയും ചെയ്താൽ, സൗജന്യമായിട്ടാണയാൾ വെള്ളം ആവശ്യപ്പെട്ടിരുന്നതെങ്കിൽ പാത്രത്തിനുത്തരവാദിയാകും. വെള്ളത്തിനുത്തരവാദിത്തമില്ല. വെള്ളം വിലക്ക് വാങ്ങിയതായിരുന്നുവെങ്കിൽ അവന് മതിയാകുന്നത്ര വെള്ളത്തിനുത്തരവാദിയാകും, പാത്രത്തിനുത്തരവാദിത്തമുണ്ടാവില്ല.

وانكسر قبل شربه أو بعده فإن طلبه مجاناً ضمنه دون الماء أو بعوض والماء قدر كفايته فعكسه، ولو استعار حلياً وألبسه بنته الصغيرة ثم أمر غيره بحفظه في بيته ففعل فسرق غرم المالك المستعير ويرجع على الثاني إن علم إنه عارية، وإن لم يكن يعلم أنه عارية بل ظنه للآمر لم يضمن، ومن سكن دارا مدة بإذن مالك أهل ولم يذكر له أجرة لم تلزمه.

مهمة: قال العبادى وغيره في كتاب مستعار رأي فيه خطأ لا يصلحه إلا المصحف فيجب قال شيخنا: والذي يتجه أن المملوك غير المصحف لا يصلح فيه شيئاً إلاّ إن ظن رضا مالكه به وأنه يجب إصلاح المصحف لكن إن لم ينقصه خطه لرداءته وأن الوقف يجب إصلاحه إن تيقن الخطأ فيه.

**فصل**

الغصب استيلاء على حق غير لو منفعة كإقامة

ഒരു ആഭരണം വായ്പ വാങ്ങി തന്റെ ചെറിയ മകളെ ധരിപ്പിക്കുകയും (പിന്നീടതഴിച്ചു) മറ്റൊരാളെ ഏൽപ്പിച്ചു അവന്റെ വീട്ടിൽ സൂക്ഷിക്കാൻ കൽപിക്കുകയും ചെയ്തു. അവന്റെ വീട്ടിൽ വെച്ച് ആഭരണം കളവ് പോയാൽ ഉടമ വായ്പ വാങ്ങിയവനെ കടക്കാരനാക്കണം. അത് വായ്പ വസ്തുവായിരുന്നെന്ന കാര്യം രണ്ടാമന് അറിയാമായിരുന്നെങ്കിൽ വായ്പ വാങ്ങിയവനത് തിരിച്ചു വാങ്ങാം. വായ്പ വസ്തുവായിരുന്നെന്ന് അവനറിയുമായിരുന്നില്ല. ആഭരണം സൂക്ഷിക്കാനേൽപ്പിച്ചവന്റെതാണെന്നാണ് അവൻ ധരിച്ചത്. അങ്ങനെയാണെങ്കിൽ അവന് ഉത്തരവാദിത്വമില്ല. യഥാർത്ഥ ഉടമയുടെ അനുമതിയോടെ വാടകയൊന്നും പറയാതെ അവന്റെ വീട്ടിൽ കുറച്ചു കാലം താമസിച്ചാൽ വീടിന് വാടക കൊടുക്കൽ താമസിച്ചവന് നിർബന്ധമില്ല.

## മുസ്ഹഫിലെ തെറ്റ് തിരുത്തണം

ഇമാം അബ്ബാദി(റ)യും മറ്റും പറയുന്നു: "വായ്പ വാങ്ങിയ ഗ്രന്ഥത്തിൽ വല്ല തെറ്റും കണ്ടാൽ അത് തിരുത്തരുത്. ഈ നിയമം മുസ്ഹഫിന് ബാധകമല്ല. മുസ്ഹഫിൽ തെറ്റ് കണ്ടാൽ തിരുത്തൽ നിർബന്ധമാണ്." ശൈഖുനാ പറയുന്നു: "മറ്റൊരാൾക്ക് ഉടമപ്പെട്ട മുസ്ഹഫ് ഒഴികെയുള്ള ഗ്രന്ഥങ്ങളിൽ വല്ല തെറ്റും കണ്ടാൽ, അത് തിരുത്തുന്നത് ഉടമക്ക് തൃപ്തിയായിരിക്കുമെന്ന ധാരണയുണ്ടെങ്കിലല്ലാതെ തിരുത്തരുതെന്നാണ് ന്യായയുക്തമായിട്ടുള്ളത്. മുസ്ഹഫിലെ തെറ്റു തിരുത്തൽ നിർബന്ധമാണ്. നന്നാക്കുന്നവന്റെ എഴുത്ത് മോശമായതിനാൽ മുസ്ഹഫിന്നത് ന്യൂനത വരുത്തുകയില്ലെങ്കിലാണിത് നിർബന്ധമാകുന്നത്. വഖ്ഫ് ഗ്രന്ഥങ്ങളിൽ തെറ്റുണ്ടെന്ന് ഉറപ്പുള്ള പക്ഷം തിരുത്തൽ നിർബന്ധമാണ്.

## പിടിച്ചുപറി/അതിക്രമം കാണിക്കൽ

യാതൊരവകാശവുമില്ലാതെ മറ്റൊരാളുടെ അവകാശത്തിൽ അല്ലെങ്കിൽ മറ്റൊരാളുടെ പ്രയോജന

1. സംഖ്യയും വിത്തുംപാരിതോഷികമാണെന്നവർ പറയുന്നു.

من قعد بمسجد أو سوق بلا حق كجلوسه على فراش غيره وإن لم ينقله وإزعاجه عن داره وإن لم يدخلها وكركوب دابة غيره واستخدام عبده وعلى الغاصب رد وضمان متمول تلف بأقصى قيمه من حين غصب إلى تلف ويضمن مثلي وهو ما حصره كيل أو وزن وجاز السلم فيه كقطن ودقيق وماء ومسك ونحاس ودرهم ودينار ولو مغشوشا وتمر وزبيب وحب جاف ودهن وسمن بمثله في أي مكان حل به المثلي، فإن فقد المثل فيضمن باقصى قيم من غصب إلى فقد، ولو تلف المثلي فله مطالبته بمثله في غير المكان الذي حل به المثلي إن لم يكن لنقله مؤنة وأمن الطريق وإلا فبأقصى قيم المكان، ويضمن متقوم أتلف كالمنافع والحيوان بالقيمة، ويجوز أخذ القيمة عن المثلي بالتراضي وإذا أخذ منه القيمة فاجتمعا ببلد التلف لم يرجعا إلى المثل وحيث وجب مثل فلا أثر لغلاء

ത്തിൽ അധിക്രമം കാണിക്കുന്നതാണ്. ഗസ്ബ്.[1] പള്ളിയിലോ അങ്ങാടിയിലോ ഇരിക്കുന്നവനെ എഴുന്നേൽപ്പിക്കുക, -നീക്കിയിട്ടില്ലെങ്കിലും- അനുവാദമില്ലാതെ അന്യന്റെ വിരിപ്പിൽ ഇരിക്കുക, ഒരാളെ അവന്റെ വീട്ടിൽ നിന്ന് പുറത്താക്കുക-പുറത്താക്കുന്നവൻ പ്രസ്തുത വീട്ടിൽ കയറിയിട്ടില്ലെങ്കിലും-അന്യരുടെ വാഹനമെടുത്ത് യാത്ര ചെയ്യുക, അന്യരുടെ അടിമയെ കൊണ്ട് തൊഴിലെടുപ്പിക്കുക തുടങ്ങിയവ ഗസ്ബിന് ഉദാഹരണങ്ങളാണ്.

അതിക്രമിച്ചെടുത്ത വസ്തു അതിന്റെ ഉടമക്ക് തിരിച്ചു കൊടുക്കലും വിലമതിക്കാവുന്ന സാധനം നശിച്ചുപോയാൽ അതിക്രമമായി കൈവശപ്പെടുത്തിയത് നശിച്ചതു വരെ ആ വസ്തുവിന് ഉണ്ടായിരുന്ന കൂടിയ വിലക്ക് ഉത്തരവാദിയായിരിക്കലും അവന്ന് നിർബന്ധമാണ്.

മിസ്‌ലിയ്യിന്[2] തുല്യമായത് ലഭ്യമാകുന്ന ഏതു സ്ഥലത്തു വെച്ചും മിസ്‌ലിയ്യ് തന്നെ കൊടുക്കാനവൻ ബാധ്യസ്ഥനാകും. അളന്നോ തൂക്കിയോ കണക്കാക്കപ്പെടുന്നതും അവധിക്കച്ചവടം അനുവദനീയമാകുന്നതുമായ വസ്തുവിനാണ് മിസ്‌ലിയ്യ് എന്നു പറയുന്നത്. പരുത്തി, വെള്ളം, പൊടി, കസ്തൂരി, ചെമ്പ്, ദിനാർ, ദിർഹം-രണ്ടും മിശ്രിതമാണെങ്കിലും -കാരക്ക, മുന്തിരി, ഉണങ്ങിയ ധാന്യം, എണ്ണ, നെയ്യ് തുടങ്ങിയവ മിസ്‌ലിയ്യിന് ഉദാഹരണമാണ്. മിസ്‌ലിയ്യ് ലഭ്യമല്ലെങ്കിൽ അത് തട്ടിയെടുത്തത് മുതൽ ഇല്ലാതെയായതു വരെ അതിന്നുണ്ടായിരുന്ന ഏറ്റവും കൂടിയ വിലക്കവൻ ഉത്തരവാദിയാകും. മിസ്‌ലിയ്യ് നശിച്ചാൽ അത് കിട്ടാനിടയില്ലാത്ത സ്ഥലത്തുവെച്ചും തുല്യമായത് തിരിച്ചു തരാൻ ഉടമക്കു ആവശ്യപ്പെടാം. വസ്തു എത്തിക്കാൻ ചിലവില്ലെങ്കിലും വഴി സുരക്ഷിതവുമാണെങ്കിലാണിത്. അങ്ങനെ അല്ലെങ്കിൽ അതുള്ള സ്ഥലത്ത് അതിനു ലഭിക്കാവുന്ന പരമാവധി വില അവനോടാവശ്യപ്പെടാം. പ്രയോജനങ്ങൾ, ജീവികൾ തുടങ്ങിയ വില നിശ്ചയിക്കാവുന്ന -മുതലവും- നശിപ്പിച്ചാൽ അതിന്റെ വിലക്ക് ഉത്തരവാദിയാവും. പരസ്പരം തൃപ്തിപ്പെട്ടു മിസ്‌ലിയ്യിനു പകരം വിലവാങ്ങുന്നത് അനുവദനീയമാവും. വില വാങ്ങിയ ശേഷം, രണ്ടുപേരും വസ്തു നശിച്ച നാട്ടിലെത്തിയാൽ അവിടെവെച്ച് ഉടമ തുല്യവസ്തു ആവശ്യപ്പെടരുത്. തുല്യവസ്തു കൊടുക്കൽ നിർബന്ധമാകുന്ന സമയത്ത് അതിന്റെ വില കൂടുന്നതും കുറയുന്നതും പരിഗണിക്കപ്പെടില്ല.

## പറന്നുപോയ പക്ഷിയും ഓടിപ്പോയ മൃഗവും

ഒരാൾ കപ്പലിന്റെ കെട്ടഴിച്ചു വിട്ടതുമൂലം കപ്പൽ മുങ്ങിയാൽ അവൻ ഉത്തരവാദിയാകും. എന്നാൽ കെട്ടഴിച്ചതുകൊണ്ടല്ല കാറ്റു നിമിത്തമാണ് മുങ്ങിയതെങ്കിൽ അവൻ ഉത്തരവാദിയല്ല. കപ്പൽ മുങ്ങാനുണ്ടായ കാരണം എന്താണെന്ന് വ്യക്തമല്ലെങ്കിലും ഇപ്രകാരം തന്നെ. കെട്ടിയിട്ട മൃഗത്തെയോ വകതിരിവില്ലാത്ത അടിമയെയോ ഒരാൾ അഴിച്ചുവിട്ടു. അല്ലെങ്കിൽ പക്ഷിയുടെ കൂടു തുറന്നു. അവയെല്ലാം പുറത്തുപോയി. എങ്കിൽ, അവൻ ഇളക്കിവിട്ടതുകൊണ്ടും ഓടിച്ചതുകൊണ്ടുമാണ് പോയതെങ്കിൽ അവൻ ഉത്തരവാദിയാകും. ഇനി അവൻ കൂടു തുറക്കുക മാത്രമേ ചെയ്തുള്ളൂവെങ്കിലും തുറന്ന

1. ഖുർആൻ, സുന്നത്ത്, ഇജ്മാഅ് എന്നീ പ്രമാണങ്ങളിലൂടെ ഗസ്ബ് ഹറാമാണെന്ന് സ്ഥിരപ്പെട്ടിട്ടുണ്ട് (തർശീഹ്)
2. വിശദീകരണം ശേഷം.

أو رخص.

فروع: لو حلّ رباط سفينة فغرقت بسببه ضمنها أو بحادث ريح فلا وكذا إن لم يظهر سبب، ولو حلّ وثاق بهيمة أو عبد لا يميز أو فتح قفصاً عن طير فخرجوا ضمن إن كان بتهييجه وتنفيره وكذا إن اقتصر على الفتح إن كان الخروج حالاً لاعبدا عاقلاً حلّ قيده فأبق ولو معتادا للاباق، ولو ضرب ظالم عبد غيره فأبق لم يضمن ويبرأ الغاصب برد العين إلى المالك ويكفي وضعها عنده ولو نسيه برئ بالرد إلى القاضي، ولو خلط مثلياً أو متقوماً بما لا يتميز كدهن أو حب وكذا درهم على الاوجه بجنسه أو غيره وتعذر التمييز صار هالكاً لامشتركاً فيملكه الغاصب لكن الأوجه أنه محجور عليه فى التصرف فيه حتى يعطي بدله.

ഉടനെ പക്ഷി പുറത്തുപോയാൽ വിധി ഇതുതന്നെ. വകതിരിവുള്ള അടിമയെ അഴിച്ചുവിട്ടതു കാരണം ഓടിപ്പോയാൽ കെട്ടഴിച്ചവൻ ഉത്തരവാദിയല്ല. ഒളിച്ചോടുന്നത് അവന്റെ പതിവാണെങ്കിലും വിധിയിൽ മാറ്റമില്ല. ഒരക്രമി മറ്റൊരാളുടെ അടിമയെ അടിക്കുകയും അതുകാരണം അടിമ ഓടിപ്പോവുകയും ചെയ്താൽ അടിച്ചവൻ ഉത്തരവാദിയല്ല.

സാധനം ഉടമയ്ക്കു തിരിച്ചു കൊടുക്കുന്നതോടുകൂടി അതിക്രമിച്ചവൻ തന്റെ ബാധ്യതയിൽ നിന്നൊഴിവാകും. സാധനം ഉടമയുടെ അടുത്ത് വെച്ചു കൊടുത്താൽ മതി. ഉടമ ആരെന്നത് അവൻ മറന്നുപോയെങ്കിൽ ഖാളിക്ക് സാധനം തിരിച്ചു കൊടുത്താലും മതി. ഗസ്വ്ബ് ചെയ്ത മിസ്‌ലിയ്യിനെയോ മുതഖവ്വമിനെയോ അതേ വർഗത്തിൽ പെട്ടതിനോടോ അല്ലാത്തതിനോടോ തിരിച്ചറിയാത്ത വിധം കൂട്ടിക്കലർത്തുകയും വേർതിരിച്ചെടുക്കാൻ സാധിക്കാതെവരികയും ചെയ്താൽ ആ സാധനം നശിച്ചതായി കണക്കാക്കും. എണ്ണ, ധാന്യം തുടങ്ങിയവ -ന്യായയുക്തമായ അഭിപ്രായപ്രകാരം ദിർഹമും- ഉദാഹരണം. ഇതിന്റെ ഉടമയും പിടിച്ചുപറിച്ചവനുമിടയിൽ ഈ കലർത്തിയിരിക്കുന്നതിൽ പങ്കാളിത്തമുണ്ടാവുകയില്ല. ഇതിന്റെ ഉടമ ഇപ്പോൾ അതിക്രമിച്ചവനായിരിക്കും. എങ്കിലും പകരം കൊടുക്കുന്നതുവരെ അതിൽ കൈകാര്യം ചെയ്യാനവന് അധികാരമുണ്ടായിരിക്കില്ലെന്നതാണ് ന്യായയുക്തമായ അഭിപ്രായം.

## (باب) في الهبة

أي مطلقها الشامل للصدقة والهدية.

(الهبة تمليك عين) يصح بيعها غالباً، أو دين من أهل تبرع (بلا عوض) واحترز بقولنا: «بلا عوض» عن البيع والهبة بثواب فإنها بيع حقيقة (بإيجاب كوهبتك) هذا وملكتكه ومنحتكه (وقبول) متصل به (كقبلت) ورضيت، وتنعقد بالكناية كلك هذا أو كسوتك هذا وبالمعاطاة على المختار. قال شيخنا في شرح المنهاج: وقد لا يشترط الصيغة كما لو كانت ضمنية كأعتق عبدك عني فأعتقه وإن لم يقل مجاناً، وكما لو زيّن ولده الصغير بحلي بخلاف زوجته لأنه قادر على تمليكه بتولي الطرفين قاله القفال وأقره جمع لكن اعترض بأن كلام الشيخين يخالفه حيث اشترطا في هبة الأصل تولي الطرفين

### അധ്യായം -9

# സംഭാവന

സ്വദഖഃ, ഹദ്‌യഃ എന്നിവ ഉൾക്കൊള്ളുന്ന പദമാണ് ഇവിടെ ഹിബത് കൊണ്ടുദ്ദേശിക്കുന്നത്. സാമ്പത്തിക കൈകാര്യത്തിന്നർഹതയുള്ളവർ സാധാരണ ഗതിയിൽ വിൽപ്പന സാധുവാകുന്ന ഒരു വസ്തുവിനെയോ കടത്തെയോ പകരം വാങ്ങാതെ മറ്റൊരാൾക്ക് ഉടമപ്പെടുത്തി കൊടുക്കലാണ് ഹിബത്ത്. 'പകരം വാങ്ങാതെ' എന്നു പറഞ്ഞതുകൊണ്ട് കച്ചവടവും പ്രതിഫലം വാങ്ങിയുള്ള പാരിതോഷികവും ഇതിൽ പെടില്ലെന്ന് വ്യക്തമായി. ഇത് -പാരിതോഷികം വാങ്ങിയുള്ള ഹിബത്- യഥാർത്ഥത്തിൽ കച്ചവടം തന്നെയാണ്. ഉടമയാക്കി കൊടുക്കുന്നത് ഈജാബ് ഖബൂലോടുകൂടിയാവണം. "ഇത് ഞാൻ നിനക്ക് സംഭാവനയായി തന്നു, "ഇത് ഞാൻ നിനക്കുടമയാക്കി തന്നു"[1] എന്നിങ്ങനെയുള്ള വാചകങ്ങൾ ഈജാബിനും "ഞാൻ സ്വീകരിച്ചു", "പൊരുത്തപ്പെട്ടു" എന്നതു ഖബൂലിനും ഉദാഹരണമാണ്. ഖബൂൽ ഈജാബിനോട് ചേർന്ന് തന്നെയുണ്ടാവണം. "ഇത് നിനക്കാണ്", "ഇത് നിന്റെ വസ്ത്രമാണ്" എന്നിങ്ങനെയുള്ള സൂചനാവാക്യം കൊണ്ടും, പ്രബലമായ അഭിപ്രായ പ്രകാരം മുആത്വാത്ത്[2] കൊണ്ടും ഹിബത്ത് സാധുവാകും. ശൈഖുനാ ശറഹുൽ മിൻഹാജിൽ പറയുന്നു: ഹിബത്ത് മറ്റൊന്നിൽ ഉൾപ്പെടുന്ന ഘട്ടത്തിൽ വാക്യം ശർത്തില്ല. നിന്റെ അടിമയെ എനിക്കുവേണ്ടി നീ സ്വാതന്ത്രനാക്കുക എന്നൊരാൾ പറയുകയും-സംഭാവനയായി എന്നു പറഞ്ഞില്ലെങ്കിലും-അതനുസരിച്ച് മറ്റവൻ സ്വതന്ത്രനാക്കുകയും ചെയ്യുന്നത് ഉദാഹരണം.[3]

ഒരാൾ തന്റെ ചെറിയ കുട്ടിക്ക് ആഭരണം ധരിപ്പിക്കുന്നതും ഉദാഹരണമാണ്. എന്നാൽ ഭാര്യക്ക് ആഭരണമണിയിക്കുന്നത് ഇതിൽ പെടില്ല. കാരണം കുട്ടിയുടെ കാര്യത്തിൽ ഈജാബിനും ഖബൂലിനുമുള്ള അധികാരം പിതാവിനായതുകൊണ്ട് അവൻ കുട്ടിക്ക് ഉടമപ്പെടുത്തി കൊടുക്കാൻ കഴിയുന്നവനാണ്. ഇമാം ഖഫാൽ(റ) ഇങ്ങനെ പറയുകയും ഒരു സംഘം പണ്ഡിതരത് അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്. എങ്കിലും ഈജാബിനും ഖബൂലിനും അധികാരമുള്ള പിതാവിന്റെ ഹിബത്തിൽ ഈജാബും ഖബൂലും ശർത്താണെന്നും കുട്ടിക്ക് പിതാവല്ലാത്ത രക്ഷാകർത്താക്കൾ നൽകുന്ന ഹിബത്ത് ന്യായാധിപനോ അയാളുടെ പ്രതിനിധിയോ സ്വീകരിക്കേണ്ടതാണെന്നും ശൈഖാനി പറഞ്ഞതുകൊണ്ട് ഇത് ഖണ്ഡിക്കപ്പെട്ടിരിക്കുന്നു. ഇത് എന്റെ മകനുവേണ്ടി ഞാൻ നട്ടുവളർത്തുന്നു എന്നു പറഞ്ഞു

1. *"ഇത് ഞാൻ നിനക്ക് സമ്മാനിച്ചു."*
2. *ഈജാബും ഖബൂലുമില്ലാതെയുള്ള വെറും കൈമാറ്റം*
3. *നിന്റെ അടിമയെ എനിക്കു നീ പാരിതോഷികം തരികയും എനിക്കുവേണ്ടി അതിനെ നീ സ്വതന്ത്രനാക്കുകയും ചെയ്യുക എന്നു പറഞ്ഞപോലെയാണത്. പ്രസ്തുത അടിമയെ സ്വതന്ത്രനാക്കാൻ കൽപിച്ചവന്റെ ഉടമയിൽ പ്രവേശിച്ചു സ്വതന്ത്രനാകും. ഇവിടെ ഖബൂൽ വേണ്ട - ഇആനത്ത്.*

بإيجاب وقبول وهبة ولي غيره أن يقبلها الحاكم أو نائبه، ونقلوا عن العبادي وأقروه أنه لو غرس أشجاراً وقال عند الغرس: أغرسها لا بني مثلاً لم يكن إقراراً بخلاف ما لو قال لعين في يده: اشتريتها لا بني أو لفلان الأجنبي فإنه إقرار، ولو قال: جعلت هذا لابني لم يملكه إلا إن قبل وقبض له. وضعف السبكي والاذرعي وغيرهما قول الخوارزمي وغيره: إن إلباس الأب الصغير حلياً يملكه إياه. ونقل جماعة عن فتاوى القفال نفسه أنه لو جهز بنته بأمتعة بلا تمليك يصدق بيمينه في أنه لم يملكها إن ادعته وهذا صريح في رد ما سبق عنه، وأفتي القاضي فيمن بعث بنته وجهازها إلى دار الزوج بأنه إن قال: هذا جهاز بنتي فهو ملك لها وإلاّ فهو عارية ويصدق بيمينه وكخلع الملوك لا عتياد عدم اللفظ فيها انتهى. ونقل شيخنا ابن زياد عن فتاوى ابن الخياط: إذا أهدى الزوج للزوجة بعد العقد بسببه فإنها تملكه ولا يحتاج إلى إيجاب وقبول، ومن ذلك ما يدفعه الرجل إلى المرأة صبح الزواج مما يسمي صبحية في عرفنا، وما يدفعه

കൊണ്ട് ഒരാൾ കുറെ മരം കുഴിച്ചിടുന്നപക്ഷം അത് ഇഖ്റാറും ഉടമയാക്കി കൊടുക്കലുമാകുകയില്ലെന്ന് ഇമാം അബ്ബാദി(റ) പറഞ്ഞതായി അവർ ഉദ്ധരിക്കുകയും അംഗീകരിക്കുകയും ചെയ്തിട്ടുണ്ട്.[1] തന്റെ കയ്യിലുള്ള ഒരു സാധനം ഇത് എന്റെ മകന് അല്ലെങ്കിൽ ഒരന്യനുവേണ്ടി ഞാൻ വാങ്ങിയതാണെന്ന് ഒരാൾ പറഞ്ഞാൽ അത് ഇഖ്റാർ ആകുന്നതാണ്. "ഇത് ഞാൻ എന്റെ മകന്നാക്കിയിരിക്കുന്നു" എന്നൊരാൾ പറഞ്ഞാൽ മകനുവേണ്ടി ഖബൂൽ ചെയ്തു കൈപറ്റിയാൽ മാത്രമേ മകന്നത് ഉടമയാകുകയുള്ളൂ. ഒരു പിതാവ് തന്റെ ചെറിയ കുട്ടിക്ക് ആഭരണം അണിയിക്കൽ അത് കുട്ടിക്ക് ഉടമയാക്കി കൊടുക്കലാണെന്ന് ഇമാം ഖവാറസ്മീയും മറ്റും പറഞ്ഞത് ബലഹീനമാണെന്ന് ഇമാം സുബ്കിയും ഇമാം അദ്റഈയും മറ്റും പറഞ്ഞിട്ടുണ്ട്.

ഉടമയാക്കി കൊടുക്കാതെ ഒരാൾ തന്റെ മകളെ കുറെ സാധനങ്ങളുമായി അവളുടെ ഭർത്താവിന്റെ വീട്ടിലേക്കയച്ചാൽ പിതാവ് തനിക്കിതെല്ലാം ഉടമയാക്കി തന്നതാണെന്ന് അവൾ വാദിക്കുന്നപക്ഷം താൻ ഉടമയാക്കി കൊടുത്തിട്ടില്ല എന്നതിൽ പിതാവിനെ സത്യം ചെയ്യിപ്പിച്ചു അവനെ വാസ്തവമാക്കണമെന്ന് ഖഫാൽ(റ) തന്നെ ഫത്വ കൊടുത്തത് ഒരു സംഘം പണ്ഡിതന്മാർ ഉദ്ധരിച്ചിരിക്കുന്നു. ഇത് അദ്ദേഹം മുമ്പ് പറഞ്ഞതിന് വ്യക്തമായും വിരുദ്ധമാകുന്നു. ഒരാൾ തന്റെ മകളെ കുറെ സാധനങ്ങളോട് കൂടി ഭർതൃവീട്ടിലേക്ക് പറഞ്ഞയക്കുകയും അവയെക്കുറിച്ച് ഇതെല്ലാം മകളുടെ സാധനങ്ങളാണെന്ന് പറയുകയും ചെയ്താൽ അവ അവൾക്കുടമപ്പെട്ടതാണ്. അല്ലെങ്കിൽ വായ്പയുമാണ്. ഇത് എന്റെ മകളുടെ സാധനങ്ങളാണ് എന്ന് പിതാവ് പറഞ്ഞിട്ടുണ്ടെന്ന് മകൾ വാദിക്കുകയും പിതാവത് നിഷേധിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ പിതാവിനെ സത്യംചെയ്യിച്ചു അംഗീകരിക്കണം എന്നാണ് ഈ വിഷയസംബന്ധമായി ഖാളീ ഹുസൈൻ(റ)ന്റെ ഫത്വ. രാജാക്കന്മാർക്ക് വസ്ത്രം പോലെയുള്ളത് പാരിതോഷികം നൽകുന്നതിലും വാചകം ആവശ്യമില്ല. വാക്യമില്ലാതിരിക്കലാണ് നാട്ടുനടപ്പ് എന്നതാണു കാരണം. ശൈഖുനാ പറഞ്ഞതാണിത്രയും.

## ഭാര്യക്ക് പാരിതോഷികം

വിവാഹത്തിനുശേഷം വിവാഹസംബന്ധമായി ഭർത്താവ് ഭാര്യക്ക് വല്ല പാരിതോഷികവും നൽകുകയാണെങ്കിൽ അത് അവൾക്ക് ഉടമയാകും. അതിന് ഈജാബും ഖബൂലും ആവശ്യമില്ല. വിവാഹ പ്രഭാതത്തിൽ ഭർത്താവ് ഭാര്യക്ക് നൽകുന്നതും നമ്മുടെ നാട്ടുനടപ്പിൽ 'സ്വുബ്ഹിയ്യ' എന്ന് പറയപ്പെടുന്നതുമായ പാരിതോഷികവും, ഭാര്യ ദേഷ്യപ്പെടുമ്പോഴോ മറ്റൊരു സ്ത്രീയെ കുടി വിവാഹം ചെയ്യുമ്പോഴോ അവൾക്ക് നൽകുന്നതും ഈജാബും ഖബൂലും ആവശ്യമില്ലാത്തതാണ്. ഭർത്താവ് അവൾക്ക് നൽകുന്നതുകൊണ്ടുതന്നെ അവളതിനെ ഉടമയാക്കും. ഇങ്ങനെ ഇബ്നുൽ ഖയ്യാത്വ്(റ) ഫത്വ നൽകിയത് ശൈഖുനാ ഇബ്നു സിയാദ് ഉദ്ധരിച്ചിരിക്കുന്നു.

1. ഇമാം ഖഫാലി(റ)യുടെ അഭിപ്രായത്തെ ഖണ്ഡിച്ച്

إليها إذا غضبت أو تزوّج عليها فإن ذلك تملكه المرأة بمجرد الدّفع إليها انتهى. ولا يشترط الإيجاب والقبول قطعاً في الصدقة وهي ما أعطاه محتاجاً وإن لم يقصد الثواب أو غنياً لأجل ثواب الآخرة بل يكفي فيها الإعطاء والأخذ، ولا في الهدية ولو غير مأكول وهي ما نقله إلى مكان الموهوب له إكراماً بل يكفي فيها البعث من هذا والقبض من ذاك وكلها مسنونة وأفضلها الصدقة، وأما كتاب الرسالة الذي لم تدل قرينة على عوده فقد قال المتولي: إنه ملك المكتوب إليه، وقال غيره: هو باق بملك الكاتب وللمكتوب إليه الانتفاع به على سبيل الإباحة وتصح الهبة باللفظ المذكور **(بلا تعليق)** فلا تصح مع تعليق كإذا جاء رأس الشهر فقد وهبتك أو أبرأتك، ولا مع تأقيت بغير عمرى ورقبى فإن أقت الواهب الهبة بعمر المتّهب كوهبت لك هذا عمرك أو ما عشت صحت وإن لم يقل فإذا مت فهي لو رثتك، وكذا إن شرط عودها إلى الواهب أو وارثه بعد موت المتهب فلا تعود إليه ولا إلى وارثه للخبر الصحيح فتصح ويلغو

## ദാനം

സ്വദഖയിൽ ഈജാബും ഖബൂലും നിബന്ധനയില്ല എന്ന കാര്യത്തിൽ ഭിന്നാഭിപ്രായമില്ല. പ്രതിഫലം ഉദ്ദേശിക്കാതെയാണെങ്കിലും ആവശ്യക്കാരന്ന് കൊടുക്കലും പാരത്രിക പ്രതിഫലം ആഗ്രഹിച്ചു കൊണ്ട് സമ്പന്നന് കൊടുക്കലുമാണ് സ്വദഖഃ. ഇതിൽ വെറും കൊടുക്കലും വാങ്ങലും മതി. ഭക്ഷണ സാധനമല്ലെങ്കിൽ പോലും പാരിതോഷികം (ഹദ്‌യ) നൽകുന്നതിലും ഈജാബും ഖബൂലും ആവശ്യമില്ല. ബഹുമാനാർത്ഥം ഒരാളുടെ അടുത്തേക്ക് എത്തിച്ചു കൊടുക്കുന്നതാണ് ഹദ്‌യ. കൊടുത്തയക്കലും മറ്റെയാളത് സ്വീകരിക്കലും മതി. ഇവയെല്ലാം സുന്നത്താണ്. സ്വദഖയാണ് ഏറ്റവും ശ്രേഷ്ഠമായത്.

മറുപടി എഴുതി മടക്കി അയക്കണമെന്ന സൂചനയില്ലാതെ ഒരാൾ അയച്ച കത്ത് അതാർക്കാണോ എഴുതിയത് അവന്നുടമപ്പെട്ടതാണ്. ഇമാം മുതവല്ലിയാണ് ഇങ്ങനെ പറഞ്ഞിരിക്കുന്നത്. എന്നാൽ കത്ത് അതെഴുതിയവന്റെ ഉടമയിൽ തന്നെയാണെന്നും മറ്റെയാൾക്ക് അതിന്റെ പ്രയോജനമെടുക്കാവുന്നതുമാണെന്നാണ് മറ്റു ചിലപണ്ഡിതർ പറഞ്ഞിരിക്കുന്നത്.

മേൽ പറഞ്ഞ വാക്യങ്ങളോടു കൂടിയ ഹിബത് ഒന്നിനോട് ബന്ധപ്പെടുത്തിയാവരുത്. "മാസത്തിന്റെ പ്രാരംഭമാവുമ്പോൾ നിനക്ക് ഞാനിത് ഹിബത് നൽകി" അല്ലെങ്കിൽ "മാസാരംഭമാവുമ്പോൾ നിന്നെ ഞാൻ ബാധ്യതയിൽ നിന്നൊഴിവാക്കി" എന്നിങ്ങനെ ഉപാധിവെച്ചുള്ള ഹിബത് സാധുവല്ല. ആയുഷ്കാലം, ജീവിച്ചിരിക്കുന്നിടത്തോളം എന്നിവയല്ലാത്ത സമയം നിർണയവും സാധുവല്ല. അതിനാൽ ഹിബത് കൊടുക്കുന്നവൻ വാങ്ങുന്നവന്റെ വയസ്സുകൊണ്ട് സമയം നിർണയിച്ച് നൽകിയാൽ സ്വീകാര്യമാവും. നിന്റെ ആയുസ്സുള്ള കാലത്തോളം, അല്ലെങ്കിൽ നീ ജീവിച്ചിരിക്കുന്ന കാലത്തോളം ഇത് ഞാൻ നിനക്ക് നൽകിയിരിക്കുന്നു എന്നു പറയുന്നത് ഉദാഹരണം. നീ മരിച്ചാൽ ഇത് നിന്റെ അവകാശികൾക്കാണെന്ന് പറഞ്ഞിരുന്നില്ലെങ്കിലുംശരി. ഹിബത്ത് നൽകപ്പെട്ടവന്റെ മരണശേഷം നൽകിയവനിലേക്കോ അവന്റെ അവകാശികളിലേക്കോ അത് മടങ്ങുമെന്ന് വ്യവസ്ഥവെച്ചാലും സാധുവാകും. അപ്പോൾ അവന്റെ മരണശേഷം കൊടുത്തവനിലേക്കോ അവന്റെ അവകാശികളിലേക്കോ അത് മടങ്ങുകയില്ല. സ്വീകാര്യമായ ഹദീസാണിതിനു തെളിവ്. ഹിബത്ത് സാധുവും വ്യവസ്ഥ ബാത്വിലുമാണ് എന്നർത്ഥം. കൊടുക്കുന്നവന്റെയോ അന്യഒരാളുടെയോ ആയുഷ്കാലം കൊണ്ട് സമയ നിർണയം ചെയ്താൽ സാധുവല്ല. -ഞാൻ ജീവിക്കുന്നകാലത്തോളം, അല്ലെങ്കിൽ ഇന്ന വ്യക്തി ജീവിച്ചിരിക്കുന്ന കാലത്തോളം ഇത് നിനക്ക് ഹിബത്താണ് എന്നു പറയുന്നത് ഉദാഹരണം- ഒരാൾ മറ്റൊരാളോട് "എന്റെ സമ്പത്തിൽ നിന്ന് നീ എടുക്കുന്നതും കൊടുക്കുന്നതും നീ ഭക്ഷിക്കുന്നതും നിനക്കനുവദനീയമാണ്" എന്ന് പറഞ്ഞാൽ ഭക്ഷിക്കൽ മാത്രമേ പറ്റൂ. എടുക്കലും കൊടുക്കലും സാധുവാകുകയില്ല. കാരണം ഈ വാചകം ഇബാഹത്തിന്നുള്ളതാണ് - അനുവദനീയമാക്കൽ- ഇത്രയെന്ന് അറിയപ്പെടാത്തതിലും അനുവദനീയമാക്കൽ സാധുവാകും. ഇമാം അബ്ബാദീ(റ) പറഞ്ഞതാണിത്. ഒരാൾ മറ്റൊരാളോട് എന്റെ സമ്പത്ത് മുഴുവൻ, അല്ലെങ്കിൽ പകുതി

الشرط، فإذا أقت بعمر الواهب أو الأجنبي كأعمرتك هذا عمري أو عمر فلان لم تصح، ولو قال لغيره: أنت في حل مما تأخذ أو تعطي أو تأكل من مالي فله الأكل فقط لأنه إباحة، وهي تصح بمجهول بخلاف الأخذ والإعطاء قاله العبادي. ولو قال وهبت لك جميع مالي أو نصف مالي صحت إن كان المال أو نصفه معلوماً لهما وإلاّ فلا، وفي الأنوار لو قال: أبحت لك ما في داري أو ما في كرمي من العنب فله أكله دون بيعه وحمله وإطعامه لغيره، وتقتصر الإباحة على الموجود أي عندها في الدار والكرم. ولو قال: أبحت لك جميع ما في داري أكلاً واستعمالاً ولم يعلم المبيح الجميع لم تحصل الإباحة انتهى. وجزم بعضهم أن الإباحة لا ترتد بالرد وشرط الموهوب كونه عيناً يصح بيعها فلا تصح هبة المجهول كبيعه وقد مرآنفاً بيانه بخلاف هديته وصدقته فتصحان فيما استظهره شيخنا، وتصح هبة المشاع كبيعه ولو قبل القسمة سواء وهبه للشريك أو غيره، وقد يصح الهبة دون البيع كهبة حبتي برٍّ ونحوهما من المحقرات وجلد نجس على تناقض فيه في الروضة وكذا دهن متنجس. **(وتلزم)**أي الهبة بأنواعها الثلاثة **(بقبض)**

സമ്പത്ത് നിനക്ക് ഞാൻ ഹിബത്ത് നൽകിയിരിക്കുന്നു എന്നു പറഞ്ഞാൽ മുഴുവൻ സമ്പത്തിന്റെയും പാതിയുടെയും കണക്ക് രണ്ടു പേർക്കുമറിയുമെങ്കിൽ മാത്രം അത് സാധുവാകും.

"എന്റെ വീട്ടിലുള്ളതെല്ലാം" അല്ലെങ്കിൽ "എന്റെ വള്ളിയിലുള്ള മുന്തിരിയെല്ലാം നിനക്ക് ഞാൻ അനുവദനീയമാക്കിയിരിക്കുന്നു" എന്നൊരാൾ പറഞ്ഞാൽ അത് ഭക്ഷിക്കൽ അവന് അനുവദനീയമാണ്. വിൽക്കുക, ചുമന്നു കൊണ്ടുപോവുക, മറ്റൊരാളെ ഭക്ഷിപ്പിക്കുക എന്നിവയൊന്നും അനുവദനീയമല്ല. ഇങ്ങനെ പറയുമ്പോൾ വീട്ടിലുള്ളതും വള്ളിയിലുള്ള മുന്തിരിയും മാത്രമേ ഭക്ഷിക്കാൻ പാടുള്ളൂ. "എന്റെ വീട്ടിലുള്ളത് മുഴുവൻ ഭക്ഷിക്കാനും ഉപയോഗിക്കാനും നിന്നെ ഞാൻ അനുവദിച്ചിരിക്കുന്നു." എന്നൊരാൾ പറഞ്ഞാൽ, വീട്ടിലെന്തൊക്കെയാണുള്ളതെന്ന് അവനറിയാത്തപക്ഷം അനുവാദം സിദ്ധിക്കില്ല എന്ന് അൻവാറിലുണ്ട്. അനുവദനീയമാക്കൽ റദ്ദ് ചെയ്യുന്നത് കൊണ്ട് ദുർബലപ്പെടുകയില്ല.[1] എന്ന് ചില പണ്ഡിതർ തറപ്പിച്ചു പറഞ്ഞിരിക്കുന്നു.

കച്ചവടം സാധുവാകുന്ന വസ്തു മാത്രമെ ഹിബത്ത് നൽകാൻ പാടുള്ളൂ എന്നത് നിബന്ധനയാണ്. അതിനാൽ അറിയപ്പെടാത്ത വസ്തു വിൽപ്പന നടത്തുന്നത് സാധുവല്ലാത്തപോലെ തന്നെ ഹിബത്ത് നൽകലും സാധുവല്ല. ഇതിന്റെ വിശദീകരണം അൽപ്പം മുമ്പ് കഴിഞ്ഞിട്ടുണ്ട്. എന്നാൽ ഹദ്‌യ, സ്വദഖഃ എന്നിവ ഇതിൽ നിന്ന് വ്യത്യസ്തമാണ്. ഹദ്‌യയും സ്വദഖയും അറിയപ്പെടാത്ത വസ്തുക്കളിലും സാധുവാകുമെന്നാണ് ശൈഖുനാ വ്യക്തമാക്കിയത്. ഓഹരി ചെയ്യുന്നതിന്റെ മുമ്പാണെങ്കിൽ പോലും കൂട്ടവകാശമുള്ള വസ്തു വിറ്റാൽ സാധുവാകുന്നതുപോലെ തന്നെ ഹിബത്ത് കൊടുത്താലും കൊടുക്കുന്നത് തന്റെ പങ്കുകാരനോ അല്ലാത്തവനോ ആയിരുന്നാൽ പോലും സാധുവാണ്. കച്ചവടം സാധൂകരിക്കാത്തതിലും ചിലപ്പോൾ ഹിബത്ത് സാധുവാകും. നിസ്സാരമായി ഗണിക്കപ്പെടുന്ന രണ്ടുഗോതമ്പുമണി, നജസായ തോല് മുതലായവ ഹിബത്ത് കൊടുക്കുന്നത് ഉദാഹരണം. നജസായ തോൽ വിൽക്കുന്ന കാര്യത്തിൽ റൗളയിൽ വിരുദ്ധമായ അഭിപ്രായമാണുള്ളത്. നജസായ എണ്ണയും ഇപ്രകാരം തന്നെ ഹിബത്ത് നൽകാം, വിൽക്കാൻ പാടില്ല.

വസ്തു കൈപ്പറ്റുന്നതോടുകൂടി ഹിബത്തിന്റെ മൂന്ന് ഇനങ്ങളും നടപ്പിൽ വരും. ഇടപാട് കൊണ്ട് മാത്രം നടപ്പിൽ വരില്ല എന്നർത്ഥം. ഇമാം ശാഫിഈ(റ)യുടെ ജദീദായ അഭിപ്രായം ഇതാണ്. "നബി(സ) നജാശീ രാജാവിന് മുപ്പത് ഊഖിയ[2] കസ്തൂരി ഹദ്‌യ കൊടുത്തയച്ചു. അത് ഹബ്ശയിൽ -അബ്സീനിയ- എത്തുന്നതിനുമുമ്പ് രാജാവ് മരണപ്പെട്ടതിനാൽ സാധനം തിരിച്ചുകൊണ്ടുവന്നു.

1. ആർക്കാണോ അനുവദിക്കപ്പെട്ടത് അവൻ ആ കാര്യത്തെ അനുവദിച്ചവനുതന്നെ മടക്കിയതുകൊണ്ട് അനുവാദം ദുർബലപ്പെടുകയില്ല.
2. 3.570 കിലോഗ്രാം.

فلا تلزم بالعقد بل بالقبض على الجديد لخبر «أنه ﷺ أهدى للنجاشي ثلاثين اوقية مسكاً فمات قبل أن يصل إليه فقسمه ﷺ بين نسائه» ويقاس بالهدية الباقي، وإنما يعتد بالقبض إن كان بإقباض الواهب أو بإذنه أو اذن وكيله فيه ويحتاج إلى إذنه فيه وإن كان الموهوب في يد المتهب، ولا يكفي هنا الوضع بين يدي المتهب بلا إذن فيه لأن قبضه غير مستحق له فاعتبر تحققه بخلافه في المبيع، فلو مات أحدهما قبل القبض قام وارثه مقامه في القبض والإقباض، ولو قبضه فقال الواهب رجعت عن الإذن قبله وقال المتهب بعد صدق الواهب على ما استظهره الأذرعي لكن ميل شيخنا إلى تصديق المتهب لأن الأصل عدم الرجوع قبله وهو قريب، ويكفي الإقرار بالقبض كأن قيل له: وهبت كذا من فلان وأقبضته فقال: نعم. وأما الإقرار أو الشهادة بمجرد الهبة فلا يستلزم القبض نعم يكفي عنه قول الواهب ملكها المتهب ملكاً لازماً. قال بعضهم: وليس للحاكم سؤال الشاهد عنه لئلا يتنبه له.

**(ولأصل)** ذكر أو أنثى من جهة الأب أو الأم وإن علا **(رجوع فيما وهب)** أو تصدق أو أهدى

പ്രവാചകർ അത് തന്റെ പത്നിമാർക്കിടയിൽ വീതിച്ചു കൊടുത്തു." എന്ന ഹദീസാണ് തെളിവ്. ഹിബത്തും സ്വദഖയും ഹദ്‌യയോട് തുലനം ചെയ്യപ്പെട്ടിരിക്കുന്നു. സംഭാവന നൽകുന്നവൻ നേരിട്ടു നൽകുകയോ അവന്റെയോ അവന്റെ വക്കീലിന്റെയോ അനുവാദത്തോടെ എടുക്കുകയോ ചെയ്താൽ മാത്രമേ കൈപ്പറ്റൽ പരിഗണിക്കപ്പെടുകയുള്ളൂ. സാധനം സംഭാവന നൽകപ്പെട്ടവന്റെ കൈവശത്തിലാണ് ഉള്ളതെങ്കിലും അത് കൈപ്പറ്റിയതായിത്തീരാൻ നൽകുന്നവന്റെ അനുമതി ആവശ്യമാണ്. എടുക്കാൻ അനുവാദം കൊടുക്കാതെ അവന്റെ മുമ്പിൽ സാധനം കൊണ്ടുപോയി വെച്ചാൽ മതിയാവില്ല. കാരണം അതെടുക്കാനവന് അവകാശമില്ലല്ലോ. ആയതിനാൽ കൈപ്പറ്റൽ യാഥാർത്ഥ്യമാവുക തന്നെ വേണം. എന്നാൽ വിൽക്കപ്പെട്ട വസ്തുവിന്റെ കാര്യം ഇങ്ങനെയല്ല. അത് വാങ്ങിയവന്റെ മുമ്പിൽ വെച്ചുകൊടുത്താൽ തന്നെ അതവനവകാശപ്പെട്ടതായി. സംഭാവന നൽകുന്നവനോ വാങ്ങുന്നവനോ കൈപറ്റുന്നതിനുമുമ്പ് മരണപ്പെട്ടാൽ കൊടുക്കുന്നതിലും വാങ്ങുന്നതിലും മരിച്ചവന്റെ അനന്തരാവകാശികൾ അവനെ പ്രതിനിധീകരിക്കുന്നതാണ്. സംഭാവന കൈപ്പറ്റിയതിനുശേഷം, കൈപ്പറ്റുന്നതിനു മുമ്പ് തന്നെ അതിൽ നിന്നു ഞാൻ മടങ്ങിയിരുന്നുവെന്ന് നൽകിയവനും കൈപ്പറ്റിയശേഷമാണെന്ന് നൽകപ്പെട്ടവനും പറഞ്ഞാൽ, ഇമാം അദ്റഈ(റ) വ്യക്തമാക്കിയതിനുസരിച്ച് സംഭാവന നൽകിയവനെയാണ് അംഗീകരിക്കേണ്ടത്. എന്നാൽ സംഭാവന നൽകപ്പെട്ടവനെ അംഗീകരിക്കേണ്ടതെന്ന അഭിപ്രായമാണ് ശൈഖുനാക്കുള്ളത്. കാരണം കൈപ്പറ്റുന്നതിനു മുമ്പ് സമ്മതത്തിൽ നിന്ന് മടങ്ങാതിരിക്കലാണ് അടിസ്ഥാനസ്ഥിതി. ഈ അഭിപ്രായമാണ് ന്യായവും.

ഹിബത്ത് നടപ്പിൽ വരാൻ അത് കൈപ്പറ്റിയിരിക്കുന്നുവെന്ന് സമ്മതിച്ചാൽ മതി. "ഇന്ന വ്യക്തിക്ക് ഈ സാധനം നീ സംഭാവന നൽകിയത് അവന് നീ കൈവശപ്പെടുത്തിക്കൊടുത്തോ?" എന്നൊരാൾ ചോദിച്ചപ്പോൾ "അതെ" എന്നു പറയുന്നത് ഉദാഹരണം. സംഭാവന ചെയ്തതിനെ മാത്രം സമ്മതിക്കുകയോ സാക്ഷ്യം വഹിക്കുകയോ ചെയ്യുന്നത്കൊണ്ട് കൈപ്പറ്റിയെന്നുവരുന്നില്ല. എന്നാൽ സംഭാവന നൽകപ്പെട്ടവൻ പ്രസ്തുത വസ്തുവിന്മേൽ വേർപ്പെടുത്താൻ പറ്റാത്ത ഉടമാവകാശമെടുത്തതായി സംഭാവന ചെയ്തവൻ പറഞ്ഞാൽ മതി. സംഭാവന നൽകിയതിന് സാക്ഷിനിന്നവനോട് "സംഭാവന നൽകപ്പെട്ടവൻ അത് കൈപ്പറ്റിയതിന് നീ സാക്ഷിയാണോ" എന്ന് ന്യായാധിപൻ ചോദിക്കരുത്. അതിലേക്കവന്റെ ശ്രദ്ധ വരാതിരിക്കാനാണതെന്ന് ചില പണ്ഡിതന്മാർ പറഞ്ഞിരിക്കുന്നു.

മക്കൾക്ക് സംഭാവനയോ സ്വദഖഃയോ ഹദ്‌യഃയോ ആയി നൽകിയത് തിരിച്ചുവാങ്ങൽ മാതാപിതാക്കൾക്ക് അനുവദനീയമാണ്. മക്കൾ എത്ര പിൻതലമുറയിലുള്ളവരും മാതാപിതാക്കൾ എത്ര മുൻതലമുറയിലുള്ളവരുമാണെങ്കിലും ഇങ്ങനെത്തന്നെയാണ്. കൊടുത്ത വസ്തു നാശം നേരിടാതെ മക്ക

لا فيما أبرأ (**لفرع**) وإن سفل (**إن بقي**) الموهوب (**في سلطنته**) بلا استهلاك وإن غرس الأرض أو بني فيها أو تخلل عصير موهوب أو آجره أو علق عتقه أو رهنه أو وهبه بلا قبض فيهما لبقائه في سلطنته، فلا رجوع إن زال ملكه بهبة مع قبض وإن كانت الهبة من الابن لابنه أو لأخيه لابيه أو ببيع ولو من الواهب على الأوجه أو بوقف، ويمتنع الرجوع بزوال الملك وإن عاد إليه ولو بإقالة أو ردَ بعيب لأن الملك غير مستفاد منه حينئذ، ولو وهبه الفرع لفرعه وأقبضه ثم رجع فيه ففي رجوع الأب وجهان والأوجه منهما عدم الرجوع لزوال ملكه ثم عوده، ويمتنع أيضاً إن تعلَق به حق لازم كأن رهنه لغير أصل وأقبضه ولم ينفك وكذا إن استهلك كأن تفرخ البيض أو نبت الحب لأن الموهوب صار مستهلكاً. ويحصل الرجوع(**بنحو رجعت**) في الهبة كنقضتها او أبطلتها او رددت الموهوب إلى ملكي، وكذا بكناية كأخذته وقبضته مع النية لا بنحو بيع وإعتاق وهبة لغيره ووقف لكمال

ളുടെ അധികാരത്തിൽ അവശേഷിക്കുന്നുണ്ടെങ്കിലാണിത്. ഭൂമിയിൽ മരം വെച്ചുപിടിപ്പിക്കുകയോ കെട്ടിടമെടുക്കുകയോ മുന്തിരിച്ചാർ സുർക്കയാകുകയോ സംഭാവനയായി കൊടുത്തിരുന്ന സാധനം വാടകക്കു കൊടുക്കുകയോ അടിമത്വമോചനത്തെ അതിനോട് ബന്ധിപ്പിക്കുകയോ കൈവശം കൊടുക്കാതെ പണയമോ സംഭാവനയോ നൽകുകയോ ചെയ്തിരുന്നാലും തിരിച്ചു വാങ്ങാവുന്നതാണ്. നൽകപ്പെട്ട വസ്തു അവന്റെ കൈവശം അവശേഷിക്കുന്നു എന്നതാണ് കാരണം. മകന്നു നൽകിയ വസ്തു അവൻ മറ്റുള്ളവർക്ക് ഹിബത്ത് നൽകുകയും നൽകപ്പെട്ടവനത് കൈപറ്റുക വഴി മകന്നു ഉടമാവകാശം നീങ്ങുകയും ചെയ്തിട്ടുണ്ടെങ്കിൽ തിരിച്ചുവാങ്ങാൻ പാടില്ല. ഹിബത്ത് നൽകിയത് മകന്റെ മകനോ പിതാവൊത്ത സഹോദരനോ ആയിരുന്നാലും ഇതാണു വിധി. വിൽപ്പനകൊണ്ട് ഉടമസ്ഥത നീങ്ങിയാലും ഇപ്രകാരം തന്നെയാണ്. തനിക്ക് സംഭാവന നൽകിയ പിതാവിനാണു വസ്തു വിറ്റതെങ്കിൽ പോലും തിരിച്ചു വാങ്ങാവതല്ല. വഖ്ഫ് കൊണ്ടാണ് ഉടമസ്ഥാവകാശം നീങ്ങിയതെന്നിരുന്നാലും വിധിയിൽ മാറ്റമില്ല. നഷ്ടമായിരുന്ന ഉടമാവകാശം, ന്യൂനത മൂലം വസ്തു മടക്കുന്നതുകൊണ്ടോ മറ്റു വിധേനയോ മടങ്ങി വന്നാലും തിരിച്ചു വാങ്ങരുത്. കാരണം ഇപ്പോൾ മക്കൾക്ക് കിട്ടിയ ഉടമാവകാശം മാതാപിതാക്കളിൽ നിന്നുള്ളതല്ലല്ലൊ.

പ്രസ്തുത വസ്തു സന്താനം തന്റെ സന്താനത്തിന് സംഭാവന നൽകുകയും പിന്നീടത് അവൻ തിരിച്ചു വാങ്ങുകയും ചെയ്താൽ പിതാവിന്നത് തിരിച്ചു വാങ്ങാമോ എന്നതിൽ രണ്ടഭിപ്രായമുണ്ട്. അവന്റെ ഉടമാവകാശം നീങ്ങുകയും പിന്നെ മടങ്ങിവരികയും ചെയ്തതിനാൽ തിരിച്ചു വാങ്ങാൻ പാടില്ലെന്നാണ് ന്യായയുക്തമായ അഭിപ്രായം. നിർബന്ധമായ വല്ല അവകാശവും ആ വസ്തുവിനോട് ബന്ധിച്ചാലും തിരിച്ചു വാങ്ങാൻ പാടില്ല. പിതാവല്ലാത്ത മറ്റൊരാൾക്ക് പണയമായി കൈവശം കൊടുത്തതും തിരിച്ചെടുക്കാത്തതുമായ സാധനം ഇതിനുദാഹരണമാണ്. കൊടുത്ത വസ്തു നശിച്ചാലും ഇപ്രകാരം തന്നെ. മുട്ട വിരിയുക, ധാന്യം മുളക്കുക എന്നിവ ഉദാഹരണം. വസ്തു നശിച്ചു എന്നതാണ് മടക്കി വാങ്ങരുതെന്ന് പറയാൻ കാരണം.

സംഭാവനയിൽ നിന്നു ഞാൻ മടങ്ങി, അത് ഞാൻ അസാധുവാക്കി, ഞാനത് ബാത്വിലാക്കി, സംഭാവന നൽകിയത് എന്റെ അവകാശത്തിലേക്ക് ഞാൻ തിരിച്ചെടുത്തു തുടങ്ങിയ വാക്കുകൾ പറഞ്ഞാൽ മടങ്ങലാവും. മടങ്ങുകയാണെന്ന ഉദ്ദേശ്യത്തോടെ സൂചനാ വാക്യങ്ങളായാലും ഇപ്രകാരം തന്നെ. അത് ഞാൻ പിടിച്ചു. അതു ഞാൻ കൈപ്പറ്റി എന്നിങ്ങനെ പറയൽ ഉദാഹരണം. വിൽക്കുക, അടിമത്വമോചനം ചെയ്യുക, മറ്റൊരാൾക്ക് സംഭാവന കൊടുക്കുക, വഖ്ഫ് ചെയ്യുക എന്നിങ്ങനെയുള്ളയുള്ള കാര്യങ്ങൾ കൊണ്ട് സംഭാവനയിൽ നിന്ന് മടങ്ങിയെന്ന് പറയാൻ പറ്റില്ല. കാരണം ഇവിടെ, സന്താനത്തിന്റെ ഉടമാവകാശം പൂർണമാണ്. അതിനാൽ മറ്റൊരാൾക്ക് ഇടപാട് നടത്താനാവില്ല. സംഭാവന പിൻവലിക്കൽ ഉപാധിവെച്ചായിരുന്നാലും സാധുവല്ല.[1] സംഭാവന നൽകപ്പെട്ട വസ്തു അതിനോട് ചേർന്നു

1. *ഉദാഹരണം: മാസാരംഭത്തിൽ ഞാൻ മടങ്ങും എന്ന് പറയൽ. ഇത് ശരിയാവില്ല.*

ملك الفرع، ولا يصح تعليق الرجوع بشرط، ولو زاد الموهوب رجع بزيادته المتصلة كتعلم الصنعة لا لمنفصلة كالأجرة والولد والحمل الحادث على ملك فرعه، ويكره للأصل الرجوع في عطية الفرع إلاّ لعذر كأن كان الولد عاقاً أو يصرفه في معصية. وبحث البلقيني امتناعه في صدقة واجبة كزكاة ونذر وكفارة، وبما ذكره أفتى كثيرون ممن سبقه وتأخر عنه وله الرجوع فيما أقر بأنه لفرعه كما أفتى به النووي واعتمده جمع متأخرون. قال الجلال البلقيني عن أبيه: وفرض ذلك فيما إذا فسره بالهبة وهو فرض لا بد منه انتهى. وقال النووي: لو وهب وأقبض ومات فادعى الوارث كونه في المرض والمتهب كونه في الصحة صدق انتهى. ولو أقاما بينتين قدمت بينة الوارث لأن معها زيادة علم **(وهبة دين لمدين إبراء)** له عنه فلا يحتاج إلى قبول نظرا للمعنى **(ولغيره)** أي المدين هبة **(صحيحة)** إن علما قدره كما صححه جمع تبعاً للنص خلافاً لما صححه المنهاج.

നിൽക്കുന്ന വർദ്ധനവോടുകൂടി തിരിച്ചു വാങ്ങാവുന്നതാണ്. കൈ തൊഴിൽ പഠനം ഉദാഹരണം.[1] എന്നാൽ ചേർന്നു നിൽക്കുന്നതല്ലാത്ത വർദ്ധനവ് തിരിച്ചു വാങ്ങരുത്. വാടക, മക്കൾ, സന്താനത്തിന്റെ ഉടമയിലുണ്ടായ ഗർഭം എന്നിവ ഉദാഹരണം.

സന്താനങ്ങൾക്ക് കൊടുത്തത് കാരണമൊന്നുമില്ലാതെ തിരിച്ചു വാങ്ങൽ മാതാപിതാക്കൾക്ക് കറാഹത്താണ്. സന്താനം മാതാപിതാക്കളെ വെറുപ്പിക്കുന്നവനാവുക, അവനത് തെറ്റായ കാര്യങ്ങളിൽ വിനിയോഗിക്കുക തുടങ്ങിയവ കാരണങ്ങളാണ്. സകാത്ത്, നേർച്ച, പ്രായശ്ചിത്തം തുടങ്ങിയ നിർബന്ധ ദാനങ്ങളിൽ നിന്ന് മക്കൾക്ക് കൊടുത്തത് തിരിച്ചു വാങ്ങാൻ പാടില്ലെന്ന് ഇമാം ബുൽഖൈനി(റ) വിവരിക്കുന്നു. അദ്ദേഹത്തിന്റെ മുൻഗാമികളും പിൻഗാമികളുമായ നിരവധി പണ്ഡിതന്മാർ അപ്രകാരം ഫത്‌വ നൽകിയിട്ടുമുണ്ട്. സന്താനത്തിന് ഇഖ്റാർ ചെയ്തതിൽ മടങ്ങൽ പിതാവിന്നനുവദനീയമാകുന്നു. ഇമാം നവവി(റ) അപ്രകാരം ഫത്‌വ നൽകുകയും പിൻഗാമികളിൽ ഒരു സംഘം പണ്ഡിതന്മാർ ആ അഭിപ്രായത്തെ ബലപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ഇഖ്റാർ ചെയ്യുക എന്നതിന് സംഭാവന നൽകുക എന്ന് വ്യാഖ്യാനിച്ചാലാണിത്. അങ്ങനെ വ്യാഖ്യാനിക്കൽ അത്യാവശ്യവുമാണ്. തന്റെ പിതാവിൽ നിന്ന് ഇമാം ബുൽഖൈനി(റ) ഇങ്ങനെ ഉദ്ധരിച്ചിരിക്കുന്നു.

ഒരാൾ സംഭാവന നൽകി, അവനത് കൈപ്പറ്റിയതിനു ശേഷം നൽകിയവൻ മരണപ്പെട്ടു. സംഭാവന നൽകിയത് രോഗഘട്ടത്തിലായിരുന്നുവെന്ന് അവകാശികളും[2] ആരോഗ്യഘട്ടത്തിലായിരുന്നെന്ന് സംഭാവന സ്വീകരിച്ചവനും വാദിക്കുകയും ചെയ്താൽ സംഭാവന സ്വീകരിച്ചവനെ അംഗീകരിക്കണമെന്ന് ഇമാം നവവി(റ) പറഞ്ഞിരിക്കുന്നു. രണ്ടാളും സാക്ഷിയെ ഹാജറാക്കുന്ന സാഹചര്യത്തിൽ അവകാശിയുടെ സാക്ഷിക്കാണ് മുൻഗണന നൽകേണ്ടത്. കാരണം അത് സംബന്ധമായി കൂടുതൽ അറിവ് അവന്നായിരിക്കും.

കടം കൊടുത്തവൻ പിന്നീട് അത് വാങ്ങിയവനുള്ള സംഭാവനയാക്കിയാൽ അതവനെ കടബാധ്യതയിൽ നിന്ന് ഒഴിവാക്കലാകുന്നു. ഇങ്ങനെയാകുമ്പോൾ അവിടെ ഉദ്ദേശം പരിഗണിച്ച് ഖബൂലിന്റെ ആവശ്യം വരുന്നില്ല. കടത്തെ മറ്റൊരാൾക്ക് സംഭാവനയാക്കിയാൽ അതെത്രയുണ്ടെന്ന് രണ്ടാൾക്കും അറിയുമെങ്കിൽ അത് സാധുവായ ഹിബത്തു തന്നെയാണെന്ന് ഇമാം ശാഫിഈ(റ) വ്യക്തമാക്കിപ്പറഞ്ഞത് ഒരു സംഘം പണ്ഡിതന്മാർ അനുകരിക്കുകയും സ്വീകാര്യമെന്ന് പറയുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഇമാം നവവി(റ) മിൻഹാജിൽ സ്വീകാര്യത കൽപിച്ചത് ഇതിനെതിരായ അഭിപ്രായത്തിനാണ്.

1. നൽകിയ അടിമ പിന്നീട് കൈതൊഴിൽ പഠിച്ചെങ്കിൽ.
2. മരണരോഗത്തിൽ കിടക്കുമ്പോഴുള്ള സംഭാവന വസ്വിയ്യത്തിന്റെ ഗണത്തിലാണുൾപ്പെടുക. മൊത്തം സ്വത്തിന്റെ മൂന്നിലൊന്നാണ് വസ്വിയ്യത്ത് ചെയ്യാവുന്ന പരിധി.

تنبيه: لا يصح الإبراء من المجهول للدائن أو المدين لكن فيما فيه معاوضة كان أبرأتني فأنت طالق لا فيما عدا ذلك على المعتمد، وفي القديم يصح من المجهول مطلقاً ولو أبرأ ثم ادعي الجهل لم يقبل ظاهرا بل باطناً ذكره الرافعى. وفي الجواهر عن الزبيلي: تصدق الصغيرة المزوجة إجباراً بيمينها في جهلها بمهرها. قال الغزي: وكذا الكبيرة المجبرة إن دل الحال على جهلها، وطريق الإبراء من المجهول أن يبرئه مما يعلم أنه لا ينقص عن الدين كألف شك هل دينه يبلغها أو ينقص عنها، ولو أبرأ من معين معتقداً أنه لا يستحقه فبان أنه يستحقه برئ، ويكره لمعط تفضيل في عطية فروع وإن سفلوا ولو الأحفاد مع وجود الأولاد على الأوجه سواء كان ذلك العطية هبة أم هدية أم صدقة أم وقفاً أو أصول، وإن بعدوا سواء الذكر وغيره إلا لتفاوت حاجة أو فضل على الأوجه. وقال جمع يحرم ونقل في الروضة عن الدارمي: فإن فضل في الأصل فليفضل الأم وأقره لما في

## തോതറിയാത്ത കടവും മഹ്റും

കടം കൊടുത്തവനോ വാങ്ങിയവനോ തോത് അറിയപ്പെടാത്തതിൽ കടബാധ്യത ഒഴിവാക്കി കൊടുക്കുന്നത് സാധുവാകുകയില്ല. പക്ഷേ, കടബാധ്യത ഒഴിവാക്കുന്നതിന് പകരം നൽകുന്ന രൂപത്തിലാണ് കടം വാങ്ങിയവന്റെ ഒഴിവാക്കൽ സാധുവാകാത്തത്. "നീ എന്നെ ബാധ്യതയിൽ നിന്നൊഴിവാക്കിയാൽ വിവാഹ മോചിതയാണ്" എന്ന് പറയുന്നത് ഒരുദാഹരണം.[1] ഖദീമായ അഭിപ്രായപ്രകാരം അറിയപ്പെടാത്തതിൽ നിരുപാധികം സാധുവാകുന്നതാണ്. ഒരാൾ മറ്റൊരാളെ കടബാധ്യതയിൽ നിന്നൊഴിവാക്കുകയും പിന്നെ തനിക്ക് ആ കടബാധ്യതയെപ്പറ്റി അറിയില്ലെന്ന് അവൻ വാദിക്കുകയും ചെയ്താൽ ബാഹ്യമായി അത് സ്വീകാര്യമല്ല. എന്നാൽ ആന്തരീകമായി അത് സ്വീകാര്യമാണെന്നാണ് ഇമാം റാഫിഈ(റ) പറയുന്നത്.[2]

പിതാവോ പിതാമഹനോ അവരുടെ അധികാരമുപയോഗിച്ച് ചെറുപ്പത്തിൽ വിവാഹം ചെയ്തു കൊടുത്ത സ്ത്രീ തന്റെ മഹ്റിനെപ്പറ്റി തനിക്കറിയില്ലെന്ന് വാദിച്ചാൽ സത്യം ചെയ്യിച്ചു അവളെ അംഗീകരിക്കണമെന്ന് ഇമാം സബീലി(റ) പറഞ്ഞതായി ജവാഹിറിൽ ഉദ്ധരിച്ചിരിക്കുന്നു. മഹ്റിനെപ്പറ്റി അറിയുകയില്ലെന്നതിന് സാഹചര്യത്തെളിവുണ്ടെങ്കിൽ പിതാവോ പിതാമഹനോ സമ്മതം പരിഗണിക്കാതെ വിവാഹം ചെയ്തു കൊടുത്ത വലിയ പെണ്ണിന്റെ കാര്യവും ഇപ്രകാരം തന്നെ എന്ന് ഇമാം ഗസ്സി(റ) പറഞ്ഞിരിക്കുന്നു. സംഖ്യ എത്രയാണെന്ന് അറിയപ്പെടാത്ത കടബാധ്യതയിൽ നിന്ന് ഒഴിവാക്കാനുള്ള മാർഗം കടം വാങ്ങിയ സംഖ്യയിൽ കുറയുകയില്ലെന്നുറപ്പുള്ള ഒരു സംഖ്യയിൽ നിന്ന് ബാധ്യത ഒഴിവാക്കലാണ്. കടം ആയിരമോ അതിൽ കുറവോ ഉള്ളത് എന്ന് സംശയമുള്ള സാഹചര്യത്തിൽ ആയിരം ഒഴിവാക്കി കൊടുക്കുക എന്നത് ഉദാഹരണം. തനിക്കവകാശപ്പെട്ടതല്ലെന്ന വിശ്വാസത്തോടെ ഒരാൾ ഒരു നിശ്ചിത കടബാധ്യതയിൽ നിന്ന് ഒരാളെ ഒഴിവാക്കുകയും പിന്നീട് ആ കടം തനിക്കവകാശപ്പെട്ടതായിരുന്നെന്ന് വ്യക്തമാവുകയും ചെയ്താൽ കടബാധിതൻ ബാധ്യതയിൽ നിന്നൊഴിവാകും.

## മക്കൾക്കിടയിൽ വിവേചനമരുത്

മക്കൾക്ക് കൊടുക്കുമ്പോൾ ഏറ്റക്കുറവ് വരുത്തൽ കറാഹത്താണ്. മക്കൾ താഴെ തലമുറയിലുള്ളവരാണെങ്കിലും മക്കളുണ്ടായിരിക്കെ പേരമക്കൾക്ക് ദാനം ചെയ്യുകയാണെങ്കിലും വിധിയിൽ മാറ്റമില്ല. നൽകുന്നത് സംഭാവനയോ പാരിതോഷികമോ സ്വദഖയോ വഖ്ഫോ ഏതായാലും സമമായിരിക്കണം. മക്കൾ മാതാപിതാക്കൾക്ക് കൊടുക്കുമ്പോൾ അവർക്കിടയിൽ ഏറ്റക്കുറവ് വരുത്തലും കറാഹത്താണ്. അവർ എത്ര അകന്ന പരമ്പരയിൽ പെട്ടവരായിരുന്നാലും. ഇക്കാര്യത്തിൽ സ്ത്രീ പുരുഷ വ്യത്യാ

1. ബാധ്യത ഒഴിവാക്കുന്ന രൂപത്തിൽ രണ്ട് പേരും കടം എത്രയാണെന്നറിയൽ അനിവാര്യമാണ്. പകരമില്ലാത്ത രൂപത്തിൽ കടം വാങ്ങിയവൻ അറിയണമെന്നില്ല. കടം നൽകിയവൻ അറിയൽ അനിവാര്യം തന്നെ (ഇആനത്)
2. പരലോകത്ത് ആ യാഥാർഥ്യമനുസരിച്ചാവും തീരുമാനം.

الحديث ان لها ثلثي البر بل في شرح مسلم عن المحاسبي الإجماع على تفضيلها في البر على الأب.

فروع: الهدايا المحمولة عند الختان ملك للأب، وقال جمع للابن فعليه يلزم الأب قبولها، ومحل الخلاف إذا أطلق المهدي فلم يقصد واحداً منهما وإلا فهي لمن قصده اتفاقاً ويجري ذلك فيما يعطاه خادم الصوفية فهو له فقط عند الإطلاق أو قصده ولهم عند قصدهم وله ولهم عند قصدهما أي يكون له النصف فيما يظهر، وقضية ذلك أن ما اعتيد في بعض النواحي من وضع طاسة بين يدي صاحب الفرح ليضع الناس فيها دراهم ثم تقسم على الحالق أو الخاتن أو نحوهما يجري فيه ذلك التفصيل، فإن قصد ذلك وحده أو مع نظرائه المعاونين له عمل بالقصد، وإن أطلق كان ملكاً لصاحب الفرح يعطيه لمن يشاء، وبهذا يعلم أنه لا نظر هنا للعرف أما مع قصد خلافه فواضح، وأما مع الإطلاق فلأن حمله على من ذكر من الأب والخادم وصاحب الفرح نظراً للغالب أن كلاً من

സമില്ല. എന്നാൽ ചിലർക്ക് മറ്റുള്ളവരെക്കാൾ ആവശ്യമോ മഹത്വമോ[1] ഉണ്ടെങ്കിൽ കൂടുതൽ നൽകാമെന്നതാണ് ന്യായയുക്തമായ അഭിപ്രായം. അസമത്വം ഹറാമാണെന്നാണ് ഒരു സംഘം പണ്ഡിതന്മാർ പറഞ്ഞിട്ടുള്ളത്. മാതാപിതാക്കളിലൊരാൾക്ക് കൂടുതൽ നൽകാനുദ്ദേശ്യമുണ്ടെങ്കിൽ ഉമ്മക്ക് നൽകണമെന്നാണ് ഇമാം ദാരിമിയെ തൊട്ട് റൗളയിൽ ഉദ്ധരിച്ചിരിക്കുന്നത്. "ഗുണത്തിന്റെ മൂന്നിൽ രണ്ടു ഭാഗം മാതാവിന്നർഹതപ്പെട്ടതാണ്" എന്ന നബിവചനത്തിന്റെ അടിസ്ഥാനത്തിലതിന്ന് സ്ഥിരീകരണം നൽകുകയും ചെയ്തിരിക്കുന്നു. മാത്രവുമല്ല, പിതാവിനെക്കാൾ മാതാവിനെ ശ്രേഷ്ടമാക്കണമെന്നതിൽ യോജിച്ച അഭിപ്രായമാണുള്ളതെന്ന് ഇമാം മുഹാസിബി(റ) പറഞ്ഞത് ശറഹുമുസ്‌ലിമിലും ഉദ്ധരിച്ചിരിക്കുന്നു.

## ചേലാകർമ്മ വേളയിലെ ഹദ്‌യഃ

കുട്ടിയുടെ ചേലാകർമ്മ വേളയിൽ കുട്ടിക്ക് ലഭിക്കുന്ന ഹദ്‌യകൾ പിതാവിന്നവകാശപ്പെട്ടതാകുന്നു. എന്നാൽ അത് മകന്നവകാശപ്പെട്ടതാണെന്ന് ഒരു സംഘം പണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. ഈ അഭിപ്രായപ്രകാരം പിതാവത് സ്വീകരിക്കൽ നിർബന്ധമാണ്. സംഭാവന നൽകുന്നവൻ പിതാവിനെന്നോ മകനെന്നോ വ്യക്തമാക്കാത്തപ്പോഴാണ് ഇങ്ങനെ ഭിന്നത വരുന്നത്. രണ്ടിലൊരാളെ ഉദ്ദേശിച്ച് നൽകിയതാണെങ്കിൽ അത് ഉദ്ദേശിച്ചവർക്കുള്ളതാണ്. സൂഫികളുടെ പരിചാരകർക്ക് നൽകുന്നതിന്റെ വിധിയും ഇതുതന്നെ.[2] ആരെയും ഉദ്ദേശിക്കാതെയോ പരിചാരകനെ ഉദ്ദേശിച്ചോ നൽകിയാൽ അതവന്നുള്ളതായിരിക്കും. സൂഫികളെ ഉദ്ദേശിച്ചാണെങ്കിൽ അതവർക്കുള്ളതുമായിരിക്കും. അവർ രണ്ടുപേരെയും ഉദ്ദേശിച്ചു കൊടുത്തത് അവർക്ക് പകുതി വീതമുണ്ടാവുമെന്നാണ് വ്യക്തമായ അഭിപ്രായം.

## വലിയ്യിന് നേർച്ച

ജനങ്ങൾ പണമിടുന്നതിനായി ആഘോഷപരിപാടി നടത്തുന്ന വ്യക്തിയുടെ മുമ്പിൽ തളിക വെക്കുകയും അതിൽ നിന്ന് കിട്ടുന്ന പണം മുടികളയുന്നവനോ ചേലാകർമം നടത്തുന്നവനോ മറ്റോ വീതിച്ചു കൊടുക്കുകയും ചെയ്യുന്ന പതിവ് ചില പ്രദേശങ്ങളിലുണ്ട്. മേൽപറഞ്ഞ വിശദീകരണം ഇതിലും ബാധകമാണ്. അവന് മാത്രമായി കരുതി കൊടുത്താൽ അവനും അവന്റെ സഹായികൾക്കു കൂടിയെന്നു കരുതി കൊടുത്താൽ അങ്ങനെയും നൽകണം. ഒന്നും ഉദ്ദേശിക്കാതെ കൊടുത്താൽ ആഘോഷപരിപാടി നടത്തുന്നവന് ഉടമപ്പെടും. അവനുദ്ദേശിക്കുന്നവർക്കത് നൽകാം. ഇവിടെ നാട്ടുനടപ്പിന് പരിഗണനയില്ലെന്ന് ഇതുകൊണ്ട് ബോധ്യപ്പെട്ടു. നാട്ടുനടപ്പിന്നെതിരായി ഉദ്ദേശിക്കുമ്പോൾ അത് പരിഗണിക്കേണ്ടതില്ലെന്ന് വ്യക്തമാണ്. ഒന്നും ഉദ്ദേശിക്കാതെ കൊടുക്കുമ്പോൾ സാധാരണ ഉദ്ദേശിക്കപ്പെടുന്നവരെന്ന നിലയിൽ ആ സംഭാവന കുട്ടിയുടെ പിതാവ്, സൂഫിയുടെ പരിചാരകൻ, ആഘോഷം നടത്തു

1. അറിവ്, മത ചിട്ട തുടങ്ങിയ മഹത്വം.
2. മത വിദ്യാർത്ഥികൾക്ക് സേവനം ചെയ്യുന്നവർ ഇപ്രകാരമാണ്.

هؤلاء هو المقصود هو عرف الشرع فيقدم على العرف المخالف له بخلاف ما ليس للشرع فيه عرف فإنه تحكم فيه العادة، ومن ثم لو نذر لولي ميت بمال فإن قصد أنه يملكه لغا وإن أطلق، فإن كان على قبره ما يحتاج للصرف في مصالحه صرف لها وإلاَّ فإن كان عنده قوم اعتيد قصدهم بالنذر للولي صرف لهم، ولو أهدى لمن خلصه من ظالم لئلا ينقض ما فعله لم يحل له قبوله وإلا حل اي وان تعين عليه تخليصه ولو قال خذ هذا واشتر لك به كذا تعين ما لم يرد التبسط أي أو تدل قرينة حاله عليه، ومن دفع لمخطوبته أو وكيلها او وليها طعاماً أو غيره ليتزوجها فردّ قبل العقد رجع على من أقبضه، ولو بعث هدية إلى شخص فمات المهدى إليه قبل وصولها بقيت على ملك المهدى، فإن مات المهدي لم يكن للرسول حملها إلى المهدى إليه.

ന്നവൻ എന്നിവർക്കാണെന്ന് കരുതലാണ് മതപരമായ കീഴ്വഴക്കം. അപ്പോൾ മതപരമായ കീഴ്വഴക്കത്തിന് വിരുദ്ധമായ നാട്ടുനടപ്പിനേക്കാൾ മതപരമായ കീഴ്വഴക്കത്തിന് മുൻഗണന നൽകണം. മതപരമായ സമ്പ്രദായമൊന്നുമില്ലെങ്കിൽ അതിൽ നാട്ടുനടപ്പനുസരിച്ചാണ് വിധിക്കേണ്ടത്. മതപരമായ കീഴ്വഴക്കമില്ലാത്തിടത്ത് മരിച്ചുപോയ വലിയ്യിന് ഉടമപ്പെടുത്തി കൊടുക്കുകയാണെന്ന ഉദ്ദേശ്യത്തിൽ ഒരാൾ വല്ല ധനവും നേർച്ചയാക്കിയാലതു നിരർത്ഥകമാണ്. ഒന്നും ഉദ്ദേശിക്കാതെ നേർച്ചയാക്കിയാൽ വലിയ്യിന്റെ ഖബറിടത്തിൽ ഇത് വിനിയോഗിക്കേണ്ട നന്മയുടെ വല്ല മാർഗവുമുണ്ടെങ്കിൽ അതിനുവേണ്ടി വിനിയോഗിക്കണം. അതുമില്ലെങ്കിൽ ആ വലിയ്യിന് നേർച്ചയാക്കുന്നതുകൊണ്ട് സാധാരണയിൽ ഉദ്ദേശിക്കപ്പെടുന്ന ആവശ്യക്കാരിലേക്കാണ് പ്രസ്തുത ധനം തിരിക്കേണ്ടത്.[1]

ഒരാൾ തന്നെ അക്രമിയിൽ നിന്ന് രക്ഷപ്പെടുത്തിയ വ്യക്തിക്ക്, അവൻ സംരക്ഷണം പിൻവലിക്കാതിരിക്കാൻ വേണ്ടി വല്ലതും ഹദ്‌യ ചെയ്താൽ അത് സ്വീകരിക്കൽ അവന്നനുവദനീയമല്ല. സംരക്ഷണം പിൻവലിക്കാതിരിക്കാൻ വേണ്ടിയല്ല കൊടുത്തതെങ്കിൽ സ്വീകരിക്കാം. അക്രമിയിൽ നിന്ന് രക്ഷിക്കാൻ ഇവനല്ലാതെ മറ്റാരുമില്ലാത്ത സാഹചര്യത്തിലായിരുന്നാൽപോലും സ്വീകരിക്കാം. "ഇത് നീ സ്വീകരിച്ച് ഇതുകൊണ്ട് നിനക്ക് ഇന്ന വസ്തു വാങ്ങുക" എന്നൊരാൾ പറഞ്ഞാൽ നിജപ്പെടുത്തിയ സാധനം തന്നെ വാങ്ങണം. അതു തന്നെ വാങ്ങണമെന്നവന് ഉദ്ദേശ്യമുണ്ടെങ്കിലും അങ്ങനെയാണവനുദ്ദേശിക്കുന്നതെന്ന് സാഹചര്യം സൂചിപ്പിക്കുന്നുണ്ടെങ്കിലുമാണിത്.

## നികാഹിന് മുമ്പ് നൽകുന്ന സമ്മാനം

താൻ വിവാഹാലോചന നടത്തിയ സ്ത്രീക്കോ അവളുടെ വക്കീലിനോ രക്ഷിതാവിനോ അവളെ വിവാഹം ചെയ്യാനുദ്ദേശിച്ചുകൊണ്ട് ഒരാൾ ഭക്ഷണ സാധനമോ മറ്റോ നൽകുകയും വിവാഹത്തിനു മുമ്പ് തന്നെ ആ ആലോചന സ്വീകാര്യമാവാതെ റദ്ദ് ചെയ്യുകയുമുണ്ടായാൽ നൽകിയ ആളിൽ നിന്നത് അയാൾക്ക് തിരിച്ചു വാങ്ങാവുന്നതാണ്. ഒരു വ്യക്തിക്ക് ഹദ്‌യ കൊടുത്തയക്കുകയും അത് കൈപ്പറ്റുന്നതിനുമുമ്പ് അയാൾ മരണപ്പെടുകയും ചെയ്താൽ ആ ഹദ്‌യ, കൊടുത്തയച്ചവന്റെ അധികാരത്തിൽ തന്നെ ശേഷിക്കുന്നതാണ്. ഹദ്‌യ നൽകുന്നവനാണ് മരിച്ചതെങ്കിൽ നൽകപ്പെടുന്ന വ്യക്തിക്കത് എത്തിച്ചുകൊടുക്കൽ കൊണ്ടുപോകുന്നവന് അനുവദനീയമല്ല.[2]

---

1. *പേജ് 309ൽ ഈ ചർച്ച വന്നിട്ടുണ്ട്.*
2. *അവകാശികളുടെ അനുവാദമുണ്ടെങ്കിലേ കൊണ്ടുപോകാവൂ. (ഇആനത്ത്)*

## باب في الوقف

هو لغة الحبس، وشرعاً حبس مال يمكن الانتفاع به مع بقاء عينه بقطع التصرف في رقبته على مصرف مباح وجهة، والأصل فيه خبر مسلم: «إذا مات المسلم انقطع عمله إلا من ثلاث: صدقة جارية أو علم ينتفع به أو ولد صالح» اي مسلم «يدعو له» وحمل العلماء الصدقة الجارية على الوقف دون نحو الوصية بالمنافع المباحة، ووقف عمر رضي الله عنه أرضاً أصابها بخيبر بأمره ﷺ وشرط فيها شروطاً منها أنه لا يباع أصلها ولا يورث ولا يوهب وأن من وليها يأكل منها بالمعروف ويطعم صديقاً غير متمول فيه رواه الشيخان، وهو أول من وقف في الإسلام. وعن أبي يوسف أنه لما سمع خبر عمر أنه لا يباع أصلها رجع عن قول أبي حنيفة ببيع الوقف وقال: لو سمعه لقال به.

**(صح وقف عين)** معينة **(مملوكة)** للواقف ملكاً يقبل النقل **(تفيد)** فائدة حالاً أو مآلاً كثمرة أو

### അധ്യായം - 10

# വഖ്ഫ്

തടഞ്ഞുവെക്കുക എന്നതാണ് വഖ്ഫിന്റെ ഭാഷാർത്ഥം. വസ്തു അവശേഷിക്കുന്നതോടുകൂടി പ്രയോജനമെടുക്കാൻ സാധിക്കുന്ന ധനം, തനിക്കതിലുള്ള കൈകാര്യാധികാരം വിഛേദിച്ചു അനുവദനീയമായ വിനിയോഗ മാർഗത്തിൽ തടഞ്ഞിടുന്നതിന്നാണ് ശറഇൽ വഖ്ഫ് എന്ന് പറയുന്നത്.

اِذَا مَاتَ الْمُسْلِمُ انْقَطَعَ عَمَلُهُ اِلاَّ مِنْ ثَلاَثٍ صَدَقَةٍ جَارِيَةٍ اَوْ عِلْمٍ يَنْتَفِعُ بِهِ اَوْ وَلَدٍ صَالِحٍ يَدْعُو لَهُ

(മുസ്‌ലിം മരണപ്പെട്ടാൽ മൂന്നെണ്ണം ഒഴികെ മറ്റെല്ലാ കർമ്മങ്ങളും അകന്നുപോയി. സ്ഥായിയായ സ്വദഖഃ, ഉപകാരപ്രദമായ അറിവ്, തനിക്ക് വേണ്ടി പ്രാർത്ഥിക്കുന്ന,[1] മുസ്‌ലിമായ സന്താനം എന്നിവയാണത്) എന്ന മുസ്‌ലിം റിപ്പോർട്ട് ചെയ്ത ഹദീസാണു തെളിവ്. നിലനിൽക്കുന്ന സ്വദഖഃ കൊണ്ടുള്ള വിവക്ഷ വഖ്ഫ് ആണെന്നും അനുവദനീയമായ ആദായങ്ങളോ മറ്റോ വസിയ്യത്ത് ചെയ്യലല്ലെന്നും പണ്ഡിതന്മാർ വ്യക്തമാക്കിയിരിക്കുന്നു. ഖൈബറിൽ നിന്ന് തനിക്ക് ലഭിച്ച ഭൂമി നബി (സ)യുടെ ആജ്ഞപ്രകാരം ഉമർ(റ) വഖ്ഫ് ചെയ്യുകയും ചില വ്യവസ്ഥകൾ അദ്ദേഹം വെക്കുകയുമുണ്ടായി. അത് വിൽക്കുകയോ സൗജന്യമായി നൽകുകയോ അനന്തരമെടുക്കുകയോ ചെയ്യരുത്. അത് നോക്കി നടത്തുന്നവന് ന്യായമായ നിലയിൽ അതിൽ നിന്ന് ഭക്ഷിക്കുന്നതിനും സ്നേഹിതനെ ഭക്ഷിപ്പിക്കുന്നതിനും എടുക്കാവുന്നതാണ്. മുതലവായവ നിബന്ധനകളിൽ ചിലതായിരുന്നു. ഇമാം ബുഖാരിയും മുസ്‌ലിമും ഇത് റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ഇസ്‌ലാമിൽ ആദ്യമായി വഖ്ഫ് ചെയ്തത് ഉമർ(റ) ആകുന്നു. അത് വിൽക്കരുത് എന്ന് ഉമർ(റ) പറഞ്ഞ വിവരം അബൂയൂസുഫ്(റ)[2] കേട്ടപ്പോൾ വഖഫ് വിൽക്കാമെന്ന അബൂഹനീഫ(റ)യുടെ അഭിപ്രായത്തിൽ നിന്ന് അദ്ദേഹം മടങ്ങുകയും അബൂഹനീഫ(റ) അത് കേട്ടിരുന്നെങ്കിൽ അദ്ദേഹവും അപ്രകാരം പ്രസ്താവിക്കുമായിരുന്നു എന്ന് പറയുകയും ചെയ്തു.

കൈമാറാൻ പറ്റിയ ഉടമാവകാശമുള്ളതും വസ്തു ശേഷിച്ചിരിക്കെ ഇപ്പോഴോ ഭാവിയിലോ ഫലം ചെയ്യുന്നതും -പഴം പോലെ- അല്ലെങ്കിൽ സാധാരണ വാടകക്കു നൽകാവുന്ന പ്രയോജനം നൽകുന്നതും നിജപ്പെട്ടതുമായ സാധനം വഖ്ഫ് ചെയ്യൽ സാധുവാകും. കാരണം, നിലനിൽക്കുന്ന സ്വദഖയാവാൻ വേണ്ടിയാണ് വഖ്ഫ് നിയമമാക്കപ്പെട്ടത്. മരം അതിന്റെ ആദായത്തിനുവേണ്ടിയും ആഭരണം

1. താൻ കാരണമായി സൽകർമ്മങ്ങൾ-പ്രാർത്ഥനയതിൽ ഉൾപ്പെട്ടു -ചെയ്യുന്ന സന്താനം. ബുജൈരിമി-ശൈഖുനാ.
2. അബൂ ഹനീഫ(റ)വിന്റെ ശിഷ്യനായ അബൂ യൂസുഫ്

منفعة تستأجر لها غالباً (وهي باقية) لأنّه شرع ليكون صدقة جارية وذلك كوقف شجر لريعه وحلي للبس ونحو مسك لشم وريحان مزروع بخلاف عود البخور لأنه لا ينتفع به إلاّ باستهلاكه والمطعوم لأن نفعه في إهلاكه، وزعم ابن الصلاح صحة وقف الماء إختيار له ويصح وقف المغصوب وان عجز عن تخليصه ووقف العلو دون السفل مسجدا والأوجه صحة وقف المشاع وإن قل مسجداً ويحرم المكث فيه على الجنب تغليباً للمنع ويمتنع اعتكاف وصلاة به من غير إذن مالك المنفعة (**بوقفت وسبّلت**) وحبست (كذا) على كذا أو أرضي موقوفة أو وقف عليه، ولو قال تصدقت بكذا على كذا صـــدقة محرمة أو مؤبدة أو صدقة لا تباع أو لا توهب أو لا تورث نصريح في الأصح (و) مـــن الصرائح قوله: (**جعلت هذا**) المكان (**مسجداً**) فيصير به مسجداً وإن لم يقل لله ولا أتى بشيء مما مر لأن المسجد لا يكون الاوقفا ووقفته للصلوة صريح فى الوقفية وكناية فى خصوص المسجدية فلا بد من نيتها فى غير الموات ونقل القمولي عن الرؤيا ني وأقره من أنه لو عمر مسجدا خرابا ولم يقف آلاته كانت

ധരിക്കാൻ വേണ്ടിയും കസ്തൂരി, റൈഹാൻ ചെടി എന്നിവ വാസനിക്കാൻ വേണ്ടിയും വഖ്ഫ് ചെയ്യൽ ഇതിന് ഉദാഹരണം. പുകയ്ക്കുന്ന കൊള്ളികൾ വഖ്ഫ് ചെയ്യാവതല്ല. കാരണം അവ നശിക്കൽകൊണ്ട് മാത്രമേ പ്രയോജനം ലഭിക്കുകയുള്ളൂ. ഭക്ഷണ സാധനങ്ങൾ വഖ്ഫ് ചെയ്യുന്നതും സാധുവല്ല. കാരണം അവയുടെ പ്രയോജനം ലഭിക്കുന്നത് അവ ഇല്ലാതാക്കുന്നതിലൂടെയാണ്. വെള്ളം വഖ്ഫ് ചെയ്യാമെന്ന ഇബ്നുസ്സ്വലാഹിന്റെ വാദം അദ്ദേഹത്തിന്റെ സ്വന്തം അഭിപ്രായമാണ്. വീണ്ടെടുക്കൽ അസാധ്യമാണെങ്കിലും അതിക്രമിച്ചെടുത്ത വസ്തു വഖ്ഫ് ചെയ്യൽ സാധുവാകും.

## പള്ളി വഖ്ഫ്

കെട്ടിടത്തിന്റെ അടിഭാഗം ഒഴിവാക്കി മേൽഭാഗം മാത്രം പള്ളിയാക്കി വഖ്ഫ് ചെയ്യലും സാധുവാകും.[1] കൂട്ടവകാശം ഉള്ളതും -എത്ര കുറച്ചായാലും- പള്ളിയായി വഖ്ഫ് ചെയ്യൽ സാധുവാകുമെന്നാണ് പ്രബലാഭിപ്രായം. നിരോധനത്തിന്റെ വ്യാപ്തി കാരണം വലിയ അശുദ്ധിയുള്ളവർ കൂട്ടുസ്വത്തിൽ താമസിക്കുന്നത് നിഷിദ്ധമാണ്. എന്നാൽ പ്രയോജനമെടുക്കുന്ന ഉടമയുടെ അനുമതി കൂടാതെ അതിൽ നിസ്കരിക്കുന്നതും ഇഅ്തികാഫ് ഇരിക്കുന്നതും പാടില്ലാത്തതാണ്.

"ഇന്നത് ഞാൻ ഇന്നതിന് വഖ്ഫ് ചെയ്തു" "ഇന്നത് ഞാൻ ഇന്നതിന് മുസബ്ബലാക്കി" "ഇന്നതിനെ ഞാൻ ഇന്നതിന്റെ മേൽ തടഞ്ഞു വെച്ചു" "എന്റെ ഭൂമി വഖ്ഫ് ചെയ്യപ്പെട്ടതാകുന്നു" എന്നിങ്ങനെയുള്ള വാചകങ്ങൾ കൊണ്ട് വഖ്ഫ് സാധുവാകും. "ഇന്നത് ഇന്നയാൾക്ക് ശാശ്വതദാനമായി ഞാൻ സ്വദഖ ചെയ്തു" എന്നോ "വിൽക്കപ്പെടാനും സംഭാവന നൽകാനും അനന്തരമെടുക്കാനും പാടില്ലാത്ത ദാനമാകുന്നു" എന്നോ പറഞ്ഞാലും വഖ്ഫിന്റെ വ്യക്തമായ വാക്കുകളാകുന്നു എന്നതാണ് സ്വീകാര്യമായ അഭിപ്രായം. ഈ സ്ഥലം ഞാൻ പള്ളിയാക്കി എന്നു പറഞ്ഞാൽ അത് വ്യക്തമായ വാക്കാണ്. അതിനാൽ അത് പള്ളിയാകും. അല്ലാഹുവിന് വേണ്ടി എന്ന് പറഞ്ഞിട്ടില്ലെങ്കിലും മേൽ പറഞ്ഞ മറ്റെന്തെങ്കിലും വാക്കുകൾ പറഞ്ഞില്ലെങ്കിലും ശരി. കാരണം പള്ളി വഖ്ഫ് അല്ലാതെയാകില്ല. നിസ്കരിക്കാൻ വേണ്ടി വഖ്ഫ് ചെയ്തു എന്നു പറഞ്ഞാൽ അത് വഖ്ഫ് ആയി എന്നത് വ്യക്തമാണ്. പള്ളിയാക്കി എന്നതിലേക്കുള്ള സൂചനയാണത്. വ്യക്തമായ വാചകമല്ല. അതിനാൽ തരിശുഭൂമി അല്ലാത്ത സ്ഥലത്ത് പള്ളിയാവാൻ നിയ്യത്ത് അനിവാര്യമാണ്.

തകർന്ന ഒരു പള്ളി ഒരാൾ ജീർണോദ്ധാരണം നടത്തി. അതിനുപയോഗിച്ച സാധനങ്ങൾ അവൻ വഖ്ഫ് ചെയ്തതുമില്ല. എങ്കിൽ അവ വായ്പയാകുന്നു. അവനുദ്ദേശിക്കുമ്പോൾ അത് തിരിച്ചു വാങ്ങാമെന്ന് റുയാനീ(റ) പറഞ്ഞതായി ഇമാം ഖമൂലി(റ) ഉദ്ധരിക്കുകയും അദ്ദേഹമത് അംഗീകരിക്കു

1. തിരിച്ചും പറ്റുന്നതാണ്-ബുഷറൽ കരീം. മദ്റസ പോലോത്തതും ആവാം - ഉബാബ്.

عارية له يرجع فيها متى شاء انتهى. ولا يثبت حكم المسجد من صحة الاعتكاف وحرمة المكث للجنب لما أضيف من الأرض الموقوفة حوله إذا احتيج إلى توسعته على ما أفتي به شيخنا ابن زياد وغيره، وعلم مما مر أن الوقف لا يصح إلاّ بلفظ ولا يأتي فيه خلاف المعاطاة، فلو بني بناء على هيئة مسجد وأذن في إقامة الصلاة فيه لم يخرج بذلك عن ملكه كما إذا جعل مكاناً على هيئة المقبرة وأذن في الدفن بخلاف ما لو أذن في الاعتكاف فيه فإنه يصير بذلك مسجداً. قال البغوي في فتاويه: لو قال لقيم المسجد: اضرب اللبن من أرضي للمسجد فضربه وبنى به المسجد صار له حكم المسجد وليس له نقضه وله استرداده قبل أن يبنى به انتهى. وألحق البلقيني بالمسجد في ذلك البئر المحفورة للسبيل،والأسنوي المدارس والربط، وقال الشيخ أبو محمد: وكذا لو أخذ من الناس ليبني به زاوية أو رباطاً فيصير كذلك بمجرد بنائه وضعفه بعضهم ويصح وقف بقرة على رباط ليشرب لبنها من نزله أو ليباع نسلها لمصالحه.

**(وشرط له)** أي للوقف **(تأبيد)** فلا يصح تأقيته كوقفته على زيد سنة **(وتنجيز)** فلا يصح تعليقه

കയും ചെയ്തിരിക്കുന്നു. പള്ളി വിപുലീകരണാവശ്യാർത്ഥം അതിന്റെ ചുറ്റുപാടുമുണ്ടായിരുന്ന വഖ്ഫ് ഭൂമിയിൽ നിന്ന് അതിനോട് ചേർത്ത സ്ഥലത്തിന് ഇഅ്തികാഫ് സാധുകരിക്കുക, വലിയ അശുദ്ധിയുള്ളവൻ താമസിക്കുന്നത് ഹറാമാകുക തുടങ്ങിയ പള്ളിയുടെ വിധികൾ സ്ഥിരപ്പെടുകയില്ല എന്ന് ശൈഖുനാ ഇബ്നു സിയാദും മറ്റും ഫത്‌വാ നൽകിയിരിക്കുന്നു.[1] വാചകം കൂടാതെ വഖ്ഫ് സാധുവാകുകയില്ലെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം. മുആത്വാത്[2] സംബന്ധമായ അഭിപ്രായ വ്യത്യാസം ഇവിടെ വരികയില്ല. ഒരാൾ പള്ളിയുടെ മാതൃകയിൽ ഒരു കെട്ടിടം നിർമിക്കുകയും അതിൽ നിസ്കരിക്കാൻ അനുമതി നൽകുകയും ചെയ്തതുകൊണ്ട് അത് അവന്റെ ഉടമസ്ഥതയിൽ നിന്ന് പുറത്തു പോവുന്നില്ല. ഒരു സ്ഥലം മഖ്ബറയുടെ രൂപത്തിലാക്കുകയും അവിടെ മറവു ചെയ്യാൻ അനുവാദം നൽകുകയും ചെയ്താൽ അത് അവന്റെ ഉടമസ്ഥതയിൽ നിന്ന് പുറത്തു പോവുകയില്ല എന്നപോലെ തന്നെ. പ്രസ്തുത കെട്ടിടത്തിൽ ഇഅ്തികാഫിന് അനുവാദം നൽകൽ ഇതുപോലെയല്ല. അങ്ങനെയാവുമ്പോഴത് പള്ളിയാവുന്നതാണ്.[3] ഒരാൾ പള്ളിയുടെ നടത്തിപ്പുകാരനോട് 'പള്ളിക്കാവശ്യമായ ഇഷ്ടിക എന്റെ ഭൂമിയിൽ നിന്ന് ഉണ്ടാക്കിക്കൊള്ളുക' എന്നു പറയുകയും അങ്ങനെ അവന്റെ ഭൂമിയിൽ നിന്ന് ഇഷ്ടികയുണ്ടാക്കി പള്ളി നിർമിക്കുകയും ചെയ്താൽ അതിന് പള്ളിയുടെ വിധിയാണ്. പള്ളിയിൽ നിന്നത് പൊളിച്ചെടുക്കുന്നത് അന്ന് അനുവദനീയമല്ല. പക്ഷെ, പണിയുന്നതിന് മുമ്പ് അവന്നത് തിരിച്ചു വാങ്ങാം. ഇമാം ബഗ്‌വീ(റ) തന്റെ ഫതാവായിൽ പ്രസ്താവിച്ചതാണിത്.

യാത്രക്കാർക്കു വേണ്ടി കുഴിച്ച കിണറിനെ ഈ വിഷയത്തിൽ പള്ളിയോടു ചേർത്തിയാണ് ഇമാം ബുൽഖൈനി(റ) പറഞ്ഞിരിക്കുന്നത്. എന്നാൽ അസ്നവീ(റ) മദ്റസകളെയും മുസാഫിർഖാനയെയും ഇതിനോട് ചേർത്തി പറഞ്ഞിരിക്കുന്നു. ജനങ്ങളിൽ നിന്ന് പിരിവെടുത്തു നിർമിക്കുന്ന നിസ്കാരപള്ളിയും മുസാഫിർഖാനയും ഇപ്രകാരം തന്നെ നിർമിക്കുന്നതോടുകൂടി വഖ്ഫ് ആകുമെന്ന് ശൈഖ് അബൂ മുഹമ്മദ് പ്രസ്താവിച്ചിരിക്കുന്നു. ഈ അഭിപ്രായം ബലഹീനമാണെന്ന് ചില പണ്ഡിതർ പറഞ്ഞിട്ടുണ്ട്. മുസാഫിർ ഖാനയിൽ വരുന്നവർക്ക് പാലു കുടിക്കാൻ വേണ്ടിയും അതിന്റെ നന്മക്കു വേണ്ടി പശുക്കുട്ടികളെ വിൽക്കാൻ വേണ്ടിയും പശുവിനെ വഖ്ഫ് ചെയ്യൽ സാധുവാകും.

## വഖ്ഫിന്റെ ശർഥുകൾ

വഖ്ഫ് ചെയ്യുന്നത് എക്കാലത്തേക്കുമായിരിക്കൽ ശർത്താണ്. അപ്പോൾ, "ഇത് ഞാൻ സൈദിന്

1. *വിശാലമാക്കിയ സ്ഥലം പള്ളിയായി വഖ്ഫ് ചെയ്തില്ലെങ്കിൽ പള്ളിയുടെ വിധി ഉണ്ടാവില്ല.*
2. *വാചകമില്ലാതെയുള്ള ഇടപാട്.*
3. *പള്ളിയായിരിക്കൽ ഇഅ്തികാഫിന്റെ നിബന്ധനയാണ്. - തുഹ്ഫ*

كوقفته على زيد إذا جاء رأس الشهر، نعم يصح تعليقه بالموت كوقفت داري بعد موتي على الفقراء. قال الشيخان: وكأنه وصية لقول القفال: أنه لو عرضها للبيع كان رجوعاً **(وإمكان تمليك)** للموقوف عليه العين الموقوفة إن وقف على معين واحد أو جمع بان يوجد خارجاً متأهلاً للملك فلا يصح الوقف على معدوم كعلى مسجد سيبنى أو على ولده ولا ولد له، أو على من سيولد لي ثم الفقراء لانقطاع أوله أو على فقراء أولاده ولا فقير فيهم أوعلى أن يطعم المساكين ريعه على رأس قبره بخلاف قبر أبيه الميت. وأفتي ابن الصلاح بأنه لو وقف على من يقرأ على قبره بعد موته فمات ولم يعرف له قبر بطل انتهى. ويصح على المعدوم تبعاً للموجود كوقفته على ولدي ثم على ولد ولدي ولا على أحد هذين ولا على عمارة مسجد إن لم يبينه ولا على نفسه لتعذر تمليك الإنسان ملكه أو منافع ملكه لنفسه، ومنه أن يشرط نحو قضاء دينه مما وقفه أو انتفاعه به لا شرط نحو شربه أو مطالعته من بئر أو كتاب وقفهما على نحو الفقراء كذا قاله بعض شراح المنهاج. ولو وقف على الفقراء

ഒരു വർഷത്തേക്ക് വഖ്ഫ് ചെയ്തു" എന്നിങ്ങനെ സമയം നിർണ്ണയിച്ചു കൊണ്ടുള്ള വഖ്ഫ് സാധുവാകുകയില്ല. വഖ്ഫ് നിരുപാധികമായിരിക്കലും ശർത്താണ്. "മാസത്തിന്റെ തുടക്കം വന്നാൽ ഇത് ഞാൻ സൈദിന് വഖ്ഫ് ചെയ്തു" എന്നിങ്ങനെ ഉപാധിയോടെയുള്ള വഖ്ഫ് സാധുവല്ല. എന്നാൽ "എന്റെ മരണശേഷം എന്റെ വീട് സാധുക്കൾക്ക് ഞാൻ വഖ്ഫ് ചെയ്തു" എന്നിങ്ങനെ മരണത്തോട് ബന്ധപ്പെടുത്തിയുള്ള വഖ്ഫ് സാധുവാകും. പ്രസ്തുത വീട് വിൽപ്പനക്കു വെക്കൽ വഖ്ഫിൽ നിന്ന് പിൻവാങ്ങലാണെന്ന് ഇമാം ഖഫ്ഫാൽ(റ) പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ അത് വസിയ്യത്ത് പോലെയാണെന്ന് ശൈഖാനി പറഞ്ഞിരിക്കുന്നു.[1]

നിശ്ചിത വ്യക്തിക്കോ ഒരു സമൂഹത്തിനോ വഖ്ഫ് ചെയ്തതാണെങ്കിൽ വ്യക്തിക്കോ സമൂഹത്തിനോ ഏൽപിച്ചു കൊടുക്കാൻ കഴിയുന്നതായിരിക്കലും വഖ്ഫിന്റെ ശർത്താണ്. അഥവാ ഉടമാവകാശത്തിനർഹരായി അവർ ഉണ്ടായിരിക്കണം. ഇല്ലാത്തതിന് വഖ്ഫ് ചെയ്യൽ സാധുവല്ല. പിന്നീട് പണിയുന്ന പള്ളിക്കോ മക്കളില്ലാതിരിക്കെ തന്റെ മക്കൾക്കോ വഖ്ഫ് ചെയ്യുന്നതും എനിക്കുണ്ടാകുന്ന മക്കൾക്കും പിന്നെ ദരിദ്രർക്കും ഞാൻ വഖ്ഫ് ചെയ്യുന്നു എന്നു പറയുന്നതും ഉദാഹരണം. ഇവിടെ മക്കളില്ലാത്തതിനാൽ വഖ്ഫ് സാധുവല്ല. മക്കളിൽ ദരിദ്രരില്ലാതിരിക്കെ മക്കളിലുള്ള ദരിദ്രർക്ക് വഖ്ഫ് ചെയ്താലും തന്റെ ഖബ്റിനു സമീപം വെച്ച് സാധുക്കൾക്ക് ഭക്ഷണം നൽകാൻ ധനം വഖ്ഫ് ചെയ്താലും വഖ്ഫ് സാധുവല്ല. മരണപ്പെട്ട പിതാവിന്റെ ഖബറിങ്കൽ ഭക്ഷണം വിതരണം ചെയ്യാൻ വഖ്ഫ് ചെയ്താൽ സാധുവാകും. ഒരാൾ തന്റെ മരണ ശേഷം ഖബറിങ്കൽ ഖുർആൻ ഓതാൻ വേണ്ടി വഖ്ഫ് ചെയ്തു. അങ്ങനെ അയാൾ മരണപ്പെടുകയും അയാളുടെ ഖബ്ർ എവിടെയാണെന്നറിയപ്പെടാതിരിക്കുകയും ചെയ്യുന്നപക്ഷം ആ വഖ്ഫ് ബാത്വിലാണെന്ന് ഇബ്നുസ്സലാഹ് ഫത്വ കൊടുത്തിരിക്കുന്നു.[2]

ഉള്ളതിനോട് തുടർന്ന് ഇല്ലാത്തതിന് വഖ്ഫ് ചെയ്താൽ അത് സാധുവാകും. എന്റെ സന്താനത്തിനും എന്റെ സന്താനത്തിന്റെ സന്താനത്തിനും ഞാൻ വഖ്ഫ് ചെയ്തു എന്നു പറയൽ ഉദാഹരണം. ഈ രണ്ടിൽ ഒരാൾക്ക് വഖ്ഫ് ചെയ്തു എന്നു പറഞ്ഞാലും, ഇന്നതെന്ന് വ്യക്തമാക്കാതെ പള്ളിക്ക് വഖ്ഫ് ചെയ്താലും സ്വന്തം ശരീരത്തിന് വഖ്ഫ് ചെയ്താലും സാധുവാകുകയില്ല. കാരണം, സ്വന്തം ഉടമയിലുള്ള വസ്തുവിനെയോ അതിന്റെ പ്രയോജനത്തെയോ അവന്റെ ശരീരത്തിനു തന്നെ ഉടമപ്പെടുത്തി കൊടുക്കൽ അസാധ്യമായതാണു കാരണം.

വഖ്ഫ് ചെയ്തതിൽ നിന്ന് തന്റെ കടം വീട്ടണമെന്നോ അതിന്റെ ഉപകാരം തനിക്ക് ലഭിക്കണമെന്നോ വഖ്ഫ് ചെയ്യുന്നവൻ വ്യവസ്ഥ ചെയ്യൽ തനിക്കു തന്നെ താൻ ചെയ്യുന്ന ബാത്വിലായ വഖ്ഫിൽ

1. അവൻ ജീവിച്ചിരിക്കുന്നതു കൊണ്ടാണിത്.
2. വിശദീകരണം പേജ് 409ൽ

مثلاً ثم صار فقيراً جاز له الأخذ منه وكذا لو كان فقيراً حال الوقف، ويصح شرطه النظر لنفسه ولو بمقابل إن كان بقدر أجرة مثل فأقل، ومن حيل صحة الوقف على نفسه أن يقف على أولاد أبيه ويذكر صفات نفسه فيصح كما قاله جمع متأخرون واعتمده ابن الرفعة وعمل به في حق نفسه فوقف على الأفقه من بني الرفعة وكان يتناوله. ويبطل الوقف في جهة معصية كعمارة نحو الكنائس وكوقف سلاح على قطاع طريق ووقف على عمارة قبور غير الأنبياء والعلماء والصالحين.

فرع: يقع لكثيرين أنه يقفون أموالهم في صحتهم على ذكور أولادهم قاصدين بذلك حرمان إناثهم، وقد تكرر من غير واحد الإفتاء ببطلان الوقف حينئذ قال شيخنا كالطنبداوي: فيه نظر ظاهر بل الوجه الصحة.

**(لا قبول)** فلا يشترط **(ولو من معين)** نظرا إلى أنه قربة بل الشرط عدم الرد، وما ذكرته في المعين هو المنقول عن الأكثرين واختاره في الروضة ونقله في شرح الوسيط عن نص الشافعي، وقيل، يشترط من المعين

പെട്ടതാണ്. സാധുക്കൾക്കോ മറ്റോ താൻ വഖ്ഫ് ചെയ്തിരിക്കുന്ന കിണറിൽ നിന്ന് താൻ വെള്ളം കുടിക്കുമെന്നോ ഗ്രന്ഥം താൻ പാരായണം ചെയ്യുമെന്നോ വഖ്ഫ് ചെയ്തവൻ വ്യവസ്ഥ ചെയ്യുന്നത് അതിൽ പെട്ടതല്ല. അഥവാ അങ്ങനെ ചെയ്താൽ സാധുവാണ്. മിൻഹാജിന്റെ വ്യഖ്യാതാക്കളിൽ ചിലരാണ് ഇങ്ങനെ പറഞ്ഞിരിക്കുന്നത്. ഒരാൾ ദരിദ്രർക്ക് വഖ്ഫ് ചെയ്യുകയും പിന്നീട് അവൻ ദരിദ്രനാവുകയും ചെയ്താൽ അതിൽ നിന്ന് അവനും എടുക്കാവുന്നതാണ്. വഖ്ഫ് ചെയ്യുന്ന സമയത്ത് താൻ ദരിദ്രനായിരുന്നെങ്കിലും.

സാധാരണ കൂലിക്കോ അതിൽ കുറഞ്ഞ കൂലിക്കോ താൻ തന്നെ വഖ്ഫ് നോക്കി നടത്തുമെന്ന് വ്യവസ്ഥ ചെയ്യുന്നത് സാധുവാകും. സ്വന്തം ഗുണഗണങ്ങൾ വിവരിച്ചു തന്റെ പിതാവിന്റെ മക്കളിൽ അത്തരം ഗുണങ്ങളുള്ളവർക്ക് വഖ്ഫ് ചെയ്യൽ തനിക്ക് താൻ തന്നെ വഖ്ഫ് ചെയ്യൽ സാധൂകരിക്കാനുള്ള യുക്തിയാണ്. പിൻഗാമികളിൽ പെട്ട ഒരു വിഭാഗം പണ്ഡിതർ പറഞ്ഞതും ഇമാം ഇബ്നു രിഫ്അത്(റ)ബലപ്പെടുത്തിയതുമായ അഭിപ്രായ പ്രകാരം ഇത് സാധുവാകും. ഇബ്നുരിഫ്അത്ത് തന്റെ കാര്യത്തിൽ ഇപ്രകാരം ചെയ്തിട്ടുണ്ട്. അദ്ദേഹം രിഫ്അത്തിന്റെ സന്താനങ്ങളിൽ ഏറ്റവും വിജ്ഞാനിയായ വ്യക്തിക്ക് വഖ്ഫ് ചെയ്യുകയും അത് താൻ തന്നെ ഉപയോഗിക്കുകയും ചെയ്തിരുന്നു.

കുറ്റകരമായ മാർഗത്തിൽ വഖ്ഫ് ചെയ്യുന്നത് അസാധുവാണ്. ചർച്ചുകൾ പരിപാലിക്കുന്നതിന്, കൊള്ളക്കാർക്ക് ആയുധം വാങ്ങാൻ, അമ്പിയാക്കൾ, പണ്ഡിതന്മാർ, സജ്ജനങ്ങൾ എന്നിവരുടെതല്ലാത്ത ഖബർ പരിപാലനത്തിനു വഖ്ഫ് ചെയ്യുക എന്നിവ കുറ്റകരമായ മാർഗത്തിലുള്ള വഖ്ഫിന് ഉദാഹരണം.

## ആൺമക്കൾക്ക് മാത്രമായി വഖ്ഫ് ചെയ്യൽ

പെൺമക്കൾക്ക് ലഭിക്കേണ്ട അവകാശം നിഷേധിക്കാനുദ്ദേശിച്ചുകൊണ്ട് ആരോഗ്യസമയത്തു തന്നെ സ്വത്ത് ആൺമക്കൾക്ക് വഖ്ഫ് ചെയ്യുന്ന പതിവ് പലർക്കുമുണ്ട്. ഇത്തരം വഖ്ഫ് ബാതിലാണെന്ന് പല പണ്ഡിതന്മാരും ആവർത്തിച്ചു ഫത്വ നൽകിയിട്ടുണ്ട്. എന്നാൽ അതിൽ വ്യക്തമായി ചിന്തിക്കേണ്ടതുണ്ടെന്നും അത് സാധുവാകലാണ് ന്യായയുക്തമെന്നും ഇമാം ത്വൻബദാവി(റ)യെ പോലെ ശൈഖുനായും പറഞ്ഞിരിക്കുന്നു.[1]

## സ്വീകരിക്കേണ്ടതില്ല, തിരസ്കരിക്കരുത്

നിശ്ചിത വ്യക്തിക്കാണ് വഖ്ഫ് ചെയ്തതെങ്കിലും അത് സ്വീകരിക്കൽ ശർത്തില്ല. അതൊരു പുണ്യ കർമമാണെന്നു പരിഗണിച്ചാണിത്. എങ്കിലും അവനത് തിരസ്കരിക്കാതിരിക്കൽ ശർത്താണ്. നിശ്ചിത

1. തുഹ്ഫയിൽ കാണാം, കാരണമുണ്ടെങ്കിൽ അവകാശം നിഷേധിക്കൽ എങ്ങിനെ കുറ്റമാകും. കുറ്റമാണെങ്കിൽ തന്നെ അത് വഖ്ഫിനെ ബാധിക്കുകയുമില്ല.

القبول نظرا إلى أنه تمليك وهو ما رجحه المنهاج كأصله، فإذا رد المعين بطل حقه سواء شرطنا قبوله أم لا، نعم لو وقف على وارثه الحائز شيئاً يخرج من الثلث لزم وإن رده وخرج بالمعين الجهة العامة وجهة التحرير كالمسجد فلا قبول فيه جزماً، ولو وقف على اثنين معينين ثم الفقراء فمات أحدهما فنصيبه يصرف للآخر لأنه شرط في الانتقال إلى الفقراء انقراضهما جميعاً ولم يوجد **(ولو انقرض)** أي الموقوف عليه المعين **(في منقطع آخر)** كأن قال: وقفت على أولادي ولم يذكر أحدا بعد، أو على زيد ثم نسله ونحوهما مما لا يدوم **(فمصرفه)** الفقير **(الأقرب)** رحماً لا إرثاً **(إلى الواقف)** يوم انقراضهم كابن البنت وإن كان هناك ابن أخ مثلاً لأن الصدقة على الأقارب أفضل وأفضل منه الصدقة على أقربهم فأفقرهم، ومن ثمّ يجب أن يخص به فقراؤهم فإن لم يعرف أرباب الوقف أو عرف ولم يكن له أقارب فقراء بل كانوا أغنياء وهم من حرمت عليه الزكاة صرفه الإمام في مصالح المسلمين. وقال جمع: يصرف إلى الفقراء والمساكين. أي ببلد الموقوف. ولا يبطل الوقف على كل

വ്യക്തിക്കുള്ള വഖ്ഫിന്റെ കാര്യത്തിൽ ഞാൻ ഇപ്പറഞ്ഞതാണ് അധിക പണ്ഡിതന്മാരിൽ നിന്നും ഉദ്ധരിക്കപ്പെട്ടിരിക്കുന്നത്. റൗളയിലതിന് പ്രാമാണികത നൽകുകയും ഇമാം ശാഫിഈ(റ) ഇക്കാര്യം വ്യക്തമാക്കിയതായി ശറഹുൽ വസീത്വിൽ ഉദ്ധരിക്കുകയും ചെയ്തിരിക്കുന്നു. നിശ്ചിത വ്യക്തിക്ക് വഖ്ഫ് ചെയ്യുമ്പോൾ അയാളത് സ്വീകരിക്കൽ ശർത്താണെന്നും അഭിപ്രായമുണ്ട്. അവന് ഉടമാവകാശം നൽകലാണെന്ന നിലക്കാണിത്. മിൻഹാജിലും അതിന്റെ മൂലഗ്രന്ഥത്തിലും പ്രാമാണികത നൽകിയിരിക്കുന്നത് ഈ അഭിപ്രായത്തിനാണ്. നിശ്ചിത വ്യക്തി അത് തിരസ്കരിക്കുന്ന പക്ഷം സ്വീകരിക്കൽ ശർത്താണെങ്കിലും അല്ലെങ്കിലും ആ വസ്തുവിൽ അവനുള്ള അവകാശം നഷ്ടപ്പെടുന്നതാണ്. എങ്കിലും അനന്തര സ്വത്ത് മുഴുവൻ ലഭിക്കാനർഹതയുള്ള ഒരാൾക്ക് അതിന്റെ മൂന്നിലൊരു ഭാഗം ഉൾപ്പെടുന്ന എന്തെങ്കിലും വഖ്ഫ് ചെയ്താൽ അവനത് സ്വീകരിച്ചില്ലെങ്കിലും വഖ്ഫ് നടപ്പിൽ വരും.

"നിശ്ചിത വ്യക്തി" എന്ന് പറഞ്ഞത് കൊണ്ട് പൊതുവായ വിഭാഗത്തിനുള്ള വഖ്ഫും, പള്ളി പോലെയുള്ള സ്വതന്ത്ര സ്ഥാപനത്തിനുള്ള വഖ്ഫും ഒഴിവായി. ഇവയിൽ ഖബൂൽ ശർത്തില്ല എന്നർത്ഥം. രണ്ടു നിർണിത വ്യക്തികൾക്കും പിന്നെ ദരിദ്രന്മാർക്കും ഒരാൾ വഖ്ഫ് ചെയ്യുകയും നിർണിത വ്യക്തികളിലൊരാൾ മരണപ്പെടുകയും ചെയ്താൽ അവന്റെ വിഹിതം കൂടി മറ്റെയാൾക്കു നൽകണം. കാരണം സാധുക്കളിലേക്കത് നീങ്ങാൻ ഇവർ രണ്ടാളും മരണപ്പെടുക എന്ന നിബന്ധനയുണ്ട്. അങ്ങനെ ഉണ്ടായിട്ടില്ല.

## വിനിയോഗ മാർഗങ്ങൾ

അവസാനം മുറിഞ്ഞു പോകുന്ന വഖ്ഫിൽ നിശ്ചിത വ്യക്തി മരണമടഞ്ഞാൽ പ്രസ്തുത ദിവസം കുടുംബബന്ധം വഴി-അനന്തരാവകാശം വഴിയല്ല-വഖ്ഫ് ചെയ്തവനുമായി ഏറ്റവും അടുത്ത ദരിദ്രനായ വ്യക്തിക്ക് അത് നൽകണം. മക്കളുടെ ശേഷം മറ്റാർക്ക് എന്ന് പറയാതെ എന്റെ മക്കൾക്ക് ഞാൻ വഖ്ഫ് ചെയ്തു എന്നോ സൈദിനും പിന്നെ അവന്റെ സന്താനത്തിനും ഞാൻ വഖ്ഫ് ചെയ്തു എന്നോ പറയുന്നതും എന്നെന്നും നിലനിൽക്കാത്ത മറ്റു വഖ്ഫുകളും അവസാനം മുറിയുന്ന വഖ്ഫിന് ഉദാഹരണമാണ്. മകളുടെ മകനെ കുടുംബത്തിൽ ഏറ്റവും അടുത്തവന് ഉദാഹരണമായെടുക്കാം. സഹോദരന്റെ പുത്രൻ അവിടെ ഉണ്ടെങ്കിലും ശരി. കാരണം കുടുംബങ്ങൾക്ക് സ്വദഖ ചെയ്യലാണ് ഏറ്റവും ശ്രേഷ്ഠകരം. അവരിൽ കൂടുതൽ അടുത്തവർക്കും ഏറ്റവും ദരിദ്രർക്കും സ്വദഖ ചെയ്യൽ അതിലുമേറ്റം ശ്രേഷ്ഠകരമാകുന്നു. ആയതിനാൽ മേൽ വഖ്ഫിന്റെ ആദായം അവരിൽപെട്ട ദരിദ്രർക്ക് മാത്രമേ നൽകാൻ പാടുള്ളൂ. വഖ്ഫ് ചെയ്തവർ ആരെന്ന് അറിയുന്നില്ല, അല്ലെങ്കിൽ അറിയാമെങ്കിലും അവരുടെ അടുത്ത കുടുംബങ്ങളൊന്നും സാധുക്കളല്ല, അവർ ധനികരും സക്കാത്ത് സ്വീകരിക്കൽ ഹറാമായവരുമാണ്. എങ്കിൽ ഭരണാധിപൻ പ്രസ്തുത വഖ്ഫ്സ്വത്തിന്റെ ആദായം പൊതു

حال بل يكون مستمرا عليه إلاّ فيما لم يذكر المصرف كوقفت هذا وإن قال لله لأن الوقف يقتضي تمليك المنافع فإذا لم يعين متملكاً بطل، وإنما صح أوصيت بثلثي وصرف للمساكين لأن غالب الوصايا لهم فحمل الإطلاق عليهم وإلاّ في منقطع الأول كوقفته على من يقرأ علـــى قبري أو علـــى قـــبر أبي وهو حي فيبطل بخلاف وقفته الآن أو بعد موتي على من يقرأ على قبري بعد موتي فإنه وصية، فإن خرج من الثلث أو أجيز وعرف قبره صحت وإلاّ فلا، وحيث صححنا الوقف أو الوصية كفى قراءة شيء من القرآن بلا تعيين بسورة يسٓ وإن كان غالب قصد الواقف ذلك كما أفتى به شيخنا الزمزمي. وقال بعض أصحابنا: هذا إذا لم يطرد عرف في البلد بقراءة قدر معلوم أو سورة معينة وعلمه الواقف وإلاّ فلا بد منه إذ عرف البلد المطرد في زمنه بمنزلة شرطه.

(ولو شرط) أي الواقف (شيئاً) يقصد كشرط أن لا يؤجر مطلقاً أو إلاّكذا كسنة أو أن يفضل بعض الموقوف عليهم على بعض ولو أنثى على ذكر أو يسوي بينهم أو اختصاص نحو مسجد كمدرسة ومقبرة

മുസ്ലിംകളുടെ ഗുണത്തിനുവേണ്ടി വിനിയോഗിക്കണം. അത് വഖ്ഫ്സ്വത്തുള്ള നാട്ടിലെ ഫഖീർ, മിസ്കീന്മാർക്ക് നൽകണമെന്ന് ഒരു സംഘം പണ്ഡിതർ പറഞ്ഞിരിക്കുന്നു. ഏതവസ്ഥയിലായിരുന്നാലും വഖ്ഫ് ബാത്വിലല്ല. ചിലവാക്കേണ്ട മാർഗം പറഞ്ഞിട്ടില്ലാത്തതിലൊഴികെ വഖ്ഫ് നിലനിൽക്കും. ഇത് ഞാൻ വഖ്ഫ് ചെയ്തു എന്നു പറയുന്നത് ഉദാഹരണം. അതിൽ അല്ലാഹുവിന് എന്ന് പറഞ്ഞിട്ടുണ്ടെങ്കിലും ചിലവഴിക്കേണ്ട വഴി പറഞ്ഞിട്ടില്ല. പ്രയോജനം ഉടമപ്പെടുത്തിക്കൊടുക്കലാണല്ലോ വഖ്ഫിന്റെ ലക്ഷ്യം. ആയതിനാൽ അത് വിനിയോഗിക്കേണ്ട മാർഗം ഏതെന്ന് നിജപ്പെടുത്തിയില്ലെങ്കിൽ വഖ്ഫ് സാധുവല്ല.

"എന്റെ സമ്പത്തിന്റെ മൂന്നിലൊന്ന് ഞാൻ വസ്വിയ്യത്ത് ചെയ്തു" എന്നൊരാൾ പറഞ്ഞാൽ അത് സാധുവാകുന്നതും സാധുക്കൾക്കത് നൽകേണ്ടതുമാണ്. വസ്വിയ്യത്തുകളധികവും സാധുക്കൾക്കുവേണ്ടിയായിരിക്കെ നിരുപാധികമായ വസ്വിയ്യത്ത് അവർക്കുവേണ്ടിയായിരിക്കുമെന്നത് കണക്കിലെടുത്താണിത്. വിനിയോഗിക്കേണ്ട മാർഗത്തിന്റെ ആദ്യം മുറിഞ്ഞതിലും വഖ്ഫ് സാധുവല്ല. "എന്റെ ഖബ്റിന്നടുത്ത് ഓതുന്നവന് ഇത് ഞാൻ വഖ്ഫ് ചെയ്തു" എന്നോ അല്ലെങ്കിൽ പിതാവ് ജീവിച്ചിരിക്കെ "എന്റെ പിതാവിന്റെ ഖബ്റിന്നടുത്ത് ഓതുന്നവന് ഞാൻ വഖ്ഫ് ചെയ്തു" എന്നോ പറയൽ ഉദാഹരണമായെടുക്കാം. "എന്റെ മരണശേഷം എന്റെ ഖബ്റിങ്കൽ ഓതുന്നവന് ഇപ്പോൾ ഞാനിത് വഖ്ഫ് ചെയ്തു, അല്ലെങ്കിൽ എന്റെ മരണാനന്തരം ഞാൻ വഖ്ഫ് ചെയ്തു എന്നോ പറയുന്നത് ഇതിൽ പെടില്ല. ഇത് വസ്വിയ്യത്താണ്. ധനത്തിന്റെ മൂന്നിലൊന്നിൽ ഉൾക്കൊള്ളുമെങ്കിലും മൂന്നിലൊന്നിൽ കൂടുന്നപക്ഷം അനന്തരാവകാശികൾ നടപ്പിലാക്കിയാലും അവന്റെ ഖബർ അറിയപ്പെട്ടിരുന്നാലും അത് സാധുവാകും. ഇങ്ങനെയല്ലെങ്കിൽ സാധുവാകുകയില്ല.

വഖ്ഫോ വസ്വിയ്യത്തോ സാധുവാകുമെന്ന് നാം പറയുമ്പോൾ യാസീൻ ഓതണമെന്നവൻ നിജപ്പെടുത്തിയിട്ടില്ലെങ്കിൽ-സാധാരണ അങ്ങനെയാണ് വാഖിഫ് ഉദ്ദേശിക്കാറെങ്കിലും-ഖുർആനിൽ നിന്ന് ഏത് ഭാഗം ഓതിയാലും മതി. ശൈഖുനാ സംസമീ(റ) ഇപ്രകാരം ഫത്‌വാ നൽകിയിട്ടുണ്ട്. ഒരു നാട്ടിൽ ഖുർആൻ ഓതുന്നതിന് നിശ്ചിത കണക്കോ നിജപ്പെട്ട സൂറത്തോ ഇല്ലെങ്കിലും അക്കാര്യം വാഖിഫിന് അറിയാമെങ്കിലുമാണിത്. നിശ്ചിത കണക്കോ, സൂറത്തോ ഉണ്ടെങ്കിൽ അപ്രകാരം തന്നെ ചെയ്യണം. കാരണം, വഖ്ഫ് ചെയ്യുന്നവന്റെ കാലത്ത് നാട്ടിൽ നടപ്പുള്ള സമ്പ്രദായം അവൻ വ്യവസ്ഥ ചെയ്യുന്ന നിബന്ധനയുടെ സ്ഥാനത്താകുന്നു എന്ന് ഇമാം ശാഫിഈ(റ)യുടെ അനുയായികളിൽ ചിലർ പറഞ്ഞിരിക്കുന്നു.

## പരിഗണിക്കേണ്ട വ്യവസ്ഥകൾ

വഖ്ഫിന്റെ ഉദ്ദേശ്യത്തോട് എതിരാവാത്ത വല്ല വ്യവസ്ഥയും വാഖിഫ് വെച്ചാൽ വിഷമഘട്ടത്തിലൊഴികെ മറ്റെല്ലാ സമയത്തും അതുപ്രകാരം ചെയ്യണം. മതവിരുദ്ധമല്ലാത്ത മറ്റു വ്യവസ്ഥകൾ പോലെ

بطائفة كشافعية (اتبع) شرطه في غير حالة الضرورة كسائر شروطه التى لم تخالف الشرع وذلك لما فيه من وجوه المصلحة، أما ما خالف الشرع كشرط العزوبة في سكان المدرسة أي مثلاً فلا يصح كما أفتى به البلقيني. وخرج بغير حالة الضرورة ما لم يوجد غير المستأجر الأول. وقد شرط أن لا يؤجر لإنسان أكثر من سنة أو أن الطالب لا يقيم أكثر من سنة ولم يوجد غيره في السنة الثانية فيهمل شرطه حينئذ كما قاله ابن عبد السلام.

فائدة: الواو العاطفة للتسوية بين المتعاطفات كوقفت هذا على أولادي وأولاد أولادي وثم والفاء للترتيب، ويدخل أولاد بنات في ذرية ونسل وعقب وأولاد أولاد إلاّ إن قال: على من ينسب إليّ منهم فلا يدخلون حينئذ والمولى يشمل معتقاً وعتيقا.

تنبيه: حيث أجمل الواقف شرطه أتّبع فيه العرف المطرد في زمنه لأنه بمنزلة شرطه ثم ما كان أقرب إلى مقاصد الواقفين كما يدل عليه كلامهم، ومن ثم امتنع في السقايات المسبلة على الطرق غير الشرب

തന്നെ. തീരെ വാടകക്ക് കൊടുക്കരുതെന്നോ ഇത്ര കാലത്തിനെ-ഉദാ: ഒരു കൊല്ലം-വാടകക്കു കൊടുക്കാവൂ എന്നോ വഖ്ഫ് ചെയ്യപ്പെട്ടവരിൽ ചിലർക്ക് ചിലരേക്കാൾ കൂടുതൽ നൽകണമെന്നോ-സ്ത്രീക്ക് പുരുഷനെക്കാൾ നൽകണമെന്നാണെങ്കിലും-അവർക്കിടയിൽ സമത്വം പാലിക്കണമെന്നോ പള്ളി, മദ്റസ, മഖ്ബറ മുതലായവ ഒരു വിഭാഗത്തിന് മാത്രമെന്നോ-ഉദാ: ശാഫിഇകൾ-നിബന്ധന വെക്കുന്നത് ഉദാഹരണം. നന്മയുടെ പല ഭാഗങ്ങളും ഇതിലുള്ളത് കൊണ്ടാണ് ഇത്തരം നിബന്ധനകൾ പാലിക്കണമെന്ന് പറയുന്നത്. മദ്റസയിൽ താമസിക്കുന്നവർ വിവാഹം കഴിക്കരുതെന്ന് വ്യവസ്ഥ ചെയ്യുന്നത് പോലുള്ള മതവിരുദ്ധമായ നിബന്ധനകൾ സാധുവാകുകയില്ല. മദ്റസയെന്നത് ഉദാഹരണത്തിന് പറഞ്ഞെന്ന് മാത്രം. ഇമാം ബുൽഖൈനീ(റ) ഇപ്രകാരം ഫത്‌വാ നൽകിയിട്ടുണ്ട്. "വിഷമഘട്ടത്തിലൊഴികെ" എന്ന് പറഞ്ഞതിനാൽ, ഒരു കൊല്ലത്തിൽ കൂടുതൽ ഒരാൾക്ക് വാടകക്ക് കൊടുക്കരുതെന്ന് വാഖിഫ് വ്യവസ്ഥ ചെയ്തിരിക്കെ ആദ്യം കൂലിക്ക് വാങ്ങിയവനല്ലാതെ മറ്റൊരാൾ വാടകക്കെടുക്കാൻ ഇല്ലാത്ത രൂപവും, മദ്റസയിൽ ഒരു വിദ്യാർത്ഥിയെ ഒരു വർഷത്തിലധികം നിർത്തരുതെന്ന് വ്യവസ്ഥ ചെയ്തിരിക്കെ രണ്ടാം വർഷം മറ്റൊരു വിദ്യാർത്ഥിയെ കിട്ടാതിരിക്കുന്ന അവസ്ഥയും ഒഴിവായി. ഇത്തരം സാഹചര്യത്തിൽ വാഖിഫിന്റെ വ്യവസ്ഥ പരിഗണിക്കേണ്ടതില്ല. ഇപ്രകാരം ഇബ്നു അബ്ദുസ്സലാം പറഞ്ഞിരിക്കുന്നു.

രണ്ടു വിഭാഗത്തെ യോജിപ്പിക്കുന്ന അക്ഷരമായ 'വ' കൊണ്ട് ചേർത്തു പറയൽ അവരുടെ ഇടയിൽ സമത്വത്തെയാണ് കുറിക്കുന്നത്.

وَقَفْتُ هَذَا عَلَى اَوْلَادِى وَاَوْلَادِ اَوْلَادِي (ഇത് ഞാൻ എന്റെ മക്കൾക്കും മക്കളുടെ മക്കൾക്കും വഖ്ഫ് ചെയ്തു) എന്നു പറയൽ ഉദാഹരണം.

وَقَفْتُ عَلَى اَوْلَادِى فَاَوْلَادِ اَوْلَادِى എന്നോ وَقَفْتُ عَلَى اَوْلَادِى ثُمَّ اَوْلَادِ اَوْلَادِى (എന്റെ മക്കൾക്കും പിന്നെ മക്കളുടെ മക്കൾക്കും ഞാൻ വഖ്ഫ് ചെയ്തു) എന്നിങ്ങനെ ثم യോ ف യോ ഉപയോഗിച്ചു ചേർത്തു പറഞ്ഞാൽ അത് ക്രമത്തെയാണ് കുറിക്കുന്നത്. മക്കൾ, സന്തതികൾ, പിൻമുറക്കാർ, മക്കളുടെ മക്കൾ എന്നതിലെല്ലാം പെൺമക്കളുടെ മക്കളും ഉൾപ്പെടും. എന്നിലേക്ക് വംശപരമ്പര ചേർക്കപ്പെട്ടവരുടെ മേൽ ഞാൻ വഖ്ഫ് ചെയ്തു എന്നു പറഞ്ഞാൽ അതിൽ പെൺമക്കളുടെ മക്കൾ ഉൾപ്പെടുകയില്ല. എന്റെ മൗലായുടെ മേൽ വഖ്ഫ് ചെയ്തു എന്നു പറഞ്ഞാൽ തന്നെ അടിമത്വമോചനം ചെയ്തവനും -മുഅ്തിഖ്- താൻ അടിമത്വ മോചനം ചെയ്തവനും -അത്വീഖ്- ഉൾപ്പെടും.

## വ്യവസ്ഥ ചെയ്യപ്പെടാത്ത വഖ്ഫ്

വാഖിഫ് വെച്ച വ്യവസ്ഥകൾ വിശദമല്ലെങ്കിൽ അവന്റെ കാലത്തുള്ള നാട്ടുനടപ്പു പാലിക്കണം. കാരണം അത് അവന്റെ വ്യവസ്ഥയുടെ സ്ഥാനത്താണ്. അങ്ങനെ നാട്ടുനടപ്പൊന്നുമില്ലെങ്കിൽ വഖ്ഫ്

ونقل الماء منها ولو للشرب، وبحث بعضهم حرمة نحو بصاق وغسل وسخ في ماء مطهرة المسجد وإن كثر، وسئل العلامة الطنبداوي عن الجوابي والجرار التي عند المساجد فيها الماء إذا لم يعلم أنّها موقوفة للشرب أو الوضوء أو الغسل الواجب أو المسنون أو غسل النجاسة فأجاب أنه إذا دلت قرينة على أن الماء موضوع لتعميم الإنتفاع جاز جميع ما ذكر من الشرب وغسل النجاسة وغسل الجنابة وغيرها، ومثال القرينة جريان الناس على تعميم الانتفاع من غير نكير من فقيه وغيره إذ الظاهر من عدم النكير أنهم أقدموا على تعميم الانتفاع بالماء بغسل وشرب ووضوء وغسل نجاسة فمثل هذا ايقاع يقال بالجواز، وقال: إن فتوى العلامة عبدالله بامخرمة يوافق ماذكره انتهى. قال القفال: وتبعوه ويجوز شرط رهن من مستعير كتاب وقف يأخذه الناظر منه ليحمله على رده وألحق به شرط ضامن، وأفتى بعضهم في الوقف على النبيّ ﷺ أو النذر له بأنه يصرف لمصالح حجرته الشريفة فقط أو على أهل بلد أعطى مقيم بها أو غائب

ചെയ്യുന്നവരുടെ ഉദ്ദേശ്യത്തിന് ഏറ്റവും അനുയോജ്യമായ നിലപാടെടുക്കണം. ഇങ്ങനെയാണ് പണ്ഡിതന്മാരുടെ വാക്കുകളിൽ നിന്ന് വ്യക്തമാവുന്നത്. അതിനാൽ പൊതുവഴികളിൽ കുടിക്കാൻ വേണ്ടി മാറ്റിവെച്ച വെള്ളം കുടിക്കാനല്ലാത്ത ആവശ്യത്തിനുപയോഗിക്കാനോ കുടിക്കാൻ വേണ്ടിയാണെങ്കിലും അവിടെ നിന്ന് മറ്റൊരിടത്തേക്ക് കൊണ്ടുപോകാനോ പാടില്ല. വെള്ളമെത്ര കൂടുതലുണ്ടെങ്കിലും പള്ളിയിലെ ഹൗളിലെ വെള്ളത്തിൽ തുപ്പുന്നതും, അഴുക്ക് കഴുകുന്നതും ഹറാമാണെന്ന് കർമശാസ്ത്ര പണ്ഡിതർ പ്രസ്താവിച്ചിട്ടുണ്ട്.

പള്ളികളുടെ സമീപം കൽതൊട്ടികളിലും ജാടികളിലുമുള്ള വെള്ളം കുടിക്കാനോ വുളൂ ചെയ്യാനോ വാജിബോ സുന്നത്തോ ആയ കുളിക്കോ നജസ് കഴുകാനോ എന്തിനാണ് വഖ്ഫ് ചെയ്തിരിക്കുന്നതെന്ന് അറിയപ്പെടുന്നില്ലെങ്കിൽ അതിന്റെ വിധി എന്താണെന്ന് അല്ലാമ ത്വൻബദാവീ(റ)യോട് ചോദിച്ചപ്പോൾ അദ്ദേഹം ഇങ്ങനെ മറുപടി നൽകി. "ആ വെള്ളം പൊതുആവശ്യങ്ങൾക്കുള്ളതാണെന്ന് സാഹചര്യത്തെളിവ് അറിയിക്കുന്നെങ്കിൽ കുടിക്കുക, നജസ് കഴുകുക, ജനാബത്ത് കുളിക്കുക തുടങ്ങിയ ആവശ്യങ്ങൾക്കെല്ലാമുപയോഗിക്കാം." ജനങ്ങൾ അത് പൊതു ആവശ്യങ്ങൾക്ക് ഉപയോഗിക്കുന്നു. പണ്ഡിതന്മാരോ മറ്റോ അതിനെ ആക്ഷേപിക്കുന്നുമില്ല. എന്നത് പ്രസ്തുത വെള്ളം പൊതു ആവശ്യങ്ങൾക്കുള്ളതാണെന്നതിന് സാഹചര്യത്തെളിവാകുന്നു. കാരണം ആക്ഷേപമില്ലാതിരിക്കുന്നതിൽ നിന്ന് മനസ്സിലാവുന്നത് വഖ്ഫ് ചെയ്തവർ വുളൂഅ്, കുളി, കഴുകൽ, കുടിക്കൽ മുതലായ പൊതു ആവശ്യങ്ങൾക്കത് ഉപയോഗിക്കുന്നതിൽ തൃപ്തിയുള്ളവരാണെന്നാണ്. അല്ലാമാ അബ്ദുല്ലാ ബാമഖ്റമ(റ)യുടെ ഫത്വ ഇതിനോടു യോജിച്ചുവരുന്നുവെന്ന് തൻബദാവി പറയുകയും ചെയ്തിരിക്കുന്നു. വഖ്ഫ് ചെയ്യപ്പെട്ട കിതാബ് വായ്പ വാങ്ങുന്നവൻ അത് തിരിച്ചു തരാൻ പ്രേരണയുണ്ടാവാൻ വേണ്ടി വഖ്ഫ് നോക്കി നടത്തുന്നവൻ അവനിൽ നിന്ന് പണയം വാങ്ങണമെന്ന് നിബന്ധനവെക്കൽ വാഖിഫിന് അനുവദനീയമാണെന്ന് ഇമാം ഖഫ്ഫാൽ(റ) പറയുകയും ഫുഖഹാഉ് അതംഗീകരിക്കുകയും ചെയ്തിരിക്കുന്നു. അതിന് ജാമ്യക്കാരൻ വേണമെന്ന് ശർത്തു വെക്കലും അംഗീകരിക്കപ്പെടേണ്ടതാണ്. നബി(സ)ക്ക് വഖ്ഫ് ചെയ്യുകയോ നേർച്ചയാക്കുകയോ ചെയ്ത സാധനങ്ങൾ നബി(സ)യുടെ റൗള:യുടെ പരിപാലനത്തിനായി മാത്രം വിനിയോഗിക്കണം. ഒരു നാട്ടുകാർക്ക് വഖ്ഫ് ചെയ്തത് ആ നാട്ടിൽ താമസിക്കുന്നവർക്ക് നൽകണം. നാട്ടുനടപ്പുപ്രകാരം പ്രസ്തുത നാടുമായുള്ള ബന്ധം വിഛേദിക്കാതെ എന്തെങ്കിലും ആവശ്യത്തിനുവേണ്ടി മറ്റേതെങ്കിലും പ്രദേശങ്ങളിൽ പോയിട്ടുള്ളവർക്കും കൊടുക്കാമെന്ന് ചില കർമശാസ്ത്ര പണ്ഡിതർ ഫത്വാ നൽകിയിരിക്കുന്നു.

## ഖബറിനടുത്ത് ഖുർആൻ പാരായണം ചെയ്യാൻ

ഖുർആനിൽ നിന്ന് ഒരു ജുസുഅ് എല്ലാ ദിവസവും പാരായണം ചെയ്യാൻ ഒരാൾ നിബന്ധന വെച്ചാൽ വിവിധ സൂറത്തുകളിൽ നിന്ന് ഒരു ജുസ്ഇന്റെയത്ര ഓതിയാലും നോക്കി ഓതിയാലും മതിയാവുന്ന

عنها لحاجة غيبة لا تقطع نسبته إليها عرفاً.

فروع: قال التاج الفزاري والبرهان المراغي وغيرهما: من شرط قراءة جزء من القرآن كل يوم كفاه قدر جزء ولو مفرقاً ونظرا وفي المفرق نظر، ولو قال ليتصدق بغلته في رمضان أو عاشوراء ففات تصدق بعده ولا ينتظر مثله. نعم إن قال: فطرا لصوامه انتظره وأفتي غير واحد بأنه لو قال على من يقرأ على قبر أبي كل جمعة يس بأنه إن حدّ القراءة بمدة معينة أو عين لكل سنة غلة اتبع وإلاّ بطل نظير ما قالوه من بطلان الوصية لزيد كل شهر بدينار إلا في دينار واحد انتهى. وإنما يتجه إلحاق الوقف بالوصية إن علق بالموت لأنه حينئذ وصية، وأما الوقف الذي ليس كالوصية فالذي يتجه صحته إذ لا يترتب عليه محذور بوجه لأنه الناظر إذا قرر من يقرأ كذلك استحق ما شرط ما دام يقرأ، فإذا مات مثلاً قرر الناظر غيره وهكذا. ولو قال الواقف: وقفت هذا على فلان ليعمل كذا قال ابن الصلاح: احتمل أن يكون شرطاً للاستحقاق وأن يكون توصية له لأجل وقفه، فإن علم مراده اتبع وإن شك لم يمنع الاستحقاق وإنما يتجه فيما لا يقصد عرفاً صرف الغلة في مقابله وإلاّ

താണ് എന്ന് താജുൽ ഫിസാരീ, ബുർഹാനുൽ മറാഗീ എന്നിവരും മറ്റും പറഞ്ഞിരിക്കുന്നു. വ്യത്യസ്ഥ സൂറത്തുകളിൽ നിന്ന് ഓതുന്നകാര്യത്തിൽ ചിന്തിക്കേണ്ടതുണ്ട്. വഖ്ഫിന്റെ ആദായം റമളാനിലോ ആശുറാ ദിനത്തിലോ സ്വദഖ ചെയ്യാൻ വാഖിഫ് പറയുകയും എന്നാൽ അന്നേ ദിവസം സ്വദഖ ചെയ്യാൻ സാധിക്കാതെ വരികയും ചെയ്താൽ അതിന്റെ ശേഷം സ്വദഖ ചെയ്യണം. അടുത്ത റമളാനെയോ ആശുറാ ദിനത്തെയോ കാത്തുനിൽക്കേണ്ടതില്ല. പക്ഷെ, നോമ്പുകാരനെ നോമ്പുതുറപ്പിച്ചു കൊണ്ടുള്ള സ്വദഖയായിരുന്നു പറഞ്ഞതെങ്കിൽ റമളാനിനെയും ആശുറാഇനെയും പ്രതീക്ഷിക്കണം. എന്റെ പിതാവിന്റെ ഖബറിന്റടുത്ത് എല്ലാ വെള്ളിയാഴ്ചയും യാസീൻ ഓതുന്നവർക്ക് എന്നു പറഞ്ഞു വഖ്ഫ് ചെയ്താൽ നിശ്ചിത കാലം ഓതുക എന്ന് ക്ലിപ്തമാക്കുകയോ ഓരോ വർഷവും വഖ്ഫ് വരുമാനത്തിൽ നിന്ന് ഇത്രയെന്ന് നിശ്ചയിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ പ്രസ്തുത നിബന്ധനകൾ പാലിക്കണം. അങ്ങനെയല്ലാത്തപക്ഷം വഖ്ഫ് ബാത്വിലാണ്. ഭൂരിപക്ഷം പണ്ഡിതന്മാരും ഇങ്ങനെ ഫത്‌വാ കൊടുത്തിരിക്കുന്നു. സൈദിന് എല്ലാ മാസവും ഒരു ദീനാർ കൊടുക്കണമെന്ന് ഒരാൾ വസ്വിയ്യത്ത് ചെയ്താൽ ഒരു ദീനാറിൽ മാത്രമേ അത് സാധൂകരിക്കുകയുള്ളൂ എന്ന് ഫുഖഹാക്കൾ പറഞ്ഞതിന് തുല്യമാണിത്. വഖ്ഫിനെ മരണത്തോട് ബന്ധപ്പെടുത്തിയാൽ മാത്രമേ അതിനെ വസ്വിയ്യത്തിനോട് തുല്യമാക്കാൻ ന്യായമാകുകയുള്ളൂ. കാരണം അപ്പോഴത് വസ്വിയ്യത്ത് തന്നെയാണ്. വസ്വിയ്യത്തിന് തുല്യമല്ലാത്ത വഖ്ഫ് സാധുവായിരിക്കലാണ് ന്യായമായിട്ടുള്ളത്. കാരണം ഒരു നിലക്കുള്ള വിഷമവും അതിനെ തുടർന്നുണ്ടാവുകയില്ല. വഖ്ഫ് നടത്തിപ്പുകാരൻ അപ്രകാരം ഓതുവാൻ ഒരാളെ നിശ്ചയിച്ചാൽ അവൻ ഓതിക്കൊണ്ടിരിക്കുന്ന കാലത്തോളം നിബന്ധനയിൽ പറഞ്ഞ സംഖ്യക്ക് അവന് അവകാശമുണ്ടായിരിക്കും. അവൻ മരണപ്പെട്ടാൽ നടത്തിപ്പുകാരൻ മറ്റൊരാളെ നിയമിക്കണം. ഇങ്ങനെ കാര്യങ്ങൾ തുടർന്നുകൊണ്ടിരിക്കണം.

ഇന്ന ആൾക്ക് ഇന്ന കാര്യം ചെയ്യാൻവേണ്ടി ഇത് ഞാൻ വഖ്ഫ് ചെയ്തു എന്ന് വാഖിഫ് പറഞ്ഞാൽ, ഇന്ന കാര്യം ചെയ്യണമെന്നത് വഖ്ഫ് ചെയ്യപ്പെട്ട വസ്തു അവന്നവകാശപ്പെട്ടതാവാനുള്ള നിബന്ധനയോ വഖ്ഫിനുവേണ്ടി അത് ചെയ്യാനുള്ള വസ്വിയ്യത്തോ ആവാൻ സാധ്യതയുണ്ടെന്ന് ഇമാം ഇബ്നു സ്വലാഹ്(റ) പറഞ്ഞിരിക്കുന്നു. അപ്പോൾ വാഖിഫിന്റെ ഉദ്ദേശ്യം അറിയപ്പെട്ടാൽ അതനുസരിച്ച് പ്രവർത്തിക്കണം. സംശയമുണ്ടായാൽ പ്രസ്തുത വ്യക്തി അതിന്നവകാശിയാവുന്നതിന് തടസ്സമാകില്ല. സാധാരണയിൽ പ്രതിഫലം ഉദ്ദേശിക്കപ്പെടാത്ത കാര്യങ്ങളിലാണ് ഇപ്പറഞ്ഞത് പരിഗണിക്കപ്പെടുന്നത്. ഇങ്ങനെയല്ലെങ്കിൽ ഇന്നത് പഠിക്കാൻ വേണ്ടി അല്ലെങ്കിൽ ഇന്നത് ഓതാൻ വേണ്ടി ഞാൻ വഖ്ഫ് ആക്കി. ഉദാ: ഈ വാചകം പ്രസ്തുത വ്യക്തി അതിന്നർഹനാവാനുള്ള നിബന്ധനയാണെന്ന് ശൈഖുനാ വ്യക്തമാക്കിയിരിക്കുന്നു.

كليتقرأ أو يتعلم كذا فهو شرط للاستحقاق فيما استظهره شيخنا، ولو وقف أو أوصى للضيف صرف للوارد على ما يقتضيه العرف ولا يزاد على ثلاثة أيام مطلقاً ولا يدفع له حب إلاّ إن شرطه الواقف وهل يشترط فيه الفقر؟ قال شيخنا: الظاهر لا. وسئل شيخنا الزمزمي عما وقف ليصرف غلته للإطعام عن رسول الله ﷺ فهل يجوز للناظر ان يطعمها من نزل به من الضيفان في غير شهر المولد لذلك القصد اولا وهل يجوز للقاضي أن يأكل من ذلك إذا لم يكن له رزق من بيت المال ولا من مياسير المسلمين؟ فاجاب بأنه يجوز للناظر أن يصرف الغلة المذكورة في إطعام من ذكر، ويجوز للقاضي الأكل منها أيضاً لأنها صدقة والقاضي إذا لم يعرفه المتصدق ولم يكن القاضي عارفاً به. قال السبكي: لا شك في جواز الأخذ له وبقوله أقول لانتفاء المعني المانع وإلاّ يحتمل أن يكون كالهدية ويحتمل الفرق بأن المتصدق إنما قصد ثواب الآخرة انتهى وقال ابن عبد السلام: ولا يستحق ذو وظيفة كقراءة أخلّ بها في بعض الأيام. وقال النووي: إن أخلّ واستناب لعذر كمرض أو حبس بقي استحقاقه وإلاّ

## മൗലിദിന്ന് വഖ്ഫ്

ഒരാൾ അതിഥികൾക്കുവേണ്ടി വഖ്ഫോ വസിയ്യത്തോ ചെയ്താൽ നാട്ടുനടപ്പനുസരിച്ച് അവിടെ വരുന്ന അതിഥികൾക്കായി വിനിയോഗിക്കണം. ഒരു അതിഥിയെ മൂന്നിൽ കൂടുതൽ ദിവസം സൽക്കരിക്കരുത്. വാഖിഫിന്റെ നിബന്ധനയുണ്ടെങ്കിലല്ലാതെ ധാന്യമായി നൽകരുത്. ഇപ്രകാരം ആ വഖ്ഫിൽ നിന്നും വസിയ്യത്തിൽ നിന്നും അതിഥിക്ക് അവകാശമുണ്ടാവണമെങ്കിൽ അവൻ ദരിദ്രനായിരിക്കണമെന്ന നിബന്ധനയുണ്ടോ? ഇല്ല എന്നാണ് വ്യക്തമാവുന്നതെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. നബി(സ)യുടെ പേരിൽ ഭക്ഷണം നൽകാൻ ചെയ്ത വഖ്ഫിന്റെ വരുമാനം മൗലീദിന്റെതല്ലാത്ത മാസത്തിൽ അവിടെ വരുന്ന അതിഥികൾക്ക് നബി(സ)യുടെ പേരിൽ ഭക്ഷണം നൽകൽ അതിന്റെ മേൽനോട്ടക്കാരന്നനുവദനീയമാവുമോ? ഇല്ലേ? പൊതുഖജനാവിൽ നിന്നോ മുസ്ലിം സമ്പന്നരിൽ നിന്നോ ഭക്ഷണം ലഭിക്കുന്നില്ലെങ്കിൽ ഖാളിക്ക് പ്രസ്തുത വഖ്ഫിന്റെ വരുമാനത്തിൽ നിന്ന് ഭക്ഷിക്കാമോ? ഇങ്ങനെയെല്ലാം ശൈഖുനാ സംസമീ(റ)യോട് ചോദിക്കപ്പെട്ടപ്പോൾ അദ്ദേഹം ഇങ്ങനെ മറുപടി നൽകി: "മേൽപറഞ്ഞതിന്റെ ആദായം മേൽപറഞ്ഞവർക്ക് ഭക്ഷിപ്പിക്കുന്നത്, നോക്കി നടത്തുന്നവന് അനുവദനീയമാണ്. ഖാളിക്കും അതിൽ നിന്ന് ഭക്ഷിക്കാവുന്നതാണ്. കാരണം അത് സ്വദഖയാണ്. സ്വദഖ ചെയ്തിരിക്കുന്നയാൾ ഖാളിയെയും ഖാളി സ്വദഖ ചെയ്തിരിക്കുന്നയാളെയും അറിഞ്ഞിട്ടില്ലെങ്കിൽ സ്വീകരിക്കൽ അനുവദനീയമാണെന്ന കാര്യത്തിൽ യാതൊരു സംശയവുമില്ലെന്ന് ഇമാം സുബ്കി(റ) പറഞ്ഞിരിക്കുന്നു. അത് സ്വീകരിക്കുന്നതിന് തടസ്സമാകുന്നതതൊന്നും ഇവിടെ ഇല്ലാത്തതിനാൽ സുബ്കി പറഞ്ഞത് ഞാനും പറയുന്നു. അവർ പരസ്പരം അറിയുമെങ്കിൽ അതു ഹദ്യ പോലെയാവാൻ സാധ്യതയുണ്ട്.[1] സ്വദഖ ചെയ്തവൻ പാരത്രിക പ്രതിഫലം മാത്രമേ ഉദ്ദേശിക്കുന്നുള്ളൂ എന്ന നിലക്ക് അവ രണ്ടും വ്യത്യസ്ഥമാവാനും സാധ്യതയുണ്ട്."

ഖുർആൻ പാരായണം പോലുള്ള നിത്യമായി ചെയ്യേണ്ട കാര്യങ്ങൾക്ക് ഭംഗം വരുത്തുന്നവൻ അതിനുവേണ്ടി വഖ്ഫ് ചെയ്തതിന്റെ വരുമാനത്തിന്നർഹനല്ല എന്ന് ഇബ്നു അബ്ദിസ്സലാം(റ) പറഞ്ഞിരിക്കുന്നു. രോഗം, ബന്ധനം തുടങ്ങിയ കാരണങ്ങൾമൂലം പകരം ആളെ ആക്കിയവന് അർഹതയുണ്ട്. കാരണമൊന്നുമില്ലാതെ പകരം ആളെ ആക്കിയവന്നർഹതയില്ല എന്ന് ഇമാം നവവി(റ) പ്രസ്താവിച്ചിരിക്കുന്നു. അപ്പോൾ കൃത്യനിഷ്ഠക്ക് ഭംഗം വരുത്താത്ത സമയത്തുള്ള അവന്റെ അർഹത അവശേഷിക്കുമെന്ന കാര്യം ഇതറിയിക്കുന്നു. ദർസു നടത്തുക, ഇമാമത്ത് തുടങ്ങിയ പകരം മറ്റൊരാളെ ആക്കാൻ പറ്റുന്ന എല്ലാ നിത്യകർമങ്ങളിലും ഇമാം ഇബ്നു സ്വലാഹും ഇമാം സുബ്കി(റ)യും ബലപ്പെടുത്തിയ അഭിപ്രായം ഇതു തന്നെയാകുന്നു.

1. ഹദ്യ സ്വീകരിക്കൽ ഈ സാഹചര്യത്തിൽ ഹറാമാണ്.

لم يستحق لمدة الاستنابة فأفهم بقاء أثر استحقاقه
لغير مدة الإخلال وهو ما اعتمده السبكي كابن
الصلاح في كل وظيفة تقبل الإنابة كالتدريس والإمامة.
**(ولموقوف عليه)** عين مطلقاً أو لا ستغلال ريعها
لغير نفع خاص منها **(ريع)** وهو فوائد الموقوف
جميعها كأجرة ودر وولد حادث بعد الوقف وثمر
وغصن يعتاد قطعه أو شرط ولم يؤد قطعه لموت أصله
فيتصرف في فوائده تصرف الملاك بنفسه وبغيره ما
لم يخالف شرط الواقف لأن ذلك هو المقصود من
الوقف، وأما الحمل المقارن فوقف تبعا لامّه اما
اذا وقفت عليه عين لنفع خاص كدابّة للركوب
ففوائدها من درّ ونحه للواقف ولا يجوز وطء أمة
موقوفة ولو من واقف أوموقوف عليه لعدم ملكهما
بل يحدان ويزوجها قاض بإذن الموقوف عليه لا له
ولا للواقف. واعلم أن الملك في رقبة الموقوف على
معين أو جهة ينتقل إلى اللّه تعالى أي ينفك عن
اختصاص الآدميين، فلو شغل المسجد بأمتعة وجبت
الأجرة له فتصرف لمصالحه على الأوجه.
فائدة: ومن سبق إلى محلّ من مسجد لإقراء

## വഖ്ഫിന്റെ വരുമാനം

ഉപാധിയൊന്നും കൂടാതെയോ ഒരു പ്രത്യേക പ്രയോജനത്തിന് വേണ്ടിയല്ലാതെ വരുമാനമെടുക്കാൻ വേണ്ടിയോ ഒരു സാധനം ഒരാൾക്കു വേണ്ടി വഖ്ഫ് ചെയ്യപ്പെട്ടാൽ അതിൽ നിന്ന് ലഭിക്കുന്ന വരുമാനം അവന്നുള്ളതാണ്. അതിന്റെ വാടക, പാൽ, വഖ്ഫ് ചെയ്തതിനു ശേഷമുണ്ടായ സന്താനം, പഴം, മരത്തിന്റെ മുരട് ഉണങ്ങാനിടവരാത്തവിധം സാധാരണഗതിയിൽ മുറിക്കാറുള്ളതോ മുറിക്കണമെന്ന് വാഖിഫ് വ്യവസ്ഥ ചെയ്തതോ ആയ കൊമ്പ് മുതലായ വഖ്ഫ് വസ്തുവിൽ നിന്ന് ലഭിക്കുന്ന എല്ലാ ഫലങ്ങളുമാണ് വരുമാനം എന്നതുകൊണ്ടുദ്ദേശിക്കപ്പെടുന്നത്. വാഖിഫിന്റെ നിബന്ധനകൾക്ക് വിരുദ്ധമാവാതെ അതിന്റെ ആദായങ്ങളിൽ ഉടമസ്ഥൻ കൈകാര്യം ചെയ്യുന്നതുപോലെ അവനോ മറ്റൊരാൾ മുഖേനയോ കൈകാര്യം ചെയ്യാവുന്നതാണ്. കാരണം വഖ്ഫ് ചെയ്യപ്പെട്ടവന് അതിന്റെ ആദായം ലഭിക്കണമെന്നതാണ് വഖ്ഫിന്റെ ഉദ്ദേശ്യം. വഖ്ഫിനോടനുബന്ധിച്ചുള്ള ഗർഭസ്ഥ ശിശു അതിന്റെ തള്ളയോടൊപ്പം വഖ്ഫ് ആവുന്നതാണ്. മൃഗത്തെ സവാരി ചെയ്യുക പോലുള്ള പ്രത്യേക പ്രയോജനത്തിനു വേണ്ടി ഒരു സാധനം ഒരാൾക്കുവേണ്ടി വഖ്ഫ് ചെയ്താൽ അതിന്റെ പാൽ തുടങ്ങിയുള്ള ആദായം വാഖിഫിനു തന്നെയായിരിക്കും. വഖ്ഫ് ചെയ്യപ്പെട്ട അടിമസ്ത്രീയെ സംഭോഗം ചെയ്യൽ വാഖിഫിനും ചെയ്യപ്പെട്ടവനും അനുവദനീയമല്ല. അവർക്ക് രണ്ടുപേർക്കും അവളിൽ ഉടമാവകാശമില്ല എന്നതാണിതിനു കാരണം. അഥവാ അവർ അവളെ സംയോഗം ചെയ്താൽ അവർക്ക് നിയമപരമായ ശിക്ഷ നൽകണം. വഖ്ഫ് ചെയ്തത് ആർക്കോ അവരുടെ അനുവാദത്തോടെ ഖാളി അവളെ അവർ രണ്ടുപേരുമല്ലാത്ത മറ്റൊരാൾക്ക് വിവാഹം ചെയ്തുകൊടുക്കണം.

## പള്ളിക്കു വാടക

നിശ്ചിത വ്യക്തിക്കോ വിഭാഗത്തിനോ വഖ്ഫ് ചെയ്യപ്പെട്ട വസ്തുവിന്റെ ഉടമാവകാശം അല്ലാഹുവിലേക്ക് നീങ്ങുന്നതാണ്. അതായത് മനുഷ്യർ പരസ്പരമുള്ള പ്രത്യേക അവകാശത്തിൽ നിന്ന് അത് ഒഴിവാകുന്നതാണ്. ഒരാൾ പള്ളിയിൽ തന്റെ ചരക്കുകൾ വെച്ചു സ്ഥലം മുടക്കിയാൽ നിർബന്ധമായും അതിന്നവൻ കൂലി നൽകണം. അത് പള്ളിയുടെ പൊതുഗുണത്തിന് ചിലവാക്കണമെന്നാണ് ന്യായയുക്തമായ അഭിപ്രായം.

## പള്ളിയിലിരിക്കുന്നവന്റെ അവകാശം

ഖുർആൻ, ഹദീസ്, മതപരമായ വിജ്ഞാനങ്ങൾ, അതിന്റെ മാധ്യമങ്ങളായ വിജ്ഞാന ശാഖകൾ മുതലായവ ഓതിക്കുവാനോ അല്ലെങ്കിൽ മുദർരിസിന്റെ മുമ്പിലിരുന്ന് ദർസ് കേൾക്കുക പോലെയുള്ള മേൽപറഞ്ഞവയുടെ പഠനത്തിനോ പള്ളിയിൽ ഒരാൾ കടന്നിരിക്കുകയും മടങ്ങിവരണമെന്ന ലക്ഷ്യ

قرآن أو حديث أو علم شرعي أو آلة له أو لتعلم ماذكر أو كسماع درس بين يدى مدرس وفارقه ليعود إليه ولم يطل مفارقته بحيث انقطع عنه الافه فحقه باق لان له غرضاً في ملازمة ذلك الموضع ليألفه الناس، وقيل: يبطل حقه بقيامه وأطالوا في ترجيحه نقلاً ومعنى، أو للصلاة ولو قبل دخول وقتها أو قراءة أو ذكر وفارقه بعذر كقضاء حاجة وإجابة داع فحقه باق ولو صبيا في الصف الأول في تلك الصلاة وإن لم يترك رداءه فيه فيحرم على غيره العالم الجلوس فيه بغير إذنه أو ظن رضاه، نعم إن أقيمت الصلاة في غيبته واتصلت الصفوف فالوجه سدّ الصف مكانه لحاجة إتمام الصفوف ذكره الأذرعي وغيره، فلو كان له سجادة فيه فينحيها برجله من غير أن يرفعها بها عن الأرض لئلا تدخل في ضمانه، أما جلوسه لاعتكاف فإن لم ينو مدة بطل حقه بخروجه ولو لحاجة وإلاّ لم يبطل حقه بخروجه أثناءها لحاجة، وأفتى القفال بمنع تعليم الصبيان في المساجد.

**(ولا يباع موقوف وإن خرب)** فلو انهدم مسجد وتعذرت إعادته لم يبع ولا يعود ملكاً بحال لإمكان

ത്തോടെ സ്ഥലം വിടുകയും ചെയ്താൽ,(1) അവിടെയുള്ള കൂട്ടുകാരുടെ സമ്പർക്കം മുറിയുന്ന വിധം വിട്ടുപിരിയൽ ദീർഘമായിട്ടില്ലെങ്കിൽ അയാൾക്ക് ആ സ്ഥലത്തിന്റെ അവകാശം നിലനിൽക്കുന്നതാണ് ജനസമ്പർക്കത്തിനുവേണ്ടി അയാളവിടെ ഇരിക്കുന്നതിൽ അയാൾക്കു ചില ഉദ്ദേശ്യങ്ങളുണ്ടെന്നതാണതിനു കാരണം. അയാൾ എഴുന്നേൽക്കുന്നതോടുകൂടി അവകാശം നഷ്ടപ്പെടുമെന്നും അഭിപ്രായമുണ്ട്. മുൻഗാമികളുടെ വാക്കുകളും ആയത്തു ഹദീസുകളിൽ നിന്നുള്ള തെളിവുകളും ഉദ്ധരിച്ചു ഈ അഭിപ്രായത്തിനു പ്രാമാണികത നൽകുന്നതു സംബന്ധമായി കർമശാസ്ത്ര പണ്ഡിതന്മാർ ദീർഘമായി ചർച്ച ചെയ്തിട്ടുണ്ട്. സമയമാകുന്നതിനു മുമ്പാണെങ്കിലും നിസ്കാരത്തിനു വേണ്ടിയോ ഖുർആൻ പാരായണം, ദിക്ർ എന്നിവക്കു വേണ്ടിയോ പള്ളിയിൽ ചെന്നിരിക്കുകയും മലമൂത്ര വിസർജ്ജനം, വിളിച്ചവന്റടുത്തേക്കു ചെല്ലുക പോലെയുള്ള കാര്യത്തിനുവേണ്ടി അവിടെനിന്നു എഴുന്നേറ്റു പോവുകയും ചെയ്താൽ ആ നിസ്കാരത്തിൽ(2) ആ സ്ഥലത്തിന്മേലുള്ള അവകാശം ഒന്നാം സ്വഫിലെ കുട്ടിക്കു പോലും അവശേഷിക്കും. അവന്റെ മേൽതട്ടം അവിടെ ഇട്ടിരുന്നില്ലെങ്കിലും ശരി. അവന്റെ അവകാശം അവശേഷിക്കും എന്നിരിക്കെ ഇക്കാര്യം അറിയുന്നവൻ അവന്റെ അനുവാദമോ അവന്നിഷ്ടമുണ്ടായിരിക്കുമെന്ന ധാരണയോ ഇല്ലാതെ അവിടെ ഇരിക്കൽ ഹറാമാണ്. എന്നാൽ ഇഖാമത്ത് വിളിക്കുകയും ജനങ്ങൾ നിസ്കാരത്തിന് അണിനിരക്കുകയും മേൽ വ്യക്തിയുടെ അഭാവത്തിൽ അവന്റെ സ്ഥലം ഒഴിഞ്ഞു കിടക്കുകയുമാണെങ്കിൽ അണി പൂർത്തിയാക്കാൻവേണ്ടി അവന്റെ വിടവ് നികത്തേണ്ടതുണ്ടെന്നാണ് ന്യായയുക്തമായ അഭിപ്രായം. ഇമാം അദ്റഈയും മറ്റും പറഞ്ഞതാണിത്. അപ്പോൾ അവിടെയുള്ള അവന്റെ വിരിപ്പ് അതിന്നുത്തരവാദിയാവാതിരിക്കാൻവേണ്ടി നിലത്തുനിന്ന് ഉയർത്തിയെടുക്കാതെ കാലുകൊണ്ട് നീക്കിവെക്കണം. ഇത്ര ദിവസമെന്ന് കരുതാതെ ഇഅ്തികാഫ് ഇരിക്കുന്നവൻ ആവശ്യത്തിനു വേണ്ടിയാണെങ്കിലും പുറത്തേക്കുപോയാൽ ആ സ്ഥലത്തിന്മേലുള്ള അവന്റെ അവകാശം നിൽനിൽക്കുകയില്ല. ഇത്ര ദിവസമെന്ന് കരുതിയിരുന്നെങ്കിൽ അവകാശം നിലനിൽക്കുമായിരുന്നു. പള്ളിയിൽ വെച്ച് ചെറിയ കുട്ടികളെ പഠിപ്പിക്കുന്നത് തടയപ്പെടണമെന്ന് ഇമാം ഖഫാൽ(റ) ഫത്വാ നൽകിയിരിക്കുന്നു.(3)

## വഖ്ഫ് വിൽക്കൽ

വഖ്ഫ് സാധനം പഴകി ദ്രവിച്ചാലും വിൽക്കരുത്. ഒരു പള്ളി പൊളിയുകയും അത് പുനരുദ്ധരി

1. കൂട്ടുകാർ മറ്റുള്ളവരുമായി ഇടപഴകുകയും ചെയ്യും. -തുഹ്ഫ.
2. തതതുല്യ കാര്യങ്ങളിലും - നിഹായ.
3. പള്ളിയുടെ പവിത്രത സൂക്ഷിക്കാനറിയാത്ത വകതിരിവില്ലാത്ത കുട്ടികളാണുദ്ദേശ്യം. അവരെ മുഅല്ലിം ശ്രദ്ധിച്ചാൽ കുഴപ്പമില്ല. (തുഹ്ഫ)

الصلاة والاعتكاف في أرضه، أو جف الشجر الموقوف أو قلعه ريح لم يبطل الوقف فلا يباع ولا يوهب بل ينتفع الموقوف عليه ولو بجعله أبواباً إن لم يمكنه إجارته خشباً بحاله، فإن تعذر الانتفاع به إلاّ باستهلاكه كأن صار لا ينتفع به إلاّ بالإحراق انقطع الوقف أي ويملكه الموقوف عليه حينئذ على المعتمد فينتفع بعينه ولا يبيعه. ويجوز بيع حصر المسجد الموقوفة عليه إذا بليت بأن ذهب جمالها ونفعها وكانت المصلحة في بيعها وكذا جـــذوعه المنـــكسرة خـــلافاً لجمع فيهما ويصرف ثمنها لمصالح المسجد إن لم يمكن شراء حصير أو جذع به، والخلاف في الموقوفة ولو بأن اشتراها الناظر ووقفها بخلاف الموهوبة اوالمشتراة للمسجد فتباع جزماً لمجرد الحاجة أي المصلحة وإن لم تبل، وكذا نحو القناديل، ولا يجوز استعمال حصر المسجد ولا فراشه في غير فرشه مطلقاً سواء كانت لحاجة أم لا كما أفتى به شيخنا. ولو اشترى الناظر أخشاباً للمسجد أو وهبت له وقبلها الناظر جاز بيعها لمصلحة كأن خاف عليها نحو سرقة

ക്കാൻ കഴിയാതെ വരികയും ചെയ്താൽ അത് വിൽക്കാൻ പാടില്ല. ഒരു നിലക്കും അതിന്റെ ഉടമസ്ഥത ഉടമയിലേക്ക് തിരിച്ചുവരികയില്ല. കാരണം അതിന്റെ ഭൂമി നിസ്കരിക്കാനും ഇഅ്തികാഫ് ഇരിക്കാനും ഉപയോഗിക്കാവുന്നതാണ്. വഖ്ഫ് ചെയ്യപ്പെട്ട മരം ഉണങ്ങുകയോ കാറ്റതിനെ കടപുഴക്കി വീഴ്ത്തുകയോ ചെയ്താലും വഖ്ഫ് ബാത്വിലാവുകയില്ല. അതിനാലത് വിൽക്കാനോ ഹിബത്ത് നൽകാനോ പാടില്ല. വഖ്ഫ് ചെയ്യപ്പെട്ടവൻ അതിന്റെ പ്രയോജനമെടുക്കണം. അത് പലകയാക്കി വാടകക്കു കൊടുക്കാൻ കഴിയില്ലെങ്കിൽ വാതിലാക്കി ഉപയോഗിക്കണം. വസ്തു നശിപ്പിക്കാതെ പ്രയോജനമെടുക്കാൻ കഴിയില്ലെങ്കിൽ വഖ്ഫ് മുറിയുന്നതാണ്. ഉദാ: മരം കരിക്കാതെ പ്രയോജനമെടുക്കാൻ കഴിയാതെ വരിക. ഇത്തരം സാഹചര്യത്തിൽ വഖ്ഫ് ലഭിച്ചവനത് ഉടമയാകുമെന്നാണ് പ്രബലാഭിപ്രായം. അപ്പോഴതു കൊണ്ട വന്ന് പ്രയോജനമെടുക്കാം. വിൽക്കാൻ പാടില്ല.

## പള്ളിയിലെ പായ

പള്ളിയിൽ വഖ്ഫ് ചെയ്യപ്പെട്ട പായ അതിന്റെ ഭംഗിയും പ്രയോജനവും നഷ്ടപ്പെട്ടു ദ്രവിക്കുകയും അത് വിൽക്കുന്നതാണ് ഗുണമെന്ന് വരികയും ചെയ്താൽ വിൽക്കൽ അനുവദനീയമാണ്. അപ്രകാരം പള്ളിയുടെ ദ്രവിച്ച മരത്തടികളും വിൽക്കാവുന്നതാണ്.(1) ഇവ ·രണ്ടിലും എതിരഭിപ്രായക്കാരുമുണ്ട്. വിറ്റ് ലഭിക്കുന്ന വില കൊണ്ട് മരവും പായയും വാങ്ങാൻ സാധിക്കുകയില്ലെങ്കിൽ അത് പള്ളിയുടെ മറ്റ് ആവശ്യങ്ങളിൽ ഉപയോഗപ്പെടുത്തണം. വിൽക്കൽ അനുവദനീയമാണോ അല്ലയോ എന്ന കാര്യത്തിൽ ഭിന്നതയുള്ളത് വഖ്ഫ് ചെയ്യപ്പെട്ട പായയുടെയും മരത്തിന്റെയും കാര്യത്തിലാണ്. വഖ്ഫിന്റെ നോട്ടക്കാരൻ വഖ്ഫിന്റെ വരുമാനം കൊണ്ട് വാങ്ങി വഖ്ഫ് ചെയ്തതാണെന്ന് വ്യക്തമാണെങ്കിലും മേൽ നിയമം ബാധകമാണ്. പള്ളിയിലേക്ക് സംഭാവന നൽകപ്പെട്ടതിനും പള്ളിയിൽ വാങ്ങി വിരിച്ചതിനും ഈ നിയമം ബാധകമല്ല. അപ്പോൾ ദ്രവിച്ചിട്ടില്ലെങ്കിലും പള്ളിയുടെ ഗുണത്തിനു വേണ്ടി അത് വിൽക്കാമെന്നതിൽ എതിരഭിപ്രായമില്ല. ഇപ്രകാരം തന്നെയാണ് പള്ളിയിലെ വിളക്കുകളും.

പള്ളിയിലെ പായയും വിരിപ്പും അവ വഖ്ഫ് ചെയ്യപ്പെട്ടതാണെങ്കിലും അല്ലെങ്കിലും പള്ളിയിലേക്ക് വാങ്ങിയത് പള്ളിയിൽ വിരിക്കാനല്ലാതെ ഉപയോഗിക്കരുത്. ആവശ്യത്തിനാവട്ടെ അല്ലാതിരിക്കട്ടെ ഇപ്രകാരം ശൈഖുനാ ഫത്വ നൽകിയിരിക്കുന്നു. പള്ളി നടത്തിപ്പുകാരൻ പള്ളിക്കു വേണ്ടി വാങ്ങിയതോ പള്ളിക്കു വേണ്ടി സംഭാവന ലഭിച്ചത് നടത്തിപ്പുകാരൻ സ്വീകരിച്ചതോ ആയ മരക്കഷ്ണങ്ങൾ മസ്ലഹത്തിനു വേണ്ടി വിൽക്കാവുന്നതാണ്. കളവ് പോകുമെന്ന ഭയമുണ്ടാവുക എന്നത് മസ്ലഹ

1. *കത്തിക്കാൻ മാത്രമേ അത് ഉപകരിക്കൂ എങ്കിൽ വിൽക്കാം. (ഇആന:) അതുകൊണ്ട് പലകയോ മറ്റോ ഉണ്ടാക്കാമെങ്കിൽ തീരെ വിൽക്കാൻ പാടില്ല. മറിച്ച് വാഖിഫിന്റെ ഉദ്ദേശ്യത്തോട് ഏറ്റവും ഉപയുക്തമായ നിലക്കുള്ള തീരുമാനമെടുത്ത് അത് ഉപയോഗിക്കേണ്ടത് ഹാകിമിന്റെ കടമയാണ്. (തുഹ്ഫ)*

ത്തിനു വേണ്ടി വിൽക്കുന്നതിനുദാഹരണമാണ്. പള്ളിയുടെ ഭാഗമായി വഖ്ഫ് ചെയ്ത മരത്തടി വിൽക്കാൻ പാടില്ല. മാത്രമല്ല, നടത്തിപ്പുകാരൻ അത് നിർബന്ധമായും സൂക്ഷിക്കണം. കമാലുർറദ്ദാദ്(റ) തന്റെ ഫതാവയിൽ പറഞ്ഞതാണിത്.

## പൊളിച്ച പള്ളിയുടെ കല്ലും മറ്റും

കല്ലുകളും മരങ്ങളും പൊളിഞ്ഞു വീഴുമെന്ന് ഭയപ്പെട്ടാലല്ലാതെ പള്ളി പൊളിക്കരുത്. അങ്ങനെ ഭയമുണ്ടെങ്കിൽ പള്ളി പൊളിച്ചു സാധനങ്ങൾ സൂക്ഷിക്കുകയോ മറ്റൊരു പള്ളി പരിപാലനത്തിനുപയോഗിക്കലാണ് ഗുണകരമെന്ന് ന്യായാധിപന്നഭിപ്രായമുള്ള പക്ഷം അങ്ങനെയോ ചെയ്യണം. ഏറ്റവും അടുത്തുള്ള പള്ളി പരിപാലനത്തിന്നുപയോഗിക്കലാണ് നല്ലത്. പള്ളി പരിപാലനത്തിന്നുപയോഗിക്കാൻ സാധിക്കാതെ വന്നാലേ ഈ ഗണിതത്തിൽ പെടാത്ത മുസാഫിർഖാന, കിണർ തുടങ്ങിയവയുടെ പരിപാലനത്തിനുപയോഗിക്കാവൂ. ഇവ പൊളിച്ച സാധനങ്ങൾ പള്ളി പരിപാലനത്തിനുപയോഗിക്കുന്നതും ഇങ്ങനെ തന്നെ. പൊളിഞ്ഞ പള്ളി നന്നാക്കുമെന്ന പ്രതീക്ഷയുണ്ടെങ്കിൽ അതിന്റെ വഖ്ഫിൽ നിന്ന് ലഭിക്കുന്ന വരുമാനം സൂക്ഷിച്ചു വെക്കണമെന്നും നന്നാക്കുമെന്ന പ്രതീക്ഷയില്ലെങ്കിൽ അത് മറ്റൊരു പള്ളിക്ക് നൽകണമെന്നും അതും അസാധ്യമെങ്കിൽ, പള്ളിയുടെ സാധനങ്ങൾ മുസാഫിർഖാന മുതലായവക്ക് ഉപയോഗിക്കണമെന്ന പോലെ വരുമാനം ദരിദ്രർക്ക് നൽകണമെന്നുമാണ് ന്യായയുക്തമായ അഭിപ്രായം.

لا إن كانت موقوفة من أجزاء المسجد بل تحفظ له وجوباً ذكره الكمال الرداد في فتاويه، ولا ينقض المسجد إلا إذا خيف على نقضه فينقض ويحفظ أو يعمر به مسجد آخر إن رآه الحاكم والأقرب إليه أولى ولا يعمر به غير جنسه كرباط وبئر كالعكس إلاّ إذا تعذر جنسه، والذي يتجه ترجيحه في ريع وقف المنهدم أنه إن توقع عوده حفظ له وإلاّ صرف لمسجد آخر، فإن تعذر صرف للفقراء كما يصرف النقض لنحو رباط. وسئل شيخنا عما إذا عمر مسجد بآلات جدد وبقيت آلاته القديمة فهل يجوز عمارة مسجد آخر قديم بها أو تباع ويحفظ ثمنها؟ فأجاب بأنه يجوز عمارة مسجد قديم وحادث بها حيث قطع بعدم احتياج ما هي منه إليها قبل فنائها ولا يجوز بيعها بوجه من الوجوه إنتهى ونقل نحو حصير المسجد وقناديله كنقل آلته، ويصرف ريع الموقوف على المسجد مطلقاً أو على عمارته في البناء ولو لمنارته وفي التجصيص المحكم والسلم وفي أجرة القيم لا المؤذن والإمام والحصر والدهن إلاّ إن كان الوقف لمصالحه فيصرف في ذلك لا في التزويق والنقش، وما ذكرته

പുതിയ സാധനങ്ങളുപയോഗിച്ച് ഒരു പള്ളി പുനർനിർമ്മാണം നടത്തുകയും അതിന്റെ പഴയ സാധ
നങ്ങൾ ശേഷിക്കുകയും ചെയ്താൽ അവ മറ്റൊരു പഴയ പള്ളിയുടെ പുനർനിർമ്മാണത്തിനുപയോഗി
ക്കുകയോ അല്ലെങ്കിൽ പ്രസ്തുത സാധനങ്ങൾ വിറ്റു വില സൂക്ഷിക്കുകയോ ചെയ്യുന്നത് അനുവദനീ
യമാണോ എന്ന് ശൈഖുനായോട് ചോദിച്ചപ്പോൾ ഇങ്ങനെ മറുപടി പറയുകയുണ്ടായി: "ആ സാധന
ങ്ങൾ നശിക്കുന്നതിനു മുമ്പ് പ്രസ്തുത പള്ളിക്ക് അവ ആവശ്യമായി വരികയില്ലെന്നുറപ്പുണ്ടെങ്കിൽ
പുതിയതോ പഴയതോ ആയ വേറെ പള്ളിക്ക് അവ ഉപയോഗിക്കാം. ഒരു ന്യായപ്രകാരവും അവ
വിൽക്കുന്നത് അനുവദനീയമല്ല." പള്ളിയിലെ പായ, വിളക്ക് മുതലായവ മറ്റു പള്ളികളിലേക്ക് നീക്കം
ചെയ്യുന്നത് പള്ളിയുടെ സാധനങ്ങൾ നീക്കം ചെയ്യുന്നത് പോലെയാണ്.

## ഇമാമിനു ശമ്പളം നൽകലും വിളക്ക് കത്തിക്കലും

നിരുപാധികം പള്ളിക്ക് വേണ്ടി വഖ്ഫ് ചെയ്ത വസ്തുവിന്റെയും പള്ളി പരിപാലനത്തിനു വേണ്ടി
വഖ്ഫ് ചെയ്ത വസ്തുവിന്റെയും വരുമാനം നിർമ്മാണത്തിനും -മിനാരമാണെങ്കിലും- കൂടുതൽ ബല
ത്തിന് വേണ്ടിയുള്ള തേപ്പിനും കോണി നിർമ്മിക്കാനും പള്ളി നടത്തിപ്പുകാരന് ശമ്പളം കൊടുക്കാനും
ഉപയോഗിക്കണം. ബാങ്ക് വിളിക്കുന്നവനും ഇമാമിനും ശമ്പളം കൊടുക്കാനും പായ, എണ്ണ തുടങ്ങി
യവ വാങ്ങാനും ഉപയോഗിക്കരുത്. എന്നാൽ പള്ളിയുടെ ഇത്തരം ഗുണങ്ങൾക്കു വേണ്ടി വഖ്ഫ് ചെയ്ത

من أنه لا يصرف للمؤذن والإمام في الوقف المطلق هو مقتضى ما نقله النووي في الروضة عن البغوي لكنه نقل بعده عن فتاوى الغزالي أنه يصرف لهما وهو الأوجه كما في الوقف على مصالحه، ولو وقف على دهن لإسراج المسجد به أسرج به كل الليل إن لم يكن مغلقاً مهجوراً. وأفتى ابن عبد السلام بجواز إيقاد اليسير من المصابيح فيه ليلاً احتراماً مع خلوه من الناس واعتمده جمع، وجزم في الروضة بحرمة إسراج الخالي قال في المجموع: يحرم أخذ شيء من زيته وشمعه كحصاته وترابه.

فرع: ثمر الشجر النابت بالمقبرة المباحة مباح وصرفه لمصالحها أولى، وثمر المغروس في المسجد ملكه إن غرس له فيصرف لمصالحه، وإن غرس ليؤكل أو جهل الحال فمباح. وفي الأنوار ليس للإمام إذا اندرست مقبرة ولم يبق بها أثر إجارتها للزراعة أي مثلاً وصرف غلتها للمصالح وحمل على الموقوفة فالمملوكة لمالكها إن عرف وإلاّ فمال ضائع، أي إن أيس من معرفته يعمل فيه الإمام بالمصلحة وكذا المجهولة. وسئل العلامة الطنبداوي في شجرة نبتت بمقبرة مسبلة ولم يكن لها ثمر ينتفع به إلا ان بها أخشاباً كثيرة تصلح للبناء ولم يكن لها ناظر خاص

പ്പെട്ടതാണെങ്കിൽ വിരോധമില്ല. പള്ളി പെയിന്റടിക്കാനോ കൊത്തുപണികൾ ചെയ്യാനോ വഖ്ഫിന്റെ വരുമാനം വിനിയോഗിക്കരുത്. നിരുപാധികം വഖ്ഫ് ചെയ്തതിന്റെ വരുമാനം വാങ്ക് വിളിക്കുന്നവനും ഇമാമിനും ശമ്പളം നൽകാനുപയോഗിക്കരുതെന്ന് ഇമാം ബഗ്‌വി(റ)യിൽ നിന്ന് ഇമാം നവവി(റ) റൗളയിൽ ഉദ്ധരിച്ചതിന്റെ ആശയമാണ്. എന്നാൽ അവർക്ക് രണ്ടു പേർക്കും ശമ്പളം നൽകാൻ അതുപയോഗിക്കാമെന്ന് ഇമാം ഗസ്സാലി(റ)യുടെ ഫതാവയിലുള്ളത് അതിന് ശേഷം ഇമാം നവവി(റ) ഉദ്ധരിച്ചിട്ടുണ്ട്. അതാണ് പ്രാമാണികാഭിപ്രായവും. പള്ളിയുടെ മസ്‌ലഹത്തിന് വേണ്ടി വഖ്ഫ് ചെയ്തതിൽ നിന്ന് അവർക്ക് ശമ്പളം കൊടുക്കാമെന്നതു പോലെ തന്നെ. പള്ളിയിൽ വിളക്കു കത്തിക്കുന്നതിനു എണ്ണ വാങ്ങാൻ ഒരാൾ വഖ്ഫ് ചെയ്താൽ രാത്രി മുഴുവനും അവിടെ വിളക്കു കത്തിക്കണം. ജനവാസമില്ലാതെ അടച്ചിട്ടതല്ലെങ്കിൽ. പള്ളിയിൽ ജനങ്ങളില്ലെങ്കിലും പള്ളിയുടെ മഹത്വം പരിഗണിച്ച് രാത്രി കുറഞ്ഞ നിലക്ക് വിളക്ക് കത്തിക്കൽ അനുവദനീയമാണെന്ന് ഇബ്നു അബ്ദിസ്സലാം ഫത്‌വ നൽകിയിരിക്കുന്നു. ഒരു സംഘം ഇതിന് പ്രബലത കൽപ്പിച്ചിട്ടുമുണ്ട്. എന്നാൽ ജനങ്ങളില്ലാത്ത പള്ളിയിൽ വിളക്കു കത്തിക്കുന്നതു ഹറാമാണെന്നാണ് റൗളയിൽ ഉറപ്പിച്ചു പറഞ്ഞിട്ടുള്ളത്.[1] പള്ളിയിലെ എണ്ണ, മെഴുകുതിരി, ചരൽ, മണ്ണ് എന്നിവ എടുത്തു കൊണ്ടുപോകൽ ഹറാമാണെന്ന് മജ്മൂഇൽ പറഞ്ഞിട്ടുണ്ട്.

## മഖ്ബറയിലെ മരം

മുസ്‌ലിംകളെ മറവു ചെയ്യുന്ന പൊതു ശ്മശാനത്തിൽ മുളച്ച മരത്തിന്റെ പഴം ഭക്ഷിക്കുന്നത് എല്ലാവർക്കും അനുവദനീയമാണ്. അത് ശ്മശാനത്തിന്റെ നന്മക്ക് ഉപയോഗിക്കുന്നതാണ് നല്ലത്. പള്ളിക്കു വേണ്ടി പള്ളിയിൽ കുഴിച്ചിട്ട മരത്തിന്റെ പഴം പള്ളിക്കുടമപ്പെട്ടതാണ്. അത് പള്ളിയുടെ നന്മക്കു വേണ്ടിയാണുപയോഗിക്കേണ്ടത്. ഭക്ഷിക്കാൻ വേണ്ടി കുഴിച്ചിട്ട മരത്തിന്റെ പഴവും എന്തിന് കുഴിച്ചിട്ടതാണെന്ന് അറിയപ്പെടാത്ത മരത്തിന്റെ പഴവും ഭക്ഷിക്കുന്നത് അനുവദനീയമാണ്. ഒരു ശ്മശാനം നാമാവശേഷമാവുകയും അതിന്റെ ഒരടയാളവും അവശേഷിക്കാതിരിക്കുകയും ചെയ്താൽ കൃഷി ചെയ്യാൻ വേണ്ടി അത് - കൃഷി എന്നത് ഉദാഹരണം - കൂലിക്ക് കൊടുക്കലും അതിന്റെ വരുമാനം പൊതു മുസ്‌ലിം നന്മക്ക് വിനിയോഗിക്കലും ഇമാമിന് ജാഇസല്ല എന്ന് അൻവാറിൽ പറഞ്ഞിരിക്കുന്നു. വഖ്ഫ് ചെയ്യപ്പെട്ട മഖ്ബറക്കു മാത്രമേ ഇത് ബാധകമാകുകയുള്ളൂ. മഖ്ബറ ഏതെങ്കിലും വ്യക്തിക്ക് ഉടമപ്പെട്ടതാവുകയും അവനെ അറിയപ്പെടുകയും ചെയ്താൽ അതവനു തന്നെയാണ്. ഉടമയെക്കുറിച്ച് അറിയില്ലെങ്കിൽ അത് വീണു കിട്ടിയ വസ്തുവിന് തുല്യമാണ്. അഥവാ ഉടമയെക്കുറിച്ച് അറിയുമെന്ന പ്രതീക്ഷയില്ലെങ്കിൽ മസ്‌ലഹത്തനുസരിച്ച് ഇമാം അത് കൈകാര്യം ചെയ്യണം. ഉടമയുള്ളതോ വഖ്ഫ് ചെയ്യപ്പെട്ടതോ എന്നറിയപ്പെടാത്ത

1. ഈ പറഞ്ഞത് അപ്രതീക്ഷിതമായെങ്കിലും ആരും വരാത്ത സ്ഥലത്തും ആദ്യത്തേത് പ്രതീക്ഷയുള്ളിടത്തുമാണ്. - തുഹ്ഫ

فهل للناظر العام أي القاضي بيعها وقطعها وصرف قيمتها إلى مصالح المسلمين فأجاب: نعم للقاضي في الشجرة النابتة في المقبرة العامة المسبلة بيعها وصرف ثمنها في مصالح المسلمين كثمر الشجرة التي لها ثمر، فإن صرفها في مصالح المقبرة أولى هذا عند سقوطها بنحو ريح، وأما قطعها مع سلامتها فيظهر إبقاؤها للرفق بالزائر والمشيع.

**(ولو شرط واقف نظرا له)** أي لنفسه **(أو لغيره اتبع)** كسائر شروطه وقبول من شرط له النظر كقبول الوكيل على الأوجه، وليس له عزل من شرط نظره حال الوقف ولو لمصلحة **(وإلا)** يشرط لأحد **(فهو لقاض)** أي قاضي بلد الموقوف بالنسبة لحفظه و نحو إجارته وقاضي بلد الموقوف عليه بالنسبة لما عدا ذلك **(على المذهب)** لأنه صاحب النظر العام فكان أولى من غيره ولو واقفاً أو موقوفاً عليه، وجزم الخوارزمي بثبوته للواقف وذريته بلا شرط ضعيف قال السبكي: ليس للقاضي أخذ ما شرط للناظر إلا إن صرح الواقف بنظره، كما ليس له أخذ شيء من سهم عامل الزكاة قال ابنه التاج: ومحله في قاض له قدر كفايته. وبحث بعضهم أنه لو خشي من القاضي أكل الوقف لجوره جاز لمن هو بيده

മഖ്ബറയുടെ വിധിയും ഇതുതന്നെ.

ആരുടെയും ഉടമയിലുള്ളതല്ലാത്ത ശ്മശാനത്തിൽ മുളച്ച ഒരു വൃക്ഷം, പഴം ലഭിക്കുകയെന്ന പ്രയോജനം അത് കൊണ്ടില്ല, പക്ഷെ, നിർമ്മാണങ്ങൾക്കുതകുന്ന മരത്തടികൾ അതിൽ നിന്നും ലഭിക്കും, അതിന് പ്രത്യേക നോട്ടക്കാരനുമില്ല. എന്നാൽ പൊതുകാര്യങ്ങൾ നോക്കുന്ന ഖാളി അത് വിൽക്കലും മുറിക്കലും അതിന്റെ വില മുസ്‌ലിംകളുടെ നന്മക്കു വേണ്ടി വിനിയോഗിക്കലും അനുവദനീയമാണോ എന്ന് അല്ലാമാ തൻബദാവി(റ)യോട് ചോദിച്ചപ്പോൾ അദ്ദേഹം ഇങ്ങനെ മറുപടി നൽകി: "അതെ, പൊതുശ്മശാനത്തിൽ മുളച്ച വൃക്ഷം വിൽക്കുന്നതും അതിന്റെ വില മുസ്‌ലിംകളുടെ നന്മക്കു വേണ്ടി വിനിയോഗിക്കലും ഖാളിക്കനുവദനീയമാണ്. വൃക്ഷത്തിന്റെ പഴം വിൽക്കുന്നത് അനുവദനീയമാണ് എന്നപോലെ തന്നെയാണിതും. കിട്ടുന്ന വില മഖ്ബറയുടെ മസ്‌ലഹത്തിന്നുപയോഗിക്കലാണ് ഏറ്റവും നല്ലത്. ഇങ്ങനെ അനുവദനീയമാണെന്ന് പറഞ്ഞത് കാറ്റു മൂലമോ മറ്റോ വൃക്ഷം വീണാലുള്ള വിധിയാണ്. വൃക്ഷം സുരക്ഷിതമായി നിൽക്കുമ്പോൾ ഖബ്ർ സന്ദർശകർക്കും മയ്യിത്ത് സംസ്കരിക്കുന്നവർക്കും വിശ്രമിക്കാൻ വേണ്ടി അങ്ങനെ തന്നെ നിർത്തണമെന്ന കാര്യം വ്യക്തമാണ്."

## വഖ്ഫ് സ്വത്തിന്റെ മേൽനോട്ടക്കാരൻ

വഖ്ഫ് ചെയ്തവൻ വഖ്ഫ് സ്വത്തിന്റെ മേൽനോട്ടം തനിക്കോ മറ്റാർക്കെങ്കിലുമോ വ്യവസ്ഥ ചെയ്താൽ മറ്റു വ്യവസ്ഥകൾ പോലെ തന്നെ അതും പാലിക്കപ്പെടണം. മേൽനോട്ടം വ്യവസ്ഥ ചെയ്യപ്പെട്ട വ്യക്തി അത് സ്വീകരിക്കുന്നത് വക്കീൽ വക്കാലത്ത് സ്വീകരിക്കുന്നത് പോലെയാണെന്നാണ് ന്യായമായ അഭിപ്രായം.[1]

വഖ്ഫ് ചെയ്തപ്പോൾ മേൽനോട്ടത്തിന് വ്യവസ്ഥ ചെയ്യപ്പെട്ട വ്യക്തിയെ മസ്‌ലഹത്തിനു വേണ്ടിയാണെങ്കിലും നീക്കം ചെയ്യാൻ വഖ്ഫ് ചെയ്തവന്നധികാരമില്ല. വഖ്ഫ് സ്വത്ത് നോക്കി നടത്താനുള്ള അവകാശം ആർക്കും വ്യവസ്ഥ ചെയ്തിരുന്നില്ലെങ്കിൽ അത് സംരക്ഷിക്കാനും വാടകക്ക് കൊടുക്കാനുമുള്ള അധികാരം വഖ്ഫ് സ്വത്ത് സ്ഥിതി ചെയ്യുന്ന നാട്ടിലെ ഖാളിക്കും മറ്റു കൈകാര്യാവകാശം വഖ്ഫ് ലഭിച്ചിരുന്ന വ്യക്തിയുടെ നാട്ടിലെ ഖാളിക്കുമാണെന്നാണ് പ്രബല പക്ഷം. കാരണം പൊതുവായ മേൽനോട്ടക്കാരനാണ് ഖാളി. വഖ്ഫ് ചെയ്തവൻ, ലഭിച്ചവൻ എന്നിവരെക്കാളെല്ലാം അർഹൻ ഖാളി തന്നെ. വ്യവസ്ഥയൊന്നും ചെയ്യാതെ തന്നെ വഖ്ഫ് ചെയ്തവനും അവന്റെ മക്കൾക്കും നടത്തിപ്പവകാശം സ്ഥിരപ്പെടുമെന്ന ഇമാം ഖവാറസ്മീ(റ) ഉറപ്പിച്ചു പറഞ്ഞ അഭിപ്രായം ബലഹീനമാണ്. "നോക്കി നടത്താനുള്ള അധികാരം ഖാളിക്കാണെന്ന് വഖ്ഫ് ചെയ്തവൻ വ്യക്തമാക്കിയിട്ടില്ലെ

1 അഥവാ വാക്രൂപേണ സ്വീകരിക്കണമെന്നില്ല. നിരസിക്കാതിരുന്നാൽ മതി. (ഇആനഃ)

صرفه في مصارفه، أي إن عرفها وإلاّ فوضه لفقيه عارف بها أو سأله وصرفها، وشرط الناظر واقفاً كان أو غيره العدالة والاهتداء إلى التصرف المفوض إليه، ويجوز للناظر ما شرط له من الأجرة وإن زاد على أجرة مثله ما لم يكن الواقف فإن لم يشرط له شيء فلا أجرة له نعم له رفع الأمر إلى الحاكم ليقرر له الأقل من نفقته وأجرة مثله كولي اليتيم. وأفتي ابن الصباغ بأن له الاستقلال بذلك من غير حاكم، وينعزل الناظر بالفسق فيكون النظر للحاكم وللواقف عزل من ولاه و نصب غيره إلاّ إن شرط نظره حال الوقف.

تتمة: لو طلب المستحقون من الناظر كتاب الوقف ليكتبوا منه نسخة حفظاً لا ستحقاقهم لزمه تمكينهم كما أفتى به بعضهم.

ങ്കിൽ മേൽനോട്ടക്കാരന്ന് വ്യവസ്ഥ ചെയ്ത ആനുകൂല്യം ഖാളിക്ക് സ്വീകരിക്കൽ അനുവദനീയമല്ല. സകാത്തിന്റെ തൊഴിലാളികളുടെ വിഹിതത്തിൽ നിന്ന് ഒന്നും സ്വീകരിക്കൽ ഖാളിക്ക് അനുവദനീയ മല്ല എന്നതുപോലെ തന്നെയാണിതും." എന്ന് ഇമാം സുബ്കി(റ) പറയുന്നു: ഖാളി നിത്യച്ചെലവിന്ന് കഴിവുള്ളവനാണെങ്കിലാണിതെന്ന് അദ്ദേഹത്തിന്റെ മകൻ താജുസ്സുബ്കി(റ) പറയുന്നു. ഖാളി നീതി നിഷ്ഠയുള്ളവനല്ലാത്തവനായതിനാൽ വഖ്ഫ്സ്വത്ത് ഭക്ഷിക്കുമെന്ന് ഭീതിയുണ്ടെങ്കിൽ വഖ്ഫിന്റെ വിനിയോഗമാർഗം അറിയാമെങ്കിൽ അവ നിർവഹിക്കൽ വഖ്ഫ് സ്വത്ത് കൈവശം വെച്ചുപോരുന്നവന് അനുവദനീയമാണ്. അറിയാത്തപക്ഷം, വിനിയോഗമാർഗം അറിയുന്ന ഒരു പണ്ഡിതനെ അത് ഏൽപ്പിക്കുകയോ അല്ലെങ്കിലത് പണ്ഡിതനോട് ചോദിച്ചറിഞ്ഞ് വിനിയോഗിക്കുകയോ ചെയ്യണം എന്ന് ചില ഫുഖഹാക്കൾ അഭിപ്രായപ്പെട്ടിരിക്കുന്നു.

നോക്കി നടത്തുന്നവൻ, അത് വഖ്ഫ് ചെയ്തവൻ ആയിരുന്നാലും അല്ലെങ്കിലും നീതിനിഷ്ഠയുള്ളവനും ഏൽപ്പിക്കപ്പെട്ട കാര്യം ക്രമപ്രകാരം കൈകാര്യം ചെയ്യാൻ കഴിവുള്ളവനുമായിരിക്കണമെന്ന നിബന്ധനയുണ്ട്. നടത്തിപ്പുകാരൻ അവന് വ്യവസ്ഥ ചെയ്തിരിക്കുന്ന കൂലി, അത് സാധാരണയിൽ കവിഞ്ഞ കൂലിയാണെങ്കിൽ പോലും - വഖ്ഫ് ചെയ്തവൻ അവനല്ലെങ്കിൽ - അതിൽ നിന്നെടുക്കുന്നത് അനുവദനീയമാണ്. നോക്കി നടത്തുന്നവന് യാതൊരു കൂലിയും വ്യവസ്ഥ ചെയ്തിട്ടില്ലെങ്കിൽ പ്രതിഫലമുണ്ടായിരിക്കുകയില്ല. എങ്കിലും തന്റെ ചിലവിന് ആവശ്യമായ ചുരുങ്ങിയ സംഖ്യയോ സാധാരണ കൂലിയോ അനുവദിച്ചുകിട്ടാൻ ന്യായാധിപനോടവന്ന് അപേക്ഷിക്കാവുന്നതാണ്. അനാഥയുടെ രക്ഷിതാവിന് ഇപ്രകാരം അപേക്ഷിക്കാം എന്ന പോലെ തന്നെ. ന്യായാധിപന്റെ അനുവാദമില്ലാതെ തന്നെ അവന്നെടുക്കാവുന്നതാണെന്ന് ഇബ്നുസ്വബ്ബാഗ്(റ) ഫത്വ നൽകിയിട്ടുണ്ട്. ദുർനടപ്പുകാരനാവുന്നത് കൊണ്ട് നടത്തിപ്പുകാരൻ സ്ഥാനഭ്രഷ്ടനാകും. അപ്പോൾ നോക്കി നടത്തിപ്പിനുള്ള അധികാരം ന്യായാധിപന്നായിരിക്കും. താൻ ഏൽപ്പിച്ച നടത്തിപ്പുകാരനെ നീക്കം ചെയ്യാനും മറ്റൊരാളെ നിയമിക്കാനുമുള്ള അധികാരം വാഖിഫിനുണ്ട്. വഖ്ഫ് ചെയ്യുന്ന അവസരത്തിൽ ഒരാളെ നടത്തിപ്പുകാരനായി വ്യവസ്ഥ ചെയ്തിരുന്നെങ്കിൽ നീക്കം ചെയ്യാനവന്നധികാരമില്ല.

## പകർപ്പെടുക്കാൻ സൗകര്യം നൽകണം

വഖ്ഫിന്റെ അവകാശികൾ തങ്ങളുടെ അവകാശം സംരക്ഷിക്കാൻ വേണ്ടി വഖ്ഫ് രേഖയുടെ പകർപ്പെടുക്കാൻ പ്രസ്തുത രേഖ നടത്തിപ്പുകാരനോടാവശ്യപ്പെട്ടാൽ അതിന്നവർക്ക് സൗകര്യം ചെയ്തു കൊടുക്കൽ അവന്ന് ബാദ്ധ്യതയുള്ളതാണെന്ന് ചില കർമ്മശാസ്ത്ര പണ്ഡിതർ ഫത്വ നൽകിയിരിക്കുന്നു.

## باب في الإقرار

هو لغة الإثبات وشرعاً إخبار الشخص بحق عليه ويسمي اعترافاً.

(يؤاخذ بإقرار مكلف مختار) فلا يؤاخذ بإقرار صبي ومجنون ومكره بغير حق على الإقرار بإن ضرب ليقر، أما مكره على الصدق كأن ضرب ليصدق في قضية اتهم فيها فيصح حال الضرب وبعده على إشكال قَوِي فيه سيما إن علم أنهم لا يرفعون الضرب إلاّ بأخذت مثلاً، ولو ادعى صباً أمكن أو نحو جنون عهدا أو إكراهاً وثَمَّ أمارة كحبس أو ترسيم وثبت ببينة أو بإقرار المقر له أو بيمين مردودة صدق بيمينه ما لم تقم بينة بخلافه، وأما إذا ادعى الصبي بلوغاً بإمناء ممكن فيصدق في ذلك ولا يحلف عليه أو بسن كلف ببينة عليه وإن كان غريباً لايعرف وهي رجلان، نعم إن شهد أربع نسوة بولادته يوم كذا قبلن ويثبت بهن السن تبعاً كما قاله شيخنا.

### അധ്യായം - 11

# അവകാശ സ്ഥിരീകരണം

സ്ഥിരപ്പെടുത്തുക എന്നതാണ് ഇഖ്റാറിന്റെ ഭാഷാർത്ഥം. ഒരാൾ മറ്റൊരാൾക്ക് കൊടുക്കാനുള്ള അവകാശം സ്ഥിരീകരിച്ചു പറയലാണ് സാങ്കേതികാർത്ഥം. ഇഅ്തിറാഫ് -സമ്മതിക്കൽ- എന്നും ഇതിന് പറയപ്പെടുന്നു. പ്രായപൂർത്തിയും ബുദ്ധിയുമുള്ള ഒരാൾ തന്നിഷ്ടപ്രകാരം ഇഖ്റാർ ചെയ്താൽ അതുപ്രകാരം നടപടിയുണ്ടാകും. കുട്ടി, ഭ്രാന്തൻ, ഇഖ്റാർ ചെയ്യാൻ അക്രമമായി നിർബന്ധിക്കപ്പെട്ടവൻ എന്നിവരുടെ ഇഖ്റാറിന്റെ അടിസ്ഥാനത്തിൽ നടപടിയുണ്ടാവില്ല. ഇഖ്റാർ ചെയ്യാൻ വേണ്ടി അടിക്കലാണ് അക്രമമായി ഭീഷണിപ്പെടുത്തി ഇഖ്റാർ ചെയ്യിക്കുന്നതിന്റെ ഒരുദാഹരണം. സത്യം പറയാൻ വേണ്ടി ഒരാളെ ഭീഷണിപ്പെടുത്തിയാൽ - ഒരു പ്രശ്നത്തിൽ തെറ്റിദ്ധരിക്കപ്പെട്ട വ്യക്തിയെ സത്യം പറയാൻ വേണ്ടി അടിക്കുക, ഉദാഹരണം - അടിക്കുമ്പോഴും അതിനു ശേഷവുമുള്ള ഇഖ്റാർ സാധുവാകും. സാധുവാകുന്നതിൽ ശക്തിയായ വിയോജിപ്പുള്ളതോടെ "ഞാൻ എടുത്തിട്ടുണ്ടെന്ന് സമ്മതിച്ചാലല്ലാതെ അവർ അടി നിർത്തുകയില്ല" എന്നവന്ന് ബോധ്യമാവുമ്പോൾ[1] പ്രത്യേകിച്ചും.

ഇഖ്റാർ ചെയ്യുമ്പോൾ താൻ കുട്ടിയായിരുന്നെന്ന് ഒരാൾ വാദിച്ചു. അങ്ങനെയായിരിക്കാൻ സാധ്യതയുമുണ്ട്. അല്ലെങ്കിൽ ഭ്രാന്തനായിരുന്നുവെന്ന് വാദിച്ചു. ഭ്രാന്തുണ്ടായിരുന്നുവെന്ന് അറിയപ്പെട്ടതുമാണ്. അല്ലെങ്കിൽ തന്നെ നിർബന്ധിച്ചു ഇഖ്റാർ ചെയ്യിച്ചതാണെന്ന് വാദിച്ചു. അവൻ ഓടിപ്പോവുന്നത് നോക്കാൻ ആളെ നിശ്ചയിക്കുക, അറസ്റ്റ് ചെയ്യുക തുടങ്ങിയ തെളിവുകൾ അതിന്നുണ്ട്. എങ്കിൽ സാക്ഷികളെ കൊണ്ടോ ആർക്കുവേണ്ടി ഇഖ്റാർ ചെയ്തോ അവൻ സമ്മതിക്കൽ കൊണ്ടോ എതിർ സത്യത്തിന് അവൻ സമ്മതിക്കൽ കൊണ്ടോ മേൽവാദം സ്ഥിരപ്പെട്ടാൽ അതിന്നെതിരെ തെളിവുകളില്ലെങ്കിലും സത്യം ചെയ്യിച്ചു അവന്റെ വാദം അംഗീകരിക്കണം. ഇഖ്റാറിന്റെ സമയത്ത് ഇന്ദ്രിയ സ്ഖലനം മൂലം തനിക്ക് പ്രായം തികഞ്ഞിരുന്നുവെന്ന് ഒരു കുട്ടി വാദിച്ചാൽ, അതിന്ന് സാധ്യതയുമുണ്ടെങ്കിൽ സത്യം ചെയ്യിക്കാതെ അവനെ വാസ്തവമാക്കണം. വയസ്സ് കൊണ്ട് പ്രായം തികഞ്ഞതായി വാദിച്ചാൽ പരിചയമില്ലാത്ത വിദേശിയാണെങ്കിൽ പോലും അതിന്ന് സാക്ഷികളെ ഹാജറാക്കാനാവശ്യപ്പെടണം. രണ്ടു പുരുഷന്മാരാണ് സാക്ഷികൾ. എന്നാൽ അവനെ പ്രസവിക്കപ്പെട്ടത്[2] ഇന്ന ദിവസമായിരു

1. ഈ രണ്ടവസ്ഥയിലും ഇഖ്റാർ സാധുവല്ലെന്നാണ് ഇമാം നവവി(റ) ബലപ്പെടുത്തിയത്. (ഇആനത്ത്)
2. ഇന്ന വർഷം ഇന്ന മാസത്തിൽ

(**وشرط فيه**) أي الإقرار (**لفظ**) يشعر بالتزام بحق (**كعلي أو عندي كذا**) لزيد ولو زاد فيما أظن أو احسب لغا ثم إن كان المقر به معيناً كلزيد هذا الثوب أو خذ به أو غيره كله ثوب أو ألف اشترط أن يضم إليه شيء مما يأتي كعندي أو علي، وقوله على أو في ذمتي للدين ومعى أو عندي للعين، ويحمل العين على أدنى المراتب وهو الوديعة فيقبل قوله بيمينه في الرد والتلف (**و**) كـ(**نعم وبلى وصدقت وأبرأتني**) منه أو أبرئني منه (**وقضيته لجواب أليس لي**) عليك كذا (**أو**) قال له (**لي عليك كذا**) من غير استفهام لأن المفهوم من ذلك الإقرار ولو قال: اقض الألف الذي لي عليك أو أخبرت أن لي عليك ألفاً فقال نعم أو أمهلني أو لا أنكر ما تدعيه أو حتى أفتح الكيس أو أجد المفتاح أو الدراهم مثلاً فإقرار حيث لا استهزاء، فإن اقترن بواحد مما ذكر قرينة استهزاء كإيراد كلامه بنحو ضحك وهز رأس مما يدل على التعجب والإنكار اي وثبت ذلك كما هو ظاهر لم يكن به مقرا على المعتمد، وطلب البيع إقرار بالملك والعارية والإجارة اقرار بملك المنفعة لكن تعيينها إلى

ന്നെന്ന് നാലു സ്ത്രീകൾ സാക്ഷി നിന്നാൽ അവരെ സ്വീകരിക്കണം. അതിനെ തുടർന്ന് അവർ മുഖേന അവന്റെ പ്രായം സ്ഥിരപ്പെടുന്നതാണ്. ഇങ്ങനെയാണ് ശൈഖുനാ പറഞ്ഞത്.

മറ്റൊരാൾക്ക് ലഭിക്കാനുള്ള അവകാശം തന്റെ ബാധ്യതയിലുണ്ടെന്ന് അറിയിക്കുന്ന വാചകം മൊഴിയൽ ഇഖ്റാറിന്റെ സാധൂകരണത്തിന് ശർത്വാകുന്നു. സൈദിന് ഇന്നത് കൊടുക്കാൻ കടപ്പെട്ടിരിക്കുന്നു" എന്നോ "സൈദിന് ഇത് എന്റെ കൈവശമുണ്ട്" എന്നോ പറയുന്നത് ഉദാഹരണം. അതോടൊപ്പം "എന്റെ ധാരണയനുസരിച്ച് "എന്നോ "എന്റെ ഊഹപ്രകാരമെന്നോ" പറഞ്ഞാൽ അത് നിരർത്ഥകമാകും. ഇഖ്റാർ ചെയ്യപ്പെട്ട വസ്തു നിജപ്പെട്ടതാണെങ്കിലും - ഉദാ: ഈ വസ്ത്രം സൈദിനുള്ളതാണ് എന്ന് പറയുക - അല്ലെങ്കിലും - ഉദാ: അവന്ന് ഒരു വസ്ത്രം കൊടുക്കാനുണ്ട്, അവന്ന് ആയിരം കൊടുക്കാനുണ്ട് എന്നിങ്ങനെ പറയുക - എന്റെ പക്കലുണ്ട് അല്ലെങ്കിൽ എന്റെ മേൽ ബാധ്യതയുണ്ട് തുടങ്ങിയ പോലുള്ള വാചകം അതിനോട് ചേർത്തു പറയൽ ശർത്താണ്. കടത്തിന്റെ ഇഖ്റാറിൽ "എന്റെ മേൽ ബാധ്യതയാണ്, എന്റെ ഉത്തരവാദിത്വത്തിലുണ്ട്" എന്നീ വാചകങ്ങളിലൊന്നും, വസ്തുവിന്റെ ഇഖ്റാറിൽ "എന്റെ കൂടെയുണ്ട്, എന്റെ പക്കലുണ്ട്" എന്നിവയിലൊന്നും, ഉപയോഗിക്കണം. "ഒരു വസ്തുവിനെ കുറിച്ച് ഇഖ്റാർ ചെയ്താൽ അതിനെ താഴ്ന്ന പടിയിലാണ് ചുമത്തേണ്ടത്. അഥവാ, സൂക്ഷിക്കാനേൽപ്പിച്ചതായിരിക്കലാണ്"(1) അത് മടക്കി കൊടുത്തുവോ നശിച്ചു പോയിരിക്കുന്നോ എന്ന കാര്യത്തിൽ അവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം.

നീ എനിക്ക് ഇന്നത് തരാനില്ലേ? എന്ന ചോദ്യത്തിന്റെയോ ചോദ്യമില്ലാതെ "നീ, എനിക്ക് ഇന്നതു തരാനുണ്ട്" എന്നതിന്റെയോ മറുപടിയായി "അതെ, അങ്ങനെ തന്നെ". "നീ സത്യം പറഞ്ഞിരിക്കുന്നു" "അതിൽ നിന്നു നീ എന്നെ ഒഴിവാക്കിയിരിക്കുന്നു" "അതിൽ നിന്ന് നീ എന്നെ ഒഴിവാക്കുക" അതു ഞാൻ വീട്ടിയിരിക്കുന്നു" എന്നിങ്ങനെ പറയുന്നതെല്ലാം ഇഖ്റാർ ആകുന്നു. കാരണം അവകാശ സ്ഥിരീകരണമാണ് ഇതിൽ നിന്നെല്ലാം മനസ്സിലാവുന്നത്. "നീ എനിക്ക് തരാനുള്ള ആയിരം തരൂ" എന്നോ "നീ എനിക്ക് ആയിരം തരാനുണ്ടെന്ന് പറഞ്ഞിരുന്നല്ലോ" എന്നോ ഒരാൾ പറഞ്ഞപ്പോൾ "അതെ" "നീ എനിക്കു താമസം തരിക", നിന്റെ വാദം ഞാൻ നിഷേധിക്കുന്നില്ല", "ഞാൻ ബാഗ് തുറക്കട്ടെ", "താക്കോലെടുക്കട്ടെ", "പണം എടുത്തോട്ടെ" എന്നിങ്ങനെ അവനെ പരിഹസിക്കാതെ പറയുന്നതും ഇഖ്റാർ ആകുന്നതാണ്. മേൽപറഞ്ഞ ഏതെങ്കിലും വാക്യത്തോടനുബന്ധിച്ച് ചിരിക്കുക, തല കുലുക്കുക തുടങ്ങി ആശ്ചര്യത്തിന്റെയും നിഷേധത്തിന്റെയും മേൽ സൂചിപ്പിക്കുന്ന അടയാളം വല്ലതുമുണ്ടാവുകയും അത് പരിഹാസ്യ സൂചകമായിരുന്നെന്ന് സ്ഥിരപ്പെടുകയും ചെയ്താൽ അവൻ

1. "ഇന്ന വ്യക്തിക്ക് ഇന്ന സാധനം എന്റെ പക്കലുണ്ട്" എന്നൊരാൾ പറഞ്ഞാൽ അത് അവന്റെയടുത്ത് സൂക്ഷിക്കാൻ കൊടുത്തിരിക്കുന്നു എന്നു വെക്കണം.

المقر، وأما قوله ليس لك علي أكثر من ألف جواباً لقوله لي عليك ألف أو نتحاسب أو اكتبوا لزيد عليّ ألف درهم أو اشهدوا عليّ بكذا أو بما في هذا الكتاب فليس بإقرار بخلاف أشهد كم مضافاً لنفسه، وقوله لمن شهد عليه هو عدل فيما شهد به إقرار كإذا شهد على فلان بمائة أو قال ذلك فهو صادق فإنه إقرار وإن لم يشهد.

**(و) شرط (في مقر به أن لا يكون) ملكاً (لمقر)** حين يقر لأن الإقرار ليس إزالة عن الملك وإنما هو إخبار عن كونه ملكاً للمقر له إذا لم يكذبه، فقوله: داري أو ثوبي أو داري التي اشتريتها لنفسي لزيد أو ديني الذي على زيد لعمرو لغو لأن الإضافة إليه تقتضي الملك له فتنافي الإقرار به لغيره إذ هو إقرار بحق سابق، ولو قال: مسكني أو ملبوسي لزيد فهو إقرار لأنه قد يسكن ويلبس ملك غيره، ولو قال: الدَّين الذي كتبته أو باسمي على زيد لعمرو صح أو الدين الذي لي على زيد لعمرو لم يصح إلاّ ان قال: واسمي في الكتاب عارية. ولو أقر بحرية عبد معين في

ഇഖ്റാർ ചെയ്തവനാവുകയില്ലെന്നാണ് പ്രബലമായ അഭിപ്രായം.

ഒരു വസ്തുവിനെ കുറിച്ച് തന്റേതാണെന്ന് അവകാശവാദം ഉന്നയിക്കുന്നവനോട് "അത് നീ എനിക്ക് വിൽക്കുക" എന്നു പറയൽ പ്രസ്തുത വസ്തു അവനുടമപ്പെട്ടതാണെന്നും "അത് എനിക്കു നീ വായ്പ തരിക" എന്നോ, "കൂലിക്ക് തരിക" എന്നോ പറയൽ അതിന്റെ വരുമാനം അവനുടമപ്പെട്ടതാണെന്നും സമ്മതിക്കലാണ്. പക്ഷെ, കൂലിയിലും വായ്പയിലുമുള്ള പ്രയോജനം നിജപ്പെടുത്തുന്നത് ഇഖ്റാർ ചെയ്തവനായിരിക്കും.

ഒരാൾ നീ! എനിക്ക് ആയിരം തരാനുണ്ടെന്നു പറഞ്ഞതിന്റെ മറുപടിയായി "ആയിരത്തിൽ കൂടുതൽ തരാനില്ല", "നമുക്ക് കണക്ക് പരിശോധിക്കാം", "സൈദിന് ഞാൻ ആയിരം കൊടുക്കാനുണ്ടെന്ന് നിങ്ങൾ എഴുതി വെക്കുക", ഇന്നത് ഞാൻ കൊടുക്കാനുണ്ടെന്നതിന് നിങ്ങൾ സാക്ഷി നിൽക്കുക", "ഈ പുസ്തകത്തിലുള്ളതിന് സാക്ഷി നിൽക്കുക" എന്നിങ്ങനെയെല്ലാം പറയുന്നത് ഇഖ്റാർ അല്ല. ഈ കാര്യത്തിൽ എനിക്കുവേണ്ടി "ഞാൻ നിങ്ങളെ സാക്ഷി നിർത്തുന്നു" എന്നു പറയുന്നത് ഇഖ്റാറായിരിക്കും. തനിക്കെതിരെ സാക്ഷി നിന്നവനെക്കുറിച്ച് "അവൻ നീതിമാനാണ്" എന്നു പറയുന്നത് ഇഖ്റാർ ആകുന്നു.

ഞാൻ ഒരാൾക്ക് നൂറ് കൊടുക്കാനുണ്ടെന്ന് സാക്ഷി നിന്നാൽ അല്ലെങ്കിൽ അവനത് പറഞ്ഞാൽ അവൻ സത്യവാനാണ് എന്നൊരാൾ പറയുമ്പോൾ മറ്റവൻ സാക്ഷി നിന്നില്ലെങ്കിലും അവൻ പറഞ്ഞത് ഇഖ്റാർ ആകുമെന്ന പോലെ തന്നെയാണിതും.

ഇഖ്റാർ ചെയ്യപ്പെട്ട സാധനം ഇഖ്റാർ ചെയ്യുന്നവനു ഉടമപ്പെട്ടതാവാതിരിക്കൽ ശർത്താകുന്നു. കാരണം, ഇഖ്റാർ ഉടമസ്ഥത നീക്കലല്ല ആർക്കു വേണ്ടിയാണോ ഇഖ്റാർ ചെയ്യുന്നത് അയാളുടെ ഉടമസ്ഥത സ്ഥിരീകരിച്ചു പറയലാണ്. ആർക്കു വേണ്ടിയാണോ സമ്മതിക്കുന്നത് അവൻ സമ്മതിക്കുന്നവനെ കളവാക്കിയില്ലെങ്കിൽ എന്റെ വീട്, അല്ലെങ്കിൽ എന്റെ വസ്ത്രം അല്ലെങ്കിൽ ഞാൻ എനിക്ക് വാങ്ങിയിരിക്കുന്ന വീട് സൈദിനുള്ളതാണ്, അല്ലെങ്കിൽ സൈദ് എനിക്ക് തരുവാനുള്ള കടം അംറിനുള്ളതാണ് എന്നിങ്ങനെ പറയൽ നിരർത്ഥകമാണ്. കാരണം തന്നിലേക്ക് ചേർത്തു കൊണ്ടു പറയുന്നത് അവനുള്ള ഉടമസ്ഥതയെയാണ് വ്യക്തമാക്കുന്നത്. ഈ ഉടമാവകാശം ഇത്[1] മറ്റൊരാൾക്കാണെന്നുള്ള ഇഖ്റാറിനു വിപരീതമാണ്. കാരണം ഈ ഇഖ്റാറ് മുൻകടന്ന അവകാശത്തെ സ്ഥിരീകരിക്കലാണ്. എന്റെ താമസ സ്ഥലം, അല്ലെങ്കിൽ ഞാൻ ധരിച്ച വസ്ത്രം സൈദിനുള്ളതാണ് എന്നു പറയുന്നത് ഇഖ്റാർ തന്നെയാണ്. കാരണം, ചിലപ്പോൾ മറ്റൊരാളുടെ വീട്ടിൽ താമസിക്കുകയും മറ്റൊരാൾക്കുടമപ്പെട്ട വസ്ത്രം ധരിക്കുകയും ചെയ്യാനിടയുണ്ട്. ഞാൻ സൈദിന്റെ പേരിൽ എഴുതിയ കടം, അല്ലെങ്കിൽ സൈദിന്റെ പേരിൽ എന്റെ പേരിനോട് ബന്ധപ്പെടുത്തിയ കടം എന്ന് പറഞ്ഞാൽ സാധുവാകും. എനിക്ക് സൈദ് തരുവാനുള്ള കടം അംറിന്റെതാണ് എന്നു പറഞ്ഞാലതു സ്വീകാര്യമല്ല. എന്നാൽ

1 ഇതിനെ ഹിബത്ത് ചെയ്യുമെന്നുള്ള വാഗ്ദത്വമായി പരിഗണിക്കാം. - തുഹ്ഫ.

يد غيره أو شهد بها ثم اشتراه لنفسه أو ملكه بوجه آخر حكم بحريته، ولو أشهد أنه سيقر بما ليس عليه فأقر أن عليه لفلان كذا لزمه ولم ينفعه ذلك الإشهاد. **(وصح إقرار من مريض)** مرض موت **(ولو لوارث)** بدين أو عين فيخرج من رأس المال وإن كذبه بقية الورثة لأنه انتهى إلى حالة يصدق فيها الكاذب ويتوب الفاجر فالظاهر صدقه لكن للوارث تحليف المقر له على الاستحقاق فيما استظهره شيخنا خلافاً للقفال، ولو أقرّ بنحو هبة مع قبض في الصحة قبل، وإن أطلق أو قال في عين عرف أنها ملكه هذه ملك لوارثي نزل على حالة المرض قاله القاضي فيتوقف على إجازة بقية الورثة كما لو قال وهبته في مرضي. واختار جمع عدم قبوله إن اتهم لفساد الزمان بل قد تقطع القرائن بكذبه فلا ينبغي لمن يخشى الله أن يقضي أو يفتي بالصحة ولا شك فيه إذا علم أن قصده الحرمان، وقد صرح جمع بالحرمة حينئذ وأنه لا يحل للمقر له أخذه ولا يقدم إقرار صحة على

പുസ്തകത്തിൽ എന്റെ പേരെഴുതിയത് (لي എന്ന് ചേർത്തിയത്) വായ്പയാകുന്നു എന്നു കൂടി പറഞ്ഞാൽ സ്വീകാര്യമാവും. മറ്റൊരാളുടെ കൈവശത്തിലുള്ള നിജപ്പെട്ട ഒരടിമ സ്വതന്ത്രനാണെന്ന് ഒരാൾ ഇഖ്റാർ ചെയ്യുകയോ സാക്ഷി നിൽക്കുകയോ ചെയ്ത ശേഷം അവൻ പ്രസ്തുത അടിമയെ തനിക്കു വേണ്ടി വാങ്ങുകയോ മറ്റേതെങ്കിലും നിലക്ക് ഉടമപ്പെടുത്തുകയോ ചെയ്താൽ ആ അടിമ സ്വതന്ത്രനാണെന്ന് വിധിക്കപ്പെടും. തനിക്ക് ബാധ്യതയില്ലാത്ത ഒന്നു കൊണ്ട് താൻ ഇഖ്റാർ ചെയ്യുമെന്നതിന്ന് ഒരാൾ സാക്ഷി നിറുത്തുകയും ശേഷം ഇന്ന വ്യക്തിക്ക് ഇന്നത് കൊടുക്കാനുണ്ടെന്നവൻ പറയുകയും ചെയ്താൽ അതവന്ന് നിർബന്ധമാകും. സാക്ഷി നിറുത്തിയത് കൊണ്ട് അവന്ന് ഫലമുണ്ടാവുകയുമില്ല.

മരണശയ്യയിൽ കിടക്കുന്ന രോഗി ഒരാൾക്ക് -അത് തന്റെ അനന്തരവകാശിക്കാണെങ്കിലും- എന്തെങ്കിലും കടമോ വസ്തുവോ ഇഖ്റാർ ചെയ്താൽ അത് സാധുവാകും. അവന്റെ അടിസ്ഥാന സമ്പത്തിൽ നിന്നാണത് നൽകേണ്ടത്.[1] മറ്റവകാശികൾ അവനെ വിസമ്മതിച്ചാലും ഇഖ്റാർ സാധുവാകും. കാരണം കളവു പറയുന്നവൻ പോലും സത്യം പറയുകയും തെറ്റു ചെയ്തവൻ ഖേദിച്ചു മടങ്ങുകയും ചെയ്യുന്ന അവസ്ഥയിലാണ് രോഗി ഇപ്പോഴുള്ളത്. അപ്പോൾ അവൻ പറഞ്ഞത് വാസ്തവമാണെന്നത് വ്യക്തമാണ്. ആർക്കു വേണ്ടിയാണ് (ഉപഭോക്താവ്) ഇഖ്റാർ ചെയ്തിരിക്കുന്നത് അവനെ സത്യം ചെയ്യിക്കാനുള്ള അവകാശം അനന്തരാവകാശികൾക്കുണ്ട്. ശൈഖുനാ വ്യക്തമാക്കിയ അഭിപ്രായമാണിത്.[2] എന്നാൽ ഇമാം ഖഫ്ഫാലി(റ)ന്റെ അഭിപ്രായം ഇതിനെതിരാണ് ആരോഗ്യ ഘട്ടത്തിൽ അനന്തരാവകാശികൾക്ക് സംഭാവന തുടങ്ങിയവ നൽകുകയും അവരത് കൈപ്പറ്റുകയും ചെയ്തതായി രോഗ ശയ്യയിൽ പറഞ്ഞാലും ആ ഇഖ്റാർ സ്വീകരിക്കപ്പെടും. ആരോഗ്യവേളയെക്കുറിച്ച് പരാമർശിക്കാതെയോ അവന്റെ ഉടമയിലുള്ളതാണെന്നറിയപ്പെട്ട ഒരു വസ്തുവിനെ പറ്റി "ഇത് എന്റെ അനന്തരാവകാശിക്ക് ഉടമപ്പെട്ടതാണെന്ന്" പറയുകയോ ചെയ്താൽ രോഗ ഘട്ടത്തിലുള്ള ഇഖ്റാറായിട്ടാണതിനെ പരിഗണിക്കുക. ഖാളി ഹുസൈൻ(റ) ആണിങ്ങനെ പറഞ്ഞിരിക്കുന്നത്. അപ്പോഴത് നടപ്പിൽ വരാൻ മറ്റു അവകാശികളുടെ സമ്മതം ആവശ്യമാണ്. "എന്റെ രോഗ ഘട്ടത്തിൽ സംഭാവന നൽകി" എന്ന് പറഞ്ഞാലത് നടപ്പിൽ വരാൻ അവകാശികളുടെ സമ്മതം വേണമെന്ന പോലെ തന്നെ.

ഇഖ്റാർ ചെയ്തവനെക്കുറിച്ച് തെറ്റിദ്ധാരണയുണ്ടെങ്കിൽ മരണശയ്യയിലായ രോഗിയുടെ ഇഖ്റാർ സ്വീകാര്യമല്ലെന്നാണ് ഒരു സംഘം പണ്ഡിതന്മാർ പ്രാമാണികത കൽപ്പിച്ച അഭിപ്രായം. -സാഹചര്യം മോശമായ- അവൻ കളവാണ് പറയുന്നതെന്ന് ചിലപ്പോൾ സാഹചര്യ തെളിവുകൾ കൊണ്ട് ബോധ്യ

1. *മൂന്നിലൊന്നിൽ നിന്നല്ല.*
2. *അന്യനായ ഉപഭോക്താവിനെ സത്യം ചെയ്യിക്കണ്ട എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. അവകാശി തന്നെയാണെങ്കിൽ സത്യം വേണം. ഇങ്ങിനെയാണ് തുഹ്ഫയിലും നിഹായയിലുമുള്ളത്. - തർശീഹ്.*

إقرار مرض.

(و) صح إقرار (بمجهول) كشيء أو كذا فيطلب من المقر تفسيره، فلو قال له عليّ شيء أو كذا قبل تفسيره بغير عيادة المريض و رد سلام ونجس لا يقتني كخنزير، ولو قال له علي مال قبل تفسيره بمتمول وإن قل لا بنجس، ولو قال هذه الدار وما فيها لفلان صح واستحق جميع ما فيها وقت الإقرار فإن اختلفا في شيء أهو بها وقته وصدق المقر وعلى المقر له البينة.

(و صح) إقرار (بنسب ألحقه بنفسه) كأن قال: هذا ابني (بشرط إمكان) فيه بأن لا يكذبه الشرع والحس بأن يكون دونه في السن بزمن يمكن فيه كونه إبنه، وبأن لا يكون معروف النسب بغيره (و) مع (تصديق مستلحق) أهل له فإن لم يصدقه أو سكت لم يثبت نسبه إلاّ ببينة.

(ولو أقرببيع أو هبة وقبض وإقباض) بعدها (فادعى فساده لم يقبل) في دعواه فساده وإن قال:

പ്പെടും. ആയതിനാൽ അത് സാധുവാണെന്ന് വിധിക്കലോ ഫത്വ കൊടുക്കലോ അല്ലാഹുവിനെ ഭയക്കുന്ന ഒരാൾക്കും യോജിച്ചതല്ല. മറ്റുള്ളവരുടെ അവകാശം തടയലാണ് അവന്റെ ഉദ്ദേശ്യമെന്ന് മനസ്സിലായാൽ അക്കാര്യത്തിൽ യാതൊരു സംശയവുമില്ല. ഈ ഘട്ടത്തിൽ പ്രസ്തുത ഇഖ്റാർ ഹറാമാണെന്നും ഇഖ്റാർ ചെയ്യപ്പെട്ടവൻ സാധനം കൈപ്പറ്റൽ അനുവദനീയമല്ലെന്നും ഒരു സംഘം പണ്ഡിതന്മാർ വ്യക്തമാക്കിയിരിക്കുന്നു. രോഗസമയത്തുള്ള ഇഖ്റാറിനേക്കാൾ ആരോഗ്യ സമയത്തുള്ള ഇഖ്റാറിന് മുൻഗണനയില്ല.[1]

അറിയപ്പെടാത്തത് കൊണ്ട് ഇഖ്റാർ ചെയ്താൽ സാധുവാകും. ഒരു കാര്യം അല്ലെങ്കിൽ ഒരു വസ്തു എന്നു പറയൽ ഉദാഹരണം. അങ്ങനെ ഇഖ്റാർ ചെയ്തവനോട് വിശദീകരണം ആവശ്യപ്പെടണം. അപ്പോൾ ഒരാൾ "ഞാൻ അവന്നൊരു വസ്തു കൊടുക്കാൻ ഉണ്ട്" എന്നോ "ഇന്നതുണ്ട്" എന്നോ പറഞ്ഞാൽ, രോഗസന്ദർശനം, സലാം മടക്കുക, പരിചരിക്കാൻ പറ്റാത്ത നജസ് (ഉദാ: പന്നി) എന്നിവ ഒഴികെയുള്ളതിനെക്കുറിച്ചാണ്,[2] ഇഖ്റാർ എന്ന് അവൻ വിശദീകരിച്ചാൽ അത് സ്വീകരിക്കണം. "അവന്ന് ഞാൻ ധനം കൊടുക്കാനുണ്ട്" എന്ന് പറഞ്ഞാൽ വിലമതിക്കാവുന്ന എന്ത് കൊണ്ട് വിശദീകരിച്ചാലും സ്വീകരിക്കണം. അതെത്ര തുച്ഛമാണെങ്കിലും. നജസ് കൊണ്ട് വ്യാഖ്യാനിച്ചാൽ സ്വീകാര്യമല്ല.[3] ഈ വീടും അതിലുള്ളതുമെല്ലാം ഇന്നയാൾക്കുള്ളതാകുന്നു എന്നൊരാൾ പറഞ്ഞാൽ അത് സാധുവാകുന്നതും ഇഖ്റാറിന്റെ അവസരത്തിൽ ആ വീടും അതിലുള്ള സാധനങ്ങളും ആ വ്യക്തിക്ക് അവകാശപ്പെട്ടതായിരിക്കും. ഒരു സാധനത്തെക്കുറിച്ച് ഇഖ്റാറിന്റെ സമയത്ത് അത് വീട്ടിലുണ്ടായിരുന്നോ എന്ന കാര്യത്തിൽ രണ്ടു പേരും ഭിന്നിച്ചാൽ ഇഖ്റാർ ചെയ്തവനെ അംഗീകരിക്കണം. ഇഖ്റാർ ചെയ്യപ്പെട്ടവൻ (ഉപഭോക്താവ്) തെളിവുമായി വന്നാൽ അവനെ അംഗീകരിക്കണം.

ഒരാൾ തന്നിലേക്ക് വംശ പരമ്പര ചേർത്തുകൊണ്ട് ഇഖ്റാർ ചെയ്താൽ മതവീക്ഷണത്തിലും പൊതുവീക്ഷണത്തിലും അത് സത്യമാവാനുള്ള സാധ്യതയുണ്ടെങ്കിൽ പ്രസ്തുത ഇഖ്റാർ സാധുവാകും. "ഇവൻ എന്റെ മകനാകുന്നു" എന്നു പറയുന്നതു ഉദാഹരണം. ചേർക്കപ്പെട്ട വ്യക്തി പ്രായക്കുറവു കാരണം അവന്റെ മകാനാവാൻ സാധ്യതയുള്ളവനും മറ്റൊരാളുടെയും മകനായി അറിയപ്പെടാതിരിക്കലും പ്രസ്തുത ഇഖ്റാറിനെ അംഗീകരിക്കുന്നവനുമായിരിക്കൽ നിബന്ധനയാണ്. അവനത് അംഗീകരിക്കാതിരിക്കുകയോ മൗനം പാലിക്കുകയോ ചെയ്താൽ സാക്ഷികളില്ലാതെ തറവാടു ബന്ധം -നസ്ബ്- സ്ഥിരപ്പെടുകയില്ല.

വിൽപ്പന നടന്നുവെന്നോ, സംഭാവന നൽകി കൈപ്പറ്റുകയും ചെയ്തുവെന്നോ ഇഖ്റാർ ചെയ്ത ശേഷം പ്രസ്തുത ഇടപാട് ബാത്വിലാണെന്ന് വാദിച്ചാൽ അവന്റെ വാദം സ്വീകാര്യമല്ല. അത് സാധു

1. രണ്ടും സമമത്രെ - തുഹ്ഫ.
2. ഇവ ഇഖ്റാറിന്റെ സ്വഭാവത്തിൽ പെട്ടതോ അവകാശ ബാധ്യതയുള്ളതോ അല്ല. - തുഹ്ഫ.
3. നജസ് ധനം എന്നതിൽ പെട്ടതല്ല. (തുഹ്ഫ)

أقررت لظني الصحة لأن الاسم عند الإطلاق يحمل على الصحيح، نعم إن قطع ظاهر الحال بصدقه كبدوي جلف فينبغي قبول قوله كما قاله شيخنا. وخرج بإقباض ما لو اقتصر على الهبة فلا يكون مقرا بإقباض فإن قال ملكها ملكاً لازماً وهو يعرف معنى ذلك كان مقرا بالإقباض وله تحليف المقر له أنه ليس فاسد الإمكان ما يدعيه ولا تقبل بينته لأنه كذبها بإقراره، فإن نكل حلف المقر أنه كان فاسدا وبطل البيع أو الهبة لأن اليمين المردودة كالإقرار، ولو قال هذا لزيد بل لعمرو أو غصبت من زيد بل من عمرو سلم لزيد سواء قال ذلك متصلاً بما قبله أم منفصلاً عنه وإن طال الزمن لامتناع الرجوع عن الإقرار بحق آدمي وغرم بدله لعمرو، ولو أقر بشيء ثم أقر ببعضه دخل الأقل في الأكثر، ولو أقر بدين لآخر ثم ادعى أداءه إليه وأنه نسي ذلك حالة الإقرار سمعت دعواه للتحليف فقط، فإن أقام بينة بالاداء قبلت على ما أفتي به بعضهم لاحتمال ما قاله كما لو قال لا بينة لي ثم أتى ببينة تسمع، ولو

വാണെന്ന് ധരിച്ചാണ് താൻ ഇഖ്റാർ ചെയ്തതെന്നവൻ പറഞ്ഞാലും ശരി. കാരണം സംഭാവന, കച്ചവടം എന്നൊക്കെ ഉപാധി കൂടാതെ പറഞ്ഞാൽ സാധൂകരിക്കപ്പെട്ടത് എന്നാണ് ഉദ്ദേശിക്കുക. പക്ഷെ, അവന്റെ ബാഹ്യസ്ഥിതി സത്യം പറഞ്ഞതാണെന്നതിനെ ദൃഢമാക്കുന്നതാണെങ്കിൽ അവന്റെ വാക്ക് സ്വീകരിക്കേണ്ടത് അത്യാവശ്യമാണ്. വിവരമില്ലാത്ത ഗ്രാമവാസിയുടെ സംസാരം പോലെ. ശൈഖുനാ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

'കൈപ്പറ്റുക' എന്നതുകൊണ്ട് സംഭാവന ചെയ്തതായി മാത്രം ഇഖ്റാർ ചെയ്തതു ഒഴിവായി. അപ്പോഴവൻ കൈവശം കൊടുത്തുവെന്ന് സമ്മതിച്ചവനാകില്ല. സംഭാവന നൽകുകയും അവനത് അനിവാര്യമായ ഉടമപ്പെടുത്തൽ സംഭവിക്കുകയും ചെയ്തിട്ടുണ്ടെന്ന് പറഞ്ഞാൽ കൈവശം കൊടുത്തിട്ടുണ്ടെന്ന് ഇഖ്റാർ ചെയ്തവനാകും. ഇടപാട് ബാത്വിലായിരുന്നുവെന്ന വാദം സ്വീകാര്യമല്ലെങ്കിലും അത് ബാത്വിലായിരുന്നില്ല എന്നതിന് ഇഖ്റാർ ചെയ്യപ്പെട്ടവനെ കൊണ്ട് സത്യം ചെയ്യിക്കാൻ ഇഖ്റാർ ചെയ്തവനവകാശമുണ്ട്. കാരണം അവൻ വാദിക്കുന്നത് ഉണ്ടാവാനുള്ള സാധ്യതയുണ്ട്. അവൻ ഹാജറാക്കുന്ന സാക്ഷിമൊഴി സ്വീകരിക്കരുത്. കാരണം അവന്റെ ഇഖ്റാർ കൊണ്ടവൻ അതിനെ കളവാക്കിയിരിക്കുന്നു. ഇഖ്റാർ ചെയ്യപ്പെട്ടവൻ സത്യം ചെയ്യാൻ വിസമ്മതിച്ചാൽ പ്രസ്തുത ഇടപാട് ബാത്വിലാണെന്നും ആ കച്ചവടവും സംഭാവനയും അസാധുവാണെന്നും ഇഖ്റാർ ചെയ്തവൻ സത്യം ചെയ്യണം. കാരണം അവൻ സമ്മതിക്കാത്തതു കൊണ്ട് ഇവൻ ചെയ്യുന്ന സത്യം ഇഖ്റാർ ചെയ്യപ്പെട്ടവന്റെ ഇഖ്റാർ പോലെയാകുന്നു.

ഇത് സൈദിന്റേതാണ്, അല്ല അംറിന്റേതാണ് എന്നോ ഇത് ഞാൻ സൈദിൽ നിന്ന് അതിക്രമിച്ചെടുത്തതാണ് അല്ല അംറിൽ നിന്നാണ് എന്നോ ഒരാൾ പറഞ്ഞാൽ പ്രസ്തുത വസ്തു സൈദിന് ഏൽപ്പിച്ചു കൊടുക്കണം. അംറിനെ കുറിച്ച് പറഞ്ഞത് മുമ്പുള്ളതിനോട് ചേർത്തി പറഞ്ഞാലും ദീർഘമായ ഇടവേളക്കു ശേഷം പറഞ്ഞാലും ഒരുപോലെയാണ്. കാരണം, ഒരു വസ്തു ഒരാൾക്കവകാശപ്പെട്ടതാണെന്നു സമ്മതിച്ചുപറഞ്ഞ ശേഷം അതിൽ നിന്നു മടങ്ങാൻ പാടില്ല. അതിന് തുല്യമായത് അംറിന് കൊടുക്കാനും അവൻ കടക്കാരനാകും. ഒരു വസ്തു മുഴുവനായി സമ്മതിച്ച ശേഷം പിന്നീട് അതിന്റെ അൽപം കൊണ്ട് സമ്മതിച്ചാൽ കുറഞ്ഞത് കൂടുതലുള്ളതിൽ ഉൾപ്പെടുന്നതാണ്. താൻ മറ്റൊരാൾക്ക് കടം നൽകാനുണ്ടെന്ന് സമ്മതിക്കുകയും പിന്നീട് താനത് വീട്ടിയിരിക്കുന്നുവെന്നും ഇഖ്റാർ ചെയ്യുമ്പോഴത് തനിക്കോർമയുണ്ടായിരുന്നില്ലെന്നും പറഞ്ഞാൽ സത്യം ചെയ്യിപ്പിക്കാൻ വേണ്ടി മാത്രം[1] അവന്റെ വാദം കേൾക്കണം. അങ്ങനെ അവൻ കടം വീട്ടിയിരുന്നുവെന്നതിന് സാക്ഷികളെ ഹാജറാക്കിയാൽ അവൻ പറഞ്ഞത് ഉണ്ടാവാൻ സാധ്യതയുള്ളതിനാൽ അവന്റെ വാദം സ്വീകരിക്കണമെന്ന് ചില ഫുഖഹാക്കൾ ഫത്വ നൽകിയിരിക്കുന്നു. ആദ്യം തനിക്ക് സാക്ഷികളില്ലെന്ന് പറയുകയും പിന്നീട് സാക്ഷികളെ ഹാജറാക്കുകയും ചെയ്താൽ സാക്ഷിമൊഴി കേൾക്കണം എന്ന പോലെയാണിതും.

1. *വീട്ടിയിട്ടില്ലെന്ന് ഇഖ്റാറിന്റെ പ്രയോജകനെ സത്യം ചെയ്യിക്കാൻ.*

قال: لا حق لي على فلان (ثم ادعى ان له حقا عنده) ففيه خلاف والراجح منه أنه إن قال فيما أظن أو فيما أعلم ثم أقام بينة بأن له عليه حقا قبلت وإن لم يقل ذلك لم تقبل بينته إلاّ إن اعتذر بنحو نسيان أو غلط ظاهر.

അവൻ എനിക്കൊന്നും തരാനില്ലെന്ന് ഒരാൾ പറയുകയും പിന്നീട് തരാനുണ്ടെന്ന് വാദിക്കുകയും ചെയ്താൽ അതിന്റെ സ്വീകാര്യതയിൽ അഭിപ്രായ വ്യത്യാസമുണ്ട്. അവൻ "എന്റെ ധാരണയിൽ" അല്ലെങ്കിൽ "എന്റെ അറിവിൽ" ഇല്ലെന്ന് പറയുകയും പിന്നീട് ഉണ്ടെന്നതിന് സാക്ഷിയെ ഹാജറാക്കുകയും ചെയ്താൽ അതു സ്വീകരിക്കണമെന്നാണ് പ്രബലാഭിപ്രായം. അങ്ങനെ പറഞ്ഞിരുന്നില്ലെങ്കിൽ മറവി സംഭവിക്കുക, അബദ്ധം പിണയുക മുതലായ കാരണം ബോധിപ്പിക്കാത്ത പക്ഷം അവന്റെ സാക്ഷി സ്വീകരിക്കപ്പെടുകയില്ല.

## باب في الوصية

## അധ്യായം -12

# വസ്വിയ്യത്ത്

هي لغة الإيصال من وصي الشيء بكذا وصله به لأن الموصي وصل خير دنياه بخير عقباه، وشرعاً تبرع بحق مضاف لما بعد الموت، وهي سنة مؤكدة إجماعاً وإن كانت الصدقة بصحة فمرض أفضل فينبغي أن لا يغفل عنها ساعة كما صرح به الخبر الصحيح: «ما حق امرئ مسلم له شيء يوصي فيه يبيت ليلة أو ليلتين إلاّ ووصيته مكتوبة عند رأسه». أي ما الحزم أو المعروف شرعاً إلاّ ذلك لأن الإنسان لا يدري متى يفجؤه الموت. وتكره الزيادة على الثلث إن لم يقصد حرمان ورثته وإلاّ حرمت.

**(تصح وصية مكلف حر)** مختار عند الوصية، فلا تصح من صبي ومجنون ورقيق ولو مكاتباً لم يأذن له السيد ولا من مكره والسكران كالمكلف، وفي قول تصح من صبي مميز **(لجهة حل)** كعمارة مسجد ومصالحه وتحمل عليهما عند الإطلاق بأن قال:

വസ്വിയ്യത്ത് എന്ന പദത്തിന്റെ ഭാഷാർത്ഥം ചേർക്കൽ എന്നാകുന്നു. ഒരു വസ്തു മറ്റൊന്നിനോടു ചേർത്തു എന്ന ധാതുവിൽ നിന്നുള്ളതാണത്. കാരണം വസ്വിയ്യത് ചെയ്യുക വഴി അവൻ തന്റെ ഐഹികഗുണങ്ങളെ പാരത്രികഗുണങ്ങളോടു ചേർക്കുകയാണ് ചെയ്യുന്നത്. മരണാനന്തര കാലത്തേക്ക് ചേർത്തുകൊണ്ട് ഒരവകാശത്തെ സൗജന്യമായി നൽകലാണ് ശർഇൽ വസ്വിയ്യത്ത് കൊണ്ട് വിവക്ഷിക്കപ്പെടുന്നത്. ആരോഗ്യസമയത്തും രോഗസമയത്തും സ്വദഖ ചെയ്യൽ ഏറ്റവും ശ്രേഷ്ഠകരമാണെങ്കിലും വസ്വിയ്യത്ത് ചെയ്യൽ പ്രധാന സുന്നത്താണെന്നതിൽ ഭിന്നാഭിപ്രായമില്ല. ആയതിനാൽ എപ്പോഴും അതേക്കുറിച്ച് ബോധവനായിരിക്കണം. സ്വീകാര്യമായ ഹദീസിൽ ഇക്കാര്യം വ്യക്തമാക്കിയിട്ടുണ്ട്.

مَا حَقُّ امْرِئٍ مُسْلِمٍ لَهُ شَيْئٌ يُوصِي فِيهِ يَبِيتُ لَيْلَةً أَوْ لَيْلَتَيْنِ الاَّ وَوَصِيَّتُهُ مَكْتُوبَةٌ عِنْدَ رَأْسِهِ

(വസ്വിയ്യത്ത് ചെയ്യാനുള്ള എന്തെങ്കിലും കൈവശമുള്ള മുസ്‌ലിമായ ഒരാൾ വസ്വിയ്യത്ത് രേഖപ്പെടുത്തി തലയുടെ അടുത്ത് വെച്ചിട്ടല്ലാതെ ഒന്നോ രണ്ടോ രാത്രി കഴിച്ചുകൂട്ടുന്നത് ശരിയല്ല) എന്നാണ് നബിവചനം. അഥവാ അങ്ങനെ രേഖപ്പെടുത്തിവെക്കലാണ് ആവശ്യം. അതാണ് ശരിയായ രീതിയും. കാരണം ഒരു മനുഷ്യനും തന്നെ മരണം എപ്പോഴാണു പിടികൂടുകയെന്നറിയുകയില്ല. അനന്തരാവകാശികളുടെ അവകാശം തടയണമെന്ന ഉദ്ദേശ്യമില്ലെങ്കിൽ ആകെ സ്വത്തിന്റെ മൂന്നിലൊന്നിനെക്കാൾ വസ്വിയ്യത്ത് ചെയ്യൽ കറാഹത്തും അങ്ങനെ ഉദ്ദേശ്യമുണ്ടെങ്കിൽ ഹറാമുമാണ്.

### പള്ളിക്കും മഖ്ബറക്കും

പ്രായപൂർത്തിയെത്തിയവനും ബുദ്ധിയുള്ളവനും തന്നിഷ്ട പ്രകാരം പ്രവർത്തിക്കുന്നവനുമായ വ്യക്തി അനുവദനീയമാർഗത്തിൽ ചെയ്യുന്ന വസ്വിയ്യത്ത് സാധുവാകും.[1] പള്ളി പരിപാലനത്തിനും അതിന്റെ മറ്റു നന്മകൾക്കുമായി വസ്വിയ്യത്തു ചെയ്യുന്നതു ഉദാഹരണം. കുട്ടി, ഭ്രാന്തൻ, മോചനപത്രം എഴുതപ്പെട്ടവനാണെങ്കിൽ പോലും യജമാനന്റെ അനുമതി ലഭിച്ചിട്ടില്ലാത്ത അടിമ, ബലപ്രയോഗത്തിന്നിരയായവൻ എന്നിവരുടെ വസ്വിയ്യത്ത് സാധുവല്ല. ലഹരി ബാധിച്ചവൻ മുകല്ലഫിനെ പോലെ തന്നെയാണ്.[2] വകതിരിവുള്ള കുട്ടിയുടെ വസ്വിയ്യത്ത് സ്വീകാര്യമാണെന്ന് അഭിപ്രായമുണ്ട്. പള്ളിക്കു

1. *അവിശ്വാസിയാണെങ്കിലും (മിൻഹാജ്)*
2. *അവന്റെ വസ്വിയ്യത്ത് സാധുവാകും. മദ്യപാനം തുടങ്ങിയ നിയമലംഘനം മുഖേനയുള്ള ലഹരിയാണുദ്ദേശം*

أوصيت به للمسجد ولو غير ضرورية عملاً بالعرف ويصرفه الناظر للأهم والأصلح باجتهاده وهي للكعبة وللضريح النبوي تصرف لمصالحهما الخاصة بهم كترميم ما وهي من الكعبة دون بقية الحرم، وقيل في الأولى لمساكين مكة. قال شيخنا: يظهر أخذا مما قالوه في النذر للقبر المعروف بجرجان صحة الوصية كالوقف لضريح الشيخ الفلاني، وتصرف في مصالح قبره والبناء الجائز عليه ومن يخدمونه أو يقرؤون عليه، أما إذا قال: للشيخ الفلاني ولم ينوضريحه ونحوه فهي باطلة. ولو أوصي لمسجد سيبني لم تصح وإن بني قبل موته إلاّ تبعاً، وقيل: تبطل فيما لو قال أردت تمليكه. وكعمارة نحو قبة على قبر نحو عالم في غير مسبلة. ووقع في زيادات العبادي: ولو أوصي بأن يدفن في بيته بطلت الوصية وخرج بجهة حل جهة المعصية كعمارة كنيسة وإسراج فيها وكتابة نحو توراة وعلم محرم

(و) تصح (لحمل) موجود حال الوصية يقيناً فتصح لحمل انفصل وبه حياة مستقرة لدون ستة أشهر من الوصية أو لأربع سنين فأقل ولم تكن المرأة

വസ്വിയ്യത്ത് ചെയ്തു എന്ന് നിരുപാധികം പറഞ്ഞാൽ അത് പള്ളി പരിപാലനത്തിനു വേണ്ടിയും അതിന്റെ മറ്റു മസ്‌ലഹത്തുകൾക്കുമാണെന്ന് വെക്കണം. അനിവാര്യമല്ലെങ്കിൽ പോലും നാട്ടുനടപ്പ് അങ്ങനെയാണ്. പള്ളിയുടെ കാര്യത്തിൽ നോക്കി നടത്തുന്നവൻ തന്റെ നിഗമനമനുസരിച്ച് ഏറ്റവും മുഖ്യമായതിലേക്കും കൂടുതൽ ഗുണകരമായതിലേക്കും അത് വിനിയോഗിക്കേണ്ടതാണ്. കഅ്ബ:ക്കും റൗളാ ശരീഫിനും വസ്വിയ്യത്ത് ചെയ്തത് അവ രണ്ടിന്റെയും ഗുണങ്ങൾക്കു മാത്രമായി വിനിയോഗിക്കണം. കഅബയുടെ (റൗളയുടെയും) അറ്റകുറ്റപ്പണികൾ നടത്തൽ ഉദാഹരണം. ഹറമിലെ ബാക്കിയുള്ള ഭാഗത്തിന്റെ ഗുണങ്ങൾക്കു വേണ്ടി ചിലവാക്കരുത്. കഅബക്കു വസ്വിയ്യത്ത് ചെയ്തത് മക്കയിലെ സാധുക്കൾക്ക് നൽകണമെന്ന അഭിപ്രായവുമുണ്ട്. ശൈഖുനാ പറയുന്നു: "ജുർജാനിലെ പ്രസിദ്ധമായ ഖബറിന്ന് നേർച്ചയാക്കപ്പെട്ടത് സംബന്ധിച്ച് പണ്ഡിതന്മാർ പറഞ്ഞതിൽ നിന്ന് വ്യക്തമാവുന്നത്, ഇന്ന ശൈഖിന്റെ ഖബറിന്ന് വസ്വിയ്യത്ത് ചെയ്തു എന്ന് പറയൽ വഖ്ഫ് പോലെ തന്നെ സാധുവാകും. അത് ആ ഖബറിന്റെ മസ്‌ലഹത്തുകൾക്കും അതിന്മേൽ അനുവദനീയമായ കെട്ടിടം പണിയാനും ഖബർ പരിപാലകർ, ഖബറിനു സമീപം വെച്ചു ഖുർആൻ പാരായണം ചെയ്യുന്നവർ മുതലായവർക്ക് കൊടുക്കാനും വിനിയോഗിക്കാമെന്നാണ്. ഇത് ഈ ശൈഖിന്ന് എന്ന് വസ്വിയ്യത്ത് ചെയ്തു, ഖബറിനെന്നോ മറ്റോ കരുതിയതുമില്ല, എന്നാൽ ആ വസ്വിയ്യത്ത് ബാത്വിലാണ്. പിന്നീട് നിർമ്മിക്കുന്ന പള്ളിക്കു വേണ്ടി വസ്വിയ്യത്ത് ചെയ്താൽ അത് സാധുവല്ല. അവൻ മരണപ്പെടുന്നതിനു മുമ്പായി പള്ളി നിർമ്മിക്കപ്പെട്ടാലും ശരി. എന്നാൽ നിലവിലുള്ള പള്ളിയോട് തുടർന്നു നിർമ്മിക്കപ്പെടുന്നതിന് വസ്വിയ്യത്ത് ചെയ്താൽ സാധുവാകും. പള്ളിക്ക് ഉടമയാക്കി കൊടുക്കലാണ് തന്റെ ഉദ്ദേശ്യമെന്ന് ഒരാൾ പറഞ്ഞാൽ അത് ബാത്വിലാണെന്ന് പറയപ്പെട്ടിരിക്കുന്നു.

## ഖബ്റിന്മേൽ ഖുബ്ബ

പൊതു ശ്മശാനമല്ലാത്തിടത്ത് പണ്ഡിതന്മാർ തുടങ്ങിയവരുടെ ഖബറിന്മേൽ ഖുബ്ബയോ -ഗോപുരം, ആർച്ച്- മറ്റോ നിർമ്മിക്കൽ അനുവദനീയമായതിൽ പെട്ടതാണ്.[1] ഒരാൾ തന്നെ തന്റെ വീട്ടിൽ മറവു ചെയ്യണമെന്ന് വസ്വിയ്യത്ത് ചെയ്താൽ അത് ബാത്വിലാണെന്ന് ഇമാം അബ്ബാദി(റ)യുടെ സിയാദാത്തിൽ[2] കാണാം.[3] അനുവദനീയ മാർഗ്ഗങ്ങളിൽ എന്നു പറഞ്ഞതുകൊണ്ട് കുറ്റകരമായ മാർഗങ്ങളിൽ വസ്വിയ്യത്ത് സാധുവാകില്ലെന്ന് വ്യക്തമായി. ചർച്ച് പരിപാലനം, അവിടെ വിളക്ക് കത്തിക്കുക,

1. അപ്പോൾ അതിന് വേണ്ടിയുള്ള വസ്വിയ്യത്ത് സ്വഹീഹാകും.
2. ഇമാം അബ്ബാദിയുടെ ഒരു ഗ്രന്ഥം
3. തുഹ്ഫയിൽ പറയുന്നു: വീട്ടിൽ മറവുചെയ്യൽ കറാഹത്താണെന്ന അഭിപ്രായ പ്രകാരമാവും ഇപ്പറഞ്ഞത്. എന്നാൽ കാര്യം അങ്ങനെയല്ല. (തുഹ്ഫ)

فراشا لزوج أو سيد وأمكن كون الحمل منه لأن الظاهر وجوده عندها لندرة وطء الشبهة، وفي تقدير الزنا إساءة ظن بها. نعم لو لم تكن فراشاً قط لم تصح الوصية قطعاً لا لحمل سيحدث وإن حدث قبل موت الموصي لأنها تمليك وتمليك المعدوم ممتنع فاشبهت الوقف على من سيولد له. نعم إن جعل المعدوم تبعاً للموجود كأن أوصى لأولاد زيد الموجودين ومن سيحدث له من الأولاد صحت لهم تبعاً ولا لغير معين فلا تصح لأحد هذين هذا إذا كان بلفظ الوصية، فإن كان بلفظ أعطوا هذا لأحدهما صح لأنه وصية بالتمليك من الموصى إليه.

**(و) تصح (لوارث)** للموصي **(مع إجازة)** بقية **(ورثته)** بعد موت الموصي وإن كانت الوصية ببعض الثلث، ولا أثر لإجازتهم في حياة الموصي إذ لا حق لهم حينئذ، والحيلة في أخذه من غير توقف على إجازة أن يوصي لفلان بألف. أي وهو ثلثه فأقل إن تبرع لولده

തൗറാത്തു പോലുള്ള ഗ്രന്ഥങ്ങൾ പകർത്തിയെഴുതുക, കുറ്റകരമായ അറിവുകൾ എഴുതുക തുടങ്ങിയവ ഇതിന്റെ ഉദാഹരണങ്ങളാണ്.

## ഗർഭസ്ഥശിശുവിന്

വസ്വിയ്യത്തു ചെയ്യുമ്പോൾ ഉണ്ടെന്നുറപ്പുള്ള ഗർഭസ്ഥ ശിശുവിന് വസ്വിയ്യത്ത് ചെയ്യൽ സാധുവാകും. വസ്വിയ്യത്തു ചെയ്തതുമുതൽ ആറുമാസത്തിൽ താഴെയുള്ള കാലയളവിലോ അല്ലെങ്കിൽ ഗർഭം അവനിൽ നിന്നാവാൻ സാധ്യതയുള്ളതോടുകൂടി ഭർത്താവിന്റെയോ യജമാനന്റെയോ കീഴിലാവാതിരിക്കെ നാലുവർഷമോ അതിൽ താഴെയോ[1] കാലത്തിനിടെ സ്ഥിരമായ ജീവനോടുകൂടി കുട്ടി ജനിച്ചാൽ പ്രസ്തുത വസ്വിയ്യത്ത് സാധുവാകും.[2] കാരണം വസ്വിയ്യത്ത് സമയത്ത് ശിശു ഉണ്ടായിരിക്കലാണ് സാദ്ധ്യതയുള്ളത്. ഭാര്യയാണെന്ന് തെറ്റിദ്ധരിച്ചു അവളെ സംയോഗം ചെയ്യൽ അപൂർവ്വമായതിനാലും വ്യഭിചാരം ചെയ്തുവെന്ന് സങ്കൽപിക്കുന്നത് അവളെക്കുറിച്ച് ചീത്ത ധാരണ വെച്ചുപുലർത്തലായതിനാലുമാണിത്. പക്ഷെ, അവൾ തീരെ ഒരാളുടെയും കീഴിലായിരുന്നില്ലെങ്കിൽ വസ്വിയ്യത്ത് ഉറപ്പായും സാധുവാകുകയില്ല.[3] ഭാവിയിലുണ്ടാവുന്ന ഗർഭത്തിനു വേണ്ടിയുള്ള വസ്വിയ്യത്ത് സാധുവല്ല. വസ്വിയ്യത്ത് ചെയ്തവൻ മരിക്കുന്നതിനുമുമ്പ് ഗർഭമുണ്ടായാലും ശരി. കാരണം വസ്വിയ്യത്ത് എന്നത് മറ്റൊരാൾക്ക് ഉടമാവകാശം നൽകലാണ്. ഇല്ലാത്തയാൾക്ക് ഉടമാവകാശം നൽകൽ അസാധ്യവുമാണ്. അപ്പോഴത് പിന്നീടുണ്ടാകുന്ന സന്താനത്തിന് വഖ്ഫ് ചെയ്യുന്നതിനു തുല്യമാവും. പക്ഷെ, നിലവിലുള്ളതിനോട് ചേർന്ന് ഇല്ലാത്തതിന് വസ്വിയ്യത്ത് ചെയ്താൽ സാധുവാകും. സൈദിന് ഇപ്പോഴുള്ള മക്കൾക്കും ഇനിയുണ്ടാവുന്ന മക്കൾക്കും വസ്വിയ്യത്തു ചെയ്തു എന്നു പറയുന്നത് ഉദാഹരണം. നിജപ്പെടാത്തവർക്കുള്ള വസ്വിയ്യത്ത് സാധുവല്ല. അതിനാൽ ഈ രണ്ടിലൊരാൾക്ക് എന്നു പറഞ്ഞാൽ സാധുവാകുകയില്ല. വസ്വിയ്യത്തിന്റെ പദം ഉപയോഗിച്ചു കൊണ്ടാണെങ്കിലാണിത്. "ഇത് രണ്ടിലൊരാൾക്ക് കൊടുക്കുക" എന്നാണു പറഞ്ഞതെങ്കിൽ സാധുവാകും. കാരണം, അത് ഉടമയാക്കി കൊടുക്കാൻ മറ്റൊരാളോടുള്ള വസ്വിയ്യത്താകുന്നു.

## അവകാശിക്ക്

അനന്തരാവകാശിക്കു വസ്വിയ്യത്ത് ചെയ്തത്, വസ്വിയ്യത്ത് ചെയ്തവന്റെ മരണശേഷം മറ്റു അവകാശികൾ നടപ്പിൽ വരുത്തുന്നതോടുകൂടിയാണ് സാധുവാകുന്നത്. ആകെ സ്വത്തിന്റെ മൂന്നിലൊന്നിൽ കുറഞ്ഞതാണ് വസ്വിയ്യത്ത് ചെയ്തിരിക്കുന്നത് എങ്കിലും. വസ്വിയ്യത്ത് ചെയ്തവന്റെ ജീവിതകാലത്ത്

1. 6 മാസം വരെ- ശൈഖുന.
2. സാധാരണ സംഭവിക്കാറില്ലെങ്കിലും നാലു വർഷം വരെ കുഞ്ഞ് ഗർഭത്തിൽ കഴിയാമെന്നാണ് കർമ്മശാസ്ത്ര വീക്ഷണം. ഭർത്താവിന്റെയോ യജമാനന്റെയോ കീഴിലാവാതിരിക്കെ എന്നു പറഞ്ഞത് പിന്നീടുണ്ടായ ഗർഭമാവാനുള്ള സാധ്യത ഒഴിവാക്കാനാണ്.
3. കാരണം ആ ഗർഭം തെറ്റിദ്ധരിച്ചുള്ള സംയോഗത്തിലോ വ്യഭിചാരത്തിലോ ആണെന്നുറപ്പാണല്ലോ.

بخمسمائة أو بألفين كما هو ظاهر، فإذا قبل وأدى للابن ما شرط عليه أخذ الوصية ولم يشارك بقية الورثة الابن فيماحصل له ومن الوصية له إبراؤه وهبته والوقف عليه. نعم لو وقف عليهم ما يخرج من الثلث على قدر نصيبهم نفذ من غير إجازة فليس لهم نقضه، والوصية لكل وارث بقدر حصته كنصف وثلث لغو لأنه يستحقه بغير وصية ولا يأثم بذلك، وبعين هي قدر حصته كأن ترك ابنين وقناً وداراً قيمتهما سواء فخص كلاً بواحد صحيحة إن أجازا، ولو أوصى للفقراء بشيء لم يجز للوصي أن يعطي منه شيئاً لورثة الميت ولو فقراء كما نص عليه في الأم.

وإنما تصح الوصية **(بأعطوه كذا)** وإن لم يقل من مالي أو وهبته كذا أو جعلته له **(أو هو له بعد موتي)** في الأربعة وذلك لأن إضافة كل منها للموت صيرتها بمعنى الوصية **(وبأوصيت له)** بكذا وإن لم يقل بعد موتي لوضعها شرعاً لذلك، فلو اقتصر على

അവർ നടപ്പിലാക്കുന്നത് ഫലം ചെയ്യില്ല. കാരണം അപ്പോഴവർക്കതിൽ അവകാശമില്ല. മറ്റു അനന്തരാവകാശികൾ നടപ്പിൽ വരുത്താതെ തന്നെ വസ്വിയ്യത്തു ലഭിച്ചവന് അത് ലഭ്യമാകാനുള്ള യുക്തി, ഇന്നയാൾ അഞ്ഞൂറോ രണ്ടായിരമോ ഉദാ: എന്റെ മകന്നു കൊടുത്താൽ ആ വ്യക്തിക്ക് ആയിരം ഞാൻ വസ്വിയ്യത്തു ചെയ്തു എന്നു പറയലാണ്. ആയിരം, ആകെ ധനത്തിന്റെ മൂന്നിലൊന്നോ അതിൽ കുറവോ ആയിരിക്കും. അപ്പോൾ അയാളതു സ്വീകരിക്കുകയും വസ്വിയ്യത്തു ചെയ്തവന്റെ മകന്ന് വ്യവസ്ഥ ചെയ്തത് നൽകുകയും ചെയ്താൽ വസ്വിയ്യത്ത് ചെയ്തത് അവന്നെടുക്കാം. ഈ മകന് ലഭിച്ചതിൽ മറ്റുള്ള അവകാശികൾക്ക് യാതൊരു പങ്കാളിത്തവുമുണ്ടായിരിക്കില്ല. അനന്തരാവകാശിയെ ബാധ്യതയിൽ നിന്നൊഴിവാക്കുക, അവന് സംഭാവന നൽകുക, വഖ്ഫ് ചെയ്യുക തുടങ്ങിയവയെല്ലാം വസ്വിയ്യത്തിൽ പെടുന്നു.[1] എന്നാൽ, ധനത്തിന്റെ മൂന്നിലൊന്നിൽപെട്ട ഒരു വസ്തു അനന്തരാവകാശ വിഹിതമനുസരിച്ച് ഒരാൾ തന്റെ അവകാശികൾക്കെല്ലാം വഖ്ഫ് ചെയ്താൽ അവകാശികൾ നടപ്പിൽ വരുത്താതെ തന്നെ അത് സ്വീകാര്യമാകുന്നതാണ്. ദുർബലപ്പെടുത്താനുള്ള അവകാശവും അവർക്കില്ല. പകുതി, മൂന്നിൽ ഒന്ന് എന്നീപ്രകാരം അവകാശികളുടെ വിഹിതം ഓരോരുത്തർക്കും വസ്വിയ്യത്ത് ചെയ്യുന്നത് നിരർത്ഥകമാണ്. കാരണം വസ്വിയ്യത്ത് ചെയ്യാതെ തന്നെ അവരതിന്റെ അവകാശികളാണ്. എങ്കിലും അങ്ങനെ വസ്വിയ്യത്ത് ചെയ്യുന്നവൻ കുറ്റക്കാരനല്ല. അനന്തരാവകാശികളിൽ ഓരോരുത്തർക്കും അവരുടെ വിഹിതപ്രകാരമുള്ള വസ്തു വസ്വിയ്യത്ത് ചെയ്താൽ അവരതു നടപ്പിൽ വരുത്തിയാൽ സാധുവാകും. തുല്യവിലക്കുള്ള ഒരടിമയും ഒരു വീടുമുള്ളവൻ അവ ഓരോന്നും തന്റെ രണ്ടു പുത്രന്മാർക്ക് വസ്വിയ്യത്തു ചെയ്യുക ഉദാഹരണം. ദരിദ്രന്മാർക്കുവേണ്ടി വസ്വിയ്യത്ത് ചെയ്തതിൽ നിന്ന് സാധുക്കളാണെങ്കിൽപോലും മരണപ്പെട്ടവന്റെ അവകാശികൾക്ക് നൽകാൻ പാടില്ലെന്ന് ഇമാം ശാഫിഈ(റ) ഉമ്മിൽ വ്യക്തമാക്കിയിരിക്കുന്നു.

“എന്റെ മരണശേഷം അവനു നിങ്ങൾ ഇന്നതു കൊടുക്കുക”, “എന്റെ സമ്പത്തിൽ നിന്ന്” എന്ന് പറഞ്ഞിട്ടില്ലെങ്കിലും ശരി. “എന്റെ മരണശേഷം ഇത് ഞാനവന് സംഭാവന നൽകിയിരിക്കുന്നു.” എന്റെ മരണ ശേഷം ഇത് അവന് ഞാൻ ആക്കിയിരിക്കുന്നു.” “എന്റെ മരണ ശേഷം ഇത് അവനുള്ളതാണ്” എന്നിങ്ങനെയുള്ള വാക്കുകളോടുകൂടിയാണ് വസ്വിയ്യത്ത് സാധുവാകുന്നത്. ഈ വാക്കുകളെല്ലാം മരണത്തോട് ചേർത്തി പറഞ്ഞത് കൊണ്ട് വസ്വിയ്യത്തിന്റെ വാക്കുകളായി.[2] “അവന് ഇന്നത് ഞാൻ വസ്വിയ്യത്ത് ചെയ്തു” എന്ന് പറഞ്ഞാൽ മരണശേഷം എന്നു പറഞ്ഞില്ലെങ്കിലും സാധുവാകും. കാരണം ശറഇൽ വസ്വിയ്യത്തിനു വേണ്ടിയുള്ള പദമാണത്. “ഇത് അവന് ഞാൻ സംഭാവന നൽകി” എന്നുമാത്രം ഒരാൾ പറഞ്ഞാൽ അത് ഉടൻ നടപ്പിൽ വരുന്ന ഹിബത്ത് ആകുന്നതായിരിക്കും. അല്ലെ

1. *മരണത്തോടു ബന്ധപ്പെട്ടോ മരണ കാരണമായ രോഗത്തിൽ കിടക്കുമ്പോഴോ ചെയ്യുന്നതിനെ കുറിച്ചാണീ പറഞ്ഞത്. വസ്വിയ്യത്താണെന്നു വരുമ്പോൾ സാധുത, മറ്റവകാശികൾ നടപ്പിൽ വരുത്തുന്നതിനെ ആശ്രയിച്ചിരിക്കും. ആരോഗ്യ സമയത്തുള്ളതിന് ഇത് ബാധകമല്ല.*
2. *അതിനാൽ ഈ നാലു രൂപത്തിലും “എന്റെ മരണശേഷം” എന്നതു അനിവാര്യമാണ്.*

نحو وهبته له فهو هبة ناجزة، أو على نحو ادفعوا إليه من مالي كذا أو أعطوا فلاناً من مالي كذا فتوكيل يرتفع بنحو الموت وليست كناية وصية، أو على جعلته له احتمل الوصية والهبة فان علمت نيته لأحدهما وإلاّ بطل، أو على ثلث مالي للفقراء لم يكن إقراراً ولا وصية، وقيل وصية للفقراء. قال شيخنا: ويظهر أنه كناية وصية أو على هو له فإقرار، فإن زاد من مالي فكناية وصية، وصرح جمع متأخرون بصحة قوله لمدينه إن مت فأعط فلاناً ديني الذي عليك، أو ففرقه على الفقراء. ولا يقبل قوله في ذلك بل لا بد من بينة به وتنعقد بالكناية كقوله: عينت هذا له أو ميزته له أو عبدي هذا له والكتابة كناية فتنعقد بها مع النية ولو من ناطق إن اعترف نطقاً هو أو وارثه بنية الوصية بها ولا يكفي هذا خطي وما فيه وصيتي.

وتصح بالألفاظ المذكورة من الموصي (مع قبول)

ങ്കിൽ "ഇന്നയാൾക്ക് എന്റെ ധനത്തിൽ നിന്ന് ഇന്നത് നിങ്ങൾ കൊടുക്കണം." എന്ന് പറഞ്ഞാൽ അത് വക്കാലത്താണ്. മരണംപോലുള്ളതുകൊണ്ട് അത് ഇല്ലാതാകും. ഈ പദങ്ങൾ വസ്വിയ്യത്തിന്റെ സൂചനാപദങ്ങൾ പോലുമല്ല. "ഇത് ഞാൻ അവന് ആക്കിയിരിക്കുന്നു" എന്നുമാത്രം പറഞ്ഞാൽ അത് വസ്വിയ്യത്താവാനും ഹിബത്താവാനും സാധ്യതയുണ്ട്. ഏതാണ് അവനുദ്ദേശിക്കുന്നതെന്ന് മനസ്സിലായാൽ അതനുസരിച്ച് പ്രവർത്തിക്കണം. ഇല്ലെങ്കിൽ ആവാചകം നിരർത്ഥകമാകും.

"എന്റെ ധനത്തിന്റെ മൂന്നിലൊന്ന് അഗതികൾക്കുള്ളതാണെന്ന്" ഒരാൾ പറഞ്ഞാൽ അത് വസ്വിയ്യത്തോ ഇഖ്റാറോ ആവുകയില്ല. എന്നാലത് സാധുക്കൾക്കുള്ള വസ്വിയ്യത്താകുമെന്ന് അഭിപ്രായമുണ്ട്. അത് വസ്വിയ്യത്ത് സൂചകമാകുമെന്നാണ് വ്യക്തമാകുന്നതെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. ഇത് അവനുള്ളതാകുന്നു എന്ന് ഒരാൾ പറഞ്ഞാൽ അത് ഇഖ്റാറാകും. എന്റെ സമ്പത്തിൽ നിന്ന് എന്നുകൂടി കൂട്ടിപ്പറഞ്ഞാൽ അത് വസ്വിയ്യത്തിന്റെ സൂചനാപദമായി. "ഞാൻ മരണപ്പെട്ടാൽ നീ എനിക്ക് തരുവാനുള്ള കടം ഇന്ന വ്യക്തിക്ക് നീ കൊടുക്കണമെന്നോ അത് സാധുക്കൾക്ക് വിതരണം ചെയ്യണമെന്നോ ഒരാൾ തന്റെ കടക്കാരനോട് പറഞ്ഞാലത് സാധുവാകുമെന്ന് പിൻതലമുറക്കാരായ ഒരു സംഘം പണ്ഡിതന്മാർ വ്യക്തമാക്കിയിരിക്കുന്നു. അവനങ്ങനെ പറഞ്ഞിട്ടുണ്ടെന്ന് കടക്കാരൻ പറഞ്ഞാലതു സ്വീകരിക്കേണ്ടതില്ല. മറിച്ച്, അതിന്നവൻ തെളിവ് ഹാജറാക്കേണ്ടതനിവാര്യമാണ്.

സൂചനാ വാക്യങ്ങൾ (കിനായത്) കൊണ്ടും വസ്വിയ്യത്ത് സാധുവാകും.[1] "ഇത് ഞാൻ അവന് നിജപ്പെടുത്തി." "ഇത് ഞാൻ അവനുവേണ്ടി മാറ്റിവെച്ചു" "എന്റെ ഈ അടിമ അവനുള്ളതാണ്." തുടങ്ങിയ വാക്യങ്ങൾ ഉദാഹരണം. എഴുത്ത് കിനായത്തിൽ പെട്ടതാണ്. സംസാരശേഷിയുള്ളവനിൽ നിന്നുപോലും നിയ്യത്തോടുകൂടിയുള്ള എഴുത്തുമൂലം അത് സാധുവാകും. പക്ഷെ എഴുത്ത് വസ്വിയ്യത്തിനെ കരുതിക്കൊണ്ടുള്ളതാണെന്ന് അവനോ അവന്റെ അവകാശികളോ സമ്മതിക്കണം. "ഇത് എന്റെ എഴുത്തും ഇതിലുള്ളത് എന്റെ വസ്വിയ്യത്തുമാണെന്ന്" പറഞ്ഞാൽ മതിയാവില്ല.[2]

## വസ്വിയ്യത്ത് സ്വീകരിക്കണം

വസ്വിയ്യത്ത് ചെയ്യപ്പെട്ടത് നിശ്ചിത വ്യക്തിക്കാണെങ്കിൽ വസ്വിയ്യത്ത് ചെയ്തവന്റെ മരണശേഷം അവനത് സ്വീകരിക്കലോടുകൂടി മാത്രമേ വസ്വിയ്യത്ത് സാധുവാകുകയുള്ളൂ. നിശ്ചിത വ്യക്തി സ്വീകരിക്കാനർഹനല്ലെങ്കിൽ അവന്റെ രക്ഷിതാവ് മുതലായവരാണ് സ്വീകരിക്കേണ്ടത്. സ്വീകരിക്കുന്നത് സാവധാനമാണെങ്കിലും ശരി. മരണത്തിനുമുമ്പ് സ്വീകരിക്കുന്നതും നിരസിക്കുന്നതും സാധുവല്ല. കാരണം വസ്വിയ്യത്ത് ചെയ്തവന് അതിൽനിന്ന് പിന്തിരിയാനുള്ള അവകാശമുണ്ട്. അതിനാൽ വസ്വിയ്യത്ത് ചെയ്തവൻ മരണപ്പെടുന്നതിനുമുമ്പ് നിരസിച്ചവൻ മരണശേഷം സ്വീകരിക്കുന്നതിന് വിരോധമില്ല. സ്വീകരിച്ചതിനുശേഷം നിരസിക്കുന്നത് സ്വീകാര്യമല്ല. "ഞാനത് തള്ളിക്കളഞ്ഞു" എന്നോ

1. *നിയ്യത്ത് ഉണ്ടായിരിക്കണം.*
2. *വസ്വിയ്യത്തിനെ കരുതിയിട്ടുണ്ടെന്നു തന്നെ വാക്കാൽ സമ്മതിക്കണം.*

موصي له (معين) محصور إن تأهل وإلاّ فنحو وليه (بعد موت موص) ولو بتراخ فلا يصح القبول كالرد قبل موت الموصي لأن للموصي أن يرجع فيها فلمن رد قبل الموت القبول بعده ولا يصح الرد بعد القبول، ومن صريح الرد رددتها أو لا أقبلها، ومن كنايته لا حاجة لي بها وأنا غني عنها، ولا يشترط القبول في غير معين كالفقراء بل تلزم بالموت، ويجوز الاقتصار على ثلاثة منهم ولا يجب التسوية بينهم (و) إذا قبل الموصي له بعد الموت (بان به) أي بالقبول (الملك) له في الموصي به (من الموت) فيحكم بترتب أحكام الملك حينئذ من وجوب نفقة وفطرة والفوز بالفوائد الحاصلة وغير ذلك.

(لا) تصح الوصية (في زائد على ثلث في) وصية وقعت في (مرض مخوف) لتولد الموت عن جنسه كثيرا (إن رده وارث) خاص مطلق التصرف لأنه حقه فإن

"ഞാനത് സ്വീകരിക്കുന്നില്ല" എന്നോ പറയുന്നത് നിരസിക്കുന്നതിന് വ്യക്തമായതും "അതെനിക്കാവശ്യമില്ല" എന്നോ "ഞാനതു കൂടാതെ തന്നെ സമ്പന്നനാണ്" എന്നോ പറയുന്നത് സൂചനാവാക്യവുമാണ്. നിജപ്പെട്ട വ്യക്തിക്കല്ലാതെയുള്ള വസിയ്യത്തിന്റെ സാധൂകരണത്തിന് ഖബൂൽ നിബന്ധനയില്ല. ദരിദ്രർക്ക് വസിയ്യത്ത് ചെയ്യുന്നതു ഉദാഹരണം. വസിയ്യത്ത് ചെയ്തവന്റെ മരണത്തോടുകൂടി അത് നടപ്പിൽ വരും. അത് ആ വിഭാഗത്തിൽപെട്ട മൂന്നാളുകൾക്കുമാത്രം കൊടുക്കുന്നത് അനുവദനീയമാകും. അവർക്ക് തുല്യമായി വീതിക്കൽ നിർബന്ധമൊന്നുമില്ല.

വസിയ്യത്ത് ചെയ്തവന്റെ മരണശേഷം വസിയ്യത്ത് ലഭിച്ചവൻ അത് സ്വീകരിച്ചാൽ മരണപ്പെട്ടതു മുതൽ അതവനുടമപ്പെട്ടതാണെന്നു വ്യക്തമായി. അതിനാൽ ആ സമയം മുതൽ ഉടമസ്ഥത മൂലമുണ്ടാകുന്ന ചിലവ്, ഫിത്ർ സക്കാത്ത് മുതലായവ നിർബന്ധമാവുക, ആദായമെടുക്കുക മുതലായ വിധികൾ അവനു ബാധകമാകും.

മരണപ്പെടുമെന്ന് ഭയപ്പെടാവുന്ന രോഗം ബാധിച്ചവർ-അത്തരം രോഗം ബാധിച്ചവർ അധികവും മരണപ്പെടാറാണ് പതിവ് - ആകെ സ്വത്തിന്റെ മൂന്നിലൊന്നിൽ കൂടുതൽ വസിയ്യത്ത് ചെയ്താൽ സാമ്പത്തിക കൈകാര്യത്തിന്നർഹനായ അവന്റെ അനന്തരാവകാശി അത് തടയുകയാണെങ്കിൽ വസിയ്യത്ത് സാധുവാകില്ല. കാരണം മൂന്നിൽ കൂടുതലുള്ളത് അവന്റെ അവകാശമാണ്. അനന്തരാവകാശി സാമ്പത്തിക കൈകാര്യത്തിന്നർഹനല്ലെങ്കിൽ അടുത്ത കാലത്ത് അവനർഹനാവുമെന്ന പ്രതീക്ഷയുണ്ടെങ്കിൽ കൂടുതലുള്ളതിലെ തീരുമാനം അവൻ കൈകാര്യത്തിന്നർഹനാകുന്നതുവരെ നിർത്തിവെക്കണം. അടുത്ത കാലത്തൊന്നും അർഹനാവുമെന്ന പ്രതീക്ഷയില്ലെങ്കിൽ കൂടുതലുള്ളതിൽ ചെയ്ത വസിയ്യത്ത് ബാത്വിലാവുന്നതാണ്. അനന്തരാവകാശികളിൽ ചിലരത് നടപ്പിലാക്കിയാൽ അവരുടെ വിഹിതത്തിൽ കൂടുതലുള്ളതിൽ സാധുവാകും. സാമ്പത്തിക കൈകാര്യത്തിന്നർഹതയുള്ള അനന്തരാവകാശി അനുവദിച്ചാൽ കൂടുതലുള്ളതിൽ വസിയ്യത്ത് സാധുവാകും. അവന്റെ അനുവാദം വസിയ്യത്ത് നടപ്പിൽ വരുത്തലായിക്കാണും.

## പ്രസവത്തിൽ മരിച്ചവൾ

തുടർച്ചയായുള്ള വയറിളക്കം, വേദനയോടുകൂടി ശക്തിയായി അല്ലെങ്കിൽ കരൾ പോലെയുള്ള അവയവത്തിൽ നിന്ന് രക്തത്തോടുകൂടി ഛർദ്ദിക്കുക -മൂലക്കുരുവിൽ നിന്നുള്ള രക്തസ്രാവമല്ല-ഭക്ഷണം ദഹിക്കാതെ പുറത്തുവരിക, തുടരെയുള്ള പനി, ഗർഭിണിക്ക് രക്തസ്രാവമുണ്ടാവുക-അവൾ ഒന്നിലധികം പ്രസവിച്ചിട്ടുണ്ടെങ്കിലും പ്രസവം ഒരു ഗുരുതരമായ വിഷയമാണ്. പ്രസവ സംബന്ധമായ മരണം രക്തസാക്ഷിത്വമായത് അതുകൊണ്ടാണ്. മറുപിള്ള വീഴാതിരിക്കുക, രണ്ടുവിഭാഗം തമ്മിലുള്ള സംഘട്ടനം ശക്തി പ്രാപിക്കുക, കപ്പൽ യാത്രക്കാരൻ ശക്തിയായ കാറ്റ് നേരിടുക-അത് കരക്കടുത്തു വെച്ചാണെങ്കിലും അവന് നീന്തൽ അറിയുമെങ്കിലും-മുതലായവയെല്ലാം മരണഭയമുള്ള കാര്യങ്ങളാകുന്നു.[1]

1. ഇവരുടെ വസിയ്യത്തിനെ കുറിച്ചാണ് മൂന്നിലൊന്നിൽ കൂടിയാൽ അനന്തരാവകാശി തടയുന്ന പക്ഷം സാധുവാകില്ലെന്നു പറഞ്ഞത്.

كان غير المطلق التصرف فإن توقعت أهليته عن قرب وقف إليها وإلاّ بطلت، ولو أجاز بعض الورثة فقط صح في قدر حصته من الزائد، وإن اجاز الوارث الأهل فإجازته تنفيذ للوصية بالزائد والمخوف كإسهال متتابع وخروج الطعام بشدة ووجع أو مع دم من عضو شريف كالكبد دون البواسير، أو بلا استحالة وحمى مطبقة وكطلق حامل وإن تكررت ولادتها لعظم خطره ومن ثم كان موتها منه شهادة، وبقاء مشيمة والتحام قتال بين متكافئين واضطراب ريح في حق راكب سفينة وإن أحسن السباحة وقرب من البر، وأما زمن الوباء والطاعون فتصرف الناس كلهم فيه محسوب من الثلث وينبغي لمن ورثته أغنياء أو فقراء أن لا يوصي بزائد على ثلث والأحسن أن ينقص منه شيئاً.

**(ويعتبر منه)** أي الثلث أيضاً **(عتق علق بالموت في الصحة)** أو المرض **(و تبرع نجز في مرضه كوقف وهبة)** وإبراء ولو اختلف الوارث والمتهب هل الهبة في الصحة أو المرض صدق المتهب بيمينه لأن العين في يده، ولو وهب في الصحة وأقبض في المرض اعتبر من الثلث، أما المنجز في صحته فيحسب من رأس المال كحجة الإسلام وعتق المستولدة، ولو

പ്ലേഗ്, കോളറ തുടങ്ങിയ രോഗങ്ങൾ പിടിപെടുന്ന കാലത്ത് ജനങ്ങളുടെ ഇടപാടുകൾ മുഴുവൻ മൂന്നിലൊന്നിൽ നിന്ന് കണക്കാക്കപ്പെടുന്നതാണ്. അനന്തരാവകാശികൾ സമ്പന്നരായാലും ദരിദ്രരായാലും മൂന്നിലൊന്നിലധികം വസ്വിയ്യത്ത് ചെയ്യാതിരിക്കേണ്ടതനിവാര്യമാണ്. മൂന്നിലൊന്നിൽ നിന്ന് അൽപം കുറക്കലാണ് ഉത്തമം.[1]

രോഗിയായിരിക്കുമ്പോഴോ ആരോഗ്യമുള്ളപ്പോഴോ മരണത്തോട് ബന്ധിപ്പിക്കപ്പെട്ട അടിമത്വമോചനവും മരണ രോഗത്തിൽ നടപ്പിൽ വരുത്തിയ ദാനവും മൂന്നിലൊന്നിലാണ് പരിഗണിക്കപ്പെടുക. വഖ്ഫ്, ഹിബത്ത്, ബാധ്യതയിൽ നിന്നൊഴിവാക്കുക മുതലായവയും ഇങ്ങനെ തന്നെ.

## അനന്തരാവകാശിയുടെ വാദങ്ങൾ

സംഭാവന ചെയ്തത് രോഗഘട്ടത്തിലോ ആരോഗ്യഘട്ടത്തിലോ എന്നതിൽ അനന്തരാവകാശിയും ഹിബത്ത് ലഭിച്ചവനും തമ്മിൽ തർക്കമുണ്ടാകുന്ന പക്ഷം ഹിബത്ത് ലഭിച്ചവനെ സത്യം ചെയ്യിച്ചു അവനെ അംഗീകരിക്കണം. കാരണം വസ്തു അവന്റെ കൈവശത്തിലാണുള്ളത്. ആരോഗ്യ സമയത്ത് സംഭാവന നൽകുകയും രോഗഘട്ടത്തിൽ കൈമാറുകയും ചെയ്താൽ മൂന്നിലൊന്നിൽ നിന്നാണതു പരിഗണിക്കുക. ആരോഗ്യഘട്ടത്തിൽ നടപ്പിൽ വരുത്തിയ ദാനം മൊത്തം മുതലിൽ നിന്നാണ് പരിഗണിക്കുക. നിർബന്ധമായ ഹജ്ജ്, യജമാനനിൽ നിന്ന് ഗർഭം ധരിച്ച അടിമസ്ത്രീയുടെ മോചനം എന്നിവ ആകെ സ്വത്തിൽ നിന്ന് പരിഗണിക്കുമെന്നതു പോലെ തന്നെയാണിതും. ദാനം ചെയ്തപ്പോഴുള്ള രോഗത്തിലാണ് മരണമുണ്ടായതെന്ന് അവകാശിയും അത് സുഖപ്പെട്ട് മറ്റൊരു രോഗത്തിലോ അല്ലെങ്കിൽ പെടുന്നനെയോ ആയിരുന്നു മരണമെന്ന് ദാനം ലഭിച്ചവനും വാദിച്ചാൽ പ്രസ്തുത രോഗം മരണഭീതിയുള്ള രോഗമായിരുന്നെങ്കിൽ അനന്തരാവകാശിയെയും അല്ലായിരുന്നെങ്കിൽ ദാനം ലഭിച്ചവനെയും അംഗീകരിക്കണം. കൈകാര്യം ചെയ്തിരിക്കുന്നത് ആരോഗ്യഘട്ടത്തിലോ രോഗഘട്ടത്തിലോ എന്നതിൽ രണ്ടുപേരും ഭിന്നതയുണ്ടായാൽ ദാനം ലഭിച്ചവനെയാണ് അംഗീകരിക്കേണ്ടത്. കാരണം ആരോഗ്യം നിലനിൽക്കലാണ് അടിസ്ഥാനാവസ്ഥ. ഇരുവരും സാക്ഷികളെ ഹാജറാക്കിയാൽ രോഗഘട്ടത്തിലായിരുന്നു എന്നതിന്റെ സാക്ഷിക്ക് മുൻഗണന നൽകണം.

## വസ്വിയ്യത്ത്: അയൽക്കാർക്കും പണ്ഡിതർക്കും

തന്റെ അയൽവാസികൾക്ക് വസ്വിയ്യത്ത് ചെയ്താൽ അവന്റെ വീട്ടിന്റെ നാലു ഭാഗത്തുനിന്നും നാൽപതു വീതം വീട്ടുകാർക്ക് നൽകണം. ഓരോ വീടിനും ലഭിക്കുന്ന വിഹിതം അതിൽ താമസിക്കു

1. *മൂന്നിലൊന്നിൽ കുറവായിരിക്കൽ സുന്നത്താണെന്നും അങ്ങിനെ തന്നെയാവൽ നിർബന്ധമാണെന്ന് പറഞ്ഞവരുടെ അഭിപ്രായം പരിഗണിച്ചുമാണിത്. -മുഗ്നി.*

ادعى الوارث موته في مرض تبرعه والمتبرع عليه شفاءه وموته من مرض آخر أو فجأة فإن كان مخوفاً صدق الوارث وإلاّ فالآخر،ولو اختلفا في وقوع التصرف في الصحة أو في المرض صدق المتبرع عليه لأن الأصل دوام الصحة فإن أقاما بينتين قدمت بينة المرض.

فرع: لو أوصى لجيرانه فلأربعين دارا من كل جانب فيقسم حصة كل دار على عدد سكانها، أو للعلماء فلمحدث يعرف حال الراوي قوة و ضدها والمروي صحة وضدها، ومفسر يعرف معنى كل آية وما أريد بها، وفقيه يعرف الأحكام الشرعية نصاً واستنباطاً، والمراد هنا من حصل شيئاً من الفقه بحيث يتأهل به لفهم باقيه، وليس منهم نحوي وصرفي ولغوي ومتكلم ويكفي ثلاثة من أصحاب العلوم الثلاثة أو بعضها، ولو أوصى لأعلم الناس اختص بالفقهاء أو للقراء لم يعط إلاّ من يحفظ كل القرآن عن ظهر قلب، أو لأجهل الناس صرف لعباد الوثن فإن قال: من المسلمين فمن يسب الصحابة ويدخل في وصية الفقراء المساكين وعكسه، ويدخل في أقارب زيد كل قريب وإن بعد لا أصل وفرع، ولا تدخل في أقارب نفسه ورثته.

**(وتبطل)** الوصية المعلقة بالموت ومثلها تبرع علق

ന്നവരുടെ എണ്ണമനുസരിച്ച് വീതരണം ചെയ്യണം. പണ്ഡിതന്മാർക്ക് വസ്വിയ്യത്ത് ചെയ്താൽ, ഹദീസ് സംബന്ധമായി വിവരമുള്ള- ഹദീസ് റിപ്പോർട്ടറുടെ ബലം, ബലഹീനത, ഹദീസിന്റെ സ്വീകാര്യത, അസ്വീകാര്യത മുതലായവയെക്കുറിച്ചറിയുന്ന മുഹദ്ദിസിനും, എല്ലാ ഖുർആൻ വാക്യങ്ങളുടെയും അർത്ഥവും അവകൊണ്ടുദ്ദേശിക്കപ്പെടുന്ന വിധികളും അറിയുന്ന ഖുർആൻ വ്യാഖ്യാതാവിനും, ഖുർആൻ, ഹദീസുകളുടെ അടിസ്ഥാനത്തിലും ശരിയായ ഗവേഷണങ്ങളിലൂടെയും മതവിധികൾ മനസ്സിലാക്കിയ കർമ്മശാസ്ത്ര പണ്ഡിതർക്കുമാണ് നൽകേണ്ടത്. മൊത്തത്തിൽ മനസ്സിലാക്കാൻ അർഹനാകുന്നവിധം കർമശാസ്ത്രത്തിൽ നിന്ന് പരിജ്ഞാനം നേടിയവനെന്നാണ് ഇവിടെ കർമശാസ്ത്രപണ്ഡിതൻ എന്നു പറഞ്ഞതുകൊണ്ടുദ്ദേശിക്കപ്പെടുന്നത്. വ്യാകരണ ശാസ്ത്രപണ്ഡിതൻ, പദോൽപത്തി ശാസ്ത്ര പണ്ഡിതൻ, ഭാഷാ പണ്ഡിതൻ, വചന വിജ്ഞാന ശാസ്ത്രപണ്ഡിതൻ എന്നിവരൊന്നും വസ്വിയ്യത്തിന്നർഹരായ പണ്ഡിതരിൽ ഉൾപ്പെടുകയില്ല. ആദ്യം വിവരിച്ച മൂന്ന് വിജ്ഞാനങ്ങൾ പൂർണ്ണമായി കരസ്ഥമാക്കിയവരിൽ നിന്നോ അവയിൽ ചിലത് കരസ്ഥമാക്കിയവരിൽ നിന്നോ മൂന്ന് പേർക്ക് നൽകിയാൽ മതിയാകുന്നതാണ്. ജനങ്ങളിൽ ഏറ്റവും അറിവുള്ളവർക്ക് വസ്വിയ്യത്ത് ചെയ്താൽ കർമശാസ്ത്ര പണ്ഡിതന്മാർക്കു മാത്രമാണു നൽകേണ്ടത്.[1] ഖാരിഉകൾക്ക് വസ്വിയ്യത്തു ചെയ്താൽ ഖുർആൻ മുഴുവനും മനഃപാഠമാക്കിയവർക്ക് മാത്രവും, മനുഷ്യരിൽ ഏറ്റവും വലിയ വിഡ്ഢികൾക്ക് വസ്വിയ്യത്ത് ചെയ്തത് വിഗ്രഹാരാധകർക്കും, മുസ്ലിംകളിൽ വലിയ വിഡ്ഢികൾക്ക് വസ്വിയ്യത്ത് ചെയ്തത് സ്വഹാബികളെ ചീത്ത പറയുന്നവർക്കും കൊടുക്കണം. ഫഖീറുമാർക്കുള്ള വസ്വിയ്യത്തിൽ മിസ്കീന്മാരും മിസ്കീന്മാർക്കുള്ള വസ്വിയ്യത്തിൽ ഫഖീർമാരും ഉൾപ്പെടും. സൈദിന്റെ കുടുംബക്കാർക്കുള്ള വസ്വിയ്യത്തിൽ എല്ലാകുടുംബക്കാരും അകന്നബന്ധത്തിലുള്ളവർപോലും ഉൾപ്പെടും. മാതാപിതാക്കളും മക്കളും ഉൾപ്പെടുകയില്ല.[2]

തന്റെ കുടുംബക്കാർ എന്ന പറയുന്നതിൽ അനന്തരാവകാശികൾ ഉൾപ്പെടുകയില്ല.[3]

## വസ്വിയ്യത്ത് പിൻവലിക്കൽ

വസ്വിയ്യത്തിൽ നിന്ന് പിന്മാറുന്നതുമൂലം മരണത്തോട് ബന്ധപ്പെടുത്തിയ വസ്വിയ്യത്ത് ബാത്തിലാ

1. ഫിഖ്ഹ് ബഹുഭൂരിഭാഗം ഇൽമുമായും ബന്ധപ്പെട്ടത് കൊണ്ടാണിത്. (തുഹ്ഫ)
2. വസ്വിയ്യത്തിനെ അപേക്ഷിച്ച് സാധാരണ അടുത്ത കുടുംബക്കാരെന്ന് മാതാപിതാക്കളെ കുറിച്ചും മക്കളെ കുറിച്ചും പറയാറില്ല. വസ്വിയ്യത്തല്ലാത്തതിൽ അങ്ങനെ പറയുമെങ്കിലും - ഇആന:
3. ഈ വാചകത്തിന്റെ പൊതുവായ പരിധിയിൽ പെടാത്തതുകൊണ്ടല്ല. വസ്വിയ്യത്തുമായി ബന്ധപ്പെട്ട ശർഈ വീക്ഷണമാണിത്. കാരണം അനന്തരാവകാശികൾക്ക് സാധാരണ വസ്വിയ്യത്തുണ്ടാവാറില്ല.

بالموت سواء كان التعليق في الصحة أو المرض، فللموصي الرجوع فيها كالهبة قبل القبض بل أولى ومن ثم لم يرجع في تبرع نجزه فى مرضه وإن اعتبر من الثلث **(برجوع)** عن الوصية **(بنحو نقضتها)** كأبطلتها أو رددتها أو أزلتها والأوجه صحة تعليق الرجوع فيها على شرط لجواز التعليق فيها فأولى في الرجوع عنها **(و)** بنحو **(هذا لوارثي)** أو ميراث عني سواء أنسي الوصية أم ذكرها. وسئل شيخنا عما لو أوصى له بثلث ماله إلا كتبه ثم بعد مدة أوصى له بثلث ماله ولم يستثن هل يعمل بالأولى أو بالثانية فأجاب: بأن الذي يظهر العمل بالأولى لأنها نص في إخراج الكتب والثانية محتملة أنه ترك الاستثناء فيها لتصريحه به فى الأولى وأنه تركه إبطالاً له والنص مقدم على المحتمل **(و)** بنحو **(بيع ورهن)** ولو بلا قبول **(و عرض عليه)** وتوكيل فيه **(ونحو غراس)** فى ارض اوصى بها بخلاف زرعه بها، ولو اختص نحو الغراس ببعض الأرض اختص الرجوع بمحله،

കും. മരണത്തോട് ബന്ധപ്പെട്ട സൗജന്യ ദാനവും ഇപ്രകാരമാണ്. ബന്ധപ്പെടുത്തുന്നത് ആരോഗ്യ ഘട്ടത്തിലോ രോഗഘട്ടത്തിലോ ആയിരുന്നാലും ശരി. ഹിബത്ത് നൽകപ്പെട്ടവൻ സാധനം കൈപ്പറ്റുന്നതിനു മുമ്പ് പിൻമാറുന്നപോലെ തന്നെ വസ്വിയ്യത്ത് ചെയ്തവന് അതിൽ നിന്ന് പിൻമാറാവുന്നതാണ്. അതിനേക്കാൾ അർഹമാണിത്. തന്നിമിത്തം രോഗഘട്ടത്തിൽ നടപ്പിൽ വരുത്തിയ സൗജന്യ ദാനത്തിൽ നിന്ന് മടങ്ങാൻ പാടില്ല. അത് മൊത്തം സ്വത്തിന്റെ മൂന്നിലൊന്നിൽ നിന്നേ പരിഗണിക്കപ്പെടുകയുള്ളൂവെങ്കിലും.

ഞാനതിനെ പൊളിച്ചു, ഞാനത് ബാതിലാക്കി, ഞാനത് റദ്ദ് ചെയ്തു, ഞാനത് നീക്കി തുടങ്ങിയ വാക്കുകൾ കൊണ്ട് പിൻമാറാൻ സാധിക്കും. പിൻവാങ്ങുന്നതിന് എന്തെങ്കിലും ഉപാധി വെക്കുന്നത് സാധുവാകുമെന്നാണ് ന്യായയുക്തമായ അഭിപ്രായം. വസ്വിയ്യത്തിനെ തന്നെ ഉപാധിയോട് ബന്ധിപ്പിക്കാമെന്നതാണ് കാരണം. എന്നിരിക്കെ പിൻമാറ്റത്തിൽ ഉപാധി ഏതായാലും ആവാമല്ലോ. ഇത് എന്റെ അനന്തരാവകാശിക്കുള്ളതാണ്. ഇത് എന്നിൽ നിന്ന് അനന്തരമെടുക്കാനുള്ളതാണ്. എന്നിങ്ങനെ പറയുന്നത് കൊണ്ടും വസ്വിയ്യത്തിൽ നിന്നുള്ള പിൻമാറ്റം സംഭവിക്കും. ഇത് വസ്വിയ്യത്തിനെക്കുറിച്ച് മറന്നുകൊണ്ടുപറഞ്ഞതാണെങ്കിലും ഓർത്തു പറഞ്ഞതാണെങ്കിലും തുല്യമാണ്.

ഒരാൾ തന്റെ ഗ്രന്ഥങ്ങൾ ഉൾപ്പെടാതെ ധനത്തിന്റെ മൂന്നിലൊന്ന് വസ്വിയ്യത്ത് ചെയ്യുകയും പിന്നീട് കുറച്ചു കാലത്തിനുശേഷം ഗ്രന്ഥങ്ങൾ ഒഴിവാക്കി പറയാതെ തന്റെ ധനത്തിന്റെ മൂന്നിലൊന്ന് വസ്വിയ്യത്ത് ചെയ്യുകയുമുണ്ടായി. എന്നാൽ ആദ്യത്തെ വസ്വിയ്യത്ത് പ്രകാരമാണോ രണ്ടാമത്തെ വസ്വിയ്യത്ത് പ്രകാരമാണോ പ്രവർത്തിക്കേണ്ടത്? എന്ന് ശൈഖുനായോട് ചോദിച്ചപ്പോൾ ആദ്യത്തെ വസ്വിയ്യത്ത് അനുസരിച്ച് പ്രവർത്തിക്കണമെന്നാണ് വ്യക്തമാവുന്നത് എന്നദ്ദേഹം മറുപടി നൽകി. കാരണം ഒന്നാമത്തേതിൽ ഗ്രന്ഥങ്ങൾ ഒഴിവാണെന്ന് വ്യക്തമാക്കിയിരിക്കുന്നു. രണ്ടാമത്തേതിൽ അങ്ങനെ പറയാതിരുന്നത് ഒന്നാമത്തെതിൽ വ്യക്തമാക്കിയിട്ടുണ്ട് എന്ന നിലക്ക് ആവാനും ഒന്നാമത്തേതിനെ ബാതിലാക്കാനാവാനും സാധ്യതയുണ്ട്. അതിനാൽ സാധ്യതയുള്ളതിനേക്കാൾ വ്യക്തമായതിനെയാണ് മുൻഗണന നൽകേണ്ടത്.

സ്വീകരിക്കൽ നടന്നിട്ടില്ലെങ്കിലും കച്ചവടം, പണയം എന്നിവകൊണ്ടും വിൽപ്പനക്ക് വെക്കുക, വക്കാലത്ത് നൽകുക, വസ്വിയ്യത്ത് ചെയ്തിരിക്കുന്ന ഭൂമിയിൽ മരം വെക്കുക. -കൃഷി ചെയ്യലല്ല-മുതലായവ കൊണ്ടും പിൻമാറ്റം സംഭവിക്കും. വസ്വിയ്യത്ത് ചെയ്ത ഭൂമിയുടെ കുറച്ചു ഭാഗത്തു മാത്രമേ മരം കുഴിച്ചിട്ടിട്ടുള്ളൂ എങ്കിൽ ആ ഭാഗത്തെ മാത്രമേ പിൻമാറ്റം ബാധിക്കുകയുള്ളൂ. വസ്വിയ്യത്ത് ചെയ്തവൻ-എന്തെങ്കിലും താൽപര്യത്തിനുവേണ്ടി- വസ്വിയ്യത്തിനെ നിഷേധിക്കുന്നത് പിൻമാറ്റമാവുകയില്ല. ഒരു സാധനം ആദ്യം സൈദിനും പിന്നെ അംറിനും വസ്വിയ്യത്ത് ചെയ്താൽ അത് പിൻമാറ്റമല്ല. മറിച്ച് അവർക്ക് രണ്ടുപേർക്കും അതിന്റെ പകുതി വീതമുണ്ടാവും. മൂന്നാമതൊരാൾക്കുകൂടി വസ്വിയ്യത്ത് ചെയ്താൽ വസ്തുവിന്റെ മൂന്നിലൊന്ന് ഓരോരുത്തരുമെടുക്കണം. ഇങ്ങനെ വസ്വിയ്യത്ത് ചെയ്യുന്നത

وليس من الرجوع إنكار الموصي الوصية إن كان لغرض، ولو أوصي بشيء لزيد ثم أوصي به لعمرو فليس رجوعاً بل يكون بينهما نصفين، ولو أوصي به لثالث كان بينهم أثلاثاً وهكذا قاله الشيخ زكريا في شرح المنهج، ولو اوصي لزيد بمائة ثم بخمسين فليس له إلاّ خمسون لتضمن الثانية الرجوع عن بعض الأولى قاله النووي.

(وتنفع ميتاً) من وارث وغيره (صدقة) عنه، ومنها وقف لمصحف وغيره وبناء مسجد وحفر بئر وغرس شجْر منه في حياته أو من غيره عنه بعد موته (ودعاء) له إجماعاً وصحَ في الخبر: «إن اللّه تعالى يرفع درجة العبد في الجنة باستغفار ولده له» وقوله تعالى: ﴿وأن ليس للإنسان إلا ما سعى﴾ (النجم: ٣٩) عام مخصوص بذلك وقيل منسوخ، ومعنى نفعه بالصدقة أنه يصير كأنه تصدق. قال الشافعي رضي اللّه عنه: وواسع فضل اللّه أن يثيب المتصدق أيضاً، ومن ثم قال أصحابنا: يسن له نية الصدقة عن أبويه

നുസരിച്ച് വീതിക്കേണ്ടതാണ്. ശൈഖ് സകരിയ്യാ(റ) ശറഹുൽ മൻഹജിൻ പറഞ്ഞതാണിത്. സൈദിന് ആദ്യം നൂറും പിന്നെ അമ്പതും ഒരാൾ വസ്വിയ്യത്ത് ചെയ്താൽ അമ്പതിന് മാത്രമേ അവന് അർഹതയുള്ളൂ. കാരണം ആദ്യത്തേതിൽ നിന്നുള്ള പിൻമാറ്റം രണ്ടാമത്തേതിൽ ഒളിഞ്ഞിരിപ്പുണ്ട്. ഇമാം നവവി(റ) ഇപ്രകാരം പറഞ്ഞിരിക്കുന്നു.

## മരിച്ചവർക്കുവേണ്ടി ദാനവും പ്രാർത്ഥനയും

മയ്യിത്തിനുവേണ്ടി അയാളുടെ അനന്തരാവകാശികളും മറ്റും ചെയ്യുന്ന ദാനവും പ്രാർത്ഥനയും മയ്യിത്തിന് ഫലം ചെയ്യുമെന്നതിൽ പക്ഷാന്തരമില്ല. മരിച്ചയാളുടെ പേരിൽ മുസ്ഹഫോ മറ്റോ വഖ്ഫ് ചെയ്യുക, പള്ളി പണിയുക, കിണർ കുഴിക്കുക, മരം കുഴിച്ചിടുക എന്നിവയെല്ലാം ഫലപ്രദമായതിൽ പെട്ടതാണ്. തന്റെ ജീവിതകാലത്ത് താൻ തന്നെ ചെയ്താലും മരണശേഷം മറ്റുള്ളവർ ചെയ്താലും അത് ഉപകാരപ്പെടും.

اِنَّ اللّٰهَ تَعَالَى يَـــرفَعُ دَرَجَةَ الْعَبْدِ فِـــي الْجَنَّةِ بِاسْتِغْفَارِ وَلَدِه لَهُ (മക്കൾ പൊറുക്കൽ തേടുന്നതുമൂലം സ്വർഗത്തിൽ രക്ഷിതാവിന്റെ സ്ഥാനം അല്ലാഹു ഉയർത്തും) എന്ന് നബിവചനം സ്വഹീഹായി വന്നിട്ടുണ്ട്.

وَاَنْ لَيْسَ لِلْإِنْسَانِ الاَّ مَا سَعَى[1] മനുഷ്യന് അവൻ പ്രവർത്തിച്ചതല്ലാതെയില്ല എന്ന ഖുർആൻ സൂക്തം, ദാനം, പ്രാർത്ഥന എന്നിവ ഒഴിച്ചുള്ള കർമങ്ങളെ പൊതുവായി ഉദ്ദേശിച്ചുള്ളതാണ്. അതിന്റെ ആശയം ദുർബലപ്പെട്ടതാണെന്ന അഭിപ്രായവുമുണ്ട്.[2] സ്വദഖ മയ്യിത്തിന് ഉപകരിക്കുമെന്നതിന്റെ വിവക്ഷ, അത് അവൻ തന്റെ ജീവിതകാലത്ത് സ്വദഖ ചെയ്തപോലെയാകും എന്നതാണ്. അല്ലാഹു അവന്റെ ഔദാര്യവിശാലതകൊണ്ട് മയ്യിത്തിന് പ്രതിഫലം നൽകുന്നത് പോലെ സ്വദഖ ചെയ്തവർക്കും പ്രതിഫലം നൽകുമെന്ന് ഇമാം ശാഫിഈ(റ) പറഞ്ഞിരിക്കുന്നു. അതുകൊണ്ടുതന്നെ ഇമാം ശാഫിഈ(റ)യുടെ അനുയായികൾ പറയുന്നു. "ഒരാൾ സ്വദഖ ചെയ്യുമ്പോൾ തന്റെ മാതാപിതാക്കളെ- ഉദാ[3] ഉദ്ദേശിച്ചു ചെയ്യൽ സുന്നത്തുണ്ട്. കാരണം അവർക്ക് അല്ലാഹു പ്രതിഫലം നൽകും. സ്വദഖ ചെയ്തവന്റെ

1. സൂറത്തുന്നജ്മ് (53/39) ഒരാൾ ചെയ്യുന്ന കർമങ്ങളും അവനു വേണ്ടി മറ്റുള്ളവർ ചെയ്യുന്ന സ്വദഖ, പ്രാർത്ഥന, തുടങ്ങിയവയും പരലോകത്ത് അവനു ഉപകരിക്കണമെങ്കിൽ അവൻ മുഅ്മിനായിരിക്കണമെന്നാണ് ആയത്തിന്റെ ആശയമെന്ന് ഇമാം റാസി(റ) ഉൾപ്പെടെയുള്ള ഖുർആൻ വ്യാഖ്യാതാക്കൾ വിശദീകരിച്ചിട്ടണ്ട്. വിശ്വസിക്കാത്തവർക്ക് ഒന്നും ഉപകരിക്കുകയില്ല. ഏതായാലും മേൽ ആയത്ത് ഉദ്ധരിച്ച് മരിച്ചവർക്ക് വേണ്ടിയുള്ള സ്വദഖയും മറ്റും നിഷേധിക്കുന്നത് ഖുർആൻ നിഷേധമാണ്, മരിച്ചവർക്ക് വേണ്ടി പ്രാർത്ഥിക്കാൻ ഖുർആനിൽ നിർദ്ദേശമുണ്ട്. മരിച്ചവർക്ക് വേണ്ടിയുള്ള സ്വദഖകൾ, അവർക്ക് ഉപകരിക്കുമെന്ന് സ്വഹീഹുൽ ബുഖാരിയിൽ ഉദ്ധരിച്ച ഹദീസിലൂടെ നബി(സ) പഠിപ്പിച്ചിട്ടുണ്ട്. മേൽ ആയത്തന്റെ അടിസ്ഥാനത്തിൽ മരിച്ചവർക്ക് വേണ്ടിയുള്ള സ്വദഖയും മറ്റും നിഷേധിക്കുന്നുവെങ്കിൽ മയ്യിത്ത് നിസ്കാരമടക്കം എല്ലാം നിഷേധിക്കേണ്ടി വരും.
2. സ്വന്തം പ്രവർത്തിച്ചതും മറ്റുള്ളവർ പ്രവർത്തിച്ചതും ഉപകരിക്കും എന്ന് വിവക്ഷ.
3. ഉസ്താദുമാർക്കും (തർശീഹ്)

പ്രതിഫലത്തിൽ നിന്ന് ഒട്ടും കുറയുകയുമില്ല."

പ്രാർത്ഥനകൊണ്ട് മരിച്ചവർക്ക് ഫലം ചെയ്യും എന്നതിന്റെ അർത്ഥം, പ്രാർത്ഥനക്ക് ഉത്തരം ലഭിക്കുകയാണെങ്കിൽ മരിച്ചവർക്കുവേണ്ടി ആവശ്യപ്പെട്ടത് അവർക്ക് ലഭിക്കുമെന്നാണ്. പ്രാർത്ഥനക്ക് ഉത്തരം ചെയ്യുക എന്നത് അല്ലാഹുവിന്റെ മഹത്തായ ഔദാര്യത്തിൽ പെട്ടതാണ്.[1] പ്രാർത്ഥനയും അതിന്റെ പ്രതിഫലവും പ്രാർത്ഥിച്ചവനാകുന്നു. കാരണം അതൊരു ശുപാർശയാണ്. അതിന്റെ പ്രതിഫലം ശുപാർശ ചെയ്തവനും, നേട്ടം ആർക്കു വേണ്ടിയാണോ ശുപാർശ ചെയ്തത് അവനും ലഭിക്കും. എന്നാൽ മക്കളുടെ പ്രാർത്ഥനയുടെ പ്രതിഫലം തന്നെ മരിച്ചയാൾക്കു ലഭിക്കും. കാരണം മക്കളുണ്ടാവാൻ അവർ കാരണക്കാരായതിനാൽ മക്കളുടെ കർമങ്ങൾ അവരുടെ കർമങ്ങളിലുൾപ്പെടും. "മൂന്നു കാര്യങ്ങളൊഴികെ മനുഷ്യന്റെ എല്ലാ കർമങ്ങളും മുറിഞ്ഞുപോകും" എന്നുപറഞ്ഞ ശേഷം തനിക്കുവേണ്ടി പ്രാർത്ഥിക്കുന്ന സ്വാലിഹായ സന്താനം എന്ന് നബി(സ) പറഞ്ഞതിൽ നിന്ന് ഇക്കാര്യം വ്യക്തമാകുന്നു.[2] സന്താനങ്ങളുടെ പ്രാർത്ഥനയെ മാതാപിതാക്കളുടെ കർമങ്ങളിലാണ് നബി(സ) ഉൾപ്പെടുത്തിയിരിക്കുന്നത്.

مثلا فانَه تعالى يثيبهما ولا ينقص من أجره شيئاً، ومعنى نفعه بالدعاء حصول المدعو به له إذا استجيب واستجابته محض فضل من اللّه تعالى، أما نفس الدعاء وثوابه فهو للداعي لأنه شفاعة أجرها للشافع ومقصودها للمشفوع له. نعم دعاء الولد يحصل ثوابه نفسه للوالد الميت لأن عمل ولده لتسببه في وجوده من جملة عمله كما صرح به خبر: «ينقطع عمل ابن آدم إلاَ من ثلاث» ثم قال «أو ولد صالح» أي مسلم «يدعو له». جعل دعاءه من عمل الوالد. أما القراءة فقد قال النووي في شرح مسلم: المشهور من مذهب الشافعى أنه لا يصل ثوابها إلى الميت. وقال بعض أصحابنا: يصل ثوابها للميت بمجرد قصده بها ولو بعدها وعليه الأئمة الثلاثة واختاره كثيرون من أئمتنا،

## മരിച്ചവർക്കുവേണ്ടി ഖുർആൻ പാരായണം

ഖുർആൻ പാരായണത്തിന്റെ പ്രതിഫലം മരിച്ചയാൾക്ക് ലഭിക്കുകയില്ലെന്ന് പ്രസിദ്ധമായ ഒരഭിപ്രാ
യമുണ്ട് ശാഫിഈ മദ്ഹബിൽ എന്ന് ശറഹു മുസ്‌ലിമിൽ ഇമാം നവവി(റ) പറഞ്ഞിട്ടുണ്ട്.[3] എന്നാൽ
ഓതിക്കഴിഞ്ഞ ശേഷമാണെങ്കിൽ പോലും അതിന്റെ പ്രതിഫലം മയ്യിത്തിനാണെന്ന് കരുതിയാൽ മാത്രം
ഖുർആൻ പാരായണത്തിന്റെ പ്രതിഫലം മയ്യിത്തിന് ലഭിക്കുമെന്ന് ശാഫിഈ(റ)ന്റെ അനുയായിക
ളിൽ ചിലർ പറഞ്ഞിട്ടുണ്ട്. മറ്റു മൂന്നു മദ്ഹബിന്റെ ഇമാമുകളും ഈ അഭിപ്രായക്കാരാണ്. നമ്മുടെ
ഇമാമുകളിൽ ഭൂരിപക്ഷവും പ്രാമാണികത കൽപിച്ചിട്ടുള്ളതും ഈ അഭിപ്രായത്തിനു തന്നെ. ഇമാം
സുബ്കി(റ)യും മറ്റും ഇതിനെ ബലപ്പെടുത്തിയിട്ടുമുണ്ട്. മയ്യിത്തിന് ഫലം ലഭിക്കണമെന്നുദ്ദേശിച്ച്
ഖുർആനിൽ നിന്നൽപം പാരായണം ചെയ്താൽ മയ്യിത്തിന് ഫലം ചെയ്യുമെന്നാണ് ഹദീസിൽ നിന്ന്
മനസ്സിലാക്കാൻ കഴിയുന്നതെന്ന് ഇമാം സുബ്കി(റ) പറയുകയും അദ്ദേഹമത് വിശദീകരിക്കുകയും
ചെയ്തിരിക്കുന്നു. മയ്യിത്തിന്റെ അടുത്തു നിന്നല്ലാതെ ഖുർആൻ പാരായണം നടത്തുകയും അതിന്റെ

1. ജീവിച്ചിരിക്കുന്നവൻ തനിക്കുവേണ്ടി പ്രാർത്ഥിച്ചാലും ഇപ്രകാരം തന്നെയാണല്ലോ.
2. ഹദീസ്: പേജ് 359ൽ
3. ഖുർആൻ പാരായണത്തിന്റെ പ്രതിഫലം പാരായണംചെയ്തവനാണോ, അതല്ല മയ്യിത്തിന് ലഭിക്കുമോ എന്നതാണ് ഇവിടെ
ചർച്ച. ഇമാം നവവി(റ) ഉദ്ധരിച്ച പ്രസിദ്ധ അഭിപ്രായമനുസരിച്ച് പാരായണ പ്രതിഫലം പാരായണം ചെയ്തവർക്കാണ്.
മയ്യിത്തിന്റെ അടുത്ത് ചെയ്യപ്പെടുന്നതിലൂടെ അല്ലെങ്കിൽ പാരായണ ശേഷം അവനു വേണ്ടി ദുആ ചെയ്യുന്നതിലൂടെ ലഭി
ക്കുന്ന അനുഗ്രഹവും ഉപകാരവുമാണ് മയ്യിത്തിന് ലഭിക്കുന്നത്. ഏതായാലും മയ്യിത്തിന്റെ അടുത്ത്/ഖബറിങ്ങൽ ഖുർആൻ
പാരായണം ചെയ്യരുതെന്നോ അതിൽ ഉപകാരമില്ലെന്നോ ഇമാമുകളാരും പറഞ്ഞിട്ടില്ല. പ്രത്യുത ഉത്തമ നൂറ്റാണ്ടുകളിലും
ശേഷവും മുസ്‌ലിംകൾ മരിച്ചവർക്കു വേണ്ടി നിരാക്ഷേപം ഖുർആൻ പാരായണം ചെയ്തിരുന്നുവെന്നാണ് ഇമാമുകൾ രേഖ
പ്പെടുത്തിയിട്ടുള്ളത്. പാരായണ ശേഷം എനിക്ക് ലഭിക്കുന്നത് പോലെയുള്ള പ്രതിഫലം മയ്യിത്തിന് നൽകണമേ എന്ന്
പ്രാർത്ഥിച്ചാൽ ഉപകരിക്കുമെന്നത് തീർച്ചയാണ്. ദുആ ഉപകരിക്കുമെന്നത് ഇജ്മാഅ് ആണല്ലോ. മരിച്ചവരുടെ അടുത്ത
നിങ്ങൾ ദുആ ചെയ്യണമെന്ന് ഹദീസിൽ ഉണ്ടു താനും.

واعتمده السبكي وغيره فقال: والذي دل عليه الخبر بالاستنباط أن بعض القرآن إذا قصد به نفع الميت نفعه وبين ذلك وحمل جمع عدم الوصول الذي قاله النووي على ما إذا قرأ لا بحضرة الميت ولم ينو القارئ ثواب قراءته له أو نواه ولم يدع، وقد نص الشافعي والأصحاب على ندب قراءة ما تيسر عند الميت والدعاء عقبها أي لأنه حينئذ أرجي للإجابة ولأن الميت تناله بركة القراءة كالحي الحاضر. قال ابن الصلاح: وينبغي الجزم بنفع: اللهم أوصل ثواب ما قرأته. أي مثله فهو المراد وإن لم يصرح به لفلان لأنه إذا نفعه الدعاء بما ليس للداعي فما له أولى ويجري هذا في سائر الأعمال من صلاة وصوم وغيرهما.

പ്രതിഫലം മയ്യിത്തിന് ലഭിക്കണമെന്ന് പാരായണം ചെയ്യുന്നവൻ കരുതാതിരിക്കുകയോ അല്ലെങ്കിൽ അങ്ങനെ കരുതി പ്രാർത്ഥിക്കാതിരിക്കുകയോ ചെയ്താൽ അതിന്റെ പ്രതിഫലം മയ്യിത്തിന് എത്തുകയില്ലെന്നാണ് ഇമാം നവവി(റ) പറഞ്ഞതിന്റെ ഉദ്ദേശ്യമെന്ന് ഒരു സംഘം പണ്ഡിതന്മാർ വ്യാഖ്യാനിച്ചിരിക്കുന്നു. മയ്യിത്തിന്റെയടുത്ത് വെച്ച് സാധിക്കുന്നത്ര ഖുർആൻ പാരായണം ചെയ്യലും അതിന്റെ ഉടനെ തന്നെ പ്രാർത്ഥിക്കലും സുന്നത്താണെന്ന് ഇമാം ശാഫിഈ(റ)യും അനുയായികളും വ്യക്തമാക്കിയിരിക്കുന്നു. കാരണം ഖുർആൻ പാരായണം ചെയ്ത ഉടനെയുള്ള പ്രാർത്ഥന ഉത്തരം ലഭിക്കാൻ കൂടുതൽ സാധ്യതയുള്ള സമയമാണ്. മയ്യിത്തിനു ഖുർആൻ പാരായണത്തിന്റെ ബറക്കത്ത് എത്തുകയും ചെയ്യും. അവിടെ ഹാജറുള്ള ജീവിച്ചിരിക്കുന്നവർക്കെന്ന പോലെ തന്നെ.

“അല്ലാഹുവേ... ഞാൻ ഓതിയതിന് എനിക്ക് ലഭിക്കുന്ന പ്രതിഫലത്തിന് തുല്യമായ പ്രതിഫലം നീ ഇന്ന വ്യക്തിക്ക് നൽകേണമേ” എന്നൊരാൾ പ്രാർത്ഥിക്കുന്നപക്ഷം, അത് മയ്യിത്തിന് ഫലം ചെയ്യുമെന്ന് ഉറപ്പിച്ചു പറയേണ്ടതനിവാര്യമാണ് - തുല്യമായത് എന്ന് വ്യക്തമാക്കിയിട്ടില്ലെങ്കിലും അതാണുദ്ദേശ്യം - കാരണം പ്രാർത്ഥിക്കുന്നവൻ തനിക്കുദ്ദേശിക്കാത്ത ഒന്ന് മയ്യിത്തിന് പ്രാർത്ഥിച്ചാൽ തന്നെ ഫലം ചെയ്യുമെങ്കിൽ തനിക്കും കൂടി ഉദ്ദേശിച്ചു ദുആ ചെയ്താൽ കൂടുതൽ ഫലം ചെയ്യുമല്ലോ. ഇത് നിസ്കാരം, നോമ്പ് എന്നിവയിലും മറ്റു കർമങ്ങളിലും ബാധകമാണ്. ഇപ്രകാരം ഇമാം ഇബ്നു സ്വലാഹ്(റ) പ്രസ്താവിച്ചിരിക്കുന്നു.[1]

1. ഉദാ: ഒരു നോമ്പനുഷ്ടിച്ച് അതിന്റെ തുല്യമായ പ്രതിഫലം മരിച്ചുപോയ പിതാവിന്ന് നൽകാൻ പ്രാർത്ഥിക്കുക.

## باب الفرائض

أي مسائل قسمة المواريث جمع فريضة بمعنى مفروضة والفرض لغة التقدير، وشرعاً هنا نصيب مقدر للوارث وهو من الرجال عشرة ابن وابنه وأب وأبوه وأخ مطلقاً وابنه إلاّ من الأم وعم وابنه إلاّ للأم وزوج وذو ولاء، ومن النساء سبع بنت وبنت ابن وأم وجدة وأخت وزوجة وذات ولاء، ولو فقد الورثة كلهم فأصل المذهب أنه لا يورث ذوو الأرحام ولا يرد على أهل الفرض فيما إذا وجد بعضهم بل المال لبيت المال، ثم إن لم ينتظم بيت المال رد ما فضل عنهم عليهم غير الزوجين بنسبة الفروض ثم ذوي الأرحام وهو أحد عشر ولد بنت وأخت وبنت أخ وعم وعم لأم وخال وخالة وعمة وابو أم وأم أبى أم وولد أخ لأم.

**(الفروض)** المقدرة **(في كتاب الله)** ستة: ثلثان

### അധ്യായം-13

# അനന്തരാവകാശം

അനന്തരസ്വത്ത് വീതംവെക്കുന്ന ക്രമങ്ങൾ വിവരിക്കുന്ന അധ്യായമാണിത്. فَرَائِض എന്ന പദം നിശ്ചിത ഓഹരി എന്നർത്ഥമുള്ള فَرِيضَة ന്റെ ബഹുവചനമാണ്. فرض എന്നതിന്റെ ഭാഷാർത്ഥം നിശ്ചയിക്കുക എന്നാണ്. ഇവിടെ ശറഇൽ അതിന്റെ വിവക്ഷ അനന്തരാവകാശികൾക്ക് ശർഇൽ നിശ്ചയിക്കപ്പെട്ട നിശ്ചിത വിഹിതം എന്നാകുന്നു.

പുരുഷന്മാരിൽ നിന്ന് അനന്തരമെടുക്കുന്നവർ പത്ത് 1. മകൻ 2. മകന്റെ മകൻ 3. പിതാവ് 4. പിതാവിന്റെ പിതാവ് 5. സഹോദരൻ[1] 6. മാതാപിതാക്കളൊത്ത സഹോദരന്റെയും പിതാവ് ഒത്ത സഹോദരന്റെയും പുത്രൻ 7. പിതൃസഹോദരൻ 8. പിതൃവ്യപുത്രൻ, മാതാവൊത്ത പിതൃവ്യനും അദ്ദേഹത്തിന്റെ പുത്രനും ഉൾപ്പെടുകയില്ല 9. ഭർത്താവ് 10. അടിമത്വമോചന ബന്ധമുള്ളവർ.

സ്ത്രീകളിൽനിന്നുള്ള അവകാശികൾ ഏഴ് (1) മകൾ (2) മകന്റെ മകൾ (3) മാതാവ് (4) മാതാമഹിയും പിതാമഹിയും. (5) സഹോദരി (6) ഭാര്യ (7) അടിമത്വമോചന ബന്ധമുള്ളവൾ. അനന്തരാവകാശികൾ ആരുമില്ലെന്ന് വന്നാലും "ദവുൽ അർഹാം" (മേൽ പറഞ്ഞവരല്ലാത്ത അവകാശികൾ) അനന്തരമെടുക്കുകയില്ലെന്നും അനന്തരാവകാശികളിൽ ചിലർ മാത്രം ഉള്ളപ്പോൾ അവർക്ക് വീതിച്ച ശേഷം ബാക്കിയുള്ളത് അവർക്കു തന്നെ നൽകരുതെന്നും മറിച്ച് അത് പൊതുഖജനാവിലേക്കാണെടുക്കേണ്ടതെന്നുമാണ് ശാഫിഈ മദ്ഹബിൽ അടിസ്ഥാന പരമായി അറിയപ്പെട്ടത്. ബൈത്തുൽമാൽ നിലവിലില്ലെങ്കിൽ അവകാശികളുടെ വിഹിതം കഴിച്ചു ശേഷിക്കുന്നത് ഭാര്യ ഭർത്താക്കളൊഴികെയുള്ള മറ്റവകാശികൾക്ക് തന്നെ അവരുടെ വിഹിതത്തിന്റെ തോതനുസരിച്ച് നൽകണം. പിന്നെ നൽകേണ്ടത് ദവുൽ അർഹാമിനാണ്.[2] എന്ന് ശാഫിഈ മദ്ഹബിലെ അടിസ്ഥാന നിയമം അനുശാസിക്കുന്നു.

"ദവുൽ അർഹാം" പതിനൊന്ന് വിഭാഗമാകുന്നു. (1) മകളുടെ മക്കൾ (2) സഹോദരിയുടെ മക്കൾ (3) സഹോദരന്റെ പുത്രിമാർ (4) പിതൃവ്യ പുത്രിമാർ (5) മാതാവൊത്ത പിതൃവ്യൻ (6) മാതൃ സഹോദരൻ (7) മാതൃ സഹോദരി (8) പിതൃ സഹോദരി (9) ഉമ്മയുടെ പിതാവ് (10) മാതാവിന്റെ പിതാവിന്റെ ഉമ്മ (11) മാതാവൊത്ത സഹോദരന്റെ മക്കൾ.

### ഓഹരികൾ

അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ നിശ്ചയിക്കപ്പെട്ട ഓഹരികൾ ആറ്. (1) മൂന്നിൽ രണ്ട് (2) പകുതി (3)

1. *മതാപിതാക്കളോ മാതാവോ പിതാവോ മാത്രമോ ഒത്തത്.*
2. *ശേഷിക്കുന്നത് നൽകാൻ അവകാശികൾ ആരും ഇല്ലാതിരിക്കുകയോ ഉണ്ടെങ്കിലും നൽകാനാവാത്ത ഭാര്യാഭർത്താക്കളിലൊരാളോ ആണെങ്കിൽ പിന്നെ നൽകേണ്ടത് ഇവർക്കാണ് എന്ന്.*

ونصف وربع وثمن وثلث وسدس فالـ(**ثلثان**) فرض أربعة (**لاثنين**) فأكثر (**من بنت وبنت ابن وأخت لأبوين اولأب وعصب كلا**) من البنت وبنت الأبن والأخت لأبوين أو لأب (**أخ ساوى**) له في الرتبة والادلاء، فلا يعصب ابن الابن البنت ولا ابن ابن الابن بنت ابن لعدم المساواة في الرتبة، ولا يعصب الأخ لأبوين الأخت لأب ولا الأخ لأب الأخت لأبوين لعدم المساواة في الادلاء وإن تساويا في الرتبة (**و**) عصب (**الأخريين**) أي الأخت لأبوين أو لأب (**الأوليان**) وهما البنت وبنت الابن، والمعنى أن الأخت لأبوين أو لأب مع البنت أو بنت الابن تكون عصبة فتسقط أخت لأبوين أو لأب اجتمعت مـــع بنت أو بنت ابن أخا لأب كما يسقط الأخ الأخ لأب (**ونصف**) فرض خمسة (**لهن**) أي لمن ذكرن حال كونهن (**منفردات**) عن أخواتهن وعن معصبهن (**ولزوج ليس لزوجته فرع**) وارث ذكراً كان أو أنثى (**وربع**) فرض اثنين (**له**) أي للزوج

നാലിൽ ഒന്ന് (4) എട്ടിൽ ഒന്ന് (5) മൂന്നിൽ ഒന്ന് (6) ആറിലൊന്ന്.

നാലു വിഭാഗത്തിന്റെ വിഹിതമാണ് മൂന്നിൽ രണ്ട്. -സുലുസാനി- പെൺമക്കൾ, മകന്റെ പെൺമക്കൾ, മാതാപിതാക്കളൊത്ത സഹോദരിമാർ, പിതാവൊത്ത സഹോദരിമാർ എന്നിവർ ഒന്നിലധികം ഉണ്ടെങ്കിൽ അവർ മൂന്നിൽ രണ്ടിന്റെ അവകാശികളാണ്. മരിച്ച വ്യക്തിയോട് അടുപ്പത്തിലും പദവിയിലും ഈ നാല് വിഭാഗത്തിൽ ഓരോരുത്തരോടും പരസ്പരം തുല്യ നിലയിലുള്ള അവരുടെ സഹോദരൻ അവരെയെല്ലാം അസബ[1] ആക്കുന്നതാണ്.

മകന്റെ മകൻ മകളെയും മകന്റെ മകന്റെ മകൻ മകന്റെ മകളെയും അസ്വബയാക്കുകയില്ല. പദവിയിൽ അവർ തുല്യരല്ല എന്നതാണ് കാരണം. മാതാപിതാക്കളിലൊത്ത സഹോദരൻ പിതാവൊത്ത സഹോദരിയേയും പിതാവൊത്ത സഹോദരൻ മാതാപിതാക്കളൊത്ത സഹോദരിയെയും അസ്വബയാക്കുകയില്ല. പദവിയിൽ അവർ തുല്യരാണെങ്കിലും മയ്യിത്തുമായുള്ള അടുപ്പത്തിൽ അവർ തുല്യരല്ല. അവസാനം പറഞ്ഞ രണ്ടു വിഭാഗത്തെ - മാതാപിതാക്കളൊത്ത സഹോദരി, പിതാവൊത്ത സഹോദരി - ആദ്യം പറഞ്ഞ രണ്ടു വിഭാഗം - മകളും, മകന്റെ മകളും - അസ്വബ ആക്കും.

മാതാപിതാക്കളൊത്ത സഹോദരിയോ പിതാവൊത്ത സഹോദരിയോ മകളുടെ കൂടെയോ മകന്റെ മകളുടെ കൂടെയോ ഉണ്ടാവുമ്പോൾ സഹോദരി അസ്വബയാകും എന്നു സാരം. അപ്പോൾ മകളുടെയോ മകന്റെ മകളുടെയോ കൂടെയുള്ള മാതാപിതാക്കളൊത്ത സഹോദരി പിതാവൊത്ത സഹോദരനെ അവകാശമില്ലാതെയാക്കുന്നതാണ്. മാതാപിതാക്കളൊത്ത സഹോദരൻ പിതാവൊത്ത സഹോദരനെ അവകാശിയല്ലാതാക്കുന്നതുപോലെ തന്നെയാണിതും.

പകുതി, അഞ്ചു വിഭാഗത്തിന്റെ ഓഹരിയാണ്. മേൽ പറയപ്പെട്ട നാലു വിഭാഗം സ്ത്രീകൾ അവരുടെ സഹോദരിമാരും അസ്വബയാക്കുന്നവരും ഇല്ലാതെ തനിച്ചാവുമ്പോൾ മരിച്ചയാളുടെ സ്വത്തിന്റെ പകുതിക്ക് അവകാശികളാണ്. 5. ഭാര്യ മരിക്കുമ്പോൾ, അവർക്ക് അനന്തരമെടുക്കുന്ന ആൺ, പെൺ മക്കളില്ലെങ്കിൽ ഭർത്താവ് അവളുടെ ധനത്തിന്റെ പകുതിക്ക് അവകാശിയാകുന്നു.

രണ്ട് വിഭാഗത്തിന്റെ ഓഹരിയാണ് നാലിൽ ഒന്ന്. മരിച്ച ഭാര്യക്ക് മക്കളുണ്ടാവുമ്പോൾ ഭർത്താവും, ഭർത്താവിന് മക്കളില്ലാതിരിക്കുമ്പോൾ ഒന്നോ കൂടുതലോ ഭാര്യമാരും നാലിലൊന്നിന്റെ അവകാശികളാണ്.

എട്ടിൽ ഒന്ന്, മരിച്ച ഭർത്താവിന് മക്കളുണ്ടാവുമ്പോൾ ഭാര്യക്ക് ലഭിക്കുന്ന ഓഹരി എട്ടിലൊന്നായിരിക്കും.

മൂന്നിലൊന്ന് രണ്ടു പേരുടെ ഓഹരിയാണ്. മയ്യിത്തിന് അനന്തരാവകാശികളായ സന്താനങ്ങളോ

1. *മറ്റവകാശികളുടെ വിഹിതം കഴിച്ച് ശേഷിക്കുന്നതു മൊത്തമായെടുക്കലാണിത്. (ആണിന്റെ പകുതി പെണ്ണിന് എന്ന നിലക്കായിരിക്കും അവർക്ക് അപ്പോൾ ലഭിക്കുക)*

**(معه)** أي مع فرعها **(و)** ربع **(لها)** أي لزوجة فأكثر **(دونه)** أي دون فرع له **(وثمن لها)** أي للزوجة **(معه)** أي مع فرع لزوجها **(وثلث)** فرض اثنين **(لأم ليس لميتها فرع)** وارث **(ولا عدد)** اثنان فأكثر **(من إخوة)** ذكرا كان أو أنثى **(ولو لديها)** أي ولدي أم فأكثر يستوي فيه الذكر والأنثى **(وسدس)** فرض سبعة **(لأب وجد لميِّتهما فرع)** وارث **(وأم لميتها ذلك أو عدد من إخوة)** وأخوات اثنان فأكثر **(وجدة)** أم أب وأم أم وإن علتا سواء كان معها ولد أم لا هذا إن لم تدل بذكر بين أنثيين، فإن أدلت به كأم أبي أم لم ترث بخصوص القرابة لأنها من ذوي الأرحام **(وبنت ابن فأكثر مع بنت أو بنت ابن أعلى)** منها **(وأخت فأكثر لأب مع أخت لأبوين وواحد من ولد أم)** ذكرا كان أو غيره **(وثلث باق)** بعد فرض الزوج أو الزوجة **(لأم مع أحد زوجين وأب)** لا ثلث الجميع ليأخذ الأب مثلي ما تأخذه الأم فإن كانت مع زوج وأب فالمسألة من ستة للزوج ثلاثة وللأب اثنان وللأم واحد، وإن كانت مع زوجة وأب فالمسئلة من أربعة للزوجة واحد وللأم واحد وللأب اثنان، واستبقوا فيهما لفظ

രണ്ടോ കൂടുതലോ സഹോദരങ്ങളോ - ആണായാലും പെണ്ണായാലും - ഇല്ലെങ്കിൽ- മാതാവിന് മൂന്നിലൊന്ന് ലഭിക്കും.[1] പരേതന്ന് രണ്ടോ അതിൽ കൂടുതലോ മാതൃ സന്തതികൾ ഉണ്ടെങ്കിൽ അവർക്കും മൂന്നിലൊന്ന് ലഭിക്കും. മാതൃ സന്തതികൾ ആണായാലും പെണ്ണായാലും ഒരു പോലെയാണ് ലഭിക്കുക.

ആറിൽ ഒന്ന് ഏഴ് വിഭാഗത്തിന്റെ ഓഹരിയാണ്. മയ്യിത്തിന് അനന്തരാവകാശിയായ സന്താനമുണ്ടെങ്കിൽ പിതാവ്, പിതാമഹൻ എന്നിവർക്ക് ആറിലൊന്നിന്റെ അവകാശം ലഭിക്കും. മയ്യിത്തിന് അനന്തരാവകാശികളായ സന്താനങ്ങളോ രണ്ടോ അതിൽ കൂടുതലോ സഹോദര സഹോദരിമാരോ ഉള്ളപ്പോൾ മാതാവ്, തന്റെ പിതാവിന്റെ ഉമ്മക്കും മാതാവിന്റെ ഉമ്മക്കും ആറിലൊന്നിന്റെ അവകാശം തന്നെയാണുള്ളത്. - അവർ എത്ര മുകളിലുള്ളവരാണെങ്കിലും അവരുടെ കൂടെ മാതൃ സന്തതി ഉണ്ടെങ്കിലും ഇല്ലെങ്കിലും ആറിൽ ഒന്നിൽ മാറ്റമില്ല. ഭാര്യ/ഭർത്താവിന്റെയും അവകാശം കഴിച്ച് ബാക്കിയുള്ളതിന്റെ മൂന്നിൽ ഒന്നായിരിക്കും. അത് പിറകെ വരുന്നുണ്ട്. തന്നെകാൾ മുകളിലുള്ള പൗത്രിയുടെയോ, മകളുടെയോ കൂടെ ഒന്നോ കൂടുതലോ പൗത്രിമാർ, മാതാപിതാക്കളൊത്ത സഹോദരിയുടെ കൂടെ പിതാവൊത്ത സഹോദരി -ഒന്നോ കൂടുതലോ-, പുരുഷനോ സ്ത്രീയോ ആയ ഒരു മാതൃ സന്താനം, എന്നിവർക്കും ആറിലൊന്നാണ് ലഭിക്കുക.

ഭാര്യ ഭർത്താക്കളിൽ ഒരാളും പിതാവും ഉണ്ടാവുമ്പോൾ ഭാര്യഭർത്താക്കളിലൊരാൾക്കുള്ള വിഹിതം നൽകി ബാക്കിയുള്ളതിന്റെ മൂന്നിലൊന്നാണ് ഉമ്മക്ക് ലഭിക്കുക. ആകെ സ്വത്തിന്റെ മൂന്നിലൊന്നല്ല. മാതാവിന് ലഭിക്കുന്നതിന്റെ ഇരട്ടി പിതാവിന് ലഭിക്കാനാണിത്. അപ്പോൾ മാതാവും പിതാവും ഭർത്താവും അവകാശികളാവുന്ന മസ്അലയിൽ സ്വത്ത് ആറു ഓഹരി വെക്കണം. അതിൽ മൂന്ന് ഓഹരി ഭർത്താവിനും പിതാവിന് രണ്ടും മാതാവിന് ഒരു ഓഹരിയുമായിരിക്കും ലഭിക്കുക. ഭാര്യയും മാതാപിതാക്കളും അവകാശികളാവുന്ന മസ്അലയിൽ സ്വത്ത് നാല് ഓഹരിയാണ് ചെയ്യേണ്ടത്. അതിൽ ഒന്ന് ഭാര്യക്കും ഒന്ന് മാതാവിനും രണ്ട് പിതാവിനും ലഭിക്കും. ഈ രണ്ടു മസ്അലയിലും പണ്ഡിതന്മാർ മാതാവിന് “മൂന്നിലൊന്ന്” എന്നു പറയുന്നത് وَوَرِثَهُ أَبَوَاهُ فَلِأُمِّهِ الثُّلُثُ (അവനെ മാതാപിതാക്കൾ അനന്തരമെടുക്കുകയും ചെയ്യുമ്പോൾ മാതാവിന് മൂന്നിലൊന്ന് ഉണ്ട്) എന്ന ഖുർആനിലെ പ്രയോഗത്തോട് യോജിക്കുക എന്ന മര്യാദ പാലിക്കാൻ വേണ്ടിയാണ്. അങ്ങനെ അല്ലായിരുന്നെങ്കിൽ ഒന്നാമത്തെ മസ്അലയിൽ [2] ആറിലൊന്ന് എന്നും രണ്ടാമത്തേതിൽ[3] നാലിലൊന്ന് എന്നുമായിരുന്നു പറയേണ്ടിയിരുന്നത്.

1. ഉമ്മ ഭാര്യഭർത്താക്കന്മാരിലൊരാളും ബാപ്പയും കൂടെ ഇല്ലാത്തപ്പോഴാണിത്. ഇങ്ങിനെ വന്നാൽ സുലുസുൽ ബാഖി -. ഭാര്യ/ഭർത്താവിന്റെ അവകാശം കഴിച്ച് ബാക്കിയുള്ളതിന്റെ 3ൽ ഒന്നായിരിക്കും.
2. ഭർത്താവ്, മാതാവ്, പിതാവ്
3. ഭാര്യ, മാതാവ്, പിതാവ്.

الثلث محافظة على الأدب في موافقة قوله تعالى: ﴿وورثه أبواه فلأمه الثلث﴾ (النساء: ١١) وإلا فما تأخذه الأم في الأولى سدس وفي الثانية ربع.

**(ويحجب ولد ابن بابن أو ابن ابن أقرب منه و)** يحجب **(جد بأب و)** تحجب **(جدة لأم بأم)** لأنها أدلت بها **(و)** جدة **(لأب بأب)** لأنها أدلت به **(وأم)** بالإجماع **(و)** يحجب **(أخ لأبوين بأب وابن)** وابنه وإن نزل **(و)** يحجب أخ **(لأب بهما)** أي بأب وابن **(وبأخ لأبوين)** وبأخت لأبوين معها بنت أو بنت ابن كما سيأتي **(و)** يحجب أخ **(لأم بأب)** وأبيه وإن علا **(وفرع)** وارث للميت وإن نزل ذكرا كان أو غيره **(و)** يحجب **(ابن أخ لأبوين بأب وجد وابن)** وابنه وإن نزل **(وأخ)** لأبوين أو لأب **(و)** يحجب أبن أخ **(لأب بهؤلاء)** الستة **(وبابن أخ لابوين)** لأنه أقوى منه، ويحجب عم لأبوين بهؤلاء السبعة وبابن أخ لأب وعم لأب بهؤلاء الثمانية وبعم لأبوين وابن عم لأبوين بهؤلاء التسعة وبعم لأب وابن عم لأب بهؤلاء العشرة وبابن عم لأبوين، ويحجب ابن ابن أخ لأبوين بابن أخ لأب لأنه أقرب منه وبنات الأبن بابن أو بنتين فأكثر للميت إن لم

## അവകാശം തടയപ്പെടുന്നവർ

മകനുള്ളപ്പോൾ മകന്റെ മകനും മരിച്ച വ്യക്തിയുമായി അടുത്ത പൗത്രനുണ്ടാവുമ്പോൾ അകന്ന പൗത്രനും അവകാശം ലഭിക്കുകയില്ല. പിതാവുള്ളപ്പോൾ പിതാമഹനും മാതാവുള്ളപ്പോൾ മാതാമഹിക്കും - മാതാമഹി, മാതാവുമായാണ് മരിച്ച വ്യക്തിയിലേക്ക് ബന്ധിക്കുന്നത് എന്നതാണ് കാരണം- സ്വത്ത് ലഭിക്കുകയില്ല. പിതാമഹിക്ക് പിതാവ് ഉള്ളപ്പോഴും - കാരണം പിതാമഹി, പിതാവിലൂടെയാണ് മരിച്ച വ്യക്തിയിലേക്ക് ബന്ധിക്കുന്നത് - മാതാവ് ഉള്ളപ്പോഴും സ്വത്ത് ലഭിക്കുകയില്ല. ഇതിൽ പണ്ഡിതന്മാർക്ക് ഏകാഭിപ്രായമാണ്.

പിതാവ്, പുത്രൻ, പൗത്രൻ -എത്ര താഴെയുള്ളവനാണെങ്കിലും - എന്നിവർ മാതാപിതാക്കളൊത്ത സഹോദരന്റെ അവകാശം തടയും. പിതാവ്, മകൻ, മാതാപിതാക്കളൊത്ത സഹോദരൻ എന്നിവരും മകളുടെയോ മകന്റെ മകളുടെയോ കൂടെയാവുമ്പോൾ മാതാപിതാക്കളൊത്ത സഹോദരിയും പിതാവൊത്ത സഹോദരന്റെ അവകാശം തടയും. ഇതിന്റെ വിവരണം ശേഷം വരുന്നുണ്ട്.

പിതാവ് പിതാവിന്റെ പിതാവ് - അവൻ എത്ര മേലെയുള്ളവനാണെങ്കിലും - മയ്യിത്തിന്റെ അവകാശികളായ സന്താനം - എത്ര താഴെയുള്ളവനാണെങ്കിലും, സ്ത്രീയോ പുരുഷനോ ആണെങ്കിലും - എന്നിവർ മുഖേന മാതാവൊത്ത സഹോദരന്റെ അവകാശം തടയപ്പെടും. പിതാവ്, പിതാമഹൻ, മകൻ, മകന്റെ മകൻ - എത്ര താഴെയുള്ളവനാണെങ്കിലും - മാതാപിതാക്കളൊത്ത സഹോദരൻ അല്ലെങ്കിൽ പിതാവൊത്ത സഹോദരൻ എന്നിവർ മുഖേന മാതാപിതാക്കളൊത്ത സഹോദരന്റെ മകന്റെ അവകാശം തടയപ്പെടും. ഈ ആറു വിഭാഗവും മാതാപിതാക്കളൊത്ത സഹോദരന്റെ പുത്രനും പിതാവൊത്ത സഹോദര പുത്രന്റെ അവകാശം തടയും. കാരണം അവൻ ശക്തമായ ബന്ധമുള്ളവനാണ്.[1] ഈ ഏഴു വിഭാഗവും പിതാവൊത്ത സഹോദരപുത്രനും മുഖേന മാതാപിതാക്കളൊത്ത പിതൃവ്യന്റെ അവകാശം തടയപ്പെടും. മേൽപറഞ്ഞ എട്ടു വിഭാഗവും മാതാപിതാക്കളൊത്ത പിതൃവ്യനും പിതാവൊത്ത പിതൃവ്യന്റെ അവകാശം തടയും. മേൽപറഞ്ഞ ഒമ്പതു വിഭാഗവും പിതാവൊത്ത പിതൃവ്യനും മാതാപിതാക്കളൊത്ത പിതൃവ്യപുത്രന്റെ അവകാശം തടയും. മേൽപറഞ്ഞ പത്തു വിഭാഗവും മാതാപിതാക്കളൊത്ത പിതൃവ്യപുത്രനും പിതാവൊത്ത പിതൃവ്യപുത്രന്റെ അവകാശം തടയും.

മാതാപിതാക്കളൊത്ത സഹോദരന്റെ മകന്റെ മകന്റെ അവകാശം പിതാവൊത്ത സഹോദരപുത്രൻ മുഖേന തടയപ്പെടും. കാരണം സഹോദരന്റെ മകന് സഹോദരന്റെ പൗത്രനേക്കാൾ മയ്യിത്തിനോട് അടുത്ത ബന്ധമുണ്ട്. മകന്റെ പെൺമക്കൾക്ക് മകനെ കൊണ്ടും അവരെ അസ്വബയാക്കുന്ന സഹോ

1. മാതാപിതാക്കളൊത്ത സഹോദര പുത്രനാണ് പിതാവൊത്ത സഹോദര പുത്രനേക്കാൾ മയ്യിത്തുമായി ശക്തമായ അടുപ്പമുള്ളത്. കാരണം രണ്ടുനിലക്ക് ബന്ധമുണ്ടല്ലോ.

يعصب أخ أو ابن عم فإن عصبت به أخذت معه الباقي بعد ثلثي البنتين بالتعصيب والأخوات لأب بأختين لأبوين فأكثر إلاّ أن يكون معهن ذكر فيعصبهن ويحجبن أيضاً بأخت لأبوين معها بنت أو بنت ابن. واعلم أن ابن الابن كالابن إلاّ أنه ليس له مع البنت مثلاها، والجدة كالأم إلاّ أنهالا ترث الثلث ولا ثلث الباقي بل فرضها دائماًالسدس، والجد كالأب إلاّ أنه لا يحجب الاخوة لأبوين أو لأب، وبنت الأبن كالبنت إلاّ انها تحجب بالابن والأخ لأب كالأخ لأبوين إلاّ أنه ليس له مع الأخت لأبوين مثلاها.

**(وما فضل)** من التركة عمن له فرض من أصحاب الفروض **(أو الكل)** أي كل التركة إن لم يكن له ذو فرض **(لعصبة)** وتسقط عندالاستغراق **(وهي ابن فـ)**بعده **(إبنه)** وإن سفل **(فأب فأبوه)** وإن علا **(فأخ لأبوين فأخ لأب فبنوهما)** كذلك **(فعم لأبوين فلأب فبنوهما)** كذلك ثم عم الأب ثم بنوه ثم عم الجد ثم بنوه وهكذا **(فـ)** بعد عصبة النسب عصبة الولاء وهو

ദരനോ പിതൃവ്യപുത്രനോ ഇല്ലെങ്കിൽ മരിച്ച വ്യക്തിയുടെ രണ്ടോ അതിലധികമോ പെൺമക്കളെ കൊണ്ടും അവകാശം തടയപ്പെടും. സഹോദരനോ പിതൃവ്യപുത്രനോ അവരെ അസ്വബയാക്കുമെങ്കിൽ പെൺമക്കളുടെ വിഹിതമായ മൂന്നിൽ രണ്ട് അവർക്ക് നൽകി ബാക്കിയുള്ളത് സ്ത്രീയും പുരുഷനും ഉണ്ടാവുമ്പോൾ സ്ത്രീയുടെ ഇരട്ടി പുരുഷന് എന്നതോതിൽ അവർ അനന്തരമെടുക്കും. പിതാവൊത്ത സഹോദരികളോടു കൂടി അവരെ അസ്വബയാക്കുന്ന സഹോദരൻ ഇല്ലെങ്കിൽ മാതാപിതാക്കളൊത്ത രണ്ടോ അതിലധികമോ സഹോദരിമാരെ കൊണ്ട് അവരുടെ അവകാശം തടയപ്പെടും. അസ്വബയാക്കുന്ന സഹോദരനുണ്ടെങ്കിൽ അവരുടെ അവകാശം നൽകി ശേഷിക്കുന്നത് അവനോടൊപ്പം അവർക്കെടുക്കാം. മരിച്ച വ്യക്തിയുടെ മകളുടെയോ മകന്റെ മകളുടെയോ കൂടെയുള്ള മാതാപിതാക്കളൊത്ത സഹോദരിയെ കൊണ്ടും പിതാവൊത്ത സഹോദരിമാരുടെ അവകാശം തടയപ്പെടുന്നതാണ്.

ശ്രദ്ധിക്കുക: മകന്റെ മകൻ സ്വന്തം മകനെ പോലെ തന്നെയാണ്. എങ്കിലും മകളുണ്ടായിരിക്കുമ്പോൾ മകന്റെ മകന് മകൾക്ക് ലഭിക്കുന്നതിന്റെ ഇരട്ടി കിട്ടുകയില്ല. വല്ലിമ്മ[1] ഉമ്മയെ പോലെയാണ്. പക്ഷെ, മൊത്തം സ്വത്തിന്റെ മൂന്നിലൊന്നോ അവകാശികളുടെ വിഹിതം കഴിച്ചു ബാക്കിയുള്ളതിന്റെ മൂന്നിലൊന്നോ അവർക്ക് ലഭിക്കുകയില്ല. അവരുടെ വിഹിതം എപ്പോഴും ആറിലൊന്നായിരിക്കും. പിതാമഹൻ - പിതാവിനെ പോലെയാണ്. എങ്കിലും അവൻ മാതാപിതാക്കളൊത്ത സഹോദരന്മാരുടെയോ പിതാവൊത്ത സഹോദരന്മാരുടെയോ അവകാശം തടയുകയില്ല. മകന്റെ മകൾ മകളെ പോലെയാണ്. പക്ഷെ, മകൻ അവളുടെ അവകാശത്തെ തടയും. പിതാവൊത്ത സഹോദരൻ മതാപിതാക്കളൊത്ത സഹോദരനെ പോലെയാണ്. എങ്കിലും മാതാപിതാക്കളൊത്ത സഹോദരിയോടൊപ്പം അവന് അവളുടെ ഇരട്ടി ലഭിക്കുകയില്ല.

## അസ്വബക്കാർ (പാർശ്വ ബന്ധുക്കൾ)

നിശ്ചിത ഓഹരി നൽകേണ്ടവരുടെ ഓഹരി കഴിച്ചു ബാക്കി വരുന്നതും, നിശ്ചിത വിഹിതം ലഭിക്കേണ്ടവർ ആരുമില്ലെങ്കിൽ സ്വത്ത് മുഴുവനും അസ്വബക്കാർക്കാണ് ലഭിക്കുക. നിശ്ചിത ഓഹരിയെല്ലാം കൊടുത്ത ശേഷം ബാക്കി ഒന്നുമില്ലെങ്കിൽ അവർക്ക് ഒന്നും ലഭിക്കുകയുമില്ല. മകൻ ശേഷം മകന്റെ മകൻ - എത്ര താഴെയുള്ളവനാണെങ്കിലും - പിതാവ്, പിതാവിന്റെ പിതാവ് - എത്ര മേലെയുള്ളവനാണെങ്കിലും - പിന്നെ മാതാപിതാക്കളൊത്ത സഹോദരൻ പിന്നെ പിതാവൊത്ത സഹോദരൻ, ഇപ്രകാരം അവർ രണ്ടു പേരുടെയും പുത്രന്മാർ, മാതാപിതാക്കളൊത്ത പിതൃവ്യൻ, പിതാവൊത്ത പിതൃവ്യൻ, പിന്നെ ക്രമപ്രകാരം അവർ രണ്ടു പേരുടെയും പുത്രന്മാർ, പിന്നെ പിതാവിന്റെ പിതൃവ്യൻ, പിന്നെ അവന്റെ പുത്രന്മാർ, പിന്നെ പിതാമഹന്റെ പിതൃവ്യൻ, പിന്നെ അവന്റെ പുത്രന്മാർ, ഇങ്ങനെ ക്രമമനുസരിച്ച് അസ്വബക്കാരാകുന്നു.

1. *മാതാമഹിയും പിതാമഹിയും*

(معتق) ذكرا كان أو انثى (ف)بعد المعتق (ذكور عصبته) دون إناثهم ويؤخر هنا الجد عن الأخ وابنه فمعتق المعتق فعصبته (فلو اجتمع بنون وبنات أو اخوة وأخوات فالتركة) لهم (للذكر مثل حظ الأنثيين) وفضل الذكر بذلك لاختصاصه يلزوم ما لا يلزم الأنثى من الجهاد وغيره وولد ابن كولد وأخ لأب كأخ لأبوين فيما ذكر.

## (فصل) في بيان أصول المسائل

(أصل المسألة عدد الرؤوس إن كانت الورثة عصبات) كثلاثة بنين أو أعمام فأصلها ثلاثة (وقدر الذكر أنثيين إن اجتمعا) أي الصنفان من نسب ففي ابن وبنت يقسم المتروك على ثلاثة، للابن اثنان وللبنت واحد، ومخارج الفروض اثنان وثلاثة وأربعة وستة وثمانية واثنا عشر وأربعة وعشرون، فإن كان في المسألة فرضان فأكثر اكتفي عند تماثل المخرجين بأحدهما كنصفين في مسألة زوج وأخت فهي من الاثنين وعند تداخلهما بأكثرهما كسدس

കുടുംബ ബന്ധം വഴിയുള്ള അസ്വബ:യുടെ ശേഷം അടിമത്വ ബന്ധത്തിലൂടെയുള്ള അസ്വബക്കാരാണ് അവകാശികൾ. അടിമത്വ മോചനം ചെയ്ത വ്യക്തി - പുരുഷനായാലും സ്ത്രീ ആയാലും - പിന്നെ അയാളുടെ അസ്വബയിൽ പെട്ട പുരുഷന്മാർ - സ്ത്രീകളല്ല - പിന്നെ അടിമത്വ മോചനം ചെയ്തവനെ മോചിപ്പിച്ചവൻ, അവന്റെ അസ്വബക്കാർ എന്നിവരാണ് അടിമത്വ മോചനം ചെയ്ത വഴിക്കുള്ള അസ്വബക്കാർ. ഇവിടെ പിതാമഹനെ സഹോദരൻ, സഹോദര പുത്രൻ എന്നിവരെക്കാൾ പിന്തിക്കണം.

ആൺമക്കളും പെൺമക്കളും അല്ലെങ്കിൽ സഹോദരന്മാരും സഹോദരികളും ഒരുമിച്ചുകൂടിയാൽ രണ്ടു പെണ്ണിന്റെ വിഹിതം ഒരു പുരുഷന് എന്ന തോതിലാണ് അനന്തര സ്വത്ത് വിഹിതം ചെയ്യേണ്ടത്. സ്ത്രീക്ക് നിർബന്ധമില്ലാത്ത പല കാര്യങ്ങളും പുരുഷന് ബാധ്യതയുണ്ട് എന്ന അടിസ്ഥാനത്തിലാണ് സ്ത്രീയെക്കാൾ പുരുഷന് പ്രത്യേകത പരിഗണിക്കപ്പെട്ടത്. ഈ വിഷയത്തിൽ മകന്റെ സന്താനം സ്വന്തം സന്താനത്തെ പോലെയും പിതാവൊത്ത സഹോദരൻ മാതാപിതാക്കളൊത്ത സഹോദരനെ പോലെയുമാണ്.

## അടിസ്ഥാന ഓഹരികൾ

അനന്തരാവകാശികൾ അസ്വബ:ക്കാരാണെങ്കിൽ അവരുടെ തലയുടെ എണ്ണമാണ് അടിസ്ഥാന ഓഹരി. ഉദാഹരണം, അവകാശികൾ മൂന്നു ആൺമക്കളോ മൂന്നു പിതൃവ്യന്മാരോ ആണെങ്കിൽ അടിസ്ഥാന ഓഹരി മൂന്നാകുന്നു. കുടുംബ വഴിക്കുള്ള സ്ത്രീ പുരുഷന്മാർ ഒരുമിച്ചു കൂടിയാൽ ഒരു പുരുഷനെ രണ്ടായി പരിഗണിക്കണം. അപ്പോൾ ഒരു മകനും ഒരു മകളും ഉണ്ടാകുമ്പോൾ സ്വത്ത് മൂന്ന് ഓഹരി ചെയ്യണം. മകന് രണ്ട് ഓഹരിയും മകൾക്ക് ഒരു ഓഹരിയും ലഭിക്കുന്നതാണ്.

നിശ്ചിത ഓഹരികളുടെ അടിസ്ഥാന സംഖ്യകൾ രണ്ട്, മൂന്ന്, നാല്, ആറ്, എട്ട്, പന്ത്രണ്ട് ഇരുപത്തി നാല് എന്നിവയാണ്. ഒരു മസ്അലയിൽ രണ്ടോ അതിലധികമോ നിശ്ചിത വിഹിതമുണ്ടെങ്കിൽ അവയുടെ അടിസ്ഥാന സംഖ്യ തുല്യമാകുന്ന പക്ഷം അവയിലൊന്ന് അടിസ്ഥാനമായെടുത്താൽ മതി. ഭർത്താവും സഹോദരിയും അവകാശികളാകുന്ന മസ്അലയിൽ രണ്ടു പകുതി അതിന്നുദാഹരണമാണ്. ഇവിടെ രണ്ടിൽ നിന്നാണ് ഓഹരി ചെയ്യേണ്ടത്. രണ്ടു അടിസ്ഥാന ഓഹരികളിൽ ഒന്ന് മറ്റേതിൽ ശിഷ്ടം വരാതെ ഹരിക്കാൻ കഴിയുമെങ്കിൽ കൂടുതലുള്ള സംഖ്യയിൽ നിന്നാണ് ഓഹരി ചെയ്യേണ്ടത്. മാതാവ്, അവളുടെ രണ്ടു മക്കൾ, മാതാപിതാക്കളൊത്ത അല്ലെങ്കിൽ പിതാവൊത്ത സഹോദരൻ എന്നിവർ അവകാശികളാകുന്ന മസ്അലയിൽ ആറിലൊന്നും മൂന്നിലൊന്നുമാണ് അടിസ്ഥാന സംഖ്യകൾ. ഇവിടെ ആറിൽ നിന്നാണ് ഓഹരി ചെയ്യേണ്ടത്. ഭാര്യയും മാതാപിതാക്കളുമുള്ള മസ്അലയിലും ഇപ്രകാരം തന്നെ ഓഹരി ചെയ്യണം.

രണ്ടു അടിസ്ഥാന സംഖ്യയിൽ ഒന്ന് മറ്റേതിൽ ശിഷ്ടം വരാതെ ഹരിക്കാൻ കഴിയുകയില്ലെങ്കിൽ അവയിലൊന്നിന്റെ പകുതി കൊണ്ട് മറ്റേതിനെ ഗുണിച്ചാൽ കിട്ടുന്ന സംഖ്യയിൽ നിന്നാണ് ഓഹരി ചെയ്യേണ്ടത്. ഉദാ: മാതാവ്, ഭാര്യ, മകൻ എന്നിവരുള്ള മസ്അലയിലെ ആറിലൊന്ന്, എട്ടിലൊന്ന്.

وثلث في مسألة أم وولديها وأخ لأبوين أو لأب فهي من ستة، وكذا يكتفي في زوجة وأبوين وعند توافقهما بمضروب وفق أحدهما في الآخر كسدس وثمن في مسألة أم و زوجة وابن فهي من أربعة وعشرين حاصل ضرب وفق أحدهما وهو نصف الستة أو الثمانية في الآخر وعند تباينهما بمضروب أحدهما في الآخر كثلث وربع في مسألة أم وزوجة وأخ لأبوين أو لأب فهي من اثني عشر حاصل ضرب ثلاثة في أربعة.

**(وأصل)** مسألة **(كل فريضة فيها نصفان)** كزوج وأخت لأب **(أو نصف وما بقي)** كزوجة وأخ لأب **(اثنان)** مخرج النصف **(أو)** فيها **(ثلثان وثلث)** كأختين لأب وأختين لأم **(أو ثلثان وما بقي)** كبنتين وأخ لأب **(أو ثلث وما بقي)** كأم وعم **(ثلاثة)** مخرج الثلث **(أو)** فيها **(ربع وما بقي)** كزوجة وعم **(أربعة)** مخرج الربع **(أو)** فيها **(سدس وما بقي)** كأم وابن **(أو سدس وثلث)** كأم وأخوين لأم **(أو)** سدس **(وثلثان)** كأم وأختين لأب **(أو)** سدس **(ونصف)** كأم وبنت **(ستة)** مخرج السدس **(أو)** فيها **(ثمن وما بقي)** كزوجة

ഇവിടെ ഇരുപത്തിനാലിൽ നിന്നാണ് ഓഹരി ചെയ്യേണ്ടത്. എട്ട്, ആറ് എന്നിവയിലൊന്നിന്റെ പകുതി മറ്റേ സംഖ്യയിൽ ഗുണിച്ചാൽ കിട്ടുന്ന സംഖ്യയാണ് ഇരുപത്തിനാല്.

അടിസ്ഥാന ഓഹരിയുടെ രണ്ടു സംഖ്യകൾ പരസ്പര വിരുദ്ധമാണെങ്കിൽ അവ പരസ്പരം ഗുണിച്ചുകിട്ടുന്ന സംഖ്യയിൽ നിന്നാണ് ഓഹരി ചെയ്യേണ്ടത്. മാതാവ്, ഭാര്യ, മാതാപിതാക്കളൊത്ത സഹോദരൻ അല്ലെങ്കിൽ പിതാവൊത്ത സഹോദരൻ എന്നിവർ അവകാശികളാവുന്ന മസ്അലയിലെ മൂന്നിലൊന്നും നാലിലൊന്നും ഉദാഹരണം. മൂന്നിനെ നാലിൽ പെരുക്കിയാൽ കിട്ടുന്ന പന്ത്രണ്ടിൽ നിന്നാണ് ഓഹരി ചെയ്യേണ്ടത്.

രണ്ടു പകുതി നിശ്ചിത വിഹിതമായി വരുന്ന എല്ലാ മസ്അലയിലും - ഉദാ: ഭർത്താവും പിതാവൊത്ത സഹോദരനും അവകാശികളായി വരിക - പകുതി ഒരാൾക്കും ശേഷിക്കുന്നത് മറ്റൊരാൾക്കും അവകാശമായി ലഭിക്കുന്ന മസ്അലയിലും - ഭർത്താവും പിതാവൊത്ത സഹോദരനും അവകാശികളായി വരുന്നത് ഉദാഹരണം - പകുതിയുടെ ഉത്ഭവമായ രണ്ടാണ് അടിസ്ഥാന സംഖ്യ. മൂന്നിൽ രണ്ടും മൂന്നിലൊന്നും നിശ്ചിത വിഹിതമായി വരുന്ന മസ്അലയിലും - ഉദാ: പിതാവൊത്ത രണ്ടു സഹോദരിമാരും മാതാവൊത്ത രണ്ടു സഹോദരികളും അവകാശികളായി വരുന്ന മസ്അല - മൂന്നിൽ രണ്ടും ബാക്കിയുള്ളത് മറ്റേ വിഭാഗത്തിനും ലഭിക്കുന്ന മസ്അലയിലും - ഉദാ: രണ്ടു പെൺമക്കളും പിതാവൊത്ത സഹോദരനും അവകാശികളായി വരുന്ന മസ്അല - അല്ലെങ്കിൽ മൂന്നിലൊന്നും ശേഷിക്കുന്നത് മറ്റൊരാൾക്കും ലഭിക്കുന്ന മസ്അലയിലും - ഉദാ: ഉമ്മയും പിതൃവ്യനും അവകാശികളായി വരിക - മൂന്നിലൊന്നിന്റെ ഉത്ഭവമായ മൂന്നായിരിക്കും അടിസ്ഥാനസംഖ്യ.

നാലിലൊന്ന് ഒരു വിഹിതവും ബാക്കിയുള്ളത് മറ്റൊരാൾക്കുള്ള വിഹിതവുമായി വരുന്ന മസ്അലയിൽ - ഉദാ: ഭാര്യ, പിതൃവ്യൻ എന്നിവർ അവകാശികളാവുക - നാലിലൊന്നിന്റെ ഉത്ഭവമായ നാലാണ് അടിസ്ഥാനസംഖ്യ. ആറിലൊന്ന് ഒരാൾക്കും ശേഷിക്കുന്നത് മറ്റൊരാൾക്കും അവകാശമായി ലഭിക്കുന്ന മസ്അലയിലും - ഉദാ: ഉമ്മ, മകൻ - അല്ലെങ്കിൽ ആറിലൊന്നും മൂന്നിലൊന്നും അവകാശമായി ലഭിക്കുന്ന മസ്അലയിലും - മാതാവും, മാതാവൊത്ത രണ്ടു സഹോദരന്മാരും അനന്തരമെടുക്കുക - ആറിലൊന്നും മൂന്നിൽ രണ്ടും അനന്തരമെടുക്കുന്ന മസ്അലയിലും - ഉദാ: മാതാവ്, പിതാവൊത്ത രണ്ടു സഹോദരികൾ - ആറിലൊന്നും പകുതിയും അനന്തരമെടുക്കുന്ന മസ്അലയിലും - ഉദാ: മാതാവ്, മകൾ - ആറിലൊന്നിന്റെ ഉത്ഭവമായ ആറാണ് അടിസ്ഥാന സംഖ്യ.

എട്ടിലൊന്നും കഴിച്ചു ബാക്കിയുള്ളതും വിഹിതങ്ങളായി വരുന്ന മസ്അലയിലും - ഉദാ: ഭാര്യയും മകനും അനന്തരമെടുക്കുക - എട്ടിലൊന്ന്, പകുതി, ഇവയിൽ ബാക്കി വരുന്നത് എന്നിങ്ങനെ അവകാശമെടുക്കുന്ന മസ്അലയിലും - ഉദാ: ഭാര്യയും മകളും പിതാവൊത്ത സഹോദരനും അവകാശിക

وابن (**أو**) ثمن (**ونصف وما بقي**) كزوج وبنت وأخ لأب (**ثمانية**) مخرج الثمن (**أو**) فيها (**ربع وسدس**) كزوجة وأخ لأم (**اثنا عشر**) مضروب وفق أحد المخرجين في الآخر (**أو**) فيها (**ثمن وسدس**) كزوجة وجـــدة وابن (**أربعة وعشرون**) مضروب وفق أحدهما في الأخر (**ويعول**) من أصول مسائل الفرائض ثلاثة (**ستة إلى عشرة**) وتراً وشفعا فعولها إلى سبعة كزوج وأختين لغير أم وإلى ثمانية كهم وأم وإلى تسعة كهم وأخ لأم وإلى عشرة كهم وأخ آخر لأم (**و**) تعول (**اثنا عشر إلى سبعة عشر وترا**) فعولها إلى ثلاثة عشر كزوجة وأم وأختين لغير أم، وإلى خمسة عشر كهم وأخ لأم وإلى سبعة عشر كهم وأخ آخر لأم (**و**) تعول (**أربعة وعشرون لسبعة وعشرين**) فقط كبنتين وأبوين وزوجة للبنتين ستة عشر وللأبوين ثمانية وللزوجة ثلاثة وتسمى بالمنبرية لأن علياً رضي الله عنه كان يخطب على منبر الكوفة قائلاً: الحمد لله الذي يحكم بالحق قطعاً ويجزي كل نفس بما تسعي وإليه المآب والرجعي. فسئل حينئذ عن هذه المسألة فقال ارتجالاً: صار ثمن المرأة تسعاً ومضى في خطبته. وإنما أعالوا

ളായി വരിക - എട്ടിലൊന്നിന്റെ ഉത്ഭവസംഖ്യയായ എട്ടാണ് അടിസ്ഥാനസംഖ്യ. നാലിലൊന്നും ആറിലൊന്നും അനന്തരമെടുക്കുന്ന മസ്അലയിൽ - ഉദാ: ഭാര്യ, മാതാവൊത്ത സഹോദരൻ എന്നിവർ അനന്തരമെടുക്കുന്നത് - രണ്ടിലൊന്നിന്റെ പകുതി മറ്റേതിൽ പെരുക്കികിട്ടുന്ന സംഖ്യയായ പന്ത്രണ്ടാണ് അടിസ്ഥാനസംഖ്യ. എട്ടിലൊന്നും ആറിലൊന്നും അവകാശമെടുക്കുന്ന മസ്അലയിൽ - ഉദാ: ഭാര്യ, വല്ല്യുമ്മ, മകൻ എന്നിവർ അനന്തരമെടുക്കുന്ന മസ്അല - ഒന്നിന്റെ ഉത്ഭവസംഖ്യയുടെ പകുതിയെ മറ്റേതിന്റെ ഉത്ഭവസംഖ്യയിൽ പെരുക്കി കിട്ടുന്ന ഇരുപത്തിനാലാണ് അടിസ്ഥാനസംഖ്യ.

## ഓഹരികൾ വർദ്ധിപ്പിക്കൽ (അൗല്)

അടിസ്ഥാന ഓഹരികളിൽ മൂന്നെണ്ണം വർദ്ധിപ്പിക്കപ്പെടും. ആറിനെ പത്ത് വരെ ഒറ്റയായും ഇരട്ടയായും വർദ്ധിപ്പിക്കപ്പെടും. ഭർത്താവും മാതാപിതാക്കളൊത്ത രണ്ടു സഹോദരികളോ പിതാവൊത്ത രണ്ടു സഹോദരികളോ ഉള്ള മസ്അലയിൽ ആറിനെ ഏഴായും, ഇവരും മാതാവുമുള്ള മസ്അലയിൽ എട്ടായും ഇവരും ഉമ്മയൊത്ത സഹോദരനും ഉള്ള മസ്അലയിൽ ഒമ്പതായും ഇവരും ഉമ്മയൊത്ത മറ്റൊരു സഹോദരനും കൂടി ഉണ്ടാവുമ്പോൾ പത്തായും വർദ്ധിപ്പിക്കപ്പെടും.

പന്ത്രണ്ടിനെ പതിനേഴ് വരെ ഒറ്റയായി വർദ്ധിപ്പിക്കപ്പെടും. ഭാര്യയും മാതാവും, മാതാപിതാക്കളോ പിതാക്കളോ ഒത്ത രണ്ടു സഹോദരിമാരുമുള്ള മസ്അലയിൽ പതിമൂന്നായും ഇവരും പുറമെ ഉമ്മയൊത്ത ഒരു സഹോദരനുമുള്ള മസ്അലയിൽ പതിനഞ്ചായും ഇവരും ഉമ്മയിലൊത്ത മറ്റൊരു സഹോദരനും കൂടിയുള്ള മസ്അലയിൽ പതിനേഴായും വർദ്ധിപ്പിക്കപ്പെടും.

ഇരുപത്തിനാലിനെ ഇരുപത്തേഴായി മാത്രമേ വർദ്ധിപ്പിക്കപ്പെടുകയുള്ളൂ. രണ്ടു പെൺമക്കൾ, മാതാപിതാക്കൾ, ഭാര്യ എന്നിവരുള്ള മസ്അല ഉദാഹരണം. രണ്ട് പെൺകുട്ടികൾക്ക് പതിനാറും, മാതാപിതാക്കൾക്ക് എട്ടും ഭാര്യക്ക് മൂന്നും ലഭിക്കും. ഇതിന് "മസ്അലത്തുൽ മിമ്പരിയ്യ"എന്നു പറയപ്പെടുന്നു.

"സത്യം കൊണ്ട് വിധിക്കുന്ന അല്ലാഹുവിനാണ് സർവ്വ സ്തുതികളും. എല്ലാ ഓരോ വ്യക്തികൾക്കും അവരുടെ കർമ്മങ്ങൾക്കനുസരിച്ച് അവൻ പ്രതിഫലം നൽകും. അവനിലേക്ക് തന്നെയാകുന്നു എല്ലാവരുടെയും മടക്കം..." എന്നിങ്ങനെ കൂഫയിലെ മിമ്പറിൽ വെച്ച് അലി(റ) ഖുതുബ: നിർവ്വഹിച്ചുകൊണ്ടിരിക്കെ ഈ മസ്അല സംബന്ധമായി അദ്ദേഹത്തോട് ചോദിക്കപ്പെട്ടു. അപ്പോൾ സ്ത്രീയുടെ എട്ടിലൊന്ന് ഒമ്പതിലൊന്നാകുമെന്നദ്ദേഹം പെട്ടെന്ന് മറുപടി നൽകുകയും തന്റെ ഖുതുബ പൂർത്തിയാക്കുകയും ചെയ്തു.[1] ഇക്കാരണത്താലാണ് ഈ മസ്അലക്ക് ഇങ്ങനെ പേരു വന്നത്.

1. اَلْحَمْدُ لِلّٰهِ الَّذِي يَحْكُمُ بِالْحَقِّ قَطْعًا وَيَجْزِي كُلَّ نَفْسٍ بِمَا تَسْعَى وَإِلَيْهِ الْمَآبُ وَالرُّجْعَى എന്നായിരുന്നു അലി(റ)ന്റെ പ്രസംഗ വാചകം. അതിനിടെ പെട്ടെന്നു വന്ന ചോദ്യത്തിന് صَارَ ثُمُنُ الْمَرْأَةِ تُسْعًا എന്നു പ്രാസമൊപ്പിച്ചു തന്നെയായിരുന്നു മറുപടിയും.

ليدخل النقص على الجميع كأرباب الديون والوصايا إذا ضاق المال عن قدر حصصهم.

كുറവ് വരുന്ന വിഹിതം എല്ലാ അവകാശികൾക്കും ബാധകമാക്കാൻ വേണ്ടിയാണ് ഇപ്രകാരം വർദ്ധനവ് വരുത്തുന്നത്. കടക്കാർക്കും വസിയ്യത്ത് ചെയ്യപ്പെട്ടവർക്കും അവരുടെ അവകാശമനുസരിച്ച് എടുക്കാൻ സ്വത്ത് തികയാതിരുന്നാൽ കുറവ് എല്ലാവർക്കും ബാധകമാക്കുന്നതു പോലെയാണിതും.

## (فصل)

صح إيداع محترم بأودعتك هذا أو استحفظتكه وبخذه مع نية، وحرم على عاجز عن حفظ الوديعة أخذها، وكره على غير واثق بأمانته، ويضمن وديع بإيداع غيره ولو قاضياً بلا إذن من المالك لا إن كان لعذر كمرض وسفر وخوف حرق وإشراف على خراب، وبوضع فى غير حرز مثلها وبنقلها إلى دون حرز مثلها، وبترك دفع متلفاتها كتهوية ثياب صوف أو ترك لبسها عند حاجتها، وبعدول عن الحفظ المأمور به من المالك، وبجحدها وتأخير تسليمها لمالك بلا عذر بعد طلب مالكها، وبانتفاع بها كلبس وركوب بلا غرض لمالك و بأخذ درهم مثلاً من كيس فيه دراهم مودعة عنده وإن رد إليه مثله فيضمن الجميع إذا لم يتميز الدرهم المردود عن البقية لأنه خلطها بمال نفسه بلا تمييز فهو متعد،

## സൂക്ഷിക്കാനേൽപ്പിക്കൽ

"ഇത് ഞാൻ നിന്റെയടുക്കൽ സൂക്ഷിക്കാൻ തന്നു." "ഇത് സൂക്ഷിക്കാൻ ഞാൻ നിന്നോടപേക്ഷിക്കുന്നു'' എന്നിങ്ങനെ പറഞ്ഞു സംരക്ഷണം അർഹിക്കുന്ന ഒരു സാധനം സൂക്ഷിക്കാൻ കൊടുക്കുന്നത് സാധുവാണ്. നിയ്യത്തോടെയാണെങ്കിൽ "ഇത് പിടിക്കൂ" എന്ന വാക്കുമാവാം. സംരക്ഷിക്കാൻ സാധിക്കാത്തവൻ സൂക്ഷിക്കാൻ വാങ്ങൽ ഹറാമും തന്റെ സത്യസന്ധതയിൽ വിശ്വാസമില്ലാത്തവന് കറാഹത്തുമാണ്.

## ഉത്തരവാദിത്തം

ഉടമയുടെ അനുമതി കൂടാതെ മറ്റൊരാളുടെ അടുക്കൽ - അത് ഖാളിയായിരുന്നാൽ പോലും - സൂക്ഷിക്കാൻ ഏൽപ്പിക്കുന്നത് കൊണ്ട്, സൂക്ഷിക്കാൻ വാങ്ങിയവൻ ഉത്തരവാദിയാകും. രോഗം, യാത്ര, അഗ്നിബാധയെ ഭയക്കുക, സാധനം സൂക്ഷിച്ച സ്ഥലം തകർന്നുവീഴുമെന്ന് ഭയപ്പെടുക തുടങ്ങിയ കാരണങ്ങളുണ്ടെങ്കിൽ മറ്റൊരാളെ ഏൽപ്പിച്ചതു കൊണ്ട് അവനുത്തരവാദിയാകുന്നതല്ല. സംരക്ഷണം ഉറപ്പില്ലാത്ത സ്ഥലത്ത് ആദ്യമെ സൂക്ഷിക്കുക, സൂക്ഷിക്കാൻ പറ്റിയതല്ലാത്ത സ്ഥലത്തേക്ക് -പിന്നീട്- വസ്തു നീക്കം ചെയ്യുക, നാശ കാരണങ്ങളെ തടയാതിരിക്കുക - ആവശ്യാനുസരണം രോമ വസ്ത്രം കാറ്റു കൊള്ളിക്കാതിരിക്കലും ധരിക്കാതിരിക്കലും ഉദാഹരണം - ഉടമയുടെ നിർദ്ദേശാനുസരണം സൂക്ഷിക്കാതിരിക്കുക, സൂക്ഷിക്കാനേൽപ്പിച്ചത് നിഷേധിക്കുക, ഉടമ ആവശ്യപ്പെട്ടിട്ടും കാരണമൊന്നുമില്ലാതെ തിരിച്ചേൽപ്പിക്കുന്നത് താമസിപ്പിക്കുക, ഉടമയുടെ ഗുണത്തിനു വേണ്ടിയല്ലാതെ അതിന്റെ പ്രയോജനമെടുക്കുക - സൂക്ഷിക്കാൻ വാങ്ങിയ വസ്ത്രം ധരിക്കുക, വാഹനത്തിൽ യാത്ര ചെയ്യുക ഉദാഹരണം - എന്നിവ കൊണ്ടും സൂക്ഷിക്കാൻ വാങ്ങിയവൻ ഉത്തരവാദിയാവും. തന്റെയടുക്കൽ സൂക്ഷിക്കാനേൽപ്പിച്ച പണസഞ്ചിയിൽ നിന്ന് ഒരു ദിർഹം - ഉദാ:- അവനെടുത്താൽ തുല്യമായതു അതിൽ വെച്ചാലും സഞ്ചിയിലുണ്ടായിരുന്ന മുഴുവൻ വെള്ളിക്കും അവൻ ഉത്തരവാദിയാകും. അവനതിൽ വെച്ച ദിർഹം മറ്റുള്ളവയിൽ നിന്ന് വേർതിരിച്ചെടുക്കാൻ സാധിക്കുകയില്ലെങ്കിലാണിത്. സൂക്ഷിക്കാൻ വാങ്ങിയ ധനത്തെ വേർതിരിക്കാൻ കഴിയാത്ത വിധം സ്വന്തം ധനത്തോട് കൂട്ടിക്കലർത്തുക വഴി അവൻ അതിക്രമം ചെയ്തു എന്നതാണ് ഉത്തരവാദിയാകാനുള്ള കാരണം. നാണയത്തിലുള്ള സീൽ കൊണ്ടോ മറ്റോ അത് വേർതിരിച്ചെടുക്കാൻ സാധിക്കുമെങ്കിലും അല്ലെങ്കിൽ സഞ്ചിയിൽ നിന്നെടുത്ത അതേ വെള്ളി നാണയം തന്നെ തിരികെ വെച്ചാലും അതിനു മാത്രമേ അവൻ ഉത്തരവാദിയാവുകയുള്ളൂ.

## വാങ്ങിയവനെ അംഗീകരിക്കണം

സൂക്ഷിക്കാനേൽപ്പിച്ച വസ്തു ഏൽപ്പിച്ചവന് തിരിച്ചേൽപ്പിച്ചിട്ടുണ്ടെന്ന് സൂക്ഷിപ്പുകാരൻ വാദിച്ചാൽ

فإن تميز بنحو سكة أو ردّ إليه عين الدرهم ضمنه فقط وصدق وديع كوكيل وشريك وعامل قراض بيمين في دعوى ردها على مؤتمنه لا على وارثه. وفي قوله: مالك عندي وديعة وفي تلفها مطلقاً أو بسبب خفي كسرقة أو بظاهر كحريق عرف دون عمومه، فإن عرف عمومه لم يحلف حيث لا تهمة.

فائدة: الكذب حرام وقد يجب كما إذا سأل ظالم عن وديعة يريد أخذها فيجب إنكارها وإن كذب وله الحلف عليه مع التورية، وإذا لم ينكرها ولم يمتنع من إعلامه بها جهده ضمن وكذا لو رأى معصوماً اختفى من ظالم يريد قتله، وقد يجوز كما إذا كان لا يتم مقصود حرب اواصلاح ذات البين اوإرضاء زوجته إلاّ بالكذب فمباح، ولو كان تحت يده وديعة لم يعرف صاحبها وأيس من معرفته بعد البحث التام صرفها فيما يجب على الإمام الصرف فيه وهو أهم مصالح المسلمين مقدماً أهل الضرورة وشدة الحاجة لا في بناء نحو مسجد، فإن جهل ما ذكر دفعه لثقة عالم بالمصالح الواجبة التقديم والأورع والأعلم أولى.

അവനെ സത്യം ചെയ്യിച്ചു അംഗീകരിക്കണം. സൂക്ഷിക്കാൻ കൊടുത്തവന്റെ അനന്തരാവകാശികൾക്ക് ഏൽപ്പിച്ചുകൊടുത്തു എന്ന വാദം അംഗീകരിക്കില്ല.[1] വക്കീൽ, കൂട്ടുകച്ചവടത്തിലെ പങ്കാളി, ലാഭക്കൂർ കച്ചവടത്തിലെ ജോലിക്കാരൻ എന്നിവരെ അംഗീകരിക്കണം എന്നതു പോലെ തന്നെയാണിതും. "എന്റെയടുക്കൽ നിനക്ക് സൂക്ഷിപ്പു വസ്തു വൊന്നുമില്ല" എന്നോ കാരണം വ്യക്തമാക്കാതെ "സാധനം നശിച്ചുപോയി" എന്നോ മോഷണം പോലെയുള്ള അവ്യക്തകാരണങ്ങളാൽ വസ്തു നശിച്ചുപോയി എന്നോ വ്യാപകമല്ലാത്ത അറിയപ്പെട്ട അഗ്നിബാധ മൂലം നശിച്ചു എന്നോ അവൻ വാദിച്ചാലും സത്യം ചെയ്യിച്ചു അവനെ അംഗീകരിക്കണം. വ്യാപകമായി അഗ്നിബാധയുണ്ടായതായി അറിയപ്പെട്ടിരുന്നെങ്കിൽ തെറ്റിദ്ധാരണയില്ലാത്ത പക്ഷം അവനെ സത്യംചെയ്യിക്കേണ്ടതില്ല.

## കളവു പറയൽ

കളവു പറയൽ ഹറാമാണ്. നിർബന്ധമാകുന്ന ഘട്ടവുമുണ്ട്. ഉദാ: നിക്ഷേപ വസ്തു പിടിച്ചെടുക്കാനുദ്ദേശിച്ച് ഒരു അക്രമി അതേ കുറിച്ച് ആരായുന്നു. ഈ സാഹചര്യത്തിൽ അങ്ങനെയൊരു നിക്ഷേപം തന്റെയടുക്കലില്ലെന്ന് നിഷേധിച്ചു പറയൽ നിർബന്ധമാണ്. അക്രമിയത് വിശ്വസിക്കുന്നില്ലെങ്കിൽ മറ്റൊരർത്ഥമുദ്ദേശിച്ച് സത്യംചെയ്യൽ അവന് അനുവദനീയമാണ്. അവൻ നിഷേധിക്കുകയും സൂക്ഷിപ്പുധനം തന്റെയടുക്കലുള്ള വിവരം അക്രമിയെ അറിയിക്കാതിരിക്കാൻ പരമാവധി ശ്രമിക്കുകയും ചെയ്യാതിരുന്നാൽ അതിന്നവനുത്തരവാദിയാകും.[2] കൊല്ലാനുദ്ദേശിക്കുന്ന അക്രമിയെ ഭയന്ന് ഒളിഞ്ഞിരിക്കുന്ന സംരക്ഷണമർഹിക്കുന്ന ഒരു നിരപരാധിയെ കണ്ടാലും ഇപ്രകാരം തന്നെയാണ് ചെയ്യേണ്ടത്.

കളവു പറയൽ ചിലപ്പോൾ അനുവദനീയമാവും. കലാപം പരിഹരിക്കൽ, പരസ്പരം തെറ്റി നിൽക്കുന്ന രണ്ടുപേർക്കിടയിൽ യോജിപ്പുണ്ടാക്കൽ, ഭാര്യയെ തൃപ്തിപ്പെടുത്തൽ തുടങ്ങിയവ കളവ് പറയാതെ പൂർണ്ണമാവുകയില്ലെങ്കിൽ പറയൽ അനുവദനീയമാകും.

ഒരാളുടെ കൈവശം ഉടമയെ അറിയപ്പെടാത്ത ഒരു സൂക്ഷിപ്പുധനമുണ്ട്. വിശദമായ അന്വേഷണം നടത്തിയിട്ടും ഉടമയെ അറിയുന്നില്ലെങ്കിൽ, അത് ന്യായാധിപൻ ഏതു മാർഗ്ഗത്തിൽ സൂക്ഷിപ്പു മുതൽ വിനിയോഗിക്കൽ നിർബന്ധമാകുമോ അതേ മാർഗ്ഗത്തിൽ വിനിയോഗിക്കൽ നിർബന്ധമാണ്. കൂടുതൽ ആവശ്യവും ബുദ്ധിമുട്ടുമുള്ളവർക്ക് പ്രാമുഖ്യം നൽകി പൊതുമുസ്ലിംകളുടെ ഗുണകരമായ കാര്യങ്ങളിൽ അത് ഉപയോഗപ്പെടുത്തണം. പള്ളി മുതലായവയുടെ നിർമ്മാണത്തിനുപയോഗിക്കരുത്.[3] അത്തരം ഗുണകരമായ കാര്യങ്ങളെക്കുറിച്ച് അറിവില്ലെങ്കിൽ മുൻഗണനയനുസരിച്ചുള്ള നിർബന്ധ, ഗുണകര മാർഗ്ഗങ്ങളെക്കുറിച്ച് അറിവുള്ള വിശ്വസ്തനായ വ്യക്തിയെ അത് ഏൽപ്പിക്കണം. സൂക്ഷ്മതയും പാണ്ഡിത്യവുമുള്ള വ്യക്തിയെ ഏൽപ്പിക്കലാണ് ഏറ്റവും ഉത്തമം.

1. *അതിനു സാക്ഷികൾ വേണ്ടിവരും*
2. *അന്യായമായി ഉപദ്രവിക്കുമെങ്കിലും ഇങ്ങിനെ ചെയ്യാം.*
3. *മറ്റുള്ളതിന്ന് പ്രമുഖ്യമുള്ളപ്പോൾ - തുഹ്ഫ.*

## (فصل)

لو التقط شيئاً لا يخشى فساده كنقد ونحاس بعمارة أو مفازة عرفه سنة في الأسواق وأبواب المساجد، فإن ظهر مالكه وإلاّ تملكه بلفظ تملكت وإن شاء باعه وحفظ ثمنه، أو ما يخشى فساده كهريسة وبقل وفاكهة ورطب لا يتتمر فيتخير ملتقطه بين أكله متملكاً له ويغرم قيمته وبين بيعه ويعرفه بعد بيعه ليتملك ثمنه بعد التعريف، فإن ظهر مالكه أعطاه قيمته إن أكله أو ثمنه إن باعه. وفي التعريف بعد الأكل وجهان أصحهما في العمارة وجوبه، وفي المفازة قال الإمام: الظاهر أنه لا يجب لأنه لا فائدة فيه، ولو وجد ببيته درهماً مثلاً وجوز أنه لمن يدخلونه عرفه لهم كاللقطة قاله القفال: ويعرف حقير لا يعرض عنه غالباً، وقيل هو درهم زمناً يظن

## വീണു കിട്ടിയ വസ്തുക്കൾ

നാണയം, ചെമ്പ് തുടങ്ങി ചീത്തയായിപ്പോകുമെന്ന് ഭയപ്പെടാനില്ലാത്ത വല്ല വസ്തുവും ജനവാസമുള്ള സ്ഥലത്തുനിന്നോ വിജനപ്രദേശത്തു നിന്നോ കളഞ്ഞുകിട്ടിയാൽ അത് അങ്ങാടികളിലും പള്ളിക്കവാടങ്ങളിലും ഒരു വർഷം പരസ്യം ചെയ്യുകയും അതിന്റെ ഉടമ വന്നാൽ അതവന്ന് കൊടുക്കുകയും വേണം. ഉടമയെ കണ്ടെത്തിയില്ലെങ്കിൽ "ഞാൻ ഉടമപ്പെടുത്തി" എന്നു പറഞ്ഞുകൊണ്ട് കണ്ടുകിട്ടിയ വസ്തു അവന്ന് ഉടമപ്പെടുത്താം. അവനുദ്ദേശിക്കുന്ന പക്ഷം അത് വിറ്റു വില സൂക്ഷിക്കാവുന്നതുമാണ്. ഹരീസ,[1] പച്ചക്കറി, പഴങ്ങൾ, കാരക്കായാക്കാൻ പറ്റാത്ത ഈത്തപ്പഴം തുടങ്ങി വേഗം ചീത്തയാവാനിടയുള്ള വസ്തുവാണ് കണ്ടു കിട്ടിയതെങ്കിൽ, അത് ഉടമപ്പെടുത്തി ഭക്ഷിച്ചു അതിന്റെ വിലക്കു കടക്കാരനാവുക, അല്ലെങ്കിൽ അത് വിറ്റ് വില ഉടമപ്പെടുത്താൻ വേണ്ടി ഒരു വർഷം പരസ്യം ചെയ്യുക, ഈ രണ്ടിൽ ഇഷ്ടമുള്ളത് അവന്ന് ചെയ്യാവുന്നതാണ്. ഉടമ വന്നാൽ ഭക്ഷിച്ചതാണെങ്കിൽ അതിന്റെ തുല്യ വിലയും വിറ്റതായിരുന്നെങ്കിൽ അതിനു കിട്ടിയിരുന്ന വിലയും അവന്ന് നൽകണം. ഭക്ഷിച്ച ശേഷം പരസ്യപ്പെടുത്തുന്ന കാര്യത്തിൽ രണ്ടഭിപ്രായമുണ്ട്. ജനവാസമുള്ള സ്ഥലത്ത് ചെന്ന് അന്വേഷിക്കൽ നിർബന്ധമാണെന്നതാണ് പ്രബലാഭിപ്രായം. ജനവാസമില്ലാത്ത സ്ഥലത്ത് പരസ്യം ചെയ്യുന്നത് കൊണ്ട് യാതൊരു പ്രയോജനവുമില്ലാത്തതിനാൽ നിർബന്ധമില്ലെന്ന് ഇമാമുൽ ഹറമൈനി(റ) പറഞ്ഞിരിക്കുന്നു.

ഒരാൾക്ക് തന്റെ വീട്ടിൽ നിന്ന് ഒരു ദിർഹം ലഭിക്കുകയും അത് അവിടെ വന്നവരുടേതാവാൻ സാധ്യതയുണ്ടാവുകയും ചെയ്താൽ അതവർക്കിടയിൽ പരസ്യം ചെയ്യണം. വീണു കിട്ടിയ വസ്തു പോലെതന്നെ. ഇമാം ഖഫാൽ(റ) ഇപ്രകാരം പറഞ്ഞിരിക്കുന്നു.

സാധാരണഗതിയിൽ അവഗണിക്കപ്പെടാത്ത ഒരു നിസ്സാര സാധനം കളഞ്ഞു കിട്ടിയാൽ നഷ്ടപ്പെട്ടവൻ അതിനെ അവഗണിച്ചിട്ടുണ്ടാവുമെന്ന് ധരിക്കുന്ന അത്രയും കാലം പരസ്യം ചെയ്യേണ്ടതാണ്. വസ്തുവിന്റെ വ്യത്യാസമനുസരിച്ച് കാലയളവ് വ്യത്യാസപ്പെടുന്നതായിരിക്കും. അപ്പോൾ ഒരു ദാനിഖ്[2] വെള്ളി വീണു കിട്ടിയാൽ തൽസമയം പരസ്യം ചെയ്യണം. ഒരു ദാനിഖ് സ്വർണം വീണു കിട്ടിയാൽ മൂന്നു ദിവസത്തോളം പരസ്യം ചെയ്യണം. സാധാരണഗതിയിൽ അവഗണിക്കപ്പെടുന്ന വസ്തു - ഉദാ - ഒരു മുന്തിരി - പരസ്യം ചെയ്യാതെ തന്നെ അത് കിട്ടിയവന്ന് സ്വന്തമാക്കാം.

നിലത്തു വീണുകിടക്കുന്നൊരു സാധനം അതെന്താണെന്നറിയാൻ ഒരാൾ കാലു കൊണ്ടു നീക്കുകയും[3] അതവിടെ തന്നെ ഉപേക്ഷിക്കുകയും ചെയ്താൽ അവനുത്തരവാദിയല്ല. കൊയ്ത്തുകാരിൽ നിന്ന് വീണു പോകുന്ന സാധാരണഗതിയിൽ പരിഗണിക്കപ്പെടാത്ത ധാന്യക്കുലകൾ - അത് സകാത്ത് കൊടുക്കാൻ നിർബന്ധമായ ഇനത്തിൽ പെട്ടതാണെങ്കിലും - പൊറുക്കിയെടുക്കുന്നത് അനുവദനീയ

1. *ഗോതമ്പും മാംസവും വേവിച്ച് അരച്ചുണ്ടാക്കുന്ന വിഭവം. അലീസ എന്നും പറയാറുണ്ട്*
2. *482 മി.ഗ്രാം, ഒരു വെള്ളി നാണയത്തിന്റെ ആറിലൊരു ഭാഗം തൂക്കം.*
1. *വീണു കിടന്ന സ്ഥലത്ത് നിന്ന് പൂർണമായും പിരിയാത്തവിധമായിരിക്കണം ഉയർത്തൽ. അല്ലാത്തപക്ഷം അവൻ ഉത്തരവാദിയാകും. മൂലവാക്യം "برجل' ആണെന്ന നിലയിലാണിത്. ഇആനത്തിന്റെയും തർശീഹിന്റെയും ഭാഷ്യം ഇവിടെ برجل എന്ന് ا കൊണ്ടാണെന്നാണ്. അപ്പോൾ തട്ടി നോക്കുക. എന്നാകും അർത്ഥം.*

أن فاقده يعرض عنه بعده غالباً، ويختلف ذلك باختلاف المال فدانق الفضة حالاً والذهب نحو ثلاثة أيام، أما ما يعرض عنه غالباً كحبة زبيب استبد به واجده بلا تعريف. ومن رأى لقطة فرفعها برجله ليعرفها وتركها لم يضمنها، ويجوز أخذ نحو سنابل الحصادين التى اعتيد الإعراض عنها ولو مما فيه زكاة خلافاً للزركشي، وكذا برادة الحدادين وكسرة خبز من رشيد ونحو ذلك مما يعرض عنه عادة فيملكه آخذه وينفذ تصرفه فيه أخذاً بظاهر أحوال السلف، ويحرم أخذ ثمر تساقط إن حوّط عليه وسقط داخل الجدار. قال فى المجموع ما سقط خارج الجدار إن لم يعتد إباحته حرم وإن اعتيدت حل عملاً بالعادة المستمرة المغلّبة على الظن إباحتهم له.

മാണ്. ഇമാം സർകശീ(റ) ഇക്കാര്യത്തിൽ ഭിന്നാഭിപ്രായം പ്രകടിപ്പിച്ചിരിക്കുന്നു. ഇപ്രകാരം തന്നെയാണ് കൊല്ലന്മാർ രാകിയിടുന്ന പൊടി, വകതിരിവുള്ളവർ ഒഴിച്ചിടുന്ന അപ്പക്കഷ്ണം[1] തുടങ്ങി സാധാരണഗതിയിൽ അവഗണിച്ചു കളയുന്ന വസ്തുക്കളും. അവ എടുക്കുന്നവന്ന് ഉടമയാക്കാവുന്നതും അതിലവൻ നടത്തുന്ന കൈകാര്യം സാധുവാകുന്നതുമായിരിക്കും. മുൻഗാമികളുടെ അവസ്ഥകളിൽ നിന്ന് വ്യക്തമാകുന്നതാണിത്.

### വീണു കിട്ടുന്ന പഴം

പറമ്പിന് വേലി കെട്ടിയിട്ടുണ്ടെങ്കിൽ അതിനകത്ത് വീഴുന്ന പഴം എടുക്കുന്നത് ഹറാമാണ്. ഉടമ വിട്ടുകൊടുക്കൽ പതിവില്ലെങ്കിൽ മതിലിനു പുറത്ത് വീഴുന്ന പഴമെടുക്കലും ഹറാം തന്നെയാണെന്ന് മജ്മൂഇൽ പറയുന്നു. അത് ജനങ്ങൾ എടുക്കലാണ് പതിവെങ്കിൽ എടുക്കാം, വിരോധമില്ല. ഉടമസ്ഥൻ അത് അനുവദിച്ചിട്ടുണ്ടാകുമെന്ന നല്ല ധാരണ ഉണ്ടാകും വിധം ആളുകൾ അതെടുക്കുന്ന സമ്പ്രദായമുണ്ടെങ്കിൽ അനുവദനീയമാണെന്നും മജ്മൂഇലുണ്ട്.

1. വകതിരിവില്ലാത്തവരുടേത് പറ്റില്ല. അവർ അത് അവഗണിക്കാനിടയില്ല.

لمحمد اشرف سعدي بن محمد بن احمد (اسيغولي )غفر الله لهم في الدارين امين

# ഇസ്‌ലാം നിയമസംഹിത

## ഫത്ഹുൽ മുഈൻ

ആശയ സംഗ്രഹം

المكتبة الغزالية

ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)

8237703649 9036971987




പൂങ്കാവനം ബുക്സ്റ്റാൾ

കോഴിക്കോട്-673 004

വില : 500.00


Al-Maktabatul Gazzaliya

Assaigoli Mangalore karnataka

# باب النكاح

وهو لغة الضم والاجتماع ومنه قولهم: تناكحت الأشجار إذا تمايلت وانضم بعضها إلى بعض، وشرعاً عقد يتضمن إباحة وطء بلفظ انكاح أو تزويج وهو حقيقة في العقد مجاز في الوطء على الصحيح. **(سُنَّ)** أي النكاح **(لتائق)** أي محتاج للوطء وإن اشتغل بالعبادة **(قادر)** على مؤنة من مهر وكسوة فصل تمكين ونفقة يومه للأخبار الثابتة في السنن، وقد أوردت جملة منها في كتابي إحكام أحكام النكاح، ولما فيه من حفظ الدين وبقاء النسل، وأما التائق العاجز عن المؤن فالأولى له تركه وكسر حاجته بالصوم لا بالدواء، وكره لعاجز عن المؤن غير تائق ويجب بالنذر حيث ندب **(و)** سن **(نظر كل)** من الزوجين بعد العزم على النكاح وقبل الخطبة **(الآخر غير عورة)** مقررة في شروط الصلاة، فينظر من

അധ്യായം: 14

# വിവാഹം

ഒരുമിക്കുക, മേളിക്കുക എന്നീ അർത്ഥങ്ങളാണ് ഭാഷാപരമായി 'നികാഹ്' എന്ന പദത്തിനുള്ളത്. മരങ്ങൾ ആടിയുലഞ്ഞ് പരസ്പരം കൂടിക്കലരുന്നതിന് 'തനാകഹതിൽ അശ്ജാർ' എന്ന് പ്രയോഗിക്കാറുണ്ട്. ഇൻകാഹ്, തസ്‌വീജ് എന്നീ പദങ്ങളുപയോഗിച്ച് സംഭോഗം അനുവദനീയമാക്കുന്ന ഇടപാടാണ് സാങ്കേതികാർത്ഥത്തിൽ നികാഹ്. ഈ പദം വിവാഹ ഇടപാടിനും സംഭോഗത്തിനും ഉപയോഗിക്കാറുണ്ടെങ്കിലും ഒന്നാമത്തേത് നേർ അർത്ഥവും ണ്ടാമത്തേത് സൂചനാർത്ഥവുമാണ്.

ഭോഗതൽപരനായ ഒരാൾ -ആരാധനകളിൽ മുഴുകിക്കഴിയുന്നവനാണെങ്കിൽ പോലും- മഹ്റിനും -വിവാഹമൂല്യം- തനിക്ക് ഇണയായി കിട്ടുമ്പോഴുള്ള കാലത്തെ -ആറ് മാസം- വസ്ത്രത്തിനും ആ ദിവസത്തെ ചെലവിനും കഴിവുള്ളവനാണെങ്കിൽ വിവാഹം സുന്നത്താകുന്നതാണ്.[1] മതവിധികൾ പാലിക്കാനും വംശപരമ്പര നിലനിൽക്കാനും വിവാഹം ആവശ്യമായതിനാലും അനേക ഹദീസുകളുടെ പ്രാമാണിക പിൻബലമുള്ളതിനാലുമാണിത് സുന്നത്താക്കപ്പെട്ടത്.

إِحْكَامُ أَحْكَامِ النِّكَاح എന്ന എന്റെ ഗ്രന്ഥത്തിൽ പ്രധാനപ്പെട്ട ഹദീസുകൾ ഞാൻ ചേർത്തിട്ടുണ്ട്.

സംഭോഗതൽപരനെങ്കിലും ചെലവിന് വകയില്ലാത്തവനാണെങ്കിൽ വിവാഹം ഉപേക്ഷിച്ച് വ്രതമനുഷ്ഠിച്ച് വികാരനിയന്ത്രണം വരുത്തുന്നതാണഭികാമ്യം. മരുന്നുകൊണ്ട് വികാരം നിയന്ത്രിക്കാൻ പറ്റില്ല.[2]

സാമ്പത്തിക ദൗർബല്യവും സംഭോഗ വിരക്തിയുമുണ്ടെങ്കിൽ വിവാഹം കറാഹത്താകുന്നു. വിവാഹം സുന്നത്തുള്ളവർ നേർച്ചയാക്കിയാൽ അതു നിർബന്ധമായിത്തീരും.

## സ്ത്രീ പുരുഷ ദർശനം

പരസ്പര വിവാഹസന്നദ്ധത ഉണ്ടായാൽ വിവാഹാലോചനക്കു മുമ്പായി, നിസ്കാരത്തിൽ ഔറത്തായി ഗണിക്കപ്പെടാത്ത ഭാഗം പരസ്പരം കാണൽ സുന്നത്തുണ്ട്. സ്വതന്ത്രസ്ത്രീ ആണെങ്കിൽ

1. *പിന്നീടുള്ള ഭക്ഷണ ചെലവും മറ്റും വിവാഹം സുന്നത്താകാനുള്ള നിബന്ധനയായി പരിഗണിക്കപ്പെടുന്നില്ല. പിന്നീട് നിർബന്ധമാകുമെങ്കിലും അവന് വിവാഹം സുന്നത്താണ്.*
2. *മരുന്നുപയോഗിച്ച് ശാശ്വതമായി വികാരം നശിപ്പിക്കൽ ഹറാമും താൽക്കാലികമായി കറാഹത്തുമാകുന്നു.*

الحرة وجهها ليعرف جمالها وكفيها ظهرا وبطناً ليعرف خصوبة بدنها وممَن بها رق ما عدا ما بين السرة والركبة، وهما تنظران منه ذلك، ولا بد في حل النظر من تيقن خلوها من نكاح وعدة وأن لا يغلب على ظنه أنه لا يجاب، وندب لمن لا يتيسر له النظر أن يرسل نحو امرأة ليتأملها وتصفها له وخرج بالنظر المس فيحرم إذ لا حاجة إليه.

مهمة: يحرم على الرجل ولو شيخا هما تعمد نظر شيء من بدن أجنبية حرة أو أمة بلغت حداً تشتهي فيه ولو شوهاء اوعجوزة وعكسه خلافاً للحاوي كالرافعي وان نظر بغير شهوة أو مع أمن الفتنة على المعتمد لا في نحو مرآة كما أفتى به غير واحد وقول الأسنوي تبعاً للروضة الصواب حل النظر إلى الوجه والكفين عند أمنِ الفتنة ضعيف وكذا اختيار الأذرعي قول جمع يحلّ نظر وجه وكف عجوز يؤمن من نظرهما الفتنة ولا يحل النظر إلى عنق الحرة ورأسها قطعاً وقيل يحل مع الكراهة النظر بلا شهوة وخوف فتنة إلى الأمة إلا ما بين السرة والركبة لأنه عورتها في الصلاة وليس من العورة الصوت فلا يحرم سماعه

മുഖം ദർശിച്ച് സൗന്ദര്യവും കൈപ്പത്തി അകവും പുറവും കണ്ട് ശരീരമൃദുലതയും മനസ്സിലാക്കാം. അടിമസ്ത്രീയെങ്കിൽ അവളുടെ പൊക്കിളിനും കാൽമുട്ടിനുമിടയിലല്ലാത്ത ഭാഗങ്ങൾ കാണാവുന്നതാണ്. സ്വതന്ത്ര, അടിമ സ്ത്രീകൾക്ക് വിവാഹ സന്നദ്ധനായപുരുഷന്റെ മുട്ടുപൊക്കിളിനിടയിലുള്ള ഭാഗമല്ലാത്തതൊക്കെയും കാണാം.

നോട്ടം അനുവദനീയമാകാൻ അവൾ ഇപ്പോൾ വിവാഹ, ഇദ്ദാ മുക്തയാണെന്നുറപ്പും തിരസ്കരിക്കില്ലെന്ന ശുഭ പ്രതീക്ഷയും ഉണ്ടാകണം. നേരിട്ടു കാണാൻ സൗകര്യപ്പെടാത്തവന് വധുവിനെ നിരീക്ഷിച്ച് അവളുടെ ഗുണവിശേഷങ്ങൾ പറയാൻ ഒരു സ്ത്രീയെ അയക്കാവുന്നതാണ്. നിയുക്ത വധൂവരന്മാർ പരസ്പരം കണ്ടറിയാനേ പറ്റൂ. തൊട്ടറിയാൻ പാടില്ല. ആലോചനാനേരത്ത് തൊട്ടറിയേണ്ടതില്ലാത്തതിനാൽ അത് ഹറാമാകുന്നു.

## നിഷിദ്ധദർശനം

പുരുഷൻ, അവൻ പടുവൃദ്ധനാണെങ്കിലും ആശിക്കപ്പെടാവുന്ന പ്രായമെത്തിയ സ്ത്രീയുടെ ദേഹത്തിൽ നിന്നെന്തെങ്കിലും ബോധപൂർവ്വം നോക്കുന്നത് നിഷിദ്ധമാണ്. അവൾ സ്വതന്ത്രയോ, അടിമസ്ത്രീയോ വിരൂപിയോ പടുവൃദ്ധയോ ആണെങ്കിലും പറ്റുകയില്ല. -ഫിത്ന വരുന്നതിൽ- നിർഭയത്വത്തോടെയോ വികാരലേശമന്യേയോ ആണെങ്കിലും നിഷിദ്ധം തന്നെ. സ്ത്രീകൾ പുരുഷന്മാരെ നോക്കലും ഇതുപോലെ തന്നെയെന്നതാണ് പ്രബലം. എന്നാൽ ഇമാം റാഫിഈ(റ)വും ഇമാം മാവറദി, 'ഹാവി'യിലും ഇതിന് എതിരഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ട്.[1] കണ്ണാടി പോലുള്ളതിൽ (പ്രതിബിംബം) കാണുന്നതിന് കുഴപ്പമില്ലെന്ന് പല പണ്ഡിതരും ഫത്വാ നൽകിയിട്ടുണ്ട്.[2]

നിർഭയത്വമുണ്ടെങ്കിൽ മുഖവും മുൻകയ്യും നോക്കാമെന്ന് ഇമാം അസ്നവി(റ) 'റൗള'യെ തുടർന്ന് പ്രസ്താവിച്ചിട്ടുള്ളത് ദുർബലമാണ്.

നാശഭീതിയില്ലെങ്കിൽ പടുവൃദ്ധയുടെ മുഖവും മുൻകയ്യും കാണാമെന്ന ഒരു സംഘം പണ്ഡിതരുടെ പ്രസ്താവനക്ക് ഇമാം അദ്റഈ(റ) പ്രാമാണികത നൽകുന്നതും ദുർബലം തന്നെ. സ്വതന്ത്ര സ്ത്രീയുടെ തലയും കഴുത്തും നോക്കൽ നിഷിദ്ധമാണെന്നതിൽ സന്ദേഹമില്ല. വികാരവും നാശഭീതിയുമില്ലെങ്കിൽ അടിമസ്ത്രീയുടെ മുട്ടുപൊക്കിളിന്റെ ഇടഭാഗമല്ലാത്തത് കറാഹത്തോടെയാണെങ്കിലും കാണാമെന്ന് ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. കാരണം നിസ്കാരത്തിൽ ഔറത്തായി ഗണിക്കപ്പെടുന്നത് മുട്ടുപൊക്കിളിന്നിടയിലുള്ള ഭാഗമാണല്ലോ.

1 എത്യോപ്യക്കാരായ ഏതാനും പേരുടെ അഭ്യാസ പ്രകടനം പ്രവാചക സാന്നിധ്യത്തിൽ ആഇശ(റ) ദർശിക്കുകയും പ്രവാചകർ എതിർക്കാതിരിക്കുകയും ചെയ്തതാണ് ഇവർക്കുള്ള ന്യായം. മഹതി അവരുടെ ശരീരത്തിലേക്കു നോക്കാതെ അഭ്യാസപ്രകടനം മാത്രം വീക്ഷിക്കുകയോ കുട്ടിക്കാലത്തോ ഹിജാബിനു മുമ്പോ ആകാൻ സാധ്യതയുള്ളതിനാൽ ഈ സംഭവം തെളിവിന് പര്യാപ്തമല്ലെന്നാണ് പ്രബലപക്ഷക്കാരുടെ വാദം.

2 വികാരരഹിതനായി പ്രതിബിംബം കാണലാണിത്. ആസ്വാദനമുണ്ടാവരുത്.

إلا إن خشي منه فتنة أو التذ به كما بحثه الزركشي وأفتي بعض المتأخرين بجواز الصفير للنساء في الولائم والأفراح والمعتمد عند الشيخين عدم جواز نظر فرج صغيرة لا تشتهى وقيل يكره ذلك وصحح المتولي حل نظر فرج الصغير إلى التمييز وجزم به غيره وقيل يحرم ويجوز لنحو الأم نظر فرجهما ومسه زمن الرضاع والتربية للضرورة وللعبد العدل النظر إلى سيدته المتصفة بالعدالة ما عدا ما بين السرة والركبة كهي ولمحرم ولو فاسقاً أو كافرا نظر ما وراء سرة وركبة منها كنظرها إليه ولمحرم ومماثل مس ما وراء السرة والركبة نعم مس ظهر أو ساق محرمه كأمه بنته وعكسه لا يحل إلا لحاجة أو شفقة وحيث حرم نظره حرم مسه بلاحائل لانه ابلغ فى اللذة نعم يحرم مسى وجه الاجنبية مطلقا وكل ما حرم نظر منه أو منها متصلاً حرم نظره منفصلاً كقلامة يد أو رجل وشعرا مرأة وعانة رجل فيجب مواراتهما. وتحتجب وجوباً مسلمة عن كافرة وكذا عفيفة عن فاسقة أي بسحاق أو زنا أو قيادة ويحرم مضاجعة رجلين أو امرأتين عاريين في ثوب واحد وإن لم يتماسا أو تباعدا مع اتحاد الفراش خلافاً للسبكي وبحث استثناء الأب أو الأم لخبر فيه

ശബ്ദം ഔറത്തല്ല. അഥവാ അന്യസ്ത്രീകളുടെ സംസാരം കേൾക്കുന്നത് ഹറാമല്ല. എന്നാൽ ഇമാം സർകശീ(റ) പറഞ്ഞതുപോലെ നാശഭയമില്ലാതിരിക്കുകയും ആസ്വാദനത്തിനാവാതിരിക്കുകയും വേണം. വിവാഹവേളയിലും മറ്റു സന്തോഷഘട്ടങ്ങളിലും സ്ത്രീകൾക്കു ചൂളം വിളി അനുവദനീയമാണെന്ന് പിൻഗാമികളായ ചില പണ്ഡിതർ ഫത്വ നൽകിയിട്ടുണ്ട്.

ആശിക്കപ്പെടാൻ പ്രായമാകാത്ത ചെറിയ പെൺകുട്ടികളുടെ ലൈംഗികാവയവങ്ങൾ കാണൽ അനുവദനീയമല്ലെന്നാണ് ഇമാം റാഫിഈ(റ), ഇമാം നവവി(റ) എന്നിവർ പ്രബലമാക്കിയത്. കറാഹത്താണെന്നും അഭിപ്രായമുണ്ട്. വകതിരിവാകാത്ത ആൺകുട്ടിയുടെ ലൈംഗികഭാഗങ്ങൾ കാണൽ അനുവദനീയമാണെന്ന അഭിപ്രായത്തെ മുതവല്ലി(റ) ശരിവെക്കുകയും അനേകം പണ്ഡിതർ അതു തീർത്തു പറയുകയും ചെയ്തിട്ടുണ്ട്. ഇതും ഹറാമാണെന്ന് അഭിപ്രായപ്പെട്ടവരുമുണ്ട്.

കുട്ടികളെ മുലയൂട്ടുകയും പരിപാലിക്കുകയും ചെയ്യുമ്പോൾ ഉമ്മ പോലുള്ളവർക്ക് കുട്ടികളുടെ ഗുഹ്യഭാഗങ്ങൾ ദർശിക്കലും സ്പർശിക്കലും അനിവാര്യമായതിനാൽ അനുവദനീയമാണ്. (ആവശ്യമില്ലാത്ത ഗുഹ്യ സ്പർശനവും ദർശനവും അവർക്കും തെറ്റാണ്) അടിമയും യജമാനത്തിയും വിശ്വാസവും മതബോധവുമുള്ളവരാണെങ്കിൽ മുട്ടുപൊക്കിളിനിടയിലുള്ളതല്ലാത്ത ഭാഗങ്ങൾ പരസ്പരം കാണാവുന്നതാണ്.

വിവാഹബന്ധം ഹറാമാക്കപ്പെട്ട - അവർ പാപിയോ മതനിഷേധികളോ ആണെങ്കിലും - സ്ത്രീപുരുഷന്മാർക്ക് മുട്ടുപൊക്കിളിന്നപ്പുറമുള്ള ഭാഗങ്ങൾ കാണാവുന്നതാണ്. മഹ്റമിനും[1] സ്വവർഗക്കാർക്കും മുട്ടുപൊക്കിളിന്നപ്പുറമുള്ളത് സ്പർശിക്കാമെങ്കിലും മാതാവ്, മകൾ തുടങ്ങി വിവാഹബന്ധം ഹറാമായവരുടെ മുതുക്, കണങ്കാൽ തുടങ്ങിയവ ആവശ്യത്തിനോ വാത്സല്യത്താലോ അല്ലാതെ സ്പർശിക്കരുത്. അവർ തിരിച്ചും അരുത്. നോക്കൽ ഹറാമായതെല്ലാം മറകൂടാതെ സ്പർശിക്കലും ഹറാം തന്നെ. കാരണം വികാരോദ്ധീപനത്തിൽ സ്പർശനത്തിനാണ് കൂടുതൽ കരുത്ത്.

അന്യസ്ത്രീയുടെ മുഖം സ്പർശിക്കൽ നിരുപാധികം നിഷിദ്ധമാണ്. പുരുഷന്റെയോ സ്ത്രീയുടെയോ ശരീരത്തിൽ ചേർന്നിരിക്കെ കാണൽ നിഷിദ്ധമായ ഭാഗം വേർപ്പെട്ടാലും കാണാൻ പാടില്ല. കൈകാലുകളുടെ നഖങ്ങൾ, സ്ത്രീയുടെ മുടി, പുരുഷന്റെ ഗുഹ്യരോമങ്ങൾ തുടങ്ങിയവയെല്ലാം ഈ ഇനത്തിൽ പെടുന്നു. അവ കുഴിച്ച് മൂടൽ നിർബന്ധമാകുന്നു. മുസ്ലിം സ്ത്രീകൾ, അമുസ്ലിം സ്ത്രീകളിൽ നിന്നും പതിവ്രതകൾ സ്വവർഗരതി, വ്യഭിചാരം, കൂട്ടിക്കൊടുപ്പ് തുടങ്ങിയവയുള്ള ദുരാചാരികളിൽ നിന്നും നിർബന്ധമായും മറഞ്ഞിരിക്കണം.

1. വിവാഹ ബന്ധം നിഷിദ്ധമായവർ

بعيد جدا، ويجب التفريق بين ابن عشر سنين وأبويه وإخوته في المضجع وإن نظر فيه بعضهم بالنسبة للأب أو الأم ويستحب تصافح الرجلين أو المرأتين إذا تلاقيا ويحرم مصافحة الأمرد الجميل كنظره بشهوة ويكره مصافحة من به عاهة كالأبرص والأجذم ويجوز نظر وجه المرأة عند المعاملة ببيع وغيره للحاجة إلى معرفتها وتعليم ما يجب تعلّمه كالفاتحة دون ما يسن على الأوجه والشهادة تحملاً وأداء لها أو عليها وتعمد النظر للشهادة لا يضر وإن تيسر وجود نساء أو محارم يشهدون على الأوجه (و) يسن (خطبة) بضم الخاء من الولي (له) أي للنكاح الذي هو العقد بأن تكون قبل إيجابه فلا تندب أخرى من الخاطب قبل قبوله كما صححه في المنهاج بل يستجب تركها خروجا من خلاف من ابطل بها كما صرح به شيخنا وشيخه زكريا رحمهما الله تعالى لكن الذي في الروضة وأصلها ندبها وتسن خطبة أيضاً قبل الخطبة وكذا قبل الإجابة فيبدأ كل بالحمد والثناء على الله تعالى ثم بالصلاة والسلام على رسول الله ﷺ ثم يوصي بالتقوي ثم يقول في خطبة الخطبة جئتكم راغباً في كريمتكم أو فتاتكم وإن كان وكيلاً قال جاءكم موكلي أو جئتكم

## സഹശയനം

നഗ്നരായ നിലയിൽ രണ്ടു സ്ത്രീകളോ പുരുഷന്മാരോ ഒരു ശയ്യയിൽ കിടക്കാൻ പാടില്ല. പരസ്പരം സ്പർശിക്കാത്തവിധം അകന്നാണെങ്കിലും പാടില്ല. പരസ്പരം അകന്നാണെങ്കിൽ ഒരേ വിരിപ്പിലാണെങ്കിലും ഹറാമില്ലെന്നാണ് ഇമാം സുബ്കി(റ) ന്റെ പക്ഷം. ചില ഹദീസുകളുടെ പിൻബലത്തിൽ മാതാപിതാക്കളോട്[1] ഇവ്വിധം സഹശയനമാകാമെന്ന നിഗമനം യഥാർത്ഥത്തിന് ഒട്ടും നിരക്കാത്തതാണ്.

പത്തുവയസ്സായ കുട്ടികളെ മാതാപിതാക്കളിൽ നിന്നും സഹോദരങ്ങളിൽ നിന്നുപോലും കിടപ്പറയിൽ മാറ്റിക്കിടത്തൽ നർബന്ധമാണ്. മാതാപിതാക്കളുടെ കാര്യത്തിൽ ചിലർ സംശയം പ്രകടിപ്പിച്ചിട്ടുണ്ടെങ്കിലും.

രണ്ട് പുരുഷന്മാർ അല്ലെങ്കിൽ സ്ത്രീകൾ തമ്മിൽ കണ്ടുമുട്ടിയാൽ ഹസ്തദാനം സുന്നത്താണ്. എന്നാൽ സുന്ദരനായ അംറദിനെ (താടി, മീശ മുളക്കാത്ത ബാലൻ) വികാരത്തോടെ നോക്കലെന്ന പോലെ ഹസ്തദാനം നടത്തലും ഹറാമാകുന്നു. കുഷ്ഠം, വെള്ളപ്പാണ്ഡ് തുടങ്ങിയ മാറാവ്യാധികൾ ബാധിച്ചവനെ ഹസ്തദാനം ചെയ്യൽ കറാഹത്താണ്. ഫാതിഹ പോലെ അറിയൽ നിർബന്ധമായവ സ്ത്രീകളെ പഠിപ്പിക്കുമ്പോഴും അവരുമായി ഇടപാട് നടത്തുമ്പോൾ തിരിച്ചറിയേണ്ടതിനാലും മുഖം നോക്കൽ അനുവദനീയമാണ്. എന്നാൽ പ്രബല പക്ഷ പ്രകാരം സുന്നത്തു പഠിപ്പിക്കാൻ നോക്കാൻ പാടില്ല[2].

സ്ത്രീക്ക് അനുകൂലമോ പ്രതികൂലമോ ആയി സാക്ഷിയാകുമ്പോഴും അത് ന്യായാധിപന്റെ മുമ്പിൽ നിർവഹിക്കുമ്പോഴും അവളുടെ മുഖം കാണാവുന്നതാണ്. മറ്റു സ്ത്രീകളോ വിവാഹ ബന്ധം നിഷിദ്ധമായവരോ സാക്ഷ്യത്തിന് ലഭ്യമായിരിക്കെ പോലും സാക്ഷ്യനിർവ്വഹണ ഘട്ടത്തിൽ അവളുടെ മുഖത്തേക്കു നോക്കാവുന്നതാണ് എന്നാണ് ന്യായയുക്തമായ വീക്ഷണം.

## വിവാഹ ഖുതുബ

നികാഹിന്റെ (ഈജാബ്) മുമ്പ് വധുവിന്റെ രക്ഷിതാവിന്ന് വേണ്ടി ഖുത്വുബ നടത്തൽ സുന്നത്തുണ്ട്. ഈ ഖുതുബ രക്ഷിതാവ് തന്നെ നടത്തണമെന്നില്ല. ഭർത്താവ്, പ്രതിനിധി തുടങ്ങിയവർ നിർവ്വഹിച്ചാലും സുന്നത്ത് കരസ്ഥമാകും. വിവാഹബന്ധം സ്വീകരിക്കും മുമ്പ് വരന്റെ ഭാഗത്തു നിന്ന് മറ്റൊരു ഖുതുബ വേണ്ട എന്നതാണ് സ്വഹീഹായ അഭിപ്രായമെന്ന് ഇമാം നവവി(റ) മിൻഹാജിൽ പറഞ്ഞിട്ടു

1 മാതാവും മകളും പിതാവും മകനും
2 ഇബ്നുഹജർ(റ)ന്റെ അടുക്കൽ പ്രബലമാണിത്. മറ്റു ഒട്ടേറെ പണ്ഡിതർ പ്രബലമാക്കിയിട്ടുള്ളത് സുന്നത്തായവക്കും ഇത് ബാധകമാണെന്നാണ്.

عنه خاطباً كريمتكم فيخطب الوليّ أو نائبه كذلك ثم يقول لست بمرغوب عنك، ويستحب أن يقول قبل العقد أزوّجك على ما أمر الله به عز وجل من إمساك بمعروف أو تسريح بإحسان.

فروع: يحرم التصريح بخطبة المعتدة من غيره رجعية كانت أو بائناً بطلاق أو فسخ أو موت ويجوز التعريض بها في عدة غير رجعية وهو كأنت جميلة ورب راغب فيك ولا يحل خطبة المطلقة منه ثلاثاً حتى تتحلل وتنقضي عدة المحلل إن طلق رجعياً وإلا جاز التعريض في عدة المحلل ويحرم على عالم بخطبة الغير والإجابة له خطبة على خطبة من جازت خطبته وإن كرهت، وقد صرح لفظا بإجابته إلا بإذنه له من غير خوف ولا حياء أو بإعراضه كأن طال الزمن بعد إجابته ومنه سفره البعيد ومن استشير في خاطب أو

ണ്ട്. മാത്രമല്ല ആ ഖുതുബ[1] മുഖേന നികാഹ് ബാത്വിലാകുമെന്ന പക്ഷംകൂടി പരിഗണിക്കുമ്പോൾ ആ ഖുതുബ ഒഴിവാക്കലാണ് സുന്നത്ത്. ഈ വിഷയം ശൈഖുനാ (ഇബ്നു ഹജറുൽ ഹൈതമി(റ))യും തന്റെ ഗുരുവര്യൻ സകരിയ്യൽ അൻസ്വാരി(റ)യും വ്യക്തമാക്കിയിട്ടുണ്ട്. പക്ഷെ 'റൗള'യിലും 'അസ്‌ലു റൗള'യിലും അത് സുന്നത്താണ് എന്നാണുള്ളത്.

വരൻ വിവാഹമന്വേഷണത്തിന്റെ പ്രാരംഭത്തിലും വധുവിന്റെ രക്ഷിതാവോ പ്രതിനിധിയോ അതിനോട് പ്രതികരിക്കുമ്പോഴും ഖുതുബ നടത്തൽ സുന്നത്താണ്. രണ്ടുപേരും ഹംദ്, സ്വലാത്ത് കൊണ്ട് ആരംഭിക്കുകയും തഖ്‌വാകൊണ്ട് വസ്വിയ്യത്ത് ചെയ്യുകയും വേണം. തുടർന്ന് വിവാഹന്വേഷണ ഖുതുബയിൽ വരൻ പറയണം: "നിങ്ങളിലെ മഹതിയെ ലക്ഷ്യംവെച്ച് ഞാൻ വന്നിരിക്കുന്നു" പ്രതിനിധിയാണെങ്കിൽ എന്നെ വകാലത്ത് ഏൽപിച്ചവൻ, വകാലത്തേൽപിച്ചവന് പകരമായി നിങ്ങളുടെ മാന്യയുവതിയെ ലക്ഷ്യംവെച്ച് വന്നിരിക്കുന്നു എന്നാണ് പറയേണ്ടത്. അപ്പോൾ വലിയ്യോ പ്രതിനിധിയോ മേൽ പറഞ്ഞ പ്രാരംഭമുറയോടെയുള്ള പ്രസംഗത്തിൽ 'ഞങ്ങൾ താങ്കളിൽ വിരക്തനല്ല' എന്നു പറയണം. നികാഹിന്റെ മുമ്പ് (ഈജാബ് ഉച്ചരിക്കുന്നതിന് മുമ്പ്)

أُزَوِّجُكَ عَلَى مَا أَمَرَ اللهُ بِهِ عَزَّوَجَلَّ مِنْ إِمْسَاكٍ بِمَعْرُوفٍ أَوْ تَسْرِيحٍ بِإِحْسَانٍ

(മാന്യമായി നിലനിർത്തുക, അല്ലെങ്കിൽ നല്ലരീതിയിൽ വേർപിരിയുക എന്ന അല്ലാഹുവിന്റെ കൽപനയുടെ അടിസ്ഥാനത്തിൽ നിനക്ക് ഞാൻ വിവാഹം ചെയ്തുതരുന്നു) എന്ന് വലിയ്യ് പറയൽ സുന്നത്തുണ്ട്.

## ഇദ്ദകാലത്തെ വിവാഹാലോചന

മടക്കിയെടുക്കാവുന്നതോ അല്ലാത്തതോ ആയ ത്വലാഖ്, ഫസ്ഖ്, ഭർത്താവിന്റെ മരണം എന്നിവയുടെ ഇദ്ദയിലുള്ള സ്ത്രീയെ വ്യക്തമായ വാക്കുപയോഗിച്ച് വിവാഹമാലോചിക്കുന്നത് ഹറാമാണ്. മടക്കിയെടുക്കാവുന്ന ത്വലാഖിൽ (റജഇയ്യ്) അല്ലെങ്കിൽ 'നീ എത്ര സുന്ദരി', 'നിന്നെ ആശിക്കുന്നവർ ഏറെയുണ്ട്' എന്നിങ്ങനെ വ്യംഗ്യമായി പറയൽ അനുവദനീയമാണ്. താൻ മൂന്ന് ത്വലാഖ് ചൊല്ലിയ ഭാര്യയെ പുനർവിവാഹത്തിന് അന്വേഷിക്കണമെങ്കിൽ മറ്റൊരാൾ അവളെ നികാഹ് ചെയ്ത് സംയോഗമുണ്ടാവുകയും തുടർന്ന് ത്വലാഖും -റജഇയ്യ്- അതിന്റെ ഇദ്ദയും അവസാനിക്കുകയും വേണം. രണ്ടാമത്തവന്റെ -മുഹല്ലിൽ- ത്വലാഖ് വീണ്ടെടുക്കാവുന്നതല്ലെങ്കിൽ ദീക്ഷാ കാലത്തുതന്നെ വ്യംഗ്യഭാഷയിൽ വിവാഹാന്വേഷണമാവാം.

വിവാഹന്വേഷണം അനുവദനീയമായ -കറാഹത്തായിരുന്നാലും-[2] ഒരാൾ വിവാഹാന്വേഷണം നടത്തുകയും വധൂരക്ഷിതാവിൽ നിന്ന് വ്യക്തമായ മറുപടി ലഭിക്കുകയും ചെയ്താൽ ഭീഷണിയും ലജ്ജയുമൊന്നും കൂടാതെ അയാൾ സമ്മതം നൽകുകയോ സ്വയം പിൻവാങ്ങുകയോ ചെയ്തെങ്കിലേ മറ്റൊരാൾക്ക് അവളെ വിവാഹാന്വേഷണം അനുവദനീയമാവുകയുള്ളൂ. അല്ലാത്തപക്ഷം ഇക്കാര്യം

1. ഈജാബ് ഖബൂലിന്റെ തുടർച്ചക്ക് വിഘാതം സൃഷ്ടിക്കൽകൊണ്ട്
2. മറ്റൊരാളുടെ നികാഹിലോ ഇദ്ദയിലോ ആകാതിരിക്കുമ്പോഴാണ് അന്വേഷണം അനുവദനീയമാകുന്നത്. കറാഹത്താകുന്നത് അവൻ ചെലവിനു കഴിയാത്തവൻ ആവുക പോലുള്ള കാരണത്താലും.

نحو عالم يريد الاجتماع به ذكر وجوباً مساويه بصدق بذلا للنصيحة الواجبة (ودينة) إي نكاح المرأة الدينة التي وجدت فيها صفة العدالة اولى من نكاح الفاسقة ولو بغير نحوزنا للخبر المتفق عليه فاظفر بذات الدين (ونسيبة) أي معروفة الأصل وطيبته لنسبتها إلى العلماء والصلحاء أولى من غيرها لخبر تخيروا لنطفكم ولا تضعوها في غير الأكفاء وتكره بنت الزنا والفاسق (وجميلة) أولى لخبر خير النساء من تسر إذا نظرت (و) قرابة (بعيدة) عنه ممن في نسبه أولى من قرابة قريبة و اجنبية لضعف الشهوة في القريبة فيجبئ الولد نحيفاً والقريبة من هي في أول درجات العمومة والخؤلة والأجنبية أولى من القرابة القريبة ولا يشكل ما ذكر بتزوج النبي ﷺ زينب مع أنها بنت عمته: لأنه

അറിയുന്നവന്റെ അന്വേഷണം ഹറാമാകുന്നു. കാല ദൈർഘ്യവും വിദൂരയാത്രയുമെല്ലാം പിൻവാങ്ങിയ തിന്റെ ലക്ഷണമായി ഗണിക്കപ്പെടും.

വിവാഹാന്വേഷകനെ കുറിച്ചോ പണ്ഡിതൻ പോലുള്ളവരെ കുറിച്ചോ അവനുമായി ഇടപെടാനു ദ്ദേശിച്ചുകൊണ്ട് ആരെങ്കിലും അന്വേഷിച്ചാൽ പര സ്പര ഗുണകാംക്ഷ എന്ന നിലയിൽ ഗുണദോഷ ങ്ങൾ (മതപരവും സാധാരണയിലുമുള്ള സ്വഭാവ ദൂഷ്യങ്ങൾ) വെളിപ്പെടുത്തൽ നിർബന്ധമാണ്.

## വധുവിന്റെ യോഗ്യതകൾ

ദുർവൃത്തയായ സ്ത്രീയെക്കാൾ വിവാഹത്തിനു ത്തമം നീതിബോധവും മതചിട്ടയുമുള്ളവളെയാണ്. ദുർവൃത്തി വ്യഭിചാരമാവണമെന്നില്ല. ഇമാം ബുഖാ രി(റ), മുസ്ലിം(റ) എന്നിവർ ഉദ്ധരിച്ച 'മതഭ ക്തയെകൊണ്ട് നീ ധന്യനാവുക' എന്ന ഹദീസാ ണിതിന്നാധാരം.[1] പണ്ഡിതർ, സജ്ജനങ്ങൾ തുടങ്ങി യവരിലേക്ക് ചേർക്കപ്പെട്ട കുലീനയും വംശം അറി യപ്പെട്ടവളുമാണ് ഉത്തമമായത്.

പ്രവാചകർ പറയുന്നു:

تَخَيَّرُوا لِنُطَفِكُمْ وَلَا تَضَعُوهَا فِي غَيْرِ الْأَكْفَاءِ

(നിങ്ങളുടെ ബീജം നിക്ഷേപിക്കാൻ അനുയോജ്യമായ ഇണയെ തെരഞ്ഞെടുക്കുക. അതു നിങ്ങൾ അനുയോജ്യമല്ലാത്തിടത്ത് പാഴാക്കരുത്.)

ജാരസന്തതിയേയും ദുർനടപടിക്കാരന്റെ പുത്രിയെയും വേളികഴിക്കൽ കറാഹത്താണ്.

خَيْرُ النِّسَاءِ مَنْ تَسُرُّ إِذَا نَظَرْتَ നിന്റെ സാന്നിദ്ധ്യത്തിൽ സന്തോഷം പകരുന്ന സ്ത്രീയാണ് അത്യു ത്തമം) എന്ന പ്രവാചക വചനാടിസ്ഥാനത്തിൽ സുന്ദരിയാണ് വിരൂപിയെക്കാൾ നല്ലത്. അകന്ന ബന്ധു വാണ് അടുത്ത ബന്ധുവിനെക്കാളും അന്യരെക്കാളും നല്ലത്. അടുത്ത ബന്ധുവാകുമ്പോൾ നിർവ്വികാ രതക്കും തന്മൂലം കുട്ടികൾ ദുർബലരാവാനും കാരണമാകും. അടുത്ത ബന്ധുവെന്നാൽ മാതൃ, പിതൃ സഹോദര പരമ്പരയിലെ ഒന്നാം കണ്ണികളാണ്. അടുത്ത ബന്ധുവിനെക്കാൾ നല്ലത് അന്യർ തന്നെ.

പ്രവാചകർ തന്റെ പിതൃസഹോദരിയുടെ പുത്രി സൈനബ(റ)യെ വിവാഹം ചെയ്തത് മതവിധി പഠിപ്പിക്കാനാണ്.[2] അലി(റ)വും ഫാത്വിമ(റ)യും അകന്നബന്ധുക്കളായാണ് ഗണിക്കപ്പെടുക. കാരണം

1. വിവാഹാന്വേഷണത്തിൽ പ്രഥമവും പ്രധാനവുമായി പരിഗണിക്കപ്പെടേണ്ടത് മതബോധമാണ്. تنكح المرأة لا ربع لمالها ولحسبها ولجمالها ولدينها فاظفر بذات الدين تربت يداك ധനം, ഭംഗി, കുലീനത, ദീൻ തുടങ്ങി വിവിധ താൽപര്യങ്ങൾക്ക് വിവാഹം നടക്കാറുണ്ട്. ദീനുള്ളവളെ വിവാഹം ചെയ്ത് നീ വിജയം വരിക്കുക (ബുഖാരി, മുസ്ലിം) എന്നാണ് നബി(സ) പഠിപ്പിച്ചത്. മതബോധത്തിന് പ്രാമുഖ്യം നൽകിയുള്ള വിവാഹം സർവ്വ വിജയത്തിനു കാരണമാണെന്ന ഉപേദശവും മത ചിട്ടയിലുപരി മറ്റുള്ള താൽപര്യങ്ങൾക്ക് പ്രാമുഖ്യം നൽകുന്നതിന് കടുത്ത താക്കീതും ഈ ഹദീസിലുണ്ട്. ഈ ഉപദേശം സ്വീകരിച്ചാൽ നിനക്ക് സംതൃപ്തി, ഐശ്വര്യം കൈവരുമെന്നും ഇല്ലെങ്കിൽ പരാജയപ്പെടുമെന്നുമാണ് ഹദീസിലെ താൽപ ര്യം. (തുഹ്ഫ: 7-188)
2. നബി(സ)യുടെ വളർത്തു പുത്രൻ സൈദിന് സൈനബയെ വിവാഹം ചെയ്തുകൊടുത്തിരുന്നു. എന്നാൽ അവർക്കിട യിൽ അസാരസ്യമുണ്ടാവുകയും ബന്ധമവസാനിപ്പിക്കാൻ നബി(സ)യോട് പലവട്ടം സമ്മതം ചോദിക്കുകയും ചെയ്തു. ഇങ്ങനെ വിവാഹ മോചനം നേടിയ സൈനബിനെ നബി(സ) വിവാഹം ചെയ്തത് വളർത്തു മകന്റെ മുൻ ഭാര്യയെ വിവാഹം ചെയ്യൽ അനുവദനീയമാണെന്ന് പഠിപ്പിക്കാൻ വേണ്ടിയാണ്.

تزوجها بياناً للجواز،ولا بتزوّج عليٍّ فاطمة رضي الله عنهما لأنها بعيدة، إذ هي بنت ابن عمه لا بنت عمه (وبكر) أولى من الثيب للأمر به في الأخبار الصحيحة إلا لعذر كضعف آلته عن الافتضاض (وولود) وودود (أولى) للأمر بهما ويعرف ذلك في البكر بأقاربها والأولى أيضاً أن تكون وافرة العقل وحسنة الخلق وان لا تكون ذات ولد من غيره الالمصلحة وان لا تكون شقراء ولا طويلة مهزولة للنهي عن نكاحها ومحل رعاية جميع ما مر حيث لم تتوقف العفة على غير متصفة بها وإلا فهي أولى قال شيخنا في شرح المنهاج ولو تعارضت تلك الصفات فالذي يظهر أنه يقدم الدين مطلقاً ثم العقل وحسن الخلق ثم الولادة ثم النسب ثم البكارة ثم الجمال ثم ما المصلحة فيه أظهر بحسب اجتهاده انتهى. وجزم في شرح الإرشاد بتقديم الولادة على العقل وندب للوليّ عرض موليته على ذوي الصلاح، ويسن أن ينوي بالنكاح السنة وصون دينه وإنما يثاب عليه إن قصد به طاعة من نحو عفة أوولد صالح وأن يكون

മഹതി അലി(റ)ന്റെ പിതൃവ്യപുത്രിയല്ല. മറിച്ച് പിതൃവ്യ പുത്രന്റെ പുത്രിയാണ്. അതിനാൽ ഈ രണ്ട് സംഭവങ്ങളും ഇവ്വിഷയത്തിൽ സന്ദേഹമായി ഉന്നയിക്കേണ്ടതില്ല.

കന്യകയാണ് -ബിക്റ്- അല്ലാത്തവളെക്കാൾ ഉത്തമം. ഒട്ടധികം ഹദീസുകളിൽ ഇതിന് പ്രേരണ കാണാം. കന്യാചർമ്മം നീക്കാൻ കഴിയാതിരിക്കും വിധം ലൈംഗികാശക്തർക്ക് കന്യകയല്ലാത്തവളാണ് നല്ലത്. സ്നേഹസമ്പന്നയും അധികം പ്രസവിക്കുന്നവളും ആവണമെന്നും പ്രവാചക കൽപനയുണ്ട്. കന്യകയിൽ ഈ ഗുണങ്ങളുണ്ടെന്ന് തിരിച്ചറിയാൻ അടുത്ത ബന്ധുക്കളുടെ സ്ഥിതി നോക്കിയാൽ മതിയാകും.

ബുദ്ധിമതിയും സൽസ്വഭാവിയുമാകലും മറ്റൊരാളിൽ നിന്ന് കുഞ്ഞ് ജനിക്കാത്തവളാകലുമാണുത്തമം. കുഞ്ഞുള്ള സ്ത്രീയെ വിവാഹം ചെയ്യുന്നതിൽ നന്മയുണ്ടെങ്കിൽ അതാവാം. ചെമ്പൻ നിറമുള്ളവളും നീണ്ടുമെലിഞ്ഞവളുമല്ലാതിരിക്കലും നല്ലതാണ്. കാരണം പ്രവാചക വിലക്കുണ്ട്.[1]

ഉപര്യുക്ത ഗുണങ്ങളെല്ലാം പരിഗണിക്കേണ്ടത് ചാരിത്രശുദ്ധിയുമായി ഏറ്റുമുട്ടാതിരിക്കുമ്പോഴാണ്. ചാരിത്രശുദ്ധി മാത്രമുള്ളവളും അതല്ലാത്ത മറ്റെല്ലാ ഗുണങ്ങളുമുള്ളവരുമുണ്ടെങ്കിൽ ചാരിത്രശുദ്ധിക്കാണ് പ്രഥമ പരിഗണന. ഇമാം ഇബ്നുഹജർ(റ) 'തുഹ്ഫ'യിൽ പറയുന്നു: "ഗുണങ്ങളിൽ പരസ്പര വൈരുദ്ധ്യമുണ്ടായാൽ ഒന്നാംസ്ഥാനം മതഭക്തക്കു തന്നെ. തുടർന്ന് ബുദ്ധി, സൽസ്വഭാവം, പ്രസവശേഷി, കുലീനത, കന്യകത്വം, സൗന്ദര്യം എന്നിവ പരിഗണിക്കപ്പെടണം. തുടർന്ന് വരന്റെ ചിന്തയിൽ കൂടുതൽ ഗുണമേതോ അത് പരിഗണിക്കണം." അദ്ദേഹം തന്റെ ശർഹുൽ ഇർശാദിൽ പ്രസവശേഷിക്കാണ് ബുദ്ധികൂർമ്മതയേക്കാൾ മുൻഗണന നൽകിയത്.

തന്റെ സംരക്ഷണത്തിലുള്ളവളെ വിവാഹം ചെയ്യാൻ സുകൃതനായ വ്യക്തിയോട് അപേക്ഷിക്കൽ രക്ഷിതാവിന് സുന്നത്തുണ്ട്. പെൺമക്കൾക്ക് ഭർത്താവിനെ തെരഞ്ഞെടുക്കുമ്പോൾ രക്ഷിതാക്കൾ പ്രധാനമായും പരിഗണിക്കേണ്ടത് ദീനാവണം. നബി(സ) പറയുന്നു; ദീനും സ്വഭാവവും തൃപ്തികരമായ പുരുഷൻ വിവാഹാന്വേഷണവുമായി വന്നാൽ അദ്ദേഹത്തിന് നിങ്ങൾ വിവാഹംചെയ്തുകൊടുക്കണം. അല്ലാതിരുന്നാൽ വലിയ നാശത്തിന് ഹേതുവാകും (തുർമുദി). നികാഹ് ചെയ്യുന്നത് വഴി മതവിധി പാലിക്കൽ, പ്രവാചകചര്യ എന്നിവ കരുതൽ സുന്നത്താണ്. സൽസന്താന ലബ്ധി, ചാരിത്രശുദ്ധി തുടങ്ങിയവയിലൂടെ പുണ്യകർമ്മം ലക്ഷ്യമാക്കുമ്പോഴേ വിവാഹത്തിനു പ്രതിഫലമുള്ളു.

ശവ്വാൽ മാസം, വെള്ളിയാഴ്ച, പകൽ ആദ്യസമയം, പള്ളി തുടങ്ങിയവയെല്ലാം വിവാഹ ഇടപാട് നടത്തുന്നതിൽ പരിഗണിക്കൽ സുന്നത്തുണ്ട്. ശവ്വാലിൽ തന്നെ സംസർഗം -പ്രഥമ കൂടിക്കാഴ്ച- ആരംഭിക്കലും സുന്നത്താണ്.

1. മറ്റെല്ലാഗുണങ്ങളും മേളിച്ച ഒന്നിലധികം പേരുണ്ടാകുമ്പോൾ ഇവയെല്ലാം പരിഗണിക്കുന്നത് നല്ലതാണെന്നേ ഇപ്പറഞ്ഞതിന് അർത്ഥമുള്ളൂ. പതിനൊന്ന് പ്രവാചക പത്നിമാരിൽ ഒരാൾ മാത്രമേ കന്യകയുള്ളൂ എന്നത് പ്രത്യേകം സ്മരണീയമാണ്.

العقد في المسجد ويوم الجمعة وأوّل النهار وفي شوّال وأن يدخل فيه أيضاً.

(أركانه) أي النكاح خمسة (زوجة وزوج ووليّ وشاهدان وصيغة وشرط فيها) أى الصيغة (إيجاب) من الولي وهو (كزوّجتك أو أنكحتك) موليتي فلانة فلا يصح الإيجاب إلا بأحد هذين اللفظين لخبر مسلم اتقوا الله في النساء فإنكم أخذتموهن بأمانة الله واستحللتم فروجهنّ بكلمة الله وهي ماورد في كتابه ولم يرد فيه غيرهما ولا يصح بأزوّجك وأنكحك على الأوجه ولا بكناية كأحللتك ابنتي أو عقدتها لك (وقبول متصل به) أي بالإيجاب من الزوج وهو (كتزوجتها أو نكحتها) فلا بدّ من دالّ عليها من نحو اسم أو ضمير أو إشارة (أو قبلت أو رضيت) على الأصَحّ خلافاً للسبكي لا فعلت (نكاحها) أو تزويجها أو قبلت النكاح أو التزويج على المعتمد لا قبلت ولا قبلتها مطلقاً أي المنكوحة ولا قبلته أي النكاح والأولى في القبول قبلت نكاحها لأنه القبول الحقيقي (وصح) النكاح (بترجمة) أي ترجمة أحد

## നികാഹിന്റെ ഘടകങ്ങൾ

നികാഹിന്റെ അനിവാര്യഘടകങ്ങൾ അഞ്ചെണ്ണ മാണ്. വധു, വരൻ, വലിയ്യ്[1] രണ്ടു സാക്ഷികൾ, സീഗ[2] എന്നീ അഞ്ചെണ്ണമാണ്.

## വാചകം

സീഗയിൽ വലിയ്യിന്റെ പ്രഖ്യാപനവാക്യം (ഈജാബ്) വേണം. എനിക്കധികാരമുള്ള ഈ സ്ത്രീയെ നിനക്ക് ഇണയാക്കിത്തന്നു. അല്ലെങ്കിൽ നികാഹ് ചെയ്തുതന്നു എന്നു പറയലാണത്. أَنْكَحْتُكَ، زَوَّجْتُكَ എന്നിവയിലൊന്ന് കൊണ്ടല്ലാതെ (അർത്ഥമോ) വിവാഹം സ്വീകാര്യമാകുന്നില്ല. കാരണം ഇമാം മുസ്‌ലിം(റ) ഉദ്ധരിക്കുന്ന ഒരു പ്രവാചകവചനം ഇങ്ങനെ കാണാം:

إِتَّقُوا اللهَ فِي النِّسَاءِ فَإِنَّكُمْ أَخَذْتُمُوهُنَّ بِأَمَانَةِ اللهِ وَاسْتَحْلَلْتُمْ فُرُوجَهُنَّ بِكَلِمَةِ اللهِ

(സ്ത്രീകളുടെ കാര്യത്തിൽ നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക, സൂക്ഷിപ്പുസ്വത്തായാണ് നിങ്ങ ളവരെ കൈപറ്റിയത്. അവരുടെ ഗുഹ്യം നിങ്ങൾക്ക് അനുവദിക്കപ്പെട്ടത് അല്ലാഹുവിന്റെ വാക്യം കൊണ്ടാകുന്നു.) إِنْكَاح، تَزْوِيج എന്നീ രണ്ട് പദങ്ങളാണ് അല്ലാഹുവിന്റെ കിതാബിൽ വന്നിട്ടുള്ളത്. മറ്റു പദങ്ങൾ ഖുർആനിൽ വന്നിട്ടില്ല.

എന്റെ മകളെ നിനക്ക് ഞാൻ അനുവദനീയമാക്കിത്തന്നു, ഇടപാടാക്കിത്തന്നു തുടങ്ങിയ വ്യംഗ്യ പ്രയോഗങ്ങളെകൊണ്ടും പ്രബലപക്ഷപ്രകാരം "നിനക്ക് ഇണയാക്കിത്തരും, വിവാഹം ചെയ്തു തരും" തുടങ്ങിയ ഭാവികാലക്രിയകളെകൊണ്ടും വിവാഹം സാധുവല്ല.

ഈജാബിന്റെ ഉടനെയായി വരന്റെ ഖബൂലും (സ്വീകരിക്കൽ) വേണം. അവളെ ഞാൻ വിവാഹം ചെയ്തു, ഇണയാക്കി തുടങ്ങിയവ ഖബൂലായി പരിഗണിക്കും. ഖബൂലിൽ വധുവിന്റെ പേരോ സർവ്വനാമമോ ഉപയോഗിക്കുകയോ അവളിലേക്ക് ചൂണ്ടുകയോ ചെയ്യണം.

ഇണയാക്കിത്തന്നതിനെ, വിവാഹം ചെയ്തു തന്നതിനെ ഞാൻ സ്വീകരിച്ചു, തൃപ്തിപ്പെട്ടു എന്നീ പ്രയോഗങ്ങളും ഖബൂലായി ഗണിക്കപ്പെടും. പക്ഷെ, ഇത് പര്യാപ്തമല്ലെന്നാണ് ഇമാം സുബ്കി(റ)ന്റെ വീക്ഷണം. അവളുടെ നികാഹ് ഞാൻ ചെയ്തു എന്നു പറ്റില്ല. ഞാൻ സ്വീകരിച്ചു, ഞാൻ അവളെ സ്വീകരിച്ചു (വധുവിനെ ഉദ്ദേശിച്ച്) അതിനെ സ്വീകരിച്ചു എന്നിങ്ങനെ പറഞ്ഞാലും ഖബൂലായി ഗണിക്കപ്പെടില്ല. "അവളെ നികാഹ് ചെയ്തു തന്നതിനെ ഞാൻ സ്വീകരിച്ചു" എന്നു പറയലാണ് ഉത്തമം. കാരണം അതാണ് ഖബൂലിന്റെ വ്യക്തമായ ശൈലി.

## അനറബീ നികാഹ്

تَزْوِيج، نِكَاح എന്നീ പദങ്ങളുടെ അർത്ഥം ദ്യോതിപ്പിക്കുന്ന മറ്റേതു ഭാഷാ പദങ്ങൾ കൊണ്ടും

1. നികാഹ് ചെയ്തുകൊടുക്കാൻ അധികാരമുള്ളയാൾ
2. വിവാഹ വാക്യം

اللفظين بأي لغة ولو ممن يحسن العربية لكن يشترط أن يأتي بما يعدّه أهل تلك اللغة صريحاً في لغتهم هذا إن فهم كل كلام نفسه وكلام الآخر والشاهدان وقال العلامة التقي السبكي في شرح المنهاج لو تواطأ أهل قطر على لفظ في إرادة النكاح من غير صريح ترجمته لم ينعقد النكاح به أنتهى. والمراد بالترجمة ترجمة معناه اللغوي كالضم فلا ينعقد بألفاظ اشتهرت في بعض الأقطار للإنكاح كما أفتى به شيخنا المحقق الزمزمي ولو عقد القاضي النكاح بالصيغة العربية لعجمي لا يعرف معناها الأصلي بل يعرف أنها موضوعة لعقد النكاح صح كذا أفتى به شيخنا والشيخ عطية وقال في شرحي الإرشاد والمنهاج أنه لا يضر لحن العامي كفتح تاء المتكلم وإبدال الجيم زاياً أو عكسه، وينعقد بإشارة أخرس مفهمة وقيل لا ينعقد النكاح إلا بالصيغة العربية فعليه يصبر عند العجز إلى أن يتعلم أو يوكل وحكي هذا عن أحمد وخرج بقولي متصل ما إذا تخلل لفظ أجنبي عن العقد وإن قل كأنكحتك ابنتي فاستوص

നികാഹ് സാധുവാകും. അറബി അറിയാമെങ്കിലും ശരി. പക്ഷെ ആ ഭാഷയുടെ വക്താക്കൾ ഉപര്യുക്ത വാക്കുകളെ വ്യക്തമായ പരിഭാഷയായി ഗണിക്കുകയും വരനും രക്ഷിതാവും രണ്ടു സാക്ഷികളും പ്രയോഗങ്ങൾ പരസ്പരം അറിയുകയും വേണം. തഖിയുദ്ദീൻ സുബ്കി(റ) തന്റെ ശർഹുൽ മിൻഹാജിൽ പറയുന്നു: "ഉപര്യുക്ത വാക്കുകളുടെ വ്യക്തമായ പരിഭാഷയല്ലാത്ത ഒരു വാക്ക് ഉപയോഗിക്കുന്നതിൽ ഒരു നാട്ടുകാർ ഏകോപിച്ചാലും അതുകൊണ്ടുള്ള നികാഹ് ശരിയാവുകയില്ല."

'കൂട്ടിച്ചേർക്കുക' പോലെയുള്ള, നികാഹ്-തസ്വീജി-ന്റെ വാക്കർത്ഥം ദ്യോതിപ്പിക്കുന്നതേ പരിഭാഷയായി ഗണിക്കുകയുള്ളൂ. ശൈഖുനാ സംസമീ(റ) ഫത്വ നൽകിയതു പോലെ ചിലയിടങ്ങളിൽ വിവാഹബന്ധം കുറിക്കാനുപയോഗിക്കുന്ന വാക്കുകളെകൊണ്ടും നികാഹ് സാധുവാകുകയില്ല. അടിസ്ഥാനാർത്ഥം അറിയില്ലെങ്കിലും വിവാഹബന്ധം കുറിക്കുന്ന പദങ്ങളാണെന്ന് മാത്രമറിയുന്ന ഒരു അനറബിക്ക് ഖാസി അറബിയിൽ നികാഹ് ചെയ്തു കൊടുത്താൽ അത് സ്വഹീഹാകും. ഇപ്രകാരം ഇബ്നു ഹജർ(റ)വും ശൈഖ് അത്വിയ്യ(റ)വും ഫത്വ നൽകിയിട്ടുണ്ട്. ശൈഖുനാ ശർഹുൽ ഇർശാദിലും തുഹ്ഫയിലും പറയുന്നു:

زَوَّجْتُ വിനു പകരം زَوَّجْتَ، جَوَّجْتُ، زَوَّزْتُ എന്നിങ്ങനെ സാധാരണക്കാർക്ക് ഉണ്ടാകാവുന്ന അബദ്ധങ്ങൾക്ക് കുഴപ്പമില്ല.[1] ഊമയുടെ അർത്ഥഗർഭ ആംഗ്യം കൊണ്ട് വിവാഹം ശരിയാകും. അറബിയല്ലാത്ത ഭാഷയിൽ നികാഹ് പാടില്ലെന്ന് ഒരു അപ്രബല വീക്ഷണമുണ്ട്. ഇമാം അഹ്മദ്(റ)വിൽ നിന്ന് ഇതേ വീക്ഷണം ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. ഇതുപ്രകാരം അറബി പഠിക്കുന്നതുവരേക്കും ക്ഷമിക്കുകയോ മറ്റൊരാളെ വകാലത്താക്കുകയോ വേണം.

ഈജാബ്, ഖബൂലിന്നിടയിൽ തുടർച്ച വേണമെന്ന മേൽ പ്രസ്താവനകൊണ്ട് അതിന്നിടയിൽ ഇടർച്ചയുണ്ടാകുന്ന പദങ്ങൾ-അതെത്ര ചെറുതായാലും-പാടില്ലെന്നു വ്യക്തം. "എന്റെ മകളെ നിനക്കു ഞാൻ വിവാഹം ചെയ്തു തന്നു. അവളോട് നല്ല നിലയിൽ പെരുമാറുക" എന്ന് രക്ഷിതാവ് പറഞ്ഞാൽ വരൻ സ്വീകരിക്കുന്നതിന്നിടയിൽ "അവളോട് നല്ല നിലയിൽ പെരുമാറുക" എന്ന അന്യവാക്ക് കടന്നു കൂടി. ഇത് നികാഹിന്റെ സാധുതയെ ബാധിക്കും. വരൻ ഖബൂലിന് മുമ്പ് ഖുതുബ സുന്നത്തില്ലെന്നു നമ്മൾ പറയുമ്പോഴും ഈജാബിനു മുമ്പായി നേരിയൊരു ഖുതുബ അവൻ ചെയ്താൽ അത് ഇടർച്ചയാകില്ല. ഇതു പാടില്ലെന്നാണ് ഇമാം സുബ്കിയും ഇബ്നു അബിശ്ശരീഫും(റ) പറയുന്നത്. (നികാഹിന് കാർമ്മികത്വം വഹിക്കുന്നവൻ) നികാഹ് സ്വീകരിച്ചു എന്ന് പറയാൻ വരനോട് ആവശ്യപ്പെടുന്നതുകൊണ്ടും വിഘ്നമുണ്ടാകില്ല. കാരണം ഇതു രണ്ടും വിവാഹ ഇടപാടിൽ ആവശ്യമാകുന്നതാണ്.

ഈജാബിനു ശേഷം ഖബൂലിനു മുമ്പായി രക്ഷിതാവ് അതിൽ നിന്ന് പിൻവാങ്ങുകയോ മണവാട്ടി

1. *നികാഹിലെ പദങ്ങൾ ലോപിച്ച് അർത്ഥ വ്യതിയാനം സംഭവിച്ചിട്ടുണ്ടെങ്കിലും ഇടപാടിലേർപ്പെടുന്ന എല്ലാവരും ഉദ്ദേശിക്കുന്നത് ഒരേ ആശയമാണ്.*

بها خيرا ولا يضر تخلل خطبة خفيفة من الزوج وإن قلنا بعدم استحبابها خلافاً للسبكي وابن أبي الشريف ولا فقل قبلت نكاحها لأنه من مقتضى العقد فلو أوجب ثم رجع عن إيجابه أو رجعت الآذنة في إذنها قبل القبول أو جنت أو ارتدت امتنع القبول.

فرع لو قال الوليّ زوّجتكها بمهر كذا فقال الزوج قبلت نكاحها ولم يقل على هذا الصداق صح النكاح بمهر المثل خلافاً للبارزي.

(لا) يصح النكاح (مع تعليق) كالبيع بل أولى لاختصاصه بمزيد الا حتياط كأنِ يقول الأب للآخران كانت بنتي طلقت واعتدت فقد زوّجتكها فقبل ثم بان انقضاء عدتها وأنها أذنت له فلا يصح لفساد الصيغة بالتعليق وبحث بعضهم الصحة في إن كانت فلانة موليتي فقد زوّجتكها وفي زوّجتك إن شئت كالبيع إذ لا تعليق في الحقيقة (و) لا مع (تأقيت) للنكاح بمدة معلومة أو مجهولة فيفسد لصحة النهي عن نكاح المتعة وهو الموقت ولو بألف سنة وليس منه ما لو قال زوّجتكها مدة حياتك أو حياتها لأنه مقتضي العقد

യുടെ സമ്മതം ആവശ്യമായിടത്ത് അവൾ പിൻവലിക്കുകയോ അവൾ മതപരിത്യാഗിയോ ഭ്രാന്തിയോ ആവുകയോ ചെയ്താൽ പിന്നെ ഖബൂൽ അപ്രസക്തമാകുന്നു.

ഈ മഹ്റിനു പകരം നിനക്ക് നികാഹ് ചെയ്തു തന്നു എന്ന് രക്ഷിതാവ് പറയുകയും മഹ്ർ പരാമർശിക്കാതെ നികാഹ് സ്വീകരിച്ചു എന്ന് മാത്രം വരനും പറഞ്ഞാൽ നികാഹ് സ്വഹീഹാകുന്നതും സാമാന്യ മഹ്ർ കൊടുക്കേണ്ടതുമാകുന്നു. (ഈജാബു ഖബൂലുകൾക്കിടയിൽ പൊരുത്തക്കേടുള്ളതിനാൽ) നികാഹ് ശരിയല്ലെന്നാണ് ഇമാം ബാരിസി(റ)ന്റെ അഭിപ്രായം.

## സോപാധിക വിവാഹം

വ്യവസ്ഥ വെച്ചുള്ള വിവാഹബന്ധം സാധുവല്ല. കച്ചവടത്തിലെന്നപോലെ, അല്ല അതിലുപരി സ്വീകാര്യ യോഗ്യമല്ലാത്തതാണ്. കാരണം വിവാഹം മറ്റേന്തിലുമേറെ സൂക്ഷ്മത പുലർത്തേണ്ട ഇടപാടാണ്. എന്റെ മകൾ ത്വലാഖ് ചൊല്ലപ്പെടുകയും ഇദ്ദ പൂർത്തീകരിക്കുകയും ചെയ്താൽ നിനക്കു ഞാൻ വിവാഹം ചെയ്തു തന്നു എന്ന് ഒരു രക്ഷിതാവ് പറയുകയും വരൻ സ്വീകരിക്കുകയും ചെയ്തു. തുടർന്ന് അന്വേഷണത്തിൽ അവളുടെ ഇദ്ദ അവസാനിച്ചതായും പുനർവിവാഹത്തിന് അവൾ പിതാവിന് സമ്മതം നൽകിയതായും അറിയപ്പെടുകയും ചെയ്താലും വിവാഹം സാധുവല്ല.
ഒരു കാര്യവുമായി ബന്ധിപ്പിച്ചു പറഞ്ഞതിനാൽ വിവാഹവാക്യം തകരാറായതുകൊണ്ടാണിത്.

"നിനക്കിഷ്ടമാണെങ്കിൽ നികാഹ് ചെയ്തുതന്നു", "ഈ സ്ത്രീ എന്റെ നിയന്ത്രണത്തിലാണെങ്കിൽ വിവാഹം ചെയ്തു തന്നു" തുടങ്ങിയ വാചകങ്ങളിൽ പ്രത്യക്ഷത്തിൽ മറ്റൊന്നുമായി ബന്ധിപ്പിക്കലുണ്ടെങ്കിലും യഥാർത്ഥത്തിൽ അതില്ലാത്തതിനാൽ(1) സാധുവാണെന്നാണ് ഒരു സംഘം പണ്ഡിതരുടെ ചർച്ചാഫലം. കച്ചവടം സാധുവാണെന്നതു പോലെയാണിതും.

## അവധിക്കല്ല്യാണം

സുവിദിതമോ അജ്ഞാതമോ ആയ അവധിവെച്ചുള്ള വിവാഹം ശരിയല്ല. അവധി വെച്ചുള്ള 'മുത്അ വിവാഹം' വിലക്കിയ പ്രവാചകപ്രഖ്യാപനം സ്വഹീഹായി റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുണ്ട്. സാധാരണ മനുഷ്യായുസ്സിൽ കവിഞ്ഞ് ആയിരം വർഷത്തേക്ക് എന്നായാലും ശരിയല്ല. വധുവിന്റെയോ വരന്റെയോ ജീവിതകാലത്തേക്ക് എന്നു പറഞ്ഞാൽ അതു അവധിക്കല്ല്യാണമാകില്ല. കാരണം ഈ കാലാവധി തന്നെയാണ് നികാഹിന്റെ താൽപര്യവും.

അവധിക്കല്ല്യാണത്തെ തുടർന്ന് അവളുമായി ബന്ധപ്പെട്ടാൽ മഹ്ർ നൽകണം. ഇതിലെ സന്താനങ്ങൾ അവനിലേക്ക് ചേർക്കപ്പെടുകയും അവൾ ഇദ്ദ ആചരിക്കുകയും വേണം. രക്ഷിതാവിന്റെയും സാക്ഷികളുടെയും സാന്നിധ്യത്തിലാണ് നികാഹ് നടന്നതെങ്കിൽ വ്യഭിചാരത്തിനുള്ള ശിക്ഷയില്ല. ഇതൊ

1. 'നിങ്ങൾ വിശ്വാസികളാണെങ്കിൽ എന്നെ ഭയപ്പെടുക" (ഖുർആൻ) പോലുള്ള ഒരു പ്രയോഗമായേ ഇത് കാണേണ്ടൂ. നീ എന്റെ ഭാര്യയാണെങ്കിൽ മോചിതയാണ് എന്നൊക്കെ പറയുംപോലെ.

ويلزمه في نكاح المتعة المهر والنسب والعدة
ويسقط الحدّ إن عقد بوليّ وشاهدين فإن عقد بينه وبين
المرأة وجب الحدّ إن وطئ وحيث وجب الحدّ لم يثبت
المهر ولا ما بعده وينعقد النكاح بلا ذكر مهر
في العقد بل يسن ذكره فيه وكره إخلاؤه عنه
نعم لو زوّج أمته بعبده لم يستحب **(و)** شرط
**(في الزوجة)** أي المنكوحة **(خلوّ من نكاح
وعدة)** من غيره **(وتعيين)** لها فزوجتك
إحدى بناتي باطل ولو مع الإشارة ويكفي التعيين
بوصف أو إشارة كزوّجتك بنتي وليس له
غيرها أو التي في الدار وليس فيها غيرها أو هذه وإن
سماها بغير اسمها في الكل بخلاف زوّجتك فاطمة وإن
كان اسم بنته إلا إن نوياها. ولو قال زوّجتك بنتي
الكبرى وسمّاها باسم الصغرى صح في الكبرى لأن
الكبر صفة قائمة بذاتها بخلاف الاسم فقدم عليه
ولو قال زوّجتك بنتي خديجة فبانت بنت ابنه صح إن
نوياها أو عينها بإشارة أو لم يعرف لصلبه غيرها
وإلا فلا **(و)** شرط فيها أيضاً **(عدم محرمية)** بينها
وبين الخاطب **(بنسب فيحرم)** به لآية حرمت عليكم

ന്നുമില്ലാത്ത സ്വയംവരമാണെങ്കിൽ ശിക്ഷയുണ്ടാകും. ശിക്ഷ സ്ഥിരപ്പെട്ടാൽ ദീക്ഷാചരണം, കുട്ടി പിതാവിലേക്ക് ചേർക്കപ്പെടൽ, മഹ്ർ തുടങ്ങിയവ ഉണ്ടാകുന്നതല്ല.

നികാഹിന്റെ വാചകത്തിൽ മഹ്ർ പറയൽ സുന്നത്താണ്. ഒഴിവാക്കൽ കറാഹത്തും. മഹ്ർ പരാമർശമില്ലെങ്കിലും നികാഹ് സ്വഹീഹാകും. എന്നാൽ ഒരാൾ തന്റെ അടിമസ്ത്രീയെ തന്റെ അടിമക്കു വിവാഹം ചെയ്തു കൊടുക്കുമ്പോൾ മഹ്ർ പരാമർശിക്കൽ സുന്നത്തില്ല.

## വധുവിന്റെ നിബന്ധനകൾ

വധു പൂർവ്വ നികാഹിൽ നിന്നും അവന്റേതല്ലാത്ത ഇദ്ദയിൽ നിന്നും മുക്തമാകലും വ്യക്തമാക്കപ്പെട്ടവളാകലും നിബന്ധനയാണ്. ഒരാൾ തന്റെ പെൺകുട്ടികളിലേക്ക് വിരൽ ചൂണ്ടി ഇതിലേതെങ്കിലും ഒരുത്തിയെ നിനക്കു ഞാൻ ഇണയാക്കിത്തന്നു എന്നു പറഞ്ഞാൽ അത് അസ്വീകാര്യമാണ്. വധു ക്ലിപ്തപ്പെടാൻ അവളിലേക്കു ചൂണ്ടുകയോ ഗുണങ്ങൾ പരാമർശിക്കുകയോ ചെയ്താൽ മതി. ഏക പുത്രിയുള്ള ഒരാൾ എന്റെ മകളെയെന്നോ വീട്ടിൽ ഒരു മകൾ മാത്രം ഉണ്ടായിരിക്കെ വീട്ടിലുള്ള മകളെ എന്നോ പറഞ്ഞാൽ വധു ക്ലിപ്തയായി. വധു നിജമായാൽ പേര് മാറിയാലും കുഴപ്പമില്ല.

ഒരാൾ മകൾ എന്നോ മറ്റോ പറയാതെ ഫാത്വിമയെ ഇണയാക്കിത്തന്നു എന്നു മാത്രം പറഞ്ഞു. അദ്ദേഹത്തിന് ഫാത്വിമ എന്ന മകളുണ്ടെങ്കിൽ പോലും നികാഹ് സാധുവാകണമെങ്കിൽ വരനും രക്ഷിതാവും അവളെ പ്രത്യേകം കരുതണം. ചെറിയ മകളുടെ പേര് പറഞ്ഞ് മൂത്ത മകളെ നിനക്ക് ഇണയാക്കി എന്നു പറഞ്ഞാൽ മൂത്തവളാണ് വിവാഹിതയാവുക. കാരണം പേരിനേക്കാൾ വ്യക്തവും ലീനവുമായ വിശേഷണം 'മൂത്തവൾ' എന്നതാണല്ലോ.

എന്റെ മകൾ ഖദീജയെ നിനക്ക് ഇണയാക്കി തന്നു എന്ന് ഒരാൾ പറഞ്ഞു. പക്ഷെ ഈ പേരുള്ളവൾ ഇദ്ദേഹത്തിന്റെ മകന്റെ മകളാണ് താനും. ഇവിടെ രണ്ടുപേരും (വരനും വലിയ്യും) പൗത്രിയെ ഉദ്ദേശിക്കുകയോ പൗത്രിയെ ചൂണ്ടിക്കാണിച്ച് ഖദീജയെ നിർണയിക്കുകയോ ഇദ്ദേഹത്തിന് സ്വന്തം പുത്രി ഇല്ലാതിരിക്കുകയോ ചെയ്താൽ സാധുവാകും. അല്ലാത്ത രൂപങ്ങളിലെല്ലാം സാധുവല്ല.

## വിവാഹം നിഷിദ്ധമായവർ

തറവാട് ബന്ധം, മുലകുടി ബന്ധം, വിവാഹ ബന്ധം എന്നിവയാൽ വിവാഹ ബന്ധം ഹറാമായവർ ആവാതിരിക്കലും വധുവിന് നിബന്ധനയാണ്. حرمت عليكم[1] എന്നു തുടങ്ങുന്ന ആയതാണ് തെളിവ്. മാതൃ-പിതൃ സഹോദര-സഹോദരിമാരുടെ മക്കളല്ലാത്ത അടുത്ത ബന്ധത്തിലെ സ്ത്രീകളാണ് വിവാഹബന്ധം ഹറാമാക്കപ്പെട്ടവർ. അപ്പോൾ 1. ഉമ്മ - നിന്നെ പ്രസവിക്കുകയോ നിന്റെ മാതാപിതാ

1. *സൂറതുന്നിസാഅ്:23*

(نساء قرابة غير) ما دخل في (ولد عمومة وخؤولة) فحينئذ يحرم نكاح أم وهي من ولدتك او ولدت من ولدك ذكرا كان أو انثى وهي الجدة من الجهتين وبنت وهي من ولدتها أو ولدت من ولدها ذكرا كان أنثى لا مخلوقة من ماء زناه وأخت وبنت أخ وأخت وعمة وهي أخت ذكر ولدك وخالة وهي أخت أنثى ولدتك.

فرع: لو تزوج مجهولة النسب فاستلحقها أبوه ثبت نسبها ولا ينفسخ النكاح إن كذبه الزوج ومثله عكسه بأن تزوجت مجهولاً فاستلحقه أبوها ولم يصدقه.

(أو رضاع فيحرم به) أي بالرضاع (من يحرم بنسب) للخبر المتفق عليه يحرم من الرضاع ما يحرم من النسب فمرضعتك ومرضعتها ومرضعة من ولدك من نسب أو رضاع وكل من ولدت مرضعتك أوذا لبنها أمك من رضاع والمرتضعة بلبنك ولبن فرعك نسباً أو رضاعاً وبنتها كذلك وإن سفلت بنتك والمرتضعة بلبن أحد أبويك نسباً أو رضاعاً أختك وقس على هذا بقية الأصناف المتقدمة ولا يحرم عليك

ക്കളെ പ്രസവിക്കുകയോ (വല്ല്യുമ്മമാർ) ചെയ്തവർ, 2. പുത്രി -നീ പ്രസവിക്കുകയോ അല്ലെങ്കിൽ അവരെ പ്രസവിച്ചവരെ പ്രസവിക്കുകയോ ചെയ്തവർ - (വ്യഭിചാരത്തിൽ ജനിച്ചവൾ ഇതിൽ പെടില്ല.) 3. സഹോദരി, 4. സഹോദര പുത്രി, 5. സഹോദരീ പുത്രി, 6. പിതൃസഹോദരി, 7. മാതൃ സഹോദരി എന്നിവർ തറവാട്ടുബന്ധം മുഖേന വിവാഹം ഹറാമായവരാണ്.

### മരുമകളെ മകളാണെന്ന് വാദിച്ചാൽ

തറവാട് അറിയപ്പെടാത്ത ഒരു സ്ത്രീയെ ഒരാൾ വിവാഹം ചെയ്തു. ഇവൾ തന്റെ മകളാണെന്ന് പിന്നീട് വരന്റെ പിതാവ് പറഞ്ഞു. എന്നാൽ തറവാട് ബന്ധം സ്ഥിരപ്പെടും.[1] ഇവിടെ ഭർത്താവ് പിതാവിനെ നിഷേധിച്ചാൽ വിവാഹബന്ധം ദുർബലപ്പെടുകയില്ല. തറവാട് അജ്ഞാതനായ ഒരാൾക്ക് നികാഹ് ചെയ്തു കൊടുത്ത ശേഷം വധൂപിതാവ് വരൻ തന്റെ മകനാണെന്ന് അവകാശപ്പെട്ടാൽ ബന്ധം സ്ഥിരപ്പെടുമെങ്കിലും അവനത് അംഗീകരിച്ചില്ലെങ്കിൽ വിവാഹബന്ധം അസാധുവാകുകയില്ല.

### മുലകുടിബന്ധം

കുടുംബ ബന്ധംകൊണ്ട് ഹറാമായവരൊക്കെ മുലകുടി ബന്ധം കൊണ്ടും ഹറാമാകുമെന്ന് ഇമാം ബുഖാരിയും മുസ്‌ലിമും റിപ്പോർട്ട് ചെയ്ത ഹദീസിൽ വന്നിട്ടുണ്ട്. മുലകുടിബന്ധത്തിൽ നിന്റെ ഉമ്മ നിനക്കോ നിന്റെ കുടുംബ -തറവാട് അല്ലെങ്കിൽ മുലകുടി ബന്ധം മുഖേനയുള്ള- മാതാപിതാക്കൾക്കോ മുലകൊടുത്തവളും മുലകൊടുത്തവളെയോ അവളുടെ ഭർത്താവിനെയോ പ്രസവിച്ചവളുമാകുന്നു, നിന്റെ (ഭാര്യയുടെ) പാൽ കുടിച്ചവൾ അല്ലെങ്കിൽ നിന്റെ സന്താനങ്ങളുടെ (മുലകുടി ബന്ധത്തിലൂടെയുള്ള സന്താനവുമാകാം) മുലകുടിച്ചവൾ, ഇവ്വിധത്തിലുള്ള അവരുടെ പുത്രിമാർ എന്നിവർ നിന്റെ മുലകുടി ബന്ധത്തിലെ പുത്രിമാരാണ്.

തറവാട് അല്ലെങ്കിൽ മുലകുടി ബന്ധമുള്ള നിന്റെ മാതാപിതാക്കളിലൊരാളുടെ[2] പാൽ കുടിച്ചവൾ നിന്റെ സഹോദരിയുമാകുന്നു. കുടുംബ ബന്ധത്തിൽ പറഞ്ഞ ബാക്കിയുള്ളവരെ ഇതിനോട് താരതമ്യം ചെയ്യാം. സഹോദരീ സഹോദരന്മാർക്കും പൗത്രീ പൗത്രന്മാർക്കും മുല കൊടുത്തവരും മക്കൾക്ക് മുലകൊടുത്തവരുടെ ഉമ്മയും മകളുമൊന്നും വിവാഹബന്ധം ഹറാമായവരിൽ പെടില്ല.[3]

തറവാട് അല്ലെങ്കിൽ മുലകുടിബന്ധം മുഖേന മാതാവോ പിതാവോ ഒത്ത സഹോദരന്റെ സഹോദരിയും മുലകുടിബന്ധം മുഖേന ഹറാമാകില്ല.

1. പക്ഷേ സാധ്യതയുണ്ടാവണം. വധുവിന്റെയും പിതാവിന്റെയും പ്രായവും മറ്റും സാധ്യതയിൽ പരിഗണിക്കും.
2. മാതാവിന്റെയോ പിതാവിന്റെ വേറെ ഭാര്യയുടെയോ
3. തറവാടുബന്ധം മുഖേനെയുള്ള സഹോദരന്റെ ഉമ്മയും പൗത്രന്റെ ഉമ്മയുമെല്ലാം ഹറാമായവരിൽ പെടും. എന്നാൽ സഹോദരനും പൗത്രനും മുലകൊടുത്തവർ ഹറാമായ ഇനത്തിൽ പെടില്ല.

برضاع من أرضعت أخاك أو ولد ولدك ولا أم مرضعة ولدك وبنتها وكذا أخت أخيك لأبيك أو لأمك من نسب أو رضاع.

تنبيه: الرضاع المحرم وصول لبن آدمية بلغت سن حيض ولو قطرة أومختلطاً بغيره وإن غلبه جوف رضيع لم يبلغ حولين يقيناً خمس مرات يقيناً عرفاً، فإن قطع الرضيع إعراضاً وإن لم يشتغل بشيء آخر أو قطعته المرضعة ثم عاد إليه فيهما فوراً فرضعتان، أو قطعه لنحو لهو كنوم خفيف وعاد حالاً أو طال والثدي بفمه أو تحول ولو بتحويلها من ثدي لآخر أو قطعته لشغل خفيف ثم عادت إليه فلا تعدد في جميع ذلك، وتصير المرضعة أمه وذو اللبن أباه وتسري الحرمة من الرضيع إلى أصولهما وفروعهما وحواشيهما نسباً ورضاعاً وإلى فروع الرضيع لا إلى أصوله وحواشيه، ولو أقرّ رجل وامرأة قبل العقد أن بينهما أخوة رضاع وأمكن حرم تناكحهما وإن رجعا عن الإقرار أو بعده فهو باطل فيفرق بينهما، وإن أقر به فأنكرت صدق في حقه ويفرق بينهما، أو أقرت به دونه فإن كان بعد أن عينته في الإذن للتزويج

## ബന്ധം സ്ഥിരപ്പെടാൻ

ആർത്തവപ്രായമെത്തിയ ഒരു സ്ത്രീയുടെ മുലപ്പാൽ ഒരു തുള്ളിവീതമെങ്കിലും-അതു പാലിന്റെ ഗുണങ്ങളെ അതിജയിക്കുംവിധം മറ്റു വസ്തുക്കൾ കൂടി കലർന്നാണെങ്കിലും-ഉറപ്പായും രണ്ട് വയസ്സ് പ്രായമാകാത്ത കുഞ്ഞിന്റെ വയറ്റിലേക്ക് സാധാരണ ഗതിയിൽ അഞ്ചു പ്രാവശ്യം എത്തിയെന്ന് -ഇവയെല്ലാം-ബോദ്ധ്യപ്പെട്ടാൽ മുലകുടിബന്ധം സ്ഥിരപ്പെട്ടു.

മുലകുടിക്കുന്നതിനിടയിൽ കുഞ്ഞ് മുഖം തിരിച്ച് പിൻവാങ്ങുകയോ അവൾ മുലകൊടുക്കുന്നത് നിർത്തുകയോ ചെയ്യുകയും ഉടനെ വീണ്ടും മുല കുടിക്കാൻ ശ്രമിക്കുകയും ചെയ്താൽ അതു രണ്ടു പ്രാവശ്യമായി ഗണിക്കപ്പെടും.

നേരിയ ഉറക്കമോ മറ്റു വിനോദത്തിനോ കുട്ടി പിൻവാങ്ങുകയും ഉടനെ തന്നെ മടങ്ങുകയോ മുല കുഞ്ഞിന്റെ വായിലായിരിക്കെ ഇടവേള അൽപം നീളുകയോ ചെയ്താലും ഒരു പ്രാവശ്യമായേ ഗണിക്കുകയുള്ളൂ. ചെറിയ ആവശ്യത്തിനായി അവൾ നിർത്തുകയോ ഉടനെ മടങ്ങുകയോ ഒരു സ്തനത്തിൽ നിന്നു മറ്റേതിലേക്ക് കുഞ്ഞ് സ്വയം മാറുകയോ മാറ്റുകയോ ചെയ്താലും ഒരു പ്രാവശ്യമേ ആവുകയുള്ളൂ.

മുലകൊടുത്തവൾ കുഞ്ഞിന്റെ ഉമ്മയും പാലിനു കാരണക്കാരനായ ഭർത്താവ് ഉപ്പയുമാകുന്നു. ഈ പവിത്ര ബന്ധം തറവാട് അല്ലെങ്കിൽ മുലകുടി ബന്ധം മുഖേനയുള്ള അവരുടെ മാതാപിതാക്കളിലേക്കും മക്കളിലേക്കും പാർശ്വബന്ധുക്കളിലേക്കും വ്യാപിക്കുന്നു. കുഞ്ഞിന്റെ മാതാപിതാക്കളിലേക്കോ പാർശ്വ ബന്ധുക്കളിലേക്കോ ഈ ബന്ധത്തിന്റെ പവിത്രത വ്യാപിക്കില്ലെങ്കിലും മക്കളിലേക്ക് വ്യാപിക്കുന്നതാണ്.

സ്ത്രീപുരുഷന്മാർ തങ്ങൾക്കിടയിൽ മുലകുടി ബന്ധമുണ്ടെന്ന് വിവാഹത്തിനു മുമ്പ് സമ്മതിക്കുകയും അതിനു സാധ്യതയുണ്ടാവുകയും ചെയ്താൽ അവർ ഈ വാദത്തിൽ നിന്ന് പിൻവാങ്ങിയാൽ പോലും വിവാഹബന്ധം ഹറാമാകുന്നു. വിവാഹത്തിനു ശേഷമാണ് സമ്മതിക്കുന്നതെങ്കിൽ നികാഹ് അസാധുവാകുന്നതും അവർക്കിടയിൽ വിട്ടുപിരിക്കേണ്ടതുമാകുന്നു.(1) അവൻ അംഗീകരിക്കുകയും അവൾ നിഷേധിക്കുകയുമാണെങ്കിൽ അവന്റെ കാര്യത്തിൽ അംഗീകരിക്കപ്പെടുകയും തമ്മിൽ വേർപിരിക്കുകയും ചെയ്യണം.(2)

സ്ത്രീ അംഗീകരിക്കുകയും ഭർത്താവ് നിഷേധിക്കുകയും ചെയ്താൽ വരനെ അവൾ നിർണയിച്ചതോ നികാഹാനാന്തരം വരന് അവൾ വഴിപ്പെടുകയോ ചെയ്തിരുന്നെങ്കിൽ അവളുടെ വാക്കുകൾ

1. ആദ്യം ഇക്കാര്യം അറിയാതിരുന്നതു കൊണ്ടോ മറ്റോ ഭർത്താവുമായി ബന്ധപ്പെട്ടെങ്കിൽ അവൾക്ക് ന്യായ മഹ്റിന് അവകാശമുണ്ട്.
2. വിവാഹം വേർപ്പെടുത്തണമെന്ന് വന്നതോടെ അവന്റെ അവകാശങ്ങൾക്ക് പ്രസക്തിയില്ല. അവൾ അംഗീകരിക്കാത്തതിനാൽ അവൾക്ക് മഹ്റിന് അവകാശമുണ്ട്. ലൈംഗിക ബന്ധമുണ്ടായില്ലെങ്കിൽ പകുതിയായിരിക്കും.

أو مكنته من وطئه إياها لم يقبل قولها وإلاَّ صدقت بيمينها، ولا يسمع دعوى نحو أب محرمية بالرضاع بين الزوجين، ويثبت الرضاع برجلين اوبرجل وامرأتين وبأربع نسوة ولو فيهن أم المرضعة إن شهدت حسبة بلا سبق دعوى كشهادة أب امرأة وابنها بطلاقها كذلك، ويقبل شهادة مرضعة مع غيرها لم تطلب أجرة الرضاع وإن ذكرت فعلها كأشهد أني أرضعتها، وشرط شهادة الرضاع ذكر وقت الرضاع وعدده وتفرق المرات ووصول اللبن إلى جوفه في كل رضعة ويعرف بنظر حلب وإيجار وازدراد اوبقرائن كامتصاص ثدي وحركة حلقه بعد علمه أنها ذات لبن وإلا لم يحل له أن يشهد لأن الأصل عدم اللبن، ولا يكفي في أداء الشهادة ذكره القرائن بل يعتمدها ويجزم بالشهادة، ولو شهد به دون النصاب أو وقع شك في تمام الرضعات أو الحولين أووصول اللبن جوف الرضيع لم يحرم النكاح لكن الورع الاجتناب وإن لم تخبره إلاَّ واحدة. نعم إن صدقها يلزمه الأخذ بقولها ولا يثبت الإقرار بالرضاع إلاَّ برجلين عدلين.

സ്വീകരിക്കപ്പെടില്ല.[1] അല്ലെങ്കിൽ അവളെ സത്യം ചെയ്യിച്ച ശേഷം അംഗീകരിക്കും.[2]

ദമ്പതികൾക്കിടയിൽ മുലകുടി ബന്ധമുണ്ടെന്ന് പിതാവോ മറ്റോ വാദിച്ചാൽ അതു സ്വീകരിക്കപ്പെടില്ല.[3] രണ്ട് പുരുഷന്മാർ, ഒരുപുരുഷനും രണ്ട് സ്ത്രീയും, നാല് സ്ത്രീകൾ എന്നിങ്ങനെയാണ് മുലകുടിബന്ധം സ്ഥിരപ്പെടാൻ ആവശ്യമായ സാക്ഷികൾ. വാദി സാക്ഷിയായി ഹാജരാക്കിയതല്ലെങ്കിൽ മുലകൊടുത്തവളുടെ മാതാവിന്റെ സാക്ഷിമൊഴിയും സ്വീകരിക്കപ്പെടും. ഒരു സ്ത്രീ ത്വലാഖ് ചൊല്ലപ്പെട്ടിട്ടുണ്ടെന്നതിന് അവളുടെ ഉപ്പയോ മകനോ മേൽ വിധം സാക്ഷി നിന്നാൽ സ്വീകരിക്കപ്പെടുമല്ലോ. മറ്റുള്ളവരോടൊപ്പം മുലകൊടുത്ത സ്ത്രീ സാക്ഷിയായാലും സ്വീകരിക്കപ്പെടും. "ഞാൻ അവൾക്ക് മുല കൊടുത്തിട്ടുണ്ടെന്ന് ഞാൻ സക്ഷി നിൽക്കുന്നു" എന്നിങ്ങനെ അവൾ അവളുടെ പ്രവർത്തി എടുത്ത് പറഞ്ഞാലും വിരോധമില്ല. പക്ഷെ, മുലകൊടുത്തതിന്റെ വേതനം അവൾ ആവശ്യപ്പെടരുത്. മുല കൊടുത്ത സമയം, എണ്ണം, പല പ്രാവശ്യങ്ങളായത് സംബന്ധിച്ച വിവരം, ഓരോ തവണയും കുട്ടിയുടെ ഉള്ളിലേക്ക് പാലെത്തിയിട്ടുണ്ട് തുടങ്ങിയ വിശദീകരണങ്ങൾ സാക്ഷിത്വം സ്വീകരിക്കപ്പെടാൻ നിബന്ധനയാണ്. പാല് പിഴിഞ്ഞെടുക്കുന്നതും കുട്ടിയുടെ വായയിൽ ഒഴിച്ചു കൊടുക്കുന്നതും കുട്ടി ഇറക്കുന്നതും കാണൽ കൊണ്ടും സ്ത്രീ മുലയിൽ പാലുള്ളയാളാണെന്ന് അറിഞ്ഞിരിക്കെ കുട്ടി മുല ഈമ്പുന്നതും കുട്ടിയുടെ തൊണ്ട ചലിക്കുന്നതും കാണുക തുടങ്ങിയ സാഹചര്യങ്ങളിലൂടെ പാല് കുട്ടിയുടെ ഉള്ളിലേക്ക് എത്തിയിട്ടുണ്ടെന്ന് മനസ്സിലാക്കാം. സ്ത്രീയുടെ മുലയിൽ പാലുണ്ടെന്ന് അറിയില്ലെങ്കിൽ മേൽ കാഴ്ചയുടെ അടിസ്ഥാനത്തിൽ സാക്ഷി നിൽക്കാൻ പാടില്ല. ഇല്ലാതിരിക്കലാണല്ലോ സാധാരണ സ്വഭാവം. സാക്ഷികൾ അടയാളങ്ങൾ പറഞ്ഞാൽ മതിയാകില്ല.[4] പ്രത്യുത അടയാളങ്ങളെ അവലംബിച്ച് സാക്ഷി മൊഴി ഉറപ്പിച്ച് തന്നെ പറയണം. ആവശ്യമായ എണ്ണത്തിൽ കുറഞ്ഞവർ സാക്ഷി പറയുകയോ അഞ്ച് തവണ നൽകുക, രണ്ട് വയസ്സിന് മുമ്പാവുക, ഉള്ളിലേക്ക് പാൽ ചേരുക തുടങ്ങിയവയിലൊന്നിൽ സംശയമുണ്ടാവുകയോ ചെയ്താൽ വിവാഹബന്ധം ഹറാമാവുകയില്ല. എന്നാലും സൂക്ഷ്മത ആ വിവാഹം ഉപേക്ഷിക്കലാണ്. മുല കുടിബന്ധമുണ്ടെന്ന് ഒരു സ്ത്രീ മാത്രം പറഞ്ഞാലും ഇതാണ് വിധി. പക്ഷെ, അവൾ സത്യമാണ് പറഞ്ഞതെന്ന് വിശ്വസിക്കുന്നുവെങ്കിൽ അവളുടെ വാക്ക് സ്വീകരിക്കൽ നിർബന്ധമാകുന്നു. മുലകുടിബന്ധമുണ്ടെന്ന് സമ്മതിച്ചു പറയൽ സ്ഥിരപ്പെടാൻ സത്യസന്ധരായ രണ്ട് പുരുഷന്മാർ തന്നെ വേണം.

1. വരനെ പിതാവ് നിർണയിക്കുകയും അവളുടെ മൗനസമ്മതം പര്യാപ്തമാകുന്നിടത്ത് അതുണ്ടാവുകയും ചെയ്താലും ഇതേ വിധിയാണ്. ഈ ഘട്ടത്തിൽ വധുവിന് നിശ്ചിത മഹ്റിനോ സാധാരണ മഹ്റിനോ അവകാശമുണ്ടാവുകയുമില്ല.
2. വിവാഹത്തിൽ അവളുടെ താൽപര്യം പ്രസക്തമാകാതിരിക്കുകയും ഭർത്താവിനു നിർബന്ധിത സാഹചര്യത്തിൽ കീഴൊതുങ്ങേണ്ടിവരികയും ചെയ്തതാണെങ്കിൽ. അപ്പോൾ സാധാരണ മഹ്റിന്നവകാശമുണ്ടാവും.
3. ഭാര്യയും ഭർത്താവും അംഗീകരിക്കാതിരിക്കുകയും തെളിവില്ലാതിരിക്കുകയും ചെയ്താൽ.
4. വായ ചലിക്കുന്നതു കണ്ടു, തൊണ്ടയനങ്ങുന്നതു കണ്ടു, തുടങ്ങിയ തെളിവുകൾ കോടതിയിൽ പറഞ്ഞാൽ ഖാസിക്ക് അത് സാക്ഷ്യമായി പരിഗണിക്കാനാവില്ല. ഇത്തരം തെളിവുകളാൽ കുഞ്ഞ് മുലകുടിച്ചതായി ബോധ്യപ്പെട്ടവന് മുലകുടിക്കുന്നത് ഞാൻ കണ്ടുവെന്ന് തന്നെ സാക്ഷിമൊഴി നൽകാം.

(أو مصاهرة فتحرم زوجة أصل) من أب أو جد لأب أو أم وإن علا من نسب أو رضاع (وفصل) من ابن وابنه وإن سفل منهما (وأصل زوجة) أي أمهاتها بنسب أو رضاع وإن علت وإن لم يدخل بها للآية، وحكمته ابتلاء الزوج بمكالمتها والخلوة لترتيب أمر الزوجة فحرمت كسابقتيها بنفس العقد ليتمكن من ذلك. واعلم أنه يعتبر في زوجتي الأب والابن وفي أم الزوجة عند عدم الدخول بهن أن يكون العقد صحيحاً (وكذا فصلها) أي الزوجة بنسب أو رضاع ولو بواسطة سواء بنت ابنها اوبنت ابنتها وإن سفلت (إن دخل بها) بأن وطئها ولو في الدبر وإن كان العقد فاسداً وإن لم يطأها لم تحرم بنتها بخلاف أمها، ولا تحرم بنت زوج الأم ولا أم زوجة الأب اوالابن، ومن وطىء امرأة بملك أو شبهة منه كأن وطئ بفاسد نكاح أو شراء أو بظن زوجة حرم عليه أمهاتها وبناتها وحرمت على آبائه وأبنائه لأن الوطء بملك

## വിവാഹംകൊണ്ട് നിഷിദ്ധമായവർ

വിവാഹബന്ധം മുഖേന പിതാവ്, പിതാമഹൻ, മാതാമഹൻ എന്നിവരുടെ ഭാര്യമാർ ഹറാമാകും. അവർ എത്രപടി മേലെയാണെങ്കിലും ശരി. തറവാട്, മുലകുടി ബന്ധം ഈ വിഷയത്തിൽ തുല്യമാണ്. പുത്ര, പൗത്രന്മാരുടെ ഭാര്യമാരും ഭാര്യയുടെ തറവാട്, മുലകുടിബന്ധം മുഖേനയുള്ള ഉമ്മമാരും ഹറാമായവരിൽ പെടും.[1] ഭാര്യയുമായി ഇണചേർന്നില്ലെങ്കിലും അവളുടെ മാതാവ് നിഷിദ്ധം തന്നെ. ഖുർആനിക വചനമാണ് ഇതിനെല്ലാം തെളിവ്.[2] പിതാക്കന്മാരുടെയും പുത്രന്മാരുടെയും ഭാര്യമാരെപോലെ ഭാര്യാമാതാവും കേവലം നികാഹ് കൊണ്ട് മാത്രം നിഷിദ്ധമാകാൻ കാരണം വിവാഹാനന്തരം ഭാര്യയുമായി ബന്ധപ്പെട്ട വിഷയങ്ങൾ ക്രമീകരിക്കുന്നതിൽ ഭർത്താവിന്ന് അവളുടെ മാതാവുമായി തനിച്ചിരുന്ന് ചർച്ച ചെയ്യേണ്ടുന്ന ആവശ്യം വന്നേക്കാമെന്നതിനാലാണ്.

ഇണകൾ തമ്മിൽ ലൈംഗികബന്ധമുണ്ടായില്ലെങ്കിൽ ഭാര്യാമാതാക്കളും പിതൃ, പുത്ര ഭാര്യമാരും നിഷിദ്ധമാകണമെങ്കിൽ നികാഹ് സാധുതയുള്ളതാകണം.[3]

ഭാര്യയുടെ മകളും അവളുടെ മകന്റെ മകളും മകളുടെ മകളുമുൾപ്പെടെ മുലകുടി, തറവാട് ബന്ധം മുഖേനയുള്ള ഭാര്യാസന്തതികൾ വിവാഹബന്ധംകൊണ്ട് നിഷിദ്ധമാകും. നേരത്തെ ഭാര്യയുടെ ഉമ്മയെ പറ്റി പറഞ്ഞപോലെ തന്നെ. പക്ഷേ, ഭാര്യയുമായി ലൈംഗികബന്ധമുണ്ടായ ശേഷം മാത്രം.[4] നികാഹ് അസാധുവാണെങ്കിൽപോലും ഭാര്യയുമായി ബന്ധപ്പെട്ടാൽ-ഗുദഭോഗമാണെങ്കിലും-അവരുടെ മക്കൾ നിഷിദ്ധമായി. ഭാര്യാമാതാവിനെ പോലെ കേവലം നികാഹ് കൊണ്ട് മാത്രം മക്കൾ നിഷിദ്ധമാകില്ല. പിതൃ, പുത്ര ഭാര്യമാരുടെ ഉമ്മമാരോ മാതൃ ഭർത്താവിന്റെ പെൺമക്കളോ (ഉമ്മയുടെ രണ്ടാമത്തെ ഭർത്താവിന്റെ മകൾ) നിഷിദ്ധമായവരിൽ പെടില്ല.

ഉടമാവകാശത്തോടെയോ അബദ്ധത്തിലോ ഒരു സ്ത്രീയുമായി വേഴ്ച നടത്തിയാൽ അവളുടെ ഉമ്മമാരും പുത്രിമാരും അവനു നിഷിദ്ധമാകും. അവന്റെ പിതാവിനും പുത്രന്മാർക്കും അവളും നിഷിദ്ധമായിരിക്കും. ഭാര്യയാണെന്ന് തെറ്റിദ്ധരിച്ചുള്ള സംഭോഗവും വാങ്ങുകയോ നികാഹ് നടക്കുകയോ ചെയ്തശേഷം അത് അസാധുവാണെന്ന് ബോധ്യപ്പെട്ടാൽ അതിനിടക്കുണ്ടായ സംഭോഗവും അബദ്ധ സംഭോഗത്തിൽ പെടും.

യഥാർത്ഥ ഉടമാവകാശത്തോടെയുള്ള സംഭോഗം നികാഹിലൂടെയുള്ള സംഭോഗത്തിന്റെ സ്ഥാന

1. മകളുടെ മകന്റെ ഭാര്യയും ഇതിൽ പെടുന്നു.
2. നിസാഅ് 23-ാം ആയത്തിൽ തറവാട്, മുലകുടി, വിവാഹബന്ധം മുഖേന നിഷിദ്ധമായവരെ പരിചയപ്പെടുത്തുന്നുണ്ട്.
3. നികാഹ് അസാധുവാണെങ്കിൽ ഇവരാരും നിഷിദ്ധമായവരിൽ പെടില്ല. എന്നാൽ നികാഹ് അസാധുവാകുകയും അതറിയുംമുമ്പ് ഇണചേരുകയും ചെയ്താൽ അത് അബദ്ധ സംഭോഗമായി ഗണിക്കുകയും അതിന്റെ നിയമങ്ങൾ ബാധകമാകുന്നതുമാണ്.
4. കൃത്രിമ മാർഗമുപയോഗിച്ച് ഹലാലായ രീതിയിൽ ബീജം പുറത്തുവരികയും ഗർഭാശയത്തിലെത്തുകയും ചെയ്താലും സംഭോഗത്തിന്റെ വിധി തന്നെ. (തുഹ്ഫ, ഇആനത്ത് 3, 292).

اليمين نازل بمنزلة عقد النكاح وبشبهة يثبت النسب والعدة لا حتمال حملها منه سواء أوجد منها شبهة ايضاً أم لا، لكن يحرم على الواطئ بشبهة نظر أم الموطوءة وبنتها ومسهما.

فرع: لو اختلطت محرمة بنسوة غير محصورات بأن يعسر عدهن على الآحاد كألف امرأة نكح من شاء منهن إلى أن تبقى واحدة على الأرجح، وإن قدر ولو بسهولة على متيقنة الحل أو بمحصورات كعشرين بل مائة لم ينكح منهن شيئاً. نعم إن قطع بتميزها كسوداء اختلطت بمن لا سوداء فيهن لم يحرم غيرها كما استظهره شيخنا.

تنبيه: اعلم أنه يشترط أيضاً في المنكوحة كونها مسلمة أو كتابية خالصة ذمية كانت أو حربية، فيحل مع الكراهة نكاح الإسرائيلية بشرط أن لا يعلم دخول أول آبائها فى ذلك الدين بعد بعثة عيسى عليه السلام. وإن علم دخوله فيه بعد التحريف، ونكاح

ത്താണ്. അബദ്ധസംഭോഗം മൂലം ഗർഭധാരണത്തിന് സാധ്യതയുള്ളതിനാൽ ദീക്ഷാചരണവും തറവാട് ബന്ധം നിലനിൽക്കലുമുണ്ടാവും.

സ്ത്രീയുടെ ഭാഗത്തുനിന്ന് അബദ്ധം സംഭവിച്ചാലും ഇല്ലെങ്കിലും അബദ്ധ സംഭോഗമാവും.[1] വിവാഹം ഹറാമാവുമെങ്കിലും അബദ്ധവേഴ്ച നടത്തിയവൻ ആ സ്ത്രീയുടെ ഉമ്മയെയോ പെൺമക്കളെയോ നോക്കാനോ സ്പർശിക്കാനോ പാടില്ല.

## തിരിച്ചറിയാത്തവൾ

ബന്ധം ഹറാമായ ഒരു സ്ത്രീ എണ്ണാൻ പ്രയാസമുള്ളത്ര സ്ത്രീകൾക്കിടയിൽ ഉദാ: ആയിരം -വേറിട്ടറിയാൻ പ്രയാസമാകുംവിധം കൂടിക്കലർന്നാൽ - പ്രബല പക്ഷപ്രകാരം ഒന്നവശേഷിക്കത്തക്ക രീതിയിൽ മറ്റേതു സ്ത്രീയെയും വിവാഹം ചെയ്യാവുന്നതാണ്. അനുവദനീയമാണെന്നുറപ്പുള്ള സ്ത്രീകളെ ലഭ്യമാണെങ്കിലും ശരി.

ഇരുപതോ നൂറോ തുടങ്ങി ക്ലിപ്തമായ എണ്ണങ്ങൾക്കിടയിലാണെങ്കിൽ അവരിലൊരാളെയും വിവാഹം ചെയ്യാൻ പാടില്ല.[2]

എങ്കിലും തിരിച്ചറിയാൻ വല്ല അടയാളങ്ങളുമുണ്ടെങ്കിൽ - ഉദാ: കറുത്തവരില്ലാത്ത കൂട്ടത്തിൽ കറുത്തവൾ ലയിക്കൽ-അതില്ലാത്തവരെ അവനു വിവാഹം ചെയ്യാം. ഇതാണ് നമ്മുടെ ഗുരുവര്യർ വ്യക്തമാക്കിയ അഭിപ്രായം.

## വേദക്കാരുമായുള്ള വിവാഹം

വധു മുസ്‌ലിമോ ശുദ്ധവേദക്കാരിയോ ആകലും നിബന്ധനയാണ്. അവർ ദിമ്മിയ്യായാലും -കരംതരുന്നവർ- ഹർബിയ്യായാലും -ശത്രുപക്ഷത്തുള്ള- നികാഹ് സാധുവാകും.[3] പക്ഷേ കറാഹത്തുണ്ട്. ഇതനുസരിച്ച് ഇസ്റാഈലീ സ്ത്രീയെ[4] വിവാഹം ചെയ്യണമെങ്കിൽ അവരുടെ പിതാക്കന്മാരിൽ ആ മതം സ്വീകരിച്ച ആദ്യ വ്യക്തി ഈസാ നബി(അ) ന്റെ നിയോഗത്തിനു ശേഷമാണത് സ്വീകരിച്ചതെന്ന് അറിയപ്പെടാതിരിക്കണം. മാറ്റത്തിരുത്തലുകൾക്കു ശേഷമാണെങ്കിലും.

ഇസ്റാഈലി അല്ലാത്ത സ്ത്രീയാണെങ്കിൽ പൂർവ്വപിതാവിന്റെ മതപ്രവേശം ഈസാനബി(അ)ന്റെ നിയോഗത്തിനു മുമ്പാണെന്ന് അറിയപ്പെടണം. ഭേദഗതി സംഭവിച്ചതിനു ശേഷമാണെങ്കിൽ തിരുത്തൽവിധേയമായത് ത്യജിച്ചതായും അറിയപ്പെടണം.

1. ഭർത്താവാണെന്ന് ധരിച്ച് വഴങ്ങിയാൽ അത് അവളുടെ ഭാഗത്തു നിന്നുള്ള അബദ്ധമായി ഗണിക്കും. അന്യനാണെന്നറിഞ്ഞിട്ടും വഴങ്ങിയാൽ അവൾ കുറ്റക്കാരിയാകും.
2. വിവാഹം ചെയ്താൽ അത് അസാധുവാകും.
3. മുസ്‌ലിം ഭരണകൂടത്തിന് വഴിപ്പെട്ടു നിശ്ചിത നികുതിയൊടുക്കുന്നതിനാൽ ഇമാം സംരക്ഷണ വാഗ്ദാനം നൽകിയവരാണ് ദിമ്മിയ്യ്. ഭരണകൂടത്തെ അംഗീകരിക്കാതെ എതിരാളികളായി കഴിയുന്നവർ ഹർബിയ്യ് എന്നും അറിയപ്പെടുന്നു. വേദക്കാരെ വിവാഹം ചെയ്യാമെന്ന നിയമത്തിന്റെ മറവിൽ ഇന്നത്തെ ജൂത, ക്രൈസ്തവരെ വിവാഹം ചെയ്യാൻ കഴിയില്ല. നിബന്ധനകൾ ഒക്കുന്നില്ല എന്നതുകൊണ്ടാണിത്.
4. ഇബ്റാഹീം നബി(സ)ന്റെ പൗത്രൻ യഅ്ഖൂബ്(അ)ന്റെ അപരനാമമാണ് ഇസ്റാഈൽ. അദ്ദേഹത്തിന്റെ മക്കളാണ് ബനൂ ഇസ്റാഈൽ (ഇസ്റാഈൽ സന്തതികൾ, ഇസ്റാഈല്യർ).

വേദക്കാരായ ദമ്പതികളിൽ നിന്ന് ഭർത്താവ് മുസ്‌ലിമായാൽ ആ ദാമ്പത്യം നിലനിൽക്കുന്നതാണ്. അവർ ലൈംഗിക ബന്ധമുണ്ടായിട്ടില്ലെങ്കിലും. ഒരു വിഗ്രഹാരാധകൻ അതേ വിഭാഗത്തിൽ പെട്ട സ്ത്രീയെ വിവാഹം ചെയ്യുകയും സംഭോഗത്തിനു മുമ്പെ അവൻ മാത്രം മുസ്‌ലിമാവുകയും ചെയ്താൽ അതോടെ ആ ബന്ധം മുറിയുന്നതാണ്. അവളുമായി ലൈംഗികബന്ധമുണ്ടായിട്ടുണ്ടെങ്കിൽ ഇദ്ദ കാലപരിധിയിൽ അവളും മുസ്‌ലിമായാൽ ബന്ധം നിലനിൽക്കും. ഇല്ലെങ്കിൽ അവന്റെ ഇസ്‌ലാമാശ്ലേഷത്തോടെ ബന്ധം മുറിഞ്ഞു.

ലൈംഗികബന്ധമുണ്ടായ ശേഷം ഭാര്യ മുസ്‌ലിമാവുകയും ഭർത്താവ് അമുസ്‌ലിമായി തുടരുകയും ചെയ്താൽ ഇദ്ദകാലപരിധിയിൽ അവനും മുസ്‌ലിമായാൽ ബന്ധം തുടരാം. ഇല്ലെങ്കിൽ അവളുടെ ഇസ്‌ലാമാശ്ലേഷത്തോടെ ബന്ധം അവസാനിക്കും.

വിവാഹം തുടർന്നും നിലനിൽക്കുമെന്ന് നാം പ്രസ്താവിച്ചിടത്ത് ഇസ്‌ലാമാശ്ലേഷത്തോടെ[1] മുമ്പുണ്ടായിരുന്ന തകരാറുകൾ പ്രശ്നമല്ല. അപ്പോൾ ഇദ്ദ സമയത്തുണ്ടായ വിവാഹമാണെങ്കിലും ഇസ്‌ലാമിലെത്തിയ സമയത്ത് ഇദ്ദ കഴിഞ്ഞിട്ടുണ്ടെങ്കിൽ ബന്ധം തുടരാവുന്നതാണ്.

غيرها بشرط أن يعلم دخول أول آبائها فيه قبلها ولو بعد التحريف إن تجنبوا المحرف، ولو أسلم كتابي وتحته كتابية دام نكاحه وإن كان قبل الدخول، أو وثني وتحته وثنية فتخلفت قبل الدخول تنجزت الفرقة أو بعده وأسلمت في العدة دام نكاحه وإلاّ فالفرقة من إسلامه، ولو أسلمت وأصرّ على الكفر فإن دخل بها وأسلم في العدة دام النكاح وإلاّ فالفرقة من إسلامها، وحيث أدمنا لا يضر مقارنة مفسد هو زائل عند الإسلام فنقر على نكاح في عدة هي منقضية عند الإسلام وعلى غصب حربي لحربية إن اعتقدوه نكاحاً، وكالغصب المطاوعة قاله شيخنا، ونكاح الكفار صحيح على الصحيح ولا يصح نكاح الجنية كعكسه على ما عليه أكثر المتأخرين.

**(و)** شرط **(في الزوج تعيين)** فزوجت بنتي أحدكما باطل ولو مع الإشارة **(وعدم محرمة)** كأخت اوعمة اوخالة **(للمخطوبة)** بنسب أو رضاع **(تحته)** أي الزوج ولو في العدة الرجعية لأن الرجعية

## ജിന്ന് വിവാഹം

അമുസ്‌ലിം പുരുഷൻ അമുസ്‌ലിം സ്ത്രീയെ തട്ടിക്കൊണ്ടുപോയത് വിവാഹമായി അവരുടെ സമൂഹം അംഗീകരിക്കുന്നുവെങ്കിൽ മുസ്‌ലിമായ ശേഷവും ആ ബന്ധം തുടരാവുന്നതാണ്. പരസ്പരം ഒന്നിച്ചുള്ള ജീവിതത്തിന്റെ വിധിയും ഇത് തന്നെയാണ്.[2] ശൈഖുനാ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. അവിശ്വാസികളുടെ വിവാഹം ശരിയാണെന്നാണു പ്രബലം.[3]

ജിന്നുകളുമായി വിവാഹബന്ധം സാധുവല്ല എന്നാണ് പിൻഗാമികളായ പണ്ഡിതരിൽ ഭൂരിപക്ഷത്തിന്റെയും വീക്ഷണം.

## വരന്റെ നിബന്ധനകൾ

വരൻ നിശ്ചിത വ്യക്തിയാകണം. "എന്റെ മകളെ നിങ്ങൾ രണ്ടിലൊരാൾക്ക് നികാഹ് ചെയ്തു തന്നു" എന്നു പറഞ്ഞാൽ ആംഗ്യത്തോടെയാണെങ്കിലും അത് സ്വീകാര്യമല്ല.

സഹോദരി, പിതൃ-മാതൃ സഹോദരി തുടങ്ങി വധുവിന് രക്ത-മുലകുടി ബന്ധം മുഖേന നിഷിദ്ധമായി വരുന്ന ഒരു സ്ത്രീ വരന്റെ ഭാര്യയായി നിലവിലില്ലാതിരിക്കലും നിബന്ധന തന്നെ.[4] അവർ തിരി

1. അമുസ്‌ലിമായിരുന്ന ദമ്പതികളെ കുറിച്ചാണ് പരാമർശം. രക്ഷിതാവും സാക്ഷികളുമില്ലാതിരുന്ന വിവാഹം ഇതിനുദാഹരണം. ഇസ്‌ലാമിലും നീങ്ങാത്ത തടസ്സങ്ങളുണ്ടെങ്കിൽ നികാഹ് ബാത്വിലാകും. ഉദാ: വിവാഹബന്ധം ഹറാമായവരുടെ വിവാഹം.
2. ദമ്പതികളായി അവരുടെ സമൂഹം അംഗീകരിച്ചിരുന്നുവെങ്കിൽ മുസ്‌ലിമായശേഷം നാമും അംഗീകരിക്കും.
3. അതുമായി ബന്ധപ്പെട്ട കേസുകൾ വല്ലതും നമ്മുടെ പക്കലെത്തിയാൽ വിവാഹം തന്നെ അസാധുവാണെന്നു നാം പറയില്ല.
4. ഒരു സ്ത്രീയെ വിവാഹ മോചനം ചെയ്ത ശേഷം അവളുടെ സഹോദരി പോലുള്ള ഇവ്വിധം ബന്ധമുള്ള സ്ത്രീയെ വിവാഹം ചെയ്യുന്നതിന് വിരോധമില്ല. രണ്ടുപേരും ഒരേ സമയം ഭാര്യമാരായി ഉണ്ടായിക്കൂടാ എന്നുമാത്രം.

كالزوجة بدليل التوارث، فإن نكح محرمتين في عقد بطل فيهما إذ لا مرجح أو فى عقدين بطل الثاني وضابط من يحرم الجمع بينهما كل امرأتين بينهما نسب أو رضاع يحرم تناكحهما إن فرضت إحداهما ذكرا، ويشترط أيضاً أن لا تكون تحته أربع من الزوجات سوى المخطوبة ولو ولوكان بعضهن في العدة الرجعية لأن الرجعية في حكم الزوجة، فلو نكح الحر خمساً مرتباً بطل في الخامسة أو في عقد بطل في الجميع أو زاد العبد على الثنتين بطل كذلك، أما إذا كانت المحرمة للمخطوبة أو إحدي الزوجات الأربعة في العدة البائن فيصح نكاح محرمتها والخامسة لأن البائنة أجنبية.

(و) شرط (**فى الشاهدين أهلية شهادة**) تأتي شروطها فى باب الشهادة، وهي حرية كاملة وذكورة محققة وعدالة ومن لا زمها الإسلام والتكليف وسمع ونطق وبصر لما يأتي أن الأقوال لا تثبت إلاّ بالمعاينة والسماع، وفي الأعمى وجه لأنه أهل للشهادة

ച്ചെടുക്കാവുന്ന ഇദ്ദയിലാണെങ്കിലും ശരി. കാരണം ഇദ്ദയിലുള്ളവൾ ഭാര്യയെപ്പോലെ തന്നെയാണ്. ഈ അവസരത്തിൽ അവർ അനന്തരമെടുക്കുമെന്നതാണ് തെളിവ്.[1]

ഇത്തരം ബന്ധമുള്ള രണ്ട് സ്ത്രീകളെ ഒരു നികാഹിലൂടെയാണ് സ്വീകരിക്കുന്നതെങ്കിൽ രണ്ടും നിഷ്ഫലമാണ്. രണ്ട് നികാഹിലൂടെയാണെങ്കിൽ രണ്ടാമത്തേത് ബാത്വിലാകും. രക്ത-മുലകുടി ബന്ധം മുഖേന ഹറാമാകുന്ന സ്ത്രീകൾ എന്നതു കൊണ്ട് വിവക്ഷ രണ്ടിലൊരാൾ പുരുഷനായി ഗണി ക്കപ്പെട്ടാൽ അവർ തമ്മിൽ വിവാഹം ഹറാമാണോ അല്ലയോ എന്നതാണ്.

വിവാഹാലോചന നടക്കുന്നവളെ കൂടാതെ വരന് നാലു ഭാര്യമാർ നിലവിലില്ലാതിരിക്കലും ശർത്വാണ്. ചിലർ മടക്കിയെടുക്കാവുന്ന ത്വലാഖിന്റെ ഇദ്ദയിലാണെങ്കിലും ഈ വിവാഹം പറ്റില്ല. കാരണം അവൾ ഭാര്യയെ പോലെയാണ്.

സാധാരണ പുരുഷൻ തുടർച്ചയായി അഞ്ചു വിവാഹം നടത്തിയാൽ അഞ്ചാമത്തേത് അസാധുവാകും. ഒറ്റ നികാഹിലൂടെ അഞ്ചെണ്ണം സ്വീകരിച്ചാൽ അഞ്ചും ബാത്വിലാകും. അടിമ രണ്ടിനെക്കാൾ വർധിപ്പിച്ചാലും ഇതേ വിധി തന്നെ.

പ്രതിശ്രുത വധുവിന്റെ അടുത്ത ബന്ധുവായ ഭാര്യയോ നാലിലൊരു ഭാര്യയോ മടക്കിയെടുക്കാനാവാത്ത ത്വലാഖിന്റെ ഇദ്ദയിലാണെങ്കിൽ ഈ ബന്ധുസ്ത്രീയെയോ അഞ്ചാം ഭാര്യയെയോ വിവാഹം ചെയ്യാം. കാരണം മടക്കിയെടുക്കാനാവാത്തവൾ അന്യ സ്ത്രീയുടെ സ്ഥാനത്താണ്.

## വിവാഹസാക്ഷികൾ

രണ്ടു സാക്ഷികളും സാക്ഷായാവാനുള്ള സകല യോഗ്യതകളും ഉള്ളവരാകണം. അതിന്റെ നിബന്ധനകൾ സാക്ഷ്യത്തിന്റെ അധ്യായത്തിൽ പ്രതിപാതിക്കുന്നുണ്ട്. പൂർണ സ്വതന്ത്രനാവുക, യഥാർത്ഥ പുരുഷനാവുക[2], നീതിമാനാവുക എന്നിവയാണവ. മുസ്ലിമാവുക, മതശാസന ബാധകമായവനാവുക എന്നിവ നീതിയുടെ അനിവാര്യതയാണ്. കേൾവി, കാഴ്ച, സംസാരശേഷി എന്നിവയും സാക്ഷിക്ക് നിബന്ധനയുണ്ട്. കാരണം ഏതൊരു പ്രസ്താവനയും സ്ഥിരപ്പെടണമെങ്കിൽ അതു കാണുകയും കേൾക്കുകയും വേണമെന്ന് അന്യത്ര പറയുന്നുണ്ട്.

അന്ധൻ വിവാഹസാക്ഷ്യത്തിന് യോഗ്യനാണെന്നൊരു അഭിപ്രായമുണ്ട്. കാരണം ചിലയിടങ്ങളിൽ അവൻ സാക്ഷ്യയോഗ്യനാണല്ലോ. എന്നാൽ പ്രബലപക്ഷം പറ്റില്ലെന്നാണ്. അവന് വധൂവരന്മാരെ അറിയാമെങ്കിൽ പോലും[3] പാടില്ല. ശക്തമായ ഇരുട്ടിൽ വെച്ചുള്ള സാക്ഷ്യവും അന്ധന്റെ സാക്ഷ്യം പോലെയാണ്.

---

1. ഈ കാലയളവിൽ ഒരാൾ മരിച്ചാൽ.
2. അടിമയും സ്ത്രീയും പറ്റില്ലെന്നർത്ഥം. ഭാഗികമായ അടിമയോ നപുംസകമോ ആയാലും പറ്റില്ല. നപുംസകം പുരുഷ സദൃശനാണെങ്കിലും ശരി.
3. അന്ധനാകും മുമ്പ് കണ്ടിട്ടുള്ളതിനാൽ

في الجملة والأصح لا وإن عرف الزوجين، ومثله من بظلمة شديدة ومعرفة لسان المتعاقدين **(وعدم تعينهما)** أو أحدهما **(للولاية)** فلا يصح النكاح بحضرة عبدين أو امرأتين أو فاسقين أو اصمين أو أخرسين أو أعميين أو من لم يفهم لسان المتعاقدين ولا بحضرة متعين للولاية، فلو وكل الأب أو الأخ المنفرد في النكاح وحضر مع آخر لم يصح لأنه ولي عاقد فلا يكون شاهدا، ومن ثم لو شهد أخوان من ثلاثة وعقد الثالث بغير وكالة من أحدهما صح وإلا فلا.

تنبيه: لا يشترط الإشهاد على إذن معتبرة الإذن لأنه ليس ركناً للعقد بل هو شرط فيه فلم يجب الاشهاد عليه إن كان الولي غير حاكم وكذا إن كان حاكماً على الأوجه، ونقل في البحر عن الأصحاب أنه يجوز اعتماد صبي أرسله الولي إلى غيره ليزوج موليته أي إن وقع في قلبه صدق المخبر.

فرع: لو زوجها وليها قبل بلوغ إذنها إليه صح على الأوجه إن كان الإذن سابقاً على حالة التزويج لأن العبرة في العقود بما في نفس الأمر لا بما في ظن المكلف.

വിവാഹ ഇടപാടിൽ ഏർപ്പെടുന്നവരുടെ ഭാഷ അറിയലും സാക്ഷിയുടെ യോഗ്യത തന്നെ. സാക്ഷികളിൽ ഒരാൾ പോലും നികാഹ് ചെയ്തു കൊടുക്കാൻ ക്ലിപ്തമായ വലിയ്യ് ആകാൻ പാടില്ല. അപ്പോൾ പിതാവോ നികാഹ് ബാധ്യതപ്പെട്ട ഏക സഹോദരനോ മറ്റൊരാളെ വകാലത്താക്കുകയും ഇവർ സാക്ഷികളാവുകയും ചെയ്താൽ ശരിയാവില്ല. കാരണം ഈ ബന്ധം നടത്തിക്കൊടുക്കേണ്ട യഥാർത്ഥ വലിയ്യ് ഇവരായതിനാൽ സാക്ഷിയാകാൻ പറ്റില്ല.

മൂന്ന് സഹോദരന്മാരിൽ ഒരാൾ മറ്റുള്ളവരുടെ വകാലത്തൊന്നും കൂടാതെ തന്നെ നികാഹ് ചെയ്തു കൊടുക്കുകയും മറ്റു രണ്ടുപേർ സാക്ഷികളാവുകയും ചെയ്താൽ കുഴപ്പമില്ല. മറ്റുള്ളവരുടെ വകാലത്തോട് കൂടിയാണെങ്കിൽ സാക്ഷ്യം പറ്റില്ല.

അടിമകൾ, സ്ത്രീകൾ, ദുർന്നടപടിക്കാർ, അന്ധർ, ബധിരർ, മൂകർ, വിവാഹ ചടങ്ങിലുപയോഗിക്കുന്ന ഭാഷ മനസ്സിലാകാത്തവർ എന്നിവർ സാക്ഷികളായി നികാഹ് സാധുവാകില്ല.

## സമ്മതത്തിന് സാക്ഷി.

വധുവിന്റെ സമ്മതം പരിഗണനീയമായിടത്ത് സമ്മതം നൽകിയതിന് സാക്ഷി നിർത്തൽ നിബന്ധനയില്ല. കാരണം അവളുടെ സമ്മതം നികാഹിന്റെ ഘടകമല്ല. കേവലം നിബന്ധന മാത്രമാണ്. വലിയ്യ് ഹാകിമല്ലെങ്കിൽ സാക്ഷി നിർത്തൽ നിർബന്ധമില്ലാത്തപോലെ ഹാകിമാണെങ്കിലും സാക്ഷി വേണ്ടതില്ലെന്നതാണ് ന്യായ വീക്ഷണം.

ഒരു വലിയ്യ് തന്റെ അധികാര പരിധിയിൽപെട്ട സ്ത്രീയെ നികാഹ് ചെയ്തു കൊടുക്കാൻ ചെറിയ കുട്ടി മുഖേന ഒരാളെ അറിയിക്കുകയും അയാൾക്ക് വിവരം അറിയിച്ച കുട്ടിയിൽ അയാൾക്ക് വിശ്വാസം ഉണ്ടാവുകയും ചെയ്താൽ വിവാഹം ചെയ്തുകൊടുക്കാമെന്ന് ഇമാം ശാഫിഈ(റ)ന്റെ അനുചരരിൽ നിന്ന് 'ബഹ്ർ' എന്ന ഗ്രന്ഥത്തിൽ ഇമാം ദൂയാനി ഉദ്ധരിച്ചിട്ടുണ്ട്.

വധുവിന്റെ സമ്മത വിവരമെത്തും മുമ്പ് വലിയ്യ് അവളെ വിവാഹം ചെയ്തു കൊടുക്കുകയും അവൾ നേരത്തെ തന്നെ സമ്മതം നൽകിയതായി പിന്നീട് അറിയുകയും ചെയ്താൽ നികാഹ് സാധുവാണെന്നാണ് പ്രബലം. കാരണം ഇടപാടുകളിൽ പരിഗണനീയം യഥാർത്ഥ വസ്തുതയാണ്. വ്യക്തികളുടെ ധാരണകളല്ല. (എന്നാലും വധുവിന്റെ സമ്മതമറിയാതെ നികാഹ് ചെയ്തുകൊടുക്കുന്നത് തെറ്റാണ്)

മതകീയ വ്യക്തിത്വം (നീതിനിഷ്ഠ) ഒളിഞ്ഞു കിടക്കുന്നവർ-പാപങ്ങളൊന്നും പ്രത്യക്ഷത്തിൽ കാണപ്പെടാത്തവരാണിതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നതെന്ന് ഇമാം ശാഫിഈ(റ) വ്യക്തമാക്കുകയും ഭൂരിപക്ഷം പണ്ഡിതരും അതംഗീകരിക്കുകയും ചെയ്തിട്ടുണ്ട്-സാക്ഷിയായ നികാഹിനു കുഴപ്പമില്ല. എന്നാൽ സത്യസന്ധനായ ഒരാൾ അയാളെ നിരൂപിക്കുകയും പാപിയാണെന്ന് വ്യക്തമാക്കുകയും ചെയ്താൽ അദ്ദേഹത്തിന്റെ മറ നീങ്ങി. ഇത്തരക്കാരൻ തൗബ ചെയ്യുന്നത് കൊണ്ട് നീതിനിഷ്ഠം ഒളിഞ്ഞു കിട

**(وصح)** النكاح **(بمستوري عدالة)** وهما من لم يعرف لهما مفسق كما نص عليه واعتمده جمع وأطالوا فيه، وبطل الستر بتجريح عدل، وإذا تاب الفاسق لم يلتحق بالمستور، ويسن استتابة المستور عند العقد، ولو علم الحاكم فسق الشاهدين لزمه التفريق بين الزوجين ولو قبل الترافع إليه على الأوجه، ويصح أيضاً بابني الزوجين أو عدويهما وقد يصح كون الأب شاهداً أيضاً كأن تكون بنته قنة. وظاهر كلام الحناطي بل صريحه أنه لا يلزم الزوج البحث عن حال الولي والشهود. قال شيخنا: وهو كذلك إن لم يظن وجود مفسد للعقد.

**(وبان بطلانه)** أي النكاح **(بحجة فيه)** أي في النكاح من بينة أوعلم حاكم **(أو بإقرار الزوجين)** في حقهما **(بما يمنع صحته)** اي النكاح كفسق الشاهد أو الولي عند العقد والرق والصبا لهما وكوقوعه في العدة وخرج بفي حقهما حق الله تعالى كأن طلقها ثلاثاً ثم اتفقا على فساد النكاح بشيء مما ذكر وأرادا نكاحاً جديداً فلا يقبل إقرارهما بل لا بد من محلل للتهمة ولأنه حق الله ولو أقاما عليه بينة لم تسمع، أما

ക്കുന്നവനോട് ചേർക്കപ്പെടില്ല.[1] നീതിനിഷ്ഠ വ്യക്തമല്ലാത്തവനോട് നികാഹ് വേളയിൽ തൗബ ചെയ്യാൻ ആവശ്യപ്പെടൽ സുന്നത്തുണ്ട്. നികാഹിന് സാക്ഷ്യം വഹിച്ചവർ ദുർനടപ്പുകാരാണെന്ന് ഭരണാധികാരി അറിഞ്ഞാൽ ഭാര്യാഭർത്താക്കന്മാരെ വേർപ്പെടുത്തൽ നിർബന്ധമാണ്.[2] അത് ഖാളിയുടെ അടുത്ത് പരാതി എത്തുംമുമ്പാണെങ്കിൽ പോലും വേണമെന്നാണ് പ്രബലം.

വധൂവരന്മാരുടെ മക്കളോ ശത്രുക്കളോ സാക്ഷ്യം വഹിച്ചാണെങ്കിലും നികാഹ് സാധുവാകും. അടിമ സ്ത്രീയുടെ വിവാഹാധികാരം ഉടമയ്ക്കായതിനാൽ ആ ഘട്ടങ്ങളിൽ പിതാവിനും സാക്ഷ്യം വഹിക്കാം.

സാക്ഷികളുടെയും വിവാഹാധികാരസ്ഥനായ വലിയ്യിന്റെയും യോഗ്യത അന്വേഷിക്കൽ വരന് നിർബന്ധമില്ലെന്നാണ് ഇമാം ഹന്നാത്വി(റ)ന്റെ പ്രസ്താവന വ്യക്തമാക്കുന്നത്. വിവാഹം അസാധുവാക്കുന്ന വല്ല കാര്യവുമുണ്ടെന്ന് വരന് ധാരണയില്ലെങ്കിൽ അതു തന്നെയാണ് വിധിയെന്ന് ശൈഖുനായും പ്രസ്താവിച്ചിട്ടുണ്ട്.

## അസാധുവെന്ന് വാദിച്ചാൽ

നികാഹ് അസാധുവാക്കുന്ന വല്ലതും സംഭവിച്ചതായി -സാക്ഷികൾ മുഖേനയോ ഹാകിം അറിഞ്ഞോ ഇണകൾ അവരെ ബാധിക്കുന്ന വിഷയം സമ്മതിക്കുന്നത് കൊണ്ടോ -സ്ഥിരപ്പെട്ടാൽ നികാഹ് അസാധുവാകുമെന്ന് വ്യക്തമാകും.- നികാഹ് നടത്തിയ വലിയ്യോ സാക്ഷികളോ ദുർനടപ്പുകാരനാണെന്നോ(ഫാസിഖുകൾ) അടിമയോ കുട്ടിയോ ആണെന്നോ സ്ഥിരപ്പെടുന്നതും നികാഹ് സമയത്ത് വധു ഇദ്ദയിലായിരുന്നുവെന്ന് സ്ഥിരപ്പെടുന്നതും ഇതിന് ഉദാഹരണമാണ്.

അവർക്കർഹതപ്പെട്ടതിൽ എന്നു പറഞ്ഞതിനാൽ അല്ലാഹുവിന്റെ അവകാശം പെടില്ലെന്നു വന്നു. ഉദാ: ഭാര്യയെ മൂന്ന് ത്വലാഖും ചൊല്ലിയ ശേഷം ഉപര്യുക്ത കാരണങ്ങളാൽ തങ്ങളുടെ നികാഹ് തന്നെ ദുർബലമായിരുന്നുവെന്ന് ഏറ്റു പറഞ്ഞ് പുതിയ നികാഹ് ഉദ്ദേശിക്കൽ. ഇവിടെ ഈ ഏറ്റുപറയൽ സ്വീകാര്യമല്ല. മറ്റൊരുത്തന്റെ -മുഹല്ലിൽ- നികാഹും ത്വലാഖും ഉണ്ടായാൽ മാത്രമേ ഇവന് പുനർവിവാഹം അനുവദനീയമാകൂ. കാരണം ഇത് അല്ലാഹുവുമായി ബന്ധപ്പെട്ടതിനാലും ഇവരുടെ ഏറ്റുപറയൽ സംശയാസ്പദമായതിനാലും സ്വീകരിക്കപ്പെടില്ല.[3] എന്നാൽ ആരെങ്കിലും സ്വയം പ്രേരിതരായി സാക്ഷ്യം വഹിച്ചാൽ സ്വീകരിക്കപ്പെടും. നേരത്തെ സ്വീകരിക്കപ്പെടില്ലെന്നു പറഞ്ഞതും ബാഹ്യവിധിയാണ്. പ്രശ്നത്തിന്റെ നിജസ്ഥിതിയനുസരിച്ച് പരോക്ഷമായി പ്രവർത്തിക്കാം.[4]

1. തൗബ ചെയ്താലും ഒരു വർഷത്തെ നല്ല നടപ്പിനു ശേഷമേ സാക്ഷ്യം സ്വീകരിക്കപ്പെടുകയുള്ളൂ.
2. വലിയ്യിന്റെ വിധിയും ഇസ്‌ലാമിക ഭരണവ്യവസ്ഥയിൽ ഇങ്ങനെതന്നെയാണ്. തുഹ്ഫ.
3. മൂന്ന് ത്വലാഖ് ചൊല്ലപ്പെട്ടവർക്ക് ഇദ്ദക്കു പുറമെ തഹ്ലീൽ (മറ്റൊരുത്തൻ വിവാഹം ചെയ്തു ബന്ധപ്പെടുകയും ത്വലാഖ് ചൊല്ലുകയും ചെയ്യുക) കൂടി നിർബന്ധമാണ്. ഇത് ഏറ്റുപറച്ചിൽ കൊണ്ട് ഒഴിവാക്കാനാവില്ല.
4. ശരീഅത്തു കോടതി പിടികൂടുമെങ്കിലും അല്ലാഹുവിന്റടുക്കൽ കുറ്റക്കാരാകില്ല എന്നർത്ഥം.

بينة الحسبة فتسمع. نعم محل عدم قبول إقرارهما في الظاهر أما في الباطن فالنظر لما في نفس الأمر. ولا يتبين البطلان بإقرار الشاهدين بما يمنع الصحة فلا يؤثر في الإبطال كما لا يؤثر فيه بعد الحكم بشهادتهما ولأن الحق ليس لهما فلا يقبل قولهما، أما إذا أقرَّ به الزوج دون الزوجة فيفرق بينهما مؤاخذة له بإقراره وعليه نصف المهر إن لم يدخل بها وإلا فكله إذ لا يقبل قوله عليها في المهر بخلاف ما إذا أقرت به دونه فيصدق هو بيمينه لأن العصمة بيده وهي تريد رفعها فلا تطالبه بمهر إن طلقت قبل وطء، وعليه إن وطئ الأقل من المسمي ومهر المثل، ولو أقرت بالإذن ثم ادعت أنها إنما أذنت بشرط صفة في الزوج ولم توجد ونفى الزوج ذلك صدقت بيمينها فيما استظهره شيخنا **(و)** إذا اختلفا فادعت أنها محرمة بنحو رضاع وأنكر **(حلفت مدعية محرمية)** وصدقت وبان بطلان النكاح فيفرق بينهما إن **(لم ترضه)** أي الزوج حال العقد ولا عقبه لإجبارها أو إذنها في غير معين ولم ترض بعد العقد

നികാഹിന്റെ സാധുതക്ക് ഭംഗം വരുന്നത് സംഭവിച്ചതായി നികാഹിന്റെ സാക്ഷികൾ ഏറ്റുപറഞ്ഞാൽ അതുകൊണ്ട് നികാഹ് ദുർബലപ്പെടില്ല. നികാഹ് സ്ഥിരപ്പെട്ടതിനു ശേഷം അതു ദുർബലപ്പെടുത്തുന്നതിൽ സാക്ഷികളുടെ വാക്ക് സ്വാധീനിക്കില്ലെന്നതുപോലെയാണിതും. മാത്രമല്ല, അവർ ഏറ്റുപറഞ്ഞത് അവർക്കെതിരെയുള്ള വിഷയത്തില്ലല്ലതാനും. ഭർത്താവ് മാത്രമാണ് ഇത് പറഞ്ഞതെങ്കിൽ അതിന്റെ പേരിൽ ദമ്പതികൾക്കിടയിൽ വേർപ്പെടുത്തുകയും ലൈംഗികബന്ധമുണ്ടായെങ്കിൽ മഹ്ർ പൂർണമായും ഇല്ലെങ്കിൽ പകുതിയും നൽകുകയും വേണം. കാരണം ഇവിടെ മഹ്ർ വിഷയത്തിൽ ഭാര്യക്കെതിരെ ഭർത്താവിന്റെ വാദം സ്വീകരിക്കില്ല.[1] എന്നാൽ നികാഹ് അസാധുവാണെന്ന് അവൾ മാത്രം അംഗീകരിച്ചാൽ ഭർത്താവ് സത്യം ചെയ്യുന്നതിന്റെ അടിസ്ഥാനത്തിൽ അവന്റെ വാദം സ്വീകരിക്കപ്പെടും. കാരണം നികാഹിന്റെ സുരക്ഷിതത്വം അവന്റെ കയ്യിലാണ്. അവൾ അത് നീക്കം ചെയ്യാനാണ് ശ്രമിക്കുന്നത്. അതിനാൽ സംഭോഗത്തിനു മുമ്പായി തന്നെ അവൾ ത്വലാഖ് ചൊല്ലപ്പെട്ടാൽ അവൾക്ക് മഹ്ർ അവകാശവും ഉണ്ടാവില്ല. ശേഷമാണെങ്കിൽ സാധാരണ മഹ്റും നിശ്ചയിക്കപ്പെട്ട മഹ്റും തമ്മിൽ കുറവ് ഏതാണോ അതു നൽകണം.

വധുവിന്റെ സമ്മതത്തോടെ വിവാഹം നടത്തിയതിനു ശേഷം, വരനിൽ ചില ഗുണങ്ങളുണ്ടാകണമെന്ന നിബന്ധനയോടെയാണ് സമ്മതം നൽകിയതെന്നും എന്നാൽ ഭർത്താവിൽ അത്തരം ഗുണങ്ങൾ ഇല്ലെന്നുമവൾ വാദിക്കുകയും ഭർത്താവത് നിഷേധിക്കുകയും ചെയ്താൽ സത്യം ചെയ്തതിനു ശേഷം അവളുടെ വാക്കാണ് സ്വീകരിക്കപ്പെടുക എന്ന് ശൈഖുനാ വ്യക്തമാക്കിയിട്ടുണ്ട്.

മുലകുടി പോലുള്ള കാരണങ്ങളാൽ വിവാഹബന്ധം ഹറാമാണെന്ന് ഭാര്യ വാദിക്കുകയും വരനത് നിഷേധിക്കുകയും ചെയ്താൽ അവളെ സത്യം ചെയ്യിച്ച് അംഗീകരിക്കുകയും ബന്ധം വേർപ്പെടുത്തുകയും വേണം. വിവാഹത്തിന് അവൾ നിർബന്ധിതയാവുകയും വിവാഹസമയത്തും തുടർന്നും അവൾ തൃപ്തിപ്പെടാതിരിക്കുകയും ചെയ്യുമ്പോഴാണ് ഈ വിധി. മറവിയോ പിഴവോ സംഭവിച്ചെന്ന് സമ്മതിച്ച് കൊണ്ട് ഭർത്താവിനെ ഇഷ്ടപ്പെടുന്നവൾക്ക് വേണ്ടി അയാളെ സത്യം ചെയ്യിപ്പിക്കണം - അവരുടെ ഇടയിൽ മഹ്റമിയ്യത്ത് ഉണ്ടെന്ന് അറിയുകയില്ല എന്ന്.

ഭർത്താവാരെന്ന് ക്ലിപ്തമാക്കാതെ പൊതുസമ്മതം നൽകുകയും തിരിച്ചറിഞ്ഞ ഉടനെ വാക്കു കൊണ്ടും അവനു വഴിപ്പെടാതിരിക്കൽ കൊണ്ടും അസംതൃപ്തി പ്രകടിപ്പിച്ചാലും ഇതേ വിധി തന്നെ. അവളുടെ വാദത്തിന് വിരുദ്ധമായത് മുമ്പ് സംഭവിക്കാതിരിക്കുവോളം അതു ശരിയാവാൻ സാധ്യതയുള്ളതുകൊണ്ടാണീ പരിഗണന. ഈ വാദത്തിനായി സത്യം ചെയ്യലോടെ 'ഈ വ്യക്തി മുലകുടിബന്ധം

1. *വിവാഹബന്ധം അസാധുവാണെന്ന് സ്ഥിരപ്പെട്ടാൽ സാധാരണ മഹ്ർ കൊടുത്താൽ മതിയായിരുന്നു. പക്ഷേ, ഭർത്താവിന്റെ വെളിപ്പെടുത്തൽ കാരണം ഭാര്യയുടെ അവകാശം നഷ്ടപ്പെടാതിരിക്കാൻ നിശ്ചയിച്ച മഹ്ർ തന്നെ നൽകണം. മാത്രമല്ല, അവൻ മരിച്ചാൽ അവൾക്ക് അനന്തരസ്വത്ത് ലഭിക്കും. അവൾ മരിച്ചാൽ അവനു ലഭിക്കുകയുമില്ല.*

بنطق ولا تمكين لا حتمال ما تدعيه مع عدم سبق مناقضه فهو كقولها ابتداء فلان أخي من الرضاع فلا تزوج منه، فإن رضيت ولم تعتذر بنحو نسيان أو غلط لم تسمع دعواها (و) إن اعتذرت سمعت دعواها للعذر ولكن(**حلف**)هو أي الزوج (**لراضية اعتذرت**) بنسيان أو غلط.

(و) شرط (**في الولي عدالة وحرية وتكليف**) فلا ولاية لفاسق غير الإمام الأعظم لأن الفسق نقص يقدح في الشهادة فيمنع الولاية كالرق هذا هو المذهب للخبر الصحيح: «لا نكاح إلا بولي مرشد» أي عدل. وقال بعضهم: إنه يلي، والذي اختاره النووي كابن الصلاح والسبكي ما أفتى به الغزالي من بقاء الولاية للفاسق حيث تنتقل لحاكم فاسق. ولو تاب الفاسق توبة صحيحة زوج حالاً على ما اعتمده شيخنا كغيره، لكن الذي قاله الشيخان أنه لا يزوج إلاّ بعد الاستبراء واعتمده السبكي، ولا لرقيق كله أو بعضه لنقصه، ولا لصبي ومجنون لنقصهما أيضاً، وإن تقطع الجنون تغليباً لزمنه المقتضي لسلب العبارة فيزوج

മുഖേന സഹോദരനായതിനാൽ എന്നെ അയാൾക്കു വിവാഹം ചെയ്തു കൊടുക്കരുത്" എന്ന് വിവാഹത്തിനുമുമ്പ് പറഞ്ഞവളെ പോലെത്തന്നെയായി. ബന്ധം ആരോപിക്കുംമുമ്പ് ഭർത്താവിനെ പൊരുത്തപ്പെടുകയും മറവി, അബദ്ധം തുടങ്ങി യാതൊരു കാരണവുമില്ലാതിരിക്കുകയും ചെയ്താൽ അവളുടെ വാദം അംഗീകരിക്കില്ല. അവൾ കാരണം ബോധിപ്പിക്കുന്നുവെങ്കിൽ അവളുടെ വാദം സ്വീകരിക്കണം. എങ്കിലും - ഞങ്ങൾ തമ്മിൽ വിവാഹം നിഷിദ്ധമായിരുന്നുവെന്ന് ഞാനറിയുകയില്ലായിരുന്നു എന്ന് ഭർത്താവിനെ സത്യം ചെയ്യിക്കണം.

## വലിയ്യിന്റെ നിബന്ധനകൾ

ബുദ്ധിയും പ്രായപൂർത്തിയുള്ള സ്വതന്ത്രനും നീതിനിഷ്ഠയുള്ളവനുമാകണം വലിയ്യ്.[1]

ദുർനടപ്പുകാരന് വിലായത്തില്ല. എന്നാൽ രാജ്യത്തിന്റെ പരമാധികാരിയായ രാഷ്ട്രത്തലവൻ പാപിയാണെങ്കിലും വിലായത് നിലനിൽക്കുന്നതാണ്. അടിമത്വമെന്നപോലെ പാപവും സാക്ഷ്യത്തെ പ്രതികൂലമായി ബാധിക്കുന്ന ന്യൂനതയായതിനാൽ വിലായത്ത് (വിവാഹാധികാരം) വിലക്കപ്പെട്ടു. ഇതാണ് പ്രബല പക്ഷം. لاَ نِكَاحَ إِلاَّ بِوَلِيٍّ مُرْشِد (സത്യസന്ധനും നീതിനിഷ്ഠനുമായ വലിയ്യ് മുഖേനയല്ലാതെ നികാഹില്ല) എന്ന സ്വഹീഹായ ഹദീസാണ് ഇതിന്നാധാരം. ദുർനടപ്പുകാരന് അധികാരമുണ്ടെന്ന് അഭിപ്രായപ്പെട്ടവരുമുണ്ട്.

ദുർവൃത്തനായ ഭരണാധികാരിയിലേക്കാണ് വിവാഹാധികാരം നീങ്ങുന്ന അവസ്ഥയിൽ ദുർനടപ്പുകാരനായ അടുത്ത ബന്ധുവിന് വിലായത് ഉണ്ടാകുമെന്ന ഇമാം ഗസ്സാലി(റ)ന്റെ ഫത്‌വ തന്നെയാണ് ഇമാം നവവി(റ), ഇബ്നുസ്സ്വലാഹ്(റ), സുബ്കി(റ) എന്നിവർ പ്രബലമാക്കിയിരിക്കുന്നത്.[2] ദുർവൃത്തനായ വലിയ്യ് തൗബ ചെയ്താൽ അപ്പോൾ തന്നെ അയാൾക്ക് വിവാഹം ചെയ്തുകൊടുക്കാൻ അധികാരമുണ്ടാകുമെന്നാണ് ശൈഖുനായും മറ്റും പ്രബലമാക്കിയിട്ടുള്ളത്. ഇമാം റാഫിഈ(റ), ഇമാം നവവി(റ) തുടങ്ങിയവർ പ്രബലമാക്കിയത് 'ഇസ്തിബ്റാഅ്' (ഒരു വർഷത്തെ നല്ല നടപ്പ്) കഴിഞ്ഞതിന് ശേഷമേ പറ്റൂ എന്നാണ്. ഇമാം സുബ്കി(റ) ഈ അഭിപ്രായത്തെയാണ് പ്രബലമാക്കിയത്.

## വലിയ്യ് ഭ്രാന്തനായാൽ

പൂർണമോ ഭാഗീകമോ ആയി അടിമത്വമുള്ളവനും വിവാഹം ചെയ്തുകൊടുക്കാൻ അധികാരമില്ല. കുട്ടി, ഭ്രാന്തൻ തുടങ്ങിയവർക്കും അധികാരമില്ല. കാരണം ഇതുരണ്ടും ന്യൂനതയാണ്. ഇടക്കിടെ ബുദ്ധിതെളിയുന്നുണ്ടെങ്കിലും പറ്റില്ല. ബുദ്ധിക്ഷയമുള്ള സമയത്തെ[3] പരിഗണിച്ച് അയാളുടെ അധി

1. *വിവാഹം ചെയ്തുകൊടുക്കുന്ന രക്ഷിതാവ്.*
2. *തൊട്ടടുത്ത രക്ഷിതാവും ഭരണാധികാരിയും പാപിയാവുകയും അവർക്കിടയിൽ യോഗ്യരായ മറ്റു വലിയ്യുകൾ ഇല്ലാതിരിക്കുകയും ചെയ്യുമ്പോഴാണിത്. എന്നാൽ അവർക്കിടയിൽ യോഗ്യരായ മറ്റു വലിയ്യുകളുണ്ടെങ്കിൽ പാപിക്ക് പകരം അവരിലേക്ക് അധികാരം നീങ്ങും.*
3. *അവന്റെ വാക്ക് കണക്കിലെടുക്കാനോ ഇടപാട് നടത്താനോ കഴിയാത്ത വിധമുള്ള.*

الأبعد زمنه فقط ولا تنتظر إفاقته. نعم إن قصر زمن الجنون كيوم في سنة انتظرت إفاقته وكذي الجنون ذو ألم يشغله عن النظر بالمصلحة ومختل النظر بنحو هرم ومن به بعد الإفاقة آثار خبل توجب حدة في الخلق **(وينقل ضد كل)** من الفسق والرق والصبي والجنون **(ولاية لأبعد)** لا لحاكم ولو في باب الولاء حتى لو أعتق شخص أمة ومات عن ابن صغير وأخ كبير كانت الولاية للأخ لا الحاكم على المعتمد، ولا ولاية أيضاً لأنثى فلا تزوج امرأة نفسها ولو بإذن من وليها ولا بناتها خلافاً لأبي حنيفة فيهما، ويقبل إقرار مكلفة به لمصدقها وإن كذبها وليها لأن النكاح حق الزوجين فيثبت بتصادقهما **(وهو)** أي الولي **(أب فـ)**عند عدمه حساً أو شرعاً **(أبوه)** وإن علا **(فيزوجان)** أي الأب والجد حيث لا عداوة ظاهرة **(بكراً أو ثيباً بلا وطء)** كمن زالت بكارتها بنحو إصبع **(بغير إذنها)** فلا يشترط الإذن منها بالغة

കാരം നഷ്ടമാകുന്നതാണ്. അതിനാൽ ഭ്രാന്തുള്ളപ്പോൾ മാത്രം അകന്ന വലിയ്യ് വിവാഹം ചെയ്തു കൊടുക്കണം. ഭ്രാന്ത് മാറാൻ കാത്തിരിക്കേണ്ടതില്ല. അതേ സമയം വർഷത്തിൽ ഒരു ദിവസം പോലുള്ള വളരെ കുറഞ്ഞ സമയം മാത്രമാണ് ഭ്രാന്തുള്ളതെങ്കിൽ സുഖമാകുന്നത്വരെ കാക്കണം.

അസഹ്യമായ വേദന കാരണം ഗുണം ഏതെന്ന് ശ്രദ്ധിക്കാൻ പറ്റാത്തവനും പ്രായാധിക്യം കാരണം ചിന്താശേഷി ക്ഷയിച്ചവനും ഭ്രാന്ത് സുഖപ്പെട്ടിട്ടും സ്വഭാവകാലുഷ്യം പോലത്തെ ലക്ഷണങ്ങൾ ശേഷിക്കുന്നവനുമെല്ലാം ഭ്രാന്തന്റെ വിധി തന്നെയാണ്.

ഭ്രാന്ത്, കുട്ടിത്തം, അടിമത്വം, ഫിസ്ഖ് തുടങ്ങിയവകൊണ്ട് വിലായത്ത് നഷ്ടപ്പെടുന്നവരിൽ നിന്ന് അധികാരം അകന്ന ബന്ധുക്കളിലേക്കാണ് നീങ്ങുക; ഭരണാധികാരിയിലേക്കല്ല. മോചിത ദാസിയുടെ കാര്യത്തിലും ഇതാണ് വിധി. ഒരാൾ അടിമസ്ത്രീയെ മോചിപ്പിക്കുകയും ചെറിയ മകനും മുതിർന്ന സഹോദരനും ഉണ്ടായിരിക്കെ അവൻ മരിക്കുകയും ചെയ്താൽ, പ്രബലാഭിപ്രായപ്രകാരം ഭരണാധികാരിക്കല്ല, മുതിർന്ന സഹോദരനാണ് അവളെ വിവാഹം ചെയ്തു കൊടുക്കാൻ അധികാരം.

സ്ത്രീകൾക്കും വിലായത്തില്ല. യഥാർത്ഥ രക്ഷിതാവിന്റെ സമ്മതത്തോടെയാണെങ്കിലും അവർ സ്വയം വിവാഹിതയാവാനോ പെൺമക്കളെ വിവാഹം ചെയ്തുകൊടുക്കാനോ പറ്റില്ല. ഇമാം അബൂഹനീഫ(റ) ഇത് രണ്ടിലും[1] എതിരഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ട്.

പ്രായപൂർത്തിയായ ഒരു സ്ത്രീ താൻ വിവാഹിതയാണെന്നു പറയുകയും ഭർത്താവ് ഇതംഗീകരിക്കുകയും ചെയ്താൽ പിതാവ് നിഷേധിച്ചാൽ പോലും അവരുടെ പ്രസ്താവന സ്വീകരിക്കപ്പെടും. കാരണം വിവാഹം ദമ്പതികളുടെ അവകാശമായതിനാൽ അവരുടെ അംഗീകാരത്തോടെ അതു സ്ഥിരപ്പെടുന്നതാണ്.

## പിതാവും പിതാമഹനും

പിതാവാണ് വലിയ്യ്.[2] പിതാവില്ലാതിരിക്കുകയോ ഉണ്ടെങ്കിലും മതപരമായി പിതാവില്ലാത്ത ഫലമാവുകയോ ചെയ്താൽ[3] പിതാമഹനായിരിക്കും. എത്ര ഉയർന്ന തലത്തിലുള്ള പിതാമഹനുമാകാം.

പ്രത്യക്ഷമായി മകളോട് ഇവർക്ക് ശത്രുതയൊന്നുമില്ലെങ്കിൽ സമ്മതം കൂടാതെ തന്നെ കന്യകയെയും സംയോഗം ചെയ്യാതെ കന്യാചർമ്മം നീങ്ങിയവളെയും -വിരൽ പോലുള്ളതുകൊണ്ട് കന്യകത്വം നീങ്ങിയവൾ- നികാഹ് ചെയ്ത് കൊടുക്കാം. പ്രായപൂർത്തിയായവളാണെങ്കിലും അല്ലെങ്കിലും ഇവളുടെ സമ്മതം നിർബന്ധമില്ല. പിതാവും പിതാമഹന്മാരും തങ്ങളുടെ മക്കളോട് സമ്പൂർണ കാരുണ്യം കാണിക്കുന്നവരായതിനാലാണിത്.[4]

1. *സ്വയം വിവാഹിതയാകുന്നതിലും പെൺമക്കളെ വിവാഹം ചെയ്തു കൊടുക്കുന്നതിലും.*
2. *വലിയ്യ്=നികാഹ് ചെയ്തുകൊടുക്കാൻ അധികാരമുള്ള വ്യക്തി, കൈക്കാരൻ.*
3. *മുമ്പു പറഞ്ഞ ഭ്രാന്ത് പോലുള്ള തടസ്സങ്ങൾ വല്ലതും ഉള്ളതിനാൽ.*
4. *അവൾക്ക് നന്മയുള്ളതേ അവർ ചെയ്യൂ.*

كانت أو غير بالغة لكمال شفقته ولخبر الدار قطني: «الثيب أحق بنفسها من وليها والبكر يزوجها أبوها». **(لكفء)** موسر بمهر المثل، فإن زوجها المجبر أي الأب والجد لغير كفء لم يصح النكاح وكذا إن زوجها لغير موسر بالمهر على ما اعتمده الشيخان، لكن الذي اختاره جمع محققون الصحة في الثانية واعتمده شيخنا ابن زياد، ويشترط لجواز مباشرته لذلك لا لصحته كونه بمهر المثل الحال من نقد البلد، فإن انتفيا صح بمهر المثل من نقد البلد.

فرع: لو اقر مجبر بالنكاح لكفء قبل إقراره وإن أنكرته لأن من ملك الإنشاء ملك الإقرار بخلاف غيره.

**(لا)** يزوجان **(ثيباً بوطء)** ولو زنا وإن كانت ثيوبتها بقولها إن حلفت **(إلاّ بإذنها نطقاً)** للخبر السابق **(بالغة)** فلا تزوج الثيب الصغيرة العاقلة الحرة حتى تبلغ لعدم اعتبار إذنها خلافاً لأبي حنيفة رضي الله عنه **(وتصدق)** المرأة البالغة **(في)**

اَلثَّيِّبُ اَحَقُّ بِنَفْسِهَا مِنْ وَلِيِّهَا وَالْبِكْرُ يُزَوِّجُهَا اَبُوهَا

(സയ്യിബ്-കന്യകയല്ലാത്തവൾ-ന് സ്വന്തം കാര്യത്തിൽ വലിയ്യിനെക്കാൾ അവകാശമുണ്ട്. കന്യകയെ പിതാവ് വിവാഹം ചെയ്തു കൊടുക്കണം.) എന്ന ദാറുഖുത്നീ(റ) റിപ്പോർട്ട് ചെയ്ത ഹദീസുമുണ്ട്.

ന്യായമായ മഹ്ർ നൽകാൻ കഴിവുള്ള അനുയോജ്യനായ -കുഫ്അ്- ഭർത്താവിനെ ഇവർ വിവാഹം ചെയ്തു കൊടുക്കാൻ പാടുള്ളൂ. അനുയോജ്യനല്ലാത്തവന് ഇവർ വിവാഹം ചെയ്തു കൊടുത്താൽ ആ നികാഹ് സാധുവല്ല.

ഇമാം നവവി(റ), ഇമാം റാഫിഈ(റ) എന്നിവർ പ്രബലമാക്കിയ അഭിപ്രായപ്രകാരം മഹ്റിനു ശേഷിയില്ലാത്തവന് വിവാഹം ചെയ്തു കൊടുത്താലും അപ്രകാരം തന്നെ. എന്നാൽ നിപുണരായ ഒരു സംഘം പണ്ഡിതർ പ്രാമുഖ്യം നൽകുന്നത് മഹ്റിനു ശേഷിയില്ലെങ്കിലും സാധുവാകുമെന്നതിന്നാണ്. ശൈഖുനാ ഇബ്നുസിയാദും ഈ അഭിപ്രായത്തെയാണ് പ്രബലമാക്കിയത്.

ഇവർക്ക് അധികാരരൂപത്തിലുള്ള വിവാഹത്തിലിടപെടൽ അനുവദനീയമാകാൻ-വിവാഹം സാധുവാകാനല്ല-റൊക്കമായ, നാട്ടിൽ സാധാരണ പതിവുള്ള ന്യായമഹ്റിനു പകരമായിരിക്കൽ നിബന്ധനയാണ്. ഇത് പാലിച്ചില്ലെങ്കിൽ നാട്ടിൽ പതിവുള്ള സാധാരണ മഹ്റ് നൽകുക എന്ന നിബന്ധനപ്രകാരം നികാഹ് സ്വഹീഹാകും.

## വധു നിഷേധിച്ചാലും

ഒരു സ്ത്രീയെ അനുയോജ്യനായ ഭർത്താവിന് നികാഹ് ചെയ്തു കൊടുത്തതെന്ന്, അധികാരപൂർവ്വം നികാഹ് ചെയ്തു കൊടുക്കാവുന്ന രക്ഷിതാവ്[1] ഇഖ്റാർ ചെയ്താൽ മകൾ നിഷേധിച്ചാൽ പോലും അത് സ്വീകരിക്കപ്പെടും. കാരണം ഒരു കാര്യം നടപ്പാക്കാൻ അധികാരമുള്ളവന്റെ അംഗീകാരവും ആധികാരികമായിരിക്കും. മറ്റുള്ളവരുടേത് അങ്ങനെയല്ല.

## സമ്മതം വേണം

സംഭോഗം കൊണ്ട് കന്യാചർമ്മം നീങ്ങിയവളെ പ്രായപൂർത്തിയായ ശേഷം വാചാ സമ്മതം കിട്ടിയാലല്ലാതെ വിവാഹം ചെയ്തു കൊടുക്കാൻ പിതാവിനോ പിതാമഹന്മാർക്കോ അധികാരമില്ല. വ്യഭിചാരം കൊണ്ട് നീങ്ങുകയോ നീങ്ങിയെന്ന് സത്യം ചെയ്തു പറയുകയോ ചെയ്താലും അതു തന്നെ വിധി. ഉപര്യുക്ത ഹദീസാണിതിന്നാധാരം. അതിനാൽ ബുദ്ധിയുള്ള, സ്വതന്ത്രയായ, കന്യകയല്ലാത്ത കുട്ടിയെ പ്രായപൂർത്തിയായതിനു ശേഷമേ വിവാഹം ചെയ്തു കൊടുക്കാനാവൂ. കാരണം അവളുടെ സമ്മതം ഇപ്പോൾ പരിഗണനീയമല്ല. ഇമാം അബൂ ഹനീഫ(റ)ന് ഇതിൽ വിയോജിപ്പുണ്ട്.

പ്രായപൂർത്തിയായ ഒരു സ്ത്രീ താൻ കന്യകയാണെന്ന് വാദിച്ചാൽ സത്യം ചെയ്യിക്കാതെയും കന്യകയല്ലെന്ന് വാദിച്ചാൽ വിവാഹത്തിനു മുമ്പാണെങ്കിൽ സത്യം ചെയ്യിച്ചും സ്വീകരിക്കേണ്ടതാണ്. അവൾ

---

1 *മുജ്ബിറായ വലിയ്യ് അഥവാ പിതാവ്, പിതാമഹൻ*

دعوى **(بكارة بلا يمين و)** في **(ثيوبة قبل عقد)** عليها **(بيمينها)** وان لم تتزوج ولم تذكر سببا فلا تسأل عن السبب الذى صارت به ثيّبا وخرج بقولي: «قبل عقد» دعواها الثيوبة بعد أن يزوجها الأب بغير إذنها بظنه بكرا فلا تصدق هي لما في تصديقها من إبطال النكاح مع أن الأصل بقاء البكارة، بل لو شهدت أربع نسوة بثيوبتها عند العقد لم يبطل لاحتمال إزالتها بنحو إصبع أو خلقت بدونها. وفي فتاوي الكمال الرداد: يجوز للأب تزويج صغيرة أخبرته أن الزوج الذي طلقها لم يطأها، أي إذا غلب على ظنه صدق قولها وإن عاشرها الزوج أياماً ولا ينتظر بلوغها للتزويج **(ثم)** بعد الأصل **(عصبتها وهو)** من على حاشية النسب فيقدم **(أخ لأبوين فـ)**اخ **(لأب فبنوهما)** كذلك فيقدم بنو الإخوة لأبوين ثم بنو الإخوة لأب **(فـ)**بعد ابن الأخ **(عم)** لأبوين ثم لأب ثم بنوهماكذلك ثم عم الأب ثم بنوه كذلك وهكذا **(ثم)** بعد فقد عصبة النسب من كان عصبة بولاء كترتيب إرثهم فيقدم **(معتق**

അവിവാഹിതയോ കന്യകത്വം നീങ്ങാനുള്ള കാരണം വ്യക്തമാക്കാതിരിക്കുകയോ ചെയ്താലും ശരി. എങ്ങനെ സയ്യിബായി[1] എന്ന് അവളോട് ചോദിക്കാൻ പാടില്ല.

വിവാഹത്തിനു മുമ്പെന്ന് പ്രത്യേകം പറഞ്ഞതിനാൽ, കന്യകയാണെന്ന് കരുതി പിതാവ് വിവാഹം ചെയ്തു കൊടുക്കുകയും തുടർന്ന് താൻ വിവാഹത്തിനു മുമ്പ് സയ്യിബായിരുന്നുവെന്ന് സ്ത്രീ വാദിക്കുകയും ചെയ്താൽ അതു സ്വീകാര്യമല്ലെന്നു വ്യക്തമായി. പ്രാഥമിക നിഗമനത്തിൽ കന്യകയാകാനുള്ള സാധ്യത പരിഗണിച്ചു നടന്ന ഒരു നികാഹ് ഇവളെ വിശ്വാസത്തിലെടുത്താൽ അസാധുവാക്കേണ്ടിവരുമെന്നതിനാലാണിത്. എന്നല്ല വിവാഹ സമയത്ത് ഇവൾ സയ്യിബായിരുന്നുവെന്ന് നാലു സ്ത്രീകൾ സാക്ഷ്യം വഹിച്ചാലും നികാഹ് ബാത്വിലാവില്ല. കാരണം കന്യാചർമ്മം വിരലു കൊണ്ടോ മറ്റോ നീങ്ങുകയോ അതില്ലാതെ തന്നെ ജനിക്കുകയോ ചെയ്യാനും സാധ്യതയുണ്ടല്ലോ.

തന്നെ വിവാഹമോചനം ചെയ്ത ഭർത്താവ് താനുമായി ബന്ധപ്പെട്ടിട്ടില്ലെന്ന് പെൺകുട്ടി പിതാവിനെ അറിയിച്ചാൽ അതടിസ്ഥാനത്തിൽ അവളെ മറ്റൊരാൾക്ക് നികാഹ് ചെയ്തു കൊടുക്കൽ പിതാവിന് അനുവദനീയമാണെന്ന് കമാലുർറദ്ദാദ്(റ) ഫത്വ നൽകിയിട്ടുണ്ട്. ഭർത്താവ് അവളുമായി ഏറെ നാൾ സഹവസിച്ചിട്ടുണ്ടെങ്കിൽ പോലും ഇതാവാം. പ്രായപൂർത്തിയാകുംവരെ കാത്തിരിക്കേണ്ടതില്ല. എങ്കിലും അവൾ പറയുന്നത് സത്യമാണെന്ന മുൻഗണന പിതാവിന്നുണ്ടാകണം.

## മറ്റു ബന്ധുക്കൾ

പിതാവ്, പിതാമഹൻ എന്നീ വലിയ്യുകൾ ഇല്ലെങ്കിൽ 'അസ്വബക്കാർ'[2] അഥവാ പാർശ്വ ബന്ധുക്കൾക്കാണ് വിവാഹം ചെയ്തുകൊടുക്കാൻ അധികാരം. അവരിൽ മാതാപിതാക്കളൊത്ത സഹോദരൻ, പിതാവ് മാത്രം ഒന്നായ സഹോദരൻ, അവരുടെ ആൺമക്കൾ എന്ന ക്രമത്തിലാണ് മുൻഗണന. മാതാവും പിതാവുമൊന്നായ സഹോദര പുത്രന്മാരാണ് പിതാവ് മാത്രമൊന്നായ സഹോദര പുത്രന്മാരേക്കാൾ അധികാരമുള്ളവർ.

സഹോദര പുത്രന്മാരാരുമില്ലെങ്കിൽ ഉപ്പയും ഉമ്മയുമൊന്നായ പിതൃവ്യൻ, ഉപ്പയൊന്നായ പിതൃവ്യൻ, പിതൃവ്യ പുത്രന്മാർ എന്നീ ക്രമത്തിൽ മുൻഗണന ലഭിക്കുന്നതാണ്. തുടർന്ന് പിതാവിന്റെ പിതൃവ്യൻ അവരുടെ പുത്രന്മാർ എന്നീ ക്രമത്തിൽ വിലായത്ത് ലഭിക്കുന്നതാണ്.

വംശം മുഖേനയുള്ള പാർശ്വ ബന്ധുക്കളാരുമില്ലെങ്കിൽ അടിമത്വമോചനത്തിലൂടെയുള്ള പാർശ്വ ബന്ധുക്കളെ[3] അവരുടെ അനന്തരാവകാശ ക്രമത്തിൽ പരിഗണിക്കുന്നതാണ്. ഇതുപ്രകാരം ആദ്യം,

1. *സയ്യിബ്=കന്യകയല്ലാത്തവൾ*
2. *'അനന്തരാവകാശം' അധ്യായം നോക്കുക.*
3. *ഒരാൾ അടിമയെ മോചിപ്പിക്കുന്നതിലൂടെ അവർ തമ്മിൽ രക്തബന്ധ സമാനമായ ബന്ധമുണ്ടായിത്തീരുന്നു. ഈ ബന്ധമാണ് 'വലാഅ്' എന്ന പേരിൽ അറിയപ്പെടുന്നത്. വധു മോചിത അടിമയാണെങ്കിലാണ് ഈ ചർച്ചയുടെ പ്രസക്തി.*

**فعصباته)** ثم معتق المعتق ثم عصباته وهكذا **(فيزوجون)** أي الأولياء المذكورون على ترتيب ولايتهم **(بالغة)** لا صغيرة خلافاً لأبي حنيفة **(بإذن ثيب وطء نطقاً)** لخبر الدارقطني السابق، ويجوز الإذن منها بلفظ الوكالة كوكلتك في تزويجي وبرضيت بمن يرضاه أبي أو أمي أو بما يفعله ابي لا بما تفعله أمي لأنها لا تعقد، ولا إن رضى أبي أو أمي للتعليق، وبرضيت فلاناً زوجاً أو رضيت أن أزوج وكذا بأذنت له أن يعقد لي وإن لم تذكر نكاحاً على ما بحث، ولو قيل لها ارضيت بالتزويج فقالت رضـــيت كفى **(وصمت بكـــــر)** ولو عتيقة **(استؤذنت)** في كفء اوغيره وإن بكت لكن من غير صياح أو ضرب خدّ لخبر: «والبكر تستأمر وإذنها سكوتها»، وخرج بثيب وطء مزالة البكارة بنحو إصبع فحكمها حكم البكر في الاكتفاء بالسكوت بعد الاستئذان، ويندب للأب والجد استئذان البكر البالغة تطييباً لخاطرها أما الصغيرة فلا إذن لها وبحث

അടിമയെ മോചിപ്പിച്ചവനും തുടർന്ന് അവരുടെ പാർശ്വബന്ധുക്കൾ, മോചിപ്പിച്ചവനെ മോചിപ്പിച്ചവൻ, അവരുടെ ബന്ധുക്കൾ എന്നിങ്ങനെ പോകും.

## വിവാഹ സമ്മതം

(പിതാവും പിതാമഹനുമൊഴികെയുള്ള) ഇപ്പറഞ്ഞ അധികാരക്കാർ അവരുടെ അധികാര ക്രമപ്രകാരം പ്രായപൂർത്തിയായവളെ വിവാഹം ചെയ്തു കൊടുക്കണം. സംയോഗം വഴി കന്യകത്വം നീങ്ങിയവളാണെങ്കിൽ വാക്കാൽ സമ്മതവുമുണ്ടാകണം. മുമ്പു പറഞ്ഞ ദാറഖുത്നീ(റ)ന്റെ ഹദീസ് തന്നെയാണു തെളിവ്. പ്രായപൂർത്തിയാകാത്ത പെൺകുട്ടിയെ വിവാഹം ചെയ്തു കൊടുക്കാൻ ഇത്തരം വലിയ്യുകൾക്ക് അധികാരമില്ല. എന്നാൽ ഇമാം അബൂ ഹനീഫ(റ) ഇതിൽ വിയോജിക്കുന്നു.[1] കന്യകയല്ലാത്തവളുടെ സമ്മതം വകാലത്തിന്റെ വാചകത്തിലൂടെയുമാകാം. “എന്നെ വിവാഹം ചെയ്തു കൊടുക്കാൻ ഞാൻ നിന്നെ വക്കീലാക്കി”, “എന്റെ ഉപ്പ-അല്ലെങ്കിൽ ഉമ്മ-തൃപ്തിപ്പെടുന്നത് ഞാനും തൃപ്തിപ്പെട്ടു”, “എന്റെ ഉപ്പ ചെയ്യുന്നത് ഞാൻ തൃപ്തിപ്പെട്ടു” എന്നൊക്കെ ഉദാഹരണം. “ഉമ്മ ചെയ്യുന്നത് ഞാൻ തൃപ്തിപ്പെട്ടു” എന്നു പറ്റില്ല. കാരണം ഉമ്മ വിവാഹ ഇടപാട് നടത്തില്ല. “ഉപ്പ തൃപ്തിപ്പെട്ടാൽ” അല്ലെങ്കിൽ “ഉമ്മ തൃപ്തിപ്പെട്ടാൽ” എന്നിങ്ങനെയും പറ്റില്ല. നിബന്ധന വെച്ചതുകൊണ്ടാണിത്.

“ഇന്നയാളെ ഞാൻ ഭർത്താവായി തൃപ്തിപ്പെട്ടു”, “വിവാഹിതയാവാൻ ഞാനിഷ്ടപ്പെടുന്നു” എന്നിങ്ങനെയും സമ്മതമാകാം. “എന്റെ ഇടപാട് നടത്താൻ ഇന്നയാൾക്ക് ഞാൻ സമ്മതം നൽകി” എന്ന് നികാഹിനെ പറയാതെയും സമ്മതമാകാമെന്ന് വിശകലനമുണ്ട്. വിവാഹത്തിന് തൃപ്തിയാണോ എന്നു ചോദിച്ചതിന് തൃപ്തിയാണ് എന്ന് അവൾ പറഞ്ഞാലും മതി.

അനുയോജ്യനോ അല്ലാത്തവനോ വിവാഹം ചെയ്തു കൊടുക്കാൻ സമ്മതമാരാഞ്ഞപ്പോൾ നിശബ്ദത പാലിച്ച കന്യകയെയും വിവാഹം ചെയ്തുകൊടുക്കാം.[2] അട്ടഹസിക്കുകയോ കവിളത്തടിക്കുകയോ ചെയ്യാതെ കരഞ്ഞാലും പ്രശ്നമില്ല.

وَالْبِكْرُ تُسْتَأْمَرُ وَإِذْنُهَا سُكُوتُهَا

(കന്യകയോട് സമ്മതമാരായണം. മൗനം അവളുടെ സമ്മതം പോലെയാണ്) എന്ന ഹദീസാണ് തെളിവ്. സംയോഗം കൊണ്ട് കന്യകയല്ലാതായവൾ എന്നാണല്ലോ പറഞ്ഞത്. വിരൽ പോലുള്ളതു കൊണ്ട് കന്യാചർമ്മം നീക്കിയവൾക്ക് കന്യകയുടെ വിധിയാണ്. സമ്മതമാരായുമ്പോൾ മൗനം മതിയാകും.

പിതാവോ പിതാമഹനോ ആണ് വലിയ്യെങ്കിലും പ്രായപൂർത്തിയായ കന്യകയോട് സമ്മതം ചോദി

1. ചെറിയ പെൺകുട്ടിയെയും ഇവർ വിവാഹം ചെയ്തു കൊടുക്കാവുന്നതാണെന്ന് അദ്ദേഹത്തിന്റെ വീക്ഷണം.
2. മൗനം സമ്മതമായി കരുതാം.

ندبه في المميزة ولغيرهما الإشهاد على الإذن.

فرع: لو اعتق جماعة امة اشترط رضا كلهم فيوكلون واحدا منهم أو من غيرهم، ولو أراد أحدهم أن يتزوجها زوجه الباقون مع القاضي فإن مات جميعهم كفى رضا كل واحد من عصبة كل واحد، ولو اجتمع عدد من عصبات المعتق في درجة جاز أن يزوجها أحدهم برضاها وإن لم يرض الباقون.

**(ثم)** بعد فقد عصبة النسب والولاء **(قاض)** أو نائبه لقوله ﷺ: «السلطان ولي من لا ولي لها». والمراد من له ولاية من الإمام والقضاة ونوابهم **(فيزوج)** أي القاضي **(بكفء)** لا بغيره **(بالغة)** كائنة في محل ولايته حالة العقد ولو مجتازة به وإن كان إذنها له وهي خارجة، أما إذا كانت خارجة عن محل ولايته حالته فلا يزوجها وإن أذنت له قبل خروجها منه أو كان هو فيه لأن الولاية عليها لا تتعلق بالخاطب،

ക്കൽ സുന്നത്തുണ്ട്.[1] അവൾക്കൊരു മനഃസ്സുഖത്തിനു വേണ്ടിയാണിത്. ചെറിയ കുട്ടിയാണെങ്കിൽ സമ്മതം പരിഗണിക്കുന്നേയില്ല. എങ്കിലും വകതിരിവുള്ള കുട്ടിയാണെങ്കിൽ സുന്നത്താണെന്നഭിപ്രായമുണ്ട്. പിതാവും പിതാമഹനുമല്ലാത്തവർ വധു സമ്മതം നൽകിയതിന് സാക്ഷിനിർത്തലും സുന്നത്താണ്.

## മോചിത അടിമ

ഒരു സംഘം ആളുകൾ ഒരു അടിമസ്ത്രീയെ മോചിപ്പിച്ചാൽ അവരുടെയെല്ലാവരുടെയും തൃപ്തി അനിവാര്യമാണ്. അപ്പോൾ അവരെല്ലാവരുംകൂടി അവരിലൊരാൾക്കോ അല്ലാത്ത ഒരാൾക്കോ വകാലത്തു നൽകണം. അവരിലൊരാൾ തന്നെ അവളെ വിവാഹം ചെയ്യാൻ ഉദ്ദേശിക്കുന്നെങ്കിൽ മറ്റുള്ളവർ ഖാളിയോടുകൂടെ[2] അയാൾക്ക് വിവാഹം ചെയ്തു കൊടുക്കണം. അവരെല്ലാവരും മരിച്ചാൽ ഓരോരുത്തരുടെയും അസ്വബക്കാരിൽ നിന്നും ഒരാളുടെ വീതം തൃപ്തിയുണ്ടായാൽ മതി.

അടിമയെ മോചിപ്പിച്ച വ്യക്തിയുടെ അസ്വബക്കാരിൽ നിന്നും ഒരേ പദവിയിലുള്ള കൂടുതൽ പേരുണ്ടെങ്കിൽ അവളുടെ തൃപ്തിയോടെ അവരിലൊരാൾ വിവാഹം ചെയ്തു കൊടുക്കാവുന്നതാണ്. മറ്റുള്ളവർക്ക് തൃപ്തിയുണ്ടാകണമെന്നില്ല.

## ഖാസിയുടെ വിവാഹാധികാരം

വംശ, മോചന ബന്ധങ്ങളിലൂടെ അധികാരമുള്ളവർ ആരുമില്ലെങ്കിൽ വലിയ്യ് ഖാളിയോ ഖാളിയുടെ പ്രതിനിധിയോ ആണ്.

اَلسُّلْطَانُ وَلِيُّ مَنْ لاَ وَلِيَّ لَهَا

(രക്ഷിതാവില്ലാത്തവളുടെ വലിയ്യ് സുൽത്വാനാണ്) എന്നു നബി(സ) പറഞ്ഞതാണ് തെളിവ്. ഇമാം (ഇസ്‌ലാമിക ഭരണാധികാരി) ഖാളിമാർ, അവരുടെ പ്രതിനിധികൾ എന്നിവരാണ് ഇതുകൊണ്ടുദ്ദേശ്യം.

പ്രായപൂർത്തിയായവളെ അനുയോജ്യനായവന് മാത്രം വിവാഹം ചെയ്തു കൊടുക്കാൻ ഖാളിക്ക് അധികാരമുണ്ട്. നികാഹ് സമയത്ത് അവൾ തന്റെ അധികാര പരിധിയിൽ പെടുന്ന സ്ഥലത്തുള്ളവളാകണം. അതുവഴി കടന്നു പോകുന്നവളുമാകാം. അവൾ സമ്മതം നൽകിയത് ഖാളിയുടെ അധികാരപരിധിക്കു പുറത്തുവെച്ചാണെങ്കിലും ശരി. നികാഹ് സമയത്ത് അവൾ അധികാര പരിധിക്കു പുറത്തായാൽ പറ്റില്ല. പുറത്തുപോകുംമുമ്പ് അവൾ സമ്മതം നൽകിയിരുന്നു എന്നതോ വരൻ പരിധിയിലാണ് എന്നതോ കണക്കിലെടുക്കില്ല. കാരണം അവളുടെ മേലുള്ള ഖാളിയുടെ അധികാരം വരനുമായി ബന്ധമില്ല.

പ്രായപൂർത്തിയായവളെ എന്നു പറഞ്ഞതിനാൽ രക്ഷിതാവില്ലാത്ത ചെറിയ പെൺകുട്ടി ഒഴിവായി. ഹനഫിയായ ഖാളിയാണെങ്കിൽ പോലും അവളെ വിവാഹം ചെയ്തുകൊടുക്കാൻ പാടില്ല. ഹനഫിയ്യായ സുൽത്താൻ സമ്മതം നൽകിയാൽ ഹനഫീ ഖാളിക്കത് ചെയ്യാമെന്നുമാത്രം.

1. അത് നിർബന്ധമില്ല, എന്നാലും.
2. ഖാളി വിവാഹംചെയ്യുന്നവന്റെ പ്രതിനിധിയായിട്ടാണ് - തർശീഹ്.

وخرج بالبالغة اليتيمة فلا يزوجها القاضي ولو حنفياً لم يأذن له سلطان حنفي فيه، وتصدق المرأة في دعوى البلوغ بحيض أو إمناء بلا يمين إذ لا يعرف إلاَّ منها لا في دعوى البلوغ بالسن إلا ببينة خبيرة تذكر عدد السنين **(عدم وليها)** الخاص بنسب أو ولاء **(أو غاب)** أي أقرب أوليائها **(مرحلتين)** وليس له وكيل حاضر في التزويج، وتصدق المرأة في دعوى غيبة الولى وخلوها من النكاح والعدة ولم تقم بينة بذلك ويسن طلب بينة بذلك منها وإلا فتحليفها ولو زوجها لغيبة الولي فبان أنه قريب من بلد العقد وقت النكاح لم ينعقد إن ثبت قربه فلا يقدح في صحة النكاح مجرد قوله: كنت قريباً من البلد، بل لا بد من بينة على الأوجه خلافاً لما نقله الزركشي والشيخ زكريا عن فتاوى البغوي **(أو)** غاب إلى دونهما لكن **(تعذر وصول إليه)** أي إلى الولي **(لخوف)** في الطريق من

ആർത്തവത്തിലൂടെയോ ഇന്ദ്രിയ സ്ഖലനത്തിലൂടെയോ പ്രായപൂർത്തിയായെന്ന് പെൺകുട്ടി വാദിച്ചാൽ സത്യം ചെയ്യിക്കാതെ തന്നെ അതംഗീകരിക്കണം. കാരണം അതവൾക്കല്ലാതറിയില്ലല്ലോ. എന്നാൽ വയസ്സുകൊണ്ട് പ്രായപൂർത്തിയായെന്നാണ് വാദിക്കുന്നതെങ്കിൽ വയസ്സു തികഞ്ഞെന്ന് കൃത്യമായറിയുന്ന തെളിവ് മുഖേനയല്ലാതെ അതംഗീകരിക്കില്ല.

## സ്ഥലത്തില്ലാത്ത വലിയ്യ്

അടുത്ത വലിയ്യ് ഇല്ലാതിരിക്കുക, ഉണ്ടെങ്കിലും രണ്ടു മർഹല ദൂരെയാവുകയും ആരെയും ഏൽപിച്ചിട്ടില്ലാതിരിക്കുകയും ചെയ്യുക എന്നീ സാഹചര്യങ്ങളിൽ ഖാളി വലിയ്യാകും. വലിയ്യ് സ്ഥലത്തില്ലെന്നും താൻ നികാഹിലും ഇദ്ദയിലുമല്ലെന്നും സ്ത്രീ വാദിച്ചാൽ തെളിവൊന്നുമില്ലെങ്കിലും അംഗീകരിക്കും. എങ്കിലും അവളോട് തെളിവ് ആവശ്യപ്പെടലും അതില്ലെങ്കിൽ സത്യം ചെയ്യിക്കലും സുന്നത്തുണ്ട്.

വലിയ്യ് സ്ഥലത്തില്ലെന്നു കരുതി ഖാളി വിവാഹം ചെയ്തു കൊടുക്കുകയും എന്നാൽ നികാഹിന്റെ സമയത്ത് അടുത്തു തന്നെയുണ്ടായിരുന്നുവെന്ന് പിന്നീട് വ്യക്തമാവുകയും ചെയ്താൽ ആ നികാഹ് സാധുവല്ല. അവന്റെ സാമീപ്യം സ്ഥിരപ്പെട്ടാലാണിത്. ഞാൻ അടുത്തുണ്ടായിരുന്നുവെന്ന് അവൻ പറഞ്ഞതുകൊണ്ടുമാത്രം നികാഹിന്റെ സ്വീകാര്യതക്ക് കോട്ടം വരില്ല. തെളിവ് വേണ്ടിവരും. ഇതാണ് ന്യായയുക്താഭിപ്രായം. ഇമാം സർകശീ(റ), ശൈഖ് സകരിയ്യാ(റ) എന്നിവർ ഫതാവാ ബഗ്‌വിയിൽ നിന്ന് ഉദ്ധരിച്ചതിന് -സത്യം ചെയ്യിപ്പിക്കൽ മതിയാകും- എതിരാണിത്.

രണ്ട് മർഹലക്കു -82 മൈൽ- താഴെയെങ്കിലും വഴിയിൽ കൊലയോ മർദ്ദനമോ കവർച്ചയോ ഭയക്കുന്നതിനാൽ വലിയ്യിന്നടുത്തെത്താൻ സാധ്യമല്ലാതെ വരുമ്പോഴും ഖാളിക്ക് അധികാരമുണ്ടാകും. വലിയ്യ് അപ്രത്യക്ഷനായ ശേഷം അല്ലെങ്കിൽ യുദ്ധം, കപ്പലപകടം, ശത്രു തടവിലാക്കൽ എന്നിവയേതെങ്കിലുമുണ്ടായശേഷം വലിയ്യിനെകുറിച്ച് ഒരു വിവരവുമില്ലാതിരിക്കുകയും ജീവിച്ചിരിക്കുന്നോ മരിച്ചോ എന്നറിയാതിരിക്കുകയും ചെയ്യുമ്പോഴും ഖാളിക്കാണധികാരം. മരിച്ചെന്ന് തീർപ്പു കൽപിച്ചാൽ അകന്ന വലിയ്യിനാണ് വിവാഹാധികാരം ലഭിക്കുക.

പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്ത്രീ അനുയോജ്യനായ ഒരാൾക്ക് തന്നെ വിവാഹം ചെയ്തു കൊടുക്കാൻ ആവശ്യപ്പെട്ടപ്പോൾ വലിയ്യ് വിസമ്മതിച്ചാലും ഖാളിക്ക് വിലായത്തുണ്ടാവും. വലിയ്യിന്റെ വിസമ്മതം (അള്ല്) കാരണം ഖാളി നികാഹ് ചെയ്തുകൊടുക്കണമെങ്കിൽ വിസമ്മതം ഖാളിയുടെ സമീപം സ്ഥിരപ്പെടണം.[1] വലിയ്യ് മുജ്ബിറാണെങ്കിലും[2] ന്യായ മഹ്റിലും കുറഞ്ഞതിനായാലും വിരോധമില്ല.

1. വധുവും വിവാഹം കഴിക്കാൻ തയ്യാറായ പുരുഷനും ഹാളിറായിരിക്കെ വലിയ്യിനോട് നികാഹ് ചെയ്തു കൊടുക്കാൻ ഖാളി കൽപിച്ചപ്പോൾ വിസമ്മതിക്കുക ഇങ്ങിനെയാണ് അള്ല് സ്ഥിരപ്പെടൽ. ഖാളിയുടെ സമീപം വരാതെ വലിയ്യ് ഒഴിഞ്ഞുമാറുകയോ അഹന്ത കാണിക്കുകയോ ചെയ്യുന്നുവെങ്കിൽ സാക്ഷികൾ മുഖേനയും സ്ഥിരപ്പെടും. (തുഹ്ഫ)
2. സമ്മതമില്ലാതെ വിവാഹം നടത്താനധികാരമുള്ള പിതാവ്, പിതാമഹൻ എന്നിവർ.

القتل أو الضرب أو أخذ المال **(أو فقد)** أي الولي بأن لم يعرف مكانه ولا موته ولا حياته بعد غيبة أو حضور قتال أو انكسار سفينة أو أسر عدو هذا إن لم يحكم بموته وإلاّ زوجها الأبعد **(أو عضل)** الولي ولو مجبرا أي منع **(مكلفة)** أي بالغة عاقلة **(دعت إلى)** تزويجها من **(كفء)** ولو بدون مهر مثل من تزويجها به.

فروع: لا يزوج القاضي إن عضل مجبر من تزويجها بكفء عينته وقد عين هو كفؤا آخر غير معينها وإن كان معينه دون معينها كفاءة، ولا يزوج غير المجبر ولو أباً أوجداً بأن كانت ثيباً إلاّ ممن عينته وإلاّ كان عاضلاً، ولو ثبت تواري الولي أو تعززه زوّجها الحاكم، وكذا يزوج القاضي إذا أحرم الولي أو أراد نكاحها كابن عم فقد من يساويه في الدرجة ومعتق فلا يزوج الأبعد في الصور المذكورة لبقاء الأقرب على ولايته، وإنما يزوج للقاضي أو طفله إذا أراد نكاح من ليس لها ولي قاض آخر بمحل ولايته أي إذا كانت المرأة في عمله أو نائب القاضي الذي يتزوج هو أو طفله.

**(ثم)** إن لم يوجد ولي ممن مرفيزوجها **(محكم**

അനുയോജ്യനായ ഒരാൾക്ക് വിവാഹം ചെയ്തു കൊടുക്കാൻ വലിയ്യ് തീരുമാനിച്ചിരിക്കെ അനുയോജ്യനായ മറ്റൊരാൾക്ക് വിവാഹം ചെയ്തു കൊടുക്കാൻ സ്ത്രീ ആവശ്യപ്പെടുകയും വലിയ്യ് വിസമ്മതിക്കുകയും ചെയ്താൽ അവിടെ ഖാളിക്ക് അധികാരം ലഭിക്കില്ല. അവൻ നിശ്ചയിച്ചവനെക്കാൾ ചേർച്ച കൂടുതൽ അവൾ ആവശ്യപ്പെട്ടവനാണെങ്കിലും ശരി. മുജ്ബിറല്ലാത്ത വലിയ്യ്, അത് പിതാവോ പിതാമഹനോ ആണെങ്കിലും-വധു കന്യകയല്ലാതിരിക്കുമ്പോഴാണ് അങ്ങനെയാവുക-അവൾ നിശ്ചയിച്ച വ്യക്തിക്കല്ലാതെ വിവാഹം ചെയ്തു കൊടുക്കരുത്. അല്ലാതിരുന്നാൽ അവനെ വിസമ്മതിച്ചവനായി കണക്കാക്കും. (ഖാളിക്ക് വിലായത്തുണ്ടാകും)

വലിയ്യ് ഒഴിഞ്ഞു മാറുകയോ അഹന്ത കാണിക്കുകയോ ചെയ്യുന്നതായി ബോധ്യപ്പെട്ടാൽ ഹാകിം അവളെ വിവാഹം ചെയ്തു കൊടുക്കേണ്ടതാണ്.

## വലിയ്യ് വരനായാൽ

വലിയ്യ് ഇഹ്റാം ചെയ്യുകയോ വലിയ്യ് തന്നെ അവളെ വിവാഹം ചെയ്യാൻ ഉദ്ദേശിക്കുകയോ ചെയ്യുമ്പോഴും ഖാളി വിവാഹം ചെയ്തുകൊടുക്കേണ്ടതാണ്. വലിയ്യ് പിതൃവ്യ പുത്രൻ പോലുള്ളവനാവുകയും അതേ പദവിയിലുള്ള മറ്റൊരാൾ ഇല്ലാതിരിക്കുകയും ചെയ്യുക ഇതിനുദാഹരണം.[1] അടിമ മോചനം നൽകിയവനാണ് വലിയ്യെങ്കിലും ഇങ്ങനെ വരാം. ഈ രൂപങ്ങളിലൊന്നും അകന്ന വലിയ്യിന് വിവാഹാധികാരമുണ്ടാവില്ല. അടുത്ത വലിയ്യ് അധികാരത്തോടെയുള്ളതുകൊണ്ടാണിത്.

വലിയ്യ് ഇല്ലാത്തവളെ വിവാഹം ചെയ്യാൻ ഖാളിയോ ഖാളിയുടെ ചെറിയ കുട്ടിയോ ഉദ്ദേശിക്കുന്നെങ്കിൽ[2] മറ്റൊരു ഖാളിയാണ് വിവാഹം ചെയ്തുകൊടുക്കേണ്ടത്.[3] നികാഹിന്റെ സമയത്ത് അവർ നികാഹ് ചെയ്തുകൊടുക്കുന്ന ഖാളിയുടെ അധികകാരപരിധിയിലായിരിക്കണമെന്ന നിബന്ധനയുണ്ട്.

അവൾ ആ ഖാളിയുടെ പരിധിയിൽ പെട്ടവളാണെങ്കിലാണിത്. അല്ലെങ്കിൽ വിവാഹം ചെയ്യുന്ന ഖാളിയുടെ പ്രതിനിധി ചെയ്തുകൊടുക്കണം.

## താൽക്കാലിക അധികാരി (തഹ്കീം)

ഇപ്പറഞ്ഞ അധികാരസ്ഥരൊന്നുമില്ലെങ്കിൽ വിവാഹം ചെയതു കൊടുക്കേണ്ടത് മുഹക്കം[4] ആണ്.

1. ഇതേ സ്ഥാനമുള്ള മറ്റൊരാൾ ഉണ്ടെങ്കിൽ അവൻ വിവാഹം ചെയ്തു കൊടുക്കണം. പിതൃവ്യപുത്രന്മാർ രണ്ടുപേർ ഉണ്ടാവുകയും ഒരാൾ വിവാഹം ചെയ്യാൻ ഉദ്ദേശിക്കുകയുമാണെങ്കിൽ ചെയ്തു കൊടുക്കേണ്ടത് മറ്റേ പുത്രനാണ്. ഖാളിയല്ല.
2. ചെറിയ കുട്ടിക്കുവേണ്ടി അതു ഏറ്റെടുക്കുക പിതാവായ ഖാളിയാണ്.
3. ആ നാട്ടിൽ രണ്ട് ഖാളിയുണ്ടെങ്കിലാണിത്. അങ്ങനെയുണ്ടാവാം. അപ്പോൾ ഒരാൾ മറ്റെയാൾക്ക് വിവാഹം ചെയ്തുകൊടുക്കുകയുമാവാം. നേരത്തെ പറഞ്ഞ പിതൃവ്യ പുത്രന്മാരെ പോലെ-ഇആനത്ത്.
4. വിവാഹാധികാരിയായി നിശ്ചയിക്കപ്പെടുന്ന ആൾ.

عدل) حر ولّته مع خاطبها أمرها ليزوجها منه وإن لم يكن مجتهدا إذا لم يكن ثمّ قاض ولو غير أهل وإلاّ فيشترط كون المحكم مجتهدا. قال شيخنا: نعم إن كان الحاكم لا يزوج إلاّ بدراهم كما حدث الآن فيتجه ان لها أن تولّى عدلاً مع وجوده وإن سلمنا أنه لا ينعزل بذلك بأن علم موليه ذلك منه حال التولية انتهى. ولو وطىء في نكاح بلا ولي كأن زوجت نفسها ولم يحكم حاكم بصحته ولا ببطلانه لزمه مهر المثل دون المسمى لفساد النكاح ويعزر به معتقد تحريمه ويسقط عنه الحد.

(و)يجوز (لقاض تزويج من قالت أنا خلية عن نكاح وعدة) أو طلقني زوجي واعتددت (مالم يعرف لها زوجاً) معيناً (وإلا) أي وإن عرف لها زوجاً باسمه أو شخصه أو عينته (شرط) في صحة تزويج الحاكم لها دون الولي الخاص (إثبات لفراقه) بنحو طلاق أو موت سواء أغاب أم حضر، وإنما فرّقوا بين المعين وغيره مع أن المدار العلم بسبق الزوجية أو بعدمه حتى يعمل بالأصل في كل منهما لأن القاضي لما تعين الزوج عنده باسمه أو شخصه تأكد له الاحتياط والعمل بأصل بقاء الزوجية

വരന് തന്നെ വിവാഹം ചെയ്തു കൊടുക്കാൻ അവർ രണ്ടുപേരും ഏൽപ്പിക്കുന്ന വിശ്വസ്തനും സ്വതന്ത്രനുമായ വ്യക്തിയാണ് മുഹക്കം. അനർഹനെങ്കിലുമായ ഖാളി ആ നാട്ടിൽ ഇല്ലെങ്കിൽ മുഹക്കം മുജ്തഹിദ് ആകണമെന്നില്ല. ഖാളിയുണ്ടെങ്കിൽ മുഹക്കം മുജ്തഹിദാകണമെന്ന് നിബന്ധനയുണ്ട്. എന്നാൽ "നിലവിലുള്ള സമ്പ്രദായ പ്രകാരം പണം നൽകിയാലേ ഖാളി വിവാഹം ചെയ്തു കൊടുക്കൂ എന്ന സ്ഥിതിയാണെങ്കിൽ ഖാളി ഉണ്ടായിരിക്കെ തന്നെ നീതിനിഷ്ഠയുള്ള ഒരാളെ ഏൽപിക്കാൻ അവൾക്കവകാശമുണ്ടെന്നാണ് ന്യായം. അധികാരം നൽകുമ്പോൾ തന്നെ ഇക്കാര്യം അറിയാമായിരുന്നതിനാൽ പണം വാങ്ങിയതു കൊണ്ട് ഖാളി സ്ഥാനഭ്രഷ്ടനാവില്ലെന്നത് നാം സമ്മതിക്കുന്നുണ്ട്, എന്നാലും." - ശൈഖുനാ പറഞ്ഞതാണിത്.

വലിയ്യ് കൂടാതെയുള്ള നികാഹിനെ തുടർന്ന് സംയോഗമുണ്ടായാൽ-സ്ത്രീ സ്വയം വിവാഹിതയാവൽ ഉദാഹരണം. അതുശരിയാണെന്നോ അല്ലെന്നോ ഹാകിം വിധിച്ചിട്ടുമില്ല-സാധാരണ മഹ്റാണ് നിർബന്ധമാവുക. പറഞ്ഞ മഹ്ർ അല്ല. നികാഹ് അസാധുവാണെന്നതുകൊണ്ടാണിത്. ഇത് തെറ്റാണെന്നു വിശ്വസിക്കുന്നവൻ ശിക്ഷക്കർഹനാണ്. എന്നാൽ വ്യഭിചാരശിക്ഷയുണ്ടാവില്ല.

"ഞാൻ നികാഹിൽ നിന്നും ഇദ്ദയിൽ നിന്നും ഒഴിവാണ്" എന്നോ "എന്നെ ഭർത്താവ് ത്വലാഖ് ചൊല്ലി, ഇദ്ദയും കഴിഞ്ഞു" എന്നോ പറയുന്നവളെ വിവാഹം ചെയ്തു കൊടുക്കൽ ഖാളിക്ക് അനുവദനീയമാണ്. പക്ഷേ അവളുടെ ഭർത്താവിനെകുറിച്ച് വ്യക്തമായ അറിവില്ലെങ്കിലാണിത്. പേര്, വ്യക്തിത്വം എന്നിവയറിഞ്ഞോ അവൾ വ്യക്തമാക്കിയോ അറിവുള്ളപക്ഷം ഹാകിം നികാഹ് ചെയ്തുകൊടുക്കുന്നത് ശരിയാകണമെങ്കിൽ-പ്രത്യേക വലിയ്യിന്[1] ഇത് ബാധകമല്ല-ത്വലാഖിലൂടെയോ മരണത്തിലൂടെയോ മറ്റോ വേർപാടുണ്ടായെന്നു സ്ഥിരപ്പെടണം. അവൻ സ്ഥലത്തുണ്ടാകുന്നതും ഇല്ലാത്തതും തമ്മിൽ വ്യത്യാസമൊന്നുമില്ല.

ഭാര്യയാണോ അല്ലേ എന്നറിഞ്ഞു പ്രവർത്തിക്കലാണു മാനദണ്ഡമെന്നിരിക്കെ ഭർത്താവിനെ വ്യക്തമായറിയലും അല്ലാതിരിക്കലും തമ്മിൽ വ്യത്യാസപ്പെടുത്തിയത്, പേരുകൊണ്ടും വ്യക്തിവിശേഷണം കൊണ്ടും ഭർത്താവ് ആരെന്നു വ്യക്തമാകുമ്പോൾ സൂക്ഷ്മത പാലിക്കലും അവളിപ്പോഴും ഭാര്യയാണെന്ന അടിസ്ഥാനനിലയിൽ തീരുമാനമെടുക്കലും ഖാളിക്ക് നിർബന്ധമാണെന്നതുകൊണ്ടാണ്. അപ്പോൾ അവരുടെ ബന്ധം വേർപ്പെട്ടിട്ടുണ്ടെന്ന് സ്ഥിരപ്പെടൽ അനിവാര്യമായിത്തീർന്നു.[2] മാത്രമല്ല ഭർത്താവിന്റെ പേര് പറഞ്ഞ് വ്യക്തമാക്കിയതിനാൽ അവൾ അവനെതിരിൽ വാദിക്കും പോലെയാണത്. എന്നല്ല അവനെ പ്രതിയാക്കിയുള്ള വാദം തന്നെയാണതെന്ന് പണ്ഡിതർ വ്യക്തമാക്കുന്നു. അതി

1. ഖാളിയല്ലാത്ത പ്രത്യേക വലിയ്യിന്റേത് ശേഷം പറയുന്നുണ്ട്.
2. അതില്ലാത്തിടത്തോളം അടിസ്ഥാനനില പരിഗണിക്കേണ്ടിവരും.

فاشترط الثبوت، ولأنها لما ذكرت معيناً باسم العلم كأنها ادعت عليه بل صرحوا بأنها دعوى عليه فلا بد من إثبات ذلك بخلاف ما إذا عرف مطلق الزوجية من غير تعيين بما ذكر، فاكتفي بإخبارها بالخلو عن الموانع لقول الأصحاب: إن العبرة في العقود بقول أربابها، وأما الولي الخاص فيزوجها إن صدقها وإن عرف زوجها الأول من غير إثبات طلاق ولا يمين، لكن يسن له كقاض لم يعرف زوجها طلب إثبات ذلك، وفرق بين القاضي والولي حيث فصل بين المعين وغيره في ذلك دون هذا لأن القاضي يجب عليه الاحتياط أكثر من الولي.

(و) يجوز (لمجبر) وهو الأب والجد في البكر (توكيل) معين صح تزويجه (في تزويج موليته بغير إذنها) وإن لم يعين المجبر الزوج في توكيله (وعلى وكيل) إن لم يعين الولي الزوج (رعاية حظ) واحتياط في أمرها، فإن زوجها بغير كفء أو بكفء وقد خطبها أكفأ منه لم يصح التزويج لمخالفته الاحتياط الواجب عليه (و) يجوز التوكيل (لغيره) أي غير المجبر بأن لم يكن أباً ولا جدا في البكر أو كانت موليته ثيباً فليوكل (بعد إذن) حصل منها (له فيه)

നാൽ ബന്ധവിഛേദമുണ്ടായെന്ന് സ്ഥിരപ്പെടാതെ പറ്റില്ല.

ഭർത്താവിനെ കുറിച്ച് വ്യക്തമായ വിവരമില്ലാതെ ദാമ്പത്യമുണ്ടായിരുന്നുവെന്ന് മാത്രമേ ഖാളി അറിഞ്ഞുള്ളുവെങ്കിൽ തനിക്ക് പ്രതിബന്ധങ്ങളൊന്നുമില്ലെന്ന അവളുടെ മൊഴികൊണ്ട് മതിയാക്കാം. ഇട പാടുകളിൽ കക്ഷികളുടെ വാക്കാണ് പരിഗണിക്കുക എന്ന് അസ്ഹാബ് - ഇമാംശാഫിഈ(റ)യുടെ അനുയായികൾ- പറഞ്ഞതുകൊണ്ടാണിത്.

പ്രത്യേക വലിയ്യാണെങ്കിൽ അവളുടെ ആദ്യ ഭർത്താവിനെ അറിയാമെങ്കിൽപോലും അവളുടെ മൊഴിയംഗീകരിക്കുന്നപക്ഷം അവളെ വിവാഹം ചെയ്തുകൊടുക്കാവുന്നതാണ്. അതിന് വിവാഹ മോചനം സ്ഥിരപ്പെടുകയോ സത്യം ചെയ്യിക്കുകയോ വേണമെന്നില്ല. എങ്കിലും ഭർത്താവിനെ അറിയാത്ത ഖാളിയെപോലെ ഈ വലിയ്യിനും ബന്ധവിഛേദം സ്ഥിരപ്പെടുത്താനാവശ്യപ്പെടൽ സുന്നത്തുണ്ട്.

ഭർത്താവ് അറിയപ്പെടുകയും അല്ലാതിരിക്കുകയും ചെയ്യുന്നതിൽ ഖാളിക്കും വലിയ്യിനും വ്യത്യസ്തതയുണ്ടായത് വലിയ്യിനെക്കാൾ കൂടുതൽ സൂക്ഷ്മത ഖാളിക്കുണ്ടാവൽ നിർബന്ധമായതുകൊണ്ടാണ്.

## വലിയ്യിന്റെ വകാലത്ത്

തനിക്കധികാരമുള്ള കന്യകയെ വിവാഹം ചെയ്തുകൊടുക്കാൻ മറ്റൊരാളെ ഏൽപിക്കൽ പിതാവിനും പിതാമഹനും അനുവദനീയമാണ്. അതിനവളുടെ സമ്മതം വേണ്ടതില്ല. ഏൽപിക്കപ്പെടുന്ന വക്കീൽ നിശ്ചിത വ്യക്തിയും വിവാഹയോഗ്യനുമായിരിക്കണം.[1] ഏൽപിക്കുമ്പോൾ വരനെ നിർണയിക്കണമെന്നില്ല. വരനെ നിശ്ചയിക്കാതെയാണ് വകാലത്തു നൽകിയതെങ്കിൽ വധുവിന്റെ കാര്യത്തിൽ സൂക്ഷ്മത പുലർത്തുകയും അവളുടെ താൽപര്യം സംരക്ഷിക്കുകയും ചെയ്യൽ വകീലിനു നിർബന്ധമാണ്. അപ്പോൾ അനുയോജ്യനല്ലാത്തവനോ, ഏറ്റവും അനുയോജ്യൻ വിവാഹമാലോചിച്ചിട്ടും പരിഗണിക്കാതെ കുറഞ്ഞ യോജിപ്പുള്ളവനോ വിവാഹം ചെയ്തു കൊടുത്താൽ അതു ശരിയാവില്ല. അനിവാര്യമായ സൂക്ഷ്മതക്ക് വിരുദ്ധമായതുകൊണ്ടാണിത്.

മറ്റൊരാളെ വകാലത്താക്കൽ മുജ്ബിറല്ലാത്ത വലിയ്യിനുമാകാം. കന്യകയുടെ വലിയ്യ് പിതാവോ പിതാമഹനോ അല്ലാതിരിക്കുക, അല്ലെങ്കിൽ വലിയ്യ് ഇവർ തന്നെയെങ്കിലും വധു കന്യകയല്ലാതിരിക്കുക എന്നീ ഘട്ടങ്ങളിലാണ് മുജ്ബിറല്ലാതാവുന്നതും സമ്മതമാവശ്യമാകുന്നതും. പെണ്ണ് വിവാഹത്തിനു സമ്മതം നൽകുകയും വകാലത്താക്കുന്നത് തടയാതിരിക്കുകയും ചെയ്തെങ്കിലേ ഇവർക്ക് മറ്റൊരാളെ വകാലാതാക്കാനാവൂ. വരനായി ഒരാളെ വലിയ്യിന് ഇവൾ നിർണയിച്ചു കൊടുത്തിട്ടുണ്ടെങ്കിൽ വലിയ്യ് വകാലത്താക്കുന്നതും അയാളെ നിർണയിച്ചു കൊണ്ടാകണം. അങ്ങനെ ചെയ്തില്ലെ

*1. രണ്ടിലൊരാളെ എന്നു പറഞ്ഞു വക്കീലാക്കാൻ പറ്റില്ല. കുട്ടി, ഭ്രാന്തൻ പോലുള്ളവരെയും പറ്റില്ല.*

أي التزويج إن لم تنهه عن التوكيل، وإذا عينت للولي رجلاً فليعينه للوكيل وإلاّ لم يصح تزويجه ولو لمن عينته لأن الإذن المطلق مع أن المطلوب معين فاسد.
وخرج بقولي: «بعد إذنها للولي في التزويج» ما لو وكله قبل إذنها له فيه، فلا يصح التوكيل ولا النكاح. نعم لو وكل قبل أن يعلم إذنها له ظاناً جواز التوكيل قبل الإذن فزوجها الوكيل صح إن تبين أنها كانت أذنت قبل التوكيل لأن العبرة في العقود بما في نفس الأمر لا بما في ظن المكلف وإلاّ فلا.
فروع: لو زوّج القاضي امرأة قبل ثبوت توكيله بل بخبر عدل نفذ وصح لكنه غير جائز لأنه تعاطى عقدا فاسدا في الظاهر كما قاله بعض أصحابنا، ولو بلغت الولي امرأة إذن موليته فيه فصدقها ووكل القاضي فزوجها صح التوكيل والتزويج، ولو قالت امرأة لوليها أذنت لك في تزويجي لمن أراد تزوجي الآن وبعد طلاقي وانقضاء عدتي صح تزويجه بهذا الإذن ثانيا، فلو وكّل الولي اجنبياً بهذه الصفة صح تزويجه ثانياً أيضاً لأنه او ان لم يملكه حال الإذن لكنه تابع لما ملكه حال الإذن كما أفتي به الطيب الناشري وأقره بعض أصحابنا، ولو أمر

ങ്കിൽ വിവാഹം ചെയ്തു കൊടുത്തത് ഈ വ്യക്തിക്കു തന്നെയാണെങ്കിൽ പോലും അതു സാധുവാകുകയില്ല. കാരണം നിശ്ചിത വ്യക്തിയാണവളുടെ താൽപര്യമെന്നിരിക്കെ നിരുപാധികം നൽകിയ സമ്മതം[1] അസാധുവാണ്.

വിവാഹത്തിനു ഇവൾ സമ്മതം നൽകിയ ശേഷമേ ഇത്തരം വലിയ്യുകൾ വകാലത്താക്കാവൂ എന്നു പറഞ്ഞല്ലോ. അതിനാൽ സമ്മതത്തിനു മുമ്പേ വകാലത്താക്കിയാൽ ആ ഏൽപിക്കലും തുടർന്നുള്ള നികാഹും ശരിയാവില്ല എന്നുവരും. എങ്കിലും സമ്മതത്തിനു മുമ്പെ വകാലത്തേൽപ്പിക്കാമെന്നു ധരിച്ച് വകാലത്താക്കുകയും വകീൽ വിവാഹം നടത്തുകയും ചെയ്താൽ വകാലത്താക്കുംമുമ്പ് അവൾ സമ്മതം നൽകിയിരുന്നതായി പിന്നീട് ബോധ്യപ്പെട്ടാൽ വിവാഹം ശരിയാകും. കാരണം ഇടപാടുകളിൽ പരിഗണിക്കുന്നത് യാഥാർത്ഥ്യത്തെയാണ്. കക്ഷികളുടെ ധാരണയല്ല. സമ്മതം മുമ്പുണ്ടായിരുന്നുവെന്ന് വ്യക്തമായില്ലെങ്കിൽ നികാഹ് ശരിയാവില്ല.

## സമ്മതത്തിനു മുമ്പായാൽ

വധു ഖാസിക്ക് വിവാഹത്തിന്നധികാരം നൽകിയെന്നത് സ്ഥിരപ്പെടും മുമ്പുതന്നെ ഒരു നീതിമാന്റെ വാക്കു സ്വീകരിച്ച് ഖാളി അവളുടെ വിവാഹം നടത്തിയാൽ അതു ശരിയാകുന്നതും പ്രാബല്യത്തിൽ വരുന്നതുമാണ്. എങ്കിലും ഇങ്ങനെ ചെയ്യൽ അനുവദനീയമല്ല. കാരണം പ്രത്യക്ഷത്തിൽ ശരിയല്ലാത്ത ഒരു വിഷയത്തിൽ ഇടപെടലാണിത്. അസ്ഹാബിൽ ചിലർ ഇത് വ്യക്തമാക്കിയിട്ടുണ്ട്.

വധുവിന്റെ സമ്മതം മറ്റൊരുസ്ത്രീ ഖാളിയെ അറിയിക്കുകയും ഖാളി അത് വിശ്വസിക്കുകയും വകാലത്തു പ്രകാരം ഖാളി നികാഹ് നടത്തുകയും ചെയ്താൽ ആ വകാലത്തും വിവാഹവും ശരിയാവും.

ഒരു സ്ത്രീ തന്റെ വലിയ്യിനോട് ഇങ്ങനെ പറയുന്നു: "എന്നെ വിവാഹിക്കാൻ ഉദ്ദേശിക്കുന്നവന് ഇപ്പോൾ വിവാഹം ചെയ്തു കൊടുക്കാനും അവൻ ത്വലാഖ് ചൊല്ലുകയും ഇദ്ദ കഴിയുകയും ചെയ്ത ശേഷം പിന്നെയും വിവാഹം നടത്താനും ഞാൻ നിങ്ങൾക്ക് സമ്മതം തന്നിരിക്കുന്നു." ഈ സമ്മതം കൊണ്ട് തന്നെ ഇവളുടെ രണ്ടാം വിവാഹവും നടത്താം. ഇവ്വിധം തന്നെ വലിയ്യ് മറ്റൊരാൾക്ക് വകാലത്ത് നൽകിയാൽ അയാൾക്കും രണ്ടാമത് വിവാഹം ചെയ്തുകൊടുക്കാവുന്നതാണ്. സമ്മത വേളയിൽ രണ്ടാം വിവാഹാധികാരമില്ലെങ്കിലും അധികാരമുള്ളതിനോട് തുടർന്ന് വരുന്നതാണിത്. ത്വയ്യിബുന്നാശിരീ(റ) ഇങ്ങനെ ഫത്‌വ നൽകുകയും നമ്മുടെ അസ്ഹാബിൽ ചിലർ അതംഗീകരിക്കുകയും ചെയ്തിരിക്കുന്നു.

വലിയ്യ് ഇല്ലാത്ത ഒരുവളെ വിവാഹം ചെയ്തു കൊടുക്കാൻ അവളുടെ സമ്മതം തേടും മുമ്പുതന്നെ ഖാളി ഒരാളോട് കൽപിക്കുകയും അയാൾ അവളുടെ സമ്മതത്തോടെ വിവാഹം നടത്തുകയും

1. വലിയ്യ് വകീലിനു നൽകിയത്.

القاضي رجلاً بتزويج من لاولي لها قبل استئذانها فيه فزوجها بإذنها جاز بناءً على الأصح أنّ استنابته في شغل معين استخلاف لا توكيل.

فرع: لو استخلف القاضي فقيهاً في تزويج امرأة لم يكف الكتاب بل يشترط اللفظ منه وليس للمكتوب إليه الاعتماد على الخط، هذا ما في أصل الروضة، وتضعيف البلقيني له مردود بتصريحهم بأن الكتابة وحدها لا تفيد في الاستخلاف بل لا بد من إشهاد شاهدين على ذلك قاله شيخنا في شرحه الكبير.

**(و)** يجوز **(لزوج توكيل في قبوله)** أي النكاح فيقول وكيل الولي للزوج: زوجتك فلانة بنت فلان بن فلان، ثم يقول موكلي أووكالة عنه إن جهل الزوج أو الشاهدان وكالته وإلا لم يشترط ذلك وإن حصل العلم بإخبار الوكيل، ويقول الولي لوكيل الزوج: زوجت بنتي فلان بن فلان، فيقول وكيله كما يقول ولي الصبي حين يقبل النكاح له: قبلت نكاحها له، فإن ترك لفظة له فيهما لم يصح النكاح وإن نوى الموكل أو الطفل كما لو قال زوجتك بدل فلان لعدم التوافق فإن ترك لفظة له في هذه العقد للوكيل وإن نوى موكله.

ചെയ്താൽ അതനുവദനീയമാകും. ഖാളി ഒരു നിശ്ചിത ജോലിയിൽ ഒരാളെ പകരമാക്കുന്നത് പ്രതിനിധിയാക്കലാണ് വകാലത്ത് നൽകലല്ല എന്ന പ്രബല വീക്ഷണ പ്രകാരമാണിത്.

## എഴുത്തു പോരാ

തന്റെ അധികാരത്തിൻകീഴിലുള്ള ഒരു പെണ്ണിനെ വിവാഹം ചെയ്തു കൊടുക്കാൻ ഖാളി മറ്റൊരു പണ്ഡിതനെ പ്രതിനിധിയാക്കുമ്പോൾ എഴുത്തു മാത്രം പോരാ. നിർബന്ധമായും മൊഴി വേണം. എഴുത്ത് കിട്ടിയവന് അതു മാത്രമവലംബിച്ച് ഒന്നും ചെയ്യാൻ പറ്റില്ല. ഇതാണ് അസ്‌ലു റൗളയിലുള്ളത്. -റൗളയുടെ മൂലഗ്രന്ഥം- ഇത് ബലഹീനമാണെന്ന ബുൽഖീനി(റ)ന്റെ അഭിപ്രായം തള്ളപ്പെടേണ്ടതാണ്. കാരണം പ്രതിനിധിയായി നിശ്ചയിക്കുമ്പോൾ എഴുത്തുകൊണ്ടു മാത്രം ഫലമില്ലെന്നും രണ്ടുപേരെ സാക്ഷിനിർത്തണമെന്നും പ്രാമാണികരായ കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമാക്കിയിട്ടുണ്ട്. ശൈഖുനാ തന്റെ ശർഹുൽ കബീറിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

## വകാലത്ത് വരനും

നികാഹ് സ്വീകരിക്കാൻ വരന് മറ്റൊരാളെ വകാലത്താക്കാം. 'അബ്ദുല്ലയുടെ മകൻ മുഹമ്മദിന്റെ മകൾ ഫാത്വിമയെ നിനക്ക് ഞാൻ വിവാഹം ചെയ്തു തന്നു, എന്ന് വലിയ്യിന്റെ വകീൽ വരനോട് പറയണം. എന്നെ ഏൽപിച്ചയാളുടെ മകൾ എന്നോ അവനിൽ നിന്നുള്ള വകാലത്തു പ്രകാരം എന്നോ കൂടി പറയൽ സാധാരണ ഗതിയിൽ നിർബന്ധമില്ല. പക്ഷേ വരനോ സാക്ഷികളോ വകാലത്തിന്റെ കാര്യം അറിയില്ലെങ്കിൽ ഇത് പറയൽ നിർബന്ധമാണ്. അറിഞ്ഞത് വകീൽ തന്നെ പറഞ്ഞുമാകാം.

വലിയ്യ് വരന്റെ വകീലിനോട് പറയേണ്ടത് ഇങ്ങനെയാണ്. ഇന്നയാളുടെ മകൻ ഇന്നവന് എന്റെ മകളെ ഞാൻ വിവാഹം ചെയ്തുകൊടുത്തു. അപ്പോൾ വരന്റെ വകീൽ "അവളുടെ നികാഹ് അവനു വേണ്ടി ഞാൻ സ്വീകരിച്ചു" എന്നു പറയണം. കുട്ടിക്കുവേണ്ടി നികാഹ് സ്വീകരിക്കുമ്പോൾ കുട്ടിയുടെ വലിയ്യ് പറയേണ്ടതും ഇങ്ങനെയാണ്. "അവനു വേണ്ടി" എന്ന് പറയാതിരുന്നാൽ രണ്ടിടത്തും[1] നികാഹ് ശരിയാവില്ല. (വകീൽ) തന്നെ ഏൽപിച്ചയാളെയും, (വലിയ്യ്) കുട്ടിയെയും കരുതിയാൽ പോലും സ്വീകാര്യമാവില്ല. (ഇന്നയാൾക്ക് എന്നതിനു പകരം) നിനക്ക് വിവാഹം ചെയ്തു തന്നു എന്ന് വലിയ്യ് വരന്റെ വകീലിനോട് പറഞ്ഞാലും ഇതാണു സ്ഥിതി. ഇരുവരുടെയും വാക്കുകൾ തമ്മിൽ പൊരുത്തമില്ലാത്തതുകൊണ്ടാണിത്. ഇവിടെ 'അവനുവേണ്ടി' എന്നു പറയാതെ വരന്റെ വകീൽ സ്വീകരിച്ചാൽ വിവാഹം വകീലിനാവും. ഏൽപിച്ചയാളെ അവൻ കരുതിയാൽ പോലും ഫലമില്ല.

1. വരൻ മറ്റൊരാളെ വകീലാക്കുമ്പോഴും കുട്ടിക്കുവേണ്ടി വലിയ്യ് സ്വീകരിക്കുമ്പോഴും.

فروع: من قال أنا وكيل في تزويج فلانة فلمن صدقه قبول النكاح منه، ويجوز لمن أخبره عدل بطلاق فلان أو موته أو توكيله أن يعمل به بالنسبة لما يتعلق بنفسه وكذا خطه الموثوق به، وأما بالنسبة لحق الغير أو لما يتعلق بالحاكم فلا يجوز اعتماد عدل ولا خط قاض من كل ما ليس بحجة شرعية.

**(فرع: يزوج عتيقة امرأة حية)** عدم ولي عتيقتها نسباً **(وليها)** أي المعتقة تبعاً لولايته عليها فيزوجها أبو المعتقة ثم جدها بترتيب الأولياء ولا يزوجها ابن المعتقة ما دامت حية **(بإذن عتيقة)** ولو لم ترض المعتقة إذ لا ولاية لها، فإذا ماتت المعتقة زوجها ابنها

**(و)** يزوج **(أمة)** امرأة **(بالغة)** رشيدة **(وليها)** أي ولي السيدة **(بإذنها)** وحدها لأنها المالكة لها فلا يعتبر إذن الأمة لأن لسيدتها إجبارها على النكاح، ويشترط أن يكون إذن السيدة نطقاً وإن كانت بكرا **(و)** يزوج **(امة صغيرة بكر وصغير أب)** فأبوه **(لغبطة)** وجدت كتحصيل مهر أو نفقة **(لا)** يزوج **(عبدهما)** لانقطاع كسبه عنهما خلافاً لمالك إن ظهرت مصلحة، ولا أمة ثيب صغيرة لأنه لا يلي نكاح مالكتها، ولا يجوز للقاضي أن يزوج أمة الغائب وإن احتاجت إلى النكاح وتضررت بعدم النفقة، نعم إن

## വിശ്വസ്തൻ പറഞ്ഞാൽ

ഞാൻ ഇന്നവളെ വിവാഹം ചെയ്തു കൊടുക്കാനുള്ള വകീലാണ് എന്ന് ഒരാൾ പറഞ്ഞാൽ ഇത് വിശ്വസിക്കുന്നവന് ഇവനിൽ നിന്ന് നികാഹ് സ്വീകരിക്കാം. ഒരാളെ കുറിച്ച് അവൻ ഭാര്യയെ ത്വലാഖ് ചൊല്ലിയെന്നോ അവൻ മരിച്ചെന്നോ അവൻ താങ്കളെ വകീലാക്കി എന്നോ ഒരു വിശ്വസ്തൻ പറഞ്ഞാൽ താനുമായി ബന്ധപ്പെട്ട വിഷയങ്ങളിൽ അതനുസരിച്ച് പ്രവർത്തിക്കാം. വിശ്വാസയോഗ്യമായ എഴുത്തായാലും ഇങ്ങനെ തന്നെ. എന്നാൽ മറ്റൊരാളുടെ അവകാശവുമായോ ഹാകിമുമായോ ബന്ധപ്പെട്ട വിഷയത്തിൽ ഒരു വിശ്വസ്തനെയോ ഖാളിയുടെ എഴുത്തോ അവലംബിക്കാനാവില്ല. ശർഇയ്യായ പ്രമാണങ്ങൾ തന്നെ വേണ്ടിവരും.

## വലിയ്യില്ലാത്ത മോചിതയായ ദാസി.

ഒരു സ്ത്രീ മോചിപ്പിച്ച അടിമപ്പെണ്ണിന് ബന്ധുക്കളായ വലിയ്യുമാർ ഇല്ലെങ്കിൽ അവളെ വിവാഹം ചെയ്തു കൊടുക്കേണ്ടത് ജീവിച്ചിരിക്കുന്ന മോചിപ്പിച്ചവളുടെ വലിയ്യാണ്. മോചിപ്പിച്ചവളിലുള്ള അധികാരത്തുടർച്ചയായാണിത്. അപ്പോൾ ഇവളുടെ പിതാവ്, പിതാമഹൻ, എന്നിങ്ങനെ ക്രമത്തിലാണ് വിവാഹാധികാരം. മോചിപ്പിച്ചവൾ ജീവിച്ചിരിക്കുമ്പോൾ അവളുടെ മകന് ഈ അധികാരമുണ്ടാവില്ല. ഇവർ ഇവളെ വിവാഹം ചെയ്തു കൊടുക്കേണ്ടത് ഇവളുടെ സമ്മതപ്രകാരമായിരിക്കണം. എന്നാൽ മോചിപ്പിച്ചവളുടെ തൃപ്തി കണക്കിലെടുക്കേണ്ടതില്ല. കാരണം അവൾക്ക് വിലായത്തില്ലല്ലോ. എന്നാൽ മോചിപ്പിച്ചവൾ മരിച്ചാൽ അവളുടെ മകനാണ് മോചിത ദാസിയുടെ വിവാഹാധികാരം.[1]

## അടിമയുടെ വിവാഹം

പ്രായപൂർത്തിയും വിവേകവുമുള്ള സ്ത്രീയുടെ അടിമപ്പെണ്ണിനെ[2] വിവാഹം ചെയ്തു കൊടുക്കാൻ അധികാരമുള്ളവൻ യജമാനയുടെ വലിയ്യാണ്. അതിനു യജമാനയുടെ മാത്രം സമ്മതമേ വേണ്ടു. കാരണം ഉടമ അവളാണല്ലോ. ദാസിയെ വിവാഹത്തിന് നിർബന്ധിക്കാൻ യജമാനക്ക് അധികാരമുള്ളതിനാൽ ദാസിയുടെ സമ്മതം പരിഗണിക്കുന്നില്ല. യജമാന കന്യകയാണെങ്കിൽപോലും ഈ സമ്മതം വാമൊഴി തന്നെ വേണമെന്ന് നിർബന്ധമുണ്ട്.[3]

ചെറിയ ആൺകുട്ടിയുടെയോ കന്യകയായ ചെറിയ പെൺകുട്ടിയുടെയോ അടിമ സ്ത്രീയെ വിവാഹം ചെയ്തു കൊടുക്കാൻ ഇവരുടെ പിതാവിനോ പിതാമഹനോ അധികാരമുണ്ടാവും. പക്ഷേ ചിലവ്,

1. പിന്നെ പിതാവ്, പിതാമഹൻ തുടങ്ങി ക്രമത്തിലും.
2. മോചിതയല്ലാത്തവൾ.
3. സ്വന്തം വിവാഹത്തിന് അവളുടെ മൗനസമ്മതം മതിയെങ്കിലും. കാരണം ഇവിടെ ലജ്ജയുടെ പ്രശ്നമില്ലല്ലോ. അവൾ മൂകയാണെങ്കിൽ ആംഗ്യം മതിയാകും. (തുഹ്ഫ)

رأى القاضي بيعها لأن الحظ فيه للغائب من الإنفاق
عليها باعها (و) يزوج (سيد) بالملك ولو فاسقاً
(أمته) المملوكة كلها له لا المشتركة ولو بإغتنام بينه
وبين جماعة أخرى بغير رضا جميعهم (ولو) بكرا
(صغيرة) أو ثيباً غير بالغة أو كبيرة بلا إذن منها لأن
النكاح يرد على منافع البضع وهي مملوكة له وله
إجبارها عليه، لكن لا يزوجها لغير كفء بعيب مثبت
للخيار أو فسق أو حرفة دنيّة إلاّ برضاها له، وله
تزويجها برقيق ودنيّ نسب لعدم النسب لها،
وللمكاتب لا لسيده تزويج أمته إن إذن له سيده فيه،
ولو طلبت الأمة تزويجها لم يلزم السيد لأنه ينقص
قيمتها. قال شيخنا: يزوج الحاكم أمة كافر اسلمت
بإذنه و الموقوفة بإذن الموقوف عليهم أي إن
انحصروا وإلاّ لم تزوج فيما يظهر.

മഹ്ർ എന്നിവ ലഭിക്കുക പോലുള്ള നേട്ടമെന്തെങ്കിലുമുണ്ടെങ്കിലേ വിവാഹം ചെയ്തു കൊടുക്കാവൂ. ഈ കുട്ടികളുടെ പുരുഷ അടിമകളെകൊണ്ട് വിവാഹം ചെയ്യിക്കാൻ പാടില്ല. അടിമ ഇവർക്കു വേണ്ടി ജോലി ചെയ്യുന്നതിന് അത് പ്രതിബന്ധമാകും എന്നതാണ് കാരണം. എന്നാൽ ഇമാം മാലിക്(റ)ന് ഇതിൽ വിയോജിപ്പുണ്ട്. നേട്ടമുണ്ടെങ്കിൽ ആവാം എന്നാണ് അദ്ദേഹത്തിന്റെ നിലപാട്.

കന്യകയല്ലാത്ത ചെറിയ പെൺകുട്ടിയുടെ ഉടമസ്ഥതയിലുള്ളവളെയും വിവാഹം ചെയ്തുകൊടുക്കാൻ പാടില്ല. കാരണം ഈ ഉടമസ്ഥയെ -സയ്യിബിനെ- വിവാഹം ചെയ്തു കൊടുക്കാൻ തന്നെ ഇവർക്കധികാരമില്ലല്ലോ.

സ്ഥലത്തില്ലാത്തവന്റെ അടിമസ്ത്രീയെ വിവാഹം ചെയ്തു കൊടുക്കാൻ ഖാളിക്ക് അധികാരമില്ല. ചെലവു ലഭിക്കാത്തതുകൊണ്ട് ബുദ്ധിമുട്ടുകയും അവൾക്ക് വിവാഹം ആവശ്യമാവുകയും ചെയ്താൽ പോലും പറ്റില്ല. എങ്കിലും അവൾക്കു വേണ്ടി ചെലവഴിക്കുന്നതിനെക്കാൾ ഉടമയെസംബന്ധിച്ചിടത്തോളം മെച്ചമുള്ളത് വിൽക്കലാണെന്ന് ഖാളിക്ക് അഭിപ്രായമുണ്ടെങ്കിൽ അവളെ വിൽക്കാവുന്നതാണ്.

തനിക്ക് പൂർണ ഉടമാവകാശമുള്ള അടിമസ്ത്രീയെ വിവാഹം ചെയ്തു കൊടുക്കാൻ യജമാനനു അധികാരമുണ്ട്. അവൻ ദുർന്നടപടിക്കാരനാണെങ്കിലും ഈ അധികാരമുണ്ടാവും. അവൾ കന്യകയും ചെറിയവളുമാണെങ്കിലും അല്ലെങ്കിൽ പ്രായപൂർത്തിയാകാത്ത സയ്യിബോ പ്രായപൂർത്തിയായവളോ ആണെങ്കിലും അവളുടെ സമ്മതം കൂടാതെ തന്നെ വിവാഹം നടത്താം. കാരണം വിവാഹം ലൈംഗികാവശ്യവുമായി ബന്ധപ്പെട്ടുവരുന്നതാണ്. അതാവട്ടെ ഉടമക്ക് അവകാശപ്പെട്ടതുമാണ്. അവളെ വിവാഹത്തിന് നിർബന്ധിക്കാനും അവന്നധികാരമുണ്ട്.

തനിക്ക് പൂർണ ഉടമാവകാശമില്ലാത്തവളിൽ ഇത് ബാധകമല്ല. അത് തനിക്കും മറ്റു ചിലർക്കും കൂടി ഗനീമത്തായി ലഭിച്ചവളാകാം. അവളെ എല്ലാവരുടെയും സമ്മതപ്രകാരമല്ലാതെ വിവാഹം ചെയ്തു കൊടുക്കാൻ പറ്റില്ല.

വിവാഹാധികാരമുള്ളവൻ തന്നെ അനുയോജ്യനല്ലാത്തവനെ കൊണ്ട് വിവാഹം ചെയ്യിക്കരുത്. വിവാഹം റദ്ദു ചെയ്യാൻ അനുവദിക്കുംവിധം ന്യൂനതകളുള്ളവനോ ദുർനടപടിക്കാരനോ താഴ്ന്ന ജോലിക്കാരനോ പോലുള്ള അനുയോജ്യനല്ലാത്തവന് അവളുടെ സമ്മതമുണ്ടെങ്കിലേ വിവാഹം ചെയ്തു കൊടുക്കാവൂ. അതേ സമയം അടിമ, താഴ്ന്ന തറവാട്ടുകാരൻ എന്നിവർക്ക് വിവാഹം ചെയ്തു കൊടുക്കാവുന്നതാണ്. അവൾക്ക് തറവാട് പ്രസക്തമല്ലല്ലോ.

മോചനക്കരാറിലേർപ്പെട്ട അടിമക്ക് തന്റെ അടിമസ്ത്രീയെ വിവാഹം ചെയ്യിക്കാവുന്നതാണ്. ഈ അധികാരം അവന്റെ യജമാനനല്ല ഉള്ളത്. പക്ഷേ യജമാനന്റെ സമ്മതമുണ്ടായിരിക്കണം.

തന്റെ വിവാഹം നടത്തണമെന്ന് ഒരു അടിമസ്ത്രീ യജമാനനോട് ആവശ്യപ്പെട്ടാലും അത് ചെയ്യണമെന്ന് അവന് നിർബന്ധമില്ല. കാരണം അതവളുടെ വിലയിൽ കുറവ് വരുത്തുന്നതാണ്.

(ولا ينكح عبد) ولو مكاتباً (إلاّ بإذن سيده) ولو كان السيد أنثى سواء أطلق الإذن أم قيد بامرأة معينة أو قبيلة فينكح بحسب إذنه، ولا يعدل عما اذن له فيه مراعاة لحقه، فإن عدل عنه لم يصح النكاح،ولو نكح العبد بلا إذن سيده بطل النكاح ويفرق بينهما خلافاً لمالك، فإن وطء فلا شيء عليه لرشيدة مختارة، أما السفيهة والصغيرة فيلزم فيهما مهر المثل، ولا يجوز للعبد ولو مأذوناً في التجارة أو مكاتباً أن يتسرى وإن جاز له النكاح بالإذن لأن المأذون له لايملك ولضعف الملك في المكاتب، ولو طلب العبد النكاح لا يجب على السيد إجابته ولو مكاتباً ولا يصدق مدعي عتق من عبد أو أمة إلاّ بالبينة المعتبرة الآتي بيانها في باب الشهادة وصدق مدعي حرية أصالة بيمين ما لم يسبق إقرار برقّ أو لم يثبت لأن الأصل الحرية.

കാഫിറായ ഉടമയുടെ മുസ്ലിമായ അടിമസ്ത്രീയെ അവന്റെ സമ്മതത്തോടെ ഹാകിം വിവാഹം ചെയ്തു കൊടുക്കേണ്ടതാണ്. വഖ്ഫ് ചെയ്യപ്പെട്ടവളെ അതിന്റെ അവകാശികളുടെ സമ്മതത്തോടെയും ഹാകിം വിവാഹം ചെയ്യിക്കണം. ഇത് പക്ഷേ അവകാശികൾ നിശ്ചിത എണ്ണമാളുകൾ മാത്രമാണെങ്കിലേ പാടുള്ളൂ. അല്ലാത്തപക്ഷം അവളുടെ വിവാഹം പറ്റില്ലെന്നാണ് വ്യക്തമായ വീക്ഷണം. ശൈഖുനാ പറഞ്ഞതാണിത്.[1]

അടിമ-മോചനക്കരാർ എഴുതിയവനാണെങ്കിൽപോലും-ഉടമയുടെ സമ്മതമില്ലാതെ വിവാഹം ചെയ്യരുത്. ഉടമ, സ്ത്രീയാണെങ്കിലും ഇതാണു വിധി. സമ്മതം നിരുപാധികമോ ഒരു നിശ്ചിത സ്ത്രീയെയോ നിശ്ചിത ഗോത്രക്കാരിയെയോ വിവാഹം ചെയ്യാനോ ആവാം. സമ്മതമനുസരിച്ചേ അവൻ വിവാഹം ചെയ്യാവൂ. ഉടമയുടെ അവകാശം മാനിക്കേണ്ടതിനാൽ അതിൽ നിന്ന് വ്യതിചലിക്കാൻ പാടില്ല. വ്യതിചലിച്ചാൽ നികാഹ് ശരിയാവുകയുമില്ല.

സമ്മതമില്ലാതെ അടിമ വിവാഹം കഴിച്ചാൽ അത് അസാധുവായിരിക്കും. അവരെ വേർപ്പെടുത്തുക തന്നെ വേണം. എന്നാൽ ഇമാം മാലിക്(റ) ഇതിനോട് യോജിക്കുന്നില്ല.[2] അവൻ അവളുമായി ലൈംഗികബന്ധത്തിലേർപ്പെട്ടാൽ അവൾ വിവേകമുള്ളവളും നിർബന്ധിതയല്ലാതെ വഴങ്ങിയവളുമാണെങ്കിൽ അവനിൽ നിന്ന് ഒന്നും ലഭിക്കാൻ അവൾക്ക് അവകാശമുണ്ടാവില്ല. വിവേകമില്ലാത്തവളോ ചെറിയ കുട്ടിയോ ആണെങ്കിൽ സാധാരണ മഹ്റിന്നവകാശമുണ്ടാവും.

അടിമ, മോചനപത്രം എഴുതപ്പെട്ടവനാണെങ്കിലും കച്ചവടത്തിന് അനുമതി ലഭിച്ചവനാണെങ്കിലും ദാസിയെ വെച്ചിരിക്കൽ അവന് അനുവദനീയമല്ല. സമ്മതത്തോടെ അവന് വിവാഹമാകാമെങ്കിലും. കച്ചവടത്തിന് സമ്മതം ലഭിച്ചാലും അവന് ഉടമസ്ഥാവകാശം ലഭിക്കുന്നില്ല എന്നതും മോചനക്കരാറിലേർപ്പെട്ടവന്റെ ഉടമസ്ഥത ദുർബലമാണെന്നതുമാണ് കാരണം.

വിവാഹം ചെയ്തു കൊടുക്കണമെന്ന് അടിമ ആവശ്യപ്പെട്ടാലും അതു നിറവേറ്റണമെന്ന് യജമാനനു നിർബന്ധമില്ല. അടിമ, മോചനക്കരാറിലേർപ്പെട്ടവനാണെങ്കിലും ശരി.

അടിമത്വത്തിൽ നിന്ന് തനിക്ക് മോചനം ലഭിച്ചിട്ടുണ്ടെന്ന് അടിമ -പുരുഷനോ സ്ത്രീയോ- വാദിച്ചാൽ പരിഗണനീയമായ തെളിവുകൾ ഉണ്ടെങ്കിലേ അതു അംഗീകരിക്കപ്പെടുകയുള്ളൂ. ആ തെളിവുകൾ എന്തെല്ലാമെന്ന് 'ശഹാദത്തി'ന്റെ അധ്യായത്തിൽ ശേഷം വിവരിക്കുന്നുണ്ട്.

താൻ മുമ്പെ സ്വതന്ത്രനാണെന്നാണ് വാദിക്കുന്നതെങ്കിൽ സത്യം ചെയ്യിച്ച് അംഗീകരിക്കാം. പക്ഷേ മുമ്പ് അടിമയായിരുന്നുവെന്ന് സ്ഥിരപ്പെടുകയോ സമ്മതിക്കുകയോ ചെയ്തിട്ടുണ്ടാവരുത്. അടിസ്ഥാന സ്ഥിതി സ്വതന്ത്രനായിരിക്കലാണ് എന്നതിനാലാണ് ഇതംഗീകരിക്കുന്നത്.

1. അവകാശികളുടെ എണ്ണം നിശ്ചിതമല്ലെങ്കിലും നോട്ടക്കാരന്റെ സമ്മതത്തോടെ വിവാഹം ചെയ്തു കൊടുക്കാമെന്ന് നിഹായയിൽ പറഞ്ഞിട്ടുണ്ട്-ഇആനത്ത്.
2. സമ്മതമില്ലാതെയും നികാഹ് ശരിയാവും. പക്ഷെ യജമാനന് അത് ഫസ്ഖ് ചെയ്യാം എന്നാണ് അദ്ദേഹത്തിന്റെ വീക്ഷണം.

## (فصل) في الكفاءة

وهي معتبرة في النكاح لالصحته بل لأنها حق للمرأة والولي فلهما إسقاطها **(لا يكافىء حرة)** أصلية أو عتيقة ولا من لم يمسها الرق أو آباءها أو الأقرب إليها منهم غيرها بأن لا يكون مثلها في ذلك، ولا أثر لمس الرق في الأمهات **(ولا عفيفة)** وسنية غيرهما من فاسق ومبتدع فالفاسق كفء للفاسقة أي إن استوى فسقهما **(و)** لا **(نسيبة)** من عربية وقرشية وهاشمية أو مطلبية غيرها، يعني لا يكافئ عربية أباً غيرها من العجم وإن كانت أمه عربية، ولا قرشية غيرها من بقية العرب، ولا هاشمية أو مطلبية غيرهما من بقية قريش وصح: «نحن وبنو المطلب شيء واحد» فهما متكافئان، ولا يكافىء من أسلم بنفسه لمن لها أب أو أكثر في الإسلام ومن له أبوان لمن لها ثلاثة آباء فيه على ما صرحوا به، لكن حكى القاضي أبو الطيب وغيره فيه وجهاً أنهما

## വിവാഹച്ചേർച്ച
## (ഇണകളിലെ സാങ്കേതിക യോജിപ്പ്)

വധൂവരന്മാരുടെ പരസ്പര ചേർച്ച വിവാഹത്തിൽ പരിഗണിക്കേണ്ടതാണ്.[1] നികാഹിന്റെ സാധുതക്ക് അത് അനിവാര്യമില്ല. എങ്കിലും ചേർച്ച പരിഗണിക്കൽ വധുവിന്റെയും അവളുടെ വലിയ്യിന്റെയും അവകാശമാണ്. അവർക്ക് അത് വേണ്ടെന്ന് വെക്കുകയുമാവാം.

ജന്മനാ സ്വതന്ത്രയായ സ്ത്രീ, അടിമത്വമോചനം നേടിയ സ്ത്രീ, പിതാക്കളെയോ പിതൃപരമ്പരയിൽ തന്നോടടുത്തവരായ ഒരാളെപോലും അടിമത്വം ബാധിക്കാത്ത സ്ത്രീ എന്നിവരുമായി അവരെപോലെയല്ലാത്ത പുരുഷന്മാർ വിവാഹപ്പൊരുത്തമുള്ളവരാവുകയില്ല. എന്നാൽ മാതൃപരമ്പരയിലുള്ള അടിമത്വം ഗണനീയമല്ല.

പതിവ്രതക്ക് ദുർനടപ്പുകാരനും സുന്നിപ്പെണ്ണിന് പുത്തനാശയക്കാരനും യോജിക്കില്ല. പ്രായം തികയാത്ത സുന്നി പെണ്ണിനെ മുജ്ബിറായ വലിയ്യ് (പിതാവ്, പിതാമഹൻ) മുബ്തദിആയ പുരുഷന് നികാഹ് ചെയ്തുകൊടുത്താൽ നിക്ഹാ സ്വഹീഹല്ലെന്ന് ഇതിൽ നിന്ന് വ്യക്തമാണ്. കാരണം ഈ രൂപത്തിൽ നികാഹ് സ്വഹീഹാവണമെങ്കിൽ ഭർത്താവ് അനുയോജ്യനാവണമെന്ന നിബന്ധനയുണ്ടല്ലോ. ഒരേ പദവിയിലുള്ള ഒന്നിലധികം വലിയ്യുകളിൽ ഒരാൾ. ഉദാ: സഹോദരന്മാർ പെണ്ണിന്റെ സമ്മതമില്ലാതെ, അല്ലെങ്കിൽ ബാക്കിയുള്ളവരുടെ- മുബ്തദിഇന്ന് നികാഹ് ചെയ്താലും സ്വഹീഹല്ല. പ്രായം തികയാത്ത പെണ്ണിന്റെയും വലിയ്യിന്റെയും സമ്മതത്തോടെയാണെങ്കിൽ നികാഹ് സ്വഹീഹാകും. ഒരേ പദവിയിൽ ഒന്നിലധികം വലിയ്യുകളുണ്ടെങ്കിൽ എല്ലാവർക്കും സമ്മതമായിരിക്കണം. എന്നാൽ തന്നെ മുബ്തദിഉമായി നികാഹ് തെറ്റാണ്. നവീനാശയക്കാരുമായി അകന്ന് നിൽക്കണമെന്ന് പ്രമാണങ്ങൾ നിർദ്ദേശിക്കുന്നുണ്ട്. ഫാസിഖിനും ഈ വിധി ബാധകമാണ്. എന്നാൽ വധൂവരന്മാരുടെ ദുർനടപ്പ് തുല്യഅളവും തുല്യഇനവുമാണെങ്കിൽ പരസ്പര ചേർച്ചയുണ്ടാവുന്നതാണ്. അറബ്, ഖുറൈശ്, ഹാശിം, മുത്തലിബ് എന്നീ വംശജരായ സ്ത്രീകൾ അതേ വംശജരല്ലാത്ത പുരുഷന്മാരുമായി ചേർച്ചയാവില്ല. അതായത് പിതാവ് അനറബീ വംശജനായ പുരുഷൻ പിതാവ് അറബി വംശജയായ സ്ത്രീയുമായി പൊരുത്തമുള്ളവളല്ല. അവന്റെ മാതാവ് അറബ് വംശജയാണെങ്കിൽപോലും ചേരില്ല.[2]

ഉന്നത തറവാട്ടുകാരായ ഖുറൈശി സ്ത്രീകളുമായി ഇതര അറബി പുരുഷന്മാരും ഹാശിം, മുത്തലിബ് വംശജരായ സ്ത്രീകളുമായി ഖുറൈശീ കുലത്തിലെ തന്നെ ഇതര വംശജരായ പുരുഷന്മാരും

---

1. *പിന്നീടുണ്ടാവാൻ സാധ്യതയുള്ള പ്രശ്നം ഒഴിവാക്കാൻ വേണ്ടി (തുഹ്ഫ)*
2. *കുലീനത, പവിത്രത തുടങ്ങിയവ അഭിമാനകരമായ ഗുണങ്ങളാണെന്നും അത്തരം ചേർച്ചകൾ വിവാഹമിടപാടിൽ ആവശ്യമാണെന്നുമാണ് ബുദ്ധി. മകളെ ഒരു കുഷ്ഠരോഗിക്ക്, അല്ലെങ്കിൽ അന്തസ്സിനു കളങ്കം വന്നവന് വിവാഹം ചെയ്തുകൊടുത്താൽ അത് മകളുടെ അവകാശ നിഷേധമാണെന്ന് വ്യക്തമാണല്ലോ. അതിനാലാണ് മേൽ കാര്യങ്ങൾ വിവാഹ ചേർച്ചക്ക് വേണ്ടി ഇസ്‌ലാം പരിഗണിച്ചത്. അതേ സമയം അല്ലാഹുവിന്റെ പ്രീതിക്ക് മുന്നിൽ പരലോക വിജയത്തിൽ അടിമ, ഉടമ, അറബി, അനറബി തുടങ്ങി യാതൊരു വേർതിരിവുമില്ല. ശുദ്ധിയും വിശ്വാസ കർമ്മങ്ങളുമാണ് അതിന്റെ മാനദണ്ഡം. (ഇബ്നു ഹജർ)*

كفؤان واختاره الروياني وجزم به صاحب العباب (و) لا (سليمة من حِرَفٍ دنيئة) وهي ما دلت ملابسته على انحطاط المروة غيرها فلا يكافىء من هو أو أبوه حجام أو كناس أو راع بنت خياط ولا هو بنت تاجر. وهو من يجلب البضائع من غير تقييد بجنس. أو بزاز. وهو بائع البز. ولا هما بنت عالم أو قاض عدل. قال الروياني وصوبه الأذرعي: ولا يكافىء عالمة جاهل خلافاً للروضة، والأصح أن اليسار لا يعتبر في الكفاءة لأن المال ظلّ زائل ولا يفتخر به أهل المروات والبصائر (و) لا سليمة حالة العقد (من عيب) مثبتلخيار (نكاح) لجاهل به حالته (كجنون) ولو متقطعا وإن قل وهو مرض يزول به الشعور من القلب (وجذام مستحكم) وهو علة يحمر منها العضو ثم يسود ثم يتقطع (وبرص) مستحكم وهو بياض شديد يذهب دموية الجلد وإن قلاّ، وعلامة الاستحكام في الأول اسوداد العضو وفي الثاني عدم

ചേർച്ചയുള്ളവരല്ല എന്നാൽ ഹാശിം, മുത്തലിബ് വംശങ്ങൾ പരസ്പരം ചേർച്ചയുള്ളവരാണ്.

نَحْنُ وَبَنُو الْمُطَّلِب شَيْئٌ وَاحِدٌ

(നമ്മളും മുത്തലിബ് സന്തതികളും ഒന്നുതന്നെയാണ്.) എന്ന് സ്വഹീഹായ ഹദീസുണ്ട്.

ഇസ്ലാമിൽ ഒന്നോ അതിലധികമോ തലമുറ പാരമ്പര്യമുള്ളവൾക്ക് പുതുമുസ്ലിം യോജിക്കില്ല. ഇസ്ലാമിൽ മൂന്നു പിതൃപരമ്പരയുള്ളവർക്ക് രണ്ടു പിതാവിന്റെ പാരമ്പര്യമുള്ളവനും കുഫ്വല്ല. ഇങ്ങനെയാണ് കർമ്മ ശാസ്ത്ര പണ്ഡിതർ വ്യക്തമാക്കിയിട്ടുള്ളത്. എന്നാൽ ഇവർ തമ്മിൽ യോജിക്കുമെന്ന് ഒരഭിപ്രായം ഖാളി അബുത്വയ്യിബും മറ്റു പണ്ഡിതരും ഉദ്ധരിച്ചിട്ടുണ്ട്. ഇമാം റൂയാനീ അതിനു സ്വീകാര്യത നൽകുകയും ഉബാബ് എന്ന ഗ്രന്ഥത്തിന്റെ കർത്താവ് -അഹമ്മദുൽ മുസജ്ജദ്- ഇക്കാര്യം അസന്നിഗ്ദമായി പറയുകയും ചെയ്തിരിക്കുന്നു.

തരംതാഴ്ന്ന ജോലികളുമായി ബന്ധമില്ലാത്തവൾക്ക് അത്തരം ജോലികളിൽ ഏർപ്പെടുന്നവർ അനുയോജ്യനാവില്ല. അന്തസിനു കളങ്കം വരുത്തുന്ന ജോലികളാണ് ഇവിടെ വിവക്ഷ. വരനോ പിതാവോ കൊമ്പുവെക്കുന്നവനോ തൂപ്പുകാരനോ ഇടയനോ ആണെങ്കിൽ തയ്യൽകാരന്റെ മകൾക്ക് യോജിക്കില്ല. തയ്യൽകാരൻ, പലചരക്ക് വ്യാപാരിയുടെയും വസ്ത്ര വ്യാപാരിയുടെയും മകൾക്ക് ഇണയൊത്തവനല്ല. പലചരക്ക് വ്യാപാരിയും വസ്ത്ര വ്യാപാരിയും സത്യസന്ധനായ ഖാളിയുടെയും പണ്ഡിതന്റെയും മകൾക്കും പൊരുത്തമുള്ളവരല്ല.

പണ്ഡിതക്ക് പാമരൻ ഇണയൊക്കുകയില്ലെന്ന് ഇമാം റുയാനീ(റ) അഭിപ്രായപ്പെടുകയും ഇമാം അദ്റഈ(റ) ശരിവെക്കുകയും ചെയ്തിരിക്കുന്നു. 'റൗള'യിൽ പറഞ്ഞ അഭിപ്രായത്തിന് എതിരാണിത്.

സാമ്പത്തികശേഷി വിവാഹ ചേർച്ചയിൽ പരിഗണനീയമല്ലെന്നാണ് പ്രബലാഭിപ്രായം. കാരണം സമ്പത്ത് നീങ്ങിപ്പോകുന്ന നിഴലാണ്. അന്തസ്സും അകക്കാഴ്ചയുമുള്ളവർ അതിന്റെ പേരിൽ മേനി നടിക്കില്ല. നികാഹിടപാട് ദുർബലപ്പെടുത്താനുതകുന്ന ന്യൂനതകളൊന്നും ഇടപാട് വേളയിലില്ലാത്തവളുമായി അത്തരം ന്യൂനതകളുള്ള പുരുഷൻ ജോഡിയാവുകയില്ല. ദുർബലപ്പെടുത്താനുതകുന്ന ന്യൂനതകളെ കുറിച്ച് ഇടപാട് വേളയിൽ അറിയാത്തവന് മാത്രമാണ് അറിഞ്ഞതിനു ശേഷം നികാഹ് ദുർബലപ്പെടുത്താൻ പറ്റുക.[1]

ഭ്രാന്ത്, മൂർഛിച്ച കുഷ്ഠം, തീവ്രമായ വെള്ളപ്പാണ്ട് എന്നിവ വിവാഹം ദുർബലമാക്കാനുള്ള ന്യൂനതകളാണ്. ഭ്രാന്ത് -ഹൃദയത്തിൽ നിന്ന് തിരിച്ചറിവ് നീക്കിക്കളയുന്ന രോഗമാണത്- ഇടവിട്ടുണ്ടാകുന്നതാണെങ്കിലും വളരെ കുറഞ്ഞതാണെങ്കിലും നികാഹ് ദുർബലപ്പെടുത്താവുന്നതാണ്. ശരീരഭാഗങ്ങൾ ആദ്യം ചുവപ്പും പിന്നെ കറുപ്പുമാവുകയും ശേഷം മുറിയുകയും ചെയ്യുന്ന ഒരു രോഗമാണ് കുഷ്ഠം. ചർമ്മത്തിലെ രക്തവർണ്ണം പാടെ നഷ്ടമായത് കാരണം ശരീരചർമ്മം കഠിന വെളുപ്പാകുന്നതാണ് വെള്ളപ്പാണ്ഡ്. ശരീരഭാഗം കറുത്തുവരുന്നത് കുഷ്ഠം മൂർഛിക്കുന്നതിന്റെയും മുറുകെ പിടിക്കുന്ന

1. ന്യൂനതയുണ്ടെന്നറിഞ്ഞ് വിവാഹം ചെയ്തവന് പിന്നീട് അതിന്റെ പേരിൽ ദുർബലപ്പെടുത്താനാവില്ല.

സമയം ചുവപ്പു വർണ്ണമില്ലാതിരിക്കൽ വെള്ളപ്പാണ്ഡ് മൂർഛരിക്കുന്നതിന്റെയും ലക്ഷണമാണ്. ഇവ കുറഞ്ഞ സ്ഥലത്തേ ബാധിച്ചിട്ടുള്ളൂവെങ്കിലും ന്യൂനതയാണ്. അത്തരം രോഗമുള്ളവരോടുള്ള സഹവാസം പ്രകൃത്യാ വെറുപ്പുളവാക്കുന്നതാണ് ചേർച്ചയില്ലായ്മക്കു കാരണം.

പ്രസ്തുത ന്യൂനതകൾ സ്ത്രീയിലും ഉണ്ടെങ്കിലും അവർ രണ്ടുപേരും ന്യൂനതയിൽ തുല്യത പുലർത്തുന്നവരാണെങ്കിലും അവളിലുള്ള ന്യൂനതകൾ കൂടുതൽ മോശമാണെങ്കിലും ചേർച്ചയുണ്ടാകുന്നതല്ല.

വിവാഹം ദുർബലപ്പെടുത്തൽ അർഹിക്കാത്ത ന്യൂനതകൾ ചേർച്ചയിൽ ഗൗനിക്കില്ല. അന്ധത, ബുദ്ധിമാന്ധ്യത, തളർവാതം, യോനിയും മലദ്വാരവും കൂടിച്ചേരൽ, വന്ധ്യത, സംയോഗവേളയിൽ കാഷ്ഠിക്കൽ, അംഗഛേദം, വൈരൂപ്യം എന്നിവ വിവാഹം ദുർബലപ്പെടുത്താനർഹതയില്ലാത്ത ന്യൂനതകളാണ്. ഇവയെല്ലാം ദുർബലപ്പെടുത്താനുതകുന്ന ന്യൂനതകളാണെന്ന് മുൻഗാമികളായ ഒരു സംഘം പണ്ഡിതർ അഭിപ്രായപ്പെട്ടിട്ടുണ്ട്.

## വിവാഹം ദുർബലമാക്കാവുന്നവ

യോനിയിൽ മാംസമോ അസ്ഥിയോ തിങ്ങുക, ലിംഗം മുറിഞ്ഞു പോവുകയോ അതിന്റെ ഉദ്ധാരണ ശേഷി നഷ്ടപ്പെടുകയോ ചെയ്യുക. തുടങ്ങിയവ വിവാഹബന്ധം ദുർബലപ്പെടുത്താൻ അനുവദിക്കുന്ന ന്യൂനതകളാണ്. അതുകൊണ്ട് ഭാര്യാഭർത്താക്കളിൽ ഒരോരുത്തർക്കും പ്രസ്തുത ന്യൂനത അപരനിൽ കണ്ടാൽ ഉടനെ വിവാഹബന്ധം ദുർബലപ്പെടുത്താവുന്നതാണ്. ദുർബലപ്പെടുത്തൽ ന്യായാധിപന്റെ സന്നിധിയിൽ വെച്ചാവൽ നിബന്ധനയുണ്ട്.

احمراره عند عصره (غير) ممن به عيب منها لأن النفس تعاف صحبة من به ذلك، ولو كان بها عيب أيضاً فلا كفاءة وإن اتفقا أو كان ما بها أقبح، أما العيوب التي لا تثبت الخيار فلا تؤثر كالعمى والبله والزمن وكونها مفضاة او عقيما اوعذ يوطا اي تتغوط عند الجماع وقطع الطرف وتشوه الصورة خلافاً لجمع متقدمين.

تتمة: ومـــن عـــــيوب النكاح رتـــــق وقرن فيها وجبّ وعنة فيه، فلكل من الزوجين الخيار فورا في فسخ النكاح بما وجد من العيوب المذكورة في الآخر بشرط أن يكون بحضور الحاكم، وليس منها استحاضة وبخر وصنان وقروح سيالة وضيق منفذ، ويجوز لكل من الزوجين خيار بخلف شرط وقع فى العقد لا قبله كأن شرط في أحد الزوجين حرية أو نسب أوجمال أو يسار أو بكارة أو شباب أو سلامة من عيوب كزوجتك بشرط أنها بكر أو حرة مثلاً فإن بان أدنى مما شرط فله فسخ ولو بلا قاض، ولو شرطت بكارة فوجدت ثيباً

രക്തസ്രാവം, വായ്നാറ്റം, കക്ഷനാറ്റം, പൊട്ടിയൊലിക്കുന്ന വ്രണങ്ങൾ, യോനിയുടെ ഇടുക്കം തുടങ്ങിയവ അത്തരം ന്യൂനതകളല്ല. നികാഹ് വേളയിൽ നിർദ്ദേശിച്ച നിബന്ധനയുടെ ലംഘനമായി വല്ലതുമുണ്ടായാൽ ദമ്പതികളിൽ ഓരോരുത്തർക്കും വിവാഹം ദുർബലപ്പെടുത്താവുന്നതാണ്.

നികാഹിന്റെ മുമ്പുള്ള നിബന്ധനകളിൽ ഭംഗം വന്നതുകൊണ്ട് ദുർബലപ്പെടുത്താനാവില്ല. സ്വാതന്ത്ര്യം, തറവാടിത്തം, സൗന്ദര്യം, സമ്പന്നത, കന്യകത്വം, യുവത്വം, അന്യൂനത തുടങ്ങിയ ഏതെങ്കിലുമൊരു ഗുണം നിബന്ധന വെക്കുകയും വിവാഹശേഷം നിബന്ധനയനുസരിച്ചുള്ള വിശേഷണങ്ങളിൽ കുറവു കാണുകയും ചെയ്താൽ നികാഹ് ദുർബലപ്പെടുത്താൻ മറ്റെയാൾക്ക് അധികാരമുണ്ടായിരിക്കും. കന്യകയാണെന്ന വ്യവസ്ഥയോടെ അല്ലെങ്കിൽ സ്വതന്ത്രയാണെന്ന വ്യവസ്ഥയോടെ നിനക്ക് ഞാൻ വിവാഹം ചെയ്തു തന്നു എന്ന് പറയൽ ഉദാഹരണം. നിശ്ചിത വ്യവസ്ഥയെക്കാൾ നിലവാരം കുറഞ്ഞാണു കാണുന്നതെങ്കിൽ ഖാളിയുടെ സന്നിധിയിൽ ചെല്ലാതെ തന്നെ ആ നികാഹ് ദുർബലപ്പെടുത്താവുന്നതാണ്.

കന്യകയാകണമെന്ന നിബന്ധനയോടെ വിവാഹിതയായ സ്ത്രീ കന്യകയല്ലെന്നു തെളിഞ്ഞു; കന്യകത്വം നഷ്ടപ്പെട്ടത് ഭർത്താവിന്റെടുത്തായിരിക്കെയാണെന്നോ ഭർത്താവ് തന്നെ നീക്കിയതാണെന്നോ

وادعت ذهابها عنده فأنكر صدقت بيمينها لدفع الفسخ أو افتضا ضه لها فأنكر فالقول قولها بيمينها لدفع الفسخ أيضاً لكن يصدق هو بيمينه لتشطير المهر إن طلق قبل الدخول.

**(ولا يقابل بعضها)** أي بعض خصال الكفاءة **(ببعض)** من تلك الخصال، فلا تزوج حرة عجمية برقيق عربي، ولا حرة فاسقة بعبد عفيف. قال المتولى: وليس من الحرف الدنيئة خبازة، ولو اطرد عرف بلد بتفضيل بعض الحرف الدنيئة التي نصوا عليها لم يعتبر ويعتبر عرف بلدها فيما لم ينصوا عليه وليس للأب تزويج ابنه الصغير أمة لأنه مأمون العنت **(ويزوجها بغير كفء ولي)** بنسب أو ولاء **(لا قاض برضا كل)** منها ومن وليها أو أوليائها المستوين الكاملين لزوال المانع برضاهم، أما القاضي فلا يصح له تزويجها لغير كفء وإن رضيت به على المعتمد إن كان لها ولي غائب أو مفقود لأنه كالنائب عنه فلا يترك الحظ له، وبحث جمع متأخرون أنها لو لم تجد كفؤا وخافت الفتنة لزم القاضي إجابتها

അവൾ വാദിക്കുകയും ഭർത്താവ് നിഷേധിക്കുകയും ചെയ്താൽ അവളെ സത്യം ചെയ്യിച്ച് അംഗീകരിക്കണം. ബന്ധം ദുർബലമാക്കൽ -ഫസ്ഖ്- ഒഴിവാക്കാനാണിത്.

എന്നാൽ ലൈംഗികബന്ധത്തിനു മുമ്പ്[1] വിവാഹമോചനം നടക്കുന്ന പക്ഷം ഭർത്താവ് സത്യം ചെയ്താൽ മഹ്ർ പകുതിയേ ഭാര്യക്ക് ലഭിക്കുകയുള്ളൂ.

## നിലവാരമില്ലാത്ത ജോലി

കഫാഅത്തിന്റെ കാര്യങ്ങളിൽ ചിലത് ചിലതിന് പകരമാവില്ല. അതുകൊണ്ടുതന്നെ അനറബിയായ സ്വതന്ത്ര സ്ത്രീ അറബിയായ അടിമക്കും ദുർവൃത്തയായ സ്വതന്ത്ര സ്ത്രീ സത്വൃത്തനായ അടിമക്കും വിവാഹയോജ്യരല്ല.

റൊട്ടി ചുടുന്ന ജോലി താഴ്ന്ന തൊഴിലല്ലെന്ന് ഇമാം മുതവല്ലി(റ) പ്രസ്താവിച്ചിട്ടുണ്ട്. താഴ്ന്നതെന്ന് കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമായി പറഞ്ഞ ജോലികൾ ഏതെങ്കിലും നാട്ടുകാർ ഉയർന്നതായി കണക്കാക്കുന്നുവെങ്കിൽ അത് പരിഗണനീയമല്ല. താഴ്ന്നതെന്ന് കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമായി പറയാത്ത ജോലികളെ കുറിച്ച് നാട്ടുനടപ്പ് പരിഗണിക്കാം.

തന്റെ ചെറിയ കുട്ടിക്ക് അടിമസ്ത്രീയെ വിവാഹം ചെയ്തു കൊടുക്കൽ പിതാവിന് അനുവദനീയമല്ല. കാരണം അവൻ വ്യഭിചാരത്തിൽ അകപ്പെടുമെന്ന സാഹചര്യമില്ലാത്തതാണ് കാരണം.

കുടുംബബന്ധം, അടിമ മോചനം എന്നിവയിലൂടെയുള്ള വലിയ്യിന് അനുയോജ്യനല്ലാത്ത പുരുഷന് വിവാഹം ചെയ്തുകൊടുക്കാം. പക്ഷേ, ആ വിവാഹത്തിന് അവളുടെയും വലിയ്യിന്റെയും പ്രായപൂർത്തിയും ബുദ്ധിയുമുള്ള തുല്യപദവിയിലുള്ള വലിയ്യുകളുടെയും[2] അനുവാദമുണ്ടായിരിക്കണം. അവരുടെ തൃപ്തിയോടെ തടസ്സം നീങ്ങിയതാണു കാരണം.

വധുവിന്റെ തൃപ്തിയുണ്ടെങ്കിൽ പോലും ഖാളി അവളെ അനുയോജ്യനല്ലാത്തവന് വിവാഹം ചെയ്തുകൊടുക്കൽ സാധുവല്ലെന്നാണ് പ്രബലാഭിപ്രായം. നാട്ടിലില്ലാത്തവനോ എവിടെയാണെന്നറിയാത്തവനോ ആയ വലിയ്യ് അവൾക്കുണ്ടെങ്കിലാണിത്. കാരണം ഖാളി ആ വലിയ്യിന്റെ പ്രതിനിധിയെപ്പോലെയാണ്. ആ വലിയ്യിന്റെ താൽപര്യത്തെ[3] ഖാളി തള്ളിക്കളയരുത്. എന്നാൽ പ്രസ്തുത സ്ത്രീക്ക് അനുയോജ്യനായ ഭർത്താവിനെ ലഭിക്കാതിരിക്കുകയും നാശത്തെ (അനാശാസ്യം) ഭയക്കുകയും ചെയ്താൽ അവളുടെ ഇംഗിതമനുസരിച്ചുള്ള പുരുഷന് വിവാഹം ചെയ്തു കൊടുക്കൽ ഖാളിക്ക് നിർബന്ധമാണ്. നിർബന്ധിതാവസ്ഥ കണക്കിലെടുത്താണിത്. പിൻഗാമികളായ ഒരു സംഘം പണ്ഡിതർ ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ അഭിപ്രായം ലക്ഷ്യാധിഷ്ഠിതമായതിനാൽ ന്യായയുക്തമാണെന്ന്

1. *വാദം നടന്നതിന് ശേഷവും (അബൂ ശുജാഅ്)*
2. *അത്തരം വലിയ്യുകൾ വേറെ ഉണ്ടെങ്കിൽ.*
3. *അനുയോജ്യന് വിവാഹം ചെയ്തു കൊടുക്കുക എന്നത്.*

للضرورة، قال شيخنا: وهو متجه مدركاً أما من ليس لها ولي اصلاً فتزويجها القاضي لغير كفء بطلبها التزويج منه صحيح على المختار خلافاً للشيخين.

فرع: لو زوجت من غير كفء بالإجبار أو بالإذن المطلق عن التقييد بكفء أو بغيره لم يصح التزويج لعدم رضاها به، فإن أذنت في تزويجها بمن ظنته كفؤا فبان خلافه صح النكاح ولا خيار لها لتقصيرها بترك البحث، نعم لها خيار إن بان معيباً أو رقيقاً وهي حرة.

تتمة: يجوز للزوج كل تمتع منها بما سوى حلقة دبرها ولو بمص بظرها او استمناء بيدها لا بيده وإن خاف الزنا. خلافاً لأحمد. ولا افتضاض بإصبع، ويسن ملاعبة الزوجة إيناساً وان لا يخليها عن الجماع كل أربع ليال مرة بلا عذر وأن يتحرى بالجماع وقت السحر، وأن يمهل لتنزل إذا تقدم إنزاله، وأن يجامعها عند القدوم من سفر وأن يتطيبا للغشيان، وأن يقول كل ولو مع اليأس

ശൈഖുനായും പറഞ്ഞിട്ടുണ്ട്.

തീരെ വലിയ്യ് ഇല്ലാത്ത സ്ത്രീയെ അവളുടെ ആവശ്യപ്രകാരം അനുയോജ്യനല്ലാത്തവന് ഖാളി വിവാഹം ചെയ്തുകൊടുത്താൽ അത് സാധുവാണെന്നാണ് പ്രബലം. എന്നാൽ ഇമാം റാഫിഈ(റ)വും നവവി(റ)വും ഇതിനോട് ജോയിക്കുന്നില്ല.

## സമ്മതമില്ലാത്ത നികാഹ്

അനുയോജ്യനല്ലാത്ത വരന്, പെണ്ണിന്റെ അനുമതിയില്ലാതെ അവളെ വിവാഹം ചെയ്തു കൊടുത്താൽ അത് സാധുവല്ല.[1] ഉപാധിരഹിത അനുവാദത്തോടെ അഥവാ അനുയോജ്യനാകണമെന്നോ അല്ലെന്നോ വ്യക്തമല്ലാത്ത അനുവാദത്തോടെ ഇത്തരം വിവാഹം നടത്തുന്നതും സാധുവല്ല. അവളുടെ യഥാർത്ഥ തൃപ്തിയില്ല എന്നതാണു കാരണം.

അനുയോജ്യനെന്ന് ധരിച്ച് അവൾ സമ്മതം നൽകുകയും വരൻ അനുയോജ്യനല്ലെന്ന് പിന്നീട് ബോധ്യമാവുകയും ചെയ്താലും വിവാഹം സാധുവാകുന്നതാണ്. അവനെകുറിച്ച് അന്വേഷണം നടത്തുന്നതിൽ വീഴ്ച വരുത്തിയതിനാൽ അവൾക്ക് വിവാഹബന്ധം ദുർബലപ്പെടുത്താൻ അവകാശമില്ല. എന്നാൽ ന്യൂനതകളുള്ളവനാണെന്ന് ബോധ്യമാകുന്നപക്ഷം അവൾക്ക് വിവാഹം ദുർബലപ്പെടുത്താനുള്ള അവകാശമുണ്ട്. അടിമയാണെന്ന് ബോധ്യമായാലും സ്വതന്ത്രയാണ് അവളെങ്കിൽ ദുർബലപ്പെടുത്താം.

## ആസ്വാദനമര്യാദകൾ

ഗുദഭോഗമൊഴികെയുള്ള സർവ്വ സുഖാസ്വാദനവും ഭാര്യയിൽ നിന്ന് ഭർത്താവിന് അനുഭവിക്കാവുന്നതാണ്. അവളുടെ ഭഗശിശ്നിക ഈമ്പിയും അവളുടെ കരമുപയോഗിച്ച് മൈഥുനം നടത്തിയും ആസ്വദിക്കാം.

വ്യഭിചാരം ഭയന്നാൽ പോലും സ്വഹസ്ത മൈഥുനം അനുവദനീയമല്ല. ഇമാം അഹ്മദ്(റ)ന് ഇതിൽ ഭിന്നാഭിപ്രായമുണ്ട്.[2]

വിരലുപയോഗിച്ച് കന്യാചർമ്മം നീക്കലും അനുവദനീയമല്ല. ഭാര്യയുമായി കളിതമാശകളിലേർപ്പെട്ട് ആനന്ദിപ്പിക്കുക, പ്രതിബന്ധങ്ങളില്ലെങ്കിൽ നാല് രാവ് കൂടുമ്പോൾ സംയോഗം നടത്തുക, സംയോഗം രാത്രിയുടെ അവസാന പാതിയിലാവാൻ ശ്രദ്ധിക്കുക.[3] ആദ്യം ഭർത്താവിന് സ്ഖലിക്കുന്നപക്ഷം ഭാര്യക്കും രതിമൂർഛയുണ്ടാകുംവരെ ഭോഗം തുടരുക, യാത്ര കഴിഞ്ഞു വന്നാൽ ലൈംഗിക ബന്ധം പുലർത്തുക, വേഴ്ചാവേളയിൽ ഇരുവരും സുഗന്ധമുപയോഗിക്കുക, സന്താന ലബ്ധിയിൽ പ്രതീക്ഷ

1. പിതാവോ പിതാമഹനോ ചെയ്തു കൊടുത്താലും.
2. വ്യഭിചാരഭയമുണ്ടെങ്കിൽ മാത്രം ആവാമെന്നാണ് അദ്ദേഹത്തിന്റെ വീക്ഷണം.
3. വയറ് നിറഞ്ഞതു കൊണ്ടോ വിശപ്പ് കൊണ്ടോ പ്രയാസമില്ലാതിരിക്കുന്ന സമയമായിരിക്കും അത്. അപ്പോൾ ഭോഗത്തിന് ആസ്വാദനമേറും.

عن الولد: بسم الله اللهم جنبنا الشيطان وجنب الشيطان ما رزقتنا، وأن يناما في فراش واحد، والتقوي له بأدوية مباحة بقصد صالح كعفة ونسل وسيلة لمحبوب فليكن محبوباً فيما يظهر قاله شيخنا، ويحرم عليها منعه من استمتاع جائز، ويكره لها أن تصف لزوجها أو غيره امرأة أخرى لغير حاجة، وله الوطء في زمن يعلم دخول وقت المكتوبة فيه وخروجه قبل وجود الماء اوأنها لا تغتسل عقبه وتفوت الصلاة.

## (فصل) في نكاح الأمة

**(حرم لحرّ)** ولو عقيماً أو آيساً من الولد **(نكاح أمة)** لغيره ولو مبعضة **(إلاّ)** بثلاثة شروط:

أحدها: **(بعجز عمن تصلح لتمتع)** ولو أمة أو رجعية لأنها في حكم الزوجة ما لم تنقض عدتها بدليل التوارث بأن لا يكون تحته شيء من ذلك ولا قادراً على نكاح حرة لعدمها أو فقره أو التسري بعدم أمة في ملكه أو ثمن لشرائها، ولو وجد من يقرض أو يهب مالاً أو جارية لم يلزمه القبول بل يحل مع ذلك

ത്തില്ലെങ്കിൽ പോലും ഇരുവരും

بِسْمِ اللهِ اَللّٰهُمَّ جَنِّبْنَا الشَّيْطَانَ وَجَنِّبِ الشَّيْطَانَ مَارَزَقْتَنَا.

(അല്ലാഹുവേ ഞങ്ങളിൽ നിന്നും ഞങ്ങൾക്ക് നീ നൽകുന്നതിൽ നിന്നും പിശാചിനെ ദൂരീകരിക്കണേ) എന്നു ചൊല്ലുക, രണ്ടുപേരും ഒരു വിരിപ്പിൽ ഉറങ്ങുക എന്നിവയെല്ലാം സുന്നത്താണ്.

### ഉത്തേജക മരുന്ന്

ചാരിത്രശുദ്ധി[1] സന്താന ലബ്ധി തുടങ്ങിയ സദുദ്ദേശ്യങ്ങളോടെ അനുവദനീയമായ മരുന്നുകൾ[2] ഉപയോഗിച്ച് സംയോഗത്തിന് ശേഷി കൂട്ടൽ നല്ലതിനുള്ള മാർഗ്ഗമെന്ന നിലയിൽ അനുവദനീയമാണെന്നാണ് വ്യക്തമായ വീക്ഷണം. ശൈഖുന പറഞ്ഞതാണിത്.

അനുവദനീയമായ ആസ്വാദനങ്ങളിൽ നിന്ന് ഭർത്താവിനെ തടയൽ ഭാര്യക്ക് നിഷിദ്ധമാണ്. ആവശ്യമില്ലാതെ ഭർത്താവിനോ മറ്റാർക്കോ അന്യസ്ത്രീയെ വർണിച്ചുകൊടുക്കൽ അവൾക്ക് കറാഹത്തുണ്ട്.

ഫർള് നിസ്കാര സമയമാവുകയും കുളിക്കാൻ വെള്ളം ലഭിക്കുന്നതിനു മുമ്പ് നിസ്കാരം ഖളാആവുകയും ചെയ്യുമെന്ന് ബോധ്യമുണ്ടെങ്കിലും ഭർത്താവിന്നു സംഭോഗം ചെയ്യാമെന്നാണ്.[3] സംയോഗം കഴിഞ്ഞാലുടൻ കുളിക്കാതെ ഭാര്യ നിസ്കാരം ഖളാആക്കുമെന്ന് കണ്ടാൽപോലും സംയോഗം ചെയ്യാവുന്നതാണ്.

## അടിമ സ്ത്രീയുമായി നികാഹ്

സ്വതന്ത്രനായ പുരുഷൻ മറ്റൊരാളുടെ അടിമസ്ത്രീയെ-ഭാഗികാടിമത്വമായാലും-വിവാഹം ചെയ്യൽ നിഷിദ്ധമാണ്. വന്ധ്യത ബാധിച്ചവനോ സന്താന പ്രതീക്ഷയില്ലാത്തവനോ ആണെങ്കിൽ പോലും അത് പാടില്ല. എന്നാൽ താഴെ പറയുന്ന മൂന്ന് നിബന്ധനകളൊത്തു ചേർന്നാൽ അടിമയുമായുള്ള വിവാഹം അനുവദനീയമാണ്.

ഒന്ന്: സ്വന്തം ദാസിയോ മടക്കിയെടുക്കാവുന്നവിധം വിവാഹമോചിതയായ ഭാര്യയോ ഉൾപ്പടെ സുഖാസ്വാദനത്തിനുതകുന്ന[4] ആരുമില്ലാതിരിക്കുക, മടക്കിയെടുക്കാവുന്നവൾ ഭർത്താവിന്റെ അനന്തരാവകാശങ്ങളിലും ഭരത്താവ് തിരിച്ചും അർഹരാവുന്നതിനാൽ ഇദ്ദകഴിയുംവരെ ഭാര്യയുടെ സ്ഥാനത്താണ്.

സ്വതന്ത്ര സ്ത്രീ ഇല്ലാത്തതിനാലോ അവൻ ദരിദ്രനായതിനാലോ സ്വതന്ത്ര സ്ത്രീയുമായി വിവാഹം

1. രണ്ടുപേർക്കും. ശൈഖുനാ
2. വൈദ്യശാസ്ത്രപ്രകാരം മാത്രം- തുഹ്ഫ.
3. ഈ ഘട്ടത്തിൽ വെള്ളം കാത്തിരിക്കാതെ തയമ്മും ചെയ്ത് നിസ്കരിക്കണം. ആ നിസ്കാരം പിന്നീട് മടക്കേണ്ടതുമില്ല
4. വ്യഭിചാരം വന്നുപോകാതെ.

نكاح الأمة لا لمن له ولد موسر، أما إذا كان تحته صغيرة لا تحتمل الوطء أو هرمة أو مجنونة أومجذومة أو برصاء أو رتقاء أو قرناء فتحل الأمة، وكذا إن كان تحته زانية على ما أفتى به غير واحد، ولو قدر على غائبة في مكان قريب لم يشق قصدها وأمكن انتقالها لبلده لم تحل الأمة، أما لو كان تحته غائبة في مكان بعيد عن بلده ولحقه مشقة ظاهرة بأن ينسب متحملها في طلب الزوجة إلى مجاوزة الحد في قصدها أو يخاف الزنا مدة قصدها فهي كالعدم كالتي لا يمكن انتقالها إلى وطنه لمشقة الغربة له.

(و) ثانيها: (**بخوفه زنا**) بغلبة شهوته وضعف تقواه فتحل للآية، فإن ضعفت شهوته وله تقوى أو مروة أو حياء يستقبح معها الزنا أو قويت شهوته وتقواه لم تحل له الأمة لأنه لا يخاف الزنا، ولو خاف الزنا من أمة بعينها لقوة ميله إليها لم تحل له كما صرحوا به.

والشرط الثالث: أن تكون الأمة مسلمة يمكن

സാധിക്കാതെ വരിക, ദാസി തന്റെ അധീനതയിലില്ലാത്തതിനാലോ വാങ്ങാനുള്ള പണം ഇല്ലാത്തതിനാലോ ദാസിയെ വെക്കാൻ കഴിയാതെ വരിക തുടങ്ങിയവ ഒന്നാം നിബന്ധനയുടെ വിവിധ രൂപങ്ങളാണ്. അടിമ സ്ത്രീയെയോ അവളെ വാങ്ങാനുള്ള പണമോ ദാനമായോ കടമായോ നൽകാൻ സന്നദ്ധതയുള്ളവരുണ്ടെങ്കിലും അതു സ്വീകരിക്കൽ നിർബന്ധമില്ല. അടിമ സ്ത്രീയെ വിവാഹം ചെയ്യാവുന്നതാണ്. എന്നാൽ സമ്പന്നനായ മകനുള്ളവന് പ്രസ്തുത വിവാഹം പാടില്ല.

ലൈംഗിക ബന്ധത്തിന് പറ്റാത്ത ചെറിയ പെൺകുട്ടിയോ വൃദ്ധയോ ഭ്രാന്തിയോ കുഷ്ഠമോ വെള്ളപ്പാണ്ടോ ബാധിച്ചവളോ യോനിയിൽ മാംസമോ അസ്ഥിയോ തിങ്ങിയവളോ തന്റെ അധീനതയിൽ ഉണ്ടെങ്കിലും അടിമ സ്ത്രീയെ വിവാഹം ചെയ്യാം. അഭിസാരികയായ ഭാര്യയുണ്ടെങ്കിലും അടിമ വിവാഹം ആവാമെന്ന് പല പണ്ഡിതരും ഫത്വ നൽകിയിട്ടുണ്ട്.

അടുത്ത നാട്ടിലുള്ള ഭാര്യയുടെ അടുത്തേക്ക് പോകാൻ പ്രയാസമില്ലാതിരിക്കുകയും തന്റെ നാട്ടിലേക്ക് അവളെ കൊണ്ടുവരാൻ സാധ്യമാവുകയും ചെയ്താൽ അടിമയെ വിവാഹം ചെയ്യാൻ പറ്റില്ല. നാട്ടിൽ നിന്നും അകലെ ഭാര്യയുണ്ടാവുകയും കഠിന പ്രയാസം സഹിച്ചല്ലാതെ അവളുടെ അടുത്തെത്താൻ കഴിയാതെ വരികയും ചെയ്താൽ അഥവാ വിഷമം പരിധി വിടുകയോ അവളെ തേടിപ്പോകുന്ന ഘട്ടത്തിൽ വ്യഭിചാരം ഭയപ്പെടുകയോ ചെയ്താൽ ഭാര്യ ഇല്ലാത്ത ഫലമാണ്. തന്റെ നാട്ടിലേക്ക് കൊണ്ടുവരാൻ സാധ്യമല്ലാത്തവളെപ്പോലെയാണിവൾ. തന്റെ നാടുവിട്ട് ഇവളുടെ കൂടെ കഴിയൽ പ്രയാസകരമായതിനാൽ അതിന് അവനെ നിർബന്ധിക്കേണ്ടതുമില്ല.

വികാര തീവ്രതയും ഭക്തിക്കുറവും കാരണം വ്യഭിചാരം സംഭവിക്കുമെന്ന ഭയമാണ് രണ്ടാം നിബന്ധന. ഈ സാഹചര്യത്തിൽ അടിമയെ വിവാഹം ചെയ്യൽ അനുവദനീയമാണെന്നതിന് ഖുർആൻ സൂക്തം തെളിവുണ്ട്.[1]

ഇനിയവൻ ദുർബല വികാരവും തഖ്‌വയുമുള്ളവനാണെങ്കിൽ അല്ലെങ്കിൽ വ്യഭിചാരത്തിൽ നിന്നൊഴിവാകാൻ മാത്രം ലജ്ജയോ മാന്യതയോ ഉള്ളവനാണെങ്കിൽ അല്ലെങ്കിൽ തീവ്രവികാരത്തോടൊപ്പം തീവ്രഭക്തിയുമുള്ളവനാണെങ്കിൽ അവന് അടിമ സ്ത്രീയെ വിവാഹം ചെയ്യാൻ പറ്റില്ല. കാരണം അവന് വ്യഭിചാരം ഭയപ്പെടേണ്ടതില്ല.

ഏതെങ്കിലും ഒരു അടിമപ്പെണ്ണിനോട് അമിത താൽപര്യമുള്ളതിനാൽ അവളുമായി വ്യഭിചരിക്കുമെന്ന് ഭയന്നാലും ഈ വിവാഹത്തിന് അനുവാദമില്ലെന്ന് പണ്ഡിതർ വ്യക്തമാക്കിയിരിക്കുന്നു.

മൂന്നാം നിബന്ധന, സംയോഗത്തിനുതകുന്ന മുസ്‌ലിമായ അടിമ സ്ത്രീയായിരിക്കണമെന്നതാണ്.[2]

1. സൂറതുന്നിസാഅ്: 25
2. മറ്റു നിബന്ധനകളൊത്തതിനാൽ വിവാഹം ചെയ്യുന്നുവെങ്കിൽ അത് മുസ്‌ലിമായവളെയാകണമെന്ന്.

وطؤها فلا تحل له الأمة الكتابية، وعند أبي حنيفة رضي الله عنه يجوز للحر نكاح أمة غيره إن لم يكن تحته حرة.

فروع: لو نكح الحر الأمة بشروطه ثم أيسر أو نكح الحرة لم ينفسخ نكاح الأمة، وولد الأمة من نكاح أو غيره كزنا أو شبهة بأن نكحها وهو موسر قنّ لمالكها، ولو غر بحرية أمة وتزوجها فأولادها الحاصلون منه أحرار ما لم يعلم برقها وإن كان عبداً ويلزمه قيمتهم يوم الولادة. **(وحل لمسلم)** حر **(وطء)** أمـــته **(الكتابية)** لا الوثنية والمجوسية.

تتمة: لا يضمن سيد بإذنه في نكاح عبده مهرا ولا مؤنة وإن شرط في إذنه ضمان بل يكونان في كسبه وفي مال تجارة اذن له فيها، ثم إن لم يكن مكتسباً ولا مأذوناً فهما في ذمته فقط كزائد على مقدر له ومهر وجب بوطء في نكاح فاسد لم يأذن فيه سيده، ولا يثبت مهر أصلاً بتزويج أمته لعبده وإن سماه وقيل يجب ثم يسقط

അതിനാൽ വേദക്കാരിയായ അടിമ സ്ത്രീയെ വിവാഹം ചെയ്യാൻ പാടില്ല. സ്വതന്ത്ര പുരുഷന് സ്വതന്ത്രയായ ഭാര്യയില്ലെങ്കിൽ മറ്റൊരാളുടെ അടിമ സ്ത്രീയെ വിവാഹം ചെയ്യാമെന്നാണ് ഇമാം അബൂ ഹനീഫ(റ)ന്റെ വീക്ഷണം.

## അടിമക്കുഞ്ഞ്

നിബന്ധനപ്രകാരം അടിമ സ്ത്രീയെ വിവാഹം ചെയ്തവൻ പിന്നീട് ധനികനാവുകയോ സ്വതന്ത്രയെ വിവാഹം ചെയ്യുകയോ ചെയ്താലും അടിമ സ്ത്രീയുമായുള്ള നികാഹ് ദുർബലമാവില്ല.

നികാഹിലൂടെയോ നികാഹേതരമായോ അടിമ സ്ത്രീക്ക് ജനിക്കുന്ന കുഞ്ഞ് അവളുടെ ഉടമയുടെ അടിമയായിരിക്കും. വ്യഭിചാരം, സാമ്പത്തിക ശേഷിയുള്ളവൻ അടിമസ്ത്രീയെ വിവാഹം ചെയ്യുക പോലുള്ള നിബന്ധനയൊക്കാത്ത ബന്ധം തുടങ്ങിയവ നികാഹേതരത്തിന് ഉദാഹരണം.

അടിമ സ്ത്രീയെ കുറിച്ച് സ്വതന്ത്രയെന്ന് ധരിപ്പിച്ച് വഞ്ചിക്കപ്പെട്ട് വിവാഹം ചെയ്തവന് ഇക്കാര്യമറിയാത്തപ്പോൾ ജനിക്കുന്ന കുഞ്ഞുങ്ങൾ സ്വതന്ത്രരാണ്. ഇവൻ അടിമയാണെങ്കിലും ഇതാണു വിധി.[1]

ആ കുട്ടികൾ ജനിക്കുന്ന ദിവസം അവർക്കു ലഭിക്കാവുന്ന വില ഇവൻ അവളുടെ യജമാനനു നൽകുകയും ചെയ്യേണ്ടതുണ്ട്.[2]

സ്വതന്ത്രനായ മുസ്‌ലിം പുരുഷന് തന്റെ വേദക്കാരിയായ അടിമ സ്ത്രീയുമായി ലൈംഗിക ബന്ധമാവാം. എന്നാൽ വിഗ്രഹാരാധകയോ അഗ്നിയാരാധകയോ ആണെങ്കിൽ പറ്റില്ല.

## അടിമയുടെ വിവാഹച്ചെലവ്

അടിമക്ക് വിവാഹത്തിന് സമ്മതം നൽകി എന്നതുകൊണ്ട് മഹ്റിനോ ചെലവിനോ ഉടമ ഉത്തരവാദിയാകില്ല. ഉത്തരവാദിത്വമുണ്ടാകുമെന്ന് നിബന്ധനയോടെയാണ് സമ്മതമെങ്കിൽ പോലും അതുണ്ടാകില്ല. മറിച്ച് അടിമയുടെ ജോലിയിൽ നിന്നോ സമ്മതപ്രകാരമുള്ള കച്ചവടത്തിൽ നിന്നോ അതിനുള്ള തുക കണ്ടെത്തണം. ജോലിയോ കച്ചവടാനുമതിയോ ഇല്ലാത്തവനാണെങ്കിൽ അവന്റെ ബാധ്യതയായി അതു ശേഷിക്കുകയും ചെയ്യും. ഉടമ നിശ്ചയിച്ച മഹ്റിനെക്കാൾ അവൻ കൂട്ടിയതിനും ഉടമയുടെ സമ്മതമില്ലാത്തതിനാൽ അസാധുവായ നികാഹിനെ തുടർന്നു സംയോഗമുണ്ടായതിനാൽ നിർബന്ധമാകുന്ന മഹ്റിനും അവൻ ഉത്തരവാദിയാകും പോലെയാണിതും.

തന്റെ അടിമസ്ത്രീയെ തന്റെ തന്നെ അടിമക്ക് വിവാഹം ചെയ്തു കൊടുത്താൽ മഹ്ർ പറഞ്ഞാൽ പോലും അതു സ്ഥിരപ്പെടുകയില്ല. എന്നാൽ ആദ്യം അത് നിർബന്ധമാകുന്നുണ്ടെന്നും പിന്നെ ഒഴിവാകുകയാണ് ചെയ്യുന്നതെന്നും ഒരഭിപ്രായമുണ്ട്.

---

1. *മാതാവും പിതാവും അടിമകളാണെങ്കിലും കുട്ടികൾ സ്വതന്ത്രരാവുന്നു.*
2. *ഇവൻ തെറ്റിദ്ധരിച്ചതു നിമിത്തം യജമാനനു ലഭിക്കേണ്ട അടിമകൾ സ്വതന്ത്രരായതുകൊണ്ടാണിത്. ഈ തുക തെറ്റിദ്ധരിപ്പിച്ചവനിൽ നിന്ന് ഈടാക്കാൻ ഇവനും അവകാശമുണ്ട്.*

## (فصل) في الصداق

وهو ما وجب بنكاح أو وطء، وسمي بذلك لإشعاره بصدق رغبة باذله في النكاح الذي هو الأصل في إيجابه، ويقال له أيضاً مهر. وقيل: الصداق ما وجب بتسمية في العقد والمهر ما وجب بغير ذلك.

(يسن) ولو في تزويج أمته بعبده (ذكر صداق في عقد) وكونه من فضة للاتباع فيهما وعدم زيادة على خمسمائة درهم أصدقة بناته ﷺ، ونقصان عن عشرة دراهم خالصة، وكره إخلاؤه عن ذكره، وقد يجب لعارض كأن كانت المرأة غير جائزة التصرف (وما صح) كونه (ثمناً صح) كونه (صداقاً) وإن قل لصحة كونه عوضاً، فإن عقد بما لا يتمول كنواة وحصاة وقمع باذنجان وترك حد قذف فسدت التسمية لخروجه عن العوضية (ولها) كولي ناقصة بصغر أو جنون وسيد أمة (حبس نفسها لتقبض غير مؤجل) من المهر المعين أو الحال سواء كان بعضه أم كله، أما لو كان مؤجلاً فلا حبس لها وإن حل قبل تسليمها نفسها له، ويسقط حق الحبس بوطئه

## സ്വദാഖ് (മഹ്ർ)

നികാഹ് കൊണ്ടോ സംയോഗം[1] കൊണ്ടോ നിർബന്ധമാകുന്നതാണ് സ്വദാഖ് (വിവാഹമൂല്യം). ഇത് നൽകുന്നവന് വിവാഹത്തിൽ അതീവ താൽപര്യമുണ്ടെന്നത് വാസ്തവമാണെന്നറിയിക്കുന്നതിനാലാണ് സ്വദാഖ് എന്നു ഇതിനു പേർ ലഭിച്ചത്.[2] നികാഹിടപാടാണ് സ്വദാഖിന്റെ അനിവാര്യതയുടെ പ്രാരംഭം. -മഹ്ർ എന്നും ഇതിന് പേരുണ്ട്. നികാഹിടപാടിൽ നിശ്ചയിക്കുന്നത് മൂലം പുരുഷൻ സ്ത്രീക്ക് നൽകേണ്ട മൂല്യത്തിന് സ്വദാഖ് എന്നും ഇതര രൂപത്തിൽ അവൻ നൽകേണ്ട മൂല്യത്തിന് മഹ്ർ എന്നും ചിലർ അന്തരം കൽപിച്ചിട്ടുണ്ട്. നികാഹിടപാടിൽ മഹ്ർ പറയലും മഹ്ർ വെള്ളിയുടേതാകലും നബിചര്യയാണ്. സ്വന്തം അടിമ സ്ത്രീയെ തന്റെ അടിമയുമായി നികാഹ് ചെയ്യുകയാണെങ്കിൽ പോലും മഹ്ർ പറയൽ സുന്നത്തുണ്ട്.[3] മഹ്ർ അഞ്ഞൂറ് ദിർഹമിനേക്കാൾ വർദ്ധിക്കാതിരിക്കലും ശുദ്ധമായ പത്ത് ദിർഹമിനേക്കാൾ കുറയാതിരിക്കലും സുന്നത്താണ്. നബി(സ)യുടെ പെൺമക്കൾക്ക് ലഭിച്ച മഹ്ർ അഞ്ഞൂറ് ദിർഹമായിരുന്നു. നികാഹിടപാടിൽ മഹ്ർ പറയാതിരിക്കൽ കറാഹത്താണ്. പറയൽ ചിലപ്പോൾ നിർബന്ധമാകും. സ്ത്രീ സാമ്പത്തിക ഇടപാടുകൾ കൈകാര്യം ചെയ്യാൻ യോഗ്യതയില്ലാത്തവളാകുന്നത് ഉദാഹരണം.

വിലയാകാനുതകുന്നതെല്ലാം അതെത്ര കുറഞ്ഞതായാലും മഹ്റാകാവുന്നതാണ്. കുറഞ്ഞ മൂല്യമുള്ളതും ദാമ്പത്യസുഖാസ്വാദനത്തിന്റെ പ്രതിഫലമാകുമെന്നതാണ് കാരണം. ഈത്തപ്പഴക്കുരു, ചരക്കല്ല്, വഴുതനങ്ങാഞെട്ടി, തന്നെ കുറിച്ചുള്ള വ്യഭിചാരരോപണ ശിക്ഷയിൽ നിന്ന് ഒഴിവാക്കിക്കൊടുക്കൽ തുടങ്ങിയ മൂല്യം കൽപിക്കപ്പെടാത്ത പ്രതിഫലങ്ങൾ മഹ്റായി നിശ്ചയിക്കൽ അസാധുവാകുന്നു.[4] പ്രതിഫലമാകാൻ പര്യാപ്തമല്ലാത്തതാണു കാരണം.

അവധി നിശ്ചയിച്ചിട്ടില്ലാത്ത നിർണിത മഹ്റും അവധിയെത്തി നിൽക്കുന്ന ബാധ്യതയിലുള്ള മഹ്റും ഭാഗികമായോ പൂർണമായോ കൈപറ്റുന്നതിനായി അവൾക്ക് ഭർത്താവിനെ സുഖാസ്വാദനത്തിൽ നിന്നും തടയാം. പ്രായമാകാത്ത കുട്ടിയുടെയും ഭ്രാന്തിയുടെയും രക്ഷാധികാരിക്കും അടിമസ്ത്രീയുടെ യജമാനനും അപ്രകാരം ചെയ്യാവുന്നതാണ്. നിശ്ചിതമായ അവധിയുള്ള മഹ്ർ കൈപറ്റാൻ വേണ്ടി സുഖാസ്വാദനത്തിന് തടസ്സം നിൽക്കാവുന്നതല്ല സുഖാസ്വാദനത്തിനായി ഭർത്താവിന് തന്റെ ശരീരത്തെ അനുവദിച്ചു കൊടുക്കുന്നതിന് തൊട്ടു മുമ്പ് മഹ്റിന്റെ നിശ്ചിത അവധിയെത്തിയാൽ പോലും ഭർത്താവിനെ സുഖാസ്വാദനത്തിന് അനുവദിക്കേണ്ടതാണ്. പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്ത്രീ യഥേഷ്ടം

1. *ഫാസിദായ നികാഹിലും സംശയാസ്പദമായ സംയോഗത്തിലും*
2. *വാസ്തവമായത് എന്ന് അർത്ഥം.*
3. *സുന്നത്തില്ലെന്നാണ് ഭൂരിപക്ഷാഭിപ്രായം. ഗ്രന്ഥകർത്താവ് തന്നെ നികാഹിന്റെ നിബന്ധനകളിൽ സുന്നത്തില്ലെന്ന് പ്രസ്താവിച്ചിട്ടുണ്ട്. അതാണ് പ്രബലം.*
4. *ഇവിടെ നികാഹ് ശരിയാകുന്നതും സാധാരണ മഹർ (മഹർ മിസ്ൽ) നിർബന്ധമാകുന്നതുമാണ്.*

إياها طائعة كاملة فلغيرها الحبس بعد الكمال إلاَ أن يسلمها الولى بمصلحة وتمهل وجوباً لنحو تنظف بالطلب منها أو من وليها ما يراه قاض من ثلاثة أيام فأقل لا لا نقطاع حيض ونفاس، نعم لو خشيت أنه يطؤها فيه سلمت نفسها وعليها الامتناع، فإن علمت أن امتناعها لا يفيد واقتضت القرائن بالقطع بأنه يطؤها لم يبعد أن لها بل عليها الامتناع حينئذ على ما قاله شيخنا. **(ولو أنكح)** الولي **(صغيرة)** أو مجنونة **(أو رشيدة بكراً بلا إذن بدون مهر مثل أو عينت له قدرا فنقص عنه)** أو أطلقت الإذن ولم تتعرض لمهر فنقص عن مهر مثل **(صح)** النكاح على الأصح **(بمهر مثل)** لفساد المسمى كما إذا قبل النكاح لطفله بفوق مهر مثل من ماله، ولو ذكروا مهرا سرا وأكثر منه جهرا لزمه ما عقد به اعتبارا بالعقد، وإذا عقد سرا بألف ثم أعيد جهرا بألفين تجملاً لزم ألف **(وفي وطء نكاح)** أو شراء **(فاسد)** كما في وطء شبهة يجب **(مهر مثل)** لا ستيفائه منفعة البضع ولا يتعدد بتعدد الوطء إن اتحدت الشبهة **(ويتقرر كله)**

അനുസരണയോടെ സംഭോഗത്തിന് അനുവദിച്ചാൽ സുഖാസ്വാദനത്തിനനുവദിക്കാതെ മഹ്ർ വസൂലാക്കാനുള്ള അവളുടെ അവകാശം നഷ്ടമാകും. മറ്റുള്ളവർക്ക് (പ്രായം തികയാത്തവൾക്ക് പ്രായം തികഞ്ഞതിന് ശേഷവും ഭ്രാന്തിക്ക് ഭ്രാന്ത് മാറിയതിന് ശേഷവും) മഹ്ർ ലഭിക്കാൻ വേണ്ടി അവനെ സുഖാസ്വാദനത്തിൽ നിന്നും തടഞ്ഞുവെക്കാം. എന്നാൽ അവളുടെ (ചെലവ് വസ്ത്രം പോലുള്ള) നന്മ മുന്നിൽകണ്ട് രക്ഷകർത്താവ് അവളെ ഭർത്താവിനെ ഏൽപിച്ചതാണെങ്കിൽ പിന്നീട് അവൾ സുഖാസ്വാദനത്തിന് വിലങ്ങാവാൻ പാടില്ല.

വൃത്തിയാവുകപോലുള്ള ആവശ്യാർത്ഥം (മഹ്ർ കൈപറ്റിയ ശേഷം) അവളോ രക്ഷിതാവോ ആവശ്യപ്പെടുന്ന പക്ഷം ഖാളിയുടെ തീരുമാനമനുസരിച്ച് മൂന്നോ അതിൽ കുറഞ്ഞ ദിവസങ്ങളോ അനുവദിക്കൽ ഭർത്താവിന് നിർബന്ധമാണ്. ആർത്തവ പ്രസവ രക്തങ്ങൾ നിലക്കുന്നതിന് അവൻ സമയമനുവദിക്കേണ്ടതില്ല. എന്നാൽ ഈ ഘട്ടത്തിൽ അവൻ സംയോഗം ചെയ്തേക്കുമെന്ന് അവൾ ഭയപ്പെടുന്നുവെങ്കിൽ അവൾ ഭർത്താവിന്ന് വഴങ്ങിക്കൊടുക്കുകയും വേഴ്ചയിൽ നിന്ന് അവനെ തടയുകയും വേണം. അവളുടെ വിസമ്മതം ഫലപ്പെടുകയില്ലെന്ന് ബോധ്യമാവുകയും രക്തം നിലക്കാത്ത വേളയിൽ തന്നെ നിർബന്ധിപ്പിച്ച് ഭോഗിക്കുമെന്ന് സാഹചര്യ തെളിവുകൾ വ്യക്തമാക്കുകയും ചെയ്യുന്നുവെങ്കിൽ അവൾ വഴങ്ങാതിരിക്കാമെന്ന് മാത്രമല്ല അത് നിർബന്ധം തന്നെയാണെന്നാണ് ശൈഖുനാ വ്യക്തമാക്കിയിട്ടുള്ളത്.

നാട്ടിൽ നിലവിലുള്ള മഹ്റിനേക്കാൾ താഴെ മഹ്ർ പറഞ്ഞ്, പ്രായപാകതയെത്താത്തവളെയോ ഭ്രാന്തിയെയോ അനുവാദമില്ലാതെ പ്രായപൂർത്തിയും ബുദ്ധിയുമുള്ള കന്യകയെയോ വലിയ്യ് നികാഹ് ചെയ്തുകൊടുത്താൽ നികാഹ് സാധുവാകുന്നതാണ്. പക്ഷെ നിലവിലുള്ള മഹ്ർ കൊടുക്കൽ നിർബന്ധമാകും. അവൾ നിർണയിച്ചു പറഞ്ഞ മഹ്ർ തുകയേക്കാൾ മഹ്ർ കുറച്ചാലും തുക നിശ്ചയിക്കാതെ അനുമതി നൽകിയ വിവാഹത്തിൽ നാട്ടിൽ നിലവിലുള്ള മഹ്റിനേക്കാൾ താഴെയുള്ള മഹ്റിന് വിവാഹം ചെയ്തുകൊടുത്താലും നിലവിലുള്ള മഹ്ർ നിർബന്ധമാകുന്നതാണ്. അവളുടെ അവകാശമായ നിശ്ചിത മഹ്ർ നഷ്ടമായത് കൊണ്ടാണ് നാട്ടുനിലവാര മഹ്ർ കൊടുക്കൽ നിർബന്ധമായത്. ഈ രൂപങ്ങളിലെല്ലാം നികാഹ് സാധുവാകുമെന്നതാണ് പ്രബലാഭിപ്രായം. പ്രായമാകാത്ത ആൺകുട്ടിയുടെ വിവാഹവേളയിൽ പതിവുള്ള മഹ്റിനേക്കാൾ ഉയർന്ന മഹ്ർ കുട്ടിയുടെ സ്വത്തിൽ നിന്ന് നിശ്ചയിച്ചു രക്ഷകർത്താവ് വിവാഹം നടത്തിയാൽ നിലവാര മഹ്ർ മാത്രമാണ് നിർബന്ധമാകുന്നത്. രഹസ്യമായി ഒരു മഹ്ർ തുകയും പരസ്യമായി മറ്റൊരു വലിയ തുകയും പറഞ്ഞാൽ ഇടപാട് നടന്നതടിസ്ഥാനപ്പെടുത്തിയുള്ള മഹ്റാണ് പരിഗണനീയം. രഹസ്യമായി ആയിരം മഹ്ർ നിശ്ചയിച്ചു നടത്തിയ നികാഹിന്റെ മഹ്ർ ഭംഗിവാക്കായി രണ്ടായിരമാക്കി കൂട്ടിപറഞ്ഞാലും മഹ്റിന്റെ തുക ആയിരമാണ്.

അസാധുവായ നികാഹിൽ നടന്ന സംഭോഗം, നിബന്ധനകളൊക്കാതെയുള്ള കച്ചവടത്തിൽ ലഭിച്ച അടിമസ്ത്രീയുമായുള്ള സംഭോഗം, ഭാര്യയെന്ന് ധരിച്ച് മറ്റൊരു സ്ത്രീയുമായുള്ള സംഭോഗം എന്നിവ

أي كل الصداق (**بموت**) لأحدهما ولو قبل الوطء لإجماع الصحابة على ذلك (**أو وطء**) أي بغيبة الحشفة وإن بقيت البكارة (**ويسقط**) أي كله (**بفراق**) وقع منها (**قبله**) أي قبل وطء (**كفسخها**) بعيبه أو بإعساره وكردتها أو بسببها كفسخه بعيبها (**ويتشطر المهر**) أي يجب نصفه فقط (**بطلاق**) ولو باختيارها كأن فوض الطلاق إليها فطلقت نفسها، أو علقه بفعلها ففعلت، أو فورقت بالخلع وبانفساخ نكاح بردته وحده (**قبله**) أي الوطء (**وصدق ناف وطء**) من الزوجين بيمينه لأن الأصل عدمه إلا إذا نكحها بشرط البكارة ثم قال: وجدتها ثيباً ولم أطأها، فقالت: بل زالت بوطئك، فتصدق بيمينها لدفع الفسخ ويصدق هو لتشطيره إن طلق قبل وطء.

(**وإذا اختلفا**) أي الزوجان (**في قدره**) أي المهر المسمى وكان ما يدعيه الزوج اقل (**أو في صفته**) من نحو جنس كدنانير وحلول وقدر أجل وصحة وضدها (**ولا بينة**) لأحدهما أو تعارضت بينتاهما (**تحالفا**)

യിൽ നിലവാര മഹ്ർ നിർബന്ധമാണ്. തന്റെ ലൈംഗികാസ്വാദനത്തിന് അവളെ അവൻ ഉപയോഗപ്പെടുത്തിയതാണ് കാരണം. ഒരേ ധാരണപിശക് മൂലം ഒന്നിലധികം സംഭോഗം നടന്നാലും സംഭോഗത്തിനനുസരിച്ച് മഹ്ർ കൂടുന്നതല്ല.

## പകുതി മഹ്റും മുഴുവൻ മഹ്റും

സംഭോഗം നടന്നിട്ടില്ലെങ്കിൽ പോലും ഭാര്യാഭർത്താക്കന്മാരിൽ ഒരാൾ മരിച്ചാൽ നിശ്ചിത മഹ്ർ പൂർണമായും സ്ഥിരപ്പെടുന്നതാണ്. സ്വഹാബത്തിന്റെ ഏകാഭിപ്രായമാണ് ഇതിന് തെളിവ്. സംഭോഗം കൊണ്ട് അഥവാ ലിംഗാഗ്രം യോനിയിൽ പ്രവേശിക്കുന്നത് കൊണ്ട് മഹ്ർ പൂർണമായി നൽകൽ നിർബന്ധമാകും. പ്രസ്തുത സംഭോഗത്താൽ കന്യകത്വം നഷ്ടപ്പെട്ടിട്ടില്ലെങ്കിൽപോലും ഇത് നിർബന്ധമാകും. സംയോഗത്തിനുമുമ്പ് അവളിൽ നിന്ന് ബന്ധവിഛേദമുണ്ടായാൽ മഹ്ർ പൂർണമായും ഒഴിവാകും. ഭർത്താവിന് ന്യൂനതകൾ ഉണ്ടാവുക അവന് ചെലവ് നൽകാൻ ശേഷിയില്ലാതിരിക്കുക തുടങ്ങിയ കാരണങ്ങളാൽ അവൾ വിവാഹം ദുർബലപ്പെടുത്തൽ ഉദാഹരണം. അവളുടെ ന്യൂനത നിമിത്തം ഭർത്താവ് വിവാഹം ദുർബലപ്പെടുത്തിയാലും ഇങ്ങനെ തന്നെ. അവൾ അന്യ മതം സ്വീകരിച്ചാലും മുഴുവൻ മഹ്ർ ഒഴിവാകുന്നതാണ്.

സംയോഗത്തിനു മുമ്പ് വിവാഹമോചനമുണ്ടായാൽ പകുതി മഹ്ർ മാത്രമാണ് അവൾക്കവകാശപ്പെടുന്നത്. ഭർത്താവ് അവളെ ഏൽപിച്ച ത്വലാഖ് അവൾ നിർവ്വഹിക്കുക, ചെയ്താൽ ത്വലാഖ് പോകുമെന്ന് ഭർത്താവ് മുന്നറിയിപ്പ് നൽകിയ പ്രവർത്തനം ചെയ്യുക, പ്രതിഫലം നൽകി വിവാഹ മോചനം വാങ്ങുക, മുതലായ അവൾ ഇഷ്ടാനുസാരം നടത്തിയ ത്വലാഖാണെങ്കിൽ പോലും അവൻ പകുതി മഹ്ർ നൽകേണ്ടതാണ്. ഭർത്താവിന്റെ മതഭ്രഷ്ട് മൂലം വിവാഹം ദുർബലമായാലും പകുതി മഹ്റിന് അവൻ ബാധ്യസ്ഥനാണ്.

ഭാര്യാഭർത്താക്കന്മാരിൽ നിന്ന് സംഭോഗം നടന്നിട്ടില്ലെന്ന് വാദിക്കുന്ന വ്യക്തി സത്യം ചെയ്യുന്നപക്ഷം അവന്റെ വാദം അംഗീകരിക്കുന്നതാണ്. കാരണം സംഭോഗം നടക്കാതിരിക്കുകയാണ് സാഹചര്യം. വധു കന്യകയായിരിക്കണമെന്ന നിബന്ധനയോടെ ഒരാൾ വിവാഹം നടത്തി. പക്ഷെ അവൾ കന്യകയല്ലെന്നും താൻ അവളുമായി ബന്ധപ്പെട്ടിട്ടില്ല എന്നും ഭർത്താവ് വാദിക്കുന്നു. ഭർത്താവിന്റെയടുത്ത് നിന്നാണ് കന്യാചർമം നീങ്ങിയതെന്ന് ഭാര്യയും വാദിച്ചാൽ അവൾ സത്യം ചെയ്യുന്ന പക്ഷം അവളുടെ വാദമാണ് സ്വീകാര്യമാവുക. നികാഹ് ദുർബലമാവുന്ന സ്ഥിതി ഒഴിവാക്കാൻ വേണ്ടിയാണിത്. എന്നാൽ സംഭോഗത്തിന് മുമ്പ് വിവാഹമോചനം നടന്നാൽ മഹ്ർ പകുതിയേ നൽകേണ്ടതുള്ളൂ. ഈ കാര്യത്തിൽ ഭർത്താവിനെയാണ് അംഗീകരിക്കുക. നിശ്ചയിച്ച മഹ്റിന്റെ അളവിൽ ഭാര്യാഭർത്താക്കന്മാർ തമ്മിൽ അഭിപ്രായ ഭിന്നത ഉണ്ടാവുകയും ഭർത്താവ് പറയുന്ന തുക കുറവാകുകയും ചെയ്താൽ രണ്ടുപേർക്കും സാക്ഷികളില്ലാതിരിക്കുന്നപക്ഷം അല്ലെങ്കിൽ അവർ വ്യത്യസ്ത മൊഴി നൽകുന്നപക്ഷം രണ്ടുപേരും സത്യം ചെയ്യുകയും അനന്തരം നിശ്ചിത മഹ്ർ ദുർബലപ്പെടുത്തുകയും മഹ്ർ മിസ്ൽ[1]

1. *തന്നെപ്പോലത്തവർക്ക് ലഭിക്കാവുന്ന മഹ്ർ.*

كا في البيع (ثم) بعد التحالف (يفسخ المسمى
ويجب مهر المثل) وإن زاد على ما ادعته الزوجة وهو
ما يرغب به عادة في مثلها نسباً وصفة من نساء
عصباتها، فتقدم أخت لأبوين فلأب فبنت أخ فعمة
كذلك، فإن جهل مهرهن فيعتبر مهر رحم لها كجدة
وخالة، قال الماوردي والروياني: تقدم الأم
فالأخت للأم فالجدات فالخالة فبنت الأخت أي للأم
فبنت الخالة، ولو اجتمع أم أب وأم أم فالذى يتجه
استواءهما فإن تعذرت اعتبرت بمثلها في الشبه
من الأجنبيات، ويعتبر مع ذلك ما يختلف به
غرض كسن ويسار وبكارة وجمال وفصاحة، فإن
اختصت عنهن بفضل أو نقص زيد عليه أو نقص
منه لائق بالحال بحسب ما يراه قاض، ولو سامحت
واحدة لم يجب موافقتها (وليس لولي عفو عن مهر)
لموليته كسائر ديونها وحقوقها، ووجدت من خط
العلامة الطنبداوي أن الحيلة في براءة الزوج عن
المهر حيث كانت المرأة صغيرة أو مجنونة أو سفيهة

നിർബന്ധമാവുകയും ചെയ്യും. അത് ഭാര്യ വാദിക്കുന്നതിലും കൂടുതലുമാകാം. കച്ചവട അധ്യായത്തിൽ ഇതിനു സമാനമായ രൂപം വിശദീകരിച്ചിട്ടുണ്ട്. മഹ്റിന്റെ വിശേഷണത്തിൽ അഭിപ്രായ വ്യത്യാസമുണ്ടായാലും പ്രസ്തുത വിധി ബാധകമാണ്. മഹ്റിന്റെ ഇനം ദിനാറാണെന്നോ അവധിയിറങ്ങിയ മഹ്റാണെന്നോ അവധിയുടെ പരിധി ഇത്രയെന്നോ അല്ലെന്നോ തുടങ്ങിയവ മഹ്റിന്റെ വിശേഷണത്തിലുള്ള തർക്കങ്ങൾക്ക് ഉദാഹരണങ്ങളാണ്.

## നിലവാര മഹ്ർ

തന്റെ കുടുംബത്തിൽ കുലീനതയിലും ഇതര വിശേഷണങ്ങളിലും തന്നോട് സമാനത പുലർത്തുന്ന അനന്തരവകാശികളായ സ്ത്രീകളിൽ സാധാരണ പ്രതീക്ഷിക്കപ്പെടുന്ന മഹ്റാണ് മഹ്ർ മിസ്ൽ. അതിനാൽ മാതാവും പിതാവും ഒത്ത സഹോദരി പിതാവ് മാത്രം ഒത്ത സഹോദരി സഹോദരപുത്രി മാതാവും പിതാവും ഒത്ത പിതൃസഹോദരി പിതാവ് മാത്രം ഒത്ത പിതൃസഹോദരി പിതൃസഹോദരന്റെ മകൾ എന്നിവർക്ക് കിട്ടിയ മഹ്റുകൾ യഥാക്രമം നിലവാര മഹ്റായി ഗണിക്കുന്നതാണ്. മുകളിൽ പറഞ്ഞവരുടെ മഹ്റിന്റെ അളവ് അജ്ഞാതമാണെങ്കിൽ മാതാമഹി, മാതൃസഹോദരി എന്നീ മാതൃ കുടുംബ വഴിക്കുള്ള സ്ത്രീകളുടെ മഹ്റാണ് പരിഗണിക്കേണ്ടത്. അപ്പോൾ മാതാവ്, മാതാവൊത്ത സഹോദരി, മാതാമഹികൾ, മാതൃ സഹോദരി, മാതാവിലൊത്ത സഹോദരിയുടെ മകൾ, മാതൃസഹോദരിയുടെ മകൾ എന്നിവരുടെ മഹ്റുകൾ യഥാക്രമം നിലവാര മഹ്റുകൾ അറിയാൻ പരിഗണിക്കപ്പെടണമെന്ന് ഇമാം മാവർദിയും റൂയാനിയും അഭിപ്രായപ്പെട്ടിരിക്കുന്നു. മാതാമഹിയും പിതാമഹിയുമുണ്ടെങ്കിൽ പരിഗണനയിൽ രണ്ടുപേരും സമമാണെന്നാണ് പ്രബലം. മാതൃകുടുംബ മഹ്റുകളുടെ അളവും അറിയാൻ സാധിച്ചില്ലെങ്കിൽ കുലീനത്വം, പ്രതാപം, പ്രായം, ഐശ്വര്യം, കന്യകത്വം, സൗന്ദര്യം, സംസാരവൈഭവം എന്നീ മഹ്റിന് ഏറ്റക്കുറച്ചിൽ വരുത്തുന്ന വിശേഷണങ്ങളിൽ സമാനത പുലർത്തുന്ന അന്യസ്ത്രീകളുടെ മഹ്റാണ് നിലവാര മഹ്റിന് പരിഗണിക്കേണ്ടത്. മുകളിൽ പറഞ്ഞ വിശേഷണങ്ങളുള്ള സ്ത്രീകളേക്കാൾ വിവാഹം കഴിക്കപ്പെടുന്ന സ്ത്രീ മികവുറ്റവളോ മികവ് കുറഞ്ഞവളോ ആണെങ്കിൽ ഖാളിയുടെ അഭിപ്രായ പ്രകാരം സന്ദർഭോചിതം മഹ്ർ കൂട്ടുകയോ കുറക്കുകയോ ചെയ്യേണ്ടതാണ്. എന്നാൽ ഈ സ്ത്രീകളിൽ ആരെങ്കിലും അവരുടെ മഹ്ർ ഭർത്താവിന് പൊരുത്തപ്പെട്ടു കൊടുത്തുവെങ്കിൽ അതുപോലെ ചെയ്യണമെന്നില്ല.

തന്റെ കീഴിലുള്ള സ്ത്രീയുടെ മഹ്ർ ഒഴിവാക്കി കൊടുക്കാൻ വലിയ്യിന് അർഹതയില്ല. ഇതുപോലെ അവൾക്ക് ലഭിക്കേണ്ടതായ മറ്റു കടബാധ്യതകളിലും അവകാശങ്ങളിലും പൊരുത്തപ്പെട്ടു കൊടുക്കാവുന്നതല്ല.

ഭാര്യ പ്രായപൂർത്തിയാകാത്തവളോ ഭ്രാന്തിയോ സാമ്പത്തിക കൈമാറ്റങ്ങൾക്ക് യോഗ്യതയില്ലാത്തവളോ ആണെങ്കിൽ ഭർത്താവിന് അവളുടെ മഹ്റിൽ നിന്ന് ഒഴിവാകാനുള്ള ഒരു പോംവഴി അല്ലാമാ ത്വംബദാവി(റ)യുടെ എഴുത്തിൽ ഞാൻ കണ്ടിട്ടുണ്ട്. അതിങ്ങനെയാണ്: തന്റെ അധീനതയിലുള്ള സ്ത്രീയുടെ മഹ്റായ അഞ്ഞൂറ് വെള്ളിയോ മറ്റോ പ്രതിഫല വാഗ്ദാനം നൽകി അവളുടെ രക്ഷിതാവ്

أن يقول الولي مثلاً: طلق موليتي على خمسمائة درهم مثلاً عليّ فيطلق ثم يقول الزوج أحلت عليك موليتك بالصداق الذي لها عليّ، فيقول الولي: قبلت، فيبرأ الزوج حينئذ من الصداق انتهى. ويصح التبرع بالمهر من مكلفة بلفظ الإبراء والعفو والإسقاط والإحلال والتحليل والإباحة والهبة وإن لم يحصل قبول.

مهمات: لو خطب امرأة ثم أرسل أو دفع بلا لفظ إليها مالاً قبل العقد أي ولم يقصد التبرع ثم وقع الإعراض منها أو منه رجع بما وصلها منه كما صرح به جمع محققون، ولو أعطاها مالاً فقالت هدية وقال صداق صدق بيمينه وإن كان من غير جنسه، ولو دفع لمخطوبته وقال جعلته من الصداق الذي سيجب بالعقد أو من الكسوة التي ستجب بالعقد والتمكين وقالت بل هي هدية فالذي يتجه تصديقها إذ لا قرينة هنا على صدقه في قصده، ولو طلق في مسألتنا بعد

ത്വലാഖ് ആവശ്യപ്പെടുകയും ഭർത്താവ് ത്വലാഖ് ചൊല്ലുകയും ചെയ്യുക. ഇപ്പോഴുള്ള ഇടപാടിൽ നീ എനിക്ക് നൽകേണ്ടതായ തുക നിന്റെ അധീനതയിലുള്ള സ്ത്രീക്ക് ഞാൻ നൽകേണ്ട മഹ്റായി നിന്നെ ഞാൻ ഉത്തരവാദപ്പെടുത്തിയിരിക്കുന്നു. എന്ന് ഭർത്താവ് പറയുകയും രക്ഷിതാവ് അത് സ്വീകരിക്കുകയും ചെയ്യുക. അപ്പോൾ ഭർത്താവ് പ്രസ്തുത മഹ്റ് തുകയിൽ നിന്ന് ഒഴിവാകും.[1]

## മഹ്ർ തുക ഒഴിവാക്കി കൊടുക്കൽ

പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്ത്രീക്ക് തന്റെ മഹ്റിൽ നിന്ന് ഭർത്താവിനെ ഒഴിവാക്കാവുന്നതാണ്. അവൻ സ്വീകരിച്ചില്ലെങ്കിൽ പോലും അവൻ ഒഴിവാകുകയും ചെയ്യും. ഞാൻ ഒഴിവാക്കി തന്നു, പൊരുത്തപ്പെട്ട് തന്നു, വിട്ട് തന്നു, അനുവദനീയമാക്കി തന്നു, പാരിതോഷികമായി തന്നു, തുടങ്ങിയ ഒഴിവാക്കിക്കൊടുക്കുന്നതിനെ കുറിക്കുന്ന വാചകങ്ങൾ ഏതും ഇതിനുപയോഗിക്കാം.

## തിരിച്ചു വാങ്ങാവുന്ന സമ്മാനം

വിവാഹാലോചനക്ക് ശേഷം നികാഹിന് മുമ്പായി നേരിട്ടോ പ്രതിനിധി മുഖേനയോ പ്രത്യേകിച്ചൊന്നും പറയാതെ സൗജന്യമാണെന്ന് ഉദ്ദേശിക്കാതെയും താൻ ആലോചന നടത്തിയ സ്ത്രീക്ക് വല്ലതും നൽകുകയുണ്ടായി. പിന്നെ രണ്ടിലൊരാളുടെ അതൃപ്തി കാരണം വിവാഹം മുടങ്ങിയാൽ താൻ നൽകിയ വസ്തു തിരിച്ചു വാങ്ങാവുന്നതാണെന്ന് പ്രഗത്ഭരായ ഒരു സംഘം പണ്ഡിതർ വ്യക്തമാക്കിയിട്ടുണ്ട്. തനിക്ക് ലഭിച്ചത് പാരിതോഷികമാണെന്ന് ഭാര്യ വാദിച്ചു. മഹ്റായാണ് നൽകിയതെന്ന് ഭർത്താവും പറഞ്ഞാൽ ഭർത്താവിനെ സത്യം ചെയ്യിച്ച് അംഗീകരിക്കാം. അത് മഹ്ർ ഇനത്തിൽ പെട്ടതല്ലെങ്കിലും അവന്റെ വാദത്തിനാണ് സ്വീകാര്യത.

വിവാഹാർത്ഥന സമയം നൽകിയ വസ്തുവിൽ ഭാര്യയും ഭർത്താവും വിവാഹാനന്തരം അഭിപ്രായാന്തരമുണ്ടായി. വിവാഹസമയത്ത് ഞാൻ നൽകേണ്ട മഹ്റായിരുന്നുവെന്നോ വിവാഹം കൊണ്ടും സുഖാസ്വാദനത്തിന് വഴങ്ങിയതുകൊണ്ടും അവകാശപ്പെട്ട വസ്ത്രമായിരുന്നുവെന്നോ ഭർത്താവ് വാദിച്ചു. ഉപഹാരമായിരുന്നുവെന്ന് ഭാര്യയും, ഇവിടെ ഭാര്യയുടെ വാദം അംഗീകരിക്കപ്പെടണമെന്നാണ് ന്യായയുക്തമായ അഭിപ്രായം. കാരണം, അവന്റെ വാദം ശരിവെക്കുന്ന സാഹചര്യത്തെളിവില്ല. ഈ മസ്അലയിൽ, വിവാഹശേഷം അവളെ ത്വലാഖ് ചൊല്ലിയെങ്കിൽ ഒന്നും തിരിച്ചു വാങ്ങാൻ പാടില്ല. കാരണം വിവാഹത്തിന് വേണ്ടിയാണത് നൽകിയത്. വിവാഹം നടക്കുകയും ചെയ്തല്ലോ. ഇങ്ങനെയാണ് ഇമാം അദ്റഈ(റ) പ്രബലമാക്കിയത്. എന്നാൽ ഇമാം ബഗ്വി(റ) ഇതിൽ വിയോജിക്കുന്നു.

## മുത്അത്[2]

സംഭോഗം ചെയ്ത[3] ഭാര്യ അടിമയാണെങ്കിൽ പോലും അവളുടെതല്ലാത്ത കാരണത്താൽ വേർപി

1. ഈ സ്ത്രീകൾക്കു വേണ്ടി കൊടുക്കുന്നതും വാങ്ങുന്നതും വലിയ്യ് ആയതുകൊണ്ടാണിത് സാധ്യമാകുന്നത്.
2. ഖുർആനിൽ മതാഅ് എന്ന് പരാമർശിക്കുന്നു. ഭാര്യക്ക് ഭർത്താവിൽ നിന്ന് വിവാഹ കാരണത്താൽ നൽകപ്പെടുന്ന ബാധ്യത എന്ന നിലക്കാണ് മഹ്റിന്റെ ഉടനെ ഇവിടെ പരാമർശിക്കുന്നത്.
3. സംഭോഗം ചെയ്യപ്പെടാത്തവളാണെങ്കിലും പകുതി മഹ്ർ പോലും ലഭിക്കാത്ത സ്ഥിതിയാണെങ്കിലും മുത്അതിന് അർഹതയുണ്ട്.

العقد لم يرجع بشيء كما رجحه الأذرعي خلافاً للبغوي لأنه إنما أعطى لأجل العقد وقد وجد.

تتمة: تجب عليه لزوجة موطوءة ولو أمة متعة بفراق بغير سببها اوبغير موت أحدهما وهي ما يتراضى الزوجان عليه، وقيل: أقل مال يجوز جعله صداقاً ويسن أن لا ينقص عن ثلاثين درهماً، فإن تنازعا قدرها القاضي بقدر حالهما من يساره وإعساره ونسبها وصفاتها.

خاتمة: الوليمة لعرس سنة مؤكدة للزوج الرشيد وولي غيره من مال نفسه، ولا حد لأقلها لكن الأفضل للقادر شاة، ووقتها الأفضل بعد الدخول للاتباع وقبله وبعد العقد يحصل بها أصل السنة والمتجه استمرار طلبها بعد الدخول وإن طال الزمن كالعقيقة أو طلقها وهي ليلاً أولى، وتجب على غير معذور بأعذار الجمعة وقاض الإجابة إلى وليمة عرس عملت بعد عقد لا قبله إن دعاه مسلم إليها

രിയുമ്പോൾ മുത്അ നൽകൽ നിർബന്ധമാണ്. ഭാര്യഭർത്താക്കന്മാരിലൊരാളുടെ മരണം മൂലമുള്ള വേർപാടിൽ മുത്അ നൽകേണ്ടതില്ല. ഇരുവരുടെയും തൃപ്തിപ്രകാരം നൽകുന്ന വസ്തുവാണ് മുത്അ. മഹ്റായി നിശ്ചയിക്കാൻ പറ്റുന്ന കുറഞ്ഞ തുകയെങ്കിലുമാകണമെന്നും അഭിപ്രായമുണ്ട്. എങ്കിലും മുപ്പത് ദിർഹമിനേക്കാൾ[1] കുറയാതിരിക്കൽ സുന്നത്താണ്. മുത്അതിന്റെ അളവിൽ രണ്ടുപേരും തർക്കമുണ്ടാവുകയാണെങ്കിൽ അവന്റെ സാമ്പത്തിക ശേഷിയും വിശമവും അവളുടെ വംശവും ഗുണങ്ങളുമെല്ലാം പരിഗണിച്ച് ഖാളി അത് നിശ്ചയിക്കേണ്ടതാണ്.

## വിവാഹസദ്യ

വിവാഹസദ്യയൊരുക്കൽ മതകീയമായി പ്രായപൂർത്തിയായ ഭർത്താവിന് പ്രബലമായ സുന്നത്താണ്.[2] ഭ്രാന്തന്റെയും കുട്ടിയുടെയും വിവാഹസദ്യ രക്ഷിതാവ് തന്റെ ധനത്തിൽ നിന്ന് നടത്തേണ്ടതാണ്.[3] വിവാഹസദ്യയുടെ കുറഞ്ഞ പരിധി നിശ്ചയിക്കപ്പെട്ടിട്ടില്ല. കഴിവുള്ളവന് ഒരാടിനെയറുത്ത് സദ്യ നടത്തലാണ് ശ്രേഷ്ടമായത്. സംഭോഗത്തിലേർപ്പെട്ടതിന് ശേഷം സദ്യയൊരുക്കലാണ് ഏറ്റവും ശ്രേഷ്ഠം. അതാണ് നബിചര്യ. നികാഹിന് ശേഷം ബന്ധപ്പെടുന്നതിന് മുമ്പ് നൽകിയാലും സുന്നത് ലഭ്യമാകുന്നതാണ്. അഖീഖഃ പോലെ കാലമെത്ര കഴിഞ്ഞാലും വിവാഹസദ്യയൊരുക്കൽ സുന്നത്തായി അവശേഷിക്കുമെന്നാണ് യുക്തമായ അഭിപ്രായം. വിവാഹമോചനത്തിന് ശേഷം നടത്തിയാൽപോലും അതിന്റെ പ്രതിഫലം ലഭിക്കുന്നതാണ്. വിവാഹസദ്യ രാത്രിയാവലാണ് കൂടുതൽ ശ്രേഷ്ഠം.

ജുമുഅയുടെ അധ്യായത്തിൽ വിവരിച്ചു പറഞ്ഞ പ്രതിബന്ധങ്ങളുള്ള[4] വ്യക്തിക്കും ഖാളിക്കും വിവാഹസദ്യക്കുള്ള ക്ഷണം സ്വീകരിക്കൽ നിർബന്ധമില്ല. അല്ലാത്തവർക്ക് നിർബന്ധമാണ്. സദ്യനടത്തുന്ന മുസ്‌ലിം നേരിട്ടോ വിശ്വസ്തനായ പ്രതിനിധി മുഖേനയോ ക്ഷണിച്ചാലാണ് സ്വീകരിക്കൽ നിർബന്ധം.[5] നികാഹിനുശേഷം നടക്കുന്ന സദ്യക്കാണിത് ബാധകം. മുമ്പുള്ളതിനു ക്ഷണിച്ചാൽ സ്വീകരിക്കണമെന്നില്ല. കളവ് പറയില്ലെന്ന് ബോധ്യമുള്ള വകതിരിവായ കുട്ടിയാണ് പ്രതിനിധിയായി ക്ഷണിച്ചതെങ്കിലും ക്ഷണം സ്വീകരിക്കൽ നിർബന്ധമാണ്. ക്ഷണിതാക്കളാവാനുദ്ദേശിക്കുന്ന അയൽവാസികൾ കുടുംബബന്ധുക്കൾ, കൂട്ടുകാർ, ജോലിക്കാർ തുടങ്ങിയവരെ പൂർണമായും ക്ഷണിച്ചിട്ടുണ്ടെങ്കിൽ മാത്രമേ അവന്റെ ക്ഷണം സ്വീകരിക്കേണ്ടതുള്ളൂ. ദാരിദ്ര്യം കാരണമോ കുടുംബ ബന്ധുക്കളുടെ

---

1. *89.25 ഗ്രാം വെള്ളി*
2. *ഭാര്യക്ക് വിവാഹ സദ്യയുടെ ബാധ്യതയില്ല. (അബുൽഖാസിം(റ))*
3. *ഭാര്യാപിതാവോ ഭാര്യ തന്നെയോ വലീമത്ത് നടത്തിയാലും- ഭർത്താവിന്റെ സമ്മതപ്രകാരം - സുന്നത്ത് കിട്ടുന്നതാണ്. ആ ക്ഷണം സ്വീകരിക്കൽ നിർബന്ധവുമാണ് - തുഹ്ഫ.*
4. *രോഗം പോലുള്ളവ.*
5. *അയൽവാസിയോ ബന്ധുവോ ആയോ നന്മയിലേക്ക് താൽപര്യമുണ്ടാകാവുന്ന അമുസ്‌ലിം ക്ഷണിച്ചാൽ സ്വീകരിക്കൽ സുന്നത്താണ്. (തുഹ്ഫ)*

بنفسه أو نائبه الثقة وكذا مميز لم يعهد منه كذب، وعمّ بالدعاء الموصوفين. بوصف قصده كجيرانه اوعشيرته أو أصدقائه أو أهل حرفته، فلو كثر نحو عشيرته أو عجز عن الاستيعاب لفقره لم يشترط عموم الدعوة على الأوجه بل الشرط أن لا يظهر منه قصد تخصيص لغني أو غيره، وأن يعين المدعو بعينه أو وصفه فلا يكفي من أراد فليحضر أو ادع من شئت أو لقيت بل لا تسن الإجابة حينئذ، وأن لا يترتب على إجابته خلوة محرمة فالمرأة تجيبها المرأة إن أذن زوجها أو سيدها لا الرجل إلاّ إن كان هناك مانع خلوة محرمة كمحرم لها أو له أو امرأة، أما مع الخلوة فلا يجيبها مطلقاً وكذا مع عدمها إن كان الطعام خاصاً به كأن جلست ببيت وبعثت له الطعام إلى بيت آخر من دارها خوف الفتنة بخلاف ما إذا لم تخف، فقد كان سفيان وأضرابه يزورون رابعة العدوية ويسمعون كلامها فإن وجد رجل كسفيان وامرأة كرابعة لم تحرم الإجابة بل لا تكره. وأن لا يدعى لنحو خوف منه أو طمع في جاهه

ആധിക്യം കാരണമോ എല്ലാവരെയും ക്ഷണിക്കാൻ കഴിയാതിരുന്നാൽ പൊതുക്ഷണം ആവശ്യമില്ലെന്നാണ് പ്രബലാഭിപ്രായം. എന്നാൽ സമ്പന്നർക്കോ മറ്റോ പ്രത്യേകത കൽപിച്ചുള്ള സദ്യയാവാതിരിക്കണമെന്നത് നിബന്ധനയാണ്. പേരോ വിശേഷണമോ വിളിച്ച് ക്ഷണിച്ചാൽ മാത്രമാണ് ക്ഷണം സ്വീകരിക്കൽ നിർബന്ധമാവുക. “വേണ്ടവർ വരട്ടെ” എന്നു പറഞ്ഞാൽ ക്ഷണം സ്വീകരിക്കേണ്ടതില്ല. “നീ ഇഷ്ടമുള്ളവരെ ക്ഷണിക്കുക”, “നീ കാണുന്നവരെ ക്ഷണിക്കുക” എന്ന് പറഞ്ഞ് പ്രതിനിധിയെ അയച്ചാലും ക്ഷണം സ്വീകരിക്കൽ നിർബന്ധമില്ലെന്നു മാത്രമല്ല സുന്നത്തു പോലുമില്ല.

ക്ഷണം സ്വീകരിക്കുന്നതിനെ തുടർന്ന് നിഷിദ്ധമായ വിധം അന്യസ്ത്രീ പുരുഷന്മാരുടെ സഹവാസം ഇല്ലാതിരിക്കലും നിബന്ധനയാണ്. സ്ത്രീകൾ ക്ഷണിച്ചാൽ സ്ത്രീകൾക്ക് സ്വീകരിക്കാം. പക്ഷേ ഭർത്താവോ യജമാനനോ അനുമതി നൽകിയിരിക്കണം. എന്നാൽ പുരുഷന് അവളുടെ ക്ഷണം സ്വീകരിക്കണമെങ്കിൽ അവളുടെയോ അവന്റെയോ മഹ്റമോ[1] മറ്റൊരു വിശ്വസ്തയായ സ്ത്രീയോ ഉണ്ടായിരിക്കണം.[2] അന്യ സ്ത്രീയും പുരുഷനും ഒറ്റക്കാവുന്ന സാഹചര്യം ഉണ്ടാവുന്നപക്ഷം ഒരു നിലക്കും അവളുടെ ക്ഷണം സ്വീകരിക്കാൻ പാടില്ല. അവനുവേണ്ടി മാത്രം അവൾ സദ്യയൊരുക്കുകയാണെങ്കിൽ നിഷിദ്ധമായ കൂടിക്കലരൽ ഉണ്ടാവില്ലെങ്കിലും സ്വീകരിച്ചുകൂടാ. അവൾ ഒരു റൂമിലിരുന്ന് മറ്റൊരു റൂമിലേക്ക് ഭക്ഷണം കൊടുത്തയക്കൽ ഉദാഹരണം. പ്രശ്ന ഭയമാണീ നിരോധനത്തിന് കാരണം. ഈ ഭയമില്ലാത്ത സാഹചര്യത്തിൽ സ്വീകരിക്കാം. കാരണം സുഫ്യാൻ(റ)വും അദ്ദേഹത്തെ പോലുള്ളവരും റാബിഅതുൽ അദവിയ്യ(റ)യെ സന്ദർശിക്കുകയും അവരുടെ സംസാരം ശ്രവിക്കാറുമുണ്ടായിരുന്നു. സുഫ്യാനെ പോലുള്ള പുരുഷനും റാബിഅതിനെ പോലുള്ള സ്ത്രീയുമാണെങ്കിൽ ക്ഷണം സ്വീകരിക്കൽ ഹറാമും കറാഹതുമില്ല.[3]

ക്ഷണിതാവിനെ ഭയന്നോ പ്രതാപം മോഹിച്ചോ തെറ്റായ കാര്യത്തിന് സഹകരണങ്ങൾ ആഗ്രഹിച്ചോ ക്ഷണിച്ചതാവാതിരിക്കുകയും വേണം. അവന്റെ സമ്പത്തിൽ ഹറാം അറിയപ്പെടാതിരിക്കുകയും വേണം. അവന്റെ ധനത്തിൽ ഹറാം കലർന്നിട്ടുണ്ടെന്ന് അറിയാമെങ്കിൽ അല്ലെങ്കിൽ ഈ സദ്യ ഹറാം കൊണ്ട് തന്നെയാണെന്നറിയാമെങ്കിൽ -അത് കുറച്ചായാലും- ക്ഷണം സ്വീകരിക്കൽ നിർബന്ധമില്ല. അവന്റെ അധിക ധനവും ഹറാമാണെങ്കിൽ കറാഹത്തുമുണ്ട്. തനിക്കു ലഭിക്കുന്ന ഭക്ഷണം ഹറാം തന്നെയെന്നുറപ്പുണ്ടെങ്കിൽ ക്ഷണം സ്വീകരിക്കൽ ഹറാമാണ്. ഭക്ഷിക്കാൻ ഉദ്ദേശമില്ലെങ്കിൽപോലും ക്ഷണം സ്വീകരിക്കൽ പാടില്ലെന്നാണ് ശൈഖുനാ വ്യക്തമാക്കിയിട്ടുള്ളത്.[4]

1. വിവാഹബന്ധം ഹറാമുള്ള ബന്ധു.
2. വിശ്വസ്തയും അവളെ സംരക്ഷിക്കുന്നവളുമായ -ഫത്ഹുൽ ജവാദ്.
3. ക്ഷണം സ്വീകരിക്കൽ നിർബന്ധമാണ്. -തുഹ്ഫ:
4. കുറ്റകൃത്യത്തെ അംഗീകരിക്കൽ ഉണ്ടാവുന്നതിനാൽ.

أو لإعانته على باطل ولا إلى شبهة بأن لا يعلم حرام في ماله، أما إذا كان فيه شبهة بأن علم اختلاطه أو طعام الوليمة بحرام وإن قل فلا تجب اجابة بل تكره إن كان أكثر ماله حراماً، فان علم أن عين الطعام حرام حرمت الإجابة وان لم يرد الاكل منه كما استظهره شيخنا ولا إلى محل فيه منكر لا يزول بحضوره، ومن المنكر ستر جدار بحرير وفرش مغصوبة أو مسروقة ووجود من يضحك الحاضرين بالفحش والكذب فإن كان حرمت الإجابة، ومنه صورة حيوان مشتملة على مالا يمكن بقاؤه بدونه وإن لم يكن لها نظير كفرس بأجنحة وطير بوجه إنسان على سقف أو جدار أو ستر علق لزينة أو ثياب ملبوسة أو وسادة منصوبة لأنها تشبه الأصنام فلا تجب الإجابة في شيء من الصور المذكورة بل تحـــرم، ولا أثر بحـــمل النـــقد الذي عليه صورة كاملة لأنه للحاجة ولأنها ممتهنة بالمعاملة بها، ويجوز حضور محل فيه صورة ممتهنة كالصور ببساط يداس ومخدة ينام أو يتكأ عليها وطبق وخوان

തന്റെ സാന്നിധ്യം കാരണമായി നിലക്കാനിടയില്ലാത്ത നിഷിദ്ധ കാര്യങ്ങൾ[1] നടക്കുന്ന സ്ഥലത്ത് ക്ഷണം സ്വീകരിച്ച് സംബന്ധിക്കാൻ പാടില്ല. ചുമരുകൾ പട്ട് കൊണ്ട് അലങ്കരിക്കൽ, കളവു നടത്തിയതോ അപഹരിച്ചെടുത്തതോ ആയ വിരിപ്പ് വിരിക്കൽ, അശ്ലീലവും കെട്ടിച്ചമച്ചതുമായ കാര്യങ്ങൾ പറഞ്ഞ് സദസ്യരെ ചിരിപ്പിക്കുന്നവരുടെ സാന്നിധ്യമുണ്ടാവൽ തുടങ്ങിയവ നിഷിദ്ധ കാര്യങ്ങളിൽ പെട്ടതാണ്.

ജീവൻ നിലനിൽക്കാനാവശ്യമായ അവയവങ്ങളോടെയുള്ള രൂപം സ്ഥാപിച്ച സദസ്സിൽ പങ്കെടുക്കലും നിഷിദ്ധമാണ്. ചിറകുള്ള കുതിര, മനുഷ്യ മുഖമുള്ള പക്ഷി എന്നിങ്ങനെ അപൂർവ്വ ജീവികളുടെ രൂപമാണെങ്കിൽ പോലും അത് നിഷിദ്ധമാണ്. മേൽതട്ടിലോ ചുമരിലോ ഭംഗിക്കുവേണ്ടി[2] തൂക്കിയ വിരിയിലോ ധരിച്ച വസ്ത്രത്തിലോ ഉയർത്തിവെച്ച തലയിണയിലോ[3] എന്നിങ്ങനെ എവിടെയായാലും ക്ഷണം സ്വീകരിക്കൽ നിർബന്ധമില്ലെന്നു മാത്രമല്ല നിഷിദ്ധവുമാണ്. കാരണം അവ പ്രതിമകളോട് സാദൃശ്യമാവുന്നു. നാണയത്തിൽ ജീവികളുടെ പൂർണരൂപം മുദ്രണം ചെയ്തിട്ടുണ്ടെങ്കിലും അവ വഹിക്കുന്നതിനു വിരോധമില്ല. ആവശ്യം പരിഗണിച്ചും ഇടപാട് നടത്തുന്നത് മൂലം പ്രസ്തുത രൂപം ഗൗനിക്കപ്പെടാത്തതുകൊണ്ടുമാണത്. സാധാരണ ചവിട്ടിക്കൊണ്ടിരിക്കുന്ന പരവതാനി ചാരി ഇരിക്കുന്നതോ തലവെക്കുന്നതോ ആയ തലയിണ ടോപ്പുകൾ, സുപ്ര, പ്ലൈറ്റ്, ജവന എന്നീ വസ്തുക്കളിലുള്ള ഗൗനിക്കപ്പെടാത്ത അത്തരം രൂപങ്ങൾ സദസ്സിലുണ്ടെങ്കിലും പങ്കെടുക്കാവുന്നതാണ്. ജീവൻ നിലനിൽപിന്നാവശ്യമായ തല പോലുള്ള അവയവങ്ങളില്ലാത്ത രൂപങ്ങളുണ്ടെങ്കിലും പങ്കെടുക്കാവുന്നതാണ്.

## രൂപങ്ങൾ നിർമിക്കൽ

ജീവികളുടെ രൂപമുണ്ടാക്കൽ നിഷിദ്ധമാണ്.[4] തറ പോലുള്ളിടത്താണെങ്കിലും അസാധാരണ ജീവികളുടെ രൂപമാണെങ്കിലും തഥൈവ. എന്നാൽ ചെറിയ പെൺകട്ടികൾക്ക് വേണ്ടി കളിപ്പാവകൾ ഉണ്ടാക്കാവുന്നതാണ്. ആയിശ(റ) കളിപ്പാവകൾ കൊണ്ട് നബി(സ)യുടെ സന്നിധിയിൽ വെച്ച് കളിക്കാറുണ്ടായിരുന്നുവെന്ന് ഇമാം മുസ്ലിം(റ) നിവേദനം ചെയ്ത ഹദീസിലുണ്ട്. സന്താന പരിപാലനത്തിനായി പരിശീലനം നൽകലാണ് അതിലടങ്ങിയ യുക്തി. തലയില്ലാതെ ജീവിയുടെ രൂപമുണ്ടാക്കൽ ഹറാമില്ല. ഇതിൽ ഇമാം മുതവല്ലിക്ക് വിയോജിപ്പുണ്ട്.

സ്ത്രീകൾക്കുപയോഗിക്കാവുന്നതായ ആഭരണങ്ങൾ പണിയുന്നതും പട്ടു വസ്ത്രം നെയ്യുന്നതും അനുവദനീയമാണ്. ഉപയോഗിക്കാൻ പാടില്ലാത്തവർക്ക് നിർമിച്ചു കൊടുക്കൽ നിഷിദ്ധമാണ്.

1. *ചെറിയ പെൺകുട്ടിയുടെ സാന്നിധ്യംപോലും (തുഹ്ഫ)*
2. *ആവശ്യത്തിന് വേണ്ടിയായാലും തഥൈവ. (തുഹ്ഫ)*
3. *സാധാരണ ഉപയോഗത്തിനല്ലാത്തത്.*
4. *ഇത് വൻ കുറ്റവുമാണ്. ശക്തിയായ മുന്നറിയിപ്പുള്ളത്കൊണ്ടാണത്. - തുഹ്ഫ.*

وقصعة وإبريق وكذاإن قطع رأسها لزوال ما به الحياة، ويحرم ولو على نحو أرض تصوير حيوان وإن لم يكن له نظير، نعم يجوز تصوير لعب البنات لأن عائشة رضي الله عنها كانت تلعب بها عنده ﷺ كما في مسلم وحكمته تدريبهن أمر التربية، ولا يحرم أيضاً تصوير حيوان بلا رأس خلافاً للمتولي، ويحل صوغ حلي ونسج حرير لأنه يحل للنساء نعم صنعته لمن لا يحل له استعماله حرام، ولو دعاه أثنان أجاب اسبقهما دعوة فإن دعياه معاً أجاب الأقرب رحماً فدارا ثم بالقرعة، وتسن إجابة سائر الولائم كما عمل للختان والولادة وسلامة المرأة من الطلق وقدوم المسافر وختم القرآن وهي مستحبة في كلها.

فروع: يندب الأكل في صوم نفل ولو مؤكدا لإرضاء ذي الطعام بأن شق عليه إمساكه ولو آخر النهار للأمر بالفطر ويثاب على ما مضى وقضى ندباً يوماً مكانه، فإن لم يشق عليه إمساكه لم يندب الإفطار بل الإمساك أولى. قال الغزالي: يندب أن ينوي بفطره إدخال السرور عليه. ويجوز للضيف أن يأكل مما قدم له بلا لفظ من المضيف، نعم إن انتظر غيره لم يجز قبل حضوره إلا بلفظ منه، وصرح الشيخان بكراهة الاكل

### രണ്ടുപേരുടെ ക്ഷണം

ഒരു വ്യക്തിയെ രണ്ടാൾ ക്ഷണിച്ചാൽ ആദ്യത്തവന്റെ ക്ഷണമാണ് സ്വീകരിക്കേണ്ടത്. രണ്ടുപേരും ഒരേ സമയം ക്ഷണിച്ചവരാണെങ്കിൽ കുടുംബബന്ധമുള്ളവൻ, അയൽവാസി എന്നിവരുടെ ക്ഷണം യഥാക്രമം സ്വീകരിക്കണം. ഇങ്ങനെ മുൻഗണനാ ക്രമം സാധിക്കാത്ത പക്ഷം നറുക്കിട്ട് തീരുമാനിക്കണം. ചേലാകർമ്മം ചെയ്യുക, പ്രസവിക്കുക, പ്രസവ വേദന ശമിക്കുക, യാത്ര കഴിഞ്ഞ് വരിക, ഖുർആൻ ഓതി പൂർത്തിയാവുക, തുടങ്ങിയവയോടനുബന്ധിച്ച് നടക്കുന്ന സുന്നത്തായ സദ്യകളിലേക്കുള്ള ക്ഷണം സ്വീകരിക്കൽ സുന്നത്തായത് പോലെ പ്രസ്തുത സദ്യകൾ നടത്തലും സുന്നത്താണ്.

### നോമ്പുകാരൻ അതിഥിയാകുമ്പോൾ

സുന്നത്ത് നോമ്പുള്ളവൻ ക്ഷണം സ്വീകരിച്ച് ഭക്ഷണം കഴിക്കൽ സുന്നത്താണ്. പ്രബലമായ സുന്നത്ത് നോമ്പാണെങ്കിലും പകലിന്റെ അവസാന സമയമായിട്ടുണ്ടെങ്കിലും മുറിക്കലാണ് സുന്നത്ത്. അപ്രകാരം നബി(സ) പറഞ്ഞിട്ടുണ്ട്. അതുവരെ അവൻ അനുഷ്ഠിച്ചത് പ്രതിഫലാർഹമാണ്. എങ്കിലും പ്രസ്തുത നോമ്പ് ഖളാഅ് വീട്ടൽ സുന്നത്തുണ്ട്. സദ്യ നടത്തുന്നവന് മനഃസംതൃപ്തി പകരുന്നതിന് വേണ്ടിയാണിപ്രകാരം ചെയ്യുന്നത്. താൻ സദ്യയിൽ പങ്കെടുക്കാതിരിക്കൽ മൂലം ആതിഥേയന് മനഃപ്രയാസമുണ്ടാകുമെങ്കിൽ മാത്രമാണ് നോമ്പ് ഉപേക്ഷിക്കേണ്ടത്. ക്ഷണിക്കുന്നവന് മനഃപ്രയാസമില്ലെങ്കിൽ നോമ്പ് മുറിക്കൽ സുന്നത്തില്ല. പ്രത്യുത മുറിക്കാതിരിക്കലാണ് ഉത്തമം. ക്ഷണിച്ചവനെ സന്തോഷിപ്പിക്കാൻ വേണ്ടിയാണ് നോമ്പ് ഉപേക്ഷിക്കുന്നതെന്ന് കരുതൽ സുന്നത്താണ്. ഇമാം ഗസ്സാലി(റ) ഇപ്രകാരം പറഞ്ഞിട്ടുണ്ട്.

### ഭക്ഷണം കഴിക്കുന്ന രൂപം

തന്റെ മുന്നിലേക്ക് വിളമ്പിയ ഭക്ഷണം ആതിഥേയന്റെ സമ്മതമില്ലാതെ അതിഥിക്ക് ഭക്ഷിക്കാവുന്നതാണ്. ആതിഥേയൻ മറ്റൊരാളെ പ്രതീക്ഷിച്ചു നിൽക്കുകയാണെങ്കിൽ അയാൾ വരുന്നതിന് മുമ്പ് ആതിഥേയന്റെ സമ്മതമില്ലാതെ ഭക്ഷിക്കാവുന്നതല്ല.

വിശപ്പടങ്ങിയതിന് ശേഷം ഭക്ഷണം കഴിക്കൽ (ഭക്ഷണത്തിനോടുള്ള താൽപര്യം കാരണം) കറാഹത്താണെന്ന് ഇമാം നവവി(റ)യും റാഫിഇ(റ)യും പറയുന്നു. ഹറാമാണെന്നാണ് മറ്റുള്ളവരുടെ അഭിപ്രായം. ഭക്ഷണാവസരം ഇടത് കൈ താങ്ങ് നൽകി ഇരിക്കുന്നത് നബി(സ) വിലക്കിയിരിക്കുന്നു എന്ന് പരമ്പര സ്വീകാര്യമല്ലാത്ത ഒരു ഹദീസിൽ വന്നിട്ടുണ്ട്. (നിരോധനമുള്ള) ഒരുതരം ചാരിയിരുത്തമാണ് -ഇത്തികാഅ്- അതെന്ന് ഇമാം മാലിക്(റ) പറയുന്നു. ഇരു കാൽപുറങ്ങൾ നിലത്ത് വിരിച്ച് ഇരു കാൽമുട്ടുകൾ നിലത്ത് വെച്ച് ഇരിക്കുന്നതാണ് ഭക്ഷിക്കുമ്പോൾ സുന്നത്ത്. വലത് കാൽ നാട്ടി നിർത്തി ഇടത് കാലിൽ ഇരിക്കുന്നതും സുന്നത്തായ ഇരുത്തമാണ് (വയർ നിറക്കാനല്ലാത്ത) പഴവർഗ്ഗങ്ങൾ

فوق الشبع وآخرون بحرمته، وورد بسند ضعيف زجر النبي ﷺ أن يعتمد الرجل على يده اليسرى عند الأكل، قال مالك. هو نوع من الاتكاء، فالسنة للآكل أن يجلس جاثياً على ركبتيه وظهور قدميه أو ينصب رجله اليمنى ويجلس على اليسرى، ويكره الأكل متكئاً وهو المعتمد على وطاء تحته ومضطجعاً إلاّ فيما ينتقل به لاقائماً، والشرب قائماً خلاف الأولى. ويسن للآكل أن يغسل اليدين والفم قبل الأكل وبعده، ويقرأ سورتي الإخلاص وقريش بعده، ولا يبتلع ما يخرج من أسنانه بالخلال بل يرميه بخلاف ما يجمعه بلسانه من بينها فإنه يبتلعه، ويحرم أن يكبر اللقم مسرعاً حتى يستوفي أكثر الطعام ويحرم غيره، ولو دخل على آكلين فأذنوا له لم يجز له الأكل معهم إلاّ إن ظن أنه عن طيب نفس لا لنحو حياء، ولا يجوز للضيف أن يطعم سائلاً أو هرة إلاّ إن علم رضا الداعي، ويكره للداعي تخصيص بعض الضيفان بطعام نفيس، ويحرم للأراذل أكل ما قدم للأماثل، ولو تناول ضيف إناء طعام فانكسر منه ضمنه كما بحثه الزركشي لأنه في يده في حكم العارية، ويجوز للإنسان أخذ من نحو طعام صديقه مع ظن رضا مالكه بذلك، ويختلف بقدر المأخوذ وجنسه وبحال المضيف، ومع ذلك

പോലുള്ളവ കഴിക്കുമ്പോൾ ചാരിയോ ചമ്രം പടിഞ്ഞോ ഇരിക്കുന്നതും കിടക്കുന്നതും വിരോധമില്ല. ഇതര ഭക്ഷണങ്ങൾ കഴിക്കുമ്പോൾ ഇത് കറാഹത്താണ്.[1] നിന്ന് കുടിക്കൽ ഖിലാഫുൽ ഔലയാണ് -വർജ്ജിക്കേണ്ടതാണ്-. ഭക്ഷണം കഴിക്കുന്നതിന് മുമ്പും ഭക്ഷണത്തിന് ശേഷവും ഇരു കൈകളും വായയും കഴുകൽ സുന്നത്താണ്. ഭക്ഷണശേഷം സൂറതുൽ ഇഖ്ലാസും സൂറത് ഖുറൈശും ഓതൽ സുന്നത്തുണ്ട്. പല്ലിൽ കുത്തി എടുത്ത ഭക്ഷണാവശിഷ്ടങ്ങൾ തുപ്പിക്കളയലും സുന്നത്താണ്. പല്ലുകൾക്കിടയിൽ നിന്ന് നാവ് കൊണ്ട് പുറത്തെടുത്ത ഭക്ഷണാവശിഷ്ടങ്ങൾ ഉപയോഗിക്കാം.

അധിക ഭക്ഷണം കഴിക്കണമെന്നോ മറ്റുള്ളവർക്ക് ഭക്ഷണം ലഭിക്കരുതെന്നോ ഉദ്ദേശിച്ച് വലിയ ഉരുളകളാക്കി കുഴച്ച് വേഗത്തിൽ ഭക്ഷണം കഴിക്കുന്നത് ഹറാമാണ്. ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്നവരുടെ അടുക്കൽ കടന്നുവന്ന വ്യക്തിയോട് ഭക്ഷണം കഴിക്കാൻ ആവശ്യപ്പെട്ടാൽ സന്തോഷത്തോടെയുള്ള ക്ഷണമാണെന്ന് ബോധ്യപ്പെട്ടാൽ -സാഹചര്യമനുസരിച്ച് ഒഴിവാക്കുന്നതിൽ ലജ്ജ കൊണ്ടോ മറ്റോ ആവാതെ- അവരുടെ കൂടെ കഴിക്കാവുന്നതാണ്. ആതിഥേയന്റെ അനുമതിയുറപ്പില്ലാതെ അതിഥിക്കൊരുക്കിയ ഭക്ഷണത്തിൽ നിന്ന് പൂച്ചക്കോ യാചകനോ നൽകാൻ പാടില്ല.[2] അതിഥികളിൽ നിന്ന് ചിലർക്ക് മാത്രം മുന്തിയ ഭക്ഷണം നൽകൽ കറാഹത്താണ്. ഇനി വിശിഷ്ടാതിഥികൾക്ക് തയ്യാർ ചെയ്തിട്ടുണ്ടെങ്കിൽ അത് മറ്റുള്ളവർ കഴിക്കൽ ഹറാമാണ്.

അതിഥി എടുത്തുപയോഗിച്ചു കൊണ്ടിരിക്കുന്ന ഭക്ഷണ പാത്രം അവന്റെ കയ്യിൽ നിന്ന് വീണുടഞ്ഞാൽ അതിന് പകരം നൽകണമെന്നാണ് ഇമാം സർകശി(റ) അഭിപ്രായപ്പെടുന്നത്. അതിഥിക്ക് നൽകുന്ന ഭക്ഷണ പാത്രങ്ങൾ വായ്പാ സാധനങ്ങൾ പോലെയാണെന്നാണ് അദ്ദേഹത്തിന്റെ ന്യായം. തന്റെ സുഹൃത്തിന്റെ ഭക്ഷണം പോലുള്ളവയിൽ നിന്ന് ഉടമയുടെ തൃപ്തി പ്രതീക്ഷിച്ചുകൊണ്ട് എടുക്കൽ അനുവദനീയമാണ്. എടുക്കുന്നതിന്റെ അളവ്, എടുക്കുന്ന ഇനം ആതിഥേയന്റെ സാമ്പത്തികാവസ്ഥ എന്നിവക്കനുസരിച്ച് പ്രസ്തുത ധാരണ മാറുന്നതാണ്. ഉടമസ്ഥന്റെ തൃപ്തിയുണ്ടെങ്കിൽ പോലും കൂടെയിരുന്നു ഭക്ഷിക്കുന്നവരോട് നീതിപൂർവ്വം പെരുമാറൽ അനിവാര്യമാണ്. തനിക്കർഹമായതും ഒപ്പമിരിക്കുന്നവർ സന്തോഷപൂർവ്വം പൊരുത്തപ്പെടുന്നതും മാത്രമേ അവൻ കഴിക്കാൻ പാടുള്ളൂ. നാണം നിമിത്തം തന്നതാണെങ്കിൽ ഭക്ഷിക്കാൻ പാടില്ല. കൂടെയിരുന്നു ഭക്ഷിക്കുമ്പോൾ രണ്ട് കാരക്കയോ മറ്റോ ഒരുമിച്ചെടുക്കുന്നതിലും ഈ വിശദീകരണം ബാധകമാവുന്നതാണ്. തൃപ്തിയുണ്ടെന്നതിൽ സംശയത്തോടെ ഭക്ഷണമെടുക്കലും ക്ഷണി

1. നിന്ന് ഭക്ഷണം കഴിക്കൽ കറാഹത്തില്ല. എന്നാലും ഇരുന്ന് ഭക്ഷണം കഴിക്കലാണ് ഉത്തമം (തർശീഹ്)
2. അവന് തൃപ്തിയുണ്ടാകുമെന്ന് അറിയാമെങ്കിൽ വിരോധമില്ല.

ينبغي له مراعاة نصفة أصحابه فلا يأخذ إلا ما يخصه أو يرضون به عن طيب نفس لا عن حياء، وكذا يقال في قران نحو تمرتين، أما عند الشك في الرضا فيحرم الأخذ كالتطفل ما لم يعم كأن فتح الباب ليدخل من شاء. ولزم مالك طعام إطعام مضطر قدر سد رمقه إن كان معصوماً مسلماً أوذمياً وإن احتاجه مالكه مآلاً، وكذا بهيمة الغير المحترمة بخلاف حربي ومرتد وزان محصن وتارك صلاة وكلب عقور،فإن منع فله أخذه قهرا بعوض إن حضر وإلاَ فنسيئة،ولو أطعمه ولم يذكر عوضاً فلا عوض له لتقصيره، ولو اختلفا في ذكر العوض صدق المالك بيمينه، ويجوز نثر نحو سكر وتنبل وتركه أولى، ويحل التقاطه للعلم برضامالكه ويكره أخذه لأنه دناءة، ويحرم أخذ فرخ طير عشش بملك الغير وسمك دخل مع الماء حوضه.

## (فصل) في القسم والنشوز

**(يجب قسم لزوجات)** إن بات عندبعضهن بقرعة أوغيرها فيلزمه قسم لمن بقي منهنَ ولو قام بهن عذر

ക്കാതെ സദ്യക്ക് പങ്കെടുക്കലും ഹറാമാണ്. എന്നാൽ ഇഷ്ടമുള്ളവർക്ക് കടന്നുവരാമെന്ന നിലയിൽ വാതിൽ തുറന്നുവെച്ച പൊതുസദ്യയാണെങ്കിൽ ക്ഷണിക്കാതെ സദ്യയിൽ പങ്കെടുക്കാവുന്നതാണ്.

രക്തത്തിന് പവിത്രത കൽപിക്കപ്പെടുന്ന മുസ്‌ലിമിനോ മുസ്‌ലിമിന്റെ സംരക്ഷണത്തിൽ കഴിയുന്ന അമുസ്‌ലിമിനോ പവിത്രത കൽപിക്കപ്പെടുന്ന മറ്റുള്ളവരുടെ ജീവികൾക്കോ വിശപ്പ് അസഹ്യമായാൽ ഭക്ഷണം കൈവശമുള്ളവൻ ജീവൻ വീണ്ടെടുക്കാനത്യാവശ്യമായ[1] ഭക്ഷണം നൽകൽ അനിവാര്യമാണ്. കുറച്ച് സമയം കഴിഞ്ഞ് തനിക്കത്യാവശ്യമായി വരുന്ന ഭക്ഷണമാണെങ്കിൽ പോലും നൽകേണ്ടതാണ്. എന്നാൽ ശത്രുപക്ഷത്തുള്ളവൻ മത പരിത്യാഗി, വിവാഹിതനായ വ്യഭിചാരി, നിസ്കാരമൊഴിക്കുന്നവൻ, കടിക്കുന്ന നായ തുടങ്ങിയവക്ക് ജീവരക്ഷാർത്ഥം പോലും ഭക്ഷണം നൽകേണ്ടതില്ല.

ഭക്ഷണം കൈവശമുള്ളവൻ അത് നൽകാതിരുന്നാൽ പണം കൈവശമുണ്ടെങ്കിൽ അത് കൊടുത്തോ ഇല്ലെങ്കിൽ അവധി പറഞ്ഞോ ഭക്ഷണം നിർബന്ധപൂർവ്വം എടുക്കാവുന്നതാണ്. വില പറയാതെ ഭക്ഷണം നൽകിയാൽ വില നൽകേണ്ടതില്ല. ആദ്യം വിലപറയാതെ ക്രമക്കേട് കാണിച്ചതാണ് കാരണം. പറഞ്ഞ വിലയിൽ രണ്ടുപേരും വിയോജിക്കുകയും ഉടമസ്ഥൻ സത്യം ചെയ്യുകയും ചെയ്താൽ അവന്റെ വാദമാണ് സ്വീകാര്യമാകുന്നത്. കൽക്കണ്ടം, വെറ്റില തുടങ്ങിയവ വാരിവിതറുന്ന സമ്പ്രദായമുണ്ടെങ്കിലും അതു ചെയ്യാതിരിക്കലാണ് നല്ലത്. ഉടമസ്ഥന് സമ്മതമാണെന്ന് ഉറപ്പുണ്ടെങ്കിൽ വാരിവിതറിയ വസ്തുക്കൾ പെറുക്കിയെടുക്കാം. പക്ഷെ കറാഹത്തുണ്ട്. മോശമായ ഒരു ശീലമാണെന്നതാണ് കാരണം. മറ്റൊരാളുടെ ഉടമസ്ഥതയിൽ കൂടുവെച്ച പക്ഷിക്കുഞ്ഞുങ്ങളെ[2] പിടിക്കലും മറ്റൊരാളുടെ തടാകത്തിലേക്ക് വെള്ളത്തോടൊപ്പം ഒഴുകിവന്ന മത്സ്യം പിടിക്കലും ഹറാമാണ്.

## വിഹിതം, പിണക്കം

ഭർത്താവുമായി പിണക്കത്തിലല്ലാത്ത ഒന്നിലധികം ഭാര്യമാർക്ക് വിഹിതം (ഖസ്മ്) നൽകൽ ഭർത്താവിന്ന് നിർബന്ധമാണ്.

ഒന്നിലധികം ഭാര്യമാരുള്ള വ്യക്തി നറുക്കിട്ടു കൊണ്ടോ മറ്റോ ഒരു ഭാര്യയുടെ അടുത്ത് താമസിച്ചാൽ അത്രയും സമയം മറ്റുള്ള ഭാര്യമാർക്കും പങ്കുവെക്കൽ (ഖസ്മ്) നിർബന്ധമാണ്. അവൾക്ക് ആർത്തവം, രോഗം എന്നീ പ്രതിബന്ധങ്ങളുണ്ടെങ്കിൽപോലും ഖസ്മ് നിർബന്ധമാണ്. ഭാര്യമാരുമായുള്ള മറ്റെല്ലാ സുഖാസ്വാദനങ്ങളിൽ തുല്യത പുലർത്തൽ സുന്നത്തുണ്ട്. ഭാര്യമാരിൽ ചിലരോടുള്ള മാനസിക അടുപ്പം കാരണമായി ഭർത്താവ് ശിക്ഷാർഹനല്ല. മറ്റൊരു ഭാര്യയുടെ അവകാശ നിഷേധ

1. ഇവിടെ സ്വന്തം മൃഗങ്ങൾക്ക് ഭക്ഷണം നൽകൽ അവന്റെ നിർബന്ധ ചിലവിനത്തിൽ പെട്ടതാണ്. (ശൈഖുനാ)
2. തള്ള പക്ഷിയെയും (ശൈഖുന)

كمرض وحيض، وتسن التسوية بينهن في سائر أنواع الاستمتاع ولا يؤاخذ بميل القلب إلى بعضهن وإن لا يعطلهن بأن يبيت عندهن، ولا قسم بين إماء ولا إماء وزوجة، ويجب على الزوجين أن يتعاشرا بالمعروف بأن يمتنع كل عما يكرهه صاحبه ويؤدي إليه حقه مع الرضا وطلاقة الوجه من غير أن يحوجه إلى مؤنة وكلفة في ذلك (غير) معتدة عن وطئ شبهة لتحريم الخلوة بها وصغيرة لا تطيق الوطء و(ناشزة) أي خارجة عن طاعته بأن تخرج بغير إذنه من منزله أو تمنعه من التمتع بها أو تغلق الباب في وجهه ولو مجنونة وغير مسافرة وحدها لحاجتها ولو بإذنه فلا قسم لهن كما لا نفقة لهن.

فرع: قال الأذرعي نقلاً عن تجزئة الروياني: ولو ظهر زناها حلّ له منع قسمها وحقوقها لتفتدي منه نص عليه في الأم، وهو أصح القولين انتهى. قال شيخنا: وهو ظاهر إن أراد أنه يحل له ذلك باطناً معاقبة لها لتلطيخ فراشه، أما في الظاهر فدعواه عليها ذلك غير مقبولة بل ولو ثبت زناها لا يجوز للقاضي أن

ത്തിലേക്കും പീഢനത്തിലേക്കും വഴിവെക്കാത്ത അനിയന്ത്രിതമായി ഒരാളോട് കൂടുതൽ സ്നേഹമുണ്ടാകുന്നതിനാണ് വിരോധമില്ലെന്ന് പറഞ്ഞത്. എല്ലാ ഭാര്യമാരോടും കൂടെ അന്തിയുറങ്ങി അവരുടെ അവകാശങ്ങൾ മുടക്കാതിരിക്കാൻ ശ്രദ്ധിക്കലും സുന്നത്താണ്. അടിമസ്ത്രീകൾക്കിടയിൽ ദിവസങ്ങൾ തുല്യമായി വിഭജിച്ചു നൽകൽ നിർബന്ധമില്ല. അടിമയുടെയും ഭാര്യയുടെയുമിടയിലും ഖസ്മ് നിർബന്ധമില്ല.

ഭാര്യാഭർത്താക്കൾ പരസ്പരം നല്ലനിലയിൽ സഹവസിക്കൽ നിർബന്ധമാണ്. തന്റെ ഇണ വെറുക്കുന്ന കാര്യങ്ങളിൽ നിന്നും വിട്ട് നിൽക്കുകയും മനഃസംതൃപ്തിയോടെയും മുഖപ്രസന്നതയോടെയും അന്യോന്യം ബാധ്യതകൾ നിറവേറ്റി സങ്കീർണ്ണ പ്രശ്നങ്ങളിലേക്ക് തന്റെ ഇണയെ വലിച്ചിഴക്കാതിരിക്കാൻ രണ്ടുപേരും പ്രത്യേകം ശ്രദ്ധിക്കണം.

ഭാര്യയാണെന്ന് തെറ്റുദ്ധരിച്ച് മറ്റൊരാൾ സംഭോഗം ചെയ്തത് മൂലം ഇദ്ദയിരിക്കുന്ന തന്റെ ഭാര്യക്ക് ഖസ്മ് നിർബന്ധമില്ല. അവളോടൊപ്പം തനിച്ചുള്ള വാസം നിഷിദ്ധമായതാണ് കാരണം. സംഭോഗത്തിന് പ്രായമാവാത്ത ബാലികക്കും ഭർത്താവിനെ അനുസരിക്കാത്ത സ്ത്രീക്കും ഖസ്മ് ആവശ്യമില്ല.

ഭർത്താവിന്റെ സമ്മതമില്ലാതെ വീട്ടിൽ നിന്ന് പുറത്ത് പോവുക, സുഖാസ്വാദനത്തിന് അനുവദിക്കാതിരിക്കുക, ഭർത്താവിനെ പുറത്താക്കി കതകടക്കുക തുടങ്ങിയവ ഭർത്താവിനോടുള്ള അനുസരണക്കേടിന് ഉദാഹരണങ്ങളാണ്. ഇത്തരം സ്വഭാവമുള്ള സ്ത്രീ ഭ്രാന്തിയാണെങ്കിൽ പോലും അനുസരണക്കേടുള്ളവളായി കണക്കാക്കുന്നതാണ്. ഭർത്താവിന്റെ അനുമതിയുണ്ടെങ്കിൽ പോലും തന്റെ ആവശ്യത്തിന് ഏകയായി യാത്ര ചെയ്ത സ്ത്രീയുടെ വിധിയും ഇപ്രകാരമാണ്. അവർക്ക് ചെലവ് നൽകലും ഖസ്മും ഭർത്താവിന് നിർബന്ധമില്ല.

ഭാര്യമാരിലൊരാൾ വ്യഭിചരിച്ചതായി തെളിഞ്ഞാൽ അവളുടെ ഖസ്മിനെയും മറ്റവകാശങ്ങളെയും തടയൽ ഭർത്താവിനനുവദനീയമാണ്. മോചനദ്രവ്യം നൽകി ഭാര്യ വിവാഹമോചനം ആവശ്യപ്പെടാൻ -ഖുൽഅ്- വേണ്ടിയാണ് ഇപ്രകാരം അവകാശങ്ങൾ തടഞ്ഞുവെക്കുന്നത്. ഇമാം ശാഫിഈ(റ) ഉമ്മ് എന്ന ഗ്രന്ഥത്തിൽ വ്യക്തമായി പറഞ്ഞ ഈ ആശയം തന്നെയാണ് പ്രബലവും. ഈ വിഷയം ആദ്യന്തം റൂയാനിയുടെ തജ്സിഅയിൽ നിന്ന് ഇമാം അദ്റഈ ഉദ്ദരിച്ചിരിക്കുന്നു. ഈ ഉദ്ധരണിയെ കുറിച്ച് ശൈഖുനാ പറയുന്നതിപ്രകാരമാണ്. തന്റെ ശയ്യ മലിനമാക്കി[1] എന്നതിനു ശിക്ഷയായി പരോക്ഷമായി അനുവദിക്കുന്നതാണ് മേൽ പറഞ്ഞ അവകാശ നിഷേധങ്ങൾ എന്ന് റൂയാനി ഉദ്ദേശിക്കുകയാണെങ്കിൽ അത് വ്യക്തമാണ്. അഥവാ ആന്തരികമായി അവർക്കുള്ള ശിക്ഷയാണത്. പക്ഷെ ബാഹ്യമായി അവൾക്കെതിരെയുള്ള അവന്റെ വാദം സ്വീകാര്യമല്ല. പ്രത്യുത അവൾ വ്യഭിചരിച്ചതായി സ്ഥിരപ്പെട്ടാൽ പോലും ഭർത്താവിന് അത്തരം അവകാശ ലംഘനങ്ങൾക്ക് ന്യായാധിപൻ അനുമതി നൽകാനും

1. ഭാര്യയെന്ന ശയ്യോപകരണം മറ്റൊരാളെ ഉപയോഗിച്ച് മലിനമാക്കിയെന്ന് വിവക്ഷ - ശൈഖുന.

يمكنه من ذلك فيما يظهر.

**(وله)** اي للزوج **(دخول في ليل)** لواحدة **(على)** زوجة **(أخرى لضرورة)** لا لغيرها كمرضها المخوف ولو ظناً **(و)** له دخول **(في نهار لحاجة)** كوضع متاع أو أخذه وعيادة وتسليم نفقة وتعرق خبر **(بلا إطالة)** في مكث عرفاً على قدر الحاجة فان أطال فوق الحاجة عصى لجوره وقضى وجوباً لذات النوبة بقدر ما مكث من نوبة المدخول عليها هذا ما في المهذب وغيره، وقضية كلام المنهاج والروضة وأصليهما خلافه فيما إذا دخل في النهار لحاجة وإن طال فلا تجب تسوية في الإقامة في غير الأصل كأن كان نهارا أي في قدرها لأنه وقت التردد وهو يقل ويكثر، وعند حلّ الدخول يجوز له أن يتمتع ويحرم بالجماع لا لذاته بل لأمر خارج، ولا يلزمه قضاء الوطء لتعلقه بالنشاط بل يقضي زمنه إن طال عرفاً. واعلم أن أقل القسم ليلة لكل واحدة وهي من الغروب إلى الفجر **(وأكثره ثلاث)** فلا يجوز أكثر منها وإن تفرقن في البلاد إلاّ برضاهن

സൗകര്യം നൽകാനും പാടില്ലെന്നാണ് ഗ്രാഹ്യമാകുന്നത്.

ഒരു ഭാര്യക്കർഹതപ്പെട്ട രാത്രിയിൽ മറ്റൊരു ഭാര്യയുടെ അടുത്ത് അനിവാര്യ ഘട്ടത്തിൽ മാത്രം ഭർത്താവിന് പ്രവേശിക്കാവുന്നതാണ്. ഗൗരവമായ രോഗം, പ്രസവ വേദന ഉദാഹരണം. രോഗം ഭീതി ജനകമാണെന്ന ധാരണയാലാണെങ്കിലും[1] പ്രവേശിക്കുന്നതിന് വിരോധമില്ല. സാധനങ്ങൾ വെക്കുക, എടുക്കുക, രോഗം സന്ദർശിക്കുക, ചെലവ് വിഹിതം ഏൽപിച്ചു കൊടുക്കുക, വിശേഷങ്ങളറിയുക തുടങ്ങിയ ആവശ്യത്തിന് വേണ്ടി ഒരു ഭാര്യക്കവകാശപ്പെട്ട പകൽ സമയം മറ്റൊരു ഭാര്യയുടെ അടുത്ത് പോകാം. ഈ രണ്ട് രൂപങ്ങളിലും ഉദ്ദേശിച്ച ആവശ്യം നിറവേറ്റാനുള്ള സാധാരണ സമയത്തിലുപരി അവളുടെ അടുക്കൽ നിൽക്കാതെ ആവശ്യത്തിലുപരി നിന്നാൽ തന്റെ അതിക്രമത്തിന് ഭർത്താവ് കുറ്റക്കാരനാകുന്നതാണ്. മാത്രവുമല്ല, മറ്റവളുടെ കൂടെ നിന്ന ഇവൾക്കവകാശപ്പെട്ട സമയമത്രയും അവളുടെ വിഹിതത്തിൽ നിന്നും ഇവൾക്ക് വേണ്ടി ഖളാഅ് വീട്ടണം. ഇതാണ് മുഹദ്ദബിലും മറ്റുമുള്ളത്. എന്നാൽ ആവശ്യത്തിനായി പകൽ സമയം പ്രവേശിച്ചാൽ സമയം നീണ്ടുപോയാൽ പോലും നിന്ന സമയമത്രയും മേൽ പറഞ്ഞപോലെ ഖളാഅ് വീട്ടേണ്ടതില്ലെന്നാണ് മിൻഹാജിന്റെയും റൗളയുടെയും അവയുടെ മൂലഗ്രന്ഥങ്ങളുടെയും താത്പര്യം. കാരണം പകൽ ജീവസന്ധാരണാർത്ഥമുള്ള സമയമാണ്. അത് ആവശ്യാനുസരണം കൂടുകയും കുറയുകയും ചെയ്യുന്നതുമാണ്. അടിസ്ഥാന സമയമല്ലാത്തതിനാൽ പകലിൽ സമത്വം പുലർത്തേണ്ടതില്ല. പ്രവേശനം അനുവദനീയമാകുമ്പോൾ സുഖാസ്വാദനവും അനുവദനീയമാകും. എന്നാൽ സംയോഗം ചെയ്യൽ നിഷിദ്ധമാണ്. മറ്റൊരു ഭാര്യക്കവകാശപ്പെട്ട സമയമായതാണ് സംഭോഗം നിഷിദ്ധമാകാൻ കാരണം. സംയോഗം ഖളാഅ് വീട്ടേണ്ടതില്ല. കാരണം സംയോഗം വൈകാരിക ആവേശവുമായി ബന്ധപ്പെട്ടുനിൽക്കുന്നതാണ്. എന്നാൽ സാധാരണയിൽ അധികമായി സമയം ചെലവഴിച്ചിട്ടുണ്ടെങ്കിൽ മറ്റു ഭാര്യമാർക്കും അത് വകവെച്ചു കൊടുക്കേണ്ടതാണ്.

ശ്രദ്ധിക്കുക: ഓരോ ഭാര്യക്കും കുറഞ്ഞത് ഒരു രാവ് ലഭിക്കും വിധമാകണം വിഭജനം. അസ്തമയം മുതൽ ഉഷസ്സു വരെ. ഖസ്മ് ഏറ്റവും കൂടിയത് മൂന്ന് രാവുകളാണ്. ഓരോ ഭാര്യയുടെയും അനുമതിയില്ലാതെ മൂന്നിലധികം രാവുകൾ ഒരു ഭാര്യയുടെ അടുത്ത് നിൽക്കാൻ പാടില്ല. ഭാര്യമാർ വിവിധ നാടുകളിലായി താമസിക്കുന്നവരാണെങ്കിൽ പോലും. മാസമോ വർഷമോ ആയി വീതിച്ചു നൽകാമെന്ന് 'ഉമ്മി'ൽ ഇമാം ശാഫിഈ(റ) പറഞ്ഞത് എല്ലാ ഭാര്യമാരുടെയും തൃപ്തിയുണ്ടെങ്കിലാണെന്ന് വ്യാഖ്യാനിക്കണം. പകൽ ജോലിയുള്ളവൻ രാവിനെ അടിസ്ഥാനമാക്കിയാണ് വിഭജനം നടത്തേണ്ടത്. അതിന് മുമ്പോ ശേഷമോ വരുന്ന പകലും അതിന്റെ അനുബന്ധമാക്കാം. ശേഷം വരുന്ന പകൽ ചേർക്കുന്നതാണ് നല്ലത്.

1. *ഉറപ്പ് തന്നെ വേണമെന്നില്ല.*

وعليه يحمل قول الأم: يقسم مشاهرة ومسانهة والأصل فيه لمن عمله نهارا الليل والنهار قبله أو بعده وهو أولى تبع ولحرة ليلتان ولأمة سلمت له ليلاً ونهارا ليلة ويبدأ وجوباً في القسم بقرعة (ولجديدة) نكحها وفي عصمته زوجة فأكثر (بكر سبع) من الأيام يقيمها عندها متوالية وجوباً (و) لجديدة (ثيب ثلاث) ولاء بلا قضاء ولو أمة فيهما لقوله ﷺ: «سبع للبكر وثلاث للثيب». ويسن تخيير الثيب بين ثلاث بلا قضاء وسبع بقضاء للاتباع.

تنبيه: يجب عند الشيخين وإن أطال الأذرعي كالزركشي في رده أن يتخلف ليالي مدة الزفاف عن نحو الخروج للجماعة وتشييع الجنائز وأن يسوي ليالي القسم بينهن في الخروج لذلك أو عدمه فيأثم بتخصيص ليلة واحدة بالخروج لذلك.

(و) وعظ زوجته ندبا لأجل خوف وقوع نشوز منها كالإعراض والعبوس بعد الإقبال وطلاقة الوجه والكلام الخشن بعد لينه و (هجر) إن شاء

സ്വതന്ത്രയായ ഭാര്യക്ക് രണ്ട് രാവുകളും രാപകൽ ഭേദമന്യേ പൂർണമായി തനിക്കേൽപിക്കപ്പെട്ട അടിമയായ ഭാര്യക്ക് ഒരു രാവുമാണ് വീതിച്ചു നൽകേണ്ടത്. രാവുകൾ വീതിച്ചു നൽകുമ്പോൾ നിർബന്ധമായും നറുക്കിട്ട് തുടങ്ങേണ്ടതാണ്. ഒന്നോ അതിലധികമോ ഭാര്യമാർ നിലവിലുള്ളപ്പോൾ പുതുതായി വിവാഹം കഴിച്ച കന്യകയായ ഭാര്യക്ക് തുടർച്ചയായ ഏഴ് ദിവസം വീതിച്ചു നൽകുകയും നിർബന്ധമായും അവളുടെയടുത്ത് ആ ദിവസങ്ങൾ താമസിക്കുകയും വേണം. പുതുതായി വിവാഹം കഴിച്ചത് കന്യകയല്ലാത്ത സ്ത്രീയാണെങ്കിൽ തുടർച്ചയായ മൂന്ന് ദിവസമാണ് നൽകേണ്ടത്. മുകളിൽ പറഞ്ഞ കന്യകയും കന്യകയല്ലാത്ത സ്ത്രീയും അടിമയാണെങ്കിൽ പോലും ഈ നിയമം ബാധകമാണ്. ഇവരുടെയടുക്കൽ ചെലവഴിച്ച ഈദിവസങ്ങൾ മറ്റു ഭാര്യമാർക്ക് വകവെച്ചു നൽകേണ്ടതില്ല.

سَبْعٌ لِلْبِكْرِ وَثَلَاثٌ لِلثَّيِّبِ

(കന്യകക്ക് ഏഴ് ദിവസവും കന്യകയല്ലാത്തവൾക്ക് മൂന്ന് ദിവസവും അവകാശപ്പെട്ടതാണ്.) എന്ന് നബി(സ) പറഞ്ഞിട്ടുണ്ട്. മറ്റുള്ള ഭാര്യമാർക്ക് വകവെച്ചു നൽകേണ്ടതില്ലാത്ത മൂന്ന് ദിവസം, വകവെച്ചു നൽകേണ്ടതായ ഏഴ് ദിവസം എന്നിവയിൽ നിന്ന് ഒന്ന് ഇഷ്ടാനുസാരം തിരഞ്ഞെടുക്കാൻ പുതുതായി വിവാഹം കഴിച്ച കന്യകയല്ലാത്ത ഭാര്യക്ക് അവസരം നൽകൽ സുന്നത്താണ്. നബി(സ) അപ്രകാരം ഭാര്യമാർക്ക് അവസരം നൽകിയിട്ടുണ്ട്.

## മധുവിധു നാളിൽ[1]

ജമാഅത് നിസ്കാരം, മയ്യിത്ത് പരിപാലനം തുടങ്ങിയ സുന്നത്തുകൾക്ക് വേണ്ടി മധുവിധു രാവുകളിൽ പുറത്തുപോവാതിരിക്കൽ പുതുമാരന് നിർബന്ധമാണെന്നാണ് ഇമാം നവവി(റ), റാഫിഈ(റ) എന്നിവരുടെ പക്ഷം. എന്നാൽ ഇത്തരം കാര്യങ്ങൾക്ക് പുറത്തു പോകുകയോ പോകാതിരിക്കുകയോ ചെയ്യുന്നതിൽ ഭാര്യമാർക്കിടയിൽ തുല്യത പുലർത്തലും നിർബന്ധമാണ്. അതിനാൽ ഒരു ഭാര്യക്കവകാശപ്പെട്ട രാവിൽ മാത്രം ജമാഅത്തിനോ മറ്റോ പോവുന്നത് കുറ്റകരമാകുന്നു. ഇമാം അദ്റഇ(റ)യും സർകശി(റ)യും ഈ വീക്ഷണത്തെ ഖണ്ഡിച്ചുകൊണ്ട് ധാരാളം പറഞ്ഞിട്ടുണ്ട്.

## പിണക്കം

നല്ല സ്വഭാവത്തോടെ പെരുമാറിയവൾ മുഖം തിരിച്ചു കളയുക, മുഖപ്രസന്നതയോടെ സമീപിച്ചവൾ മുഖം ചുളിച്ചു കളയുക, മൃദുലമായി സംസാരിച്ചവൾ പരുഷമായി സംസാരിക്കുക തുടങ്ങിയ പിണക്കത്തിന്റെ അടയാളങ്ങൾ ഭാര്യയുടെ ഭാഗത്ത് നിന്നും പ്രകടമാവുന്നപക്ഷം ഭർത്താവ് ഭാര്യയെ ഉപദേശിക്കൽ സുന്നത്താണ്. പിണക്കമുണ്ടാവുമെന്ന് ഭയന്നതിനാലാണ് അവളെ ഉപദേശിക്കുന്നത്. പിണക്കമുണ്ടെന്നുറപ്പായാൽ ഉപദേശിക്കുന്നതോടൊപ്പം വേണമെങ്കിൽ അവളുടെ കൂടെയുള്ള ശയനം

1. കന്യകയുടെ ഏഴും അല്ലാത്തവളുടെ മൂന്നും

(مضجعاً) مع وعظها لا في الكلام بل يكره فيه، ويحرم الهجر به ولو لغير الزوجة فوق ثلاثة أيام للخبر الصحيح، نعم إن قصد به ردها عن المعصية واصلاح دينها جاز (وضربها) جوازا ضرباً غير مبرح ولا مدم على غير وجه ومقتل إن أفاد الضرب في ظنه ولو بسوط وعصا، لكن نقل الروياني تعينه بيده أو بمنديل (بنشوز) أي بسببه وإن لم يتكرر خلافاً للمحرر ويسقط بذلك القسم، ومنه امتناعهن إذا دعاهن إلى بيته ولو لاشتغالها لحاجتها لخالفتها، نعم إن عذرت لنحو مرض أو كانت ذات قدر وخفر لم تعتد البروز لم تلزمها إجابته وعليه أن يقسم لها في بيتها، ويجوز له أن يؤدبها على شتمها له.

تتمة: يعصي بطلاق من لم تستوف حقها بعد حضور وقته وإن كان الطلاق رجعياً، قال ابن الرفعة: مالم يكن بسؤالها.

ഉപേക്ഷിക്കുകയും ചെയ്യാം. എന്നാൽ അവളോട് സംസാരം ഒഴിവാക്കൽ കറാഹത്താണ്. ഭാര്യയല്ലാത്തവരോട് പോലും മൂന്ന് ദിവസത്തിലധികം[1] സംസാരമുപേക്ഷിച്ച് പിണങ്ങി നടക്കൽ ഹറാമാണ്. പ്രബലമായ തിരുവചനമാണിതിന്നാധാരം. എന്നാൽ തെറ്റുകളിൽ നിന്ന് പിന്തിരിപ്പിക്കണമെന്ന ഉദ്ദേശത്തോടെയോ അവളുടെ മതബോധം വളർത്തുകയെന്ന ലക്ഷ്യത്തോടെയോ സംസാരമുപേക്ഷിക്കാവുന്നതാണ്.[2]

അടി ഫലവത്താകുമെന്ന് ബോധ്യമുണ്ടെങ്കിൽ മുഖവും മർമ്മവുമല്ലാത്ത സ്ഥലങ്ങളിൽ മാരകമല്ലാത്ത രീതിയിലും രക്തമൊലിക്കാത്ത നിലയിലും അവളെ അടിക്കാവുന്നതാണ്. അനുസരണക്കേടുണ്ടായാൽ ഫലപ്രദമാണെന്ന് തോന്നുന്നുവെങ്കിൽ മേൽ വിധം അടിക്കൽ അനുവദനീയമാണെന്നാണ് ഉദ്ദേശം. പരസ്പരം ശത്രുത വരാതിരിക്കൽ നിബന്ധനയാണ്. ഏതായാലും അടി ഉത്തമമല്ല. ഭാര്യമാരെ അടിക്കുന്നവർ ഉത്തമ സ്വഭാവമുള്ളവരല്ലെന്ന് ഹദീസിലുണ്ട്.

വടിയോ ചാട്ടവാറോ ഉപയോഗിക്കാം. കൈ, ടവ്വൽ എന്നിവ കൊണ്ട് മാത്രമേ അടിക്കാൻ പാടുള്ളൂ എന്നാണ് റൂയാനി ഇമാം ഉദ്ധരിച്ചിട്ടുള്ള അഭിപ്രായം. ഒരു തവണ പിണക്കമുണ്ടായാൽ പോലും അടിക്കാവുന്നതാണ്. ഒന്നിലധികം തവണ പിണക്കമുണ്ടായാൽ മാത്രമാണ് അടിക്കാവുന്നത് എന്നാണ് മുഹർററിന്റെ താത്പര്യം.

പിണക്കം കാരണം അവൾക്ക് വീതിച്ചു നൽകിയ അവകാശം നഷ്ടമാകുന്നതാണ്. അവളുടെ ആവശ്യത്തിനാണെങ്കിൽപോലും ഭർത്താവിന്റെ വീട്ടിലേക്കുള്ള ക്ഷണം നിരസിച്ചാൽ പിണക്കത്തിന്റെ ഇനത്തിലായി ഗണിക്കുന്നതാണ്. കാരണം പ്രസ്തുത സാഹചര്യത്തിൽ അവൾ ഭർത്താവിനോട് അനുസരണക്കേട് കാണിച്ചിരിക്കുന്നു. എന്നാൽ രോഗം മൂലം പ്രയാസമനുഭവിക്കുന്നവളാണെങ്കിലും പ്രതാപം എന്നിവ കൊണ്ട് പുറത്തിറങ്ങി ശീലമില്ലാത്തവളാണെങ്കിലും ഭർത്താവിന്റെ പ്രസ്തുത ക്ഷണം സ്വീകരിക്കേണ്ടതില്ല. പ്രത്യുത അവൾക്ക് വീതിച്ചു നൽകിയ ദിവസം അവളുടെ വീട്ടിൽ ഭർത്താവ് കൂടെ നിൽക്കുകയും വേണം. ഭർത്താവിനെ ചീത്ത പറയുന്ന ഭാര്യയെ അവന് മര്യാദ പഠിപ്പിക്കാവുന്നതാണ്.

## ഖസ്മിന്റെ സമയത്തുള്ള ത്വലാഖ്

തനിക്കർഹതയുള്ള ഊഴമായ ശേഷം പൂർണമായും തന്നോടൊപ്പം ആ സമയം ചിലവഴിക്കാതെ വിവാഹമോചനം നടത്തിയാൽ ഭർത്താവ് കുറ്റക്കാരനാകും. തിരിച്ചെടുക്കാനുതകുന്ന വിവാഹമോചനമാണെങ്കിൽ പോലും അത് നിഷിദ്ധമാണ്. അവൾ ആവശ്യപ്പെട്ടതനുസരിച്ച് ത്വലാഖ് നടന്നാൽ കുറ്റക്കാരനാവുകയില്ലെന്നാണ് ഇബ്നു രിഫ്അതിന്റെ പക്ഷം.

1. *മാതാപിതാക്കൾ ഗുരുവര്യന്മാർ, അമ്പിയാക്കൾ തുടങ്ങിയവരോട് ഒരു നിമിഷം പോലും പിണങ്ങാൻ പറ്റുകയില്ല. - ബുജൈരിമി.*
2. *ഈ കാരണത്താൽ നവീന വാദികളോടും കുറ്റകൃത്യങ്ങൾ ചെയ്യുന്നവരോടും സംസാരം ഉപേക്ഷിക്കാം. രണ്ടുഭാഗത്തും മതത്തിന്റെ ഗുണം ലക്ഷ്യമാക്കുകയും വേണം. - ഫത്ഹുൽ ജവാദ്.*

## (فصل في الخلع)

بضم الخاء من الخَلْع بفتحها وهو النزع لأن كلاً من الزوجين لباس للآخر كما فى الآية، وأصله مكروه وقد يستحب كالطلاق، ويزيد هذا بندبه لمن حلف بالطلاق الثلاث على شيء لا بد له من فعله. قال شيخنا: وفيه نظر لكثرة القائلين بعود الصفة، فالأوجه أنه مباح لذلك لا مندوب وفي شرحي المنهاج والإرشاد له: لو منعها نحو نفقة لتختلع منه بمال ففعلت بطل الخلع ووقع رجعياً كما نقله جمع متقد مون عن الشيخ أبي حامد أو لا بقصد ذلك وقع بائناً، وعليه يحمل ما نقله الشيخان عنه أنه يصح ويأثم بفعله في الحالين وإن تحقق زناها لكن لا يكره الخلع حينئذ.

**(الخلع)** شرعاً **(فرقة بعوض)** مقصود كمية من زوجة أو غيرها راجع **(لزوج)** أو سيده **(بلفظ طلاق أو خلع)** أو مفاداة ولو كان الخلع في رجعية

## പ്രതിഫലം നൽകി വിവാഹമോചനം (ഖുൽഅ്)

ഖൽഅ് എന്ന ധാതുവിൽ നിന്നാണ് ഖുൽഅ് എന്ന ശബ്ദോൽപത്തി. വസ്ത്രം അഴിക്കുക എന്നാണതിന്റെ ഭാഷാർത്ഥം. ഭാര്യാഭർത്താക്കന്മാർ പരസ്പരം വസ്ത്രങ്ങളാണെന്നാണ് ഖുർആനിക ഭാഷ്യം. അതിലൂടെയാണ് പ്രസ്തുത ശബ്ദത്തിന്റെ ഉദയം. ത്വലാഖ് പോലെ തന്നെ അടിസ്ഥാനപരമായി ഖുൽഅ് കറാഹത്താണെങ്കിലും ത്വലാഖ് സുന്നത്താവുന്ന പോലെ ഖുൽഉം സുന്നത്താവുന്നതാണ്.[1] എന്നല്ല, ത്വലാഖ് സുന്നത്തില്ലാത്ത രൂപങ്ങളിലും ഖുൽഅ് സുന്നത്താവാറുണ്ട്. അനിവാര്യമായും നടക്കേണ്ട കാര്യം ചെയ്യുകയില്ലെന്നും ചെയ്താൽ ഭാര്യയുടെ മൂന്ന് ത്വലാഖും പോകുമെന്നും സത്യം ചെയ്ത് പറഞ്ഞ വ്യക്തിക്ക് ത്വലാഖിനേക്കാൾ ഖുൽഅ് സുന്നത്താണ്. ഉദ്യത പ്രസ്താവനയിൽ ഖുൽഅ് സുന്നത്താണെന്ന അഭിപ്രായം പുനഃപരിശോധന നടത്തണമെന്നാണ് ശൈഖുനാ പറഞ്ഞിട്ടുള്ളത്. കാരണം, (ഖുൽഇന് ശേഷം പുനർവിവാഹമുണ്ടാവുകയാണെങ്കിൽ പോലും) നേരത്തെയുള്ള ഗുണം തിരിച്ചുവരുമെന്ന് ധാരാളം പണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. അതിനാൽ, പ്രബലപക്ഷം അനുവദനീയമെന്നതാണ്, സുന്നത്താണെന്നല്ല.

തനിക്ക് പണം നൽകി ഭാര്യ ഖുൽഅ് നടത്താൻ വേണ്ടി അവളുടെ ചെലവും മറ്റും ഭർത്താവ് തടഞ്ഞുവെച്ചു. തന്മൂലം ഖുൽഅ് ചെയ്യാൻ ഭാര്യ ആവശ്യപ്പെട്ടു. എന്നാൽ അതിനെ തുടർന്നുള്ള ഖുൽഅ് അസാധുവാണ്. തിരിച്ചെടുക്കാവുന്ന ത്വലാഖായാണ് അത് പരിഗണിക്കുക. അപ്രകാരം ശൈഖ് അബൂഹാമിദിൽ നിന്ന് ഒരുപറ്റം മുൻഗാമികളായ പണ്ഡിതന്മാർ ഉദ്ധരിച്ചിരിക്കുന്നു.

ശർഹുൽ മിൻഹാജിലും ശർഹുൽ ഇർശാദിലും ഇങ്ങനെ കാണാം: ഭാര്യ ഖുൽഇനാവശ്യപ്പെടണമെന്ന ഉദ്ദേശമില്ലാതെ ചെലവും മറ്റു കാര്യങ്ങളും തടഞ്ഞുവെക്കുകയും ഭാര്യ ഖുൽഇനാവശ്യപ്പെടുകയും ചെയ്താൽ ഖുൽഅ് ശരിയാകുന്നതും പുനർവിവാഹമാവശ്യമായ (ബാഇനായ) ത്വലാഖാവുന്നതുമാണ്. തദ്വിഷയമായി ഖുൽഅ് സാധുവാകുമെന്ന് ഇമാം നവവി(റ)വും റാഫിഈ(റ)വും അബൂഹാമിദിൽ നിന്ന് ഉദ്ധരിച്ചത് ഇപ്രകാരം വ്യാഖ്യാനിക്കപ്പെടേണ്ടതാണ്. അവൾ ആവശ്യപ്പെടുകയെന്ന ലക്ഷ്യത്തോടെയോ അല്ലാതെയോ ചെലവും മറ്റവകാശങ്ങളും മുടക്കിയാൽ അവൻ കുറ്റക്കാരനാകും. ഭാര്യ വ്യഭിചരിച്ചുവെന്ന് തെളിഞ്ഞാൽ പോലും അവളുടെ അവകാശങ്ങൾ മുടക്കൽ കുറ്റകരമാണ്. പക്ഷെ, വ്യഭിചാരം തെളിഞ്ഞാൽ ഖുൽഅ് ചെയ്യൽ കറാഹത്തില്ല.

ഭാര്യയോ ബന്ധപ്പെട്ടവരോ ഭർത്താവിനോ അവന്റെ യജമാനനോ[2] മൂല്യമുള്ള വല്ല പ്രതിഫലവും നൽകി വിവാഹ മോചനം തേടുന്നതാണ് കർമ്മശാസ്ത്രപരമായി ഖുൽഅ്. ശവം പോലും പ്രതിഫലമാകാവുന്നതാണ്. ത്വലാഖ്, ഖുൽഅ്, മുഫാദാത് എന്നീ പദങ്ങളിലൊന്നാണ് ഇതിന്നുപയോഗിക്കേണ്ടത്. ഇദ്ദയിലുള്ള തിരിച്ചെടുക്കാവുന്ന ഭാര്യയെയും ഖുൽഅ് നടത്താവുന്നതാണ്. കാരണം അധിക

1. വൈവാഹിക ജീവിതം ദുസ്സഹമാവുന്ന വിധത്തിലുള്ള സ്വഭാവ ദൂഷ്യം ഉദാഹരണം.
2. ഭർത്താവ് അടിമയാണെങ്കിൽ.

لأنها كالزوجة في كثير من الأحكام **(فلو جرى)** الخلع **(بلا)** ذكر **(عوض)** معها **(بنية التماس قبول)** كأن قال: خالعتك أو فاديتك ونوى التماس قبولها فقبلت **(فمهر مثل)** يجب عليها لاطراد العرف بجريان ذلك بعوض، فإن جرى مع أجنبي طلقت مجاناً كما لو كان معه والعوض فاسد، ولو أطلق فقال: خالعتك ولم ينو التماس قبولها وقع رجعياً وإن قبلت **(وإذا بدأ الزوج بـ)**صيغة **(معاوضة كطلقتك)** أو خالعتك **(بألف فمعاوضة)** لأخذه عوضا فى مقابلة البضع المستحق له، وفيها شوب تعليق لتوقف وقوع الطلاق بها على القبول **(فله رجوع قبل قبولها)** لأن هذا شأن المعاوضات **(وشرط قبولها فورا)** أي في مجلس التواجب بلفظ كقبلت أو ضمنت، أو بفعل كإعطائها

വിഷയങ്ങളിലും അവൾ ഭാര്യയുടെ സ്ഥാനത്താണ്.

ഭാര്യ സ്വീകരിക്കുമെന്നു കരുതി പ്രതിഫലം പറയാതെ അവളുമായി ഖുൽഅ് നടത്തി പ്രസ്തുത ഖുൽഅ് അവൾ സ്വീകരിച്ചാൽ നാട്ടിലെ സാധാരണ മഹ്റിന്റെ തുക പ്രതിഫലമായി നൽകണം. "ഞാൻ നിന്നെ ഖുൽഅ് നടത്തിയിരിക്കുന്നു", "മോചന ദ്രവ്യത്തിനു പകരം നിന്നെ ഞാൻ മോചിപ്പിച്ചു" തുടങ്ങിയ വാചകങ്ങൾ ഉദാഹരണം. പ്രതിഫലം പറഞ്ഞ് ഖുൽഅ് പതിവുള്ളതിനാൽ പറഞ്ഞില്ലെങ്കിൽ സാധാരണ മഹ്ർ അതിന്റെ സ്ഥാനത്തു നിൽക്കും.

പ്രതിഫലം പറയാതെ അന്യവ്യക്തിയുമായി ഭാര്യയുടെ ഖുൽഅ് നടത്തിയാൽ പ്രതിഫലം നൽകാതെ വിവാഹ മോചിതയാകുന്നതാണ്. അന്യ വ്യക്തിയുമായി നടന്ന ഖുൽഇലെ പ്രതിഫലം അസാധുവാണെങ്കിലും അവൾക്ക് പ്രതിഫലം നൽകേണ്ടതില്ല.

പ്രതിഫലം പറയാതെയും അവൾ തന്റെ ഖുൽഅ് സ്വീകരിക്കണമെന്ന് ഉദ്ദേശിക്കാതെയും "ഞാൻ നിന്നെ ഖുൽഅ് ചെയ്തിരിക്കുന്നു" എന്ന് പറഞ്ഞാൽ മടക്കിയെടുക്കാവുന്ന ത്വലാഖായാണ് അത് ഗണിക്കപ്പെടുക. അവൾ സ്വീകരിച്ചാൽ പോലും അത് ഖുൽആവുകയില്ല.

## മുആവളത്

ആയിരം രൂപ പ്രതിഫലമായി നിന്നെ ഞാൻ വിവാഹമോചനം നടത്തി, നിന്നെ ഞാൻ ഖുൽഅ് നടത്തി തുടങ്ങി പ്രതിഫലാർത്ഥം പറയുന്ന വാചകങ്ങൾ ഉപയോഗിച്ചു ഭാര്യയെ പ്രഥമമായി[1] അഭിസംബോധന ചെയ്യുന്നതാണ് 'മുആവളത്'. തനിക്കർഹമായ സ്ത്രീലൈംഗികാവയവത്തിന് പകരമായി പ്രതിഫലം സ്വീകരിക്കുന്നുവെന്നതാണ് മുആവളതെന്ന നാമകരണത്തിന്നാധാരം. മുആവളതിലൂടെയുള്ള വിവാഹ മോചനം ഭാര്യ സ്വീകരിക്കുന്നതിനെ ആശ്രയിച്ചു നിൽക്കുന്നതിനാൽ ഉപാധി നിശ്ചയമെന്ന ഒരു കലർപ്പ് അതിലുണ്ട്. മുആവളതിടപാട് ഭാര്യ സ്വീകരിക്കുന്നതിന് മുമ്പ് ഭർത്താവിന് ഇടപാടിൽ നിന്ന് പിന്മാറാവുന്നതാണ്. സ്വീകരിക്കുന്നതിന് മുമ്പ് പിന്മാറാമെന്നതാണ് മുആവളതിന്റെ ശൈലി.

മുആവളതിന്റെ വാചകം പറഞ്ഞ സദസ്സിൽ വെച്ച് തന്നെ ഉടനെ അതിനെ സ്വീകരിക്കൽ ശർത്വാകുന്നു. 'ഞാൻ സ്വീകരിച്ചു', 'ഞാൻ ഏറ്റെടുത്തു' തുടങ്ങിയവ സ്വീകാര്യ വാചകങ്ങളാണ്. ആയിരമെടുത്ത് ഭർത്താവിന് അവൾ കൈമാറുക പോലുള്ള പ്രവർത്തനം അവളുടെ പക്കൽ നിന്നുള്ള സ്വീകരണമാവും. ഇപ്രകാരം സൂക്ഷ്മ ജ്ഞാനികളായ ഒരു സംഘം പണ്ഡിതന്മാർ പ്രസ്താവിച്ചിരിക്കുന്നു. അവൻ മുആവളത് വാചകം പറയുന്നതിനും അവൾ സ്വീകരിക്കുന്നതിനുമിടയിൽ ദീർഘസമയമോ സംസാരമോ ഉണ്ടാവുന്നപക്ഷം മുആവളത് സാധുവാകുന്നതല്ല. ആയിരം രൂപക്ക് പകരം നിന്റെ മൂന്ന് ത്വലാഖും ചൊല്ലിയെന്ന് ഭർത്താവ് ഭാര്യയോട് പറഞ്ഞു. ആയിരം രൂപക്ക് പകരം ഒരു ത്വലാഖ് ഞാൻ സ്വീകരിച്ചുവെന്ന് ഭാര്യ ഭാർത്താവിനോട് പ്രതിവചിച്ചു. അപ്പോൾ ഭർത്താവിന് ആയിരം കൊടുക്കൽ നിർബന്ധമായി. മൂന്ന് ത്വലാഖും സംഭവിക്കുകയും ചെയ്തു.

1. ഭാര്യയിൽ നിന്ന് അഭ്യർത്ഥനയില്ലാതെ.

الألف على ما قاله جمع محققون، فلو تخلل بين لفظه وقبولها زمن أو كلام طويل لم ينفذ، ولو قال: طلقتك ثلاثاً بألف، فقبلت واحدة بألف فتقع الثلاث وتجب الألف، فإذا بدأت الزوجة بطلب طلاق كطلقني بألف أو إن طلقتني فلك عليّ كذا فأجابها الزوج فمعاوضة من جانبها فلها رجوع قبل جوابه لأن ذلك حكم المعاوضات، ويشترط الطلاق بعد سؤالها فورا فإن لم يطلقها فورا كان تطليقه لها ابتداء للطلاق. قال الشيخ زكريا: لو ادعى أنه جواب وكان جاهلاً معذورا صدق بيمينه **(أو بدأ بـ)**صيغة **(تعليق)** في إثبات **(كمتى)** أو اي حين **(أعطيتني كذا فانت طالق)** فتعليق لاقتضاء الصيغة له **(فلا)** طلاق إلاّ بعد تحقق الصفة ولا **(رجوع له)** عنه قبل الصفة كسائر التعليقات **(ولا يشترط)** فيه **(قبول)** لفظا **(ولا**

ത്വലാഖാവശ്യപ്പെട്ട് ഭർത്താവിനോട് പ്രഥമമായി ഭാര്യ അഭിസംബോധന നടത്തുകയും ഭർത്താവ് സ്വീകരിക്കുകയും ചെയ്യുന്ന രൂപം ഭാര്യയുടെ ഭാഗത്ത് നിന്നുള്ള മുആവളതാണ്. അവൻ മറുപടി പറയുന്നതിന് മുമ്പ് അവൾക്ക് പിൻമാറാവുന്നതാണ്. മുആവളതിന്റെ ശൈലി അപ്രകാരമാണെന്നത് സുവിദിതമാണ്. 'എന്നെ ആയിരത്തിന് പകരം ത്വലാഖ് ചൊല്ലൂ' എന്നെ ത്വലാഖ് ചൊല്ലിയാൽ നിശ്ചിത സംഖ്യ നിങ്ങൾക്ക് നൽകാം എന്നീ വാചകങ്ങൾ ഇത്തരം മുആവളതിനുദാഹരണമാണ്. പ്രസ്തുത മുആവളതിന്റെ സദസ്സിൽ വെച്ച് അവൾ ആവശ്യപ്പെട്ട ഉടനെ ത്വലാഖ് ചൊല്ലണം. അല്ലാത്ത പക്ഷം, അവൾ ആവശ്യപ്പെടാതെ സ്വേഷ്ടപ്രകാരം അവൻ ത്വലാഖ് ചൊല്ലിയതിനു സമാനമാണ്. ഉടനെ ത്വലാഖ് ചൊല്ലണമെന്നറിവില്ലാത്തവനും ഒഴികഴിവുള്ളവനുമായ ഒരു വ്യക്തി, തന്റെ ത്വലാഖ് അവൾ ആവശ്യപ്പെട്ടതനുസരിച്ചാണെന്ന് വാദിക്കുന്നപക്ഷം തന്റെ വാദം സത്യമാണെന്ന് അവൻ സത്യം ചെയ്തു പറയുകയാണെങ്കിൽ അവന്റെ വാദം അംഗീകൃതമാകും. ശൈഖ് സകരിയ്യ(റ) അപ്രകാരം പറഞ്ഞിട്ടുണ്ട്.

നിഷേധ രൂപത്തിലല്ലാതെ[1] ഉപാധിവെച്ചുള്ള പദമുപയോഗിച്ച് വിവാഹ മോചനാർത്ഥം ഭാര്യയോടുള്ള ഭർത്താവിന്റെ അഭിസംബോധനയാണ് തഅ്ലീഖ്. തഅ്ലീഖ് (ഉപാധി) എന്ന പദം സൂചിപ്പിക്കുന്നതുപോലെ ഉപാധിവെച്ചുള്ള ഇടപാടാണത്. നീ എപ്പോഴെങ്കിലും അഥവാ ഏതെങ്കിലും സമയത്ത് ഈ സംഖ്യ നൽകുകയാണെങ്കിൽ നീ വിവാഹ മോചിതയാണെന്ന് ഭർത്താവ് ഭാര്യയോട് പറയുന്നതാണ് തഅ്ലീഖിന്റെ രൂപം. ഭർത്താവിന്റെ വാചകത്തിന്റെ സ്വഭാവം തഅ്ലീഖാണല്ലോ. ഉപാധി സംഭവിച്ചാൽ മാത്രമേ ത്വലാഖ് സംഭവിക്കുകയുള്ളൂ. മറ്റുള്ള തഅ്ലീഖ് ഇടപാടുകളിലുള്ളത് പോലെ ഈ തഅ്ലീഖിലും ഉപാധി വെച്ച കാര്യം നടക്കും മുമ്പ് പിൻവാങ്ങാവുന്നതല്ല. നിശ്ചിത ഉപാധി വെച്ച ത്വലാഖിൽ ഉടനെ സ്വീകരിക്കുന്ന പദമുച്ചരിക്കണമെന്നോ ഉപാധി നിശ്ചയിച്ച വസ്തു നൽകണമെന്നോ നിബന്ധനയില്ല. തഅ്ലീഖിന്റെ വാചകം പറയുന്ന സദസ്സിൽ നിന്ന് വേർപിരിഞ്ഞതിന് ശേഷമാണെങ്കിൽ പോലും നിശ്ചയിച്ച വസ്തു നൽകിയാൽ ഇടപാട് സാധുവാകുന്നതാണ്. കാരണം ഏതു സമയവും വസ്തു നൽകിയാൽ മതിയെന്ന് തഅ്ലീഖിന്റെ പദം വ്യക്തമായി അറിയിക്കുന്നു. നീ എന്നെ ത്വലാഖ് ചൊല്ലിയാൽ ഈ തുക ഞാൻ നൽകുമെന്ന ഭാര്യയുടെ അഭ്യർത്ഥന ഉടനെ സ്വീകരിച്ചാൽ മാത്രമാണ് ത്വലാഖ് നടക്കുക. ഭാര്യയുടെ ഭാഗത്തുള്ള മുആവളത് പ്രസ്തുത ഇടപാടിൽ മികച്ചു നിൽക്കുന്നു എന്നതാണ് കാരണം. അപ്പോൾ ത്വലാഖ് ഉടനെ ചൊല്ലാതിരുന്നാൽ അവൻ സ്വേഷ്ടാനുസാരം ത്വലാഖ് ചൊല്ലിയതായാണ് പരിഗണിക്കുക. ഇഷ്ടമനുസരിച്ച് ത്വലാഖ് ചൊല്ലാൻ അവൻ ഏതു സമയത്തും കഴിവുള്ളവനാണ്.

നിഷേധ രൂപത്തിലുള്ള തഅ്ലീഖാണെങ്കിൽ ഉടനെ ത്വലാഖ് നഷ്ടപ്പെടുന്നതാണ്. അഥവാ ഉപാധിയായി നിശ്ചയിച്ച വസ്തു കൊടുക്കാൻ കഴിയുന്ന സമയം കഴിഞ്ഞതിന്ന് ശേഷവും കൊടുത്തിട്ടില്ലെങ്കിൽ ത്വലാഖ് നടക്കുന്നതാണ്. 'നീ ആയിരം തന്നിട്ടില്ലെങ്കിൽ നീ വിവാഹ മോചിതയാണ്' എന്നീ വാചകമാണ് നിഷേധാത്മക തഅ്ലീഖിന്റെ രൂപം.

1 "നീ നൽകുകയാണെങ്കിൽ" പോലുള്ള വാചകം. "നൽകിയില്ലെങ്കിൽ" എന്നിങ്ങനെയുള്ളത് നിഷേധ രൂപമാണ്.

**إعطاء فورا)** بل يكفي الإعطاء ولو بعد أن تفرقا عن المجلس لدلالته على استغراق كل الأزمنة منه صريحاً، وإنما وجب الفور في قولها متى طلقتني فلك كذا لأن الغالب على جانبها المعاوضة، فإن لم يطلقها فورا حمل على الابتداء لقدرته عليه، أما إذا كان التعليق في النفي كمتى لم تعطيني ألفاً فأنت طالق فللفور فتطلق بمضي زمن يمكن فيه الإعطاء فلم تعطه **(وشرط فور)** أي الإعطاء في مجلس التواجب بأن لا يتخلل كلام أو سكوت طويل عرفاً من حرة حاضرة أو غائبة علمته **(في إن)** أو إذا **(أعطيتني)** كذا فأنت طالق لأنه مقتضى اللفظ مع العوض، وخولف في نحو متى لصراحتها في جواز التأخير لكن لا رجوع له عنه قبله ولا يشترط القبول لفظاً.

تنبيه: الإبراء فيما ذكر كالإعطاء، ففي «إن أبرأتني» لا بد من إبرائها فورا براءة صحيحة عقب علمها وإلاّ لم يقع، وإفتاء بعضهم بأنه يقع في الغائبة مطلقاً لأنه لم يخاطبها بالعوض بعيد مخالف لكلامهم، ولو قال: إن أبرأتني فأنت وكيل في طلاقها فأبرأته برئ ثم الوكيل مخير فإن طلق وقع رجعياً

"നീ എനിക്ക് നിശ്ചിത തുക തന്നാൽ നീ വിവാഹ മോചിതയാണ്" എന്ന് ഭർത്താവ് പറഞ്ഞ ഉടനെ അതേ സദസ്സിൽ വെച്ച് ഉപാധിയായി നിശ്ച യിച്ച വസ്തു ഭാര്യ കൈമാറുകയാണെങ്കിൽ അത് ത്വലാഖാവുന്നതാണ്. അപ്പോൾ സാധാരണ ഗതി യിൽ ദീർഘമായ സംസാരവും മൗനവും ഭാര്യാ ഭർത്താക്കന്മാരുടെ ഇടപാട് വാചകങ്ങൾക്കിടയിൽ വരാത്ത നിലക്ക് ഭാര്യ കൊടുത്തിരിക്കണം.[1] ഭർത്താവിന്റെ സാന്നിധ്യത്തിലുള്ളവളാണെങ്കിലും അവൻ നിശ്ചയിച്ച ഉപാധി അറിഞ്ഞവളാണെങ്കിലും അവൾ സ്വതന്ത്ര സ്ത്രീയാണെങ്കിൽ വിവാഹമോ ചനം നേടാൻ ഉടനെ നൽകൽ നിർബന്ധമാണ്. ഉപാധി വെച്ചതായ വാചകം വേഗതയെ കുറിക്കുന്ന താണ് കാരണം. എന്നാൽ ഏത് സമയത്ത് നൽകി യാലും മതിയെന്ന് കുറിക്കുന്ന 'എപ്പോഴെങ്കിലും' പോലുള്ള പദങ്ങളാണവൻ പറഞ്ഞതെങ്കിൽ ത്വലാഖ് നേടാൻ ഉടനെ വസ്തു നൽകണമെന്നില്ല. പക്ഷെ ഉപാധി നിശ്ചയിച്ച വസ്തു നൽകുന്നതിന് മുമ്പ് പ്രസ്തുത വാചകത്തിൽ നിന്ന് ഭർത്താവിന് പിന്മാറാവുന്നതല്ല. ഭാര്യ സ്വീകരിക്കുന്നത് വാചകം കൊണ്ടു തന്നെയാവണമെന്നുമില്ല.

## ബാധ്യത ഒഴിവാക്കി കൊടുക്കൽ

മുകളിൽ പറഞ്ഞ രൂപങ്ങളിൽ പ്രതിഫലം കൊടുത്ത് വിവാഹ മോചനം നേടുന്നതിന് സമാന മാണ് ബാധ്യത ഒഴിവാക്കിക്കൊടുത്ത് വിവാഹമോ ചനം നേടുന്നത്. "എന്നെ (പ്രത്യേക ബാധ്യതയിൽ നിന്ന്) അവൾ ഒഴിവാക്കിയാൽ (അവൾ വിവാഹമോ ചിതയാണ്)" എന്ന് ഭർത്താവ് പറഞ്ഞതറിഞ്ഞയുടൻ (പ്രസ്തുത ബാധ്യതയിൽ നിന്ന്) അവൾ അവനെ നിബന്ധനകളൊത്ത[2] നിലയിൽ ഒഴിവാക്കി കൊടുത്താൽ അവൾ വിവാഹ മോചിതയാകുന്നതാണ്. ഉടനെ ഒഴിവാക്കിയില്ലെങ്കിലും ഒഴിവാക്കുന്നതിനുള്ള നിബന്ധനകളൊത്തിട്ടില്ലെങ്കിലും അവളുടെ ത്വലാഖ് നടക്കുകയില്ല. തന്റെ സന്നിധിയിലില്ലാത്ത ഭാര്യയോടാണ് ബാധ്യത ഒഴിവാക്കാൻ ഭർത്താവ് പറഞ്ഞ തെങ്കിൽ ഉടനെ അവൾ ബാധ്യത ഒഴിവാക്കിയില്ലെങ്കിൽ പോലും വിവാഹ മോചിതയാവുന്നതാണെന്ന് ചില പണ്ഡിതന്മാർ ഫത്‌വ നൽകിയിട്ടുണ്ട്. പ്രതിഫലം കൊണ്ട് അവളെ സംബോധന ചെയ്തിട്ടില്ല എന്നതാണ് ആ പണ്ഡിതന്മാരുടെ ന്യായീകരണം. എന്നാൽ പ്രസ്തുത ഫത്‌വ യാഥാർത്ഥ്യത്തിൽ നിന്ന് വിദൂരവും കർമശാസ്ത്ര പണ്ഡിതന്മാരുടെ വാക്കുകൾക്കു നിരക്കാത്തതുമാണ്.

"(നിശ്ചിത ബാധ്യതയിൽ നിന്ന്) അവൾ എന്നെ ഒഴിവാക്കിയാൽ അവളെ ത്വലാഖ് ചൊല്ലാൻ ഞാൻ നിന്നെ ഏൽപ്പിച്ചിരിക്കുന്നു" എന്ന് ഭർത്താവ് ഒരു വ്യക്തിയോട് പറഞ്ഞു. അതറിഞ്ഞയുടൻ അവൾ അവന്റെ ബാധ്യത ഒഴിവാക്കിക്കൊടുത്തു. എന്നാൽ ഭർത്താവ് പ്രസ്തുത ബാധ്യതയിൽ നിന്ന് ഒഴിവാ കുന്നതാണ്. ത്വലാഖ് ചൊല്ലുന്നതും ചൊല്ലാതിരിക്കുന്നതും ഏൽപിക്കപ്പെട്ട വ്യക്തിയുടെ ഇഷ്ടത്തിന നുസരിച്ചാണ് നടക്കുക. അവൻ ത്വലാഖ് ചൊല്ലിയാൽ പോലും മടക്കിയെടുക്കാവുന്ന ത്വലാഖായാണ്

1. ഉപാധിവെച്ച വസ്തു കൊടുക്കാൻ കഴിയുന്ന സമയം കഴിഞ്ഞുപോകുന്നതിനു മുമ്പ് കൊടുക്കുക എന്നാണുദ്ദേശ്യം.
2. നിബന്ധനകൾ ശേഷം വിശദീകരിക്കുന്നുണ്ട്.

لأن الابراء وقع في مقابلة التوكيل، ومن علق طلاق زوجته بإبرائها إياه من صداقها لم يقع عليه إلاّ إن وجدت براءة صحيحة من جميعه فيقع بائناً بأن تكون رشيدة وكل منهما يعلم قدره ولم تتعلق به زكاة خلافاً لما أطال به الريمي أنه لا فرق بين تعلقها به وعدمه وإن نقله عن المحققين، وذلك لأن الإبراء لا يصح من قدرها، وقد علق بالإبراء من جميعه فلم توجد الصفة المعلق عليها، وقيل: يقع بائناً بمهر المثل. ولو أبرأته ثم ادّعت الجهل بقدره فإن زوجت صغيرة صدقت بيمينها أو بالغة ودل الحال على جهلها به لكونها مجبرة لم تستأذن فكذلك وإلاّ صدق بيمينه. ولو قال: إن أبرأتني من مهرك فأنت طالق بعد شهر فابرأته برئ مطلقاً، ثم إن عاش إلى مضي الشهر طلقت وإلاّ فلا وفي الأنوار في ابرأتك من مهري بشرط أن تطلقني فطلق وقع ولا يبرأ، لكن الذي في الكافي وأقره البلقيني وغيره في ابرأتك من صداقي بشرط الطلاق أو على أن تطلقني تبين ويبرأ بخلاف إن طلقت ضرتي فأنت بريء من صداقي فطلق الضرة وقع الطلاق ولا براءة. قال شيخنا: والمتجه

പരിഗണിക്കുക. കാരണം, ബാധ്യതയിൽ നിന്നൊഴിവാക്കൽ വക്കാലത്തിനു പകരമായാണുണ്ടായത്.

അവൾക്ക് ലഭിക്കാനുള്ള മഹ്ർ തുക ഒഴിവാക്കി തരുകയാണെങ്കിൽ ഭാര്യ വിവാഹമോചിതയാകുമെന്ന് ഭർത്താവ് ഉപാധിവെച്ചു. എന്നാൽ നിബന്ധനകളൊത്ത നിലയിൽ സാധുവായ നിലക്ക് മുഴുവൻ മഹ്റും ഒഴിവാക്കി കൊടുക്കുകയാണെങ്കിൽ മാത്രമാണ് അവൾ വിവാഹമോചിതയാവുന്നത്. മുഴുവൻ മഹ്റും ഒഴിവാക്കിയത് കാരണം അവൾ തിരിച്ചെടുക്കാൻ പറ്റാത്ത വിധം മോചിതയാവുന്നതാണ്.

## ഒഴിവാക്കി കൊടുക്കാനുള്ള നിബന്ധനകൾ

ഭാര്യ പ്രായപൂർത്തിയും ബുദ്ധിയും വിവേകവുമുള്ളവളുമാവുക, ഭാര്യ ഭർത്താക്കന്മാർ രണ്ടുപേരും മഹ്റിന്റെ തുക അറിയുക, പ്രസ്തുത മഹ്റിൽ സകാത് നിർബന്ധമാവാതിരിക്കുക തുടങ്ങിയവ ബാധ്യത ഒഴിവാക്കി കൊടുക്കാൻ അനിവാര്യമായ നിബന്ധനകളാണ്. മഹ്ർ തുകയിൽ സകാത് നിർബന്ധമായാലും ഇല്ലെങ്കിലും ത്വലാഖ് നടക്കുമെന്ന് റൈമി വിശദീകരിച്ച് പറഞ്ഞിട്ടുണ്ട്. പ്രഗത്ഭമതികളായ ഒരു പറ്റം പണ്ഡിതന്മാരിൽ നിന്നും ഇപ്രകാരം ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷെ റൈമിയുടെയും ഈ പണ്ഡിതന്മാരുടെയും അഭിപ്രായം അപ്രബലമാണ്. കാരണം, സകാത് വിഹിതം ഒഴിവാക്കി കൊടുക്കൽ സാധുവല്ല.

മഹ്ർ മുഴുവൻ ഒഴിവാക്കി കൊടുക്കണമെന്നാണ് ഭർത്താവ് നിബന്ധന വെച്ചത്. പക്ഷെ, സകാത് നിർബന്ധമായ മഹ്ർ ഉപാധിയിലുള്ളത് പോലെ ഒഴിവാക്കി കൊടുക്കാൻ സാധിക്കുകയില്ല. പ്രസ്തുത സാഹചര്യത്തിൽ, മഹ്ർ പൂർണമായും ഒഴിവാക്കാത്ത കാരണത്താൽ അവൾ വിവാഹ മോചിതയാവുകയില്ല. മഹ്ർ തുകയിൽ സകാത് നിർബന്ധമാവുന്ന പക്ഷം, സാധാരണ മഹ്റിനു പകരമായി ബാഇനായ -മടക്കി എടുക്കാൻ പറ്റാത്ത- ത്വലാഖ് സംഭവിക്കുമെന്ന മൂന്നാമതൊരഭിപ്രായമുണ്ട്.

ഭാര്യ ഭർത്താവിന് മഹ്ർ ഒഴിവാക്കി കൊടുക്കുകയും പിന്നീട് അതെത്രയെന്ന് തനിക്കറിയില്ലെന്ന് വാദിക്കുകയും ചെയ്താൽ വിവാഹാവസരം അവൾ പ്രായം തികയാത്തവളാണെങ്കിൽ, സത്യം ചെയ്യുന്ന പക്ഷം അവളുടെ വാദം സ്വീകാര്യമാകും. പ്രായപൂർത്തിയായവളെ അവളുടെ സമ്മതം കൂടാതെ[1] നികാഹ് ചെയ്തു കൊടുത്തതു നിമിത്തം അവൾക്ക് മഹ്ർ തുക വ്യക്തമായി അറിയില്ലെന്ന് സാഹചര്യത്തെളിവ് മൂലം ബോധ്യമാവുന്ന പക്ഷം അവൾ സത്യം ചെയ്താൽ അവളുടെ വാദം സ്വീകരിക്കപ്പെടും. അല്ലാത്തപക്ഷം ഭർത്താവിനെ സത്യം ചെയ്യിച്ച് അംഗീകരിക്കുന്നതാണ്.

നിനക്ക് ലഭിക്കാനുള്ള മഹ്ർ ഒഴിവാക്കി തരുകയാണെങ്കിൽ ഒരു മാസം കഴിഞ്ഞ് നീ വിവാഹമോചിതമാവുമെന്ന് ഭർത്താവ് പറഞ്ഞു. അവൾ മഹ്ർ ഒഴിവാക്കി കൊടുത്താൽ നിരുപാധികം അവൻ മഹ്ർ തുകയിൽ നിന്നും ഒഴിവായി. തദനന്തരം ഒരു മാസം അവൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ അവൾ (തി

1. അതിന്നർഹതയുള്ള പിതാവോ പിതാമഹനോ.

ما في الأنوار لأن الشرط المذكور متضمن للتعليق.

فروع: لو قال: إن أبرأتني عن صداقك أطلقك فأبرأت فطلق برئ وطلقت ولم تكن مخالعة، ولو قالت طلقني وأنت بريء من مهري فطلقها بانت به لأنها صيغة التزام، أو قالت: إن طلقتني فقد أبرأتك أو فأنت بريء من صداقي فطلقها بانت بمهر المثل على المعتمد لفساد العوض بتعليق الإبراء. وأفتى أبو زرعة فيمن سأل زوج بنته قبل الوطء أن يطلقها على جميع صداقها والتزم به والدها فطلقها واحتال من نفسه على نفسه لها وهي محجورته بأنه خلع على نظير صداقها في ذمة الأب، نعم شرط صحة هذه الحوالة ان يحيله الـــزوج لبنته اذلابد فيها من إيجاب وقبول، ومـــع ذلك لا تصح إلاّ في نصف ذلك لسقوط نصف صداقها عليه ببينونتها منه، فيبقى للزوج على الأب نصفه لأنه لما سأله بنظير

രിച്ചെടുക്കാൻ കഴിയാത്ത) വിവാഹ മോചിതയാവുന്നതാണ്. ഒരു മാസം കഴിയുന്നതിന് മുമ്പ് ഭർത്താവ് മരിച്ചാൽ അവൾ വിവാഹമോചിതയാവുകയില്ല.

"എന്നെ ത്വലാഖ് ചൊല്ലണമെന്ന വ്യവസ്ഥയിൽ എന്റെ മഹ്ർ താങ്കൾക്ക് ഒഴിവാക്കി തന്നിരിക്കുന്നു" എന്ന് ഭാര്യ പറയുകയും അതനുസരിച്ച് ഭർത്താവ് ത്വലാഖ് ചൊല്ലുകയും ചെയ്താൽ ത്വലാഖ് നടക്കുന്നതാണ്. പക്ഷെ മഹ്ർ അവന്റെ ബാധ്യതയിൽ നിന്ന് ഒഴിവാകുകയില്ല എന്ന് അൻവാറിലുണ്ട്. എന്നാൽ "എന്നെ ത്വലാഖ് ചൊല്ലുകയാണെങ്കിൽ എന്റെ മഹ്ർ ഒഴിവാക്കി തന്നിരിക്കുന്നു" എന്ന പ്രസ്താവനയിൽ അവൾ തിരിച്ചെടുക്കാനാവാത്ത ത്വലാഖ് നേടുന്നതും മഹ്റിൽ നിന്ന് ഒഴിവാകുന്നതുമാണെന്ന് കാഫിയിൽ പറയുന്നു. ഇമാം ബുൽബൈനി(റ)യും മറ്റും അതംഗീകരിച്ചിട്ടുണ്ട്. "എന്റെ സഹകളത്രത്തെ ത്വലാഖ് ചൊല്ലിയാൽ നിങ്ങൾ എന്റെ മഹ്റിൽ നിന്നും മുക്തനാണ്" എന്ന് ഭാര്യ പറഞ്ഞതടിസ്ഥാനമാക്കി ഭർത്താവ് ത്വലാഖ് ചൊല്ലിയാൽ ത്വലാഖ് സംഭവിക്കുകയും മഹ്ർ ഒഴിവാകാതെ ശേഷിക്കുകയും ചെയ്യുമെന്നും ഇമാം ഖവാറസ്മി(റ)യുടെ കാഫീ എന്ന ഗ്രന്ഥത്തിൽ പറയുന്നുണ്ട്. ത്വലാഖ് ചൊല്ലണമെന്ന നിബന്ധന ഉപാധിയെ കുറിക്കുന്നതിനാൽ അൻവാറിലുള്ളതാണ് ന്യായയുക്തമെന്ന് ശൈഖുനാ അഭിപ്രായപ്പെട്ടിട്ടുണ്ട്.

## ത്വലാഖിനുവേണ്ടി മഹ്ർ ഒഴിവാക്കിയാൽ

"നീ എന്നെ മഹ്റിൽ നിന്ന് ഒഴിവാക്കി തരുകയാണെങ്കിൽ ഞാൻ വിവാഹ മോചനം നടത്തുന്നതാണ്" എന്ന് ഭർത്താവ് പറഞ്ഞു. തദടിസ്ഥാനത്തിൽ ഭാര്യ മഹ്ർ ഒഴിവാക്കി കൊടുത്തു. അനന്തരം അവൻ ത്വലാഖ് ചൊല്ലിയാൽ മഹ്റിൽ നിന്ന് ഒഴിവാകുമെങ്കിലും (മടക്കിയെടുക്കാവുന്ന) ത്വലാഖായാണ് അത് പരിഗണിക്കുക. ഖുൽആയി പരിഗണിക്കപ്പെടുകയില്ല.[1]

"എന്നെ ത്വലാഖ് ചൊല്ലൂ നീ എന്റെ മഹ്റിൽ നിന്നും ഒഴിവായവനാണ്" എന്ന് പറഞ്ഞ ഭാര്യയെ അവൻ ത്വലാഖ് ചൊല്ലിയാൽ പ്രസ്തുത മഹ്ർ പ്രതിഫലമായി തിരിച്ചെടുക്കാനാവാത്ത ത്വലാഖ് നേടുന്നതാണ്. ഏറ്റെടുക്കലിനെ കുറിക്കുന്ന പ്രയോഗമാണത് എന്നതാണു കാരണം. "നീ ത്വലാഖ് ചൊല്ലുകയാണെങ്കിൽ ഞാൻ നിന്നെ മഹ്റിൽ നിന്ന് ഒഴിവാക്കിയിരിക്കുന്നു" എന്നോ "നീ മഹ്റിൽ നിന്ന് ഒഴിവായവനാണ്" എന്നോ ഭാര്യ പറഞ്ഞു. അപ്പോൾ അവളെ അവൻ ത്വലാഖ് ചൊല്ലിയാൽ പ്രബലാഭിപ്രായമനുസരിച്ച് സാധാരണ മഹ്ർ നൽകണം. തിരിച്ചെടുക്കാനാവാത്ത നിലയിൽ അവളുടെ ത്വലാഖ് നടക്കുന്നതാണ്. ഒഴിവാക്കി കൊടുക്കുന്നതിനെ ഉപാധി വെച്ചത് കാരണം പ്രതിഫലം അസാധുവാണ്. അപ്പോൾ സാധാരണ മഹ്ർ നിർബന്ധമായി.

തന്റെ മകളുടെ മഹ്ർ മുഴുവൻ ഒഴിവാക്കി തരാമെന്നും ഞാൻ അത് ഏറ്റെടുത്തിരിക്കുന്നുവെന്നും അതിന് പകരം മകളെ ത്വലാഖ് ചൊല്ലണമെന്നും സംഭോഗത്തിന് മുമ്പ് ഭാര്യാപിതാവ് ഭർത്താവിനോട് ആവശ്യപ്പെട്ടു. തുടർന്ന് അവൻ അവളെ ത്വലാഖ് ചൊല്ലി. അവൾ സാമ്പത്തിക കൈമാറ്റങ്ങൾക്കർഹ

1. *വാഗ്ദാന രൂപത്തിൽ പറയുന്നതാണു കാരണം.*

الجميع في ذمته فاستحقه والمستحق على الزوج النصف لا غير، فطريقه أن يسأله الخلع بنظير النصف الباقي لمحجورته لبراءته حينئذ بالحوالة عن جميع دين الزوج انتهى.

قال شيخنا: وسيعلم مما يأتي أن الضمان يلزمه به مهر المثل فالالتزام المذكور مثله وإن لم توجد حوالة، ولو اختلع الأب أو غيره بصداقها أو قال: طلقها وأنت بريء منه وقع رجعياً ولا يبرأ من شيء منه، نعم إن ضمن له الأب أو الأجنبي الدرك أو قال علي ضمان ذلك وقع بائناً بمهر المثل على الأب أو الأجنبي، ولو قال لأجنبي سل فلاناً أن يطلق زوجته بألف اشترط في لزوم الألف أن يقول علي بخلاف سل زوجي أن يطلقني على كذا فإنه توكيل وإن لم تقل عليّ، ولو قال: طلق زوجتك على أن أطلق زوجتي ففعلا بانتا لأنه خلع غير

തയില്ലാത്തവൾ[1] ആയിരിക്കെ അവൾക്ക് നൽകേണ്ട മഹ്ർ പിതാവ് ഏറ്റെടുത്താൽ ഏറ്റെടുത്ത മഹ്ർ പ്രതിഫലമായുള്ള ഖുൽആയാണ് ഭർത്താവിന്റെ ത്വലാഖിനെ പരിഗണിക്കുക എന്ന് അബു സർഅ(റ) ഫത്വ നൽകിയിട്ടുണ്ട്. പക്ഷെ മകളുടെ മഹ്ർ ഏറ്റെടുത്ത ഇടപാട് സാധുവാകാൻ "ഏറ്റെടുത്തു, സ്വീകരിച്ചു" എന്നതിനെ കുറിക്കുന്ന വാചകങ്ങൾ അനിവാര്യമാണ്. "താങ്കളുടെ മകൾക്ക് ഞാൻ നൽകാനുള്ള മഹ്ർ താങ്കളെ ഏൽപിച്ചിരിക്കുന്നു" എന്ന് ഭർത്താവും "ഞാൻ അത് സ്വീകരിച്ചു" എന്ന് പിതാവും പറയുന്നതാണ് പ്രസ്തുത വാചകങ്ങൾ. എന്നാൽ പകുതി മഹ്റിൽ മാത്രമാണ് പിതാവിന്റെ ഏറ്റെടുക്കൽ സാധുവാകുന്നത്. സംഭോഗത്തിന് മുമ്പ് അവൾ വിവാഹമോചനം നേടിയതിനാൽ പകുതി മഹ്ർ ഭർത്താവിന്റെ ബാധ്യതയിൽ നിന്ന് ഒഴിവായിരിക്കുന്നു എന്നതാണ് കാരണം. അതിനാൽ പകുതി മഹ്റിന്റെ തുക പിതാവ് ഭർത്താവിന് നൽകേണ്ടതാണ്. മുഴുവൻ മഹ്ർ ഒഴിവാക്കി തന്നു എന്ന വ്യവസ്ഥയിൽ അവൻ ത്വലാഖ് ആവശ്യപ്പെട്ടത് കാരണം പകുതി മഹ്ർ മാത്രം ഭാര്യക്ക് നൽകേണ്ടതായ ഭർത്താവ് മുഴുവൻ മഹ്റിനും അവകാശിയായി തീർന്നിരിക്കുന്നു. അതിനാൽ പകുതി മഹ്ർ പിതാവ് ഭർത്താവിന് നൽകേണ്ടിവന്നു. എന്നാൽ, ഇതിൽ നിന്നും രക്ഷപ്പെടാൻ ഒരു മാർഗമുണ്ട്. അത് ഇപ്രകാരം പിതാവ് ഭർത്താവിനോട് പറയുക "എന്റെ സാമ്പത്തിക കൈമാറ്റങ്ങൾക്കർഹതയില്ലാത്ത മകൾക്കുള്ള പകുതി മഹ്ർ പ്രതിഫലമായി അവളെ ഖുൽഅ് ചെയ്യാൻ ഞാൻ ആവശ്യപ്പെടുന്നു." ഈ ഇടപാടിൽ പിതാവ് ഭർത്താവിന് ഒന്നും നൽകേണ്ടതില്ല. ഇപ്രകാരം ഏറ്റെടുക്കുന്നത് മൂലം സാധാരണ മഹ്ർ നൽകണമെന്നാണ് പിറകെ വരുന്ന പ്രസ്താവനയിൽ നിന്ന് മനസ്സിലാവുന്നത്. അതിനാൽ, മുകളിൽ പറഞ്ഞ പിതാവ് ഏറ്റെടുത്ത പ്രശ്നത്തിലും സാധാരണ മഹ്ർ നിർബന്ധമാകേണ്ടതാണെന്ന് ശൈഖുനാ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഹവാലത്ത് നിലവിലുണ്ടാവുകയുമില്ല.

അവൾക്ക് ലഭിക്കാനുള്ള മഹ്റിന് പകരം പിതാവോ മറ്റോ ഖുൽഅ് ആവശ്യപ്പെടുകയോ നീ ത്വലാഖ് ചൊല്ലൂ, മഹ്റിൽ നിന്ന് നീ ഒഴിവായവനാണ്" എന്ന് പറയുകയോ ചെയ്താൽ (അവൻ ത്വലാഖ് ചൊല്ലുകയാണെങ്കിൽ) മടക്കിയെടുക്കാവുന്ന ത്വലാഖാണാവുക. മഹ്റിൽ നിന്ന് അവൻ ഒഴിവാകുന്നതുമല്ല. "നിന്നെ മഹ്റിൽ നിന്ന് ഒഴിവാക്കുന്ന ബാധ്യത ഞാൻ ഏറ്റെടുത്തു" എന്നോ അതിന്റെ ഉത്തരവാദിത്വം എനിക്കാണ് എന്നോ പറഞ്ഞ് പിതാവോ അന്യവ്യക്തിയോ ഉത്തരവാദിത്വ മേറ്റെടുത്താൽ ഏറ്റെടുത്ത വ്യക്തി നടപ്പുള്ള മഹ്ർ നൽകേണ്ടതാണ്. മടക്കിയെടുക്കാൻ കഴിയാത്ത ത്വലാഖായാണ് അവളുടെ ത്വലാഖ് ഗണിക്കുക.

ആയിരം രൂപക്ക് പകരം ഭാര്യയെ ത്വലാഖ് ചൊല്ലാൻ ഭർത്താവിനോട് ആവശ്യപ്പെടാൻ വേണ്ടി ഒരു വ്യക്തിയെ ഒരാൾ ഏൽപിക്കുകയാണെങ്കിൽ പ്രസ്തുത വ്യക്തി ഭർത്താവിന് ആയിരം നൽകൽ നിർബന്ധമാവുകയില്ല. എന്നാൽ ഞാൻ ആയിരം നൽകുമെന്ന് അവൻ പറയുന്ന പക്ഷം അവൻ ഭർത്താവിന് ആയിരം നൽകേണ്ടതാണ്. എന്നെ ഈ തുകക്ക് പകരമായി വിവാഹമോചനം നടത്താൻ ഭർത്താവിനോടാവശ്യപ്പെടാൻ വേണ്ടി അന്യവ്യക്തിയോട് ഭാര്യ പറയുന്നത് ഖുൽഇന് വേണ്ടിയുള്ള വകാലതാ

1. ഭ്രാന്തിയോ കുട്ടിയോ ആയതിനാൽ.

فاسد لأن العوض فيه مقصود خلافاً لبعضهم، فلكل على الآخر مهر مثل زوجته.

تنبيه: الفرقة بلفظ الخلع طلاق ينقص العدد، وفي قول نص عليه في القديم والجديد: الفرقة بلفظ الخلع إذا لم يقصد به طلاقا فسخ لا ينقص عدداً فيجوز تجديد النكاح بعد تكرره من غير حصر، واختاره كثيرون من أصحابنا المتقدمين والمتأخرين بل تكرر من البلقيني الإفتاء به، أما الفرقة بلفظ الطلاق بعوض فطلاق ينقص العدد قطعاً كما لو قصد بلفظ الخلع الطلاق، لكن نقل الإمام عن المحققين القطع بأنه لا يصير طلاقاً بالنية.

ണ്. നിശ്ചിത തുക ഞാൻ നൽകാമെന്ന് ഭാര്യ പറഞ്ഞിട്ടില്ലെങ്കിൽ പോലും വകാലത്തായാണ് അതിനെ പരിഗണിക്കുക. "എന്റെ ഭാര്യയെ ഞാൻ ത്വലാഖ് ചൊല്ലാമെന്ന വ്യവസ്ഥയിൽ നിന്റെ ഭാര്യയെ നീ ത്വലാഖ് ചൊല്ലുക എന്ന് ഒരാൾ പറയുകയും അപ്രകാരം രണ്ടുപേരും ത്വലാഖ് ചൊല്ലുകയും ചെയ്താൽ രണ്ടുപേരുടെയും ഭാര്യമാർ തിരിച്ചെടുക്കാനാവാത്ത ത്വലാഖിന് വിധേയരാവുന്നു. ഇവിടെ പ്രതിഫലം മൂല്യമുള്ളതായി ഗണിക്കുന്നത് കാരണം ഖുൽഅ് അസാധുവല്ല. അതിനാൽ ഓരോരുത്തരും അപരന്റെ ഭാര്യയുടെ സാധാരണ മഹ്ർ പരസ്പരം കൈമാറേണ്ടതാണ്. ഈ വിഷയത്തിൽ ഖുൽഅ് സ്വഹീഹല്ലെന്ന് ചില പണ്ഡിതന്മാർ വിയോജിപ്പ് പ്രകടിപ്പിച്ചിട്ടുണ്ട്.

ഖുൽഇന്റെ പദമുപയോഗിച്ചുള്ള വേർപാട് ത്വലാഖാണ്. ത്വലാഖിന്റെ എണ്ണം കുറയുകയും ചെയ്യും. ഖുൽഇന്റെ പദമുപയോഗിച്ചു കൊണ്ടുള്ള വേർപാട് കൊണ്ട് ത്വലാഖ് ഉദ്ദേശിച്ചില്ലെങ്കിൽ അത് ഫസ്ഖാവുമെന്നും അപ്പോൾ എണ്ണം ചുരുങ്ങുകയില്ലെന്നും പ്രസ്തുത ഖുൽഅ് അനവധി തവണയുണ്ടായാൽ പോലും പുതിയ നികാഹിലൂടെ ഭാര്യയെ തിരിച്ചെടുക്കാമെന്നും ഇമാം ശാഫിഈ(റ) ഖദീമും ജദീദുമായ മറ്റൊരഭിപ്രായത്തിൽ വ്യക്തമാക്കിയിരിക്കുന്നു. മുൻഗാമികളും പിൻഗാമികളുമായ ധാരാളം ശാഫിഈ പണ്ഡിതന്മാർ ഇതിനെ പ്രബലമാക്കിയിട്ടുണ്ട്. ഇമാം ബുൽഖൈനി(റ) നിരവധി തവണ അപ്രകാരം ഫത്‌വ നൽകുകയും ചെയ്തിരിക്കുന്നു. പ്രതിഫലത്തിന് പകരമായി ത്വലാഖിന്റെ പദമുപയോഗിച്ചുള്ള വേർപാട് ത്വലാഖാണെന്നും ത്വലാഖിന്റെ എണ്ണം അതിനാൽ ചുരുങ്ങുന്നതാണെന്നും ഖണ്ഡിതാഭിപ്രായമാണ്. ഖുൽഇന്റെ പദമുപയോഗിച്ച് ത്വലാഖുദ്ദേശിച്ചാൽ ത്വലാഖ് ചുരുങ്ങുന്നത് പോലെയാണ് പ്രസ്തുത മസ്അല. എന്നാൽ ഖുൽഇന്റെ പദമുപയോഗിച്ച് ത്വലാഖുദ്ദേശിച്ചാൽ ഖണ്ഡിതമായും ത്വലാഖാവുകയില്ലെന്ന് സൂക്ഷ്മ ജ്ഞാനികളായ പണ്ഡിതരെ ഉദ്ധരിച്ച് ഇമാമുൽ ഹറമൈനി പറയുന്നു.

## (فصل) في الطلاق

وهو لغة حل القيد، وشرعاً حل عقد النكاح باللفظ الآتي، وهو إما واجب كطلاق مول لم يرد الوطء، أو مندوب كأن يعجز عن القيام بحقوقها ولو لعدم الميل إليها، أو تكون غير عفيفة ما لم يخش الفجور بها أو سيئة الخلق أي بحيث لا يصبر على عشرتها

## ത്വലാഖ്

ബന്ധനമുക്തമാക്കുക എന്നാണ് ത്വലാഖിന്റെ ഭാഷാർത്ഥം. താഴെ പറയുന്ന പ്രത്യേക പദങ്ങൾ ഉപയോഗിച്ച് വിവാഹ ഇടപാട് ഒഴിവാക്കുക എന്നതാണ് ത്വലാഖിന്റെ ശറഈ ഭാഷ്യം. ത്വലാഖ് ചില സമയം നിർബന്ധമാകും. ഭാര്യയുമായി സംഭോഗത്തിലേർപ്പെടുകയില്ലെന്ന് സത്യം ചെയ്തവൻ ത്വലാഖ് ചൊല്ലൽ നിർബന്ധമാണ്.[1] ചിലപ്പോൾ ത്വലാഖ് സുന്നത്താകും. ഭാര്യയുടെ അവകാശങ്ങൾ യഥാവിധി നിറവേറ്റാൻ കഴിയാത്തവന് - അവളിൽ തത്പരനല്ലാത്തത് കൊണ്ടാണെങ്കിൽ പോലും- ത്വലാഖ് സുന്നത്താണ്. ഭാര്യ പതിവ്രതയല്ലെങ്കിലും ത്വലാഖ് ചൊല്ലൽ സുന്നത്തുണ്ട്. ത്വലാഖ് കാരണം മറ്റുള്ളവർ അവളെ അനാശാസ്യത്തിന് ഉപയോഗിക്കുമെന്ന് വന്നാൽ ത്വലാഖ് ചൊല്ലൽ സുന്നത്തില്ല. ഭാര്യ

1. ഒരിക്കലും സംയോഗം ചെയ്യില്ലെന്നോ നാലു മാസത്തിലേറെ ഒഴിവാക്കുമെന്നോ സത്യം ചെയ്താൽ നാലു മാസം കഴിഞ്ഞ് അവനോട് ബന്ധപ്പെടാനവശ്യപ്പെടുകയും അല്ലാത്ത പക്ഷം ത്വലാഖിന് നിർബന്ധിക്കുകയും ചെയ്യും.

عادة فيما استظهره شيخنا وإلاّ فمتى توجد امرأة غير سيئة الخلق. وفي الحديث: «المرأة الصالحة في النساء كالغراب الأعصم». كناية عن ندرة وجودها إذ الأعصم هو أبيض الجناحين. أو يأمره به أحد والديه أي من غير تعنت أو حرام كالبدعي وهو طلاق مدخول بها في نحو حيض بلا عوض منها أو في طهر جامعها فيه، وكطلاق من لم يستوف دورها من القسم، وكطلاق المريض بقصد الحرمان من الإرث. ولا يحرم جمع ثلاث طلقات بل يسنّ الاقتصار على واحدة أو مكروه بأن سلم الحال من ذلك كله للخبر الصحيح: «أبغض الحلال إلى اللّه الطلاق» وإثبات بغضه تعالى له المقصود منه زيادة التنفير عنه لا حقيقته لمنافاتها لحله.

إنما (يقع لغير بائن) ولو رجعية لم تنقض عدتها، فلا يقع لمختلعة ورجعية انقضت عدتها (طلاق) مختار (مكلف) أي بالغ عاقل فلايقع طلاق صبي ومجنون (ومتعد بسكر) أي بشرب خمر وأكل

യോടുള്ള സമ്പർക്കം സാധാരണയിൽ അസഹ്യമാകുന്ന രീതിയിൽ ദുസ്വഭാവമുള്ളവളാണെങ്കിൽ മാത്രം ത്വലാഖ് ചൊല്ലൽ സുന്നത്താണെന്നാണ് ശൈഖുനാ അഭിപ്രായപ്പെട്ടിരിക്കുന്നത്. ദുസ്വഭാവം ഒട്ടുമില്ലാത്ത സ്ത്രീകൾ എവിടെയാണുള്ളത്? സത്വൃത്തയായ സ്ത്രീ വെള്ള ചിറകുള്ള കാക്കയെ പോലെയാണെന്ന് ഹദീസിലുണ്ട്. അത്രയും അപൂർവ്വമാണെന്നാണ് ഹദീസിന്റെ താൽപര്യം. മാതാപിതാക്കളിലൊരാൾ ഭാര്യയെ ത്വലാഖ് ചൊല്ലാൻ ആവശ്യപ്പെട്ടാലും ത്വലാഖ് ചൊല്ലൽ സുന്നത്താണ്. എന്നാൽ ആ ആവശ്യം വിദ്വേഷം മൂലമാവാതിരിക്കണം.[1]

ത്വലാഖ് ഹറാമാകുന്ന സന്ദർഭങ്ങളുമുണ്ട്. ബിദഇയ്യായ ത്വലാഖ് ഹറാമാകുന്നു. സംഭോഗവിധേയയായ സ്ത്രീയെ ആർത്തവ ഘട്ടം പോലുള്ളതിൽ ത്വലാഖ് ചൊല്ലൽ ബിദഇയ്യായ ത്വലാഖാണ്. എന്നാൽ അവൾ പ്രതിഫലം നൽകി ത്വലാഖ് ആവശ്യപ്പെട്ടതാണെങ്കിൽ ഹറാമാവുകയില്ല. സംഭോഗം ചെയ്ത ശുദ്ധിഘട്ടത്തിലും ത്വലാഖ് ബിദഇയ്യാണ്. (ഒന്നിലധികം ഭാര്യമാരുള്ളവൻ) ഭാര്യയുടെ ഊഴമായ നിശ്ചിത സമയം പൂർത്തിയാവുന്നതിന് മുമ്പ് അവളെ ത്വലാഖ് ചൊല്ലുന്നതും നിഷിദ്ധമാണ്. അനന്തരാവകാശം മുടക്കണമെന്ന ലക്ഷ്യത്തോടെ രോഗി തന്റെ ഭാര്യയെ ത്വലാഖ് ചൊല്ലുന്നതും നിഷിദ്ധമാണ്. മൂന്ന് ത്വലാഖും ഒരുമിച്ച് ചൊല്ലുന്നത് ഹറാമാവുകയില്ല. എങ്കിലും ഒന്നിൽ ചുരുക്കലാണ് സുന്നത്ത്. മുകളിൽ വിവരിച്ച സന്ദർഭങ്ങളൊന്നുമില്ലെങ്കിൽ ത്വലാഖ് കറാഹതാകുന്നു.

اَبْغَضُ الْحَلَالِ اِلَى اللّٰه اَالطَّلَاقُ (അനുവദിച്ചുതന്ന കാര്യങ്ങളിൽ അല്ലാഹുവിന് ഏറ്റവും കോപമുള്ളത് ത്വലാഖാകുന്നു.) എന്ന് സ്വീകാര്യയോഗ്യമായ ഹദീസിൽ വന്നതിനാലാണിത്. അല്ലാഹുവിന്റെ കോപത്തിന് വിധേയമാകാൻ കാരണം ത്വലാഖിനോട് അതീവ വിരക്തിയുണ്ടാക്കലാണ്. അല്ലാഹുവിന്റെ കോപമെന്ന പ്രയോഗം കൊണ്ടുള്ള ലക്ഷ്യം യഥാർത്ഥ കോപമെന്ന അർത്ഥത്തിലല്ല. യഥാർത്ഥ കോപമുള്ളത് അനുവദനീയമാവില്ലല്ലോ.

## ത്വലാഖിന് വിധേയയാകുന്നവൾ

പ്രായപൂർത്തിയും ബുദ്ധിയുമുള്ളവൻ സ്വയേഷ്ടപ്രകാരം ത്വലാഖ് ചൊല്ലിയാൽ മാത്രമാണ് ത്വലാഖ് സാധുവാകുക. അതിനാൽ കുട്ടിയുടെയും ഭ്രാന്തന്റെയും ത്വലാഖ് സ്വീകാര്യമല്ല.

ഇദ്ദ കഴിയാത്ത, മടക്കിയെടുക്കാവുന്ന ത്വലാഖിലുള്ള ഭാര്യയുൾപ്പെടെയുള്ളവരുടെ ത്വലാഖ് സാധുവാകും. ഖുൽഅ് ചെയ്തവളെയും മടക്കിയെടുക്കാവുന്ന ത്വലാഖെങ്കിലും ഇദ്ദ കഴിഞ്ഞവളെയും ത്വലാഖ് സാധുവാകയില്ല.[2]

അതിക്രമമായി കള്ള്, കുരാസാനിച്ചെടി, കഞ്ചാവ് തുടങ്ങിയ ലഹരി വസ്തുക്കൾ ഉപയോഗിച്ചവരുടെ ത്വലാഖ് പരിഗണിക്കുന്നതാണ്. അവൻ സ്വയം ബുദ്ധിഭ്രംശമുണ്ടാക്കി കുറ്റക്കാരനായത് കൊണ്ടാ

1 ന്യായമായ കാരണമുണ്ടാവണം.
2 അവൾ ഇപ്പോൾ ഒരു നിലയിലും ഭാര്യയുടെ സ്ഥാനത്തല്ല.

ണിത്. അതിക്രമമായല്ലാതെ ലഹരി ഉപയോഗിച്ചവന്റെ ത്വലാഖ് പരിഗണനീയമല്ല. അതിനാൽ തന്റെ പക്കൽ നിന്നുള്ള അതിക്രമമില്ലാതെ ലഹരി ഉപയോഗിക്കാൻ നിർബന്ധിപ്പിക്കപ്പെട്ട വ്യക്തിയും ലഹരിയാണെന്നറിയാതെ ഉപോഗിച്ച വ്യക്തിയും വകതിരിവ് നഷ്ടപ്പെട്ട ശേഷം ത്വലാഖ് ചൊല്ലിയാൽ ത്വലാഖായി ഗണിക്കപ്പെടുകയില്ല. ലഹരി ഉപയോഗിക്കാൻ നിർബന്ധിപ്പിക്കപ്പെട്ടതാണെന്ന് വാദിക്കുന്നതോടൊപ്പം തടങ്കലിൽ വെക്കുക പോലുള്ള അനുകൂല തെളിവുകൾ ഉണ്ടാവുന്ന പക്ഷം അവൻ സത്യം ചെയ്യുകയാണെങ്കിൽ തന്റെ വാദം സ്വീകാര്യമാകുന്നതാണ്. അനുകൂല തെളിവുകൾ ഇല്ലെങ്കിൽ തന്റെ വാദത്തിന് അനുകൂലമായ സാക്ഷികൾ അനിവാര്യമാണ്.

അർത്ഥം ഉദ്ദേശിക്കാതെ ത്വലാഖിന്റെ പദം തമാശരൂപേണ പറഞ്ഞാലും അർത്ഥമോ പദമോ ഉദ്ദേശിക്കാതെ വെറുതെ കളിയായി പറഞ്ഞാലും ത്വലാഖായി പരിഗണിക്കുന്നതാണ്. മറ്റൊരാൾ ത്വലാഖ് ചൊല്ലിയത് ഉദ്ദരിക്കുന്നതും കർമശാസ്ത്ര പണ്ഡിതന്മാർ ത്വലാഖിന്റെ രൂപം വിവരിക്കുന്നതും സ്വശരീരം കേൾക്കാത്ത രൂപത്തിൽ ത്വലാഖിന്റെ പദം മൊഴിയുന്നതും ത്വലാഖാവുകയില്ല. കോപമുള്ളവന്റെ ത്വലാഖ് സാധുവാകുമെന്ന് പണ്ഡിതന്മാർ ഏകോപിച്ച് പറഞ്ഞിരിക്കുന്നു. കോപം മൂലം തന്റെ ബോധം നഷ്ടപ്പെട്ടിട്ടുണ്ടെന്ന് ത്വലാഖ് ചൊല്ലിയവൻ പറഞ്ഞാൽ പോലും ത്വലാഖ് സംഭവിച്ചതായാണ് ഗണിക്കുക.

بنج أو حشيش لعصيانه بإزالة عقل بخلاف سكران لم يتعد بتناول مسكر كأن أكره عليه، أو لم يعلم أنه مسكر فلا يقع طلاقه إذا صار بحيث لايميز لعدم تعديه، وصدق مدعي إكراه في تناوله بيمينه إن وجدت قرينة عليه كحبس وإلاّ فلا بد من البينة، ويقع طلاق الهازل به بأن قصد لفظه دون معناه أو لعب به بأن لم يقصد شيئاً ولا أثر لحكاية طلاق الغير وتصوير الفقيه وللتلفظ به بحيث لا يسمع نفسه، واتفقوا على وقوع طلاق الغضبان وإن ادعى زوال شعوره بالغضب (لا) طلاق (مكره) بغير حق (بمحذور) مناسب كحبس طويل، وكذا قليل لذي مروة وصفعة له في الملأ، وكإتلاف مال يضيق عليه بخلاف نحو خمسة دراهم في حق موسر. وشرط الإكراه قدرة المكره على تحقيق ما هدد به عاجلاً بولاية أو تغلب وعجز المكره عن دفعه بفرار أو استغاثة وظنه أنه إن امتنع فعل ما خوفه به ناجزا فلا يتحقق العجز بدون اجتماع ذلك كله، ولا يشترط التورية بأن ينوي غير زوجته أو يقول سرا عقبه إن شاء

## നിർബന്ധിതന്റെ ത്വലാഖ്

അന്യായമായി ഭീഷണിപ്പെടുത്തി ത്വലാഖിന് നിർബന്ധിക്കപ്പെട്ടവന്റെ ത്വലാഖ് സാധുവല്ല. നിർബന്ധിക്കുന്നത് തന്നെ സംബന്ധിച്ച് ഭീഷണിയായ കാര്യമായാൽ മാത്രമാണ് പ്രസ്തുത നിയമം. ദീർഘകാല തടവ്, അന്തസുള്ളവന് ലഭിക്കുന്ന ഹ്രസ്വതടവ്, ജനമദ്ധ്യേ വെച്ചുള്ള അടി, സാമ്പത്തിക പ്രാരാബ്ധമുണ്ടാക്കുന്ന സാമ്പത്തിക നഷ്ടം മുതലായവ ഭീഷണികൾക്കുദാഹരണങ്ങളാണ്. അഞ്ച് ദിർഹം പോലുള്ള സാമ്പത്തിക നഷ്ടം സമ്പന്നന് പ്രയാസമുണ്ടാക്കുന്നതല്ല.

അധികാരം, സ്വാധീനം എന്നിവ മൂലം ഭീഷണിപ്പെടുത്തിയ കാര്യം ഉടൻ നടപ്പിലാക്കാൻ കഴിയുന്നവൻ നിർബന്ധിപ്പിക്കുകയാണെങ്കിൽ മാത്രമാണ് നിർബന്ധിതാവസ്ഥ സംജാതമാവുന്നത്. ഓടി രക്ഷപ്പെട്ടോ പരസഹായം കൊണ്ടോ പ്രതിരോധിക്കാൻ കഴിയാത്ത സാഹചര്യമാവുകയും വേണം. ത്വലാഖിനു വിസമ്മതിച്ചാൽ ഭീഷണിപ്പെടുത്തിയ കാര്യം ഉടൻ നടപ്പിലാക്കുമെന്ന് മികച്ച ധാരണയുമുണ്ടാകണം. ഇതെല്ലാമുണ്ടാകുമ്പോൾ മാത്രമാണ് അവൻ നിസ്സഹായനാവുന്നത്. നിർബന്ധിപ്പിച്ചു ത്വലാഖ് ചൊല്ലിക്കുന്ന വേളയിൽ തന്റെ ഭാര്യയുടെ സ്ഥാനത്ത് മറ്റൊരു സ്ത്രീയെ കരുതണമെന്നോ ത്വലാഖിന്റെ പദം ഉച്ചരിച്ചയുടനെ പതുക്കെ ഇൻശാ അല്ലാ (അല്ലാഹു ഉദ്ദേശിച്ചാൽ) എന്ന് പറയണമെന്നോ നിബന്ധനയില്ല. നിർബന്ധിക്കപ്പെട്ട വ്യക്തി തത്സമയം ത്വലാഖ് സംഭവിക്കാനുദ്ദേശിച്ചാൽ അത് ത്വലാ

الله، فإذا قصد المكره الإيقاع للطلاق وقع كما إذا أكره بحق كأن قال مستحق القود: طلق زوجتك وإلاّ قتلتك بقتلك أبي، أو قال رجل لآخر: طلقها أو لأقتلنك غدا فطلق فيقع فيهما (ب)صريح وهو ما لا يحتمل ظاهره غير الطلاق ك(مشتق طلاق) ولو من عجمي عرف أنه موضوع لحل عصمة النكاح أو بعده عنها وإن لم يعرف معناه الأصلي كما أفتى به شيخنا (وفراق وسراح) لتكررها في القرآن كطلقتك وفارقتك وسرحتك، أو زوجتي وكانت طالق أو مطلّقة بتشديد اللام المفتوحة ومفارقة ومسرحة، أما مصادرها فكناية كانت طلاق أو فراق أو سراح.

تنبيه: ويشترط ذكر مفعول مع نحو طلقت ومبتدأ مع نحو طالق، فلونوى أحدهما لم يؤثر كما لو قال طالق ونوى أنت أو امرأتي ونوى لفظ طالق الا إن سبق ذكرها في سؤال فى نحو: طلق امرأتك، فقال: طلقت بلا مفعول أو فوض إليها بطلقي نفسك، فقالت: طلقت ولم تقل نفسي فيقع فيهما.

ഖാവുന്നതാണ്.[1] അർഹമായ ഒരു കാര്യത്തെ തുടർന്നുള്ള നിർബന്ധമായാലും ത്വലാഖാകുന്നതാണ്. "നിന്റെ ഭാര്യയെ നീ ത്വലാഖ് ചൊല്ലണം. അല്ലാത്തപക്ഷം എന്റെ ഉപ്പയെ വധിച്ചതിന് പ്രതികാരമായി നിന്നെ ഞാൻ വധിക്കും." എന്ന് പ്രതികാരവധത്തിനവകാശമുള്ളവൻ നിർബന്ധിക്കുകയാണെങ്കിൽ അല്ലെങ്കിൽ നീ ത്വലാഖ് ചൊല്ലിയിട്ടില്ലെങ്കിൽ നാളെ നിന്നെ ഞാൻ വധിക്കുമെന്ന് പറഞ്ഞവന് വഴങ്ങി ത്വലാഖ് ചൊല്ലുന്നതും പോലെ. ഇവിടെ രണ്ടിടത്തും ത്വലാഖ് സംഭവിക്കും.

## ത്വലാഖിന്റെ പദങ്ങൾ

ബാഹ്യാർത്ഥ പ്രകാരം വിവാഹ മോചനം മാത്രം കുറിക്കുന്ന പദമാണ് ത്വലാഖിന്റെ വ്യക്തമായ പദം. വൈവാഹിക ബന്ധമൊഴിവാക്കാനുള്ള നിശ്ചിത പദമാണെന്നോ ഭാര്യാഭർത്താക്കൾ അകലാനുള്ള പദമാണെന്നോ അറിയുന്ന അനറബി പ്രസ്തുത പദമുച്ചരിച്ചാലും ത്വലാഖ് സംഭവിക്കുന്നതാണ്. അവൻ ഉച്ചരിച്ച പദത്തിന്റെ യഥാർഥ അർത്ഥം അറിയില്ലെങ്കിൽ പോലും ത്വലാഖ് സംഭവിക്കുമെന്നാണ് ശൈഖുനാ ഫത്‌വ നൽകിയിട്ടുള്ളത്.

طَلَاق، سراح، فراق എന്നിവയുടെ വ്യുൽപന്നങ്ങൾ വ്യക്തമായ പദങ്ങൾക്കുദാഹരണമാണ്. പ്രസ്തുത പദങ്ങൾ ഖുർആനിൽ ആവർത്തിച്ചു പ്രയോഗിക്കപ്പെട്ടതാണ് കാരണം.

طَلَّقْتُكِ فَارَقْتُكِ،سَرَّحْتُكِ،انتِ طَالِق،

انتِ مُطَلَّقَة،انت مفارقة،انت مسرحَة.

എന്നിവയെല്ലാം വ്യക്തമായ പദങ്ങൾക്കുദാഹരണമാണ്.[2] ഇവയുടെ ക്രിയാധാതു രൂപമായ سراح انت فراق، انت طلاق പോലുള്ളവ കിനായത് (വ്യംഗ്യപദം) ആയിരിക്കും. طلقت (ഞാൻ ത്വലാഖ് ചൊല്ലി) പോലുള്ള വാക്കിന്റെ കൂടെ കർമ്മവും طالق (വിവാഹമോചിതയാണ്) പോലുള്ളതിന്റെ കൂടെ ആഖ്യയും പറയൽ നിബന്ധനയാണ്. ഇവ രണ്ടിലൊന്ന് കരുതിയത് കൊണ്ട് മാത്രം ത്വലാഖാവില്ല. 'നീ' എന്ന് മനസ്സിൽ കരുതി വിവാഹ മോചിതയാണെന്ന് പറയുന്നത് കൊണ്ടും വിവാഹ മോചിതയെന്ന് കരുതി 'എന്റെ ഭാര്യ' എന്ന് പറയൽ കൊണ്ടും ത്വലാഖ് ഉണ്ടാവുകയില്ല. എന്നാൽ 'നിന്റെ ഭാര്യയെ ത്വലാഖ് ചൊല്ലൂ' എന്ന അഭ്യർത്ഥനക്ക് മറുപടിയായി ഞാൻ ത്വലാഖ് ചൊല്ലിയെന്ന് കർമ്മമില്ലാതെ പറഞ്ഞാൽ ത്വലാഖ് സംഭവിക്കുന്നതാണ്. 'നിന്നെ നീ ത്വലാഖ് ചൊല്ലൂ' എന്ന് ഭർത്താവ് ഭാര്യയെ ഏൽപിക്കുന്നപക്ഷം എന്നെ എന്ന് പറയാതെ 'ഞാൻ ത്വലാഖ് ചൊല്ലി' എന്ന് മാത്രം ഭാര്യ പ്രതിവചിച്ചാലും ത്വലാഖ് സംഭവിക്കുന്നതാണ്.

---

1. *കാരണം വ്യക്തമായ പദം നിർബന്ധാവസ്ഥയിൽ ഉപയോഗിക്കുമ്പോൾ കിനായത് - സൂചനാ വാക്യമായിരിക്കും. നിയ്യത്തുണ്ടായാൽ കാര്യം സംവിക്കും. - തുഹ്ഫ.*
2. *ഞാൻ നിന്നെ മോചിപ്പിച്ചു, നീയുമായി വിട്ടുപിരിഞ്ഞു, ഒഴിവാക്കി, എന്റെ ഭാര്യമോചിതയാണ്. നീ വിവാഹ മോചിതയാണ്. എന്നൊക്കെയാണ് ഈ പദങ്ങളുടെ ആശയം.*

**(وترجمته)** أي مشتق ما ذكر بالعجمية، فترجمة الطلاق صريح على المذهب وترجمة صاحبيه صريح أيضا على المعتمد، ونقل الأذرعي عن جمع الجزم به **(و)** منه **(أعطيت)** أو قلت **(طلاقك وأوقعت)** أو ألقيت أو وضعت **(عليك الطلاق)** أو طلاقي ويا طالق ويا مطلَّقة بتشديد اللام، لا أنت طلاق ولك الطلاق بل هما كنايتان كإن فعلت كذا ففيه طلاقك أو فهو طلاقك فيما استظهره شيخنا لأن المصدر لا يستعمل في العين إلا توسعا ولا يضر الخطأ في الصيغة إذا لم يخل بالمعنى كالخطأ في الإعراب.

فروع: لو قالت له طلقني، فقال هي مطلقة فلا يقبل إرادة غيرها لأن تقدم سؤالها يصرف اللفظ إليها، ومن ثم لو لم يتقدم لها ذكر رجع لنية في نحو أنت طالق وهي غائبة أو هي طالق وهي حاضرة. قال البغوي: ولو قال ماكدت أن أطلقك كان إقررا بالطلاق انتهى. ولو قال لوليها زوجها فمقر بالطلاق.

## പരിഭാഷ

ത്വലാഖ്, ഫിറാഖ്, സിറാഹ് എന്നീ ധാതുപദങ്ങളുടെ ഉൽപന്നങ്ങളായ അറബിയല്ലാത്ത കൃത്യമായ പരിഭാഷ വ്യക്തമായ പദങ്ങളാണ്. അഥവാ ത്വലാഖ് എന്ന പദത്തിന്റെ പരിഭാഷ വ്യക്തമായ പദമാണെന്നതാണ് പ്രബലം. പ്രബലമായ അഭിപ്രായമനുസരിച്ച് ഫിറാഖിന്റെയും സറാഹിന്റെയും പരിഭാഷയും ഇങ്ങനെ തന്നെയാകുന്നു. ഇവ സുവ്യക്ത പദങ്ങളാണെന്നുള്ള ഖണ്ഡിതാഭിപ്രായം ഒരുസംഘം പണ്ഡിതരിൽനിന്നും ഇമാം അദ്റഈ(റ) ഉദ്ധരിച്ചിട്ടുണ്ട്.

നിന്റെ ത്വലാഖിനെ ഞാൻ നൽകി, നിന്റെ ത്വലാഖിനെ ഞാൻ പറഞ്ഞു, നിന്റെ മേൽ ത്വലാഖ് ഞാൻ ഉണ്ടാക്കി, ത്വലാഖ് നിനക്ക് ഞാൻ ഇട്ടുതന്നു, ത്വലാഖ് നിനക്ക് ഞാൻ വച്ചുതന്നു, വിവാഹ മോചിതയായവളേ, ത്വലാഖ് ചൊല്ലപ്പെട്ടവളേ, തുടങ്ങിയ പദങ്ങളും വ്യക്തമായ പദങ്ങൾക്കുദാഹരണങ്ങളാണ്. നീ ത്വലാഖാണ്, നിനക്ക് ത്വലാഖുണ്ട് തുടങ്ങിയ പദങ്ങൾ ത്വലാഖിന്റെ സൂചക പദങ്ങളാണ്. നീ ഇപ്രകാരം ചെയ്യുന്നതിൽ നിന്റെ ത്വലാഖുണ്ട്, നീ ഇപ്രകാരം ചെയ്യുന്നത് ത്വലാഖാണ് തുടങ്ങിയ വാചകങ്ങളും ത്വലാഖിന്റെ സൂചക വാചകങ്ങളാണെന്ന് ശൈഖുനാ അഭിപ്രായപ്പെട്ടിരിക്കുന്നു. കർത്താവിൽ ക്രിയാധാതു പ്രയോഗം അലങ്കാരപ്രയോഗമാണെന്നതാണ് കാരണം. ത്വലാഖിന്റെ പദങ്ങളിൽ വരുന്ന അർത്ഥ വ്യത്യാസം വരാത്ത അബദ്ധങ്ങളും ഉച്ചാരണ പിഴവുകളും പ്രശ്നമാക്കേണ്ടതില്ല.

### അവൾ ത്വലാഖ് ചൊല്ലപ്പെട്ടവളാണ്

'എന്നെ ത്വലാഖ് ചൊല്ലൂ' എന്ന് ഭാര്യ ഭർത്താവിനോട് അപേക്ഷിച്ചു. അവൾ ത്വലാഖ് ചൊല്ലപ്പെട്ടവളാണെന്ന് ഭർത്താവ് പറയുകയും ചെയ്തു. എന്നാൽ ഞാൻ മറ്റൊരു സ്ത്രീയെയാണ് ഉദ്ദേശിച്ചതെന്ന അവന്റെ വാദം സ്വീകരിക്കില്ല. കാരണം അവളിൽ നിന്ന് ചോദ്യമുണ്ടായെന്നത് ഇത് അവളിലേക്ക് തിരിക്കുന്നുണ്ട്. എന്നാൽ ഭാര്യയെ കുറിച്ച് മുമ്പ് പരാമർശമില്ലെങ്കിൽ അവന്റെ ഉദ്ദേശമനുസരിച്ച് തീരുമാനിക്കേണ്ടതാണ്. ഉദാഹരണമായി ഭാര്യയുടെ അഭാവത്തിൽ നീ വിവാഹമോചിതയാണെന്നും ഭാര്യയുടെ സാന്നിധ്യത്തിൽ അവൾ വിവാഹമോചിതയാണെന്നും പറയുന്ന പക്ഷം അവന്റെ ഉദ്ദേശമനുസരിച്ച് പ്രവർത്തിക്കണം.

مَاكِدْتُ أَنْ أُطَلِّقَكِ 'നിന്നെ ഞാൻ ത്വലാഖ് ചൊല്ലാൻ അടുത്തായിട്ടില്ല' എന്ന പദപ്രയോഗം ത്വലാഖ് ചൊല്ലിയെന്ന ഭർത്താവിന്റെ അംഗീകാരമാണെന്ന് ഇമാം ബഗ്‌വി(റ) പറഞ്ഞിരിക്കുന്നു.[1]

'എനിക്കവളെ വിവാഹം ചെയ്ത് തരൂ' എന്ന് ഭാര്യയുടെ വലിയ്യിനോട് ഭർത്താവ് അഭ്യർത്ഥിക്കുന്നതും ത്വലാഖ് ചൊല്ലിയെന്ന അംഗീകാരമാണ്. ഇവൾ മറ്റൊരുത്തന്റെ ഭാര്യയാണെന്ന് തന്റെ ഭാര്യയെക്കുറിച്ച് ഒരാൾ പറയുകയാണെങ്കിൽ അവർ തമ്മിലുള്ള ബന്ധം വേർപ്പെട്ടതായി വിധിക്കുമെന്ന്

1. അടുക്കുക എന്നർത്ഥം വരുന്ന അറബിയിലെ 'മുഖാറബ'യുടെ ക്രിയകൾ നിഷേധ രൂപത്തിൽ ഉപയോഗിച്ചാൽ നിഷേധാത്മകമല്ലാത്ത അർത്ഥമാവും എന്ന പ്രബലമല്ലാത്ത അഭിപ്രായമനുസരിച്ചാണ് ഇപ്പറഞ്ഞത്.

قال المزجد: لو قال هذه زوجة فلان حكم بارتفاع نكاحه. وأفتى ابن الصلاح فيما لو قال رجل: إن غبت عنها سنة فما أنا لها بزوج بأنه إقرار في الظاهر بزوال الزوجية بعد غيبته السنة فلها بعدها ثم بعد انقضاء عدتها تزوج لغيره.

فوائد: ولو قال لآخر: أطلقت زوجتك؟ ملتمسا لإنشاء، فقال: نعم أو إي وقع وكان صريحا، فإذا قال: طلقت فقط كان كناية لأن نعم متعينة للجواب وطلقت مستقلة فاحتملت الجواب والابتداء، أما إذا قال له ذلك مستخبرا فأجابه بنعم فإقرار بالطلاق ويقع عليه ظاهرا إن كذب ويدين وكذا لو جهل حال السؤال، فإن قال: أردت طلاقا ماضيا وراجعت صدق بيمينه لاحتماله، ولو قيل لمطلق: أطلقت زوجتك ثلاثا؟ فقال: طلقت وأراد واحدة صدّق بيمينه لأن طلقت محتمل للجواب و الابتداء، ومن ثم لو قالت: طلقني ثلاثا، فقال: طلقتك ولم ينو عددا فواحدة. ولو قال لأم زوجته ابنتك طالق وقال: أردت بنتها

ഇമാം മുസജ്ജദ്(റ) പ്രസ്താവിച്ചിരിക്കുന്നു. ഒരു വർഷം അവളിൽ നിന്ന് ഞാൻ അകന്ന് നിന്നാൽ ഞാനവളുടെ ഭർത്താവല്ലെന്ന് പറഞ്ഞ വ്യക്തിയെക്കുറിച്ച് ഇബ്നുസ്വലാഹ് ഇപ്രകാരം ഫത്വ നൽകി. ഒരു വർഷത്തെ അഭാവത്തിന് ശേഷം തന്റെ ഭാര്യ ഭർതൃ ബന്ധം നീങ്ങിയെന്ന് അദ്ദേഹം പ്രകടമായി അംഗീകരിച്ചിരിക്കുന്നു. അതിനാൽ അവൾക്ക് ഒരു വർഷം കഴിഞ്ഞ് ഇദ്ദ കഴിഞ്ഞ ശേഷം മറ്റൊരു ഭർത്താവിനെ സ്വീകരിക്കാവുന്നതാണ്.

## നിന്റെ ഭാര്യയെ ത്വലാഖ് ചൊല്ലിയോ

'നിന്റെ ഭാര്യയെ നീ ത്വലാഖ് ചൊല്ലിയോ' എന്ന് ത്വലാഖ് ചൊല്ലാനാവശ്യപ്പെടുന്ന ശൈലിയിൽ ഒരാൾ ചോദിക്കുകയും 'അതെ'യെന്ന് ഭർത്താവ് മറുപടി പറയുകയും ചെയ്താൽ പ്രസ്തുത മറുപടി ത്വലാഖായി ഗണിക്കുന്നതാണ്. അതെയെന്നുള്ള മറുപടി വ്യക്തമായ ത്വലാഖിന്റെ സ്ഥാനത്താണ്. മേൽ ചോദ്യത്തിന് മറുപടിയായി 'ഞാൻ ത്വലാഖ് ചൊല്ലി' എന്നാണ് ഭർത്താവ് പറയുന്നതെങ്കിൽ അത് ത്വലാഖിന്റെ സൂചക വാചകമാണ്. കാരണം, അതെ എന്ന പദം മറുപടിക്ക് വേണ്ടി മാത്രം നിർണ്ണിതമാണ്. ഞാൻ ത്വലാഖ് ചൊല്ലിയെന്ന വാചകം സ്വതന്ത്രവാചകമാണ്. അത് മറുപടിയാവാനും പ്രാരംഭ വാചകമാവാനും സാധ്യതയുണ്ട്. 'നീ നിന്റെ ഭാര്യയെ ത്വലാഖ് ചൊല്ലിയോ' എന്ന് വിവരമറിയാനെന്ന രൂപത്തിൽ ചോദിച്ച വ്യക്തിയോട് അതെയെന്ന് ഭർത്താവ് മറുപടി പറഞ്ഞാൽ ത്വലാഖ് ചൊല്ലിയതായി അവൻ അംഗീകരിച്ചിരിക്കുന്നു എന്നാണതിന്റെ പൊരുൾ, അവൻ കളവ് പറഞ്ഞതാണെങ്കിൽ ബാഹ്യമായി[1] ത്വലാഖായി ഗണിക്കുന്നതാണ്. ആന്തരികമായി മതചിട്ടയനുസരിച്ച് അവന് പ്രവർത്തിക്കാം.[2] ചോദ്യശൈലി തിരിച്ചറിയാതെ മറുപടി നൽകിയാൽ പോലും ബാഹ്യമായി ത്വലാഖാവുന്നതാണ്. മുമ്പ് ചൊല്ലിയ ത്വലാഖിനെയുദ്ദേശിച്ചാണ് ഞാൻ 'അതെ' എന്ന് മറുപടി പറഞ്ഞതെന്നും ശേഷം ഞാൻ അവളെ തിരിച്ചെടുത്തിട്ടുണ്ടെന്നും അവൻ പറയുന്ന പക്ഷം സത്യം ചെയ്താൽ അവന്റെ വാദം അംഗീകൃതമാകും. അത് ശരിയാവാൻ സാധ്യതയുണ്ടെന്നതാണ് കാരണം. ത്വലാഖ് ചൊല്ലിയ വ്യക്തിയോട് നീ മൂന്ന് ത്വലാഖും ചൊല്ലിയോ എന്നാരാഞ്ഞപ്പോൾ 'ഞാൻ ത്വലാഖ് ചൊല്ലി' എന്ന് മാത്രം പ്രതിവചിക്കുകയും തുടർന്ന് ഒരു ത്വലാഖ് ചൊല്ലിയെന്നാണ് ഞാൻ ഉദ്ദേശിച്ചതെന്ന് പറയുകയും ചെയ്താൽ സത്യം ചെയ്യുന്നപക്ഷം പ്രസ്തുത വാദം അംഗീകരിക്കപ്പെടുന്നതാണ്. മുകളിൽപറഞ്ഞ 'ഞാൻ ത്വലാഖ്ചൊല്ലി' എന്ന വാചകം മറുപടി വാചക മാവാനും പ്രാരംഭ വാചകമാവാനും സാധ്യതയുണ്ടെന്നതാണ് സത്യം ചെയ്യിപ്പിക്കുന്നതിന്റെ രഹസ്യം.

ഇക്കാരണം കൊണ്ടുതന്നെ 'എന്നെ മൂന്ന് ത്വലാഖ് ചൊല്ലൂ' എന്ന ഭാര്യയുടെ അപേക്ഷയനുസരിച്ച് ത്വലാഖിന്റെ എണ്ണം ഉദ്ദേശിക്കാതെ ഞാൻ നിന്നെ ത്വലാഖ് ചൊല്ലിയെന്ന് അവൻ പറഞ്ഞാലും ഒരു ത്വലാഖ് മാത്രമാണ് നടക്കുക. ഭാര്യാമാതാവിനോട് നിങ്ങളുടെ മകൾ വിവാഹമോചിതയാണെന്ന്

1. ഇസ്‌ലാമിക കോടതി ബന്ധം വേർപ്പെടുത്തും.
2. അവന്റെ ത്വലാഖ് സംഭവിച്ചതായി ബാഹ്യമായി ഗണിക്കപ്പെടുമെങ്കിലും അവൻ കളവ് പറഞ്ഞതാണെങ്കിൽ ഭാര്യ-ഭർത്താക്കളായി ജീവിച്ചാൽ പരലോകത്ത് ശിക്ഷിക്കപ്പെടുകയില്ല.

الأخرى صدق بيمينه كما لو قال لزوجة وأجنبية إحديكما طالق وقال: قصدت الأجنبية لتردد اللفظ بينهما فصحت إرادتها بخلاف ما لو قال: زينب طالق واسم زوجته زينب وقصد أجنبية اسمها زينب فلا يقبل قوله ظاهرا بل يدين.

مهمة: ولو قال عامي: أعطيت تلاق فلانة بالتاء أو طلاكها بالكاف أو دلاقها بالدال وقع به الطلاق وكان صريحا في حقه ان لم يطاوعه لسانه إلا على هذا اللفظ المبدل أو كان ممن لغته كذلك كما صرح به الجلال البلقيني واعتمده جمع متأخرون وأفتى به جمع من مشايخنا وإلا فهو كناية لأن ذلك الإبدال له أصل في اللغة.

(و) يقع **(بكناية)** وهي ما يحتمل الطلاق وغيره إن كانت **(مع نية)** لإيقاع الطلاق **(مقترنة بأولها)** أي الكناية، وتعبيري بمقترنة بأولها وهو ما رجحه كثيرون واعتمده الاسنوي والشيخ زكريا

പറഞ്ഞ വ്യക്തി എന്റെ ഭാര്യയല്ലാത്ത മകളെയാണ് ഞാനുദ്ദേശിച്ചതെന്ന് പറയുന്നപക്ഷം സത്യം ചെയ്യുകയാണെങ്കിൽ ആ വാദം സ്വീകാര്യമാകും. ഭാര്യയോടും അന്യസ്ത്രീയോടുമായി നിങ്ങളിലൊരാൾ വിവാഹമോചിതയാണെന്ന് പറഞ്ഞ വ്യക്തി, ഞാൻ അന്യസ്ത്രീയെയാണ് ഉദ്ദേശിച്ചതെന്ന് പറയുകയാണെങ്കിലും വിധി ഇതുതന്നെ. അവൻ ഉപയോഗിച്ച പദം ഭാര്യയല്ലാത്തവളെ ഉദ്ദേശിക്കാനും ഉതകുന്നതുകൊണ്ടാണിത്. ഭാര്യയുടെ പേര് സൈനബയായിരിക്കെ സൈനബ വിവാഹമോചിതയാണെന്ന് പറയുന്ന വ്യക്തി സൈനബയെന്ന് പേരുള്ള മറ്റൊരു സ്ത്രീയെയാണ് ഞാനുദ്ദേശിച്ചതെന്ന് പറഞ്ഞാൽ ബാഹ്യമായി അതംഗീകരിക്കില്ല. തന്റെ മതചിട്ടയനുസരിച്ച് ആന്തരികമായി അവന് അനുവർത്തിക്കാവുന്നതാണ്.

## ത്വലാഖ് എന്ന പദത്തിലുള്ള പിഴവ്

ത്വലാഖ് എന്ന് പറയുന്നതിന് പകരം തലാഖ് (تلاق) ത്വലാക് (طلاك)، ദലാഖ് (دلاق), എന്നിങ്ങനെ ഉച്ചരിച്ച് സാധാരണക്കാരൻ ത്വലാഖ് ചൊല്ലിയാൽ അതു സംഭവിക്കും.

മേൽപറഞ്ഞ രീതിയിൽ മാത്രം ഉച്ചരിക്കാൻ കഴിയുന്നവനോ ഭാഷാശൈലി അങ്ങനെ ആയവനോ ആണെങ്കിൽ അവനെ സംബന്ധിച്ചേടത്തോളം ഇത് വ്യക്തമായ പദമാവുമെന്ന് ഇമാം ബുൽഖൈനി വ്യക്തമായി പറഞ്ഞിരിക്കുന്നു. ഒരു പറ്റം പിൻഗാമികളായ പണ്ഡിതർ പ്രബലമാക്കിയതും നമ്മുടെ ഗുരുവര്യന്മാരിൽ ഒരു സംഘം ഫത്വ നൽകിയതും അപ്രകാരമാണ്. ശരിയായ രൂപത്തിൽ ത്വലാഖിന്റെ പദം ഉരുവിടാൻ കഴിയുന്നവൻ തെറ്റായി പറഞ്ഞാൽ അത് സൂചകപദമായാണ് ഗണിക്കുക. ഇത്തരം പദങ്ങൾക്കും ഭാഷാപരമായി അടിസ്ഥാനമുള്ളത് കൊണ്ടാണ് അത് മുഖേന ത്വലാഖ് നടക്കുന്നത്.

## ത്വലാഖിന്റെ സൂചക പദങ്ങൾ -കിനായത്ത്-

വിവാഹമോചനമെന്ന ആശയവും ഇതര ആശയവും കുറിക്കുന്ന പദമാണ് കിനായത് (സൂചക പദം). അത്തരം വാചകങ്ങൾ കൊണ്ടും ത്വലാഖ് ചൊല്ലാവുന്നതാണ്. എന്നാൽ സൂചക വാചകത്തിന്റെ ആദ്യത്തിൽ തന്നെ ത്വലാഖ് ചൊല്ലുന്നുവെന്ന നിയ്യത്ത് ഉണ്ടാവണമെന്നത് സൂചക വാചകം ത്വലാഖാവാനുള്ള നിബന്ധനയാണ്. ത്വലാഖ് ചൊല്ലുന്ന നിയ്യത്ത് അതിന്റെ പ്രാരംഭഘട്ടത്തിൽ അനിവാര്യമാണെന്നാണ് ധാരാളം പണ്ഡിതന്മാർ പ്രബലമാക്കിയതും അഗ്രേസരരായ പണ്ഡിതന്മാരെ അനുഗമിച്ച് അസ്നവിയും ശൈഖ് സകരിയ്യ(റ)യും ഊന്നൽ നൽകിയതും. പ്രസ്തുത നിയ്യത്ത് സൂചക വാചകത്തിന്റെ അവസാന ഭാഗമുൾപ്പടെ എവിടെയെങ്കിലും അന്വയിച്ചുവന്നാൽ മതിയെന്നാണ് റൗളയുടെ മൂലഗ്രന്ഥത്തിൽ പ്രബലമാക്കിയത്.

'നീ എനിക്ക് നിഷിദ്ധമാണ്', 'നിന്നെ ഞാൻ നിഷിദ്ധമാക്കിയിരിക്കുന്നു', 'അല്ലാഹു അനുവദിച്ചുതന്നത് എനിക്ക് നിഷിദ്ധമാണ്' തുടങ്ങിയ വാചകങ്ങൾ സൂചകവാചകങ്ങൾക്കുള്ള ഉദാഹരണങ്ങളാണ്. പ്രസ്തുത വാചകങ്ങൾ വിവാഹ മോചനത്തിന് സർവ്വസാധാരണമായി ഉപയോഗിക്കുന്നുണ്ടെങ്കിൽ

تبعا لجمع محققين، ورجح في أصل الروضة الاكتفاء بالمقارنة لبعض اللفظ ولو لآخره وهي (**كأنت علي حرام**) أو حرمتك أو حلال الله علي حرام وان تعارفوه طلاقا خلافا للرافعي، ولو نوى تحريم عينها أو نحو فرجها أو وطئها لم تحرم وعليه مثل كفارة يمين وإن لم يطأ، ولو قال هذا الثوب أو الطعام حرام علي فلغو لا شيء فيه (و) أنت (**خلية**) أي من الزوج فعيلة بمعنى فاعلة أو بريئة منه (**وبائن**) أي مفارقة (و) كأنت (**حرة**) ومطلقة بتخفيف اللام و أطلقتك (و) أنت (**كأمي**) أو بنتي أو أختي (و) كـ(**يا بنتي**) لمكنة كونها بنته باحتمال السن وإن كانت معلومة النسب (و) كـ(**أعتقتك وتركتك**) وقطعت نكاحك (**وأزلتك**) وأحللتك أي للأزواج وأشركتك مع فلانة وقد طلقت منه أو من غيره (و) كـ(**تزوجي**) أي لأني طلقتك وأنت حلال لغيري بخلاف قوله للولي زوجها فإنه صريح (**واعتدى**)

പോലും അവ സൂചകമാണ്. സർവ്വസാധാരണയായി വിവാഹ മോചനത്തിനുപയോഗിക്കുന്ന വാചകം വ്യംഗ്യപദമാവുകയില്ലെന്നാണ് ഇമാം റാഫിഇ(റ)യുടെ പക്ഷം.[1] ഇത്തരം വാചകങ്ങൾ ഉപയോഗിച്ച വ്യക്തി ഭാര്യയുടെ ശരീരമോ ഗുഹ്യാവയമോ നിഷിദ്ധമാണെന്ന് ഉദ്ദേശിച്ചാലും സംഭോഗം അവളുമായി ഹറാമാണെന്നുദ്ദേശിച്ചാലും അവൾ നിഷിദ്ധമാവുകയില്ല. അവളുമായി അതിന് ശേഷം സംഭോഗം നടത്തിയില്ലെങ്കിൽ പോലും, സത്യലംഘനം നടത്തിയതിന് തുല്യമായ ഒരു പ്രായശ്ചിത്തം അവൻ നൽകേണ്ടതാണ്. 'ഈ വസ്ത്രം എനിക്ക് നിഷിദ്ധമാണ്' 'ഈ ഭക്ഷണം എനിക്ക് നിഷിദ്ധമാണ്' തുടങ്ങിയ വിവാഹവുമായി ബന്ധമില്ലാത്ത വാചകങ്ങൾ നിരർത്ഥകപദങ്ങളാണ്. അതുകാരണം പ്രായശ്ചിത്തമോ മറ്റോ നൽകേണ്ടതില്ല.

'നീ ഭർത്താവിൽ നിന്ന് മുക്തി നേടിയവളാണ്', 'നീ ഭർത്താവിൽ നിന്ന് ഒഴിവായവളാണ്', 'നീ ഭർത്താവിനെ വിട്ടു പിരിഞ്ഞവളാണ്', 'നീ സ്വതന്ത്രയാണ്', 'നീ മോചിതയാണ്', 'നിന്നെ ഞാൻ മോചിപ്പിച്ചു', 'നീ എന്റെ ഉമ്മയെപ്പോലെയാണ്', 'നീ എന്റെ മകളെപ്പോലെയാണ്', 'നീ എന്റെ സഹോദരിയെപോലെയാണ്', എന്നീ വാചകങ്ങൾ ത്വലാഖിന്റെ അവ്യക്ത പദങ്ങളാണ്. പ്രായംകൊണ്ട് തന്റെ മകളാവാൻ സാധ്യതയുള്ള ഭാര്യയോട് അഭിസംബോധനയായി 'എന്റെ മകളേ' എന്ന് പറയലും കിനായതാണ്. അവൾ വംശം അറിയപ്പെട്ടവളാണെങ്കിലും പ്രസ്തുത വാചകം കിനായതായാണ് ഗണിക്കുക.

'നിന്നെ ഞാൻ മോചിപ്പിച്ചു', 'നിന്നെ ഞാൻ ഉപേക്ഷിച്ചു', 'നിന്റെ നികാഹ് ഞാൻ മുറിച്ചു', 'നിന്നെ ഞാൻ നീക്കിയിരിക്കുന്നു', 'മറ്റു ഭർത്താക്കന്മാർക്ക് നിന്നെ ഞാൻ അനുവദിച്ചിരിക്കുന്നു', തുടങ്ങിയ പദങ്ങളും കിനായതിനുദാഹരണങ്ങളാണ്. ഇവനോ മറ്റൊരാളോ മുമ്പ് ത്വലാഖ് ചൊല്ലിയ സ്ത്രീയെ സൂചിപ്പിച്ചുകൊണ്ട് 'ഞാൻ നിന്നെ അവളുടെ കൂട്ടുകാരിയാക്കി' എന്നുള്ള വാചകവും സൂചക വാചകമാണ്. 'നീ വിവാഹം കഴിച്ചുകൊള്ളൂ', 'നീ ഇദ്ദ ഇരിക്കൂ', 'നീ എന്നോട് വിടപറയൂ', 'നിന്റെ ത്വലാഖിനെ നീ എടുക്കുക', 'എനിക്ക് നീ ആവശ്യമില്ല' തുടങ്ങിയ വാചകങ്ങൾ സൂചക വാചകങ്ങളാണ്. 'നിന്നെ ഞാൻ ത്വലാഖ് ചൊല്ലി'യെന്ന് പ്രസ്തുത വാചകം ദ്യോതിപ്പിക്കുന്നതാണ് കാരണം. നീ മറ്റൊരു ഭർത്താവിന് അനുവദിക്കപ്പെട്ടവളാണെന്നുള്ള വാചകവും കിനായതാണ്. എന്നാൽ അവളുടെ വിവാഹം നടത്തൂ എന്ന് വലിയ്യിനോട് പറയുന്നത് വ്യക്തമായ പദമാണ്. 'നീ എന്റെ ഭാര്യയല്ല' എന്ന വാചകവും കിനായതാണ്. എന്നാൽ, മേൽ വാചകം ഒരു വാദത്തിന്റെ പ്രതിവാദ വാചകമാണെങ്കിൽ ത്വലാഖ് ചൊല്ലിയെന്നുള്ള ഭർത്താവിന്റെ അംഗീകാരമാണ്. ഇപ്രകാരം നീ ചെയ്യുകയാണെങ്കിൽ 'നിന്റെ ത്വലാഖ് പോയി', 'നിന്റെ ത്വലാഖ് വീണു' നിന്റെ ത്വലാഖ് ഒന്നും രണ്ടുമാണ്. തുടങ്ങിയ വാചകങ്ങളും കിനായതാണ്. ഈ വാക്കുകളുപയോഗിക്കുമ്പോൾ ത്വലാഖ് സംഭവിക്കണമെന്നുദ്ദേശിച്ചാൽ മാത്രം ത്വലാഖാകുന്നതാണ്. 'നിനക്ക് ത്വലാഖുണ്ട്', 'നിനക്ക് ഒരു ത്വലാഖുണ്ട്' തുടങ്ങിയ വാചകങ്ങളും സൂചകങ്ങളാണ്. 'നിനക്ക് സലാമുണ്ട്' എന്ന വാചകം കിനായതാണെന്ന് ഇബ്നുസ്സ

1. അത് വ്യക്തമായ പദമാണെന്നാണ് അദ്ദേഹത്തിന്റെ വീക്ഷണം.

أي لأني طلقتك وودعيني من الوداع أي لأني طلقتك (و) كـ(خذي طلاقك ولا حاجة لي فيك) أي لأني طلقتك ولست زوجتي إن لم يقع في جواب دعوى وإلا فإقرار (و) كـ(ذهب طلاقك أو سقط طلاقك) إن فعلت كذا (و) كـ(طلاقك واحد) وثنتان، فإن قصد به الايقاع وقع وإلا فلا، وكلك الطلاق أو طلقة وكذا سلام عليك على ما قاله ابن الصلاح ونقله شيخنا في شرح المنهاج (لا) منها (كطلاقك عيب) أو نقص (ولا قلت) أو أعطيت (كلمتك أو حكمك) فلا يقع بها الطلاق وإن نوى بها المتلفظ الطلاق لأنها ليست من الكنايات التى تحتمل الطلاق بلا تعسف ولا أثر لاشتهارها في الطلاق في بعض القطر كما أفتى به جمع من محققى مشايخ عصرنا، ولو نطق بلفظ من هذه الألفاظ الملغاة عند إرادة الفراق فقال له الآخر مستخبرا: أطلقت زوجتك؟ فقال: نعم ظانا وقوع الطلاق باللفظ الأول لم يقع كما أفتى به شيخنا. وسئل البلقيني عما لو قال لها: أنت علي حرام وظن أنها طلقت به ثلاثا فقال لها أنت طالق ثلاثا ظانا وقوع الثلاث بالعبارة الأولى فأجاب بأنه لا يقع عليه طلاق بما أخبر به ثانيا على الظن المذكور انتهى. ويجوز لمن ظن صدقه أن لا يشهد عليه.

ലാഹ് അഭിപ്രായപ്പെടുകയും ശൈഖുനാ മിൻഹാജിന്റെ ശർഹിൽ ഉദ്ധരിക്കുകയും ചെയ്തിട്ടുണ്ട്.

### മൊഴിചൊല്ലിയുടെ വിധി

'നിന്റെ ത്വലാഖിന് ന്യൂനതയുണ്ട്', 'നിന്റെ ത്വലാഖിന് പോരായ്മയുണ്ട്', 'നിന്റെ മൊഴി ഞാൻ ചൊല്ലി', 'നിന്റെ മൊഴി ഞാൻ നൽകി' 'നിന്റെ വിധി ഞാൻ പറഞ്ഞിരിക്കുന്നു', 'നിന്റെ വിധി ഞാൻ നൽകിയിരിക്കുന്നു' തുടങ്ങിയ വാചകങ്ങൾ വിവാഹ മോചനമെന്ന ആശയം നിശ്പ്രയാസം ത്വലാഖിന് സാധ്യതയുള്ള കിനായത്തിന്റെ വാചകങ്ങളല്ല. ഈ വാചകങ്ങൾ ഉച്ചരിക്കുന്നവൻ ത്വലാഖ് ഉദ്ദേശിച്ചാൽ പോലും ത്വലാഖാവുകയില്ല. ചില പ്രദേശങ്ങളിൽ പ്രസ്തുത വാചകങ്ങൾ വിവാഹ മോചനത്തിനായി പ്രസിദ്ധിയാർജിച്ചിട്ടുണ്ടെങ്കിൽ പോലും അതുമൂലം ത്വലാഖ് നടക്കുകയില്ലെന്ന് നമ്മുടെ സമകാലികരായ പണ്ഡിത ശ്രേഷ്ഠർ ഫത്വ നൽകിയിട്ടുണ്ട്. ഉപരി സൂചിത നിരർത്ഥക വാചകങ്ങൾ ഉച്ചരിച്ച് വിവാഹ മോചനം ഉദ്ദേശിച്ച വ്യക്തിയോട്, വസ്തുത അറിയാൻ 'നീ നിന്റെ ഭാര്യയെ ത്വലാഖ് ചൊല്ലിയോ' എന്ന് ചോദിച്ചപ്പോൾ പ്രസ്തുത വാചകം കൊണ്ട് ത്വലാഖാവുമെന്ന് കരുതി 'അതെ' എന്ന് മറുപടി പറഞ്ഞാൽ പോലും ത്വലാഖാവുകയില്ലെന്ന് ശൈഖുനാ ഫത്വ നൽകിയിട്ടുണ്ട്.

### മൂന്ന് ത്വലാഖും പോകുമോ

'നീ എനിക്ക് നിഷിദ്ധമാണ്' എന്ന് പറഞ്ഞ ഭർത്താവ്, പ്രസ്തുത വാചകം മുഖേന മൂന്ന് ത്വലാഖും പോയെന്ന് കരുതി 'നീ മൂന്ന് ത്വലാഖും നഷ്ടപ്പെട്ടവളാണെന്ന് ഭാര്യയോട് പറഞ്ഞാൽ ത്വലാഖ് നഷ്ടമാകുമോ? എന്ന് ഇമാം ബുൽഖൈനി(റ)നോട് ചോദിക്കുകയുണ്ടായി. പ്രസ്തുത തെറ്റിദ്ധാരണ മൂലം രണ്ടാം തവണ[1] പറഞ്ഞ വാക്കുകൊണ്ട് ത്വലാഖ് നഷ്ടപ്പെടുകയില്ല എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

പ്രസ്തുത ധാരണ നിമിത്തം ത്വലാഖ് ചൊല്ലിയതാണെന്ന് പറയുന്ന ഭർത്താവിന്റെ സത്യസന്ധത ബോധ്യമായവൻ അവനെതിരെ -ത്വലാഖ് പോയതിന്ന്- സാക്ഷി പറയാതിരിക്കൽ അനുവദനീയമാണ്.

### ത്വലാഖിന്റെ വാചകം എഴുതിയാൽ

ത്വലാഖുദ്ദേശിക്കാതെ ത്വലാഖിന്റെ വാചകം എഴുതിയാൽ അത് നിരർത്ഥകമാണ്. എഴുതുന്ന വേളയിലോ ശേഷമോ താൻ എഴുതിയതിന്റെ പൂർണ്ണരൂപം ഉച്ചരിച്ചാൽ ത്വലാഖ് സംഭവിക്കുന്നതാണ്. ത്വലാഖിനെ ഉദ്ദേശിച്ചിട്ടില്ലെന്നും എഴുതിയത് വായിക്കുക മാത്രമായിരുന്നു ലക്ഷ്യമെന്നും അവൻ പറയുകയാണെങ്കിൽ സ്വീകാര്യമാണ്. അതിന് സാധ്യതയുള്ളതാണ് കാരണം. ത്വലാഖ് ചൊല്ലാൻ ഭാര്യ

1. ഇവിടെ തുഹ്ഫയിലുള്ളതിനോട് യോജിച്ച് ثانيا എന്ന പ്രയോഗവുമുണ്ട്. ആദ്യം പറഞ്ഞതിന്റെ അടിസ്ഥാനത്തിൽ എന്നാകും അർത്ഥം.

فرع: لو كتب صريح طلاق أو كنايته ولم ينو إيقاع الطلاق فلغو ما لم يتلفظ حال الكتابة أو بعدها بصريح ما كتبه، نعم يقبل قوله أردت قراءة المكتوب لا الطلاق لاحتماله ولا يلحق الكناية بالصريح طلب المرأة الطلاق ولا قرينة غضب ولا اشتهار بعض ألفاظ الكنايات فيه.

(وصدق منكر نية) في الكناية (بيمينه) في أنه ما نوى بها طلاقا فالقول في النية إثباتا ونفيا قول الناوي إذ لا تعرف إلا منه، فإن لم يتمكن مراجعة نيته بموت أو فقد لم يحكم بوقوع الطلاق لأن الأصل بقاء العصمة.

فروع: قال في العباب: من اسم زوجته فاطمة مثلاً فقال ابتداء أو جوابا لطلبها الطلاق: فاطمة طالق وأراد غيرها لم يقبل، ومن قال لامرأته: يا زينب أنت طالق واسمها عمرة طلقت للإشارة، ولو أشار إلى أجنبية وقال: يا عمرة أنت طالق واسم زوجته عمرة لم تطلق، ومن قال امرأتي طالق مشير الإحدى امرأتيه وأراد الأخرى قبل بيمينه، ومن له زوجتان اسم كل واحدة منهما فاطمة بنت محمد وعرف أحدهما بزيد فقال فاطمة بنت محمد طالق ونوى بنت زيد قبل إنتهى. قال شيخنا: لم يقبل في المسألة

അഭ്യർത്ഥിക്കുക, കോപാകുലനാണെന്ന് സാഹചര്യത്തെളിവുണ്ടാവുക, കിനായതിന്റെ ചില പദങ്ങൾ ത്വലാഖിനായി സാർവ്വത്രികമാവുക തുടങ്ങിയ കാരണങ്ങളാൽ കിനായതിന്റെ വാചകങ്ങൾ സ്വരീഹായി മാറുകയില്ല.

സൂചകാർത്ഥ പദമുപയോഗിച്ച് ത്വലാഖ് ചൊല്ലിയവൻ ത്വലാഖുദ്ദേശിച്ചില്ലെന്ന് വാദിക്കുകയാണെങ്കിൽ വാദത്തിൽ ഉറച്ച് സത്യം ചെയ്യുന്ന പക്ഷം വാദം സ്വീകാര്യമാകും. പ്രസ്തുത വാചകം ഉച്ചരിച്ചവന് മാത്രമാണല്ലോ ത്വലാഖ് കരുതിയോ ഇല്ലയോ എന്ന് അറിയുക. മരണം മൂലമോ തിരോധാനം മൂലമോ മേൽ വാചകം ഉച്ചരിച്ചവന്റെ ഉദ്ദേശമറിയാൻ സാധിക്കാതെ വന്നാൽ ത്വലാഖ് നടന്നതായി വിധിക്കുകയില്ല. ബന്ധം ശേഷിക്കുന്നുവെന്ന അടിസ്ഥാനനില കണക്കിലെടുക്കുന്നതുകൊണ്ടാണിത്.

## ഭാര്യയുടെ പേര് മാറിയാൽ

ഒരാളുടെ ഭാര്യയുടെ പേര് ഫാത്വിമ, ഭാര്യയുടെ ആവശ്യപ്രകാരമോ അല്ലാതെയോ ഫാത്വിമ വിവാഹമോചിതയാണെന്ന് പറഞ്ഞ ഭർത്താവ്, ഞാൻ എന്റെ ഭാര്യയായ ഫാത്വിമയെ ഉദ്ദേശിച്ചില്ലെന്ന് പറഞ്ഞാൽ സ്വീകാര്യമല്ല. അംറയെന്ന് പേരുള്ള ഭാര്യയുടെ നേരെ ചൂണ്ടി സൈനബാ നീ വിവാഹമോചിതയാണെന്ന് പറഞ്ഞാൽ അത് ത്വലാഖാവുന്നതാണ്. അഭിസംബോധനയുണ്ടായതിനാൽ മറ്റൊരു സ്ത്രീയെ ഉദ്ദേശിച്ചുവെന്നത് ന്യായമല്ല. തന്റെ ഭാര്യയുടെ പേര് അംറയായിരിക്കെ അന്യസ്ത്രീയെ അഭിമുഖീകരിച്ച് അംറേ നീ വിവാഹ മോചിതയാണെന്ന് പറയുന്നതുമൂലം അംറ വിവാഹമോചിതയാവുകയില്ല. രണ്ട് ഭാര്യമാരിലൊരാളെ ചൂണ്ടി എന്റെ ഭാര്യ വിവാഹ മോചിതയാണെന്ന് പറഞ്ഞ വ്യക്തി ചൂണ്ടി കാണിക്കാത്ത ഭാര്യയെയാണ് ഞാനുദ്ദേശിച്ചതെന്ന് സത്യം ചെയ്തു വാദിക്കുന്ന പക്ഷം അവന്റെ വാദം അംഗീകൃതമാണ്.(1) ഒരാളുടെ രണ്ട് ഭാര്യമാരുടെയും പേര് ഫാത്വിമ, രണ്ട് പേരുടെയും പിതാവിന്റെ പേര് മുഹമ്മദ്. അവരിലൊരാൾ സൈദ് എന്ന അപരനാമത്തിൽ -ജനങ്ങൾക്കിടയിൽ- പ്രശസ്തനാണ്. പ്രസ്തുത സാഹചര്യത്തിൽ മുഹമ്മദിന്റെ മകൾ ഫാത്വിമ വിവാഹമോചിതയാണെന്ന് പറഞ്ഞ ഭർത്താവ് സൈദന്ന അപരനാമത്തിലുള്ള മുഹമ്മദിന്റെ മകളെയാണ് ഉദ്ദേശിച്ചതെന്ന് പറയുകയാണെങ്കിൽ സ്വീകര്യമാകും. 'ഉബാബ്' എന്ന ഗ്രന്ഥത്തിൽ പറഞ്ഞതാണ് ഇക്കാര്യങ്ങൾ.

ആദ്യം പറഞ്ഞ മസ്അലയിൽ (ഫാത്വിമ ഭാര്യയായ വ്യക്തി, ഫാത്വിമ വിവാഹമോചിതയാണെന്ന് പറയുകയും മറ്റൊരു ഫാത്വിമയെയാണ് ഉദ്ദേശിച്ചതെന്ന് വാദിക്കുകയും ചെയ്താൽ) തന്റെ വാദം ബാഹ്യമായി സ്വീകാര്യമല്ല. ആന്തരികമായി തന്റെ മതചിട്ടയനുസരിച്ച് അനുവർത്തിക്കണമെന്ന് ശൈഖുനാ

1 ചൂണ്ടിയതിന് പരിഗണനയില്ലെന്നർത്ഥം. രണ്ട് ഭാര്യയും ത്വലാഖാകുമെന്നും അഭിപ്രായമുണ്ട്. - അസ്ന.

الأولى أي ظاهرا بل يدين، نعم يتجه قبول إرادته لطلقة له اسمها فاطمة انتهى. ولو قال: زوجتي عائشة بنت محمد طالق وزوجته خديجة بنت محمد طلقت لأنه لا يضر الخطأ في الاسم، ولو قال لابنه المكلف قل لأمك أنت طالق ولم يرد التوكيل يحتمل التوكيل، فإذا قاله لها طلقت كما تطلق به لو أراد التوكيل، ويحتمل أنها تطلق وكون الابن مخبرا لها بالحال. قال الأسنوي: ومدرك التردد أن الأمر بالامر بالشيء إن جعلناه كصدور الأمر من الأول كان الأمر بالإخبار بمنزلة الإخبار من الأب فيقع وإلا فلا. قال الشيخ زكريا: وبالجملة فينبغي أن يستفسر فإن تعذر استفساره عمل بالإحتمال الأول حتى لا يقع الطلاق بقوله بل بقول الابن لأمه لأن الطلاق لا يقع بالشك.

**(ولو قال طلقتك ونوى عددا)** ثنتين أو واحدة **(وقع منوي)** ولو في غير موطوءة فإن لم ينوه وقع طلقة واحدة، ولو شك في العدد الملفوظ أو المنوي

പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ മുമ്പ് വിവാഹമോചനം നടത്തിയ ഫാത്വിമയെയാണ് ഞാനുദ്ദേശിച്ചതെന്ന് പറയുന്നപക്ഷം അവന്റെ വാദം അംഗീകരിക്കുന്നത് ന്യായയുക്തമാണെന്ന് ശൈഖുനാ പറഞ്ഞിരിക്കുന്നു. മുഹമ്മദിന്റെ മകൾ ഖദീജ ഭാര്യയായ വ്യക്തി, എന്റെ ഭാര്യ, മുഹമ്മദിന്റെ മകൾ ആയിശ വിവാഹ മോചിതയാണെന്ന് പറയുന്ന വാചകം ത്വലാഖാണ്. പേര് പറയുന്നതിലുള്ള പിഴവ് ത്വലാഖിനെ ബാധിക്കുകയില്ലെന്നതാണ് കാരണം.

വകാലതാക്കുക വിവരമറിയിക്കുക എന്നീ ഉദ്ദേശങ്ങളില്ലാതെ 'നിങ്ങൾ വിവാഹമോചിതയാണ്' എന്ന് നിന്റെ ഉമ്മയോട് പറയൂ എന്ന് തന്റെ പ്രായപൂർത്തിയും ബുദ്ധിയുമുള്ള മകനോട് പറയുന്ന വാചകം വകാലതിന് സാധ്യതയുള്ള വാചകമാണ്. അതിനാൽ, മകൻ ഉമ്മയോട് പറയുന്ന നിമിഷം മാത്രമാണ് ഉമ്മ വിവാഹ മോചിതയാവുക. ഭാര്യയെ ത്വലാഖ് ചൊല്ലാൻ മറ്റൊരാളെ വകാലതാക്കുമ്പോഴും പ്രതിനിധി ത്വലാഖ് ചൊല്ലുമ്പോൾ മാത്രമാണ് ത്വലാഖാവുക. ഉമ്മയോട് വിവരമറിയിക്കാൻ മകനോട് ആജ്ഞാപിച്ചതാവാനും പ്രസ്തുത വാചകം സാധ്യതയുണ്ട്. അപ്പോൾ ഭർത്താവ് പറഞ്ഞ നിമിഷം ഭാര്യ വിവാഹ മോചനം നേടുന്നതാണ്. ഇതിനെ ഇമാം അസ്നവി ഇപ്രകാരം വിശദീകരിക്കുന്നു. ഒരു കാര്യം കൽപിക്കാനുള്ള ആജ്ഞ പ്രഥമ കൽപനയുടെ സ്ഥാനത്താണെന്നും[1] അല്ലെന്നുമുള്ള അഭിപ്രായങ്ങളാണ് മുകളിലെ ഇരു സാധ്യതകൾക്ക് നിദാനം. പ്രഥമ കൽപനയുടെ സ്ഥാനത്താണെന്നുള്ള അഭിപ്രായ മനുസരിച്ച് ഉമ്മയോട് ത്വലാഖ് അറിയിക്കാനുള്ള ഉപ്പയുടെ കൽപന ഉപ്പ ഉമ്മയോട് നേരിട്ട് പറയുന്ന സ്ഥാനത്തായതിനാൽ പ്രഥമ കൽപന വേളയിൽ തന്നെ ത്വലാഖ് സംഭവിക്കുന്നതാണ്. അറിയിച്ചു കൊടുക്കുന്നവന്റെ കൽപന പ്രഥമ കൽപനയുടെ സ്ഥാനത്തല്ലെന്ന അഭിപ്രായമനുസരിച്ച് ഉമ്മയോട് അറിയിക്കാൻ മകനോട് ആജ്ഞാപിക്കുന്ന സമയത്ത് ത്വലാഖ് നടക്കുന്നില്ല. പ്രത്യുത, മകൻ ഉമ്മയോട് അറിയിക്കുന്ന വേളയിൽ മാത്രമാണ് ത്വലാഖ് നടക്കുന്നത്. ചുരുക്കത്തിൽ, മകനോട് ആജ്ഞാപിക്കുന്ന സമയം വകാലത്താണോ വിവരം അറിയിക്കലാണോ ഉദ്ദേശിച്ചതെന്ന് പിതാവിനോട് വിശദീകരണം തേടൽ അനിവാര്യമാണെന്ന് ശൈഖ് സകരിയ്യ(റ) പറഞ്ഞിരിക്കുന്നു. പിതാവിന്റെ മരണം കൊണ്ടോ മറ്റോ വിശദീകരണം തേടാൻ കഴിഞ്ഞില്ലെങ്കിൽ വകാലതാണെന്ന സാധ്യതയനുസരിച്ച് പ്രവർത്തിക്കണം. വകാലതെന്ന സാധ്യതയനുസരിച്ച് പിതാവിന്റെ ആജ്ഞാസമയം ത്വലാഖ് നടക്കുന്നില്ല. വകാലതാണോ വിവരമറിയിക്കലാണോ എന്നത് സംശയമായതാണ് കാരണം. പ്രത്യുത മകൻ ഉമ്മയോട് വിവരമറിയിക്കുന്ന വേളയിൽ മാത്രമാണ് ത്വലാഖ് നടക്കുന്നത്.

ഒരു ത്വലാഖെന്നോ രണ്ട് ത്വലാഖെന്നോ കരുതി നിന്നെ ഞാൻ ത്വലാഖ് ചൊല്ലിയെന്ന് പറഞ്ഞാൽ കരുതിയ ത്വലാഖനുസരിച്ച് വിവാഹമോചനം നടക്കുന്നതാണ്. സംഭോഗ വിധേയയല്ലാത്ത ഭാര്യയിൽ പോലും പ്രസ്തുത നിയമം ബാധകമാണ്. പ്രത്യേക എണ്ണം ഉദ്ദേശിച്ചില്ലെങ്കിൽ ഒരു ത്വലാഖ് ചൊല്ലി

1. കൽപിക്കുന്നവൻ നേരിട്ട് പറയുംപോലെയാണെന്ന്.

فيأخذ بالأقل ولا يخفي الورع.

فرع: لو قال طلقتك واحدة وثنتين فيقع به الثلاث كما هو ظاهر وبه أفتى بعض محققي علماء عصرنا. ولو قال للمدخول بها. أنت طالق طلقة بل طلقتين فيقع به ثلاث كما صرح به الشيخ زكريا في شرح الروض.

**(ويقع طلاق الوكيل)** في الطلاق **(بطلقت)** فلانة ونحوه وإن لم ينو عند الطلاق أنه مطلق لموكله **(ولو قال لآخر أعطيت)** أو جعلت **(بيدك طلاق زوجتي)** أو قال له أمرزوجتى بيدك اوقال له رح بطلاقها وأعطها **(فهو توكيل)** يقع الطلاق بتطليق الوكيل لا بقول الزوج هذا اللفظ بل تحصل الفرقة من حين قول الوكيل متى شاء طلقت فلانة لا بإعلامها الخبر بأن فلانا أرسل بيدي طلاقك ولا بإعلامها أن زوجك طلق، وإذا قال له لا تعطه إلا في يوم كذا فيطلق في اليوم الذي عينه أو بعده لا قبله، ثم إن قصد التقييد بيوم طلق فيه لا بعده **(ولو**

യതായി പരിഗണിക്കുന്നതാണ്. മൊഴിഞ്ഞതോ കരുതിയതോ ആയ ത്വലാഖിന്റെ എണ്ണത്തെ കുറിച്ച് സംശയമുണ്ടായാൽ കുറഞ്ഞ എണ്ണമാണ് അവലംബിക്കേണ്ടത്. എങ്കിലും സൂക്ഷ്മത പാലിക്കലാണ് അഭികാമ്യം.[1]

## ഒന്നും രണ്ടും ത്വലാഖ്

ഞാൻ നിന്നെ ഒന്നും രണ്ടും ത്വലാഖ് ചൊല്ലിയെന്ന് പറഞ്ഞാൽ മൂന്ന് ത്വലാഖും നടക്കുമെന്നത് വളരെ വ്യക്തമാണ്.[2] നമ്മുടെ സമകാലീകരും പ്രമുഖരുമായ ചില പണ്ഡിതർ ഇങ്ങനെ ഫത്‌വ നൽകിയിട്ടുണ്ട്. നീ, ഒരു ത്വലാഖ്, അതെ രണ്ടു ത്വലാഖും ചൊല്ലപ്പെട്ടവളാണെന്ന് -ഇഖ്‌റാർ രൂപത്തിൽ- സംഭോഗ വിധേയയായ സ്ത്രീയോട് പറയുന്ന പക്ഷം മൂന്ന് ത്വലാഖും പോകുമെന്ന് ശൈഖ് സകരിയ്യ(റ) ശർഹുറൗളിൽ വ്യക്തമാക്കിയിരിക്കുന്നു.

## ത്വലാഖിന് ഏൽപിക്കൽ

പ്രതിനിധി (വകീൽ)യുടെ ത്വലാഖ് സാധുവാകും. 'ഞാൻ ഈ സ്ത്രീയെ ത്വലാഖ് ചൊല്ലി' മുതലായ വാചകങ്ങൾ അവന് ഉപയോഗിക്കാവുന്നതാണ്. ത്വലാഖ് ചൊല്ലുമ്പോൾ, തന്നെ ഏൽപിച്ചവന് വേണ്ടി ത്വലാഖ് ചൊല്ലുകയാണെന്ന് കരുതിയില്ലെങ്കിൽ പോലും ത്വലാഖ് നടക്കും. 'എന്റെ ഭാര്യയുടെ ത്വലാഖ് നിന്റെ കൈവശം നൽകി' 'കൈവശമാക്കി തന്നു', 'എന്റെ ഭാര്യയുടെ കാര്യം നിന്റെ കൈവശമാണ്', 'നീ ത്വലാഖുമായി ചെന്ന് അതവൾക്ക് നൽകുക' തുടങ്ങിയ പദങ്ങൾ പ്രതിനിധിയാക്കുമ്പോൾ പറയുന്ന പദങ്ങളാണ്. മേൽ പദങ്ങൾ ഭർത്താവ് പറയുമ്പോൾ ത്വലാഖാവുകയില്ല. പ്രത്യുത 'ഞാൻ ഇന്ന സ്ത്രീയെ ത്വലാഖ് ചൊല്ലി'യെന്ന് പ്രതിനിധി പറയുന്ന സമയം മാത്രമാണ് ത്വലാഖ് നടക്കുക. ഇന്ന വ്യക്തി എന്റെ കൈവശം നിന്റെ ത്വലാഖ് തന്നയച്ചിട്ടുണ്ട് എന്നോ 'നിന്റെ ഭർത്താവ് നിന്നെ ത്വലാഖ് ചൊല്ലി' എന്നോ ഭാര്യയെ വിവരമറിയിക്കുന്നത് മൂലം ത്വലാഖുണ്ടാവുകയില്ല. 'ഇന്ന ദിവസമല്ലാതെ നീ ത്വലാഖ് നൽകരുത്' എന്ന് ഭർത്താവ് പ്രതിനിധിയെ ഏൽപിക്കുന്ന പക്ഷം നിശ്ചിത ദിവസത്തിലോ അതിന് ശേഷമുള്ള ദിവസത്തിലോ മാത്രമേ അവൻ ത്വലാഖ് ചൊല്ലാവൂ. അതിന് മുമ്പ് പാടില്ല. നിശ്ചിത ദിവസം തന്നെ ത്വലാഖ് ചൊല്ലണമെന്ന നിബന്ധനയോടെ ഏൽപിക്കുകയാണെങ്കിൽ നിജപ്പെടുത്തിയ ദിവസം തന്നെ ത്വലാഖ് ചൊല്ലണം. അതിന് ശേഷമായിക്കൂടാ.

## അധികാരം നൽകൽ

'വേണമെങ്കിൽ നീ നിന്നെ ത്വലാഖ് ചൊല്ലുക' എന്ന് പ്രായപൂർത്തിയും ബുദ്ധിയുമുള്ള ഭാര്യയോട് യാതൊരു ഉപാധിയും നിശ്ചയിക്കാതെ ഭർത്താവ് പറഞ്ഞാൽ അത് ത്വലാഖിനെ അവളുടെ അധീനതയിലാക്കി കൊടുക്കലാണ്. (തംലീക്). അത് ത്വലാഖിനെ വക്കാലത്താക്കലല്ല. 'നീ എന്നെ ത്വലാഖ്

1. രണ്ടോ മൂന്നോ എന്ന് സംശയമായാൽ മൂന്ന് എന്ന് തീരുമാനിക്കുകയും മറ്റൊരാൾ വിവാഹം ചെയ്തല്ലാതെ അവളെ വീണ്ടും വിവാഹം ചെയ്യാതിരിക്കലുമാണ് സൂക്ഷ്മത.
2. മവ്ത്വൂഅത്തായ - സംയോഗം നടന്ന- ഭാര്യയിലാണിത്. - ഇആനത്ത്.

**قال لها)** أي الزوجة المكلفة منجزا **(طلقي نفسك إن شئت فـ)**هو **(تمليك)** للطلاق لا توكيل بذلك، وبحث أن منه قوله طلقيني فقالت: أنت طالق ثلاثا لكنه كناية، فإن نوى التفويض إليها طلقت والاّ فلا وخرج بتقييدى بالمكلفة غير ها لفساد عبارتها وبمنجز المعلق فلو قال اذا جاء رمضان فطلقى نفسك لغا واذا قلنا انه تمليك فيشترط لوقوع الطلاق المفوض اليها **(تطليقها)** ولو بكناية **(فورا)** بأن لا يتخلل فاصل بين تفويضه وإيقاعها، نعم لو قال لها: طلقي نفسك، فقالت: كيف يكون تطليق نفسي؟ ثم قالت: طلقت وقع لأنه فصل يسير **(بطلقت)** نفسي أو طلقت فقط لا بقبلت، وقال بعضهم كمختصري الروضة: لا يشترط الفور في متى شئت فتطلق متى شاءت وجزم به صاحبا التنبيه والكفاية، لكن المعتمد كما قال شيخنا أنه يشترط الفورية وإن أتى بنحو متى ويجوز له رجوع قبل تطليقها كسائر العقود.

فائدة: يجوز تعليق الطلاق كالعتق بالشروط

ചൊല്ലൂ' എന്ന ഭർത്താവിന്റെ ആജ്ഞയനുസരിച്ച് നീ മൂന്ന് ത്വലാഖും നഷ്ടപ്പെട്ടവനാണെന്ന് ഭാര്യ മറുപടി പറയുന്ന വാചകം ഭാര്യക്ക് അധീനപ്പെടുത്തിക്കൊടുക്കുന്നതിൽ പെടുമെന്ന് ചിലർ പറയുന്നു. യഥാർത്ഥത്തിൽ അത് അവൻ അധീനപ്പെടുത്തിക്കൊടുക്കുന്നതിന്റെ സൂചക പദമാണ്. അപ്പോൾ ആ വാചകം കൊണ്ട് അവളിലേക്ക് ത്വലാഖിന്റെ അധികാരം ഏൽപ്പിക്കാൻ കരുതിയാൽ അവൾ മോചിതയാകുന്നതാണ്. അല്ലാത്തപക്ഷം അവൾ വിവാഹമോചിതയാകുന്നതല്ല. പ്രായപൂർത്തിയും ബുദ്ധിയുമില്ലാത്ത സ്ത്രീയുടെ വാചകം അസാധുവാണ്. അതുകൊണ്ടാണ് പ്രായപൂർത്തിയും ബുദ്ധിയുമുള്ള ഭാര്യയെന്ന് ഉപാധിവെച്ചത്. ഉപാധിവെച്ചുള്ള തംലീകും പരിഗണനീയമല്ല. ഉപാധി നിശ്ചയിക്കാതെ അധികാരം, കൈമാറണമെന്ന് എടുത്ത് പറയാൻ കാരണമതാണ്. അപ്പോൾ, 'റമളാനായാൽ നീ നിന്നെ ത്വലാഖ് ചൊല്ലൂ' എന്ന് തുടങ്ങിയ വാചകം നിരർത്ഥകമാണ്.

'നിന്റെ ശരീരത്തെ നീ ത്വലാഖ് ചൊല്ലൂ' എന്ന വാചകം തംലീകാണെന്ന് നാം പറയുമ്പോൾ അവൻ ത്വലാഖിന്റെ അധികാരം കൈമാറുന്നതിനും അവൾ ത്വലാഖ് ചൊല്ലുന്നതിനുമിടയിൽ സമയദൈർഘ്യം ഉണ്ടാവരുത്. സൂചക പദങ്ങൾ കൊണ്ടാണെങ്കിലും വേഗമുണ്ടാവണം. 'നിന്റെ ശരീരത്തെ ത്വലാഖ് ചൊല്ലൂ' എന്ന ഭർത്താവിന്റെ ആജ്ഞയോട് പ്രതികരിച്ച് 'ഞാൻ എങ്ങനെയാണ് എന്നെ ത്വലാഖ് ചൊല്ലുക' എന്ന് ചോദിക്കുകയും തുടർന്ന് 'ഞാൻ ത്വലാഖ് ചൊല്ലി' എന്ന് പറയുകയും ചെയ്താൽ ത്വലാഖായി പരിഗണിക്കുന്നതാണ്. ഈ വാചകം മൂലം കുറഞ്ഞ ഇടവേള മാത്രമാണ് ഉണ്ടാവുന്നത്.

'ഞാൻ എന്നെ ത്വലാഖ് ചൊല്ലി', 'ഞാൻ ത്വലാഖ് ചൊല്ലി' തുടങ്ങിയ പദങ്ങൾ കൊണ്ട് തന്നെ അവൾ ത്വലാഖ് ചൊല്ലിയിരിക്കണം. 'ഞാൻ, സ്വീകരിച്ചു' എന്ന വാചകം കൊണ്ട് സാധുവാകുകയില്ല. 'നീ ഉദ്ദേശിക്കുമ്പോൾ നീ ത്വലാഖ് ചൊല്ലൂ' എന്ന് തംലീകാക്കിയാൽ പെട്ടെന്ന് ത്വലാഖ് ചൊല്ലൽ നിബന്ധനയില്ലെന്നും അവളുദ്ദേശിക്കുമ്പോൾ ത്വലാഖ് ചൊല്ലാവുന്നതാണെന്നും റൗളയുടെ സംക്ഷേപകരും[1] മറ്റും പറയുകയും തൻബീഹി[2]ന്റെയും കിഫായയുടെയും[3] രചയിതാക്കൾ തറപ്പിച്ച് പറയുകയും ചെയ്യുന്നു. എന്നാൽ ഏത് സമയം എന്നതു പോലുള്ള വാചകങ്ങൾ ഉപയോഗിച്ചാൽ പോലും പെട്ടെന്ന് ത്വലാഖ് ചൊല്ലൽ നിർബന്ധമാണ് എന്നതാണ് പ്രബലാഭിപ്രായം. ശൈഖുനാ ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട്. മറ്റുള്ള ഇടപാടിലേതു പോലെ തംലീകിലും അവൾ ത്വലാഖ് ചൊല്ലുന്നതിന് മുമ്പ് ഭർത്താവിന് തന്റെ വാക്കിൽ നിന്ന് പിന്മാറാവുന്നതാണ്.

## ഉപാധിവെച്ചുള്ള ത്വലാഖ്

അടിമ മോചനത്തിന് ഉപാധി വെക്കാമെന്നത് പോലെ വിവാഹ മോചനവും ഉപാധിക്ക് വിധേയമാ

1. *ഇമാം അസ്നവി, ഇസ്മാഈലുൽ മുഖ്രി(റ)*
2. *അബൂ ഇസ്ഹാഖുൽ ഇസ്ഫിറായനീ(റ)യുടേത് എന്നാണ് ചില ഗ്രന്ഥങ്ങളിൽ കാണുന്നതെങ്കിലും അബൂ ഇസ്ഹാഖുശ്ശീറാസിയുടേതാണെന്നാണ് പല പ്രമുഖ പണ്ഡിതരും പറഞ്ഞിട്ടുള്ളത്.*
3. *ഇബ്നു രിഫ്അത്(റ)*

ولا يجوز الرجوع فيه قبل وجود الصفة ولا يقع قبل وجود الشرط، ولو علقه بفعله شيئاً ففعله ناسياً للتعليق أو جاهلاً بأنه المعلق عليه لم تطلق، ولو علق الطلاق على ضرب زوجته بغير ذنب فشتمته فضربها لم يحنث إن ثبت ذلك وإلاّ صدقت فتحلف.

مهمة: يجوز الاستثناء بنحو «إلا» بشرط أن يسمع نفسه وأن يتصل بالعدد الملفوظ كطلقتك ثلاثا إلا ثنتين فيقع طلقة أو إلا واحدة فطلقتان، ولو قال: أنت طالق إن شاء الله لم تطلق.

**(وصدق مدعي اكراه)** على طلاق **(أو إغماء)** حالته **(أو سبق لسان)** إلى لفظ الطلاق **(بيمينه إن كان ثمّ قرينة)** كحبس وغيره في دعوى كونه مكرها وكمرض واعتياد صرع في دعوى كونه مغشيا عليه، وككون اسمها طالعا أو طالبا في دعوى سبق اللسان **(وإلاّ)** تكن هناك قرينة **(فلا)** يصدق إلا ببينة.

تتمة: من قال لزوجته: يا كافرة مريدا حقيقة الكفر جرى فيه ما تقرر في الردة أو الشتم فلا وكذا

ക്കാവുന്നതാണ്. ഉപാധിവെച്ചാൽ പ്രസ്തുത കാര്യമുണ്ടാകുന്നതിന് മുമ്പ് ത്വലാഖിൽ നിന്ന് പിന്മാറാൻ പാടില്ല. വ്യവസ്ഥ ചെയ്ത കാര്യമുണ്ടാകുന്നതിന് മുമ്പ് ത്വലാഖ് നടക്കുകയുമില്ല. തന്റെ ഏതെങ്കിലും പ്രവർത്തനവുമായി ബന്ധപ്പെടുത്തി ഉപാധിവെക്കുകയും ഉപാധിയെ മറന്നോ ഇതാണ് ഉപാധിയെന്നറിയാതെയോ പ്രസ്തുത പ്രവർത്തനം ഉണ്ടാവുകയും ചെയ്താൽ ത്വലാഖ് നടക്കുകയില്ല. ഭാര്യയുടെ ഭാഗത്തുനിന്ന് യാതൊരു തെറ്റുമില്ലാതെ അവളെ അടിക്കുകയാണെങ്കിൽ അവൾ വിവാഹമോചിതയാണെന്ന് ഉപാധിവെച്ചവൻ അവൾ ചീത്ത പറഞ്ഞത് കാരണം അടിച്ചാൽ ചീത്ത പറഞ്ഞുവെന്ന് സ്ഥിരപ്പെടുന്നപക്ഷം ശപഥം ലംഘിക്കുന്നവനാകുകയില്ല. അതിനാൽ ത്വലാഖ് സംഭവിക്കുകയുമില്ല. അവൾ ചീത്ത പറഞ്ഞുവെന്നത് സ്ഥിരപ്പെട്ടില്ലെങ്കിൽ അവളെ സത്യംചെയ്യിച്ച് സ്വീകരിക്കപ്പെടണം. ത്വലാഖ് സംഭവിക്കുകയും ചെയ്യും.

## രണ്ടൊഴികെ മൂന്ന്

ത്വലാഖിന്റെ വാചകങ്ങളിൽ 'ഒഴികെ' എന്നർത്ഥം വരുന്ന ىا! പോലുള്ള അപവാദങ്ങൾ ഉപയോഗിച്ച് ത്വലാഖ് ഒഴിച്ചു നിർത്താവുന്നതാണ്. സ്വശരീരം കേൾക്കുക, താൻ മൊഴിഞ്ഞ എണ്ണവുമായി ഒഴിവാക്കൽ പദം ചേർന്നുവരുക, എന്നിവ ഇത് സാധുവാകാനുള്ള നിബന്ധനകളാണ്. 'രണ്ട് ത്വലാഖൊഴികെ നിന്റെ മൂന്ന് ത്വലാഖ് ഞാൻ ചൊല്ലി' എന്നു പറഞ്ഞാൽ ഒരു ത്വലാഖ് മാത്രമാണ് സംഭവിക്കുക. 'ഒരു ത്വലാഖൊഴികെ നിന്റെ മൂന്ന് ത്വലാഖ് ഞാൻ ചൊല്ലി' എന്ന വാചകം കൊണ്ട് രണ്ട് ത്വലാഖ് സംഭവിക്കുന്നതാണ്. ഇൻശാഅല്ലാഹ് (അല്ലാഹു ഉദ്ദേശിച്ചാൽ) നീ വിവാഹമോചിതയാണെന്നുള്ള വാചകം കൊണ്ട് ത്വലാഖ് നടക്കുന്നതല്ല.

ത്വലാഖിന്റെ വേളയിൽ നിർബന്ധിതാവസ്ഥ, ബോധക്ഷയം, അവിചാരിത പിഴവ്, തുടങ്ങിയവ ഉണ്ടായിട്ടുണ്ടെന്ന് വാദിക്കുന്നവർ അനുകൂല തെളിവുകൾ ഉണ്ടാവുകയും സത്യം ചെയ്യുകയുമാണെങ്കിൽ പ്രസ്തുത വാദങ്ങൾ സ്വീകാര്യമാണ്. തടവിലാവൽ പോലുള്ളവ നിർബന്ധിതാവസ്ഥക്കും രോഗം, പതിവായുള്ള തലകറക്കം, മുതലായവ ബോധക്ഷയത്തിനും 'ത്വാലിഅ്', 'ത്വാലിബ്'[1] തുടങ്ങിയ പേരുകൾ ഭാര്യക്കുണ്ടാവുകയെന്നത് അവിചാരിത പിഴവിനും അനുകൂല തെളിവുകളാണ്. അനുകൂല തെളിവുകളില്ലെങ്കിൽ സാക്ഷികൾ മുഖേന മാത്രമാണ് പ്രസ്തുത വാദങ്ങൾ സ്ഥിരപ്പെടുക.

യഥാർത്ഥ അർത്ഥമുദ്ദേശിച്ച് കാഫിർ എന്ന് ഭാര്യയെ അഭിസംബോധന ചെയ്താൽ ഇസ്‌ലാമിൽ നിന്ന് പുറത്ത് പോവുന്നത് സംബന്ധിച്ച വിധികൾ ബാധകമാണ്.[2] 'ചീത്ത പറയുക' എന്ന ഉദ്ദേശത്തിലോ ഒന്നും ഉദ്ദേശിക്കാതെയോ വിളിച്ചാൽ ത്വലാഖ് സംഭവിക്കില്ല. സുരക്ഷിതമായ വൈവാഹിക ബന്ധം അവശേഷിക്കുക എന്ന അടിസ്ഥാനസ്ഥിതി പരിഗണിച്ചും നന്ദികേട് കാണിക്കുന്നവൻ എന്ന

---

1. ത്വാലിഖ് (വിവാഹ മോചിത) എന്ന് ഈ പേരുകൾ അബദ്ധത്തിൽ വിളിക്കാനിടയുണ്ട്.
2. ലൈംഗിക ബന്ധം ഉണ്ടായിട്ടില്ലെങ്കിലും ഇതോടെ വിവാഹബന്ധം വേർപെടും. ഉണ്ടായിരുന്നെങ്കിൽ ഇദ്ദ കാലത്ത് മുസ്‌ലിം തന്നെയായാൽ വിവാഹബന്ധം നിലനിൽക്കുന്നതും അല്ലാത്തപക്ഷം നേരത്തെ മുതൽ വേർപിരിഞ്ഞതായി കണക്കാക്കുന്നതുമാണ്.

إن لم يرد شيئا لأصل بقاء العصمة وجريان ذلك للشتم كثيرا مرادا به كفر النعمة.

(فرع): في حكم المطلقة بالثلاث **(حرم لحر من طلقها)** ولو قبل الوطء **(ثلاثا ولعبد من طلقها ثنتين)** في نكاح أو أنكحة **(حتى تنكح)** زوجا غيره بنكاح صحيح **(ويولج)** بقبلها **(حشفة)** منه أو قدرها من فاقدها مع افتضاض لبكر، ثم يطلقها وتنقضي عدتها منه كما هو معلوم وشرط كون الإيلاج **(بانتشار)** للذكر أي معه وإن قل أو أعين بنحو اصبع، ولا يشترط إنزال وذلك للآية، والحكمة في اشتراط التحليل التنفير من استيفاء ما يملكه من الطلاق **(ويقبل قولها)** أي المطلقة **(في تحليل)** وانقضاء عدة عند إمكان **(وإن كذبها الثاني)** في وطئه لها لعسر إثباته **(و)** إذا ادعت نكاحا وانقضاء عدة وحلفت عليهما جاز **(لـ)** لزوج **(الأول نكاحها)** وإن ظن كذبها لأن العبرة في العقود بقول أربابها ولا عبرة بظن لا مستند له، ولو ادعى الثاني الوطء وأنكرته لم تحل للأول، ولو قالت: لم أنكح ثم كذبت نفسها

അർത്ഥത്തിൽ 'കാഫിർ' എന്ന പദം ധാരാളം ഉപയോഗിക്കാറുള്ളത് കൊണ്ടുമാണിത്.

## മൂന്ന് ത്വലാഖ് ചൊല്ലപ്പെട്ടവളുടെ വിധി

മുത്ത്വലാഖ് ചൊല്ലിയ സ്വതന്ത്രനായ ഭർത്താവിന് തന്റെ ഭാര്യ നിഷിദ്ധമാണ്. സംഭോഗത്തിന് മുമ്പ് ത്വലാഖ് ചൊല്ലിയതാണെങ്കിലും ഇതാണു വിധി. രണ്ട് ത്വലാഖ് ചൊല്ലിയ അടിമയായ ഭർത്താവിനും ഇങ്ങനെ തന്നെ. ഒരു നികാഹിലെ ഒരുമിച്ചുള്ള മൂന്ന് ത്വലാഖായാലും വ്യത്യസ്ത നികാഹിലെ വിവിധ സന്ദർഭങ്ങളിലുള്ള മൂന്ന് ത്വലാഖായാലും പ്രസ്തുത വിധി ബാധകമാകും.[1]

മുത്ത്വലാഖ് ചൊല്ലിയ സ്ത്രീയെ പുനർവിവാഹം ചെയ്തു തിരിച്ചെടുക്കാൻ താഴെ പറയുന്ന നിബന്ധനകൾ പൂർത്തിയാകുന്നത്‌വരെ അനുവദനീയമല്ല. അവൾ മറ്റൊരു ഭർത്താവിന്റെ ഇണയാവുക, -സാധുവായ നികാഹിലൂടെ-. പുതിയ ഭർത്താവ് തന്റെ ലിംഗാഗ്രം അവളുടെ യോനിയിൽ പ്രവേശിപ്പിക്കുക. ലിംഗാഗ്രമില്ലാത്തവൻ ലിംഗത്തിൽ നിന്ന് ലിംഗാഗ്ര അളവ് പ്രവേശിപ്പിച്ചാലും മതിയാവുന്നതാണ്. സ്ഖലനമുണ്ടായില്ലെങ്കിൽ പോലും യോനിയിൽ പ്രവേശിക്കുന്ന സമയം ലിംഗോദ്ധാരണം ഉണ്ടായിരിക്കണം. അതു കുറഞ്ഞ തോതിലൊ വിരലുകളുടെയോ സഹായത്തോടെയോ ആവാം. അവൾ കന്യകയാണെങ്കിൽ തന്റെ സംഭോഗം മൂലം കന്യാചർമ്മം നീങ്ങുക. അനന്തരം അവൻ ത്വലാഖ് ചൊല്ലുകയും ത്വലാഖിന്റെ ഇദ്ദ കഴിയുകയും വേണം. ഇത് സുവിദിതമാണ്. ഖുർആൻ സൂക്തമാണ് ഇതിന് ആധാരം. വിവാഹമോചനാധികാരം പൂർണമായി ഉപയോഗിക്കുന്നതിൽ നിന്നും ഭർത്താവിനെ പിന്തിരിപ്പിക്കലാണ് തഹ്ലീലിന്റെ[2]യുക്തി.

തഹ്ലീലും ഇദ്ദയും കഴിഞ്ഞുവെന്ന് സ്ത്രീ പറയുകയാണെങ്കിൽ സംഭോഗം നടന്നതിനെ രണ്ടാം ഭർത്താവ് നിഷേധിക്കുകയാണെങ്കിൽ പോലും അവളുടെ വാദം സ്വീകാര്യമാകും. അത് തെളിയിക്കൽ പ്രയാസമായതാണ് കാരണം. പക്ഷെ തഹ്ലീലും ഇദ്ദയും കഴിയാനുള്ള സമയമുണ്ടാവൽ അനിവാര്യമാണ്. നികാഹും ഇദ്ദയും കഴിഞ്ഞുവെന്ന് അവൾ വാദിക്കുകയും സത്യം ചെയ്യുകയുമായാൽ ഒന്നാം ഭർത്താവിന് അവളെ പുനർവിവാഹം കഴിക്കാവുന്നതാണ്. അവൾ കളവ് പറയുകയാണെന്ന് സംശയമുണ്ടായാൽ പോലും പുനർവിവാഹമാകാം. കാരണം ഇടപാടുകളിൽ സ്വീകാര്യം ബന്ധപ്പെട്ടവരുടെ വാക്കുകളാണ്. മതദൃഷ്ട്യാ അടിസ്ഥാനമില്ലാത്ത സംശയങ്ങൾ പരിഗണനീയമല്ല. സംഭോഗം ചെയ്തെന്ന് രണ്ടാം ഭർത്താവും ഇല്ലെന്ന് ഭാര്യയും വാദിക്കുന്നപക്ഷം ആദ്യ ഭർത്താവിന് പുനർവി

1. മൂന്ന് ത്വലാഖ് ഒരുമിച്ച് ചൊല്ലിയാൽ മൂന്നും സംഭവിക്കുമെന്ന് ഉമർ(റ) വിധിച്ചപ്പോൾ സ്വഹാബികൾ മുഴുവൻ അതംഗീകരിച്ചു. താബിഉകളും നാലു മദ്ഹബുകളും ഇവ്വിഷയകമായി ഒരേ അഭിപ്രായത്തിലാണ്. അബു അംറ് ബ്നു നഫ്സ് ഭാര്യയുടെ അഭാവത്തിൽ മൂന്ന് ത്വലാഖും ചൊല്ലുകയും പിന്നീട് ദൂതന്റെ കൈവശം ചെലവിനു യവം കൊടുത്തയക്കുകയും ചെയ്തു. ഇതറിഞ്ഞ നബി(സ) അവൾക്ക് ചെലവിനു നൽകേണ്ടതില്ലെന്നു പറഞ്ഞു. (ബുഖാരി, മുസ്‌ലിം). മൂന്നു ത്വലാഖും ഒരുമിച്ചു ചൊല്ലിയാലും മൂന്നും നഷ്ടമാകുമെന്ന് ഇതിൽ നിന്ന് ഗ്രഹിക്കാവുന്നതാണ്.
2. തഹ്ലീൽ=മറ്റൊരാളുടെ വിവാഹം, വിവാഹ മോചനം, ഇദ്ദ കഴിയൽ എന്നിവ.

وادعت نكاحاً بشرطه جاز للأول نكاحها ان صدقها (ولو اخبرته) اي المطلقة زوجها الاول (انما تحللت ثم رجعت) وكذبت نفسها (قبلت) دعواها (قبل عقد) عليها للأول فلا يجوز له نكاحها (لابعده) أي لا يقبل أنكارها التحليل بعد عقد الأول لأن رضاها بنكاحه يتضمن الاعتراف بوجود التحليل فلا يقبل منها خلافه (وإن صدقها الثاني) في عدم الإصابة لأن الحق تعلق بالأول فلم تقدر هي ولا مصدقها على رفعه كما أفتى به جمع من مشايخنا المحققين.

تتمة: إنما يثبت الطلاق كالإقرار به بشهادة رجلين حرين عدلين فلا يحكم بوقوعه بشهادة الإناث ولو مع رجل أو كن أربعا، ولا بالعبيد ولو صلحاء ولا بالفساق ولو كان الفسق بإخراج مكتوبة عن وقتها بلا عذر، ويشترط للأداء والقبول أن يسمعاه ويبصر المطلق حين النطق به فلا يصح تحملهما الشهادة اعتمادا على الصوت من غير أن يريا المطلق لجواز اشتباه الأصوات، وأن يبينا لفظ الزوج

വാഹം അനുവദനീയമല്ല. വിവാഹം നടന്നില്ലെന്ന് പറഞ്ഞ സ്ത്രീ, ഞാൻ പറഞ്ഞത് കളവാണെന്നും നിബന്ധന പ്രകാരം വിവാഹം നടന്നിട്ടുണ്ടെന്നും വാദിക്കുന്ന പക്ഷം, അവൾ പറയുന്നത് സത്യമാണെന്ന് ബോധ്യമുണ്ടായാൽ ആദ്യഭർത്താവിന് പുനർവിവാഹം കഴിക്കാവുന്നതാണ്.[1]

തഹ്ലീൽ നടന്നുഎന്ന് ആദ്യഭർത്താവിന് വിവരം നൽകിയ സ്ത്രീ 'ഞാൻ പറഞ്ഞത് കളവാണെ'ന്ന് പറഞ്ഞ് വാദത്തിൽ നിന്ന് പിന്മാറിയാൽ, ആദ്യ ഭർത്താവുമായുള്ള വിവാഹത്തിന് മുമ്പാണെങ്കിൽ അവളുടെ വാദം സ്വീകാര്യമാണ്. അഥവാ പുനർവിവാഹം അനുവദനീയമല്ല. പുനർ വിവാഹത്തിന് ശേഷം തഹ്ലീൽ നടന്നിട്ടില്ലെന്ന അവളുടെ വാദം പരിഗണനീയമല്ല. ഈ നികാഹ് അവളുടെ തൃപ്തിയോടെ നടന്നതിനാൽ തഹ്ലീൽ നടന്നതായി അവ ളംഗീകരിച്ചിരിക്കുന്നു എന്നതാണ് കാരണം. അതിന്നെതിരായ വാദം അംഗീകൃതമല്ല. സംഭോഗം നടന്നിട്ടില്ലെന്ന തന്റെ വാദത്തിന് രണ്ടാം ഭർത്താവിന്റെ പിന്തുണയുണ്ടെങ്കിൽ പോലും പുനർവിവാഹത്തിന് ശേഷം അവളുടെ വാദം സ്വീകാര്യമല്ല. ആദ്യഭർത്താവിന് അവകാശം സ്ഥാപിതമായതിനാൽ ഇനിയത് ഇല്ലാതാക്കാൻ അവൾക്കോ അവളെ പിന്തുണക്കുന്നവനോ കഴിയുകയില്ല. അഗ്രേസരരായ നമ്മുടെ ഗുരുവര്യർ അപ്രകാരം ഫത്വ നൽകിയിട്ടുണ്ട്.

## ത്വലാഖിന്ന് സാക്ഷ്യം

ത്വലാഖ് ചൊല്ലിയതായി സ്ഥിരപ്പെടാൻ രണ്ട് സാക്ഷികൾ അനിവാര്യമാണ്. ത്വലാഖ് ചൊല്ലിയെന്ന് അംഗീകരിച്ചത് സ്ഥിരപ്പെടാനും ഇങ്ങനെ തന്നെ.[2] അവർ രണ്ടുപേരും പുരുഷന്മാരും സ്വതന്ത്രരും സത്യസന്ധരുമാവണം. സ്ത്രീകളുടെ സാക്ഷ്യം സ്വീകാര്യമല്ല. സ്ത്രീകളുടെ കൂടെ ഒരു പുരുഷനുണ്ടെങ്കിലും സ്ത്രീകൾ നാല് പേരുണ്ടെങ്കിലും അവരുടെ സാക്ഷ്യം പരിഗണിക്കുന്നതല്ല. അടിമകളുടെ സാക്ഷ്യവും-അവർ സത്വൃത്തരാണെങ്കിൽ പോലും-സ്വീകാര്യമല്ല. ദുർനടപ്പുകാരന്റെ സാക്ഷ്യവും ഇങ്ങനെ തന്നെ. അകാരണമായി നിസ്കാരം ഖളാആക്കുക പോലുള്ള ദുർനടപ്പാണെങ്കിലും സാക്ഷ്യം സ്വീകരിക്കുന്നതല്ല.

ത്വലാഖിന്റെ പദം അവൻ മൊഴിയുന്നത് സാക്ഷി നിൽക്കുന്നവർ കേൾക്കലും തത്സമയം അവനെ കാണലും സാക്ഷ്യത്തിന്റെ നിർവ്വഹണത്തിനും സ്വീകാര്യതക്കും നിബന്ധനയാണ്. അതിനാൽ ത്വലാഖ് ചൊല്ലുന്ന വ്യക്തിയെ കാണാതെ ശബ്ദത്തിന്റെ അടിസ്ഥാനത്തിൽ സാക്ഷിനിൽക്കുന്നത് സാധുവല്ല. തിരിച്ചറിയാതെ വന്നേക്കാം എന്നതുകൊണ്ടാണിത്. ഭർത്താവുപയോഗിച്ച വ്യക്തമായതോ സൂചകമായതോ ആയ ത്വലാഖിന്റെ പദം സാക്ഷികൾ വ്യക്തമാക്കേണ്ടതാണ്. ത്വലാഖ് ചൊല്ലപ്പെട്ടവളുടെ പിതാവും മകനും അല്ലാഹുവിന്റെ തൃപ്തി മാത്രം ഉദ്ദേശിച്ച് യഥേഷ്ടം നിൽക്കുന്ന സാക്ഷ്യം സ്വീകാര്യമാണ്. ഉപാധി സഹിത ത്വലാഖാണെന്നും ഉപാധി രഹിത ത്വലാഖാണെന്നും സാക്ഷികൾ വ്യത്യ

1. നിബന്ധനപ്രകാരമുള്ള വിവാഹവും ലൈംഗിക ബന്ധവും മോചനവും ഇദ്ദയും കഴിഞ്ഞെന്നാണ് വാദമെങ്കിൽ.
2. ത്വലാഖ് ചൊല്ലി എന്നു സമ്മതിച്ചയാൾ പിന്നെ നിഷേധിച്ചാലാണ് ഇതാവശ്യമായി വരിക. മുമ്പ് സമ്മതിച്ചെന്ന് സ്ഥിരപ്പെടണമെങ്കിൽ രണ്ടു സാക്ഷികൾ വേണം.

من صريح أو كناية، ويقبل فيه شهادة أبي المطلقة وابنها إن شهدا حسبة، ولو تعارضت بينتا تعليق وتنجيز قدمت الأولى لأن معها زيادة علم بسماع التعليق.

സ്ഥാഭിപ്രായങ്ങൾ പ്രകടിപ്പിച്ചാൽ ഉപാധി സഹിതമെന്ന അഭിപ്രായത്തിന് മുൻഗണന നൽകണം. ഉപാധി കൂടി കേട്ടെന്ന അറിവ് അവർക്ക് കൂടുതലുള്ളതുകൊണ്ടാണിത്.

## (فصل) في الرجعة

هي لغة المرة من الرجوع، وشرعا ردّ المرأة إلى النكاح من طلاق غير بائن في العدة.

**(صح رجوع مفارقة بطلاق دون أكثره)** فهو ثلاث لحر وثنتان لعبد **(مجانا)** اي بلا عوض **(بعد وطء)** أي في عدة وطء **(قبل انقضاء عدة)** فلا يصح رجوع مفارقة بغير طلاق كفسخ، ولا مفارقة بدون ثلاث مع عوض كخلع لبينونتها. ومفارقة قبل وطء اذ لا عدة عليها، ولا من انقضت عدتها لأنها صارت أجنبية ويصح تجديد نكاحهن بإذن جديد وولي وشهود ومهر آخر، ولا مفارقة بالطلاق الثلاث فلا يصح نكاحها إلا بعد التحليل وإنما يصح الرجوع **(براجعت)** أو رجعت **(زوجتي)** أو فلانة وإن لم يقل إلى نكاحي أو إليّ، لكن يسن أن يزيد أحدهما مع الصيغة ويصح برددتها إلىنكاحي وبأمسكتها، وأما عقد النكاح عليها بإيجاب وقبول فكناية تحتاج إلى نية ولا يصح تعليقها كراجعتك إن شئت، ولا يشترط الإشهاد عليها بل يسن.

## തിരിച്ചെടുക്കൽ

തിരിച്ചുവരവ് എന്നാണ് റജ്അതിന്റെ ഭാഷാർത്ഥം.തിരിച്ചെടുക്കാവുന്ന ത്വലാഖ് കാരണം ഇദ്ദയിലിരിക്കുന്ന സ്ത്രീയെ വിവാഹ ജീവിതത്തിലേക്ക് തിരിച്ചു കൊണ്ടുവരലാണ് മതദൃഷ്ട്യാ റജ്അത്. പരമാവധിയിൽ താഴെയുള്ള ത്വലാഖ് കൊണ്ട് ബന്ധം വിഛേദിക്കപ്പെട്ട ഭാര്യയെ തിരിച്ചെടുക്കാവുന്നതാണ്.ഏറ്റവും കൂടിയ ത്വലാഖ് സ്വതന്ത്രന് മൂന്നും അടിമക്ക് രണ്ടുമാകുന്നു. പ്രതിഫലം നൽകി ബന്ധം വേർപ്പെടുത്തിയവളല്ലാതിരിക്കുക. വേർപാട് സംഭോഗത്തിന് ശേഷമായിരിക്കുക. അവളുടെ ദീക്ഷ കഴിയുന്നതിന് മുമ്പ് തിരിച്ചെടുക്കുക തുടങ്ങിയവ തിരിച്ചെടുക്കാനുള്ള നിബന്ധനകളാണ്. വിവാഹം ദുർബലപ്പെടുത്തുക(ഫസ്ഖ്), ഖുൽഅ് നടത്തുക എന്നിവ ത്വലാഖായി ഗണിക്കപ്പെടാത്തതിനാൽ തിരിച്ചെടുക്കാൻ പാടില്ല. അവൾ തീർത്തും ബന്ധം മുറിഞ്ഞവളായതാണ് കാരണം. സംഭോഗം നടക്കുന്നതിന് മുമ്പ് വിവാഹബന്ധമൊഴിവായവളെയും തിരിച്ചെടുക്കാൻ സാധ്യമല്ല. അവൾക്ക് ഇദ്ദയില്ലെന്നതാണ് കാരണം. ഇദ്ദകഴിഞ്ഞവൾ അന്യയായിത്തീർന്നതു കൊണ്ടും തിരിച്ചെടുക്കാൻ പാടില്ല. എന്നാൽ ഇവരെയെല്ലാം വീണ്ടും നിക്കാഹ് ചെയ്യാവുന്നതാണ്. അതിന് പുതിയ സമ്മതം, വലിയ്യ്, സാക്ഷികൾ, വേറെ മഹ്റ് എന്നിവ വേണ്ടിവരും. മൂന്ന് ത്വലാഖ് ചൊല്ലിയവളെ തഹ്ലീലിനു ശേഷമല്ലാതെ നികാഹ് ചെയ്തെടുക്കാനാവില്ല.

ഞാൻ എന്റെ ഭാര്യയെ തിരിച്ചെടുത്തു, ഇന്ന സ്ത്രീയെ ഞാൻ തിരിച്ചുകൊണ്ടുവന്നു, തുടങ്ങിയ പദങ്ങളുപയോഗിച്ച് മടക്കിയെടുക്കാവുന്നതാണ്. എന്റെ നിക്കാഹിലേക്ക് എന്നോ എന്റെ അടുത്തേക്ക് എന്നോ പറയേണ്ടതില്ല. -എങ്കിലും പ്രസ്തുത പദങ്ങളിൽ ഒന്ന് ചേർത്തു പറയൽ സുന്നത്താണ്. "ഞാൻ അവളെ എന്റെ നിക്കാഹിലേക്ക് തിരിച്ചു കൊണ്ടുവന്നു" "ഞാൻ അവളെ നിലനിർത്തുന്നു" എന്നീ വാചകങ്ങൾ കൊണ്ടും തിരിച്ചെടുക്കൽ സാധുവാകും. ഈജാബും ഖബൂലുമായി പുതിയ നികാഹിടപാടു നടത്തൽ മടക്കിയെടുക്കലിന്റെ സൂചകപദമേ ആവൂ.അപ്പോൾ നിയ്യത്ത് ആവശ്യമാകും.

"നീ ഉദ്ദേശിച്ചാൽ ഞാൻ തിരിച്ചെടുത്തു" പോലുള്ള ഉപാധി വെച്ചുള്ള തിരിച്ചെടുക്കൽ സാധുവാകില്ല. തിരിച്ചെടുക്കുന്നതിന് സാക്ഷിനിർത്തൽ നിർബന്ധമില്ലെങ്കിലും സുന്നത്തുണ്ട്.

### മുൻഭാര്യാ ദർശനം

തിരിച്ചെടുക്കാവുന്ന മുൻ ഭാര്യയുമായി സർവ്വസുഖാസ്വാദനങ്ങളും നിഷിദ്ധമാണ്. കേവല നോട്ടം

فروع: يحرم التمتع برجعية ولو بمجرد نظر ولا حـد ان وطىء بل يـعزر، وتصدق بيمينها في انقضاء العدة بغير الأشهر من أقراء أو وضع إذا أمكن وإن أنكره الزوج أو خالفت عادتها لأن النساء مؤتمنات على أرحامهن، ولو ادعى رجعة في العدة وهي منقضية ولم تنكح فإن اتفقا على وقت الانقضاء كيوم الجمعة وقال: راجعت قبله، فقالت: بل بعده حلفت أنها لا تعلم أنه راجع فتصدق لأن الأصل عدم الرجعة قبله، فلو اتفقا على وقت الرجعة كيوم الجمعة وقالت: انقضت يوم الخميس، وقال: بل انقضت يوم السبت، صدق بيمينه أنها ما انقضت يوم الخميس لاتفاقهما على وقت الرجعة والأصل عدم انقضاء العدة قبله.

**(ولو تزوج)** رجل **(مفارقته)** ولو بخلع **(بدون ثلاث ولو بعد)** ان نكحت لـ**(زوج آخر)** ودخوله بها **(عادت)** إليه **(ببقيته)** أي بقية الثلاث فقط من ثنتين أو واحدة.

## فصل

الإيلاء حلف زوج يتصور وطؤه على امتناعه من وطء زوجته مطلقا أو فوق أربعة أشهر، كأن يقول: لا أطؤك أولا أطؤك خمسة أشهر أو حتى يموت فلان، فاذا مضت أربعة أشهر من الإيلاء بلا

പോലും അനുവദനീയമല്ല.അവളുമായി ലൈംഗിക വേഴ്ചയുണ്ടായാൽ ഹദ്ദ് -വ്യഭിചാരത്തിന്റെ ശിക്ഷ- ഇല്ലെങ്കിലും ന്യായാധിപൻ യുക്തമായ ശിക്ഷ നൽകേണ്ടതാണ്. മാസങ്ങൾ കൊണ്ടല്ലാതെ ആർത്തവ ശുദ്ധികൾ, പ്രസവം എന്നിവ കൊണ്ട് ഇദ്ദ കഴിഞ്ഞുവെന്ന സ്ത്രീയുടെ വാദം അവൾ സത്യംചെയ്താൽ സ്വീകരിക്കാവുന്നതാണ്.പക്ഷേ സാധ്യതയുണ്ടാവണം.അവളുടെ വാദം ഭർത്താവ് നിഷേധിക്കുന്നുവെന്നതോ അവളുടെ (ആർത്തവ)പതിവിന് വിപരീതമാണത് എന്നതോ പ്രശ്നമല്ല. കാരണം ഗർഭാശയസംബന്ധമായ കാര്യങ്ങളിൽ സ്ത്രീകളെ വിശ്വാസത്തിലെടുക്കേണ്ടതാണ്.

ഇദ്ദ കഴിഞ്ഞവളും മറ്റൊരു വിവാഹത്തിലേർപ്പെടാത്തവളുമായ ഒരു സ്ത്രീയെ കുറിച്ച് ഇദ്ദയിലായിരിക്കെ തന്നെ താൻ മടക്കിയെടുത്തിട്ടുണ്ടെന്ന് ഭർത്താവ് വാദിക്കുന്നു. ഇദ്ദ കഴിഞ്ഞ ദിവസത്തെ കുറിച്ച് ഇരുവരും യോജിപ്പിലാണ്. ഉദാ: വെള്ളിയാഴ്ച -ഈ ദിവസത്തിനു മുമ്പെ മടക്കിയെടുത്തിട്ടുണ്ടെന്നാണ് ഭർത്താവിന്റെ വാദം. ശേഷമാണെന്ന് ഭാര്യയും. ഇവിടെ അവൻ മടക്കിയെടുത്തതായി തനിക്ക് അറിയില്ലെന്ന് അവളെ സത്യം ചെയ്യിക്കുകയും അതംഗീകരിക്കുകയും വേണം. കാരണം മടക്കിയെടുക്കൽ അതിന്ന്, മുമ്പ് ആവാതിരിക്കുക എന്നതാണ് അടിസ്ഥാനാവസ്ഥ.

ഇനി മടക്കിയെടുത്ത ദിവസത്തെക്കുറിച്ച് ഇരുവരും യോജിപ്പിലാണെന്നു വെക്കുക. ഉദാ: വെള്ളിയാഴ്ച. പക്ഷെ, വ്യാഴായ്ച ഇദ്ദ കഴിഞ്ഞെന്നാണ് അവളുടെ വാദം. ശനിയാഴ്ച കഴിഞ്ഞതെന്ന് അവനും. ഇവിടെ വ്യാഴായ്ച ഇദ്ദ കഴിഞ്ഞില്ലെന്ന് അവൻ സത്യം ചെയ്തു പറഞ്ഞാൽ അതാണ് അംഗീകരിക്കുക. മടക്കിയെടുത്ത സമയത്തെ കുറിച്ച് ഇരുവരും യോജിപ്പാണല്ലോ. അതിനുമുമ്പെ ഇദ്ദ കഴിയാതിരിക്കലാണ് അടിസ്ഥാന സ്ഥിതി.

### മടക്കിയെടുത്താൽ ശേഷിക്കുന്നത്

മൂന്നിൽ താഴെ ത്വലാഖ് കൊണ്ട്-ഖുൽഅ് കൊണ്ടായാലും-ബന്ധം വേർപ്പെടുത്തിയവളെ പുനർവിവാഹം ചെയ്താൽ ശേഷിക്കുന്ന ഒന്നോ രണ്ടോ ത്വലാഖുമായാണ് അവൾ തിരിച്ചുവരുന്നത്. മറ്റൊരാൾ വിവാഹം ചെയ്യുകയും സംയോഗമുണ്ടാവുകയും ചെയ്തശേഷമാണ് ആദ്യഭർത്താവിന്റെ പുനർവിവാഹമെങ്കിലും ഇങ്ങനെയാണ്.

## ഈലാഅ്

നിശ്ചിത കാലം നിർണയിക്കാതെയോ നാല് മാസത്തിലധികം കാലം നിർണയിച്ചോ ഭാര്യയുമായി സംഭോഗത്തിലേർപ്പെടുകയില്ലെന്ന് സംഭോഗത്തിന് സാധിക്കുന്ന ഭർത്താവ് സത്യം ചെയ്ത് പറയുന്നതാണ് ഈലാഅ്. “നീയുമായി ഞാൻ ലൈംഗിക ബന്ധം പുലർത്തുകയില്ല”, “അഞ്ച് മാസക്കാലം

وطء فلها مطالبته بالفيئة وهي الوطء أو بالطلاق، فإن أبى طلق عليه القاضي. وينعقد الإيلاء بالحلف بالله تعالى وبتعليق طلاق أوعتق أو التزام قربة، وإذا وطىء مختارا بمطالبة أو دونها لزمته كفارة يمين إن حلف بالله.

نിന്നെ ഞാൻ സംഭോഗം ചെയ്യുകയില്ല", "ഇന്നയാൾ മരിക്കുന്നത് വരെ..." എന്നിവ ഈലാഇന് ഉദാഹരണങ്ങളാണ്. ഈലാഅ് മുതൽ നാല് മാസം സംഭോഗം നടക്കാതെ കഴിഞ്ഞ് പോയാൽ തന്റെ സത്യത്തിൽ നിന്ന് പിൻവാങ്ങാനോ അഥവാ സംഭോഗം ചെയ്യുവാനോ, ത്വലാഖ് ചൊല്ലുവാനോ, ഭർത്താവിനോട് അവൾക്കാവശ്യപ്പെടാം.[1] ഭർത്താവ് വിസമ്മതിക്കുന്നപക്ഷം അവനുവേണ്ടി ഖാളി അവളെ വിവാഹ മോചനം നടത്തേണ്ടതാണ്. അല്ലാഹുവിന്റെ നാമത്തിൽ സത്യം ചെയ്തും വിവാഹ മോചനം, അടിമമോചനം തുടങ്ങിയവയുമായി ബന്ധിപ്പിച്ചും പുണ്യകർമ്മങ്ങൾ ചെയ്യാനേറ്റെടുത്തും ഈലാഅ് സംഭവിക്കുന്നതാണ്. ഈലാഇന്റെ കാലയളവിൽ അവളുടെ ആവശ്യമനുസരിച്ചോ അല്ലാതെയോ സ്വേഷ്ടപ്രകാരം[2] അവൻ സംഭോഗം ചെയ്യുന്നപക്ഷം അല്ലാഹുവിന്റെ നാമമുപയോഗിച്ച് സത്യം ചെയ്ത ഈലാഅ് ആണെങ്കിൽ സത്യത്തിൽ പിഴച്ചതിന്റെ പ്രായശ്ചിത്തം[3] നൽകേണ്ടതാണ്.

## فصل

إنما يصح الظهار ممن يصح طلاقه وهو أن يقول لزوجته: أنت كظهر أمي ولو بدون عليَّ، وقوله: أنت كأمي كناية وكالأم محرم لم يطرأ تحريمها وتلزمه كفارة ظهار بالعود وهو أن يمسكها زمنا يمكن فراقها فيه.

## ളിഹാർ

വിവാഹ മോചനം സാധുവാകുന്നവരിൽ നിന്നാണ് ളിഹാർ സാധുവാകുക. أنت كظهر أمي "നീ എന്റെ മാതാവിന്റെ മുതുക് പോലെയാണ്'' എന്ന് ഭാര്യയോട് പറയലാണ് ളിഹാർ. "എന്നെ സംബന്ധിച്ചിടത്തോളം" എന്നു പറഞ്ഞില്ലെങ്കിലും ളിഹാർ ആകും.

"നീ എന്റെ ഉമ്മയെ പോലെയാണ്" എന്ന വാചകം ളിഹാറിന്റെ വ്യംഗ്യ പദമാണ്. വിവാഹ ബന്ധം ഹറാമായ മറ്റുള്ളവരെ പറയുന്നതും ഉമ്മയെ പറയുംപോലെയാണ്. പക്ഷെ, പുതുതായി ബന്ധം ഹറാമായവർക്ക് ഇത് ബാധകമല്ല.[4] ളിഹാറിൽ നിന്ന് മടങ്ങുന്നത് കൊണ്ട് അഥവാ അവളുമായി ബന്ധം വിച്ഛേദിക്കാൻ സാധ്യമായത്ര -നിന്നെ ഞാൻ ത്വലാഖ് ചൊല്ലി എന്ന് പറയാനുള്ള -സമയം ത്വലാഖ് ചൊല്ലണം. ത്വലാഖ് ചൊല്ലാതെ തന്റെ കീഴിൽ തന്നെ നിർത്തിയാൽ ളിഹാറിന്റെ പ്രായശ്ചിത്തം നിർബന്ധമാകും.[5]

## (فصل) في العدة

هي مأخوذة من العدد لاشتمالها على عدد أقراء وأشهر غالبا، وهي شرعا مدة تتربص فيها المرأة لمعرفة براءة رحمها من الحمل أو للتعبد، وهو اصطلاحا مالا يعقل معناه عبادة كان أو غيرها أو

## ഇദ്ദഃ

എണ്ണമെന്നർത്ഥമുള്ള അദദ് എന്ന പദത്തിൽ നിന്നാണ് ഇദ്ദ എന്ന പദം ഉരുത്തിരിഞ്ഞത്. സാധാരണ ഗതിയിൽ (ആർത്തവങ്ങൾക്കിടയിൽ വരുന്ന) ശുദ്ധികളുടെ എണ്ണത്തെയും മാസങ്ങളുടെ എണ്ണത്തെയും അടിസ്ഥാനമാക്കിയാണ് ഇദ്ദ ആചരിക്കുന്നത് എന്നതാണ് പ്രസ്തുത നാമകരണത്തിന് കാര

1. *ഖാളി മുഖേന.*
2. *നിർബന്ധിതനായോ മറന്നോ അറിവില്ലാതെയോ*
3. *കഫ്ഫാറത്ത്.*
4. *മകന്റെ ഭാര്യ, ഭാര്യയുടെ ഉമ്മ തുടങ്ങിയവർ ഉദാഹരണം. ഇവർ നേരത്തെ ഹറാമായിരുന്നില്ല. പിന്നീട് നിഷിദ്ധമായതാണ്. ഇവരോട് താരതമ്യം ചെയ്തതുകൊണ്ട് ളിഹാർ ആവില്ല.*
5. *ഒരു മുസ്‌ലിം അടിമ സ്ത്രീയെ മോചിപ്പിക്കുക, സാദ്ധ്യമല്ലെങ്കിൽ രണ്ട് മാസം തുടർച്ചയായി നോമ്പനുഷ്ടിക്കുക, അറുപത് മിസ്കീൻമാർക്ക് ഒരു മുദ്ദ് വീതം ഭക്ഷ്യധാന്യം നൽകുക.*

لتفجعها على زوج مات. وشرعت أصالة صونا للنسب عن الاختلاط.

(تجب عدة لفرقة زوج حي) بطلاق أو فسخ نكاح حاضر أو غائب مدة طويلة (وطئ) في قبل أو دبر بخلاف ما إذا لم يكن وطئ وإن وجدت خلوة (وإن تيقن براءة رحم) كما في صغيرة وصغير (ولوطئ) حصل مع (شبهة) في حله كما في نكاح فاسد وهو كل ما لم يوجب حدا على الواطئ.

فرع: لا يستمتع بموطوءة بشبهة مطلقا ما دامت في عدة شبهة حملاً كانت أو غيره حتى تنقضي بوضع أو غيره لاختلال النكاح بتعلق حق الغير. قال شيخنا: ومنه يؤخذ أنه يجرم عليه نظرها ولو بلا شهوة والخلوة بها.

وإنما يجب لما ذكر عدة (بثلاثة قروء) والقرء هنا طهر بين دمي حيضتين أو حيض ونفاس، فلو طلق من لم تحض أولاثم حاضت لم يحسب الزمن الذي طلق فيه قرء إذلم يكن بين دمين بل لا بد من ثلاثة

ണം. ഗർഭാശയം ഗർഭമുക്തമാണെന്ന് അറിയാനോ തഅബ്ബുദിയാ-മതശാസന-യോ മരിച്ചുപോയ ഭർത്താവിനെ കുറിച്ചുള്ള ദുഃഖ സൂചനയായോ സ്ത്രീ നിശ്ചിത കാലം കാത്തിരിക്കലാണ് ശറഇൽ ഇദ്ദഃ. ആരാധനയോ അല്ലാത്തതോ ആയ പൊരുൾ ഗ്രാഹ്യമല്ലാത്ത കാര്യങ്ങൾ 'തഅബ്ബുദി' എന്നറിയപ്പെടുന്നു. വംശീയ പാരമ്പര്യത്തിൽ സമ്മിശ്രം സംഭവിക്കാതിരിക്കാനാണ് അടിസ്ഥാനപരമായി ഇത് നിയമമാക്കിയത്.(1)

യോനിയിലോ ഗുദത്തിലോ സംഭോഗം ചെയ്ത ജീവിച്ചിരിക്കുന്ന ഭർത്താവുമായുള്ള വേർപാട് മൂലം ഇദ്ദ നിർബന്ധമാകും. ത്വലാഖ് കൊണ്ടും നികാഹ് ദുർബലപ്പെടുത്തുന്നത് കൊണ്ടും വേർപാട് ഉണ്ടാകും. ഭർത്താവ് നാട്ടിലുള്ളവനാണെങ്കിലും ദീർഘ കാലം നാട്ടിലില്ലാത്തവനാണെങ്കിലും ഗർഭമില്ലെന്ന് ഉറപ്പാണെങ്കിലും ഇദ്ദ ഇരിക്കേണ്ടതാണ്. ചെറിയ പെൺകുട്ടിയും ആൺകുട്ടിയും തമ്മിലുള്ള ലൈംഗിക ബന്ധം ഗർഭാശയം ഒഴിവാണെന്ന ഉറപ്പിന് ഉദാഹരണമാണ്. രണ്ട് പേരും തനിച്ചായിട്ടുണ്ടെങ്കിൽ പോലും സംഭോഗം നടന്നില്ലെങ്കിൽ ഇദ്ദ ആചരിക്കേണ്ടതില്ല.

## തെറ്റിദ്ധരിച്ചുള്ള സംഭോഗത്തിനും ഇദ്ദ വേണം

അസാധുവായ നികാഹിൽ നടന്ന സംഭോഗം ഉദാഹരണം. സംഭോഗം ചെയ്തവന് വ്യഭിചാര ശിക്ഷ നിർബന്ധമാവാത്ത സംഭോഗമെല്ലാം തെറ്റിദ്ധരിച്ചുള്ള സംഭോഗം (ശുബ്ഹത്ത്) ആണ്. ശുബ്ഹത്തിന്റെ സംഭോഗത്തിന് വിധേയയായ സ്ത്രീ അതിന്റെ ഇദ്ദയിലായിരിക്കുമ്പോഴൊന്നും അവളുമായി ഒരുനിലക്കുള്ള ആസ്വാദനവും ഭർത്താവിന് അനുവദനീയമല്ല. അവൾ ഗർഭിണിയാണെങ്കിലും അല്ലെങ്കിലും പ്രസവം കൊണ്ടോ മറ്റു നിലക്കോ അവളുടെ ഇദ്ദ കഴിയും വരെ ഈ വിലക്ക് ബാധകമാണ്. മറ്റൊരാളുടെ അവകാശം ബന്ധിച്ചതു നിമിത്തം നികാഹിന് കുഴപ്പം നേരിട്ടതു കൊണ്ടാണിത്. വികാരമില്ലാതെയാണെങ്കിൽ പോലും അവളെ നോക്കലും അവളുമായി തനിച്ചിരിക്കലും നിഷിദ്ധമാണെന്ന് ഇതിൽ നിന്ന് ഗ്രാഹ്യമാകുമെന്ന് ശൈഖുന പറഞ്ഞിട്ടുണ്ട്.

മൂന്ന് ഖുർഉകൾ കൊണ്ടാണ് മേൽ പറഞ്ഞ കാരണങ്ങൾക്കു വേണ്ടി ആർത്തവമുണ്ടാകാറുള്ള സ്വതന്ത്രയായ സ്ത്രീ ദീക്ഷ ആചരിക്കേണ്ടത്. വിവാഹമോചിതരായ സ്ത്രീകൾ മൂന്ന് ശുദ്ധി കാലം കാത്തിരിക്കണമെന്ന ഖുർആനിക സൂക്തമാണിതിന് നിദാനം.(2)

രണ്ട് ആർത്തവങ്ങൾക്കിടയിലുള്ളതോ ഒരു ആർത്തവത്തിന്റെയും പ്രസവ രക്തത്തിന്റെയും ഇടയിലുള്ളതോ ആയ ശുദ്ധിഘട്ടമാണ് ഒരു ഖുർഅ്. അപ്പോൾ മുമ്പ് ആർത്തവമുണ്ടായിട്ടില്ലാത്ത സ്ത്രീ ത്വലാഖ് ചൊല്ലപ്പെടുകയും തുടർന്ന് ആർത്തവമുണ്ടാവുകയും ചെയ്താൽ ത്വലാഖിന്റെയവസരത്തിലുള്ള ശുദ്ധി സമയം ഖുർഅ് ആയി ഗണിക്കുന്നതല്ല. കാരണം അത് രണ്ട് ആർത്തവങ്ങൾക്കിടയിൽ വന്ന ശുദ്ധിയല്ല. ത്വലാഖിനെ തുടർന്നുള്ള ആർത്തവത്തിന് ശേഷം അവളുടെ ഇദ്ദപരിധി അവസാനി

1. അഥവാ കുട്ടി ആരുടേതെന്ന തർക്കവും മറ്റും ഒഴിവാക്കാൻ.
2. സൂറതുൽ ബഖറഃ 228

أطهار بعد الحيضة المتصلة بالطلاق، ويحسب بقية الطهر طهرا في غيرها وتجب العدة بثلاثة أقراء **(على حرة تحيض)** لقوله تعالى: ﴿والمطلقات يتربصن بأنفسهن ثلاثة قروء﴾ (البقرة: ٢٢٨) فمن طلقت طاهرا وقد بقي من الطهر لحظة إنقضت عدتها بالطعن في الحيضة الثالثة لإطلاق القرء على أقل لحظة من الطهر وإن وطئ فيه أو حائضا وإن لم يبق من زمن الحيض إلا لحظة فتنقضى عدتها بالطعن في الحيضة الرابعة، وزمن الطعن في الحيضة ليس من العدة بل يتبين به انقضاؤها **(و)** تجب عدة **(بثلاثة أشهر)** هلالية ما لم تطلق أثناء شهر وإلا تمم المنكسر ثلاثين **(إن لم تحض)** أي الحرة أصلا **(أو)** حاضت أولا ثم انقطع و **(يئست)** من الحيض ببلوغها إلى سن تيأس فيه النساء من الحيض غالبا، وهو اثنان وستون سنة وقيل خمسون، ولو حاضت من لم تحض قط في أثناء العدة بالأشهر اعتدت بالأطهار أو بعدها لم تستأنف العدة بالأطهار بخلاف الآيسة **(ومن انقطع حيضها)** بعد أن كانت تحيض **(بلا علة)** تعرف **(لم تتزوج حتى تحيض أو تيأس)** ثم تعتد بالأقراء أو الأشهر. وفي القديم. وهو مذهب

ക്കാൻ മൂന്ന് ശുദ്ധികൾ അനിവാര്യമാണ്. മറ്റുള്ളവർക്ക് ശേഷിക്കുന്ന ശുദ്ധിയും പൂർണശുദ്ധിയായി കണക്കാക്കും. അപ്പോൾ ശുദ്ധി സമയത്തിൽ നിന്ന് ഒരു നിമിഷം ശേഷിക്കുമ്പോൾ വിവാഹമോചിതരായ സ്ത്രീയുടെ ഇദ്ദ മൂന്നാം തവണ ആർത്തവമുണ്ടാവുന്നതോടെ കഴിയുന്നതാണ്. കാരണം ഖുർഉ് എന്ന പദം ഒരു നിമിഷത്തിൽ കുറഞ്ഞ ശുദ്ധിക്കും പറയാൻ പറ്റുന്നതാണ്. പ്രസ്തുത ശുദ്ധി സമയം അവൻ അവളുമായി സംഭോഗത്തിൽ ഏർപ്പെട്ടിട്ടുണ്ടെങ്കിൽ പോലും അവളുടെ ഇദ്ദ സമയം മൂന്നാം ആർത്തവത്തോടെ അവസാനിക്കുന്നതാണ്. ആർത്തവകാരിയായിരിക്കെ വിവാഹമോചിതയായ സ്ത്രീയുടെ ഇദ്ദ പ്രസ്തുത ആർത്തവ സമയം ഒരു നിമിഷം മാത്രമേ ശേഷിച്ചുള്ളൂ എങ്കിലും നാലാം തവണ ആർത്തവമുണ്ടാകുന്നതോടെയാണ് കഴിയുന്നത്.[1] നാലാം ആർത്തവമുണ്ടാകുന്ന സമയം ഇദ്ദയിൽ പെടുന്നതല്ല. എങ്കിലും പ്രസ്തുത സമയം കൊണ്ട് മാത്രമാണ് ഇദ്ദ അവസാനിച്ചുവെന്ന് വ്യക്തമാകുന്നത്.

തീരെ ആർത്തവമുണ്ടാകാത്തവളും മുമ്പ് ഉണ്ടായിരുന്നെങ്കിലും നിലക്കുകയും ആർത്തവ വിരാമ പ്രായമെത്തിയതിനാൽ ഇനിയുണ്ടാവുമെന്ന് പ്രതീക്ഷയില്ലാതാവുകയും ചെയ്തവളും മൂന്ന് ചന്ദ്രമാസമാണ് ദീക്ഷ ആചരിക്കേണ്ടത്. സാധാരണഗതിയിൽ സ്ത്രീകൾക്ക് ആർത്തവ നിരാശ ബാധിക്കുന്ന പ്രായം അറുപത്തി രണ്ടാകുന്നു. അമ്പതാണെന്നും അഭിപ്രായമുണ്ട്. മാസത്തിന്റെ ഇടക്കുവെച്ച് വിവാഹമോചിതയായ സ്ത്രീ കുറവുവന്ന മാസം മുപ്പതായി പൂർത്തീകരിച്ച് ഇദ്ദ ഇരിക്കണം.[2]

തീരെ ആർത്തവമുണ്ടാവാത്ത സ്ത്രീ മാസങ്ങളനുസരിച്ച് ഇദ്ദ ഇരിക്കുന്ന വേളയിൽ ആർത്തവമുണ്ടായാൽ ശുദ്ധിയനുസരിച്ച് ഇദ്ദ പുനരാരംഭിക്കേണ്ടതാണ്. ഇദ്ദ കഴിഞ്ഞ് ആർത്തവമുണ്ടായാൽ പുനരാരംഭിക്കേണ്ടതില്ല. എന്നാൽ ആർത്തവ നിരാശ ബാധിച്ചവൾ ഇതിന്നപവാദമാണ്. ആർത്തവമുണ്ടാകാറുള്ള സ്ത്രീയുടെ ആർത്തവം (ഇദ്ദ വേളയിലോ ത്വലാഖിന് മുമ്പോ) പ്രകടമായ കാരണമില്ലാതെ നിലക്കുന്നപക്ഷം തുടർന്ന് ആർത്തവമുണ്ടാകുന്നത് വരേയോ നിരാശാപ്രായമെത്തുന്നത് വരെയോ മറ്റൊരാൾക്ക് വധുവാകാൻ പാടില്ല. അതിന് ശേഷം (ആർത്തവമുണ്ടാകുന്നവൾ) ആർത്തവ ശുദ്ധി അനുസരിച്ചും (നിരാശാപ്രായമെത്തിയവൾ) മാസങ്ങൾ അനുസരിച്ചും ഇദ്ദ ആചരിക്കേണ്ടതാണ്. ഒമ്പത് മാസം ആർത്തവം പ്രതീക്ഷിക്കണമെന്നും ആർത്തവമുണ്ടാകാത്ത പക്ഷം മൂന്ന് മാസത്തെ ഇദ്ദ ആചരിക്കണമെന്നും ഇമാം ശാഫിഈ(റ)യുടെ ഖദീമായ അഭിപ്രായമുണ്ട്. ഇമാം മാലികി(റ)ന്റെയും, അഹ്മദി(റ)ന്റെയും മദ്ഹബും ഇത് തന്നെയാണ്. ഗർഭാശയം ഒഴിവാണെന്ന് അറിയാനാണ് ഇപ്രകാരം കാത്തിരിക്കുന്നത്. കാരണം സാധാരണ ഗർഭകാലം ഒമ്പത് മാസമാണ്. മുഹാജിറുകളും അൻസാറുകളു

1. *അപ്പോഴാണ് അവൾക്ക് മൂന്ന് ശുദ്ധി പൂർത്തിയാകുന്നത്.*
2. *ഒന്നാം മാസത്തിൽ കുറവു വന്ന ദിവസങ്ങൾ നാലാം മാസത്തിൽ നിന്നെടുത്ത് പൂർത്തീകരിക്കണം. (ചന്ദ്രമാസം പ്രകാരം 3 മാസം പൂർത്തീകരിക്കണം.)*

مالك وأحمد: أنها تتربص تسعة أشهر ثم تعتد بثلاثة أشهر ليعرف فراغ الرحم إذ هي غالب مدة الحمل، وانتصر له الشافعي بأن عمر رضي الله عنه قضى به بين المهاجرين والأنصار ولم ينكر عليه، ومن ثم أفتى به سلطان العلماء عز الدين بن عبد السلام والبارزي والريمي وإسماعيل الحضرمي واختاره البلقيني وشيخنا ابن زياد رحمهم الله تعالى، أما من انقطع حيضها بعلة تعرف كرضاع ومرض فلا تتزوج اتفاقا حتى تحيض أو تيأس وإن طالت المدة. (و) تجب العدة (لوفاة زوج) حتى (على) حرة (رجعية وغير موطوءة) لصغر أو غيره وإن كانت ذات أقراء (بأربعة أشهر وعشرة أيام) ولياليها للكتاب والسنة، وتجب على المتوفى عنها زوجها العدة بما ذكر (مع إحداد) يعني يجب الإحداد عليها أيضا بأي صفة كانت للخبر المتفق عليه: «لا يحل لامرأة تؤمن بالله واليوم الآخر أن تحد على ميت فوق ثلاث إلا على زوج أربعة أشهر وعشرا». أي فإنه يحل لها الإحداد عليه هذه المدة، أي يجب لأن ما جاز بعد امتناعه واجب وللإجماع على إرادته إلا ما حكي عن الحسن البصري، وذكر

മായ സ്വഹാബാക്കളിൽ ഉമർ(റ) അപ്രകാരം വിധിച്ചിട്ടുണ്ട്. ഒരാക്ഷേപവും ആരും ഉന്നയിച്ചിട്ടില്ല. ഇതാണ് ഇമാം ശാഫിഈ(റ) ഈ അഭിപ്രായത്തിന് തെളിവായി സ്വീകരിച്ചത്. സുൽത്വാനുൽ ഉലമ ഇസ്സുദ്ദീൻ അബ്ദുസ്സലാം, ബാരിസി, റൈമി, ഇസമാഈലുൽ ഹള്‌റമി(റ) എന്നിവർ അപ്രകാരം ഫത്‌വ നൽകുകയും ഇമാം ബുൽഖൈനി(റ), ശൈഖുന ഇബ്നു സിയാദ്(റ) എന്നിവർ അതിന് പ്രാമുഖ്യം നൽകുകയും ചെയ്തിട്ടുണ്ട്. മുലയൂട്ടൽ, രോഗം എന്നീ പ്രകടമായ കാരണങ്ങളാൽ ആർത്തവം നിലച്ച സ്ത്രീ തുടർന്ന് ആർത്തവമുണ്ടാകുന്നത് വരെയോ നിരാശ പ്രായമെത്തുന്നത് വരെയോ വിവാഹിതയാവാൻ പാടില്ല. ഇതിൽ പണ്ഡിതർ ഏകാഭിപ്രായക്കാരാണ്. കൂടുതൽ കാലം കാത്തിരിക്കേണ്ടിവന്നാൽ പോലും വിവാഹം പാടില്ല.[1]

## മരണത്തിന്റെ ഇദ്ദ

ഭർത്താവിന്റെ മരണ കാരണത്താൽ ഭാര്യ ഇദ്ദ ആചരിക്കൽ നിർബന്ധമാണ്. സ്വതന്ത്ര സ്ത്രീ അവൾ മടക്കിയെടുക്കാവുന്നവിധം മോചിതയാണെങ്കിലും[2] ചെറുപ്പമായതിനാലാ മറ്റോ സംഭോഗം ചെയ്യപ്പെടാത്തവളാണെങ്കിലും ഈ ഇദ്ദ ആചരിക്കണം. ആർത്തവ, ശുദ്ധികളുള്ളവൾ പോലും മാസാടിസ്ഥാനത്തിലാണ് ഇദ്ദ ഇരിക്കേണ്ടത്. നാല് മാസവും പത്ത് ദിവസവുമാണ് പ്രസ്തുത ഇദ്ദ. ഖുർആനും ഹദീസുമാണ് തെളിവ്.

ഭർത്താവിന്റെ മരണത്തെ തുടർന്നുള്ള ഇദ്ദ ആഡംബരങ്ങൾ വർജിച്ചുകൊണ്ടാകണം. ഏത് നിലയിലുള്ള സ്ത്രീയാണെങ്കിലും പ്രസ്തുത വിധി ബാധകമാണ്. ഇമാം ബുഖാരിയും മുസ്‌ലിമും നിവേദനം ചെയ്യുന്ന ഹദീസിൽ ഇപ്രകാരം പറയുന്നു.

لَا يَحِلُّ لِامْرَأَةٍ تُؤْمِنُ بِاللَّهِ وَالْيَوْمِ الْآخِرِ أَنْ تُحِدَّ عَلَى مَيِّتٍ فَوْقَ ثَلَاثٍ إِلَّا عَلَى زَوْجٍ أَرْبَعَةَ أَشْهُرٍ وَعَشْرًا

(മൂന്ന് ദിവസത്തിലുപരി ഭർത്താവല്ലാത്ത ഒരു മയ്യിതിന് വേണ്ടിയും തീവ്ര ദുഃഖാചരണം അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുന്ന ഒരു സ്ത്രീക്കും അനുവദനീയമല്ല. ഭർത്താവിന്റെ മരണാനന്തരം ഒഴികെ. അത് നാല് മാസവും പത്ത് ദിവസവുമാണ്) നാല് മാസവും പത്ത് ദിവസവും അനുവദനീയമാണ് എന്നു മാത്രമല്ല നിർബന്ധം തന്നെയാണ്. വിലക്കിനു ശേഷമുള്ള അനുമതി നിർബന്ധത്തെ കുറിക്കുന്നു എന്നതിനു പുറമെ നിർബന്ധമാണെന്നാണ് ഹദീസിന്റെ താൽപര്യമെന്നതിൽ പണ്ഡിത ഏകോപനവുമുണ്ട്. ഹസൻബസ്വരി(റ)യിൽ നിന്ന് ഉദ്ധരിക്കപ്പെടുന്ന ഒരഭിപ്രായം മാത്രമാണ് അതിന്നപവാദം. അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുന്ന സ്ത്രീ എന്ന് ഹദീസിൽ പരാമർശിച്ചത് സർവ്വസാധാരണത്വം പരിഗണിച്ചോ വഴിപ്പെടാൻ കൂടുതൽ പ്രേരണ എന്ന നിലക്കോ ആവാം.

1. പ്രതീക്ഷിച്ചിരുന്ന് പ്രയാസം സഹിക്കേണ്ടിവന്നാലും - തുഹ്ഫ.
2. ഇവൾ ത്വലാഖിന്റെ ഇദ്ദയിലായിരിക്കെ ഭർത്താവ് മരിച്ചാൽ മരണത്തിന്റെ ഇദ്ദയിലേക്ക് മാറുകയാണു വേണ്ടത്. ത്വലാഖിന്റെ ഇദ്ദ ബാക്കിയുള്ളത് ഒഴിവാകും.

الايمان للغالب أو لأنه أبعث على الامتثال وإلا فمن لها أمان يلزمها ذلك أيضا ويلزم الولي أمر موليته به.

تنبيه: الإحداد الواجب على المتوفى عنها زوجها ولو صغيرة ترك لبس مصبوغ لزينة وإن خشن، ويباح إبريسم لم يصبغ، وترك التطيب ولو ليلاً والتحلي نهارا بحلي ذهب أو فضة ولو نحو خاتم أو قرط أو تحت الثياب للنهي عنه، ومنه مموه بأحدهما ولؤلؤ ونحوه من الجواهر التي يتحلي بها ومنها العقيق وكذا نحو نحاس وعاج إن كانت من قوم يتحلون بهما، وترك الاكتحال بإثمد إلا لحاجة وإن كانت سوداء، ودهن شعر رأسها لا سائر البدن، وحل تنظف بغسل وإزالة وسخ وأكل تنبل. وندب إحداد لبائن بخلع أو فسخ أو طلاق ثلاث لئلا يفضي تزينها لفسادها وكذا الرجعية إن لم ترج عوده بالتزين فيندب، وتجب على المعتدة بالوفاة وبطلاق بائن أوفسخ ملازمة مسكن كانت فيه عند الموت أو الفرقة إلى انقضاء عدة، ولها الخروج نهارا لشراء نحو طعام وبيع غزل ولنحو احتطاب لا ليلاً ولو

മുസ്‌ലിംകളുടെ സംരക്ഷണത്തിൽ കഴിയുന്ന അമുസ്‌ലിം സ്ത്രീക്കും ഇത് നിർബന്ധമാണ്. രക്ഷിതാവ് തന്റെ അധീനതയിലുള്ള സ്ത്രീയോട് അതിന് കൽപിക്കൽ നിർബന്ധവുമാണ്.

ഭർത്താവ് മരിച്ചുപോയ സ്ത്രീ കുട്ടിയാണെങ്കിൽ പോലും നിർബന്ധമായ 'ഇഹ്ദാദ്' (അണിഞ്ഞൊരുക്കം വർജ്ജിക്കുക.) താഴെ പറയുംവിധം അനുഷ്ഠിക്കേണ്ടതാണ്. ഭംഗിയാർത്ഥം ചായം മുക്കിയ വസ്ത്രം പരുക്കനാണെങ്കിൽ പോലും ധരിക്കാതിരിക്കുക, ചായം മുക്കാത്ത പട്ടു വസ്ത്രം ധരിക്കാവുന്നതാണ്. രാത്രിയിൽ പോലും സുഗന്ധം ഒഴിവാക്കുക. സ്വർണ, വെള്ളിയാഭരണങ്ങൾ പകൽ സമയം അണിയാതിരിക്കുക.[1]

മോതിരം, കമ്മൽ പോലുള്ളവയാണെങ്കിലും വസ്ത്രങ്ങൾക്കടിയിലുള്ളവയാണെങ്കിലും അനുവദനീയമല്ല. അതു സംബന്ധമായി നിരോധനമുള്ളതാണ് കാരണം. സ്വർണമോ വെള്ളിയോ പൂശിയ ആഭരണങ്ങളും ആഭരണമായി ഉപയോഗിക്കാറുള്ള മുത്ത് രത്നങ്ങളും ഒഴിവാക്കേണ്ടതാണ്. അഖീഖും ഇതിൽ പെടും. ചെമ്പ് ആനക്കൊമ്പ് മുതലായവകൊണ്ടുള്ള ആഭരണങ്ങൾ അണിയാറുള്ള വിഭാഗത്തിൽ പെട്ടവളാണെങ്കിൽ അത്തരം ആഭരണങ്ങളും വർജിക്കേണ്ടതാണ്. അഞ്ജനം കൊണ്ടോ മറ്റോ ആവശ്യമില്ലാതെ[2] സുറുമയിടരുത്. കറുത്ത നിറമുള്ളവളാണെങ്കിൽ പോലും അത് അനുവദനീയമല്ല. തലയിൽ എണ്ണ പുരട്ടാതിരിക്കുക, മറ്റുള്ള ഭാഗങ്ങളിൽ എണ്ണ ഉപയോഗിക്കാം. കുളിച്ചും അഴുക്ക് കളഞ്ഞും വൃത്തിയാകുന്നതും വെറ്റില മുറുക്കുന്നതും അനുവദനീയമാണ്.

ഖുൽഅ്, ഫസ്ഖ് മുത്ത്വലാഖ് എന്നിവ കൊണ്ട് വിവാഹബന്ധം വേർപ്പെട്ട സ്ത്രീക്ക് 'ഇഹ്ദാദ്' സുന്നത്താണ്. അവൾ ഭംഗിയാവുന്നത് വല്ല കുഴപ്പത്തിനും വഴിയാകാതിരിക്കാനാണ് ഇത്. മടക്കിയെടുക്കാവുന്നവിധം മോചിതയായവൾക്കും ഇങ്ങനെ തന്നെ. എന്നാൽ ഭംഗിയാവുന്നത് നിമിത്തം ഭർത്താവ് തിരിച്ചെടുക്കുമെന്ന പ്രതീക്ഷയുണ്ടെങ്കിൽ ഭംഗിയാവലാണ് അവൾക്ക് സുന്നത്ത്.

## ഇദ്ദയിരിക്കുന്ന സ്ത്രീ പുറത്ത് പോവൽ

ഭർത്താവിന്റെ മരണം, തിരിച്ചെടുക്കാൻ പറ്റാത്ത ത്വലാഖ്, ഫസ്ഖ് എന്നിവയോടനുബന്ധിച്ച് ഇദ്ദയാചരിക്കുന്ന സ്ത്രീ ഇദ്ദ കഴിയുന്നതുവരെ മരണത്തിന്റെയോ വേർപാടിന്റെയോ സമയം അവൾ ഉണ്ടായിരുന്ന വീട്ടിൽ തന്നെ താമസിക്കൽ നിർബന്ധമാണ്.[3]

ഭക്ഷണസാധനം വാങ്ങുക, നൂൽ വിൽക്കുക, വിറക് ശേഖരിക്കുക മുതലായ ആവശ്യങ്ങൾക്ക് പകൽ

1. ആവശ്യമുണ്ടെങ്കിൽ രാത്രിയിൽ ധരിക്കാം. ആവശ്യമില്ലാതെ കറാഹത്താണ്.
2. ചെങ്കണ്ണ് പോലുള്ള കാരണങ്ങളുണ്ടെങ്കിൽ ആവാം. അതും രാത്രിയാകുന്നതാണ് നല്ലത്.
3. ഭർത്താവോ മറ്റോ അവളെ പുറത്താക്കാനും പാടില്ല. എന്നാൽ ഭർതൃവീട്ടുകാർക്കോ മറ്റോ അവൾ വിഷമം സൃഷ്ടിച്ചാൽ അവളെ പുറത്താക്കാം. ഇവരിൽ നിന്നും അവൾക്ക് വിഷമമുണ്ടായാൽ അവൾക്ക് സ്വയം പോവുകയും ചെയ്യാം.

أوله خلافاً لبعضهم، لكن لها خروج ليلاً إلى دار جارة الملاصق لغزل وحديث ونحوهما لكن بشرط أن يكون ذلك بقدر العادة وأن لا يكون عندها من يحدثها ويؤنسها على الأوجه وأن ترجع وتبيت في بيتها، أما الرجعية فلا تخرج إلاّ بإذنه أو لضرورة لأن عليه القيام بجميع مؤنها كالزوجة ومثلها بائن حامل، وتنتقل من المسكن لخوف على نفسها أو ولدها أو على المال ولو لغيرها كوديعة وإن قل وخوف هدم أو حرق او سارق أو تأذت بالجيران أذى شديدا، وعلى الزوج سكنى المفارقة ولو بأجرة ما لم تكن ناشزة، وليس له مساكنتها ولا دخول محل هي فيه مع انتفاء نحو المحرم فيحرم عليه ذلك ولو أعمى وإن كان الطلاق رجعيا لأن ذلك يجر إلى الخلوة المحرمة بها، ومن ثم لزمها منعه إن قدرت عليه.

(و) كما تعتد حرة بما ذكر (**تعتد غيرها**) أي غير الحرة (**بنصف**) من عدة الحرة لأنها على النصف في كثير من الأحكام (**وكمل الطهر الثاني**) إذ لا يظهر نصفه إلا بظهور كله فلا بد من الانتظار إلى أن

സമയം അവൾക്ക് പുറത്ത് പോകാം. രാത്രിയിൽ ആദ്യസമയത്തു പോലും പോകാൻ പാടില്ല. ചില പണ്ഡിതർക്കിതിൽ വിയോജിപ്പുണ്ട്. എങ്കിലും നൂലുണ്ടാക്കുക, തുടങ്ങിയ ആവശ്യങ്ങൾക്ക് അയൽവാസിയുടെ വീട്ടിലേക്ക് രാത്രി പോകാവുന്നതാണ്. പക്ഷെ, പതിവിലേറെ സമയം വിനിയോഗിച്ചുകൂടെന്ന് നിബന്ധനയുണ്ട്. അവളുടെ കൂടെ ആശ്വസിപ്പിക്കാനും സംസാരിക്കാനും ആളുണ്ടെങ്കിൽ പുറത്ത് പോകാൻ പാടില്ലെന്നാണ് പ്രബലാഭിപ്രായം. രാത്രിയിൽ പുറത്ത് പോകുന്ന സ്ത്രീ തിരിച്ചുവന്ന് തന്റെ വീട്ടിൽ തന്നെ താമസിക്കേണ്ടതാണ്.

ഭർത്താവിന്റെ അനുമതിയോടെയോ അനിവാര്യഘട്ടത്തിലോ മാത്രമേ തിരിച്ചെടുക്കാവുന്ന സ്ത്രീ ഇദ്ദയിരിക്കുമ്പോൾ പുറത്ത് പോകാവൂ. കാരണം തന്റെ ഭാര്യയെ പോലെ അവളുടെ എല്ലാ ചിലവുകളും അവൻ നിർവഹിക്കുന്നതാണ്. തിരിച്ചെടുക്കാൻ പറ്റാത്ത വിധം ബന്ധം വേർപ്പെട്ട ഗർഭിണിയും തിരിച്ചെടുക്കാവുന്ന സ്ത്രീയെ പോലെ പ്രസ്തുത സാഹചര്യങ്ങളിൽ മാത്രമേ പുറത്ത് പോകാവൂ.

തനിക്കോ സന്താനങ്ങൾക്കോ, സമ്പത്തിനോ നാശം വരുമെന്ന് ഭയന്നാൽ മറ്റൊരു വീട്ടിലേക്ക് അവൾക്ക് മാറിത്താമസിക്കാം. മറ്റൊരാൾ സൂക്ഷിക്കാൻ നൽകിയ സമ്പത്താണെങ്കിലും വളരെ കുറവാണെങ്കിലും ഈ വിധി തന്നെയാണ്. വീട് പൊളിഞ്ഞുവീഴുക, അഗ്നി ബാധയുണ്ടാവുക, കള്ളനെ ഭയക്കുക, അയൽവാസികളിൽ നിന്ന് അസഹ്യമായ ദ്രോഹമുണ്ടാവുക മുതലായ കാരണങ്ങളാലും അവൾക്ക് വീട് മാറാവുന്നതാണ്. ഇദ്ദയിരിക്കുന്ന സ്ത്രീക്ക് വാടകക്കാണെങ്കിൽ പോലും പാർപ്പിട സൗകര്യം (ഇദ്ദ കാലഘട്ടത്തിൽ) നൽകൽ ഭർത്താവിന് നിർബന്ധമാണ്. എന്നാൽ വേർപാടിന്റെ സമയത്തോ ഇദ്ദയുടെ സമയത്തോ ഭർത്താവുമായി പിണക്കത്തിലാണെങ്കിൽ പാർപ്പിടം നൽകേണ്ടതില്ല. മഹ്റം - അവളുടേതോ അവന്റേതോ- കൂടെയില്ലെങ്കിൽ ഭർതൃബന്ധം വേർപ്പെട്ടവളുടെ കൂടെ താമസിക്കലും അവളുടെ സ്ഥലത്തേക്ക് പ്രവേശിക്കലും ഭർത്താവിന് നിഷിദ്ധമാണ്. ഭർത്താവ് അന്ധനാണെങ്കിലും ഭാര്യ തിരിച്ചെടുക്കാവുന്ന സ്ത്രീയാണെങ്കിലും പ്രസ്തുത വിധി ബാധകമാണ്. നിഷിദ്ധമായ കൂടിച്ചേരൽ ഉണ്ടാവുമെന്നതാണ് കാരണം. അതിനാൽ സാധിക്കുമെങ്കിൽ അവൾ ആ ഘട്ടത്തിൽ അവനെ തടയേണ്ടതാണ്.

## അടിമസ്ത്രീയുടെ ഇദ്ദ

സ്വതന്ത്ര സ്ത്രീ ആചരിക്കുന്ന ഇദ്ദയുടെ പകുതിയാണ് അടിമ സ്ത്രീ ഇദ്ദ ആചരിക്കേണ്ടത്. അധിക വിധികളിലും അവൾക്ക് സ്വതന്ത്രസ്ത്രീയുടെ പകുതിയാണ് പരിഗണിക്കുന്നത്. ആർത്തവ ശുദ്ധിയനുസരിച്ച് ഇദ്ദയിരിക്കുന്ന അടിമ സ്ത്രീ രണ്ടാം ശുദ്ധി പൂർണമായും ഇദ്ദയിരിക്കണം. പൂർണമായും വ്യക്തമാവാതെ അർദ്ധഭാഗം വ്യക്തമാവുകയില്ല.[1] അതിനാൽ അടുത്ത ആർത്തവ രക്തം ഉണ്ടാകുന്നതുവരെ കാത്തിരിക്കണം.

1. *ഒന്നര ശുദ്ധിയാണല്ലോ പകുതി. അത് വ്യക്തമാകണമെങ്കിൽ രണ്ടാം ശുദ്ധി പൂർത്തിയാക്കണം.*

يعود الدم **(وتعتدان)** أي الحرة والأمة لوفاة أو غيرها وإن كانتا تحيضان **(بوضع حمل)** حملتا لصاحب العدة ولو مضغة تتصور لو بقيت لا بوضع علقة.

فرع: يلحق ذا العدة الولد إي إلى أربع سنين من وقت طلاقه لا إن أتت به بعد نكاح لغير ذي العدة وإمكان لأن يكون منه بأن أتت به لستة أشهر بعد نكاحه.

**(وتصدق)** المرأة **(في)** دعوى **(انقضاء عدة)** بغير أشهر إن **(أمكن)** انقضاؤها وإن خالفت عادتها أو كذبها الزوج إذ يعسر عليها إقامة البينة بذلك، ولأنها مؤتمنة على ما في رحمها، وإمكان الانقضاء بالولادة ستة أشهر ولحظتان وبالأقراء لحرة طلقت في طهر إثنان وثلاثون يوما ولحظتان، وفي حيض سبعة وأربعون يوما ولحظة.

فائدة: ينبغي تحليف المرأة على انقضاء العدة.

**(ولا يقبل دعواها)** أي المرأة **(عدم انقضائها)**

## ഗർഭിണിയുടെ ഇദ്ദ

ഇദ്ദയുടെ കാരണക്കാരനായ[1]വനിൽ നിന്നും ധരിച്ച ഗർഭം പ്രസവിക്കുന്നതോടെ ഗർഭിണിയുടെ ഇദ്ദ അവസാനിക്കും. സ്വതന്ത്രസ്ത്രീയും അടിമ സ്ത്രീയും പ്രസ്തുത വിഷയത്തിൽ സമമാണ്. ഭർത്താവിന്റെ മരണത്തോടനുബന്ധിച്ചുള്ള ഇദ്ദയാണെങ്കിലും മറ്റു ഇദ്ദയാണെങ്കിലും ഇപ്പോഴും ആർത്തവമുണ്ടാകുന്നവരാണെങ്കിൽ പോലും പ്രസവമാണ് ഇദ്ദയുടെ അവസാനം. മനുഷ്യരൂപം പ്രാപിക്കാനടുത്ത മാംസപിണ്ഡം പ്രസവിച്ചാൽ പോലും ഇദ്ദ കഴിയുന്നതാണ്. രക്തപിണ്ഡം പ്രസവിക്കുന്നത് കൊണ്ട് ഇദ്ദ കഴിയുകയില്ല.

## കുട്ടിയുടെ പിതൃത്വം

ഭാര്യ മറ്റൊരാളെ വരനായി സ്വീകരിക്കാത്ത പക്ഷം അവളിൽ ജനിക്കുന്ന കുഞ്ഞിന്റെ പിതൃത്വം, ത്വലാഖിന്റെ സമയം മുതൽ നാല് വർഷം വരെ, ഇദ്ദയുടെ കാരണക്കാരനായ ഭർത്താവിലേക്ക് ചേർക്കുന്നതാണ്.[2] മറ്റൊരാളുമായി വിവാഹിതയായ ശേഷവും രണ്ടാം ഭർത്താവിന്റെതാകാൻ സാധ്യതയുള്ളതുമായാൽ - അയാളുടെ നികാഹ് കഴിഞ്ഞ് ആറുമാസത്തിന്ന് ശേഷം ജനിക്കുന്നത് ആദ്യ ഭർത്താവിലേക്ക് ചേർക്കപ്പെടുകയില്ല.

## ഇദ്ദ മുക്തയെന്നു വാദിച്ചാൽ

മാസാടിസ്ഥാനത്തിലല്ലാതെ ഇദ്ദയാചരിക്കുന്ന സ്ത്രീയുടെ ഇദ്ദ കഴിഞ്ഞെന്നുള്ള വാദം, ഇദ്ദ കഴിയാൻ സാധ്യതയുള്ള രൂപത്തിൽ അംഗീകരിക്കേണ്ടതാണ്. അവളുടെ പതിവ് തെറ്റി ശുദ്ധിയുണ്ടായാൽ പോലും ഭർത്താവ് അവളുടെ വാദം അംഗീകരിക്കാതിരുന്നാലും അവളുടെ വാദം അംഗീകരിക്കണം. കാരണം, അത്തരം കാര്യങ്ങൾക്ക് സാക്ഷിനിർത്തൽ പ്രയാസമാണ്. മാത്രമല്ല, ഗർഭാശയ സ്ഥിതികളെ സംബന്ധിച്ച് സ്ത്രീകളെ വിശ്വാസത്തിലെടുക്കേണ്ടതാണ്.

പ്രസവം മൂലം ഇദ്ദ കഴിയാനുള്ള ചുരുങ്ങിയ സമയം ആറ് മാസവും രണ്ട് നിമിഷവുമാണ്.[3] ശുദ്ധി സമയത്ത് വിവാഹമോചിതയായ സ്വതന്ത്രസ്ത്രീയുടെ ആർത്തവ ശുദ്ധിയടസിഥാനമാക്കിയുള്ള ഇദ്ദയുടെ ചുരുങ്ങിയ സമയം മുപ്പത്തിരണ്ട് ദിവസവും രണ്ട് നിമിഷവുമാണ്.[4] ആർത്തവ സമയം വിവാഹമോചിതയായ സ്ത്രീയുടെ കുറഞ്ഞ ഇദ്ദ സമയം നാൽപത്തേഴ് ദിവസവും ഒരു നിമിഷവുമാണ്.[5]

1. ത്വലാഖ് ചൊല്ലിയ ഭർത്താവോ അബദ്ധ സംഭോഗം (ശുബ്ഹത്ത്) ചെയ്തവനോ.
2. നാലു വർഷം വരെ കുഞ്ഞ് ഗർഭത്തിൽ കഴിയാമെന്ന അപൂർവ്വ സാധ്യത പരിഗണിച്ചാണിത്.
3. ആറ് മാസം ഗർഭകാലം, ഒരു നിമിഷം സംഭോഗത്തിന്റെയും ഒരു നിമിഷം പ്രസവത്തിന്റെയും ചുരുങ്ങിയ സമയം.
4. ഏറ്റവും ചുരുങ്ങിയ ആർത്തവ സമയം ഒരു രാപകലാണ്. ഏറ്റവും ചുരുങ്ങിയ ശുദ്ധി പതിനഞ്ചു ദിവസവും. രണ്ടാവർത്തി ഇതുണ്ടാകുമ്പോൾ 32 ദിവസമാകുന്നു. ഒന്നാം ശുദ്ധിയുടെ ഒരു നിമിഷവും മൂന്നാമത്തെ, ആർത്തവത്തിലെ ഒരു നിമിഷവും. ഇങ്ങനെ മുപ്പത്തിരണ്ട് ദിവസവും രണ്ടു നിമിഷവും.
5. ആർത്തവത്തിന്റെ അവസാനവേളയിൽ ത്വലാഖ് ചൊല്ലപ്പെട്ട് ചുരുങ്ങിയ ശുദ്ധി സമയവും ആർത്തവ സമയവും രണ്ടാവർത്തി കഴിയുന്നു. മൂന്നാം തവണ ചുരുങ്ങിയ ശുദ്ധി സമയം ഉണ്ടാകുമ്പോൾ നാൽപത്തി ഏഴ് ദിവസമായി. പിന്നീട് ആർത്തവം തുടങ്ങുന്നതോടെ ഇദ്ദ കഴിയുന്നു.

أي العدة (بعد تزوج) لآخر لأن رضاها بالنكاح يتضمن الاعتراف بانقضاء العدة، فلو ادعت بعد الطلاق الدخول فأنكر صدق بيمينه لأن الأصل عدمه وعليها العدة مؤاخذة لها بإقرارها، وإن رجعت وكذبت نفسها في دعوى الدخول لأن الإنكار بعد الإقرار غير مقبول.

فرع: لو انقضت عدة الرجعية ثم نكحت آخر فادعى مطلقها عليها أو على الزوج الثاني رجعة قبل انقضاء العدة فأثبت ذلك ببينة أو لم يثبت لكن أقرا أي الزوجة والثاني له به أخذها لأنه قد ثبت بالبينة أو الإقرار ما يستلزم فساد النكاح ولها عليه بالوطء مهر المثل، فلو أنكر الثاني الرجعة صدق بيمينه في إنكاره لأن النكاح وقع صحيحا والأصل عدم الرجعة أو أقرت هي دون الثاني فلا يأخذها لتعلق حق الثاني بها حتى تبين من الثاني إذ لا يقبل إقرارها عليه بالرجعة ما دامت في عصمته لتعلق حقه بها، أما إذا بانت منه فتسلم للأول بلا عقد وأعطت وجوبا الأول

ഇദ്ദ കഴിഞ്ഞുവെന്ന് വാദിക്കുന്ന സ്ത്രീയെ നിർബന്ധമായും സത്യം ചെയ്യിപ്പിക്കണം. മറ്റൊരാളുമായി വിവാഹിതയായ ശേഷം ഇദ്ദ കഴിഞ്ഞിട്ടില്ലെന്ന് വാദിച്ചാൽ അവളെ അംഗീകരിക്കേണ്ടതില്ല. പുതിയ വിവാഹം അവൾ തൃപ്തിപ്പെട്ടത് ഇദ്ദ കഴിഞ്ഞുവെന്ന അവളുടെ അംഗീകാരം ഉൾക്കൊള്ളുന്നുണ്ട്. സംയോഗം നടത്തിയിട്ടുണ്ടെന്ന് ത്വലാഖിന് ശേഷം ഭാര്യ വാദിക്കുകയും ഭർത്താവ് അവളുടെ വാദം നിഷേധിക്കുകയും ചെയ്യുന്നപക്ഷം അവൻ സത്യം ചെയ്തു പറഞ്ഞാൽ അംഗീകരിക്കേണ്ടതാണ്. കാരണം, സംയോഗം നടക്കാതിരിക്കലാണ് മുൻഗണനയർഹിക്കുന്നത്. സംയോഗമുണ്ടായതംഗീകരിച്ചനിലക്ക് ശിക്ഷയായി അവൾ ഇദ്ദയനുഷ്ഠിക്കണം. അതിന് ശേഷം, പ്രസ്തുത വാദത്തിൽ നിന്ന് പിൻവാങ്ങിയാലും അവളുടെ വാദം കളവായിരുന്നു എന്ന് പറഞ്ഞാലും ഇദ്ദയിൽ നിന്ന് ഒഴിവാകുകയില്ല. അംഗീകാരത്തിന് ശേഷമുള്ള നിഷേധം സ്വീകാര്യമല്ലെന്നതാണ് കാരണം.

## പുനർവിവാഹത്തിന് ശേഷമുള്ള തിരിച്ചുവരവ്

റജഇയ്യായ ത്വലാഖിന്റെ ഇദ്ദ കഴിയുകയും മറ്റൊരുത്തന് വിവാഹിതയാവുകയും ചെയ്ത സ്ത്രീയെ ഇദ്ദയുടെ കാലത്ത് തിരിച്ചെടുത്തിരുന്നുവെന്ന് ഒന്നാം ഭർത്താവ് ഇവൾക്കോ രണ്ടാം ഭർത്താവിനോ എതിരെ വാദിക്കുകയും സാക്ഷികൾ മുഖേന സ്ഥിരപ്പെടുകയും ചെയ്താൽ ഒന്നാം ഭർത്താവിന്ന് അവളെ തിരിച്ചു പിടിക്കാവുന്നതാണ്. സാക്ഷികൾ ഇല്ലാതിരിക്കുന്ന പക്ഷം ഭാര്യയും രണ്ടാം ഭർത്താവും തന്റെ വാദം അംഗീകരിക്കുകയാണെങ്കിലും അവളെ തിരിച്ചെടുക്കേണ്ടതാണ്.[1] ഈ രണ്ട് രൂപത്തിലും അവളുടെ പുതിയ വിവാഹം അസാധുവാണെന്ന് സാക്ഷികൾ മുഖേനയോ അവരുടെ അംഗീകാരം മൂലമോ തെളിഞ്ഞിരിക്കുന്നുവെന്നതാണ് കാരണം. പ്രസ്തുത വിവാഹത്തിൽ രണ്ടാം ഭർത്താവ് സംഭോഗം ചെയ്തിട്ടുണ്ടെങ്കിൽ അവൾക്ക് നാട്ടിലെ സാധാരണ മഹ്ർ നൽകേണ്ടതാണ്.

തിരിച്ചെടുത്തുവെന്ന ഒന്നാം ഭർത്താവിന്റെ വാദം രണ്ടാം ഭർത്താവ് നിഷേധിക്കുകയാണെങ്കിൽ അവൻ സത്യം ചെയ്യുന്നപക്ഷം തന്റെ നിഷേധം അംഗീകരിക്കപ്പെടും. കാരണം, നികാഹ് സാധുവാണ്. മടക്കിയെടുക്കാതിരിക്കലാണ് പൂർവ്വ രൂപവും.

തിരിച്ചെടുത്തുവെന്ന് ഭാര്യ അംഗീകരിക്കുകയും രണ്ടാം ഭർത്താവ് നിഷേധിക്കുകയും ചെയ്താൽ ഒന്നാം ഭർത്താവിന് അവളെ ഭാര്യയായി സ്വീകരിക്കാൻ പാടില്ല. രണ്ടാം ഭർത്താവിൽ നിന്ന് പൂർണമായി വേർപിരിയുന്നത് വരെ അവന് അവളിൽ അവകാശമുണ്ടെന്നതാണ് കാരണം. അഥവാ അവന്റെ സംരക്ഷണത്തിലായിരിക്കെ ഒന്നാം ഭർത്താവ് തിരിച്ചെടുത്തുവെന്നുള്ള അവളുടെ വാദം സ്വീകാര്യമല്ല. രണ്ടാം ഭർത്താവുമായുള്ള ബന്ധം വേർപ്പെട്ടാൽ പുതിയ നികാഹില്ലാതെ തന്നെ ഒന്നാം ഭർത്താവിന് അവളെ സ്വീകരിക്കാം.[2] രണ്ടാം ഭർത്താവിൽ നിന്ന് വേർപിരിയും മുമ്പ് ഇവൾ ഒന്നാം ഭർത്താവിന്

1. *അവളെ രണ്ടാം ഭർത്താവ് സംയോഗം ചെയ്താൽ പോലും - തുഹ്ഫ.*
2. *അവൾ ശുബ്ഹത്തിന്റെ ഇദ്ദ വീട്ടിയ ശേഷം - ഇആനത്ത്.*

قبل بينونتها مهر المثل للحيلولة الصادرة منها بينه وبين حقه بالنكاح الثاني حتى لو زال أخذت المهر لارتفاع الحيلولة، ولو تزوجت امرأة كانت في حبالة زوج بأن ثبت ذلك ولو بإقرارها به قبل نكاح الثاني فادعى عليها الأول بقاء نكاحه وأنه لم يطلقها وهي تدعي أنه طلقها وانقضت عدتها منه قبل أن تنكح الثاني ولا بينة بالطلاق فحلف أنه لم يطلقها أخذها من الثاني لأنها أقرت له بالزوجية، وهو إقرار صحيح إذ لم يتفقا على الطلاق.

**(وتنقطع عدة)** بغير حمل **(بمخالطة)** مفارق لمفارقة **(رجعية)** فيها لا بائن ولو بخلع كمخالطة الزوج زوجته بأن كان يختلي بها ويتمكن عليها ولو في الزمن اليسير سواء أحصل وطء أم لا، فلا تنقضي العدة، لكن إذا زالت المعاشرة بأن نوى أنه لا يعود إليها كملت على ما مضى وذلك لشبهة الفراش كما لو نكحها جاهلا في العدة فلا يحسب زمن استفراشه عنها بل تنقطع من حين الخلوة ولا يبطل بها ما مضى فتبني عليه إذا زالت، ولا تحسب

സാധാരണ മഹ്ർ നൽകണം. രണ്ടാം നികാഹ് മുഖേന ഇവൾ ഇവന്റെ അവകാശങ്ങൾക്ക് പ്രതിബന്ധം സൃഷ്ടിച്ചതാണു കാരണം. തടസ്സം നീങ്ങിയാൽ അത് തിരിച്ചുവാങ്ങാവുന്നതുമാണ്.

ഭർതൃമതിയായിരുന്നുവെന്ന് സ്ഥിരപ്പെട്ടവൾ മറ്റൊരു വിവാഹം ചെയ്തു. സ്ഥിരപ്പെട്ടത് രണ്ടാം വിവാഹത്തിനു മുമ്പ് അവൾ തന്നെ അംഗീകരിച്ചതു കൊണ്ടാവാം. തന്റെ നികാഹ് ശേഷിക്കുന്നുവെന്നോ താൻ ത്വലാഖ് ചൊല്ലിയിട്ടില്ലെന്നോ ഇവൾക്കെതിരായി ഒന്നാം ഭർത്താവ് വാദിച്ചു. ത്വലാഖ് ചൊല്ലിയിട്ടുണ്ടെന്നും രണ്ടാം നികാഹിന്റെ മുമ്പ് ഇദ്ദയും കഴിഞ്ഞിട്ടുണ്ടെന്നും അവളും വാദിച്ചു. ത്വലാഖിനു സാക്ഷികളില്ലതാനും. എങ്കിൽ താൻ ത്വലാഖ് ചൊല്ലിയിട്ടില്ലെന്ന് ഭർത്താവ് സത്യം ചെയ്താൽ രണ്ടാമനിൽ നിന്ന് ഇവളെ മോചിപ്പിച്ച് ഒന്നാമനു നൽകണം. കാരണം അവന്റെ ഭാര്യയായിരുന്നുവെന്ന് അവൾ തന്നെ അംഗീകരിക്കുന്നുണ്ട്.[1] അത് സാധുവായ അംഗീകാരമാണ്. എന്തെന്നാൽ ത്വലാഖിന്റെ കാര്യത്തിൽ ഇരുവരും യോജിക്കുന്നില്ലല്ലോ.

മടക്കിയെടുക്കാവുന്ന ത്വലാഖിന്റെ ഇദ്ദയിലിരിക്കുന്നവളുമായി ദമ്പതികളെന്നപോലെ സഹവാസമുണ്ടായാൽ ഇദ്ദ മുറിയും. എന്നാൽ ഗർഭം അടിസ്ഥാനമായ ഇദ്ദ പ്രസ്തുത ഇടപഴകൽ മൂലം മുറിയുന്നതല്ല.[2] ഖുൽഅ് കൊണ്ടോ മറ്റോ ബന്ധം വേർപ്പെട്ടവളുമായുള്ള ഇടപഴകൽ കൊണ്ടും ഇദ്ദ മുറിയുന്നതല്ല. സംഭോഗമുണ്ടായാലും ഇല്ലെങ്കിലും സുഖാസ്വാദനത്തിന് സാധിക്കുന്ന നിലയിൽ കുറഞ്ഞ സമയമെങ്കിലും അവളുമായി തനിച്ചാവൽ ഇടപഴകലിന് ഉദാഹരണമാണ്. ഇടപഴകൽ കാരണം അവളുടെ ഇദ്ദയുടെ കാലപരിധി കഴിയുകയില്ല. പ്രത്യുത സമ്പർക്കം തുടർന്നുണ്ടാവുകയില്ലെന്ന് ഭർത്താവ് തീരുമാനിക്കുന്നത് മുതൽ ശേഷിക്കുന്ന ഇദ്ദ സമയം അവൾ പൂർത്തീകരിക്കേണ്ടതാണ്.[3] ശയ്യാപരമായ അവ്യക്തത പരിഗണിച്ചാണ് ഇദ്ദ കഴിയില്ലെന്ന് പറഞ്ഞത്.

ഇദ്ദയിലാണെന്നറിയാതെ വിവാഹിതയാവുന്ന സ്ത്രീ അവനുമായി വിരിപ്പു പങ്കിടുന്ന സമയവും ഇദ്ദയായി ഗണിക്കപ്പെടുകയില്ല. മാത്രമല്ല, അവർ സമ്പർക്കമുണ്ടായ സമയം മുതൽ ഇദ്ദ മുറിയുന്നതാണ്. എന്നാൽ കഴിഞ്ഞുപോയ ഇദ്ദാ സമയം അസാധുവാകില്ല. സമ്പർക്കം ഒഴിവായാൽ മുമ്പത്തേതുൾപ്പടെ തികച്ചാൽ മതിയാകും. തനിച്ചിരിക്കുന്നതിന്റെ ഇടയിൽ വരുന്ന സമയങ്ങളും ഇദ്ദയായി ഗണിക്കുന്നതല്ല.

(യഥാർത്ഥത്തിൽ) ഇദ്ദ അവസാനിച്ചിട്ടില്ലെങ്കിലും ഈ സ്ത്രീയുടെ മാസാടിസ്ഥാനത്തിലുള്ളതോ ശുദ്ധി അടിസ്ഥാനത്തിലുള്ളതോ ആയ ഇദ്ദ അവസാനിക്കുന്ന സമയം കഴിഞ്ഞാൽ അവളെ തിരിച്ചെടുക്കാൻ പാടില്ലെന്നാണ് പ്രബലാഭിപ്രായം. എങ്കിലും ഇദ്ദകഴിയുന്നത് വരെ ചൊല്ലിയ ത്വലാഖ് അവൾക്ക്

1. അവൻ ത്വലാഖ് ചൊല്ലിയെന്നാണല്ലോ അവളുടെ വാദം. - ശൈഖുനാ.
2. ഇവിടെ പ്രസവം കൊണ്ടേ ഇദ്ദ കഴിയുകയുള്ളൂ. - ഇആനത്ത്.
3. സഹവാസത്തിന്റെ മുമ്പുണ്ടായിരുന്നതിന്റെ ബാക്കി മതി. ആദ്യം മുതൽ തുടങ്ങേണ്ടതില്ല.

الأوقات المتخللة بين الخلوات (و) لكن (لا رجعة) له عليها (بعدها) أي بعد العدة بالاقراء أو الأشهر على المعتمد وإن لم تنقض عدتها لكن يلحقها الطلاق إلى انقضائها، والذي رجحه البلقيني أنه لا مؤنة لها بعدها وجزم به غيره فقال: لا توارث بينهما ولا يحد بوطئها.

تتمة: لو اجتمع عدتا شخص على امرأة بأن وطىء مطلقته الرجعية مطلقا أو البائن بشبهة تكفي عدة أخيرة منهما فتعتد هي من فراغ الوطء وتندرج فيها بقية الأولى، فإن كرر الوطء استأنفت أيضا لكن لا رجعة حيث لم يبق من الأولى بقية.

## (فرع): في حكم الاستبراء

وهو شرعا تربص بمن فيها رق عند وجود سبب مما يأتي للعلم ببراءة رحمها أو للتعبد.

(يجب استبراء) لحل تمتع أو تزويج (بملك أمة) ولو معتدة بشراء أو إرث أو وصية أو هبة مع قبض أو سبي بشرطه من القسمة أو اختيار تملك (وإن تيقن براءة رحم) كصغيرة وبكر وسواء

ബാധകമാവുന്നതാണ്. പക്ഷേ, മാസങ്ങളോ ശുദ്ധികളോ ആസ്പദമാക്കിയുള്ള ഇദ്ദ കഴിയുന്ന പരിധിക്ക് ശേഷം ചെലവ് നിർബന്ധമില്ലെന്ന് ഇമാം ബുൽഖൈനി(റ) പ്രബലമാക്കുകയും മറ്റുള്ളവർ ഉറപ്പിച്ചു പറയുകയും ചെയ്തിരിക്കുന്നു. പ്രസ്തുത ഘട്ടത്തിൽ അവർക്ക് പരസ്പരം അനന്തരാവകാശമില്ലെന്നും അവരുടെ സംഭോഗത്തിന് വ്യഭിചാര ശിക്ഷ നൽകാൻ പാടില്ലെന്നും അവർ തുടർന്ന് പ്രസ്താവിച്ചിരിക്കുന്നു.

## രണ്ട് വിധം ഇദ്ദയുള്ള സ്ത്രീ

ഒരു വ്യക്തിയുമായി ബന്ധപ്പെട്ട രണ്ട് ഇദ്ദകൾ ഒരു സ്ത്രീയിൽ വന്നാൽ അവസാനത്തെത് ആചരിച്ചാൽ മതി. ശുബ്ഹത് മുഖേനയോ അല്ലാതെയോ മടക്കിയെടുക്കാവുന്ന സ്ത്രീയെ സംഭോഗം ചെയ്യുക, പാടെ ബന്ധം വേർപ്പെട്ടതായ സ്ത്രീയെ ശുബ്ഹതോടെ സംഭോഗം ചെയ്യുക തുടങ്ങിയ സന്ദർഭങ്ങൾ ഇതിനുദാഹരണമാണ്. മുകളിൽ സൂചിപ്പിച്ച സംഭോഗത്തിൽ നിന്ന് വിരമിക്കുന്നത് മുതലാണ് ഇദ്ദ ആരംഭിക്കുന്നത്.ഒന്നാം ഇദ്ദയിലെ ശേഷിക്കുന്ന നാളുകൾ രണ്ടാം ഇദ്ദയിൽ കടന്ന് വരുന്നതാണ്. സംഭോഗം ആവർത്തിച്ചാൽ ഇദ്ദയും ആവർത്തിക്കണം. പക്ഷെ ഒന്നാം ഇദ്ദയുടെ നാളുകൾ ശേഷിക്കുകയാണെങ്കിൽ മാത്രമെ ഭാര്യയെ തിരിച്ചെടുക്കാനാവുകയുള്ളൂ.

## ഇസ്തിബ്റാഅ്

ഗർഭാശയം ഗർഭധാരണത്തിൽ നിന്ന് ഒഴിവാണെന്ന് അറിയാൻ വേണ്ടിയോ തഅബ്ബുദിയ്യായോ (മത ശാസന) ശേഷം പറയുന്ന കാരണങ്ങളുണ്ടാകുമ്പോൾ അടിമസ്ത്രീ പ്രതീക്ഷിക്കുന്ന കാലപരിധിയാണ് മതദൃഷ്ട്യാ ഇസ്തിബ്റാഅ്. വില കൊടുത്തുവാങ്ങുക, അനന്തരാവകാശം, വസിയ്യത്ത്, കൈമാറ്റ സഹിതമുള്ള ദാനം, യുദ്ധ തടവിലൂടെ വ്യവസ്ഥാനുസൃതം ലഭിക്കുക, ഓഹരി ചെയ്യലാണ് വ്യവസ്ഥ -ഉടമയാക്കുന്ന നിലക്ക് ഗനീമത്ത് അവകാശികൾ തെരഞ്ഞെടുക്കലാണെന്നും പ്രബലമല്ലാത്ത അഭിപ്രായമുണ്ട് -തുടങ്ങിയവയിലൂടെ ഒരു അടിമസ്ത്രീയെ ഒരാൾ ഉടമപ്പെടുത്തിയാൽ അവന് അവളുമായി ആസ്വാദനം അനുവദനീയമാകാൻ ഇസ്തിബ്റാഅ് നിർബന്ധമാണ്. അവൾ ഇദ്ദയിലാണെങ്കിലും.

ഗർഭാശയം പരിശുദ്ധമാണെന്ന് നിശ്ചയമാണെങ്കിൽ പോലും ഇസ്തിബ്റാഅ് നിർബന്ധമാണ്. അതിനാൽ അടിമയായ ചെറിയ പെൺകുട്ടി, കന്യക, കുട്ടിയുടെയോ സ്ത്രീയുടെയോ അധീനതയിലുള്ള അടിമസ്ത്രീ, വിൽപനക്ക് മുമ്പ് ഇസ്തിബ്റാഅ് ചെയ്ത വിൽപനക്കാരിൽ നിന്നും കൈപറ്റിയ അടിമസ്ത്രീ തുടങ്ങിയവരെല്ലാം തുടർന്നുള്ള സുഖാസ്വാദനം അനുവദനീയമാവാൻ ഇസ്തിബ്റാഅ് ചെയ്യേണ്ടതാണ്. സംയോഗത്തിന് വിധേയയായ യജമാനനിൽ നിന്ന് ഗർഭം ധരിച്ച് പ്രസവിച്ചവളോ അല്ലാത്തവളോ ആയ -അടിമസ്ത്രീയെ യജമാനൻ അടിമത്വത്തിൽ നിന്ന് മോചിപ്പിച്ചതിലൂടെ അല്ലെങ്കിൽ യജമാനന്റെ മരണം കാരണം അവനിൽ നിന്ന് ഗർഭം ധരിച്ച് പ്രസവിച്ചവൾ മോചിതയാകുന്നതിലൂടെ ഉടമാവകാശം ഇല്ലാതെയാകുമ്പോൾ അവൾ വിവാഹിതയാവൽ അനുവദനീയമാകണമെങ്കിൽ ഇസ്തിബ്റാഅ് നിർബന്ധമാണ്. എന്നാൽ ഉടമാവകാശം നീങ്ങിയ യജമാനനിൽ നിന്ന് ഗർഭം ധരിച്ചതല്ലാത്ത

أملكها من صبي أو امرأة أم من بائع استبرأها قبل البيع فيجب الاستبراء فيما ذكر بالنسبة لحل التمتع **(وبزوال فراش)** له **(عن أمة موطوءة)** غير مستولدة **(أو مستولدة بعتقها)** أي بإعتاق السيد كل واحدة منهما أو موته لا إن استبرأ قبل اعتاق غير مستولدة، ممن زال عنها الفراش فلا يجب بل تتزوج حالا إذ لا تشبه هذه منكوحة بخلاف المستولدة **(و)** يحرم بل **(لا يصح تزويج موطوءته)** أي المالك **(قبل)** مضي **(استبراء)** حذرا من اختلاط الماءين، أما غير موطوءته فإن كانت غير موطوءة لأحد فله تزويجها مطلقا أو موطوءة غيره فله تزويجها ممن الماء منه وكذا من غيره إن كان الماء غير محترم أو مضت مدة الاستبراء منه، ولو اعتق موطوءته فلــه نكاحها بلا استبراء **(وهو)** أي الاستبراء **(لذات أقراء حـــيضة)** كاملة فلا تكفي بقيتها الموجودة حالة وجوب الاستبراء، ولو وطئها في الحيض فحبلت منه فإن كان قبل مضي أقل الحيض انقطع الاستبراء وبقي التحريم الى الوضع كمالو حبلت من وطئه وهي طاهرة وان حبلت بعد مضي اقله كفى فى الاستبراء لمضي حيض كامل

സ്ത്രീയെ മോചിപ്പിക്കുന്നതിന് മുമ്പ് ഇസ്തിബ്റാഅ് ചെയ്താൽ പിന്നീട് ഇസ്തിബ്റാഅ് ആവശ്യമില്ല. പ്രത്യുത ഉടനെ വിവാഹം കഴിക്കാവുന്നതാണ്. കാരണം, യജമാനൻ ഇസ്തിബ്റാഅ് ചെയ്തതിന് ശേഷം മോചിപ്പിച്ച സ്ത്രീ വിവാഹിതയായ സ്ത്രീയോട് സാദൃശ്യമാവുന്നില്ല. പക്ഷെ, യജമാനനിൽ നിന്ന് ഗർഭം ധരിച്ച സ്ത്രീ സ്വതന്ത്രയായ വിവാഹിതയോട് സാദൃശ്യമാവുന്നു.(1)

യജമാനൻ സംഭോഗം ചെയ്ത അടിമസ്ത്രീയെ ഇസ്തിബ്റാഇന് മുമ്പ് വിവാഹം കഴിച്ചു കൊടുക്കൽ നിഷിദ്ധമാണ്. അത് സാധുവാകുന്നതുമല്ല. കാരണം, അതിൽ അന്യമായ ഇരു ബീജങ്ങൾ കൂടിക്കലരുന്നുണ്ട്. യജമാനനിൽ നിന്നും മറ്റൊരു പുരുഷനിൽ നിന്നും സംഭോഗ വിധേയമാവാത്ത അടിമയെ ഇസ്തിബ്റാഇന്റെ മുമ്പായി ആർക്കും വിവാഹം കഴിച്ചു കൊടുക്കാവുന്നതാണ്. അതുപോലെ, സംഭോഗം ചെയ്ത പരുഷന് തന്നെ ഇസ്തിബ്റാഇന് മുമ്പ് അവളെ വിവാഹം കഴിക്കാവുന്നതാണ്. അവിഹിത ബന്ധത്തിലേർപ്പെട്ട അടിമസ്ത്രീയുടെ വിവാഹം കഴിക്കുന്നതിന് ഇസ്തിബ്റാഅ് കഴിക്കേണ്ടതില്ല. കാരണം അത് പവിത്രത കൽപിക്കാത്ത ബീജമാണ്. യജമാനന്റെ സംഭോഗ ശേഷം ഇസ്തിബ്റാഇന്റെ കാലം കഴിഞ്ഞിട്ടുണ്ടെങ്കിൽ മറ്റൊരാൾക്ക് വിവാഹം കഴിച്ചുകൊടുക്കാവുന്നതാണ്. യജമാനൻ സംഭോഗം ചെയ്ത സ്ത്രീയെ മോചിപ്പിച്ചതിന് ശേഷം ഇസ്തിബ്റാഇല്ലാതെ അവന് നികാഹ് ചെയ്യാവുന്നതുമാണ്.

ആർത്തവമുണ്ടാകുന്ന സ്ത്രീയുടെ ഇസ്തിബ്റാഅ് പൂർണമായ ഒരു ആർത്തവമാകുന്നു. ഇസ്തിബ്റാഅ് നിർബന്ധമാകുന്ന അവസരത്തിലുള്ള ആർത്തവത്തിന്റെ ശേഷിപ്പ് പോരാ, ഇസ്തിബ്റാഇലുള്ള അടിമസ്ത്രീ ആർത്തവത്തിലായിരിക്കെ നടന്ന സംഭോഗത്തിൽ ഗർഭം ധരിച്ചു. പ്രസ്തുത ഗർഭധാരണം, ആർത്തവത്തിന്റെ ചുരുങ്ങിയ സമയത്തിന്(2) മുമ്പാണെങ്കിൽ ഇസ്തിബ്റാഅ് മുറിയുന്നതും പ്രസവം വരെ സംഭോഗം നിഷിദ്ധമാകുന്നതുമാണ്. ശുദ്ധി സമയം നടന്ന സംഭോഗത്തിൽ ഗർഭം ധരിച്ചാലും ഈ വിധിയാണ് ബാധകമാവുക. എന്നാൽ ആർത്തവത്തിന്റെ ചുരുങ്ങിയ സമയത്തിനു ശേഷം ഗർഭം ധരിച്ച സ്ത്രീയുടെ ഇസ്തിബ്റാഅ് അത്രയുംമതിയാകും. ഗർഭധാരണത്തിന്മുമ്പ് പരിപൂർണമായ ആർത്തവം കഴിഞ്ഞിരിക്കുന്നു എന്നതാണ് കാരണം.

മാസാടിസ്ഥാനത്തിൽ ഇദ്ദയിരിക്കുന്ന ചെറിയ പെൺകുട്ടി, ആർത്തവത്തിൽ പ്രതീക്ഷയറ്റ സ്ത്രീ എന്നിവർക്ക് ഇസ്തിബ്റാഅ് ഒരു മാസമാണ്. പ്രസവം ഇദ്ദയായി ഗണിക്കാത്ത ഗർഭിണിയുടെ ഇസ്തിബ്റാഅ് പ്രസവമാണ്. വ്യഭിചാരത്തിലൂടെ ഗർഭം ധരിച്ചവൾ, ഗർഭിണിയായിരിക്കെ യുദ്ധത്തടവുകാരിയായി പിടിക്കപ്പെട്ടവൾ, യജമാനനിൽ നിന്ന് ഗർഭം ധരിച്ചതിന് ശേഷം മോചനം നേടി ഉടമസ്ഥത നീങ്ങിയവൾ എന്നിവർ പ്രസവം ഇദ്ദയാകാത്തവരാണ്. ഈ ഗർഭിണി മുമ്പ് ഉടമയിൽ നിന്ന് സന്താനമുണ്ടായ

1. *അതിനാലാണ് ഒന്നാമത്തവൾക്ക് ഇസ്തിബ്റാഅ് നിർബന്ധമായതും രണ്ടാമത്തവൾക്ക് നിർബന്ധമാകാത്തതും.*
2. *ഒരു രാപകൽ*

لها قبل الحمل (ولذات أشهر) من صغيرة و آئسة (شهر ولحامل لا تعتد بالوضع) أي بوضع الحمل وهي التي حملها من الزنا أو المسبية الحامل أو التي هي حامل من السيد وزال عنها فراشه بعتق سواء الحامل المستولدة وغيرها (وضعه) اي الحمل.

فرع: لو اشترى نحو وثنية أو مرتدة فحاضت ثم بعد فراغ الحيض أو في أثنائه، ومثله الشهر في ذات الأشهر أسلمت لم يكف حيضها أو نحوه في الاستبراء لأنه لا يستعقب حل التمتع الذي هو القصد في الاستبراء.

(وتصدق) المملوكة بلا يمين (في قولها حضت) لأنه لا يعلم إلا منها (وحرم في غير مسبية تمتع) ولو بنحو نظر بشهوة ومس (قبل) تمام (استبراء) لأدائه إلى الوطء المحرم، ولاحتمال أنها حامل بحر. فلا يصح نحو بيعها، نعم تحل له الخلوة بها. أما في المسبية فيحرم الوطء لا الاستمتاع بغيره من تقبيل ومس لأنه ﷺ لم يحرم منها غيره مع غلبة امتداد الأعين والأيدي إلى مس الإماء سيما الحسان، ولأن ابن عمر رضي الله عنه قبل أمة وقعت في سهمه من

വളായാലും അല്ലെങ്കിലും സമമാണ്.

## അടിമസ്ത്രീ മുസ്ലിമായാൽ

വിലക്ക് വാങ്ങിയ വിഗ്രഹാരാധകക്കോ മതപരിത്യാഗിക്കോ ആർത്തവം തുടങ്ങുകയും ആർത്തവം നിലച്ചതിന് ശേഷമോ ഇടയിലോ അവൾ മുസ്ലിമാവുകയും ചെയ്താൽ അവളുടെ ഈ ആർത്തവം ഇസ്തിബ്റാആകാൻ പര്യാപ്തമല്ല. മാസാടിസ്ഥാനമാക്കി ഇസ്തിബ്റാഅ് അനുഷ്ഠിക്കുന്ന വിഗ്രഹാരാധകയോ മതപരിത്യാഗിയോ മാസത്തിനിടയിലോ ശേഷമോ മുസ്ലിമായാലും പ്രസ്തുത മാസം കഴിയുന്നതോടെ അവളുടെ ഇസ്തിബ്റാഅ് കഴിയുകയില്ല. കാരണം, ഇസ്തിബ്റാഇന്റെ ഉദ്ദേശ്യമായ സുഖാസ്വാദനം അതുമൂലം അനുവദനീയമാകുന്നില്ല.

'എനിക്ക് ആർത്തവമുണ്ടായി' എന്ന അടിമപ്പെണ്ണിന്റെ വാദം അവൾ സത്യം ചെയ്യാതെ തന്നെ സ്വീകാര്യമാണ്. അവളുടെ ആർത്തവ രക്ത സംബന്ധമായി വിവരം അവളിൽ നിന്നല്ലാതെ അറിയാൻ സാധിക്കുകയില്ല. ഇസ്തിബ്റാഅ് പൂർണ്ണമാകുന്നതിന് മുമ്പ് യുദ്ധത്തടവുകാരിയല്ലാത്ത അടിമസ്ത്രീയുമായി സർവ്വ സുഖാസ്വാദനവും നിഷിദ്ധമാണ്. വികാരത്തോടെ നോക്കുക, സ്പർശിക്കുക പോലും അനുവദനീയമല്ല. അത് നിഷിദ്ധമായ ലൈംഗിക വൃത്തിയിലേക്കുള്ള മാധ്യമമാകുമെന്നതാണ് കാരണം. കൂടാതെ സ്വതന്ത്രനിൽ നിന്ന് അവൾ ഗർഭം ധരിച്ചവളാകാൻ സാധ്യതയുള്ളതിനാലുമാണിത്. സ്വതന്ത്രനിൽ നിന്ന് ഗർഭിണിയായ സ്ത്രീയെ വിൽക്കാനും മറ്റും പാടുള്ളതല്ല. എങ്കിലും അവളുമായി തനിച്ചിരിക്കൽ അനുവദനീയമാണ്.

യുദ്ധതടവുകാരിയെ ഇസ്തിബ്റാഅ് പൂർത്തിയാകുന്നതിന് മുമ്പ് സംയോഗം ചെയ്യൽ നിഷിദ്ധമാണ്. ചുംബനം, സ്പർശം മുതലായ ഇതര സുഖാസ്വാദനങ്ങൾ ആവാം. അടിമസ്ത്രീകളെ വിശിഷ്യാ സുന്ദരികളെ നോക്കുന്നതിനും തൊടുന്നതിനും കണ്ണുകളും കൈകളും അമിത താൽപര്യം കാണിക്കുമെന്നിരിക്കെ സംയോഗമല്ലാതൊന്നും അവരിൽ നബി(സ) വിലക്കിയിട്ടില്ല. ഊത്വാസ് യുദ്ധത്തെ തുടർന്ന് തനിക്കു ലഭിച്ച വിഹിതത്തിലെ ഒരടിമ സ്ത്രീയെ ഇബ്നു ഉമർ(റ) ചുംബിച്ചിട്ടുമുണ്ട്.

ഗർഭധാരണത്തിന് സാധ്യതയില്ലാത്ത ചെറിയ പെൺകുട്ടി, ആർത്തവമുണ്ടാവുന്നതിൽ നിന്നും നിരാശയായവൾ, വ്യഭിചാരത്തിൽ ഗർഭം ധരിച്ചവൾ തുടങ്ങി ഗർഭധാരണം സാധ്യതയില്ലാത്ത എല്ലാ അടിമകളെയും ഇസ്തിബ്റാഅ് പൂർത്തിയാകുന്നതിന് മുമ്പ് തന്നെ സംഭോഗമല്ലാത്ത സർവ്വ സുഖാസ്വാദനങ്ങൾക്കും ഉപയോഗിക്കാമെന്ന് മാവർദിയും മറ്റും അഭിപ്രായപ്പെട്ടിട്ടുണ്ട്.

അടിമസ്ത്രീയുടെ സാധാരണ സംയോഗം കൊണ്ട് ബന്ധപ്പെട്ടാൽ മാത്രമേ അവൾ യജമാനന് ഉടമപ്പെട്ട ആസ്വാദന വിരിപ്പാവുകയുള്ളൂ. സാക്ഷികൾ മുഖേനയോ അവന്റെ അംഗീകാരം മൂലമോ പ്രസ്തുത കാര്യം വ്യക്തമാവുന്നതാണ്. യജമാനൻ അംഗീകരിച്ചില്ലെങ്കിൽ പോലും അവന്റെ സംഭോഗം മൂലമാവാൻ സാധ്യതയുള്ള(ആറുമാസക്കാലത്തിനിടയിൽ)കുട്ടിയുടെ പിതൃത്വം അവനിലേക്ക് ചേരുന്നതാണ്.

سبايا أوطاس، وألحق الماوردي وغيره بالمسبية في حل الاستمتاع بغير الوطء كل من لا يمكن حملها كصبية وآئسة وحامل من زنا.

فرع: لا تصير أمة فراشا لسيدها إلا منه في قبلها، ويعلم ذلك بإقراره به أو ببينة فإذا ولدت للإمكان من وطئه ولذا الحقه وإن لم يعترف به.

## فصل في النفقة.

من الإنفاق وهو الإخراج (يجب) المدّ الآتي وما عطف عليه (لزوجة) ولو أمة ومريضة (مكنت) من الاستمتاع بها ومن نقلها إلى حيث شاء عند أمن الطريق والمقصد ولو بركوب بحر غلبت فيه السلامة، فلا يجب بالعقد خلافا للقديم وإنما يجب بالتمكين يوما فيوما، ويصدق هو بيمينه في عدم التمكين وهي في عدم النشوز والإنفاق عليها، وإذا مكنت من يمكن التمتع بها ولو من بعض الوجوه وجبت مؤنها ولو كان الزوج طفلا لا يمكن جماعه إذ لا منع من جهتها، وإن عجزت عن وطء بسبب غير الصغر كرتق أو مرض أو جنون لا إن عجزت بالصغر بأن كانت طفلة لا تحتمل الوطء فلا نفقة لها، وإن سلمها

## ഭാര്യയുടെ ചെലവുകൾ

'വിതരണം'[1] എന്നർഥമുള്ള ഇൻഫാഖ് എന്ന പദത്തിൽ നിന്നാണ് നഫഖയുടെ ശബ്ദോൽപത്തി.[2] സുഖാസ്വാദനങ്ങൾക്കും ഭർത്താവുദ്ദേശിക്കുന്ന സ്ഥലത്തേക്ക് കൊണ്ടുപോകാനും വഴങ്ങുന്ന ഭാര്യക്ക് താഴെ പറയുന്ന ചെലവുകൾ നൽകൽ നിർബന്ധമാണ്. അവൾ രോഗിയോ അടിമയോ ആണെങ്കിലും നൽകണം. വഴിയും ലക്ഷ്യസ്ഥാനവും സുരക്ഷിതമാണെങ്കിൽ മാത്രമേ ഭാര്യ അവനോടൊപ്പം അവനുദ്ദേശിക്കുന്ന സ്ഥലത്തേക്ക് പോകേണ്ടതുള്ളൂ. കടൽയാത്രാ സുരക്ഷയെക്കുറിച്ച് ശുഭ പ്രതീക്ഷയുണ്ടെങ്കിൽ അതിനും തയ്യാറാവേണ്ടതുണ്ട്. (അല്ലാത്തപക്ഷം ചെലവ് നൽകൽ നിർബന്ധമില്ല).

അപ്പോൾ വിവാഹം കൊണ്ടു മാത്രം ചെലവ് നൽകൽ നിർബന്ധമില്ല. അതുകൊണ്ട് നിർബന്ധമാകുമെന്നാണ് ഇമാം ശാഫിഇ(റ)യുടെ ഖദീമായ അഭിപ്രായം. സുഖാസ്വാദനങ്ങൾക്ക് സൗകര്യം ചെയ്യുന്നതോടെ ദിനേന അന്നത്തേക്കു മാത്രമുള്ള ചെലവ് നൽകിയാൽ മതി.[3] അവൾ സൗകര്യം ചെയ്തു തരുന്നില്ലെന്ന് അവൻ സത്യം ചെയ്തു പറയുകയാണെങ്കിൽ അംഗീകരിക്കേണ്ടതാണ്. 'ഞാൻ പിണങ്ങിയിട്ടില്ലെന്നും എനിക്ക് ചെലവ് നൽകുന്നില്ലെ'ന്നും അവൾ സത്യം ചെയ്തു പറയുകയാണെങ്കിലും അംഗീകരിക്കണം. സുഖാസ്വാദനത്തിന് പാകതയെത്തിയ സ്ത്രീ ഭർത്താവിന് അപൂർണ്ണമായി മാത്രം സൗകര്യം ചെയ്താലും ചെലവ് നിർബന്ധമാണ്. അവൻ സംയോഗത്തിന് കഴിവില്ലാത്ത കുട്ടിയാണെങ്കിൽ പോലും. അവളുടെ ഭാഗത്തുനിന്ന് പ്രതിബന്ധമുണ്ടായിട്ടില്ല എന്നതാണ് കാരണം. യോനിയിൽ മാംസം തിങ്ങുക, രോഗം, ഭ്രാന്ത് തുടങ്ങിയ കാരണങ്ങളാൽ സംയോഗത്തിന് കഴിവില്ലെങ്കിൽ പോലും ചെലവ് ഒഴിവാകുന്നതല്ല. സംയോഗത്തിന് സാധിക്കാത്ത ചെറിയ പെൺകുട്ടിക്ക് -വലിയ്യ് ഭർത്താവിന് അവളെ ഏൽപിച്ചു കൊടുത്തതാണെങ്കിൽ പോലും- ചെലവ് നിർബന്ധമില്ല. ചെറിയ പ്രായമായതിനാൽ സംയോഗം അസാധ്യമായതാണ് കാരണം. ഭർത്താവിനോട് പിണക്കം കാണിച്ച ഭാര്യയെപ്പോലെ. എന്നാൽ സംയോഗത്തിന് പാകതയെത്തിയ ചെറിയ പെൺകുട്ടിക്ക് ചെലവ് നിർബന്ധമാണ്.

ഭർത്താവിന്റെ അംഗീകാരം കൊണ്ടും സാക്ഷികൾ മൊഴി നൽകൽ കൊണ്ടും ഭാര്യ സൗകര്യം ചെയ്തു കൊടുത്തത് സ്ഥിരപ്പെടും. ഭർത്താവിന്റെ അഭാവത്തിൽ അവൾ അനുസരണമുള്ളവളാണെന്നും വീട്ടിൽ അടങ്ങിയിരിക്കുന്നവളാണെന്നും സാക്ഷികൾ മൊഴി നൽകൽ കൊണ്ടും അവളുടെ അനുസരണയും ഇണക്കവും സ്ഥിരപ്പെടും. ഭർത്താവ് ദീർഘയാത്ര ഉദ്ദേശിക്കുന്നപക്ഷം അത്രയും

1. ഈ പദം ഗുണകരമായതിലല്ലാതെ ഉപയോഗിക്കുകയില്ല- തുഹ്ഫ.
2. മത ദൃഷ്ട്യാ ഭാര്യ വേലക്കാരി എന്നിവർക്ക് ഭർത്താവ് നൽകുന്ന നിശ്ചിത ഭക്ഷ്യവിഭവങ്ങൾക്കാണ് പറയുന്നത്. മാതാപിതാക്കൾ, സന്താനങ്ങൾ, ഭൃത്യർ, മൃഗങ്ങൾ എന്നിവർക്കും -ശർഖാവി.
3. തുടർന്ന് വരുന്ന രാത്രിയിലേതുൾപ്പെടെ - തുഹ്ഫ.

الولي إلى الزوج إذ لايمكن التمتع بها كالناشزة بخلاف من تحتمله ويثبت ذلك بإقراره وبشهادة البينة به أو بأنها في غيبته باذلة للطاعة ملازمة للمسكن ونحو ذلك ولها مطالبته بها إن أراد سفرا طويلا **(ولو رجعية)** وإن كانت حائلا أي يجب لها ما ذكر ما عدا آلة التنظف لبقاء جبسه لها وقد رته على التمتع بها بالرجعة ولا متناعه عنها لم يجب لها آلة التنظف ويسقط مؤنتها ما يسقط مؤنة الزوجة كالنشوز، وتصدق في قدر أقرائها بيمين إن كذبها وإلاّ فلايمين. ويجب ماذكر ايضا لمطلقة حامل بائن بالطلاق الثلاث أو الخلع أو الفسخ بغير مقارن وإن مات الزوج قبل الوضع ما لم تنشز، ولو أنفق بظنه فبان عدمه رجع عليها، أما إذا بانت الحامل بموته فلا نفقة، لها وكذا لا نفقة لزوجة تلبست بعدة شبهة بأن وطئت بشبهة وإن لم تحبل لانتفاء التمكين إذ يحال بينه وبينها إلى انقضاء العدة.

ثم الواجب لنحو زوجة ممن مر **(مدّ طعام)** من غالب قوت محل إقامتها لا إقامته، ويكفي دفعه من غير إيجاب وقبول كالدين في الذمة. قال شيخنا:

കാലത്തേക്ക് നൽകേണ്ട ചെലവ് വിഹിതം അവൾക്ക് ആവശ്യപ്പെടാവുന്നതാണ്.

തിരിച്ചെടുക്കാവുന്ന ത്വലാഖിന്റെ ഇദ്ദയിലുള്ള സ്ത്രീ -റജഇയ്യത്ത്- ഗർഭിണിയല്ലെങ്കിൽ പോലും ചെലവ് നൽകൽ നിർബന്ധമാണ്. അവളുമായുള്ള ബന്ധം ശേഷിക്കുന്നതിനാലും തിരിച്ചെടുത്താൽ അവളെ ഭര്യയായി ആസ്വദിക്കാമെന്നതിനാലും അവൾ ഭാര്യയുടെ സ്ഥാനത്താണ്. എന്നാൽ ശുചീകരണ സാമഗ്രികൾ അവൾക്ക് നൽകേണ്ടതില്ല. ഈ വേളയിൽ അവളുമായി സുഖഭോഗത്തിലേർപ്പെടാതെ അകന്നു നിൽക്കുന്നതാണ് കാരണം. ഭാര്യയുടെ ചെലവ് നഷ്ടപ്പെടുത്തി കളയുന്ന പിണക്കം പോലുള്ളവ തിരിച്ചെടുക്കാവുന്ന സ്ത്രീയുടെയും ചെലവ് നഷ്ടപ്പെടുത്തുന്നതാണ്. ഭർത്താവ് നിഷേധിക്കുന്നപക്ഷം തന്റെ ശുദ്ധിഘട്ടങ്ങളെ സംബന്ധിച്ച് തിരിച്ചെടുക്കാവുന്ന സ്ത്രീ സത്യം ചെയ്തു പറയുകയാണെങ്കിൽ അവളുടെ വാദമാണ് സ്വീകാര്യമാവുക. ഭർത്താവ് നിഷേധിക്കുന്നില്ലെങ്കിൽ സത്യം ചെയ്യേണ്ടതില്ല.

മുത്ത്വലാഖ്, ഖുൽഅ്, നികാഹിന് ശേഷമുണ്ടായ കാരണങ്ങളാൽ[1] നടന്ന ഫസ്ഖ് എന്നിവ മൂലം ബന്ധം വേർപ്പെട്ട ഗർഭിണിക്കും ചെലവ് നൽകൽ നിർബന്ധമാണ്. അവളുടെ പ്രസവത്തിന് മുമ്പ് ഭർത്താവ് മരിച്ചാൽ പോലും ചെലവ് ഒഴിവാകുന്നതല്ല. എന്നാൽ അവൾ അവനുമായി പിണങ്ങിയാൽ ചെലവ് നിർബന്ധമില്ല. ഗർഭിണിയാണെന്ന് ധരിച്ച് ചെലവ് നൽകിയ സ്ത്രീ ഗർഭിണിയല്ലെന്ന് പിന്നീട് സ്ഥിരപ്പെട്ടാൽ തന്റെ ചെലവ് വിഹിതം തിരിച്ചുവാങ്ങാവുന്നതാണ്.

ഭർത്താവിന്റെ മരണം മൂലം ബന്ധം വേർപ്പെട്ട ഗർഭിണിയായ സ്ത്രീക്ക് ചെലവ് നൽകേണ്ടതില്ല. ശുബ്ഹതിന്റെ സംഭോഗം[2] ചെയ്തതിനാൽ ദീക്ഷയാചരിക്കുന്ന സ്ത്രീക്കും ചെലവ് കൊടുക്കേണ്ടതില്ല. പ്രസ്തുത സംഭോഗത്തിൽ ഗർഭം ധരിച്ചില്ലെങ്കിൽ പോലും ചെലവ് കൊടുക്കേണ്ടതില്ല. ഇദ്ദ കഴിയുന്നത് വരെ അവർക്കിടയിൽ തടസ്സം സൃഷ്ടിക്കപ്പെട്ടതിനാൽ ഭർത്താവിന് സുഖാസ്വാദന സൗകര്യം ലഭിക്കുന്നില്ല എന്നതാണ് കാരണം.

## ചെലവിന്റെ വിഹിതം

ചെലവ് നൽകൽ നിർബന്ധമാണെന്ന് സൂചിപ്പിച്ച ഭാര്യ, തിരിച്ചെടുക്കാവുന്ന സ്ത്രീ എന്നിവർക്ക് ദരിദ്രനായ ഭർത്താവിന്ന് ഒരു മുദ്ദ്(800ഗ്രാം) ഭക്ഷണമാണ് പ്രതിദിനം നിർബന്ധമുള്ളത്. അവൾ താമസിക്കുന്ന നാട്ടിൽ സാധാരണ ഉപയോഗിക്കുന്ന ഭക്ഷണമായിരിക്കണം. ഭർത്താവുള്ള നാട്ടിലെ ഭക്ഷണം മതിയാവുകയില്ല. ചെലവ് നൽകുന്നതിന് ഈജാബും ഖബൂലും ആവശ്യമില്ല. ബാധ്യതയിലുള്ള കടം വീട്ടുന്നതിന് സമാനമാണ് ഇത്. ചെലവിനു നൽകുന്നുവെന്ന കരുതണമെന്ന് നിർബന്ധമില്ല.

1. നികാഹിന് മുമ്പുള്ള കാരണങ്ങളാൽ നടന്ന ഫസ്ഖാണെങ്കിൽ ചെലവ് നിർബന്ധമാവില്ല.
2. അസാധുമായ നികാഹിലോ ധാരണപ്പിശകിലോ ഉണ്ടായ സംഭോഗം.

ومنه يؤخذ أن الواجب هنا عدم الصارف لا قصد الأداء خلافا لابن المقري ومن تبعه **(على معسر)** ولو بقوله ما لم يتحقق له مال وهو من لا يملك ما يخرجه عن المسكنة **(ولو مكتسبا)** وإن قدر على كسب واسع **(و)** على **(رقيق)** ولو مكاتبا وإن كثر ماله **(ومدان على موسر)** وهو من لا يرجع بتكليفه مدين معسرا **(ومد ونصف على متوسط)** وهو من يرجع بذلك معسرا، وإنما تجب النفقة وقت طلوع فجر كل يوم فيوم **(إن لم تؤاكله)** على العادة برضاها وهي رشيدة، فلو أكلت معه دون الكفاية وجب لها تمام الكفاية على الأوجه، وتصدق هي في قدر ما أكلته ولو كلفها مؤاكلته من غير رضاها أو واكلته غير رشيدة بلا إذن ولي فلا تسقط نفقتها به وحينئذ هو متطوع فلا رجوع له بما أكلته خلافا للبلقيني ومن تبعه، ولو زعمت أنه متطوع وزعم أنه مؤد عن النفقة صدق بيمينه على الأوجه. وفي شرح المنهاج: لو أضافها رجل إكراما له سقطت نفقتها، ويكلف من أراد سفرا طويلا طلاقها أو

പക്ഷെ, അതുകൊണ്ട് മറ്റൊരു ഉദ്ദേശമില്ലാതിരിക്കൽ നിർബന്ധമാണ്.[1] എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. ചെലവ് നൽകുന്നുവെന്ന് പ്രത്യേകം കരുതണമെന്ന് ഇബ്നുൽ മുഖ്രിയും അനുഗാമികളും പറയുന്നു. ഞാൻ ദരിദ്രനാണെന്ന് ഭർത്താവ് പറഞ്ഞാൽ അംഗീകരിക്കേണ്ടതാണ്. എന്നാൽ അവന് സമ്പത്തുണ്ടെന്ന് ബോധ്യമായാൽ ദരിദ്രനാണെന്ന വാദം സ്വീകാര്യമല്ല. പാവപ്പെട്ടവരുടെ[2] ഗണത്തിൽ നിന്നും ഒഴിവാക്കാവുന്ന സമ്പത്ത് അധീനതയിലില്ലാത്തവനാണ് (നഫഖയുടെ അധ്യായത്തിൽ) ദരിദ്രൻ. ജോലിയുള്ളവനാണെങ്കിലും പര്യാപ്തമായ ജോലിക്ക് കഴിവുള്ളവനാണെങ്കിലും അവൻ ദരിദ്രനാണ്.

അടിമയും, ഒരു മുദ്ദ് ഭക്ഷണമാണ് ചെലവായി നൽകേണ്ടത്. മോചനപത്രമെഴുതിയ അടിമയാണെങ്കിലും അവന് ധാരാളം സമ്പത്തുണ്ടെങ്കിലും ഒരു മുദ്ദ് മാത്രം നൽകിയാൽ മതി. കഴിവുള്ളവൻ രണ്ട് മുദ്ദും ഇടത്തരക്കാരൻ ഒന്നര മുദ്ദുമാണ് നൽകേണ്ടത്. രണ്ട് മുദ്ദ് നൽകണമെന്ന് നിർബന്ധിച്ചാൽ ദരിദ്രനായിത്തീരാത്തവനാണ് കഴിവുള്ളവൻ എന്നതുകൊണ്ട് വിവക്ഷ. നിർബന്ധിച്ചാൽ ദരിദ്രനായിത്തീരുന്നവൻ ഇടത്തരക്കാരനും. ഓരോ ദിവസവും പ്രഭാതത്തോടെ ചെലവ് വിഹിതം നൽകേണ്ടതാണ്. പ്രായപൂർത്തിയായ ഭാര്യ ഭർത്താവിനൊപ്പം തൃപ്തിയോടെ പതിവനുസരിച്ച് ആവശ്യാനുസരണം ഭക്ഷിക്കുന്നുണ്ടെങ്കിൽ ഇത് നിർബന്ധമില്ല. ഭർത്താവിനൊപ്പമാകുമ്പോൾ വിഭവം പര്യാപ്തമാവുന്നില്ലെങ്കിൽ പൂർണമായി നൽകൽ ഭർത്താവിന് നിർബന്ധമാണ്. അതാണ് യുക്തമായ അഭിപ്രായം. അവൾ ഭക്ഷണം കഴിച്ച അളവിൽ രണ്ടുപേരും ഭിന്നാഭിപ്രായക്കാരാവുന്നപക്ഷം അവളുടെ വാദമാണ് സ്വീകാര്യമാവുക. അവളുടെ തൃപ്തിയില്ലാതെ അവന്റെ കൂടെ ഭക്ഷിക്കാൻ നിർബന്ധിക്കുകയോ വിവേകമില്ലാത്ത സ്ത്രീ രക്ഷാധികാരിയുടെ അനുമതിയില്ലാതെ കൂടെ ഭക്ഷിക്കുകയോ ചെയ്താൽ ചെലവ് വിഹിതം ബാധ്യതയിൽ നിന്നും ഒഴിവാകുകയില്ല. അത്തരം വേളയിൽ ഭർത്താവ് നൽകുന്ന ഭക്ഷണം ദാനമാണ്. അതുകൊണ്ട് അവളിൽ നിന്നോ രക്ഷാധികാരിയിൽ നിന്നോ അത് ഈടാക്കാവുന്നതല്ല. പ്രസ്തുത സാഹചര്യത്തിൽ ചെലവ് വിഹിതം ബാധ്യതയിൽ നിന്ന് ഒഴിവാകുമെന്നാണ് ബുൽഖൈനി(റ)യുടെയും അനുചരരുടെയും അഭിപ്രായം. ദാനമായ നിലക്കാണ് ഭർത്താവ് ചെലവ് നൽകിയതെന്ന് ഭാര്യയും നിർബന്ധമായ ചെലവ് വിഹിതമാണെന്ന് ഭർത്താവും വാദിക്കുകയാണെങ്കിൽ ഭർത്താവിനെ സത്യം ചെയ്യിച്ച് അവന്റെ വാദം അംഗീകരിക്കുകയാണ് ന്യായം. ഭർത്താവിനെ ബഹുമാനിച്ച് ഭാര്യയെ ആരെങ്കിലും സൽക്കരിക്കുകയാണെങ്കിൽ അവളുടെ ചെലവ് വിഹിതം പ്രത്യേകമായി നൽകേണ്ടതില്ലെന്ന് ശറഹുൽ മിൻഹാജിൽ പറഞ്ഞിട്ടുണ്ട്. ഭർത്താവ് ദീർഘയാത്ര ഉദ്ദേശിക്കുന്നപക്ഷം ഭാര്യയെ ത്വലാഖ് ചൊല്ലുവാനോ സ്ഥലത്തുള്ള സ്വത്തിൽ നിന്ന് അവളുടെ ചെലവ് നിർവ്വഹിക്കാൻ ഒരാളെ ഏൽപിക്കുവാനോ ന്യായാധിപൻ അവനെ നിർബന്ധിക്കേണ്ടതാണ്.

1. കടം വീട്ടുന്നു, സംഭാവന നൽകുന്നു എന്നതു പോലുള്ള ഉദ്ദേശ്യങ്ങളൊന്നും ഉണ്ടാവരുത്.
2. സകാതിന്റെ അധ്യായത്തിൽ പറഞ്ഞ മിസ്കീൻ.

توكيل من ينفق عليها من مال حاضر. ويجب ما ذكر **(بأدم)** أي مع أدم اعتيد وإن لم تأكله كسمن وزيت وتمر، ولو تنازعا فيه أو في اللحم الآتي قدره قاض باجتهاده مفاوتا في قدر ذلك بين الموسر وغيره، وتقدير الحاوي كالنص بأوقية زيت أو سمن تقريب، ويجب أيضا لحم اعتيد قدرا ووقتا بحسب يساره وإعساره وإن لم تأكله أيضا، فإن اعتيد مرة في الأسبوع فالأولى كونه يوم الجمعة أو مرتين فالجمعة والثلاثاء، والنص أيضا رطل لحم في الأسبوع على المعسر ورطلان على الموسر محمول على قلة اللحم في أيامه بمصر فيزاد بقدر الحاجة بحسب عادة المحل، والوجه أنه لا أدم يوم اللحم إن كفاها غداء وعشاء وإلاّ وجب **(و)** مع **(ملح)** وحطب **(وماء شرب)** لتوقف الحياة عليه **(و)** مع **(مؤنة)** كأجرة طحن وعجن وخبز وطبخ ما لم تكن من قوم اعتادوا ذلك بأنفسهم كما جزم به ابن الرفعة والأذرعي وجزم غيرهما بأنه لا فرق **(و)** مع **(آلة)** لطبخ وأكل وشرب كقصعة وكوز وجرة وقدر ومغرفة وإبريق

## മാംസവും നെയ്യും

ഭക്ഷണത്തോടൊപ്പം സാധാരണ നിലവിലുള്ള കൂട്ടുവഹകളും നിർബന്ധമാണ്. അവൾ അത്തരമൊന്നും ഉപയോഗിക്കാറില്ലെങ്കിലും നൽകേണ്ടതാണ്.[1]

നെയ്യ്, ഒലീവെണ്ണ, കാരക്ക മുതലായവ കൂട്ടുവഹകൾക്ക് ഉദാഹരണമാണ്. താഴെ പറയുന്ന മാംസത്തിലോ ഭക്ഷണ കൂട്ടുസാധനങ്ങളിലോ (തോതിൽ) ദമ്പതികൾ ഭിന്നാഭിപ്രായക്കാരായാൽ ന്യായാധിപൻ യുക്തമായത് നിശ്ചയിക്കണം. ധനികനും ദരിദ്രനും വ്യത്യസ്തമായ അനുപാതമനുസരിച്ചായിരിക്കണം പ്രസ്തുത വിധി. ഒലീവെണ്ണ, നെയ്യ് മുതലായവ ഒരു ഊഖിയ[2] വേണമെന്ന് ഇമാം ശാഫിഈ(റ) യുടെ അഭിപ്രായംപോലെ ഹാവി എന്ന കിതാബിൽ കണക്കാക്കിയത് ഏകദേശ അളവാണ്. സാമ്പത്തിക നിലയനുസരിച്ചും നാട്ടുപതിവനുസരിച്ചും സാധാരണ നൽകാറുള്ള അളവിൽ അവർക്ക് മാംസവും നിർബന്ധമാണ്. മാംസം കഴിക്കുകയില്ലെങ്കിൽ പോലും അതവൾക്കവകാശപ്പെട്ടതാണ്. ആഴ്ചയിൽ ഒരു ദിവസം മാംസം പതിവായി ഉപയോഗിക്കുന്നവളാണെങ്കിൽ വെള്ളിയാഴ്ച[3]യും രണ്ട് ദിവസം പതിവുണ്ടെങ്കിൽ വെള്ളി, ചൊവ്വ എന്നീ ദിവസങ്ങളുമാണ് ഉത്തമം. ദരിദ്രൻ ആഴ്ചയിൽ ഒരു റാത്തൽ[4] മാംസവും ധനികൻ രണ്ട് റാത്തലും നൽകേണ്ടതാണ് എന്ന് ഇമാം ശാഫിഈ(റ) പറഞ്ഞത് അദ്ദേഹത്തിന്റെ കാലത്ത് മാംസം ഈജിപ്തിൽ വളരെ ദുർലഭമായതുകൊണ്ടാണ്. അതിനാൽ നാട്ടിലെ സമ്പ്രദായവും ആവശ്യകതയും അനുസരിച്ച് മാംസവിഹിതം വർദ്ധിപ്പിക്കേണ്ടതാണ്. മാംസം നൽകുന്ന ദിവസം പ്രഭാത പ്രദോഷ ഭക്ഷണങ്ങൾക്ക് അത് മതിയെങ്കിൽ മറ്റു കറികളൊന്നും നൽകേണ്ടതില്ല. പര്യാപ്തമല്ലെങ്കിൽ നൽകേണ്ടതാണ്.

## പാചകച്ചിലവും പാത്രങ്ങളും

ഉപ്പ്, വിറക് തുടങ്ങിയവ ചിലവിനത്തിൽ നൽകേണ്ടതാണ്. ജീവന്റെ നിലനിൽപ്പിന് വെള്ളം അനിവാര്യമായതിനാൽ കുടിവെള്ളവും നൽകേണ്ടതാണ്. ധാന്യം പൊടിക്കുക, മാവ് കുഴക്കുക, റൊട്ടി ചുടുക, പാകം ചെയ്യുക എന്നിവയ്ക്കുള്ള ചെലവും നൽകേണ്ടതാണ്. എന്നാൽ, ഇത്തരം ജോലികൾ സ്വയം ചെയ്തു ശീലിച്ച ഭാര്യയാണെങ്കിൽ അത്തരം ചെലവ് നൽകേണ്ടതില്ലെന്ന് ഇമാം ഇബ്നു രിഫ്അത്തും അദ്റഈ(റ)യും രേഖപ്പെടുത്തിയിരിക്കുന്നു. അത്തരം ജോലികൾ ചെയ്തു ശീലിച്ചവളാണെങ്കിലും അല്ലെങ്കിലും അതിനുള്ള ചെലവ് നൽകണമെന്ന് മറ്റു പണ്ഡിതന്മാരും രേഖപ്പെടുത്തിയിട്ടുണ്ട്. പ്ലെയ്റ്റ്, കപ്പ്, കുടം, കലം, കൈൽ, ജവന തുടങ്ങിയ പാകം ചെയ്യാനും തിന്നാനും കുടിക്കാനുമുള്ള ഉപ

1. അതവളുടെ അവകാശമാണ്. അവൾക്ക് വേണ്ടതു ചെയ്യാം.
2. 119 ഗ്രാം
3. വെള്ളയാഴ്ച വിശ്വാസികളുടെ പെരുന്നാൾ സുദിനമായത്കൊണ്ട് അന്നത്തെ വിഭവം സമൃദ്ധമാവാൻ ഉദ്ദേശിച്ചാണ്. - ഫത്ഹുൽ ജവാദ്.
4. 454 ഗ്രാം.

من خشب أو خزف أو حجر، ولا يجب من نحاس وصيني وإن كانت شريفة. (و) يجب لها على الزوج ولو معسرا أول كل ستة أشهر كسوة تكفيها طولا وضخامة، فالواجب (قميص) ما لم تكن ممن إعتدن الإزار والرداء فيجبان دونه على الأوجه (وإزار) اوسراويل (وخمار) أي مقنعة ولو لأمة (ومكعب) أي ما يلبس في رجلها ويعتبر في نوعه عرف بلدها، نعم قال الماوردي: ان كانت ممن يعتدن أن لا يلبسن في أرجلهن شيئا في البيوت لا يجب لأرجلهنّ شيء. ويجب ذلك لها (مع لحاف بشتاء) يعني وقت البرد ولو في غير الشتاء، ويزيد في الشتاء جبة محشوة أما في غير وقت البرد ولو في وقت الشتاء في البلاد الحارة فيجب لها رداء أو نحوه إن كانوا ممن يعتادون غطاء غير لباسهم أو ينامون عريانا كما هو السنة، فإن لم يعتادوا لنومهم غطاء لم يجب ذلك ولو اعتادوا ثوبا للنوم وجب كما جزم به بعضهم، ويختلف جودة الكسوة وضدها بيساره وضده، ويجب عليه توابع ذلك من نحو تكة سراويل وزر نحو قميص وخيطه وأجرة خياط، وعليه

കരണങ്ങൾ നൽകേണ്ടതാണ്. പ്രസ്തുത ഉപകരണങ്ങൾ മരം, ഓട്, കല്ല്, മുതലായവയാൽ നിർമ്മിതമായതായാലും മതി. വധു ഉന്നതകുല ജാതയാണെങ്കിൽ പോലും ചെമ്പ് പാത്രങ്ങൾ ചീനാ പാത്രങ്ങൾ എന്നിവ നൽകേണ്ടതില്ല.

## വസ്ത്രങ്ങൾ ഉടുപ്പുകൾ

ഓരോ ആറുമാസാരംഭത്തിലും ഭാര്യക്ക് പാകമൊത്ത താഴെ പറയുന്ന വസ്ത്രങ്ങളും -ദരിദ്രനാണെങ്കിൽ പോലും- ഭർത്താവിന് നിർബന്ധമാണ്. കുപ്പായം, അരയുടുപ്പ്, പൈജാമ, മക്കന, പാദരക്ഷ തുടങ്ങിയവ നൽകേണ്ടതാകുന്നു. മേൽതട്ടവും തുണിയും ധരിക്കാറുള്ള സ്ത്രീയാണെങ്കിൽ കുപ്പായത്തിന് പകരം അതാണ് നൽകേണ്ടത് എന്നാണ് ന്യായയുക്തമായ അഭിപ്രായം.[1] അടിമസ്ത്രീയാണെങ്കിൽ പോലും മക്കന നൽകേണ്ടതാണ്. നാട്ടിലെ സമ്പ്രദായമനുസരിച്ച് പാദരക്ഷയുടെ ഇനം പരിഗണിക്കണം. എന്നാൽ വീട്ടിലുള്ള അവസരത്തിൽ ഷൂ ധരിച്ച് പതിവില്ലാത്തവളാണെങ്കിൽ ഷൂ മുതലായവ നൽകേണ്ടതില്ലെന്ന് ഇമാം മാവർദി(റ) അഭിപ്രായപ്പെട്ടിരിക്കുന്നു.

മേൽപറഞ്ഞ വസ്ത്രങ്ങൾക്ക് പുറമെ തണുപ്പുള്ള സമയത്തുപയോഗിക്കുന്ന പുതപ്പ് നൽകൽ നിർബന്ധമാണ്. ശൈത്യകാലമല്ലെങ്കിൽ പോലും പുതപ്പ് നൽകേണ്ടതാണ്. ശൈത്യകാലമാണെങ്കിൽ പുതപ്പിന് പുറമെ പഞ്ഞി നിറച്ച ജുബ്ബയും നൽകേണ്ടതാണ്. ഉഷ്ണ രാജ്യങ്ങളിൽ തണുപ്പില്ലാത്ത വേളയിൽ ശൈത്യകാല സീസണിലാണെങ്കിൽ പോലും പുതപ്പിനു പകരം മേൽത്തട്ടമോ മറ്റോ നൽകേണ്ടതാണ്. തണുപ്പില്ലാത്ത സമയത്ത് സാധാ വസ്ത്രത്തിന് പുറമെ പുറങ്കുപ്പായവും കൂടി ഉപയോഗിക്കാറുള്ള സ്ത്രീയിലും വസ്ത്രം ധരിക്കാതെ പുറങ്കുപ്പായം മാത്രം ധരിച്ച് ഉറങ്ങാറുള്ള സ്ത്രീയിലുമാണ് ഉപരിസൂചിത നിയമം ബാധകമാവുക. പുറങ്കുപ്പായം -നൈറ്റി- മാത്രം ധരിച്ച് ഉറങ്ങുന്നതാണ് സുന്നത്ത്. ഉറങ്ങുമ്പോൾ പുറങ്കുപ്പായം ധരിച്ച് ശീലമില്ലാത്തവളാണെങ്കിൽ അത് നൽകേണ്ടതില്ല. ഉറങ്ങുന്ന സമയം പ്രത്യേക വസ്ത്രം ധരിച്ച് ശീലമുള്ളവളാണെങ്കിൽ അത്തരം വസ്ത്രം നൽകേണ്ടതാണെന്ന് തീരുമാനിച്ച് പറഞ്ഞവരുമുണ്ട്. ഭർത്താവിന്റെ സാമ്പത്തിക സ്ഥിതി അനുസരിച്ച് വസ്ത്രം മുന്തിയതും സാധാരണയുള്ളതും ആകാവുന്നതാണ്. വസ്ത്രങ്ങളുടെ അനുബന്ധമായ പൈജാമയുടെ ചരട്, കുപ്പായക്കുടുക്ക്, നൂൽ, തയ്യൽകൂലി തുടങ്ങിയവയും ചെലവ് വിഹിതമായി നൽകേണ്ടതാണ്. ഉറങ്ങാനുള്ള വിരിപ്പും തലയിണയും കട്ടിലിൽ ഉറങ്ങി ശീലിച്ചവളാണെങ്കിൽ കട്ടിലും കൊടുക്കൽ നിർബന്ധമാണ്.

## പുതിയ വസ്ത്രം

ഒരു വർഷം ഈട് നിൽക്കാത്ത വസ്ത്രമാണെങ്കിൽ, ആറ് മാസത്തിലൊരിക്കൽ പുതിയ വസ്ത്രം നൽകൽ നിർബന്ധമാണ്. അശ്രദ്ധ നിമിത്തമല്ലെങ്കിലും കാലപരിധിക്കുള്ളിൽ നശിച്ചാൽ പുതിയ ജോഡി

1. ഇവിടെയും ഖമീസ് നിർബന്ധമാണെന്നും അഭിപ്രായമുണ്ട്. – ശൈഖുന.

فراش لنومها ومخدة ولو اعتادوا على السرير وجب.

فرع: يجب تجديد الكسوة التي لا تدوم سنة بأن يعطاها كل ستة أشهر من كل سنة، ولو تلفت أثناء الفصل ولو بلا تقصير منها لم يجب تجديدها ويجب فيها كونها جديدة.

(و) لها **(عليه آلة تنظف)** لبدنها وثوبها وإن غاب عنها لاحتياجها إليه كالأدم فمنها سدر ونحوه **(كمشط)** وسواك وخلال (و) عليه **(دهن)** لرأسها وكذا لبدنها إن اعتيد من شيرج أو سمن فيجب الدهن كل أسبوع مرة فاكثر بحسب العادة وكذا دهن لسراجها، وليس لحامل بائن ومن زوجها غائب إلا ما يزيل الشعث والوسخ على المذهب، ويجب عليه الماء للغسل الواجب بسببه كغسل جماع ونفاس لا حيض واحتلام وغسل نجس ولا ماء وضوء إلا إذا نقضه بلمسه (لا) عليه **(طيب)** إلا لقطع ريح كريه ولا كحل **(ودواء)** لمرضها وأجرة طبيب ولها طعام أيام المرض وأدمها وكسوتها وآلة تنظفها وتصرفه للدواء وغيره.

تنبيه: يجب في جميع ما ذكر من الطعام والأدم

നൽകേണ്ടതില്ല.

## ശുചീകരണ സാമഗ്രികൾ

ശരീരവും വസ്ത്രവും ശുചിയാക്കുന്നതിനാവശ്യമായവ നിർബന്ധമാണ്. ഭർത്താവ് നാട്ടിലില്ലെങ്കിൽ പോലും അത് ബാധ്യതയാണ്. ഭക്ഷണത്തിന് കറി എന്നപോലെ ശുചീകരണത്തിന് അത് ആവശ്യമാണ്. അതിനാൽ താളി പോലുള്ളവ (സോപ്പ്), ചീർപ്പ്, ബ്രഷ്, പല്ലിൽ കുത്തി, തലയിൽ പുരട്ടാനുള്ള എണ്ണ തുടങ്ങിയവ നൽകേണ്ടതാണ്. ശരീരത്തിൽ എണ്ണ ഉപയോഗിക്കാറുണ്ടെങ്കിൽ അതും നിർബന്ധമാണ്. എള്ളെണ്ണ, നെയ്യ് തുടങ്ങിയ നാട്ടിൽ പതിവുള്ളവയാണ് നൽകേണ്ടത്. നാട്ടു പതിവനുസരിച്ച് ആഴ്ചയിൽ ഒന്നോ അതിലധികമോ തവണയായി അത് നൽകേണ്ടതുണ്ട്. വിളക്ക് കത്തിക്കാനുള്ള എണ്ണയും നിർബന്ധമാണ്. ബന്ധം വേർപ്പെട്ട ഗർഭിണിയായ സ്ത്രീക്കും ഭർത്താവ് നാട്ടിലില്ലാത്ത സ്ത്രീക്കും ജഡയും അഴുക്കും കളയാനുള്ള സാമഗ്രികൾ മാത്രം നൽകിയാൽ മതിയെന്നാണ് പ്രബലാഭിപ്രായം. തന്റെ കാരണത്താൽ നിർബന്ധമായ കുളിക്കുള്ള വെള്ളവും ഭർത്താവ് നൽകേണ്ടതാണ്. സംയോഗം, പ്രസവം എന്നിവക്കുള്ള കുളി അവന്റെ കാരണത്താൽ നിർബന്ധമായ കുളിയുടെ ഉദാഹരണമാണ്. ആർത്തവം, സ്വപ്ന സ്ഖലനം എന്നിവക്കുള്ള കുളികൾക്കും നജസ് കഴുകാനും വുളു എടുക്കാനും വെള്ളം ഭർത്താവ് നൽകൽ നിർബന്ധമില്ല. എന്നാൽ അവന്റെ സ്പർശം മൂലം മുറിഞ്ഞ വുളുവിന് വെള്ളം നൽകൽ നിർബന്ധമാണ്. സുഗന്ധവും സുറുമയും നൽകൽ നിർബന്ധമില്ല. ദുർഗന്ധമകറ്റുവാൻ സുഗന്ധം അനിവാര്യമാണെങ്കിൽ അത് നൽകേണ്ടതാകുന്നു.

## ഭാര്യയുടെ ചികിത്സ

രോഗത്തിന് മരുന്ന് നൽകലും ഡോക്ടറുടെ ഫീസും ഭർത്താവിന് നിർബന്ധമില്ല.[1] എന്നാൽ രോഗവേളയിലും അവൾക്ക് വേണ്ട ഭക്ഷണം, കൂട്ടുവഹകൾ, വസ്ത്രം, ശുചീകരണ വസ്തുക്കൾ മുതലായവ നൽകേണ്ടതാണ്. പ്രസ്തുത ചിലവ് തുകകൾ ചികിത്സക്കും മറ്റും അവൾക്ക് വിനിയോഗിക്കാവുന്നതാണ്.

## ചെലവ് വസ്തുക്കളുടെ ഉടമസ്ഥത

മുകളിൽ പറഞ്ഞ ഭക്ഷണം, കൂട്ടുസാധനങ്ങൾ അതിന്റെ ഉപകരണങ്ങൾ, വസ്ത്രം, വിരിപ്പ്, ശുചീ

1. കോടതിമുഖേന അതവനിൽ നിന്ന് ഈടാക്കാനാവില്ല എന്നാണ് വിവക്ഷ. അവളെ ചികിത്സിക്കാതെ കഷ്ടപ്പെടുത്തണമെന്നല്ല. പ്രത്യക്ഷത്തിൽ ഇല്ലാത്ത രോഗങ്ങളുടെ പേരിൽ ഭർത്താവിനെ ബുദ്ധിമുട്ടിക്കാനും ചൂഷണം ചെയ്യാനും നികാഹ് ദുർബലപ്പെടുത്താനും ശ്രമിക്കുന്നത് ഒഴിവാക്കാനാണിത്. ഭാര്യമാരോട് നല്ല വിധത്തിൽ ഇടപഴകണമെന്നാണ് വിശുദ്ധ ഖുർആൻ സൂറ: നിസാഉൽ അല്ലാഹുവിന്റെ കൽപ്പന خيركم خيركم لأهله (നിങ്ങളിൽ ഉത്തമന്മാർ ഭാര്യയോട് ഉത്തമ സ്വഭാവത്തിൽ കൂടി ജീവിക്കുന്നവനാണ്) എന്ന് ഇമാം തുർമുദി റിപ്പോർട്ട് ചെയ്ത ഹദീസിലൂടെ നബി(സ) പഠിപ്പിച്ചിട്ടുണ്ട്. ഭാര്യയുടെ ചികിത്സയും ഈ ഉത്തമ സ്വഭാവത്തിൽ പെട്ടതാണെന്ന് പറയേണ്ടതില്ലല്ലോ.

وآلة ذلك والكسوة والفرش وآلة التنظف أن يكون تمليكا بالدفع دون إيجاب وقبول، وتملكه هي بالقبض فلا يجوز أخذه منها إلا برضاها، أما المسكن فيكون إمتاعا حتى يسقط بمضي الزمان لأنه لمجرد الانتفاع كالخادم وما جعل تمليكا يصير دينا بمضي الزمان ويعتاض عنه ولا يسقط بموت أثناء الفصل.

(و) لها (عليه مسكن) تأمن فيه لو خرج عنها على نفسها ومالها وإن قل للحاجة بل للضرورة إليه (يليق بها) عادة وإن كانت ممن لا يعتادون السكنى (ولو معارا) ومكترى، ولو سكن معها في منزلها بإذنها أو لامتناعها من النقلة معه أو في منزل نحو أبيها بإذنه لم يلزمه أجرة لأن الإذن العري عن ذكر العوض ينزل على الإعارة والإباحة (و) عليه ولو معسرا خلافا لجمع أو قنا (إخدام حرة) بواحدة لا أكثر لأنه من المعاشرة بالمعروف بخلاف الأمة وإن كانت جميلة (تخدم) أي يخدم مثلها عادة أهلها فلا عبرة

കരണ സാമഗ്രികൾ തുടങ്ങിയവയിൽ ഭാര്യക്ക് ഉടമസ്ഥാവകാശം ഉണ്ടാകുന്നതാണ്. അതിന് ഈജാബും ഖബൂലും ആവശ്യമില്ല. അവൾ സ്വീകരിക്കുന്നതോടെ അവളുടെ കൈവശത്തിലായി. അവളുടെ തൃപ്തിയില്ലാതെ ഭർത്താവിന് അവയിൽ നിന്ന് ഒന്നും എടുക്കാൻ പാടില്ല. പാർപ്പിടം കേവലം ഉപകാരം മാത്രമായതിനാൽ കാലം കഴിയുന്നതോടെ പാർപ്പിട ബാധ്യത ഒഴിവാകുന്നതാണ്. സേവകനും അവൾക്ക് പ്രയോജനാർത്ഥമുള്ളതാണ്. അഥവാ അവൾക്ക് ഉടമാവകാശമുള്ളതല്ല. അവൾക്ക് ഉടമപ്പെടുത്താനർഹതയുള്ള വസ്തുക്കൾ ലഭിക്കേണ്ട സമയം ലഭിച്ചിട്ടില്ലെങ്കിൽ കടമായി ഭർത്താവിന്റെ ബാധ്യതയിൽ ശേഷിക്കുന്നതാണ്. എന്നാൽ ഭർത്താവ് നൽകേണ്ട വസ്തുക്കൾക്ക് പകരമായി അവനിൽ നിന്ന് മറ്റു വസ്തുക്കൾ സ്വീകരിക്കാവുന്നതാണ്. അവകാശപ്പെട്ട സമയത്തിനുള്ളിൽ -ദിവസങ്ങളോ ഘട്ടങ്ങളോ -ഭാര്യ മരിച്ചാലും അവൾക്ക് കൊടുക്കേണ്ട ബാധ്യത ഒഴിവാകുന്നതല്ല.

## പാർപ്പിടം

സാധാരണ നിലയിൽ ഭാര്യയോടനുയോജ്യമായതും ഭർത്താവിന്റെ അഭാവത്തിൽ അവളുടെ ശരീരത്തിനും സമ്പത്തിനും സുരക്ഷയേകുന്നതുമായ പാർപ്പിടവും ഭർത്താവ് ഭാര്യക്ക് നൽകേണ്ടതാണ്. ഭാര്യക്ക് സമ്പത്ത് വളരെ കുറച്ചേ ഉള്ളുവെങ്കിലും അതിന്റെ സുരക്ഷിതത്വത്തിനുതകുന്ന പാർപ്പിടം നൽകണം. പാർപ്പിടം ആവശ്യം മാത്രമല്ല അത്യാവശ്യം തന്നെയാണ്. വീട്ടിൽ ഒതുങ്ങിക്കഴിയൽ പതിവില്ലാത്ത വിഭാഗത്തിൽ പെട്ടവളാണെങ്കിലും പാർപ്പിട സൗകര്യങ്ങൾ അവൾക്ക് നൽകേണ്ടതാണ്. വായ്പ സ്വീകരിച്ചതോ വാടകക്ക് വാങ്ങിയതോ ആയ വീടും മതിയാവുന്നതാണ്. ഭാര്യ അനുമതി നൽകിയത് കൊണ്ടോ ഭർത്താവിനൊപ്പം പോകാൻ വിസമ്മതിച്ചത് കൊണ്ടോ അവൻ അവളോടൊപ്പം അവളുടെ വീട്ടിൽ താമസിക്കുകയാണെങ്കിൽ പാർപ്പിടച്ചെലവ് പ്രത്യേകം നൽകേണ്ടതില്ല. അവളുടെ ഉപ്പയുടെയോ മറ്റോ വീട്ടിൽ അവരുടെ മറ്റോ അനുമതിയോടെ താമസിക്കുകയാണെങ്കിലും പാർപ്പിടച്ചെലവ് നിർബന്ധമില്ല. കാരണം, പ്രതിഫലം പറയാതെയുള്ള അനുമതി വായ്പയോ താമസിക്കാനുള്ള അനുവാദമോ ആകുന്നു.

## പരിചാരക[1]

സ്വതന്ത്രയായ -സാധാരണ- ഭാര്യക്ക് ഒരു വേലക്കാരിയെ കൊടുക്കൽ നിർബന്ധമാണ്. അവൻ ദരിദ്രനാണെങ്കിലും അടിമയാണെങ്കിലും സേവകയെ വെച്ച് കൊടുക്കണം. ദരിദ്രനാണെങ്കിൽ പരിചാരകയെ നൽകൽ നിർബന്ധമില്ലെന്ന് അഭിപ്രായപ്പെട്ടവരുമുണ്ട്. ഒന്നിലധികം പരിചാരകർ വേണ്ടതില്ല. സേവകയെ നിയമിക്കൽ മഹനീയ സമ്പർക്കത്തിന്റെ ഭാഗമാണ്. എന്നാൽ, അടിമ സ്ത്രീ സുന്ദരിയാണെങ്കിൽ പോലും സേവകയെ വെച്ച് കൊടുക്കേണ്ടതില്ല. ഭാര്യയുടെ കുടുംബത്തിൽ തന്നെപ്പോലുള്ളവർക്ക് സാധാരണ പരിചാരകരുണ്ടെങ്കിൽ മാത്രമാണ് ഇവൾക്കു പരിചാരകയെ നിർത്തൽ നിർബന്ധമാവുന്നത്. ഭർതൃഗ്രഹത്തിലെ സുഖാഡംബര ജീവിതം പരിഗണിക്കേണ്ടതില്ല. അവളുടെ കൂട്ടുകാ

1. *ഉന്നത തറവാട്ടുകാരിയാണെങ്കിലും അല്ലെങ്കിലും അവളുടെ പിതാവിന്റെ വീട്ടിൽ ഇത് പതിവുണ്ടെങ്കിലും ഇല്ലെങ്കിലും -തുഹ്ഫ.*

بترفهها في بيت زوجها وإنما يجب عليه الإخدام ولو بحرة صحبتها أو مستأجرة أو بمحرم أو مملوك لها ولو عبدا أو بصبي غير مراهق، فالواجب للخادم الذي عينه الزوج مد وثلث على موسر ومد على معسر ومتوسط مع كسوة أمثال الخادم من قميص وإزار ومقنعة، ويزاد للخادمة خف وملحفة إذا كانت تخرج وإن كانت قنة اعتادت كشف الرأس، وإنما لم يجب الخف والملحفة للمخدومة على المعتمد لأن له منعها من الخروج والا حتياج إليه لنحو الحمام نادر.

تنبيه: ليس على خادمها إلا ما يخصها وتحتاج اليه كحمل الماء للمستحم والشرب وصبه على بدنها وغسل خرق الحيض والطبخ لأكلها، أما ما لا يخصها كالطبخ لأكله وغسل ثيابه فلا يجب على واحد منهما بل هو على الزوج فيوفيه بنفسه أو بغيره.

مهمات: من شرح المنهاج لشيخنا: لو اشترى حليا أو ديباجا لزوجته وزينها به لا يصير ملكا لها

രിയായ സ്വതന്ത്ര സ്ത്രീയെയോ ശമ്പളത്തിന് മറ്റൊരു സ്ത്രീയെയോ അവളുടെ വിവാഹബന്ധം നിഷിദ്ധമായ ബന്ധുവിനെയോ അടിമയെയോ പ്രായ പൂർത്തിയാവാത്ത ആൺകുട്ടിയെയോ വെച്ച് പരിച രണം നടത്താവുന്നതാണ്. അവളുടെ അടിമ പുരു ഷനാണെങ്കിൽ പോലും പരിചരണത്തിന് ഉപയോ ഗിക്കാവുന്നതാണ്.

## സേവകയുടെ ചെലവ്

ധനികനായ ഭർത്താവ് നിയമിക്കുന്ന സേവക യുടെ ചെലവായി ഒരു മുദ്ദും അതിന്റെ മൂന്നി ലൊന്നും അവൻ നൽകൽ നിർബന്ധമാണ്. ദരി ദ്രനും ഇടത്തരക്കാരനും നിയമിക്കുന്ന സേവകയുടെ ചെലവ് ഒരു മുദ്ദാകുന്നു. അതോടൊപ്പം സാധാരണ തോഴിമാർ ധരിക്കാറുള്ള വസ്ത്രവും നൽകേണ്ടതു ണ്ട്. സേവകന് കുപ്പായവും തുണിയും സേവകക്ക് അതിന് പുറമെ മുഖമക്കനയും പുറത്ത് പോകുന്ന വളാണെങ്കിൽ ഉതകുന്ന ഷൂവും മൂടിപ്പുതക്കുന്ന വസ്ത്രവും നൽകേണ്ടതാണ്. അവൾ തലമറ ക്കാതെ നടക്കുന്ന അടിമയാണെങ്കിൽ പോലും മുക ളിൽ പറഞ്ഞ വസ്ത്രങ്ങൾ നൽകേണ്ടതാണ്. ഭാര്യക്ക് ഇത്തരം ഷൂവും മൂടുവസ്ത്രവും നൽകേ ണ്ടതില്ലെന്നാണ് പ്രബലാഭിപ്രായം. കാരണം, അവൾ പുറത്തു പോവുന്നത് തടയാൻ ഭർത്താവിനധികാര മുണ്ട്. കുളിമുറിയിലേക്കും മറ്റും പുറത്തിറങ്ങുന്നത് അപൂർവ്വമായതിനാൽ അത് പരിഗണനീയമല്ല.[1]

## പരിചാരകയുടെ ജോലി

ഭാര്യക്ക് കുളിക്കുവാനും കുടിക്കുവാനും വെള്ളമെത്തിക്കുക, ശരീരത്തിൽ വെള്ളമൊഴിച്ച് കൊടു ക്കുക, ആർത്തവത്തുണികൾ കഴുകി വൃത്തിയാക്കുക, അവളുടെ ഭക്ഷണം പാചകം ചെയ്യുക തുടങ്ങി ഭാര്യയെ ബാധിക്കുന്ന കാര്യങ്ങളും ആവശ്യങ്ങളും നിറവേറ്റുക മാത്രമാണ് സേവകയുടെ ബാധ്യത. ഭർത്താവിന് ഭക്ഷണം പാചകം ചെയ്യുക, വസ്ത്രങ്ങൾ അലക്കുക തുടങ്ങി അവളെ ബാധിക്കാത്ത കാര്യങ്ങൾ ഭാര്യയോ സേവകയോ നിർവ്വഹിക്കേണ്ടതില്ല. അത്തരം കാര്യങ്ങൾ ഭർത്താവ് സ്വയം ചെയ്യുകയോ മറ്റൊരാളെ കൊണ്ട് ചെയ്യിപ്പിക്കുകയോ വേണം.

## സ്ത്രീക്ക് ഉടമസ്ഥതയുള്ള വസ്തുക്കൾ

ശൈഖുനായുടെ 'ശർഹുൽ മിൻഹാജിൽ' നിന്നുള്ള ചില പ്രധാന വിഷയങ്ങൾ താഴെ പറയുന്നു.

ആഭരണമോ പട്ടു വസ്ത്രമോ വാങ്ങി ഭാര്യക്ക് അണിയിച്ചത് കൊണ്ട് അത് അവളുടെ ഉടമസ്ഥതയി ലാവുകയില്ല. ദാനമായി നൽകിയതെന്ന് ഭാര്യയും വായ്പയാണെന്ന് ഭർത്താവും പ്രസ്തുത കൈമാറ്റ ത്തെക്കുറിച്ച് വാദിച്ചാൽ ഭർത്താവിന്റെ വാക്കിനാണ് സ്വീകാര്യത. ഭർത്താവിനെ പോലെയാണ് അവന്റെ അനന്തരാവകാശിയും[2] വിവിധ സാധനങ്ങളുമായി പിതാവ് തന്റെ മകളെ ഒരുക്കി അയച്ചാൽ ഈജാബും

1. ഭാര്യക്കും ഇത് നൽകേണ്ടതുണ്ടെന്ന് അഭിപ്രായം ഇബ്നു ഖാസിം(റ) പോലുള്ളവർക്കുണ്ട്. പുറത്തിറങ്ങുന്നത് അപൂർവ്വമാ ണെങ്കിലും അത്യാവശ്യമായതാണ് കാരണം.
2. ഭാര്യയും ഭർത്താവിന്റെ അനന്തരാവകാശിയും തമ്മിൽ ഇതേ ചൊല്ലി തർക്കമുണ്ടായാൽ അനന്തരാവകാശിയെ ശരിവെക്കും.

بذلك، ولو اختلفت هي والزوج في الإهداء والعارية صدق ومثله وارثه، ولو جهز بنته بجهاز لم تملكه إلا بإيجاب وقبول والقول قوله في أنه لم يملكها. ويؤخذ مما تقرر أن ما يعطيه الزوج صلحة أو صباحية كما اعتيد ببعض البلاد لا تملكه إلا بلفظ أو قصد إهداء خلافا لما مر عن فتاوى الحناطي، وافتاء غير واحد بأنه لو أعطاها مصروفا للعرس ودفعا وصباحية فنشزت استرد الجميع غير صحيح إذ التقييد بالنشوز لا يتأتى في الصباحية لما قررته فيها أنها كالصلحة لأنه إن تلفظ بإهداء أو قصده ملكته من غير جهة الزوجية وإلا فهو ملكه، وأما مصروف العرس فليس بواجب فإذا صرفته بإذنه ضاع عليه، وأما الدفع اي المهر فان كان قبل الدخول استرده وإلا فلا لتقرره به فلا يسترد بالنشوز.

**(وتسقط)** المؤن كلها **(بنشوز)** منها إجماعا أي بخروج عن طاعة الزوج وإن لم تأثم كصغيرة ومجنونة ومكرهة **(ولو ساعة)** او ولو لحظة فتسقط نفقة ذلك اليوم وكسوة ذلك الفصل ولا توزع على

ഖബൂലുമുണ്ടെങ്കിലല്ലാതെ[1] അവൾ അതിന്റെ ഉടമയാവുകയില്ല. ഉടമപ്പെടുത്തിയിട്ടുണ്ടെന്നും ഇല്ലെന്നും ഉപ്പയും മകളും അഭിപ്രായ വ്യത്യാസത്തിലായാൽ ഉടമപ്പെടുത്തിയിട്ടില്ലെന്ന ഉപ്പയുടെ വാക്കിനാണ് അംഗീകാരം.

ഭാര്യ കോപിക്കുന്ന വേളയിൽ തൃപ്തിപ്പെടുത്താൻ നൽകുന്ന ധനവും മധുവിധു ദിവസം പുലർച്ചയിൽ ഭർത്താവ് ഭാര്യക്ക് നൽകുന്ന പണവും അവളുടെ ഉടമസ്ഥതയിലാവുകയില്ല. ഇപ്രകാരം പണം നൽകുന്നത് ചില നാടുകളിൽ ആചാരമാണ്. എന്നാൽ ഉടമപ്പെടുത്താനുള്ള പദമുച്ചരിച്ചോ ദാനമാണെന്നുദ്ദേശിച്ചോ നൽകിയാൽ മാത്രം പ്രസ്തുത സാധനങ്ങൾ അവളുടെ ഉടമയിലാകുന്നതാണ്. ഹന്നാത്വി(റ)[2]യുടെ ഫത്‌വയിൽ നിന്ന് മുമ്പ് പറഞ്ഞതിന്ന് വിരുദ്ധമാണിത്.

വിവാഹ സദ്യക്കായോ മഹ്റായോ പ്രഭാത സമ്മാനമായോ ഭർത്താവ് ഭാര്യക്ക് നൽകുന്ന പണം ഭാര്യ പിണങ്ങുന്ന പക്ഷം മുഴുവൻ തിരിച്ചു വാങ്ങാമെന്ന ചിലരുടെ ഫത്‌വ സാധുവല്ല. കാരണം, പിണക്കമെന്ന വസ്തുത സന്തോഷത്തിന് നൽകുന്ന വസ്തുവിൽ വരുന്നില്ല. എന്നാൽ ദാനമെന്ന് മൊഴിയുകയോ കരുതുകയോ ചെയ്താൽ ഭാര്യയെന്ന നിലക്കല്ലാതെ തന്നെ അവൾ ഉടമപ്പെടുത്തും. അപ്രകാരം മൊഴിയുകയോ കരുതുകയോ ചെയ്തില്ലെങ്കിൽ നൽകിയ സാധനങ്ങൾ അവന്റെ ഉടമയിലായാണ് പരിഗണിക്കുക. സന്തോഷത്തിന് നൽകിയതിലും പിണക്കം മാറ്റാൻ നൽകിയതിലും ഉദ്ധൃത വിധി ബാധകമാണ്. അത് സുസ്ഥാപിതമായ വിധിയാണ്. വിവാഹ സദ്യക്ക് പണം നൽകൽ ഭർത്താവിന് നിർബന്ധമില്ല. അവന്റെ അനുമതിയോടെ അത്തരം പണം അവൾ ചെലവഴിച്ചാൽ അവനത് നഷ്ടമായി. സംയോഗത്തിന് മുമ്പ് പിണങ്ങിയാൽ മുമ്പ് നൽകിയ മഹ്ർ തിരിച്ചു വാങ്ങാം.[3] സംയോഗത്തിന് ശേഷം പിണങ്ങിയാൽ അതിന് മുമ്പ് നൽകിയ മഹ്ർ തിരിച്ചു വാങ്ങാൻ പാടില്ല. കാരണം സംയോഗത്തോടെ മഹ്ർ അവൾക്കുള്ള അവകാശമായി.

## ചിലവ് നഷ്ടമാകുന്ന സന്ദർഭം

പിണക്കം മൂലം അഥവാ ഭർത്താവിന് വഴിപ്പെടാതിരിക്കൽ മൂലം ചെലവുകൾ മുഴുവനും അവൾക്ക് നഷ്ടപ്പെടും. അത് പണ്ഡിതന്മാരുടെ ഏകാഭിപ്രായമാണ്. ബാലിക, ഭ്രാന്തി, മറ്റൊരാളുടെ നിർബന്ധത്തിന് വഴങ്ങിയവൾ തുടങ്ങി തെറ്റുചെയ്യാത്തവരാണെങ്കിൽ പോലും ഭർത്താവിനോടുള്ള പിണക്കം മൂലം ചെലവ് നഷ്ടമാകും. ഒരു നിമിഷം പിണങ്ങിയാൽ പോലും ആ ദിവസത്തെ ചെലവും ആ കാലയളവിലെ വസ്ത്രവും നഷ്ടമാകും. പിണങ്ങി നിന്നതും അനുസരിച്ചതുമായ സമയാനുപാതമനുസ

1. അല്ലെങ്കിൽ ഹദ്‌യ:യാണെന്ന് കരുതുകയോ ചെയ്യാതെ. (ശൈഖുന)
2. പ്രസ്തുത ഘട്ടങ്ങളിൽ ഇടപാട് വാചകങ്ങൾ ഇല്ലാതെയും ദാനമാണെന്ന് ഉദ്ദേശിക്കാതെയും അവൾ ഉടമപ്പെടുത്തുമെന്നാണ് ദാനധർമ്മങ്ങളുടെ അധ്യായത്തിൽ ഹന്നാത്വിയെ ഉദ്ധരിച്ച് പറഞ്ഞിട്ടുള്ളത്. ഇബ്നുൽ ഖയ്യാത് എന്നാണ് അവിടെ പരാമർശമുള്ളത്.
3. പകുതി തിരിച്ചു വാങ്ങാം.

زماني الطاعة والنشوز، ولو جهل سقوطها بالنشوز فأنفق رجع عليها إن كان ممن يخفى عليه ذلك، وإنما لم يرجع من أنفق في نكاح أو شراء فاسد وإن جهل ذلك لأنه شرع في عقدهما على أن يضمن المؤن بوضع اليد ولا كذلك هنا،وكذا من وقع عليه طلاق باطنا ولم يعلم به فأنفق مدة ثم علم فلا يرجع بما أنفقه على الأوجه. ويحصل النشوز **(بمنع)** الزوجة الزوج من **(تمتع)** ولو بنحو لمس أو بموضع عينه **(لا)** إن منعته عنه **(لعذر)** ككبر آلته بحيث لا تحتمله، ومرض بها يضر معه الوطء، وقرح في فرجها وكنحو حيض، ويثبت كبر آلته بإقراره أو برجلين من رجال الختان ويحتالان لانتشار ذكره بأي حيلة غير إيلاج ذكره في فرج محرم أو دبر، أو بأربع نسوة، فإن لم يمكن معرفته إلا بنظرهن إليهما مكشوفي الفرجين حال انتشار عضوه جاز ليشهدن.

فرع: لها منع التمتع لقبض الصداق الحال أصالة قبل الوطء بالغة مختارة إذ لها الامتناع حينئذ فلا يحصل النشوز ولا يسقط النفقة بذلك، فإن

രിച്ച് ചെലവും വസ്ത്രവും വീതിക്കേണ്ടതില്ല. പിണക്കമുണ്ടായാൽ ചെലവ് ഒഴിവാകുമെന്ന യാഥാർത്ഥ്യമറിയാതെ ചെലവ് കൊടുത്താൽ അത്ത രക്കാർക്ക് തിരിച്ചു വാങ്ങാവുന്നതാണ്. എന്നാൽ അസാധുവായ നികാഹിലൂടെയോ വ്യാപാരത്തിലൂ ടെയോ ലഭിച്ച സ്ത്രീക്കുവേണ്ടി ചെലവഴിച്ചത് ഇട പാട് അസാധുവാണെന്ന് അവൻ അറിഞ്ഞില്ലെങ്കിൽ പോലും തിരിച്ചുവാങ്ങാൻ പാടില്ല. കാരണം കൈപ റ്റുന്നതോടെ ചെലവുകൾ വഹിക്കുമെന്ന ഉത്തരവാ ദിത്വമേറ്റെടുത്താണ് പ്രസ്തുത രണ്ട് ഇടപാടുകൾ നടന്നത്. പിണക്കം മൂലം ചെലവ് നൽകേണ്ടതി ല്ലെന്നറിയാതെ ചെലവഴിച്ചാൽ തിരിച്ചുവാങ്ങാമെന്ന വിഷയം അപ്രകാരമല്ല. പരോക്ഷമായി ത്വലാഖ് നട ന്നതറിയാതെ കുറച്ചു കാലം ചെലവ് നൽകിയ വ്യക്തി, പിന്നീട് അറിഞ്ഞാൽ തിരിച്ചു വാങ്ങാൻ പാടില്ല. അതാണ് ന്യായമായ അഭിപ്രായം.

ഭാര്യ ഭർത്താവിനെ സുഖാസ്വാദനത്തിന് അനു വദിക്കാതിരിക്കൽ പിണക്കമാണ്. അവളെ സ്പർശി ക്കാനോ അവൻ ഉദ്ദേശിച്ച സ്ഥലത്തെ ആസ്വാദന ത്തിനോ അനുവദിക്കാതിരുന്നാലും പിണക്കമാവുന്ന താണ്. എന്നാൽ സംയോഗം അസഹ്യമാംവിധം ലിംഗത്തിന്റെ വലിപ്പം, സംഭോഗം പ്രയാസമാകുന്ന തരത്തിലുള്ള രോഗം, യോനിയിലെ മുറിവ്, ആർത്തവം മുതലായ കാരണങ്ങളാൽ അവൾ തട ഞ്ഞതാണെങ്കിൽ പിണക്കമാവുകയില്ല. അവൻ അംഗീകരിക്കുന്നത് കൊണ്ടും ചേലാകർമ്മ വിദഗ്ദ രായ രണ്ടു പുരുഷന്മാർ മൊഴി നൽകൽ കൊണ്ടും ലിംഗം അസാധാരണ വലിപ്പമുള്ളതാണെന്ന് സ്ഥിര പ്പെടുന്നതാണ്. അവന്റെ ലിംഗോദ്ധാരണത്തിന് അവർക്ക് രണ്ടുപേർക്കും ഏതു തന്ത്രവും പ്രയോഗി ക്കാം. എന്നാൽ നിഷിദ്ധമായ മുൻദ്വാരത്തിലോ, പിൻദ്വാരത്തിലോ പ്രവേശിപ്പിച്ച് ലിംഗോദ്ധാരണം പരിശോധിക്കാൻ പാടില്ല. പ്രസ്തുത വിഷയത്തിൽ നാലു സ്ത്രീകളുടെ സാക്ഷ്യവും സ്വീകാര്യമാ ണ്. ലിംഗോദ്ധാരണ സമയത്ത് ആ ദമ്പതികളുടെ നഗ്നത, കണ്ടെങ്കിലേ സ്ത്രീ സാക്ഷികൾക്ക് ഇത് വ്യക്തമാകൂ എങ്കിൽ സാക്ഷ്യാവശ്യാർത്ഥം അതു കാണാം.

## ചെലവ് നഷ്ടപ്പെടാത്ത പിണക്കം

റൊക്കം മഹർ കൈപറ്റാൻ വേണ്ടി പ്രായപൂർത്തിയായ സ്ത്രീക്ക് സ്വമേധയാ സംഭോഗത്തിന് വഴങ്ങും മുമ്പ് ഭർത്താവിനെ സുഖാസ്വാദനത്തിൽ നിന്ന് തടയാവുന്നതാണ്. കാരണം അന്നേരം അവൾക്ക് വിസമ്മതാധികാരമുണ്ട്. അതുകൊണ്ട് പിണക്കം ഉണ്ടാകുകയോ ചെലവ് ഒഴിവാകുകയോ ഇല്ല. അവധി നിശ്ചയിച്ച മഹർ കൈപറ്റാൻ വേണ്ടിയോ അനുസരണയോടെ സംഭോഗത്തിന് അനുവദിച്ച ശേഷമോ ആസ്വാദനത്തിന് വഴങ്ങാതിരുന്നാൽ ചെലവ് ഒഴിവാകുന്നതാണ്. നിർബന്ധത്തിന് വഴങ്ങിയോ പ്രായം പൂർത്തിയാവാത്ത നിലയിലോ സംഭോഗ വിധേയായ ശേഷം മഹർ കൈപറ്റാൻ വേണ്ടി സുഖാസ്വാദന ത്തിന് വഴങ്ങാതിരുന്നാൽ ചെലവ് നഷ്ടപ്പെടുകയില്ല. പ്രായം തികയുന്നതിന് മുമ്പ് രക്ഷിതാവ് ഭർത്താ വിന് ഏൽപ്പിച്ച് കൊടുത്തതാണെങ്കിൽ പോലും ചെലവ് നഷ്ടപ്പെടുകയില്ല. അവൾ സൗകര്യം ചെയ്ത് തന്നതിനാൽ സംഭോഗം ചെയ്തിട്ടുണ്ടെന്നും അവളെ തനിക്ക് ഏൽപിച്ച് തരണമെന്നും ഭർത്താവ് ആവ

منعت لقبض الصداق المؤجل أو بعد الوطء طائعة فتسقط، فلو منعته لذلك بعد وطئها مكرهة أو صغيرة ولو بتسليم الولي فلا، ولو ادعى وطأها بتمكينها وطلب تسليمها إليه فأنكرته وامتنعت من التسليم صدقت.

(وخروج من مسكن) أي من المحل الذي رضي بإقامتها فيه ولو بيتها أو بيت أبيها ولو لعيادة وإن كان الزوج غائبا بتفصيله الآتي (بلا إذن) منه ولا ظن لرضاه فخروجها بغير رضاه ولو لزيارة صالح أو عيادة غير محرم أو إلى مجلس ذكر عصيان ونشوز، وأخذ الأذرعي وغيره من كلام الإمام أن لها اعتماد العرف الدال على رضا أمثاله بمثل الخروج الذي تريده، قال شيخنا: وهو محتمل ما لم تعلم منه غيرة تقطعه عن أمثاله في ذلك.

تنبيه: يجوز لها الخروج في مواضع منها إذا أشرف البيت على الانهدام، وهل يكفي قولها خشيت انهدامه أو لا بد من قرينة تدل عليه عادة قال شيخنا: كل محتمل والأقرب الثاني، ومنها إذا خافت على نفسها أو مالها من فاسق أو سارق، ومنها إذا

ശ്യപ്പെടുകയും ഭാര്യ അത് നിഷേധിക്കുകയും ഏൽപിച്ച് കൊടുക്കാൻ വിസമ്മതിക്കുകയും ചെയ്യുന്നുവെങ്കിൽ അവളുടെ വാദം അംഗീകരിക്കണം.

## പുറത്തു പോവൽ

ഭർത്താവിന്റെ സമ്മതമോ തൃപ്തിയുണ്ടെന്ന ധാരണയോ ഇല്ലാതെ, അവൻ ഇഷ്ടപ്പെട്ട് താമസിപ്പിച്ച പാർപ്പിടത്തിൽ നിന്ന് പുറത്ത് പോയാൽ അനുസരണക്കേടായി കണക്കാക്കുന്നതാണ്. അത് അവളുടെയോ, അവളുടെ പിതാവിന്റെയോ വീടാണെങ്കിലും[1] രോഗസന്ദർശനാർത്ഥം പോയതാണെങ്കിലും ഭർത്താവ് നാട്ടിലില്ലെങ്കിൽ പോലും ചെലവ് നഷ്ടപ്പെടുന്നതാണ്. ഭർത്താവിന്റെ അഭാവത്തിൽ പുറത്ത് പോകുന്നതിനെ സംബന്ധിച്ച് വിശദീകരണം വരുന്നുണ്ട്.

അവന്റെ തൃപ്തിയില്ലാതെ അവൾ പുറത്ത് പോകുന്നത് കുറ്റകരവും അനുസരണക്കേടുമാകുന്നു. സദ്‌വൃത്തനായ മനുഷ്യനെ സന്ദർശിക്കാനോ വിവാഹബന്ധം നിഷിദ്ധമല്ലാത്ത ബന്ധുവിന്റെ രോഗം സന്ദർശിക്കാനോ[2] ദിക്റിന്റെ സദസ്സ് ലക്ഷ്യം വെച്ചോ ആയാൽ പോലും കുറ്റകരമാണ്. അവൾ ഉദ്ദേശിക്കുന്നിടത്തേക്കുള്ള ഇത്തരം പുറപ്പാട് അവളുടെ ഭർത്താവിനെ പോലുള്ളവർ തൃപ്തിപ്പെട്ട് അംഗീകരിക്കലാണ് പതിവെങ്കിൽ അത് കണക്കിലെടുത്ത് അവൾക്ക് പ്രവർത്തിക്കാവുന്നതാണ്.[3] ഇമാം ഹറമൈനിയുടെ സംസാരത്തിൽ നിന്ന് ഇമാം അദ്റഈയും മറ്റും ഗ്രഹിച്ചതാണിത്. തന്റെ ഭർത്താവിനെ പോലുള്ളവർക്കില്ലാത്ത രോഷം ഭർത്താവിനുണ്ടെന്ന വിവരം അവൾ അറിയില്ലെങ്കിൽ മാത്രമേ ഇപ്രകാരം അവലംബിക്കാനാവൂ എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## സ്ത്രീക്ക് പുറത്ത് പോകാവുന്ന അവസരങ്ങൾ

ചില അവസരങ്ങളിൽ സമ്മതമില്ലാതെ സ്ത്രീക്ക് പുറത്ത് പോവാം. വീട് പൊളിഞ്ഞ് വീഴാറാവലാണ് അതിലൊന്ന്. 'വീട് പൊളിഞ്ഞ് വീഴാറായി' എന്ന ഭാര്യയുടെ വാദത്തിന് 'ഞാൻ വീട് പൊളിഞ്ഞ് വീഴുമെന്ന് ഭയന്നു' എന്ന വാക്ക് മതിയാവുമോ അല്ല അതിനെ കുറിക്കുന്ന സാഹചര്യ തെളിവ് അനിവാര്യമാണോ?

രണ്ടഭിപ്രായത്തിനും സാധ്യതയുണ്ട്. രണ്ടാമഭിപ്രായമാണ് കൂടുതൽ ന്യായയുക്തം എന്നാണ് ശൈഖുനാ പറഞ്ഞത്. തന്റെ ശരീരത്തിനോ സമ്പത്തിനോ ദുർന്നടപടിക്കാരന്റെയോ കള്ളന്റെയോ

---

1. *അവൻ തൃപ്തിപ്പെട്ട് താമസിപ്പിച്ചത് അവളുടെയോ അവളുടെ പിതാവിന്റെയോ വീടു തന്നെയാണെങ്കിലും അവന്റെ സമ്മതമില്ലാതെ പുറത്തു പോകാൻ പാടില്ല.*
2. *വിവാഹ ബന്ധം ഹറാമായ അടുത്ത ബന്ധുവിന്റെ രോഗസന്ദർശനാർത്ഥം പുറത്തു പോവൽ പിണക്കമോ കുറ്റകരമോ അല്ല. പക്ഷെ, ഭർത്താവിന്റെ വിലക്കുണ്ടാവരുത്. (ഇആനത്)*
3. *ഇത് ബാത്ത്റൂമിലേക്കും മറ്റുമുള്ള - പെട്ടെന്ന് തിരിച്ച് വരുന്ന രൂപത്തിലുള്ളതാണ്. - ബുജൈരിമി.*

خرجت إلى القاضي لطلب حقها منه، ومنها خروجها لتعلم العلوم العينية أو للاستفتاء حيث لم يغنها الزوج الثقة اي أو نحو محرمها فيما استظهره شيخنا، ومنها إذا خرجت لإكتساب نفقة بتجارة أو سؤال أو كسب إذا أعسر الزوج، ومنها إذا خرجت على غير وجه النشوز في غيبة الزوج عن البلد بلا إذنه لزيارة أو عيادة قريب لا أجنبي أو أجنبية على الأوجه لأن الخروج لذلك لا يعد نشوزا عرفا. قال شيخنا: وظاهر أن محل ذلك إن لم يمنعها من الخروج أو يرسل إليها بالمنع.

**(وبسفرها)** أي بخروجها وحدها إلى محل يجوز القصر منه للمسافر ولو لزيارة أبويها أو للحج **(بلا إذن)** منه ولو لغرضه ما لم تضطر كأن جلا جميع أهل البلد أو بقي من لا تأمن معه **(أو)** بإذنه ولكن **(لغرضها)** أو لغرض أجنبي فيسقط المؤن على الأظهر لعدم التمكين، ولو سافرت بإذنه لغرضهما معا فمقتضى المرجع في الأيمان فيما إذا قال لزوجته: إن خرجت لغير الحمام فأنت طالق فخرجت لها ولغيرها أنها لا تطلق عدم السقوط هنا،

ദ്രോഹം ഭയന്നാലും പുറത്തു പോകാം. ഭർത്താവിൽ നിന്നുള്ള തന്റെയവകാശം നേടിയെടുക്കാൻ ഖാളിയുടെ അടുത്ത് പോവുന്ന അവസരമാണ് മറ്റൊന്ന്. വ്യക്തിഗത ബാധ്യതയുള്ള അറിവുകൾ പഠിക്കാനും ഫത്‌വകൾ ചോദിക്കാനും അവൾക്ക് പുറത്തു പോകാം. പ്രസ്തുത വിഷയങ്ങൾ വിശ്വസ്ഥതനായ ഭർത്താവോ ശൈഖുനാ വ്യക്തമാക്കിയ പ്രകാരം വിവാഹ ബന്ധം നിഷിദ്ധമായ അവളുടെ ബന്ധുവോ പരിഹരിക്കില്ലെങ്കിൽ മാത്രമേ അവൾ പുറപ്പെടാവൂ. ഭർത്താവ് ദരിദ്രനായതിനാൽ കച്ചവടം ചെയ്തോ ധർമ്മം ചോദിച്ചോ ജോലി ചെയ്തോ ചെലവ് നേടാനും പുറത്തു പോകാം. ഭർത്താവ് നാട്ടിലില്ലാത്ത വേളയിൽ[1] അനുവാദമില്ലാതെ, പിണക്കമെന്ന രൂപത്തിലല്ലാതെ അടുത്ത ബന്ധുവിനെ സന്ദർശിക്കാനോ അവന്റെ രോഗം കാണാനോ പുറപ്പെടാം. അപ്രകാരം പുറത്ത് പോവുന്നത് സാധാരണ ഗതിയിൽ അനുസരണക്കേടായി ഗണിക്കുകയില്ല. പുറത്ത് പോവരുതെന്ന് ഭർത്താവ് വിലക്കുകയോ വിലക്കിയതായി വിവരം അറിയിക്കുകയോ ചെയ്തില്ലെങ്കിൽ മാത്രമാണ് പോകാൻ പറ്റുക എന്നത് വളരെ വ്യക്തമാണ് എന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്. എന്നാൽ അന്യ സ്ത്രീയുടെയോ പുരുഷന്റെയോ സിയാറത്തിനും രോഗസന്ദർശനത്തിനും പോകാൻ പറ്റില്ലെന്നാണ് ന്യായാഭിപ്രായം.

യാത്രക്കാരന് നിസ്കാരം ഖസ്റാക്കാൻ പറ്റുന്ന ദൂരത്തേക്ക് ഭർത്താവിന്റെ സമ്മതമില്ലാതെ അവൾ ഒറ്റക്കു യാത്ര ചെയ്യുന്നതും പിണക്കമാണ്. തന്റെ മാതാപിതാക്കളെ സന്ദർശിക്കാനോ ഹജ്ജിനോ ഭർത്താവിന്റെ ആവശ്യത്തിനോ ആണെങ്കിൽ പോലും ചെലവ് നഷ്ടപ്പെടും. എന്നാൽ തന്റെ പ്രദേശത്തുള്ളവരെല്ലാം ഒഴിഞ്ഞു പോവുക, നാട്ടിലുള്ളവർ വിശ്വസിക്കാൻ കൊള്ളാത്തവരാവുക തുടങ്ങിയ അനിവാര്യ ഘട്ടങ്ങളിൽ അവൾക്ക് യാത്ര ചെയ്യാം. അവളുടേയോ അന്യ വ്യക്തിയുടേയോ ആവശ്യങ്ങൾക്കുവേണ്ടി ഭർത്താവിന്റെ സമ്മതത്തോടെ യാത്ര ചെയ്താലും, അവൾക്ക് ലഭിക്കേണ്ട ചെലവ് ഒഴിവാകുമെന്നാണ് പ്രബലാഭിപ്രായം.

ഈ കാലയളവിൽ ഭർത്താവിന് തന്റെ ശരീരത്തെ സൗകര്യപ്പെടുത്തുന്നില്ല എന്നതാണ് കാരണം. അവന്റെ അനുമതിയോടെ രണ്ടുപേരുടെയും ആവശ്യത്തിന് അവൾ ഒറ്റയ്ക്കു യാത്ര ചെയ്താൽ ചെലവ് നഷ്ടപ്പെടുകയില്ല. "കുളിമുറിയല്ലാത്ത സ്ഥലത്തേക്ക് നീ പോയാൽ നീ വിവാഹ മോചിതയാണ്" എന്ന് ഭർത്താവ് ഭാര്യയോട് പറഞ്ഞ രൂപത്തിൽ കുളിമുറിയിലേക്കും മറ്റ് സ്ഥലത്തേക്കും പോയ ഭാര്യ വിവാഹ മോചിതയാവുകയില്ല എന്നാണ് സത്യത്തിന്റെ അധ്യായത്തിൽ പറഞ്ഞ പ്രബലമായ അഭിപ്രായം. ഈ അഭിപ്രായത്തോട് തുലനം ചെയ്യുമ്പോൾ പ്രസ്തുത മസ്അലയിൽ ചെലവ് നഷ്ടമാവുകയില്ല എന്നതാണ് ഗ്രാഹ്യം. എന്നാൽ രണ്ടുപേരുടെയും ആവശ്യത്തിന് അവന്റെ അനുവാദത്തോടെ പോയാൽ പോലും ചെലവ് നഷ്ടമാവുമെന്നാണ് ഉമ്മിന്റെയും മുഖ്തസറുൽ ബുവൈതിയുടെയും താൽപര്യം.

1. നാട്ടിലുള്ളപ്പോഴത് പിണക്കമാകും.

لكن نص الأم والمختصر يقتضي السقوط (لا) بسفرها (معه) أي الزوج بإذنه ولو في حاجتها، ولا بسفرها بإذنه لحاجته ولو مع حاجة غيره فلا تسقط المؤن لأنها ممكنة وهو المفوت لحقه في الثانية. وفي الجواهر وغيرها عن الماوردي وغيره: لو امتنعت من النقلة معه لم تجب النفقة إلا إن كان يتمتع بها في زمن الإمتناع فتجب ويصير تمتعه بها عفوا عن النقلة حينئذ انتهى قال شيخنا وقضيته جريان ذلك في سائر صور النشوز وهو محتمل، وتسقط المؤن أيضا بإغلاقها الباب في وجهه وبدعواها طلاقا بائنا كذبا. وليس من النشوز شتمه وإيذاؤه باللسان وإن استحقت التأديب.

مهمة: لو تزوجت زوجة المفقود غيره قبل الحكم بموته سقطت نفقتها ولا تعود إلا بعلمه عودها إلى طاعته بعد التفريق بينهما.

فائدة: يجوز للزوج منعها من الخروج من المنزل ولو لموت أحد أبويها أو شهود جنازته، ومن ان تمكن

ഭർത്താവിനൊപ്പം അവന്റെ അനുമതിയോടെ യാത്ര ചെയ്യുന്നത് അവളുടെ ആവശ്യത്തിനാണെങ്കിൽ പോലും ചെലവ് നഷ്ടപ്പെടുകയില്ല. ഭർത്താവിന്റെ ആവശ്യത്തിന് അവന്റെ അനുമതിയോടെ അവൾ ഏകയായി യാത്ര ചെയ്യുന്നതും അപ്രകാരമാണ്. ഇതര ആവശ്യങ്ങൾ അവൾ അതോടൊപ്പം ഉദ്ദേശിക്കുന്നുണ്ടെങ്കിൽ പോലും ചെലവ് നഷ്ടമാകില്ല. കാരണം ഭർത്താവിനോടൊപ്പമുള്ള യാത്രയിൽ അവൾ സുഖാസ്വാദനത്തിന് സൗകര്യം ചെയ്യുന്നുണ്ട്. അവന്റെ അനുമതിയോടെയുള്ള അവന്റെ ആവശ്യത്തിനുള്ള യാത്രയിൽ ഭർത്താവ് സ്വയം അവകാശത്തെ നഷ്ടപ്പെടുത്തുകയുമാണ്.

ഭർത്താവിനോടൊപ്പം പോവാൻ ഭാര്യ വിസമ്മതിച്ചാൽ ചെലവ് കൊടുക്കേണ്ടതില്ല. വിമുഖതയുള്ള സന്ദർഭത്തിൽ അവളുമായി അവൻ സുഖാസ്വാദനത്തിൽ ഏർപ്പെട്ടിട്ടുണ്ടെങ്കിൽ ചെലവ് നിർബന്ധമാണ്. അപ്പോൾ അവളുമായുള്ള സുഖാസ്വാദനം അവളുടെ വിമുഖതക്ക് മാപ്പ് നൽകുന്നത് പോലെയാണ്. ഇമാം മാവർദിയെ ഉദ്ധരിച്ച് ജവാഹിറിലും മറ്റും ഈ വിഷയം പ്രതിപാദിക്കുന്നുണ്ട്. പിണക്കത്തിന്റെയും അനുസരണക്കേടിന്റെ ഇതര രൂപങ്ങളിലും ഈ നിയമം ബാധകമാകുമെന്നാണ് മാവർദിയുടെ പ്രസ്താവനയുടെ താൽപര്യമെന്നും അത് അംഗീകരിക്കപ്പെട്ടതു തന്നെയെന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്. അവനെ കാണുമ്പോൾ വതിലടക്കൽ കൊണ്ടും തന്നെ തിരിച്ചെടുക്കാനാവാത്ത ത്വലാഖ് ചൊല്ലിയെന്ന വ്യാജ വാദമുന്നയിക്കൽ കൊണ്ടും എല്ലാ ചെലവുകളും അവൾക്ക് നഷ്ടമാവും. എന്നാൽ അവളുടെ ശകാരവാക്കുകളും നാവുകൊണ്ടുള്ള ഉപദ്രവങ്ങളും അനുസരണക്കേടിന്റെ ഗണത്തിൽ പെടുന്നതല്ല. അതിന് ശിക്ഷണ മർഹിക്കുന്നുണ്ടെങ്കിൽപോലും ചെലവ് നഷ്ടമാവുകയില്ല.

## തിരോധാനം ചെയ്യപ്പെട്ടവന്റെ ഭാര്യ

തിരോധാനം ചെയ്യപ്പെട്ടവന്റെ ഭാര്യ അയാളുടെ മരണം സ്ഥിരീകരിക്കുന്നതിന് മുമ്പ് മറ്റൊരാളുടെ വധുവായാൽ അവളുടെ ചെലവ് വിഹിതം നഷ്ടമാവും. രണ്ടാം ഭർത്താവും അവളുമായി വേർപെടുത്തിയ ശേഷം തന്റെ നിയന്ത്രണത്തിലേക്ക് അവൾ തിരിച്ചു വന്നു എന്നറിഞ്ഞാൽ മാത്രമേ ചെലവ് വീണ്ടും നൽകേണ്ടതുള്ളൂ.

തന്റെ വീട്ടിൽ നിന്ന് ഭാര്യ പുറത്ത് പോവുന്നത് ഭർത്താവിന് വിലക്കാം. തന്റെ മാതാപിതാക്കളിലൊരാൾ മരിച്ചത് കൊണ്ടോ അവരുടെ മയ്യിത്ത് സംസ്കരണത്തിൽ പങ്കെടുക്കുന്നതിന് വേണ്ടിയോ പോകുന്നതുപോലും അവനു തടയാവുന്നതാണ്. തന്റെ വീട്ടിലേക്ക് അവളുടെ ഏക സേവകയല്ലാത്ത ആരേയും കടത്തി വിടുന്നതും അവന് വിലക്കാം. അവളുടെ മാതാപിതാക്കൾ, മറ്റൊരു ഭർത്താവിൽ നിന്ന് ജനിച്ച മകൻ എന്നിവരെ പോലും വീട്ടിൽ കയറാൻ അനുവദിക്കണമെന്നില്ല. എങ്കിലും അകാരണമായി മാതാപിതാക്കളെ തടയുന്നത് കറാഹത്താണ്.[1] വീട് അവളുടെ ഉടമസ്ഥതയിലാണെങ്കിൽ

1. ദുർനടപ്പ്, അവനുമായി പിണങ്ങാനോ വഴിപ്പെടാതിരിക്കാനോ പ്രേരിപ്പിക്കുന്ന ചീത്ത സ്വഭാവം പോലുള്ള കാരണമുണ്ടെങ്കിൽ കറാഹത്തില്ല.

من دخول غير خادمة واحدة لمنزله ولو أبويها أو ابنها من غيره، لكن يكره منع أبويها حيث لا عذر فإن كان المسكن ملكها لم يمنع شيئا من ذلك إلا عند الريبة.

تتمة: لو نشزت بالخروج من المنزل فغاب وأطاعت في غيبته بنحو عودها للمنزل لم تجب مؤنها ما دام غائبا في الأصح لخروجها عن قبضته فلا بد من تجديد تسليم وتسلم ولا يحصلان مع الغيبة فالطريق في عود الاستحقاق أن يكتب الحاكم إلى قاضي بلده ليثبت عودها للطاعة عنده، فإذا علم وعاد أو أرسل من يتسلمها له أو ترك ذلك لغير عذر عاد الاستحقاق. وقضية قول الشافعي في القديم: أن النفقة تعود عند عودها للطاعة لأن الموجب في القديم العقد لا التمكين وبه قال مالك، وصر حوا أن نشوزها بالردة يزول بإسلامها مطلقا لزوال المسقط وأخذ منه الأذرعي أنها لو نشزت في المنزل ولم تخرج منه كأن منعته نفسها فغاب عنها ثم عادت للطاعة عادت نفقتها من

ഇപ്പറഞ്ഞ ഒരു വിലക്കിനും ഭർത്താവിന് അവകാശമില്ല. എന്നാൽ അവളെ കുറിച്ച് സംശയകരമായ സാഹചര്യമുണ്ടെങ്കിൽ അവളുടെ വീടാണെങ്കിലും തടയാവുന്നതാണ്.

## പിണങ്ങിയ ഭാര്യ ഭർത്താവിന്റെ അഭാവത്തിൽ അനുസരിച്ചാൽ

ഭർത്താവിന്റെ -സാന്നിധ്യത്തിൽ- അനുവാദമില്ലാതെ വീട്ടിൽ നിന്ന് പുറത്തു പോയി അനുസരണക്കേട് കാണിച്ചവൾ ഭർത്താവിന്റെ അഭാവത്തിൽ വീട്ടിലേക്ക് തിരിച്ച് വരുന്നത് കൊണ്ടോ മറ്റോ അനുസരണയുള്ളവളാകുകയും ചെയ്താലും ഭർത്താവ് നാട്ടിലില്ലാത്ത കാലയളവിലെ ചെലവുകളൊന്നും അവൾക്കു നൽകേണ്ടതില്ല. അതാണ് പ്രബലാഭിപ്രായം. തന്റെ നിയന്ത്രണത്തിൽ നിന്ന് അവൾ പുറത്ത് പോയതിനാൽ ഇനിയവൾ തന്നെ പുതിയ ഏൽപിച്ചു കൊടുക്കലും അവൻ ഏറ്റെടുക്കലും ഉണ്ടാവണം. അവന്റെ അഭാവത്തിൽ അതുണ്ടാവുകയുമില്ല. എന്നാൽ പ്രസ്തുത സാഹചര്യത്തിൽ അവൾക്ക് ചെലവ് നേടാൻ ഒരു വഴിയുണ്ട്. അത് ഇപ്രകാരമാണ്. അവൾ ഭർത്താവിന്റെ അനുസരണയിലേക്ക് തിരിച്ചു വന്നു എന്ന് സ്ഥിരപ്പെടാൻ വേണ്ടി ന്യായാധിപൻ ഭർത്താവിന്റെ നാട്ടിലെ ഖാളിക്ക് കത്തെഴുതുക. അതറിഞ്ഞ് ഭർത്താവ് വരികയോ അവളെ ഏറ്റെടുക്കാൻ ഒരാളെ അയയ്ക്കുകയോ പ്രതിബന്ധങ്ങളൊന്നും ഇല്ലാതെ ഇതൊന്നും ചെയ്യാതിരിക്കുകയോ ഉണ്ടായാൽ[1] അവൾ ചെലവുനേടാൻ അർഹയായി.ഭാര്യ പിണക്കമൊഴിവാക്കി വന്നാൽ തന്നെ ചെലവ് നിർബന്ധമാവുമെന്നാണ് ഇമാം ശാഫിഈ(റ)ന്റെ ഖദീമായ[2] അഭിപ്രായം. കാരണം ചെലവ് നിർബന്ധമാക്കുന്നത് നിക്കാഹ് ആണ്, സുഖാസ്വാദനത്തിന് സൗകര്യം ലഭിക്കലല്ല എന്നാണ് ഖദീമായ വീക്ഷണം. ഇതേ അഭിപ്രായം ഇമാം മാലിക്(റ)വും പറഞ്ഞിട്ടുണ്ട്.

ഭാര്യ ഇസ്ലാമിൽ നിന്ന് പുറത്ത് പോയതു കാരണമായുള്ള പിണക്കം അവൾ ഇസ്ലാമിലേക്ക് തിരിച്ചുവന്നാൽ നീങ്ങുന്നതാണെന്ന് കർമ്മശാസ്ത്ര പണ്ഡിതർ വ്യക്തമാക്കിയിട്ടുണ്ട്. അതിനാൽ ശേഷം ഏൽപിച്ചുകൊടുക്കലും ഏറ്റെടുക്കലും ഉണ്ടായാലും ഇല്ലെങ്കിലും അവൾക്ക് ചെലവുനൽകേണ്ടതാണ്.ചെലവ് നഷ്ടപ്പെടാനിടയായ കാരണം ഇല്ലാതായതുകൊണ്ടാണിത്.

ഇതിനോട് താരതമ്യം ചെയ്ത് ഇമാം അദ്റഈ(റ)ഇങ്ങനെ പറയുന്നു. പിണങ്ങിയ സ്ത്രീ ഭർത്താവിന്റെ വീട്ടിൽ തന്നെ താമസമാക്കുകയും അവന് വഴങ്ങാതിരിക്കുകയും ഭർത്താവിന്റെ അഭാവത്തിൽ പിണക്കമൊഴിവാക്കുകയും ചെയ്താൽ ഖാളിയുടെ ഇടപെടൽ കൂടാതെ തന്നെ ചെലവിനുള്ള അവകാശം പുനസ്ഥാപിതമാവുന്നതാണ്.ഇതാണ് പ്രബലാഭിപ്രായം.

നാട്ടിലില്ലാത്ത ഒരാളുടെ ഭാര്യ തനിക്കു ഭർത്താവിൽ നിന്ന് ആനുകൂല്യങ്ങൾ നിശ്ചയിച്ചു നൽകണമെന്നാവശ്യപ്പെട്ട് ഖാളിയെ സമീപിച്ചാൽ അവൾക്കനുകൂലമായി വിധിക്കാൻ മൂന്ന് നിബന്ധനകൾ

1. പ്രതിബന്ധമുള്ളതുകൊണ്ടാണ് ഇതൊന്നും അവൻ ചെയ്യാതിരുന്നതെങ്കിൽ അവൾക്ക് അർഹതയുണ്ടാവില്ല.
2. ആദ്യകാല വീക്ഷണം.

غير قاض وهو كذلك على الأصح، ولو التمست زوجة غائب من القاضي أن يفرض لها فرضا عليه اشترط ثبوت النكاح وإقامتها في مسكنه وحلفها على استحقاق النفقة وأنها لم تقبض منه نفقة مدة مستقبلة فحينئذ يفرض لها عليه نفقة المعسر إلا إن ثبت يساره.

## (فرع) في فسخ النكاح

وشرع دفعا لضرر المرأة. يجوز **(لزوجة مكلفة)** أي بالغة عاقلة لا لولي غير المكلفة **(فسخ نكاح من)** أي زوج **(أعسر)** مالا وكسبا لائقا به حلالا **(بأقل نفقة)** تجب وهو مدّ **(أو)** أقل **(كسوة)** تجب كقميص وخمار وجبة شتاء بخلاف نحو سراويل ونعل وفرش ومخدة والأواني لعدم بقاء النفس بدونهما فلا فسخ بالإعسار بالأدم وإن لم يسغ القوت، ولا بنفقة الخادم، ولا بالعجز عن النفقة الماضية كنفقة الأمس وما قبله لتنزيلها منزلة دين آخر **(أو)** أعسر **(بمسكن)** وإن لم يعتادوه **(أو)** أعسر **(بمهر)** واجب حال لم تقبض منه شيئا حال كون الإعسار به **(قبل وطء)** طائعة فلها الفسخ للعجز عن تسليم العوض

അനിവാര്യമാണ്.അവർ തമ്മിൽ വിവാഹബന്ധം സ്ഥിരപ്പെടുക, ഭർത്താവ് അനുവദിച്ച ഭവനത്തിലാണ് അവളുടെ താമസമെന്നു സ്ഥിരപ്പെടുക.അവൾചെലവിന് അർഹയാണെന്നും പിൽകാല ചെലവിന്നുള്ള തുക അവൾ കൈപ്പറ്റിയിട്ടില്ലെന്നും സത്യം ചെയ്യുക.ഈ നിബന്ധനകളൊത്താൽ ദരിദ്ര ഭർത്താവ് നൽകേണ്ട ചെലവു വിഹിതം ഖാളി അവൾക്ക് നിശ്ചയിച്ചു കൊടുക്കേണ്ടതാണ്. ഭർത്താവ് ധനികനാണെന്ന് സ്ഥിരപ്പെട്ടാൽ ധനികന്റെ ചെലവ് വിഹിതമാണ് വിധിക്കേണ്ടത്.

## വിവാഹം ദുർബലപ്പെടുത്തൽ (ഫസ്ഖ്)

സ്ത്രീകളുടെ പ്രയാസങ്ങൾ ഒഴിവാക്കാനാണ് ഇത് നിയമമാക്കിയത്.സാമ്പത്തിക ശേഷിയും അനുയോജ്യവും അനുവദനീയവുമായ ജോലിയുമില്ലാത്ത ദരിദ്രനായ ഭർത്താവിന്റെ നിക്കാഹ് പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്ത്രീക്ക് ദുർബലപ്പെടുത്താവുന്നതാണ്. എന്നാൽ പ്രായപൂർത്തിയെത്താത്തവളുടെ രക്ഷാധികാരിക്ക് ഈ അധികാരമില്ല.(1)

ഭാര്യക്ക് പ്രതിദിനം നൽകേണ്ടതായ ചുരുങ്ങിയ നിലക്കുള്ള ചിലവ് വിഹിതവും ഒരു കാലയളവിലെ ചുരുങ്ങിയ നിലക്കുള്ള വസ്ത്രവും നല്കാനുള്ള ശേഷിയില്ലായ്മയാണ് ദാരിദ്ര്യം കൊണ്ട് വിവക്ഷ. കാരണം ഇത് രണ്ടുമില്ലാതെ ജീവിതം അസാധ്യമാണ്. ഒരു ദിവസത്തെ ചുരങ്ങിയ ചിലവ് ഒരു മുദ്ദ് ഭക്ഷണമാണ്.കുപ്പായം, മുഖമക്കന,ശൈത്യകാല കോട്ട് തുടങ്ങിയവ അനിവാര്യ വസ്ത്രങ്ങളാണ്. എന്നാൽ പൈജാമ, ചെരുപ്പ്, വിരിപ്പ്, തലയിണ, പാത്രങ്ങൾ എന്നിവ അനിവാര്യ വസ്തുക്കളല്ല. ഭക്ഷണ ചേരുവകളായ കറിയും മറ്റും ഇല്ലാതെ വരിക, സേവകയുടെ ചിലവ് ലഭിക്കാതിരിക്കുക. കഴിഞ്ഞ ദിവസങ്ങളിലെ ചിലവ് ലഭിക്കാതിരിക്കുക. തുടങ്ങിയ കാരണങ്ങളാൽ വിവാഹം ദുർബലമാക്കാവുന്നതല്ല. കറിയില്ലാതെ ഭക്ഷണം കഴിക്കുക പ്രയാസമാണെങ്കിൽ പോലും നിക്കാഹ് ദുർബലപ്പെടുത്താൻ പാടില്ല. കഴിഞ്ഞുപോയ ചിലവുകൾ ഭാര്യക്ക് നൽകാനുള്ള മറ്റൊരു കടബാധ്യതയുടെ സ്ഥാനത്തായതിനാൽ ഫസ്ഖിന് ഉതകുന്ന കാരണമല്ല.ഭാര്യയുടെ ദേശക്കാർ പാർപ്പിടം ശീലിക്കാത്തവരാണെങ്കിൽ പോലും അവൾക്ക് പാർപ്പിടം നൽകാൻ ഭർത്താവിന് ശേഷിയില്ലെങ്കിൽ നിക്കാഹ് ഫസ്ഖ് ചെയ്യാവുന്നതാണ്.

അവധി നിശ്ചയിച്ചിട്ടില്ലാത്ത നിർബന്ധ മഹ്റിൽ നിന്ന് അൽപംപോലും അവൾ കൈപറ്റിയില്ലെങ്കിൽ സംഭോഗത്തിന് വഴങ്ങുന്നതിന് മുമ്പ് മഹ്റ് നൽകാൻ ശേഷിയില്ലാത്തവിധം ഭർത്താവ് ദരിദ്രനായാൽ അവൾക്ക് നികാഹ് ഫസ്ഖ് ചെയ്യാവുന്നതാണ്. പ്രതിഫലം നൽകപ്പെടുന്ന വസ്തു(2) മാറ്റം വരാതെ

1. *പ്രായപൂർത്തിയായവളുടെ രക്ഷിതാവിനുമില്ല.ഫസ്ഖിനധികാരമില്ലാത്തിടത്ത് ഇവളുടെ ചെലവ് അവൾക്ക് ധനമുണ്ടെങ്കിൽ അതിൽ നിന്നും ഇല്ലെങ്കിൽ വിവാഹത്തിനു മുമ്പ് സംരക്ഷണബാധ്യത ആർക്കായിരുന്നോ അവർ നിർവ്വഹിക്കുകയും വേണം.*
2. *ആസ്വാദന സ്ഥലം.*

مع بقاء المعوض بحاله، وخيارها حينئذ عقب الرفع إلى القاضي فوري فيسقط الفسخ بتأخيره بلا عذر كجهل، ولا فسخ بعد الوطء لتلف المعوض به وصيرورة العوض دينا في الذمة فلو وطئها مكرهة فلها الفسخ بعده أيضا. قال بعضهم: إلا إن سلمها الولي له وهي صغيرة بغير مصلحة فتحبس نفسها بمجرد بلوغها فلها الفسخ حينئذ إن عجز عنه ولو بعد الوطء لأن وجوده هنا كعدمه، أما إذا قبضت بعضه فلا فسخ لها على ما أفتى به ابن الصلاح واعتمده الأسنوي والزركشي وشيخنا. وقال البارزي كالجوجري: لها الفسخ أيضا واعتمده الأذرعي.

تنبيه: يتحقق العجز عما مرّ بغيبة ماله لمسافة القصر فلا يلزمها الصبر إلا إن قال: أحضر مدة الإمهال أو بتأجيل دينه بقدر مدة إحضار ماله الغائب بمسافة القصر أو بحلوله مع إعسار المدين ولو الزوجة لأنها في حالة الإعسار لا تصل لحقها والمعسر منظر، وبعدم وجدان المكتسب من يستعمله إن غلب ذلك أو بعروض ما منعه عن الكسب.

ശേഷിക്കുമ്പോൾ പ്രതിഫലം ഏൽപ്പിക്കാൻ കഴിയാത്തതാണ് കാരണം.

പ്രശ്നം[1] ഖാളിയുടെ മുമ്പാകെ ബോധിപ്പിച്ച ഉടനെ തന്റെ അവസരം[2] അവൾ പെട്ടെന്ന് ഉപയോഗപ്പെടുത്തണം. അറിവില്ലായ്മ പോലുള്ള കാരണങ്ങളില്ലാതെ ഫസ്ഖ് പിന്തിക്കുകയാണെങ്കിൽ ഫസ്ഖ് ചെയ്യുവാനുള്ള അവസരം നഷ്ടപ്പെടും. സംഭോഗത്തിന് ശേഷം മഹർ ലഭിക്കാത്തതിന്റെ പേരിൽ ഫസ്ഖ് ചെയ്യാൻ അർഹതയില്ല. കാരണം പ്രതിഫലം നൽകപ്പെടുന്ന വസുതുവിന് നാശം[3] വരികയും പ്രതിഫലം കടബാധ്യതയായി ശേഷിക്കുകയും ചെയ്യുന്നു. എന്നാൽ ബലാത്ക്കാരമായി സംഭോഗത്തിനിരയായ സ്ത്രീക്ക് സംഭോഗത്തിന് ശേഷവും ഫസ്ഖ് ചെയ്യാം. വലിയ്യ് എന്തെങ്കിലും ഗുണത്തിന്[4] വേണ്ടിയല്ലാതെ ഭർത്താവിനെ ഏൽപ്പിച്ചു കൊടുത്ത പ്രായപൂർത്തിയാകാത്ത പെൺകുട്ടി പ്രായപൂർത്തിയായ ശേഷം മഹർ ലഭിക്കാൻ വേണ്ടി സംഭോഗത്തിന് അനുവദിക്കാതിരുന്നു. പ്രസ്തുത സാഹചര്യത്തിൽ ഭർത്താവിന് മഹർ നൽകാൻ കഴിയാതെ വന്നാൽ സംഭോഗത്തിന് ശേഷമാണെങ്കിൽ പോലും അവൾക്ക് ഫസ്ഖ് ചെയ്യാവുന്നതാണ്. എന്ന് ചില പണ്ഠിതൻമാർ പറഞ്ഞിട്ടുണ്ട്. കാരണം ഈയവസ്ഥയിലുണ്ടായ സംഭോഗം ഇല്ലാത്ത പോലെയാണ്. മഹറിൽ നിന്ന് അൽപം സ്വീകരിച്ചാൽ ഫസ്ഖ് ചെയ്യാൻ പാടില്ല. അപ്രകാരം ഇബ്നു സ്വലാഹ് (റ) ഫത്വ നൽകുകയും ഇമാം അസ്നവിയും സർകശിയും ശൈഖുനായും (റ)അത്പ്രബലമാക്കുകയും ചെയ്തിരിക്കുന്നു. എന്നാൽ പ്രസ്തുത ഘട്ടത്തിലും അവൾക്ക് ഫസ്ഖ് ചെയ്യാമെന്നാണ് ജൗജരിയും ബാരിസിയും (റ) പറയുന്നത്. അദ്റഈ (റ)അതിനെ പ്രബലമാക്കിയിട്ടുണ്ട്.

## ശേഷിയില്ലായ്മ

ഭർത്താവിന്റെ സമ്പത്ത് നിസ്ക്കാരം ഖസ്റാക്കാവുന്ന ദൂരത്തിനപ്പുറമുള്ള സ്ഥലത്താണെങ്കിൽ മുകളിൽ പറഞ്ഞ കാര്യങ്ങൾക്ക് അവന് ശേഷിയില്ലായ്മ സ്ഥിരപ്പെടും. അപ്പോൾ അവൾ ക്ഷമിക്കേണ്ടതില്ല. എന്നാൽ ആശ്വാസ സമയ പരിധിയിൽ[5] ഞാൻ കൊണ്ട് വരാം എന്ന് അവൻ പറഞ്ഞാൽ അവൾ ക്ഷമിക്കേണ്ടതാണ്. ഖസ്റിന്റെ ദൂരത്തുള്ള[6] സ്ഥലത്തു നിന്ന് സ്വത്ത് കൊണ്ടുവരാനുള്ള സമയത്തിന്ന് തുല്യമായി തനിക്ക് ലഭിക്കാനുള്ള കടത്തിന് അവധിയുണ്ടായാലും അവന്റെ ശേഷിയില്ലായ്മ സ്ഥിരപ്പെടും. കടക്കാരൻ പാപ്പരായിരിക്കെ കടത്തിന്റെ നിശ്ചിത അവധി എത്തിയാലും ശേഷിയി

1. മഹ്ർ ലഭിക്കാത്ത പ്രശ്നം
2. ഫസ്ഖ് ചെയ്യാനുള്ള അവസരം
3. ഉപയോഗിച്ചതോടെ പൂർവ്വസ്ഥിതിക്ക് നാശം വന്നു.
4. അവൾക്ക് ചെലവ് ലഭിക്കാൻ വകയില്ലാതിരിക്കെ ഭർത്താവിൽ നിന്ന് അതു ലഭിക്കട്ടെ എന്നു കരുതൽ നൻമക്ക് ഉദാഹരണം.
5. മൂന്ന് ദിവസമാണിത്.
6. 132 കി.മി.

فائدة: إذا كان للمرأة على زوجها الغائب دين حال من صداق أو غيره وكان عندها بعض ماله وديعة فهل لها أن تستقل بأخذه لدينها بلا رفع إلى القاضي ثم تفسخ به أو لا؟ فأجاب بعض أصحابنا ليس للمرأة المذكورة الاستقلال بأخذ حقها بل ترفع الأمر إلى القاضي لأن النظر في مال الغائبين للقاضي، نعم إن علمت أنه لا يأذن لها إلا بشيء يأخذه منها جاز لها الاستقلال بالأخذ، وإذا فرغ المال وأرادت الفسخ بإعسار الغائب فإن لم يعلم المال أحد ادعت إعساره وأنه لا مال له حاضر ولا ترك نفقة وأثبتت الإعسار وحلفت على الأخيرين ناوية بعدم ترك النفقة عدم وجودها الآن وفسخت بشروطه، وإن علم المال فلا بد من بينة بفراغه أيضا انتهى.

**(فلا فسخ)** على المعتمد **(بامتناع غيره)** موسرا أو متوسطا من الإنفاق حضر أو غاب **(إن لم ينقطع خبره)** فإن انقطع خبره ولا مال له حاضر جاز لها الفسخ لأن تعذر واجبها بانقطاع خبره كتعذره

ല്ലായ്മയായി ഗണിക്കും. കടം വീട്ടാനുള്ളത് ഭാര്യയാണെങ്കിൽ പോലും ഈ വിധിയാണ്. കാരണം ശേഷിയില്ലാത്ത ഘട്ടത്തിൽ അവളുടെ അവകാശം നേടാൻ കഴിയില്ല.

മിക്ക ദിവസങ്ങളിലും ജോലി നല്കാൻ ആളില്ലാത്ത സ്ഥിതിയാവൽ കൊണ്ടും ജോലി ചെയ്യാൻ പ്രതിബന്ധങ്ങളുണ്ടാവൽ കൊണ്ടും ശേഷിയില്ലായ്മ സ്ഥിരപ്പെടും.

## നാടു വിട്ട ഭർത്താവിന്റെ സ്വത്ത്

നാട്ടിലില്ലാത്ത ഭർത്താവിൽ നിന്ന് ഭാര്യക്ക് മഹ്റോ ചെലവോ വകയിൽ അവധിയായ കടം ലഭിക്കാനുണ്ട് . ഭർത്താവിന്റെ ധനം അൽപം അവളുടെ പക്കൽ സൂക്ഷിപ്പ് സ്വത്തായിട്ടുണ്ട്.ന്യായാധിപന്റെ അടുത്ത് ബോധിപ്പിക്കാതെ അവളുടെ കടം സ്വയം ഇതിൽ നിന്ന് ഈടാക്കുകയും നിക്കാഹ് ഫസ്ഖ് ചെയ്യുകയും ആവാമോ?

ഇങ്ങനെ ചെയ്യാൻ പാടില്ലെന്നും ന്യായാധിപനെ ബോധിപ്പിക്കണമെന്നും പറഞ്ഞ ശാഫിഈ പണ്ഡിതന്മാരുണ്ട്. കാരണം നാട്ടിലില്ലാത്തവരുടെ സ്വത്തിന്റെ മേൽനോട്ടം ന്യായാധിപന്നാണ്.

എന്നാൽ കൈക്കൂലി നൽകിയെങ്കിലേ ന്യായാധിപൻ ഭർത്താവിന്റെ സ്വത്തിൽ നിന്ന് എടുക്കാൻ അനുമതി നൽകുകയുള്ളുവെന്ന് അവൾക്ക് ഉറപ്പുണ്ടെങ്കിൽ ഇങ്ങനെ ബോധിപ്പിക്കാതെ സ്വയം എടുക്കാവുന്നതാണ്.

അവളുടെ കൈവശമുള്ള ഭർത്താവിന്റെ സമ്പത്ത് അവസാനിക്കുകയും അവന്റെ ശേഷിയില്ലായ്മ കാരണം ഫസ്ഖ് ചെയ്യാൻ ഉദ്ദേശിക്കുകയും ചെയ്യുന്നപക്ഷം തന്റെ കയ്യിൽ ഭർത്താവിന്റെ സൂക്ഷിപ്പ് ധനമുണ്ടായിരുന്ന വിവരം ആരുമറിഞ്ഞിട്ടില്ലെങ്കിൽ ഭർത്താവിന് ശേഷിയില്ലെന്നും നാട്ടിൽ സ്വത്തില്ലെന്നും തനിക്ക് ചെലവിന് അവൻ നീക്കിവെച്ചിട്ടില്ലെന്നും വാദിക്കുകയും ശേഷിയില്ലായ്മ സ്ഥിരപ്പെടുത്തുകയും വേണം. ഇക്കാര്യങ്ങളിൽ[1] സത്യം ചെയ്യുകയും നിബന്ധനകളനുസരിച്ച് ഫസ്ഖ് ചെയ്യുകയുമാവാം. സത്യം ചെയ്യുമ്പോൾ ചെലവിനു നീക്കിവെച്ചിട്ടില്ല എന്നതുകൊണ്ട് നിലവിൽ അതില്ല എന്നു കരുതണം.[2]

ഭർത്താവിന് തന്റെ പക്കൽ സൂക്ഷിപ്പ് ധനമുണ്ടെന്ന് ആരെങ്കിലും അറിയുന്നപക്ഷം അത് ഇപ്പോൾ ഇല്ലെന്നതിന് സാക്ഷിനിർത്തൽ അനിവാര്യമാകും.

## ധനികൻ ചെലവ് നൽകാതിരുന്നാൽ

ധനികനോ ഇടത്തരക്കാരനോ ആയ വ്യക്തി ചെലവ് നൽകാൻ വിമുഖത കാണിച്ചാൽ പ്രബലാഭിപ്രായം അനുസരിച്ച് ഫസ്ഖ് ചെയ്യാൻ പാടില്ല.[3] അവൻ നാട്ടിലുണ്ടെങ്കിലും ഇല്ലെങ്കിലും. എന്നാൽ

1. *നാട്ടിൽ സ്വത്തില്ലെന്നും ചെലവിനു നീക്കിവെച്ചിട്ടില്ലെന്നും.*
2. *താൻ പറയുന്നത് കളവാകാതിരിക്കാനാണിത്.*
3. *ഖാളി മുഖേന ഈടാക്കാം.*

بالإعسار كما جزم به الشيخ زكريا وخالفه تلميذه شيخنا، واختار جمع كثيرون من محققي المتأخرين في غائب تعذر تحصيل النفقة منه الفسخ وقواه ابن الصلاح وقال في فتاويه: إذا تعذرت النفقة لعدم مال حاضر مع عدم إمكان أخذها منه حيث هو بكتاب حكمي وغيره لكونه لم يعرف موضعه أو عرف ولكن تعذرت مطالبته عرف حاله في اليسار والاعسار أو لم يعرف فلها الفسخ بالحاكم،والإفتاء بالفسخ هو الصحيح انتهى. ونقل شيخنا كلامه في الشرح الكبير وقال في آخره: وأفتى بما قاله جمع من متأخري اليمن. وقال العلامة المحقق الطنبداوي في فتاويه: والذي نختاره تبعا للأئمة المحققين أنه إذا لم يكن له مال كما سبق لها الفسخ وإن كان ظاهر المذهب خلافه لقوله تعالى: ﴿وما جعل عليكم في الدين من حرج﴾ [الحج: ٧٨] ولقوله ﷺ «بعثت بالحنيفية السمحة» ولأن مدار الفسخ على الإضرار ولا شك أن الضرر موجود فيها إذا

അവനെ കുറിച്ചുള്ള വിവരം നിലക്കുകയും നാട്ടിൽ അവന് സമ്പത്ത് ഇല്ലാതിരിക്കുകയും ചെയ്താൽ ഫസ്ഖ് ചെയ്യാവുന്നതാണ്. കാരണം വിവരം നിലച്ചത് മൂലം തന്റെ അവകാശങ്ങൾ ലഭിക്കാതിരിക്കുന്നതും ഭർത്താവ് ദരിദ്രനായത് മൂലം അവകാശങ്ങൾ ലഭിക്കാതിരിക്കുന്നതും ഒരുപോലെയാണ്. ഇപ്രകാരം ശൈഖ് സകരിയ്യ(റ) ഉറപ്പിച്ച് പറഞ്ഞിട്ടുണ്ട്. പക്ഷെ, അദ്ദേഹത്തിന്റെ ശിഷ്യനായ നമ്മുടെ ശൈഖുനാ (ഇബ്നു ഹജർ(റ)) ഇതിൽ വിയോജിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്. നാട്ടിൽ ഇല്ലാത്ത ചെലവ് ഈടാക്കാൻ പ്രയാസമായ ഭർത്താവുമായുള്ള വിവാഹബന്ധം ഫസ്ഖ് ചെയ്യാമെന്ന് അഗ്രേസരരായ ധാരാളം പിൻഗാമികളായ പണ്ഡിതന്മാർ ഇഖ്തിയാർ -മുൻഗണന- ചെയ്തിരിക്കുന്നു. ഈ അഭിപ്രായത്തിന് ശക്തി പകർന്ന ഇമാം ഇബ്നു സ്വലാഹ്(റ) തന്റെ ഫത്വയിൽ പറയുന്നു: "നാട്ടിൽ ഭർത്താവിന് സമ്പത്ത് ഇല്ലാത്തതുമൂലം ചെലവ് കരസ്തമാക്കാൻ പ്രയാസമാവുകയും ഭർത്താവ് നിൽക്കുന്ന സ്ഥലത്തേക്ക് ന്യായാധിപൻ കത്ത് അയച്ചോ മറ്റോ ചെലവ് സ്വീകരിക്കാൻ കഴിയാതെ വരികയും ചെയ്താൽ ന്യായാധിപൻ മുഖേന വിവാഹം അവൾക്ക് ദുർബലപ്പെടുത്താം. അവൻ നിലകൊള്ളുന്ന സ്ഥലത്തെ പറ്റി അറിയാത്തത് കൊണ്ടും അവനോട് ചിലവ് തുക ആവശ്യപ്പെടൽ പ്രയാസമായതുകൊണ്ടും ചിലവ് സ്വീകരിക്കാൻ കഴിയാതെ വരാം. അവന്റെ സാമ്പത്തിക ശേഷിയും ശേഷി ഇല്ലായ്മയും അറിയുന്നതും അറിയാതിരിക്കുന്നതും ഫസ്ഖിനെ ബാധിക്കുകയില്ല. അതിനാൽ ഫസ്ഖ് ചെയ്യാം എന്നതാണ് ശരിയായ അഭിപ്രായം എന്ന് പറഞ്ഞ് ഫത്വ അവസാനിക്കുന്നു. ശർഹുൽ കബീറിൽ ഈ ഫത്വ ഉദ്ധരിച്ച ശൈഖുനാ അതിന്നൊടുവിൽ 'യമനിലെ പിൻഗാമികളായ ഒരുപറ്റം പണ്ഡിതന്മാർ ഇപ്രകാരം ഫത്വ നൽകിട്ടുണ്ട്' എന്നു പറയുന്നുണ്ട്.

അല്ലാമാ മുഹഖിഖു ത്വമ്പദാവീ(റ) തന്റെ ഫത്വയിൽ പറയുന്നത് ഇങ്ങനെ: ഭർത്താവിന് നാട്ടിൽ സമ്പത്തില്ലാതിരിക്കുകയും ചെലവ് അവനിൽ നിന്ന് ഈടാക്കാൻ സാധിക്കാതിരിക്കുകയും ചെയ്താൽ അവൾക്ക് ഫസ്ഖ് ചെയ്യൽ അനുവദനീയമാണെന്നാണ് സൂക്ഷ്മജ്ഞാനികളായ ഇമാമുകളെ തുടർന്ന് നാമും പ്രബലമാക്കുന്നത്. മദ്ഹബിന്റെ ബാഹ്യവീക്ഷണത്തിന് ഇത് എതിരാണെങ്കിലും.

﴿وما جعل عليكم في الدين من حرج﴾

(മതത്തിൽ നിങ്ങൾക്ക് വിഷമകരമായതൊന്നും നിശ്ചയിച്ചിട്ടില്ല.)[1] എന്ന് അല്ലാഹു പറഞ്ഞിട്ടുണ്ടല്ലോ. മാത്രമല്ല

بعثت بالحنيفية السمحة

(ഋജുവും ലളിതവുമായ മതവുമായാണ് ഞാൻ നിയുക്തനായത്) എന്ന് നബിവചനവുമുണ്ട്. ഭർത്താവ് ധനിക ഭാര്യയുടെ വിഷമാവസ്ഥ കണക്കിലെടുത്താണ് ഫസ്ഖ് നിശ്ചയിച്ചതു തന്നെ.

1. സൂറതുൽ ഹജ്ജ്: 78

لم يمكن الوصول إلى النفقة منه، وإن كان موسرا إذ سر الفسخ هو تضرر المرأة وهو موجود لا سيما مع إعسارها فيكون تعذر وصولها إلى النفقة حكمه حكم الإعسار انتهى. وقال تلميذه شيخنا خاتمة المحققين ابن زياد في فتاويه: وبالجملة فالمذهب الذي جرى عليه الرافعي والنووي عدم جواز الفسخ كما سبق والمختار الجواز وجزم في فتيا له أخرى بالجواز.

**(و)** لا فسخ بإعسار بنفقة ونحوها أو بمهر **(قبل ثبوت إعساره)** أي الزوج بإقراره أو بينة تذكر إعساره الآن، ولا تكفي بينة ذكرت أنه غاب معسرا، ويجوز للبينة الاعتماد في الشهادة على استصحاب حالته التي غاب عليها من إعسار أو يسار ولا تسأل من أين لك أنه معسر الآن، فلو صرح بمستنده بطلت الشهادة **(عند قاض)** أو محكم فلا بد من الرفع إليه فلا ينفذ ظاهرا ولا باطنا قبل ذلك ولا يحسب عدتها إلا من الفسخ. قال شيخنا: فإن فقد قاض ومحكم بمحلها أو عجزت عن الرفع إلى القاضي كأن

നാണെങ്കിൽ പോലും അവനിൽ നിന്ന് ചെലവ് ലഭിക്കാൻ നിവൃത്തിയില്ലെങ്കിൽ വിഷമമുണ്ടെന്നതിൽ സംശയമില്ലല്ലോ. ഫസ്ഖിന്റെ നിദാനമായ ഈ വിഷമസ്ഥിതി ഇവിടെ തീർച്ചയായുമുണ്ട്. അവൾ ദരിദ്രയാണെങ്കിൽ പ്രത്യേകിച്ചും. അതിനാൽ ഏതു നിലയിൽ ചെലവിനു പ്രയാസം നേരിട്ടാലും ദാരിദ്ര്യത്താൽ കിട്ടാതിരുന്നാലുള്ള വിധി തന്നെയാണ്. ഇമാം ത്വമ്പദാവീ(റ) പറഞ്ഞതാണിത്രയും.

അദ്ദേഹത്തിന്റെ ശിഷ്യൻ ശൈഖുനാ ഖാതിമതുൽ മുഹഖിഖീൻ ഇബ്നു സിയാദ്(റ) തന്റെ ഫതാവയിൽ പറഞ്ഞത് ഇങ്ങനെയാണ്: "ചുരുക്കത്തിൽ ഇമാം റാഫിഈ(റ)യും നവവി(റ)യും പ്രബലപ്പെടുത്തിയതനുസരിച്ച് മദ്ഹബിലെ പ്രബലം പ്രസ്തുത സാഹചര്യത്തിൽ ഫസ്ഖ് പാടില്ല എന്നാണ്. ഇത് നേരത്തെ പറഞ്ഞിട്ടുണ്ട്. അപ്പോൾ ഫസ്ഖ് അനുവദനീയമാണെന്നാണ് മുഖ്താർ. ഇബ്നു സിയാദ് തന്റെ മറ്റൊരു ഫത്വയിൽ അനുവദനീയമാണെന്ന് ഉറപ്പിച്ചു പറഞ്ഞിട്ടുമുണ്ട്.

ചുരുക്കത്തിൽ മഹ്ർ, ഭക്ഷണം, വസ്ത്രം, പാർപ്പിടം എന്നിവയിലൊന്ന് നൽകാൻ സാധിക്കാത്തവിധം ഭർത്താവ് ദരിദ്രനായാൽ ഫസ്ഖ് ചെയ്യാവുന്നതാണ്. സാമ്പത്തിക ശേഷിയുള്ള ഭർത്താവ് നൽകാതിരുന്നാൽ ഫസ്ഖ് പറ്റില്ലെന്നാണ് മദ്ഹബിൽ പ്രബലം. തർജീഹിന്റെ മുജ്തഹിദുകളായ ഇമാം നവവി, റാഫിഈ(റ) പ്രബലമാക്കിയതും ഇതു തന്നെയാണ്. അതേ സമയം സാമ്പത്തിക ശേഷിയുള്ളവൻ വിസമ്മതിച്ചാൽ ഫസ്ഖ് ചെയ്യാമെന്ന് പിൻഗാമികളായ ഇമാമുകളിൽ പലരും ഇഖ്തിയാർ ചെയ്തിട്ടുണ്ട്. അടിസ്ഥാനപരമായി മദ്ഹബിനോട് യോജിക്കാത്ത അഭിപ്രായ പ്രകടനമാണ് ഇഖ്തിയാർ. അത് മദ്ഹബല്ല. എന്നാലും ആവശ്യഘട്ടങ്ങളിൽ അതനുസരിച്ച് അമൽ ചെയ്യാം.

ഖാളിയുടെയോ 'മുഹക്ക'[1] മിന്റെയോ സമക്ഷം ഭർത്താവിന്റെ ദാരിദ്ര്യം സ്ഥിരപ്പെടുന്നതിന്റെ മുമ്പ് ദാരിദ്യം കാരണം ഫസ്ഖ് ചെയ്യാൻ പാടില്ല. ഭർത്താവിന്റെ മൊഴി കൊണ്ടോ നിലവിൽ അവൻ ദരിദ്രനാണെന്ന് സാക്ഷികൾ പറയുന്നത് കൊണ്ടോ അവന്റെ ദാരിദ്ര്യം സ്ഥിരപ്പെടുന്നതാണ്. ദരിദ്രനായ നിലയിലാണ് അവൻ നാട് വിട്ടതെന്ന സാക്ഷിമൊഴി മതിയാകില്ല. നാട് വിടുമ്പോഴുള്ള സാമ്പത്തിക ശേഷിയും ശേഷിയില്ലായ്മയും സാക്ഷ്യവേളയിൽ അവർക്ക് അവലംബിക്കാം. ഇപ്പോൾ അവൻ ദരിദ്രനാണെന്ന് നിനക്ക് എവിടെ നിന്ന് വിവരം ലഭിച്ചു എന്ന് ഖാളി അവരോട് ചോദിക്കാൻ പാടില്ല. അതിന്റെ അവലംബം അവർ വ്യക്തമാക്കുന്നപക്ഷം അവരുടെ സാക്ഷ്യം അസാധുവാകും. ഖാളി സമക്ഷം അവന്റെ ദാരിദ്ര്യം സ്ഥിരപ്പെടുംമുമ്പ് പ്രത്യക്ഷമോ പരോക്ഷമോ ആയി ഫസഖിനു സാധുതയുണ്ടാവില്ല. അതിനാൽ ഖാളിയെ ബോധിപ്പിക്കൽ അനിവാര്യമാണ്. ഫസ്ഖ് മുതൽ മാത്രമേ അവളുടെ ഇദ്ദ പരിഗണിക്കുകയുള്ളൂ.[2]

അവളുടെ ദേശത്ത് ഖാളിയോ മുഹക്കമോ ഇല്ലാത്ത സാഹചര്യത്തിൽ സ്വയം ഫസ്ഖ് ചെയ്യാമെന്ന്

1. ഖാളി ഇല്ലാത്തതിനാൽ നിശ്ചയിക്കപ്പെടുന്ന മധ്യസ്ഥൻ.
2. ഖാളിയെ സമീപിച്ചതു മുതലല്ല.

قال: لا أفسخ حتى تعطيني مالا استقلت بالفسخ للضرورة وينفذ ظاهرا وكذا باطنا كما هو ظاهر خلافا لمن قيد بالأول لأن الفسخ مبني على أصل صحيح وهو مستلزم للنفوذ باطنا ثم رأيت غير واحد جزموا بذلك انتهى. وفي فتاوى شيخنا ابن زياد: لو عجزت المرأة عن بينة الإعسار جاز لها الاستقلال بالفسخ انتهى. وقال الشيخ عطية المكي في فتاويه: إذا تعذر القاضي أو تعذر الإثبات عنده لفقد الشهود أو غيبتهم فلها أن تشهد بالفسخ وتفسخ بنفسها كما قالوا في المرتهن: إذا غاب الراهن وتعذر إثبات الرهن عند القاضي أن له بيع الرهن دون مراجعة قاض بل هذا أهم وأعم وقوعا إنتهى. (ف) إذا توفرت شروط الفسخ من ملازمتها المسكن الذي غاب عنها وهي فيه وعدم صدور نشوز منها وحلفت عليهما وعلى أن لا مال له حاضر ولا ترك نفقة وأثبتت الإعسار بنحو النفقة على المعتمد أو تعذر تحصيلها على المختار (يمهل) القاضي أو المحكم وجوبا (ثلاثة) من الأيام وإن لم يستمهله الزوج ولم يرج

ശൈഖുനാ പറയുന്നു. എനിക്ക് പണം നൽകാതെ ഞാൻ ഫസ്ഖ് ചെയ്യുകയില്ല എന്ന് ഖാളി പറയുന്നത് കൊണ്ടോ മറ്റോ ഖാളി സമക്ഷം കേസ് ബോധിപ്പിക്കാൻ കഴിയാതെ വരുമ്പോഴും അവൾക്ക് സ്വയം ഫസ്ഖ് ചെയ്യാവുന്നതാണ്. നിർബന്ധിതാവസ്ഥ പരിഗണിച്ച് ഇത് അനുവദനീയമാണ്. സ്വയം ഫസ്ഖ് ചെയ്യുന്ന സമയത്ത് പ്രത്യക്ഷവും പരോക്ഷവുമായി ഫസ്ഖ് സാധുവാകുമെന്നാണ് വ്യക്തമായ അഭിപ്രായം. ബാഹ്യമായി മാത്രമേ സാധുവാകുകയുള്ളൂ[1] എന്ന് ചിലർ എതിരഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ട്. ശരിയായ അടിത്തറ[2] അടിസ്ഥാനമാക്കിയാണ് ഫസ്ഖ് ഉള്ളത്. അത് അനുസരിച്ച് പരോക്ഷമായും ഫസ്ഖ് സാധുവാകുമെന്ന് വരുന്നു. അതാണ് പ്രബലാഭിപ്രായത്തിന്റെ ന്യായം. ധാരാളം പണ്ഡിതന്മാർ ഈ അഭിപ്രായം തന്നെ തീർത്തു പറഞ്ഞതായി ഞാൻ പിന്നീട് കണ്ടിട്ടുണ്ടെന്നും ശൈഖുനാ പറഞ്ഞിട്ടുണ്ട്. ഭർത്താവിന്റെ ദരിദ്രാവസ്ഥ സാക്ഷികൾ മുഖേന സ്ഥിരപ്പെടുത്താൻ കഴിയാത്ത സ്ത്രീക്ക് സ്വയം ഫസ്ഖ് ചെയ്യാവുന്നതാണെന്ന് ശൈഖുനാ ഇബ്നു സിയാദിന്റെ ഫതാവയിലുണ്ട്. ഖാളി ഇല്ലാതെ വരുകയോ സാക്ഷികൾ ഇല്ലാത്തത് കൊണ്ടോ അവർ നാടുവിട്ടതിനാലോ[3] ഖാളി സമക്ഷം ഫസ്ഖ് സ്ഥിരപ്പെടുത്താൻ പ്രയാസമായാൽ ഞാൻ ഫസ്ഖ് ചെയ്തിരിക്കുന്നു എന്ന് അവൾ സാക്ഷി നിർത്തലും അവൾ സ്വയം ഫസ്ഖ് ചെയ്യലും അനുവദനീയമാണ് എന്ന് ശൈഖ് അത്വിയതുൽ മക്കിയ്യ്(റ) തന്റെ ഫതാവയിൽ പറഞ്ഞിട്ടുണ്ട്. പണയം വെച്ചവൻ നാട്ടിൽ ഇല്ലാതിരിക്കുകയും ഖാളി സമക്ഷം പണയം സ്ഥിരപ്പെടുത്താൻ കഴിയാതെ വരുകയും ചെയ്താൽ ഖാളിയോട് കൂടി ആലോചിക്കാതെ പണയവസ്തു വിൽക്കാമെന്ന് പണ്ഡിതർ പറഞ്ഞതു പോലെയാണിതും. എന്നല്ല അതിലേറെ മുഖ്യവും വ്യാപകവുമാണിത് എന്നും അദ്ദേഹം പറയുന്നു.

## ഫസ്ഖിന്റെ നിബന്ധനകൾ

ഫസ്ഖിന്റെ നിബന്ധനകൾ ഒത്ത് ചേർന്നാൽ ഖാളിയോ മുഹക്കമോ നിർബന്ധമായും മൂന്ന് ദിവസം താമസം നൽകണം. അവൻ നാടുവിട്ടു പോകുമ്പോൾ അവൾ താമസിച്ചിരുന്ന വീട്ടിൽ നിന്ന് മാറാതിരിക്കുക, അവളിൽ നിന്ന് പിണക്കമുണ്ടാവാതിരിക്കുക, ഇക്കാര്യങ്ങളിലും, നാട്ടിൽ നിലവിൽ അവന് സമ്പത്തില്ലെന്നും അവൾക്ക് ചെലവ് നീക്കിവെച്ചിട്ടില്ലെന്നുമുള്ള വിഷയത്തിലും സത്യം ചെയ്യുക, പ്രബലാഭിപ്രായ പ്രകാരം അവൻ സാമ്പത്തിക ശേഷിയില്ലാത്തവനാണെന്ന് അവൾ സ്ഥിരപ്പെടുത്തുക, മുഖ്താർ പ്രകാരം ചെലവ് ഈടാക്കാൻ പ്രയാസമാവുക. ഈ നിബന്ധനകൾ ഒത്തുചേർന്നാൽ മാത്രമാണ് ഫസ്ഖ് അനുവദനീയമാകുന്നത്. ഭർത്താവ് താമസം നൽകാൻ ആവശ്യപ്പെട്ടിട്ടില്ലെങ്കിലും ഭാവി

1. അഥവാ ഇസ്ലാമിക കോടതിയുടെ നടപടിയുണ്ടാവില്ലെന്നു മാത്രം.
2. ഭർത്താവിന്റെ കഴിവുകേട്.
3. ഭാര്യ സ്വന്തമായി ഫസ്ഖ് നിർവഹിക്കുമ്പോൾ സാക്ഷിയുണ്ടായിരിക്കൽ നിബന്ധനയാണെന്നാണ് മനസ്സിലാകുന്നത്. (ശൈഖുനാ)

حصول شيء في المستقبل ليتحقق إعساره في فسخ لغير إعسار بمهر فإنه على الفور. وأفتى شيخنا أنه لا إمهال في فسخ نكاح الغائب (ثم) بعد إمهال الثلاث بلياليها (يفسخ هو) أي القاضي او المحكم أثناء الرابع لخبر الدارقطني والبيهقي: في الرجل لا يجد شيئا ينفق على امرأته يفرق بينهما وقضى به عمر وعلي وأبو هريرة رضي الله عنهم. قال الشافعي رضي الله عنه: ولا أعلم أحدا من الصحابة خالفهم، ولو فسخت بالحاكم على غائب فعاد وادعى أن له مالا بالبلد لم يبطل كما افتى به الغزالي الا إن ثبت أنها تعلمه ويسهل عليها أخذ النفقة منه بخلاف نحو عقار وعرض لا يتيسر بيعه فإنه كالعدم (أو) تفسخ (هي بإذنه) أي القاضي بلفظ: فسخت النكاح، فلو سلم نفقة الرابع فلا تفسخ بما مضى لأنه صار دينا، ولو أعسر بعد أن سلم نفقة الرابع بنفقة الخامس بنت على المدة ولم تستأنفها، وظاهر قولهم أنه لو أعسر بنفقة السادس استأنفتها وهو محتمل ويحتمل أنه إن تخللت ثلاثة وجب الاستيناف أو أقل

യിൽ അവൾക്കുള്ള ചെലവായി ഒരു വസ്തുവും നൽകാൻ കഴിയില്ലെന്ന് അവൻ ധരിക്കുന്നുണ്ടെങ്കിലും സാവകാശം നൽകണം. അവൻ ശേഷിയില്ലാത്തവനാണെന്ന് സ്ഥിരപ്പെടാൻ വേണ്ടിയാണ് മൂന്ന് ദിവസം അവധി നൽകുന്നത്. എന്നാൽ മഹ്ർ നൽകാൻ ശേഷിയില്ലാതെ വരുന്നിടത്ത് സാവകാശം നൽകാൻ പാടില്ല. പ്രത്യുത ധൃതിയിൽ അവൾ ഫസ്ഖ് ചെയ്യേണ്ടതാണ്. നാട്ടിലില്ലാത്തവന്റെ നികാഹ് ഫസ്ഖ് ചെയ്യുന്നതിലും സാവകാശം വേണ്ടെന്നാണ് ശൈഖുനാ ഫത്വനൽകിയിട്ടുള്ളത്.

മൂന്ന് രാപകലുകൾ സാവകാശം നൽകിയതിന് ശേഷം ഖാളിയോ മുഹക്കമോ നാലാം ദിവസം ഫസ്ഖ് ചെയ്യേണ്ടതാണ്. ഭാര്യക്ക് ചെലവ് നൽകാൻ കഴിയാതെ വന്നാൽ പ്രസ്തുത ഭാര്യാ ഭർതൃ ബന്ധം വിഛേദിക്കണമെന്ന ദാറഖുത്നിയുടെയും ബൈഹഖീയുടെയും ഹദീസാണ് ഇതിന്നാധാരം. ഖലീഫമാരായ ഉമർ, അലി, അബൂഹുറൈറ(റ) എന്നിവർ അപ്രകാരം വിധി നടപ്പാക്കിയിട്ടുണ്ട്. സ്വഹാബാക്കളിൽ ഒരാളും അവരോട് വിയോജിച്ചതായി ഞാൻ അറിയുകയില്ലെന്ന് ഇമാം ശാഫിഈ(റ) പറയുന്നു.[1]

## ഭർത്താവ് തിരിച്ചുവന്നാൽ

നാട്ടിലില്ലാത്തവന്റെ നികാഹ് ന്യായാധിപൻ മുഖേന ദുർബലപ്പെടുത്തിയ ശേഷം അവൻ തിരിച്ചുവരികയും നാട്ടിൽ അവന് ധനമുണ്ടായിരുന്നുവെന്ന് വാദിക്കുകയും ചെയ്താൽ ഫസ്ഖ് അസാധുവാകുകയില്ല. ഇങ്ങനെ ഇമാം ഗസ്സാലി(റ) ഫത്വ നൽകിയിരിക്കുന്നു. എന്നാൽ അവന് നാട്ടിൽ ധനമുള്ളത് അവൾ അറിയുമെന്നോ അതിൽ നിന്ന് ചെലവ് വിഹിതം എടുക്കാൻ അവൾക്ക് കഴിയുമെന്നോ സ്ഥിരപ്പെട്ടാൽ ഫസ്ഖ് അസാധുവാകുന്നതാണ്. ഭൂമി, വേഗത്തിൽ വിൽക്കാൻ കഴിയാത്ത വസ്തു മുതലായ ധനം നാട്ടിൽ ഉണ്ടെന്നറിഞ്ഞാൽ ഫസ്ഖ് അസാധുവാകുകയില്ല. കാരണം. അത് ഇല്ലാത്ത ഫലമാണ്.

## ഖാളിയില്ലാതെ ഫസ്ഖ്

ഖാളിയുടെ അനുവാദത്തോടെ അവൾ ഫസ്ഖ് ചെയ്യുകയുമാവാം. 'ഞാൻ നികാഹ് ഫസ്ഖ് ചെയ്തു' എന്ന വാചകം ഇതിന് ഉപയോഗിക്കാം. നാലാം ദിവസത്തെ ചെലവ് അവൻ എത്തിക്കുകയാണെങ്കിൽ കഴിഞ്ഞ് പോയ ദിവസങ്ങളുടെ പേരിൽ അവൾ ഫസ്ഖ് ചെയ്യാൻ പാടില്ല. കാരണം, അത് കടബാധ്യതയായി മാറിയിരിക്കുന്നു. നാലാം ദിവസം ചെലവ് നൽകിയ ഭർത്താവ് അഞ്ചാം ദിവസം ചെലവിന് കഴിവില്ലാത്തവനായാൽ മൂന്ന് ദിവസം വീണ്ടും കാത്തിരിക്കേണ്ടതില്ല. പ്രത്യുത, കഴിഞ്ഞുപോയ മൂന്ന് ദിവസത്തെ തുടർന്ന് ഫസ്ഖ് ചെയ്യാവുന്നതാണ്. ആറാം ദിവസവും ശേഷിയില്ലാതെ വന്നാൽ വീണ്ടും മൂന്ന് ദിവസം സാവകാശം നൽകണമെന്നാണ് കർമ്മശാസ്ത്ര പണ്ഡിതന്മാർ പറഞ്ഞതിൽ നിന്ന് വ്യക്തമാവുന്നത്. ഇങ്ങിനെ ചെയ്യാവുന്നതാണ്. (സാവകാശത്തിന്റെ കാലപരിധിയായ ആദ്യ മൂന്ന് ദിവസത്തിനും പിന്നീട് ശേഷിയില്ലായ്മ വന്ന ദിവസത്തിനുമിടയിൽ) മൂന്ന് ദിവസത്തെ ഇടവേള വന്നാൽ

1. *അപ്പോൾ അത് സർവ്വ സമ്മതമായ ഇജ്മാഅ് ആയി.*

فلا كما قاله شيخنا، ولو تبرع رجل بنفقتها لم يلزمها القبول بل لها الفسخ.

فرع: لها في مدة الإمهال والرضا بإعساره الخروج نهارا قهرا عليه لسؤال نفقة أو اكتسابها، وإن كان لها مال وأمكن كسبها في بيتها وليس له منعها لأن حبسه لها إنما هو في مقابلة إنفاقه عليها وعليها رجوع إلى مسكنها ليلا لأنه وقتا لإيواء دون العمل، ولها منعه من التمتع بها نهارا وكذا ليلا لكن يسقط نفقتها عن ذمته مدة المنع في الليل. قال شيخنا: وقياسه أنه لا نفقة لها زمن خروجها للكسب انتهى.

فروع: لا فسخ في غير مهر لسيد أمة وليس له منعها من الفسخ بغيره ولا الفسخ به عند رضاها بإعساره أو عدم تكليفها لأن النفقة في الأصل لها بل له إلجاؤها إليه بأن لا ينفق عليها، ويقول لها: افسخي أو جوعي دفعا للضرر عنه. ولو زوج أمته بعبده واستخدمه فلا فسخ لها ولا له إذ مؤنتها عليه، ولو أعسر سيد مستولدة عن نفقتها قال أبو زيد: أجبر على عتقها أو تزويجها.

വീണ്ടും സാവകാശം നൽകണമെന്നും അതിൽ കുറവാണെങ്കിൽ വേണ്ടെന്നും പറയുകയുമാവാം. ശൈഖുനാക്ക് ഈ അഭിപ്രായമുണ്ട്. മറ്റൊരാൾ ചെലവ് വിഹിതം ദാനം നൽകിയാൽ അവൾ സ്വീകരിക്കണമെന്ന് നിർബന്ധമില്ല. പ്രത്യുത അവൾക്ക് നികാഹ് ഫസ്ഖ് ചെയ്യാവുന്നതുമാണ്.

### ഭാര്യയുടെ അവകാശം

സാവകാശ വേളയിലും ഭർത്താവിന്റെ ശേഷിയില്ലായ്മ പൊരുത്തപ്പെട്ട് ജീവിക്കുന്ന സമയങ്ങളിലും ചെലവ് അന്വേഷിച്ചും ജോലിക്കു വേണ്ടിയും ഭർത്താവിന്റെ അനുമതിയില്ലാതെ പകൽ സമയം പെണ്ണിന് പുറത്ത് പോവാം. അവൾക്ക് ധനമുണ്ടെങ്കിലും അവളുടെ വീട്ടിൽ വെച്ച് ജോലി ചെയ്യാൻ സാധിക്കുമെങ്കിലും അവൾക്ക് പുറത്ത് പോവാം. അവന് തടയാൻ അവകാശമില്ല. ചെലവ് നൽകുന്നുണ്ടെങ്കിൽ മാത്രമേ തടയാൻ അവന് അവകാശമുള്ളൂ. പക്ഷെ, രാത്രി വീട്ടിലേക്ക് തിരിച്ചുവരൽ അവൾക്ക് നിർബന്ധമാണ്. കാരണം, രാത്രി ജോലി സമയമല്ല, വീടണയേണ്ട സമയമാണ്. പകൽ മാത്രമല്ല, രാത്രിയും സുഖാസ്വാദനത്തിൽ നിന്ന് ഭർത്താവിനെ തടയാനും അവൾക്കവകാശമുണ്ട്. പക്ഷെ, രാത്രിയിൽ സുഖാസ്വാദനം തടഞ്ഞാൽ ഭർത്താവിന്റെ ബാധ്യതയിൽ നിന്നും അവളുടെ ചെലവ് ഒഴിവാകുന്നതാണ്. ഈ ന്യായത്തിൽ ജോലിയാർത്ഥം അവൾ പോകുന്ന സമയത്തെ ചെലവും ഒഴിവാകുമെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

## അടിമയുടെ ഫസ്ഖ്

മഹ്റല്ലാത്ത ആനുകൂല്യങ്ങൾക്ക് ശേഷിയില്ലാത്തതിന്റെ പേരിൽ അടിമ സ്ത്രീയുടെ നികാഹ് യജമാനൻ ഫസ്ഖ് ചെയ്യാൻ പാടില്ല.[1] അതിന്റെ പേരിൽ അവൾ ഫസ്ഖ് ചെയ്യുന്നതിൽ നിന്ന് അവളെ തടയാനും പാടില്ല. ഭർത്താവിന്റെ ദാരിദ്ര്യം പൊരുത്തപ്പെട്ട് അവൾ ജീവിക്കുന്നപക്ഷം അല്ലെങ്കിൽ അവൾ ബുദ്ധിയിലും പ്രായത്തിലും പക്വതയില്ലാത്ത അവസ്ഥയിൽ മഹ്റിന്റെ പേരിൽ യജമാനൻ ഫസ്ഖ് ചെയ്യാനും പാടില്ല. കാരണം ചെലവ് അവൾക്കവകാശപ്പെട്ടതാണ്. എങ്കിലും ചെലവ് നൽകാതെ യജമാനന് അവളെ ഫസ്ഖിന് നിർബന്ധിക്കാവുന്നതാണ്. 'നീ വിശപ്പനുഭവിക്കൂ അല്ലെങ്കിൽ ഫസ്ഖ് ചെയ്യൂ' എന്നവളോട് പറയാം. ഭർത്താവിൽ നിന്നുള്ള പ്രയാസം ലഘൂകരിക്കാനാണ് ഇപ്രകാരം ചെയ്യുന്നത്. തന്റെ അടിമസ്ത്രീയെ സ്വന്തം അടിമക്ക് വിവാഹം കഴിച്ചു കൊടുക്കുകയും അടിമയെ സേവകനായി ഉപയോഗിക്കുകയും ചെയ്താൽ അവൾക്കോ യജമാനനോ ഫസ്ഖ് ചെയ്യാവുന്നതല്ല. കാരണം, അവളുടെ ചെലവ് ബാധ്യത യജമാനനാണ്. ഒരു അടിമ സ്ത്രീ യജമാനനിൽ നിന്നും ഗർഭം ധരിച്ചു. പ്രസ്തുത യജമാനൻ ചെലവിന് ശേഷിയില്ലാതെ വന്നാൽ അവളെ മോചിപ്പിക്കുവാനോ മറ്റൊരാൾക്ക് വിവാഹം കഴിച്ചു കൊടുക്കുവാനോ ന്യായാധിപൻ അവനെ നിർബന്ധിക്കണമെന്ന് അബൂ സൈദ്(റ) പറഞ്ഞിട്ടുണ്ട്.

1. *മഹ്റ് നൽകാൻ ഭർത്താവിന് ശേഷിയില്ലാതായാൽ യജമാനന് ഫസ്ഖ് ചെയ്യാം. കാരണം മഹ്ർ അവന്റെ അവകാശമാണ്.*

فائدة: لو فقد الزوج قبل التمكين فظاهر كلامهم لا فسخ، ومذهب مالك رحمه اللّه لا فرق بين الممكنة وغيرها إذا تعذرت النفقة وضربت المدة وهي عنده شهر للتفحص عنه ثم يجوز الفسخ.

تتمة: يجب على موسر ذكر أو أنثى ولو بكسب يليق به بما فضل عن قوته وقوت ممونه يومه وليلته وإن لم يفضل عن دينه كفاية نفقة وكسوة مع أدم ودواء لأصل وإن علا ذكرا أو أنثى وفرع وإن نزل كذلك إذا لم يملكاها وإن اختلفا دينا لا إن كان أحدهما حربيا أو مرتدا، قال شيخنا في شرح الإرشاد: ولا إن كان زانيا محصنا أو تاركا للصلاة خلافا لما قاله في شرح المنهاج، ولا ان بلغ فرع وترك كسبا لائقا، ولا أثر لقدرة أم أو بنت على النكاح لكن تسقط نفقتها بالعقد وإن كان الزوج معسرا ما لم تفسخ ولا تصير مؤن القريب بفوتها دينا عليه إلا باقتراض قاض لغيبة منفق أو منع صدر منه لا بإذن منه، ولو منع الزوج أو القريب الإنفاق أخذها

## നാടുവിട്ട ഭർത്താവ്

സുഖാസ്വാദനത്തിന് ഭാര്യ സൗകര്യം നൽകുന്നതിന് മുമ്പ് ഭർത്താവ് നാട് വിട്ടാൽ ഭാര്യ ഫസ്ഖ് ചെയ്യാൻ പാടില്ലെന്നാണ് പണ്ഡിതന്മാരുടെ ചർച്ചയിൽ നിന്ന് വ്യക്തമാവുന്നത്. ഭാര്യ സൗകര്യം നൽകിയാലും ഇല്ലെങ്കിലും ഫസ്ഖ് ചെയ്യാമെന്നാണ് ഇമാം മാലിക്(റ)ന്റെ മദ്ഹബ്. ചെലവ് ഈടാക്കാൻ പ്രയാസമാവുകയും ഭർത്താവിനെ കുറിച്ചന്വേഷിക്കാൻ നിശ്ചയിച്ച സമയം അഥവാ ഒരു മാസം കഴിയുകയും ചെയ്താലാണിത്. പിന്നീട് അവൾക്ക് ഫസ്ഖ് ചെയ്യാവുന്നതുമാണ്. ഇതാണ് ഇമാം മാലിക്(റ) ന്റെ മദ്ഹബ്.

## മാതാപിതാക്കളുടെ ചെലവ്

കഴിവുള്ള പുരുഷനും സ്ത്രീയും തങ്ങളുടെ മാതാപിതാക്കൾക്ക് ചെലവ് നൽകൽ നിർബന്ധമാണ്. അവനോ അവളോ ഉചിതമായ ജോലി മുഖേന കഴിവുള്ളവരായാൽ പോലും അവർക്ക് ചെലവ് നൽകണം. ഒരു രാപകലിൽ തന്റെയും തനിക്ക് ചെലവ് നൽകൽ നിർബന്ധമായവരുടെയും[1] ചെലവ് വിഹിതം കഴിച്ച് മിച്ചം വരുന്നുണ്ടെങ്കിലാണ് മാതാപിതാക്കൾക്ക് ചെലവ് നിർബന്ധമാവുക. തനിക്ക് കടബാധ്യത ഉണ്ടെങ്കിൽ പോലും മാതാപിതാക്കളുടെ ചെലവ് ഒഴിവാകുകയില്ല. പര്യാപ്തമായ ഭക്ഷണവും അനുബന്ധ ചേരുവകളും മരുന്നും വസ്ത്രവും ചെലവായി നൽകേണ്ടതാണ്. ഇവർ എത്ര പരമ്പര മുകളിലുള്ളവരാണെങ്കിലും നൽകണം.

ആണോ പെണ്ണോ ആയ തന്റെ സന്താനങ്ങൾക്കും ചെലവ് നൽകൽ നിർബന്ധമാണ്. അവർ എത്ര താഴ്ന്ന പരമ്പരയിലാണെങ്കിലും. ചെലവിനു പര്യാപ്തമായത് മാതാപിതാക്കളുടെയും മക്കളുടെയും ഉടമസ്ഥതയിൽ ഇല്ലെങ്കിൽ മാത്രമാണ് ഇത് നിർബന്ധമുള്ളത്. മാതാപിതാക്കളും സന്താനങ്ങളും വ്യത്യസ്ത മതക്കാരാണെങ്കിൽ പോലും ചെലവ് ബാധ്യതയാണ്. എന്നാൽ, അവർ മുസ്‌ലിംകളുടെ കഠിന വിരോധിയോ മതപരിത്യാഗിയോ ആണെങ്കിൽ ചെലവ് നൽകേണ്ടതില്ല. അവർ വിവാഹിതനായ വ്യഭിചാരിയോ നിസ്കാരമുപേക്ഷിക്കുന്നവനോ ആണെങ്കിലും ചെലവ് നൽകേണ്ടതില്ലെന്ന് ശൈഖുനാ ശർഹുൽ ഇർശാദിൽ പറഞ്ഞിട്ടുണ്ട്. ഇത് അദ്ദേഹം ശർഹുൽ മിൻഹാജിൽ പറഞ്ഞതിന് എതിരാണ്. അനുയോജ്യമായ ജോലി ഉപേക്ഷിച്ച പ്രായപൂർത്തിയായ സന്താനത്തിന് ചെലവ് നൽകേണ്ടതില്ല. മാതാവിനും മകൾക്കും വിവാഹിതരാകാൻ കഴിയുമെന്നതുകൊണ്ടും ബാധ്യത ഒഴിവാകില്ല. എന്നാൽ അവരുടെ ഭർത്താവ് ശേഷിയില്ലാത്തവനാണെങ്കിൽ പോലും വിവാഹത്തോടെ ചെലവ് തന്റെ ബാധ്യതയിൽ നിന്നും ഒഴിവാകും. അവർ ഫസ്ഖ് ചെയ്യാത്തിടത്തോളം തനിക്ക് ഉത്തരവാദിത്തമില്ല. പക്ഷെ ഇപ്പറഞ്ഞതിൽ സന്ദേഹമുണ്ട്. കാരണം ഭർത്താവ് ചെലവു നൽകൽ നിർബന്ധമാകുന്നത് സുഖാസ്വാദനത്തിന് സൗകര്യപ്പെടുന്നത് മുതലാണെന്ന് മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. മാതാപിതാക്കളുടെയും സന്താനങ്ങളുടെയും ചെലവ് നൽകേണ്ട സമയം കഴിഞ്ഞാൽ കട ബാധ്യതയായി അവശേഷിക്കുകയില്ല. എന്നാൽ ചെലവ് നൽകുന്നവന്റെ അഭാവം,, വിസമ്മതം, തുടങ്ങിയ കാരണങ്ങളാൽ ഖാളി

1. ഭാര്യ അവളുടെ പരിചാരിക തുടങ്ങിയവർ

المستحق ولو بغير إذن قاض.

فرع: من له أب وأم فنفقته على الأب، وقيل هي عليهما لبالغ. ومن له أصل وفرع فعلى الفرع وإن نزل أو له محتاجون من أصول وفروع ولم يقدر على كفايتهم قدم نفسه ثم زوجته وإن تعددت ثم الأقرب فالأقرب، نعم لو كان له أب وأم وابن قدم الابن الصغير ثم الأم ثم الأب ثم الولد الكبير، ويجب على أم إرضاع ولدها اللبأ وهو اللبن أول الولادة ومدته يسيرة وقيل: يقدر بثلاثة أيام. وقيل سبعة ثم بعده إن لم توجد إلاّ هي أو أجنبية وجب إرضاعه على من وجدت، ولها طلب الأجرة ممن تلزمه مؤنته وإن وجدتا لم تجبر الأم خلية كانت أو في نكاح أبيه، فإن رغبت في إرضاعه فليس لأبيه منعها إلا إن طلبت فوق أجرة المثل، وعلى أب أجرة مثل لأم لإرضاع ولدها حيث لا متبرع بالإرضاع وكمتبرع راض بما رضيت.

**فصل**

والأولى بالحضانة وهي تربية من لا يستقل إلى

കടം വാങ്ങിയിട്ടുണ്ടെങ്കിൽ, അല്ലെങ്കിൽ ഖാളിയുടെ സമ്മത പ്രകാരം കടം വാങ്ങിയിട്ടുണ്ടെങ്കിൽ കടമായി ശേഷിക്കും. കടം വാങ്ങാൻ ഖാളി സമ്മതം കൊടുത്തത് കൊണ്ട് മാത്രം (അവർ കടം വാങ്ങിയിട്ടില്ലെങ്കിൽ) കടമായി ശേഷിക്കുകയില്ല. ഭർത്താവോ അടുത്ത ബന്ധുവോ ചെലവ് നൽകാൻ വിസമ്മതിച്ചാൽ ഖാളിയുടെ അനുവാദമില്ലാതെ അവകാശികൾക്ക് അത് ഈടാക്കാവുന്നതാണ്.

### അവകാശം ആർക്ക്?

ഒരാൾക്ക് പിതാവും മാതാവുമുണ്ടെങ്കിൽ അവന് ചെലവു നൽകൽ പിതാവിന്റെ ബാധ്യതയാണ്. പ്രായപൂർത്തി എത്തിയ സന്താനത്തിന്റെ ചെലവ് ബാധ്യത രണ്ടുപേർക്കുമുണ്ടെന്ന ഒരഭിപ്രായവുമുണ്ട്. മാതാപിതാക്കളും സന്താനങ്ങളും ഉള്ള വ്യക്തിയുടെ ചെലവ് ബാധ്യത സന്താനങ്ങൾക്കാകുന്നു. സന്താനപരമ്പരയിൽ അവർ വളരെ അകന്നവരാണെങ്കിൽ പോലും. ഒരാൾക്ക് മാതാപിതാക്കളും സന്താനങ്ങളും ആശ്രിതരായുണ്ട്. അവർക്കെല്ലാം പര്യാപ്തമായ നിലയിൽ ചെലവ് നൽകാൻ കഴിയില്ല. എങ്കിൽ സ്വശരീരം, ഭാര്യമാർ-ഒന്നിലേറെയുണ്ടെങ്കിലും-തൊട്ടടുത്തവർ, അടുത്തവർ എന്നിങ്ങനെ മുൻഗണന നൽകണം. ഉമ്മയും ഉപ്പയും സന്താനങ്ങളുമുള്ള വ്യക്തി തന്റെ ചെറിയ കുട്ടി, ഉമ്മ, ഉപ്പ, പ്രായപൂർത്തിയായ കുട്ടി എന്നീ ക്രമത്തിലാണ് മുൻഗണന നൽകേണ്ടത്.

### മുലയൂട്ടൽ

പ്രസവിച്ചയുടൻ പുറപ്പെടുന്ന ലബഅ് -രക്തത്തിന്റെ കലർപ്പുള്ള പാൽ- കുട്ടിക്ക് നൽകൽ മാതാവിന് നിർബന്ധമാണ്. വളരെ കുറഞ്ഞ സമയം മാത്രമാണ് അതുണ്ടാവുക. അത് മൂന്ന് ദിവസമാണെന്നും ഏഴ് ദിവസമാണെന്നും അഭിപ്രായമുണ്ട്. അനന്തരം കുട്ടിക്ക് മുലയൂട്ടാൻ ഉമ്മയോ അന്യസ്ത്രീയോ ആരാണോ ഉള്ളതെങ്കിൽ അവർ മുലയൂട്ടണം. കുട്ടിക്ക് ചെലവ് നിർബന്ധമാകുന്നവരുടെ പക്കൽ നിന്ന് അതിനുള്ള കൂലി ഈടാക്കാവുന്നതാണ്. ഉമ്മയും അന്യസ്ത്രീയും ഉണ്ടാവുന്ന പക്ഷം ഉമ്മയെ മുലകൊടുക്കാൻ നിർബന്ധിപ്പിക്കാൻ പാടില്ല. അവൾ കുട്ടിയുടെ പിതാവുമായി ബന്ധം വേർപ്പെട്ടാലും ഇല്ലെങ്കിലും പ്രസ്തുത വിധിയാണ്. അവൾ കുട്ടിക്ക് മുലകൊടുക്കാൻ താൽപര്യം കാണിച്ചാൽ പിതാവിന് തടയാനും അർഹതയില്ല. എന്നാൽ മുലകൊടുക്കുന്നതിന് നിലവിലുള്ളതിലേറെ വലിയ പ്രതിഫലം അവൾ ആവശ്യപ്പെട്ടാൽ അവളെ തടയാവുന്നതാണ്. സൗജന്യമായി മുലയൂട്ടാൻ ആളില്ലെങ്കിൽ മുലയൂട്ടുന്നതിന് ഉമ്മക്ക് നിലവിലുള്ള പ്രതിഫലം നൽകൽ പിതാവിന് നിർബന്ധമാണ്. പതിവു പ്രതിഫലത്തിൽ താഴെ ആവശ്യപ്പെടുന്ന സ്ത്രീയും സൗജന്യമായി കൊടുക്കുന്ന സ്ത്രീയും ഒരേ സ്ഥാനത്താണ്. (മുലയൂട്ടൽ കാലാവധിയും മറ്റും പറയുന്നുണ്ട്.)

### ശിശുപരിപാലനം

സ്വന്തമായി കാര്യങ്ങൾ നിർവ്വഹിക്കാൻ കഴിയാത്ത കുട്ടിയെ വകതിരിവ് പ്രായമാകുംവരെ പരിപാ

التمييز أم لم تتزوج بآخر فأمهاتها وإن علت فأب فأمهاته فأخت فخالة فبنت أخت فبنت أخ فعمة، والمميز إن افترق أبواه من النكاح كان عند من اختاره منهما ولأب اختير منع الأنثى لا الذكر زيارة الأم، ولا تمنع الأم عن زيارتهما على العادة، والأم أولى بتمريضهما عند الأب إن رضى وإلا فعندها، وإن اختارها ذكر فعندها ليلا وعنده نهارا أو اختارتها أنثى فعندها أبدا ويزورها الأب على العادة ولا يطلب إحضارها عنده، ثم إن لم يختر واحدا منهما فالأم أولى. وليس لأحدهما فطمه قبل حولين من غير رضا الآخر ولهما فطمه قبلهما إن لم يضره ولأحدهما بعد حولين، ولهما الزيادة في الرضاع على الحولين حيث لا ضرر لكن أفتى الحناطي بأنه يسن عدمها إلا لحاجة. ويجب على مالك كفاية رقيقه إلا مكاتبا ولو غنيا أو أكولا نفقة وكسوة من جنس المعتاد لمثله من أرقاء البلد ولا يكفي ساتر العورة وإن لم يتأذ به. نعم إن اعتيد ولو ببلاد العرب على الأوجه كفى إذ لا

ലിക്കാൻ ഏറ്റവും അർഹത പുനർ വിവാഹിതയല്ലാത്ത മാതാവാണ്. പിന്നെ കുട്ടിയുടെ മാതാമഹികൾ, പിതാവ്, പിതാമഹികൾ, സഹോദരി, മാതൃസഹോദരി, സഹോദരീ പുത്രി, സഹോദര പുത്രി, പിതൃസഹോദരി എന്നിവരാണ് യഥാക്രമം പരിപാലനത്തിനുതകുന്നവർ. വകതിരിവായ കുട്ടിയുടെ മാതാപിതാക്കൾ വിവാഹമോചനം നേടിയാൽ കുട്ടിക്ക് താൽപര്യമുള്ളവരുടെ കൂടെ കഴിയാം. പിതാവിനെ തെരഞ്ഞെടുത്ത പെൺകുട്ടിയെ ഉമ്മയെ സന്ദർശിക്കുന്നതിൽ നിന്നും പിതാവിന് തടയാം.[1] ആൺകുട്ടിയെ തടയാവുന്നതല്ല. സാധാരണ നിലയിൽ[2] അവർ രണ്ടുപേരെയും ഉമ്മ സന്ദർശിക്കുന്നതിന് അവൻ വിലക്കേർപ്പെടുത്താൻ പാടില്ല.[3]

പിതാവ് ഇഷ്ടപ്പെടുകയാണെങ്കിൽ അവന്റെയടുക്കൽ വെച്ച് കുട്ടികളുടെ രോഗശുശ്രൂഷക്ക് ഏറ്റവും അർഹതയുള്ളവളും ഉമ്മയാകുന്നു. അവന്റെ അടുക്കൽ വെച്ചുള്ള ശുശ്രൂഷ അവനിഷ്ടമല്ലെങ്കിൽ അവളുടെ അടുത്ത് വെച്ച് ശുശ്രൂഷിക്കണം. ആൺകുട്ടി മാതാവിനെ തിരഞ്ഞെടുക്കുകയാണെങ്കിൽ രാത്രിയിൽ ഉമ്മയുടെ അടുത്തും പകൽ ഉപ്പയുടെ അടുത്തും താമസിക്കണം. പെൺകുട്ടിയാണ് മാതാവിനെ തിരഞ്ഞെടുക്കുന്നതെങ്കിൽ അവൾ എപ്പോഴും മാതാവിന്റെ അടുത്താണ് താമസിക്കേണ്ടത്. സാധാരണ നിലയിൽ ഉപ്പക്കും അവളെ സന്ദർശിക്കാവുന്നതാണ്. അവളെ തന്റടുത്ത് കൊണ്ടുവരാൻ അവൻ ആവശ്യപ്പെടരുത്. കുട്ടി രണ്ടുപേരെയും തിരഞ്ഞെടുത്തിട്ടില്ലെങ്കിൽ മാതാവിനാണ് കൂടുതൽ അവകാശം.

മാതാപിതാക്കൾ ഇരുവരും തൃപ്തിപ്പെട്ടല്ലാതെ രണ്ട് വയസ്സ് തികയുന്നതിന് മുമ്പ് കുട്ടിയുടെ മുലകുടി നിർത്താൻ പാടില്ല. കുട്ടിക്ക് ബുദ്ധിമുട്ടില്ലെങ്കിൽ രണ്ട് വയസ്സിന് മുമ്പും ഇരുവരുടെയും തൃപ്തിയോടെ മുലയൂട്ടൽ നിർത്താം. രണ്ട് വയസ്സിന് ശേഷം ഏകപക്ഷീയമായി തന്നെ നിർത്താം. കുട്ടിക്ക് ബുദ്ധിമുട്ടില്ലെങ്കിൽ രണ്ട് വർഷത്തിലേറെയും മുലകൊടുക്കാവുന്നതാണ്. എന്നാൽ ആവശ്യമില്ലാതെ രണ്ട് വർഷത്തിൽ കൂടുതൽ മുലകൊടുക്കാതിരിക്കലാണ് സുന്നത്ത് എന്നാണ് ഇമാം ഹന്നാത്വി(റ) ഫത്വ നൽകിയിട്ടുള്ളത്.

## അടിമയുടെ ചെലവ്

തന്റെ അടിമക്ക് പര്യാപ്തമായ ചെലവ് നൽകൽ യജമാനന് നിർബന്ധമാണ്. അവൻ അന്ധനോ പക്ഷാഘാതമുള്ളവനോ സമ്പന്നനോ അമിതമായി ഭക്ഷണം കഴിക്കുന്നവനോ ആണെങ്കിൽപോലും

1. *അവൾ പുറത്തുപോയി ശീലിക്കുന്നത് ഒഴിവാക്കാൻ വേണ്ടിയാണിത്. പകരം ഉമ്മാക്ക് അവളെ സന്ദർശിക്കാമല്ലോ.*
2. *ആഴ്ചയിൽ ഒരുദിവസം പോലെ- ഇആനത്ത്.*
3. *ഇതിനുവേണ്ടി അവൾ വീട്ടിൽ കയറുന്നത് തടയാനും പറ്റില്ല. അവളുടെ സൗകര്യാർത്ഥം ഒരു റൂം ഒഴിച്ചിട്ടു കൊടുക്കുകയും വേണം. അവൾ ദീർഘ സമയം ചെലവഴിക്കുകയുമരുത്. (ശർഹുൽ ബഹ്ജ). വിവാഹബന്ധം വേർപ്പെടുത്തിയതിന് ശേഷം ഉമ്മയുടെ കൂടെ കഴിയുന്ന കുട്ടിയെ ഉപ്പ സന്ദർശിക്കുന്നതിലും അവർ രണ്ടുപേരും കൂടിക്കലരാനോ ഒരു സ്ഥലത്ത് അവർ തനിച്ചാകാനോ പാടില്ല. (തുഹ്ഫ)*

تحقير حينئذ، وعلى السيد ثمن دوائه وأجرة الطبيب عند الحاجة وكسب الرقيق لسيده ينفقه منه إن شاء ويسقط ذلك بمضي الزمان كنفقة القريب، ويسن أن يناوله مما يتنعم به من طعام وأدم وكسوة، والأفضل إجلاسه معه للأكل، ولا يجوز أن يكلفه كالدواب على الدّوام عملا لا يطيق عليه وإن رضي إذ يحرم عليه إضرار نفسه، فإن أبى السيد إلا ذلك بيع عليه أي إن تعين البيع طريقا وإلا أوجر عليه، أما في بعض الأوقات فيجوز أن يكلفه عملا شاقا ويتبع العادة في إراحته وقت القيلولة والاستمتاع، وله منعه من نفل صوم وصلاة. وعلى مالك علف دوابّه المحترمة ولو كلبا محترما وسقيها إن لم تألف الرعي ويكفيها والا كفى إرسالها للرعي والشرب حيث لا مانع فان لم يكفها الرعى لزمه التكميل فإن امتنع من علفها و إرسالها اجبر على إزالة ملكه أو ذبح المأكولة، فإن أبى فعل الحاكم الأصلح من ذلك ورقيق كدابة في ذلك كله، ولا يجب علف غير المحترمة

ചെലവ് നൽകേണ്ടതാണ്. മോചനക്കരാറിലേർപ്പെട്ട അടിമക്ക് ചെലവ് നൽകൽ നിർബന്ധമില്ല. സാധാരണ നിലയിൽ അവനെ പോലുള്ള നാട്ടിലെ മറ്റു അടിമകൾക്ക് നൽകുന്ന ഭക്ഷണവും വസ്ത്രവും ചെലവായി നൽകണം. അവന് വിഷമമില്ലെങ്കിൽ പോലും നഗ്നത മറക്കാൻ മാത്രം പര്യാപ്തമായ വസ്ത്രം നൽകിയാൽ മതിയാവില്ല. എന്നാൽ നാട്ട് പതിവ് അപ്രകാരമാണെങ്കിൽ അറബ് നാടുകളിൽ പോലും അത് മതിയാവുമെന്നതാണ് പ്രബലാഭിപ്രായം. കാരണം പ്രസ്തുത സാഹചര്യത്തിൽ അവൻ അവഹേളിക്കപ്പെടുന്നില്ല. ആവശ്യാനുസൃതം ഡോക്ടറുടെ ഫീസും മരുന്നിന്റെ വിലയും അവന് നൽകേണ്ടതാണ്.

അടിമയുടെ സമ്പാദ്യം യജമാനനുള്ളതാകുന്നു. യജമാനന്റെ ഇഷ്ടമനുസരിച്ച് അടിമയുടെ ചെലവ് അതിൽ നിന്നെടുക്കാം. ബന്ധുക്കളുടെ ചെലവ് പോലെ, അടിമക്ക് നൽകേണ്ട ചെലവും നൽകേണ്ട സമയം കഴിഞ്ഞാൽ ബാധ്യതയിൽ നിന്ന് ഒഴിവാകും. സ്വാദിഷ്ടമായ ഭക്ഷണം, കറി മുന്തിയ വസ്ത്രം മുതലായവ അടിമക്ക് നൽകൽ യജമാനന് സുന്നത്താണ്. ഭക്ഷണത്തിന് അവനെ ഒപ്പമിരുത്തുകയാണ് ഏറ്റവും ശ്രേഷ്ഠം. അടിമക്ക് അനിഷ്ടമില്ലെങ്കിൽ പോലും നിത്യവും ചെയ്യാൻ സാധിക്കാത്ത ജോലികൾക്ക് അവനെ നിർബന്ധിക്കരുത്. കാരണം, ശരീരത്തിന് ഹാനി വരുത്തൽ നിഷിദ്ധമാണ്. മൃഗങ്ങളെ ജോലി ചെയ്യിക്കുന്നിടത്തും ഇത് ബാധകമാണ്. പ്രയാസകരമായ ജോലികൾ ചെയ്യിപ്പിക്കുന്നതിൽ നിന്നും യജമാനൻ പിൻമാറുന്നില്ലെങ്കിൽ വിൽപനയേ പരിഹാരമുള്ളുവെങ്കിൽ ന്യായാധിപൻ അടിമയെ വിൽക്കേണ്ടതാണ്. കൂലിക്കു വിടൽ പരിഹാരമാവുമെങ്കിൽ അതു ചെയ്യാം. ചിലപ്പോഴൊക്കെ പ്രയാസമുള്ള ജോലി ചെയ്യാൻ നിർബന്ധിക്കുന്നതിന് വിരോധമില്ല. ഉച്ചക്ക് മുമ്പുള്ള ഉറക്കിനും ഭാര്യയുമായുള്ള സുഖാസ്വാദനത്തിനും പതിവ് അനുസരിച്ച് അനുവദിക്കാം. സുന്നത്ത് നോമ്പ്, സുന്നത്ത് നിസ്കാരം തുടങ്ങിയവ അനുഷ്ഠിക്കുന്നതിൽ നിന്ന് അടിമയെ യജമാനന് തടയാവുന്നതാണ്.

## മൃഗത്തിന്റെ തീറ്റ

പവിത്രത കൽപ്പിക്കപ്പെടുന്ന ജീവിക്ക് തീറ്റയും വെള്ളവും നൽകൽ അതിന്റെ ഉടമക്ക് നിർബന്ധമാണ്. ജീവന് പവിത്രത കൽപ്പിക്കുന്ന നായ ആണെങ്കിൽ പോലും ഇത് നൽകണം.[1] മേഞ്ഞ് നടന്ന് വേണ്ടത്ര തിന്ന് ശീലിച്ച മൃഗമാണെങ്കിൽ തീറ്റയും വെള്ളവും ഉടമക്ക് നിർബന്ധമില്ല. തടസ്സങ്ങളൊന്നുമില്ലെങ്കിൽ മേയാൻ വിട്ടാൽ മതിയാകുന്നതാണ്. പര്യാപ്തമാകുന്നില്ലെങ്കിൽ ആവശ്യമയത് കൂടി നൽകണം. തീറ്റകൊടുക്കാനും മേയാൻ വിടാനും യജമാനൻ വിസമ്മതിക്കുന്നെങ്കിൽ അതിന്റെ ഉടമസ്ഥാവകാശം നീക്കാനോ ഭക്ഷ്യയോഗ്യമായ ജീവി ആണെങ്കിൽ അറുക്കാനോ ന്യായാധിപൻ അവനെ നിർബന്ധിക്കണം. അതിന് അവൻ വിസമ്മതിച്ചാൽ ഉചിതമായത് ന്യായാധിപൻ ചെയ്യണം. ഈ വിധികളിലെല്ലാം അടിമയും മൃഗവും തുല്യമാണ്. പവിത്രത കൽപ്പിക്കപ്പെടാത്ത ജീവികൾക്ക് തീറ്റ

1. *കടിക്കുന്ന നായ പവിത്ര ജീവിയല്ല.*

കൊടുക്കൽ നിർബന്ധമില്ല. അവ അഞ്ചു ദുഷ്ട ജീവികളാണ്.[1]

## കറവ്

മൃഗത്തിനും അതിന്റെ കുട്ടിക്കും പ്രയാസമാകാത്ത വിധം ഉടമക്ക് പാൽക്കറക്കാവുന്നതാണ്. തീറ്റ കുറഞ്ഞത് നിമിത്തമാണെങ്കിൽ പോലും രണ്ടിലൊരു ജീവിക്ക് പ്രയാസമാകുന്നവിധം കറക്കാൻ പാടില്ല. തത്തുല്യമായി ജീവികളുടെ വളർച്ചക്ക് ഹാനിയാകുന്ന തരത്തിലുള്ള കറവാണ് പ്രയാസത്തിന്റെ പരിധി എന്നാണ് വ്യക്തമാകുന്നത്. ജീവനെ ബാധിക്കുന്നത് എന്ന് പരിധി വെച്ചതിൽ ഇമാം റാഫിഈ(റ) സന്ദേഹം പ്രകടിപ്പിച്ചിട്ടുണ്ട്. ഇതു പ്രകാരം കുട്ടിയുടെ ജീവൻ നിലനിർത്താൻ അനിവാര്യമായത്ര അകിട്ടിൽ ശേഷിപ്പിക്കലാണ് നിർബന്ധം.

അമിതമായി കറക്കാതിരിക്കൽ സുന്നത്താണ്. അകിടിൽ പാൽ ബാക്കിയുണ്ടാവണം. കറക്കുന്നവൻ കൈനഖങ്ങൾ മുറിക്കലും സുന്നത്തുണ്ട്. കുട്ടി ചത്തുപോയ മൃഗത്തെ ഏതു തന്ത്രം പ്രയോഗിച്ചും കറക്കാം. മൃഗങ്ങളെ കുത്തുകൂടിക്കൽ ഹറാമാണ്.[2]

وهي الفواسق الخمس* ويحلب مالك الدواب ما لا يضر بها ولا بولدها وحرم ما ضر أحدهما ولو لقلة العلف، والظاهر ضبط الضرر بما يمنع من نمو أمثالهما، وضبطه فيه بما يحفظه عن الموت توقف فيه الرافعي فالواجب الترك له ما يقيمه حتى لا يموت، ويسن أن لا يبالغ الحالب في الحلب بل يبقى في الضرع شيئا وأن يقص أظفار يديه، ويجوز الحلب وإن مات الولد بأي حيلة كانت، ويحرم التهريش بين البهائم، ولا يجب عمارة داره أو قناته بل يكره تركها إلى أن تخرب لغير عذر كترك سقي زرع وشجر دون ترك زراعة الأرض وغرسها، ولا يكره عمارة لحاجة وإن طالت. والأخبار الدالة على منع ما زاد على سبعة أذرع محمولة على من فعل ذلك للخيلاء والتفاخر على الناس والله سبحانه وتعالى أعلم.

## വീടും കൃഷിയും

തന്റെ വീടും തോടും പരിപാലിക്കൽ നിർബന്ധമില്ല. പക്ഷെ, അവ നശിക്കുന്നത് വരെ അകാരണമായി പരിപാലിക്കാതിരിക്കൽ കറാഹത്താണ്. കൃഷിയും മരവും നനക്കാതെ ഉപേക്ഷിക്കലും കറാഹത്തുതന്നെ. എന്നാൽ കൃഷി ചെയ്യാതെയും മരം വെച്ചു പിടിപ്പിക്കാതെയും സ്ഥലം തരിശിടൽ കറാഹത്തില്ല. ആവശ്യാനുസരണം വീട് പണിയൽ കറാഹത്തില്ല. അത് വലിപ്പമുണ്ടായാലും. പൊങ്ങച്ചത്തോടെയും ആർഭാടത്തോടെയും വീട് നിർമ്മിക്കുന്നവരെ കുറിച്ചാണ് ഏഴു മുഴത്തിൽ അധികമായ കെട്ടിടം അനുവദനീയമല്ലെന്ന് ഹദീസുകൾ പറയുന്നത്.

പരിശുദ്ധനും അത്യുന്നതനുമായ അല്ലാഹുവാണ് എല്ലാം അറിയുന്നവൻ.

---

1. കടിക്കുന്ന നായ, പാമ്പ്, കാക്ക, പരുന്ത്, എലി എന്നിവയാണിത്. മറ്റു ഉപദ്രവകാരികളായ ജീവികളെയും ചില പണ്ഡിതർ ഇതിനോട് താരതമ്യമം ചെയ്തിട്ടുണ്ട്.

*. خمس فواسق فى حل وفى حرم * يقتلن بالشرع عمن جاء بالحكم * كلب عقور غراب حيّة وكذا * حدأة فارة خذ واضح الكلم

2. കാള, കോഴി തുടങ്ങിയവ കൊണ്ടുള്ള പോര് മത്സരങ്ങൾ നിഷിദ്ധമാണെന്ന് ഗ്രഹിക്കാം.

## باب الجناية

من قتل وقطع وغيرهما، والقتل ظلما أكبر الكبائر بعد الكفر وبالقود أو العفو لا تبقى مطالبة أخروية، والفعل المزهق ثلاثة عمد وشبه عمد وخطأ. **(لا قصاص إلا في عمد)** بخلاف شبهه والخطأ **(وهو قصد فعل)** ظلما **(و)** عين **(شخص)** يعني الإنسان إذ لو قصد شخصا ظنه ظبيا فبان إنسانا كان خطأ **(بما يقتل)** غالبا جارحا كان كغرز إبرة بمقتل كدماغ وعين وخاصرة وإحليل ومثانة وعجان. وهو ما بين الخصية والدبر. أو لا كتجويع وسحر **(وقصدهما)** أي الفعل والشخص **(بغيره)** أي غير ما يقتل غالبا **(شبه عمد)** سواء أقتل كثيرا أم نادرا كضربة يمكن عادة إحالة الهلاك عليها بخلافها بنحو قلم أو مع خفتها جدا فهدر، ولو غرز إبرة بغير مقتل كألية وفخذ وتألم حتى مات فعمد

## അധ്യായം: 15

# കുറ്റങ്ങളും ശിക്ഷാവിധികളും

(ശ്രദ്ധിക്കുക: ഇവിടെമുതൽ ചർച്ച ചെയ്യപ്പെടുന്നത് വ്യവസ്ഥാപിത ഇസ്‌ലാമിക ഭരണ സംവിധാനത്തിനു കീഴിലുള്ള ശിക്ഷാമുറകളാണ്. ശിക്ഷ നടപ്പിലാക്കാൻ ഭരണകൂടത്തിന് മാത്രമേ അധികാരമുള്ളൂ. അതിനാൽ തുടർന്നു വരുന്ന ഭാഗങ്ങളിൽ വധശിക്ഷക്ക് വിധേയമാക്കണം, ശിക്ഷ നൽകണം തുടങ്ങിയ പരാമർശങ്ങൾ ഭരണകൂടത്തിന്റെ ശിക്ഷക്കർഹനാണ് എന്ന വിവക്ഷയിലാണ്. ഇസ്‌ലാമിക ഭരണ സംവിധാനമില്ലാത്ത ഇന്ത്യ പോലുള്ള രാജ്യങ്ങളിൽ ഈ ശിക്ഷാ സമ്പ്രദായം ഇസ്‌ലാം നിർദ്ദേശിക്കുന്നില്ല. പൗരന്മാർ ഈ ശിക്ഷ നടപ്പിലാക്കുന്നത് ഇസ്‌ലാമിക ദൃഷ്ട്യാ തെറ്റാണെന്ന് കർമ്മശാസ്ത്ര പണ്ഡിതന്മാർ വിശദീകരിച്ചിട്ടുണ്ട്. ഉദാ: തുഹ്ഫ 9-96 നോക്കുക. വിവ:)

കൊല, അംഗഛേദനം മുതലായ പാതകങ്ങളാണു പ്രതിപാദ്യം. അന്യായമായ കൊലപാതകം ദൈവ നിഷേധം കഴിഞ്ഞാൽ ഏറ്റവും വലിയ പാപമാകുന്നു. കൊലയാളി പ്രതിക്രിയക്കോ മാപ്പിനോ വിധേയനായാൽ പരലോകത്തു തത്സംബന്ധമായി ചോദ്യം ചെയ്യപ്പെടില്ല.[1] ജീവഹനന പ്രവൃത്തികൾ മൂന്നു തരമാണ്. മന:പൂർവ്വകം, മന:പൂർവ്വക തുല്യം, അബദ്ധം. മന:പൂർവ്വകത്തിൽ മാത്രമേ പ്രതിക്രിയ -ഖിസാസ്- ഉള്ളൂ.

സാധാരണ വധമാധ്യമം -ആയുധം- മുഖേന ഒരു നിശ്ചിത ആളെ കരുതിക്കൂട്ടി അന്യായമായി വധിക്കുകയാണ് -അംദ്- മന:പൂർവ്വകം. മാനെന്നു കരുതി മനുഷ്യനെ കൊന്നാൽ അതബദ്ധമാണ് - ഖത്വഅ്- -പ്രതിക്രിയ ഇല്ല.- വധോപായം മുറിവേൽപ്പിക്കുന്നതോ അല്ലാത്തതോ ആകാം. ശിക്ഷ ഒന്നുതന്നെ. തലച്ചോറ്, കണ്ണ്, അരക്കെട്ട്, മൂലക്കണ്ണ്, ലിംഗദ്വാരം, മൂത്രസഞ്ചി, വൃഷണത്തിനും മലദ്വാരത്തിനും ഇടയിലുള്ള ഭാഗം മുതലായ മർമ്മ സ്ഥലങ്ങളിൽ സൂചി തറച്ചു കൊല ആദ്യത്തേതിനും പട്ടിണിക്കിട്ടും മാരണം ചെയ്തുമുള്ളത് രണ്ടാമത്തേതിനും ഉദാഹരണം.

സാധാരണ വധമാധ്യമമല്ലാത്ത വല്ലതും കൊണ്ട് ഒരു നിശ്ചിത ആളെ കരുതിക്കൂട്ടി അന്യായമായി കൊല്ലുക മന:പൂർവ്വക തുല്യം. -ശിബ്ഹ് അംദ്-. അതുമുഖേന വധം നടക്കാറുള്ളത് അധികമാണെങ്കിലും നാശഹേതുവാകാൻ സാധ്യതയുള്ള ഒറ്റ അടി കൊണ്ടെന്ന പോലെ അപൂർവ്വമാണെങ്കിലും സമം. (ഖിസ്വാസ് പ്രതികാരം, ദിയത്ത് നഷ്ടപരിഹാരം ഇവ രണ്ടുമില്ല). മറിച്ച് പേന ഉപയോഗിച്ചോ

*1. മനുഷ്യാവകാശമെന്ന നിലയിൽ ചോദ്യംചെയ്യപ്പെടില്ലെന്നാണ് ഉദ്ദേശം. ദൈവ ധിക്കാരമെന്ന നിലയിലുള്ള ശിക്ഷ ഉണ്ടായിരിക്കും. അതൊഴിവാകണമെങ്കിൽ തൗബ തന്നെ വേണം. (തുഹ്ഫ)*

وإن لم يظهر أثر ومات حالا فشبه عمد، ولو حبسه كأن أغلق بابا عليه ومنعه الطعام والشراب أو أحدهما والطلب لذلك حتى مات جوعا أو عطشا، فإن مضت مدة يموت مثله فيها غالبا جوعا أو عطشا فعمد لظهور قصد الإهلاك به، ويختلف ذلك باختلاف حال المحبوس والزمن قوة وحرا وحد الأطباء الجوع المهلك غالبا باثنين وسبعين ساعة متصلة، فإن لم تمض المدة المذكورة ومات بالجوع فإن لم يكن به جوع أو عطش سابق فشبه عمد فيجب نصف ديته لحصول الهلاك بالأمرين، ومال ابن العماد فيمن أشار لإنسان بسكين تخويفا له فسقطت عليه من غير قصد إلى أنه عمد موجب للقود. قال شيخنا: وفيه نظر لأنه لم يقصد عينه بالالة فالوجه أنه غير عمد انتهى.

تنبيه: يجب قصاص بسبب كمباشرة فيجب على مكره بغير حق بأن قال: اقتل هذا وإلا لأقتلنك فقتله وعلى مكره أيضا وعلى من ضيف بمسموم يقتل غالبا غير مميز فإن ضيف به مميزا أو دسه في طعامه الغالب أكله منه فأكله جاهلا فشبه عمد

തീരെ ലഘുവായോ അടിച്ചത്കൊണ്ട് മരണം സംഭവിച്ചാൽ ഒരു പരിഹാര ക്രിയയും ഇല്ല.

തുട, പൃഷ്ടം പോലുള്ള മർമ്മമല്ലാത്ത സ്ഥാനത്തു സൂചി കുത്തിക്കയറ്റുകയും തന്മൂലം കഠിന വേദന ഉളവായി മരിക്കുകയും ചെയ്താൽ വധം മനപൂർവ്വകവും ഫലം വെളിവാകാതെ[1] തത്സമയം മരിച്ചാൽ മനപൂർവ്വക തുല്യവുമാണ്.

ഒരാളെ അകത്തിട്ടു വാതിലടച്ചോ മറ്റോ തടവിലാക്കുകയും വിശന്നോ ദാഹിച്ചോ മരണമടയുന്നതു വരെ ഭക്ഷണപാനീയങ്ങൾ രണ്ടുമോ ഒന്നു മാത്രമോ അവ തേടുന്നതടക്കം വിലക്കുകയും ചെയ്താൽ അതുപോലൊരാൾ പൈദാഹം മൂലം മരിക്കാവുന്നത്ര സമയം കഴിഞ്ഞുവെങ്കിൽ മനഃപൂർവ്വ വധം ആണ്. അതിൽ പ്രകടമായ വധോദ്ദേശ്യമുണ്ട് എന്നതാണു കാരണം. ആ കാലയളവ് ബന്ധനസ്ഥന്റെ കായികമായ ബലാബലങ്ങൾക്കും കാലാവസ്ഥയുടെ ശൈത്യോഷ്ണങ്ങൾക്കുമനുസൃതം വ്യത്യസ്തമായിരിക്കും. വിശപ്പ് മാരകമാവുന്നതിന്റെ കാലപരിധിയായി തുടരെയുള്ള എഴുപത്തിരണ്ട് മണിക്കൂറുകളാണ് വൈദ്യന്മാർ തിട്ടപ്പെടുത്തിയിരിക്കുന്നത്. അതു കഴിയും മുമ്പ് ഉപരോധിക്കപ്പെട്ടവൻ വിശന്നു മരിച്ചാൽ അയാൾക്കു നേരത്തെ തന്നെ വിശപ്പും ദാഹവും ഉണ്ടെങ്കിൽ കൊല മനഃപൂർവ്വക തുല്യമാണ്. ഇവിടെ മരണ കാരണമായ വിശപ്പ് അനുഭവിച്ചത് തടവിനു മുമ്പും പിൻപുമായി രണ്ടു ഘട്ടങ്ങളിൽ ആയതിനാൽ പകുതി നഷ്ടപരിഹാരമാണു നിർബന്ധം.

ഒരാൾ മറ്റൊരാളെ കത്തി ചൂണ്ടി ഭയപ്പെടുത്തവെ അതു സ്വയം വഴുതി വീണു അപരൻ മരിക്കാനിടയായാൽ പ്രതിക്രിയ അനിവാര്യമാക്കുന്ന മനഃപൂർവ്വ വധമാണ് എന്നാണ് ഇബ്നുൽ ഇമാദ്(റ) അഭിപ്രായം പ്രകടിപ്പിച്ചിട്ടുള്ളത്. ആ അഭിപ്രായം സന്ദേഹാത്മകമാണെന്നു നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നു. കാരണം പ്രസ്തുതായുധം കൊണ്ടു അപരനെ വധിക്കുവാൻ ഭയപ്പെടുത്തിയവൻ ഉദ്ദേശിച്ചിട്ടില്ല. അതിനാൽ വധം മനഃപൂർവ്വകമല്ലെന്നു വയ്ക്കുകയാണു ന്യായയുക്തം.[2]

## പ്രേരണക്കുറ്റം

കൊലയ്ക്കു കാരണമായി വർത്തിക്കുന്നതും കൊല നടത്തുന്നതുപോലെ പ്രതിക്രിയ അനിവാര്യമാക്കിത്തീർക്കും. 'ഇവനെ നീ കൊല്ല്, അല്ലെങ്കിൽ നിന്നെ ഞാൻ കൊല്ലും' എന്നു പറഞ്ഞുകൊണ്ട് ഒരാൾ മറ്റൊരാളെ കൊലയ്ക്കു പ്രേരിപ്പിക്കുകയും തുടർന്ന് അപരൻ മൂന്നാമനെ വധിക്കുകയും ചെയ്താൽ പ്രേരിപ്പിച്ചവനെ മാത്രമല്ല പ്രേരണയക്കു വഴങ്ങിയവനെയും വധശിക്ഷക്കു വിധേയനാക്കണം.

വകതിരിവില്ലാത്തവനെ സാധാരണ ഗതിയിൽ മാരകമായ വിഷം പുരട്ടിയ ഭക്ഷ്യവസ്തുവൊരുക്കി വിരുന്നൂട്ടി കൊന്നവനും തഥൈവ. വകതിരിവുള്ളയാളെ അപ്രകാരം സൽക്കരിക്കുകയോ അയാൾ സാധാ

1. വേദന പ്രകടിപ്പിക്കുകയോ മറ്റോ ചെയ്യാതെ
2. അത് മനഃപൂർവ്വക തുല്യമാണ്.

فيلزمه ديته ولا قود لتناوله الطعام باختياره، وفي قول قصاص لتغريره، وفي قول لا شيء تغليبا للمباشرة. وعلى من ألقي في ماء مغرق لا يمكنه التخلص منه بعوم أو غيره وإن التقمه حوت ولو قبل وصوله الماء، فإن أمكنه تخلص بعوم أو غيره ومنعه منه عارض كموج وريح فهلك فشبه عمد ففيه ديته، وإن أمكنه فتركه خوفا أو عنادا فلا دية.

فرع: لو أمسكه شخص ولو للقتل فقتله آخر فالقصاص على القاتل دون الممسك، ولا قصاص على من أكره على صعود شجرة فزلق ومات بل هو شبه عمد إن كانت مما يزلق على مثلها غالبا وإلا فخطأ.

(**وعدم قصد أحدهما**) بأن لم يقصد الفعل كأن زلق فوقع على غيره فقتله أو قصده فقط كأن رمى لهدف فأصاب إنسانا ومات (**فخطأ ولو وجد**) بشخص (**من شخصين معا**) أي حال كونهما مقترنين في زمن الجناية بأن تقارنا في الإصابة (**فعلان مزهقان**) للروح (**مذفّفان**) أي مسر عان للقتل (**كحز**) للرقبة (**وقدّ**) للجثة (**أو لا**) أي غير مذففين (**كقطع عضوين**) أي جرحين أو جرح من

രണ കഴിക്കാറുള്ള ഭക്ഷണത്തിൽ വിഷം കലർത്തി വച്ച് അതറിയാതെ തിന്നുമരിക്കാൻ ഇടവരുത്തുകയോ ചെയ്താൽ വധം മനഃപൂർവ്വക തുല്യമാണ്. അതിഥി ഭക്ഷിച്ചത് സ്വേഛയാ ആയതിനാൽ വധ ശിക്ഷയല്ല പിഴശിക്ഷയാണു ആതിഥേയനു നൽകേണ്ടത്. വിരുന്നൊരുക്കിയവന്റെ വഞ്ചനയ്ക്കു വധ ശിക്ഷ നൽകണമെന്നും ഭക്ഷണം കഴിച്ചതിന്റെ നേരിട്ടുള്ള കർതൃത്വം വിരുന്നുകാരനാണ് എന്നതിനാൽ ശിക്ഷ വേണ്ടതില്ലെന്നും രണ്ടഭിപ്രായമുണ്ട്. നീന്തിയോ മറ്റോ രക്ഷപ്പെടാൻ കഴിയാത്ത വെള്ളത്തിൽ ഒരാളെ തള്ളി വീഴ്ത്തിയാലും വധശിക്ഷ നിർബന്ധം. വെള്ളത്തിലെത്തും മുമ്പേ അയാളെ മത്സ്യം വിഴുങ്ങിയാലും ഇതുതന്നെ ശിക്ഷാവിധി. നീന്തിയോ മറ്റോ രക്ഷപ്പെടാൻ സാധ്യമായിരുന്നിട്ടും കാറ്റോ തിരമാലയോ മറ്റുവല്ല തടസ്സമോ കാരണം തള്ളേറ്റുവീണവൻ മുങ്ങിമരിച്ചാൽ ഈകൊല മനഃപൂർവ്വക തുല്യമാണ്. ശിക്ഷ പിഴയും. രക്ഷാസാധ്യത ഉണ്ടായിട്ടും ഭയമോ വാശിയോ മൂലം അതു കൈവെടിഞ്ഞാൽ നഷ്ടപരിഹാരമില്ല.

## ശിക്ഷ ഘാതകന്

കൊല്ലാനുദ്ദേശിച്ചാണെങ്കിലും -ഒരാൾ പിടിച്ചുവച്ച വ്യക്തിയെ മറ്റൊരാൾ കൊന്നാൽ കൊന്നയാൾക്കാണു, പിടിച്ചു വച്ചവനല്ല വധശിക്ഷ ലഭിക്കുക. ഒരാൾ നിർബന്ധിച്ചതു കാരണം മരം കയറിയവൻ കാലിടറി വീണു മരിച്ചാൽ നിർബന്ധം ചെലുത്തിയവനു കൊലശിക്ഷയില്ല. മരം വഴുവഴുപ്പുള്ള തരം ആണെങ്കിൽ വധം മനഃപൂർവ്വതുല്യവും അല്ലെങ്കിൽ അബദ്ധവും ആണ്.

മനഃപൂർവ്വമല്ലാത്ത മനുഷ്യഹത്യയാണ് 'അബദ്ധം' -ഖതഅ്-. വധകൃത്യം, നിശ്ചിത വ്യക്തി ഇവ രണ്ടുമോ ഒന്നു മാത്രമോ ഇതിൽ ഉദ്ദേശിച്ചിരിക്കില്ല. ഒരാൾ കാൽവഴുതി വേറൊരാൾക്കു മേൽ വീണു അപരൻ മരിച്ചു പോകുന്നതു വധോദ്ദേശ്യം ഇല്ലാത്തതിനും ഉന്നം തെറ്റിയ അമ്പേറ്റു ആൾ മരിക്കാനിടയാകുന്നതു വധം സോദ്ദേശ്യമായിരിക്കെ വ്യക്തി ഉദ്ദിഷ്ടനല്ലാത്തതിനും ഉദാഹരണങ്ങളാണ്.

രണ്ടു വ്യക്തികളിൽ നിന്നുണ്ടായ ധ്രുതമാരകങ്ങളോ അല്ലാത്തതോ ആയ രണ്ടു ജീവഹനന പ്രവൃത്തികൾ ഒരേ സമയം ഏശി മൂന്നാമതൊരാൾക്കു പ്രാണനഷ്ടം സംഭവിച്ചാൽ ഇരുവരെയും മറുകൊലയ്ക്കു ഇരയാക്കണം. കഴുത്തു വെട്ടുക, ശരീരം കുത്തിക്കീറുക മുതലായവ ധ്രുതമാരക പ്രവൃത്തിക്കും ഇരുവരുംകൂടി രണ്ടവയവങ്ങൾ ഛേദിക്കുകയോ മാരകമായ രണ്ടു മുറിവുകൾ ഏൽപിക്കുകയോ ഒരാൾ ഒരു മുറിവും മറ്റേയാൾ പത്തു മുറിവുകളും ഉണ്ടാക്കുകയോ മറ്റോ ചെയ്യുക എന്നത് വിളംബമാരക പ്രവൃത്തിക്കും ഉദാഹരണങ്ങൾ. ഒരു മുറിവ് പലപ്പോഴും നിരവധി മുറിവുകളേക്കാൾ ഉൾക്കെടുതികൾ വരുത്തിവയ്ക്കുമല്ലോ. ഒരാളുടെ പ്രവൃത്തി മാത്രമാണു തത്സമയ മരണത്തിനു കാരണമായതെങ്കിൽ അയാൾ തന്നെ ഘാതകൻ. മറ്റേയാൾ ഏൽപിച്ച ക്ഷതവും തൽക്ഷണമരണത്തിന്റെ കാരണമായി സംശയിക്കാമെങ്കിലും അതിന്റെ പേരിൽ അയാൾ വധശിക്ഷക്കർഹനല്ല. കാരണം അതു ഒന്നാമന്റെ

واحد وعشرة مثلا من أخر فمات منهما **(فقاتلان)** فيقتلان إذ رب جرح له نكاية باطنا أكثر من جروح، فإن ذفف أي أسرع للقتل أحدهما فقط فهو القاتل فلا يقتل الآخر، وإن شككنا في تذفيف جرحه لأن الأصل عدمه والقود لا يجب بالشك **(أو)** وجدا به منهما **(مرتبا ف)**ا لقاتل **(الأول إن أنهاه إلى حركة مذبوح)** بأن لم يبقٍ فيه إدراك وإبصار ونطق وحركة اختياريات ويعزّر الثاني، وإن جنى الثاني قبل إنهاء الأول إليها وذفف كحز به بعد جرح فالقاتل الثاني وعلى الأول قصاص العضو أو مال بحسب الحال، وإن لم يذفف الثاني أيضا ومات المجني بالجنايتين كأن قطع واحد من الكوع والآخر من المرفق فقاتلان لوجود السراية منهما.

فرع: لو اندملت الجراحة واستمرت الحمى حتى مات فإن قال عدلا طب إنها من الجرح فالقود وإلا فلا ضمان.

**(وشرط)** أي للقصاص في النفس في القتل كونه عمدا ظلما فلا قود في الخطأ وشبه العمد وغير الظلم و**(في قتيل عصمة)** بإيمان أو أمان يحقن دمه بعقد ذمة أو عهد فيهدر الحربي والمرتد وزان محصن قتله مسلم ليس زانيا محصنا سواء أثبت

പ്രവർത്തിയാവാനാണു അടിസ്ഥാന സാധ്യത. സംശയത്തിന്റെ അടിസ്ഥാനത്തിൽ വധശിക്ഷ അനിവാര്യവുമല്ല.

രണ്ടുപേരുടെയും ക്രമാനുഗതമായ ആക്രമണത്തിൽ ഒന്നാമന്റേത് ആക്രമണവിധേയനെ അറുക്കപ്പെട്ട ജീവിയുടെ അവസ്ഥയിൽ എത്തിച്ചുവെങ്കിൽ അയാൾക്കാണു കൊലക്കുറ്റം. രണ്ടാമനു സന്ദർഭോചിതമായ ശിക്ഷ നൽകുകയും വേണം. ഇഷ്ടാനുസാരമുള്ള ഗ്രാഹ്യശക്തി, കാഴ്ച, സംസാരശേഷി, ചലനവീര്യം ഇവ നഷ്ടപ്പെടുക എന്നതാണു അറുക്കപ്പെട്ട ജീവിയുടെ അവസ്ഥ. ഒന്നാമന്റെ കൃത്യം അത്തരമൊരു അവസ്ഥയിലേക്ക് എത്തിക്കുന്നതിനു മുമ്പ് രണ്ടാമനിൽ നിന്ന് ഒരു ക്ഷിപ്രമാരകക്രിയ ഉണ്ടായാൽ രണ്ടാമനാണു ഘാതകൻ. ഒന്നാമൻ മുറിവേൽപിച്ച ശേഷം രണ്ടാമൻ കഴുത്തുവെട്ടുന്നത് ഉദാഹരണം. ഇതിൽ ഒന്നാമന് അംഗഭംഗം വരുത്തിയതിനു തക്ക പ്രതിക്രിയയോ പിഴയോ സന്ദർഭോചിതം വിധിച്ചു നൽകണം. ഇനി ദ്വിതീയ കൃത്യവും സത്വരമാരകമല്ല, ഇരുക്രിയകളുടെയും ഫലമായാണു മരണമുണ്ടായത് എന്നുവരുകിൽ രണ്ടുപേരും കൊലക്കുറ്റവാളികൾ തന്നെ. ഒരാൾ മണിബന്ധവും മറ്റെയാൾ കൈമുട്ടും മുറിക്കൽ ഉദാഹരണം.

മുറിവ് ഉണങ്ങിയെങ്കിലും പനി വിട്ടുമാറാതെ ആൾ മരിച്ചു. മുറിവു കാരണമാണു പനി പിടിപെട്ടത് എന്നു വിശ്വസ്തരായ രണ്ടു വൈദ്യന്മാർ മൊഴി നൽകുകയും ചെയ്തു. എങ്കിൽ വധശിക്ഷ -ഖിസ്വാസ്- നിർബന്ധം. വൈദ്യമൊഴി അങ്ങനെയല്ലെങ്കിൽ യാതൊരു ബാധ്യതയുമില്ല.[1]

## പ്രതിക്രിയ: നിബന്ധനകൾ

കൊല മനഃപൂർവ്വകവും അന്യായവും ആയിരിക്കൽ വധശിക്ഷ നിർബന്ധമാകുവാനുള്ള ശർത്വാണ്. അബദ്ധം, മനഃപൂർവ്വകതുല്യം, ന്യായപൂർവ്വകം ഈ ഇനം വധങ്ങൾക്കു പ്രതിക്രിയ ഇല്ലെന്നു സാരം. കൊല്ലപ്പെട്ടവൻ സത്യവിശ്വാസമോ ജീവസുരക്ഷിതത്വപരമായ കരാറോ നികുതിയോ മുഖേന ജീവരക്ഷക്കർഹൻ ആയിരിക്കുകയും വേണം. ആ നിലക്ക് മുസ്ലിം വൈരിയായ സത്യനിഷേധി, മത ഭ്രഷ്ടൻ, വിവാഹിത വ്യഭിചാരി -വ്യഭിചാരം സ്ഥിരപ്പെട്ടത് സാക്ഷികൾ മുഖേനയോ പിൻവലിക്കാത്ത കുറ്റ സമ്മതം വഴിയോ ആയാലും ഇവരിലൊരാളെ വിവാഹിത വ്യഭിചാരിയല്ലാത്ത മുസ്ലിം വധിച്ചാൽ പ്രതിക്രിയ നടത്തുകയില്ല. വിവാഹിത വ്യഭിചാരിയല്ലാത്ത എന്ന പരാമർശത്തിൽ നിന്നു വിവാഹിത വ്യഭിചാരി ഒഴിവാണ്. അതായത്, ഒരു വിവാഹിത വ്യഭിചാരി വധിച്ചാൽ കൊലശിക്ഷ ഉണ്ട്. അവനെ വധിക്കാൻ ഈ ഘാതകനോട് ഭരണാധികാരി നിർദ്ദേശിച്ചിട്ടില്ലെങ്കിലാണിത്. ഇക്കാര്യത്തിൽ നിസ്കാരം ഉപേക്ഷിക്കുന്നവനും കൊല ചെയ്യപ്പെടേണ്ട കൊള്ളക്കാരനുമടക്കം ജീവസുരക്ഷാർഹരല്ലാത്ത എല്ലാ വരും വ്യക്തമായും ചേർക്കപ്പെടണമെന്നു നമ്മുടെ ഗുരുവര്യൻ പഞ്ഞിട്ടുണ്ട്. ചുരുക്കത്തിൽ ജീവസുര

1. തദടിസ്ഥാനത്തിലുള്ള ഖിസ്വാസില്ലെന്ന് മാത്രം- ശൈഖുന:.

زناه ببينة أم بإقرار لم يرجع عنه. وخرج بقولي: «ليس زانيا محصنا» الزاني المحصن فيقتل به ما لم يأمره الإمام بقتله. قال شيخنا: ويظهر أن يلحق بالزاني المحصن في ذلك كل مهدر كتارك صلاة وقاطع طريق متحتم قتله، والحاصل أن المهدر معصوم على مثله في الإهدار وإن اختلفا في سببه، ويد السارق مهدرة إلا على مثله سواء المسروق منه وغيره، ومن عليه قصاص كغيره في العصمة في حق غير المستحق فيقتل قاتله. ولا قصاص على حربي وإن عصم بعد لعدم التزامه ولما تواتر عنه ﷺ وعن أصحابه من عدم الإقادة ممن أسلم كوحشي قاتل حمزة رضي الله عنهما بخلاف الذمي فعليه القود وإن أسلم.

(و) شرط في **(قاتل تكليف)** فلا يقتل صبي ومجنون حال القتل والمذهب وجوبه على السكران المتعدي بتناول مسكر فلا قود على غير متعد به، ولو قال: كنت وقت القتل صبيا وأمكن صباه فيه أو مجنونا وعهد جنونه فيصدق بيمينه **(ومكافأة)** أي مساواة حال جناية بأن لا يفضل قتيله حال الجناية **(بإسلام أو حرية أو أصالة)** أو سيادة فلا يقتل مسلم ولو مهدرا بنحو زنا بكافر، ولا حر بمن فيه رق وإن قل، ولا أصل بفرعه وإن سفل، ويقتل الفرع بأصله **(ويقتل جمع بواحد)** كأن جرحوه

ക്ഷയ്ക്ക് അനർഹനായ ഒരാൾ അതേ നിലയിലുള്ള മറ്റൊരാളെ അപേക്ഷിച്ച് ഖിസാസിന് അർഹനാകുന്നു; ഇരുവരുടെയും ആ അനർഹതയ്ക്കുള്ള കാരണം വ്യത്യസ്തമാകാമെങ്കിലും.

കള്ളന്റെ കൈക്ക് അവനെപ്പോലുള്ള മറ്റൊരു മോഷ്ടാവല്ലാത്തവരെ അപേക്ഷിച്ചു സുരക്ഷിതത്വ അവകാശമില്ല. ഇതര മോഷ്ടാവിന്റെ വസ്തു ആകട്ടെ അല്ലാതിരിക്കട്ടെ. പ്രതികാരാവകാശം ഇല്ലാത്തവരെ സംബന്ധിച്ചിടത്തോളം കൊലപ്പുള്ളി ഇതരവ്യക്തികളെപോലെ ജീവസുരക്ഷാർഹൻ ആകുന്നു. അതിനാൽ അവന്റെ ഘാതകൻ വധിക്കപ്പെടണം. മുസ്‌ലിംകളോടു യുദ്ധസന്നദ്ധനായ കാഫിർ പിന്നീടു ജീവസുരക്ഷിതത്വപരമായ അർഹത നേടിയാലും വധ്യനല്ല. മതനിയമങ്ങൾ അയാൾക്കു ബാധകമല്ല എന്നതാണു കാരണം. ഹംസ(റ)വിനെ വധിച്ച വഹ്ശിയെ പോലുള്ളവർ മുസ്‌ലിമായപ്പോൾ നബി(സ)യും ശിഷ്യന്മാരും പ്രതികാരവധം ചെയ്യാതിരുന്നത് വളരെ പ്രസിദ്ധവുമാണ്. ദിമ്മിയ്യ് ഇതിന്നപവാദമാണ്. അവൻ മുസ്‌ലിമായാലും പ്രതികാരമുണ്ടാവും.[1]

ഘാതകനു പ്രായപൂർത്തിയും ബുദ്ധിയുമുണ്ടായിരിക്കുക ഖിസ്വാസ് നടപ്പിലാക്കുന്നതിന്റെ നിബന്ധനയാണ്. കൃത്യം നടക്കുമ്പോൾ കുട്ടിയോ ഭ്രാന്തനോ ആയിരുന്നുവെങ്കിൽ വധശിക്ഷയ്ക്കു വിധേയനാവില്ല. ലഹരി വസ്തു ഉപയോഗിച്ചു അതിക്രമപരമായി നടത്തിയ കൊലക്ക് പ്രതിക്രിയ വേണമെന്നതാണു പ്രബല വീക്ഷണം. അതിക്രമപരമല്ലാത്തതിനു പ്രതിക്രിയ വേണ്ടതില്ല. വധസമയം താൻ കുട്ടിയായിരുന്നുവെന്നു അതിനു സാധ്യതയുള്ളവനോ ഭ്രാന്തനായിരുന്നുവെന്നു ആ നിലയിൽ അറിയപ്പെട്ടവനോ വാദിച്ചാൽ സത്യം ചെയ്യിച്ച് അതംഗീകരിക്കണം.

വധിച്ചവനും വധിക്കപ്പെട്ടവനും പദവിയിൽ സമാനരായിരിക്കുകയും വേണം. അതായത്, ഘാതകൻ ഇസ്‌ലാം, സ്വാതന്ത്ര്യം, മാതൃത്വം, പിതൃത്വം, യജമാനത്വം ഇവയിൽ കൊല്ലപ്പെട്ടവനേക്കാൾ ശ്രേഷ്ഠനല്ലാതിരിക്കുക. അതുകൊണ്ട് കാഫിറിനു പകരം മുസ്‌ലിമും -അവർ വ്യഭിചാരം പോലുള്ളതുകൊണ്ട് വധാർഹനായാലും- അല്പമെങ്കിലും അടിമത്തമുള്ളവനു പകരം സ്വതന്ത്രനും സന്താനത്തിനു -എത്ര താഴ്ന്ന പദവിയിലായാലും- പകരം മാതാപിതാക്കളും വധ്യരല്ല. മാതാപിതാക്കൾക്കു പകരം സന്താനങ്ങൾ വധിക്കപ്പെടും.

## സംഘടിത വധം

വ്യക്തിക്കു പകരം സംഘം വധിക്കപ്പെടുന്നതാണ്. അതായത് ഒരു സംഘം ആളുകൾ ഒരു വ്യക്തിയെ

1. അവൻ മൊത്തത്തിൽ നമ്മുടെ മതവിധികളെ അംഗീകരിച്ചവനാണ് - തുഹ്ഫ.

جراحات لها دخل في الزهوق وإن فحش بعضها أو تفاوتوا في عددها وإن لم يتواطؤا، وكأن ألقوه من عال أو في بحر لما روى الشافعي رضي الله عنه وغيره أن عمر رضي الله عنه قتل خمسة أو سبعة قتلوا رجلا غيلة أي خديعة بموضع خال، وقال: ولو تمالأ عليه أهل صنعاء لقتلتهم به جميعا. ولم ينكر عليه فصار إجماعا. وللولي العفو عن بعضهم على حصته من الدية باعتبار عدد الرؤوس دون الجراحات، ومن قتل جمعا مرتبا قتل بأولهم.

فرع: لو تصارعا مثلا ضمن بقود أو دية كل منهما ما تولد في الآخر من الصراعة لأن كلا لم يأذن فيما يؤدي إلى نحو قتل أو تلف عضو. قال شيخنا: ويظهر أنه لا أثر لاعتياد أن لا مطالبة في ذلك بل لا بد في انتفائها من صريح الإذن.

تنبيه: يجب قصاص في أعضاء حيث أمكن من غير ظلم كيد ورجل وأصابع وأنامل وذكر وأنثيين وأذن وسن ولسان وشفة وعين وجفن ومارن أنف. وهو ما لان منه. ويشترط لقصاص الطرف والجرح ما شرط للنفس، ولا يؤخذ يمين بيسار وأعلى بأسفل وعكسه، ولا قصاص في كسر عظم، ولو قطع يد من وسط ذراع اقتص في الكف وفي الباقي حكومة، ويقطع جمع بيد تحاملوا عليها دفعة واحدة بمحدد فأبانوها، ومن قتل بمحدد أو خنق أو تجويع

കൊന്നാൽ സംഘാംഗങ്ങൾ അപ്പാടെ വധശിക്ഷ അർഹിക്കുന്നു. അവർ അയാളിൽ മാരകമായ മുറിവുകൾ ഏൽപിക്കുന്നത് ഉദാഹരണം. മുറിവുകളുടെ എണ്ണത്തിൽ ഏറ്റക്കുറച്ചിലുണ്ടാവുകയോ ചിലതു കൂടുതൽ മാരകമാവുകയോ കൊലപാതകം അവർ യോജിച്ചു തീരുമാനിച്ചതല്ലാതിരിക്കുകയോ ചെയ്താലും അവരേവരും വധ്യരാണ്. കുറച്ചു പേർകൂടി ഒരാളെ മുകളിൽ നിന്നു താഴേക്കിട്ടോ കടലിലെറിഞ്ഞോ കൊല്ലുന്നതും ഉദാഹരണമാക്കാം.

ഒരു മനുഷ്യനെ വിജനസ്ഥലത്തു വച്ചു ചതിച്ചു കൊന്ന അഞ്ചോ ഏഴോ പേരെ ഉമർ(റ) വധശിക്ഷയ്ക്കിരയാക്കിയതായി ഇമാം ശാഫിഈ(റ)യും മറ്റും നിവേദനം ചെയ്തിട്ടുണ്ട്. സ്വൻആവാസികൾ മുഴുവനും അതിൽ പങ്കാളികളായിരുന്നുവെങ്കിൽ അവരെ ഒന്നടങ്കം ഞാൻ കൊന്നുകളഞ്ഞേനെ എന്നദ്ദേഹം പറയുകയും ചെയ്തു. സ്വഹാബികളാരും അദ്ദേഹത്തെ എതിർക്കുകയുണ്ടായില്ല. അതോടെ ആ നടപടി അവരുടെ പൊതു സമ്മതിത വിധിയായിത്തീരുകയും ചെയ്തു. ഘാതകരുടെ, (മുറിവുകളുടെയല്ല) എണ്ണ പ്രകാരമുള്ള വിഹിതം പിഴയായി സ്വീകരിച്ചുകൊണ്ട് കൊല്ലപ്പെട്ടവന്റെ രക്ഷകർത്താവിനു ചില ഘാതകരെ മാപ്പു നൽകി വിടാവുന്നതാണ്. ഒരു കൂട്ടമാളുകളെ വഴിക്കുവഴിയായി കൊന്നാൽ ആദ്യത്തെ വ്യക്തിക്കു പകരമാണു അയാൾ വധിക്കപ്പെടുക.

## ഗുസ്തി മത്സരം

രണ്ടാളുകൾ തമ്മിലുള്ള മൽപിടുത്തം (ഉദാഹരണത്തിനു ഗുസ്തിമത്സരം) ഇടയാക്കുന്ന പരിക്കിനും ജീവനാശത്തിനും പകരം പിഴയ്ക്കും വധശിക്ഷയ്ക്കും ഓരോരുത്തനും ബാധ്യസ്ഥനായിരിക്കും. കാരണം വധത്തിലോ അവയവ നാശത്തിലോ കൊണ്ടെത്തിക്കുന്ന ഒന്നിലും അവർ മുൻകൂട്ടി സമ്മതം നൽകിയിട്ടില്ല. ഇക്കാര്യത്തിൽ പരസ്പരം പകരം ചോദിക്കുക പതിവില്ലെന്നതു പരിഗണനീയമല്ലെന്നും പരസ്പര ബാധ്യത ഒഴിവാകാൻ സ്പഷ്ടമായ ഉഭയ സമ്മതം കൂടിയേ തീരു എന്നും വ്യക്തമാണെന്നു നമ്മുടെ ഗുരുവര്യൻ പറഞ്ഞിട്ടുണ്ട്.

## അവയവങ്ങളുടെ പ്രതിക്രിയ

അവയവങ്ങളിൽ അതിക്രമമായിട്ടല്ലാതെ പ്രതിക്രിയ സാധ്യമാകുന്നിടത്ത് അത് നിർബന്ധമാണ്. കൈ, കാൽ, വിരലുകൾ, ലിംഗം, വൃഷണങ്ങൾ, ചെവി, പല്ല്, നാവ്, ചുണ്ട്, കണ്ണ്, കൺപോള, മൂക്കിന്റെ പാലം-ഇവ അതിക്രമം കൂടാതെ പ്രതിക്രിയ സാധ്യമാവുന്ന അവയവങ്ങളുടെ ഉദാഹരണം. ജീവനാശത്തിന്റെ പ്രതിക്രിയക്കുള്ള നിബന്ധനകൾ മുറിവിന്റെയും അംഗഛേദനത്തിന്റെയും പ്രതിക്രിയകൾക്കും ബാധകമാണ്. ഇടത്തേതിനു പകരം വലത്തേതും താഴേതിനു പകരം മേലേതും മറിച്ചും അവയവ

أو تغريق بماء اقتص إن شاء بمثله أو بسحر فبسيف.

**(موجب العمد قـــود)** أي قـــصاص سُمي ذلك قودا لأنهم يقودون الجاني بحبل وغيره قاله الأزهري **(والدية)** عند سقوطه بعفو عنه عليها أو بغير عفو **(بدل)** عنه، فلو عفا المستحق عنه مجانا أو مطلقا فلا شيئ **(وهي)** أي الدية لقتل حرٍّ مسلم ذكر معصوم **(مائة بعير مثلثة في عمد وشبهه)** أي ثلاثة أقسام فلا نظر لتفاوتها عددا **(ثلاثون حقة وثلاثون جذعة وأربعون خلفة)** أي حاملا بقول خبيرين **(ومخمسة في خطأ من بنات مخاض و)** بنات **(لبون وبني لبون وحقاق وجذاع)** من كل منها عشرون لخبر الترمذي وغيره **(إلا)** إن وقع الخطأ **(في)** حرم **(مكة أو)** في **(أشهر حرم)** ذي القعدة وذي الحجة والمحرم ورجب **(أو محرم رحم)** بالإضافة كأم وأخت **(فمثلثة)** كما فعله جمع من الصحابة رضي الله عنهم وأقرهم الباقون ولعظم حرمة الثلاثة زجر عنها بالتغليظ من هذا الوجه، ولا يلحق بها حرم المدينة ولا الإحرام ولا رمضان ولا أثر لمحرم رضاع ومصاهرة، وخرج بالخطأ ضداه فلا يزيد واجبهما بهذه الثلاثة اكتفاء بما فيهما من التغليظ. وأما دية

ങ്ങൾ പ്രതിക്രിയക്കു സ്വീകരിക്കരുത്. എല്ലു പൊട്ടിച്ചതിനു പകരക്രിയ ഇല്ല.[1] മുഴം കൈ നടുവിൽ നിന്നു മുറിച്ചാൽ അക്രമിയുടെ മുൻകൈ വെട്ടിമാറ്റുകയും ബാക്കിഭാഗത്തിനു പിഴ ഈടാക്കുകയും വേണം. ഒരുകൂട്ടമാളുകൾ മൂർച്ചയുള്ള സാധനം കൊണ്ട് ഒറ്റ അമർത്തലിന് ഒരാളുടെ മുൻകൈ അറുത്തുകളഞ്ഞാൽ അവരുടെ എല്ലാവരുടെയും കൈകൾ ഛേദിക്കണം. മൂർച്ചയുള്ള വസ്തുവിനാലോ കഴുത്തു ഞെരിച്ചോ പട്ടിണികിടത്തിയോ വെള്ളത്തിൽ മുക്കിയോ കൊന്നവനെ വേണമെങ്കിൽ അതേ രൂപത്തിൽ ഹനിക്കാവുന്നതാണ്. മാരണം ചെയ്തു കൊന്നയാളെ വാളിന്നിരയാക്കണം.

## നഷ്ടപരിഹാരം

മനഃപൂർവ്വ വധത്തിനു വധശിക്ഷ -ഖവദ്- തന്നെയാണ് നിർബന്ധം. കയർ എന്നർത്ഥമുള്ള ഖവ്ദ് ആണ് ഇതിന്റെ അറബീ പദം. കുറ്റവാളിയെ കയറും മറ്റും ഉപയോഗിച്ചു കെട്ടിവലിച്ചിരുന്നതിൽ നിന്നാണു വധശിക്ഷയ്ക്കു ആ പേരുവന്നത് എന്ന് അസ്ഹരീ(റ) പറയുന്നു. മാപ്പു നൽകുന്നതിനു പകരമോ അല്ലാതെയോ വധശിക്ഷ ഒഴിവാകുമ്പോൾ ചുമത്തുന്നതാണു നഷ്ടപരിഹാരദ്രവ്യം-ദിയഃ. ആ നിലയ്ക്ക്, പ്രതിഫലമില്ലാതെയോ നിരുപാധികമോ മാപ്പു നൽകിയാൽ പ്രതി ഒന്നും നൽകേണ്ടതില്ല. ജീവസുരക്ഷിതത്വപരമായ അവകാശമുള്ള സ്വതന്ത്ര മുസ്ലിം പുരുഷനെ വധിച്ചതിന്റെ ദിയഃ നൂറ് ഒട്ടകമാണ്.

മനഃപൂർവ്വകവും തത്തുല്യവുമായ വധത്തിൽ ഒട്ടകങ്ങൾ മുപ്പതു വീതം ഹിഖഃയും ജദ്അഃയും[2] നാൽപതു ഖലിഫയും[3] ആയി മൂന്നിനം ആയിരിക്കണം. ഓരോ ഇനത്തിലും വേണ്ട ഒട്ടകങ്ങളുടെ എണ്ണത്തിൽ ഏറ്റക്കുറച്ചിലാകാം. ഒടുവിൽ പറഞ്ഞ ഇനത്തിൽ പെട്ടവ ഗർഭവതികളാണെന്നതിനു രണ്ടു പരിചിതജ്ഞാനികളുടെ സ്ഥിരീകരണം ആവശ്യമാണ്. അബദ്ധവധത്തിൽ ഇരുപതെണ്ണം വീതമുള്ള അഞ്ചിനം ആണു വേണ്ടത്. ബിൻതു മഖാള്, ബിൻതു ലബൂൻ, ഇബ്നു ലബൂൻ, ഹിഖഃ, ജദഅഃ ഇതിൽ എണ്ണം സമാസമം ആയിരിക്കണം. തുർമിദി(റ)യും മറ്റും നിവേദനം ചെയ്ത ഹദീസാണു ഇതിനെല്ലാത്തിനും തെളിവ്.

അബദ്ധത്തിൽ വധിച്ചത് മക്കാ ഹറമിൽ വച്ചോ യുദ്ധം നിഷിദ്ധമായ ദുൽഖഅ്ദഃ ദുൽഹിജ്ജഃ, മുഹർറം, റജബ് മാസങ്ങളിലോ മാതാവ്, സഹോദരി പോലുള്ള രക്തബന്ധുക്കളെയോ ആണെങ്കിൽ മൂന്നിനം തന്നെ നൽകണം. ഇപ്രകാരമാണ് ഒരു വിഭാഗം സ്വഹാബികൾ(റ) പ്രവർത്തിക്കുകയും മറ്റുള്ളവർ അംഗീകരിക്കുകയും ചെയ്തത്. മക്കാ ഹറം, വിശുദ്ധ മാസങ്ങൾ, രക്തബന്ധുക്കൾ ഇവയുടെ അതിപവിത്രതകൂടി നോക്കിയാണ് അവയിൽ കൊലപാതകം ഇങ്ങനെ കർശനമായി നിരോധിച്ചിരിക്കു

1. *തുല്യത പാലിക്കാനാവില്ല എന്നതാണ് കാരണം.*
2. *ഇനങ്ങളുടെ വിശദീകരണം സകാതിന്റെ അധ്യായത്തിൽ.*
3. *ഗർഭിണികളായ ഒട്ടകങ്ങൾ.*

الأنثى فنصف دية الذكر **(ودية عمد على جان معجلة)** كسائر أبدال المتلفات **(و)** دية **(غيره)** من شبه عمد وخطأ وإن تثلثت **(على عاقلة)** للجاني **(مؤجلة بثلاث سنين)** على الغني منهم نصف دينار والمتوسط ربع كل سنة، فإن لم يفوا فمن بيت المال فإن تعذر فعلى الجاني لخبر الصحيحين. والمعنى في كون الدية على العاقلة فيهما أن القبائل في الجاهلية كانوا يقومون بنصرة الجاني منهم ويمنعون أولياء الدم أخذ حقهم، فأبدل الشرع تلك النصرة ببذل المال وخص تحملهم بالخطأ وشبه العمد لأنهما مما يكثر لا سيما في متعاطي الأسلحة فحسنت إعانته لئلاَّ يتضرر بما هو معذور فيه، وأجلت الدية عليهم رفقا بهم، وعاقلة الجاني عصباته المجمع على إرثهم بنسب أو ولاء إذا كانوا ذكورا مكلفين غير أصل وفرع، ويقدم منهم الأقرب فالأقرب ولا يعقل فقير ولو كسوبا وامرأة وخنثى وغير مكلف **(ولو عدمت إبل)** في المحل الذي يجب تحصيلها منه حسا أو شرعا بأن وجدت فيه بأكثر من ثمن المثل أو بعدت وعظمت المؤنة والمشقة **(فـ)** الواجب **(قيمتها)** وقت وجوب التسليم من غالب نقد البلد. وفي القديم: الواجب عند عدمها في النفس الكاملة ألف مثقال

ന്നത്. മദീനാ ഹറമിനോ ഇഹ്റാമിനോ റമസാനിനോ ഇതു ബാധകമല്ല. മുലകുടി-വിവാഹ ബന്ധങ്ങൾക്കും ഇവിടെ പ്രസക്തിയില്ല. അബദ്ധ വധത്തിന്റെ വിവക്ഷയിൽ നിന്നു മറ്റു രണ്ടു തരം വധങ്ങളും ഒഴിവാണ്. അവ സംഭവിച്ചതു പ്രസ്തുത പവിത്ര ത്രയങ്ങളിൽ ആയാലും നിലവിലുള്ള കഠിന ശിക്ഷകൾ തന്നെ മതി. സ്ത്രീയെ വധിച്ചാൽ, പുരുഷനെ വധിച്ചാലുള്ളതിന്റെ നേർപകുതിയാണു നഷ്ട പരിഹാരം.

മനഃപൂർവ്വ വധത്തിന്റെ ദിയഃ അക്രമി തന്നെ മറ്റു നഷ്ടപരിഹാരങ്ങളെന്നപോലെ എത്രയും വേഗം നൽകണം. തത്തുല്യ വധത്തിന്റേതും അബദ്ധവധത്തിന്റേതും പ്രതിയുടെ ആഖിലുകളാണ്[1] മൂന്നു വർഷ കാലാവധിക്കുള്ളിൽ നൽകേണ്ടത്. അവരിലെ ധനികർ അരദീനാറും ഇടത്തരക്കാർ കാൽ ദീനാറും വർഷംതോറും നൽകുകയാണു വേണ്ടത്. പോരാത്തതു പൊതുഖജനാവും അത് അപ്രായോഗികമാകുന്നപക്ഷം പ്രതി തന്നെയും വഹിക്കണം. ബുഖാരി(റ)യും മുസ്‌ലിമും(റ) രേഖപ്പെടുത്തിയിട്ടുള്ള നബിചര്യയാണു ഇതിനു തെളിവ്.

ജാഹിലിയ്യാ കാലത്തെ ഗോത്രങ്ങൾ തങ്ങളിലെ കൊലയാളികൾക്കു സഹായകരായി നിലകൊള്ളുകയും കൊല്ലപ്പെട്ടവരുടെ മിത്രങ്ങൾ അവകാശം നേടിയെടുക്കുന്നതു തടയുകയും ചെയ്യുമായിരുന്നു. ഇസ്‌ലാം ആ സഹായത്തിനു പകരം, ഘാതകന്റെ ആളുകൾ വധിക്കപ്പെട്ടവന്റെ ബന്ധുക്കൾക്കു ധനം നൽകുന്ന രൂപം കൊണ്ടുവന്നു. അതാണു നഷ്ടപരിഹാര ബാധ്യത ആഖിലുകളിൽ നിക്ഷിപ്തമാക്കിയിരിക്കുന്നതിന്റെ പൊരുൾ. അത് മനഃപൂർവ്വതുല്യ വധത്തിലും അബദ്ധ വധത്തിലും മാത്രമാക്കിയത്, അവ രണ്ടുമാണു സായുധ സംഘട്ടനങ്ങളിൽ വിശേഷിച്ചും അധികം സംഭവിക്കാറുള്ളത് എന്നതുകൊണ്ടാണ്. അവയിൽ പ്രതിക്ക് ഒഴികഴിവുണ്ട്. അതിനാൽ അയാൾക്കു പ്രയാസം അനുഭവപ്പെടാതിരിക്കാൻ സഹായം ചെയ്തുകൊടുക്കുക നല്ല കാര്യമായി ഇസ്‌ലാം കണക്കാക്കി. ആഖിലുകൾക്കു കാരുണ്യമെന്ന നിലയിൽ അവധി നിശ്ചയിച്ചുകൊടുക്കുകയും ചെയ്തു. കുടുംബവഴിക്കോ അടിമത്തമോചനം മുഖേനയോ അനന്തരാവകാശികളാകുന്ന അസ്വബാക്കാരിൽ പ്രതിയുടെ പിതാവും പുത്രനും ഒഴികെയുള്ള പ്രായപൂർത്തിയും ബുദ്ധിയുമുള്ള പുരുഷന്മാരാണു ആഖിലുകൾ. അവരിൽ ഏറ്റവും ഉറ്റവർ ആദ്യവും തൊട്ടടുത്തവർ പിന്നീടും എന്നതാണു മുൻഗണനാക്രമം. ദരിദ്രൻ ജോലിയുണ്ടെങ്കിൽ പോലും ആഖിൽ അല്ല. സ്ത്രീയും നപുംസകവും കുട്ടിയും ബുദ്ധിശൂന്യനും ആഖിലുകളിൽ പെടില്ല.

ഒട്ടകം കരസ്ഥമാക്കേണ്ടിടത്തു തീരെ കിട്ടാത്ത അനുഭവത്തിലോ, അമിതവിലയ്ക്കോ കൊണ്ടുവരാൻ വമ്പിച്ച ചെലവും ബുദ്ധിമുട്ടും ഉള്ളവിധം ദൂരസ്ഥലത്തോ കിട്ടുമാറ് സാങ്കേതികാർത്ഥത്തിലോ ഇല്ലാതായാൽ ഏൽപിച്ചു കൊടുക്കേണ്ട ഘട്ടത്തിൽ അതിനു കിട്ടുന്ന വില നാട്ടിൽ വിനിമയം ചെയ്യപ്പെ

1. *വിശദീകരണം വഴിയെ*

ذهبا أو اثنا عشر ألف درهم فضة.

تنبيه: وكل عضو مفرد فيه جمال ومنفعة إذا قطعه وجبت فيه دية كاملة مثل دية صاحب العضو إذا قتله، وكذا كل عضوين من جنس إذا قطعهما ففيهما الدية وفي احدهما نصفها ففي قطع الأذنين الدية وفي إحداهما النصف ومثلهما العينان والشفتان والكفان بأصابعهما والقدمان بأصابعهما، وفي كل اصبع عشر من الإبل وفي كل سن خمس.

(و)يثبت **(القود للورثة)** العصبة وذوي الفروض بحسب إرثهم المال ولو مع بعد القرابة كذي رحم إن ورثناه، أو مع عدمها كأحد الزوجين والمعتق وعصبته.

تنبيه: يحبس الجاني إلى كمال الصبي من الورثة بالبلوغ وحضور الغائب أو إذنه فلا يخلى بكفيل لأنه قد يهرب فيفوت الحق، والكلام في غير قاطع الطريق أما هو إذا تحتم قتله فيقتله الإمام مطلقا ولا يستوفي القود إلا واحد من الورثة أو من غيرهم بتراض منهم أو من باقيهم أو بقرعة بينهم إذا لم يتراضوا، ولو بدر أحد المستحقين فقتله عالما تحريم المبادرة فلا قصاص عليه إن كان قبل عفو منه أو من غيره وإلا فعليه القصاص، ولو قتله

ടുന്ന നാണയത്തിൽ നിന്നു നൽകുകയാണു വേണ്ടത്. ഒട്ടകം ഇല്ലാത്തപ്പോൾ കൊലപാതകത്തിന്റെ നഷ്ടപരിഹാരം ആയിരം മിസ്ഖാൽ സ്വർണ്ണം അഥവാ പന്ത്രണ്ടായിരം ദിർഹം വെള്ളി ആണെന്നാണ് ഇമാം ശാഫിഈ(റ)യുടെ ആദ്യകാല അഭിപ്രായം.

## അവയവങ്ങളുടെ ദിയഃ -നഷ്ടപരിഹാരം-

ഭംഗിയും പ്രയോജനവുമുള്ള ഏത് ഒറ്റ അവയവം[1] മുറിച്ചാലും അതിന്റെ ഉടമയെ വധിച്ചാലുള്ള പൂർണ്ണ നഷ്ടപരിഹാരം നിർബന്ധമാണ്. അതുപോലെ, ഒരേ വർഗ്ഗത്തിൽ പെട്ട രണ്ടവയവം ഛേദിച്ചാൽ ഒരു ദിയഃയാണു പൂർണ നഷ്ടപരിഹാരം നൽകേണ്ടത്. രണ്ടിൽ ഒന്നു മാത്രമാണു ഛേദിക്കപ്പെട്ടതെങ്കിൽ നഷ്ടപരിഹാരം പകുതി മതി. രണ്ടു ചെവികൾക്കുംകൂടി ഒരു ദിയഃ, ഒരു ചെവിക്കു പകുതിയും. ഇപ്രകാരം തന്നെ രണ്ടു കണ്ണും രണ്ടു ചുണ്ടും വിരലുകളടക്കം രണ്ടു മുൻകൈയും വിരലുകളടക്കം രണ്ടു പാദവും. ഒരു വിരലിനു പത്തും ഒരു പല്ലിനു അഞ്ചും വീതം ഒട്ടകങ്ങൾ നഷ്ടപരിഹാരം നൽകണം.

## പ്രതിക്രിയാവകാശം -ഖവദ്-

വധിക്കപ്പെട്ടവന്റെ അസ്വബാക്കാരും നിശ്ചിത വിഹിതമുള്ളവരുമായ എല്ലാ അനന്തരാവകാശികൾക്കും തങ്ങളുടെ അവകാശത്തോതനുസരിച്ചു പ്രതിക്രിയക്കും അർഹതയുണ്ടായിരിക്കും. അനന്തരാവകാശമുള്ള അകന്ന ബന്ധുക്കൾക്കും തീരെ കുടുംബബന്ധമില്ലാത്ത ഭാര്യാ-ഭർത്താക്കന്മാർ, അടിമത്തമോചകർ, അവരുടെ അസ്വബാക്കാർ തുടങ്ങിയവർക്കും പ്രതിക്രിയാവകാശം ഉണ്ട്.

## തടവിലിടൽ

കൊല്ലപ്പെട്ടവന്റെ അനന്തരാവകാശികളിൽ പെട്ട പ്രതിക്രിയ നിർവ്വഹിക്കേണ്ട ബാലൻ പ്രായപൂർത്തി പ്രാപിക്കുന്നതുവരെയും നാടുവിട്ടവൻ ഹാജരാകുകയോ മറ്റുള്ളവർക്കു സമ്മതം നൽകുകയോ ചെയ്യുന്നതുവരെയും കൊലപ്പുള്ളിയെ തടവിൽ പാർപ്പിക്കണം. അയാൾ ഓടിപ്പോവുകയും അതുവഴി പ്രതിക്രിയാവകാശം പാഴാകുകയും ചെയ്തേക്കുമെന്നതിനാൽ ജാമ്യക്കാരന്റെ കൂടെ വിട്ടയക്കരുത്. ഇപ്പറഞ്ഞത് വഴികൊള്ളക്കാരനെ കുറിച്ചല്ല. അയാളെ, വേണ്ടിവന്നാൽ ഇമാമിനു തന്നെ നിരുപാധികം വധിക്കാവുന്നതാണ്.

മറ്റുള്ളവരുടെ സമ്മതത്തോടുകൂടി ഒരു അനന്തരാവകാശിയോ അവരുടെ പൊതു സമ്മതപ്രകാരം ഒരു അന്യവ്യക്തിയോ മാത്രമേ പ്രതിക്രിയാവധം നടത്താൻ പാടുള്ളൂ. പൊതുസമ്മതത്തിന്റെ അഭാവത്തിൽ നറുക്കെടുപ്പു നടത്തി തങ്ങളിലൊരാളെ അതിനു തെരഞ്ഞെടുക്കണം. പ്രതിക്രിയാവകാശികളിൽ ഒരാൾ താനോ മറ്റാരെങ്കിലുമോ മാപ്പു നൽകുന്നതിനു മുമ്പ്, അരുതെന്ന ബോധ്യത്തോടെ, തിടു

1. നാവ്, ലിംഗം പോലുള്ള ഒന്നു മാത്രമുള്ളത്.

أجنبي أخذ الورثة الدية من تركة الجاني لا من الأجنبي، ولا يستوفي المستحق القود في نفس أو غيرها إلا بإذن الإمام أو نائبه فإن استقل به عزر.

تتمة: يجب عند هيجان البحر وخوف الغرق إلقاء غير الحيوان من المتاع لسلامة حيوان محترم، وإلقاء الدواب لسلامة الآدمي المحترم إن تعين لدفع الغرق وإن لم يأذن المالك، أما المهدر كحربي وزان محصن فلا يلقى لأجله مال مطلقا بل ينبغي أن يلقى هو لأجل المال كما قاله شيخنا، ويحرم إلقاء العبيد للأحرار والدواب لما لا روح له، ويضمن ما ألقاه بلا إذن مالكه، ولو قال لرجل: ألق متاع زيد وعليّ ضمانه إن طالبك ففعل ضمنه الملقي لا الآمر.

فرع: أفتى أبو إسحاق المروزي بحل سقي أمته دواء ليسقط ولدها ما دام علقة أو مضغة، وبالغ الحنفية فقالوا: يجوز مطلقا، وكلام الإحياء يدل على التحريم مطلقا قال شيخنا: وهو الأوجه.

خاتمة: يجب الكفارة على من قتل من يحرم قتله خطأ كان أو عمدا وهي عتق رقبة، فإن لم يجد فصيام شهرين متتابعين.

ക്കപ്പെട്ടു ഘാതകനെ കൊന്നുകളഞ്ഞാൽ അതിന്റെ പേരിൽ അയാൾക്ക് ആ പ്രതിക്രിയ വേണ്ടതില്ല. മാപ്പു നൽകിയതിനു ശേഷമാണെങ്കിൽ വേണം. അവകാശികളല്ലാത്തവൻ ഘാതകനെ വധിച്ചതെങ്കിൽ നഷ്ടപരിഹാരം ഈടാക്കേണ്ടത് ഘാതകന്റെ അനന്തര സ്വത്തിൽ നിന്നാണ്. കൊന്ന അന്യനിൽ നിന്നല്ല. കൊലയ്ക്കും മറ്റു കുറ്റകൃത്യങ്ങൾക്കുമുള്ള പ്രതിക്രിയ ഇമാമിന്റെയോ പ്രതിനിധിയുടെയോ അനുമതിയില്ലാതെ പ്രതിക്രിയാവകാശി സ്വയം നിർവ്വഹിക്കാവതല്ല. അങ്ങനെ ചെയ്താൽ തക്ക ശിക്ഷ നൽകണം.

## കടൽക്ഷോഭത്തിൽ പെട്ടാൽ

കടൽ ക്ഷോഭിക്കുകയും മുങ്ങിമരണ ഭീതി ഉളവാകുകയും ചെയ്താൽ പവിത്ര ജീവിയുടെ രക്ഷയ്ക്കുവേണ്ടി നിർജീവചരക്കുകളെയും പവിത്ര മനുഷ്യജീവന്റെ സംരക്ഷണാർത്ഥം മറ്റു നിവൃത്തിയൊന്നും ഇല്ലെന്നുറപ്പായാൽ മൃഗങ്ങളെയും -ഉടമയുടെ അനുവാദമില്ലെങ്കിലും- നിർബന്ധമായും കപ്പലിൽ നിന്നും കടലിലെറിയണം. എന്നാൽ മുസ്ലിംകളുടെ പ്രഖ്യാപിത ശത്രുവിനെയും എറിഞ്ഞു കൊല്ലപ്പെടേണ്ട വ്യഭിചാരിയെയും പോലുള്ള പവിത്രതയില്ലാത്ത ഒരാൾക്കു വേണ്ടിയും ഒരു ധനവും പുറത്തെറിഞ്ഞുകൂടാ. മാത്രമല്ല, നമ്മുടെ ഗുരുവര്യൻ പറഞ്ഞിട്ടുള്ളതുപോലെ, ധനരക്ഷയ്ക്കു വേണ്ടിവന്നാൽ അക്കൂട്ടരെ കടലിലിടുകയാണു വേണ്ടത്. സ്വതന്ത്രരുടെ പ്രാണരക്ഷാർത്ഥം അടിമകളെയും നിർജീവികളുടെ രക്ഷയ്ക്കു ജീവികളെയും വെളിയിൽ തള്ളിക്കൂടാ. ഉടമയുടെ അനുമതി കൂടാതെ വല്ലതും പുറത്തെറിഞ്ഞവൻ അതിനുത്തരവാദിയായിരിക്കും. 'സൈദിന്റെ ചരക്കുകൾ പുറത്തിടൂ, അവൻ നിന്നോടു ചോദിക്കുകയാണെങ്കിൽ അക്കാര്യം ഞാനേറ്റു' എന്നു ഒരാൾ പറയുകയും മറ്റൊരുത്തൻ അതനുസരിക്കുകയും ചെയ്താൽ പുറത്തെറിഞ്ഞവൻ (കൽപിച്ചവനല്ല) അതിനു ഉത്തരവാദിയാകും.

## ഭ്രൂണഹത്യ

ഗർഭസ്ഥ ശിശു സിക്താണ്ഡമോ മാംസപിണ്ഡമോ ആയിരിക്കുമ്പോൾ മരുന്നു കൊടുത്തു അടിമയുടെ ഗർഭം അലസിപ്പിക്കാമെന്നു അബൂ ഇസ്ഹാഖുൽ മർവസീ(റ)അഭിപ്രായപ്പെട്ടിട്ടുണ്ട്. അത് എപ്പോഴുമാവാം എന്നു ഹനഫികൾ വിപുലമാക്കി പറഞ്ഞിരിക്കുന്നു. അത് നിരുപാധികം നിഷിദ്ധമാണ് എന്നതാണു ഇഹ്‌യാഇലെ തദ്വിഷയകമായ ചർച്ചയുടെ താൽപര്യം. അതാണു ന്യായയുക്തം എന്നു നമ്മുടെ ഗുരുവര്യൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

## പ്രായശ്ചിത്തം

കൊല്ലാൻ പാടില്ലാത്ത വ്യക്തിയെ മനഃപൂർവ്വമോ അബദ്ധത്തിലോ വധിച്ചാൽ പ്രായശ്ചിത്തം നിർബന്ധമാണ്. അടിമയെ മോചിപ്പിക്കുക, അതിനു പറ്റാത്ത പക്ഷം രണ്ടു മാസം തുടരെ വ്രതമനുഷ്ഠിക്കുക - ഇതാണു പ്രായശ്ചിത്തം.

## (باب) في الردة

(الردة) لغة الرجوع وهي أفحش أنواع الكفر ويحبط بها العمل إن اتصلت بالموت فلا تجب إعادة عباداته التى قبل الردة، وقال أبو حنيفة: تجب، وشرعا: **(قطع مكلف)** مختار فتلغو من صبي ومجنون ومكره عليها إذا كان قلبه مؤمنا **(إسلاما بكفر عزما)** حالا أو مالا فيكفر به حالا **(أو قولا أو فعلا باعتقاد)** لذلك الفعل أو القول أي معه **(أو)** مع **(عناد)** من القائل أو الفاعل **(أو)** مع **(استهزاء)** أي استخفاف بخلاف ما لو اقترن به ما يخرجه عن الردة كسبق لسان أو حكاية كفر أو خوف. قال شيخنا كشيخه: وكذا قول الولي حال غيبته أنا الله ونحوه مما وقع لأئمة من العارفين كابن عربي وأتباعه بحق وما وقع في عباراتهم مما يوهم كفرا غير مراد به ظاهره كما لا يخفى على الموفقين، نعم يحرم على من لم يعــرف حقــيقة اصطلاحهم وطريقتهم

അധ്യായം :16

# മതഭ്രഷ്ട്

(മത ഭ്രഷ്ടിനെ ജിനായത്തിൽ ഉൾപ്പെടുത്തിയത് ദീനിനോട് കാണിക്കുന്ന ക്രിമിനലായത് കൊണ്ടാണ്. ശരീരത്തിനോടുള്ള ക്രിമിനലുകൾ സാധാരണ സംഭവമായത് കൊണ്ടാണ് ആദ്യം പരിഗണിച്ചത്. റിദ്ദത്തിന്റെ അധ്യായത്തിൽ കുഫ്റ് എന്നതിന്റെ വിവക്ഷ അല്ലാഹുവിനെ കുറിച്ച് അജ്ഞത വെളിവാക്കുന്ന കാര്യമെന്നാണ്. - ഖവാതിഅ്, - തുഹ്ഫ.)

'പിന്തിരിയുക' എന്നാണ് മത ഭ്രഷ്ടിനെ കുറിക്കുന്ന റിദ്ദത്തിന്റെ ഭാഷാർത്ഥം. കുഫ്റിന്റെ ഏറ്റവും കഠിനമായ രൂപമാണിത്. മതഭ്രഷ്ടനായ നിലയിൽ മരണമടയുന്നവന്റെ സൽകർമ്മങ്ങളൊക്കെയും വ്യർത്ഥമാണ്. ഇസ്‌ലാം പുനരാശ്ലേഷിച്ചാൽ ഭ്രഷ്ടിനു മുൻപത്തെ ആരാധനകൾ മടക്കി നിർവ്വഹിക്കേണ്ടതില്ല. അവ അനിവാര്യമായും വീണ്ടെടുക്കണം എന്നാണു ഇമാം അബൂഹനീഫ(റ)വിന്റെ പക്ഷം.[1] പ്രായപൂർത്തിയും ബുദ്ധിയും ഇഛാസ്വാതന്ത്ര്യവുമുള്ള ഒരാൾ നിലവിലോ പിന്നീടോ ഇസ്‌ലാം വിഛേദിക്കുവാൻ തീരുമാനിക്കുക അല്ലെങ്കിൽ അതിലേക്കു നയിക്കുന്ന വല്ലതും വിശ്വാസപൂർവ്വമോ മാത്സര്യത്താലോ പരിഹാസ രൂപേണയോ പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുക -ഇതാണു സാങ്കേതികാർത്ഥത്തിൽ മതഭ്രഷ്ട്. കുട്ടിയുടെയും ഭ്രാന്തന്റെയും നിർബന്ധിതന്റെയും -അവന്റെ ഹൃദയത്തിൽ ഈമാനുണ്ടെങ്കിൽ - ഇത്തരം കർമ്മങ്ങളും ഗണ്യമല്ല. ഭാവിയിൽ മതം കൈവിടാൻ തീരുമാനിക്കുന്ന വേളയിൽ തന്നെ ഒരു മുസ്‌ലിം മതഭ്രഷ്ടനായി മാറുന്നു.

നാക്കു പിഴ, കുഫ്ർ വൃത്താന്ത കഥനം, ഭയം തുടങ്ങിയ ഭ്രഷ്ടിൽ നിന്നൊഴിവാക്കുന്ന കാരണങ്ങളോട് അന്വയിക്കുമ്പോൾ റിദത് വരില്ല. വിശിഷ്ടമായ അലൗകികാവസ്ഥയിലിരിക്കുന്ന വലിയ്യിന്റെ 'ഞാൻ അല്ലാഹുവാകുന്നു' പോലോത്ത വാക്കുകളും ഇതിനോട് സമാനമാണ്. ആത്മജ്ഞാനികളായ ഇബ്നു അറബിയുടെയും അദ്ദേഹത്തിന്റെ യഥാർത്ഥ ശിഷ്യഗണങ്ങളുടെയും അധരങ്ങളിൽ നിന്നുവന്ന വാക്കുകളും അവരുടെ ആത്മാവിഷ്കാരങ്ങളിൽ സ്ഥലം പിടിച്ചിട്ടുള്ള ദൈവ നിഷേധദ്യോതകമായ വചനങ്ങൾക്കും ബാഹ്യാർത്ഥം കൽപിച്ചുകൂട. ഇക്കാര്യം ഉൾകാഴ്ചയുള്ള അനുഗൃഹീതരെ സംബന്ധിച്ചിടത്തോളം അവ്യക്തവുമല്ല. അത്തരക്കാരുടെ സവിശേഷ മാർഗ്ഗവും സാങ്കേതിക പ്രയോഗങ്ങളുടെ നിജാർത്ഥവും മനസ്സിലാക്കിയിട്ടില്ലാത്തവർക്ക് അവരുടെ ഗ്രന്ഥങ്ങളുടെ പാരായണം നിഷിദ്ധമാകുന്നു. അത്തരക്കാർക്കു കാലിടറുന്ന മേഖലയാണത്. ഇക്കാരണത്താലാണ് അത്തരം പദപ്രയോഗ

1. *മത ഭ്രഷ്ട് കൊണ്ട് ഇബാദത്തിന്റെ പ്രതിഫലം നഷ്ടപ്പെടുമെന്ന് എല്ലാവരും യോജിപ്പാണ്. ഇസ്‌ലാമിലേക്ക് വന്നതിന് ശേഷം വീണ്ടും ചെയ്താലും നിഷ്ഫലമാണെന്നതാണ് സത്യം. - തുഹ്ഫ.*

مطالعة كتبهم فإنها مزلة قدم له، ومن ثمّ ضلّ كثيرون اغتروا بظواهرها. وقول ابن عبد السلام يعزر وليٌّ قال: أنا الله فيه نظر لأنه إن قاله وهو مكلف فهو كافر لا محالة وإن قاله حال الغيبة المانعة للتكليف فأي وجه للتعزير انتهى.

وذلك (**كنفي صانع و**) نفي (**نبي**) أو تكذيبه (**وجحد مجمع عليه**) معلوم من الدين بالضرورة من غير تأويل وإن لم يكن فيه نص كوجوب نحو الصلاة المكتوبة، وتحليل نحو البيع والنكاح، وتحريم شرب الخمر واللواط والزنا والمكس، وندب الرواتب والعيد بخلاف مجمع عليه لا يعرفه إلا الخواص ولو كان فيه نص كاستحقاق بنت الإبن السدس مع البنت، وكحرمة نكاح المعتدة للغير كما قاله النووي وغيره بخلاف المعذور كمن قرب عهده بالإسلام (**وسجود لمخلوق**) اختيارا من غير خوف ولو نبيا وإن أنكر الاستحقاق اولم يطابق قلبه جوارحه لأن ظاهر حاله يكذبه. وفي أصل الروضة عن التهذيب: من دخل دار الحرب فسجد لصنم أو تلفظ بكفر ثم ادعى إكراها فإن فعله في

ങ്ങളുടെ ബാഹ്യാർത്ഥത്തിൽ വഞ്ചിതരായി പലരും സത്യത്തിൽ നിന്നു വ്യതിചലിച്ചുപോയിരിക്കുന്നത്. 'ഞാൻ അല്ലാഹു' എന്നുരുവിട്ട സിദ്ധൻ ശിക്ഷാർഹനാണെന്ന ഇബ്നു അബ്ദിസ്സലാമിന്റെ വീക്ഷണം സന്ദേഹാത്മകമാണ്. കാരണം ബോധപൂർവ്വമാണു അങ്ങനെ പറഞ്ഞതെങ്കിൽ അയാൾ നിസ്സംശയം കാഫിറായി. അതല്ല മതശാസനയ്ക്കു തടസ്സമായ അബോധാവസ്ഥയിലാണെങ്കിൽ പിന്നെ ശിക്ഷിക്കുന്നതിൽ എന്തുണ്ടു ന്യായം? ഇത്രയും കാര്യങ്ങൾ ശൈഖുനായും തന്റെഗുരുവര്യരും പറഞ്ഞിരിക്കുന്നു.

സ്രഷ്ടാവിനെ നിഷേധിക്കുക, ഒരു പ്രവാചകനെ നിഷേധിക്കുകയോ വ്യാജനാക്കുകയോ ചെയ്യുക, ഖണ്ഡിതമായ തെളിവില്ലെങ്കിലും മതത്തിൽ പെട്ടതാണെന്നു സുവിദിതമായ ഒരു അംഗീകൃത തത്വത്തെ യാതൊരു വ്യാഖ്യാനത്തിനും പഴുതില്ലാത്ത വിധം തള്ളിപ്പറയുക-ഇവ രിദ്ദത്തിന്റെ ഉദാഹരണങ്ങളാണ്. അഞ്ചു നേരത്തെ നിശ്ചിത നിസ്കാരങ്ങളുടെയും മറ്റും നിർബന്ധത, കച്ചവടത്തിന്റെയും വിവാഹത്തിന്റെയും മറ്റും അനുവദനീയത, മദ്യപാനത്തിന്റെയും സ്വവർഗരതിയുടെയും വ്യഭിചാരത്തിന്റെയും ചുങ്കം വാങ്ങുന്നതിന്റെയും നിഷിദ്ധത, റവാത്തിബ്-പെരുന്നാൾ നിസ്കാരങ്ങളുടെ ഐഛിക പുണ്യം ഇവയൊക്കെ സുവിദിതമായ അംഗീകൃത മതതത്വങ്ങളാണ്. ഖണ്ഡിതമായ തെളിവുണ്ടെങ്കിലും എന്നാൽ പണ്ഡിതന്മാർക്കു മാത്രം അഭിജ്ഞമായ അംഗീകൃത മതതത്വങ്ങൾ നിഷേധിക്കുന്നതുമൂലം രിദ്ദത്ത് വരില്ല. പുത്രി ഉണ്ടായിരിക്കെ മകന്റെ മകൾക്കു അനന്തരസ്വത്തിൽ ആറിലൊരംശം ലഭിക്കുമെന്നതും ഇമാം നവവി(റ)വും മറ്റും പറഞ്ഞപോലെ ഇദ്ദ ആചരിക്കുന്നവളെ മറ്റൊരാൾ വിവാഹം ചെയ്യുന്നത് നിഷിദ്ധമാണെന്നതും സുവിദിതമല്ലാത്ത അംഗീകൃത മത തത്വങ്ങളിൽ പെടുന്നു. നവ മുസ്‌ലിമാദി പ്രതിബന്ധമുള്ളവന്റെയും ഇത്തരം വിഷയങ്ങളുടെ നിഷേധം മതഭ്രഷ്ടിനു കാരണമാകില്ല. ഭയമേതുമില്ലാതെ സ്വേഛയം ഒരു സൃഷ്ടിക്ക്, അതു നബിക്കു തന്നെ ആയാലും ശരി, സുജൂദ് ചെയ്യുന്നതും മതഭ്രഷ്ടിനു കാരണമാകും. സാഷ്ടാംഗ പ്രണാമമയോഗ്യമല്ലെന്നു വിശ്വസിച്ചുകൊണ്ടോ അവയവങ്ങളുടെ ചെയ്തിയെ മനസ്സാ അംഗീകരിക്കാതെയോ ആയാലും ഭ്രഷ്ട് സംഭവിക്കും. ബാഹ്യാവസ്ഥ ആന്തരിക വിശ്വാസവുമായി പൊരുത്തപ്പെടുന്നില്ല എന്നതു തന്നെ കാരണം. അമുസ്‌ലിം രാജ്യത്തു വന്ന് വിഗ്രഹത്തിന്ന് സുജൂദ് ചെയ്യുകയോ കുഫ്ർ വചനം ഉച്ചരിക്കുകയോ ചെയ്ത ഒരു മുസ്‌ലിം അതു നിർബന്ധിതാവസ്ഥയിലായിരുന്നു എന്നു വാദിക്കുന്നതായിവയ്ക്കുക. എങ്കിൽ, അയാൾ തനിച്ചായിരിക്കുമ്പോഴാണു അതുണ്ടായിരുന്നതെങ്കിൽ അയാളുടെ വാദം തിരസ്കരിക്കുകയും തടവുകാരനെന്ന നിലയിൽ അവരുടെ മുമ്പിൽ വെച്ചായിരുന്നുവെങ്കിൽ സ്വീകരിക്കുകയും വേണം. അയാൾ വ്യാപാരാവശ്യം വന്ന് തൽപ്രവൃത്തി അവരുടെ സാന്നിധ്യത്തിലും ആയിരുന്നുവെങ്കിൽ പ്രസ്തുത വാദം അംഗീകരിക്കാവതല്ല.(1)

1. വ്യാപാരിയുടെ അവസ്ഥ ബന്ദിയുടേതല്ല.

خلوته لم يقبل أو بين أيديهم وهو أسير قبل قوله أو تاجر فلا، وخرج بالسجود الركوع لأن صورته تقع في العادة للمخلوق كثيرا بخلاف السجود. قال شيخنا: نعم يظهر أن محل الفرق بينهما عند الإطلاق بخلاف ما لو قصد تعظيم مخلوق بالركوع كما يعظم الله تعالى به فإنه لا شك في الكفر حينئذ انتهى. وكمشي إلى الكنائس بزيهم من زنار وغيره وكإلقاء ما فيه قرآن في مستقذر. قال الروياني: أو علم شرعي ومثله بالأولى ما فيه اسم معظم **(وتردد في كفر)** أيفعله أو لا، وكتكفير مسلم لذنبه بلا تأويل لأنه سمى الإسلام كفرا وكالرضا بالكفر كأن قال لمن طلب منه تلقين الإسلام: اصبر ساعة فيكفر في الحال في كل ما مرّ لمنافاته الإسلام، وكذا يكفر من أنكر إعجاز القرآن أو حرفا منه أو صحبة أبي بكر أو قذف عائشة رضي الله عنها، ويكفر في وجه حكاه القاضي من سبّ الشيخين أو الحسن والحسين رضى الله عنهم لا من قال لمن أراد تحليفه: لا أريد الحلف بالله بل بالطلاق مثلا، أو قال: رؤيتي إياك كرؤية ملك الموت.

تنبيه: ينبغي للمفتي أن يحتاط في التكفير ما أمكنه

സൃഷ്ടിക്കു സുജൂദ് ചെയ്താലല്ലാതെ റുകൂഅ് ചെയ്താൽ മുർതദ്ദാവില്ല. സുജൂദിൽ നിന്ന് വ്യത്യസ്തമായി, റുകൂഇന്റെ രൂപം സൃഷ്ടികൾക്കുമുമ്പിൽ പലപ്പോഴും അർപ്പിക്കുന്ന പതിവുണ്ടെന്നതാണ് കാരണം.[1] എന്നാൽ സുജൂദും റുകൂഉം തമ്മിലുള്ള വ്യത്യാസം പൊതുവിലാണെന്നും റുകൂഇലൂടെ അല്ലാഹുവിനെ എന്ന പോലെ സൃഷ്ടിയെയും മഹത്വപ്പെടുത്തുക ഉദ്ദേശ്യമാണെങ്കിൽ അതു കുഫ്റാണെന്നതിനു സംശയമില്ലെന്നും നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നു.

ക്രിസ്തീയ വേഷമണിഞ്ഞ് കനീസകളിലേക്കു പോകുക, ഖുർആൻ വാക്യമോ റൂയാനിയുടെ അഭിപ്രായമനുസരിച്ച് മതവിജ്ഞാനമോ, ഉള്ള വല്ലതും അഴുക്കിൽ ഇടുക ഇവയും രിദ്ദത്തിന്റെ കാരണങ്ങളാണ്. ആദരണീയ നാമം ഉൾക്കൊള്ളുന്നതെന്തും ഇതിൽ പെടുമെന്നു എത്രയും വ്യക്തം. കാഫിറാകണമോ വേണ്ടയോ എന്നു ശങ്കിച്ചാലും കാഫിറായതു തന്നെ. ഒരു മുസ്ലിമിനെ കുറ്റം ചെയ്തതിന്റെ പേരിൽ വ്യാഖ്യാനമൊന്നും കൂടാതെ കാഫിറെന്നു വിളിക്കുന്നതും മത ഭ്രഷ്ടിന്റെ കാരണമാണ്. കാരണം, അത് ഇസ്ലാമിനെ കുഫ്റായി ചിത്രീകരിക്കലാണ്. സത്യസാക്ഷ്യ വചനം ചൊല്ലിക്കൊടുക്കാൻ ആവശ്യപ്പെടുമ്പോൾ അൽപനേരം ക്ഷമിക്കൂ എന്നു പറഞ്ഞോ മറ്റോ കുഫ്റിൽ തൃപ്തിയടഞ്ഞാലും മുർതദ്ദാകും. മേൽപറഞ്ഞ കാര്യങ്ങളെല്ലാം മതവിരുദ്ധമായതിനാൽ തൽക്ഷണം ഭ്രഷ്ട്സംഭവിക്കുന്നു.

ഖുർആൻ മൊത്തമോ അതിലെ ഒരു അക്ഷരമോ അമാനുഷികമല്ലെന്നു കരുതുകയോ അബൂബക്കർ(റ)വിന്റെ പ്രവാചക സഹചാരിത്വം നിഷേധിക്കുകയോ ആയിഷ(റ)യെ കുറിച്ചു ദുർവൃത്തി ആരോപിക്കുകയോ ചെയ്താലും മുർതദ്ദാവും. രണ്ടു മഹാആചാര്യന്മാരായ അബൂബക്കർ-ഉമറുമാരെയോ ഹസൻ-ഹുസൈന്മാരെയോ(റ. അൻഹും) അധിക്ഷേപിക്കുന്നതും ഖാളീ അവർകൾ ഉദ്ധരിച്ചിട്ടുള്ള വീക്ഷണത്തിൽ മതപാതിത്യ കാരണങ്ങളാണ്. തന്നെ സത്യം ചെയ്യിക്കാൻ ഉദ്ദേശിച്ചവനോട് അല്ലാഹുവിനെ സാക്ഷ്യപ്പെടുത്തി ഞാൻ ശപഥം ചെയ്യില്ല, വിവാഹമോചനത്തെയോ മറ്റോ മുൻനിറുത്തിക്കൊണ്ടു ചെയ്യാം എന്നോ വല്ലവരോടും 'നിന്നെ കാണുന്നതു എനിക്കു മരണ മാലാഖയെ കാണുന്നതിനു തുല്യമാണ്' എന്നോ ജൽപിച്ചാൽ ഇസ്ലാമിൽ നിന്നു ബഹിഷ്കൃതനാകില്ല.

## കാഫിറാക്കുന്നതിൽ സൂക്ഷ്മത വേണം

ഒരാളെ കാഫിറാക്കി വിലയിരുത്തുക എന്നത് അത്യന്തം ഗുരുതരമായതും കാഫിറാകണമെന്ന ഉദ്ദേശ്യത്തോടുകൂടിയല്ല ആരും വിശിഷ്യാ സാമാന്യജനം, ഒന്നും പ്രവർത്തിക്കുന്നത് എന്നത് കൊണ്ടും ആളുകളിൽ കുഫ്ർ ആരോപിച്ച് മതവിധി പുറപ്പെടുവിക്കുന്ന പണ്ഡിതന്മാർ കഴിയുന്നത്ര സൂക്ഷ്മത

1. എങ്കിലും ഹറാമാണ്.

لعظم خطره وغلبة عدم قصده سيما من العوام، وما زال أئمتنا على ذلك قديما وحديثا.

(**ويستتاب**) وجوبا (**مرتد**) ذكرا كان أو أنثى لأنه كان محترما بالإسلام وربما عرضت له شبهة فتزال (**ثم**) إن لم يتب بعد الاستتابة (**قتل**) أي قتله الحاكم ولو بنائبه بضرب الرقبة لا بغيره (**بلا إمهال**) أي يكون الاستتابة والقتل حالا لخبر البخاري: «من بدّل دينه فاقتلوه». فإذا أسلم صح إسلامه وترك وإن تكررت ردته لإطلاق النصوص، نعم يعزر من تكررت ردته لا في أول أمـــره إذا تاب خلافا لما زعـــمه جهلة القضاة.

تتمة: إنما يحصل إسلام كل كافر أصلي أو مرتد بالتلفظ بالشهادتين من الناطق، فلا يكفي ما بقلبه من الإيمان وإن قال به الغزالي وجمع محققون، ولو بالعجمية وإن أحسن العربية على المنقول المعتمد لا بلغة لقنها بلا فهم، ثم بالاعتراف برسالته ﷺ إلى غير العرب ممن ينكرها فيزيد العيسوي من اليهود: محمد رسول الله إلى جميع الخلق، أو البراءة من كل دين يخالف الإسلام فيزيد المشرك: كفرت بما كنت أشركت به وبرجوعه عن الاعتقاد الذي

പാലിക്കണം. അതാണു എല്ലാകാലത്തുമുള്ള നമ്മുടെ ഇമാമുമാർ കൈക്കൊണ്ടു പോന്നിട്ടുള്ള സമീപനവും.

## മതഭ്രഷ്ടന്റെ മാനസാന്തരം

മതഭ്രഷ്ടരായ സ്ത്രീ-പുരുഷന്മാരോട്, പശ്ചാത്തപിക്കുവാൻ നിർബന്ധമായും ആവശ്യപ്പെടണം. പരിശുദ്ധ ഇസ്‌ലാംമതം കാരണം പവിത്രതയുണ്ടായിരുന്ന അവർക്ക് എന്തെങ്കിലും സന്ദേഹം വന്നുപെട്ടതാവാമല്ലോ. അതു നീങ്ങിപ്പോകുകയും ചെയ്തേക്കും. ആവശ്യപ്പെട്ടിട്ടും പശ്ചാത്തപിക്കുന്നില്ലെങ്കിൽ വധശിക്ഷക്കർഹനാണ്. ഭരണാധികാരിയാണ് ശിക്ഷിക്കേണ്ടത്. ഇനി താമസം നൽകേണ്ടതില്ല. പ്രതിനിധി മുഖേന വധശിക്ഷ നൽകിയാലും മതി. കഴുത്തു വെട്ടിയാണ് വധിക്കേണ്ടത് -മറ്റു മാർഗ്ഗേണ പറ്റില്ല-.

«مـــن بـــــدّل دينه فاقــــتلوه»

എന്ന ഇമാം ബുഖാരി(റ) നിവേദനം ചെയ്ത ഹദീസാണു ഇതിനു തെളിവ്. മുർതദ്ദ് ഇസ്‌ലാം സ്വീകരിച്ചാൽ അതിനു സാധുത്വമുണ്ടായിരിക്കും. പിന്നീട് പതിത്വപാപം ആവർത്തിച്ചുകൊണ്ടിരുന്നാലും വെറുതെ വിട്ടേക്കണം. കാരണം, തത്സംബന്ധമായ തെളിവുകൾ നിരുപാധികമാണ്. എങ്കിലും ഒന്നാമത്തേതിനു തൗബ ചെയ്തശേഷം പലതവണ മുർതദ്ദാവുന്ന വ്യക്തിയെ സന്ദർഭോചിത ശിക്ഷക്കു വിധേയനാക്കേണ്ടതാണ്. ആദ്യതവണ തന്നെ, ചില വിവരദോഷികളായ വിധികർത്താക്കൾ അഭിപ്രായപ്പെട്ടതുപോലെ, ശിക്ഷിക്കേണ്ടതില്ല.

## മത പുനഃപ്രവേശം

രണ്ടു സത്യസാക്ഷ്യ വചനങ്ങൾ ഉച്ചരിച്ചുകൊണ്ടു മാത്രമേ സംസാരശേഷിയുള്ള ജന്മനാ കാഫിറിന്റെയും മുർതദ്ദിന്റെയും ഇസ്‌ലാം പുനഃപ്രവേശം സാധുവാകൂ. മുസ്‌ലിമാവാൻ ഹൃദയത്തിൽ ഈമാനുണ്ടായാൽ മാത്രം മതിയാവുകയില്ല. അതു മതിയെന്നു ഇമാം ഗസ്സാലി(റ) അടക്കമുള്ള ഒരു വിഭാഗം പൂർവ്വസൂരികൾ പറഞ്ഞിട്ടുണ്ടെന്നുമാത്രം. സത്യസാക്ഷ്യവചനങ്ങൾ അറബിയിൽ തെറ്റുകൂടാതെ പറയാൻ കഴിവുണ്ടായിരിക്കെ തന്നെ അനറബിഭാഷയിൽ പറഞ്ഞാൽ മതി എന്നാണ് പ്രബലം. എന്നാൽ അർത്ഥമറിയാതെ ഏറ്റുചൊല്ലൽ പോര. മാത്രമല്ല നബി(സ) അനറബികളിലേക്കുകൂടി നിയോഗിതനായ പ്രവാചകനാണെന്നു സമ്മതിച്ചു പറയുകയും വേണം. അക്കാര്യം നിഷേധിച്ചിരുന്നവർക്കു മാത്രമേ ഇത് ബാധകമാവൂ. യഹൂദികളിൽപെട്ട ഈസവിക്കാരൻ[1] ഇസ്‌ലാം സ്വീകരിക്കുമ്പോൾ, മുഹമ്മദ്(സ) സകല സൃഷ്ടികളിലേക്കുമുള്ള ദൈവദൂതനാണെന്നോ താൻ ഇസ്‌ലാമിനു വിരുദ്ധമായ എല്ലാ മതങ്ങ

1. ജൂതരിലെ ഒരു വിഭാഗമാണ് ഈസവികൾ. അബൂ ഈസാ ഇസ്ഹാഖ്ബ്നു യഅ്ഖൂബിൽ ഇസ്ബഹാനീയിലേക്ക് ചേർത്താണിവർ ഈസവികൾ എന്നറിയപ്പെടുന്നത്. ഖലീഫ മൻസ്വൂറിന്റെ കാലത്ത് ജീവിച്ചിരുന്ന ഇയാൾ നബി(സ) അറബികളിലേക്ക് മാത്രമുള്ള പ്രവാചകനാണെന്നാണ് വിശ്വസിച്ചിരുന്നത്. (ഇആനത്ത്).

ارتد بسببه. ومن جهل القضاة أن من ادعى عليه عندهم بردة أو جاءهم يطلب الحكم بإسلامه يقولون له تلفظ بما قلت وهذا غلط فاحش فقد قال الشافعي رضي الله عنه: إذا ادعي على رجل أنه ارتد وهو مسلم لم أكشف عن الحال وقلت له: قل أشهد أن لا إله إلاّ اللّه وأشهد أن محمدا رسول اللّه وإنك بريئ من كل دين يخالف الإسلام انتهى قال شيخنا ويؤخذ من تكريره رضـــى اللّه عنه لفظ اشـــهد انه لا بد منه فى صحة الاســـلام وهـــو ما يدل عليه كلام الشيخين في الكفارة وغيرها لكن خالف فيه جمع وفي الأحاديث ما يدل لكل انتهى. ويندب أمر كل من أسلم بالإيمان بالبعث ويشترط لنفع الإسلام في الآخرة مع ما مر تصديق القلب بوحدانية اللّه تعالى ورسله وكتبه واليوم الآخر، فإن اعتقد هذا ولم يأت بما مرّ لم يكن مؤمنا وإن أتى به بلا اعتقاد ترتب عليه الحكم الدنيوي ظاهرا.

ളിൽ നിന്നും മുക്തനാണെന്നോ കൂട്ടിച്ചേർക്കേണ്ടതുണ്ട്. ബഹുദൈവാരാധകൻ അല്ലാഹുവിൽ പങ്കാളിത്തം കൽപിച്ച എല്ലാവരെയും വെടിഞ്ഞിരിക്കുന്നതായും ഭ്രഷ്ടൻ എന്തു കാരണത്താലാണോ മുർതദ്ദായത് അതിൽ നിന്നു പിൻവാങ്ങുന്നതായും ചേർത്ത് പറയണം. മതഭ്രഷ്ടനാണെന്ന് അറിയിച്ചുകൊണ്ടും ഇസ്‌ലാം സ്വീകരിക്കാനുള്ള മാർഗ്ഗം ആരാഞ്ഞുകൊണ്ടുമൊക്കെ ചെല്ലുന്നവരോട് ചില ഖാളിമാർ 'നീ പറഞ്ഞിരുന്ന സംഗതി ഒന്നുകൂടി ഉച്ചരിക്കുക' എന്ന് ആവശ്യപ്പെടാറുണ്ട്. ഇത് അവരുടെ വിവരക്കേടും തെറ്റായ നീക്കവുമാണ്.

ഇമാം ശാഫിഈ(റ) പറയുന്നു: "ഒരു മുസ്‌ലിമിനെ കുറിച്ച് മതഭ്രഷ്ടനായി എന്ന് ആരോപണമുണ്ടായാൽ ഞാനതിന്റെ കാര്യങ്ങൾ ചികഞ്ഞന്വേഷിക്കുകയില്ല. പകരം ഇങ്ങനെ പറയുവാൻ ആവശ്യപ്പെടുകയേ ചെയ്യൂ.

أشهد أن لا إله إلاّ اللّه وأشهد أن محمدا رسول اللّه

وإنك بريئ من كل دين يخالف الإسلام

(അല്ലാഹു അല്ലാതെ ഇലാഹ് ഇല്ലെന്നു ഞാൻ സാക്ഷ്യം വഹിക്കുന്നു. മുഹമ്മദ് നബി(സ) അല്ലാഹുവിന്റെ അന്ത്യദൂതനാണെന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു. ഇസ്‌ലാം ദീനിന്ന് വിരുദ്ധമായ എല്ലാ മതങ്ങളിൽ നിന്നും ഞാൻ മുക്തനാകുന്നു.")

ഇമാം അവർകളുടെ വാക്കിൽ നിന്ന് ഇസ്‌ലാം സ്വീകാര സാധുത്വത്തിന് 'ഞാൻ സാക്ഷ്യം വഹിക്കുന്നു' എന്ന വാക്യത്തിന്റെ ആവർത്തനം അനിവാര്യമാണെന്നു വന്നുകൂടുന്നതായി നമ്മുടെ ഗുരുവര്യൻ പറയുന്നു. പ്രായശ്ചിത്തത്തിന്റെയും മറ്റും അധ്യായങ്ങളിൽ രണ്ടു ശൈഖുമാരും[1] നടത്തിയിരിക്കുന്ന പരാമർശം തെളിയിക്കുന്നതും മറ്റൊന്നല്ല. എങ്കിലും ഇക്കാര്യത്തിൽ ഒരു വിഭാഗം പണ്ഡിതന്മാർക്കു വിയോജിപ്പുണ്ട്. ഹദീസുകളിലാകട്ടെ രണ്ടഭിപ്രായത്തിനും തെളിവുണ്ടുതാനും. ഇസ്‌ലാം പുൽകിയ ഏവരോടും മരണാനന്തര ജീവിതത്തിൽ വിശ്വസിക്കുവാൻ ആവശ്യപ്പെടുക സുന്നത്തുണ്ട്. ഇസ്‌ലാം കൊണ്ടു പാരത്രിക സൗഖ്യം അനുഭവിക്കാൻ ഇപ്പറഞ്ഞതിനു പുറമെ അല്ലാഹുവിന്റെ ഏകത്വത്തിലും അവന്റെ മുർസലുകളിലും കിതാബുകളിലും അന്ത്യനാളിലും വിശ്വസിക്കുക കൂടി വേണം. വിശ്വാസമുണ്ടെങ്കിലും സത്യസാക്ഷ്യവചനങ്ങൾ ഉച്ചരിച്ചില്ലെങ്കിൽ സത്യവിശ്വാസി ആവില്ല. വിശ്വാസമില്ലാതെ വചനസാക്ഷ്യം നിർവ്വഹിക്കുക മാത്രം ചെയ്താൽ ഐഹികമായ പ്രത്യക്ഷവിധിവിലക്കുകൾ ബാധകമാവും.[2]

1. ഇമാം നവവി(റ) ഇമാം റാഫിഈ(റ).
2. ശ്രദ്ധിക്കുക: മുഹമ്മദ് നബി(സ)ക്ക് അല്ലാഹുവിൽ നിന്ന് അവതരിച്ചതാണന്ന് സുവിദിതമായ സർവ്വകാര്യങ്ങളും സത്യമാണെന്ന് വിശ്വസിക്കലാണ് ഈമാൻ. അവ വിശ്വസിക്കുന്നവൻ മുസ്‌ലിമും. അവയിലേതെങ്കിലുമൊന്ന് വിശ്വസിക്കാതിരിക്കലാണ് കുഫ്റ്, അഥവാ സത്യനിഷേധം. വിശ്വാസവും അവിശ്വാസവും നമുക്ക് അവ്യക്തമായതിനാൽ രണ്ടിനും ചില അടയാളങ്ങൾ നിശ്ചയിക്കപ്പെട്ടിരിക്കുന്നു. കുഫ്റിന്റെ അടയാളമുള്ളവനെ അമുസ്‌ലിമായും ഈമാനിന്റെ അടയാളമുള്ളയവനെ മുസ്‌ലിമായുമാണ് നമ്മുടെ പെരുമാറ്റച്ചട്ടങ്ങളിൽ പരിഗണിക്കുക. മനസ്സ് ചൂഴ്ന്നന്വേഷിക്കാൻ നാം നിർദ്ദേശിക്കപ്പെട്ടിട്ടില്ലെന്ന് ചുരുക്കം. അതിനാൽ ഈ അധ്യായത്തിൽ ചില പ്രവർത്തനങ്ങളാൽ മുർതദ്ദാകുമെന്ന് പറഞ്ഞത് മേൽ പരിഗണന വെച്ചുകൊണ്ടാണ്. ശർഹുൽ മവാഖിഫ്, തഫ്സീറുൽ കബീർ തുടങ്ങിയവയിൽ ഇത് കാണാം.

# باب الحدود

أولها: حد الزنا وهو أكبر الكبائر بعد القتل وقيل هو مقدم عليه. (يجلد) وجوبا (إمام) أو نائبه دون غيرهما خلافا للقفال (حرا مكلفا زنى) بإيلاج حشفة أو قدرها من فاقدها في فرج آدميٍ حيٍ قبل أو دبر ذكر أو أنثى مع علم تحريمه، فلا حد بمفاخذة ومساحقة واستمناء بيد نفسه أو غير حليلته بل يعزر فاعل ذلك، ويكره بنحو يدها كتمكينها من العبث بذكره حتى ينزل لأنه في معنى العزل، ولا بإيلاج في فرج بهيمة أو ميت، ولا يجب ذبح البهيمة المأكولة خلافا لمن وهم فيه وإنما يجلد من ذكر (مائة) من الجلدات (ويغرب عاما) ولاء لمسافة قصر فأكثر (إن كان) الواطىء أو الموطوءة حرا (بكرا) وهو من لم يطا أو توطأ في نكاح صحيح (لا) إن زنى (مع

## അധ്യായം: 17

# ശിക്ഷാനടപടികൾ

### വ്യഭിചാരം

വ്യഭിചാരക്കുറ്റത്തിന്റെ ശിക്ഷയാണ് ഇതിൽ ആദ്യത്തേത്. കൊലപാതകം കഴിഞ്ഞാൽ ഏറ്റവും ഗൗരവമായ പാപമാണത്. കൊലയേക്കാൾ വലിയ പാപമാണത് എന്നും അഭിപ്രായമുണ്ട്.[1] വ്യഭിചാരക്കുറ്റം ചെയ്ത പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്വതന്ത്ര പുരുഷനും സ്ത്രീക്കും ഇമാമോ പ്രതിനിധിയോ നിർബന്ധമായും പ്രഹര ശിക്ഷ നൽകണം. മറ്റാർക്കും ശിക്ഷിക്കാൻ അധികാരമില്ല. എന്നാൽ ഇമാം ഖഫാലിന് ഇതിൽ വിയോജിപ്പുണ്ട്.

ലിംഗത്തിന്റെ ചുറ്റുകണ്ണി, അതില്ലാത്തവൻ അത്രഭാഗം, ജീവനുള്ള സ്ത്രീയുടെയോ പുരുഷന്റെയോ യോനിയിലോ ഗുദത്തിലോ ഹറാമാണെന്ന അറിവോടെ പ്രവേശിപ്പിക്കുക-ഇതാണു ശിക്ഷാർഹമായ പ്രവൃത്തി. തുടഭോഗം, സ്ത്രീ സ്വവർഗ്ഗ സംഭോഗം, സ്വകരമോ ഭാര്യയല്ലാത്തവരുടെ കരമോ കൊണ്ടുള്ള മൈഥുനം-ഇവയ്ക്കു പ്രഹര ശിക്ഷയില്ലെങ്കിലും സാന്ദർഭിക ശിക്ഷയുണ്ട്. ലിംഗം ഭാര്യയുടെ കൈയിൽ പിടിപ്പിച്ചും മറ്റും ശുക്ലസ്രവത്തിനു സൗകര്യമൊരുക്കിയാൽ കറാഹത്താണ്. കാരണം അതൊക്കെ ശുക്ലം പാഴാക്കിക്കളയുന്നതിനു -അസ്ല്- (സംയോഗ സമയത്ത് ലിംഗം ഫർജിൽ നിന്നും നീക്കിക്കളയുക) തുല്യമാണ്. മൃതശരീരത്തിന്റെയോ മൃഗത്തിന്റെയോ യോനിയിൽ ലിംഗം കടത്തിയാൽ വ്യഭിചാര ശിക്ഷയില്ല.[2] ആ മൃഗത്തെ ചിലർ അഭ്യൂഹിച്ചിട്ടുള്ളതുപോലെ ഭക്ഷ്യയോഗ്യമാണെങ്കിൽ അറുക്കേണ്ടതുമില്ല. നൂറ് അടിയാണു സാധുവായ വിവാഹത്തിലൂടെ സംയോഗം നടത്തിയിട്ടില്ലാത്ത സ്വതന്ത്രരായ വ്യഭിചാരിക്കും വ്യഭിചാരിണിക്കുമുള്ള ശിക്ഷ. അതോടൊപ്പം, ഖസ്റാക്കി നിസ്കരിക്കാവുന്ന ദൂരപരിധിയിലോ പുറത്തോ ഉള്ള ഒരു (നിശ്ചിത) നാട്ടിലേക്ക് ഒരു വർഷം പുറത്താക്കുകയും വേണം. അടിയും നാടുകടത്തലും തുടരെ ആയിരിക്കണം.

അടുത്ത കാലത്തു മുസ്ലിമാവുകയോ മുസ്ലിംകളിൽ നിന്ന് അകന്നു താമസിക്കുകയോ ചെയ്യുന്ന ഒരുത്തൻ ഹലാലാണെന്നു കരുതിയാണു വ്യഭിചരിച്ചത് എന്നു വാദിക്കുന്നപക്ഷം, ശിക്ഷിക്കേണ്ടതില്ല. വീക്ഷണ വ്യത്യാസം പരിഗണിക്കപ്പെടുന്ന ഒരു പണ്ഡിതൻ അനുവദനീയമെന്നു വിധിച്ചിട്ടുള്ള രൂപത്തിലും ശിക്ഷയില്ല. ഇതിനു തൽകർത്താവ് ആ പണ്ഡിതനെ തഖ്ലീദ് ചെയ്തിരിക്കണമെന്നില്ല. തൽകൃത്യം അനുവദനീയമായിരിക്കാനും സാധ്യതയുള്ളതിന്റെ പേരിലാണിത്. ഉദാഹരണത്തിന് ഇമാമുമാരായ അബൂഹനീഫ(റ)വിന്റെയും മാലിക്(റ)വിന്റെയും വീക്ഷണപ്രകാരം യഥാക്രമം വലിയ്യില്ലാ

1 കുടുംബ പരമ്പരയിൽ അവ്യക്തതയും അത് കാരണം വശ്വസ്തത നഷ്ടപ്പെടലുമുണ്ടാകുന്നത് കൊണ്ടാണ്. (തുഹ്ഫ)

2 പ്രകൃത്യാ വെറുപ്പുളവാക്കുന്നതാണത്. അതിനാൽ പ്രത്യേക വിലക്കിന്റെ ആവശ്യമില്ല. (ഇആനത്)

**ظن حل)** بأن ادعاه وقد قرب عهده بالإسلام أو بعد عن أهله **(أو)** مع **(تحليل عالم)** يعتد بخلافه لشبهة إباحته وإن لم يقلده الفاعل كنكاح بلا ولي كمذهب أبي حنيفة أو بلا شهود كمذهب مالك بخلاف الخالي عنهما وإن نقل عن داود، وكنكاح متعة نظرا لخلاف ابن عباس ولو من معتقد تحريمه، نعم إن حكم حاكم بإبطال النكاح المختلف فيه حُدَّ لارتفاع الشبهة حينئذ قاله الماوردي. ويحد في مستأجرة للزنا بها إذ لا شبهة لعدم الاعتداد بالعقد الباطل بوجه، وقول أبي حنيفة انه شبهة ينافيه الإجماع على عدم ثبوت النسب بذلك ومن ثم ضعف مدركه ولم يراع خلافه، وكذا في مبيحة لأن الإباحة هنا لغو ومحرمة عليه لتوثُّن أو لنحو بينونة كبرى وإن كان قد تزوجها خلافا لأبي حنيفة لأنه لا عبرة بالعقد الفاسد، أما مجوسية تزوجها فلا يحدّ بوطئها للاختلاف في حل نكاحها، ولا يحد بإيلاج في قبل مملوكة له حرمت عليه بنحو محرمية او شركة لغيره فيها او توثف او تمجس ولابايلاج فى أمة فرع ولو مستولدة لشبهة الملك فيما عدا الأخيرة وشبهة الإعفاف فيها، وأما حد ذي رق محصن أو بكر ولو مبعضا فنصف حد الحرّ وتغريبه فيجلد خمسين ويُغَرَّب نصف عام

ത്തതും സാക്ഷികളില്ലാത്തതുമായ വിവാഹങ്ങൾ സാധുവാണ്. ഇബ്നു അബ്ബാസ്(റ)ന്റെ ഭിന്നാഭിപ്രായം പരിഗണിച്ച് താൽക്കാലിക വിവാഹവും (-മുത്അത്ത്- ഇതിന്നുദാഹരണമാണ്. അതിനാൽ, ഈ മുന്നുതരം വിവാഹങ്ങളും നിഷിദ്ധമാണെന്നു വിശ്വസിച്ചുകൊണ്ടായാൽ പോലും അവയിലേർപ്പെട്ടു വേഴ്ച നടത്തുന്നതു വ്യഭിചാരമായി കണക്കാക്കുകയില്ല. എന്നാൽ വലിയ്യും സാക്ഷികളുമില്ലാത്ത നിക്കാഹും അനുവദനീയമാണെന്ന ഒരു വീക്ഷണം ദാവൂദിന്റേതായി ഉദ്ധരിക്കപ്പെട്ടിട്ടുണ്ടെങ്കിലും സ്വീകാര്യമല്ല. അതു വ്യഭിചാരം തന്നെ. സാധുതയുടെ കാര്യത്തിൽ അഭിപ്രായാന്തരമുള്ള വിവാഹം അസാധുവാണെന്നു ഒരു ന്യായാധിപൻ വിധിച്ചു കഴിഞ്ഞാൽ അതിലൂടെ വേഴ്ച നടത്തുന്നയാളെ ശിക്ഷയ്ക്കു വിധേയനാക്കുന്നതാണ്. ന്യായാധിപന്റെ വിധിയോടെ സന്ദേഹം നീങ്ങുമല്ലോ. ഇമാം മാവർദി (റ) പറഞ്ഞതാണിത്.

വ്യഭിചാരത്തിന് വാടകക്കു വിളിച്ചവളെ ഭോഗിച്ചാലും ഹദ്ദ് നിർബന്ധം. ആ ഇടപാടിന് ഒരുതരത്തിലുള്ള നിയമസാധുത്വവുമില്ല എന്നതാണു കാരണം. അത് ശുബ്ഹത്താണ് എന്ന അബൂഹനീഫ(റ)വിന്റെ അഭിപ്രായം അതിലൂടെ കുടുംബബന്ധം സ്ഥിരപ്പെടില്ല എന്ന ഏകോപിത പണ്ഡിതവിധിക്ക് യോജിക്കാത്തതാകുന്നു. അതിന്റെ അവലംബമാകട്ടെ ദുർബലവും. അതിനാൽ അതിൽ അദ്ദേഹത്തിന്റെ വ്യത്യസ്ത വീക്ഷണം പരിഗണനീയമല്ല.

സ്ത്രീയുടെ സമ്മതത്തോടെ ലൈംഗിക വേഴ്ചയിൽ ഏർപ്പെട്ടാലും ഹദ്ദുണ്ട്. കാരണം ആ സമ്മതത്തിൽ ഒരർത്ഥവുമില്ല. ബിംബാരാധകയോ മുന്നുമൊഴിയാൽ വേർപിരിച്ചതോ ആയ നിഷിദ്ധയെ പ്രാപിച്ചാലും ഹദ്ദടിക്കണം. അത് അവളെ വിവാഹം ചെയ്തശേഷമായാലും അവിഹിത വേഴ്ച തന്നെ. ഇമാം അബൂഹനീഫ(റ)വിന്റെ അഭിപ്രായത്തിനു വിരുദ്ധമാണിത്. ആ വിവാഹം ദുർബലമായ ഇടപാടായതുകൊണ്ടു പരിഗണനീയമല്ല. എന്നാൽ അഗ്നിപൂജകയെ വിവാഹം ചെയ്തു സംയോഗം നടത്തിയാൽ ഹദ്ദില്ല. അവളെ വിവാഹം ചെയ്യൽ അനുവദനീയമാണ് എന്ന വീക്ഷണവുമുള്ളതുകൊണ്ടാണിത്. വിവാഹം നിഷിദ്ധമാകുന്ന കുടുംബബന്ധം, ബഹുയജമാനത്വം, ബിംബ പൂജ, അഗ്ന്യാരാധന-ഇവയുടെ പേരിൽ നിഷിദ്ധകളായ ദാസികളുടെ യോനിയിൽ ഭോഗിച്ചാലും സന്താനത്തിന്റെ അടിമയെ -അവന് അവളിൽ കുഞ്ഞ് പിറന്നിട്ടുണ്ടെങ്കിലും- സംഭോഗം ചെയ്താലും ശിക്ഷ ലഭിക്കില്ല. ഒടുവിൽ പറഞ്ഞതിൽ പാതിവ്രത്യവും മറ്റുള്ളവയിൽ ഉടമസ്ഥതയും സംബന്ധമായ സന്നിഗ്ദതയുണ്ട് എന്നതാണു കാരണം. വിവാഹിതനാണെങ്കിലും അല്ലെങ്കിലും അടിമയുടെ ഹദ്ദ് സ്വതന്ത്ര പുരുഷന്റെ പകുതിയാണ്. അതായത്, അൻപത് അടിയും അര വർഷം നാടുകടത്തലും. ഇമാമോ ഉടമയോ ആണു അടിമയെ ഹദ്ദടിക്കേണ്ടത്.

ويحد الرقيق الإمام أو السيد.

(ويرجم) أي الإمام أو نائبه بأن يأمر الناس ليحيطوا به فيرمونه من الجوانب بحجارة معتدلة إن كان (محصنا) رجلا كان أو امرأة حتى يموت إجماعا لأنه ﷺ رجم ماعزا والغامدية، ولا يجلد مع الرجم عند جماهير العلماء ويعرض عليه توبة لتكون خاتمة أمره، ويؤمر بصلاة دخل وقتها، ويجاب لشرب لا أكل ولصلاة ركعتين، ويعتد بقتله بالسيف لكن فات الواجب. والمحصن مكلف حرٌ وطئ أو وطئت بقبل في نكاح صحيح ولو في حيض فلا إحصان لصبي أو مجنون أو قن وطئ في نكاح، ولا لمن وطئ في ملك يمين أو نكاح فاسد ثم زنى (وأخر) وجوبا (رجم) كقود (لوضع حمل وفطام) لا لمرض يرجى برؤه منه، وحر وبرد مفرطين، نعم يؤخر الجلد لهما ولمرض يرجى برؤه منه او لكونها حاملا لأن القصد الردع لا القتل. (ويثبت) الزنا (بإقرار) حقيقي مفصل نظير ما في الشهادة ولو بإشارة أخرس إن فهمها كل أحد ولو مرّة ولا يشترط تكرره أربعا خلافا لأبي حنيفة (وبينة) فصلت بذكر المزني بها وكيفية الإدخال ومكانه ووقته، كأشهد أنه أدخل حشفته في فرج فلانة بمحل كذا وقت كذا على سبيل

## എറിഞ്ഞുകൊല്ലൽ

വിവാഹിതരായ വ്യഭിചാരിയെയും വ്യഭിചാരിണിയെയും എറിഞ്ഞു കൊല്ലണം. ഭരണാധികാരി, പ്രതിനിധി എന്നിവരാണ് ശിക്ഷിക്കേണ്ടത്. ഇതിൽ പണ്ഡിതന്മാർക്ക് ഏകാഭിപ്രായമാണ് ഉള്ളത്. പ്രതിയെ ചുറ്റും നിന്ന് ഒത്ത കല്ലുകൾ കൊണ്ട് എറിയുവാൻ ജനങ്ങളോടു കൽപിച്ചുകൊണ്ടാണ് ഇതു നടപ്പാക്കേണ്ടത്. വ്യഭിചാരികളായ മാഇസി(റ)നെയും ഗാമിദിക്കാരിയെയും എറിഞ്ഞുകൊല്ലാൻ നബിതിരുമേനി(സ) കൽപിച്ചതാണ് ഇതിനു തെളിവ്. ഇതോടൊപ്പം പ്രഹര ശിക്ഷകൂടി നൽകേണ്ടതില്ല എന്നാണ് ഭൂരിപക്ഷ പണ്ഡിതാഭിപ്രായം. ഖേദിച്ചു മടങ്ങുവാൻ പ്രതിയോട് ആവശ്യപ്പെടണം.[1] അന്ത്യം പശ്ചാത്താപഭരിതമായിരിക്കുന്നതിനു വേണ്ടിയാണിത്. അന്നേരത്തെ നിർബന്ധ നിസ്കാരം നിർവ്വഹിക്കുവാൻ കൽപിക്കുകയും വെള്ളം കുടിക്കുവാനും രണ്ടുറകഅത്ത് സുന്നത്തു നിസ്കരിക്കുവാനും പ്രതി അനുമതി തേടിയാൽ സൗകര്യം ചെയ്തുകൊടുക്കുകയും വേണം. ഭക്ഷണം കഴിക്കാൻ അനുവദിക്കണമെന്നില്ല. വാൾ കൊണ്ടു കഴുത്തു വെട്ടി കൊന്നാൽ മതിയെങ്കിലും നിർബന്ധരൂപം നഷ്ടപെട്ടു പോകും. സാധുവായ വിവാഹ ഇടപാടിലൂടെ സംയോഗം നടത്തിയിട്ടുള്ള മുകല്ലഫായ സ്ത്രീ-പുരുഷന്മാരാണു വിവാഹിതർ എന്നതിന്റെ വിവക്ഷ. സംയോഗം ആർത്തവകാലത്തു നടന്നതായാലും മതി. കുട്ടിയും ഭ്രാന്തനും അടിമയും ഉടമാവകാശത്തിലൂടെയോ ദുർബലമായ ഇടപാടിലൂടെയോ സംയോഗം നടത്തിയവരും ഇതിൽപെടില്ല. അവർ വ്യഭിചരിച്ചാൽ ഈ ശിക്ഷ ലഭിക്കില്ല എന്നർത്ഥം. പ്രസവത്തിനും മുലയൂട്ടൽ വിരാമത്തിനും വേണ്ടി വധശിക്ഷ പോലെ എറിഞ്ഞു കൊല്ലുന്നതും നീട്ടി വയ്ക്കണം. ശമനപ്രതീക്ഷയുള്ള രോഗമോ അത്യുഷ്ണമോ അതിശൈത്യമോ കാരണം നീട്ടിവെക്കരുത്. എന്നാൽ പ്രഹരശിക്ഷ ഇവയ്ക്കു പുറമെ ഗർഭം കാരണത്താലും പിന്തിക്കാം. അത്കൊണ്ട് കുറ്റകൃത്യങ്ങളിൽ നിന്നുള്ള ശിക്ഷണമാണ് ഉദ്ദേശ്യം. കുറ്റവാളിയുടെ ഉന്മൂലനാശമല്ല.

## കുറ്റം തെളിയൽ

വ്യഭിചാരി ഒരു പ്രാവശ്യമെങ്കിലും വ്യക്തമായി കുറ്റസമ്മതം നടത്തുകയോ സാക്ഷികൾ സവിസ്തരം മൊഴിനൽകുകയോ ചെയ്താൽ വ്യഭിചാര കുറ്റം സ്ഥിരപ്പെടും. ഊമ എല്ലാവർക്കും മനസ്സിലാകത്തക്ക വിധം ആംഗ്യം കാണിച്ചാലും മതി. കുറ്റ സമ്മതം നാലു പ്രാവശ്യം ആവർത്തിക്കണമെന്നില്ല. ഇമാം അബൂഹനീഫ(റ)വിന്റെ വീക്ഷണത്തിനു വിരുദ്ധമാണിത്. വ്യഭിചാരിണി ആരെന്നും ലിംഗം യോനിയിൽ കടന്നതിന്റെ രൂപവും സ്ഥലവും സമയവും ഏതെന്നുമാണു സാക്ഷ്യത്തിൽ വിശദീകരിക്കേണ്ട

1. ഇത് സുന്നത്താണെങ്കിലും തൗബ:കൊണ്ട് ഹദ്ദ് ഒഴിവാകുകയില്ല. - ശൈഖുന.

الزنا **(ولو أقر)** بالزنا **(ثم رجع)** عن ذلك قبل الشروع في الحدّ أو بعده بنحو كذبت أو ما زنيت وإن قال بعده كذبت في رجوعي أو كنت فاخذت فظننته زنا وإن شهد حاله بكذبه فيما استظهره شيخنا بخلاف ما أقررت به لأنه مجرد تكذيب للبينة الشاهدة به **(سقط)** الحدّ لأنه ﷺ عرض لماعز بالرجوع فلولا أنه لا يفيد لما عــرض له به ومــن ثمّ سن له الرجوع، وكالزنا في قبول الرجوع عنه كل حدّ لله تعالى كشرب وسرقة بالنسبة للقطع، وافهم كلامهم أنه إذا ثبت بالبينة لا يتطرق إليه رجوع وهو كذلك لكنه يتطرق إليه السقوط بغيره كدعوى زوجية وملك أمة وظن كونها حليلة.

وثانيها: حد القذف وهو من السبع الموبقات **(وحد قاذف)** مكلف مختار ملتزم للأحكام **عالم بالتحريم** **(محصنا)** وهو هنا مكلف حر مسلم عفيف من زنا ووطء دبر حليلة **(ثمانين)** جلدة إن كان القاذف حرا وإلا فأربعين، ويحصل القذف بزنيت أو يا زاني أو يا مخنث أو بلطت أو لاط بك فلان أو يا لائط أويا لوطي وكذا بيا قحبة لامرأة،

ത്. 'ഇദ്ദേഹം ഇന്ന സമയത്തും സ്ഥലത്തും ഇന്ന സ്ത്രീയുടെ യോനിയിൽ തന്റെ ലിംഗത്തിന്റെ ചുറ്റു കണ്ണി വ്യഭിചാര രൂപേണ കടത്തിയതായി ഞാൻ സാക്ഷ്യം വഹിക്കുന്നു' എന്നത് ഉദാഹരണം.

## പിന്മാറ്റം

കുറ്റസമ്മതത്തിനു ശേഷം ശിക്ഷാനടപടി തുടങ്ങുന്നതിനു മുമ്പോ ശേഷമോ 'ഞാൻ കള്ളം പറഞ്ഞതാണ്' എന്നോ 'ഞാൻ വ്യഭിചരിച്ചിട്ടില്ല' എന്നോ പറഞ്ഞുകൊണ്ട് പിന്മാറിയാൽ ശിക്ഷ ഒഴിവാകും. പിന്നീട് 'കുറ്റസമ്മതം പിൻവലിച്ചത് കളവു പറഞ്ഞുകൊണ്ടാണ്' എന്നോ 'തുട സുരതം വ്യഭിചാരമാണെന്നു തെറ്റിദ്ധരിച്ചു കുറ്റസമ്മതം നടത്തിയതായിരുന്നു' എന്നോ പറഞ്ഞാൽ, നമ്മുടെ ഗുരുവര്യൻ അഭിപ്രായപ്പെട്ടിട്ടുള്ളതുപോലെ സാഹചര്യം അയാളുടെ വാക്കുകളെ നിരാകരിക്കുന്നുണ്ടെങ്കിലും വ്യഭിചാരം നടന്നിട്ടില്ല എന്നു വയ്ക്കുകയാണു കരണീയം. നേരെ മറിച്ച്, 'ഞാൻ കുറ്റസമ്മതം നടത്തിയിട്ടില്ല' എന്നാണു പറയുന്നതെങ്കിൽ അതു വ്യക്തമായ സാക്ഷിമൊഴികളുടെ നിഷേധമാകയാൽ ശിക്ഷ ഒഴിവാകില്ല. നിർബന്ധം തന്നെ. കുറ്റസമ്മതത്തിൽ നിന്നു പിന്മാറിയാൽ ശിക്ഷ ഒഴിവാകും എന്നതിനു തെളിവ്, നബി(സ) മാഇസി(റ)ന് അതിനുള്ള അവസരം നൽകിയതാണ്. പിന്മാറ്റം കൊണ്ടു ഫലമില്ലെങ്കിൽ നബി(സ) അതിന് അവസരം നൽകുമായിരുന്നില്ല. ഇതേ കാരണത്താൽ, കുറ്റസമ്മതം പിൻവലിക്കൽ[1] സുന്നത്തുമാണ്. പിൻമടക്കം സ്വീകാര്യമാണെന്ന കാര്യത്തിൽ വ്യഭിചാരം പോലെ തന്നെയാണു മദ്യപാനം, മോഷണം തുടങ്ങിയവയ്ക്കുള്ള അല്ലാഹുവിൽനിന്ന് കൽപിതമായ എല്ലാ ശിക്ഷകളും. പക്ഷെ, മോഷ്ടാവിന്റെ മൊഴിമാറ്റം മൂലം അംഗഛേദന ശിക്ഷയെ ഒഴിവാകൂ. മോഷണ മുതൽ ഉടമയ്ക്കു തിരിച്ചു കൊടുക്കുക തന്നെ വേണം. സാക്ഷിമൊഴികൾ മുഖേന സ്ഥിരപ്പെട്ട വ്യഭിചാരക്കുറ്റം പിൻവലിക്കുവാൻ പഴുതില്ലെന്നാണു പണ്ഡിതന്മാരുടെ ചർച്ചകൾ മനസ്സിലാക്കിത്തരുന്നത്. അത് അങ്ങനെ തന്നെ. എങ്കിലും മറ്റു വഴികളിലൂടെ അവിടെ ശിക്ഷ ഒഴിവാകും. പങ്കാളി തന്റെ ഭാര്യയാണെന്നോ അടിമയാണെന്നോ ഭാര്യയാണെന്ന ഭാവേനയാണു പ്രാപിച്ചതെന്നോ വാദിക്കുന്നത് ഉദാഹരണം.

## വ്യഭിചാര ആരോപണം

വ്യഭിചാര ആരോപണത്തിന്റെ ശിക്ഷയാണു രണ്ടാമത്തേത്. ഏഴു കൊടും പാതകങ്ങളിൽ പെട്ടതാണു വ്യഭിചാര ആരോപണം. ഒരു സൽവൃത്തന്നെതിരെ വ്യഭിചാരാരോപണം ഹറാമാണെന്ന ബോധത്തോടുകൂടി ഉന്നയിക്കുന്ന പ്രായപൂർത്തിയും ബുദ്ധിയും ഇച്ഛാസ്വാതന്ത്ര്യവും മതനിയമങ്ങളോടു പ്രതിബദ്ധതയുമുള്ള സ്വതന്ത്രവ്യക്തിക്ക് എൺപത് അടി നൽകണം. ആരോപകൻ അടിമയാണെങ്കിൽ നാൽപത് അടി മതി. വ്യഭിചരിക്കുകയോ ഭാര്യയെ ഗുദമൈഥുനം നടത്തുകയോ ചെയ്തിട്ടില്ലാത്ത മുക

1. *ആ കാര്യം രഹസ്യമാക്കി വെക്കലും ഇതുപോലെ സുന്നത്താണ്. - മുഗ്നി.*

ومن صريح قذف المرأة أن يقول لابنها من زيد مثلا لست ابنه أو لست منه لا قوله لابنه لست ابني، ولو قال لولده أو ولد غيره: يا ولد الزنا كان قذفا لأمه ولا يحد أصل لقذف فرع بل يعزر كقاذف غير مكلف، ولو شهد بزنا دون أربعة من الرجال أو نساء أو عبيد حدوا ولو تقاذفا لم يتقاصا، ولقاذف تحليف مقذوفه أنه ما زنى قط وسقط بعفو من مقذوف أو وارثه الحائز ولا يستقل المقذوف باستيفاء الحد، ولزوج قذف زوجته التي علم زناها وهي في نكاحه ولو بظن ظنا مؤكدا مع قرينة كأن رآها وأجنبيا في خلوة أو رآه خارجا من عندها مع شيوع بين الناس بأنه زنى بها أو مع خبر ثقة أنه رآه يزني بها أو مع تكرر رؤيته لهما كذلك مرات، ووجب نفي الولد إن تيقن أنه ليس منه، وحيث لاولد ينفيه فالأولى له الستر عليها وأن يطلقها إن كرهها فإن أحبها أمسكها لما صح أن رجلا أتى النبي ﷺ فقال: امرأتي لا ترد يد لامس فقال: «طلقها» قال: إني أحبها قال: «أمسكها».

فرع: إذا سبَّ شخص آخر فللآخر أن يسبه بقدر

ല്ലഹും സ്വതന്ത്രനുമായ മുസ്ലിം ആണു സൽവൃത്തൻ.

'നീ വ്യഭിചരിച്ചു', 'ഹേ! വ്യഭിചാരി', 'ഹേ! പെൺകോന്താ' (പെണ്ണിന്റെ ഭാവവും രൂപവും കാണിക്കുന്നവൻ) എന്നിങ്ങനെയോ 'നീ ഗുദമൈഥുനം ചെയ്തു', 'നിന്നെ ഗുദമൈഥുനം ചെയ്തിരിക്കുന്നു', 'ഹേ! പ്രകൃതിവിരുദ്ധം ചെയ്തവനേ' എന്നിങ്ങനെയോ വിളിക്കുകയാണ് ആരോപണ രൂപങ്ങൾ. ഇതുപോലെ തന്നെ സ്ത്രീയെ 'ദുർവൃത്തേ!' എന്നു വിളിക്കുന്നതും. ഒരു സ്ത്രീക്ക് സൈദിൽ ഉണ്ടായ കുട്ടിയോട് 'നീ അയാളുടെ മകനല്ല' എന്നോ 'നീ അയാളുടേതല്ല' എന്നോ പറയൽ സ്ത്രീയെ വ്യക്തമായി അപകീർത്തിപ്പെടുത്തുന്നതിനുള്ള ഉദാഹരണങ്ങളാണ്. എന്നാൽ സ്വന്തം മകനോട് 'നീ എന്റെ മകനല്ല' എന്നു പറഞ്ഞാൽ ഭാര്യയെ കുറിച്ചുള്ള ആരോപണമാകില്ല.[1] സ്വപുത്രനെയോ അന്യന്റെ മകനെയോ ജാരസന്താനമെന്നു വിളിക്കൽ അവന്റെ ഉമ്മയെ അപകീർത്തിപ്പെടുത്തലാണ്.

പ്രായപൂർത്തിയും ബുദ്ധിയുമില്ലാത്ത വ്യഭിചാര ആരോപകർക്കും സ്വസന്താനങ്ങളെ അപകീർത്തിക്കിരയാക്കുന്ന മാതാപിതാക്കൾക്കും പ്രഹരശിക്ഷ നൽകാവതല്ല. അവരെ സന്ദർഭോചിതം ശിക്ഷിക്കണം. സ്ത്രീകളോ നാലിൽ കുറഞ്ഞ പുരുഷന്മാരോ അടിമകളോ ദുരാരോപണം ഉന്നയിച്ചാൽ എല്ലാവരെയും ഹദ്ദിന്നിരയാക്കണം. പ്രത്യാരോപണം ആരോപണത്തിന്റെ പ്രതിക്രിയക്കു ബദലാവുകയില്ല. ആരോപകന് ആരോപിതനെ കൊണ്ട് താൻ വ്യഭിചരിച്ചിട്ടേയില്ലെന്നു സത്യം ചെയ്യിക്കാം. ആരോപിതനോ അയാളുടെ മുഴുവൻ സ്വത്തും അനന്തരമെടുക്കുന്ന അവകാശിയോ മാപ്പ് നൽകിയാൽ ഹദ്ദ് ഒഴിവാകും. ആരോപിതനു സ്വയം ഹദ്ദ് നടപ്പാക്കാൻ അധികാരമില്ല.

## ഭാര്യയുടെ വ്യഭിചാരം

തന്റെ കീഴിലുള്ള ഭാര്യ വ്യഭിചരിച്ചതായി അറിയുകയോ സാഹചര്യത്തെളിവോടുകൂടിയ ബലമായ ധാരണ ഉണ്ടാവുകയോ ചെയ്താൽ ഭർത്താവിന് അവളിൽ വ്യഭിചാരം ആരോപിക്കാം.

അവളെ അന്യപുരുഷനോടൊപ്പം മറ്റാരുമില്ലാത്തിടത്തോ അന്യൻ അവളുടെ അടുത്തുനിന്ന് പുറത്തുപോകുന്നതോ കാണുക. അവൻ അവളുമായി വേഴ്ച നടത്തിയെന്നത് ജനങ്ങൾക്കിടയിൽ വ്യാപക സംസാരമുണ്ടാവലോടെയോ അവൻ അവളെ വേഴ്ച നടത്തുന്നത് താൻ കണ്ടുവെന്ന് ഒരു വിശ്വസ്ഥൻ അറിയിക്കുകയോ, അല്ലെങ്കിൽ ഭർത്താവ് തന്നെ ഇരുവരെയും തനിച്ചോ അവൻ പുറത്തുവരുന്നതോ പലവട്ടം കാണുകയോ ചെയ്യുന്നതോടെയാവാമിത്.

1. എങ്കിലും വ്യംഗ്യപദമായതിനാൽ അവനോട് വിശദീകരണമാരായണം. ജാര സന്തതിയാണ് എന്നാണ് താനുദ്ദേശിച്ചത് എന്നവൻ വ്യക്തമാക്കുന്ന പക്ഷം അത് ഭാര്യയെ കുറിച്ചു വ്യഭിചാരാരോപണമാകും. സ്വഭാവത്തിലോ രൂപത്തിലോ എന്നെപ്പോലെയല്ല എന്നേ ഉദ്ദേശിച്ചുള്ളൂ എന്നു പറഞ്ഞാൽ ആരോപണമാകില്ല. സത്യം ചെയ്യിച്ച് അതംഗീകരിക്കും.

ما سبّه مما لا كذب فيه ولا قذف كيا ظالم ويا أحمق، ولا يجوز سب أبيه وأمه.

وثالثها: حد الشرب (**ويجلد**) أي الإمام أو نائبه (**مكلفا**) مختارا (**عالما**) بتحريم الخمر (**شرب**) لغير تداو (**خمرا**) وحقيقتها عند أكثر أصحابنا المسكر من عصير العنب وإن لم يقذف بالزبد فتحريم غيرها قياسي أي بفرض عدم ورود ما يأتي وإلا فسيعلم منه أن تحريم الكلّ منصوص عليه وعند أقلهم كلّ مسكر، ولكن لا يكفر مستحل المسكر من عصير غير العنب للخلاف فيه أي من حيث الجنس لحل قليله على قول جماعة، أما المسكر بالعقل فهو حرام إجماعا كما حكاه الحنفية فضلا عن غيره بخلاف مستحله من عصير العنب الصرف الذى لم يطبخ ولو قطرة لان مجمع عليه ضرورئ وخرج بالقيود المذكورة فيه اضدادها فلا حدّ على من اتصف بشئ منها من صبي ومجنون ومكره وجاهل بتحريمه أو بكونه خمرا إن قرب إسلامه أو بعد عن العلماء، ولا على من شرب لتداو وإن وجد غيرها كما نقله

സ്വന്തമല്ലെന്നുറപ്പുള്ള സന്താനത്തിന്റെ പിതൃത്വം നിഷേധിക്കൽ ഭർത്താവിനു നിർബന്ധമാണ്. സന്താനമില്ലെങ്കിൽ അവളുടെ ദുസ്വഭാവം മറച്ചുവയ്ക്കുകയാണു ചെയ്യേണ്ടത്. വെറുപ്പാണെങ്കിൽ ത്വലാഖ് ചൊല്ലി വിടാം. ഇഷ്ടമാണെങ്കിൽ കൂടെ നിറുത്തുകയും ചെയ്യാം. ഒരിക്കൽ നബി(സ)യുടെ തിരുസന്നിധിയിൽ ഒരാൾ വന്നു പറഞ്ഞു: 'എന്റെ ഭാര്യ ആരുടെ കരസ്പർശവും നിരസിക്കില്ല.' നബി(സ): 'നീ അവളെ ത്വലാഖ് ചൊല്ലിയേക്കൂ' ആഗതൻ: 'എനിക്ക് അവളെ ഇഷ്ടമാണ്' നബി(സ): 'എങ്കിൽ കൂടെ നിറുത്തിക്കോളൂ.'

## അസഭ്യ ഭാഷണം

ഒരാൾ മറ്റൊരാളെ ചീത്ത പറഞ്ഞാൽ അതേ മട്ടിൽ തിരിച്ചും പറയാം. മറുവാക്കിൽ കള്ളമോ ദുർവേഴ്ചയെക്കുറിച്ചുള്ള അപകീർത്തനമോ ഉണ്ടാവരുത്. 'അക്രമീ', 'വിഡ്ഢീ' ഇങ്ങനെയൊക്കെ തിരിച്ചുമാവാം. അസഭ്യഭാഷകന്റെ മാതാപിതാക്കളെ ചീത്ത വിളിക്കരുത്.

## മദ്യപാനം

നിഷിദ്ധമാണെന്ന അറിവോടെ ചികിത്സാർത്ഥമല്ലാതെ മദ്യപിച്ച ഇഛാസ്വാതന്ത്ര്യമുള്ള മുകല്ലഫായ വ്യക്തിയെ ഇമാമോ പ്രതിനിധിയോ പ്രഹരശിക്ഷയ്ക്കു വിധേയനാക്കണം. ലഹരി ഉളവാക്കുന്ന ദ്രാക്ഷാരസമാണ്, നമ്മുടെ കർമ്മശാസ്ത്രകാരന്മാരുടെ വീക്ഷണഗത്യാ, സാക്ഷാൽ മദ്യം (ഖംറ്). നുരയുന്നതാവണം എന്നില്ല. ഇതര ലഹരി വസ്തുക്കളുടെ നിഷിദ്ധത താരതമ്യതത്വ പ്രകാരം ആണ്. ശേഷം പറയുന്ന ഹദീസിന്റെ അഭാവ സങ്കൽപത്തിലാണത്. അതിന്റെ പ്രഭാവം അംഗീകരിക്കുമ്പോൾ എല്ലാ ലഹരി വസ്തുക്കളും ആ ഹദീസ് മുഖേന തന്നെ നിരുദ്ധമാണെന്നു വരുന്നു. നമ്മുടെ മദ്ഹബിലെ ചില പണ്ഡിതന്മാരുടെ പക്ഷം മതികെടുത്തുന്നതൊക്കെയും ഖംറാണെന്നാണ്. എന്നാൽ മുന്തിരിരസമല്ലാത്ത മദ്യം നിരുദ്ധമല്ലെന്നു വാദിച്ചാൽ കാഫിറാവില്ല. ഒരു സംഘം പണ്ഡിതന്മാർ അതു കുറഞ്ഞ തോതിൽ (ലഹരിയുണ്ടാവാത്ത വിധം) കുടിക്കാമെന്നു വിധിച്ചിട്ടുള്ള സാഹചര്യത്തിൽ ഏതു തരം പാനീയമാണു നിഷിദ്ധം എന്നതിൽ അഭിപ്രായന്തരം ഉള്ളതുകൊണ്ടാണിത്.

ബുദ്ധി നീക്കുന്ന ലഹരി വസ്തുക്കൾ ഹറാമാണെന്നതിൽ പണ്ഡിതന്മാർക്ക് അഭിപ്രായ ഐക്യമുണ്ട്. ഹനഫികൾ അക്കാര്യം എടുത്തുദ്ധരിച്ചിട്ടുണ്ട്. മറ്റുള്ളവരുടെ വീക്ഷണവും അതു തന്നെയാണുതാനും. എന്നാൽ വേവിക്കാത്ത ദ്രാക്ഷാരസം ഒരു തുള്ളിയെങ്കിലും അനുവദനീയമാണെന്ന് വാദിക്കുന്നവൻ കാഫിറാകും. കാരണം അതു നിഷിദ്ധമാണെന്നത് മതപരമായ സുവിദിത അംഗീകൃത തത്വമാകുന്നു. ഉപരിസൂചിത ഉപാധികളുടെ വെളിച്ചത്തിൽ അവയുടെ വിപരീതങ്ങൾ ഒഴിവായി.

വിപരീത സാഹചര്യത്തിൽ മദ്യപാനത്തിനു ശിക്ഷയില്ല. അതായത്, കുട്ടി, ഭ്രാന്തൻ, ബലാൽക്കാര വിധേയൻ, സമീപകാലത്തു മുസ്ലിമാവുകയോ അറിവുള്ളവരിൽ നിന്നകന്നു താമസിക്കുകയോ ചെയ്തയാൾ, മദ്യം നിഷിദ്ധമാണെന്നു മനസ്സിലാക്കിയിട്ടില്ലാത്തവൻ, കള്ളാണെന്നു തിരിയാതെ കുടിച്ചു പോയവൻ ഇവർക്കൊന്നും മദ്യപാനത്തിനു പ്രഹരശിക്ഷ ലഭിക്കില്ല. മദ്യചികിത്സ ഹറാമാണ് എങ്കിലും

الشيخان عن جماعة وإن حرم التداوي بها.

فائدة: كل شراب أسكر كثيره من خمر أو غيرها حرم قليله وكثيره لخبر الصحيحين «كل شراب أسكر فهو حرام». وخبر مسلم: «كل مسكر خمر وكل خمر حرام». ويحدّ شاربه وإن لم يسكر أي متعاطيه، وخرج بالشراب ما حرم من الجامدات فلا حدّ فيها وإن حرمت وأسكرت بل التعزير ككثير البنج والحشيشة والأفيون، ويكره أكل يسير منها من غير قصد المداومة ويباح لحاجة التداوي. (أربعين) جلدة إن كان حرا ففي مسلم عن أنس: كان ﷺ يضرب في الخمر بالجريد والنعال أربعين جلدة، وخرج بالحرّ الرقيق ولو مبعضا فيجلد عشرين جلدة. وإنما يجلد الإمام شارب الخمر إن ثبت (بإقراره أو شهادة رجلين) لا بريح خمر وهيئة سكر وقيئ، وحدّ عثمان رضي الله عنه بالقيئ اجتهاد له، ويحد الرقيق أيضا بعلم السيد دون غيره.

تتمة: جزم صاحب الاستقصاء بحل إسقائها للبهائم، وللزركشي احتمال أنها كالآدمي في حرمة إسقائها لها.

ഇതര ഔഷധം ലഭ്യമായിരിക്കെ തന്നെ രോഗശമനാർത്ഥം മദ്യം സേവിച്ചവനെയും അടിച്ചു ശിക്ഷിക്കുകയില്ല. ഈ വിധി ഒരു സംഘം പണ്ഡിതന്മാരുടേതായി രണ്ടു ശൈഖുമാരും ഉദ്ധരിച്ചിട്ടുണ്ട്.

## മറ്റു ലഹരിവസ്തുക്കൾ

മദ്യമാകട്ടെ മറ്റെന്തുമാകട്ടെ കൂടിയ തോതിലുള്ള ഉപയോഗം മതിഭ്രമജനകമായതെന്തും കൂടിയതോ കുറഞ്ഞതോ ആയ ഏതളവിലും നിഷിദ്ധമാകുന്നു.

كُلُّ شَرَابٍ أَسْكَرَ فَهُوَ حَرَامٌ

(മതികെടുത്തുന്ന ഏതു പാനീയവും ഹറാമാകുന്നു) എന്നു ബുഖാരിയും മുസ്‌ലിമും.

كُلُّ مُسْكِرٍ خَمْرٌ وَكُلُّ خَمْرٍ حَرَامٌ

(എല്ലാ ലഹരി പദാർത്ഥവും മദ്യമാണ്, മദ്യമാകട്ടെ നിഷിദ്ധവും) എന്നു മുസ്‌ലിം(റ) തനിച്ചും രേഖപ്പെടുത്തിയിട്ടുള്ള ഹദീസുകളാണു തെളിവ്. മദ്യപാനിയെ ലഹരി ബാധിച്ചാലും ഇല്ലെങ്കിലും ശിക്ഷിക്കണം. എന്നാൽ നിഷിദ്ധമായ ഖരവസ്തുക്കൾ പാനീയം എന്നതിന്റെ വിവക്ഷയ്ക്കു പുറത്താണ്. അവയുടെ ഉപയോഗം ലഹരിദായകവും നിഷിദ്ധവും തന്നെയാണെങ്കിലും അതിനു ഹദ്ദില്ല, സാന്ദർഭിക ശിക്ഷയുണ്ട്. ഉദാഹരണം: കുരസാനിച്ചെടി, ഹശീശ്, അവീൻ. ഇവ പതിവാക്കാൻ ഉദ്ദേശിക്കാതെ കുറഞ്ഞ തോതിൽ ഉപയോഗിക്കുന്നതു കറാഹത്താണ്. പതിവാക്കുന്നതു ഹറാം തന്നെ. ചികിത്സാർത്ഥം ഉപയോഗിക്കാം.

സ്വതന്ത്രപൗരനായ മദ്യപാനിക്ക് നാൽപത് അടിയാ ണു ശിക്ഷ. 'മദ്യപാനിയെ നബി(സ) ചെരിപ്പും ഈ ന്തപ്പന മട്ടലും കൊണ്ടു നാൽപത് അടി അടിക്കാറുണ്ടായിരുന്നു' എന്നു അനസ്(റ)വിൽ നിന്നു നിവേദിതമായ ഹദീസ് 'മുസ്‌ലിമി'ൽ ഉണ്ട്. സ്വതന്ത്രൻ എന്നാൽ അടിമയല്ല എന്നർത്ഥം. ഭാഗിക അടിമയ് ക്കു പോലും ഇരുപത് അടിയാണു കൊടുക്കേണ്ടത്. മദ്യപന്റെ കുറ്റസമ്മതത്തിന്റെയോ രണ്ടു പുരുഷന്മാരുടെ സാക്ഷ്യത്തിന്റെയോ അടിസ്ഥാനത്തിലാണ് ഇമാമോ പ്രതിനിധിയോ ശിക്ഷ നടപ്പാക്കേണ്ടത്.

മദ്യത്തിന്റെ നാറ്റമോ മതികെട്ട ഭാവമോ ഛർദ്ദിയോ വച്ചു ശിക്ഷ നടപ്പാക്കരുത്. ഛർദ്ദിച്ചതുകൊണ്ട് ഉസ്മാൻ(റ) പ്രഹരശിക്ഷ പ്രയോഗിച്ചത് സ്വയം ഗവേഷണഫലമായാണ്. അടിമ മദ്യപിച്ചതായി ഉടമയ്ക്കു വിവരം കിട്ടിയാലും ശിക്ഷിക്കാം. മദ്യപിച്ച വിവരം കിട്ടിയതിന്റെ പേരിൽ മാത്രം യജമാനനല്ലാത്തവർ ശിക്ഷിക്കാവതല്ല.

## മദ്യം മൃഗങ്ങൾക്ക്

മൃഗങ്ങളെ മദ്യം കുടിപ്പിക്കാമെന്നു ഇസ്തിഖ്സ്വാഇന്റെ രചയിതാവ് തറപ്പിച്ചു പറഞ്ഞിരിക്കുന്നു. മനുഷ്യർക്കെന്നപോലെ അവയ്ക്കും അതു നിഷിദ്ധമായിരിക്കും എന്നാണു സർകശീ(റ) അഭിപ്രായപ്പെടുന്നത്.

ورابعها: قطع السرقة. **(ويقطع)** أي الإمام وجوبا بعد طلب المالك وثبوت السرقة **(كوع يمين بالغ)** ذكرا كان أو أنثى **(سرق)** أي أخذ خفية **(ربع دينار)** أي مثقال ذهبا مضروبا خالصا وإن تحصل من مغشوش **(أو قيمته)** بالذهب المضروب الخالص، وإن كان الربع لجماعة فلا يقطع بكونه ربع دينار سبيكة اوحليا لا يسا وى ربعا مضروبا **(من حرز)** اىموضع يحرزفيه مثل ذلك المسروق عرفا، ولا قطع بما للسارق فيه شركة ولا بملكه وإن تعلق به نحو رهن، ولو اشترك اثنان في إخراج نصاب فقط لم يقطع واحد منهما، وخرج ب«سرق» ما لو اختلس معتمدا الهرب أو انتهب معتمدا القوة فلا يقطع بهما للخبر الصحيح به ولإمكان دفعهم بالسلطان وغيره بخلاف السارق لأخذه خفية فشرع قطعه زجرا **(لا)** حال كون المال **(مغصوبا)** فلا يقطع سارقه من حرز الغاصب وإن لم يعلم أنه مغصوب لأن مالكه لم يرض بإحرازه به **(أو)** حال كونه **(فيه)** أي في مكان مغصوب فلا قطع أيضا بسرقة من حرز مغصوب لأن الغاصب ممنوع من الإحراز به بخلاف نحو مستأجر ومعار، ويختلف الحرز باختلاف الأموال والأحوال والأوقات، فحرز الثوب والنقد الصندوق المقفل، والأمتعة الدكاكين وثم حارس، ونوم

## മോഷണം

കാൽദീനാർ ശുദ്ധ സ്വർണ്ണനാണയമോ -കലർപ്പുള്ളതിൽ നിന്നാണത് ലഭിക്കുന്നതെങ്കിലും- അതിന്റെ വിലയ്ക്കുള്ള വല്ലതുമോ സൂക്ഷിപ്പു സ്ഥലത്തു നിന്നു മോഷ്ടിച്ച മുകല്ലഫിന്റെ വലതു കൈമണിബന്ധം ഉടമസ്ഥൻ പരാതിപ്പെടുകയും കുറ്റം സ്ഥിരപ്പെടുകയും ചെയ്താൽ നിർബന്ധമായും ഇമാം ഛേദിക്കേണ്ടതാണ്. മോഷ്ടാവ് സ്ത്രീയോ പുരുഷനോ എന്നു വിവേചനമില്ല. മോഷണമെന്നാൽ ആരും കാണാതെ എടുക്കുക എന്നതാണ്. കാൽ ദീനാർ ഒരു സംഘം ആളുകളുടെതായാലും ഈ ശിക്ഷയുണ്ട്. മുദ്രണം ചെയ്യപ്പെട്ട കാൽദീനാറിന്റെ വിലയില്ലാത്ത സ്വർണ്ണക്കട്ടിയോ ആഭരണങ്ങളോ മോഷ്ടിച്ചാൽ കൈവെട്ടേണ്ടതില്ല. സാധാരണഗതിയിൽ മോഷ്ടാക്കളിൽ നിന്നു സുരക്ഷിതമായി നിലകൊള്ളുന്ന കേന്ദ്രത്തിൽ നിന്നു കട്ടെടുത്താൽ മാത്രമേ ഹദ്ദുള്ളു.

മോഷ്ടാവിന്റെ സ്വന്തമോ പങ്കാളിത്തമുള്ളതോ പണയം പോലോത്ത വ്യവസ്ഥ പ്രകാരം ഉടമസ്ഥതയിലുള്ളതോ ആയ ധനം അപഹരിച്ചതിനു ഹദ്ദില്ല. രണ്ടുപേർ ചേർന്ന് കാൽദീനാറിന്റെ സംഖ്യയോ വസ്തുവോ മാത്രം കട്ടെടുത്താൽ അവരിലാരുടെയും കൈ മുറിക്കാവതല്ല. മോഷണം എന്നതിന്റെ വിവക്ഷയിൽ മനഃപൂർവ്വം തട്ടിപ്പറിച്ചോടുന്നതും ബലാൽക്കാരേണ കവർന്നെടുക്കുന്നതും പെടില്ല. കരഛേദനവുമില്ല. അങ്ങനെ തെളിയിക്കുന്ന സ്വഹീഹായ ഹദീസുണ്ട്. മാത്രമല്ല അത്തരക്കാരെ മറ്റു വിധേന തടയുവാൻ ഭരണാധിപനും മറ്റും കഴിയുകയും ചെയ്യും.

വ്യത്യസ്തമാണു മോഷ്ടാവിന്റെ കാര്യം. അയാളുടെ കൃത്യം രഹസ്യസ്വഭാവമുള്ളതാണല്ലോ. അതുകൊണ്ടാണ് ശരീഅത്തു നിയമം അതിനു കരഛേദന ശിക്ഷ തന്നെ വിധിച്ചിരിക്കുന്നത്. പിടിച്ചു പറിക്കപ്പെട്ട ധനം മോഷ്ടിച്ചാൽ, കൈ വെട്ടുകയില്ല. ധനം അത്തരമാണെന്നു മോഷ്ടാവിനു അജ്ഞാതമായാലും ഇതു തന്നെ വിധി. ഉടമയുടെ സമ്മതമില്ലാതെയാണു പിടിച്ചു പറിക്കാരൻ അതു സൂക്ഷിച്ചു വയ്ക്കുന്നത് എന്നതുതന്നെ കാരണം. വെട്ടിപ്പിടിച്ച സ്ഥലത്തു നിന്നു മോഷ്ടിക്കുന്നതിനും ശിക്ഷയുണ്ടാവില്ല. കാരണം, സ്ഥലം വെട്ടിപ്പിടിച്ചവൻ അതിൽ ധനം സൂക്ഷിച്ചു വയ്ക്കുവാൻ പാടില്ല. എന്നാൽ വാടകസ്ഥലത്തോ വായ്പസ്ഥലത്തോ സൂക്ഷിച്ച ധനം അപഹരിക്കുന്നതിനു ശിക്ഷയുണ്ട്.

ധനം, സമയം, സാഹചര്യം ഇവയ്ക്കനുസാരം ഓരോന്നിന്റെയും സൂക്ഷിപ്പുസ്ഥലവും വ്യത്യസ്തമായിരിക്കും. വസ്ത്രവും നാണയവും പെട്ടിയിൽ അടച്ചുപൂട്ടിയും ചരക്കുകൾ കടകളിൽ കാവൽക്കാരനെ നിറുത്തിയുമാണു സൂക്ഷിക്കേണ്ടത്. പള്ളിയിലോ പാതയോരത്തോ ചരക്കുകൾ തലയണയാക്കി വച്ചുപോലും കിടന്നുറങ്ങുന്നത് അവയുടെ സംരക്ഷണമായി കണക്കാക്കും. എന്നാൽ സ്വന്തം കായബലം കൊണ്ടോ പരസഹായം തേടിയോ കള്ളനെ തടയുവാൻ കെൽപുറ്റ കാവൽക്കാരനില്ലാതെ ചര

بمسجد أو شارع على متاع ولو بتوسده حرز له لا إن وضعه بقربه بلا ملاحظ قوي يمنع السارق بقوة أو استغاثة أو انقلب عنه ولـــو بقلب السارق فليس حرزاله.

**(ويقطع بمال وقف)** أي بسرقة مال موقوف على غيره **(و)** مال **(مسجد)** كبابه وساريته وقنديل زينة **(لا)** بنحو **(حصره)** وقناديل تسرج وهو مسلم لأنها أعدت للانتفاع بها **(ولا بمال صدقة)** أي زكاة **(وهو مستحق)** لها بوصف فقر او غيره ولو لم يكن له فيه حق كغني أخذ مال صدقة وليس غارما لإصلاح ذات البين ولا غازيا قطع لانتفاء الشبهة **(و لا)** بمال **(مصالح)** كبيت المال وإن كان غنيا لأن له فيه حقا لأن ذلك قد يصرف في عمارة المساجد والرباطات فينتفع به الغني والفقير من المسلمين **(و)** لا بمال **(بعض)** من أصل أو فرع **(وسيد)** لشبهة استحقاق النفقة في الجملة **(والأظهر قطع أحد الزوجين بالآخر)** أي بسرقة ماله المحرز عنه **(فإن عاد)** بعد قطع يمناه إلى السرقة ثانياً **(ف)**يقطع **(رجله اليسرى)** من مفصل الساق والقدم **(ف)**إن عاد ثالثا فيقطع **(يده اليسرى)** من كوعها **(ف)**إن عاد رابعا فيقطع **(رجله اليمنى ثم)** إن سرق بعد قطع ما ذكر

ക്കിനു സമീപം കിടന്നുറങ്ങുന്നതു സുരക്ഷിതത്വ നടപടിയല്ല. കള്ളൻ തള്ളിമാറ്റിയോ മറ്റോ ഉറക്കത്തിൽ ചരക്കിന്മേൽ നിന്നു സ്ഥാനഭ്രഷ്ടനായാൽ സംരക്ഷണമില്ലാതാവുന്നു.

മറ്റൊരാൾക്കു വഖഫ് ചെയ്തിരിക്കുന്ന വസ്തുവും പള്ളിയുടെ വാതിൽ, തൂൺ, അലങ്കാര ദീപം മുതലായവയും കട്ടെടുത്താൽ കരഛേദനം കട്ടായമാണ്. എന്നാൽ പള്ളിയിലെ പായയും കത്തിക്കുന്ന വിളക്കും ഒരു മുസ്‌ലിം മോഷ്ടിച്ചാൽ കൈ മുറിക്കില്ല. കാരണം, അവ ഉപയോഗിക്കാൻ അയാൾക്കും അവകാശമുണ്ട്. തനിക്കുകൂടി അവകാശപ്പെട്ട സക്കാത്തു മുതൽ ദാരിദ്ര്യം കൊണ്ടോ മറ്റോ മോഷ്ടിച്ചാലും കരം ഛേദിച്ചു ശിക്ഷിക്കപ്പെടില്ല. തനിക്ക് അവകാശമില്ലാത്തതിൽ ശിക്ഷയുണ്ട്. വൈരികൾക്കിടയിൽ അനുരഞ്ജനമുണ്ടാക്കുവാനായി കടം വാങ്ങിയവനോ യോദ്ധാവോ അല്ലാത്ത ധനികൻ സക്കാത്തുധനം മോഷ്ടിക്കുന്നത് ഉദാഹരണം. അവനുകൂടി ഉപയോഗിക്കാവുന്നതെന്നതു കൊണ്ടുള്ള സന്ദേഹം ഇവിടെ ഇല്ലാത്തതുകൊണ്ടാണിത്. സാമൂഹിക ക്ഷേമത്തിനുള്ള പൊതുനിധിയിൽ നിന്നും മറ്റും മോഷ്ടിക്കുന്നവൻ സമ്പന്നനാണെങ്കിലും കൈമുറിക്കുകയില്ല. അത് പള്ളിപരിപാലനത്തിനും പർണ്ണശാലകൾക്കും വേണ്ടി വിനിയോഗിക്കപ്പെടുന്നതാണല്ലോ. ആ നിലയിൽ അയാൾക്കു കൂടി അവകാശപ്പെട്ടതാണ്. മുസ്‌ലിം ദരിദ്രനും ധനികനും അതിന്റെ പ്രയോജനം അനുഭവിക്കാം. മാതാപിതാക്കളുടെയും സന്താനങ്ങളുടെയും യജമാനന്റെയും ധനം പരസ്പരം മോഷ്ടിക്കുന്നതിനും കരഛേദനമില്ല. അതിൽ വിഹിതാവകാശപരമായ തിട്ടമില്ലായ്മയുണ്ട് എന്നതാണു കാരണം.

എന്നാൽ ഭാര്യ, ഭർത്താവിന്റെയോ തിരിച്ചോ സൂക്ഷിപ്പു ധനം അപഹരിച്ചാൽ, പ്രബല വീക്ഷണത്തിൽ, ശിക്ഷിക്കപ്പെടുന്നതാണ്.[1] വലതു കരഛേദനത്തിനു ശേഷം രണ്ടും മൂന്നും നാലും തവണ മോഷണം നടത്തിയാൽ യഥാക്രമം ഇടതുകാൽപാദവും ഇടതു കൈ മണിബന്ധത്തിലും വലതു കാലും വെട്ടണം. അഞ്ചാം തവണയും കുറ്റം ആവർത്തിക്കുന്നപക്ഷം സാഹചര്യം നോക്കി തക്കശിക്ഷ വിധിച്ചുനടപ്പാക്കിയാൽ മതി. വധശിക്ഷ നൽകേണ്ടതില്ല. അത്തരം ഒരാളെ നബി(സ) വധിച്ചതായി വിവരിക്കുന്ന ഹദീസ് ദുർബലമാണെന്നു ദാറഖുത്വ്നീ(റ) അടക്കമുള്ള ചിലർ വ്യക്തമാക്കിയതിനു പുറമെ അടിസ്ഥാനരഹിതമെന്ന നിലയിൽ തള്ളപ്പെടേണ്ടതാണെന്നു ഇബ്നു അബ്ദിൽ ബർറ്(റ) പറഞ്ഞിട്ടുമുണ്ട്. മോഷണം അനുവദനീയമാണെന്നു വാദിച്ചതിന്റെ പേരിലാണത് എന്നു കരുതാനും ന്യായമുണ്ട്. പലതവണ മോഷണം നടത്തിയിട്ടും ശിക്ഷിക്കപ്പെടാതെ പോയ ആൾക്ക് ഒരു ശിക്ഷയേ വിധി

1 ന്യായ സംരക്ഷണം ലഭിക്കാത്ത ഭാര്യക്ക് ഇത് ബാധകമല്ല. മാത്രമല്ല ഭാര്യയുടെത് മോഷ്ടിക്കുന്ന ഭർത്താവ് ശിക്ഷാർഹനാണെന്നും മറിച്ചില്ലെന്നുമുള്ള പക്ഷക്കാരാണ് ഇമാം അദ്റഇ(റ)യും മറ്റും.

(**عزّر**) ولا يقتل، وما روي من أنه ﷺ قتله منسوخ أو مؤول بقتله لاستحلال بل ضعفه الدارقطني وغيره، وقال ابن عبد البر إنه منكر لا أصل له. ومن سرق مرارا بلا قطع لم يلزمه إلا حدّ واحد على المعتمد فيكفي يمينه عن الكل لاتحاد السبب فتداخلت. (**وتثبت**) السرقة (**برجلين**) كسائر العقوبات غير الزنا (**وإقرار**) من سارق بعد دعوى عليه مع تفصيل في الشهادة والإقرار بأن تبين السرقة والمسروق منه وقدر المسروق والحرز بتعيينه (**و**) تثبت السرقة أيضا خلافا لما اعتمده جمع (**بيمين رد**) من المدعى عليه على المدعي لأنها كإقرار المدعى عليه (**وقبل رجوع مقر**) بالنسبة لقطع بخلاف المال فلا يقبل رجوعه فيه لأنه حق آدمي (**ومن أقرّ بعقوبة**) للّه تعالى أي بموجبها كزنا وسرقة وشرب خمر ولو بعد دعوى (**فلقاض**) أي يجوز له كما في الروضة وأصلها، لكن نقل في شرح مسلم الإجماع على ندبه وحكاه في البحر عن الأصحاب، وقضية تخصيصهم القاضي بالجواز حرمته على غيره. قال شيخنا: وهو محتمل، ويحتمل أن غير القاضي أولى منه لامتناع التلقين عليه. (**تعريض**) له (**برجوع**) عن الإقرار أو بالإنكار،

ക്കാവൂ എന്നതാണു പ്രബലമായ വീക്ഷണം. എല്ലാത്തിനും വേണ്ടി വലതുകരം ഛേദിച്ചാൽ മതി. കാരണം ഒന്നു തന്നെയായത്കൊണ്ട് എല്ലാം ഒന്നിലൊതുങ്ങി.

## മോഷണം തെളിയൽ

വ്യഭിചാരമൊഴികെയുള്ള മറ്റു കുറ്റകൃത്യങ്ങൾ പോലെ മോഷണവും രണ്ടു പുരുഷസാക്ഷികൾ മുഖേനയും മുതലുടമയുടെ പരാതിക്കുശേഷം പ്രതി കുറ്റം ഏറ്റു പറയുന്നതു വഴിയുമാണു തെളിയുക. മോഷണകൃത്യം, ഉടമസ്ഥൻ, വസ്തുവിവരം, സൂക്ഷിച്ചിരുന്ന കേന്ദ്രം ഇവയത്രയും കുറ്റസമ്മതത്തിലും സാക്ഷ്യമൊഴിയിലും വിശദീകരിച്ചിരിക്കണം. മുതലുടമ അപഹർത്താവിനെതിരെ മടക്കസത്യം ചെയ്യുക വഴിയും കളവുകൃത്യം സ്ഥിരപ്പെടും. അത് മോഷ്ടാവിന്റെ കുറ്റസമ്മതത്തിനു തുല്യമാണല്ലോ. ഒരു വിഭാഗം കർമ്മശാസ്ത്ര പണ്ഡിതർ പ്രാബല്യം നൽകിയ നിയമത്തിനെതിരാണ് ഇത്. കുറ്റസമ്മതം പിൻവലിച്ചാൽ ശിക്ഷയുടെ കാര്യത്തിൽ മാത്രം സ്വീകാര്യമായിരിക്കും. കളവു മുതലിനു ബാധകമാവില്ല. അതു മനുഷ്യരുടെ അവകാശമാണ്.

അല്ലാഹുവിന്റേതായ ദണ്ഡശാസനയിൽ പെട്ട വ്യഭിചാരം, മോഷണം, മദ്യപാനം തുടങ്ങിയ ഏതെങ്കിലും കുറ്റകൃത്യം ഏറ്റുപറഞ്ഞ വ്യക്തിയോട് -ഏറ്റുപറച്ചിൽ അവനെതിരായ വാദമുണ്ടായ ശേഷമാണെങ്കിലും- അതു പിൻവലിക്കാനോ നിഷേധിക്കാനോ സൂചന നൽകുന്നതിന് ന്യായാധിപന് അധികാരമുണ്ട്. അത് 'റൗള'യിലും അതിന്റെ മൂലകൃതിയിലും പറഞ്ഞിട്ടുള്ളതുപ്രകാരം അനുവദനീയം മാത്രമാണെങ്കിലും സുന്നത്താണെന്ന ഏകോപിതതത്വം 'ശറഹുമുസ്‌ലിമി'ൽ എടുത്തുചേർക്കുകയും ശാഫിഈ ശിഷ്യന്മാരുടേതായി 'അൽബഹ്റി'ൽ ഉദ്ധരിച്ചിട്ടുമുണ്ട്. ന്യായാധിപനു മാത്രം അനുവദനീയം എന്നതിന്റെ താൽപര്യം മറ്റുള്ളവർക്കു നിഷിദ്ധം എന്നത്രെ. ഇതു സംബന്ധമായി നമ്മുടെ ഗുരുവര്യൻ പറയുന്നു: "താൽപര്യം അതായിരിക്കാം. അതേസമയം, കക്ഷിക്കു മൊഴി പറഞ്ഞുകൊടുക്കാൻപോലും പാടില്ലാത്ത ന്യായാധിപന് ഇക്കാര്യത്തിൽ അധികാരമുണ്ടാവുമ്പോൾ മറ്റുള്ളവർക്ക് ഏതായാലും അതുണ്ട് എന്നുമാവാം."

ന്യായാധിപന് പ്രതിയോട് ഇങ്ങനെയൊക്കെ പറയാം: 'താങ്കൾ തുട ഭോഗമായിരിക്കും ചെയ്തത്', 'സൂക്ഷിച്ചുവച്ചേടത്തു നിന്നായിരിക്കില്ല താങ്കൾ സാധനം എടുത്തത്', 'മദ്യമാണെന്നു താങ്കൾക്കു തിരിഞ്ഞിട്ടില്ലായിരുന്നുവോ?' നബി(സ) മാഇസി(റ)ന് ഇതിനു തുല്യമായ രീതിയിൽ സൂചന നൽകിയിട്ടുണ്ടല്ലോ. കുറ്റസമ്മതം നടത്തിയ മോഷ്ടാവിനോട് അവിടുന്ന്, 'നീ കളവു നടത്തിയതായി എനിക്കു തോന്നുന്നില്ലല്ലോ!' എന്ന് അരുളിയിട്ടുമുണ്ട്. സൂചന എന്നുവച്ചാൽ 'കുറ്റസമ്മതം പിൻവലിക്കൂ' എന്നോ 'കുറ്റം നിഷേധിച്ചേക്കൂ' എന്നോ തെളിച്ചുപറയുകയല്ല. അത് കള്ളം പറയുവാനുള്ള ആജ്ഞയായതുകൊണ്ട് കുറ്റകരമാണ്.

فيقول: لعلك فاخذت أو أخذت من غير حرز أو ما علمته خمرا لأنه ﷺ عرض لماعز وقال لمن أقر عنده بالسرقة: «ما اخالك سرقت». وخرج بالتعريض التصريح كإرجع عنه أو اجحد فيأثم به لأنه أمر بالكذب، ويحرم التعريض عند قيام االبينة، ويجوز للقاضي أيضاً التعريض للشهود بالتوقف في حدّ الله تعالى ان رأى المصلحة في الستر وإلا فلا، وبه يعلم أنه لا يجوز له التعريض ولا لهم التوقف إن ترتب على ذلك ضياع المسروق أو حد الغير كحد القذف.

خاتمة: في قاطع الطريق. لو علم الإمام قوما يخيفون الطريق ولم يأخذوا مالا ولا قتلوا نفسا عزرهم وجوبا بحبس وغيره، وإن أخذ القاطع المال ولم يقتل قطعت يده اليمنى ورجله اليسرى، فإن عاد فرجله اليمنىويده اليسرى، وإن قتل قتل حتما، وإن عفا مستحق القود وإن قتل وأخذ نصابا قتل ثم صلب بعد غسله وتكفينه والصلاة عليه ثلاثة أيام حتما ثم ينزل، وقيل: يبقى وجوبا حتى يتهرى ويسيل صديده. وفي قول: يصلب حيا قليلا ثم ينزل فيقتل.

## (فصل) في التعزير

(ويعزر) أي الإمام أو نائبه (لمعصية لا حدّ لها

എന്നാൽ സാക്ഷികൾ മൊഴി നൽകിയേടത്ത് പ്രസ്തുത സൂചന നിഷിദ്ധമാണ്. കുറ്റം മറച്ചുവയ്ക്കുന്നതിലാണു നന്മ എന്നു കണ്ടാൽ അല്ലാഹുവിന്റെ ശിക്ഷാമുറകളിൽ കുറ്റകൃത്യങ്ങളിൽ മൊഴി നൽകരുതെന്നു സാക്ഷികളോടു സൂചിപ്പിക്കുന്നതിനും ന്യായാധിപന് അധികാരമുണ്ട്. ന്യായാധിപന് അങ്ങനെ തോന്നിയില്ലെങ്കിൽ സൂചന അരുത്. ഇപ്പറഞ്ഞതിൽ നിന്ന് ഒരു കാര്യം വ്യക്തം. മുതലുടമയ്ക്കു മോഷണവസ്തു നഷ്ടപ്പെടുന്ന സാഹചര്യമോ വ്യഭിചാര ആരോപണ ശിക്ഷ പോലെ മറ്റുള്ള ശിക്ഷയനുഭവിക്കുന്ന അവസ്ഥയോ ഉണ്ടാക്കുമെങ്കിൽ പ്രസ്താവിത സൂചനയും മൗനാവലംബവും അനുവദനീയമല്ല.

### കൊള്ളസംഘം

വഴിയിൽ പതിയിരുന്നു യാത്രക്കാരെ വിരട്ടുന്ന ഒരു സംഘത്തെ കുറിച്ച് ഇമാമിനു വിവരം കിട്ടിയാൽ അവരെ അറസ്റ്റു ചെയ്തോ മറ്റോ ഉചിതമായ മട്ടിൽ ശിക്ഷിക്കണം. സംഘം കൊള്ള നടത്തിയാൽ വലതു കൈയും ഇടതു കാലും മുറിച്ചു കളയണം; ആവർത്തിച്ചാൽ വലതു കാലും ഇടതു കൈയും. വിരട്ടലിനും കൊള്ളയ്ക്കുമപ്പുറം കൊലപാതകംകൂടി നടത്തിയാൽ പ്രതിക്രിയാവകാശികൾ മാപ്പു നൽകിയാൽ പോലും വധശിക്ഷക്ക് ഇരയാക്കുക തന്നെ വേണം. ഇനി, കൊലയ്ക്കു പുറമെ കരഛേദന ശിക്ഷയ്ക്കു പോന്നത്ര മോഷണവും നടത്തിയാൽ കൊന്നു കുളിപ്പിച്ചു കഫൻ ചെയ്ത് നിസ്കരിച്ച ശേഷം മൂന്നു ദിവസം കുരിശിൽ തറച്ചു കിടത്തിയിട്ടേ ഇറക്കി വയ്ക്കാവൂ. പിന്നെ ഖബറടക്കാം. മൃതദേഹം ചീഞ്ഞൊലിക്കുന്നതുവരെ കുരിശിൽ തന്നെ കിടത്തണം എന്നും അഭിപ്രായമുണ്ട്. ജീവനോടെ അൽപനേരം കുരിശിലേറ്റി കിടത്തിയശേഷം ഇറക്കി കൊന്നു കുഴിച്ചു മൂടിയേക്കണം എന്നാണു മറ്റൊരു പക്ഷം.

## സന്ദർഭോചിത ശിക്ഷകൾ -തഅ്സീർ

സാധാരണ ഗതിയിൽ ഹദ്ദും പ്രായശ്ചിത്തവുമില്ലാത്ത കുറ്റകൃത്യങ്ങൾക്ക് ഇമാമോ പ്രതിനിധിയോ സന്ദർഭോചിതമായ ശിക്ഷ നൽകണം. കുറ്റം അല്ലാഹുവോടു ബന്ധപ്പെട്ടതുമാകാം. സൃഷ്ടികളോടു ബന്ധപ്പെട്ടതുമാകാം. അന്യ സ്ത്രീയുമായി യോനിക്കു വെളിയിൽ രമിക്കുക, വ്യഭിചാര ആരോപണമില്ലാത്ത വല്ല ചീത്തയും പറയുക, അന്യായമായി അടിക്കുക-ഇവ ഉദാഹരണം. കുറ്റകരമല്ലാത്ത പ്രവൃത്തിയുടെ പേരിലും ചിലപ്പോൾ സാന്ദർഭികശിക്ഷ ചുമത്തേണ്ടിവരും. പാപമല്ലാത്ത വിനോദത്തിൽ മുഴുകുന്നത് ഇതിനുദാഹരണമാണ്. ഹദ്ദും പ്രായശ്ചിത്തവും സാന്ദർഭിക ശിക്ഷയും ഇല്ലാതെ വരുന്ന സാഹചര്യങ്ങളുണ്ട്. ദുഷ്കീർത്തി ഇല്ലാത്തവരിൽ നിന്നു സംഭവിക്കുന്ന ചെറുദോഷങ്ങൾ ഉദാഹരണം.

**ولا كفارة)** سواء كانت حقا لله تعالى أم لآدمي كمباشرة أجنبية في غير فرج وسب ليس بقذف وضرب بغير حق **(غالبا)** وقد يشرع التعزير بلا معصية كمن يكبّ فىللهو الذي لا معصية فيه، وقد ينتفي مع انتفاء الحد والكفارة كصغيرة صدرت ممن لا يعرف بالشر لحديث صححه ابن حبان: «أقيلوا ذوي الهيئات عثراتهم إلا الحدود» وفي رواية«زلاتهم» وفسرهم الشافعي رضي الله عنه بمن ذكر. وقيل: هم أصحاب الصغائر، وقيل: من يندم على الذنب ويتوب منه، وكقتل من رآه يزني بأهله على ما حكاه ابن الرفعة لأجل الحمية والغضب، وقد يجامع التعزير الكفارة كمجامع حليلته في نهار رمضان. ويحصل التعزير **(بضرب)** غير مبرح أو صفع وهو الضرب بجمع الكف **(أو حبس)** حتى عن الجمعة أو توبيخ بكلام أو تغريب أو إقامة من مجلس ونحوها مما يراها المعزر جنسا وقدرا لا بحلق لحية. قال شيخنا: وظاهره حرمة حلقها وهو إنما يجئ على حرمته التي عليها أكثر المتأخرين، أما على كراهته التي عليها الشيخان وآخرون فلا وجه للمنع إذا رآه الإمام انتهى. ويجب أن يقتصر التعزير عن أربعين ضربا في الحر وعن عشرين في غيره **(وعزر أب)** وإن علا وألحق به الرافعي الأم وإن علت **(ومأذونه)** أي من أذن له في التعزير

أَقِيلُو ذَوِي الْـهَيْـئَاتِ عَـثَرَاتِهِمْ الاَّ الْـحُـدُود

(മാന്യവ്യക്തികളുടെ ഹദ്ദില്ലാത്ത പാതകങ്ങൾ നിങ്ങൾ ഒഴിവാക്കിക്കൊടുക്കുക) എന്ന ഇബ്നു ഹിബ്ബാൻ(റ) സ്വീകാരയോഗ്യമായി വിലയിരുത്തിയ ഹദീസാണ് ഇതിനു തെളിവ്. മാന്യവ്യക്തികളെന്നാൽ ദോഷകൃത്യങ്ങളുടെ പേരിൽ അറിയപ്പെടാത്തവർ ആണെന്നു ഇമാം ശാഫിഈ(റ) വ്യാഖ്യാനിച്ചിട്ടുണ്ട്. അതു ചെറുദോഷങ്ങൾ മാത്രം സംഭവിക്കുന്നവരാണെന്നും ചെയ്തുപോകുന്ന തിന്മകൾക്കൊക്കെയും ഖേദം പ്രകടിപ്പിച്ച് തൽക്ഷണം പശ്ചാത്തപിക്കുന്നവരാണെന്നും വ്യാഖ്യാനഭേദങ്ങളുണ്ട്.

ഭാര്യയുമായി അവിഹിതവേഴ്ച നടത്തുന്നവനെ ഭർത്താവ് വധിക്കുന്നത് മറ്റൊരു ഉദാഹരണം. ഇബ്നു രിഫ്അത്ത് ഇങ്ങനെ ഉദ്ധരിച്ചിട്ടുണ്ട്. കോപവും അഭിമാന സംരക്ഷണ വാഞ്ജയുമായിരിക്കും അയാളുടെ ചെയ്തിയുടെ ചേതോവികാരം.[1] ചിലപ്പോൾ പ്രായശ്ചിത്തവും സമയോചിത ശിക്ഷയും ഒന്നിച്ചുവരികയും ചെയ്യും. റമളാൻ പകൽവേളയിൽ ഭാര്യയുമായി സംയോഗത്തിലേർപ്പെടുന്നത് ഉദാഹരണം. ശിക്ഷകൻ തക്കതായി കാണുന്ന തരത്തിലും രൂപത്തിലുമുള്ള ശിക്ഷ വിധിച്ചു നടപ്പാക്കാവുന്നതാണ്. ക്ഷതമേൽപിക്കാത്ത പ്രഹരം, മുഷ്ടികൊണ്ട് ഇടിക്കൽ, ജുമുഅയ്ക്കുപോലും വിടാതെ തടവിൽ പാർപ്പിക്കൽ, ശകാര വാക്കു പറയൽ, നാടുകടത്തൽ, ഇരിക്കുന്നിടത്തു നിന്നെഴുന്നേൽപിച്ചു നിറുത്തൽ. സന്ദർഭോചിതം ഇവയിൽ ഏതുമാവാം. താടി വടിപ്പിച്ചു ശിക്ഷിക്കരുത്. നമ്മുടെ ഗുരുവര്യൻ പറയുന്നു: 'താടി വടിച്ചു ശിക്ഷിക്കൽ നിഷിദ്ധമാണെന്നു ഇതിൽ നിന്നു വ്യക്തമാവുന്നു. താടി വടിക്കൽ ഹറാമാണെന്ന പിൽകാല സൂരികളുടെ നിലപാടിന്റെ അടിസ്ഥാനത്തിലാണ് താടി വടിപ്പിച്ച് ശിക്ഷിക്കൽ ഹറാമാകുന്നത്. എന്നാൽ രണ്ടു ശൈഖുമാരുടെയും മറ്റും വീക്ഷണത്തിൽ വടിക്കൽ കറാഹത്താണ്. അതിനെ അടിസ്ഥാനമാക്കുകയാണെങ്കിൽ ഇമാം ഉചിതമായി കാണുന്നപക്ഷം വടിച്ചു ശിക്ഷ വിധിക്കുന്നതിൽ ന്യായമില്ല.'

സ്വതന്ത്രന് നാൽപത് അടിയിലും അല്ലാത്തവന് ഇരുപതിലും കുറവായിരിക്കണം ശിക്ഷ എന്നതു നിർബന്ധമാണ്.

## ഭാര്യയെ ശിക്ഷിക്കൽ

കുട്ടികളെയും മറയന്മാരെയും ദുശ്ശീലങ്ങൾക്കു തക്ക ശിക്ഷ നൽകി ദുസ്വഭാവത്തിൽ നിന്നു തട

1. അതാണു അതിൽ ഒരുതരത്തിലുള്ള ശിക്ഷയും പ്രായശ്ചിത്തകർമ്മവും വേണ്ടാത്തതിനു കാരണം. അതിനു പരോക്ഷമായ ന്യായമുണ്ടുതാനും.

كالمعلم (صغيرا) أو سفيها بارتكابهما ما لا يليق زجرا لهما عن سيئ الأخلاق، وللمعلم تعزير المتعلم منه (و) عزر (زوج) زوجته (لحقه) كنشوزها لا لحق الله تعالى، وقضيته أنه لا يضربها على ترك الصلاة وأفتى بعضهم بوجوبه والأوجه كما قال شيخنا جـــوازه، وللســيد تعزير رقيقه لحقه وحق الله تعالى، وإنما يعزر من مرّ بضرب غير مبرح فإن لم يفد تعزيره إلا بمبرح ترك لأنه مهلك وغيره لا يفيد.

وسئل شيخنا عبد الرحمن بن زياد رحمه الله تعالى عن عبد مملوك عصى سيده وخالف أمره ولم يخدمه خدمة مثله: هل لسيده أن يضربه ضربا غير مبرح أم ليس له ذلك؟ وإذا ضربه سيده ضربا مبرحا ورفع به إلى أحد حكام الشريعة فهل للحاكم أن يمنعه عن الضرب المبرح أم ليس له ذلك؟ وإذا منعه الحاكم مثلا ولم يمتنع فهل للحاكم أن يبيع العبد ويسلم ثمنه إلى سيده أم ليس له ذلك؟ وبماذا يبيعه بمثل الثمن الذي اشتراه به سيده أو بما قاله المقوّمون أو بما انتهت إليه الرغبات في الوقت؟ فأجاب: إذا امتنع العبد من خدمة سيده الخدمة الواجبة عليه شرعا فللسيد أن يضربه على الامتناع ضربا غير مبرح إن أفاد الضرب المذكور، وليس له أن يضربه ضربا مبر حا ويمنعه الحاكم من ذلك، فإن

ഞ്ഞുനിറുത്തുവാൻ പിതാക്കളും പിതാമഹന്മാരും അവരുടെ അനുമതിയുള്ള ഗുരുജനാദികളും ബാധ്യസ്ഥരാണ്. റാഫിഈ(റ) മാതാക്കളെയും മാതാമഹികളെയും ഇതിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ശിഷ്യനെ ഗുരുവിനു യഥോചിതം ശിക്ഷിക്കാം.[1] തന്നോടുള്ള കടമയിൽ, അല്ലാഹുവിനോടുള്ളതില്ല, പിണങ്ങിയോ മറ്റോ വീഴ്ച വരുത്തുന്ന ഭാര്യയെ ഭർത്താവിനും ശിക്ഷിക്കാം. നിസ്കാരം ഉപേക്ഷിക്കുന്നതിന്റെ പേരിൽ ഭാര്യയെ ഭർത്താവിനു തല്ലരുതെന്നാണ് സൂചനയുള്ളത്. അതിന് അടി നിർബന്ധം എന്നാണു ചിലരുടെ ഫത്വ. നിസ്കരിക്കാത്തതിനു ഭാര്യയെ പ്രഹരിക്കാം എന്ന നമ്മുടെ ഗുരുവിനും മറ്റു പലർക്കുമുള്ള അഭിപ്രായമാണു പ്രബലം. (പിണക്കമുണ്ടായെന്ന ആശങ്കയില്ലാതിരിക്കണമെന്നു നിബന്ധനയുണ്ട്) തന്നോടും അല്ലാഹുവിനോടുമുള്ള ബാധ്യതകളിൽ ഏതിൽ വീഴ്ച വരുത്തിയാലും ഉടമയ്ക്ക് അടിമയെ അടിക്കാം. എന്നാൽ മുറിവേൽപിക്കാതെ മാത്രമേ ആരെയും അടിച്ചു ശിക്ഷിക്കാവൂ. അടിച്ചു മുറിപ്പെടുത്തിയാൽ മാത്രമേ ശിക്ഷ ഫലപ്രദമാകൂ എന്നായാൽ അടിതന്നെ വേണ്ടെന്നു വയ്ക്കണം. കാരണം, മുറിവുണ്ടാക്കുന്ന തരം അടി ഹാനികരമാണ്. മുറിവുണ്ടാക്കാത്തതു കൊണ്ടു കാര്യവുമില്ലല്ലോ.

നമ്മുടെ വന്ദ്യഗുരു അബ്ദുറഹ്മാൻ ഇബ്നു സിയാദി(റ)നോട് ഒരാൾ ചോദിച്ചു: അനുസരണക്കേടും കടമയിൽ ഉപാലംബവും കാണിക്കുന്ന അടിമയെ ക്ഷതകരമല്ലാത്തവിധം പ്രഹരിക്കുവാൻ ഉടമയ്ക്ക് അവകാശമുണ്ടോ, ഇല്ലേ? അഥവാ, അടിച്ചു ക്ഷതമേൽപിച്ചതായി കോടതിയിൽ പരാതി നൽകിയാൽ മേലിൽ അരുതെന്നു ന്യായാധിപനു വിലക്കാൻ അധികാരമുണ്ടോ? അതോ പാടില്ലേ? വിലക്കു ലംഘിച്ചാൽ അടിമയെ ന്യായാധിപൻ വിറ്റ്, വില ഉടമയ്ക്കു നൽകിയാലെന്ത്? വിൽക്കുന്ന പക്ഷം വാങ്ങിയ വിലയ്ക്കോ ഇടയാളന്മാർ നിശ്ചയിക്കുന്ന വിലയ്ക്കോ പരമാവധി ആവശ്യ വിലയ്ക്കോ വിൽക്കേണ്ടത്?' ഇതിന് ഗുരു ഇങ്ങനെയാണ് ഉത്തരം നൽകിയത്:

'മതദൃഷ്ട്യാ നിർബന്ധമായ ദാസ്യവേലയിൽ മുടക്കം വരുത്തുന്ന അടിമയെ ഫലപ്രദമാണെങ്കിൽ മാത്രം ക്ഷതപ്പെടുത്താതെ അടിക്കാൻ ഉടമയ്ക്കു അധികാരമുണ്ട്. അടിച്ചു മുറിവേൽപിച്ചുകൂട. അതു ന്യായാധിപനു തടയാം. അതിനു കൂട്ടാക്കാതെ ഉടമ ക്ഷതകരമായ പ്രഹരം തുടരുകയാണെങ്കിൽ അടിമയെ അസാധ്യമായ ജോലി ചെയ്യിക്കുന്നതിനു തുല്യമാണത്. എന്നല്ല, അതിലും ഗൗരവമാണ്. കാരണം അത്തരം അടി മിക്കവാറും മരണത്തിനു തന്നെ കാരണമായേക്കും. ദുർവ്വഹമായ ജോലിക്കു ഉടമ നിർബന്ധിക്കുന്ന അടിമയെ ന്യായാധിപൻ വിനിമയ വിലയ്ക്കു വിൽക്കാമെന്നാണു ഖാളീ

1. രക്ഷിതാക്കളുടെ പ്രത്യേക സമ്മതമില്ലാതെതന്നെ ഇങ്ങനെ ശിക്ഷിക്കാം. സമ്മതം വേണമെന്നും അഭിപ്രായമുണ്ട്. (ബുജൈരിമി)

لم يمتنع من الضرب المذكور فهو كما لو كلفه من العمل ما لا يطيق بل أولى إذ الضرب المبرح ربما يؤدى إلى الزهوق بجامع التحريم. وقد أفتى القاضي حسين بأنه إذا كلف مملوكه ما لا يطيق أنه يباع عليه بثمن المثل وهو ما انتهت إليه الر غبات في ذلك الزمان والمكان انتهى.

## (فصل) في الصيال

وهو الا ستطالة والوثوب على الغير. **(يجوز)** للشخص **(دفع)** كل **(صائل)** مسلم وكافر مكلف وغيره **(على معصوم)** من نفس أو طرف أو منفعة أو بضع ومقد ماته كتقبيل ومعانقة أو مال وإن لم يتمول على ما اقتضاه إطلاقهم كحبة بر، أو اختصاص كجلد ميتة سواء كانت للدافع أم لغيره، وذلك للحديث الصحيح «ان من قتل دون دمه أو ماله أو أهله فهو شهيد» ويلزم منه أن له القتل والقتال أي وما يسري إليهما كالجرح **(بل يجب)** عليه إن لم يخف على نفسه أو عضوه الدفع **(عن بضع)** ومقدماته ولو من غير أقاربه **(ونفس)** ولو مملوكة **(قصدها كافر)** أو بهيمة أو مسلم غير محقون الدم كزان محصن وتارك صلاة وقاطع طريق تحتم قتله فيحرم الاستسلام لهم، فإن قصدها مسلم محقون الدم لم يجب الدفع بل يجوز االإستسلام له، بل يسن للأمر به ولا يجب الدفع عن مال لاروح فيه

ഹുസൈൻ(റ)വിന്റെ ഫത്‌വ. ആ സമയത്തും സ്ഥലത്തും ലഭിക്കുന്ന വിലയാണു വിനിമയ വില.'

## പ്രതിരോധം

അപരന്റെ മേൽ ചാടിവീണ് കീഴടക്കുക എന്നാണ് 'സ്വിയാലി'ന്റെ ആശയം. ജീവസുരക്ഷിതത്വം അർഹിക്കുന്ന വ്യക്തിയെ മുസ്‌ലിമോ അമുസ്‌ലിമോ മുകല്ലഫോ അല്ലാത്തതോ ആയ ആരുടെയും ആക്രമണത്തിൽ നിന്നു പ്രതിരോധിക്കാൻ ഏതൊരു വ്യക്തിക്കും അവകാശമുണ്ട്. സ്വന്തമോ അന്യരുടെയോ ശരീരം, അവയവം, ഗുഹ്യം, കർമ്മശാസ്ത്രകാരുടെ സാമാന്യപ്രയോഗപ്രകാരം മൂല്യമില്ലാത്ത കേവലം ഒരു ഗോതമ്പുമണി, ശവത്തിന്റെ തോൽ മുതലായ പ്രത്യേകാവകാശമുള്ളത് -ഇവയിൽ ഏതുമാകാം. കടന്നുകയറ്റത്തിനു വിധേയമാകുന്ന ലൈംഗികാക്രമണത്തിന്റെ മുന്നോടിയായ ചുംബനമോ ആലിംഗനമോ ഉണ്ടായാലും പ്രതിരോധിക്കാം.

إِنَّ مَنْ قُتِلَ دُونَ دَمِهِ أَوْ مَالِهِ أَوْ أَهْلِهِ فَهُوَ شَهِيدٌ

(തന്റെ രക്തത്തെയോ ധനത്തെയോ കുടുംബത്തെയോ പ്രതിരോധിക്കുന്ന മാർഗ്ഗത്തിൽ വധിക്കപ്പെടുന്നവൻ രക്തസാക്ഷിയാകുന്നു) എന്ന സ്വഹീഹായ ഹദീസാണു ഇതിനാധാരം. പ്രതിരോധ ശ്രമത്തിൽ ജീവഹത്യയും യുദ്ധവും അതിൽ കലാശിക്കുന്ന അംഗഭംഗവും മറ്റെന്തും അനുവദനീയമാണെന്നു ചുരുക്കം. എന്നല്ല തനിക്കു ജീവഹാനിയോ അവയവനാശമോ സംഭവിക്കുമെന്നു ആശങ്കയില്ലെങ്കിൽ സത്യനിഷേധി, മൃഗം, ഹന്തവ്യനായ മുസ്‌ലിം വ്യഭിചാരി, നിസ്കാരം വർജ്ജിക്കുന്ന മുസ്‌ലിം, കൊല്ലപ്പെടേണ്ടതു തന്നെയായ കൊള്ളക്കാരൻ - ഇവരുടെ ആക്രമണത്തിൽ നിന്നു അടിമയുടേതടക്കം ശരീരവും ബന്ധുക്കളല്ലാത്തവരുടെ പോലും ഗുഹ്യവും അനിവാര്യമായും പ്രതിരോധിക്കേണ്ടതാണ്. ഇപ്പറഞ്ഞ ആക്രമികൾക്കു കീഴൊതുങ്ങൽ നിഷിദ്ധമാകുന്നു. അതേസമയം ആക്രമണകാരി രക്തസുരക്ഷിതത്വ അവകാശമുള്ള മുസ്‌ലിം ആണെങ്കിൽ പ്രതിരോധിക്കേണ്ടതില്ല; കീഴൊതുങ്ങാം. അതാണു സുന്നത്തും. അതിനു പ്രവാചകാജ്ഞയുണ്ട് എന്നതാണു കാരണം. എന്നാൽ ജീവനില്ലാത്ത വസ്തുക്കളെ ധനം എന്ന നിലക്ക് ആക്രമണങ്ങളിൽ നിന്നു പ്രതിരോധിക്കുക ആർക്കും നിർബന്ധമല്ല.

ജീവസുരക്ഷാർഹന്റെ ആക്രമണത്തെ കഴിവതും ലളിതമായ മാർഗ്ഗേണ വേണം തടയുക. ഓടി രക്ഷപ്പെടുക, ഭീഷണമായി സംസാരിക്കുക, പരസഹായം തേടുക, സുരക്ഷിത കേന്ദ്രത്തിൽ ഒളിക്കുക, കൈകൊണ്ടടിക്കുക, ചാട്ടവാർ ചുഴറ്റുക, വടികൊണ്ടു തല്ലുക, അംഗഭംഗം വരുത്തുക. കൊന്നുകളയുക-ഇതാണു പ്രതിരോധക്രമം. പ്രഥമ മാർഗ്ഗം പരാജയപ്പെട്ടാൽ മാത്രമേ ദ്വിതീയം പരീക്ഷിക്കാവൂ. ആവശ്യത്തിനുമാത്രം അനുവദനീയമാണു പ്രതിരോധം. അതിനാൽ ലഘുമാർഗ്ഗം സാധ്യമാവുന്നി

لنفسه (وليدفع) الصائل المعصوم (بالأخف) فالأخف (إن أمكن) كهرب فزجر بكلام فاستغاثة أو تحصن بحصانة فضرب بيده فبسوط فبعصا فقطع فقتل لأن ذلك جوز للضرورة ولا ضرورة للأثقل مع إمكان الأخف، فمتى خالف وعدل إلى رتبة مع إمكان الاكتفاء بدونها ضمن بالقود وغيره. نعم لو التحم القتال بينهما واشتد الأمر عن الضبط سقط مراعاة الترتيب، ومحل رعاية الترتيب أيضا في غير الفاحشة فلو رآه قد أولج في أجنبية فله أن يبدأه بالقتل وإن اندفع بدونه لأنه في كل لحظة مواقع لا يستدرك بالأناة قاله الماوردي والروياني والشيخ زكريا، وقال شيخنا: وهو ظاهر في المحصن، أما غيره فالمتجه أنه لا يجوز قتله إلا إن أدى الدفع بغيره إلى مضي زمن وهو متلبس بالفاحشة انتهى. وإذا لم يمكن الدفع بالأخف كأن لم يجد إلا نحو سيف فيضرب به، أما إذا كان الصائل غير معصوم فله قتله بلا دفع بالأخف لعدم حرمته.

فرع: يجب الدفع عن منكر كشرب مسكر وضرب آلة لهو وقتل حيوان ولو للقاتل.

(ووجب ختان) المرأة والرجل حيث لم يولدا مختونين لقوله تعالى: ﴿أن اتبع ملة إبراهيم﴾ [النحل: ١٢٣] ومنها الختان: اختتن وهو ابن ثمانين سنة، وقيل واجب على الرجال وسنة للنساء ونقل عن

ടത്തു ഗുരുപായം അവലംബിക്കാവതല്ല. അങ്ങനെ ചെയ്താൽ പ്രതിക്രിയവധത്തിനും മറ്റു ശിക്ഷകൾക്കും ഇരയാകേണ്ടിവരും. എന്നാൽ തിരിച്ചടിക്കുമ്പോൾ ലളിതമേത്, കഠിനമേതെന്നു തിരിച്ചറിയാൻ കഴിയാത്തവണ്ണം പോരാട്ടം രൂക്ഷമായാൽ ക്രമം പാലിച്ചുകൊള്ളണമെന്നില്ല.

പ്രതിരോധത്തിൽ ലഘുവിൽ നിന്നു ഗുരുവിലേയ്ക്കെന്ന ഉപായക്രമം പാലിക്കുവാൻ ആക്രമണം അനാശാസ്യേതരം ആയിരിക്കുകയും വേണം. അവിഹിത ലൈംഗിക വേഴ്ച കണ്ടാൽ കടുപ്പം കുറഞ്ഞ മാർഗ്ഗത്തിലൂടെ അതു തടയാൻ കഴിയുമെങ്കിലും ആദ്യമേ കൊല അനുവദനീയമാണ്. കാരണം അക്രമി അനുനിമിഷം നിഷിദ്ധവൃത്തിയിൽ വ്യാപൃതനാണ്. ക്ഷിപ്ര പ്രതികരണത്തിൽ കൂടിയല്ലാതെ അയാളെ തടയുക സാധ്യമല്ല. ഇങ്ങനെയാണു മാവറദീയും റൂയാനീയും ശൈഖ് സക്കരിയ്യായും (റ.ഹും) അഭിപ്രായപ്പെട്ടിട്ടുള്ളത്. നമ്മുടെ ഗുരുവര്യൻ പറയുന്നു: 'വിവാഹിത വ്യഭിചാരിയുടെ കാര്യത്തിൽ ഇതു ശരിയാണെന്നു വ്യക്തം. എന്നാൽ വിവാഹിതനല്ലാത്തവനെ സംബന്ധിച്ചിടത്തോളം ഇതര ഉപായങ്ങൾ അവൻ ദുർവൃത്തിയിലേർപ്പെട്ടു തന്നെ സമയം കഴിയാനിട വരുത്തുമെങ്കിലല്ലാതെ വധം നടത്തിക്കൂടാ എന്നതാണു ന്യായയുക്തം.' വാൾ പോലുള്ള മാരകായുധങ്ങൾ മാത്രം ലഭ്യമായത് കൊണ്ട് ലഘുപായങ്ങൾ അപ്രായോഗികവുമായാൽ വാളുകൊണ്ട് തന്നെ വെട്ടണം.

അക്രമി ജീവസുരക്ഷ അർഹിക്കാത്ത വ്യക്തിയാണെങ്കിൽ ലളിത മാർഗ്ഗം ഒഴിവാക്കി വധം തന്നെ നടത്താവുന്നതാണ്. കാരണം അയാൾക്കു പവിത്രതയില്ല.

## മറ്റു ദുഷ്കൃത്യങ്ങൾ

ലഹരി പാനം, വിനോദോപകരണ നിർമ്മാണം, ജീവികളെ ഹനിക്കൽ ഈ വക തിന്മകളെയും നിർബന്ധമായും തടയേണ്ടതാണ്. ജീവി അക്രമിയുടേതു തന്നെയാണെങ്കിലും തടയണം.

## ചേലാകർമ്മം

ജന്മനാ അഗ്രചർമ്മം ഛേദിക്കപ്പെടാത്ത സ്ത്രീ, പുരുഷന്മാർക്ക് ചേലാകർമ്മം നിർബന്ധമാണ്.

أَنِ اتَّبِعْ مِلَّةَ إِبْرَاهِيمَ

(ഹസ്റത്ത് ഇബ്റാഹീം(അ)ന്റെ മാർഗ്ഗം പിൻപറ്റുക) എന്ന ഖുർആൻ വചനമാണ് ഇതിനാധാരം. ചേലാകർമ്മം ഇബ്റാഹീമി മാർഗ്ഗത്തിൽ പെട്ടതാണ്. എൺപതാം വയസ്സിലാണവർ അതിനു വിധേയനായത്. ഇതു പുരുഷന്മാർക്കു നിർബന്ധവും സ്ത്രീകൾക്കു സുന്നത്തുമാണെന്നും അഭിപ്രായമുണ്ട്.

Scanned by CamScanner

أكثر العلماء (ببلوغ) وعقل إذ لا تكليف قبلهما فيجب بعدهما فورا. وبحث الزركشي وجوبه على ولي مميز وفيه نظر، فالواجب في ختان الرجل قطع ما يغطي حشفته حتى ينكشف كلها، والمرأة قطع جزء يقـع عليه الاسـم من اللحمة الموجـودة بأعـلى الفرج فوق ثقبة البول تشبه عرف الديك وتسمى البظر. بموحدة مفتوحة فمعجمة ساكنة. ونقل الأردبيلي عن الإمام: ولو كان ضعيف الخلقة بحيث لو ختن خيف عليه لم يختن إلا أن يغلب على الظن سلامته. ويندب تعجيله سابع يوم الولادة للاتباع فإن أخر عنه ففي الأربعين وإلاّ ففي السنة السابعة لأنها وقت أمره بالصلاة، ويسن إظهار ختان الذكر وإخفاء ختان الأنثى، وأما مؤنة الختان ففي مال المختون ولو غير مكلف ثم على من تلزمه نفقته، ويجب أيضا قطع سرة المولود بعد ولادته بعد نحو ربطها لتوقف إمساك الطعام عليه.

(وحرم تثقيب) أنف مطلقا و (أذن) صبي قطعا وصبية على الأوجه لتعليق الحلق كما صرح به الغزالي وغيره لأنه إيلام لم تدع إليه حاجة،

അതാണു അധികം പണ്ഡിതന്മാരിൽ നിന്നും ഉദ്ധരിക്കപ്പെട്ടിട്ടുള്ളതും. പ്രായപൂർത്തിയായി ബുദ്ധി ഉറയ്ക്കുന്നതോടെയാണു ഇതു നിർബന്ധമാവുക. അതിനു മുമ്പ് മതശാസനയില്ലല്ലോ. മുകല്ലഫായതിനു ശേഷം എത്രയും വേഗം നിർബന്ധവുമാണ്. വകതിരിവു പ്രാപിച്ച കുട്ടിയുടെ ചേലാകർമ്മം നടത്തിക്കൽ രക്ഷിതാവിന്റെ ബാധ്യതയാണെന്ന സർകശീ(റ)വിന്റെ വിശകലനം സന്ദേഹാത്മകമാണ്.[1]

ചുറ്റുമുള്ള തോല് മുറിച്ചുനീക്കി ലിംഗത്തിന്റെ മോതിരക്കണ്ണി വെളിവാക്കുകയാണു പുരുഷ ചേലാകർമ്മത്തിന്റെ നിർബന്ധരൂപം. യോനിയുടെ മേൽഭാഗത്തു മൂത്രദ്വാരത്തിനു മുകളിലുള്ള കൃസരിയെന്നു പേരായ കോഴിപ്പൂവു പോലുള്ള മാംസം പേരിനു മാത്രം അൽപം മുറിച്ചുമാറ്റലാണു സ്ത്രീ ചേലാകർമ്മത്തിന്റെ നിർബന്ധരൂപം. ചേലാകർമ്മം അപകടകരമാകുന്ന ശോഷിച്ച ശരീര പ്രകൃതിയോടുകൂടിയ വ്യക്തിക്ക് രക്ഷപ്പെടുമെന്ന മികച്ച ധാരണയുണ്ടെങ്കിൽ മാത്രമേ ചെയ്യാവൂ. ഈ പ്രസ്താവം ഇമാം ഹറമൈനിയുടേതായി അർദബീലി(റ) എടുത്തെഴുതിയിരിക്കുന്നു.

പ്രസവിച്ച് ഏഴാം നാളിൽ തന്നെ ചേലാകർമ്മം കഴിക്കൽ സുന്നത്താണ്. അതാണു നബി(സ)യുടെ മാതൃകയും. പിന്നേയ്ക്കു നീട്ടിയാൽ നാൽപതാം നാളിലും കൂടിയാൽ ഏഴാം വയസ്സിലുമാണു അതു നടത്തേണ്ടത്. നിസ്കാരം ഉപദേശിച്ചു ശീലിപ്പിക്കേണ്ട ഘട്ടവും അതു തന്നെയാണല്ലോ. ചേലാകർമ്മം ആണിന്റേതു പരസ്യവും പെണ്ണിന്റേതു രഹസ്യവും ആയിരിക്കലാണു സുന്നത്ത്. അതിനു വേണ്ട ചെലവ് കുട്ടിയുടെ സമ്പത്തിൽനിന്നും അവന്ന് സമ്പത്ത് ഇല്ലെങ്കിൽ അവന്റെ മറ്റു ചെലവുകൾ നടത്താൻ ബാധ്യതയുള്ളവർ തന്നെയുമാണ് വഹിക്കേണ്ടത്. നവജാതശിശുവിന്റെ പൊക്കിൾകൊടി കെട്ടിയതിനുശേഷം മുറിച്ചുകളയൽ നിർബന്ധമാണ്. ഭക്ഷണം തടഞ്ഞു നിൽക്കാൻ അതാവശ്യമാണ്.

## കാതുകുത്തൽ

റിംഗ്[2] ഇടുന്നതിനുവേണ്ടി ആൺകുട്ടിയുടെയും പെൺകുട്ടിയുടെയും മൂക്കുകുത്തൽ ഹറാമാകുന്നു. കാതു കുത്തൽ ആൺകുട്ടിയുടേതു ഖണ്ഡിതമായും പെൺകുട്ടിയുടേതു പ്രബലവീക്ഷണത്തിലും ഹറാമാണെന്നു ഇമാം ഗസ്സാലി(റ)വും മറ്റും വ്യക്തമായി പറഞ്ഞിട്ടുണ്ട്. കാരണം, അത് അനാവശ്യമായി വേദനിപ്പിക്കലാണ്. പെൺകുട്ടികളുടെ കാതുകുത്തൽ അനുവദനീയം എന്നാണു ഇമാം സർകശീ(റ)യുടെ വാദം. സ്വഹീഹുൽ ബുഖാരിയിലെ ഉമ്മുസർഅ്(റ) വൃത്താന്തകഥയാണ് അദ്ദേഹം തെളിവായി സ്വീകരിച്ചിരിക്കുന്നത്. ഹനഫികളിൽ പെട്ട ഖാളീഖാന്റെ ഫത്‌വകളിൽ ഇങ്ങനെയുണ്ട്: "കാതു

1. കുട്ടിയായിരിക്കുമ്പോൾ അത് നിർബന്ധമാകുന്നില്ല. അതിനാൽ രക്ഷിതാവിനു ബാധ്യതയാകുന്നുമില്ല.
2. ചിറ്റ്, മറ്റു ആഭരണങ്ങളും

وجوزه الزركشي واستدل بما في حديث أم زرع في الصحيح وفي فتاوى قاضى خان من الحنفية أنه لا بأس به لأنهم كانوا يفعلونه في الجاهلية فلم ينكر عليهم رسول اللّه ﷺ. وفي الرعاية للحنابلة: يجوز في الصبية لغرض الزينة ويكره في الصبي انتهى. ومقتضى كلام شيخنا في شرح المنهاج جوازه في الصبية لا الصبي لما عرف أنه زينة مطلوبة في حقهن قديما وحديثا في كل محل، وقد جوز ﷺ اللعب لهن بما فيه صورة للمصلحة فكذا هذا أيضا، والتعذيب في مثل هذه الزينة المدعوّة لرغبة الأزواج إليهن سهل محتمل ومغتفر لتلك المصلحة فتأمل ذلك فإنه مهم.

تتمة: من كان مع دابة يضمن ما أتلفته ليلا ونهارا، وإن كانت وحدها فأتلفت زرعا أو غيره نهارا لم يضمن صاحبها أو ليلا ضمن إلا أن لا يفرط في ربطها وإتلاف نحو هرة طيرا أو طعاما عهد إتلافها ضمن مالكها ليلا ونهارا إن قصر في ربطه، وتدفع الهرة الضارية على نحو طير أو طعام لتأكله كصائل برعاية الترتيب السابق، ولا تقتل ضارية ساكنة خلافا لجمع لإمكان التحرز عن شرها.

കുത്ത് കൊണ്ടു കുഴപ്പമില്ല. കാരണം ജാഹിലി കാലത്ത് ജനങ്ങൾ അതു ചെയ്തിരുന്നു. നബി(സ)യാകട്ടെ അതു നിരോധിച്ചിട്ടുമില്ല.' ഹമ്പലികളുടേതായ 'റിആയ' എന്ന ഗ്രന്ഥത്തിൽ ഇങ്ങനെയും കാണാം: അഴകിനുവേണ്ടി പെൺകൊടികളുടെ കാതുകുത്താം. ആൺകുട്ടികളുടേതു കുത്തൽ കറാഹത്താകുന്നു.

പെൺകുട്ടികളുടെ - ആൺകുട്ടികളുടേതല്ല - കാതുകുത്തൽ അഭിലഷണീയമായ ഒരു അലങ്കാരമായി പണ്ടും ഇപ്പോഴും എല്ലായിടത്തും കണക്കാക്കിപ്പോരുന്നതു കൊണ്ട് അനുവദനീയമാണ് എന്നാണു നമ്മുടെ ഗുരുവര്യൻ 'ശറഹുൽ മിൻഹാജിൽ' പറഞ്ഞതിന്റെ താൽപര്യം. ജീവികളുടെ ചിത്രങ്ങളുള്ള കളിക്കോപ്പുകൾ നബി(സ) പെൺകുട്ടികൾക്ക് അനുവദിക്കുകയുണ്ടായി. അതിലൊരു പൊതുനന്മയുണ്ട് എന്നതായിരുന്നു കാരണം. അതുപോലെതന്നെ ഇതും. ഇണകളെ വശീകരിക്കുക എന്നൊരു മെച്ചം അലങ്കാരമുണ്ടാവുന്ന ചടങ്ങുകളിൽ ഉണ്ട്. ആ നിലയ്ക്ക് തദാവശ്യാർത്ഥം വേദനിപ്പിക്കൽ ഉണ്ടെങ്കിൽ തന്നെ അത് നിസ്സാരവും സഹ്യവുമാണ്. ഇരുകൂട്ടരുടെയും പൊതുവായ സൗഖ്യത്തിന് അതാവശ്യമാണ്. ചിന്തിച്ചു മനസ്സിലാക്കിക്കൊള്ളൂ. പ്രധാനകാര്യമാണിത്.

## വളർത്തു മൃഗങ്ങൾ

മൃഗങ്ങൾ രാത്രിയും പകലും വരുത്തുന്ന നാശങ്ങൾക്ക് ഇടയൻ ഉത്തരവാദിയായിരിക്കും. സ്വന്തമായി മേയുന്ന മൃഗം പകലിൽ കൃഷിയോ മറ്റോ നശിപ്പിച്ചാൽ അതിന്റെ ഉടമ ഉത്തരവാദിയാവില്ല. അതിനെ കെട്ടിയിടുന്നതിൽ വീഴ്ച വരുത്തിയിട്ടുണ്ടെങ്കിൽ രാത്രി നശിപ്പിച്ചതിന് ഉത്തരവാദിയായിരിക്കും. നാശകാരിയായി അറിയപ്പെട്ട പൂച്ചയും മറ്റും പക്ഷിക്കോ ഭക്ഷ്യവസ്തുവിനോ രാത്രിയോ പകലോ ഏൽപിക്കുന്ന നാശത്തിന് അതിനെ കെട്ടിയിടാതെ വീഴ്ച വരുത്തിയ ഉടമസ്ഥൻ ബാധ്യസ്ഥനാണ്. പക്ഷികളെയും തീറ്റ സാധനങ്ങളെയും മറ്റും അതിക്രമിക്കുന്ന പൂച്ചയെ മുമ്പ് പറഞ്ഞ ക്രമത്തിൽ അക്രമിയെ എന്നപോലെ തടയണം. എന്നാൽ അടങ്ങിയിരിക്കുന്ന വേട്ടപ്പൂച്ചയെ കൊല്ലരുത്. അതു നാശമുണ്ടാക്കുകയാണെങ്കിൽ തടയാമല്ലോ. ഇതിലും ഒരു വിഭാഗം പണ്ഡിതന്മാർക്ക് വിയോജിപ്പുണ്ട്.

# (باب الجهاد)

(هو فرض كفاية كل عام) ولو مرة إذا كان الكفار ببلادهم، ويتعين إذا دخلوا بلدنا كما يأتي، وحكم فرض الكفاية أنه إذا فعله من فيهم كفاية سقط الحرج عنه وعن الباقين، ويأثم كل من لا عذر له من المسلمين إن تركوه وإن جهلوا وفروضها كثيرة (كقيام بحجج دينية) وهي البراهين على إثبات الصانع سبحانه وما يجب له من الصفات ويستحيل عليه منها، وعلى إثبات النبوات وما ورد به الشرع من المعاد والحساب وغير ذلك (وعلوم شرعية) كتفسير وحديث وفقه زائد على ما لا بدّ منه وما يتعلق بها بحيث يصلح للقضاء والإفتاء للحاجة إليهما (ودفع ضرر معصوم) من مسلم وذمي ومستأمن جائع لم يصل لحالة الاضطرار أو عار أو نحوهما، والمخاطب به كل موسر بما زاد على كفاية سنة له ولمونه عند اختلال بيت المال وعدم وفاء زكاة (وأمر

അധ്യായം 18

# സാമൂഹ്യ ബാധ്യതകൾ

1. ജിഹാദ്: മുസ്‌ലിംകളുടെ പ്രഖ്യാപിത ശത്രുക്കൾ തങ്ങളുടെ നാട്ടിൽ തന്നെ കഴിയുന്ന സാഹചര്യത്തിൽ വർഷത്തിൽ ഒരു പ്രാവശ്യമെങ്കിലും ധർമ്മ സമരം സാമൂഹിക ബാധ്യതയാകുന്നു. അവർ നമ്മുടെ നാട്ടിലേക്ക് കടന്നേറ്റം നടത്തുകയാണെങ്കിൽ ബാധ്യത വ്യക്തിപരം തന്നെയായിത്തീരും. വിശദീകരണം അന്യത്ര വരുന്നുണ്ട്.

## സാമൂഹിക ധർമം - ഫർള് കിഫായ:

മുസ്‌ലിംകളിലൊരാൾ മതിയാംവണ്ണം നിറവേറ്റിയാൽ അവരും മറ്റെല്ലാവരും കുറ്റവിമുക്തരും ഇല്ലെങ്കിൽ ബാധ്യതയാണെന്ന് അറിവില്ലാത്തവർ ഉൾപ്പെടെ മതിയായ കാരണമില്ലാത്ത എല്ലാവരും കുറ്റക്കാരായിത്തീരുന്ന കാര്യമാണ് സാമൂഹിക ധർമ്മം- ഫർള് കിഫായഃ. ഇത്തരം ബാധ്യതകൾ ധാരാളമുണ്ട്.

2. വിശ്വാസപരമായ മതതത്വങ്ങളുടെ സലക്ഷ്യസമർത്ഥനം: സ്രഷ്ടാവിന്റെ അസ്തിത്വം, അവന്റെ അനിവാര്യമായ സഹജഗുണങ്ങളും അസംഗത ഗുണങ്ങളും, പ്രവാചകന്മാരുടെ പ്രവാചകത്വം, മതം വിഭാവന ചെയ്യുന്ന മടക്കസങ്കേതവും പരലോക വിചാരണയും മറ്റും-ഇവ പ്രാമാണികമായി സമർത്ഥിച്ചു സ്ഥാപിക്കുക.

3. മതവിജ്ഞാനം: ഖുർആൻ വ്യാഖ്യാനം, ഹദീസ്, നിർബന്ധതലത്തിനുപരിയായ കർമ്മശാസ്ത്ര തത്വങ്ങൾ, -ന്യായവിധിക്കും ആധികാരിക വിജ്ഞാപനത്തിനും ആവശ്യമായ പാണ്ഡിത്യം-ഈ ദൃശ തത്വങ്ങൾ, മതവിജ്ഞാനീയങ്ങൾ കൊണ്ടു സംസ്കൃതരായ വ്യക്തിത്വങ്ങൾ സമൂഹത്തിൽ ഉണ്ടായിരിക്കുക.

4. അവശതാ നിവാരണം: മുസ്‌ലിംകളിലും മുസ്‌ലിം ഭരണത്തിനു കീഴിൽ ജീവിക്കുന്ന അമുസ്‌ലിംകളിലും സംരക്ഷിതരിലുംപെട്ട പട്ടിണിക്കാരും വിവസ്ത്രരും ദരിദ്രരുമായ അവശരുടെ ദുരിതമകറ്റുക. പൊതുഖജനാവ് കാര്യക്ഷമമല്ലാതെയോ സക്കാത്തു ധനം അപര്യാപ്തമോ ആകുന്ന സാഹചര്യത്തിൽ തനിക്കും ആശ്രിതർക്കും ഒരു വർഷത്തേക്ക് ആവശ്യമായതിലും മിച്ച വരുമാനമുള്ളവരാണ് ഇതിന്റെ സംബോധിതർ. വിശക്കുന്നവൻ മരണപ്പെട്ടുപോകാവുന്ന പരുവത്തിലെത്തിയാൽ ഈ ബാധ്യത വ്യക്തിനിഷ്ഠം തന്നെയായി മാറുന്നതാണ്.

5. നന്മ കൽപിക്കുക, തിന്മ നിരോധിക്കുക: മതപരമായ നിർബന്ധ കാര്യങ്ങൾ കൽപിക്കുകയും നിഷിദ്ധം തടയുകയും ചെയ്യുക. സർവ്വാംഗീകൃതമോ തൽകർത്താവിന്റെ വീക്ഷണഗതിക്കൊത്തതോ

**بمعروف)** أي واجبات الشرع والكف عن محرماته، فشمل النهي عن المنكر أي المحرم لكن محله في واجب أو حرام مجمع عليه أو في اعتقاد الفاعل والمخاطب به كل مكلف لم يخف على نحو عضو ومال وإن قل ولم يغلب على ظنه ان فاعله يزيد فيه عنادا وإن علم عادة أنه لا يفيده بأن يغيره بكل طريق أمكنه من يد فلسان فاستغاثة بالغير، فإن عجز أنكره بقلبه، وليس لأحد البحث والتجسس واقتحام الدور بالظنون، نعم إن أخبره ثقة بمن اختفى بمنكر لا يتدارك كالقتل والزنا لزمه ذلك، ولو توقف الإنكار على الرفع للسلطان لم يجب لما فيه من هتك حرمة وتغريم مال قاله ابن القشيري. قال شيخنا: وله احتمال بوجوبه إذا لم ينزجر إلا به وهو الأوجه وكلام الروضة وغيرها صريح فيه انتهى.

**(وتحمل شهادة)** على أهل له حضر إليه المشهود عليه أو طلبه إن عذر بعذر جمعة **(وأدائها)** على من تحملها إن كان أكثر من نصاب وإلا فهو فرض عين وكإحياء كعبة بحج وعمرة كل عام وتشييع جنازة **(ورد سلام)** مسنون **(عن جمع)** أي

ആയ നന്മ-തിന്മകളാണു വിവക്ഷിതം. ശാസനമൂലം തന്റെ അവയവമോ ധനമോ തുച്ഛമെങ്കിലും നശിക്കുമെന്ന ആശങ്കയോ ശാസിതൻ ദുശ്ശാഠ്യത്താൽ കൂടുതൽ വഷളത്തം ചെയ്തേക്കുമെന്ന ധാരണയോ ഇല്ലാത്തപ്പോൾ, പ്രായപൂർത്തിയും ബുദ്ധിയുമുള്ള ഏവർക്കും ഈ ബാധ്യതയുണ്ട്.

സാധാരണഗതിയിൽ പ്രയോജനകരമല്ലെന്നു മനസ്സിലാക്കിയാൽ പോലും സാധ്യമായ ഏതു മാർഗ്ഗേണയും തിന്മ തടയുക തന്നെ വേണം. ഒന്നു കൊണ്ടായില്ലെങ്കിൽ അടുത്തതു കൊണ്ടെന്ന ക്രമത്തിൽ കൈയും നാവും മറ്റുള്ളവരുടെ പിന്തുണയും ഇതിൽ ഉപയോഗിക്കണം. ഇതൊക്കെയും അസാധ്യമാകുന്നപക്ഷം തിന്മകാരനെ ഉള്ളാലെ വെറുക്കുകയെങ്കിലും ചെയ്യണം. എന്നാൽ തെറ്റിദ്ധാരണയുടെ അടിസ്ഥാനത്തിൽ അന്യരുടെ കുറ്റവും കുറവും സംസാരവിഷയമാക്കുകയോ ചുഴിഞ്ഞന്വേഷിക്കുകയോ അനുമതിയില്ലാതെ അന്യ വീട്ടിൽ കയറുകയോ ചെയ്യൽ ആർക്കും ഭൂഷണമല്ല. അതേസമയം കൊല, വ്യഭിചാരം ആദിയായ വീണ്ടെടുക്കാൻ പറ്റാത്ത വല്ല പാതകവും ചെയ്യാൻ ഒരുത്തൻ ഗൂഢാലോചന നടത്തുന്നതായി ഒരു വിശ്വസ്ഥൻ അറിയിച്ചാൽ അതിനെ പറ്റി ആവുംവിധം അന്വേഷണം നടത്തേണ്ടതാണ്. ഭരണാധിപ സമക്ഷം പരാതി ബോധിപ്പിച്ചു കൊണ്ടു മാത്രമേ തിന്മയുടെ വിപാടനം നടക്കുകയുള്ളൂ എന്നുവന്നാൽ സാമ്പത്തിക ബാധ്യതയ്ക്കും വ്യക്തികളുടെ സ്വഭാവഹത്യയ്ക്കും ഇടയാക്കിയേക്കാവുന്ന ആ നടപടിക്കു മുതിരണമെന്നില്ല എന്ന് ഇബ്നുൽ ഖുശൈരി(റ) പറയുന്നു. നമ്മുടെ ഗുരുവര്യൻ പറഞ്ഞത് ഇതാണ്: ഭരണാധികാരിയുടെ മുമ്പിൽ ഉന്നയിക്കാതെ തിന്മയുടെ പ്രതിരോധം പ്രായോഗികമല്ലെങ്കിൽ ഉന്നയിക്കൽ അനിവാര്യമായേക്കും എന്നൊരു വീക്ഷണവും ഇബ്നുൽ ഖുശൈരി(റ)ക്കു തന്നെയുണ്ട്. പ്രബലവും അതു തന്നെ. ഇവ്വിഷയകമായി 'റൗള'യിലും മറ്റുമുള്ള വാക്യങ്ങളുടെ സ്പഷ്ടാർത്ഥവും മറ്റൊന്നല്ല.

6. സാക്ഷ്യം: കക്ഷി ഹാജരാവുകയോ ജുമുഅ ഒഴിവാക്കത്തക്ക വിടുതി കാരണം ഹാജരാകാതെ അപേക്ഷിക്കുകയോ ചെയ്താൽ സാക്ഷിത്വയോഗ്യൻ സാക്ഷ്യം ഏറ്റെടുക്കുകയും അത് സാക്ഷ്യപ്പെടുത്തുകയും ചെയ്യേണ്ടതാണ്. തനിക്കു പുറമെ യോഗ്യരായ നിശ്ചിത എണ്ണം സാക്ഷികൾ (രണ്ടുപേർ) ഉള്ളപ്പോൾ സാക്ഷ്യം സാമൂഹിക ബാധ്യതയാണ്. എന്നാൽ താനടക്കം നിശ്ചിത എണ്ണം യോഗ്യർ ഉള്ളുവെങ്കിൽ സാക്ഷ്യബാധ്യത വ്യക്തിപരം തന്നെ- ഫർള് ഐൻ-

7, ഹജ്ജും ഉംറയും: വർഷംതോറും ഹജ്ജും ഉംറയും നിർവ്വഹിച്ചു കൊണ്ടു കഅ്ബയെ ചൈതന്യവത്താക്കൽ ഫർള് കിഫായഃ ആണ്.

8. ജനാസ സംസ്കരണം: ഇതും ഒരു സാമൂഹിക ബാധ്യതയാകുന്നു.[1]

9. സലാം മടക്കൽ: ഒരു കൂട്ടം ആളുകൾക്കു വേണ്ടി അവരിലൊരാൾ സലാം മടക്കിയാൽ ബാക്കിയു

1. *കുളിപ്പിക്കുക, കഫൻ തുടങ്ങിയവയെല്ലാം. (ഫത്ഹുൽ ജലീൽ)*

اثنين فأكثر فيسقط الفرض عن الباقين ويختص
بالثواب فإن ردوا كلهم ولو مرتبا أثيبوا ثواب الفرض
كالمصلين على الجنازة، ولو سلم جمع مترتبون على
واحد فردَ مرة قاصدا جميعهم، وكذا لو أطلق على
الاوجه أجزأه مالم يحصل فصل ضار. ودخل في
قولي: «مسنون» سلام امرأة على امرأة أو نحو محرم
أو سيد أو زوج وكذا على أجنبي وهي عجوز لا
تشتهى ويلزمها في هذه الصورة رد سلام الرجل، أما
مشتهاة ليس معها امرأة اخرى فيحرم عليها رد سلام
أجنبي ومثله ابتداؤه، ويكره رد سلامها ومثله ابتدائه
أيضا، والفرق أن ردها وابتداءها يطمعه فيها اكثر
بخلاف ابتدائه ورده قاله شيخنا، ولو سلم على
جمع نسوة وجب رد إحديهن اذلا يخشى فتنة حينئذ
وخرج بقولي: «عن جمع» الواحد فالرد فرض عين
عليه ولو كان المسلم صبيا مميزا ولا بد في الابتداء
والرد من رفع الصوت بقدر ما يحصل به السماع
المحقق ولو في ثقيل السمع، نعم إن مرَّ عليه سريعا
بحيث لم يبلغه صوته فالذي يظهر كما قاله شيخنا
أنه يلزمه الرفع وسعه دون العدو خلفه، ويجب
اتصال الرد بالسلام كاتصال قبول البيع بإيجابه، ولا

ള്ളവർ ബാധ്യതാമുക്തരും മടക്കിയവൻ മാത്രം പ്രതിഫലാർഹനും ആയിരിക്കുന്നതാണ്. രണ്ടോ അധികമോ ആളുകൾക്കു ആശംസിക്കപ്പെടുന്ന സുന്നത്തായ സലാം മടക്കുന്നതിനെ കുറിച്ചാണിത്. എന്നാൽ, എല്ലാവരും ക്രമാനുഗതമായി മടക്കിയാൽ ജനാസ നിസ്കാരത്തിനെന്നപോലെ ഓരോരുത്തനും പ്രതിഫലം കിട്ടും. ഒരു സംഘം ആളുകൾ ഓരോരുത്തരായി ഒരാൾക്കു സലാം ചൊല്ലുകയും അവരെ എല്ലാവരെയും കരുതിക്കൊണ്ടോ, ന്യായയുക്തമായ വീക്ഷണത്തിൽ ഒന്നും കരുതാതെയോ, അയാൾ അധികസമയം കഴിയും മുമ്പ് ഒരു തവണ മടക്കുകയും ചെയ്താൽ അതുമതി. സുന്നത്തായ സലാം എന്നതിന്റെ വിവക്ഷയിൽ സ്ത്രീ, സ്ത്രീക്കും വിവാഹം നിഷിദ്ധമായവനും യജമാനനും ഭർത്താവിനും കാമ്യയല്ലാത്ത വൃദ്ധ അന്യപുരുഷനും ചൊല്ലുന്നതും ഉൾപെടും. ഈ രൂപങ്ങളിൽ പുരുഷന്റെ സലാം അവൾ മടക്കൽ നിർബന്ധമാണ്. മറ്റൊരു സ്ത്രീ കൂടെയില്ലാത്തപ്പോൾ ഒരു കാമ്യവതി അന്യപുരുഷന്റെ സലാം മടക്കലും അയാൾക്കു ചൊല്ലലും ഹറാമാണ്. അന്യപുരുഷൻ അവൾക്കു മടക്കലും പറയലും കറാഹത്താണ്. സ്ത്രീ സലാം മടക്കലും പറയലും പുരുഷനെ വശീകരിക്കുമെന്നതും മറിച്ചാകുമ്പോൾ അതില്ല എന്നതുമാണ്. മറിച്ചല്ല എന്നതാണു വ്യത്യാസം. പുരുഷനിൽ സ്ത്രീക്ക് എന്നതിനേക്കാൾ സ്ത്രീയിൽ പുരുഷന് ആണല്ലോ അഭിനിവേഷം കൂടുതൽ. ഇതാണു നമ്മുടെ ഗുരുവര്യൻ തരുന്ന വിശദീകരണം. ഒരു കൂട്ടം വനിതകൾക്ക് അന്യപുരുഷൻ സലാം പറഞ്ഞാൽ ഒരുത്തിയെങ്കിലും മടക്കണം. അവിടെ കുഴപ്പം പേടിക്കാനില്ല.

സംഘം എന്നു വ്യക്തമാക്കിയ സ്ഥിതിക്കു വ്യക്തി ഒഴിവാണ്. അതായത് ഒരു വ്യക്തിയോട് വകതിരിവുള്ള കുട്ടിപോലും സലാം പറഞ്ഞാൽ അയാൾ സ്വയം മടക്കൽ നിർബന്ധമാണ്. കേൾവി കുറഞ്ഞവൻപോലും ശരിക്കു കേൾക്കുമാറ് ഉറക്കെ വേണം സലാം പറയാനും മടക്കാനും. സലാം ചൊല്ലിയവൻ വേഗം നടന്നു പോവുകയാണെങ്കിൽ പരമാവധി ഉച്ചത്തിൽ മടക്കിയാൽ മതി. അവന്റെ പുറകെ ഓടണമെന്നില്ല എന്ന് നമ്മുടെ ഗുരുവര്യൻ വ്യക്തമാക്കുന്നു. കച്ചവടത്തിന്റെ ഖബൂൽ ഈജാബിനോടെന്നപോലെ മടക്കൽ സലാമിനോടു ചേർന്നുവരേണ്ടതാണ്. എന്നാൽ സ്ഥലത്തില്ലാത്തവന്റെ സലാം മടക്കുമ്പോൾ അലൈക്ക എന്നു ആദ്യം പറയുന്നതിൽ കുഴപ്പമില്ല.[1] അതൊരു അന്യപദമല്ലല്ലോ.

സലാം ചൊല്ലിയ നേരത്തു തന്നെ മടക്കിയില്ലെങ്കിൽ ഖളാ വീട്ടൽ നിർബന്ധമില്ല. നിർബന്ധമുണ്ടെന്നാണു റൂയാനീ പറഞ്ഞിട്ടുള്ളതിന്റെ ധ്വനി. ബധിരന്റെ സലാം മടക്കുമ്പോൾ വാക്കും ആംഗ്യവും ഒപ്പം വേണം. അതു രണ്ടും കൂടിയ സലാം മാത്രമേ അയാൾ മടക്കേണ്ടതുള്ളൂ.[2]

1. وَعَلَيْكَ وَعَلَيْهِ السَّلَام എന്നു മടക്കുന്ന രൂപത്തിലാണിത്.
2. സലാമിന്റെ സുന്നത്ത് കിട്ടാനും ഇങ്ങിനെ സംയോജിപ്പിക്കണം.

بأس بتقديم عليك في رد سلام الغائب لأن الفصل ليس بأجنبي وحيث زالت الفورية فلا قضاء خلافا لما يوهمه كلام الروياني، ويجـــب في الرد عـــلى الأصم أن يجمع بين اللفظ والإشـــارة، ولا يلـــزمه الـــرد إلا إن جمع له المســـلم عليه بين اللفظ والإشارة (وابتداؤه) أي السلام عند إقباله أو انصرافه على مسلم غير نحو فاسق أو مبتدع حتى الصبي المميز وإن ظن عدم الرد (سنة) عينا للواحد وكفاية للجماعة كالتسمية للأكل لخبر: «إن أولى الناس بالله من بدأهم بالسلام» وأفتى القاضي بأن الابتداء أفضل كما ان إبراء المعسر أفضل من إنظاره، وصيغة ابتداءه: السلام عليكم، أو سلام عليكم، وكذا عليكم السلام، أو سلام، لكن مكروه للنهي عنه، ومع ذلك يجب الرد فيه بخلاف وعليكم السلام بالواو إذ لا يصلح للابتداء، والأفضل في الابتداء والرد الإتيان بصيغة الجمع حتى في الواحد لأجل الملائكة والتعظيم وزيادة ورحمة الله وبركاته ومغفرته، ولا يكفي الإفراد للجماعة، ولو سلم كلّ على الآخر فإن ترتبا كان الثاني جوابا أي ما لم يقصد به الابتداء وحده كما بحثه بعضهم وإلا لزم كلا الرد.

## സലാം പറയൽ[1]

മുസ്‌ലിമിനെ കണ്ടുമുട്ടുമ്പോഴും വിട്ടുപിരിയുമ്പോഴും സലാം പറയൽ, ഭക്ഷണം കഴിക്കുമ്പോൾ ബിസ്മി ചൊല്ലൽ എന്നപോലെ വ്യക്തികൾക്ക് വൈയക്തിക സുന്നത്തും സംഘത്തിന് സാമൂഹിക സുന്നത്തുമാണ്.[2] ദോഷിയോ പുത്തൻവാദിയോ അല്ലാത്ത എല്ലാ മുസ്‌ലിമിനും വകതിരിവുള്ള കുട്ടിക്കുപോലും തിരിച്ചുപറയില്ലെന്നു നിനച്ചാൽ തന്നെയും സലാം പറയണം

اِنَّ اَوْلَى النَّاسِ بِاللهِ مَنْ بَدَأَهُمْ بِالسَّلَامِ

ജനങ്ങളിൽ വെച്ച് അല്ലാഹുവിങ്കൽ ഏറ്റവും അനുഗൃഹീതർ സലാം തുടങ്ങുന്നവരാകുന്നു എന്ന ഹദീസാണു തെളിവ്. കടം കൊണ്ടു ഞെരുങ്ങിയവനെ അതിൽ നിന്നു മോചിപ്പിക്കലാണു അവധി നൽകുന്നതിനേക്കാൾ ഉത്തമം എന്നതുപോലെ സലാം മടക്കൽ നിർബന്ധമാണെങ്കിലും തുടങ്ങലാണ് ഏറ്റവും ശ്രേഷ്ഠം എന്നു ഖാളീ ഹുസൈൻ(റ) ഫത്‌വ നൽകിയിട്ടുണ്ട്.

اَلسَّلَامُ عَلَيْكُـــمْ، سَلَامٌ عَلَيْكُمْ، عَلَيْكُمُ السَّـلَامُ،

عَلَيْكُمْ سَلَامٌ

ഇവയാണു അഭിവാദനാരംഭ വചനങ്ങൾ. ഒടുവിൽ കൊടുത്തിരിക്കുന്ന വചനരൂപങ്ങൾ (عَلَيْكُمُ السَّـــلَامُ، عَلَيكم سَـــلَامٌ) സംബന്ധിച്ച് നിരോധം ഉള്ളതുകൊണ്ട് കറാഹത്താകുന്നു. അതോടൊപ്പം മേൽ വചനങ്ങൾക്ക് മടക്കൽ നിർബന്ധമാണുതാനും. وَعَلَيْكُم السلام എന്ന് വാവോടു കൂടിയുള്ളത് തുടക്കത്തിന് പറ്റില്ല. സലാം തുടങ്ങുമ്പോഴും മടക്കുമ്പോഴും ഒരാൾക്കു മാത്രമാണെങ്കിൽ പോലും ആദരസൂചകമായും മലക്കുകളെ ഉദ്ദേശിച്ചും ആദരബഹുവചനം ഉപയോഗിക്കലും. وَرَحْمَةُ اللهِ وَبَرَكَاتُهُ وَمَغْفِرَتُهُ

എന്നു ഏറ്റിപ്പറയലും നല്ലതാണ്. ഒന്നിലധികം പേർക്കു നേരെ ഏകവചനം പ്രയോഗിച്ചാൽ പോര. കർമ്മശാസ്ത്രകാരന്മാർ വിശകലനം ചെയ്തിട്ടുള്ളതുപോലെ, രണ്ടുപേർ പരസ്പരം തുടരെ സലാം ചൊല്ലിയാൽ രണ്ടാമൻ കരുതിയതു തുടക്കം മാത്രമല്ലെങ്കിൽ ആദ്യത്തേതിന്റെ മറുപടിയായാണു പരിഗണിക്കുക. രണ്ടാമന്റെ ഉദ്ദേശ്യം തുടക്കം മാത്രമായിരിക്കുകയോ ഇരുവരും പറഞ്ഞത് ഒരേ സമയത്തോ ആണെങ്കിൽ മടക്കൽ ഇരുവർക്കും നിർബന്ധമാണ്.

1. സലാം മടക്കലിനെക്കുറിച്ചാണ് ഇതുവരെ പറഞ്ഞത്. അതാണ് ഫർള് കിഫായ. സലാമിനു തുടക്കം കുറിക്കൽ സുന്നത്താണ്.
2. ഒരാൾ മാത്രമാണെങ്കിൽ അവൻ സലാം പറയൽ വ്യക്തിഗത സുന്നത്തും ഒരു സംഘമാണെങ്കിൽ സാമൂഹിക സുന്നത്തുമാണ്. അഥവാ അവരിൽ നിന്ന് ഒരാൾ പറഞ്ഞാൽ മറ്റുള്ളവരുടെയും ഐഛരിക ബാധ്യത ഒഴിവായി.

فروع: يسن إرسال السلام للغائب ويلزم الرسول التبليغ لأنه أمانة ويجب أداؤها، ومحله ماإذا رضي بتحمل تلك الامانة أما لو ردها فلا وكذا إن سكت. وقال بعضهم: يجب على الموصى به تبليغه ومحله كما قال شيخنا إن قبل الوصية بلفظ يدل على التحمل، ويلزم المرسل إليه الرد فورا باللفظ في الإرسال وبه أو بالكتابة فيها، ويندب الرد أيضا على المبلغ والبداءة به فيقول: وعليك وعليه السلام للخبر المشهور فيه وحكى بعضهم يندب البداءة بالمرسل ويحرم أن يبدأ به ذميا ويستثنيه وجوبا ولو بقلبه إن كان مع مسلم، ويسن لمن دخل محلا خاليا أن يقول: السلام علينا وعلى عباد الله الصالحين. ولا يندب السلام على قاضي حاجة بول أو غائط أو جماع أو استنجاء، ولا على شارب وآكل في فمه اللقمة لشغله، ولا على فاسق بل يسن تركه على مجاهر بفسقه ومرتكب ذنب عظيم لم يتب منه ومبتدع إلا لعذر أو خوف مفسدة، ولا على مصل وساجد ومؤذن ومقيم وخطيب ومستمعه ولا رد عليهم إلا مستمع الخطيب فإنه يجب عليه ذلك بل يكره الرد لقاضي الحاجة والمجامع والمستنجي ويسن للآكل وإن

## സലാം പറഞ്ഞയക്കൽ

സ്ഥലത്തു സന്നിഹിതരല്ലാത്തവരിലേക്കു സലാം പറഞ്ഞയക്കൽ സുന്നത്താണ്. പാലിക്കേണ്ട അമാനത്തെന്ന നിലയിൽ ദൂതർ അത് എത്തിച്ചുകൊടുക്കുകയും ചെയ്യണം. അതയാൾ തൃപ്തിപൂർവ്വം ഏറ്റെടുത്തിട്ടുണ്ടെങ്കിൽ മാത്രമേ നിർബന്ധമുള്ളൂ. നിരസിക്കുകയോ മൗനം പാലിക്കുകയോ ചെയ്താൽ എത്തിച്ചു കൊടുക്കണമെന്നില്ല. സലാം എത്തിച്ചു കൊടുക്കാൻ വസിയ്യത്തു ലഭിച്ച വ്യക്തി അതു നിർബന്ധമായും നിറവേറ്റണമെന്നു കർമ്മശാസ്ത്രകാരന്മാരിൽ ചിലർ പറഞ്ഞിട്ടുണ്ടെങ്കിലും ഏറ്റെടുത്താൽ മാത്രമേ നിർബന്ധമുള്ളൂ എന്നാണു നമ്മുടെ ഗുരുവര്യൻ പറഞ്ഞിട്ടുള്ളത്. സലാം എത്തിക്കിട്ടിയ ആൾ എത്രയും വേഗം മടക്കണം. എഴുതിക്കിട്ടിയ സലാം എഴുതിയോ പറഞ്ഞോ മടക്കിയാൽ മതി. ദൂതനെ കൂടി ഉൾപെടുത്തിയും അതാദ്യമാക്കിയും മടക്കലാണു സുന്നത്തുള്ളത്. وَعَلَيْكَ وَعَلَيْهِ السَّلَامْ എന്നാണു മടക്കേണ്ട രൂപം. ഈ രൂപമാണു പ്രസിദ്ധമായ നബിവചനത്തിൽ ഉള്ളത്. എന്നാൽ സലാം പറഞ്ഞയച്ച ആൾക്കാദ്യം മടക്കുകയാണു സുന്നത്തെന്ന വീക്ഷണം ചില കർമ്മശാസ്ത്രകാരന്മാർ ഉദ്ധരിച്ചിട്ടുണ്ട്.

## സലാം പാടില്ലാത്തവർ

ദിമ്മിയ്യിനു സലാം പറയൽ ഹറാമാണ്. മുസ്‌ലിംകളുടെ കൂടെ അവനുമുണ്ടെങ്കിൽ മനസ്സു കൊണ്ടെങ്കിലും അവനെ ഒഴിവാക്കണം. വിജനസ്ഥലത്തു കടന്നു ചെല്ലുമ്പോൾ.

اَلسَّلَامُ عَلَيْنَا وَعَلَى عِبَادِ اللهِ الصَّالِحِين

എന്നു പറയൽ സുന്നത്തുണ്ട്. മലമൂത്ര വിസർജ്ജനം, സംയോഗം, ശൗചം, തീറ്റ, കുടി എന്നീ പ്രാഥമികാവശ്യങ്ങളിൽ മുഴുകിയവരോടു സലാം പറയൽ സുന്നത്തില്ല. തിന്നുന്നവന്റെ വായിൽ ഉരുളയിരിക്കുമ്പോഴാണു അങ്ങോട്ടു സലാം പറയൽ സുന്നത്തില്ലാത്തത്. അവനതിൽ വ്യാപൃതനായതിനാലാണിത്. ദുർന്നടപടിക്കാർക്കും സലാം ആശംസിക്കേണ്ടതില്ല. പരസ്യമായി ദുഷ്ചെയ്തിയിൽ ഏർപ്പെടുന്നവനും പശ്ചാതാപം ഉണ്ടാകാത്തിടത്തോളം മഹാപാപിക്കും നവീനവാദിക്കും -ബിദ്അത്ത് കാരണം അവൻ പാപിയാകുന്നില്ലെങ്കിൽ- സലാം പറയാതിരിക്കലാണു സുന്നത്ത്. കുഴപ്പഭീതിയോ മറ്റു കാരണങ്ങളോ ഉദാ: ചിലവ് മുടക്കുക- ഉണ്ടാകുന്നപക്ഷം, പറയാം. നിസ്കാരം, സുജൂദ്, വാങ്ക്, ഇഖാമത്ത്, ഖുത്വുബാ, ഖുത്വുബാശ്രവണം ഇവയിൽ ഏർപ്പെട്ടിരിക്കുന്നവർക്കു സലാം ആശംസിക്കുകയോ അവർ സലാം മടക്കുകയോ ചെയ്യേണ്ടതില്ല. എന്നാൽ ഖത്വീബിന്റെ ഖുത്വുബ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്ന ശ്രോതാവ് മറ്റൊരാളുടെ സലാം മടക്കൽ നിർബന്ധമാണ്.

പ്രാഥമിക കൃത്യങ്ങളിലും ശൗചത്തിലും സംയോഗത്തിലും ഏർപ്പെട്ടിരിക്കുന്നവർ സലാം മടക്കൽ കറാഹത്താണ്. എന്നാൽ ഭക്ഷണം കഴിച്ചുകൊണ്ടിരിക്കെ വായിൽ ഉരുളയുണ്ടെങ്കിൽ പോലും സലാം

كانت اللقمة بفيه، نعم يسن السلام عليه بعد البلع وقبل وضع اللقمة بفيه ويلزمه الرد حينئذ ويسن الرد لمن في الحمام وملب باللفظ ولمصل ومؤذن ومقيم بالإشارة وإلا فبعد الفراغ أي إن قرب الفصل ولا يجب عليهم، ويسن عند التلاقي سلام صغير على كبير وماش على واقف وراكب عليهم وقليلين على كثيرين.

فوائد: وحني الظهر مكروه، وقال كثيرين حرام. وأفتى النووي بكراهة الانحناء بالرأس وتقبيل نحو رأس أو يد أو رجل لا سيما لنحو غني لحديث: «من تواضع لغني ذهب ثُلُثَا دينه». ويندب ذلك لنحو صلاح أو علم أو شرف لأن أبا عبيدة قبل يد عمر رضي الله عنهما. ويسن القيام لمن فيه فضيلة ظاهرة من نحو صلاح أو علم أو ولادة أو ولاية مصحوبة بصيانة. قال ابن عبد السلام: أو لمن يرجى خيره أو يخشى من شره ولو كافرا خشي منه ضررا عظيما ويحرم أن يحب قيامهم له ويسن تقبيل قادم من سفر ومعانقته للاتباع.

**(كتشميت عاطس) بالغ (حمد الله تعالى)** بيرحمك الله أو رحمكم الله، وصغير مميز حمد الله

മടക്കൽ സുന്നത്തുണ്ട്. എന്നല്ല, ഒരു പിടി വിഴുങ്ങിയതിനു ശേഷം അടുത്ത പിടി വായിലിടുന്നതിനു മുമ്പുള്ള ഇടവേളയിൽ അയാളോടു സലാം പറയൽ സുന്നത്തും അയാളതു മടക്കൽ നിർബന്ധവുമാണ്. കുളിമുറിയിൽ ആയിരിക്കെയും തൽബിയത്തു ചൊല്ലുന്ന വേളയിലും വാക്യരൂപത്തിലും നിസ്കാരം, വാങ്ക്, ഇഖാമത്ത് എന്നിവയിൽ വ്യാപൃതനായിരിക്കുമ്പോൾ ആംഗ്യഭാഷയിലും സലാം മടക്കലാണു സുന്നത്ത്. അന്നേരം ആംഗ്യരൂപേണ മടക്കുന്നില്ലെങ്കിൽ നിസ്കാരം, വാങ്ക്, ഇഖാമത്ത് എന്നിവ കഴിഞ്ഞ് തെല്ലുനേരത്തിനകം മടക്കിയാൽ മതി. മടക്കൽ, ഇവർക്ക് നിർബന്ധമില്ല. പരസ്പരം കാണുമ്പോൾ കുട്ടികൾ മുതിർന്നവർക്കും നടക്കുന്നവർ ഇരിക്കുന്നവർക്കും വാഹനയാത്രികൻ ഇവർക്കും[1] ചെറുസംഘം വലിയ സംഘത്തിനുമാണു സലാം പറയേണ്ടത്.

## സലാം പറയുമ്പോൾ

(സലാം പറയുമ്പോൾ) കുനിയൽ കറാഹത്താണ്. അധികപണ്ഡിതന്മാരും ഹറാം എന്നുതന്നെ പറഞ്ഞിരിക്കുന്നു. തലകുനിക്കലും തലയോ കൈകാലുകളോ മറ്റോ ചുംബിക്കലും, വിശിഷ്യാ ധനികരുടേത്, കറാഹത്താണെന്നു ഇമാം നവവി(റ) ഫത്വ നൽകിയിട്ടുണ്ട്. ധനികനുമുമ്പിൽ എളിമത്തം കാണിക്കുന്നവന്റെ മതകീയ മാന്യതയുടെ മൂന്നിൽ രണ്ടംശവും പോയതു തന്നെ എന്ന തിരുവചനമാണു ഇപ്പറഞ്ഞതിന്റെ ആധാരം. എന്നാൽ ഒരാളുടെ മുമ്പിൽ അയാളുടെ വിജ്ഞാനമോ നന്മയോ മാന്യതയോ മുൻ നിറുത്തി വിനയത്വം പ്രകടിപ്പിക്കുക സുന്നത്തുണ്ട്. അബൂഉബൈദ(റ) ഉമർ(റ)വിന്റെ തിരുകരം ചുംബിക്കുകയുണ്ടായി. സൽപ്രവൃത്തി, വിജ്ഞാനം, മാതൃത്വം, പിതൃത്വം, മാന്യവും നീതിപൂർവ്വകവുമായ അധികാരം തുടങ്ങിയ വ്യക്തമായ മഹത്വങ്ങൾ ഉള്ളവരെ മാനിച്ച് എഴുന്നേറ്റു നിൽക്കൽ സുന്നത്താണ്.[2]

നന്മ പ്രതീക്ഷിക്കുന്നതോ തിന്മ ഭയക്കുന്നതോ ആയ വ്യക്തിക്കു വേണ്ടിയും കടുത്ത ദ്രോഹം ഭയപ്പെടുന്ന കാഫിറിനു വേണ്ടി പോലും എണീറ്റുനിൽക്കൽ സുന്നത്താണെന്നു ഇബ്നു അബ്ദിസ്സലാം പറഞ്ഞിട്ടുണ്ട്. തനിക്കുവേണ്ടി ആളുകൾ എണീറ്റുനിൽക്കണമെന്ന് ഒരാളും ആഗ്രഹിക്കാൻ പാടില്ല. യാത്ര കഴിഞ്ഞെത്തുന്നയാളെ[3] ചുംബിക്കുകയും ആശ്ലേഷിക്കുകയും ചെയ്യൽ സുന്നത്താകുന്നു. അതു നബി(സ)യുടെ മാതൃകയിൽ പെട്ടതാണ്.

## തുമ്മിയവന്റെ സ്തുതിയും പ്രതിവചനവും

തുമ്മിയ ഉടൻ അല്ലാഹുവിനെ സ്തുതിച്ചവനോടും -اَلْحَمْدُ لِلّٰه- പറഞ്ഞ- വലിയവനോടും വകതിരി

1. വലിയവർക്കും നടക്കുന്നവർക്കും നിൽക്കുന്നവർക്കും.
2. ഉപദ്രവമുണ്ടാകാതിരിക്കാനെന്ന നിലക്ക് ഇക്കാലത്ത് ഇതിന്ന് പ്രത്യേക പരിഗണനയുണ്ടെന്ന് പറയപ്പെടുന്നു. (റൗള)
3. സജ്ജനമെന്ന പരിഗണനയില്ലാതെ (അസ്നാ:)

بنحو أصلحك الله فإنه سنة على الكفاية إن سمع جماعة، وسنة عين إن سمع واحد إذا حمد الله العاطس المميز عقب عطاسه بأن لم يتخلل بينهما فوق سكتة تنفس أو عي فإنه يسن له أن يقول عقبه: الحمد لله، وأفضل منه الحمد لله رب العالمين، وأفضل منه الحمد لله على كل حال. وخرج بقولي: «حمد الله» من لم يحمده عقبه فلا يسن التشميت له فإن شك قال: يرحم الله من حمده ويسن تذكيره الحمد وعند توالي العطاس يشمته ثلاث ثم يدعو له بالشفاء ويسر به المصلي ويحمد في نفسه إن كان مشغولا بنحو بول أو جماع، ويشترط رفع بكل بحيث يسمعه صاحبه، ويسن للعاطس وضع شيء على وجهه وخفض صوته ما أمكنه وإجابة مشمته بنحو: يهديكم الله ويصلح بالكم، أو يغفر الله لكم للأمر به. ويسن للمتثاوب رد التثاوب طاقته وستر فيه ولو في الصلاة بيده اليسرى، ويسن إجابة الداعى بلبيك.

والجهاد فرض كفاية (**على**) كل مسلم (**مكلف**) أي بالغ عاقل لرفع القلم عن غيرهما (**ذكر**) لضعف المرأةعنه غالبا (**حر**) فلا يجب على ذي رق ولو مكاتبا ومبعضا وإن أذن له سيده لنقصه (**مستطيع له**

വുള്ള കുട്ടിയോടും പ്രത്യുത്തരം ചെയ്യൽ വ്യക്തിപരവും സാമൂഹികവുമായ സുന്നത്താകുന്നു. വലിയവനോടു يَرْحَمُكَ الله എന്നോ رَحِمَكُمُ الله എന്നോ കുട്ടിയോടു أَصْلَحَكَ الله പോലെയുള്ളതോ بارك فيك ആണു പ്രതിവചിക്കേണ്ടത്. തുമ്മി, ഒരു വീർപ്പടക്കമോ വിക്കിന്റെ മാത്രയോ കഴിഞ്ഞതും അല്ലാഹുവിനു സ്തുതി മൊഴിയുകയും ചെയ്താലാണിത്. തുമ്മിയ ഉടൻ اَلْحَمْدُ لِلّٰه എന്നാണു പറയേണ്ടത്. اَلْحَمْدُ لِلّٰه رَبِّ الْعَالَمِينْ അതിലുമേറെ ശ്രേഷ്ഠവും اَلْحَمْدُ لِلّٰه عَلَى كُلِّ حَالٍ കൂടുതൽ ശ്രേഷ്ഠവുമാണ്. സ്തുതിക്കു പ്രതിവചനം എന്നതിൽ നിന്ന് സ്തുതിയുടെ അഭാവത്തിൽ ഈ വചനം വേണ്ടെന്നു മനസ്സിലാക്കണം. സ്തുതിച്ചുവോ എന്നു സംശയമുണ്ടെങ്കിൽ يَرْحَمُ الله مَنْ حَمِدَهُ. എന്നാണു മറുമൊഴിവേണ്ടത്.

സ്തുതിക്കുന്ന കാര്യം തുമ്മിയവനെ ഓർമ്മിപ്പിക്കൽ സുന്നത്തുണ്ട്. തുടരെ തുമ്മിയാൽ മൂന്ന് തവണ തുമ്മി സ്തുതിച്ചതിനു മാത്രം ഉത്തരം ഉരിയാടിയാൽ മതി. പിന്നെയും തുടരുന്നപക്ഷം അവനു വേണ്ടി രോഗശമനപ്രാർത്ഥന നടത്തുകയാണു വേണ്ടത്.

നിസ്കരിക്കവെ തുമ്മിയവൻ പതിഞ്ഞ ശബ്ദത്തിലാണു സ്ത്രോത്രം ഉരുവിടേണ്ടത്.(1) മലമൂത്ര വിസർജ്ജനം, സംയോഗം മുതലായ കൃത്യങ്ങൾക്കിടെ തുമ്മിയാൽ സ്തുതി മനസ്സിൽ മതി. സ്തുതിയും പ്രതിവചനവും പരസ്പരം കേൾക്കുമാറ് ശബ്ദമുയർത്തിക്കൊണ്ടായിരിക്കണം എന്നു നിബന്ധനയുണ്ട്.

തുമ്മുന്നവൻ വല്ല സാധനവും കൊണ്ടു മുഖം പൊത്തിപ്പിടിക്കുകയും കഴിയുന്നത്ര ഒച്ച താഴ്ത്തുകയും വേണം. തന്റെ സ്തുതിക്കു പ്രത്യുത്തരം നൽകിയവനു വേണ്ടി يَهْدِيكُمُ الله وَيُصْلِحُ بَالَكُمْ എന്നോ يَغْفِرُ الله لَكُمْ എന്നോ പ്രാർത്ഥിക്കലും സുന്നത്താകുന്നു. അതിനു നബി(സ)യുടെ ആജ്ഞയുണ്ട്.

കോട്ടുവാ വരുന്നേരം നിസ്കാരത്തിൽ പോലും ഒതുക്കിക്കളയലും ഇടതു കൈപ്പടകൊണ്ടു വായ പൊത്തിവയ്ക്കലും സുന്നത്തുണ്ട്.

സ്വാലിഹായ മുസ്ലിം വിളിക്കുമ്പോൾ لَبَّيْكَ എന്ന് പ്രത്യുത്തരം പറയൽ സുന്നത്താണ്.

## ജിഹാദ്: വിശദീകരണം

പ്രായപൂർത്തിയും ബുദ്ധിയും കഴിവും ആയുധവുമുള്ള എല്ലാ സ്വതന്ത്ര മുസ്ലിം പുരുഷന്മാർക്കും ജിഹാദ് ഫർള് കിഫായ-സാമൂഹ്യ ബാധ്യതയാണ്. മതശാസന ഇല്ലാത്തതിനാൽ കുട്ടികൾക്കും ഭ്രാന്തന്മാർക്കും അബലകളായതു കൊണ്ടു സ്ത്രീകൾക്കും നിർബന്ധമില്ല. ഭാഗികമായി പോലും അടിമത്തമു

1. സ്വശരീരം കേൾക്കും വിധം മാത്രം.

سلاح) فلا يجب على غير مستطيع كأقطع وأعمى وفاقد معظم أصابع يده ومن به عرج بيِّن أو مرض يعظم مشقته، وكعادم مؤن ومركوب في سفر قصر فاضل ذلك عن مؤنة من تلزمه مؤنته كما في الحج، ولا على من ليس له سلاح لأن عادم ذلك لا نصرة به (وحرم) على مدين موسر عليه دين حالّ ولم يوكل من يقضي عنه من ماله الحاضر (سفر) لجهاد وغيره وإن قصر وإن لم يكنٍ مخوفا أو كان لطلب علم رعاية لحق الغير، ومن ثمّ جاء في مسلم: «القتل في سبيل اللّه يكفر كل شيء إلا الدين» (بلا إذن غريم) أو ظن رضاه وهو من أهل الإذن ولو كان الغريم ذميا أو كان بالدين رهن وثيق أو كفيل موسر، وقال الأسنوي في المهمات: إن سكوت رب الدين ليس بكاف في جواز السفر معتمدا في ذلك على ما فهم من كلام الشيخين هنا. وقال ابن الرفعة والقاضي أبو الطيب والبندينجي والقزويني: لا بدّ في الحرمة من التصريح بالمنع، ونقله القاضي إبراهيم بن ظهيرة، ولا يحرم السفر بل ولا يمنع منه ان كان معسرا أو كان الدين مؤجلا وإن قرب حلوله بشرط وصوله لما يحل له فيه القصر وهو مؤجل (و) حرم سفر لجهاد وحج

ഉള്ളവർക്കും -മോചനക്കരാറിലേർപ്പെട്ടവനായാലും- നിർബന്ധമില്ല. ഉടമയുടെ അനുമതി ഉണ്ടായാലും അങ്ങനെ തന്നെ. കൈകാലുകളേതെങ്കിലും ഛേദിക്കപ്പെട്ടവർ, കുരുടർ, കൈവിരലുകൾ ഭൂരിഭാഗവും നഷ്ടപ്പെട്ടവർ[1] വ്യക്തമായ മുടന്തോ ഗുരുതരമായ രോഗമോ ഉള്ളവർ, എന്നിവർക്കും നിർബന്ധമില്ല. ആവശ്യമായ ചെലവുകൾക്കും ഖസ്റ് നിസ്കരിക്കാൻ മാത്രം ദൂരമുണ്ടെങ്കിൽ വാഹനത്തിനും കഴിവുണ്ടെങ്കിൽ മാത്രമേ ജിഹാദ് ബാധ്യതയുള്ളൂ. ചെലവുകൾ ഹജ്ജിനെന്ന പോലെ ആശ്രിതരുടെ ആവശ്യം കഴിച്ചു മിച്ചമുണ്ടാവുകയും വേണം. നിരായുധനും ജിഹാദ് നിർബന്ധമില്ല. കാരണം ആയുധമില്ലാത്തവന്ന് സഹായിക്കാനാവില്ല.

## യാത്ര

അവധിയെത്തിയ കടം നാട്ടിലുള്ള സ്വത്തിൽ നിന്നെടുത്ത് വീട്ടാൻ ആരെയും ചുമതലപ്പെടുത്താതെയും കടം നൽകിയവന്റെ സമ്മതമില്ലാതെയും കടബാധ്യതയുള്ള ധനികൻ ജിഹാദാവശ്യത്തിനോ മറ്റോ യാത്ര ചെയ്യൽ ഹറാമാണ്. യാത്ര നിർഭയവും വിജ്ഞാന സമ്പാദനാർത്ഥവും വഴിദൂരം ഹ്രസ്വവും ആണെങ്കിൽ പോലും ഇതാണു നിയമം. അന്യരുടെ അവകാശം പരിഗണിക്കുക എന്നതാണ് ഇതിന്റെ താത്വികവശം. സ്വഹീഹ് മുസ്‌ലിമിൽ ഇങ്ങനെയുണ്ട്:

اَلْقَتْلُ فِي سَبِيلِ اللهِ يُكَفِّرُ كُلَّ شَيْءٍ اِلاَّ الدَّيْنَ

(അല്ലാഹുവിന്റെ മാർഗ്ഗത്തിലുള്ള രക്തസാക്ഷിത്വം എല്ലാ പാപങ്ങൾക്കും പരിഹാരമാകുന്നു. കടമൊഴികെ). കടക്കാരൻ ദിമ്മിയ്യായ കാഫിറാണെങ്കിലും കടത്തിന് ഈടായി പണയമോ ധനികനായ ജാമ്യക്കാരനോ ഉണ്ടെങ്കിലും അവന്റെ സമ്മതമോ ഉണ്ടെന്ന ധാരണയോ ഇല്ലാത്തപക്ഷം യാത്ര പാടില്ല. കടക്കാരന്റെ മൗനം യാത്രാനുമതിയായി കണക്കാക്കിക്കൂടെന്നു രണ്ടു ശൈഖുമാരുടെയും ഇവ്വിഷയകമായ ചർച്ചയിൽ നിന്ന് ഗ്രഹിച്ച് ഇമാം അസ്നവീ(റ) 'മുഹിമ്മാതി'ൽ പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ കടക്കാരൻ സ്പഷ്ടമായി തടഞ്ഞാലേ യാത്ര നിഷിദ്ധമാവൂ എന്ന ഇബ്നു രിഫ്അ, ഖാളീ അബുത്ത്വയ്യിബ്, ബൻദനീജീ, ഖസ്‌വീനീ(റ) എന്നിവരുടെ വീക്ഷണം ഖാളീ ഇബ്റാഹീം ഇബ്നു ളഹീറഃ(റ) എടുത്തെഴുതിയിട്ടുണ്ട്. നിർധനനായ കടബാധിതന് യാത്ര ഹറാമില്ല. അയാളെ തടയുകയും അരുത്. കടത്തിന് അവധിയുണ്ടെങ്കിലും തീരാറായാൽ പോലും ഇങ്ങനെ തന്നെ. പക്ഷെ അവധിക്കു മുമ്പ് നിസ്കാരം ചുരുക്കാവുന്ന ദൂരപരിധിയിൽ എത്തണമെന്നു വ്യവസ്ഥയുണ്ട്.

മുസ്‌ലിമായ മാതാപിതാക്കളുടെ - അവർ ഉയർന്ന തലമുറയിൽ പെട്ടവരാണെങ്കിലും - സമ്മതമില്ലാതെ സുന്നത്തായ ഹജ്ജിനും ജിഹാദിനും പോകൽ നിഷിദ്ധമാകുന്നു. അവരിൽ കൂടുതൽ അടുത്തവർ സമ്മതം നൽകിയാലും ഇതു തന്നെ നിയമം.[2] അപായരഹിതമെന്നു മികച്ച ധാരണയില്ലാത്ത

1. കൈവിരലുകൾ അൽപമോ കാൽവിരലുകൾ ഭൂരിഭാഗവുമോ നഷ്ടപ്പെട്ടതു കൊണ്ട് ബാധ്യത ഒഴിവാകില്ല.
2. ഉദാ: പിതാവ് സമ്മതിച്ചാലും പിതാമഹൻ സമ്മതിക്കുന്നില്ലെങ്കിൽ പോകാൻ പറ്റില്ല.

കച്ചവടയാത്രയും ഇതുപോലെത്തന്നെ. എന്നാൽ നിർബന്ധ വിജ്ഞാനം സമ്പാദിക്കാൻ മാതാപിതാക്കളുടെ സമ്മതമില്ലാതെ യാത്ര ചെയ്യാം. വ്യാകരണവും ഫത്‌വാ യോഗ്യത പോലുള്ള സാമൂഹിക ബാധ്യത മാത്രമുള്ള വിഷയങ്ങളാണെങ്കിലും.

## സമരം അനിവാര്യമാകുന്നത്

സത്യനിഷേധികളായ ശത്രുക്കൾ ആക്രമണാർത്ഥം നമ്മുടെ നാട്ടിൽ പ്രവേശിച്ചാൽ കഴിയുന്നവിധം പ്രതിരോധിക്കൽ നാട്ടുകാരുടെ കടമയാകുന്നു. പ്രതിരോധത്തിനു രണ്ടു ഘട്ടങ്ങളുണ്ട്. സംഘടിക്കാനും സമരത്തിനുള്ള തയ്യാറെടുപ്പു നടത്താനും സൗകര്യപ്പെടുന്നതാണ് പ്രഥമഘട്ടം.

ഈ ഘട്ടത്തിൽ കഴിവനുസരിച്ചു പ്രതിരോധിക്കൽ ഏവർക്കും നിർബന്ധമാണ്. സമരബാധ്യതയില്ലാത്ത ദരിദ്രർ, കുട്ടികൾ, കടബാധിതർ, അടിമകൾ, കായബലമുള്ള സ്ത്രീകൾ-ഇവരെല്ലാം ബന്ധപ്പെട്ട ആരുടെയും സമ്മതത്തിനു കാത്തുനിൽക്കാതെ പ്രതിരോധം സൃഷ്ടിക്കണം. ബന്ധുക്കളുടെ വിസമ്മതം ഒഴിവാക്കാൻ പറ്റാത്ത ഈ മഹാവിപത്തിന്റെ പേരിൽ പൊറുക്കപ്പെടും. സംഘടിക്കാനും സന്നാഹമൊരുക്കാനും സൗകര്യപ്പെടാതെ, ശത്രുക്കൾ മുസ്‌ലിംകളെ വലയം ചെയ്തു നിലയുറപ്പിക്കുന്നതാണു രണ്ടാം ഘട്ടം. ഈ ഘട്ടത്തിൽ പൊതുവേ ജിഹാദിന്റെ കടമയില്ലാത്തവർ പോലും ശത്രുക്കളുടെ കയ്യിലകപ്പെട്ടാൽ വധിച്ചുകളയുമെന്ന് മനസ്സിലാക്കിയാൽ കഴിവതും സ്വയം പ്രതിരോധിക്കണം. തന്നെ ലക്ഷ്യം വെക്കുന്നത് ഒരു കാഫിറോ ഒന്നിലേറെ പേരോ ആണെങ്കിലും. അവർക്കു കീഴടങ്ങൽ പാടില്ലാത്തതു കൊണ്ടാണിത്.

## കീഴടങ്ങൽ

تطوع بلا إذن **(أصل)** مسلم أب وأم وإن عَلَيَا، ولو أذن من هو أقرب منه، وكذا يحرم بلا إذن أصل سفر لم يغلب فيه السلامة لتجارة **(لا)** سفر **(لتعلم فرض)** ولو كفاية كطلب النحو ودرجة الفتوى فلا يحرم عليه وإن لم يأذن أصله **(وإن دخلوا)** أي الكفار **(بلدة لنا تعين)** الجهاد **(على أهلها)** أي يتعين على أهلها الدفع بما أمكنهم وللدفع مرتبتان إحداهما أن يحتمل الحال اجتماعهم وتأهبهم للحرب فوجب الدفع على كل منهم بما يقدر عليه حتى على من لا يلزمه الجهاد نحو فقير وولد ومدين وعبد وامرأة فيها قوة بلا إذن ممن مرَ، ويغتفر ذلك لهذا الخطب العظيم الذي لا سبيل لإهماله، وثانيتهما أن يغشاهم الكفار ولا يتمكنون من اجتماع وتأهب، فمن قصده كافر أو كفار وعلم أنه يقتل إن أخذ فعليه أن يدفع عن نفسه بما أمكن وإن كان ممن لا جهاد عليه لامتناع الاستسلام لكافر.

فروع: وإذا لم يمكن تأهب لقتال وجوز أسرا وقتلا فله قتال واستسلام إن علم أنه إن امتنع منه قتل: وأمنت المرأة فاحشة إن أخذت وإلا تعين الجهاد، فمن علم أو ظن انه إن أخذ قتل عينا امتنع عليه الاستسلام كما مر آنفا، ولو أسروا مسلما يجب النهوض إليهم فوراً على كل قادر لخلاصه إن رجي'

മുസ്‌ലിംകൾ പ്രത്യാക്രമണസജ്ജരല്ല. ഒന്നുകിൽ ശത്രുവിന്റെ തടവറയിൽ അല്ലെങ്കിൽ മരണം-ഇതാണ് അവസ്ഥ. ഈ സാഹചര്യത്തിൽ പൊരുതുകയും ചെയ്യാം. പൊരുതിയാൽ കൊല്ലപ്പെടുമെന്ന് മനസ്സിലാക്കിയാൽ കീഴടങ്ങുകയും ചെയ്യാം, പിടിയിലായാൽ ലൈംഗികമായി അപമാനിക്കപ്പെടില്ല എന്നുറപ്പുണ്ടെങ്കിൽ സ്ത്രീ കീഴടങ്ങാം. ഇല്ലെങ്കിൽ പോരാട്ടം തന്നെ നിജമാർഗ്ഗം. പിടിക്കപ്പെട്ടാൽ വധിക്കപ്പെടുമെന്ന് സ്വയം തീർച്ചയോ ഭാവനയോ ഉള്ള ഒരാളും ശത്രുവിന് കീഴൊതുങ്ങരുതെന്ന് സാരം.

ഒരു മുസ്‌ലിമിനെ അവിശ്വാസികൾ ബന്ധിയാക്കിയാൽ അവന്റെ മോചനത്തിൽ കഴിവും പ്രതീക്ഷയുമുള്ള ഏവരും സത്വരം കൃത്യനിശ്ചയരാവണം. ഒരാൾ അവിശ്വാസിയോട് നിന്റെ ബന്ധിയെ മോചിപ്പിക്കൂ ഞാൻ ഇന്നതു തരാം എന്നു പറഞ്ഞതിനെ തുടർന്ന് അവിശ്വാസി ബന്ധിയെ മോചിപ്പിച്ചാൽ തുക നൽകണം. മോചനദ്രവ്യം നൽകാൻ ബന്ധി സമ്മതം നൽകിയിരുന്നില്ലെങ്കിൽ അതു അവനിൽ നിന്ന് ഈടാക്കിക്കൂടാ. സമ്മതിച്ചിരുന്നുവെങ്കിൽ അത് അവനിൽ നിന്ന് വാങ്ങാൻ വ്യവസ്ഥ ചെയ്തിരുന്നില്ലെങ്കിലും അത് ഈടാക്കാം.

ولو قال لكافر: أطلق أسيرك وعليّ كذا فأطلقه لزمه ولا يرجع به على الأسير إلا إن أذن له في مفاداته فيرجع عليه وإن لم يشرط له الرجوع.

(و) تعين على (**من دون مسافة قصر منها**) أي من البلدة التي دخلوا فيها وإن كان في أهلها كفاية لأنهم في حكمهم، وكذا من على مسافة القصر إن لم يكف أهلها ومن يليهم فيصير فرض عين في حق من قرب وفرض كفاية في حق من بعد (**وحرم**) على من هو من أهل فرض الجهاد الآن لاغيره ممن مر (**انصراف عن صف**) بعد التلاقي وإن غلب على ظنه أنه إذا ثبت قتل لعده ﷺ الفرار من الزحف من السبع الموبقات، ولو ذهب سلاحه وأمكن الرمي بالحجارة لم يجز له الانصراف على تناقض فيه، وجزم بعضهم بأنه إذا غلب ظن الهلاك بالثبات من غير نكاية فيهم وجب الفرار (**إذا لم يزيدوا**) أي الكفار (**على مثلينا**) للآية. وحكمة وجوب مصابرة الضعف أن المسلم يقاتل على إحدى الحسنيين الشهادة اوالفوز بالغنيمة مع الأجر، والكافر يقاتل على الفوز بالدنيا فقط، أما إذا زادوا على المثلين كمائتين وواحد عن مائة فيجوز الانصراف مطلقا، وحرم جمع مجتهدون الانصراف مطلقا إذا بلغ المسلمون اثني عشر ألفا لخبر: «لن يغلب اثنا عشر

ശത്രുക്കൾ കടന്നു കയറിയ പ്രദേശത്തെ ആളുകൾ തന്നെ സമരത്തിനു മതിയാകുന്ന സാഹചര്യത്തിലും നിസ്കാരം ചുരുക്കി നിർവ്വഹിക്കാവുന്ന പരിധിക്കുള്ളിലുള്ള സമീപവാസികൾക്കും സമരബാധ്യതയുണ്ട്. കാരണം സമീപസ്ഥർ ദേശവാസികൾക്കു തുല്യരാണ്. നാട്ടുകാർക്കും അയൽനാട്ടുകാർക്കും കൂടി പ്രതിരോധം അസാധ്യമായാൽ ഖസ്ർ നിർവ്വഹിക്കാവുന്ന പരിധിക്കു പുറത്തുള്ളവർക്കും അതു കടമയായി. ഇത്തരം സാഹചര്യത്തിൽ സമരം സമീപപ്രദേശത്തുകാർക്കു വ്യക്തിപരവും വിദൂരസ്ഥർക്കു സാമൂഹികവുമായ കടമയാണ്.

ശത്രുക്കളുമായി മുഖാമുഖം നിലയുറപ്പിച്ചുകഴിഞ്ഞാൽ പിന്നെ കൊല്ലപ്പെടുമെന്നു ഏതാണ്ട് ഉറപ്പായാൽ പോലും അണിവിട്ടുപോകൽ നിഷിദ്ധമാകുന്നു. സമരമുന്നണിയിൽ നിന്നു പിന്തിരിഞ്ഞോടൽ ഏഴു മഹാപാപങ്ങളിൽ പെട്ടതായി നബി(സ) എണ്ണിയിട്ടുണ്ട്. ആയുധം കൈവിട്ടു പോവുകയും കല്ലുകൊണ്ടെറിയാൻ സൗകര്യമുണ്ടാവുകയും ചെയ്താൽ പിന്തിരിഞ്ഞുപോകാവതല്ല. ഇക്കാര്യത്തിൽ പണ്ഡിതന്മാർക്കു ഭിന്നാഭിപ്രായമുണ്ട്. ഉറച്ചു നിൽക്കുന്നത് അപകടകരമാണ്,ശത്രുവിനെ ഒട്ടും പോറലേല്പ്പിക്കാൻ കഴിയുകയുമില്ല എന്നു മിക്കവാറും ഉറപ്പുണ്ടെങ്കിൽ പിൻവാങ്ങൽ നിർബന്ധമാണെന്ന് ചിലർ പറഞ്ഞിരിക്കുന്നു.

ശത്രുക്കൾ നമ്മുടെ ഇരട്ടിയലധികമില്ലെങ്കിലാണു പിന്തിരിയൽ നിഷിദ്ധമാകുന്നത്. ഇക്കാര്യം ഖുർആൻ വ്യക്തമാക്കിയിട്ടുണ്ട്. ഇരട്ടി ശത്രുക്കളോടു ക്ഷമാപൂർവ്വം പടപൊരുതണമെന്നതിന്റെ തത്വമിതാണ്, ഒരു മുസ്‌ലിം സമരം ചെയ്യുക മഹത്തായ പ്രതിഫലത്തിനുപുറമെ രണ്ടിലൊരു നേട്ടം കൂടി മുൻകൂട്ടി കണ്ടുകൊണ്ടായിരിക്കും. ഒന്നുകിൽ രക്തസാക്ഷിത്വം അല്ലെങ്കിൽ വിജയാനന്തരം കൈവരുന്ന ഗനീമത് - സമര വരുമാനം-. സത്യനിഷേധികയാകട്ടെ ഭൗതികവിജയത്തിനുവേണ്ടി മാത്രമാണു പൊരുതുക. എന്നാൽ ശത്രുക്കൾ ഇരട്ടിയിലധികം ഉണ്ടെങ്കിൽ പിന്തിരിയൽ നിരുപാധികം അനുവദിക്കപ്പെട്ടിരിക്കുന്നു. നൂറു മുസ്‌ലിംകൾക്ക് ഇരുന്നൂറ്റിയൊന്ന് ശത്രുക്കളുണ്ടാകുന്നത് ഉദാഹരണം. മുസ്‌ലിംകൾ പന്ത്രണ്ടായിരം ഉണ്ടെങ്കിൽ ഒരു സാഹചര്യത്തിലും സമരരംഗം വിടുന്നത് ഒരു വിഭാഗം ഗവേഷകപണ്ഡിതന്മാർ നിഷിദ്ധമാക്കിയതാകുന്നു.

لَنْ يُغْلَبَ اثْنَا عَشَرَ اَلْفًا مِنْ قِلَّة (പന്ത്രണ്ടായിരം പേർ ഒരിക്കലും ന്യൂനപക്ഷമെന്ന നിലയിൽ അതിജയിക്കപ്പെടില്ല) എന്ന നബിവചനമാണ് അവർ ആധാരമാക്കിയത്. ഈ നബിവചനം ഖുർആൻവാക്യത്തിന്റെ അർത്ഥത്തെ പരിമിതപ്പെടുത്തുന്നതായി വ്യാഖ്യാനിക്കണമെന്നാണ് അവർ പറയുന്നത്. ഇതിനു മറുപടിയുണ്ട്. അത്രയധികം പേർ വിജയിക്കുകയാണു പതിവ് എന്നല്ലാതെ പിന്തിരിഞ്ഞോട്ടം നിഷിദ്ധമാണെന്നോ അല്ലെന്നോ ഹദീസ് സൂചിപ്പിക്കുന്നില്ല. ഇക്കാര്യം വ്യക്തമാണുതാനും.

ألفا من قلة» وبه خصت الاية، ويجاب بأن المراد من الحديث أن الغالب على هذا العدد الظفر فلا تعرض فيه لحرمة فرار ولا لعدمها كما هو واضح وإنما يحرم الإنصراف إن قاومناهم إلا متحرفا لقتال أو متحيزا إلى فئة يستنجد بها على العدو ولو بعيدة **(ويرق ذراري كفار)** وعبيدهم ولو مسلمين كاملين **(بأسر)** كما يرق حربي مقهور لحربي بالقهر، أي يصيرون بنفس الأسر أرقاء لنا ويكونون كسائر أموال الغنيمة، ودخل في الذراري الصبيان والمجانين والنسوان ولا حد إن وطىء غانم أو أبوه أو سيده أمة في الغنيمة ولو قبل اختيار التملك لأن فيها شبهة ملك، ويعزر عالم بالتحريم لا جاهل به إن عذر لقرب إسلامه أو بعد محله عن العلماء.

فرع: يحكم بإسلام غير بالغ ظاهرا وباطنا إما تبعا للسابي المسلم ولو شاركه كافر في سبيه، وإما تبعا لأحد أصوله وإن كان إسلامه قبل علوقه، فلو أقر أحدهما بالكفر بعد البلوغ فهو مرتد من الآن.

**(ولإمام)** أو أمير **(خيار في)** أسير **(كامل)** ببلوغ وعقل وذكورة وحرية **(بين)** أربع خصال من **(قتل)** بضرب الرقبة لا غير **(ومن)** عليه بتخلية سبيله **(وفداء)** بأسرى منا أو مال فيخمس وجوبا أو بنحو سلاحنا ويفادي سلاحهم بأسرانا على الأوجه لا

പ്രതിരോധാവശ്യത്തിനുവേണ്ടി അണിതെറ്റുകയോ ശത്രുവിനെതിരേ സഹായകമാകുന്ന അകലെയെങ്കിലുമുള്ള ഒരു സംഘത്തിലേക്കു പോകുകയോ ചെയ്യുന്നതിനെ കുറിച്ചല്ല ഇപ്പറഞ്ഞതൊന്നും. അതൊക്കെ ആവാം എന്നർത്ഥം.

## അടിമത്തം

ശത്രുക്കളിൽ പെട്ട ഒരാളെ തങ്ങളിൽ തന്നെയുള്ള മറ്റൊരാൾ പിടികൂടി തടവിലാക്കിയാൽ അയാൾ മറ്റേയാളുടെ അടിമയായി തീരുന്നതാണല്ലോ വഴക്കം. അതുപോലെ നാം ബന്ധികാളായി പിടിക്കുന്ന അമുസ്ലിംകുട്ടികൾ, ഭ്രാന്തന്മാർ, സ്ത്രീകൾ, മുസ്ലിംകൾ അടക്കമുള്ള അടിമകൾ ഇവരെല്ലാം നമ്മുടെ അടിമകളായിത്തീരുന്നതാണ്. അതായത് ബന്ധനത്തോടുകൂടിതന്നെ അവർ നമ്മുടെ അടിമകളും നാം അവരുടെ ഉടമകളുമായി മാറുന്നതാണ്. മറ്റു സമരാർജിത മുതലുകൾ പോലെ അവരും നമ്മുടെ ഗനീമത്തായി മാറും. അതിൽപെട്ട ഒരു ദാസിയെ ഒരു മുസ്ലിം ഭടനോ തന്റെ പിതാവോ യജമാനനോ ഉടമസ്ഥതയെ തെരഞ്ഞെടുക്കുന്നതിനു മുൻപുതന്നെ സംയോഗം ചെയ്താലും ഹദ്ദില്ല. ഉടമസ്ഥതാ സംബന്ധിയായ അവ്യക്തതയാണ് ഇവിടെ ഹദ്ദിനു തടസ്സം.

ഹറാമാണെന്ന അറിവോടെയാണു ചെയ്തതെങ്കിൽ ഇമാം ഉചിതശിക്ഷ നൽകണം. സമീപകാലത്ത് ഇസ്ലാം സ്വീകരിച്ചതുകൊണ്ടോ അറിവാളികളിൽ നിന്നു അകന്നു താമസിക്കുകയാലോ നിയമവ്യവസ്ഥ വിവരമില്ലാതിരിക്കുകയും തന്മൂലം ചെയ്തുപോയതുമാണെങ്കിൽ ശിക്ഷയില്ല.

## തടവുകാർ

പ്രായപൂർത്തിയാകാത്ത തടവുകാരെ തടവിലാക്കിയ മുസ്ലിമിലേക്കോ തങ്ങളുടെ മാതാപിതാക്കളിലേക്കോ ചേർത്തുകൊണ്ട് ബാഹ്യവും ആന്തരികവുമായി മുസ്ലിംകളായി വിധിക്കുന്നതാണ്. പിടികൂടുന്നതിൽ കാഫിറിനു പങ്കാളിത്തമുണ്ടായിരുന്നാലും ഇതുതന്നെയാണു ചെയ്യുക. മാതാവോ പിതാവോ മുസ്ലിമായത് കുട്ടി ഭ്രൂണാവസ്ഥ പ്രാപിക്കുന്നതിനു മുൻപായിരുന്നാലും തഥൈവ. ഇങ്ങനെ മുസ്ലിമായ തടവുകാർ പ്രായപൂർത്തിക്കു ശേഷം കാഫിറാണെന്നു സ്വയം പ്രഖ്യാപിച്ചാൽ ആ നിമിഷം മുതൽ മുർതദ്ദായിരിക്കും.തടവുകാരിൽ പ്രായപൂർത്തിയും ബുദ്ധിയുമുള്ള സ്വതന്ത്രപുരുഷന്മാരുടെ കാര്യത്തിൽ ഇമാമിനോ യുദ്ധനായകനോ നാലിലൊരു കാര്യം തെരഞ്ഞെടുക്കാം. കഴുത്തു വെട്ടികൊല്ലുക, വെറുതെ വിട്ടയക്കുക, പകരവ്യവസ്ഥയിൽ മോചിപ്പിക്കുക. അടിമകളാക്കുക.

കഴുത്തുവെട്ടിയല്ലാതെ വധിക്കാൻ പാടില്ല. നമ്മിൽ നിന്നുള്ള തടവുകാരെയോ അവരുടെ കൈവശമുള്ള നമ്മുടെ ധനമോ ആയുധമോ സ്വീകരിച്ച് വിട്ടയക്കാം. ധനം അഞ്ചായി ഭാഗിക്കണം, പ്രബലപക്ഷമനുസരിച്ച് ശത്രുക്കളുടെ പിടിയിലുള്ള നമ്മുടെ ആളുകൾക്ക് -ധനത്തിനല്ല- പകരം മോചനദ്രവ്യമായി

بمال (واسترقاق) فيفعل الإمام أو نائبه وجوبا الاحظ للمسلمين باجتهاده، ومن قتل أسيرا غير كامل لزمته قيمته أو كاملا قبل التخيير فيه عزر فقط (وإسلام كافر) كامل (بعد أسر يعصم دمه) من القتل لخبر الصحيحين: «أمرت أن أقاتل الناس حتى يشهدوا أن لا إله إلا الله فإذا قالوها عصموا مني دماءهم وأموالهم إلا بحقها». ولم يذكر هنا وماله لأنه لا يعصمه إذا اختار الامام رقه ولا صغار اولاده للعلم باسلامهم تبعاله وان كانوا بدار الحرب او ارقاء واذا تبعوه في الإسلام وهم أحرار لم يرقوا لامتناع طرو الرق على من قارن إسلامه حريته، ومن ثمّ أجمعوا على أن الحر المسلم لا يسبى ولا يسترق أو أرقاء لم ينقض رقهم، ومن ثم لو ملك حربي صغيرا ثم حكم بإسلامه تبعا لأصله جاز سبيه واسترقاقه ويبقى الخيار في باقي الخصال السابقة من المنّ أو الفداء أو الرق، ومحل جواز المفاداة مع إرادة الإقامة في دار الكفر إن كان له ثم عشيرة يأمن معها على نفسه ودينه (و) إسلامه (قبله) أي قبل أسر بوضع أيدينا عليه (يعصم دما أي نفسا عن كل ما مر (ومالا) أي جميعه بدارنا ودارهم وكذا فرعه الحر الصغير والمجنون عند السبي عن الاسترقاق لا زوجته، فإذا سبيت ولوبعد

നമ്മുടെ കൈവശമുള്ള അവരുടെ ആയുധങ്ങൾ നൽകുകയുമാവാം. ഇതിൽ ഇസ്‌ലാമിനും മുസ്‌ലിംകൾക്കും ഏറ്റവും ഗുണകരമായത് ഇമാമോ സമരനായകനോ സ്വയം ചിന്തിച്ചു കണ്ടെത്തി നടപ്പാക്കണം. സമ്പൂർണ്ണനല്ലാത്ത[1] തടവുകാരന്റെ ഘാതകൻ വില നൽകേണ്ടതാണ്. പൂർണ്ണനായ തടവുകാരനെ ഒരു തീർപ്പ് ഉണ്ടാകുന്നതിനു മുൻപ് വധിച്ചു കളഞ്ഞാൽ തക്ക ശിക്ഷമതി. സമ്പൂർണ്ണനായ ഒരു കാഫിർ തടവിൽ പിടിക്കപ്പെട്ടതിനു ശേഷം മുസ്‌ലിമായാൽ രക്തസുരക്ഷിതത്വം ഉറപ്പായി. വധിക്കപ്പെടില്ല. ബുഖാരിയും മുസ്‌ലിമും(റ. അൻഹുമാ) രേഖപ്പെടുത്തിയിട്ടുള്ള തിരുവചനത്തിൽ ഇങ്ങനെയുണ്ട്.

أُمِرْتُ أَنْ أُقَاتِلَ النَّاسَ حَتَّى يَشْهَدُوا أَنْ لَا اِلَهَ الا الله فَإِذَا قَالُوهَا عَصَمُوا مِنِّي دِمَائَهُمْ وَأَمْوَالَهُمْ الاَّ بِحَقِّهَا

(അല്ലാഹു അല്ലാതെ ഇലാഹ് ഇല്ലെന്നു ജനം സാക്ഷ്യം[2] വഹിക്കുന്നതുവരെയാകുന്നു യുദ്ധത്തിനുള്ള നിർദ്ദേശം. അതുപറയുന്നതോടുകൂടി തങ്ങളുടെ രക്തവും ധനവും എന്നിൽ നിന്ന് അവർ സുരക്ഷിതമാക്കിയിരിക്കുന്നതാണ്. ന്യായമായ അവകാശം ഒഴികെ)

രക്തസുരക്ഷയെ അല്ലാതെ സാമ്പത്തിക സംരക്ഷണത്തെ നാമിവിടെ പരാമർശിച്ചിട്ടില്ല. അടിമയാക്കി മാറ്റുന്ന പക്ഷം ധനസുരക്ഷിതത്വം ഉണ്ടാവില്ല എന്നതാണു കാരണം. അവരുടെ ചെറിയ കുട്ടികളെയും ഇവിടെ പരാമർശിച്ചിട്ടില്ല. മാതാപിതാക്കളിൽ ഒരാളെ പിന്തുടർന്നുകൊണ്ട് അവരും മുസ്‌ലിമായിത്തീരുമെന്ന് നേരത്തെ പറഞ്ഞിട്ടുണ്ടല്ലോ. അവർ അമുസ്‌ലിം രാഷ്ട്രത്തിലോ അടിമകളോ ആയാൽ പോലും. സ്വതന്ത്രരായി ഇസ്‌ലാമിലേക്കു വന്നാൽ വീണ്ടും അടിമകളാക്കപ്പെടില്ല. കാരണം ഇസ്‌ലാമും സ്വാതന്ത്ര്യവും അന്വയിക്കെ അടിമത്തമുണ്ടാവില്ല. ഇക്കാരണത്താൽ സ്വതന്ത്ര മുസ്‌ലിമിനെ തടവിൽ പിടിക്കാനോ അടിമയാക്കാനോ പാടില്ലെന്നു കർമ്മശാസ്ത്രകാരന്മാർ ഏകോപിച്ചു പറഞ്ഞിരിക്കുന്നു. ഇസ്‌ലാമിലേക്കു വരുമ്പോൾ തന്നെ അടിമകളാണെങ്കിൽ അടിമത്തം നീങ്ങുകയുമില്ല. ആ നിലയ്ക്ക് ഒരു ഹർബിയ്യ് ഒരു ചെറിയ കുട്ടിയെ അധീനത്തിലാക്കുകയും പിന്നീട് അവന്റെ മാതാപിതാക്കളോടു ചേർത്തി അവൻ മുസ്‌ലിമാണെന്നു വിധിക്കുകയും ചെയ്താൽ അവനെ തടവുകാരനായി പിടിക്കുകയും അടിമയാക്കുകയും ചെയ്യാം. തടവിൽ പിടിക്കപ്പെട്ട പൂർണ്ണ അമുസ്‌ലിം മുസ്‌ലിമായാൽ വധം മാത്രമേ ഒഴിവാകുകയുള്ളൂ. മറ്റു മൂന്നു

1. പ്രായപൂർത്തി, ബുദ്ധി, പൗരുഷം, സ്വാതന്ത്ര്യം എന്നിവയുള്ളവനാണ് സമ്പൂർണ്ണൻ എന്നതുകൊണ്ടുദ്ദേശ്യം.
2. وَأَشْهَدُ ان محمد الرسول الله എന്നുകൂടിയുണ്ടാവണം. അല്ലെങ്കിൽ لا اله الا الله എന്നത് രണ്ട് ശഹാദത്ത് കലിമയുടെ അടയാളമായി പരിഗണിക്കണം (ബുജൈരിമി).

الدخول انقطع نكاحه حالا، وإذا سبي زوجان أو أحدهما انفسخ النكاح بينهما ان كانا حرين لما في خبر مسلم أنهم لما امتنعوا يوم أوطاس من وطء المسبيات المتزوجات نزل: ﴿والمحصنات﴾. أي المتزوجات. ﴿من النساء إلا ماملكت أيمانكم﴾ [النساء: ٢٤] فحرم الله تعالى المتزوجات إلا المسبيات.

فرع: لو ادعى أسير قد أرق إسلامه قبل أسره لم يقبل في الرق ويجعل مسلما من الآن ويثبت بشاهد وامرأتين، ولو ادعى أسير أنه مسلم فإن أخذ من دارنا صدق بيمينه أو من دار الحرب فلا.

**(وإذا أرق)** الحربي **(وعليه دين)** لمسلم أو ذمي **(لم يسقط)** وسقط إن كان لحربي، ولو اقترض حربي من حربي أو غيره أو اشترى منه شيئاً ثم أسلم أو أحدهما لم يسقط لالتزامه بعقد صحيح، ولو أتلف حربي على حربي شيئا أو غصبه منه فأسلما أو أسلم المتلف فلا ضمان لأنه لم يلتزم شيئا بعقد حتى يستدام حكمه ولأن الحربى لو أتلف مال مسلم أو ذمي لم يضمنه فأولى مال الحربي.

കാര്യങ്ങളിൽ ഏതും തിരഞ്ഞെടുക്കാൻ ഇമാമിനു മുൻപിൽ അവശേഷിക്കുന്നുണ്ട്. വെറുതെ വിടുക, മോചനദ്രവ്യം വാങ്ങി വിട്ടയക്കുക, അടിമയാക്കുക.

അമുസ്‌ലിം രാഷ്ട്രത്തിൽ തന്റെ ജീവനും മതത്തിനും സുരക്ഷിതത്വം നൽകുന്ന ബന്ധുക്കൾ ഉണ്ടെങ്കിലേ മുസ്‌ലിമായ തടവുകാരൻ അവിടെ താമസിക്കാൻ ഉദ്ദേശിക്കുന്ന പക്ഷം മോചനദ്രവ്യത്തിനു പകരം വിട്ടയക്കാവൂ. തടവിൽ പിടിക്കുന്നതിനു മുൻപ് അതായത് നാം അവന്റെ മേൽ കൈ വയ്ക്കുന്നതിനു മുൻപ് അവൻ മുസ്‌ലിമായാൽ നേരത്തെ പറഞ്ഞ നാലു കാര്യങ്ങളിൽ നിന്ന് അവന്റെ ജീവനും നമ്മുടെയും അവരുടെയും നാടുകളിലുള്ള സർവ്വസ്വത്തിനും സുരക്ഷിതത്വമുണ്ടായിരിക്കും. പിടികൂടുമ്പോൾ ചെറുപ്രായക്കാരോ, ഭ്രാന്തരോ ആയിരുന്ന സ്വതന്ത്രസന്താനങ്ങൾക്കും അടിമത്തത്തിൽ നിന്നു സുരക്ഷിതത്വമുണ്ട്. എന്നാൽ ഭാര്യയ്ക്കു സുരക്ഷിതത്വം ലഭിക്കില്ല. അവൾ പിടിക്കപ്പെടുന്നതു സംയോഗത്തിനു ശേഷമായാലും അതോടെ വിവാഹബന്ധം അറ്റുപോകും. ഭാര്യാ-ഭർത്താക്കന്മാർ ഒപ്പമോ ഒരാൾ മാത്രമോ പിടിക്കപ്പെട്ടാൽ വിവാഹബന്ധം ഫസ്ഖ് ആകുന്നതാണ്. ഊഥാസ് യുദ്ധത്തിൽ തടവുകാരായി പിടിക്കപ്പെട്ട വിവാഹിതകളുമായി മുസ്‌ലിംകൾ സംയോഗത്തിനു വിസമ്മതിച്ചപ്പോഴാണ്

وَالْمُحْصَنَاتُ مِنَ النِّسَاءِ الاَّ مَا مَلَكَتْ اَيْمَانُكُمْ...

(നിങ്ങൾ ഉടമയാക്കിയവരല്ലാത്ത ഭർതൃമതികളായ സ്ത്രീകളും നിങ്ങൾക്കു നിഷിദ്ധമാണ്) എന്ന ദിവ്യസൂക്തം അവതരിച്ചത് എന്നു സ്വഹീഹ് മുസ്‌ലി മിൽ ഉണ്ട്. ഇവിടെ ബന്ധനസ്ഥരല്ലാത്ത വിവാഹിതരെ മാത്രമേ അല്ലാഹു നിഷിദ്ധകളാക്കിയിട്ടുള്ളൂ.[1]

## ബന്ദിയുടെ വാദം

അടിമയാക്കി വിധിക്കപ്പെട്ട ഒരു തടവുകാരൻ താൻ പിടിക്കപ്പെടുന്നതിനു മുൻപുതന്നെ മുസ്‌ലിമായിരുന്നു എന്നു വാദിച്ചാൽ അടിമത്തത്തിന്റെ കാര്യത്തിൽ അതു സ്വീകാര്യമാവില്ല. വാദം ഉണ്ടായതു മുതൽ അയാളെ മുസ്‌ലിമായി കണക്കാക്കുന്നതാണ്. എന്നാൽ ഒരു പുരുഷനും രണ്ടു സ്ത്രീകളും സാക്ഷി നിന്നാൽ മുസ്‌ലിമായിരുന്നുവെന്ന വാദം സ്വീകരിക്കപ്പെടുന്നതാണ്. ഒരു തടവുപുള്ളി താൻ മുസ്‌ലിമാണെന്നു വാദിക്കുന്നു. അയാൾ പിടിക്കപ്പെട്ടത് നമ്മുടെ നാട്ടിൽ നിന്നാണെങ്കിൽ, സത്യം ചെയ്താൽ സ്വീകരിക്കാം. ശത്രു രാജ്യത്തു നിന്നാണെങ്കിൽ സ്വീകരിക്കില്ല.

## സാമ്പത്തിക ബാധ്യതകൾ

അടിമയായി തീർപ്പുണ്ടായ ഒരു ഹർബീകാഫിർ ഒരു മുസ്‌ലിമിനോ ദിമ്മിയ്യിനോ കടം വീട്ടാനുണ്ടെങ്കിൽ അതൊഴിവാകില്ല. മറ്റൊരു ഹർബിക്കാണു വീട്ടാനുള്ളതെങ്കിൽ ഒഴിവാകും. ഒരു ഹർബീ മറ്റൊരു ഹർബിയിൽ നിന്നോ മറ്റോ കടമായോ വിലയ്ക്കോ വല്ലതും വാങ്ങിയശേഷം അവർ ഇരുവരുമോ ഒരാൾ

1. അടിമകളുടെ മുൻവിവാഹം ദുർബലമാകുമെന്നാണ് ഇതു കാണിക്കുന്നത്.

فرع: لو قهر حربي دائنه أو سيده أو زوجه ملكه وارتفع الدين والرق والنكاح. وإن كان المقهور كاملا وكذا إن كان القاهر بعضا للمقهور ولكن ليس للقاهر بيع مقهوره البعض لعتقه عليه خلافا للسمهودي.

مهمة: قال شيخنا في شرح المنهاج: قد كثر اختلاف الناس وتأليفهم في السراري والأرقاء المجلوبين من الروم والهند، وحاصل معتمد مذهبنا فيهم أن من لم يعلم كونه من غنيمة لم تخمس ولم تقسم يحل شراؤه وسائر التصرفات فيه لاحتمال أن آسره البائع له أولا حربي أو ذمي فإنه لا يخمس عليه وهذا كثير لا نادر، فإن تحقق أن آخذه مسلم بنحو سرقة أو اختلاس لم يجز شراؤه إلى على الوجه الضعيف أنه لا يخمس عليه، فقول جمع متقدمين تظاهر الكتاب والسنة والإجماع على منع وطء السراري المجلوبة من الروم والهند إلا أن ينصب من يقسم الغنائم، ولا حيف يتعين حمله على ما علم أن الغانم له المسلمون وأنه لم يسبق من أميرهم قبل الاغتنام من

മാത്രമോ മുസ്ലിമായാൽ ബാധ്യത ഒഴിവാകില്ല. സാധുവായ ഇടപാടിലൂടെ ഏറ്റെടുത്ത ബാധ്യതയാണത് എന്നതു തന്നെ കാരണം. ഒരു ഹർബീ മറ്റൊരു ഹർബീയുടെ ധനം നശിപ്പിക്കുകയോ പിടിച്ചടക്കുകയോ ചെയ്തതിനു ശേഷം രണ്ടുപേരുമോ നശിപ്പിച്ചവൻ തനിച്ചോ മുസ്ലിമായാൽ, ബാധ്യതയില്ല. ഇതിനു രണ്ടു കാരണങ്ങളുണ്ട്. ഒന്ന്-നിയമപ്രാബല്യമുള്ള ഒരു കരാറും അവർ തമ്മിൽ ഉണ്ടായിട്ടില്ല. രണ്ട്-നശിപ്പിച്ചത് ഒരു മുസ്ലിമിന്റെയോ ദിമ്മിയ്യിന്റെയോ ധനമാണെങ്കിൽ പോലും ബാധ്യതയില്ലല്ലോ. ആ നിലയ്ക്ക് ഹർബീയുടേതിന് അതൊട്ടുമില്ല.

ഒരു ഹർബീ തന്റെ ഹർബീയായ കടക്കാരനെയോ യജമാനനെയോ ഭാര്യയെയോ കീഴടക്കിയാൽ അവർ അയാളുടെ അടിമകളാവുകയും കടവും അടിമത്തവും ദാമ്പത്യവും ഇല്ലാതാവുകയും ചെയ്യും. കീഴടങ്ങിയവർ പൂർണ്ണരോ കീഴടക്കിയവൻ അവരുടെ സന്താനമോ മാതാവോ പിതാവോ ആണെങ്കിൽ പോലും ഇതാണു നിയമം. എന്നാൽ കീഴടങ്ങിയ മാതാപിതാക്കളെയോ സന്താനങ്ങളെയോ വിൽക്കാൻ കീഴടക്കിയവനു പാടില്ല. ഇപ്പറഞ്ഞവർ തത്സമയം മോചിതരാണ് എന്നതാണു കാരണം. അവരെ വിൽക്കാമെന്നാണു സുംഹൂദിയുടെ വിരുദ്ധവീക്ഷണം.

## റോമൻ അടിമകൾ

നമ്മുടെ ഗുരുവര്യൻ ശറഹുൽ മിൻഹാജിൽ പറയുന്നു: റോമിൽ നിന്നും ഇന്ത്യയിൽ നിന്നും മറ്റും ശേഖരിക്കപ്പെടുന്ന അടിമകളുടെയും യുദ്ധത്തടവുകാരുടെയും കാര്യത്തിൽ ജനങ്ങൾക്കിടയിൽ പല അഭിപ്രായവ്യത്യാസങ്ങളുമുണ്ട്. തദ്വിഷയകമായ രചനകളും ധാരാളമാണ്. ഇക്കാര്യത്തിൽ നമ്മുടെ മദ്ഹബിലെ പ്രബലവീക്ഷണം ഇങ്ങനെ സംഗ്രഹിക്കാം:

അഞ്ചിലൊന്നാക്കപ്പെടാത്തതും വിഭജിക്കപ്പെടാത്തതുമായ യുദ്ധ മുതലാണെന്ന് അറിയപ്പെടാത്തവനെ വാങ്ങലും മറ്റു ക്രയവിക്രയം നടത്തലും അനുവദനീയമാണ്. അവരെ ആദ്യം പിടികൂടി വിറ്റത് ഹർബീയോ ദിമ്മീയോ ആയിരിക്കും. അങ്ങനെയാണെങ്കിൽ അവനെ അഞ്ചായി ഭാഗിക്കേണ്ടതില്ലല്ലോ. അങ്ങനെയാണു പലപ്പോഴും, വല്ലപ്പോഴുമല്ല,സംഭവിക്കാറുള്ളതും. ഒരു മുസ്ലിം കബളിപ്പിച്ചോ കവർന്നോ കൈവശപ്പെടുത്തിയതുമാകാം. അങ്ങനെ ഉറപ്പുണ്ടെങ്കിൽ അഞ്ചായി വിഭജിക്കേണ്ടതില്ല എന്നൊരു ദുർബലവീക്ഷണമുണ്ട്. അതിന്റെ അടിസ്ഥാനത്തിൽ മാത്രമേ വിലയ്ക്കു കൊള്ളാവൂ.

ഇമാം ചുമതലപ്പെടുത്തിയവർ നീതിപൂർവ്വകം വിഭജിച്ചു കിട്ടിയവരെയല്ലാതെ റോമിൽ നിന്നും ഇന്ത്യയിൽ നിന്നും കൊണ്ടുവരുന്ന തടവുകാരെ സംയോഗം ചെയ്യാൻ പാടില്ലെന്നാണു ഖുർആൻ, ഹദീസ്, ഇജ്മാഉകളിൽ നിന്നു വ്യക്തമാവുന്നത് എന്നു ഒരു വിഭാഗം പൂർവ്വസൂരികൾ അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ അത് തടവിൽ പിടിച്ചത് മുസ്ലിംകളാണെന്നു ഉറപ്പാകുകയും കിട്ടുന്നതെന്തും ആർക്കും കൈവശമാക്കാമെന്നു അമീർ പറയാതിരിക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ മാത്രമാണെന്നു വയ്ക്കണം.

അങ്ങനെ അദ്ദേഹത്തിന് പറയാമെന്നാണ് മൂന്നു ഇമാമുമാരുടെയും വീക്ഷണവും . ഇമാം ശാഫിഈ (റ) വിനും അങ്ങനെ ഒരഭിപ്രായമുണ്ട്. മാത്രമല്ല ഗനീമത്തിന്റെ വിഭജനം ഇമാമിനു നിർബന്ധമില്ല, അദ്ദേഹത്തിനു ചിലരുടെ അവകാശം വിലക്കുക പോലും ചെയ്യാം എന്നു താജുൽ ഫിസാരീ വാദിക്കുന്നുമുണ്ട്. ഏതായാലും ആ വാദം ഇജ്മാഇനു വിരുദ്ധമാണെന്നു വിലയിരുത്തിക്കൊണ്ട് ഗ്രന്ഥകർത്താവും മറ്റും തള്ളിക്കളഞ്ഞിരിക്കുകയാണ്.

യഥാവിധി വിഭജിതരല്ലാത്ത ഗനീമത്തുകൾ കൈവന്ന വ്യക്തിയുടെ മുൻപിലുള്ള മാർഗ്ഗം അറിയപ്പെട്ട അവകാശികൾക്കു തിരിച്ചുനൽകലാണ്. അവർ അജ്ഞാതരാണെങ്കിൽ ഖാളിയെ ഏൽപിക്കണം, ഉടമസ്ഥനെ കണ്ടെത്തുന്നതിൽ നിരാശ ബാധിക്കാത്ത നഷ്ടമായ ധനം പോലെയാണത്. ഉടമസ്ഥനെ കണ്ടെത്തുമെന്ന പ്രതീക്ഷയില്ലെങ്കിൽ അതു ബൈത്തുൽ മാലിലേയ്ക്കു മുതൽ കൂട്ടാവേണ്ടതാണ്. അതിൽ അവകാശമുള്ളവർക്ക് അത് നേടാം. ഇതാണു പ്രബലാഭിപ്രായം. ആ നിലയ്ക്ക്, ഒരാൾക്ക് അവകാശപ്പെട്ട വല്ലതും പൊതുഖജനാവിൽ നിന്നു ലഭിച്ചാൽ എടുക്കാം. അതു മറ്റവകാശികൾക്ക് ദ്രോഹകരമാകാമെങ്കിലും. എങ്കിലും, അവരെ അടിമകളാക്കാൻ ഉദ്ദേശിക്കുന്നവർക്ക് സൂക്ഷ്മത ബൈത്തുൽമാലിന്റെ വക്കീലിന്റെ പക്കൽ വില ഒടുക്കി അവരെ രണ്ടാമതു വാങ്ങുക എന്നതാണ്. കാരണം, മിക്കവാറും അഞ്ചായി ഭാഗിക്കപ്പെടാതിരിക്കലും ഉടമസ്ഥനെ അറിയൽ നൈരാശ്യവുമാണ്. ആ നിലക്ക് ബൈത്തുൽമാലിന് ഉടമപ്പെട്ടതായിത്തീരും.

أخذ شيئا فهو له لجوازه عند الأئمة الثلاثة وفي قول للشافعي، بل زعم التاج الفزاري أنه لا يلزم الإمام قسمة الغنائم ولا تخميسها وله أن يحرم بعض الغانمين لكن ردّه المصنف وغيره بأنه مخالف للإجماع وطريق من وقع بيده غنيمة لم تخمس ردها لمستحق علم وإلا فللقاضي كالمال الضائع، أي الذي لم يقع اليأس من صاحبه وإلا كان ملك بيت المال فلمن له فيه حق الظفر به على المعتمد، ومن ثمّ كان المعتمد كما مرّ أن من وصل له شيء يستحقه منه حلّ له أخذه وإن ظلم الباقون. نعم الورع لمريد التسري أن يشتري ثانيا من وكيل بيت المال لأن الغالب عدم التخميس واليأس من معرفة مالكها فتكون ملكا لبيت المال انتهى.

تتمة: يعتق رقيق حربي إذا هرب ثم أسلم ولو بعد الهدنة او أسلم ثم هرب قبلها وإن لم يهاجر إلينا لا عكسه بأن أسلم بعد هدنة ثم هرب فلا يعتق لكن لا يرد إلى سيده، فإن لم يعتقه باعه الإمام من مسلم أو دفع لسيده قيمته من مال المصالح وأعتقه عن المسلمين والولاء لهم وإن أتانا بعد الهدنة، وشرط ردّ من جاء منهم إلينا حرّ ذكر مكلف مسلما

## സമാധാനസന്ധി

ഹർബീ കാഫിറിന്റെ അടിമ ഓടിപ്പോവുകയും പിന്നീടു മുസ്ലിമാവുകയും ചെയ്താൽ സ്വതന്ത്രനാകും. അതു പരസ്പര സന്ധിക്കു ശേഷമായിരുന്നാലും അങ്ങനെ തന്നെ. മുസ്ലിമായതിനു ശേഷം സന്ധിക്കു മുൻപ് ഓടിപ്പോയാലും മോചനം കൈവരും. അവൻ പലായനം ചെയ്ത് നമ്മിലേക്ക് എത്തിയവനാകണം എന്നില്ല. നേരെമറിച്ച്, സന്ധിക്കുശേഷം മുസ്ലിമാവുകയും പിന്നീട് ഓടിപ്പോവുകയും ചെയ്താൽ അടിമയായിത്തന്നെ ശേഷിക്കും; സ്വതന്ത്രനാവില്ല. പക്ഷേ, അവനെ യജമാനനിലേയ്ക്കു തിരിച്ചേൽപ്പിക്കരുത്. യജമാനൻ അവനെ മോചിപ്പിക്കാതിരുന്നാൽ ഇമാം അവനെ ഒരു മുസ്ലിമിനു വിൽക്കുകയോ അവന്റെ വില പൊതുഫണ്ടിൽ നിന്നു യജമാനന് നൽകി മുസ്ലിംകളുടെ പേരിൽ അവനെ സ്വതന്ത്രനാക്കുകയോ ചെയ്യണം. മോചനത്തെ തുടർന്നുള്ള അവകാശാനുകൂല്യങ്ങൾ - വലാഅ്- മുസ്ലിംകൾക്കു ലഭിക്കുന്നതാണ്.

ശത്രുക്കളിൽ നിന്നു നമ്മിലേക്കു വരുന്നവരെ തിരിച്ചയക്കണമെന്നു വ്യവസ്ഥ ഉണ്ടായിരിക്കേ പ്രായപൂർത്തിയും ബുദ്ധിയുമുള്ള ഒരു സ്വതന്ത്ര പുരുഷൻ മുസ്ലിമായി വന്നാൽ അവനെ സംരക്ഷിക്കുന്ന കുടുംബങ്ങൾ അവിടെ ഇല്ലാത്തപക്ഷം അങ്ങോട്ടു തിരിച്ചയക്കാൻ പാടില്ല. കുടുംബമുണ്ടെങ്കിൽ അവരുടെ അപേക്ഷ പ്രകാരം തിരിച്ചയക്കാം. അഥവാ ഒരു പ്രേരണയും ചെലുത്താതെ അവന്റെ പാട്ടിനു

فإن لم تكن له عشيرة تحميه لم يرد وإلا رد عليهم بطلبهم بالتخلية بينه وبين طالبه بلا إجبار على الرجوع مع طالبه، وكذا لا يرد صبيٌ ومجنون وصفا الإسلام أم لا، وامرأة وخنثى أسلمتا أي لا يجوز ردهم ولو لنحو الأب لضعفهم ويغرمون لنا قيمة رقيق ارتد دون الحرّ المرتد.

വിട്ടേക്കാം.

അതുപോലെ സത്യസാക്ഷ്യവചനങ്ങൾ ഉച്ച രിച്ചതോ അല്ലാത്തതോ ആയ കുട്ടിയെയും ഭ്രാന്ത നെയും ഇസ്‌ലാം സ്വീകരിച്ച സ്ത്രീയെയും നപും സകത്തെയും മാതാ-പിതാക്കൾക്കു പോലും തിരിച്ചു നൽകില്ല. അവർ അബലരാണ് എന്നതാണു കാര ണം. നമ്മുടെ കൂട്ടത്തിൽ നിന്ന് ശത്രുക്കളിലേയ്ക്ക് ഓടിപ്പോയ മതഭ്രഷ്ടനായ അടിമയുടെ, സ്വതന്ത്ര ന്റെയല്ല, വില അവർ നമുക്കു നൽകുകയും വേണം.

## (باب القضاء)

بالمد، أي الحكم بين الناس والأصل فيه قبل الإجماع قوله تعالى: ﴿وأن احكم بينهم بما أنزل الله﴾ [المائدة: ٤٩] وقوله: ﴿فاحكم بينهم بالقسط﴾ [المائدة: ٤٢] وأخبار كخبر الصحيحين: «إذا حكم حاكم. أي أراد الحكم. فاجتهد ثم أصاب فله أجران، وإذا حكم فاجتهد ثم أخطأ فله أجر». وفي رواية صحيحة بدل الأولى «فله عشرة أجور» قال في شرح مسلم: أجمع المسلمون على أن هذا في حاكم عالم مجتهد أما غيره فآثم بجميع أحكامه وإن وافق الصواب لأن إصابته اتفاقية، وصح خبر: «القضاة ثلاثة قاض في الجنة وقاضيان في النار». وفسر الأول بأنه عرف الحق وقضى به والأخيرين بمن عرف وجار في الحكم ومن قضى على جهل، وما جاء في التحذير عنه كخبر: «من جعل قاضيا فقد ذبح بغير سكين». محمول على عظم الخطر

### അധ്യായം 19

# ന്യായവിധി -ഖളാഅ്

ജനങ്ങൾക്കിടയിൽ ആധികാരികമായ ന്യായ വിധികൽപിക്കുക എന്നതാണു വിവക്ഷിതം.

وَاَنِ احْـكُمْ بَيْنَهُـمْ بِمَا اَنْـزَلَ الله

(അല്ലാഹു അവതരിപ്പിച്ചതു പ്രകാരം അവർക്കിടയിൽ താങ്കൾ തീർപ്പു കൽപിക്കുക)[1]

فَاحْـكُمْ بَيْنَـهُمْ بِالْقِسْـطِ

(അവർക്കിടയിൽ നീതിപൂർവ്വം വിധിക്കുക)[2] ഈ ഖുർആൻ വാക്യങ്ങളും

اِذَا حَكَمَ حَاكِمٌ فَاجْتَهَدَ ثُمَّ اَصَابَ فَلَهُ اَجْرَانِ وَاِذَا حَكَمَ فَاجْتَهَدَ ثُمَّ اَخْطَأَ فَلَهُ اَجْرٌ

(ഗവേഷണം നടത്തി ശരിയായ ഫലം പ്രാപിക്കുന്ന ഒരു വിധികർത്താവിനു രണ്ടു പ്രതിഫലമുണ്ട്; തെറ്റുപറ്റിയാൽ ഒരു പ്രതിഫലവും) എന്നു ബുഖാരിയും മുസ്ലിമും(റ.അൻഹുമ) നിവേദനം ചെയ്ത തടക്കമുള്ള ഹദീസുകളും അതിന്നനുസ്രതമായ ഇജ്മാഉമാണ് -ഭൂരിപക്ഷ പണ്ഡിതാഭിപ്രായം- ഇതിന്റെ തെളിവുകൾ. മറ്റൊരു ഹദീസിൽ രണ്ടു പ്രതിഫലം എന്നതിനു പകരം പത്തു പ്രതിഫലം എന്നാണുള്ളത്. ശറഹു മുസ്ലിമിൽ ഇങ്ങനെയുണ്ട്. ഗവേഷകപടുവും പണ്ഡിതനുമായ വിധികർത്താവിനെയാണു ഹദീസിൽ പരാമർശിച്ചിരിക്കുന്നത് എന്നതിൽ മുസ്ലിം സമുദായം ഒന്നിച്ചിരിക്കുന്നു. അനർഹരായ മറ്റുള്ളവർ തങ്ങളുടെ മുഴുവൻ വിധികളുടെയും പേരിൽ അവ ശരിയോടൊത്തു വന്നാൽ പോലും കുറ്റക്കാരായിരിക്കും. അവരുടെ വിധി തീർപ്പുകൾ ശരിയാകുന്നത് യാദൃഛികം മാത്രമാകുന്നു.

الْقُضَاةُ ثَلَاثَةٌ قَاضٍ فِي الْجَنَّةِ وَقَاضِيَانِ فِي النَّارِ

(വിധികർത്താക്കൾ മൂന്നുതരമുണ്ട്. അതിൽ ഒരു തരക്കാർ സ്വർഗ്ഗത്തിലും രണ്ടു തരക്കാർ നരകത്തിലുമാകുന്നു) എന്ന ഹദീസ് പ്രബലമാണ്. അതിനു നബി(സ) തന്നെ നൽകിയ വ്യാഖ്യാനം ഇതാണ്: സത്യമറിഞ്ഞു വിധിക്കുന്നവരാണു ആദ്യവിഭാഗം. സത്യം മനസ്സിലാക്കിയിട്ടും അന്യായമായ തീർപ്പുകൾ കൽപിക്കുന്നവരും വിവരമില്ലാതെ വിധി പുറപ്പെടുവിക്കുന്നവരുമാണു മറ്റു രണ്ടു വിഭാഗങ്ങൾ.

1. സൂറതുൽ മാഇദ: 49
2. മാഇദ: 42.

فيه أو على من يكره له القضاء أو يحرم (هو) أي قبوله من متعددين صالحين له (فرض كفاية) في الناحية بل أسنى فروض الكفايات حتى قال الغزالي: إنه أفضل من الجهاد. فإن امتنع الصالحون له منه اثموا أما تولية الإمام لأحدهم في إقليم ففرض عين عليه ثم على ذي شوكة، ولا يجوز إخلاء مسافة العدوى عن قاض.

فرع: لا بد من تولية من الإمام أو مأذونه ولو لمن تعين للقضاء، فإن فقد الإمام فتولية اهل الحل والعقد في البلد أو بعضهم مع رضا الباقين ولو ولاه أهل جانب من البلد صح فيه دون الآخر، ومن صريح التولية: وليتك أو قلدتك القضاء، ومن كنايتها عولت او اعتمدت عليك فيه، ويشترط القبول لفظا وكذا فورا في الحاضر وعند بلوغ الخبر في غيره. وقال جمع محققون: الشرط عدم الردّ ومن تعين في ناحية لزمه قبوله وكذا طلبه ولو ببذل مال وإن خاف من نفسه الميل، فإن لم يتعين فيها كره للمفضول القبول والطلب إن لم يمتنع الأفضل ويحرم طلبه بعزل صالح له ولو مفضولا.

مَنْ جُعِلَ قَاضِيًا فَقَدْ ذُبِحَ بِغَيْرِ سِكِّينٍ

(ഒരാൾ ന്യായാധിപനായി അവരോധിതനായാൽ കത്തി കൂടാതെ അറുക്കപ്പെട്ട നിലയിലായി). തുടങ്ങി വിധി നൽകുന്നതിനെതിരെ താക്കീതു ചെയ്യുന്ന ഹദീസുകൾ ആ പ്രവൃത്തിയുടെ ഗൗരവത്തെ കുറിച്ചോ കറാഹത്തോ ഹറാമോ ആയവർ ആ പദവിയിൽ ഇരിക്കുന്നതിനെ കുറിച്ചോ ഉള്ളതാണെന്നു വയ്ക്കണം.

ന്യായാധിപസ്ഥാനം ഏൽക്കൽ അതിന്റെ യോഗ്യതയുള്ളവർക്ക് സാമൂഹികബാധ്യതയാണെന്നു മാത്രമല്ല അതിലേറ്റവും ഉദാത്തം തന്നെയാകുന്നു. അതു ജിഹാദിനേക്കാളും ശ്രേഷ്ഠമാണെന്നു ഇമാം ഗസ്സാലി(റ) അഭിപ്രായപ്പെട്ടിരിക്കുന്നു. യോഗ്യന്മാർ വിസമ്മതിച്ചാൽ കുറ്റക്കാരാകും. ഒരു പ്രവിശ്യയിൽ ഒരാളെ ആ സ്ഥാനത്തു നിയമിക്കാൻ ഇമാം അഥവാ പ്രതിനിധി വ്യക്തിപരമായി ബാധ്യസ്ഥനാകുന്നു. അല്ലെങ്കിൽ, സ്വാധീനശക്തിയുള്ള വ്യക്തികളാണു അതു ചെയ്യേണ്ടത്. ഒരു പകലറുതിക്കുള്ളിൽ പോയി വരാവുന്ന ദൂരപരിധിക്കകം ഒരു ഖാളി ഉണ്ടായേ പറ്റൂ.

## ഖാളിയെ വാഴിക്കൽ

ഇമാമോ പ്രതിനിധിയോ വാഴിക്കാതെ യോഗ്യനായ വ്യക്തിക്കുപോലും ഖാളിയാവാൻ പറ്റില്ല. ഇമാം ഇല്ലെങ്കിൽ നാട്ടിലെ കൈകാര്യകർത്താക്കൾ ഒരുമിച്ചോ മറ്റുള്ളവരുടെ സമ്മതപ്രകാരം അവരിൽ ചിലരോ ആണു അതു നടത്തേണ്ടത്. രാജ്യത്തിന്റെ ഒരു ഭാഗത്തുള്ളവർ ഒരാളെ വാഴിച്ചാൽ അവിടത്തേയ്ക്കു മാത്രം അതിനു പ്രാബല്യമുണ്ടായിരിക്കും; മറ്റിടങ്ങളിലേയ്ക്ക് അതുണ്ടാവില്ല.

താങ്കളെ ഞാൻ ഖാളിയായി നിയമിച്ചു എന്നോ ഖാളിസ്ഥാനം താങ്കളിൽ ഞാൻ അർപ്പിച്ചു എന്നോ പറയൽ സ്പഷ്ടവാചകങ്ങളിൽ പെടുന്നു. വിധിന്യായ ഭാരം താങ്കളിൽ ഞാൻ ചുമത്തുന്നു, വിധിന്യായത്തിൽ താങ്കളെ ഞാൻ ആശ്രയിക്കുന്നു തുടങ്ങിയവ ധ്വനിവാക്യങ്ങളാണ്.

നേരിട്ടുള്ള നിയമനത്തിൽ തത്സമയവും അല്ലാത്തതിൽ വിവരം ലഭിക്കുമ്പോഴും വാക്കാൽ സ്വീകരിക്കൽ നിബന്ധനയാണ്. നിരസിക്കാതിരുന്നാൽ മതി എന്നു ഒരു സംഘം സൂക്ഷ്മജ്ഞാനികളായ പണ്ഡിതർ പറഞ്ഞിട്ടുണ്ട്.

ഒരു പ്രദേശത്തു ഖാളിയായി വാഴാൻ സർവ്വഥാ യോഗ്യനായി ഒരാളേ ഉള്ളൂവെങ്കിൽ സ്ഥാനം സ്വീകരിക്കലും ധനം നൽകിക്കൊണ്ടെങ്കിലും അതാവശ്യപ്പെടലും ആ യോഗ്യന് നിർബന്ധമാണ്. തന്നിൽ നിന്ന് പക്ഷപാതിത്വം (അനീതിയും അക്രമവും) ഉണ്ടാകുമെന്ന് ഭയന്നാലും ശരി. ഒന്നിലധികം യോഗ്യരുണ്ടെങ്കിൽ അതിശ്രേഷ്ടൻ നിരസിക്കാതെ ശ്രേഷ്ടന്മാർ സ്വീകരിക്കുകയോ ആവശ്യപ്പെടുകയോ ചെയ്യൽ കറാഹത്താണ്. യോഗ്യതയിൽ തനിക്കു താഴെയുള്ളവനെ പോലും സ്ഥാനഭ്രഷ്ടനാക്കി സ്വന്തത്തെ നിയമിക്കാൻ ആവശ്യപ്പെടൽ ഹറാമാണ്.

(وشرط قاض كونه أهلا للشهادات) كلها بأن يكون مسلما مكلفا حرا ذكرا عدلا سميعا ولو بالصياح بصيرا فلا يولّى من ليس كذلك ولا أعمى وهو من يرى السبح ولا يميز الصورة وإن قربت بخلاف من يميزها إذا قربت بحيث يعرفها ولو بتكلّف ومزيد تأمل وإن عجز عن قراءة المكتوب، واختير صحة ولاية الأعمى (كافيا) للقيام بمنصب القضاء، فلا يولى مغفل ومختل نظر بكبر أو مرض (مجتهدا) فلا يصح تولية جاهل ومقلد وإن حفظ مذهب إمامه لعجزه عن إدراك غوامضه، والمجتهد من يعرف بأحكام القرآن من العام والخاص والمجمل والمبين والمطلق والمقيد والنص والظاهر والناسخ والمنسوخ والمحكم، وبأحكام السنة من المتواتر وهو ما تعددت طرقه والآحاد وهو بخلافه والمتصل باتصال رواته إليه ﷺ ويسمى المرفوع أو إلى الصحابي فقط ويسمى الموقوف والمرسل وهو قول التابعي قال رسول الله ﷺ كذا أو فعل كذا، وبحال الرواة قوة و ضعفا وما تواتر ناقلوه، وأجمع السلف على قبوله لا يبحث عن عدالة ناقليه وله الاكتفاء بتعديل إمام عرف صحة مذهبه في الجرح

## ഖാളിയുടെ യോഗ്യത

ഖാളി കാഴ്ചയും കേൾവിയും നീതിനിഷ്ഠയും സർവ്വവിധ സാക്ഷിത്വത്തിനും അർഹതയുമുള്ള മുകല്ലഫായ സ്വതന്ത്ര മുസ്‌ലിം പൗരനായിരിക്കണം. -കേൾവിയുടെ വിഷയത്തിൽ- അട്ടഹസിച്ചാൽ മാത്രം കേൾക്കുന്നവൻ ആയാലും മതി. ഈ നിബന്ധനകൾ മേളിക്കാത്തവനെയും അടുത്തെത്തിയ ആളെ കാണുന്നുവെന്നല്ലാതെ രൂപം തിരിച്ചറിയാത്ത അന്ധനെയും ഖാളിയാക്കാൻ പറ്റില്ല. മറിച്ച്, എഴുത്തു വായിക്കാൻ കഴിയില്ലെങ്കിലും അടുത്തെത്തിയ ആളുടെ രൂപം ആയാസപ്പെട്ടും വളരെ ആലോചിച്ചുകൊണ്ടും തിരിച്ചറിയുന്ന വ്യക്തിയെ പറ്റും. കുരുടനെ ഖാളിയാക്കാമെന്ന വീക്ഷണത്തിന് മുൻഗണനന നൽകപ്പെട്ടിട്ടുണ്ട്. സ്ഥാനത്തിനൊത്ത കാര്യക്ഷമതയാണു മറ്റൊരു നിബന്ധന. രോഗമോ വാർദ്ധക്യമോ മൂലം ചിന്താശക്തിക്കു തകരാറോ അശ്രദ്ധയോ ബാധിച്ചവൻ അതിനു യോഗ്യനല്ല. ഖാളി സ്വതന്ത്ര ഗവേഷകനും -മുജ്തഹിദ് മുഥ്ലഖ്- ആയിരിക്കണം. പാമരനും സ്വന്തം ഇമാമിന്റെ മദ്ഹബ് ഹൃദിസ്ഥമാണെങ്കിൽ പോലും അതിന്റെ അഗാധതത്വങ്ങൾ കണ്ടെത്തുവാൻ കെൽപുണ്ടാവില്ല എന്ന കാരണത്താൽ മദ്ഹബനുഗാമിയും -മുഖല്ലിദ്- ഖാളിയായിരിക്കാൻ കൊള്ളില്ല.

## മുജ്തഹിദ് മുഥ്ലഖ്-സ്വതന്ത്രഗവേഷകൻ

ഖുർആനികവും ഹദീസുപരവുമായ വിധികളും നിവേദകന്മാരുടെ അവസ്ഥാ വിശേഷങ്ങളും ന്യായാനുമാനവും അറബിഭാഷയും വിദ്വൽജനത്തിന്റെ വിഭിന്നവീക്ഷണങ്ങളും അറിയുന്ന വ്യക്തിയാണു മതഗവേഷകൻ-മുജ്തഹിദ്

ഖുർആനിക വിധിവിലക്കുകൾ: സാമാന്യം-വിശേഷം,കേവലം-വിശദം, നിരുപാധികം-സോപാധികം, ഖണ്ഡിതം-ബാഹ്യം, പ്രബലം-ദുർബലം, വ്യക്തം- വ്യാഖ്യേയം.

ഹദീസ് വിജ്ഞാനീയം: ഒന്നിലേറെ പരമ്പരയാൽ പകർന്നു കിട്ടിയത് - മുതവാതിർ. അല്ലാതെ നിവേദിതമായത് - ആഹാദ്. നിവേദകന്മാർ നബി(സ) യിലേയ്ക്കു ചേരുന്നത് - മുത്തസ്വിൽ അഥവാ മർഫൂഅ്. സ്വഹാബിയിലേയ്ക്കു മാത്രം ചേരുന്നത് - മൗഖൂഫ്. നബി(സ) ഇങ്ങനെ പറഞ്ഞു അഥവാ ചെയ്തു എന്ന മട്ടിൽ താബിഈ റിപ്പോർട്ടു ചെയ്യുന്നത് - മുർസൽ. ഈ സാങ്കേതിക സംജ്ഞാവലികൾക്കു പുറമെ നിവേദകന്മാരുടെ ബലാബലങ്ങളും അറിഞ്ഞിരിക്കണം.

എന്നാൽ നിവേദകന്മാരുടെ എണ്ണത്തിന്റെ ആധിക്യമുള്ളതും മുൻഗാമികൾ ഒന്നടങ്കം സ്വീകാര്യമായി കണക്കാക്കിയിട്ടുള്ളതുമായ ഹദീസുകളുടെ നിവേദകരുടെ നീതിനിഷ്ഠയെ കുറിച്ചു പര്യാലോചിക്കേണ്ടതില്ല. അതു വ്യവഛേദിക്കുന്നതിൽ പ്രസിദ്ധനായ ഒരു അംഗീകൃത ഇമാമിന്റെ വിലയിരുത്തൽ മതിയെന്നു വയ്ക്കുകയാണു കരണീയം. തെളിവുകൾ തമ്മിൽ വൈരുദ്ധ്യമുണ്ടാകുമ്പോൾ വിശേഷം,സോപാധികം, വ്യക്തം, പ്രബലം, നബി(സ)യിലേക്കു ചേർക്കപ്പെട്ടത്, ശക്തം ഇവയ്ക്ക് യഥാക്രമം സാമാന്യം, നിരുപാധികം, വ്യാഖ്യേയം, ദുർബലം, നബി (സ) യിലേക്കു ചേർക്കപ്പെടാത്തത്, അശക്തം ഇവ

والتعديل، ويقدم عند التعارض الخاص على العام والمقيد على المطلق والنص على الظاهر والمحكم على المتشابه والناسخ والمتصل والقوي على مقابلها، ولا ينحصر الأحكام في خمسمائة آية ولا خمسمائة حديث خلافا لزاعمهما، وبالقياس بأنواعه الثلاثة من الجلي وهو ما يقطع فيه بنفي الفارق كقياس ضرب الوالد على تأفيفه، أو المساوي وهو ما يبعد فيه انتفاء الفارق كقياس إحراق مال اليتيم على أكله أو الأدون وهو ما لا يبعد فيه انتفاء الفارق كقياس الذرة على البر في الربوا بجامع الطعم وبلسان العرب لغة ونحوا وصرفا وبلاغة وبأقوال العلماء من الصحابة فمن بعدهم ولو فيما يتكلم فيه فقط لئلا يخالفهم. قال ابن الصلاح: اجتماع ذلك كله إنما هو شرط للمجتهد المطلق الذي يفتي في جميع أبواب الفقه إما مقيد لا يعدو مذهب إمام خاص فليس عليه غير معرفة قواعد إمامه وليراع فيها ما يراعيه المطلق في قوانين الشرع فإنه مع المجتهد كالمجتهد مع نصوص الشرع، ومن ثمّ لم يكن له عدول عن نص إمامه كمالا يجوز الاجتهاد مع النص إنتهى.

യേക്കാൾ പരിഗണന നൽകണം . വിധിവിലക്കുകൾ അഞ്ഞൂറ് ആയത്തുകളിലോ അത്രയും ഹദീസുകളിലോ പരിമിതമല്ല. ഇതിനു വിപരീതമായ ചിലരുടെ വാദം അംഗീകൃതമല്ല.

താരതമ്യ തത്വം: മൂന്നു തരം ഖിയാസും മുജ്തഹിദ് അറിഞ്ഞിരിക്കണം. ജലിയ്യ്-തുലിതവും തുല്യവും തമ്മിൽ താത്വികമായ അന്തരമില്ലെന്നു തീർച്ചയുള്ളത്. മാതാപിതാക്കളോടു പുഛരസം പ്രകടിപ്പിക്കുക എന്നതിനോട് അവരെ മർദ്ദിക്കുക എന്നതിനെ താരതമ്യം ചെയ്തിരിക്കുന്നത് ഉദാഹരണം. ആദ്യത്തേത് അരുതെന്നു വിലക്കുള്ളതുകൊണ്ട് രണ്ടാമത്തേതും പാടില്ല.[1] മുസാവീ-സാമ്യകൽപന. തുലിതവും തുല്യവും തമ്മിൽ അന്തരത്തിനു വിദൂരസാധ്യതയുള്ളിടത്താണു ഇതിന്റെ പ്രയോഗം. അനാഥ സന്താനങ്ങളുടെ ധനം അഗ്നിക്കിരയാക്കുക എന്നതിനെ അതു ഭക്ഷിക്കുക എന്നതിനോട് താരതമ്യം ചെയ്തിട്ടുള്ളത് ഉദാഹരണം[2] രണ്ടും നിഷിദ്ധമാകുന്നു. അദ്‌വൻ-പ്രാധമം. തുലിതതുല്യാന്തരസാധ്യത വിദൂരമല്ലാത്തതാണിത്. ഭക്ഷ്യപദാർത്ഥമെന്ന പൊതു ഗുണധർമ്മത്തെ അടിസ്ഥാനമാക്കി ചോളത്തെ ഗോതമ്പിനോട് താരതമ്യം ചെയ്തു രണ്ടിനും പലിശ പ്രശ്നത്തിൽ ഒരേ നിയമം ബാധകമാക്കിയിരിക്കുക ഉദാഹരണം.[3]

മുജ്തഹിദ് അറബിഭാഷ, അതിന്റെ വ്യാകരണം, പദവ്യുൽപത്തി, സാഹിത്യമീമാംസ ഇവയിൽ പരിജ്ഞാനം നേടിയിരിക്കണം, സ്വഹാബികളും പിൽക്കാലക്കാരുമായ ജ്ഞാനികളുടെ വീക്ഷണങ്ങൾ അറിഞ്ഞിരിക്കുകയും വേണം. തന്റെ വീക്ഷണങ്ങൾക്ക് വിദ്വൽജനങ്ങളുടെ അഭിപ്രായഗതികളുമായി വൈപരീത്യം ഉണ്ടാകരുതല്ലോ. ആ അറിവ് കൈയാളുന്ന പ്രശ്നത്തിൽ മാത്രമുണ്ടായിരുന്നാലും മതി. ഈ യോഗ്യതകൾ ഒത്തിണങ്ങേണ്ടത് സമസ്ത കർമ്മ ശാസ്ത്ര വിഷയങ്ങളിലും ഫത്വ നൽകേണ്ട സ്വതന്ത്ര മുജ്തഹിദിൽ -മുജ്തഹിദ് മുഥ്‌ലഖ്- മാത്രമാണെന്ന് ഇബ്നുസ്വലാഹ് പറഞ്ഞിട്ടുണ്ട്. ഒരു പ്രത്യേക ഇമാമിന്റെ -ഉദാ: ഇമാം ശാഫിഈ(റ)- കർമ്മശാസ്ത്ര സരണി മറികടക്കാത്ത -മുജ്തഹിദ് മുഖയ്യദ്- സോപാധിക മുജ്തഹിദ് തന്റെ ഇമാമിന്റെ മൗലികസിദ്ധാന്തങ്ങൾ മാത്രമേ അറിയേണ്ടതുള്ളൂ.

ശരീഅത്തിന്റെ മൗലിക തത്വങ്ങളിൽ സ്വതന്ത്ര മുജ്തഹിദ് സ്വീകരിക്കുന്ന നിലപാടുതന്നെയാണു സ്വന്തം ഇമാമിന്റെ മൗലികസിദ്ധാന്തങ്ങളിൽ സോപാധിക മുജ്തഹിദും സ്വീകരിക്കേണ്ടത്. സ്വതന്ത്ര മുജ്തഹിദിനു ശറഈ മൗലിക തത്വങ്ങളോടുള്ള ബന്ധം തന്നെയാണു സോപാധിക മുജ്തഹിദിനു സ്വതന്ത്ര ഗവേഷകനായ തന്റെ ഇമ്മാമിനോടും ഉണ്ടായിരിക്കേണ്ടത്. അതിനാൽ ശരീഅത്തിന്റെ

1. *പുഛരസം പ്രകടിപ്പിക്കുന്നതാണ് ഖുർആൻ 17:23ൽ വിലക്കിയിട്ടുള്ളത്.*
2. *ഭക്ഷിക്കുന്നതിനെതിരെ താക്കീത് ഖുർആൻ 4:10ൽ നൽകിയിട്ടുണ്ട്.*
3. *ഒരിനം ഗോതമ്പിനെ മറ്റൊന്നിനു പകരം വിൽക്കുമ്പോഴുള്ള പലിശ സാധ്യത ചോളത്തിലും വരും. രണ്ടും തുല്യ ഭക്ഷ്യവസ്തുവാണെന്നതിനാൽ.*

**(فإن ولي)** سلطان ولو كافرا أو **(ذو شوكة)** غيره في بلد بأن انحصرت قوتها فيه **(غير أهل)** للقضاء كمقلد وجاهل وفاسق أي مع علمه بنحو فسقه وإلا بأن ظن عدالته مثلا ولو علم فسقه لم يوله فالظاهر كما جزم به شيخنا لا ينفذ حكمه، وكذا لو زاد فسقه اوارتكب مفسقا آخر على تردد فيه إنتهى. وجزم بعضهم بنفوذ توليته وإن ولاه غير عالم بفسقه وكعبد وامرأة وأعمى **(نفذ)** ما فعله من التولية وإن كان هناك مجتهد عدل على المعتمد فينفذ قضاء من ولاه للضرورة ولئلا يتعطل مصالح الناس، وإن نازع كثيرون فيما ذكر في الفاسق وأطالوا وصوّبه الزركشي. قال شيخنا: وما ذكر في المقلد محله إن كان ثم مجتهد وإلا نفذت تولية المقلد ولو من غير ذي شوكة وكذا الفاسق، فإن كان هناك عدل اشترطت شوكة وإلا فلا كما يفيد ذلك قول ابن الرفعة الحق أنه إذا لم يكن ثمّ من يصلح للقضاء نفذت تولية غير الصالح قطعا، انتهى والأوجه أن قاضي الضرورة يقضي بعلمه ويحفظ مال اليتيم ويكتب لقاض أخر خلافا للحضرمي، وصرح جمع متأخرون بأن

സുവ്യക്ത തത്വങ്ങളിൽ സ്വതന്ത്ര ഗവേഷണം അരുതാത്തതു പോലെ സ്വന്തം ഇമാമിന്റെ മൗലിക സിദ്ധാന്തങ്ങളിൽ നിന്നു സോപാധിക മുജ്തഹിദ് വ്യതിചലിക്കാനും പാടില്ല

മുഖല്ലിദ്, പാമരൻ, ദുർവൃത്തൻ, അടിമ, സ്ത്രീ, അന്ധൻ, ഈ അയോഗ്യരിൽ ഒരാളെ നീതിമാനായ മുജ്തഹിദ് ഉണ്ടായിരിക്കെ[1] ഭരണാധിപനോ നാട്ടുകാര്യസ്ഥന്മാരോ ഖാളിയാക്കിയാൽ അതിനു നിർവ്വഹണപരമായ പ്രാബല്യമുണ്ടാകും എന്നതാണു പ്രബല വീക്ഷണം.

ദുർവൃത്തി അധികാരികളുടെ ശ്രദ്ധയിൽപെട്ടവനെ ഖാളിയാക്കിയാലാണു പ്രാബല്യമുണ്ടാവുക. ശ്രദ്ധയിൽ പെട്ടിരുന്നുവെങ്കിൽ ഖാളിയാക്കാത്തവനെ ന്യായനടപ്പുണ്ടാകുമെന്ന ധാരണയോടെയാണു വാഴിച്ചതെങ്കിൽ പ്രാബല്യമുണ്ടാവില്ലെന്നാണു വ്യക്തമാവുന്നത് എന്നു നമ്മുടെ ഗുരുവര്യൻ ഉറപ്പിച്ചു പറഞ്ഞിട്ടുണ്ട്. ദുർന്നടപ്പുകൂടിയാലും ഒരു കുറ്റകൃത്യത്തിനു മീതെ മറ്റൊന്നു കൂടി ചെയ്തുകൂട്ടിയാലും വാഴിക്കൽ നടപ്പാവില്ല എന്നും അദ്ദേഹം പറയുന്നു. എന്നാൽ ദുർവൃത്തനാണെന്നറിയാതെ ആണെങ്കിലും അനർഹനെ ഖാളിയാക്കിയാൽ പ്രാബല്യം സിദ്ധിക്കുമെന്ന് ചിലർ ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. ന്യായവിധി നടത്തുക എന്നതിന്റെ അടിയന്തിരപ്രാധാന്യവും മുസ്ലിംകളുടെ സാമൂഹിക നന്മയും പരിഗണിക്കപ്പെടുമ്പോൾ അനർഹരായ ഖാളിമാരുടെ വാഴ്ചയ്ക്കും നിയമസാധുത ഉണ്ടായിരിക്കുന്നതാണ്. ദുർവൃത്തന്റെ കാര്യത്തിൽ പക്ഷെ, പല പണ്ഡിതന്മാരും ദീർഘമായ തർക്കവാദം ഉന്നയിച്ചിട്ടുണ്ട്. അയാൾ ഖാളിയായി കൈകൊള്ളുന്ന നടപടികൾക്കു നിയമസാധുത്വമുണ്ടാവില്ല എന്ന വാദമാണു ശരിയെന്നു സർക്കശീ(റ) അംഗീകരിക്കുകയും ചെയ്തിരിക്കുന്നു. നമ്മുടെ ഗുരുവര്യൻ പറയുന്നു: ഇത് മുഖല്ലിദിന്റെ കാര്യത്തിൽ പ്രസക്തമാവുക നാട്ടിൽ ഒരു സ്വതന്ത്ര ഗവേഷകൻ ഉണ്ടായിരിക്കുമ്പോഴാണ്. സദൃശമാണു ദുർവൃത്തന്റെയും കാര്യം. നേരും നെറിയുമുള്ളവർ നാട്ടിലുണ്ടെങ്കിൽ പൗരപ്രമാണികൾ നിയമിച്ചെങ്കിൽ മാത്രമേ അയാളുടെ നടപടികൾക്കു നിയമബലം സിദ്ധിക്കുകയുള്ളൂ.[2] ഇല്ലെങ്കിൽ നിയമനം അവരിൽ നിന്നു തന്നെ ആവണമെന്നില്ല. ഇബ്നു രിഫ്അത്(റ)ന്റെ ഈ വാക്കുകളും അതാണു മനസ്സിലാക്കിതരുന്നത്: "യാഥാർത്ഥ്യം ഇതത്രെ - സ്ഥലത്ത് വിധി നിർവ്വഹണ യോഗ്യരാരുമില്ലെങ്കിൽ അയോഗ്യനെ സ്ഥാനമേൽപിക്കുന്ന നടപടിക്കു നിലനിൽപുണ്ടാവുമെന്നത് നിസ്തർക്കമാണ്." ഇങ്ങനെ സാഹചര്യത്തിന്റെ അനിവാര്യത മൂലം ഖാളിസ്ഥാനം ലഭിക്കുന്ന അയോഗ്യർ[3] തങ്ങളുടെ അറിവിനൊത്തു വിധി നടത്തുകയും അനാഥകളുടെ ധനം സംരക്ഷിക്കുകയും മറ്റു ഖാളി

*1. രാജ്യത്തെ ഭരണകാര്യങ്ങൾ നടത്തുന്ന ആൾ- അമുസ്ലിമാണെങ്കിലും - ബിഗ്യ*

*2. നീതിമാൻമാർ നാട്ടിലില്ലെങ്കിൽ നിയമനം പൗരമുഖ്യരുടേതാവണമെന്നില്ല.*

*3. ഉറൂറത്തിന്റെ ഖാളി എന്ന് അറിയപ്പെടുന്നത് ഇവരാണ്.*

قاضي الضرورة يلزمه بيان مستنده في سائر أحكامه ولا يقبل قوله: حكمت بكذا من غير بيان لمستنده فيه، ولو طلب الخصم من القاضي الفاسق تبيين الشهود التي ثبت بها الأمر لزم القاضي بيانهم وإلا لم ينفذ حكمه.

فرع: يندب للإمام إذا ولى قاضيا أن يأذن له في الاستخلاف، وإن أطلق التولية استخلف فيما لا يقدر عليه لا غيره في الأصح.

مهمة: يحكم القاضي باجتهاده إن كان مجتهدا أو اجتهاد مقلده إن كان مقلدا، وقضية كلام الشيخين أن المقلد لا يحكم بغير مذهب مقلده. وقال الماوردي وغيره: يجوز، وجمع ابن عبد السلام والأذرعي وغيرهما بحمل الأول على من لم ينته لرتبة الاجتهاد في مذهب إمامه وهو المقلد الصرف الذي لم يتأهل لنظر ولاترجيح، والثاني على من له أهلية لذلك. ونقل ابن الرفعة عن الأصحاب أن الحاكم المقلد إذا بان حكمه على خلاف نص مقلده نقض حكمه ووافقه النووي في الروضة والسبكي، وقال الغزالي: لا ينقض وتبعه الرافعي بحثا في موضع وشيخنا في بعض كتبه.

മാർക്ക് എഴുത്തുകുത്തുകൾ നടത്തുകയും ചെയ്യാം എന്നതാണു പ്രബലവീക്ഷണം. ഭിന്നമാണു ഹള്റമീയുടെ കാഴ്ചപ്പാട്. അനിവാര്യാവസ്ഥയുടെ ഖാളി തന്റെ വിധി തീർപ്പുകൾക്കു നിദാനമാകുന്ന മൗലിക സ്രോതസ്സുകൾ വെളിപ്പെടുത്തണമെന്നും അല്ലാതെ ഞാൻ ഇന്നതു പോലെ വിധിച്ചിരിക്കുന്നു. എന്നു മാത്രം പറഞ്ഞാൽ സ്വീകാര്യമാവില്ലെന്നും പിൽകാല പണ്ഡിതന്മാരിൽ ഒരു വിഭാഗം തെളിച്ചു പറഞ്ഞിരിക്കുന്നു. വിധിക്ക് ആസ്പദമായ സാക്ഷ്യമൊഴികൾ നൽകിയവരെ കുറിച്ചു പ്രതി ആരായുന്ന പക്ഷം അവരെ ഈ ഖാളി വെളിപ്പെടുത്തണം. അല്ലെങ്കിൽ വിധി നടപ്പാവില്ല.

## പ്രതിനിധിയാക്കൽ

ഇമാം ഒരാളെ ഖാളിയാക്കുമ്പോൾ പ്രതിനിധിയെ നിയോഗിക്കുവാനുള്ള അനുവാദം കൂടി അയാൾക്കു നൽകണം. ഇതു സുന്നത്താണ്. ഖാളിയുടെ നിയമനം നിരുപാധികമായിരുന്നുവെങ്കിൽ[1] തനിക്കു നിറവേറ്റുവാൻ കഴിയാത്ത പ്രശ്നങ്ങളിൽ, കഴിയുന്നതിലല്ല, മറ്റൊരാളെ ഖാളിക്കു പ്രതിനിധിയാക്കാം. ഇതാണു സ്വീകാര്യമായ വീക്ഷണം.

## വിധിയുടെ മാനദണ്ഡങ്ങൾ

മുജ്തഹിദായ ഖാളി ഗവേഷണം ചെയ്തും മുഖല്ലിദ് തന്റെ ഇമാമിന്റെ അഭിവീക്ഷണങ്ങൾക്കൊത്തുമാണു വിധിക്കേണ്ടത്. മുഖല്ലിദ് സ്വന്തം ഇമാമിന്റേതല്ലാത്ത ആരുടെയും നിയമാവലികൾക്കനുസൃതം വിധിച്ചു കൂടെന്നതാണ് രണ്ടു ശൈഖുമാരുടെയും ചർച്ചയിലൂടെ വന്നുകൂടുന്നത്. അതാവാമെന്നാണു മാവറദീ(റ)യും മറ്റും പറഞ്ഞിട്ടുള്ളത്. ഈ വിരുദ്ധ വീക്ഷണങ്ങളെ ഇബ്നു അബ്ദിസ്സലാമും(റ)
അദ്റഇൗയും(റ) മറ്റും സംയോജിപ്പിച്ചിരിക്കുന്നത് ഇങ്ങനെ: 'യുക്തി വിചിന്തനത്തിനും വീക്ഷണ ഭേദ
ങ്ങളിൽ ഒന്നിനു പ്രാമാണികത കൽപിക്കുന്നതിനും ശേഷിയില്ലാത്തതിനാൽ ഗവേഷകപദവിയിൽ എത്തി
യിട്ടില്ലാത്ത ശുദ്ധ അനുകർത്താവിനെ -മുഖല്ലിദ്- കുറിച്ചാണു ആദ്യം പറഞ്ഞത്, രണ്ടാമതു പറഞ്ഞ
താകട്ടെ ആ അർഹതയുള്ള സോപാധികനായ അനുകർത്താവിനെ പറ്റിയുമാണ്.'[2] സ്വന്തം ഇമാമിന്റെ
ഖണ്ഡിത വീക്ഷണത്തിനു വിരുദ്ധമായ മുഖല്ലിദിന്റെ ഏതു തീർപ്പും മാറ്റിവിധിക്കപ്പെടണമെന്ന്
ശാഫിഈ ശിഷ്യന്മാരുടേതായി ഇബ്നുരിഫ്അ(റ) എടുത്തെഴുതിയിട്ടുണ്ട്. സുബുകീ(റ)യും നവവീ(റ)
റൗളയിലും അതിനോടു യോജിപ്പു പ്രകടിപ്പിച്ചിട്ടുണ്ട്. എന്നാൽ ആ വിധി ദുർബലമല്ല എന്നാണു ഗസ്സാലീ
(റ) വിന്റെ പക്ഷം. അതേ നിലപാടിനൊത്തു റാഫിഈ(റ) ഒരിടത്ത് തത്വത്തിലും നമ്മുടെ ഗുരുവര്യൻ
ചില കൃതികളിലും വിശകലനം നടത്തുന്നുണ്ട്.

1. പ്രതിനിധിയെ നിശ്ചയിക്കാൻ അനുമതി നൽകിയിട്ടുമില്ല, വിലക്കിയിട്ടുമില്ല എങ്കിൽ.
2. ഈ സംയോജനം ഖണ്ഡിക്കപ്പെട്ടിട്ടുണ്ട്. രണ്ടാമതു പറഞ്ഞയാൾ തഖ്‌ലീദോടെ നിലകൊള്ളുകയാണെങ്കിൽ വാദത്തിന്ന് വേണ്ടി മാത്രം ഇതംഗീകരിക്കാം. - തുഹ്ഫ.

فائدة: إذا تمسك العامي بمذهب لزمه موافقته وإلا لزمه التمذهب بمذهب معين من الأربعة لا غيرها، ثم له وإن عمل بالأول الإنتقال إلى غيره بالكلية أو في بعض المسائل بشرط أن لا يتتبع الرخص بأن يأخذ من كل مذهب بالأسهل منه فيفسق به على الأوجه، وفي الخادم عن بعض المحتاطين الأولى لمن ابتلي بوسواس الأخذ بالأخف والرخص لئلا يزداد فيخرج عن الشرع، ولضده الأخذ بالأثقل لئلا يخرج عن الإباحة، وأن لا يلفق بين قولين يتولد منهما حقيقة مركبة لا يقول بها كل منهما. وفي فتاوى شيخنا: من قلد إماما في مسألة لزمه أن يجري على قضية مذهبه في تلك المسألة وجميع ما يتعلق بها، فيلزم من انحرف عن عين الكعبة وصلى إلى جهتها مقلدا لابي حنيفة مثلا أن يمسح في وضوئه من الرأس قدر الناصية وأن لا يسيل من بدنه بعد الوضوء دم وما أشبه ذلك وإلا كانت صلاته باطلة باتفاق المذهبين فليتفطن لذلك انتهى. ووافقه العلامة عبد الله با مخرمة العدني وزاد فقال: قد صرح بهذا الشرط الذي ذكرناه غير واحد من المحققين من أهل الأصول والفقه منهم ابن دقيق العيد والسبكي، ونقله الأسنوي

## മദ്ഹബ് സ്വീകരിക്കൽ

സാധാരണക്കാരൻ ഒരു മദ്ഹബ് സ്വീകരിച്ചാൽ അതനുസരിച്ചു തന്നെ ചരിക്കണം.[1] നാലിലൊരു മദ്ഹബ് തന്നെ സ്വീകരിക്കുകയും വേണം. നാലിലൊന്നല്ലാത്തത് പുൽകാവതല്ല. എന്നാൽ ആദ്യത്തേതിനൊത്തു കർമ്മങ്ങൾ അനുഷ്ഠിച്ചതിനു ശേഷം മറ്റൊന്നിലേക്ക് ഒന്നായോ ചില പ്രശ്നങ്ങളിൽ മാത്രമോ മാറുന്നതിനു കുഴപ്പമില്ല. പക്ഷേ, ഒരു ഉപാധിയുണ്ട്. എല്ലാ മദ്ഹബുകളിൽ നിന്നും മാറ്റം താരതമ്യേന എളുപ്പവും ലളിതവുമായ മാർഗ്ഗം പിന്തുടരുവാനുള്ളതാകരുത്. പ്രബലവീക്ഷണത്തിൽ, ദുർവൃത്തനാകാൻ അത് നിമിത്തമാകും. സൂക്ഷ്മമതികളായ ജ്ഞാനികളുടെ കാഴ്ചപ്പാടായി ഖാദിമിൽ ഇങ്ങനെ രേഖപ്പെടുത്തിയിട്ടുണ്ട്. എളുപ്പവും ലളിതവുമായ നിയമശാസനകൾ സ്വീകരിക്കുകയാണു വസ്വാസു -വിട്ടുമാറാത്ത സംശയരോഗം-ള്ളവർക്ക് ഉത്തമം. അല്ലെങ്കിൽ വസ്വാസുരോഗം കൂടി ശരീഅത്തിന്റെ പരിധിവിട്ടു പോയേക്കും. രോഗമില്ലാത്തവർ ഭാരിച്ചതു തന്നെ സ്വീകരിക്കലാണുത്തമം. അവർ അനുവദനീയതയുടെ പരിധി വിട്ട് പുറത്തു പോകാതിരിക്കാനാണിത്.[2] മദ്ഹബ് മാറുമ്പോൾ രണ്ടു മദ്ഹബുകളിൽ നിന്നും ഉരുത്തിരിഞ്ഞുണ്ടാകുന്ന ആരും പറയാത്ത മൂന്നാമതൊരു സങ്കരവിധി സ്വീകരിക്കുവാനിട വരരുത് എന്നും നിബന്ധനയുണ്ട്. ഒരു പ്രശ്നത്തിൽ ഒരു ഇമാമിനെ അനുഗമിച്ചാൽ അനുബന്ധപ്രശ്നങ്ങളിൽ കൂടി അദ്ദേഹത്തിന്റെ മദ്ഹബു തന്നെ അവലംബിക്കണം, ഉദാഹരണത്തിന് ഇമാം അബൂഹനീഫ(റ)വിനെ അനുധാവനം ചെയ്തുകൊണ്ട് കഅ്ബാ മന്ദിരത്തിനു നേരെയല്ലാതെ ആ ഭാഗത്തേക്കു തിരിഞ്ഞു നിസ്കരിക്കുമ്പോൾ[3] വുളുഇൽ മൂർധാവിന്റത്ര തടവുകയും വുളുവിനു ശേഷം രക്തസ്രാവം ഉണ്ടാവാതിരിക്കുകയും വേണം. തത്തുല്യമായതിലും അനുധാവനം വേണം. അല്ലെങ്കിൽ രണ്ടു മദ്ഹബിലും നിസ്കാരം ബാഥിലാണ്.[4] ഇക്കാര്യം ഗാഢമായി ചിന്തിച്ചു മനസ്സിലാക്കിക്കൊള്ളണമെന്നു നമ്മുടെ ഗുരുവര്യന്റെ ഫത്വകളിലുണ്ട്. ഇതിനോടു യോജിച്ചു കൊണ്ട് അല്ലാമാ അബൂമഖ്റമതുൽ അദനി(റ) കൂട്ടിച്ചേർക്കുന്നു: ഇബ്നു ദഖീഖുൽ ഈദും സുബ്കീ(റ)വും അടക്കമുള്ള ഒരു സംഘം പരിനിഷ്ഠിത ജ്ഞാനികൾ നാമീ പറഞ്ഞ നിബന്ധനകൾ ആവശ്യമാണെന്നു തെളിച്ചു പറയുകയും അസ്നവീ(റ) അത്തംഹീ

1. ഇവിടെ സാധാരണക്കാർ -ആമിയ്യ്- എന്നത് കൊണ്ടുള്ള വിവക്ഷ സ്വതന്ത്രമുജ്തഹിദ് (മുജതഹിദ് മുഥ്ലഖ്) അല്ലാത്തവനെന്നാണ്. (ശൈഖുനാ.)
2. ഭാരിച്ചതു തന്നെ സ്വീകരിച്ചില്ലെങ്കിൽ അനുവദനീയമായതിൽ നിന്നും പരിധി വിടുന്നത് ഒഴിവാക്കാൻ.
3. കഅ്ബയുടെ നേരെ തിരിയണമെന്നില്ല. ആ ഭാഗത്തേക്കായാൽ മതിയെന്നാണ് ഇമാം അബൂ ഹനീഫ(റ)ന്റെ പക്ഷം. ഇതു പ്രകാരം നിസ്കരിക്കുമ്പോൾ
4. ഹനഫി മദ്ഹബു പ്രകാരം രക്തമൊഴുകിയാൽ വുളൂഅ് മുറിയും. വുളൂഇൽ തല തടവൽ മൂർധാവിൽ കുറയാനും പാടില്ല. ഈ തകരാറുകൾ നിമിത്തം ഹനഫീ വീക്ഷണത്തിൽ നിസ്കാരം ശരിയാവാതെ വരും. ശാഫിഈ വീക്ഷണത്തിലാവട്ടെ കഅ്ബയുടെ നേരെ തിരിയാത്തതു കൊണ്ടും

في التمهيد عن العراقي قلت: بل نقله الرافعي في العزيز عن القاضي حسين انتهى. وقال شيخنا المحقق ابن زياد رحمه الله تعالى في فتاويه: إن الذي فهمناه من أمثلتهم أن التركيب القادح إنما يمتنع إذا كان في قضية واحدة، فمن أمثلتهم إذا توضأ ولمس تقليدا لأبي حنيفة وافتصد تقليدا للشافعي ثم صلى فصلوته باطلة لاتفاق الإمامين على بطلان ذلك، وكذلك إذا توضا ومسّ بلا شهوة تقليدا للإمام مالك ولم يدلك تقليدا للشافعي ثم صلى فصلوته باطلة لاتفاق الإمامين على بطلان طهارته بخلاف ما إذا كان التركيب من قضيتين فالذي يظهر أن ذلك غير قادح في التقليد كما إذا توضأ ومسح بعض رأسه ثم صلى إلى الجهة تقليدا لأبي حنيفة، فالذي يظهر صحة صلاته لأن الإمامين لم يتفقا على بطلان طهارته فإن الخلاف فيها بحالة لا يقال فيها اتفقا على بطلان صلاته لأنّا نقول: هذا الاتفاق نشأ من التركيب في قضيتين والذي فهمناه أنه غير قادح في التقليد، ومثله ما إذا قلد الإمام أحمد في أن العورة السوأتان وكان ترك المضمضة والاستنشاق أو التسمية الذي يقول الإمام أحمد بوجوب ذلك فالذي

ദിൽ ഇറാഖിയുടേതായി എടുത്തെഴുതുകയും ചെയ്തിട്ടുണ്ട്. റാഫിഈ(റ) അൽ അസീസിൽ ഖാളീ ഹുസൈൻ(റ)ൽ നിന്നും ഇത് ഉദ്ധരിച്ചു കൊടുത്തിട്ടുണ്ടെന്നു ഞാൻ പറയുന്നു.

പ്രമുഖ പണ്ഡിതനായ നമ്മുടെ ഗുരു ഇബ്നു സിയാദ്(റ) തന്റെ ഫതാവായിൽ പറയുന്നു: "ഒരേ പ്രശ്നത്തിൽ രണ്ടു മദ്ഹബുകളുടെ സംയോജനമാണ് നിഷിദ്ധവും ദോഷകരവുമായ രൂപം എന്നാണു പണ്ഡിതന്മാർ തദ്വിഷയകമായി നൽകിയിട്ടുള്ള ഉദാഹരണങ്ങളിൽ നിന്നു നമുക്കു മനസ്സിലാവുന്നത്. അവയിൽ ഇങ്ങനെ കാണാം: അബൂഹനീഫ(റ) വിനെ അംഗീകരിച്ചുകൊണ്ട് വുളുഅ് ചെയ്തു അന്യസ്ത്രീയെ തൊട്ടു. ശാഫിഈ(റ) വിന്റെ മദ്ഹബ് അനുകരിച്ചുകൊണ്ട് കൊമ്പു വയ്പ്പിച്ചു രക്തം സ്രവിപ്പിച്ചതിനുശേഷം നിസ്കരിച്ചാൽ ബാഥിലാണ്. കാരണം, ഈ നിസ്കാരം ബാഥിലാണെന്നതിൽ രണ്ട് ഇമാമുമാർക്കും യോജിപ്പുണ്ട്. അതുപോലെ വുളുവിൽ ശാഫിഈ(റ) വിന്റെ മദ്ഹബുപ്രകാരം ഉരച്ചുകഴുകൽ ഒഴിവാക്കുകയും വുളുവിനു ശേഷം മാലികീ കർമ്മ ശാസ്ത്രാനുസാരം തന്റെ ഗുഹ്യാവയവത്തെ കാമവികാരമില്ലാതെ സ്പർശിക്കുകയും ചെയ്തു നിസ്കരിച്ചാലും ബാഥിൽ തന്നെ. കാരണം, രണ്ട് ഇമാമുമാരുടെയും വീക്ഷണത്തിൽ വുളൂ മുറിഞ്ഞുപോയിരിക്കുന്നു.[1] നേരെ മറിച്ച്, രണ്ടു പ്രശ്നങ്ങളിൽ രണ്ടു മദ്ഹബുകളുടെ നിയമം പ്രാവർത്തികമാക്കിയാൽ കുഴപ്പമില്ല എന്നാണ് വ്യക്തമാകുന്നത്. ഉദാഹരണത്തിന്, വുളുവിൽ തല അൽപഭാഗം തടവി, അബൂഹനീഫ(റ) വിന്റെ മദ്ഹബിനൊത്തു ഖിബ്‌ലയുടെ ദിശയ്ക്കു നേരിട്ടു നിസ്കരിച്ചാൽ, സാധുവാകും എന്നു വ്യക്തമാണ്. അതിൽ ഒരേ സമയം രണ്ടു മദ്ഹബും ശുദ്ധിയ്ക്കു ഭംഗം വരുന്നതായി വിധിച്ചിട്ടില്ല എന്നതാണു കാരണം. ഇവിടെ വുളുവിൽ ഇരു ഇമാമുമാർക്കും അഭിപ്രായാന്തരം ഉണ്ടെങ്കിലും നിസ്കാരം ബാഥിലാണെന്നു ഏകോപിച്ചു വിധിച്ചതായി പറയാൻ പറ്റില്ല. സംയോജനം ഉണ്ടായിരിക്കുന്നത് രണ്ടു പ്രശ്നങ്ങളിലാണ്. അത് മദ്ഹബനുധാവനത്തിൽ ദോഷകരമല്ല എന്നാണു നമുക്കു പറയാനുള്ളത്. മറ്റൊരു ഉദാഹരണം, ഗുദവും ജനനേന്ദ്രിയവും മാത്രമാണു മറയ്ക്കേണ്ടത് എന്ന ഇമാം അഹ്മദ് (റ) വിന്റെ മദ്ഹബ് പിന്തുടർന്നു നിസ്കരിക്കുന്ന ഒരാൾ അതേ മദ്ഹബിൽ നിർബന്ധമുള്ള വായ കഴുകൽ, മൂക്കിൽ വെള്ളം ചേർത്തു ചീറ്റൽ എന്നിവയോ ബിസ്മിയോ ഒഴിവാക്കിയാൽ നിസ്കാരം സാധുവാകും എന്നതാണ്; നിർബന്ധ ഗോപ്യഭാഗം മറച്ചിരിക്കണമെന്നു മാത്രം. ഇവിടെ ശുദ്ധിഭംഗം എന്ന ഏക പ്രശ്നത്തിൽ രണ്ടു മദ്ഹബിന്റെയും ഏകോപനം ഉണ്ടായിട്ടില്ല. നിസ്കാരം ബാഥിലാണെന്നു ഇരുവരും വിധിച്ചിരിക്കുന്നതായും തന്മൂലം മദ്ഹബു സംയോജനം ദോഷകരമായി ഭവിച്ചിരിക്കുന്നതായും പറഞ്ഞുകൂട. കാരണം, രണ്ടു പ്രശ്നങ്ങളിലാണ് ഇവിടെ സംയോജനം നടത്തിയിട്ടുള്ളത്. അതാകട്ടെ മുൻഗാമികൾ നൽകിയ ഉദാഹ

1. മാലികീ മദ്ഹബിൽ ഉരച്ചുകഴുകൽ നിർബന്ധമാണ്. ശാഫിഈ മദ്ഹബാകട്ടെ ഗുഹ്യം വികാരമില്ലാതെ തൊട്ടാലും വുളു മുറിയുകയും ചെയ്യും

يظهر صحة صلاته إذا قلده في قدر العورة لأنهما لم يتفقا على بطلان طهارته التي هي قضية واحدة، ولا يقدح في ذلك اتفاقهما على بطلان صلاته فإنه تركيب من قضيتين وهو غير قادح في التقليد كما يفهمه تمثيلهم، وقد رأيت في فتاوى البلقيني ما يقتضي أن التر كيب بين قضيتين غير قادح انتهى ملخصاً

تتمة: يلزم محتاجا استفتاء عالم عدل عرف أهليته ثم إن وجد مفتيين فإن اعتقد أحدهما أعلم تعين تقديمه. قال في الروضة: ليس لمفت وعامل على مذهبنا في مسألة ذات وجهين أو قولين أن يعتمد أحدهما بلا نظر فيه بلا خلاف بل يبحث عن أرجحهما بنحو تأخره وإن كانا لواحد انتهى.

**(ويجوز تحكيم اثنين)** ولو من غير خصومة كما في النكاح **(أهلا لقضاء)** أي من له أهلية القضاء المطلقة لا في خصوص تلك الواقعة فقط خلافا لجمع متأخرين ولو مع وجود قاض أهل خلافا للروضة، أما غير الأهل فلا يجوز تحكيمه أي مع وجود الأهل وإلا جاز ولو في النكاح وإن كان ثم مجتهد كما جزم به شيخنا في شرح المنهاج تبعا لشيخه زكريا، لكن الذي أفتاه أن المحكم العدل لا يزوج إلا مع فقد القاضي ولو غير أهل، ولا يجوز تحكيم غير العدل مطلقا ولا ينفذ حكم المحكم إلا برضاهما به لفظا لا

രണങ്ങൾ വച്ചുനോക്കുമ്പോൾ ദോഷകരവുമല്ല. രണ്ടു പ്രശ്നങ്ങളിൽ സംയോജനം ദോഷകരമല്ലെന്നു ബുൽഖൈനിയുടെ ഫതാവായിലും ഞാൻ കണ്ടിട്ടുണ്ട്.

## മതവിധി

മതവിധി ആവശ്യമുള്ളവർ നീതിനിഷ്ഠരും യോഗ്യരുമായ പണ്ഡിതരോട് ആരാഞ്ഞുകൊള്ളണം. രണ്ടു മുഫ്തിമാർ ഉള്ളിടത്തു ശ്രേഷ്ഠജ്ഞാനിക്കാണു മുൻഗണനന നൽകേണ്ടത്. റൗളയിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്: ഒരു പ്രശ്നത്തിൽ രണ്ടു ന്യായങ്ങളോ വീക്ഷണങ്ങളോ ഉണ്ട്; എങ്കിൽ നമ്മുടെ മദ്ഹബനുസരിച്ച് ഫത്വ നൽകുന്നവരും പ്രവർത്തിക്കുന്നവരും പരിചിന്തനം നടത്താതെ ഏതെങ്കിലുമൊരു ന്യായമോ വീക്ഷണമോ അവലംബനീയമെന്നു വയ്ക്കരുത്. രണ്ടും ഒരേ പണ്ഡിതന്റേതായാൽ പോലും ഏതാണ് ഒടുവിലത്തേതെന്നും മറ്റും നോക്കി അതിനു പ്രാമാണികത കൽപിക്കുകയാണു വേണ്ടത്.

## മധ്യസ്ഥ നിയമനം (തഹ്കീം)

ഖാളി സ്ഥാനത്തിനു സർവ്വഥാ യോഗ്യനായ വ്യക്തിയെ വിവാഹാദി വ്യവഹാരേതര കാര്യങ്ങളിൽ പോലും രണ്ടു പേർക്കു മധ്യസ്ഥനാക്കാവുന്നതാണ്. യോഗ്യത ഉന്നീതമായ തർക്കപ്രശ്നത്തിൽ മാത്രം പോര. അതുമതി എന്നാണു ഒരു സംഘം പിൽകാല പണ്ഡിതരുടെ വീക്ഷണം. റൗളയിൽ പറഞ്ഞിട്ടുള്ളതിനു വിരുദ്ധമായി, നാട്ടിൽ യോഗ്യനായ ഖാളി തന്നെ ഉള്ളപ്പോഴും മറ്റൊരു യോഗ്യനെ മധ്യസ്ഥനാക്കാം. എന്നാൽ യോഗ്യനുള്ളപ്പോൾ അയോഗ്യനെ മധ്യസ്ഥനാക്കിക്കൂട. അഭാവത്തിൽ ഖാളിയല്ലാത്ത മുജ്തഹിദ് നാട്ടിൽ ഉണ്ടായിരിക്കെ തന്നെ അയോഗ്യനെ വിവാഹകാർമ്മികത്വത്തിനു പോലും ഏൽപിക്കാമെന്നു തന്റെ ഗുരു സക്കരിയ്യാ(റ)നെ പിന്തുണച്ചുകൊണ്ട് നമ്മുടെ ഗുരുവര്യൻ തറപ്പിച്ചു പറഞ്ഞിരിക്കുന്നു. എങ്കിലും, യോഗ്യനോ അയോഗ്യനോ ആയ ഒരു ഖാളി ഇല്ലാതിരിക്കുമ്പോൾ മാത്രമേ നീതിമാനായ മധ്യസ്ഥൻ വിവാഹകാർമ്മികത്വം നടത്താവൂ എന്നാണു നമ്മുടെ ഗുരുവര്യൻ ഫത്വാ നൽകിയിട്ടുള്ളത്. നീതിമാനല്ലാത്ത ഒരാളെയും ഒരു സാഹചര്യത്തിലും മധ്യസ്ഥനാക്കിക്കൂട.

മധ്യസ്ഥന്റെ വിധി[1] ഇരുകക്ഷികളും വാക്കാൽ തൃപ്തിപ്പെട്ടെങ്കിലേ ഫലപ്രദമാവുകയുള്ളൂ. മൗനം പോരാ. അപ്പോൾ നികാഹിൽ ഭാര്യാഭർത്താക്കൾ ഇരുവരുടെയും തൃപ്തി പരിഗണിക്കപ്പെടണം. എന്നാൽ തഹ്കീമിന്റെ നികാഹിൽ സമ്മതമാരായപ്പെട്ട കന്യകയുടെ മൗനം മതിയാകുന്നതാണ്. യഥാർത്ഥ കൈക്കാരൻ നിസ്കാരം ചുരുക്കി അനുഷ്ഠിക്കാവുന്നതിന്റെ ദൂരപരിധിയോളമെങ്കിലും അകലെയാണെങ്കിൽ നാട്ടിൽ ഖാളി ഉണ്ടായിരിക്കെ വിവാഹകാർമ്മികത്വം മറ്റൊരാളെ ഏൽപിക്കാവതല്ല. കാരണം, സ്ഥലത്തില്ലാത്തയാൾക്കു പകരം നിൽക്കാൻ ഖാളിക്കാണ്, കാർമ്മികത്വം ഏൽപിക്കപെട്ടവന്നല്ല, അധി

1. തഹ്കീം ഏറ്റെടുത്തത് മുതൽ ആ കാര്യം പൂർത്തിയാകുന്നത് വരെ-തുഹ്ഫ.

سكوتا فيعتبر رضا الزوجين معا في النكاح. نعم يكفي سكوت البكر إذا استؤذنت في التحكيم، ولا يجوز التحكيم مع غيبة الولي ولو إلى مسافة القصر إن كان ثم قاض خلافا لابن العماد لأنه ينوب عن الغائب بحلاف الحكم ويجوز له أن يحكم بعلمه على الأوجه.

**(وينعزل القاضي)** أي يحكم بانعزاله ببلوغ خبر العزل له ولو من عدل **(و)** ينعزل **(نائبه)** في عام أو خاص بأن يبلغه خبر عزل مستخلفه له أو الإمام لمستخلفه إن أذن له أن يستخلف عن نفسه أو أطلق **(لا)** حال كون النائب نائبا **(عن إمام)** في عام أو خاص بأن قال للقاضي: استخلف عني فلا ينعزل بذلك وإنما انعزل القاضي ونائبه **(بخبره)** أي ببلوغ خبر العزل المفهوم من ينعزل لا قبل بلوغه ذلك لعظم الضرر في نقض أقضيته لو انعزل بخلاف الوكيل فإنه ينعزل من حين العزل ولو قبل بلوغ خبره ومن علم عزله لم ينفذ حكمه له إلا ان يرضى بحكمه فيما يجوز التحكيم فيه **(و)** ينعزل أيضا كل منهما بأحد أمور **(عزل نفسه)** كالوكيل **(وجنون)** وإغماء وإن قل زمنهما **(وفسق)** أي ينعزل بفسق من لم يعلم موليه بفسقه الأصلي أو الزائد على ما كان حال توليته، وإذا زالت هذه الأحوال لم تعد ولايته إلا بتولية جديدة في الأصح، ويجوز للإمام عزل قاض لم يتعين

കാരം. ഖാളി ഉണ്ടായിരിക്കെ മറ്റൊരാളെ ഏൽപിക്കാം എന്നാണു ഇബ്നുൽ ഇമാദി(റ)ന്റെ അഭിപ്രായം. നിയുക്ത മധ്യസ്ഥനു തന്റെ അറിവിനൊത്തു വിധികൽപിക്കാം എന്നാണു പ്രബലവീക്ഷണം.

## ഖാളിയുടെ സ്ഥാനചലനം

ഇമാമിൽ നിന്നു -ഇമാമുൽ അഅ്സം -ഗവർണർ- പിരിച്ചുവിടൽ ഉത്തരവു ലഭിക്കുന്നതോടെ ഖാളി സ്ഥാനഭ്രഷ്ടനാകും. പിരിച്ചുവിട്ട വിവരം നീതിമാനായ ഒറ്റവ്യക്തി മുഖേന അറിഞ്ഞാലും മതി. പൊതുകാര്യങ്ങളിലോ പ്രത്യേകകാര്യങ്ങളിലോ ഉള്ള തന്റെ പ്രതിനിധിയെ ഖാളിയോ ഖാളിയെ ഇമാമോ നീക്കം ചെയ്തതായി വിവരം കിട്ടിയാൽ പ്രതിനിധിക്കും *(നാഇബ് ഖാളി ഉദാ: ജില്ലാഖാളി)* സ്ഥാനചലനം സംഭവിക്കും. ഖാളിക്ക് വേണ്ടി എന്നു വ്യക്തമാക്കിയോ നിരുപാധികമോ പ്രതിനിധിയാക്കി നിശ്ചയിച്ച വ്യക്തിയെക്കുറിച്ചാണ് ഇപ്പറഞ്ഞത്. അയാൾ പൊതുകാര്യങ്ങളിലോ പ്രത്യേകപ്രശ്നത്തിലോ ഉള്ള, ഇമാമിന്റെ തന്നെ പ്രതിനിധിയാണെങ്കിൽ സ്ഥാനചലനം സംഭവിക്കില്ല. എനിയ്ക്കു താങ്കളൊരു പ്രതിനിധിയെ കണ്ടെത്തൂ എന്നോ മറ്റോ ഇമാം നിർദ്ദേശിച്ചതനുസരിച്ച് ഖാളി ഇമാമിനു വേണ്ടി നിയമിച്ചതായിരിക്കും അയാളെ.

നീക്കം ചെയ്തവിവരം ഖാളിക്കും നാഇബിനും ലഭിക്കും മുൻപ് അവർ സ്ഥാനഭ്രഷ്ടരാവില്ല. വിവരമെത്തും മുമ്പേ സ്ഥാനചലനമുണ്ടായാൽ അന്നേരം കൈക്കൊള്ളുന്ന വിധിതീർപ്പുകൾ വ്യഥാവിലാകും എന്നതാണു കാരണം. എന്നാൽ വ്യത്യസ്തമാണു വക്കീലിന്റെ കാര്യം. അയാളെ സ്ഥാനഭ്രഷ്ടനാക്കുന്നതോടെ, ആ വിവരം അറിയുന്നതിനു മുൻപു തന്നെ, സ്ഥാനചലനം സംഭവിക്കും. ഖാളിയെ നീക്കം ചെയ്ത വിവരം ഒരു കക്ഷി അറിഞ്ഞാൽ അവന് അനുകൂലമായി ഖാളി വിധിച്ചത് നടപ്പാവില്ല. മധ്യസ്ഥത അനുവദനീയമായ പ്രശ്നത്തിൽ വിധിച്ചത് തൃപ്തിപ്പെട്ടാൽ ഒഴികെ.

ഖാളിയും പ്രതിനിധിയും സ്വമേധയാ സ്ഥാനമൊഴിയുകയും ചെയ്യാം. വകീലും ഇതുപോലെ തന്നെ. ഇതിനുപുറമെ തുഛമാത്രയെങ്കിലും ഭ്രാന്തോ ബോധക്ഷയമോ ഉണ്ടായാലും ദുഷ്കൃത്യത്തിൽ ഏർപ്പെട്ടാലും അധികാരം നഷ്ടപ്പെടും. അധികാരത്തിൽ അവരോധിക്കുമ്പോൾ തന്നെ താൻ ദുഷ്കൃതനാണെന്നതോ പിന്നീടു ദുഷ്കൃത്യം കൂടിയതോ അവരോധകൻ അറിഞ്ഞിട്ടില്ലെങ്കിൽ മാത്രമാണിത്. സ്ഥാനചലനത്തിനു ശേഷം അതിന്റെ കാരണങ്ങൾ നീങ്ങിയാലും പുതിയ നിയമനത്തിലൂടെയല്ലാതെ അധികാരം സ്ഥാപിതമാവില്ല. ഇതാണു സ്വീകാര്യമായ വീക്ഷണം.

നിർണ്ണിതനല്ലാത്ത ഖാളിയെ[1] മേൽപറഞ്ഞതല്ലാത്ത കാരണങ്ങളാലും ഇമാമിനു സ്ഥാനഭ്രഷ്ടനാക്കാം. ഇദ്ദേഹത്തെക്കുറിച്ച് പരാതികൾ വർധിക്കുക, നിലവിലുള്ള ഖാളിയേക്കാൾ ശ്രേഷ്ഠനായ

1. ഖാളിയാകാൻ പറ്റുന്നവർ വേറെയുമുണ്ടാകുമ്പോഴാണ് ഇദ്ദേഹം നിർണ്ണിതനല്ലാതാവുക.

بظهور خلل لا يقتضي انعزاله ككثرة الشكاوى فيه وبأفضل منه وبمصلحة كتسكين فتنة سواء أعزله بمثله أم بدونه وإن لم يكن شيء من ذلك لم يجز عزله لأنه عبث ولكن ينفذ العزل، أما إذا تعين بأن لم يكن ثم من يصلح غيره فيحرم على موليه عزله ولا ينفذ وكذا عزله لنفسه حينئذ بخلافه في غير هذه الحالة فينفذ عزله لنفسه وإن لم يعلم موليه.

**(ولا)** ينعزل قاض **(بموت إمام)** أعظم ولا بانعزاله لعظم شدة الضرر بتعطيل الحوادث، وخرج بالإمام القاضي فينعزل نوابه بموته **(ولا يقبل قول متول فى غير محل ولايته)** وهو خارج عمله **(حكمت بكذا)** لأنه لا يملك إنشاء الحكم حينئذ فلا ينفذ إقراره به، وأخذ الزركشي من ظاهر كلامهم أنه إذا ولي ببلد لم يتناول مزارعها وبساتينها فلو زوج وهو بأحدهما من هي بالبلد أو عكسه لم يصح، قيل: وفيه نظر. قال شيخنا: والنظر واضح بل الذي يتجه أنه إن علمت عادة بتبعية أو عدمها فذاك وإلا اتجه ما ذكره اقتصارا على ما نص له عليه، وأفهم قول المنهاج أنه في غير محل ولايته كمعزول أنه لا ينفذ منه فيه تصرف استباحه بالولاية كإيجار وقف نظره للقاضي

മറ്റൊരാളെ കണ്ടെത്തുക, കുഴപ്പം ഒതുക്കുക തുടങ്ങിയ പൊതു നന്മ അടങ്ങിയിട്ടുള്ള സാഹചര്യങ്ങളാണ് ഉദ്ദേശ്യം. പകരം നിയമിക്കുന്നത് തുല്യവ്യക്തിയെയോ താഴേക്കിടക്കാരനെയോ എന്നതു പ്രശ്നമല്ല. ഈ കാരണങ്ങളൊന്നും ഇല്ലെങ്കിൽ സ്ഥാനഭ്രഷ്ടനാക്കാവതല്ല. അത് അർത്ഥശൂന്യമായ നടപടിയായിരിക്കുമല്ലൊ. എന്നാൽ ഇമാം അതിനൊരുമ്പെടുന്ന പക്ഷം നടപ്പാവുകയും ചെയ്യും.യോഗ്യരായ മറ്റാരുമില്ലാത്തതിനാൽ നിർണ്ണിതനായ ഖാളിയെ വാഴിച്ചയാൾ നീക്കാൻ പാടില്ല. നീക്കം ചെയ്താൽ അതിനു നിയമപ്രാബല്യം ഉണ്ടാവുകയുമില്ല. അയാൾ സ്വയം സ്ഥാനമൊഴിയാനും പാടില്ല.

നേരെ മറിച്ച്, നാട്ടിൽ മറ്റൊരു യോഗ്യനുണ്ടെങ്കിൽ ഖാളിക്കു സ്ഥാനമൊഴിയാം. അത് അവരോധകന്റെ അറിവോടുകൂടിയായിരിക്കണം എന്നില്ല. ഇമാമുൽ അഅ്സമിന്റെ മരണമോ സ്ഥാനപരിത്യാഗമോ മൂലം ഖാളിക്കു സ്ഥാനചലനം സംഭവിച്ചു കൂടാത്തതാണ്. അയാൾ അധികാരത്തിൽ തുടരാതിരുന്നാൽ ഭരണസ്തംഭനം എന്ന വൻകുഴപ്പം ഉണ്ടാകുമെന്നതാണു കാരണം. ഇമാം എന്നു പറഞ്ഞതിനാൽ ഖാളി ഒഴിവായിരിക്കുന്നു. അതായത്,ഖാളി മരണമടയുകയോ സ്ഥാനമൊഴിയുകയോ ചെയ്താൽ പ്രതിനിധിയുടെ അധികാരം നഷ്ടപ്പെടുന്നതാണ്. തന്റെ അധികാരമേഖലയ്ക്കു വെളിയിൽ ആരുടെയും വാക്കിനു സ്വീകാര്യത ഉണ്ടാവില്ല ഞാനിന്നതു വിധിച്ചിരിക്കുന്നു എന്നത് അവിടെ പ്രസക്തമല്ല. അയാൾക്ക് അവിടെ കൽപനാധികാരമില്ല. താനവിടെ കൽപന പുറപ്പെടുവിച്ചിരുന്നു എന്ന സത്യവാങ്മൂലവും വിലപ്പോവില്ല. തോട്ടങ്ങളും കൃഷിയിടങ്ങളും ഒരാളുടെ അധികാരസീമയിൽ വരില്ല എന്നാണു തദ്വിഷയകമായ പണ്ഡിത പ്രസ്താവങ്ങളിൽ നിന്നു വ്യക്തമാവുന്നത്, എന്നു സർകശീ(റ) അനുമാനിക്കുന്നു. ഇവയിൽ ഒരിടത്തിരിക്കുന്ന ഖാളി നാട്ടിലുള്ള ഒരുവളുടെ വിവാഹം നടത്തിക്കൊടുത്താൽ സ്വീകാര്യമല്ല, മറിച്ചും.[1] ഇതിൽ ചിലർ സന്ദേഹം പ്രകടിപ്പിച്ചിട്ടുണ്ട്. തികച്ചും സന്ദേഹാത്മകം എന്നാണു ഇതേപറ്റി നമ്മുടെ ഗുരുവര്യൻ പറഞ്ഞിട്ടുള്ളത്. തോട്ടങ്ങളും കൃഷിസ്ഥലങ്ങളും നാട്ടിന്റെ പ്രാന്തപ്രദേശമായി സാധാരണ കണക്കാക്കുന്നിടത്തും കണക്കാക്കാത്തിടത്തും കാര്യം വ്യക്തമാണല്ലൊ, അല്ലാത്തിടത്തു അധികാരം ഖണ്ഡിത സീമയിൽ പരിമിതപ്പെടുത്തിക്കൊണ്ട് ഇമാം സർകശീ(റ) പറഞ്ഞതാണ് കരണീയം.

ഒരു നാട്ടിലെ ഖാളി മറുനാട്ടിൽ സ്ഥാനഭ്രഷ്ടനു തുല്യനാണെന്നു മിൻഹാജ്. എന്നു വച്ചാൽ അവിടെ അയാൾക്കു വഖഫ് സ്വത്തുക്കൾ വാടകയ്ക്കു കൊടുക്കുക, അനാഥരുടെ ധനം വിൽക്കുക, ഉദ്യോഗസ്ഥരെ നിയമിക്കുക, തുടങ്ങി ഖാളിയെന്ന നിലയ്ക്കുള്ള യാതൊരു കൈകാര്യാവകാശവും ഉണ്ടായിരിക്കുന്നതല്ല. ഇത് വ്യക്തമാണെന്ന് ശൈഖുനായും പറഞ്ഞിട്ടുണ്ട്. സ്ഥാനഭ്രഷ്ടനായ ഖാളിയും ,സദസ്സു വിട്ട മധ്യസ്ഥനും (മുഹക്കം) ഞാൻ ഇന്നതു വിധിക്കുന്നു എന്നു പറഞ്ഞാൽ സ്വീകാര്യമല്ലാ

1. *നാട്ടിലുള്ള ഖാളി കൃഷിയിടത്തിലോ തോട്ടത്തിലോ ഉള്ളവളുടെ വിവാഹം നടത്തിയാൽ*

وبيع مال يتيم وتقرير في وظيفة. قال شيخنا: وهو ظاهر (ك) ما لا يقبل قول (معزول) بعد انعزاله ومحكم بعد مفارقة مجلس حكمه حكمت بكذا لأنه لا يملك إنشاء الحكم حينئذ فلا يقبل إقراره به، ولا يقبل أيضا شهادة كل منهما بحكمه لأنه يشهد بفعل نفسه إلا إن شهد بحكم حاكم ولا يعلم القاضي أنه حكمه فيقبل شهادته إن لم يكن فاسقا، فإن علم القاضي أنه حكمه لم يقبل شهادته كما لو صرح به، ويقبل قوله بمحل حكمه قبل عزله حكمت بكذا وان قال بعلمي لقدرته على الإنشاء حينئذ حتى لو قال على سبيل الحكم نساء هذه القرية أي المحصورات طوالق من أزواجهنّ قبل إن كان مجتهدا ولو في مذهب إمامه، ولا يجوز لقاض أن يتتبع حكم قاض قبله صالح للقضاء (وليسوّ) القاضي (بين الخصمين) وجوبا في إكرامهما وإن اختلفا شرفا وجواب سلامهما والنظر إليهما واستماع الكلام وطلاقة الوجه والقيام فلا يخص أحدهما بشيء مما ذكر ولو سلم أحدهما انتظر الآخر ويغتفر طول الفصل للضرورة أو قال له سلم ليجيبهما معا، ولا يمزح معه وإن شرف بعلم أو حرية والأولى أن يجلسهما بين يديه.

ത്തതു പോലെയാണ് ഇതും. ഇപ്പറഞ്ഞ സാഹചര്യങ്ങളിൽ ഈ മൂവർക്കും വിധിക്കുവാൻ അധികാരമില്ല എന്നതാണു കാരണം. അതിൽ തങ്ങൾ വിധി നടത്തിയതായുള്ള അവരുടെ ഏറ്റുപറച്ചിലും സാക്ഷ്യവും അംഗീകരിക്കപ്പെടില്ല. സ്വന്തം പ്രവൃത്തിയെ കുറിച്ചു തന്നെയുള്ള സാക്ഷ്യം ആയതിനാലാണത് അസ്വീകാര്യമാവുന്നത്.

എന്നാൽ ഒരു ന്യായാധിപൻ ഇന്നതു വിധിച്ചിട്ടുണ്ട് എന്നു അവർ സാക്ഷ്യം മൊഴിയുകയും ആ ന്യായാധിപൻ ഈ സാക്ഷി തന്നെ എന്നകാര്യം ഖാളി അറിയാതിരിക്കുകയും ചെയ്താൽ സ്വീകാര്യമാണ്. അതും അവർ ദോഷികളല്ലെങ്കിൽ മാത്രം. സാക്ഷിയും മൊഴിയിൽ പറഞ്ഞ ന്യായാധിപനും ഓരാൾ തന്നെ എന്ന കാര്യം ഖാളി അറിയുകയോ സാക്ഷി തന്നെ വെട്ടിത്തുറന്നു പറയുകയോ ചെയ്താൽ മൊഴി അംഗീകരിക്കുന്നതല്ല.

സ്ഥാനഭ്രഷ്ടനാകുന്നതിനു മുൻപ് ഖാളി ഞാൻ ഇന്നതു വിധിച്ചിട്ടുണ്ട്. എന്നു തന്റെ അധികാരപരിധിയിൽ വെച്ച് പ്രസ്താവിച്ചാൽ അംഗീകരിക്കപ്പെടും. സ്വന്തം അറിവിന്റെ അടിസ്ഥാനത്തിലാണ് ഞാൻ വിധിച്ചത് എന്നു പറഞ്ഞാൽ പോലും സ്വീകാര്യമായിരിക്കും. കാരണം ആ ഘട്ടത്തിൽ അയാൾക്കു വിധിക്കാൻ അധികാരമുണ്ട്. അതുകൊണ്ടുതന്നെ തത്സംബന്ധമായ ഏറ്റുപറച്ചിലും മുഖവിലയ്ക്കെടുക്കുന്നതാണ്. എത്രത്തോളമെന്നാൽ ഇന്നാട്ടിലെ ഇത്രയെണ്ണം സ്ത്രീകൾ വിവാഹമോചിതരാണ് എന്നു വിധിന്യായരൂപേണ പ്രസ്താവിച്ചാൽ പോലും വില കൽപിക്കപ്പെടുന്നതാണ്. പക്ഷേ, അദ്ദേഹം തന്റെ ഇമാമിന്റെ മദ്ഹബിലെങ്കിലും മുജ്തഹിദ് ആയിരിക്കണം. യോഗ്യനായ മുൻഖാളിയുടെ വിധി പുനഃപരിശോധിക്കാൻ നിലവിലുള്ള ഖാളിക്ക് അധികാരമുണ്ടായിരിക്കില്ല.

## നീതിപാലനം

വ്യത്യസ്ത പദവിക്കാരായ വാദി-പ്രതിവാദികളെ പോലും ഖാളി തുല്യനിലയിൽ തന്നെ മാനിക്കണം. പ്രത്യഭിവാദനം,നോട്ടം, സംസാരം ശ്രദ്ധിച്ചു കേൾക്കൽ, മുഖപ്രസന്നത വരുത്തൽ, എഴുന്നേൽക്കൽ, ഇക്കാര്യങ്ങളിലെല്ലാം ഇരു കക്ഷികൾക്കുമിടയിൽ സമത്വം പാലിക്കണം. ഇതിലൊന്നിലും ഏതെങ്കിലുമൊരു കക്ഷിയോടു പ്രത്യേകത കാണിച്ചു കൂട. ഒരു കക്ഷി സലാം ചൊല്ലിയാൽ മറു കക്ഷി കൂടി ചൊല്ലുന്നതു വരെ കാത്തിരിക്കണം. എന്നിട്ടേ മടക്കാവൂ. അനിവാര്യത കണക്കിലെടുത്തു ഇടവേള ദീർഘമാവുന്നത് പൊറുക്കപ്പെടും. ഇരു സലാമും ഒന്നിച്ചു മടക്കാനായി സലാം പറയൂ എന്നു മറുകക്ഷിയോട് ആവശ്യപ്പെടാം. അറിവുകൊണ്ടും സ്വതന്ത്ര പൗരത്വം കൊണ്ടും ശ്രേഷ്ഠരായ കക്ഷികളോടു പോലും തമാശ പറയരുത്. കക്ഷികളെ ഇരുവരെയും തന്റെ മുൻപിൽ തന്നെ ഇരുത്തുകയാണ് ഉത്തമം.

فرع: لو ازدحم مدعون قدم الأسبق فالأسبق وجوبا كمُفت ومدرس فيقدمان وجوبا بسبق، فإن استووا أو جهل سابق أقرع. وقال شيخنا: وظاهر أن طالب فرض العين مع ضيق الوقت يقدم كالمسافر، ويستحب كون مجلسه الذي يقضي فيه فسيحا بارزا، ويكره أن يتخذ المسجد مجلسا للحكم صونا له عن اللغط وارتفاع الأصوات. نعم إن اتفق عند جلوسه فيه قضية أو قضيتان فلا بأس بفصلها.

**(وحرم قبوله)** أي القاضي **(هدية من لا عادة له)** بها **(قبل ولاية)** أو كان له عادة بها لكنه زاد في القدر أو الوصف **(إن كان في محلها)** أي محل ولايته **(و)** هدية **(من له خصومة)** عنده أو من أحس منه بأنه سيخاصم وإن اعتادها قبل ولايته لأنها في الأخيرة تدعو إلى الميل إليه. وفي الأولى سببها الولاية وقد صرحت الأخبار الصحيحة بتحريم هدايا العمال **(وإلا)** بأن كان من عادته أنه يهدى إليه قبل الولاية ولو مرة فقط، أو كان في غير محل ولايته، أو لم يزد المهدي على عادته ولا خصومة له حاضرة ولا مترقبة فيهما **(جاز)** قبولها، ولو جهزها له مع رسوله وليس له محاكمة ففي جواز قبوله وجهان رجح بعض شراح المنهاج الحرمة وعلم مما مر أنه لا يحرم عليه قبولها

## മുൻഗണനക്രമം

കക്ഷികളുടെ തിരക്കുള്ളപ്പോൾ ആദ്യമാദ്യം വരുന്നവർക്കു മുൻഗണന നൽകണം. ആദ്യമെത്തുന്ന സംശയനിവാരണ കാംക്ഷികൾക്കും വിദ്യാർത്ഥികൾക്കും യഥാക്രമം മുഫ്തിയും അധ്യാപകനും ഇതേ പരിഗണന നൽകണം. എല്ലാവരും ഒരേ സമയം വരികയോ ആദ്യ ആഗതനാരെന്നു തിട്ടമില്ലാതിരിക്കുകയോ ചെയ്താൽ നറുക്കെടുപ്പിലൂടെ മുൻഗണനക്രമം നിശ്ചയിക്കുകയാണ് വേണ്ടത്. എന്നാൽ വൈയക്തിക പ്രധാനമായ പ്രശ്നത്തിൽ പരിമിത സമയത്തിനകം നിയമനിർദ്ദേശം തേടി എത്തുന്നവനെ യാത്രികനെ എന്നപോലെ ആദ്യം പരിഗണിക്കണം എന്നു വ്യക്തമാണെന്നു നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നു. ന്യായസഭ തുറസ്സും വിശാലവും ആയിരിക്കൽ സുന്നത്താണ്.

പള്ളി ന്യായവേദിയാക്കൽ കറാഹത്താണ്. അതിൽ ബഹളവും കോലാഹലവും ഉണ്ടാകാതെ സൂക്ഷിക്കുവാനാണീ നിയമം. എങ്കിലും, അതിലിരിക്കവെ ഒന്നോ രണ്ടോ വിഷയങ്ങൾ യദൃച്ഛയാ വന്നാൽ അതിനു തീർപ്പുകൽപിക്കുന്നതു കൊണ്ടു കുഴപ്പമില്ല.

## സമ്മാനം സ്വീകരിക്കൽ

ഖാളിയാകും മുൻപ് തീരെയോ ഇത്ര കൂടുതലും മുന്തിയതുമോ തനിക്കു സമ്മാനിക്കൽ പതിവില്ലാത്ത വ്യക്തിയിൽ നിന്നും തന്റെ സവിധം വ്യവഹാരമുള്ള കക്ഷികളിൽ നിന്നും സ്വന്തം വാഴ്ചസ്ഥലത്തു വച്ചു സമ്മാനം സ്വീകരിക്കൽ ഖാളിക്കു ഹറാമാകുന്നു. പിന്നീടു വ്യവഹാരമുണ്ടാകുമെന്നു കാണുന്നവരിൽ നിന്നുകൂടി, മുൻപേ പതിവാണെങ്കിൽ പോലും, സമ്മാനം സ്വീകരിക്കുന്നത് അവരോടു പക്ഷപാതിത്വം കാണിക്കാനിടയാകും എന്നതാണു കാരണം. ആദ്യം പറഞ്ഞിടത്താവട്ടെ അധികാരമാണല്ലോ നൽകാൻ കാരണം. ജീവനക്കാരുടെ പാരിതോഷികങ്ങൾ ഹറാം എന്നു നബി(സ)പറഞ്ഞതായി സ്വഹീഹായ ഹദീസുകളുമുണ്ട്. മേൽപറഞ്ഞതല്ലാത്ത സാഹചര്യങ്ങളിൽ സമ്മാന സ്വീകാരം അനുവദനീയമാണ്.

അതായത്, ഖാളിയാകുന്നതിനു മുൻപ് തനിക്ക് ഒരു പ്രാവശ്യമെങ്കിലും പാരിതോഷികം തന്നിട്ടുള്ള വ്യക്തിയിൽ നിന്നും ഇപ്പോൾ പൂർവ്വാധികം നൽകാത്തയാളിൽ നിന്നും നിലവിലുള്ളതോ വരാനിരിക്കുന്നതോ ആയ വ്യവഹാരത്തിലൊന്നും കക്ഷിയല്ലാത്തവരിൽ നിന്നും അധികാര പരിധിക്കു പുറത്തു വച്ചും പാരിതോഷികം കൈപറ്റാം. കക്ഷികളല്ലാത്ത വല്ലവരും ദൂതൻ വഴി സമ്മാനം കൊടുത്തയച്ചാൽ സ്വീകരിക്കാമോ എന്നതിൽ രണ്ടു പക്ഷമുണ്ട്. പാടില്ല എന്നതാണു മിൻഹാജിന്റെ ചില ഭാഷ്യകാരന്മാർ പ്രബലമാക്കിയ വീക്ഷണം. വ്യവഹാരത്തിന്റെ മുന്നോടിയാണെന്നു തോന്നാത്തിടത്തോളം ഭരണീയരുടെ പോലും സമ്മാനം ഭരണമേഖലയ്ക്കു പുറത്തുവച്ചു സ്വീകരിക്കാം എന്ന് ഇതിൽ നിന്ന് ബോധ്യമായി. വിധി പ്രസ്താവിച്ചതിനു ശേഷം പ്രതിഫലമെന്ന നിലയിൽ സമ്മാനിക്കുന്നതിന്റെയും

في غير عمله وإن كان المهدي من أهل عمله ما لم يستشعر بأنها مقدمة لخصومة، ولو أهدي له بعد الحكم حرم القبول أيضا إن كان مجازاة له وإلا فلا كذا أطلقه بعض شراح المنهاج، قال شيخنا: ويتعين حمله على مهد معتاد أهدي إليه بعد الحكم، وحيث حرم القبول او الأخذ لم يملك ما أخذه فيرده لمالكه إن وجد وإلا فلبيت المال. وكالهدية الهبة والضيافة وكذا الصدقة على الأوجه، وجوز له السبكي في حلبياته قبول الصدقة ممن لا خصومة له ولا عادة، وخصه فى تفسيره بما إذا لم يعرف المتصدق أنه القاضي، وبحث غيره القطع بحل أخذه الزكاة. قال شيخنا: وينبغي تقييده بما ذكر، وتردد السبكي في الوقف عليه من أهل عمله والذي يتجه فيه وفي النذر أنه إن عينه باسمه وشرطنا القبول كان كالهدية له، ويصح إبراؤه عن دينه إذ لا يشترط فيه قبول، ويكره للقاضي حضور الوليمة التي خص بها وحده قال جمع: يحرم أو مع جماعة آخرين ولم يعتد ذلك قبل الولاية بخلاف ما إذا لم يقصدبها خصوصا كما لو اتخذت للجيران أو العلماء وهو منهم أو لعموم الناس. قال في العباب: يجوز لغير القاضي أخذ هدية بسبب النكاح إن لم يشرط وكذا للقاضي حيث جازله

സ്വീകാരം ഹറാം തന്നെ. പ്രതിഫലമെന്ന നിലയ്ക്കല്ലാതെ നൽകുന്നതു സ്വീകരിക്കാം, ഹറാമില്ല. ഇപ്രകാരം ഏതു നിലയിൽ നൽകപ്പെടുന്നു എന്നതാണ് നോക്കേണ്ടതെന്ന മിൻഹാജിന്റെ ചില ഭാഷ്യകാരന്മാർ സാമാന്യവൽകരിച്ചു പറഞ്ഞിരിക്കുന്നു. മുമ്പെ പതിവുള്ളത് വിധിക്കുശേഷം നൽകപ്പെടുന്നതിൽ ചുമത്തണം ഇതെന്ന് ശൈഖുനാ പറഞ്ഞിട്ടുണ്ട്.

സ്വീകാരം നിഷിദ്ധമാവുമ്പോൾ കൈവശപ്പെടുത്തിയതിൽ അവന് ഉടമസ്ഥതയില്ലെന്നും വരും. അതിനാൽ ഉടമയെ കണ്ടെത്തിയാൽ തിരിച്ചേൽപിക്കുകയും ഇല്ലെങ്കിൽ പൊതു ഖജനാവിൽ മുതൽകൂട്ടാക്കുകയും വേണം. പാരിതോഷികം പോലെത്തന്നെ സംഭാവനയും ആതിഥ്യവും പ്രബലവീക്ഷണത്തിൽ, ദാനധർമ്മവും. എന്നാൽ പതിവു ദാതാക്കളോ കക്ഷികളോ അല്ലാത്തവരിൽ നിന്നു ഖാളി സമ്മാനം കൈപറ്റുന്നതു സുബുകീ(റ) ഹലബിയ്യാത്തിൽ അനുവദനീയമാക്കിയിട്ടുണ്ട്. സമ്മാനിതൻ ഖാളിയാണെന്നു ദാതാവ് അറിയാത്തപ്പോൾ മാത്രമാണത് എന്നദ്ദേഹം വ്യാഖ്യാനത്തിൽ വ്യക്തിമാക്കിയിട്ടുണ്ട്. സകാത്ത്, ഖാളിക്കു ഖണ്ഡിതമായും സ്വീകരിക്കാമെന്നു ഇതര പണ്ഡിതന്മാർ വിശകലനം നടത്തിയിരിക്കുന്നു. അതിനും പൂർവ്വോക്ത ഉപാധികൾ ബാധകമാണെന്നാണു നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നത്. ഭരണീയർ ഖാളിക്കുവേണ്ടി വഖഫ് ചെയ്യാമോ എന്നതിൽ സുബുകീ(റ) സന്ദേഹം പ്രകടിപ്പിച്ചിട്ടുണ്ട്. വഖ്ഫിലും നേർച്ചയിലും യുക്തിബദ്ധമായ ന്യായം ഇതാണ്: സ്വീകാരം ശർഥാണെന്നു നാം കണക്കാക്കുന്ന പക്ഷം[1] ഖാളിയുടെ പേരുപറഞ്ഞു നിജപ്പെടുത്തുന്ന വഖഫും നേർച്ചയും അയാൾക്കുള്ള പാരിതോഷികത്തിനു തുല്യമാണ്. കാരണം അതിൽ സ്വീകാരം ശർതില്ല. അതിനാൽ ഖാളിയെ ഋണമുക്തനാക്കുന്നതു സാധുവാകും.

താൻ മാത്രം ക്ഷണിക്കപ്പെട്ട സദ്യയ്ക്കു ഹാജരാവൽ ഖാളിക്കു കറാഹത്താണ്; ഹറാം എന്നു ചിലർ. ഖാളിയാകും മുൻപ് ക്ഷണിക്കപ്പെടാറില്ലെങ്കിൽ ഒരു സംഘം ക്ഷണിതാക്കളോടൊപ്പവും കറാഹത്തു തന്നെ. മറിച്ച്; താൻ ഏകക്ഷണിതാവല്ലാത്ത, അയൽവാസികളോ പണ്ഡിതന്മാരോ ക്ഷണിതാക്കളായപ്പോൾ താനും അതിലുൾപ്പെടുന്നതു കൊണ്ടാണെങ്കിൽ അല്ലെങ്കിൽ പൊതുജനങ്ങളൊന്നാകെ ക്ഷണിതാക്കളായ സദ്യയിൽപങ്കുകൊള്ളാം. 'അൽഉബാബി'ൽ നിന്ന്: "വിവാഹം നടത്തിക്കൊടുക്കുന്നതിനു നേരത്തെ വ്യവസ്ഥ ചെയ്യാതെ നൽകുന്ന സമ്മാനം ഖാളിയല്ലാത്തവർക്കു സ്വീകരിക്കാം. തനിക്കു ഹാജരാകാവുന്ന വിവാഹത്തിന്റെ പേരിൽ ഉപാധി വയ്ക്കുകയോ ആവശ്യപ്പെടുകയോ ചെയ്തിട്ടില്ലെങ്കിൽ ഖാളിക്കും അതാകാം." ഇതു സന്ദേഹാത്മകമാണ്.[2]

1. ആർക്കു നേർച്ചയാക്കിയോ അല്ലെങ്കിൽ വഖ്ഫ് ചെയ്തോ അവർ സ്വീകരിക്കൽ
2. നിഷിദ്ധമായ കാര്യമുള്ളതിനാൽ പങ്കെടുക്കാൻ പറ്റാത്തിടത്ത് നിന്ന് സ്വീകരിച്ചുകൂടാ- ശൈഖുനാ.

الحضور ولم يشرط ولا طلب انتهى وفيه نظر.

تنبيه: يجوز لمن لا رزق له في بيت المال ولا في غيره وهو غير متعين للقضاء وكان عمله مما يقابل بأجرة أن يقول: لا أحكم بينكما إلاّ بأجرة أو رزق على ما قاله جمع، وقال آخرون: يحرم وهو الأحوط لكن الأول أقرب.

**(ونقض)** القاضي وجوبا **(حكما)** لنفسه أو غيره إن كان ذلك الحكم **(بخلاف نص)** كتاب أو سنة أو نص مقلده أو قياس جلي وهو ما قطع فيه بإلحاق الفرع للأصل **(أو إجماع)** ومنه ما خالف شرط الواقف، قال السبكي: وما خالف المذاهب الأربعة كالمخالف للإجماع. **(أو بمرجوح)** من مذهبه فيظهر القاضي بطلان ما خالف ما ذكر وإن لم يرفع إليه بنحو نقضته أو أبطلته.

تنبيه: نقل العراقي وابن الصلاح الإجماع على أنه لا يجوز الحكم بخلاف الراجح في المذهب، وصرح السبكي بذلك في مواضع من فتاويه وأطال وجعل ذلك من الحكم بخلاف ما أنزل الله لأن الله تعالى أوجب على المجتهدين أن يأخذوا بالراجح، وأوجب على غيرهم تقليدهم فيما يجب عليهم العمل به. ونقل

## വിധിയും പ്രതിഫലവും

ഒരു സംഘം പണ്ഡിതർ പറയുന്നു: "ഒരാൾക്കു പൊതു ഖജനാവിൽ നിന്നു വേതനമില്ല; പുറം വരുമാനവും. -മുസ്ലിം സഹകാരികളിൽ നിന്നും മറ്റും- അയാൾ ഖാളിയായിരിക്കേണ്ട ഏകവ്യക്തിയുമല്ല. ഏൽപിക്കപ്പെട്ട ചുമതലയാകട്ടെ കൂലിക്കു ചെയ്തു കൊടുക്കാവുന്ന വിധം ഭാരിച്ചതുമാണ്. എങ്കിൽ കക്ഷികളോട് ഇങ്ങനെ പറയാം: കൂലിക്കോ ഭക്ഷണത്തിനോ പകരമായല്ലാതെ ഞാൻ നിങ്ങൾക്കിടയിൽ ന്യായവിധി നടത്തിത്തരില്ല."

അങ്ങനെ പറയാവതല്ല; അത് ഹറാം എന്നു ചിലർ. അതാണു സൂക്ഷ്മമതം. പക്ഷെ, ആദ്യത്തേതാണു പ്രമാണങ്ങളോടടുത്ത വീക്ഷണം.

## വിധിന്യായം ദുർബലപ്പെടുത്തൽ

താനോ മറ്റാരാളോ പുറപ്പെടുവിച്ച ഒരു വിധിന്യായം ഖുർആൻ, സുന്നത്ത്, ഇമാമിന്റെ വീക്ഷണം, വ്യക്തമായ തത്വാനുമാനം, പണ്ഡിതന്മാരുടെ ഏകോപിതതീരുമാനം, -ഇവയിലേതെങ്കിലും ഒന്നിനു വിപരീതമാണെന്നു കണ്ടാൽ ഖാളി നിർബന്ധമായും ദുർബലപ്പെടുത്തേണ്ടതാണ്. തന്റെ മദ്ഹബിൽ പ്രബലമല്ലാത്തതുകൊണ്ട് വിധിച്ചാലും ഇങ്ങനെ തന്നെ.

അടിസ്ഥാനവും ശാഖാ പ്രശ്നവും തമ്മിൽ പൊരുത്തമുണ്ടെന്നു ഖണ്ഡിതമായതാണു വ്യക്തമായ തത്വാനുമാനം. വഖഫ് ചെയ്തയാളുടെ ഉദ്ദേശ്യത്തിനു നിരക്കാത്ത വിധി ഇജ്മാഇന് വിരുദ്ധമായതിൽ പെടും. നാലു മദ്ഹബുകൾക്കുമെതിരായ വിധി ഇജ്മാഇനു വിരുദ്ധമായതിനു തുല്യമാണെന്നു സുബുകീ(റ) പറഞ്ഞിട്ടുണ്ട്. ഇപ്പറഞ്ഞവയ്ക്കു വിരുദ്ധമായ തന്റെ വിധിന്യായം സംബന്ധിച്ച് തന്റെപക്കൽ ആരും പരാതി ഉന്നയിച്ചിട്ടില്ലെങ്കിൽ പോലും ഞാൻ ദുർബലപ്പെടുത്തുന്നു എന്നോ ഞാൻ അസാധുവാക്കുന്നു എന്നോ ഖാളി തുറന്നുപ്രഖ്യാപിക്കണം.

## മുന്നറിയിപ്പുകൾ: വിപരീത വിധി

മദ്ഹബിലെ പ്രബലതത്വത്തിനു വിപരീതമായി വിധി നൽകിക്കൂടെന്നുള്ള പണ്ഡിതന്മാരുടെ ഏകോപിത തീരുമാനം ഇബ്നുസ്സ്വലാഹ്(റ) വും അൽ ഇറാഖീ (റ) വും എടുത്തെഴുതിയിട്ടുണ്ട്. അക്കാര്യം തന്റെ ഫത്വകളിൽ പലേടത്തും ദീർഘമായി ഉപന്യസിച്ചിട്ടുള്ള സുബുകീ (റ) അത് അല്ലാഹു അവതരിപ്പിച്ചതിന് എതിരാണെന്നു കൂടി പറഞ്ഞിട്ടുണ്ട്. കാരണം, പ്രബലതത്വങ്ങൾ അവലംബിക്കുവാൻ മുജ്തഹിദുകളോടും അമൽ ചെയ്യൽ നിർബന്ധമാകുന്ന വിഷയങ്ങളിൽ അവരെ അനുധാവനം ചെയ്യാൻ അല്ലാത്തവരോടും അല്ലാഹു നിർബന്ധപൂർവ്വം കൽപിച്ചിട്ടുള്ളതാണ്. ന്യായാധിപൻ സ്വന്തം മദ്ഹബിലെ പ്രബലവീക്ഷണത്തിൽ നിന്നു ഭിന്നമായി നൽകുന്ന വിധി, ലംഘനീയമാണെന്നു തന്റെ പിതാവ് ഫത്വ നൽകിയിരുന്നതായി ബുൽഖൈനീ (റ) പറഞ്ഞിട്ടുണ്ട്. മേൽ ഫത്വയുടെ താല്പര്യം, ചില പിൻഗാമി

الجلال البلقيني عن والده أنه كان يفتي أن الحاكم
إذا حكم بغير الصحيح من مذهبه نقض. وقال
البرهان ابن ظهيرة: ونقضه والحالة هذه أنه لا
فرق بين أن يعضده اختيار لبعض المتأخرين أو بحث.

تنبيه ثان: اعلم أن المعتمد في المذهب للحكم
والفتوى ما اتفق عليه الشيخان فما جزم به النووي
فالرافعي فما رجحه الأكثر فالأعلم فالأورع. قال
شيخنا: هذا ما أطبق عليه محققو المتأخرين والذي
أوصى باعتماده مشايخنا. وقال السمهودى: مازال
مشايخنا يوصوننا بالإفتاء بما عليه الشيخان وأن
نعرض عن أكثر ما خولفا به. وقال شيخنا ابن زياد:
يجب علينا في الغالب اعتماد مارجحه الشيخان وإن
نقل عن الأكثرين خلافه.

(ولا يقضي) القاضي أي لا يجوز له القضاء
(بخلاف علمه) وإن قامت به بينة كما إذا شهدت برق
أو نكاح أو ملك من يعلم حريته أو بينونتها أو عدم
ملكه لأنه قاطع ببطلان الحكم به حينئذ، والحكم
بالباطل محرم (ويقضي) أي القاضي ولو قاضي
ضرورة على الأوجه (بعلمه) إن شاء أي بظنه المؤكد
الذي يجوز له الشهادة مستندا إليه وإن استفاده

കൾ അതിനു പ്രാമാണികത കൊടുക്കുകയോ തത്സംബന്ധം വിശകലനം നടത്തുകയോ ചെയ്തതിനു ഇവിടെ പ്രത്യേക പ്രസക്തിയൊന്നുമില്ല-എന്ന് ബുർഹാനിബ്നു ളഹീറ(റ) പറയുന്നു.

## മദ്ഹബീ പ്രമാണങ്ങൾ

(ശാഫിഈ) മദ്ഹബിൽ ന്യായ വിധി -ഹുക്മ്- നടത്താനും ഫത്വ: -വിധി നടപ്പിലാക്കാനും- ക്രമപ്രകാരം അവലംബിക്കേണ്ടവ: നവവീ-റാഫിഈ (റ. അൻഹുമ) മാരുടെ ഏകോപിത വീക്ഷണം,നവവീ(റ) ഖണ്ഡിതമാക്കിയത്, റാഫിഈ (റ) ഖണ്ഡിതമാക്കിയത്, ഭൂരിപക്ഷം പ്രബലമാക്കിയത്, ശ്രേഷ്ഠജ്ഞാനിയുടേത്, സൂക്ഷ്മമതിയുടേത്. ഇതാണു പിൽക്കാല സൂക്ഷ്മജ്ഞാനികൾ ഏകോപിക്കുക്കുകയും നമ്മുടെ ഗുരുജനങ്ങൾ ഉപദേശിക്കുകയും ചെയ്തിട്ടുള്ള ക്രമം എന്നു നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നു. രണ്ടു ശൈഖുമാരും ഏകോപിച്ചതുകൊണ്ട് ഫത്വ നൽകുകയും വിരുദ്ധവീക്ഷണങ്ങൾ നിരാകരിക്കുകയും ചെയ്യുവാനാണു നമ്മുടെ ഗുരുവര്യന്മാർ ഉപദേശിച്ചു പോന്നിട്ടുള്ളത് എന്നു സംഹൂദി(റ) പറയുന്നു. ശൈഖുനാ ഇബ്നു സിയാദ്(റ)ന്റെ വാക്കുകൾ: നവവീ-റാഫിഈ (റ. അൻഹുമാ) പ്രാബല്യം നൽകിയ നിയമശാസനങ്ങളാണു നാം സാധാരണ ഗതിയിൽ നിർബന്ധമായും കൈകൊള്ളേണ്ടത്; വിരുദ്ധ വീക്ഷണം ഭൂരിപക്ഷത്തിന്റേതായി ഉദ്ധരിച്ചു വന്നാലും ശരി.

ന്യായാധിപൻ തന്റെ അറിവിനു വിപരീതമായി സാക്ഷിമൊഴി ഉണ്ടായാൽ പോലും വിധിക്കരുത്. അത് അനുവദനീയമല്ല എന്നർത്ഥം. ഉദാഹരണത്തി
ഉടമസ്ഥനല്ലെന്നോ തനിക്കറിവുള്ള ഒരാളെക്കുറിച്ച്
ന്, സ്വതന്ത്രയെന്നോ, വിവാഹമോചിതയെന്നോ ഉടമസ്ഥനാണെന്നോ സാക്ഷികൾ മൊഴി നൽകിയെന്നിരിക്കട്ടെ.,
അടിമയാണെന്നോ ഭാര്യയാണെന്നോ ഉടമസ്ഥനാണെന്നോ സാക്ഷികൾ മൊഴി നൽകിയെന്നിരിക്കട്ടെ.,
അതിനനുസൃതം വിധിച്ചു കൂടാ. വിധി സത്യവിരുദ്ധമാണെന്നു തനിക്കു തന്നെ ഉറപ്പാണല്ലോ. സത്യവി
രുദ്ധമായ വിധി ഹറാമാണു താനും.[1] തന്റെ അറിവോ സാക്ഷിമൊഴി ഉപോൽബലകമാവുന്ന ഉറച്ച
ധാരണയോ അടിസ്ഥാനമാക്കി വിധിക്കാവുന്നതാണ്. പ്രബല വീക്ഷണമനുസരിച്ച് ഖാളി അനിവാര്യ
സാഹചര്യത്തിന്റെ ആനുകൂല്യത്തിൽ സ്ഥാനമേറ്റവനായാലും അറിവ് സ്ഥാനലബ്ധിക്കു മുൻപ് കരഗ
തമായതായാലും ഇങ്ങനെയാണ്.

എന്നാൽ വ്യഭിചാര, മോഷണ, മദ്യപാന ശിക്ഷകൾ തുടങ്ങി അല്ലാഹുവുമായി ബന്ധപ്പെട്ട ദണ്ഡ
ശാസനങ്ങളിൽ സ്വന്തം വിവരം മാത്രം ആധാരമാക്കി വിധിക്കരുത്. അത്തരം പാപങ്ങൾ മറച്ചു വയ്ക്കുക
സുന്നത്തായതുകൊണ്ടാണിത്. മാനുഷിക ദണ്ഡനീതിയിൽ പെട്ടവ സാമ്പത്തികമോ ശാരീരികമോ
സ്വഭാവഹത്യാപരമോ എന്തുമാകട്ടെ തന്റെ അറിവിൽപെട്ട വസ്തുതകളെ അടിസ്ഥാനമാക്കി വിധി
ക്കാവുന്നതാണ്. അന്നേരം അക്കാര്യം വ്യക്തമാക്കിയിരിക്കണം. അയാൾ വാദിക്കുന്നതിനു താങ്കൾ ബാധ്യ

1. ഇത്തരം സാഹചര്യങ്ങളിൽ തന്റെ അറിവനുസരിച്ചും വിധിക്കാൻ പറ്റില്ല. വിരുദ്ധമായി സാക്ഷിമൊഴിയുള്ളതാണ് കാരണം. (തുഹ്ഫ)

قبل ولايته. نعم لا يقضي به في حدود أو تعزير لله تعالى كحد الزنا أو سرقة أو شرب لندب الستر في أسبابها أما حدود الآدميين فيقضي فيها به سواء المال والقود وحد القذف، وإذا حكم بعلمه لا بد أن يصرح بمستنده فيقول: علمت أن له عليك ما ادعاه وقضيت أو حكمت عليك بعلمي، فإن ترك أحد هذين اللفظين لم ينفذ حكمه كما قاله الماوردي ومن تبعوه **(ولا)** يقضي لنفسه ولا **(لبعضه)** من أصله وفرعه ولا لشريكه في المشترك، ويقضي لكل منهم غيره من إمام وقاض آخر ولو نائبا عنه دفعا للتهمة **(ولو رأى)** قاض وكذا شاهد **(ورقة فيها حكمه)** أو شهادته **(لم يعمل به)** في إمضاء حكم ولا أداء شهادة **(حتى يتذكر)** ما حكم أو شهد به لإمكان التزوير ومشابهة الخط، ولا يكفي تذكره أن هذا خطه فقط، وفيهما وجه إذا كان الحكم والشهادة مكتوبين في ورقة مصونة عندهما ووثق بأنه خطه ولم يداخله فيه ريبة أنه يعمل به **(وله)** أي الشخص **(حلف على استحقاق)** حق له على غيره أو أدائه لغيره **(اعتمادا)** على إخبار عدل و**(على خط)** نفسه على المعتمد وعلى خط مأذونه ووكيله وشريكه و**(مورثه إن وثق بأمانته)** بأن علم منه أنه لا يتساهل في شيء من حقوق الناس اعتضادا بالقرينة.

تنبيه: والقضاء الحاصل على أصل كاذب ينفذ ظاهرا لا باطنا فلا يحل حراما ولا عكسه، فلو

സ്ഥനാണെന്നു എനിക്കറിയാം. എനിക്കുകിട്ടിയ വിവരമനുസരിച്ചു ഞാൻ വിധിക്കുകയാണ്. തീർപ്പാക്കുകയാണ് ഇവ ഉദാഹരണം. ഇതിലേതെങ്കിലും ഒരു വാക്കില്ലാതെ പ്രസ്താവിക്കുന്ന വിധി നടപ്പാവുകയില്ല. ഇങ്ങനെ മാവറദി(റ) അഭിപ്രായപ്പെടുകയും മറ്റുള്ളവർ അത് പിന്തുടരുകയും ചെയ്തിട്ടുണ്ട്.

താനോ തന്റെ മാതാപിതാക്കളോ സന്താനങ്ങളോ കൂട്ടു സ്വത്തിലെ തന്റെ പങ്കാളികളോ കക്ഷികളായ ഒരു വ്യവഹാരത്തിൽ ഖാളി വിധികർത്താവാകരുത്. തെറ്റിദ്ധാരണ ഒഴിവാക്കുന്നതിനു വേണ്ടി സ്വന്തം പ്രതിനിധിയോ ഇമാമോ (മേലുദ്യോഗസ്ഥൻ) മറ്റൊരു ഖാളിയോ ആണ് ന്യായവിധി നടത്തേണ്ടത്.

ഒരു ഖാളി തന്റെ വിധിന്യായമോ സാക്ഷി തന്റെ മൊഴിയോ ഒരു കടലാസ്സിൽ കാണാനിടയായാൽ തങ്ങളുടെ യഥാർത്ഥ വിധിന്യായവും മൊഴിയും ഓർത്തെടുക്കുന്നതു വരെ കടലാസ്സിൽ കണ്ടതിനെ അടിസ്ഥാനമാക്കി അനുബന്ധ നടപടികൾ സ്വീകരിക്കരുത്. എഴുത്തിൽ കൃത്രിമത്തം നടന്നിരിക്കാനും മറ്റാരുടെയെങ്കിലും കൈപട സാമ്യമുള്ളതാവാനും സാധ്യതയുണ്ടല്ലോ. എഴുത്തു തന്റേതു തന്നെ എന്നു മാത്രം ഓർത്താൽ പോര.[1] ഇതിൽ ഇങ്ങനെയും ഒരു വീക്ഷണമുണ്ട്: അന്യർക്കു കൈകടത്താൻ പറ്റാത്ത വിധം തങ്ങളുടെ പക്കൽ സുഭദ്രമായി വയ്ക്കപ്പെട്ടതാണു ലിഖിതമെങ്കിൽ അതിനെ ആധാരമാക്കി തുടർനടപടികൾ സ്വീകരിക്കാം.

നീതിമാനായ ഒരാളുടെ വാക്കിനെ, പ്രബലവീക്ഷണത്തിൽ സ്വന്തം എഴുത്തിനെയും,ആധാരമാക്കി തനിക്ക് മറ്റൊരാളിൽ നിന്ന് അവകാശം കിട്ടാനുണ്ടെന്നും മറ്റൊരാൾക്കതിൽ നിന്ന് കിട്ടാനുള്ളത് താൻ വീട്ടിയിട്ടുണ്ടെന്നും സത്യം ചെയ്തു സ്ഥാപിക്കാം. എഴുതിവയ്ക്കാൻ താൻ സമ്മതം നൽകുകയോ ചുമതലപ്പെടുത്തുകയോ ചെയ്തവനോ തന്റെ കൂട്ടുകാരനോ അനന്തരാവകാശിയോ ആയ വിശ്വസ്തന്റെ എഴുത്തിനെയും അക്കാര്യത്തിൽ അവലംബിക്കാം. ഇവർ ജനങ്ങളുടെ അവകാശങ്ങളിൽ ഉദാസീനത വരുത്തുകയില്ലെന്നു മനസ്സിലാക്കലാണു വിശ്വാസ്യത. സാഹചര്യത്തെ ഉപാശ്രയിക്കുക എന്നതാണു ഇതിന്റെ തത്വം.

## ബാഹ്യവിധി

വ്യാജവസ്തുതകളുടെ അടിസ്ഥാനത്തിലുള്ള വിധിക്ക് പ്രത്യക്ഷമായല്ലാതെ പരോക്ഷമായി പ്രാബല്യമുണ്ടാവില്ല. അതുവഴി ഹറാം ഹലാലോ മറിച്ചോ ആവില്ല. സാമ്പത്തികമോ വൈവാഹികമോ മറ്റോ

1. അതിൽ കാണുന്ന വിധിന്യായം അഥവാ മൊഴി താൻ പ്രസ്താവിച്ചതായി കൂടി ഓർമ്മയുണ്ടായിരിക്കണം.

حكم بشاهدي زور بظاهر العدالة لم يحصل بحكمه الحل باطنا سواء المال والنكاح، أما المرتب على أصل صادق فينفذ القضاء فيه باطنا أيضا قطعا. وجاء في الخبر «أمرت أن احكم بالظاهر والله يتولى السرائر». وفي شرح المنهاج لشيخنا: ويلزم المرأة المحكوم عليها بنكاح كاذب الهرب بل والقتل إن قدرت عليه كالصائل على البضع، ولا نظر لكونه يعتقد الإباحة فإن أكرهت فلا إثم.

**(والقضاء على غائب)** عن البلد وإن كان في غير عمله أو عن المجلس بتوار أو تعزز **(جائز)** في غير عقوبة الله تعالى **(إن كان لمدع حجة ولم يقل هو)** أي الغائب **(مقر)** بالحق بل ادعى جحوده وأنه يلزمه تسليمه له الآن وأنه مطالبه بذلك، فإن قال: هو مقر وأنا اقيم الحجة استظهارا مخافة أن ينكر أو ليكتب بها القاضي إلى قاضي بلد الغائب لم تسمع حجته لتصريحه بالمنافي لسماعها إذ لا فائدة فيها مع الإقرار، نعم لو كان للغائب مال حاضر وأقام البينة على دينه لا ليكتب القاضي به إلى حاكم بلد الغائب بل ليوفيه منه فتسمع وإن قال هو مقر، وتسمع أيضا إن أطلق **(ووجب)** إن كانت الدعوى بدين أو عين أو بصحة عقد أو إبراء كأن أحال الغائب على مدين له حاضر فادعى إبراءه **(تحليفه)** أي المدعي يمين الاستظهار أن لم يكن الغائب متواريا ولامتعززا **(بعد)** إقامة **(بينة أن الحق)** في الصورة الأولى ثابت

ആയ ഒരു പ്രശ്നത്തിലും സാക്ഷികളുടെ ബാഹ്യമായ നീതിനിഷ്ഠ മാത്രം നോക്കി കള്ളസാക്ഷ്യം സ്വീകരിച്ചു കൈകൊള്ളുന്ന വിധിയിലൂടെ ഒരു ഹറാമും ആന്തരികമായി ഹലാലാവുകയില്ല. യഥാർത്ഥ വസ്തുതകളെ അടിസ്ഥാനമാക്കിയുള്ള വിധികളാകട്ടെ ബാഹ്യമെന്നപോലെ ആന്തരികമായും നിലനിൽക്കും എന്നുറപ്പാണ്. ഹദീസിൽ ഇങ്ങനെ വന്നിട്ടുണ്ട്.

أُمِرْتُ اَنْ اَحْكُمَ بِالظَّاهِرِ وَاللهُ يَتَوَلَّى السَّرَائِرَ

(പ്രത്യക്ഷ്യം നോക്കി വിധിക്കുവാൻ ഞാൻ ആജ്ഞാപിക്കപ്പെട്ടിരിക്കുന്നു. രഹസ്യം അല്ലാഹു ഏറ്റെടുക്കും).

### ഉണർത്തൽ

വിവാഹിതയാണെന്നു വ്യാജ തെളിവിന്മേൽ വിധിക്കപ്പെട്ട സ്ത്രീ,[1] തന്റെ ഭർത്താവായി അവകാശപ്പെടുന്ന വ്യക്തിയിൽ നിന്ന് ഓടി രക്ഷപ്പെടേണ്ടതാണ്. മാനഭംഗത്തിനു ശ്രമിക്കുന്നവനെ എന്നപോലെ അയാളെയും കഴിയുമെങ്കിൽ[2] വധിക്കുക തന്നെ വേണം. തന്നെ പ്രാപിക്കൽ അനുവദനീയമാണെന്ന അയാളുടെ വിശ്വാസത്തിലേയ്ക്കു നോക്കേണ്ടതില്ല. ബലാൽക്കാരം വ്യഭിചരിക്കപ്പെട്ടാൽ[1] -ഇവിടെ- അവൾ കുറ്റക്കാരിയാവില്ല. ശൈഖുനായുടെ ശർഹുൽ മിൻഹാജിൽ ഉള്ളതാണിത്.

### പ്രതിയുടെ അസാന്നിധ്യം

ഖാളിയുടെ അധികാരമേഖലയിൽ നിന്നോ കോടതിയിൽ നിന്നോ ഭയന്നോ മേനി നടിച്ചോ അകന്നു കഴിയുന്ന പ്രതിക്കെതിരേ അല്ലാഹുവുമായി ബന്ധപ്പെട്ടതല്ലാത്ത ശിക്ഷകൾ വിധിക്കാം. അന്യായക്കാരനു തെളിവുണ്ടായിരിക്കെ പ്രതി അതംഗീകരിക്കുന്നില്ല, നിഷേധിക്കുകയാണ്, ഇപ്പോൾ ഏൽപ്പിക്കൽ നിർബന്ധമായതാണത്, അത് താൻ ആവശ്യപ്പെടുകയാണ്. എന്ന് അന്യായക്കാരൻ വാദിക്കുന്ന സാഹചര്യത്തിലാണിത്. പ്രതി ബാധ്യത അംഗീകരിക്കെ നിഷേധഭയത്താൽ വ്യക്തതയ്ക്കോ ഖാളി മറുനാട്ടിലെ ഖാളിക്കെഴുതാനോ ആണു താൻ തെളിവു സമർപ്പിക്കുന്നത് എന്നാണു ബോധിപ്പിക്കുന്നതെങ്കിൽ അന്യായം പരിഗണിക്കുകയില്ല. അവകാശം അംഗീകരിക്കുന്നതായി അന്യായക്കാരൻ തന്നെ തുറന്നു പറഞ്ഞിരിക്കുന്ന സ്ഥിതിക്ക് തെളിവു കേൾക്കേണ്ടതില്ലല്ലോ. ആ നിലയ്ക്ക്, അന്യായം പരിഗണിച്ചു വിധി പറയുന്നത് പാഴ്വേലയായിരിക്കും. എന്നാൽ പ്രതിക്കു നാട്ടിൽ സ്വത്തുണ്ടായിരിക്കെ

1. ത്വലാഖ് നടന്നതിന് ശേഷം തടഞ്ഞുവെക്കുന്ന ഭാര്യയും ഇങ്ങിനെ തന്നെ (തുഹ്ഫ)
2. വിഷംകൊടുത്ത് പോലും (തുഹ്ഫ)
3. ബലാൽക്കാരം വ്യഭിചാരത്തെ ന്യായീകരിക്കുകയില്ല- എന്നാൽ ഇവിടെ വ്യാജ തെളിവിന്റെ സാഹചര്യമുണ്ടല്ലോ. (തുഹ്ഫ)

**(في ذمته)** إلى الآن احتياطا للمحكوم عليه لأنه لو حضر لربما ادعى بما يبرئه، ويشترط مع ذلك أن يقول إنه يلزمه تسليمه إلي وأنه لا يعلم في شهوده قادحا كفسق وعداوة. قال شيخنا في شرح المنهاج: وظاهر كما قاله البلقيني ان هذا لا يأتي في الدعوى بعين بل يحلف فيها على ما يليق بها وكذا نحو الإبراء، أما لو كان الغائب متواريا أو متعززا فيقضي عليهما بلا يمين لتقصيرهما. قال بعضهم: لو كان للغائب وكيل حاضر لم يكن قضاء على غائب ولم يجب يمين **(كما لو ادعى)** شخص **(على)** نحو **(صبي)** لا ولي له **(وميت)** ليس له وارث خاص حاضر فانه يحلف لما مرّ امالو كان لنحو الصبي ولى خاصّ او للميت وارث خاص حاضر كامل اعتبر في وجوب التحليف طلبه، فإن سكت عن طلبها لجهل عرفه الحاكم ثم إن لم يطلبها قضى عليه بدونها.

فرع: لو ادعى وكيل الغائب على غائب أونحو صبيّ أو ميت فلا تحليف بل يحكم بالبينة لأن الو

അതിൽ നിന്നു തന്റെ കടം വീട്ടിത്തരാൻ - ഇപ്പോൾ പ്രതിയുള്ള നാട്ടിലെ ഖാളിക്കെഴുതാനല്ല - അന്യായക്കാരൻ സാക്ഷികളെ ഹാജരാക്കിയാൽ വാദം കേൾക്കുന്നതാണ്. ഈ സാഹചര്യത്തിൽ പ്രതി ബാധ്യത സമ്മതിക്കുന്നവനാണെന്നു അന്യായക്കാരൻ ബോധിപ്പിച്ചാലും ശരി വാദം പരിഗണനീയമാണ്. പ്രതി ബാധ്യത അംഗീകരിക്കുന്നതായോ നിഷേധിക്കുന്നതായോ അന്യായക്കാരൻ പറയാത്ത സാഹചര്യത്തിലും കോടതി വാദം കേൾക്കണം.

പ്രതി ആഢ്യത്വം നടിക്കുകയോ ഒഴിഞ്ഞുമാറുകയോ ചെയ്യാതിരിക്കെ വാദം ഋണബാധ്യതയെക്കുറിച്ചോ പണയ-വായ്പാദി വസ്തുക്കളെ പറ്റിയോ ഇടപാടിന്റെ സാധുത സംബന്ധിച്ചോ ബാധ്യതാമുക്തിയെ കുറിച്ചോ-ഉദാ: വിദേശത്തുള്ളവൻ സ്ഥലത്തുള്ള കടക്കാരനിൽ നിന്നും ഈടാക്കാൻ മറ്റൊരാളെ ഏല്പിച്ചപ്പോൾ വിദേശത്തുള്ളവൻ തന്നെ ഒഴിവാക്കിയിട്ടുണ്ടെന്ന് പ്രതി വാദിക്കൽ-ആണെങ്കിൽ സാക്ഷികളെ ഹാജരാക്കിയ ശേഷം അന്യായക്കാരനെ സത്യം ചെയ്യിക്കണം; തെളിവായി കണക്കാക്കാത്ത വ്യക്തതയ്ക്കു വേണ്ടിയുള്ള സത്യം.[1] പ്രതിയോടു സൂക്ഷ്മത പുലർത്തുക എന്ന നിലയിൽ കടം ഈ സമയം വരെ അയാളുടെ ബാധ്യതയിലിരിക്കുകയാണ് എന്നായിരിക്കണം ഋണബാധ്യത സംബന്ധിയായ സത്യവും സാക്ഷ്യവും. പ്രതി ഹാജരാകുന്ന പക്ഷം താൻ ഋണമുക്തനാണെന്നു വാദിച്ചേക്കാം എന്നതാണു കാരണം. അന്യായക്കാരൻ ഇത്ര കൂടി പറയണം: പ്രതി ബാധ്യത വീട്ടേണ്ടതുണ്ട്. എന്റെ അറിവിൽ പെട്ടിടത്തോളം സാക്ഷികൾ തെമ്മാടിത്തമോ ശത്രുതയോ മറ്റോ ഉള്ള മോശക്കാരല്ല. ഉരുപ്പടി സംബന്ധമായ തർക്കത്തിൽ ഇതു പ്രസക്തമല്ലെന്നാണു - ബുൽഖൈനീ(റ) പറയുന്നതുപോലെ - വ്യക്തമായി മനസ്സിലാകുന്നതെന്നു നമ്മുടെ ഗുരുവര്യൻ മിൻഹാജിന്റെ ഭാഷ്യത്തിൽ പറഞ്ഞിട്ടുണ്ട്. അതിലും ബാധ്യതാമുക്തിയെക്കുറിച്ചുള്ളതിലും അനുയോജ്യമാം വിധം സത്യം ചെയ്യിക്കണം. ഒഴിഞ്ഞുമാറുകയോ ഔദ്ധത്യം മൂലം ഹാജരാകാതിരിക്കുകയോ ചെയ്യുന്ന പ്രതിക്കെതിരെ അന്യായക്കാരനെ സത്യം ചെയ്യിക്കാതെ തന്നെ വിധി പ്രസ്താവിക്കണം. പ്രതിയുടെ ഭാഗത്തുനിന്നുള്ള വീഴ്ചയാണു കാരണം.

പ്രതിയുടെ വക്കീൽ ഹാജരുണ്ടെങ്കിൽ പ്രതിയുടെ അഭാവം കണക്കാക്കിയല്ല വിധിക്കുക; അന്യായക്കാരൻ സത്യം ചെയ്യേണ്ടതുമില്ല. രക്ഷിതാവില്ലാത്ത കുട്ടിക്കും അനന്തരാവകാശി സന്നിഹിതനല്ലാത്ത പരേതന്നുമെതിരെ വാദിക്കുന്നവനെയും മുൻചൊന്ന കാരണങ്ങളാൽ (സൂക്ഷ്മത) സത്യം ചെയ്യിക്കണം. കുട്ടിക്കു രക്ഷിതാവുണ്ടായിരിക്കുകയോ പരേതന്റെ പൂർണ്ണ അനന്തരാവകാശി ഹാജരാവുകയോ ചെയ്താൽ അവരുടെ ആവശ്യപ്രകാരമേ അന്യായക്കാരനെ സത്യം ചെയ്യിക്കേണ്ടതുള്ളൂ. കുട്ടിയും പരേതനും ഉദാഹരണങ്ങൾ മാത്രം. അക്കാര്യം അറിയാത്തതു കൊണ്ട് അവർ ആവശ്യപ്പെടാതിരുന്നാൽ ന്യായാധിപൻ ധരിപ്പിക്കണം. എന്നിട്ടും ആവശ്യമുന്നയിക്കുന്നില്ലെങ്കിൽ അന്യായക്കാരനെ സത്യം ചെയ്യിക്കാതെ പ്രതിക്കെതിരേ വിധി പ്രസ്താവിക്കണം.

1. *സൂക്ഷ്മത കണക്കിലെടുത്താണ് ഈ സത്യത്തിന് നിർബന്ധിക്കുന്നത്.*

كيل لا يتصور حلفه على استحقاقه ولا على أن موكله يستحقه ولو وقف الأمر إلى حضور المو كل لتعذر استيفاء الحقوق بالوكلاء، ولو حضر الغائب وقال للوكيل: أبرأني موكلك أو وفيته فأخرّ الطلب إلى حضوره ليحلف لي أنه ما أبرأني لم يجب وأمر بالتسليم له ثم يثبت الإبراء بعد أن كان له به حجة لأنه لو وقف لتعذر الاستيفاء بالوكلاء، نعم له تحليف الو كيل إذا ادعى عليه علمه بنحو الإبراء أنه لا يعلم أن موكله أبرأه مثلا لصحة هذه الدعوى عليه.

(وإذا ثبت) عند حاكم (مال) على الغائب أو الميت وحكم به (وله مال) حاضر في عمله أو دين ثابت على حاضر في عمله (قضاه) الحاكم (منه) إذا طلبه المدعي لأن الحاكم يقوم مقامه، ولو باع قاض مال غائب في دينه فقدم وأبطل الدين بإثبات إيفائه أو بنحو فسق شاهد استرد من الخصم ما أخذه وبطل البيع للدين على الأوجه خلافا للروياني (وإلا )يكن له مال في عمله اولم يحكم (فإن سأل المدعي إنهاء

## വകീലിന്റെ സത്യം

സ്ഥലത്തില്ലാത്ത അന്യായക്കാരന്റെ വക്കീൽ കുട്ടിക്കോ പരേതന്നോ മറുനാട്ടിലുള്ള പ്രതിക്കോ എതിരേ അവകാശവാദം ഉന്നയിച്ചാൽ അയാളെ സത്യം ചെയ്യിക്കാതെ സാക്ഷിമൊഴിയുടെ അടിസ്ഥാനത്തിൽ വിധി കൽപിക്കണം, തനിക്കോ തന്റെ മുവക്കിലിനോ അവകാശമുള്ളതായി വക്കീൽ സത്യം ചെയ്യുക എന്നത് അപ്രസക്തമാണ്. അന്യദേശത്തുള്ള മുവക്കിൽ തന്നെ എത്തിച്ചേരണമെന്നു വയ്ക്കുകയാണെങ്കിൽ വകീൽ വഴി  അവകാശം സ്ഥിരപ്പെടുക വിഷമവുമാകും. പ്രതി ഹാജരായി വകീലിനോട് താങ്കളുടെ കക്ഷി എന്നെ ഋണമുക്തനാക്കിയിട്ടുണ്ട് എന്നോ ഞാനയാൾക്കു കടം വീട്ടിയിട്ടുണ്ട് എന്നോ പറയുകയും ഇതിൽ എനിക്കനുകൂലമായി സത്യം ചെയ്യാൻ കക്ഷി നേരിട്ടു ഹാജരാകുന്നതു വരെ വ്യവഹാരം നീട്ടിവയ്ക്കണം എന്നാവശ്യപ്പെടുകയും ചെയ്താൽ അംഗീകരിക്കേണ്ടതില്ല. കടം വകീൽ വശം തിരിച്ചൊടുക്കുവാൻ പ്രതിയോട് ആവശ്യപ്പെടണം. തെളിവുണ്ടെങ്കിൽ ഋണമുക്തി പിന്നീടു സ്ഥിരപ്പെടുത്താം. പ്രതിയുടെ ആവശ്യം പരിഗണിച്ചു തീർപ്പ് നീട്ടിവയ്ക്കുന്ന പക്ഷം വകീൽ മുഖേന അവകാശസംരക്ഷണം ദുസ്സാധ്യമായിത്തീരുമല്ലൊ. ബാധ്യതാ മുക്തനാക്കിയ കാര്യം വകീലിനു അറിയാമെന്നും പ്രതിക്ക് വാദമുണ്ടെങ്കിൽ അറിയില്ലെന്ന് വകീലിനെ കൊണ്ട് സത്യം ചെയ്യിക്കാം.  കാരണം ഈ വാദത്തിന് സാധുതയുണ്ടല്ലോ.

## അവകാശം വസൂലാക്കൽ

നാടുവിട്ടതോ മരിച്ചുപോയതോ ആയ പ്രതിക്ക് ബാധ്യതയുള്ളതായി സ്ഥിരീകരിച്ചുകൊണ്ട് വിധി പ്രസ്താവിച്ചു കഴിഞ്ഞാൽ തന്റെ അധികാരപരിധിയിൽ പ്രതിക്കു ധനമോ തിരികെ കിട്ടാനുള്ള കടമോ ഉണ്ടെങ്കിൽ അന്യായക്കാരൻ ആവശ്യപ്പെടുന്ന പക്ഷം അതിൽ നിന്നു വസൂലാക്കുവാൻ ഖാളി കല്പിക്കണം. ഖാളിക്ക് മറുനാട്ടിലുള്ളവന്റെ പ്രാതിനിധ്യാവകാശമുണ്ട് എന്നതാണു കാരണം.

ഒരാളുടെ കടം അയാളുടെ സ്വത്തു വിറ്റു ഖാളി വീട്ടിയതിനു ശേഷം അയാൾ വന്നു ഞാൻ നേരത്തെ കടം വീട്ടിയിട്ടുണ്ട് എന്നോ കടമുള്ളതായി മൊഴി നൽകിയ സാക്ഷികൾ കുറ്റവാളികളാണ് എന്നോ വാദിച്ചു സമർത്ഥിച്ചാൽ മറുകക്ഷിയിൽ നിന്ന് തുക തിരിച്ചു വാങ്ങേണ്ടതാണ്. ആ വിൽപനയാകട്ടെ അസാധുവുമാണ് എന്നാണ് പ്രബലം. എന്നാൽ (സംഖ്യ തിരിച്ചുവാങ്ങിക്കൂടെന്നും വിൽപന സാധുവാണെന്നും) റൂയാനി(റ)ക്കു വിരുദ്ധാഭിപ്രായമുണ്ട്. പ്രതിയുടെ ഋണബാധ്യത സ്ഥിരീകരിച്ചുകൊണ്ട് ഖാളി വിധിച്ചിട്ടില്ല, പ്രതിക്ക് ഖാളിയുടെ അധികാരപരിധിയിൽ പെട്ട സ്ഥലത്തു ധനവുമില്ല. എങ്കിൽ അയാളേതു നാട്ടിലാണോ ഉള്ളത് അവിടത്തെ ഖാളിക്ക് പ്രശ്നം സമർപ്പിക്കണമെന്നു അന്യായക്കാരൻ അപേക്ഷിക്കുന്ന പക്ഷം, പരിഗണിക്കൽ നിർബന്ധമാണ്. എഴുത്തു ലഭിക്കുന്നയാൾ ഉറൂറത്തിന്റെ ഖാളിയാ-നിബന്ധനയൊക്കാത്ത-ണെങ്കിലും കുഴപ്പമില്ല. അന്യായക്കാരന്റെ ആവശ്യത്തിന് അടിയന്തിരപ്രാധാന്യം നൽകുക എന്നതാണ് ഇതിന്റെ ന്യായം. താൻ  സാക്ഷിമൊഴി  എടുത്തിട്ടുണ്ടെങ്കിൽ അതാണ് മറുനാട്ടിലെ ഖാളിയിലേക്ക് സമർപ്പിക്കേണ്ടത്.  എന്നാൽ നാട്ടുഖാളി സാക്ഷികളുടെ നീതിനിഷ്ഠ പിരിശോ

الحال إلى قاضي بلد الغائب أجابه) وجوبا وإن كان المكتوب إليه قاضي ضرورة مسارعة بقضاء حقه (فينهي إليه سماع بينته) ثم إن عدلها لم يحتج المكتوب إليه إلى تعديلها وإلا احتاج إليه (ليحكم بها ثم يستوفي الحق) وخرج بها علمه فلا يكتب به لأنه شاهد الآن لا قاض ذكره في العدة، وخالفه السرخسي واعتمده البلقيني لأن علمه كقيام البينة وله على الأوجه أن يكتب بسماع شاهد واحد ليسمع المكتوب إليه شاهدا آخر أو يحلفه ويحكم له (أو) ينهي إليه (حكما) إن حكم (ليستوفي) الحق لأن الحاجة تدعو إلى ذلك (والإنهاء أن يشهد) ذكرين (عدلين بذلك) أي بما جرى عنده من ثبوت أو حكم، ولا يكفي غير رجلين ولو في مال أو هلال رمضان، ويستحب كتاب به يذكر فيه ما يتميز به المحكوم عليه من اسم أو نسب وأسماء الشهود وتاريخه، والانهاء بالحكم من الحاكم يمضي مع قرب المسافة وبعدها وبسماع البينة لا يقبل إلا فوق مسافة العدوى إذيسهل إحضارها مع القرب وهي التي يرجع منها مبكر إلى محله ليلا، فلو تعسر إحضار البينة مع القرب بنحو مرض قبل الإنهاء.

فرع: قال القاضي وأقروه: لو حضر الغريم وامتنع من بيع ماله الغائب لوفاء دينه به عند الطلب ساغ للقاضي بيعه لقضاء الدين وإن لم يكن المال

ധിച്ച് ഉറപ്പു വരുത്തിയിട്ടുണ്ടെങ്കിൽ മറ്റേ ഖാളി അതു ചെയ്യേണ്ടതില്ല. ഇല്ലെങ്കിൽ അയാളതു ചെയ്തതിനു ശേഷം വിധി പുറപ്പെടുവിക്കുകയും അവകാശം പൂർണ്ണമായി നേടിക്കൊടുക്കുകയും ചെയ്യണം.

സാക്ഷിമൊഴി മാത്രമാണ് ഖാളിയുടെ വിവരമല്ല ബോധിപ്പിക്കേണ്ടത്. പ്രതി ഋണബാധിതനാണെ ന്നു തനിക്കറിയാം എന്നു ഖാളി മറുനാട്ടിലെ ഖാളിക്ക് എഴുതേണ്ടതില്ല എന്നർത്ഥം. കാരണം, അങ്ങനെ എഴുതി അറിയിക്കുമ്പോൾ അയാൾ ഖാളിയല്ല, സാക്ഷിയാണ് എന്ന അവസ്ഥ വരും. ഉദ്ദ എന്ന ഗ്രന്ഥത്തിൽ പറയുകയും ബുൽഖൈനീ(റ) പ്രബലമാക്കുകയും ചെയ്തിട്ടുള്ള ഈ വീക്ഷണത്തോട് പക്ഷേ സറഖ്സീ(റ)ന് യോജിപ്പില്ല. ഖാളിയുടെ അറിവ് സാക്ഷിമൊഴിക്കു തുല്യമായിത്തീരും എന്നതാണീ നിയമത്തിനു നിദാനം. ഒറ്റ സാക്ഷിയുടെ മൊഴി താൻ കേട്ടതായി നാട്ടിലെഖാളി മറുനാട്ടിലെ ഖാളിക്ക് എഴുതാവുന്നതാണ്. മറുനാട്ടിലെഖാളിക്കു മറ്റേ സാക്ഷിയുടെ മൊഴി കേൾക്കുകയോ അയാളെ സത്യം ചെയ്യിക്കുകയോ ചെയ്തു വിധിപ്രസ്താവിക്കാമല്ലോ.

താൻ വിധി കൽപിച്ചിട്ടുണ്ടെങ്കിൽ അക്കാര്യവും ഖാളി മറുനാട്ടിലെ ഖാളിയിലേക്ക് സമർപ്പിക്കണം. മറ്റേ ഖാളി ഇടപെട്ട് അവകാശം വീട്ടിക്കൊടുക്കുവാനാണിത്. അതൊരാവശ്യമാണു താനും. തന്റെ കോടതിയിൽ അന്യായക്കാരന്റെ അവകാശം സ്ഥിരപ്പെട്ടതിനോ താൻ വിധി പ്രസ്താവിച്ചതിനോ സാക്ഷികളായി നീതിനിഷ്ഠരായ രണ്ടു പുരുഷന്മാരെ നാട്ടിലെ ഖാളി പറഞ്ഞയക്കലാണ് മറുനാട്ടിലെ ഖാളിക്കു വ്യവഹാരപ്രശ്നം വിടുന്നതിന്റെ രൂപം. രണ്ടു പുരുഷന്മാരല്ലാതെ സാക്ഷ്യത്തിനു മതിയാവില്ല. ധനപ്രശ്നത്തിലും റമളാൻ മാസപ്പിറവിയുടെ കാര്യത്തിലും തഥൈവ.

പ്രതിയുടെ പേരും തറവാടും, സാക്ഷികളുടെ പേരുകൾ, രേഖപ്പെടുത്തിയ തിയ്യതി ഇവ എഴുത്തിൽ വിവരിക്കൽ സുന്നത്താണ്. വ്യവഹാര വിധിക്കൈമാറ്റം അടുത്തേക്കും അകലത്തേക്കും നടപ്പാവും, സാക്ഷിമൊഴിയുടെ കൈമാറ്റമാകട്ടെ അകലേയ്ക്കു മാത്രമേ സാധുവാകൂ. സമീപസ്ഥലത്ത് അവരെ ഹാജരാക്കുക എളുപ്പമാണല്ലോ. പുലരിക്കു മുമ്പ് യാത്ര തിരിക്കുന്ന ഒരാൾ സന്ധ്യയുടെ തുടക്കത്തിൽ തിരിച്ചെത്താൻ കഴിയുന്ന ദൂരപരിധിയാണു അകന്ന വഴിദൂരം-മസാഫതുൽ അദ്‌വാ. രോഗമോ മറ്റോ മൂലം സാക്ഷികൾക്കു നേരിട്ടു വരാൻ കഴിയാതിരിക്കുമ്പോൾ അടുത്ത സ്ഥലത്തേക്കും മൊഴിക്കൈമാറ്റം സ്വീകാര്യമായിരിക്കും.

## ഖാളിയുടെ വിൽപ്പന

കടബാധ്യതയുള്ളവനു മറുനാട്ടിൽ ധനമുണ്ട്. അതു വിറ്റു കടം വീട്ടണമെന്ന ആവശ്യം നാട്ടിലെത്തിയ അയാൾ നിരസിക്കുന്നു. എങ്കിൽ ധനം തന്റെ അധികാര പരിധിയിൽ പെട്ട സ്ഥലത്തല്ലെങ്കിൽ പോലും കടം വീട്ടുന്നതിനു വേണ്ടി വിൽക്കാൻ ഖാളിക്ക് അധികാരമുണ്ട്. ഖാളീ ഹുസൈൻ(റ)ന്റെ

بمحل ولايته، وكذا إن غاب بمحل ولا يته كما ذكره التاج السبكى والغزى وقالابخلاف مالو كان بغير محل ولايته لأنّه لايمكن نيابته عنه فى وفاء الدين حينئذ وحاصل كلامهما جواز البيع اذا كان هو اوماله فى محل ولايته ومنعه إذا خرجا عنها.

مهمة: لو غاب إنسان من غير وكيل وله مال حاضر فأنهى إلى الحاكم أنه إن لم يبعه اختل معظمه لزمه بيعه إن تعين طريقا لسلامته، وقد صرح الأصحاب بأن القاضي إنما يتسلط على أموال الغائبين إذا أشرفت على الضياع أو مست الحاجة إليها في استيفاء حقوق ثبتت على الغائب، وقالوا: ثم في الضياع تفصيل فإن امتدت الغيبة وعسرت المراجعة قبل وقوع الضياع ساغ التصرف، وليس من الضياع اختلال لا يؤدي لتلف المعظم ولم يكن ساريا لامتناع بيع مال الغائب لمجرد المصلحة والاختلال المؤدى لتلف المعظم ضياع،نعم الحيوان يباع بمجرد تطرق اختلال إليه لحرمة الروح ولأنه يباع على مالكه بحضرته إذا لم ينفقه، ولو نهي عن التصرف في ماله امتنع إلا في الحيوان.

فرع: يحبس الحاكم الآبق إذا وجده انتظارا لسيده، فإن أبطأ سيده باعه الحاكم وحفظ ثمنه، فإذا جاء سيده فليس له غير الثمن

ഈ അഭിപ്രായത്തെ ഇതര കർമ്മശാസ്ത്രകാരന്മാരും അംഗീകരിച്ചിട്ടുണ്ട്. കടബാധിതൻ ഹാജരാകാതെ ഖാളിയുടെ ഭരണസീമയിൽ തന്നെ എവിടെയെങ്കിലും തങ്ങുകയാണെങ്കിലും ഇതുതന്നെ നിയമം. താജുസ്സുബുകീ(റ)വും ഗസ്സീ(റ)വും അങ്ങനെ പറഞ്ഞിട്ടുണ്ട്. എന്നാൽ അയാൾ ഖാളിയുടെ അധികാരമേഖലയ്ക്കു വെളിയിലാണു കഴിയുന്നതെങ്കിൽ ഖാളി ധനം വിൽക്കരുതെന്നും അവർ പറഞ്ഞിട്ടുണ്ട്. കടം വീട്ടുന്നതിൽ തന്റെ അധികാരപരിധിക്കു പുറത്തുള്ളവനെ പ്രതിനിധാനം ചെയ്യാൻ ഖാളിക്ക് അവകാശമില്ല എന്നതാണു കാരണം. കടബാധിതനോ ധനമോ ഖാളിയുടെ രാജ്യാതിർത്തിക്കുള്ളിലാണെങ്കിൽ വിൽക്കാം. രണ്ടും പുറത്താണെങ്കിൽ പറ്റില്ല എന്നു ചുരുക്കം.

## നാശോന്മുഖ ധനം

നാടുവിട്ടവനു നാട്ടിൽ ധനമുണ്ട്. അയാൾക്കു വക്കീലില്ല. വിൽക്കാതിരുന്നാൽ ധനം അധികഭാഗവും നശിച്ചു പോകുമെന്നു കോടതിയിൽ ബോധിപ്പിക്കപ്പെട്ടിരിക്കുന്നു, എങ്കിൽ മറ്റു സംരക്ഷണ മാർഗ്ഗങ്ങളൊന്നും ഇല്ലെങ്കിൽ ന്യായാധിപൻ നിർബന്ധമായും അതു വിൽക്കണം. ധനം നഷ്ടപ്രായമാവുകയോ ഉടമ കടബാധിതനാണെന്നു സ്ഥിരീകൃതമായതിനെ തുടർന്നു കടം വീട്ടാൻ അത്യാവശ്യമായി വരികയോ ചെയ്യുമ്പോൾ മാത്രമേ നാട്ടിലില്ലാത്തവരുടെ ധനത്തിനുമേൽ ഖാളി അധികാരം വിനിയോഗിക്കാവൂ എന്നു ശാഫിഈ ശിഷ്യന്മാർ വ്യക്തമാക്കിയിട്ടുണ്ട്. നാശോന്മുഖം എന്നതിന് അവർക്കു വിശദീകരണമുണ്ട്. ഉടമസ്ഥന്റെ അസാന്നിധ്യം നീണ്ടുപോവുകയും ധനം നാശമടയും മുൻപ് അയാളെ കണ്ടെത്തി പരിഹാരം കാണുക വിഷമവുമായാൽ ഖാളിക്കു കൈകാര്യം ചെയ്യാം. ധനത്തിന്റെ മുഖ്യഭാഗവും നശിക്കുന്നതിലേക്കോ അവശിഷ്ട ഭാഗം കൂടി നാശമടയുന്നതിലേക്കോ നയിക്കാത്തത് നാശോന്മുഖമായി പരിഗണിക്കുയില്ല. നാട്ടിലില്ലാത്തവന്റെ ധനം കേവലം പൊതു നന്മയ്ക്കുവേണ്ടി വിൽക്കാൻ പാടില്ല എന്നതാണു കാരണം. മുഖ്യഭാഗം നശിക്കുന്നതിലേക്കു നയിക്കുന്ന തകരാറ് നാശമായി കണക്കാക്കും. എങ്കിലും ജീവികൾക്കു തകരാർ തുടങ്ങിയാൽ തന്നെ വിൽക്കാം. ജീവന്റെ പവിത്രതയാണു ഈ നിയമത്തിനു നിദാനം. ജീവികൾക്കു ചെലവു ചെയ്യാത്ത ഉടമയുടെ സാന്നിധ്യത്തിൽ തന്നെ അവയെ വിൽക്കാം എന്നുമുണ്ടല്ലോ. നാശോന്മുഖമായ ധനം ക്രയവിക്രയം നടത്തുന്നത് ഉടമസ്ഥൻ തടഞ്ഞാൽ അചേതന വസ്തുക്കളിൽ ആ വിലക്കിന് വിലയുണ്ടാവും.

## ഒളിച്ചോടിയവൻ

ഓടിപ്പോയവനെ കണ്ടെത്തിയാൽ യജമാനൻ വരുന്നതുവരെ അവനെ ന്യായാധിപൻ തടവിൽ താമസിപ്പിക്കണം. യജമാനന്റെ വരവു താമസിച്ചാൽ അവനെ വിറ്റു വില സൂക്ഷിച്ചു വയ്ക്കണം. പിന്നീട് യജമാനൻ വന്നാൽ ആ തുകയ്ക്കേ അയാൾ അവകാശിയായിരിക്കൂ.

## (باب الدعوى والبينات)

الدعوى لغة الطلب وألفها للتأنيث، وشرعا إخبار عن وجوب حق على غيره عند حاكم وجمعها دعاوى بفتح الواو وكسرها كفتاوى، والبينة الشهود سموا بهالان بهم يتبين الحق وجمعوا لاختلاف أنواعهم، والأصل فيها خبر الصحيحين:«ولو يعطى الناس بدعواهم لادعى أناس دماء رجال وأموالهم ولكن اليمين على المدعى عليه». وفي رواية: «البينة على المدعي واليمين على من أنكر». **(المدعي من خالف قوله الظاهر)** وهو براءة الذمة **(والمدعى عليه من وافقه)** أي الظاهر، وشرطهما تكليف والتزَام للأحكام فليس الحربي ملتزما للاحكام بخلاف الذمي، ثم إن كان الدعوى قودا أو حد قذف أو تعزيرا وجب رفعها إلى القاضي، ولا يجوز للمستحق الاستقلال باستيفائها لعظم الخطر فيها وكذا سائر العقود والفسوخ كالنكاح والرجعة وعيب النكاح والبيع، واستثنى الماوردي من بعد عن السلطان فله استيفاء حد قذف وتعزير **(وله)** أي للشخص **(بلا)** خوف **(فتنة)** عليه أو على غيره **(أخذ ماله)** استقلالا

### അധ്യായം 20

# അവകാശ വാദവും സാക്ഷികളും

ആവശ്യപ്പെടുക എന്നർത്ഥമുള്ള الدَّعْوَى–യാണു വാദത്തെക്കുറിക്കുന്ന അറബിപദം. മറ്റൊരാളിൽ നിന്ന് തനിക്ക് ലഭിക്കാനുള്ള അവകാശത്തെ കുറിച്ച് ന്യായാധിപനെ അറിയിക്കുക എന്നു സാങ്കേതികാർത്ഥം. ഫത്വയുടെ ബഹുവചനരൂപം ഫതാവാ എന്നായിരിക്കുന്നതു പോലെ ദഅ്വായുടേതു ദആവാ എന്നാണ്. ദആവീ എന്നും പറയാം. സാക്ഷികൾക്കു اَلْبَيِّنَة എന്നാണു പറയുക-വ്യക്തത എന്നർത്ഥം. അവരിലൂടെയാണല്ലോ അവകാശ ബാധ്യതകൾ -ബയ്യിനാത്ത്- വ്യക്തമാവുക. പല തരം സാക്ഷികൾ ഉള്ളതുകൊണ്ടാണ് കർമ്മശാസ്ത്രകാരന്മാർ ബഹുവചനരൂപം തന്നെ പ്രയോഗിച്ചിരിക്കുന്നത്. ബുഖാരിയും മുസ്‌ലിമും (റ.അൻഹുമ) രേഖപ്പെടുത്തിയ ഹദീസാണു സാക്ഷികൾ വേണമെന്നതിനു തെളിവ്:

«ولو يعطى الناس بدعواهم لادعى أناس دماء رجال وأموالهم ولكن اليمين على المدعى عليه». وفي رواية: «البينة على المدعي واليمين على من أنكر».

"വാദത്തിന്റെ അടിസ്ഥാനത്തിൽ മാത്രം ജനങ്ങൾക്കു വസ്തുക്കൾ നൽകുകയാണെങ്കിൽ അവർ മറ്റുള്ളവരുടെ രക്തത്തിനും ധനത്തിനും അവകാശവാദം ഉന്നയിക്കുക തന്നെ ചെയ്യും എന്നാൽ സത്യം ചെയ്യേണ്ടതു മറുവാദിയാണ്." ഒരു റിപ്പോർട്ടിൽ ഇങ്ങനെയുണ്ട്: സാക്ഷികളെ ഹാജരാക്കേണ്ടതു വാദിയും സത്യം ചെയ്യേണ്ടതു നിഷേധിയുമാകുന്നു.

ബാഹ്യവസ്തുതയ്ക്കെതിരെ സംസാരിക്കുന്നവൻ -മുദ്ദഈ- വാദി. ബാഹ്യവസ്തുതയ്ക്കൊത്തു സംസാരിക്കുന്നവൻ -മുദ്ദആ അലൈഹി- പ്രതിയും. ബാധ്യതയില്ല എന്നതാണു ബാഹ്യവസ്തുത. പ്രായപൂർത്തിയും ബുദ്ധിയും മതനിയമ വിധേയത്വവുമാണു വാദി-പ്രതികളുടെ നിബന്ധനകൾ. ദിമ്മിയ്യിൽ നിന്നു വ്യത്യസ്തനായി ഹർബീ മതനിയമ വിധേയനല്ല.

വാദം വധശിക്ഷയോ സാന്ദർഭിക ശിക്ഷയോ ദുരാരോപണത്തിന്റെ ഹദ്ദോ ആവശ്യപ്പെടുന്നതാണെങ്കിൽ പ്രശ്നം ഖാളിയുടെ സമക്ഷത്തിങ്കൽ ഉന്നയിക്കണം. പ്രശ്നം ഗുരുതരമാകയാൽ പ്രതിക്രിയാവ

للضرورة (من) مال مدين له مقر (مماطل) به أو
جاحدله اومتوار او متعزز وإن كان على الجاحد بينة
أو رجا إقراره لو رفعه للقاضي لإذنه ﷺ لهند لما
شكت إليه شحّ أبي سفيان أن تأخذ ما يكفيها وولدها
بالمعروف، ولأن في الرفع للقاضي مشقة ومؤنة، وإنما
يجوز له الأخذ من جنس حقه ثم عند تعذر جنسه يأخذ
غيره، ويتعين في أخذ غير الجنس تقديم النقد على غيره
ثم إن كان الماخوذ من جنس ماله يتملكه ويتصرف
فيه بدلا عن حقه، فإن كان من غير جنسه فيبيعه
الظافر نفسه أو مأذونه للغير لا لنفسه اتفاقا ولا
لمحجوره لامتناع تولي الطرفين وللتهمة هذا إن لم
يتيسر علم القاضى به لعدم علمه ولا بينة أو مع
أحدهما لكنه يحتاج لمؤنة ومشقة وإلاّ اشترط إذنه،
ولا يبيعه إلا بنقدالبلد **(ثم إن كان جنس حقه ملكه)**
وإلا اشترى جنس حقه وملكه، ولو كان المدين
محجورا عليه بفلس أو ميتا وعليه دين لم يأخذ إلا
قدر حصته بالمضاربة إن علمها وإلا احتاط، وله
الأخذمن مال غريم غريمه ان لم يظفر بمال الغريم
وحجد غريم الغريم او ماطل وإذاجاز الأخذ ظفرا
جاز له كسر باب أو قفل ونقب جدار للمدين إن تعين
طريقا للو صول إلى الأخذ وإن كان معه بينة فلا
يضمنه كالصائل، وإن خاف فتنة أي مفسدة تفضي

കാശി ശിക്ഷ സ്വയം നടപ്പാക്കരുത്. വിവാഹം,അതിന്റെ ദുർബലത്വം, നികാഹിന്റെയും കച്ചവടത്തിന്റെയും ന്യൂനതകൾ മുതലായ ഇടപാടുകളും ഫസ്ഖുകളും ഇപ്രകാരം തന്നെയാണ്. എന്നാൽ ഭരണ കർത്താവിൽ നിന്ന് അകലെ കഴിയുന്ന വ്യക്തിയെ ഇതിൽനിന്ന് മാവറദീ (റ) ഒഴിച്ചു നിറുത്തിയിരിക്കുന്നു. സാന്ദർഭിക ശിക്ഷയും വ്യഭിചാര ആരോപണത്തിന്റെ ശിക്ഷയും അയാൾക്കു സ്വയം നടപ്പാക്കാം.

### സ്വന്തമാക്കൽ

കടബാധ്യത നിഷേധിക്കുകയോ സമ്മതിച്ചിരിക്കെ വീട്ടാതെ താമസിപ്പിക്കുകയോ ഒഴിഞ്ഞുമാറുകയോ ഔദ്ധത്യഭാവത്താൽ തരാതിരിക്കുകയോ ചെയ്യുന്നവന്റെ സ്വത്തിൽനിന്ന് തനിക്കോ ഇതരർക്കോ -സ്വന്തക്കാരനല്ലെങ്കിലും- കുഴപ്പമുണ്ടാവുമെന്നു ഭയമില്ലെങ്കിൽ തന്റെ വിഹിതം അനിവാര്യഘട്ടത്തിൽ സ്വയം കൈക്കലാക്കാം. നിഷേധിക്കുന്നവനെതിരെ സാക്ഷികളുണ്ടെങ്കിലും പ്രശ്നം ഖാളിക്കു വിടുകയാണെങ്കിൽ ബാധ്യത സമ്മതിക്കുമെന്നു പ്രതീക്ഷയുണ്ടെങ്കിലും ഇതു ചെയ്യാം. അബൂസുഫ്യാ(റ)ന്റെ പിശുക്കിനെക്കുറിച്ചു പരാതി ബോധിപ്പിച്ച ഭാര്യ ഹിന്ദി(റ)നോട് തനിക്കും കുട്ടിക്കും മിതജീവിതത്തിനു വേണ്ടത് എടുത്തുകൊള്ളാൻ നബി(സ) അനുവദിക്കുകയുണ്ടായി. ഖാളിയുടെ സമക്ഷം പ്രശ്നമെത്തിക്കുക എന്നത് ചെലവും[1] പ്രയാസവുമുള്ള കാര്യമാണു താനും.

തനിക്കു കിട്ടേണ്ട തരം ധനമേ എടുക്കാവൂ. അതു ദുർലഭമാണെങ്കിൽ മറ്റിനം എടുക്കാം. മറ്റിനത്തിൽ നാണയത്തിനു തന്നെയാണ് മുൻഗണന നൽകേണ്ടത്. എടുക്കുന്നത് കിട്ടാനുള്ള ഇനം തന്നെയാണെങ്കിൽ അതു സ്വന്തമാക്കുകയും ക്രയവിക്രയം നടത്തുകയും ചെയ്യാം. മറ്റിനമാണെങ്കിൽ ,സ്വയമോ സ്വാനുമതിയുള്ള വ്യക്തിയോ മറ്റുള്ളവർക്കു മാത്രം വിൽക്കാം. തനിക്കു തന്നെയോ ആശ്രിതന്നോ വിറ്റുകൂടാ. താൻ സ്വന്തമാക്കിക്കൂടാ എന്നത് ഏകോപിതാഭിപ്രായവുമാണ്. ഇടപാടിലെ ഈജാബും ഖബൂലും ഒരാൾതന്നെ നടത്താവതല്ല എന്നതും തെറ്റിദ്ധാരണയ്ക്കു കാരണമാകും എന്നതുമാണ് പ്രശ്നം. ഇപ്പറഞ്ഞത് വാദിക്കു അവകാശം കിട്ടാനുള്ള കാര്യം ഖാളി അറിയാതെയും സാക്ഷികൾ ഇല്ലാതെയുമിരിക്കുമ്പോഴോ ആണ്. ഖാളി അറിയുകയോ സാക്ഷികൾ ഉണ്ടായിരിക്കുകയോ ചെയ്യുമ്പോൾ പ്രശ്നം ഖാളിക്കു സമർപ്പിക്കുവാനും സാക്ഷികളെ ഹാജരാക്കുവാനും ചെലവും പ്രയാസവും നേരിട്ടാലും ഇതുതന്നെ വിധി. അവ നേരിടുന്നില്ലെങ്കിൽ ഖാളിയുടെ സമ്മതത്തോടെയേ വിൽക്കാൻ പാടുള്ളൂ. നാട്ടിലെ വിനിമയ നാണയത്തിനു പകരമേ വിൽക്കാവൂ. നാണയം തനിക്കു കിട്ടാനുള്ള ഇനമാണെങ്കിൽ സ്വന്തമാക്കാം. അല്ലെങ്കിൽ അതിനു

1. ഖാളിയുടെ ഭാഗത്ത് നിന്നുണ്ടാവുന്ന അനീതി പോലോത്ത (ഹാശിയ)

إلى محرم كأخذ ماله لو اطلع عليه وجب الرفع إلى القاضي أونحوه لتمكنه من الخلاص به، ولو كان الدين على غير ممتنع من الأداء طالبه ليؤدي ما عليه فلا يحل أخذ شيء له لأن له الدفع من أي ماله شاء، فإن أخذ شيئا لزمه رده وضمنه إن تلف ما لم يوجد شرط التقاص.

فرع: له استيفاء دين له على آخر جاحد له بشهود دين أخر له عليه قضى من غير علمهم، وله جحد من جحده إذا كان له على الجاحد مثل ما له عليه أو أكثر فيحصل التقاص للضرورة، فإن كان له دون ما للآخر عليه جحد من حقه بقدره.

**(وشرط للدعوى)** أي لصحتها حتى تسمع وتحوج إلى جواب **(بنقد)** خالص أو مغشوش **(أو دين)** مثلي أو متقوم **(ذكر جنس)** من ذهب أو فضة **(ونوع)** وصحة وتكسر إن اختلف بهما غرض **(وقدر)** كمائة درهم فضة خالصة أو مغشوشة أشرفية أطالبه بها الآن لأنّ شرط الدعوى أن تكون معلومة وما علم وزنه كالدينار لا يشترط التعرض لوزنه، ولا يشترط ذكر القيمة في المغشوش.

പകരം, കിട്ടാനുള്ള ഇനം വാങ്ങി സ്വന്തമാക്കാം. കടബാധിതൻ ജപ്തി ചെയ്യപ്പെട്ടവനോ മറ്റൊരാൾക്കു കൂടി കടപ്പെട്ടിരിക്കുന്ന പരേതനോ ആണെങ്കിൽ അവർക്ക് കൂടി പങ്ക് വെക്കുമ്പോൾ തന്റെ വിഹിതമായി അറിയുന്നതേ കൈവശപ്പെടുത്താവൂ. അതെത്രയാണെന്ന് അറിയില്ലെങ്കിൽ സൂക്ഷ്മത പാലിക്കണം.[1]

കടബാധിതന്റെ സ്വത്ത് വസൂലാക്കാൻ കഴിയാതിരുന്നാൽ അവന്റെ കടബാധിതന്റെ സ്വത്തിൽ നിന്നെടുക്കാം. പക്ഷേ കടബാധിതന്റെ കടബാധിതൻ കടം നിഷേധിക്കുകയോ നീട്ടിക്കൊണ്ടു പോകുകയോ ചെയ്യുമ്പോഴാണിത്. സ്വയം വസൂലാക്കാൻ നിയമം അനുവദിക്കുന്ന സാഹചര്യത്തിൽ ഗത്യന്തരമില്ലെങ്കിൽ കടബാധിതന്റെ വാതിലോ പൂട്ടോ പൊളിക്കുകയോ ചുമർ തുരക്കുകയോ ചെയ്യാം. കിട്ടാനുള്ള കടത്തിനു സാക്ഷികളുണ്ടായിരിക്കെ തന്നെ ഇപ്പറഞ്ഞ ധ്വംസനം നടത്തിയാലും ഉത്തരവാദിയായിരിക്കില്ല. പ്രത്യാക്രമണത്തിൽ അക്രമിക്കേൽപിക്കുന്ന കെടുതികളോടാണ് അതിനു സദൃശ്യം. കിട്ടാനുള്ളതു സ്വയം നേടിയെടുക്കാനുള്ള ശ്രമം തന്റെ ധനം തട്ടിയെടുക്കുന്നതു പോലുള്ള നിഷിദ്ധ സംഭവങ്ങളിലേയ്ക്കു നയിക്കുമെന്നു അപായഭയമുണ്ടായാൽ പ്രശ്നം ഖാളിക്കോ സമസ്ഥാനീയർക്കോ വിടുക തന്നെ വേണം. ഖാളി മുഖേന അതു മോചിപ്പിച്ചെടുക്കാമല്ലോ. കടബാധിതൻ വിസമ്മതിക്കുന്നവനല്ലെങ്കിൽ കടം വീട്ടാൻ ആവശ്യപ്പെടണം. ഇഷ്ടമുള്ള ധനത്തിൽ നിന്നു കടം വീട്ടാവുന്നതു കൊണ്ട് അയാളുടെ ഒരു വസ്തുവും സ്വയം എടുത്തുകൂട. എടുത്താൽ തിരികെ കൊടുക്കണം. എടുത്തത് നശിപ്പിച്ചാൽ കിട്ടാനുള്ളതിന്റെ അതേ ഇനവും അളവുമല്ലെങ്കിൽ അതിനു ബാധ്യസ്ഥനായിരിക്കും.

## പകരത്തിനു പകരം

ആദ്യത്തെ കടം സാക്ഷികളറിയാതെ വീട്ടിയവൻ രണ്ടാമത്തേതു നിഷേധിക്കുകയാണെങ്കിൽ അതേ സാക്ഷികൾ മുഖേന അതും നേടിയെടുക്കാം.[2] ഇങ്ങോട്ടു തരാനുള്ളതു നിഷേധിക്കുന്നവന്ന് അങ്ങോട്ടു കൊടുക്കാനുള്ളതും നിഷേധിക്കാം. രണ്ടും തുല്യതുകയായിരിക്കണം. അപ്പോൾ പകരത്തിനു പകരമാകും. നിർബന്ധിതാവസ്ഥ കാരണമാണിത്. കൊടുക്കാനുള്ള തുക കൂടുതലാണെങ്കിൽ കിട്ടാനുള്ളതിന്റെ തോതേ നിഷേധിക്കാവൂ.

## വാദത്തിന്റെ നിബന്ധനകൾ

ശുദ്ധമോ കലർപ്പുള്ളതോ ആയ നാണയം, വസ്തു, കടം ഇവ സംബന്ധിച്ച വാദം കേൾക്കുകയും പ്രതിസമാധാനം ബോധിപ്പിക്കുകയും ചെയ്യണമെങ്കിൽ സ്വർണ്ണം, വെള്ളി എന്നിങ്ങനെ വർഗ്ഗവും ഊനം

1. തനിക്കു വിഹിതമായി ലഭിക്കുമെന്നുറപ്പുള്ളത്ര മാത്രമേ ഈ സാഹചര്യത്തിൽ എടുക്കാവൂ.
2. സാക്ഷികളുള്ള കടം അവർ അറിയാതെ വീട്ടിയവൻ സാക്ഷികളില്ലാത്തത് നിഷേധിക്കുന്ന പക്ഷം വീട്ടിയ കാര്യം ഇവനും നിഷേധിക്കാം. എന്നിട്ട് ആ സാക്ഷികളെ ഉപയോഗിച്ച് സാക്ഷികളില്ലാത്ത കടം ഈടാക്കാം.

ولا تسمع دعوى دائن مفلس ثبت فلسه أنه وجد مالا حتى يبين سببه كإرث واكتساب وقدره (و) في الدعوى (بعين) تنضبط بالصفات كحبوب وحيوان ذكر (صفة) بأن يصفها المدعي بصفات سلم ولا يجب ذكر القيمة، فإن تلفت العين وهي متقومة وجب ذكر القيمة مع الجنس كعبد قيمته كذا (و) في الدعوى (بعقار) ذكر (جهة) ومحلة (وحدود) أربعة فلا يكفي ذكر ثلاثة منها إذا لم يعلم إلا بأربعة، فإن علم بواحد منها كفى بل لو أغنت شهرته عن تحديده لم يجب (و) في الدعوى (بنكاح) على امرأة ذكر صحته وشروطه من نحو (ولي وشاهدين عدول) ورضاها إن شرط بأن كانت غير مجبرة فلا يكفي فيه الإطلاق، فإن كانت الزوجة أمة وجب ذكر العجز عن مهر حرة وخوف العنت وأنه ليس تحته حرة (و) في الدعوى (بعقد مالي) كبيع وهبة ذكر (صحته) ولا يحتاج إلى تفصيل كما في النكاح لأنه أحوط حكما منه. (وتلغو) الدعوى (بتناقض) فلا يطلب من المدعى عليه جوابها (كشهادة خالفت) الدعوى كأن ادعى ملكا بسبب فذكر الشاهد سببا آخر

തട്ടാത്തത്, പൊട്ടിയത്,-അതിൽ കാര്യവ്യത്യാസമുണ്ടെങ്കിൽ[1]-തുടങ്ങിയ ഇനവും അളവും വിശദീകരിക്കണം. ഉദാഹരണത്തിന് നൂറ് ദിർഹം, തനി അശ്റഫീ വെള്ളി, നൂറ് ദിർഹം കലർപ്പുള്ള അശ്റഫീ വെള്ളി, ഞാനത് ഇപ്പോൾ ആവശ്യപ്പെടുകയാണ് എന്നു കൂടി പറയണം. വാദം അറിയപ്പെട്ടതായിരിക്കണം എന്നതാണ് ഈ നിബന്ധനകൾ നിർദ്ദേശിച്ചിരിക്കുന്നതിന്റെ ഹേതു. ദീനാർ പോലെ തൂക്കം അറിയപ്പെട്ട സാധനങ്ങളിൽ അതു പ്രത്യേകം പറയേണ്ടതില്ല. കലർപ്പുള്ള ലോഹത്തിന്റെ മൂല്യമെത്രയെന്നും അറിയിക്കണമെന്നില്ല. പാപ്പരത്തം വന്നു ഭവിച്ചതായി സ്ഥിരീകരിക്കപ്പെട്ട ഓരാൾക്കു ധനം കൈവന്നിരിക്കുന്നതായി അയാളുടെ കടക്കാരൻ വാദിച്ചാൽ അനന്തരാവകാശം, സമ്പാദനം, തുടങ്ങി ഏതു മാർഗ്ഗേണ, എത്ര എന്നു വ്യക്തമാക്കാതെ പരിഗണിക്കപ്പെടില്ല. വിശേഷണങ്ങളിലൂടെ തിട്ടപ്പെടുത്താവുന്ന ധാന്യം, ജീവി മുതലായ വസ്തുക്കൾക്കു വേണ്ടിയുള്ള വാദത്തിൽ സലമ് കച്ചവടത്തിലേതു പോലുള്ള വിശേഷണങ്ങൾ പറയണം. വസ്തുവിന്റെ മൂല്യം പറയണമെന്നില്ല. വിലയുള്ള വല്ലതും നശിച്ചുപോയാൽ വിലയും തരവും പറയണം. ഇത്ര വിലയ്ക്കുള്ള അടിമ ഉദാഹരണം.

പറമ്പ് സംബന്ധിയായ അന്യായത്തിൽ നാല് അതിരുകളും പ്രദേശവും ഭാഗവും പറയണം. നാലതിരുകൾ കൊണ്ടുമാത്രം അറിയപ്പെടുന്ന പറമ്പാണെങ്കിൽ മൂന്നെണ്ണം മാത്രം പറഞ്ഞാൽ പോര. ഒരതിരു കൊണ്ടുതന്നെ അറിയാവുന്നതാണെങ്കിൽ അതു പറഞ്ഞാൽ മതി. അതിരുകൾ പറയേണ്ടതില്ലാത്ത വിധം പ്രസിദ്ധമാണെങ്കിൽ, പറയേണ്ടതുമില്ല.
വിവാഹ സംബന്ധമായ വാദത്തിൽ വിവാഹം വലിയ്യും നീതിനിഷ്ഠരായ രണ്ടു സാക്ഷികളും മുഖേന
സാധുവായ നിലയിൽ നടന്നതാണെന്നും വധുവിന്റെ സമ്മതം ആവശ്യമുള്ളതിൽ അതുണ്ടായിരു
ന്നതായും വിവരിക്കണം. വിവാഹം നടന്നു എന്ന കേവല വിവരം നൽകിയാൽ മതിയാവില്ല. വധു അടി
മയാണെങ്കിൽ സ്വതന്ത്രയെ വരിക്കുവാനുള്ള വിവാഹമൂല്യം നൽകാൻ കഴിവില്ലായിരുന്നു, വ്യഭിചാര
ആരോപണം ഭയന്നാണു അടിമയെ വേൾക്കാമെന്നു വച്ചത്, തന്റെ കീഴിൽ സ്വതന്ത്ര സ്ത്രീ നിലവി
ലില്ല എന്നീ കാര്യങ്ങൾ കൂടി വിശദീകരിക്കണം. കച്ചവടം, സൗജന്യദാനം തുടങ്ങിയ സാമ്പത്തിക ഇട
പാടുകളോടു ബന്ധപ്പെട്ട അന്യായത്തിൽ അവയുടെ സാധുതയെ കുറിച്ച പരാമർശം മാത്രം മതിയാ
വും. നിക്കാഹിലേതു പോലെ വിശദാംശങ്ങൾ ആവശ്യമില്ല. കാരണം. നിക്കാഹ് അവയേക്കാൾ സൂക്ഷ്മ
ത വേണ്ടതാണ്.

വൈരുദ്ധ്യമുള്ള വാദം അസംബന്ധ ജൽപനമായാണു കണക്കാക്കുക. അതിനു സമാധാനം ബോധി
പ്പിക്കാൻ പ്രതിയോട് ആവശ്യപ്പെടില്ല. വിപരീത സാക്ഷ്യവും നിരർത്ഥകമാണ്. ഉദാഹരണത്തിന്, വാദി
തനിക്ക് ഉടമസ്ഥത കൈ വന്നത് ഇന്ന രൂപത്തിലാണെന്ന് അറിയിക്കുക. അതിനുശേഷം സാക്ഷി അതു
മറ്റൊരു രൂപത്തിലാണെന്നു പറയുക. ഇവിടെ സാക്ഷിമൊഴി വാദത്തിനു വിരുദ്ധമാകയാൽ പരിഗണി

1. പൊട്ടിയതും അല്ലാത്തതും തമ്മിൽ മൂല്യവ്യത്യാസമില്ലെങ്കിൽ അതു വ്യക്തമാക്കണമെന്നില്ല.

فلا تسمع لمنافاتها للدعوى، وقضيته أنه لو أعادها على وفق الدعوى قبلت وبه صرح الحضرمي واقتضاه كلام غيره، ولا تبطل الدعوى بقوله شهودي فسقة أو مبطلون فله إقامة بينة أخرى والحلف **(ومن قامت عليه بينة)** بحق **(ليس له تحليف المدعي)** على استحقاق ما ادعاه بحق لأنه تكليف حجة بعد حجة فهو كالطعن في الشهود. نعم له تحليف المدين مع البينة بإعساره لجواز أن له مالا باطنا، ولو ادعى خصمه مسقطا له كأداء له أو إبراء منه أو شرائه منه فيحلف على نفي مادعاه الخصم لاحتمال ما يدعيه، وكذا لو ادعى خصمه عليه علمه بفسق شاهده أو كذبه فيحلف ايضا على نفيه ولايتوجه حلف على شاهد أو قاض ادعى كذبه قطعا لأنه يؤدي إلى فساد عام، ولم نكل عن هذه اليمين حلف المدعى شاهد أو قاض ادعى كضبه قطعا لأنه يؤدي إلى فساد عام، ولو نكل عن هذه اليمين حلف المدعى عليه وبطلت الشهادة **(و)** إذا طلب الإمهال من قامت عليه البينة **(أمهل)** القاضي وجوبا لكن بكفيل وإلا فبالترسيم عليه إن خيف هربه **(ثلاثة)** من الأيام **(لـ)**يأتي بـ**(دافع)** مـــن نحو أداء أو إبـــــراء ومكن من سفره ليحضره إن لم تزد المدة على الثلاث لأنها مدّة قريبة لا يعظم الضرر فيها **(ولو ادعى رق بالغ)** عاقل

ക്കപ്പെടില്ല. വാദത്തിനു യോജിക്കുന്ന മട്ടിൽ സാക്ഷി മൊഴി മാറ്റിപ്പറഞ്ഞാൽ സ്വീകാര്യമാണ് എന്നർത്ഥം. ഹള്റമീ(റ) ഇക്കാര്യം തറപ്പിച്ചു പറയുകയും മറ്റുള്ളവരുടെ വാക്കുകളിൽ നിന്നും വ്യക്തമാവുകയും ചെയ്യുന്നുണ്ട്. തന്റെ സാക്ഷികൾ ദുർ നടപ്പുകാരോ വാക്കു മാറ്റുന്നവരോ ആണെന്നു വാദി പറഞ്ഞാൽ വാദം ദുർബലമാവുകയില്ല. അയാൾക്കു വേറെ സാക്ഷികളെ നിറുത്തുകയും സത്യം ചെയ്യുകയും ആവാം.

സാക്ഷികൾ ബാധ്യതയുള്ളതായി മൊഴി നൽകിയ പ്രതിക്ക് വാദിയെ സത്യം ചെയ്യിക്കാൻ അവകാശമുണ്ടായിരിക്കില്ല. അത് സാക്ഷികളെ അധിക്ഷേപിക്കുന്നതിനു തുല്യവും തെളിവിനു മീതെ തെളിവ് വേണമെന്നു ശഠിക്കലുമാണ് എന്നതു തന്നെ കാരണം. എന്നാൽ പ്രതി സാമ്പത്തിക ഞെരുക്കത്തിലാണെന്നു സാക്ഷികൾ മൊഴി നൽകിയാലും അയാൾ സത്യം ചെയ്യുക കൂടി വേണമെന്നു വാദിക്ക് അവകാശപ്പെടാം. പ്രതിക്കു പരോക്ഷ ധനം ഉണ്ടായിരിക്കാമല്ലോ. കടം വീട്ടുകയോ അതൊഴിവാക്കിത്തരികയോ താൻ വാങ്ങുകയോ ചെയ്തിട്ടുണ്ടെന്ന വാദവുമായി താൻ ബാധ്യതാമുക്തനാണെന്ന് പ്രതി വാദിച്ചാൽ വാദി അതിനെ നിഷേധിച്ചുകൊണ്ട് സത്യം ചെയ്യിക്കണം. ആ വാദം ശരിയായിരിക്കാൻ സാധ്യതയുണ്ട് എന്നതാണു കാരണം. വാദിയുടെ സാക്ഷികൾ ദോഷികളാണെന്നോ കള്ളം പറയുന്നവരാണെന്നോ വാദിക്കു തന്നെ അറിയാമെന്നു പ്രതി വാദിച്ചാലും വാദി നിഷേധസത്യം ചെയ്യണം.സാക്ഷികളും ഖാളിയും സത്യസന്ധരല്ലെന്നു പ്രതി വാദിച്ചാൽ അവരെ സത്യം ചെയ്യിക്കാവതല്ല. തന്മൂലം പൊതുവായ അരാജകാവസ്ഥ സംജാതമാവും എന്നതത്രെ കാരണം. വാദി സത്യം ചെയ്യണമെന്ന് മേൽപറഞ്ഞ സ്ഥലങ്ങളിൽ അവൻ സത്യം ചെയ്യാതിരുന്നാൽ പ്രതിയെ സത്യം ചെയ്യിക്കണം. അതോടെ സാക്ഷ്യം ദുർബലമാവുകയും ചെയ്യും. തനിക്കെതിരെ സാക്ഷികൾ മൊഴി നൽകിയിട്ടുള്ള പ്രതി, കടം വീട്ടിയതിനോ ഋണമുക്തിക്കോ സാക്ഷികളെ ഹാജരാക്കാൻ സമയം നൽകണമെന്ന് ആവശ്യപ്പെടുന്ന പക്ഷം ആൾജാമ്യത്തിൽ മൂന്നു ദിവസം അനുവദിച്ചു കൊടുക്കേണ്ടതാണ്. ജാമ്യക്കാരനില്ലെങ്കിൽ, പ്രതി ഓടി രക്ഷപ്പെടുമെന്നു ആശങ്കയുണ്ടെങ്കിൽ കാവലോടു കൂടിയേ അതനുവദിക്കാവൂ. സാക്ഷിയെ കൊണ്ടുവരാനുള്ള സൗകര്യാർത്ഥം യാത്രാനുമതി തേടിയാൽ മൂന്നിൽ കൂടാത്ത ദിവസത്തേക്ക് അതും അനുവദിക്കേണ്ടതാണ്. അതൊരു ബുദ്ധിമുട്ടുണ്ടാക്കുന്ന കാലയളവല്ലല്ലോ.

## അടിമത്ത ആരോപണം

മുകല്ലഫായ ഒരു അജ്ഞാതവംശജനെ കുറിച്ച് അടിമയാണെന്ന് ഒരാൾ വാദിച്ചു. ഞാൻ അടിമയായിരുന്നേ ഇല്ല എന്ന് അവനും. എങ്കിൽ അടിമയാണെന്നു മുൻപൊരിക്കലും വിവേകത്തോടെ സമ്മതി

مجهول النسب (فقال أنا حر أصالة) ولم يكن قد أقر له بالملك قبل وهو رشيد (حلف) فيصدق بيمينه. وإن استخدمه قبل إنكاره وجرى عليه البيع مرارا أوتداولته الأيدي لموافقته الأصل وهو الحرية، ومن ثم قدمت بينة الرق على بينة الحرية لأن الأولى معها زيادة علم بنقلها عن الأصل. وخرج بقولي «أصالة» ما لو قال: أعتقتني أو أعتقني من باعني لك فلا يصدق إلا ببينة، وإذا ثبتت حريته الأصلية بقوله رجع مشتريه على بائعه بثمنه وإن أقر له بالملك لأنه بناه على ظاهر اليد (أو)ادعى رقّ (صبي) أو مجنون كبير (ليس في يده) وكذبه صاحب اليد (لم يصدق إلا بحجة) من بينة أو علم قاض أو يمين مردودة لأن الأصل عدم الملك، فلو كان الصبي بيده أو بيد غيره وصدقه صاحب اليد حلف لخطر شأن الحرية ما لم يعرف لقطه الا أثر لإنكاره إذا بلغ لأن اليد حجة، فإن عرف لقطه لم يصدق إلا ببينة.

فرع: لا تسمع الدعوى بدين مؤجل إذلا يتعلق بها إلزام ومطالبة في الحال، ويسمع قول البائع المبيع وقف وكذا بينته إن لم يصرح حال البيع بملكه وإلا سمعت دعواه لتحليف المشترى انه باعه وهو ملكه

ച്ചിട്ടില്ലെങ്കിൽ അവനെ സത്യം ചെയ്യിച്ച് അതംഗീകരിക്കണം. വാദി അവനെ മുൻപ് വേല ചെയ്യിക്കുകയോ അവൻ പലവുരു വിൽക്കപ്പെടുകയോ പലരാലും കൈമാറ്റം ചെയ്യപ്പെടുകയോ ഉണ്ടായിരുന്നുവെങ്കിൽ തന്നെയും ഇതാണു നിയമം. കാരണം താൻ സ്വതന്ത്രനായിരുന്നു എന്ന അയാളുടെ വാദത്തിന്നാണു അടിസ്ഥാനപരമായി സാംഗത്യമുള്ളത്. ഇക്കാരണത്താൽ തന്നെ അടിമത്തത്തിന്റെ സാക്ഷികൾക്കാണ് മുൻഗണന കൽപിക്കപ്പെടേണ്ടത്. അതോടൊപ്പമാണല്ലോ അധിക വിവരമുള്ളത്. അതായത് അടിമത്തമില്ല എന്ന അടിസ്ഥാനത്തിൽ നിന്ന് അതുണ്ട് എന്നതിലേക്കുള്ള മാറ്റം. തീരെ അടിമയായിട്ടില്ല എന്നതുകൊണ്ട് ഉടമ എന്നെ മോചിപ്പിച്ചിരിക്കുന്നു എന്നോ താങ്കൾക്ക് എന്നെ വിറ്റയാൾ എന്നെ മോചിപ്പിച്ചിരുന്നു എന്നോ പറയുന്നത് ഒഴിവായി. അങ്ങനെ പറഞ്ഞാൽ സാക്ഷിമൊഴിയുടെ അടിസ്ഥാനത്തിൽ മാത്രമേ അംഗീകരിക്കാവൂ. സ്വന്തം വാക്കിലൂടെ സ്വതന്ത്രപൗരത്വം സ്ഥിരീകൃതമായാൽ അവനെ വാങ്ങിയവൻ വിറ്റവനിൽ നിന്നു കാശു തിരിച്ചു വാങ്ങേണ്ടതാണ്. വാങ്ങിയവൻ ഈ വ്യക്തിയിൽ വിറ്റവന് ഉടമാവകാശമുണ്ടെന്ന് സമ്മതിച്ചാലും അടിമത്തമുണ്ടെന്നു വരില്ല. കൈവശത്തിന്മേൽ തുടർന്നുവന്ന സമ്മതമാണത്.

തന്റെ ആശ്രിതനല്ലാത്ത കുട്ടിയെയോ പ്രായപൂർത്തിയുള്ള ഭ്രാന്തനെയോ കുറിച്ച് അടിമയാണെന്നു വാദിക്കുകയും ഇപ്പോൾ കൈവശമുള്ള ആൾ അതു നിഷേധിക്കുകയും ചെയ്താൽ സാക്ഷിമൊഴി, ഖാളിയുടെ തദ്വിഷയകമായ അറിവ്, നിഷേധ്യസത്യം ഇവയിലേതെങ്കിലും ഒരു തെളിവോടു കൂടിയേ അംഗീകരിക്കപ്പെടുകയുള്ളൂ. കാരണം അടിമ-ഉടമ ബന്ധം ഇല്ലാതിരിക്കുക എന്നതാണ് അടിസ്ഥാനം. കുട്ടി വാദിയുടെ കൈവശത്തിൽ തന്നെ
എന്നു വയ്ക്കുക. അല്ലെങ്കിൽ വാദം അംഗീകരിക്കുന്ന മറ്റൊരാളുടെ. ഈ അവസ്ഥയിൽ, കുട്ടിയെ വഴി
യിൽ കിടന്നു കിട്ടിയതല്ലെന്നു മനസ്സിലായാൽ വാദിയെ സത്യം ചെയ്യിക്കണം. ഒരാളുടെ സ്വാതന്ത്ര്യത്തെ
ബാധിക്കുന്ന ഗുരുതരപ്രശ്നം എന്ന നിലക്കാണിത്. പ്രായപൂർത്തിക്കു ശേഷം അവൻ അടിമത്തം നിഷേ
ധിക്കുകയാണെങ്കിൽ യാതൊരു ഫലവുമുണ്ടായിരിക്കില്ല. കാരണം, കൈവശം എന്നത് തെളിവാകുന്നു.
എന്നാൽ വഴിയിൽ കിടന്നു കിട്ടിയതാണെന്നു മനസ്സിലായാൽ സാക്ഷിമൊഴി ഇല്ലാതെ അംഗീകരിക്കില്ല.

## അപ്രസക്തം പരിഗണിക്കില്ല

അവധിയുള്ള കടം സംബന്ധിയായ അന്യായം തത്സമയ പ്രസക്തമല്ലാത്തതു കൊണ്ട് പരിഗണി
ക്കുകയില്ല. താൻ വിറ്റത് വഖഫ് സ്വത്താണ് എന്ന കച്ചവടക്കാരന്റെ വാദം പരിഗണനയ്ക്കെടുക്കും.
അതിനനുകൂലമായ സാക്ഷിമൊഴിയും വിൽക്കുമ്പോൾ തന്റെ സ്വത്താണെന്നു വ്യക്തമാക്കിയിട്ടില്ലായി

رുന്നുവെങ്കിൽ, സ്വീകരിക്കപ്പെടുന്നതാണ്. വ്യക്തമാക്കിയിരിക്കുന്നുവെങ്കിൽ അതയാളുടെ ഉടമസ്ഥതയിലിരിക്കെയാണു തനിക്കു വിറ്റതെന്നു വാങ്ങിയവനെ സത്യം ചെയ്യിക്കുന്നതിനു വേണ്ടി വിൽപനക്കാരന്റെ അന്യായം കേൾക്കും.

(فصل)

## في جواب الدعوى وما يتعلق به

(إذا أقر المدعى عليه ثبت الحق) بلا حكم (وإن سكت عن الجواب أمره القاضي به) وإن لم يسأل المدعي (فإن سكت فكمنكر) فتعرض عليه اليمين (فإن سكت) أيضا ولم يظهر سببه (فناكل) فيحلف المدعي، وإن أنكر اشترط إنكار ما ادعى عليه وأجزاؤه إن تجزّأ (فإن ادعى) عليه (عشرة) مثلا (لم يكف) في الجواب (لا تلزمني) العشرة (حتى يقول ولا بعضها وكذا يحلف) إن توجهت اليمين عليه لأن مدعيها مدع لكل جزء منها فلابد ان يطابق الإنكار واليمين دعواه، فاذا حلف على نفيِ العشرة واقتصر عليه فناكل عما دونها فيحلف المدَّعى على استحقاق ما دون العشرة ويأخذه لأن النكول عن اليمين كالإقرار (أو) ادعى (مالا مضافا لسبب كأقرضتك) كذا (كفاه) في الجواب (لا تستحق) أنت (عليَّ شيئا) أو لا يلزمني تسليم شيء إليك، ولو اعترف به وادعى مسقطا طولب بالبينة، ولو ادعى عليه وديعة فلا يكفي في الجواب لا يلزمني التسليم بل لا تستحق عليَّ شيئا ويحلف كما أجاب ليطابق الحلف الجواب،

## വാദവും മറുപടിയും

വാദത്തിന്റെ മറുപടിയും അനുബന്ധകാര്യങ്ങളുമാണ് ഇവിടെ ചർച്ച ചെയ്യുന്നത്.

വാദം പ്രതി അംഗീകരിച്ചാൽ വിധി കൂടാതെ തന്നെ അവകാശം സ്ഥാപിതമാവും. മൗനം പാലിക്കുന്ന പ്രതി മറുപടി പറയണമെന്ന് വാദി ആവശ്യപ്പെട്ടില്ലെങ്കിലും ന്യായാധിപൻ കൽപിക്കണം, എന്നിട്ടും മൗനം തുടരുന്ന പക്ഷം വാദം നിഷേധിക്കുന്നതായി കണക്കാക്കുകയും സത്യം ചെയ്യാൻ ആവശ്യപ്പെടുകയും വേണം. അതിനും, കാരണം കാണിക്കാതെ മിണ്ടാതിരിക്കുകയാണെങ്കിൽ സത്യത്തിനു വിസമ്മതിക്കുന്നതായി കണക്കാക്കി വാദിയെ സത്യം ചെയ്യിക്കണം. പ്രതി വാദം നിഷേധിക്കുമ്പോൾ തനിക്കെതിരെ വാദി പറഞ്ഞത് വിഭാജ്യമാണെങ്കിൽ ഭാഗങ്ങളടക്കം അപ്പാടെ നിഷേധിച്ചിരിക്കണം എന്നുണ്ട്.

ഉദാഹരണത്തിന്, പത്തെണ്ണം കടമുണ്ടെന്നു വാദിച്ചാൽ പത്തില്ലെന്ന് മാത്രം നിഷേധിച്ചാൽ പോര. അതിന്റെ ഒരംശവുമില്ല എന്നു കൂടി പറയണം. ആവശ്യപ്പെടുകയാണെങ്കിൽ, സത്യം ചെയ്യുന്നതും അങ്ങനെ തന്നെ വേണം. വാദം പത്തിന്റെ എല്ലാ അംശത്തിനും ബാധകമാണ്. പ്രതിയുടെ നിഷേധവും സത്യവും അതിനോടു യോജിച്ചതായിരിക്കണം. പത്തെണ്ണം നിഷേധച്ചുകൊണ്ട് മാത്രം പ്രതി സത്യം ചെയ്താൽ അതിൽ കുറവുള്ളതിൽ സത്യം ചെയ്യാൻ വിസമ്മതിക്കുന്നവനായാണ് കണക്കാക്കുക. അന്നേരം ന്യൂന സംഖ്യയ്ക്കു പ്രതി കടപ്പെട്ടിരിക്കുന്നതായി വാദി സത്യം ചെയ്യുകയും അതത്രയും വസൂലാക്കുകയും ചെയ്യും. നിഷേധസത്യത്തിൽ നിന്നുള്ള ഒഴിഞ്ഞുമാറ്റം ബാധ്യത ഏറ്റുപറയുന്നതിനു തുല്യമാണ് എന്നതാണു കാരണം.

ഞാൻ താങ്കൾക്കു കടം തന്നിട്ടുണ്ട് എന്നോ മറ്റോ കാര്യകാരണസഹിതം ധനബാധ്യതയെ കുറിച്ചാണു വാദിക്കുന്നതെങ്കിൽ താങ്കൾക്ക് എന്റെ മേൽ ഒരു അവകാശവുമില്ല എന്നോ താങ്കൾക്കു ഞാൻ ഒന്നും തരേണ്ടതില്ല എന്നോ മറുപടി പറഞ്ഞാൽ മതി. വാദി തനിക്കു കടം തന്നതായി സമ്മതിക്കുന്ന പ്രതി താനതിൽ നിന്നു മുക്തനായിട്ടുമുണ്ട് എന്നാണു പറയുന്നതെങ്കിൽ അതിനു സാക്ഷികളെ ഹാജരാക്കുവാൻ ആവശ്യപ്പെടണം. സൂക്ഷിപ്പുധനം തിരിച്ചേൽപിക്കണമെന്ന അന്യായത്തിന് ഞാൻ ഒന്നും ഏൽപിക്കേണ്ടതില്ല എന്നു തിരിച്ചുപറഞ്ഞാൽ മതിയാവില്ല. മറിച്ച് താങ്കൾക്ക് എന്റെ മേൽ ഒരു അവകാശവുമില്ല എന്നു പറയുകയും സത്യം ചെയ്യുകയും വേണം.

മറുപടിയും സത്യവും പരസ്പരം പൊരുത്തപ്പെടുന്ന രൂപത്തിലാകേണ്ടതുണ്ട്. കടബാധ്യതയുണ്ട് എന്ന അന്യായം നിഷേധിച്ച പ്രതി, സത്യം ചെയ്യാനുള്ള ആവശ്യം വിസമ്മതിക്കുകയും തുക തിരികെ

ولو ادعى عليه مالا فأنكر وطولب منه اليمين فقال: لا أحلف وأعطى المال لم يلزمه قبوله من غير إقرار وله تحليفه.

فرع: لو ادعى عليه عينا فقال: ليست لي أو هي لرجل لا أعرفه أولابني الطفل أو وقف على الفقراء أو مسجد كذا وهو ناظر فيه فالأصح أنه لا تنصرف الخصومة عنه ولا تنزع العين منه بل يحلفه المدعي أنه لا يلزمه التسليم للعين رجاء أن يقر، أو ينكل فيحلف المدعي وتثبت له العين في الأولين والبدل للحيلولة في البقية، أو يقيم المدعي بينة أنها له **(لو أصر المدعى)** عليه **(على سكوت عن جواب)** للدعوى **(فناكل)** إن حكم القاضي بنكوله.

**(وإذا ادعيا)** اي اثنان أي كل منهما **(شيئا في يد ثالث)** لم يسنده إلى أحدهما قبل البينة ولابعدها **(وأقاما)** اي كل منهما **(بينة)** به **(سقطتا)** لتعارضهما ولامرجح فكان كما لا بينة فإن أقر ذو اليد لأحدهما قبل البينة أو بعدها رجحت بينته **(أو)** ادعيا شيئا **(بيدهما)** وأقاما بينتين **(فهو لهما)** إذ ليس أحدهما أولى به من الآخر، أما إذا لم يكن بيد أحد وشهدت بينة كل له بالكل فيجعل بينهما، ومحل

നൽകുകയും ചെയ്താൽ കടം ഏറ്റുപറയാതെ അന്യായക്കാരൻ അതു സ്വീകരിക്കേണ്ടതില്ല; അന്യായക്കാരനു പ്രതിയെ സത്യം ചെയ്യിക്കാം.

## അവകാശ വാദം

വസ്തുവിന്മേലുള്ള അവകാശവാദത്തിന് പ്രതി അത് എന്റേതല്ല, എനിക്കറിയാത്ത ഒരാളുടേതാണ്, എന്റെ കൊച്ചുകുട്ടിയുടേതാണ്, പാവങ്ങൾക്കു വഖ്ഫ് ചെയ്യപ്പെട്ടതാണ്, അല്ലെങ്കിൽ പള്ളിക്കു വഖ്ഫ് ചെയ്യപ്പെട്ടതാണ്. - അവൻ അതിന്റെ മേൽനോട്ടക്കാരനുമാണ് - ഇങ്ങനെ വല്ലതും മറുവാദമായി ഉന്നയിച്ചാൽ പ്രബലവീക്ഷണപ്രകാരം അയാളെ പ്രതിസ്ഥാനത്തു നിന്നു നീക്കുകയോ, വസ്തു അയാളുടേതല്ലെന്നു വയ്ക്കുകയോ ചെയ്യാവുന്നതല്ല. മറിച്ച് പ്രതി ഒന്നുകിൽ ആ വസ്തു വാദിയുടേതാണെന്ന് സമ്മതിക്കും. അല്ലെങ്കിൽ നിഷേധ സത്യം ചെയ്യാൻ വിസമ്മതിക്കും എന്ന പ്രതീക്ഷയിൽ താൻ വസ്തു ഏൽപിക്കേണ്ടതില്ലെന്ന് അയാളെ വാദി സത്യം ചെയ്യിക്കുകയാണു വേണ്ടത്. സത്യം ചെയ്യാൻ വിസമ്മതിക്കുകയാണ് ചെയ്യുന്നതെങ്കിൽ വാദി സത്യം ചെയ്യുകയും ആദ്യത്തെ രണ്ടു രൂപത്തിലും ഉടമസ്ഥാവകാശം ലഭിക്കുകയും ചെയ്യും. ശേഷിച്ച രൂപങ്ങളിൽ ഉടമസ്ഥതയ്ക്കു തടസ്സമുള്ളതുകൊണ്ട് പകരം വിലയ്ക്കാണ് അവകാശം ലഭിക്കുക. ഉടമസ്ഥത തെളിയിക്കുന്നതിനു വേണ്ടി വാദിക്കു സാക്ഷികളെ നിറുത്തുകയും ചെയ്യാം. പ്രതി മൗനത്തിൽ ഉറച്ചു നിൽക്കുകയും അയാൾ സത്യത്തിൽ നിന്നു പിന്മാറിയതായി ഖാളി വിധിക്കുകയും ചെയ്യുന്ന പക്ഷം അങ്ങനെ കണക്കാക്കുന്നതാണ്.

രണ്ടുവ്യക്തികൾ മൂന്നാമതൊരാളുടെ കൈവശത്തിലുള്ള സാധനത്തിന്മേൽ അവകാശവാദമുന്നയിക്കുകയും സാക്ഷികളെ ഹാജരാക്കുകയും ചെയ്തു. സാക്ഷിമൊഴിയുടെ മുൻപോ പിൻപോ അത് രണ്ടിലൊരാളുടെയും പേരിൽ മൂന്നാമൻ ചേർത്തു പറഞ്ഞിട്ടുമില്ല. എങ്കിൽ രണ്ടു വിരുദ്ധ വാദങ്ങളിൽ ഒന്നിനും മറ്റേതിനേക്കാൾ പ്രാബല്യമില്ലാത്തതിനാൽ ഇരുവിഭാഗം സാക്ഷികളെയും ഒഴിവാക്കുന്നതാണ്, ഫലത്തിൽ ആർക്കും സാക്ഷികളില്ലാത്തതിനു തുല്യമാവും വിവാദപ്രശ്നം. എന്നാൽ കൈവശക്കാരൻ സാക്ഷിമൊഴിക്കു മുൻപോ ശേഷമോ സാധനം ഇന്നയാളുടേതാണെന്നു തീർത്തു പറയുന്ന പക്ഷം അയാളുടെ സാക്ഷികൾക്കു പ്രാബല്യം ലഭിക്കുന്നതാണ്.

രണ്ടുപേരുടെയും കൈവശമുള്ള വസ്തുവിന്മേൽ ഓരോരുത്തനും അവകാശവാദമുന്നയിക്കുകയും സാക്ഷികളെ നിറുത്തുകയും ചെയ്താൽ രണ്ടുപേർക്കുമുള്ളതു തന്നെ. ഒരാൾക്കും പ്രത്യേകാവകാശത്തിനു കാരണമില്ല എന്നതുകൊണ്ടാണിത്. സാധനം ആരുടെയും കൈവശമല്ല. സാക്ഷികളാകട്ടെ തങ്ങളുടെ കക്ഷികൾക്കു പൂർണ്ണാവകാശമുണ്ടെന്നു മൊഴി നൽകുകയും ചെയ്തു. എങ്കിൽ ഇരുവർക്കും അവകാശപ്പെട്ടതായാണു വയ്ക്കുക.

التساقط إذا وقع تعارض حيث لم يتميز أحدهما بمرجح وإلا قدم وهو بيان نقل الملك ثم اليد فيه للمدعي أو لمن أقرّ له به أو انتقل له منه، ثم شاهدان مثلا على شاهد ويمين، ثم سبق ملك أحدهما بذكر زمن أو بيان أنه ولد في ملكه مثلا ثم بذكر سبب الملك (أو) ادعيا شيئا (**بيد أحدهما**) تصرفا أو إمساكا (**قدمت بينته**) من غير يمين وإن تأخر تاريخها أو كانت شاهدا ويمينا وبينة الخارج شاهدين أو لم تبين سبب الملك من شراء وغيره ترجيحا لبينة صاحب اليد بيده، ويسمى الداخل وإن حـــكم بالأولى قـبل قيام الثانية أو بينت بينة الخارج سبب ملكه نعم لو شهدت بينة الخارج بأنه اشتراه منه اومن بائعه مثلا قد مت لبطلان اليد حينئذ ولو اقام الخارج بيَنت بأن الداخل أقر له بالملك قدمت ولم تنفعه بينة بالملك إلا إن ذكرت انتقالا ممكنا من المقر له إليه هذا (**إن أقامها بعد بينة الخارج**) بخلاف ما لو أقامها قبلها لأنها إنما تسمع بعدها لأن الأصل في جانبه اليمين فلا يعدل عنها ما دامت كافية.

(**فروع**): لو أزيلت يده ببيّنة ثم أقام بينة بملكه

രണ്ടിലൊരു കക്ഷിയുടേയും സാക്ഷികളെ പ്രത്യേകം പരിഗണിക്കാൻ പറ്റാത്ത സാഹചര്യത്തിലാണു സാക്ഷികളെ ഒഴിവാക്കുക. അതിനു പറ്റുന്ന സാഹചര്യത്തിൽ അർഹിക്കുന്ന വിഭാഗത്തിനു മുൻഗണന നൽകുന്നതാണ്. ഉടമസ്ഥത നീങ്ങിയത് വിശദീകരിക്കുക, കൈവശം വാദിയിലോ അവന് സമ്മതിയിലേക്ക് നീങ്ങിയത് ആരിൽനിന്നോ അവനിലോ ആവുക ഒരു സാക്ഷിക്കും സത്യത്തിനുമെതിരേ രണ്ടു സാക്ഷികൾ ഉണ്ടായിരിക്കൽ, മുന്നവകാശം, ജീവിയുടെ ഉടമസ്ഥത അതു ജനിക്കുമ്പോഴേ ഉണ്ടായിരിക്കൽ, ഉടമസ്ഥതയ്ക്കു കാരണമുണ്ടായിരിക്കൽ ഇതായിരിക്കും അന്നേരം അർഹതയുള്ള മുൻഗണനാക്രമം.

ഒരാൾ കൈയടക്കി വച്ചിരിക്കുകയോ ക്രയവിക്രയം നടത്തുകയോ ചെയ്യുന്ന വസ്തുവിന്മേൽ മറ്റൊരാൾ കൂടി അവകാശവാദമുന്നയിച്ചാൽ കൈവശക്കാരന്റെ സാക്ഷികൾക്കാണു മുൻഗണന നൽകുക, അയാളെ സത്യം ചെയ്യിക്കേണ്ടതില്ല. തന്റെ സാക്ഷികൾ പിറകിലുള്ള തിയ്യതി പറയുക, അപരനു രണ്ടു സാക്ഷികളും തനിക്ക് ഒരു സാക്ഷിയും സത്യമൊഴിയും തെളിവുണ്ടാവുക, വസ്തു വിലയക്കു വാങ്ങിയതാണോ അതല്ല മറ്റു വല്ലതുമാണോ ഉടമസ്ഥതയ്ക്കു കാരണം എന്നത് വ്യക്തമല്ലാതിരിക്കുക-ഇതിൽ ഏതു സാഹചര്യത്തിലും കൈവശക്കാരനു മുൻതൂക്കം നൽകണം. ഇതര വസ്തുതകളേക്കാൾ കൈവശത്തിനു പ്രാബല്യം നൽകുക എന്നതാണു ഇതിന്റെ തത്വം. കൈവശക്കാരനു دَاخِلْ (അകാൾ) എന്നും അപരനു خَارِجْ (പുറാൾ) എന്നുമാണു പറയുക. രണ്ടാമന്റെ സാക്ഷികളെ വിസ്തരിക്കുന്നതിനു മുൻപു തന്നെ ഒന്നാമന്റെ സാക്ഷികളുടെ മൊഴികേട്ടു വിധി പ്രസ്താവിക്കുകയോ രണ്ടാമന്റെ സാക്ഷികൾ ഉടമസ്ഥതയുടെ കാരണം വ്യക്തമാക്കുകയോ ചെയ്താൽ തന്നെയും അകാൾക്കാണു മുൻതൂക്കം കിട്ടുക. എന്നാൽ പുറാൾ വസ്തു കൈവശക്കാരനിൽ നിന്നോ വിൽപനക്കാരനിൽ നിന്നോ വിലയ്ക്കു വാങ്ങിയതാണെന്നു സാക്ഷികൾ മൊഴി നൽകിയാൽ അവർക്കാണു മുൻഗണന കൊടുക്കേണ്ടത്. ആ സ്ഥിതിയിൽ കൈവശത്തിനു പ്രസക്തിയില്ലല്ലോ. തന്റെ ഉടമസ്ഥത അകാൾ അംഗീകരിച്ചതിനു പുറാൾ സാക്ഷികളെ നിറുത്തിയാൽ അവർക്ക് ആദ്യ പരിഗണന നൽകണം. അതിനു ശേഷം ഉടമസ്ഥത പുറാളിൽ നിന്ന് അകാളിലേയ്ക്കു നീങ്ങിയതായി അകാളിന്റെ സാക്ഷികൾ മൊഴി നൽകിയാലല്ലാതെ അയാളുടെ ഉടമസ്ഥതയ്ക്കുള്ള സാക്ഷ്യം പ്രയോജനപ്രദമാവില്ല. പുറാളിന്റെ സാക്ഷികൾ മൊഴി പറഞ്ഞതിനു ശേഷമേ കൈവശക്കാരന്റെ സാക്ഷികൾക്കു മുൻഗണന ലഭ്യമാവൂ; മുൻപല്ല. കാരണം പുറാളിന്റെ സാക്ഷികളുടെ മൊഴി കേട്ടതിനു ശേഷമാണ് അകാളിന്റെ സാക്ഷികളുടേതു കേൾക്കുക. കൈവശക്കാരൻ സത്യം ചെയ്യുക എന്നതാണ് അടിസ്ഥാനം. അതു മതിയാകുന്നിടത്തോളം മറ്റൊന്നിലേയ്ക്കു മാറേണ്ടതില്ല.

## ഖാരിജിനു മുൻഗണന

പ്രതികൂല സാക്ഷ്യം മുഖേന കൈവശാവകാശം നീക്കപ്പെട്ടതിനു ശേഷം അവകാശത്തിനു സാക്ഷി

مستندا إلى ما قبل إزالة يده واعتذر بغيبة شهوده أو جهله بهم سمعت وقدمت إذ لم تزل إلا لعدم الحجة وقد ظهرت فينقض القضاء، لكن لو قال الخارج: هو ملكي اشتريته منك، فقال الداخل: بل هو ملكي، وأقاما بينتين بما قالا قدم الخارج لزيادة علم بينته بانتقال الملك، وكذا قدمت بينته لو شهدت أنه ملكه وإنما أودعه أو آجره أو أعاره للداخل أو أنه أو بائعه غصبه منه وأطلقت بينة الداخل. ولو تداعيا دابة أو أرضا أو دارا لأحدهما متاع فيها أو الحمل أو الزرع قدمت بينته على البينة الشاهدة بالملك المطلق لانفراده بالانتفاع فاليد له فإن اختص المتاع ببيت فاليد فيه فقط، ولو اختلف الزوجان في أمتعة البيت ولو بعد الفرقة ولا بينة ولا اختصاص لأحدهما بيد فلكل تحليف الآخر فإذا حلفا جعل بينهما وإن صلح لأحدهما فقط أو حلف أحدهما قضى له كما لو اختص باليد وحلف.

(وترجح) البينة (بتاريخ سابق) فلو شهدت البينة لأحد المتنازعين في عين بيدهما أو يد ثالث أو لا بيد أحد بملك من سنة إلى الآن وشهدت بينة أخرى

കളെ നിറുത്തുകയും സാക്ഷികളുടെ അഭാവമോ അവരെ പറ്റിയുള്ള തന്റെ അജ്ഞതയോ കാരണമാണ് നേരത്തെ ഹാജരാക്കാതിരുന്നത് എന്നു ന്യായീകരണം നടത്തുകയും ചെയ്താൽ അവർക്ക് മുൻഗണന നൽകണം. തെളിവില്ലെന്ന കാരണത്താൽ മാത്രമായിരുന്നുവല്ലോ കൈവശാവകാശം നീക്കപ്പെട്ടത്. അവകാശം നിഷേധിക്കപ്പെട്ടിരുന്നുവെങ്കിൽ ആണിത്. ഇപ്പോൾ തെളിവു വ്യക്തമായിരിക്കെ മുൻവിധി ദുർബലമായിരിക്കുന്നു. എങ്കിലും അകാൾ 'വസ്തു' എന്റേതാണ് , താങ്കളിൽ നിന്നും ഞാനത് വാങ്ങിയതാണ്' എന്നും പുറാൾ 'അല്ല എന്റേതാണ്' എന്നും പറയുകയും ഇരുവരും സാക്ഷികളെ ഹാജരാക്കുകയും ചെയ്താൽ പുറാളാണു പ്രഥമ പരിഗണനാർഹൻ. ഉടമസ്ഥത മാറ്റവുമായി ബന്ധപ്പെട്ട അധിക വിവരമുള്ളത് കൊണ്ടാണിത്. ഇതുപോലെ തന്നെ വസ്തു പുറാളിന്റേതാണ്, അയാളത് അകാളിനു സൂക്ഷിക്കുവാനോ വാടകയ്ക്കോ വായ്പയായോ നൽകിയതോ അകാളോ തനിക്ക് വിറ്റവനോ തട്ടിപ്പറിച്ചെടുത്തതോ ആണെന്ന് പുറാളിന്റെ സാക്ഷികൾ മൊഴി നൽകുകയും അകാളിന്റെ സാക്ഷികളാകട്ടെ തങ്ങളുടെ കക്ഷിക്ക് അവകാശമുണ്ടെന്നു മാത്രം പറയുകയും ചെയ്താലും പുറാളിനാണു മുൻഗണന ലഭിക്കുക.

ഒരാളുടെ മാത്രം കൃഷിയോ ചുമടോ ചരക്കോ സ്ഥിതി ചെയ്യുന്ന ഭൂമിക്കോ മൃഗത്തിനോ വീടിനോ രണ്ടുപേർ അവകാശമുന്നയിച്ചാൽ മേൽ വഹകളുടെ ഉടമയുടെ സാക്ഷികൾക്കാണ് മുൻഗണന നൽകേണ്ടത്. നിരുപാധിക ഉടമസ്ഥതയെ സാക്ഷ്യപ്പെടുത്തുന്നവർക്ക് ദ്വിദീയ പരിഗണനയേ ലഭിക്കൂ. പ്രയോജനം അനുഭവിക്കുന്നത് ആദ്യത്തെ കക്ഷിയാണ് എന്നതാണു കാരണം. കൈവശാവകാശവും അവർക്കാണ്. ചരക്കുള്ളത് വീട്ടിലെ ഒരു മുറിയിൽ മാത്രമാണെങ്കിൽ അതിന്റെ മാത്രം കൈവശാധികാരമേ പരിഗണിക്കപ്പെടൂ.

വീട്ടിലെ വസ്തുവകകളെ ചൊല്ലി ഭാര്യയും ഭർത്താവും - ദാമ്പത്യം വേർപെട്ടതിനു ശേഷമാവാം. ആർക്കും സാക്ഷികളോ പ്രത്യേകം കൈവശമോ ഇല്ല താനും - അവകാശം വാദിച്ചാൽ ഇരുവരും അന്യോന്യം സത്യം ചെയ്യിക്കണം. അനന്തരം ചരക്കുകൾ ഇരുവർക്കും വീതിച്ചു നൽകണം. സത്യം ചെയ്തത് ഒരാൾ മാത്രമാണെങ്കിൽ, അല്ലെങ്കിൽ ഒരാൾക്ക് മാത്രം ഉപയോഗപ്രദമാണെങ്കിൽ[1] അയാൾക്കു മാത്രം അവകാശപ്പെട്ടതാണെന്നു വയ്ക്കണം. കൈവശം വെച്ചതും സത്യം ചെയ്തതും ഒരാൾ മാത്രമായാലും തഥൈവ.

## സാക്ഷികൾക്കു മുൻഗണന

പഴയ തിയ്യതി മുതൽ അവകാശമുള്ളതായി മൊഴി നൽകുന്ന സാക്ഷികൾക്കു മുൻഗണന ലഭിക്കു

1. വാൾ പോലുള്ളതാണെങ്കിൽ ഭർത്താവിനു ഉപയോഗപ്രദമെന്നു പറയാം. പാദസരം പോലുള്ളതാണെങ്കിൽ ഭാര്യക്കും. ചിലപ്പോൾ രണ്ടു പേർക്കും ഉപകാരമില്ലാതെ വരും. ഉദാ: സാധാരണ മുസ്ഹഫ്. ഇരുവരും അന്ധരാണെങ്കിൽ.

للآخر بملك لها من اكثر من سنة إلى الآن كسنتين فترجح بينة ذي الأكثر لأنها تثبت الملك في وقت لا تعارضها فيه الاخرى.

ولصاحب التاريخ السابق أجرة وزيادة حادثة من يوم ملكه بالشهادة لأنها فوائد ملكه، وإذا كان لصاحب متأخرة التاريخ يد لم يعلم أنها عادية قدمت على الأصح، ولو ادعى في عين بيد غيره أنه اشتراها من زيد من منذ سنتين فأقام الداخل بينة أنه اشتراها من زيد من منذ سنة قدمت بينة الخارج لأنها أثبتت أن يد الداخل عادية بشرائه من زيد ما زال ملكه عنه، ولو اتحد تاريخهما أو أطلقتا أو احد هما قدم ذو اليد، ولو شهدت بينة بملكه أمس ولم تتعرض للحال لم تسمع كما لا تسمع دعواه بذلك حتى تقول ولم يزل ملكه أو لا نعلم له مزيلا أو تبين سببه كأن تقول: اشتراها من خصمه أو أقرّ له به أمس لانّ دعوى الملك السابق لا تسمع فكذا البينة، ولو قال من بيده عين: اشتريتها من فلان من منذ شهر وأقام به بينة فقالت زوجة البائع منه هي ملكي تعوضتها منه من منذ شهرين وأقامت به بينة فإن ثبت أنها بيد

ന്നതാണ്. രണ്ടുപേരുടെയോ മൂന്നാമന്റെയോ കൈവശമോ ആരുടെയും കൈവശമല്ലാത്തതോ ആയ ഒരു വസ്തുവിന്റെ ഉടമസ്ഥത ഇന്നേയ്ക്ക് ഒരു വർഷമായി തങ്ങളുടെ കക്ഷിക്കാണെന്നു ഒരു വിഭാഗവും ഇന്നേയ്ക്കു രണ്ടു വർഷമായി തങ്ങളുടെ കക്ഷിക്കാണെന്നോ മറ്റോ അധിക കാലാവധി മറുവിഭാഗവും സാക്ഷികൾ പറഞ്ഞാൽ കൂടുതൽ കാലപ്പഴക്കം പറഞ്ഞവർക്കാണു മുൻഗണന കിട്ടുക. മറുഭാഗത്തിന് എതിർപ്പില്ലാത്ത കാലയളവിലേക്കു കൂടി അവർ അവകാശം സ്ഥിരീകരിച്ചിട്ടുണ്ടല്ലോ.

തൽകക്ഷിക്ക് വാടകയ്ക്കും വർധനവിനും(1) മുൻകാല പ്രാബല്യത്തോടെ അവകാശമുണ്ടായിരിക്കും. അവ ഉടമസ്ഥതയുടെ പ്രയോജനങ്ങളിൽ പെട്ടതാണല്ലോ. എന്നാൽ പിൻതിയ്യതി തൊട്ടുള്ള അവകാശം വാദിച്ച വ്യക്തിക്ക് അതിക്രമപരമായതാണെന്ന് അറിയപ്പെടാത്ത കൈവശം ഉണ്ടായാൽ പ്രബല വീക്ഷണപ്രകാരം അയാൾക്കാണു മുൻഗണന നൽകേണ്ടത്. വസ്തു സൈദിൽ നിന്നു പുറാൾ രണ്ടു വർഷം മുൻപും അകാൾ ഒരു വർഷം മുൻപും വാങ്ങിയതാണെന്നു ഇരുവരും വാദിക്കുകയും സാക്ഷികളെ നിറുത്തുകയും ചെയ്താൽ വസ്തുവിൽ നിന്നു സൈദിന്റെ ഉടമസ്ഥത നീങ്ങിയതിനു ശേഷം വാങ്ങിയ അകാളിന്റേത് അന്യായമായ കൈവശമാണെന്നു പുറാളിന്റെ സാക്ഷികൾ സ്ഥാപിച്ചിരിക്കയാൽ പുറാളിനാണു മുൻതൂക്കം ലഭിക്കുക. രണ്ടുപേരുടെയും തിയ്യതികൾ ഒന്നാവുകയോ ഇരുവരുമോ ഒരാൾ മാത്രമോ കേവലം അവകാശം വാദിക്കുകയോ ചെയ്താൽ കൈവശക്കാരനു തന്നെ മുൻഗണന. സാക്ഷികൾ വസ്തു ഇന്നലെ തങ്ങളുടെ കക്ഷിയുടേതായിരുന്നു എന്നു പറയുകയും ഇന്നത്തെ കാര്യം മിണ്ടാതിരിക്കുകയും ചെയ്താൽ, കേൾക്കപ്പെടില്ല. അങ്ങനെ പറഞ്ഞത് വാദിയാണെങ്കിൽ വാദവും കേൾക്കപ്പെടില്ല. ഉടമസ്ഥത നീങ്ങിയിട്ടില്ലെന്നോ അതിനെ നീക്കുന്ന ഒരു കാര്യവും ഉണ്ടായതായി അറിയില്ലെന്നോ സാക്ഷികൾ പറയുകയും വേണം; എങ്കിൽ മാത്രമെ പരിഗണിക്കുകയുള്ളൂ. അല്ലെങ്കിൽ, അയാൾ മറുകക്ഷിയിൽ നിന്നു വസ്തു വാങ്ങിയതാണെന്നോ വസ്തു അയാളുടേതാണെന്നു ഇന്നലെ മറുകക്ഷി സമ്മതിച്ചതാണെന്നോ അവർ പറഞ്ഞോ മറ്റോ ഉടമസ്ഥതയുടെ കാരണം വ്യക്തമായിരിക്കണം. മുൻപ് ഉടമസ്ഥത ഉണ്ടായിരുന്ന വാദവും സാക്ഷ്യവും സ്വീകാര്യമല്ല എന്നതാണു കാരണം.

കൈവശക്കാരൻ വസ്തു ഒരു മാസം മുൻപ് ഒരാളിൽ നിന്ന് വിലയ്ക്ക് വാങ്ങിയതാണെന്നു വാദിക്കുകയും സാക്ഷികളെ ഹാജരാക്കുകയും വിറ്റവന്റെ ഭാര്യ അതെന്റേതാണ്, ഞാനത് രണ്ടുമാസം മുൻപ് അദ്ദേഹത്തിൽ നിന്ന് ഒരു സാധനത്തിനു പകരം വാങ്ങിയതാണ് എന്നു പറയുകയും സാക്ഷികളെ ഹാജരാക്കുകയും ചെയ്താൽ പകരമിടപാട് നടന്നസമയത്ത് വസ്തു ഭർത്താവിന്റെ കൈവശമായിരുന്നു എന്നു തെളിഞ്ഞാൽ അതവൾക്കുള്ളതാണ് എന്നും തെളിഞ്ഞില്ലെങ്കിൽ ഇപ്പോഴത്തെ കൈവ

1. *കൃഷിയാണെങ്കിൽ അതിലെ ഫലങ്ങൾ, അടിമയാണെങ്കിൽ സന്താനങ്ങൾ തുടങ്ങിയവയാണ് വർദ്ധനവു കൊണ്ടുദ്ദേശ്യം.*

الزوج حال التعويض حكم بها لها وإلا بقيت بيد من هي بيده الآن. **(و)** ترجح**(بشاهدين)** وشاهد وامرأتين وأربع نسوة فيما يقبلن فيه **(على شاهد مع يمين)** للإجماع على قبول من ذكر دون الشاهد واليمين **(لا)** ترجح **(بزيادة)** نحو عدالة أو عدد **(شهود)** بل تتـعارضان لأن ما قدره الشـرع لا يختلف بالزيادة والنقص، ولا برجلين على رجل وامرأتين ولاعلى أربع نسوة **(ولا)** بينة **(مورخة على)** بينة **(مطلقة)** لم تتعرض لزمن الملك حيث لا يد لإحدهماواستويا في أن لكل شاهدين ولم تبين الثانية سبب الملك فتتعارضان، نعم لو شهدت إحدهما بدين والأخرى بالإبراء رجحت بينة الإبراء لأنَّها إنما تكون بعد الوجوب والأصل عدم تعدد الدين، ولو شهدت بينة بألف وبينة بألفين يجب ألفان، ولو أثبت إقرار زيد له بدين فأثبت زيد إقراره بأنه لا شيء له عليه لم يؤثر لاحتمال حدوث الدين بعد.

**(فروع)**: لو أقام بينة بملك دابة أو شجرة من غير تعرض لملك سابق بتاريخ لم يستحق ثمرة ظاهرة ولا ولدا منفصلا عند الشهادة ويستحق الحمل

ശക്കാരനു തന്നെ എന്നും തീർച്ചയാക്കണം.

ഒരു സാക്ഷിക്കും സത്യത്തിനുമെതിരെ രണ്ടു സാക്ഷികളോ ഒരു സാക്ഷിയും രണ്ടു സ്ത്രീകളുമോ സ്ത്രീ സ്വീകാര്യമായ പ്രശ്നങ്ങളിൽ നാല് സ്ത്രീകളുമോ ഉണ്ടായാൽ പ്രാബല്യം ലഭിക്കും. ഇപ്പറഞ്ഞവരിൽ ഒരു സാക്ഷിയും സത്യവും ഒഴികെയുള്ള വിഭാഗം സ്വീകാര്യരാണെന്നു പണ്ഡിതന്മാരുടെ ഏകോപിത തീരുമാനമുണ്ട് എന്നതാണു കാരണം.

രണ്ടിലൊരു കക്ഷിയുടെയും സാക്ഷികൾക്ക് എണ്ണമോ നീതിനിഷ്ഠയോ കൂടുതലാണെന്നു വച്ചു പ്രാബല്യം കിട്ടുകയില്ല. ശരീഅത്തു ചട്ടം തിട്ടപ്പെടുത്തിയത് ഏറ്റക്കുറച്ചിലുകൾക്കു വിധേയമായി വ്യത്യാസപ്പെടില്ല. ഒരു പുരുഷനും രണ്ടു സ്ത്രീകൾക്കുമോ നാലു സ്ത്രീകൾക്കുമോ എതിരെ രണ്ടു പുരുഷന്മാർക്കും പ്രാബല്യം ലഭിക്കില്ല.

രണ്ടുപേരിലൊരാൾക്ക് കൈവശാവകാശമില്ലാത്തിടത്ത് ഒരാളുടെ സാക്ഷികൾ പിൻതിയ്യതി കാണിച്ചും മറ്റേയാളുടേതു തിയ്യതി വ്യക്തമാക്കാതെയും അവകാശം വാദിക്കുന്നു. ഇരുവർക്കും രണ്ടു സാക്ഷികൾ വീതം സമാസമം ഉണ്ട്. രണ്ടാമന്റെ സാക്ഷികൾ ഉടമസ്ഥതയുടെ കാരണം വിശദീകരിക്കുന്നില്ല എങ്കിൽ ഒന്നാമന്റെ സാക്ഷികൾക്കു രണ്ടാമന്റെ സാക്ഷികളേക്കാൾ പ്രാബല്യം കൈവരില്ല. എന്നാൽ രണ്ടിലൊരു വിഭാഗം കടത്തിനും മറുവിഭാഗം അതൊഴിവായതിനും സാക്ഷ്യമൊഴി നൽകിയാൽ ഋണമുക്തിയുടെ സാക്ഷികൾക്കാണു പ്രാബല്യം കിട്ടുക. കടബാധ്യതയ്ക്കു ശേഷം മാത്രമാണല്ലോ അതിന്റെ മുക്തി ഉണ്ടാവുക. കടം ഒന്നിലധികം തവണ ഉണ്ടാകാതിരിക്കാനാണു അടിസ്ഥാന സാധ്യതയും. ആയിരം കടമുള്ളതായും രണ്ടായിരം കടമുള്ളതായും വെവ്വേറെ സാക്ഷികൾ മൊഴി നൽകിയാൽ രണ്ടായിരം നിർബന്ധ ബാധ്യതയായി. തനിക്ക് സെയ്ത് കടം വീട്ടാനുണ്ടെന്ന് അവൻ സമ്മതിച്ചതായി ഒരാൾ സ്ഥിരപ്പെടുത്തുന്നു. താനയാൾക്ക് ഒന്നും നൽകാനില്ലെന്ന് അയാൾ സമ്മതിച്ചതായി സെയ്തും സ്ഥിരപ്പെടുത്തുന്നു. ഇവിടെ സെയ്തിന്റെ സ്ഥിരപ്പെടുത്തൽ കൊണ്ട് ഫലമുണ്ടാവില്ല. കടം പിന്നീടുണ്ടാവാമല്ലോ. -അവന്റെ ഇഖ്റാറിന്റെ ശേഷം-

## ഫലവും കിടാവും

മൃഗത്തിന്റെയോ വൃക്ഷത്തിന്റെയോ മേൽ മുൻപ് ഇന്ന തിയ്യതി മുതൽ ഉടമസ്ഥത ഉണ്ടായിരുന്നതായി പറയാതെ അവകാശത്തിനു സാക്ഷികളെ ഹാജരാക്കിയാൽ സാക്ഷ്യ സമയത്തുള്ള പ്രത്യക്ഷഫലത്തിനും ജാതനായ കിടാവിനും അതു ബാധകമാവില്ല; ഗർഭസ്ഥശിശുവിനും പരോക്ഷഫലത്തിനും ബാധകമാകും. തള്ളയോടും വൃക്ഷത്തോടും അനുബന്ധമായാണത്. ആദ്യം പറഞ്ഞവയുണ്ടാകും മുമ്പെ ഉടമസ്ഥതയുള്ളതായി വ്യക്തമാക്കിയാൽ അവയ്ക്കു മേലും അവകാശം ലഭിക്കും.

ഒരാൾ വിലയ്ക്കുവാങ്ങിയ ഒരു സാധനം തന്റെ അംഗീകാരമല്ലാത്ത അതിന്റെ ഉടമസ്ഥതയ്ക്കുള്ള

والثمر غير الظاهر عندها تبعا للأم والأصل، فإذا تعرضت لملك سابق على حدوث ما ذكر فيستحقه. ولو اشترى شيئا فأخذ منه بحجة غير إقرار رجع على بائعه الذي لم يصدقه ولا أقام بينة بأنه اشتراه من المدعي ولو بعد الحكم به بالثمن بخلاف ما لو أخذ منه بإقراره أو بحلف المدعي بعد نكوله لأنه المقصر، ولو اشترى قنا وأقر بأنه قن ثم ادعى بحرية الأصل وحكم له بها رجع بثمنه على بائعه ولم يضر اعترافه برقه لأنه معتمد فيه على الظاهر، ولو ادعى شراء عين فشهدت بينة بملك مطلق قبلت لأنها شهدت بالمقصود ولا تناقض على الأصح وكذا لو ادعى ملكا مطلقا فشهدوا له به مع سببه لم يضر وإن ذكر سببا وهم سببا آخر ضر ذلك للتناقض بين الدعوى والشهادة.

فرع: لو باع دارا ثم قامت بينة حسبة أن أباه وقفها عليه ثم على أولاده انتزعت من المشتري ورجع بثمنه على البائع ويصرف له ما حصل في حياته من الغلة إن صدق الشهود وإلا وقفت، فإن مات مصرا صرفت لأقرب الناس إلى الواقف قاله الرافعي كالقفال.

فرع: يجوز الشهادة بل تجب إن انحصر الأمر فيه بملك الآن للعين المدعاة استصحابا لما سبق من إرث

മറ്റു തെളിവുകൾ സഹിതം വാദിച്ചു മറ്റൊരാൾ പിടിച്ചെടുത്താൽ അയാളിൽ നിന്നു വാങ്ങിയതായിരുന്നു എന്നതിലേയ്ക്ക് വിറ്റവൻ സാക്ഷികളെ ഹാജരാക്കുകയോ അതിൽ അയാളെ വാങ്ങിയവൻ വിശ്വസിക്കുകയോ ചെയ്യാത്ത പക്ഷം വില തിരിച്ചുകൈപറ്റാം. സാധനം, വാദിയുടേതാണെന്നു വാങ്ങിയവൻ അംഗീകരിക്കുകയോ അല്ലെന്നു സത്യം ചെയ്യാതിരിക്കുകയും തുടർന്നു വാദി സത്യം ചെയ്യുകയുമോ ആണെങ്കിൽ തുക തിരിച്ചു വാങ്ങിക്കൂട.വാങ്ങിയവന്റെ ഭാഗത്തു വീഴ്ചയുണ്ട് എന്നതാണ് കാരണം. ഒരാൾ ഒരു അടിമയെ വിലയ്ക്കു വാങ്ങി ബോധിക്കുകയും പിന്നീട് അടിമ താൻ ജന്മനാ സ്വതന്ത്രനാണെന്നു വാദിക്കുകയും അതിനനുകൂലമായി വിധിയുണ്ടാവുകയും ചെയ്താൽ വില തിരിച്ചു മേടിക്കാം. അടിമയായി അംഗീകരിച്ചിരുന്നതുകൊണ്ടു കുഴപ്പമില്ല; ബാഹ്യാവസ്ഥയെ അവലംബിച്ചു എന്നേയുള്ളൂ. ഒരാൾ ഒരു സാധനം വിലയ്ക്കു വാങ്ങിയതായി വാദിക്കുകയും അയാളതിന്റെ ഉടമയാണെന്നു മാത്രം സാക്ഷികൾ മൊഴി നൽകുകയും ചെയ്താൽ പ്രബല വീക്ഷണത്തിൽ സ്വീകാര്യമാണ്. കാരണം ഫലത്തിൽ വാദത്തിനനുകൂലം തന്നെ സാക്ഷ്യമൊഴിയും; പരസ്പരം വൈരുധ്യമില്ല. അതുപോലെ കേവലം ഉടമസ്ഥത വാദിച്ചതിനു സാക്ഷികൾ കാരണസഹിതം മൊഴി നൽകിയാൽ കുഴപ്പമില്ല. വാദി ഒരു കാരണവും സാക്ഷികൾ മറ്റൊരു കാരണവും നിരത്തിയാൽ വാദസാക്ഷ്യങ്ങൾ പരസ്പരവിരുദ്ധമാകയാൽ കുഴപ്പം തന്നെ.

## വഖ്ഫ് വീട് വിറ്റാൽ

ഒരാൾ ഒരു വീട് വിൽക്കുകയും അതു തന്റേയും പിന്നീട് തന്റെ സന്താനങ്ങളുടേയും പേരിൽ പിതാവ് വഖഫ് ചെയ്തതാണെന്നു സാക്ഷികൾ സദുദ്ദേശ്യപൂർവ്വം സ്വമനസ്സാലെ മൊഴി നൽകുകയും ചെയ്താൽ വീടു വാങ്ങിയവനിൽ നിന്നും തിരിച്ചുപിടിക്കുകയും വില ഈടാക്കുകയും വേണം. സാക്ഷികൾ പറഞ്ഞതു വിശ്വാസമുണ്ടെങ്കിൽ വീടിന്റെ വാടക ജീവിതകാലത്തു തനിക്കു വേണ്ടി തന്നെ ചെലവാക്കാം. വിശ്വാസമില്ലെങ്കിൽ, അതവിടെ മാറ്റിവെക്കണം. അതേ നിലപാടിൽ അയാൾ മരിച്ചു പോയാൽ വീടിന്റെ വരുമാനം വഖ്ഫ് ചെയ്തവന്റെ ഉറ്റബന്ധുക്കളിലേക്ക് തിരിക്കണം. ഇക്കാര്യം ഇമാം ഖഫ്ഫാൽ (റ) പറഞ്ഞ പോലെ ഇമാം റാഫിഈ(റ)യും പറഞ്ഞിട്ടുണ്ട്.

## ഉടമസ്ഥതാവാദം

അനന്തരദത്തമായോ വിലയ്ക്കു വാങ്ങിയോ മറ്റോ നേരത്തെ ഉണ്ടായിരുന്ന ഉടമസ്ഥത ഇപ്പോഴുമുണ്ട് എന്നു പൂർവ്വാവസ്ഥയിൽ ഊന്നിക്കൊണ്ടു സാക്ഷ്യം മൊഴിയൽ അനുവദനീയമാണ്, എന്നല്ല മറ്റൊരു തെളിവുമില്ലെങ്കിൽ നിർബന്ധം തന്നെയാണ്. കാരണം ഉടമസ്ഥത നിലനിൽക്കുക എന്നതാണ്

وشراء وغيرهما اعتمادا على الاستصحاب لأن الأصل البقاء وللحاجة لذلك وإلا لتعسرت الشهادة على الأملاك السابقة إذا تطاول الزمن، ومحله إن لم يصرح بأنه اعتمد الاستصحاب وإلا لم تسمع عند الأكثرين. **(ولو ادعيا)** أي كل من اثنين **(شيئاً بيد ثالث)** فإن أقرّبه لأحدهما سلم إليه وللآخر تحليفه وإن ادعيا شيئا على ثالث **(وأقام كل منهما (بينة أنه اشتراه)** منه وسلم ثمنه **(فإن اختلف تاريخهما حكم للأسبق)** منهما تاريخا لأن معها زيادة علم **(وإلا)** يختلف تاريخهما بأن أطلقتا أو إحديهما أو أرختا بتاريخ متحد **(سقطتا)** لاستحالة اعمالهما، ثم إن أقرّ لهما أو لأحدهما فواضح وإلا حلف لكل يمينا ويرجعان عليه بالثمن لثبوته بالبينة، ولو قال كل منهما والمبيع في يد المدعى عليه: بعتكه بكذا وهو ملكي وإلا لم تسمع الدعوى فأنكر وأقاما بينتين بما قالاه وطالباه بالثمن، فإن اتحد تاريخهما سقطتا وإن اختلف لزمه الثمنان، ولو قال: آجرتك البيت بعشرة مثلا فقال: بل آجرتني جميع الدار بعشرة وأقاما بينتين تساقطتا فيتحالفان ثم يفسخ العقد.

تنبيه: لا يكفى في الدعوى كالشهادة ذكر الشراء إلا مع ذكر ملك البائع إذا كان غير ذي يد، أو مع

അടിസ്ഥാനാവസ്ഥ; ആവശ്യവും. അല്ലാത്ത പക്ഷം കാലാന്തരത്തിൽ മുൻ ഉടമസ്ഥതകൾക്കു അനുകൂലസാക്ഷ്യം പറ്റാതെ വരും. ഇതിൽ പൂർവ്വാവസ്ഥയെ അടിസ്ഥാനമാക്കിയാണു -ഇസ്തിസ്ഹാബ്- സംസാരമെന്നു സാക്ഷി തെളിച്ചു പറഞ്ഞില്ലെങ്കിൽ. പറയുന്നതായാൽ സാക്ഷ്യം പരിഗണിക്കപ്പെടില്ലെന്നാണു മിക്ക പണ്ഡിതന്മാരും പ്രസ്താവിച്ചിട്ടുള്ളത്.

രണ്ടുപേർ മൂന്നാമതൊരാളുടെ കൈവശമുള്ള വസ്തുവിന്റെ അവകാശം വാദിക്കുകയും മൂന്നാമൻ രണ്ടിലൊരാളുടെ വാദം അംഗീകരിക്കുകയും ചെയ്താൽ അയാൾക്കു നൽകണം. മറ്റവനു കൈവശക്കാരനെ സത്യം ചെയ്യിക്കാം. മൂന്നാമനിൽ നിന്നു വസ്തു വ്യത്യസ്ത തിയ്യതികളിൽ വിലയ്ക്കു വാങ്ങിയതാണെന്നു ഇരുവരും വാദിക്കുകയും സാക്ഷികളെ ഹാജരാക്കുകയും ചെയ്താൽ മുൻകടന്ന തിയ്യതിക്കാരനു ഉടമസ്ഥതാവകാശം വിധിക്കണം. കാരണം അയാളുടെ സാക്ഷികളുടെ കൂടെയാണു കൂടുതൽ സ്ഥിതി വിവരങ്ങളുള്ളത്. സാക്ഷികൾ ഇരുവിഭാഗവുമോ ഒരു വിഭാഗം മാത്രമോ തിയ്യതി പറയാതെ കേവലം മൊഴി നൽകുകയും അഥവാ രണ്ടും ഒരേ തിയ്യതി പറയുകയും ചെയ്താൽ വ്യത്യസ്തത ഇല്ലാതിരുന്നാൽ അവർ മുഖേന പരിഹാരം അസാധ്യമായിരിക്കും. അതിനാൽ അവരെ ഒഴിവാക്കാവുന്നതാണ്. പിന്നെ, രണ്ടു പേർക്കുമോ ഒരാൾക്കോ വിറ്റതാണെന്നു മൂന്നാമൻ സമ്മതിച്ചു പറഞ്ഞാൽ കാര്യം വ്യക്തമാണല്ലോ. അല്ലെങ്കിൽ രണ്ടുപേരോടും അയാൾ സത്യം ചെയ്യുകയും അവർ വിലതിരികെ വാങ്ങുകയും ചെയ്യണം. വില കൊടുത്തിരുന്നതായി സാക്ഷികൾ മുഖേന സ്ഥിരപ്പെട്ടതാണല്ലോ.

വസ്തു പ്രതിയുടെ കൈവശമിരിക്കെ, രണ്ടു വ്യക്തികളിൽ ഓരോരുത്തനും അതെന്റേതായിരുന്നു, താങ്കൾക്ക് ഇന്ന വിലയ്ക്കു വിറ്റതാണ് എന്നു പറയുകയും ഇരുവരും സാക്ഷികളെ ഹാജരാക്കുകയും വില ആവശ്യപ്പെടുകയും ചെയ്താൽ വിവാദ ഉടമസ്ഥത ഒരേ തിയ്യതിക്കാണെങ്കിൽ സാക്ഷികളെ ഒഴിവാക്കുന്നതും വ്യത്യസ്ത തിയ്യതികൾക്കാണെങ്കിൽ ഇരുവർക്കും വില കൊടുക്കേണ്ടതു തന്നെയുമാണ്.

ഒരാൾ വീട്ടിലെ ഒരു മുറി പത്തുരൂപ വാടകയ്ക്കു നിനക്കു തന്നതാണ് എന്നും മറ്റവൻ വീട് മൊത്തമായാണു താങ്കൾ എനിക്കു പത്തുരൂപ വാടകയ്ക്കു തന്നതെന്നും പറയുകയും രണ്ടുപേരും സാക്ഷികളെ ഹാജരാക്കുകയും ചെയ്താൽ സാക്ഷികളെ ഒഴിവാക്കുന്നതാണ്. തുടർന്ന് ഇരുവരും സത്യം ചെയ്യണം. അതോടെ ഇടപാട് ദുർബലമാകും.

## കൈവശ വാദം

വിറ്റവൻ കൈവശക്കാരനല്ലെങ്കിൽ അയാളിൽ നിന്നു വാങ്ങിയതായി മാത്രമല്ല അയാൾ വസ്തുവിന്റെ ഉടമയായിരുന്നു എന്നുകൂടി സാക്ഷ്യത്തിലെന്നപോലെ വാദത്തിലും പറഞ്ഞിരിക്കണം. വസ്തു

ذكر يده إذا كانت اليد له ونزعت منه تعديا.

**(ولو ادعوا)** أي الورثة كلهم أو بعضهم **(مالا)** عينا أو دينا أو منفعة **(لمورثهم)** الذي مات **(وأقاموا شاهدا)** بالمال **(وحلف)** معه **(بعضهم)** على استحقاق مورثه الكل **(أخذ نصيبه ولا يشارك فيه)** من جهة البقية لأن الحجة تمت في حقه وحده وغيره قادر عليها بالحلف وأن يمين الإنسان لا يعطى بها غيره، فلو كان بعض الورثة صبيا أو غائبا حلف إذا بلغ أو حضر وأخذ نصيبه بلا إعادة وشهادة، ولو أقرّ بدين لميت فأخذ بعض ورثته قدر حصته ولو بغير دعوى ولا إذن من حاكم فللبقية مشاركته، ولو أخذ أحد شركاء في دار أو منفعتها ما يخصه من أجرتها لم يشاركه فيه بقية الورثة كما قاله شيخنا.

## (فصل) في الشهادات

جمع شهادة وهي إخبار الشخص بحق على غيره بلفظ خاص.

**(الشهادة لرمضان)** أي لثبوته بالنسبة للصوم فقط **(رجل)** واحد لا امرأة وخنثى **(ولزنا)** ولواط **(أربعة)** من الرجال يشهدون أنهم رأوه أدخل مكلفا مختارا حشفته في فرجها بالزنا. قال شيخنا: والذي يتجه أنه لا يشترط ذكر زمان ومكان إلاّ إن ذكره

വിറ്റവന്റെ കൈവശമായിരുന്നു, അയാളിൽ നിന്ന് കൈവശം അതിക്രമപരമായി നീക്കപ്പെട്ടതാണെങ്കിൽ കൈവശത്തിന്റെ കാര്യം കൂടി പറയണം.

പരേതനു നിശ്ചിതവസ്തുവോ കടമോ പ്രയോജനമോ കിട്ടാനുണ്ടെന്നു അനന്തരാവകാശികൾ എല്ലാവരുമോ കുറച്ചു പേരോ വാദിക്കുകയും ഒരു സാക്ഷിയെ ഹാജരാക്കുകയും പരേതൻ മൊത്തം ധനത്തിനും അവകാശിയായിരുന്നു എന്നു സാക്ഷിയോടൊപ്പം അനന്തരാവകാശികളിൽ ചിലർ സത്യം ചെയ്യുകയും ചെയ്താൽ സത്യം ചെയ്തവർക്ക് സ്വന്തം ഓഹരി കൈപറ്റാം. അതിൽ തന്റെ അവകാശത്തിന് മാത്രമേ തെളിവു പൂർത്തിയായിട്ടുള്ളൂ എന്നതിനാൽ മറ്റാർക്കും പങ്കു പറ്റാവതല്ല. മറ്റുള്ളവർക്കും സത്യം ചെയ്തുകൊണ്ട് തെളിവു സ്ഥാപിക്കാൻ കഴിയുമല്ലോ. ഒരാളുടെ സത്യം മുഖേന മറ്റുള്ളവർക്കു കൂടി അവകാശം നൽകപ്പെടില്ല താനും. അവകാശി കുട്ടിയോ നാടുവിട്ടവനോ ആണെങ്കിൽ യഥാക്രമം പ്രായപൂർത്തി പ്രാപിക്കുമ്പോഴും നാട്ടിൽ തിരിച്ചെത്തുമ്പോഴും സത്യം ചെയ്തു വിഹിതം നേടിയെടുക്കാം. അന്നേരം വാദമോ സാക്ഷ്യമോ ആവർത്തിക്കേണ്ടതില്ല.

പരേതന് വല്ലതും നൽകാനുണ്ടെന്നു ഒരാൾ ഏറ്റുപറയുകയും അനന്തരാവകാശികളിൽ ചിലർ വാദമോ ന്യായാധിപന്റെ അനുമതിയോ കൂടാതെയാണെങ്കിലും തങ്ങളുടെ വിഹിതം കൈപറ്റുകയും ചെയ്താൽ മറ്റു അവകാശികൾക്കും അതിൽ പങ്കു പറ്റാം. വീട്ടിലോ അതിന്റെ പ്രയോജനത്തിലോ ഉള്ള ഒരു പങ്കാളി വാടകയിൽ നിന്ന് തനിക്കവകാശപ്പെട്ട വിഹിതം വാങ്ങിയാൽ അതിൽ ഇതര പങ്കാളികൾക്ക് അവകാശമുണ്ടായിരിക്കില്ല- നമ്മുടെ ഗുരുവര്യൻ പറഞ്ഞതാണിത്.

## സാക്ഷ്യങ്ങൾ

സാക്ഷ്യം എന്നർത്ഥമായ ശഹാദത്തിന്റെ ബഹുവചനമാണു ശഹാദാത്ത് - സാക്ഷ്യങ്ങൾ. മറ്റൊരാളുടെ അവകാശത്തെ കുറിച്ച് ഒരു വ്യക്തി സവിശേഷ പദമുപയോഗിച്ചു (അശ്ഹദു) നൽകുന്ന വിവരണമാണ് സാക്ഷ്യം.

റമളാൻ വ്രതം സ്ഥിരീകരിക്കുന്നതിനു മാത്രം ഒരു പുരുഷന്റെ സാക്ഷ്യമാണു വേണ്ടത്. സ്ത്രീയോ നപുംസകമോ പറ്റില്ല. വ്യഭിചാരവും സ്വവർഗ്ഗസംഭോഗവും തെളിയിക്കപ്പെടാൻ നാലു പുരുഷസാക്ഷികൾ വേണം. ഒരാൾ പ്രായപൂർത്തിയും ബുദ്ധിയും ഇഛാസ്വാതന്ത്ര്യവുമുള്ള അവസ്ഥയിൽ തന്റെ ലിംഗത്തിന്റെ ചുറ്റുകണ്ണി അവിഹിതമായി സ്ത്രീയുടെ യോനിയിൽ പ്രവേശിപ്പിക്കുന്നതു കണ്ടതായി അവർ മൊഴി നൽകുകയാണു സാക്ഷ്യരൂപം.

അതിന്റെ സ്ഥലവും സമയവും പറഞ്ഞിരിക്കണമെന്നില്ല എന്നതാണു ന്യായയുക്തമെന്നു നമ്മുടെ

أحدهم فيجب سؤال الباقين لاحتمال وقوع تناقض يسقط الشهادة ولاذكر رأينا كالمرود في المكحلة بل يسن، ويكفي للإقرار به اثنان كغيره **(ولمال)** عيناً كان أو ديناً أو منفعة **(وماقصدبه مال)** من عقد مالي أو حق مالي **(كبيع)** وحوالة وضمان ووقف وقرض وإبراء **(ورهن)** وصلح وخيار وأجل **(رجلان أو رجل وامرأتان أورجل ويمين)** ولا يثبت شئ بامرأتين ويمين **(ولغير ذلك)** أي ما ليس بمال ولايقصد منه مال من عقوبة لله تعالى كحد شرب وسرقة أو لآدمي كقود وحدّ قذف ومنع إرث بأن ادعى بقية الورثة على الزوجة أن الزوج خالعها حتى لاترث منه **(ومما يظهر لرجال غالباً كنكاح)** ورجعة **(وطلاق)** منجز أو معلق وفسخ نكاح وبلوغ **(وعتق)** وموت وإعسار وقراض ووكالة وكفالة وشركة ووديعة ووصاية وردة وانقضاء عدة بأشهر ورؤية هلال غير رمضان وشهادة على شهادة وإقرار بما لايثبت إلاّ برجلين **( رجلان) لا** رجل وامرأتان لما روى مالك عن الزهري: ''مضت السنة من رسول الله ﷺ أنه لا يجوز شهادة النساء في الحدود ولا في النكاح ولافي الطلاق''، وقس بالمذكورات غيرها مما يشاركها في المعنى. **(ولما يظهر للنساء)** غالباً **(كولادة وحيض)** وبكارة وثيابة

ഗുരുവര്യൻ പറഞ്ഞിട്ടുണ്ട്. എന്നാൽ സാക്ഷികളി ലൊരാൾ അതു പറയുന്ന പക്ഷം സാക്ഷ്യത്തെ ദുർബലപ്പെടുത്തുന്ന വൈരുധ്യ സാധ്യത കണക്കി ലെടുത്ത് മറ്റുള്ളവരോടും അതാരായൽ നിർബന്ധ മാണ്. സുറുമക്കുപ്പിയിൽ കോലെന്ന പോലെ അതു ഞാൻ കണ്ടു എന്നും പറയണമെന്നില്ല; സുന്നത്തു ണ്ട്. വ്യഭിചാരവും തുല്യ നീചകൃത്യങ്ങളും കുറ്റസ മ്മതം നടത്തിയതിനു മറ്റു വിഷയങ്ങളിലെന്നപോലെ രണ്ടു സാക്ഷികൾ മതി.

നിശ്ചിത വസ്തുവോ കടമോ പ്രയോജനമോ ആയ ധനത്തിനും കച്ചവടം, ഹവാല, ജാമ്യം നിൽക്കൽ, വഖഫ്, കടം, ഋണമുക്തി, പണയം, ഒത്തുതീർപ്പ്, ഖിയാർ, അവധി തുടങ്ങി ധനപരമായ ഇടപാടുകൾക്കും ബാധ്യതകൾക്കും രണ്ടു പുരുഷ ന്മാരോ ഒരു പുരുഷനും രണ്ടു സ്ത്രീകളുമോ ഒരു പുരുഷനും ഒരു സത്യവാക്കുമോ സാക്ഷ്യം വഹി ക്കണം. രണ്ടു സ്ത്രീകളും ഒരു സത്യവാക്കും ഉണ്ടാ യാൽ ഒരു കാര്യവും സ്ഥിരീകൃതമാകില്ല. ധനമോ ധനപരമോ അല്ലാത്ത പ്രശ്നങ്ങളിൽ രണ്ടു പുരുഷ ന്മാരാണു സാക്ഷികൾ വേണ്ടത്. അതിൽ മദ്യപാനം, മോഷണം, എന്നീ അല്ലാഹുവിനോടു ബന്ധപ്പെട്ടതും കൊല, വ്യഭിചാരആരോപണം, അനന്തരാവകാശം തടയൽ തുടങ്ങിയ മനുഷ്യരോടു ബന്ധപ്പെട്ടതുമായ കുറ്റകൃത്യങ്ങളും ഉൾപെടുന്നു. ഭർത്താവ് ഖുൽഅ് ചെയ്തിരിക്കയാൽ ഭാര്യയ്ക്ക് അനന്തരാവകാശം ലഭിക്കില്ലെന്നു ഇതര അവകാശികൾ വാദിക്കുന്നത് അനന്തരാവകാശം തടയുന്നതിന്റെ ഉദാഹരണം.

സാധാരണ ഗതിയിൽ പുരുഷന്മാർക്കു മാത്രം വ്യക്തമാവുന്ന വിവാഹ മോചിതയെ മടക്കിയെടു ക്കൽ, ഉടൻ നടപ്പിലാവുന്നതോ സോപാധികമോ ആയ വിവാഹമോചനം, വിവാഹം ദുർബലപ്പെടൽ, അടിമത്ത മോചനം, മരണം, പാപ്പര പ്രായപൂർത്തി, അടിമത്ത മോചനം, മരണം, പാപ്പര ത്തം, ലാഭക്കൂർ കച്ചവടം, സംരക്ഷണമേറ്റെടുക്കൽ, വക്കാലത്ത്, കൂട്ടുസംരംഭം, സൂക്ഷിക്കാനേല്പി ക്കൽ, വസിയ്യത്ത്, മതഭ്രഷ്ട്, ഇദ്ദമാസങ്ങൾ കഴിയൽ, റമളാനല്ലത്ത മാസപ്പിറവി, സാക്ഷ്യോപരി സാക്ഷ്യം, രണ്ടു പുരുഷന്മാരെകൊണ്ട് മാത്രം സ്ഥിരപ്പെടുന്ന കാര്യം ഏറ്റുപറയൽ-ഈ പ്രശ്നങ്ങളി ലെല്ലാം രണ്ടു പുരുഷസാക്ഷികൾ ഉണ്ടായിരിക്കണം. ഒരുപുരുഷനും രണ്ടു സ്ത്രീകളും പോര. ഹദ്ദിലും നിക്കാഹിലും ത്വലാഖിലും സ്ത്രീ സാക്ഷ്യം അനുവദനീയമല്ലെന്നു നബിചര്യയിലൂടെ സ്ഥിരപ്പെട്ടതായി സുഹ്‌രീ(റ) വിൽ നിന്നു മാലിക്(റ) റിപ്പോർട്ടു ചെയ്തിട്ടുണ്ട്. താത്വികമായ തുല്യതയുള്ള മറ്റു പ്രശ്ന ങ്ങൾക്കും ഇതു ബാധകമാണ്.

സാധാരണ ഗതിയിൽ സ്ത്രീകൾക്കു മാത്രം വ്യക്തമാവുന്ന പ്രസവം, ആർത്തവം, കന്യകാത്വം, കന്യ കാത്വനഷ്ടം, മുലകുടി, സ്ത്രീയുടെ വസ്ത്രത്തിനു താഴെയുള്ള ന്യൂനത മുതലായ പ്രശ്നങ്ങളിൽ നാലു സ്ത്രീകളൊ രണ്ടു പുരുഷന്മാരോ ഒരു പുരുഷനും രണ്ടു സ്ത്രീകളുമോ സാക്ഷികളായി ഉണ്ടാ

ورضاع وعيب امرأة تحت ثيابها (**أربع**) من النساء (**أورجلان أو رجل وامرأتان**) لما روى ابن أبي شيبة عن الزهري: مضت السنة بأنه يجوز شهادة النساء فيما لا يطلع عليه غيرهن من ولادة النساء وعيوبهن، وقيس بذلك غيره ولايثبت ذلك برجل ويمين. وسئل بعض أصحابنا عماإذا شهد رجلان أن فلاناً بلغ عمره ستَ عشرة سنة فشهدت أربع نسوة أن فلانة يتيمة ولدت شهر مولده أو قبله أو بعده بشهر مثلاً فهل يجوز تزويجها اعتمادا على قولهن أولا يجوز إلاّ بعد ثبوت بلوغ نفسها برجلين فأجاب نفعنا الله به: نعم يثبت ضمناً بلوغ من شهدن بولادتها كما يثبت النسب ضمنًا بشهادة النساء بالولادة فيجوز تزويجها بإذنها للحكم ببلوغها شرعًا انتهى.

فرع: لو أقامت شاهدا بإقرار زوجها بالدخول كفى حلفها معه ويثبت المهر، أو أقامه هو على إقرارها به لم يكف الحلف معه لأن قصده ثبوت العدة والرجعة وليسا بمال.

(**وشرط في شاهد تكليف وحرية ومروة وعدالة**) وتيقظ، فلا تقبل من صبي ومجنون ولا ممن به رق لنقصه ولا من غيرذي مروة لأنه لاحياء له ومن لا حياء له يقول ماشاء، وهي توقي الأدناس

യിരിക്കണം. സ്ത്രീകൾക്കു മാത്രം വ്യക്തമായി അറിയാൻ കഴിയുന്ന പ്രസവം, ശാരീരിക വൈകല്യങ്ങൾ എന്നീ കാര്യങ്ങളിൽ അവരുടെ സാക്ഷ്യം അനുവദനീയമാണ് എന്നു സുഹ്രീയിൽ നിന്നു ഇബ്നു അബീശൈബ(റ) റിപ്പോർട്ടു ചെയ്തിട്ടുണ്ട്. തുല്യ പ്രശ്നങ്ങൾക്കും ഇതു ബാധകമാണ്. ഒരു പുരുഷനും ഒരു സത്യവും ഉണ്ടായാൽ ഇതിലൊരു പ്രശ്നവും സ്ഥിരീകൃതമാകില്ല.

ഒരാൾക്കു പതിനാറു വയസ്സുള്ളതായി രണ്ടു പുരുഷന്മാർ സാക്ഷി പറഞ്ഞു. അയാൾ ജനിച്ച മാസത്തിലോ അതിന് ഒരു മാസം മുൻപോ പിൻപോ ജനിച്ചവളാണെന്ന് ഒരു അനാഥ ബാലികയെക്കുറിച്ച് നാലു സ്ത്രീകളും സാക്ഷ്യം നിന്നു എങ്കിൽ സ്ത്രീകളുടെ സാക്ഷ്യം അവലംബമാക്കി അവളെ അവനു വിവാഹം ചെയ്തു കൊടുക്കാമോ അതല്ല രണ്ടു പുരുഷന്മാരും മുഖേന അവളുടെ പ്രായപൂർത്തി സ്ഥിരീകൃതമായതിനു ശേഷമേ അതു പാടുള്ളുവോ എന്നു നമ്മുടെ സഹകാരികളായ പണ്ഡിതരിൽ ചിലരോട് ആരായുകയുണ്ടായി. അതിനവർ നൽകിയ മറുപടി - അല്ലാഹു അവരെകൊണ്ട് നമുക്ക് ഉപകാരം ചെയ്യട്ടെ - "അതെ; അവൾക്കു പ്രായപൂർത്തി ഉണ്ടായതായി ആ സാക്ഷ്യം മുഖേന സ്ഥിരീകൃതമാവുന്നതാണ്. ജനനത്തിനു സ്ത്രീകൾ സാക്ഷികളായ പെൺകുട്ടിയുടെ കുടുംബബന്ധം ഉറപ്പാകും എന്നതുപോലെയാണ് ഇതും.(1) അവളുടെ സമ്മതത്തോടെ വിവാഹം ചെയ്തു കൊടുക്കാം. കാരണം, ശരീഅത്തു നിയമപ്രകാരം അവൾ പ്രായപൂർത്തി പ്രാപിച്ചവളാണ്".

## ദമ്പതികളുടെ സാക്ഷി

ഭർത്താവ് താനുമായി സംയോഗത്തിൽ ഏർപ്പെട്ട കാര്യം സമ്മതിച്ചതിനു ഭാര്യ സാക്ഷിയെ നിറുത്തിയാൽ അതോടൊപ്പം അവൾ സത്യം ചെയ്താൽ മതി. മഹ്ർ സ്ഥിരപ്പെടുകയും ചെയ്യും. ഭാര്യ അക്കാര്യം സമ്മതിച്ചതിനു ഭർത്താവ് സാക്ഷിയെ നിറുത്തിയാൽ അതോടൊപ്പം സത്യം ചെയ്താൽ മതിയാവില്ല. കാരണം, അയാളുടെ ഉദ്ദേശ്യം ഇദ്ദയും വീണ്ടെടുക്കാവുന്ന ത്വലാഖും സ്ഥാപിക്കലാണ്. അവ രണ്ടുമാകട്ടെ ധനപരവുമല്ല.

## സാക്ഷികളുടെ നിബന്ധനകൾ

സാക്ഷി മുകല്ലഫും സ്വതന്ത്രനും മാന്യനും നീതിനിഷ്ഠനും സുബോധമുള്ളവനും ആയിരിക്കൽ നിബന്ധനയാണ്. കുട്ടിയുടേയും ഭ്രാന്തന്റേയും ന്യൂനതയുള്ളതിനാൽ അടിമയുടെയും സാക്ഷ്യം സ്വീകാര്യമാവില്ല. മാന്യതയില്ലാത്തവന്റെയും സാക്ഷ്യം അസ്വീകാര്യമാണ്. കാരണം അയാൾക്കു ലജ്ജയുണ്ടാവില്ല. ലജ്ജയില്ലാത്തവൻ തോന്നിയതെന്തും പറയും.

പൊതുവെ തരംതാണ പ്രവൃത്തികൾ ചെയ്യാതെ സൂക്ഷിക്കുക-അതാണു മാന്യത. അങ്ങാടിയിൽ

1. സ്ത്രീകളെകൊണ്ട് സ്ഥിരപ്പെട്ട നിയമത്തിനോട് പിന്തുടർന്ന് പ്രായപൂർത്തിയും സ്ഥിരീകരിക്കപ്പെടുമെന്നർത്ഥം (ശൈഖുനാ)

عرفًا فيسقطها الأكل والشرب في السوق والمشي فيه كاشفًا رأسه أو بدنه لغير سوقي وقبلة الحليلة بحضرة الناس وإكثار ما يضحك بينهم أو لعب شطرنج أو رقص بخلاف قليل الثلاثة ولا من فاسق، واختار جمع منهم الأذرعي والغزي وآخرون قول بعض المالكية: إذافقدت العدالة وعم الفسق قضى الحاكم بشهادة الأمثل فالأمثل للضرورة.

والعدالة تتحقق **(باجتناب)** كل **(كبيرة)** من أنواع الكبائر كالقتل والزنا والقذف به وأكل الربا ومال اليتيم واليمين الغموس وشهادة الزور وبخس الكيل أو الوزن، وقطع الرحم والفرار من الزحف بلا عذر، وعقوق الوالدين وغصب قدر ربع دينار، وتفويت مكتوبة وتأخير زكاة عدوا ونميمة وغيرها من كل جريمة تؤذن بقلة اكتراث مرتكبها بالدين ورقة الديانة (و) اجتناب **(إصرار على صغيرة)** أو صغائر بأن لا يغلب طاعاته صغائره فمتى ارتكب كبيرة بطلت عدالته مطلقًا، أو صغيرة أو صغائر داوم عليها أولا خلافًا لمن فرق، فإن غلبت طاعاته صغائره فهو عدل ومتى استويا أو غلبت صغائره طاعاته فهو فاسق، والصغيرة كنظر الأجنبية ولمسها ووطء رجعية وهجر المسلم فوق ثلاث وبيع خمر ولبس رجل ثوب حرير

വച്ചു ഭക്ഷണപാനീയങ്ങൾ കഴിക്കുകയും തലയോ ശരീരമോ തുറന്നിട്ടു നടക്കുകയും ചെയ്യൽ അങ്ങാടിക്കാരനല്ലാത്ത ഒരാളുടെ മാന്യത കെടുത്തും. ജനസന്നിധിയിൽ വച്ചു ഭാര്യയെ ചുംബിക്കുക. ജനങ്ങളെ ചിരിപ്പിക്കുന്ന വാക്കുകൾ അധികരിപ്പിക്കുക, ചതുരംഗം കളിക്കുക, നൃത്തം ചെയ്യുക, ഇവയും മാന്യത നഷ്ടപ്പെടുത്തും. അതേസമയം, ഒടുവിൽ പറഞ്ഞ മൂന്നു കാര്യങ്ങൾ കുറഞ്ഞ തോതിൽ കുഴപ്പമില്ല.[1] ദുർനടപ്പുകാരന്റെ സാക്ഷ്യം അംഗീകാരയോഗ്യമല്ല. നീതിനിഷ്ഠ ഇല്ലാതാവുകയും കുറ്റകൃത്യം വ്യാപിക്കുകയും ചെയ്താൽ ഉള്ളതിൽ ഏറ്റവും മെച്ചപ്പെട്ടവരുടെ സാക്ഷ്യം സ്വീകരിച്ചുകൊണ്ട് ന്യായാധിപൻ വിധിക്കുകയാണു കരണീയമെന്ന ചില മാലികീ പണ്ഡിതരുടെ വീക്ഷണത്തെ ഇമാം അദ്റഈ. ഗസ്സീ(റ) എന്നിവർ ഉൾകൊള്ളുന്ന ഒരു സംഘം പണ്ഡിതർ പ്രബലമാക്കിയിരിക്കുന്നു.

വലിയ പാപങ്ങൾ വർജ്ജിക്കുന്നതിലൂടെയാണു നീതിനിഷ്ഠ ഉറപ്പാകുക. കൊല, വ്യഭിചാരം, തദാരോപണം, പലിശ, അനാഥരുടെ ധനം ഭുജിക്കൽ, കള്ള സത്യവും സാക്ഷ്യവും, അളവുതൂക്കങ്ങളിൽ കൃത്രിമം കാണിക്കൽ, കുടുംബബന്ധം വിഛേദിക്കൽ., അകാരണമായി യുദ്ധത്തിൽ നിന്ന് പിന്തിരിഞ്ഞോടൽ, മാതാപിതാക്കളെ വെറുപ്പിക്കൽ, കാൽ ദീനാർ വരുന്ന ധനം കവർന്നെടുക്കൽ, നിർബന്ധ നിസ്കാരം പാഴാക്കുകയോ സക്കാത്തു പിന്തിക്കുകയോ ചെയ്യൽ, ഏഷണി, ഇസ്‌ലാമിനോട് ഉദാസീനതയും പുച്ഛവും വിളിച്ചറിയിക്കുന്ന മറ്റു പാതകങ്ങൾ ഇവയൊക്കെ വെടിഞ്ഞു നിൽക്കുന്നവരേ സാക്ഷിത്വത്തിനു പറ്റൂ. ചെറിയ പാപമോ പാപങ്ങളോ പതിവായി ചെയ്യുന്നതും വർജ്ജിക്കണം. ചെറുപാപങ്ങളെക്കാൾ സൽകർമ്മങ്ങൾ കവിഞ്ഞിട്ടില്ലെങ്കിലാണിത്. വലിയ പാപം ചെയ്താൽ നിരുപാധികം[2] നീതിനിഷ്ഠനല്ലാതാവും. ചെറുപാപമോ പാപങ്ങളോ ചെയ്താലും ഒരു പാപം തന്നെ പതിവായി ചെയ്താലും ഇല്ലെങ്കിലും, തഥൈവ. ഒരു ചെറുപാപം തന്നെ പതിവാക്കിയാൽ മാത്രമേ നീതിനിഷ്ഠയ്ക്കു കോട്ടം വരൂ എന്നു ഭിന്നാഭിപ്രായമുണ്ട്. ചെറുപാപങ്ങളേക്കാൾ സൽക്കർമ്മങ്ങൾ ഉണ്ടെങ്കിൽ നീതിനിഷ്ഠൻ തന്നെ. രണ്ടും സമതോതിലോ സൽക്കർമ്മങ്ങളെ കവിഞ്ഞു ചെറുപാപങ്ങളോ ആണെങ്കിൽ ആൾ ദോഷിയാണ്. അന്യസ്ത്രീയെ നോക്കുക, സ്പർശിക്കുക, വീണ്ടെടുക്കാവുന്ന ഇദ്ദയിൽ ഭാര്യയെ സംഭോഗം നടത്തുക, മൂന്നു ദിവസത്തിലധികം ഒരു മുസ്‌ലിമുമായി പിണങ്ങിക്കഴിയുക, മദ്യം വിൽക്കുക, പുരുഷൻ പട്ടുവസ്ത്രം ധരിക്കുക, ഹദ്ദില്ലാത്ത -ശിക്ഷിക്കപ്പെടാത്ത- കള്ളം പറയുക, ഒരു മൃഗത്തെയോ കാഫിറിനെയോ പോലും ശപിക്കുക. വസ്തുവിന്റെ പോരായ്മ പറയാതെ വിൽക്കുക, മുസ്‌ലിം അടിമയെ കാഫിറിനു വിൽക്കു

1. അതിന്റേതായ ആളുകൾക്കാണിത്. അല്ലാത്തവർക്ക് ഒരു പ്രാവശ്യം തന്നെ ന്യൂനതയാണ്. - തുഹ്ഫ.
2. സൽകർമ്മങ്ങൾ ചെറുദോഷങ്ങളെക്കാൾ ഉണ്ടായാലുമില്ലെങ്കിലും.

وكذب لا حدفيه ولعن ولو لبهيمة أو كافر وبيع معيب بلا ذكر عيب وبيع رقيق مسلم لكافر ومحاذاة قاضي الحاجة الكعبة بفرجه وكشف العورة في الخلوة عبثًا ولعب بنرد لصحة النهي عنه وغيبة وسكوت عليها, ونقل بعضهم الإجماع على أنها كبيرة لما فيها من الوعيد الشديد محمول على غيبة أهل العلم وحملة القرآن لعموم البلوى بها وهي ذكرك ولو بنحو إشارة غيرك المحصور المعين ولو عند بعض المخاطبين بما يكره عرفًا, واللعب بالشطرنج بكسر أوله وفتحه معجمًا ومهملاً مكروه إن لم يكن فيه شرطمال من الجانبين أو أحدهما, أوتفويت صلاة ولو بنسيان بالاشتغال به أولعب مع معتقد تحريمه وإلاّ فحرام. ويحمل ما جاء في ذمه من الأحاديث والآثار على ماذكر, وتسقط مروة من يداومه فترد شهادته وهو حرام عند الأئمة الثلاثة مطلقًا, ولاتقبل الشهادة من مغفل ومختل نظر ولا أصم في مسموع ولا أعمى في مبصر كما يأتي ومن التيقظ ضبط ألفاظ المشهود عليه بحروفها من غير زيادة فيها ولا نقص. قال شيخنا: ومن ثم لا يجوز الشهادة بالمعنى, نعم لا يبعد جواز التعبير بأحد الرديفين عن

ക, മല-മൂത്ര വിസർജ്ജന വേളയിൽ ഗുഹ്യംകൊണ്ട് ഖിബ്‌ലയ്ക്കു മുന്നിടുക,വിജനതയിൽ വെറുതെ വിവസ്ത്രനായിരിക്കുക, പകിട കളി-അതിനെത്തൊട്ട് നിരോധനം സ്വഹീഹായതാണ് കാരണം-പരദൂഷണം, അതിന്റെ മേൽ മൗനം ദീക്ഷിക്കൽ-ഇവയെല്ലാം ചെറുപാപങ്ങളിൽ പെടുന്നു.

## പരദൂഷണം, ചതുരംഗം

പരദൂഷണത്തിനെതിരേ കടുത്ത താക്കീതുള്ളതിനാൽ അതു വലിയ പാപങ്ങളിൽ പെട്ടതാണെന്നുള്ള കാര്യത്തിൽ ഇജ്മാഉള്ളതായി ചിലർ എടുത്തെഴുതിയിട്ടുണ്ട്. അത് ജ്ഞാനികളെയും ഖുർ-ആനിന്റെ വാഹകരെയും ദൂഷിച്ചു പറയുന്നതിനെ പറ്റിയാണെന്നു വയ്ക്കേണ്ടതാണ്. അതിന്റെ വിപത്ത് വ്യാപകമാണെന്നതാണ് കാരണം. ഒരു നിശ്ചിത വ്യക്തിയെകുറിച്ച് സാധാരണഗതിയിൽ അയാൾ ഇഷ്ടപ്പെടാത്ത കാര്യം പറയുന്നതാണു പരദൂഷണം, ദൂഷിത വ്യക്തി മുൻപിലിരിക്കുന്ന സംബോധിതരിൽ ചിലർക്കു മാത്രം മനസ്സിലാവുന്നവനോ ദൂഷണം സൂചനയിലൂടെയോ ആയാലും പാപം തന്നെ.

ചതുരംഗം കളിക്കുന്നതു കറാഹത്താണ്. രണ്ടു ഭാഗത്തുനിന്നുമോ ഒരു ഭാഗത്തുനിന്നു മാത്രമോ പണം നിശ്ചയിക്കാതെയും കളിയിൽ വ്യാപരിക്കുക മൂലം നിസ്കാരം പാഴാക്കാതെയും കളി ഹറാമാണെന്നു വിശ്വസിക്കാത്ത ആളോടൊപ്പവും ആണെങ്കിലാണ് കറാഹത്ത്. മറിച്ചാണെങ്കിൽ ഹറാം. ചതുരംഗത്തെ ഇകഴ്ത്തുന്ന ഹദീസുകളും മഹദ്വചനങ്ങളും മേൽപറഞ്ഞ രൂപങ്ങളിൽ ആണെന്നു കരുതണം. ഈ വിനോദം പതിവാക്കുന്നവന്റെ മാന്യത നഷ്ടപ്പെടുകയും തൽഫലമായി സാക്ഷ്യം തള്ളപ്പെടുകയും ചെയ്യും. ഇത് മൂന്നു ഇമാമുമാരുടെയും[1] പക്കൽ നിരുപാധികം നിഷിദ്ധമാകുന്നു.

അശ്രദ്ധന്റെയും ചിന്താശക്തിക്കു തകരാറു സംഭവിച്ചവന്റെയും ശ്രാവ്യസംഗതികളിൽ ബധിരന്റെയും ദൃശ്യവിഷയങ്ങളിൽ അന്ധന്റെയും സാക്ഷ്യം ശേഷം വിവരിക്കും പ്രകാരം സ്വീകാര്യമല്ല. അക്ഷരങ്ങൾ ഏറ്റുകയോ കുറയ്ക്കുകയോ ചെയ്യാതെ സാക്ഷ്യത്തിന്റെ മൂലവാക്യം ഓർമ്മിക്കുകയും പറയുകയും ചെയ്യുക എന്നത് സുബോധത്വം എന്നതിന്റെ വിവക്ഷയിൽപെടും. ഇക്കാരണത്താൽ സാക്ഷ്യത്തിൽ ആശയനിവേദനം പാടില്ലെന്നു നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നു. എന്നാൽ ദുർഗ്രാഹ്യത വരാത്ത വിധം പര്യായപദം ഉപയോഗിച്ചു കൂടായ്കയില്ല.

സാക്ഷി തെറ്റിദ്ധാരണയ്ക്ക് അതീതനായിരിക്കലും നിബന്ധനകളിൽ പെടുന്നു. സാക്ഷ്യം മുഖേന തനിക്കോ തന്റെ സാക്ഷ്യം അസ്വീകാര്യമായ മറ്റൊരാൾക്കോ നേട്ടമുണ്ടാക്കുകയോ കോട്ടം തടയുകയോ ചെയ്യുമെന്ന അഭ്യൂഹമാണ് ഉദ്ദേശ്യം. ആ നിലയ്ക്ക് മോചനപത്രം എഴുതപ്പെട്ടിരിക്കുന്ന അടിമയ്ക്കു വേണ്ടിപോലും ഉടമയും പരേതനായ കടക്കാരനു വേണ്ടി കടബാധിതനും സാക്ഷ്യം നിന്നാൽ

1. *അബൂഹനീഫ, അഹ്മദ്, മാലിക് (റ) എന്നിവർ.*

الآخر حيث لا إبهام.

(**و**) شرط في الشاهد أيضًا (**عدم تهمة**) بجر نفع إليه أو إلى من لاتقبل شهادته له أو دفع ضرعنه بها (**فترد**) الشهادة (**لرقيقه**) ولو مكاتبًا ولغريم له مات وإن لم يستغرق تركته الديون بخلاف شهادته لغـــريمه الموســـر وكذا المـــعسر قـــبل موته فتقبل لهما (**و**) ترد (**لبعضه**) من أصل وإن علا أو فرع له وإن سفل (**لا**) ترد الشهادة (**عليه**) أي لا على أحدهما بشيء إذلا تهمة ولا على أبيه بطلاق ضرة أمه طلاقًا بائنًا وأمه تحته اما رجعي فتقبل قطعًا هذا كله في شهادة حسبة أو بعد دعوى الضرة. فإن ادعاه الأب لعدم نفقة لم تقبل شهادته للتهمة وكذا لو ادعته أمه. قال ابن الصلاح: لوادعى الفرع على آخر بدين لموكله فأنكر فشهد به أبو الوكيل قبل وإن كان فيه تصديق ابنه. ويقبل شهادة كل من الزوجين والأخوين والصديقين للآخر (**و**) ترد الشهادة (**بما هو محل تصرفه**) كأن وكل أو أوصى فيه لأنه يثبت بشهادته ولاية له على المشهود به. نعم لو شهد به بعد عزله ولم يكن خاصم قبله قبلت، وكذا لا يقبل شهادة وديع لمودعه ومرتهن لراهنه

തള്ളപ്പെടുന്നതാണ്. ഇതിന് പരേതന്റെ അനന്തര സ്വത്ത് മുഴുവൻ കടത്തിൽ പെട്ടിരിക്കണമെന്നില്ല. എന്നാൽ സാമ്പത്തിക സുസ്ഥിതിയിലുള്ള കടക്കാരനു വേണ്ടിയും സാമ്പത്തിക ഞെരുക്കമുള്ള കടക്കാരനു വേണ്ടി അയാളുടെ മരണത്തിനു മുൻപും കടബാധിതന്റെ സാക്ഷ്യം സ്വീകാര്യമായിരിക്കും. മക്കൾ മാതാപിതാക്കൾക്കും പരമ്പരകൾക്കും തിരിച്ചും നടത്തുന്ന അനുകൂല സാക്ഷ്യം തിരസ്കരിക്കപ്പെടും. പ്രതികൂലസാക്ഷ്യമാകട്ടെ തെറ്റിദ്ധാരണയ്ക്കിടം നൽകില്ല എന്നതിനാൽ സ്വീകാര്യമാണ്; തള്ളപ്പെടില്ല.

## മക്കളുടെ സാക്ഷ്യം

മാതാവ് പിതാവിന്റെ കീഴിലായിരിക്കെ മാതാവിന്റെ ദ്വിതീയ ഭാര്യയെ പിതാവ് അന്തിമമായി ത്വലാഖ് ചൊല്ലിയതായി മക്കൾ പ്രതികൂല സാക്ഷ്യം പറഞ്ഞാൽ തിരസ്കരിക്കില്ല. ത്വലാഖ് വിവാഹം വീണ്ടെടുക്കാവുന്ന തരമാണെങ്കിൽ സാക്ഷ്യം സ്വീകാര്യമാണെന്ന് കട്ടായം. മക്കൾ സ്വമേധയായോ ദ്വിതീയ ഭാര്യയുടെ വാദത്തെ തുടർന്നോ സാക്ഷ്യം പറയുമ്പോഴാണ് ഇതെല്ലാം. ത്വലാഖ് ചൊല്ലിയിരിക്കുന്നതിനാൽ ചെലവിന് കൊടുക്കേണ്ടതില്ലെന്ന് പിതാവ് വാദിക്കുകയാണെങ്കിൽ മക്കളുടെ അനുകൂലസാക്ഷ്യം തെറ്റിദ്ധാരണാജനകമാകയാൽ സ്വീകരിക്കപ്പെടില്ല. തന്റെ ദ്വിതീയ ഭാര്യ വിവാഹമോചിതയാണെന്നു ഉമ്മ വാദിച്ചാലും സന്താനങ്ങളുടെ അനുകൂല സാക്ഷ്യം തിരസ്കരിക്കപ്പെടും. ഇബ്നുസ്സ്വലാഹ് പറയുന്നു: തന്റെ മുവക്കിലിന് ഒരാൾ കടം വീട്ടാനുണ്ടെന്ന് വകീൽ വാദിക്കുകയും പ്രതി നിഷേധിക്കുകയും വകീലിന്റെ പിതാവ് മകന് അനുകൂലമായ സാക്ഷി പറയുകയും ചെയ്യുന്നത് സ്വീകരിക്കപ്പെടും. അതു സ്വപുത്രന്റെ വാദത്തെ അംഗീകരിക്കുന്ന പ്രവൃത്തിയാണെങ്കിലും.

ഭാര്യാഭർത്താക്കന്മാർ, രണ്ട് സഹോദരന്മാർ, രണ്ട് വിശ്വസ്ത ചങ്ങാതിമാർ. ഇവരിലൊരാൾ മറ്റേയാൾക്ക് അനുകൂലമായി സാക്ഷി പറയുന്നതും സ്വീകാര്യമാണ്.

സ്വന്തം കൈകാര്യ വിഷയത്തിൽ സാക്ഷ്യം അസ്വീകാര്യമായിരിക്കും.(1) ഉദാഹരണത്തിന് ഒരാൾ വകീലോ വസ്വിയ്യോ ആക്കപ്പെടൽ(2). സാക്ഷ്യം മുഖേന തദ്വിഷയത്തിൽ സ്വാധികാരം സ്ഥാപിക്കുന്നു എന്നതാണു കാരണം. എന്നാൽ വിവാദവിധേയനാവാതെ കൈകാര്യ സ്ഥാനത്ത് നിന്നും നീക്കിയതിന് ശേഷം സാക്ഷ്യം നൽകിയാൽ സ്വീകരിക്കപ്പെടും. അതുപോലെ സൂക്ഷിപ്പുധനത്തിന്റെ ഉടമയ്ക്ക് സൂക്ഷിച്ചവനും പണയം വച്ചവന്ന് അതേറ്റെടുത്തവനും അനുകൂലസാക്ഷ്യം നിന്നാൽ അംഗീകരിക്കപ്പെടില്ല. ധനം ഇനിയും കൈവശം വെയ്ക്കുന്നതിനു വേണ്ടിയാണത് എന്നു തെറ്റിദ്ധരിക്കപ്പെടുന്നതിനാലാണത്. എന്നാൽ താൻ വകീലോ വസ്വിയ്യോ അല്ലാത്ത ഏതു കാര്യത്തിലും സാക്ഷ്യം സ്വീകാര്യമാണ്.

---

1. ക്രയവിക്രയത്തിന് അനുമതി നൽകപ്പെട്ടവന്റെ സാക്ഷ്യം.
2. പിന്നീട് ഇവരിലോരോരുത്തർക്കും ഈ വസ്തു തന്റെ വക്കീലാക്കിയവന്റേതാണെന്നോ വസ്വിയ്യാക്കിയവന്റേതാണെന്നോ വാദിക്കേണ്ടിവരിക.

لتهمة بقاء يدهما أما ما ليس وكيلاً أو وصيًا فيه فتقبل. ومن حيل شهادة الوكيل مالو باع فأنكر المشتري الثمن أو اشترى فادعى أجنبي بالمبيع فله أن يشهد لموكله بأن له عليه كذا أوبأن هذا ملكه إن جازله أن يشهد به للبائع ولايذكر أنه وكيل، وصوّب الأذرعي حله باطنا لأن فيه توصلاً للحق بطريق مباح، وكذا لا تقبل ببراءة من ضمنه الشاهد أو أصله أو فرعه أو عبده لأنه يدفع به الغرم عن نفسه أو عمن لا تقبل شهادته له **(و)** ترد الشهادة **(من عدو)** على عدوه عداوة دنيوية لا له وهو من يحزن بفرحه وعكسه، فلو عادى من يريد أن يشهد عليه وبالغ في خصومته فلم يجبه قبلت شهادته عليه.

تنبيه: قال شيخنا: ظاهر كلامهم قبولها من ولد العدو ويوجه بأنه لا يلزم من عداوة الأب عداوة الابن.

فائدة: حاصل كلام الروضة وأصلها أن من قذف آخر لا تقبل شهادة كل منهما على الآخروإن لم يطلب المقذوف حده، وكذامن ادعى على آخر انه قطع عليه الطريق وأخذ ماله فلاتقبل شهادة أحدهما على الآخر. قال شيخنا: يؤخذ من ذلك أن كل من نسب آخر إلى

വകീലിനു സാക്ഷിയാകാവുന്ന ഒരു തന്ത്രം; അയാൾ ഒരു വസ്തു വിറ്റു. വാങ്ങിയവൻ വില കൊടുക്കുന്നില്ല. അല്ലെങ്കിൽ വകീൽ ഒരു വസ്തു വാങ്ങി. വിറ്റ വസ്തുവിൽ വേറൊരാൾ അവകാശം വാദിക്കുന്നു. അന്നേരം വാദി മുവക്കിലിനു വില കൊടുക്കാനുണ്ടെന്നോ ഇതു മുവക്കിലിന്റേതാണെന്നോ വകീലിനു സാക്ഷ്യം പറയാം. വിറ്റവനു വേണ്ടി വകീൽ സാക്ഷ്യം പറയാവുന്ന കാര്യത്തിലും താൻ വകീലാണെന്നു പറയാതെയും ആണിത്. ഇതിൽ ഹലാലായ മാർഗത്തിലൂടെ അവകാശം നേടിയെടുക്കുക എന്ന തത്വം ഉള്ളതുകൊണ്ട് പരോക്ഷമായി അനുവദനീയം തന്നെ എന്നും അദ്റഈ(റ) പറഞ്ഞിരിക്കുന്നു.

സാക്ഷിയോ തന്റെ മാതാപിതാക്കളോ സന്താനങ്ങളോ അടിമയോ ജാമ്യം നിന്ന ഒരാളുടെ ബാധ്യതാമുക്തിക്കുവേണ്ടി സാക്ഷ്യം പറഞ്ഞാൽ സ്വീകരിക്കപ്പെടില്ല. തന്റെയോ തന്റെ സാക്ഷ്യം സ്വീകാര്യമല്ലാത്തവരുടെയോ കടം ഒഴിവാക്കിക്കിട്ടുവാനുള്ള പ്രവൃത്തിയാണല്ലോ അത്.

## ശത്രുവിന്റെ സാക്ഷ്യം

ഭൗതിക ശത്രുക്കൾ തമ്മിലുള്ള പ്രതികൂല സാക്ഷ്യം തള്ളപ്പെടുന്നതാണ്. അനുകൂല സാക്ഷ്യം സ്വീകരിക്കപ്പെടുന്നതുമാണ്. ഒരാളുടെ സന്തോഷത്തിൽ ദു:ഖിക്കുകയും ദു:ഖത്തിൽ സന്തോഷിക്കുകയും ചെയ്യുന്നവനാണ് ശത്രു.

തനിക്കെതിരേ സാക്ഷി നിൽക്കുന്നവനോടു ഒരാൾ ശത്രുത പുലർത്തുകയും അതിരുവിട്ടു തർക്കിക്കുകയും സാക്ഷി അതിനൊന്നും മറുപടിപറയാതിരിക്കുകയും ചെയ്താൽ, സാക്ഷ്യം സ്വീകാര്യമാണ്.

## ശത്രുവിന്റെ മകൻ

ഒരാൾക്കെതിരേ അയാളുടെ ശത്രുവിന്റെ സന്താനങ്ങൾ സാക്ഷ്യം മൊഴിഞ്ഞാൽ സ്വീകരിക്കപ്പെടുമെന്നാണു പണ്ഡിതന്മാരുടെ ചർച്ചയിൽനിന്നും വ്യക്തമാവുന്നത് എന്നു നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നു. പിതാവ് ശത്രുവായതിനാൽ മക്കൾ അതാകണമെന്നില്ല എന്നതാണ് ഇതിലെ ന്യായം.

## പരസ്പര സാക്ഷ്യം

വ്യഭിചാര ആരോപകന്റെയും ആരോപിതന്റെയും പരസ്പരമുള്ള പ്രതികൂലസാക്ഷ്യം അസ്വീകാര്യമാണ് എന്നത്രെ റൗളയിലെയും മൂലകൃതിയിലെയും പ്രതിപാദനത്തിന്റെ സാരാംശം. ആരോപിതൻ ആരോപകനു പ്രഹരശിക്ഷ ആവശ്യപ്പെട്ടിട്ടില്ലെങ്കിലും ഇതാണു നിയമം. തന്റെ വഴി അടച്ചുകളഞ്ഞതായും ധനം തട്ടിയെടുത്തതായും ഒരാൾ മറ്റൊരാൾക്കെതിരേ വാദിച്ചാൽ ഇരുവരുടേയും പരസ്പരമുള്ള പ്രതികൂലസാക്ഷ്യം സ്വീകരിക്കപ്പെടില്ല.

തമ്മിൽ ശത്രുതയുണ്ടാക്കുന്ന ഒരു തിന്മ ആരോപിക്കുകയും ആരോപിക്കപ്പെടുകയും ചെയ്യുന്ന

فسق اقتضى وقوع عداوة بينهما فلا تقبل الشهادة من أحدهما على الآخر، نعم يتردد النظر فيمن اغتاب بمفسق يجوز له غيبته به وإن أثبت السبب المجوز لذلك.

فرع: تقبل شهادة كل مبتدع لا نكفره ببدعته وإن سبّ الصحابة رضوان الله عليهم كما في الروضة وادّعى السبكي والأذرعي أنه غلط.

**(و)** ترد **(من مبادر)** بشهادته قبل أن يسألها ولو بعد الدعوى لأنه متهم، نعم لو أعادها في المجلس بعد الاستشهاد قبلت **(إلاّ)** في شهادة حسبة وهي ما قصد بها وجه اللّه تعالى فتقبل قبل الإستشهاد ولو بلا دعوى **(فى حق مؤكد لله)** تعالى وهو ما لا يتأثر برضا الآدمي **(كطلاق)** رجعي أو بائن **(وعتق)** واستيلاد ونسب وعفو عن قود وبقاء عدة وانقضائها وبلوغ وإسلام وكفر ووصية ووقف لنحو جهة عامة وحق لمسجد وترك صلوة وصوم وزكاة بأن يشهد بتركها وتحريم رضاع ومصاهرة.

تنبيه: إنما تقبل شهادة الحسبة عند الحاجة إليها، فلو شهد اثنان أن فلانًا أعتق عبده أو أنه أخو فلانة من الرضاع لم يكف حتى يقول إنه يسترقه أو إنه يريد نكاحها. وخرج بقولي: ''في حق للّه تعالى''

വ്യക്തികളിൽ ഒരാൾ മറ്റൊരാൾക്കെതിരെ മൊഴിയുന്ന സാക്ഷ്യം അസ്വീകാര്യമായിരിക്കും എന്നാണ് ഇതിൽ നിന്നു മനസ്സിലാകുന്നതെന്നു നമ്മുടെ ഗുരുവര്യൻ അഭിപ്രായപ്പെടുന്നു. എങ്കിലും പരദൂഷണം അനുവദനീയമായ കാര്യംകൊണ്ടാണ് ഒരാൾ മറ്റൊരാളെ ദുഷിച്ചു പറഞ്ഞതെങ്കിൽ അവർ തമ്മിലുള്ള എതിർസാക്ഷ്യം സ്വീകരിക്കാമോ എന്നതിൽ സന്ദേഹമുണ്ട്. പരദൂഷണം അനുവദിക്കുന്ന കാരണങ്ങൾ സ്ഥിരപ്പെട്ടിട്ടുണ്ടെങ്കിലും.

കാഫിറാണെന്നു[1] നാം വിധിക്കാത്ത ഏതൊരു നവീനാശയക്കാരന്റെയും സാക്ഷ്യം അയാൾ സ്വഹാബത്തിനെ - അവരിൽ അല്ലാഹുവിന്റെ തൃപ്തി ഉണ്ടായിരിക്കട്ടെ - പഴിച്ചിട്ടുണ്ടായാലും ശരി - സ്വീകാര്യമാണ്. 'റൗള'യിലും അങ്ങനെ പറഞ്ഞിട്ടുണ്ട് അസംബന്ധം എന്ന് ഇതിനെ പറ്റി സുബ്കി(റ), അദ്റഈ(റ)വും വാദിക്കുന്നു.

വാദത്തിനു ശേഷമായാലും ചോദിക്കും മുമ്പ് തിടുക്കത്തിൽ നൽകപ്പെടുന്ന സാക്ഷ്യമൊഴിയും തള്ളപ്പെടുന്നതാണ്. അതു തെറ്റിദ്ധരിക്കപ്പെടാൻ വഴിവെക്കും. എന്നാൽ ആവശ്യപ്പെട്ടതിനു ശേഷം അതേ മൊഴി സദസ്സിൽ ആവർത്തിച്ചാൽ സ്വീകരിക്കപ്പെടുന്നതാണ്. മനുഷ്യർക്ക് ഒരു സ്വാധീനവുമില്ലാത്തതും തികച്ചും അല്ലാഹുവുമായി ബന്ധപ്പെട്ടതുമായ അവകാശങ്ങളിലും തിടുക്ക സാക്ഷ്യം പുണ്യാർത്ഥം നൽകപ്പെടുന്നതാണെങ്കിൽ സ്വീകാര്യമായിരിക്കും. വീണ്ടെടുക്കാവുന്നതും അല്ലാത്തതുമായ ത്വലാഖുകൾ, അടിമത്ത മോചനം, അടിമസ്ത്രീയുടെ പ്രസവം,[2] വംശം, കൊലക്കുറ്റത്തിനു മാപ്പു നൽകൽ, ഇദ്ദ വിരാമം, ഇദ്ദ തുടർച്ച, പ്രായപൂർത്തി, മുസ്‌ലിമാവൽ, കാഫിറാവൽ, പൊതുകാര്യ വഖഫ് വസ്വിയ്യത്തുകൾ, പള്ളിയുടെ അവകാശങ്ങൾ, നിസ്കാരത്തിന്റെയും വ്രതത്തിന്റെയും സകാതിന്റെയും വർജ്ജനം, മുലകുടി - കുടുംബ ബന്ധങ്ങൾ മൂലമുള്ള നിഷിദ്ധതകൾ ഇവയൊക്കെയാണ് അല്ലാഹുവിന്റേതായ ശക്തമായ അവകാശങ്ങൾ.

ആവശ്യത്തിനു നടത്തുമ്പോൾ മാത്രമേ പുണ്യസാക്ഷ്യം[3] സ്വീകാര്യമാവുകയുള്ളൂ. ഒരുവൻ തന്റെ അടിമയെ മോചിപ്പിച്ചതായോ ഒരുത്തിയുടെ മുലകുടി ബന്ധത്തിലൂടെ സഹോദരനാണെന്നോ രണ്ടു പേർ സാക്ഷ്യപ്പെടുത്തിയാൽ ടിയാൻ മോചിതനെ അടിമവേല ചെയ്യിക്കുന്നതായും സഹോദരിയെ വിവാഹം കഴിക്കാൻ ഉദ്ദേശിക്കുന്നതായും കൂടി പറയാതെ മതിയാവില്ല.

അല്ലാഹുവിന്റേതായ അവകാശങ്ങൾ എന്നതു മൂലം മനുഷ്യരുടേത് ഒഴിവാകുന്നു. വധശിക്ഷ, വ്യഭി

1. ഇമാം സർക്കശി(റ) പറയുന്നു. നാം കുറ്റവാളി -ഫാസിഖാ-ണെന്ന് വിധിക്കാത്തവരും- തുഹ്ഫ.
2. അടിമ സ്ത്രീ യജമാനനിൽ നിന്നു ഗർഭം ധരിച്ചുള്ള പ്രസവം അവളുടെ മോചനത്തിന് വഴിവെക്കും.
3. സാക്ഷികൾ ഖാളിയുടെ അടുത്തുവന്ന് ഞങ്ങൾ ഇന്നയാൾക്കെതിരെ ഇന്നതിന് സാക്ഷിയാണെന്നും അവനെ ഹാജരാക്കണം, ഞങ്ങൾ സാക്ഷിനിൽക്കാമെന്നും പറയലാണിത്.

حق الآدمي كقود وحد قذف وبيع فلا تقبل فيه شهادة الحسبة، وتقبل في حد الزنا وقطع الطريق والسرقة.

**(وتقبل)** الشهادة **(من فاسق بعد توبة)** حاصلة قبل الغرغرة وطلوع الشمس من مغربها **(وهي ندم)** على معصية من حيث إنها معصية لا لخوف عقاب لو اطلع عليه أو لغرامة مال **(ب)**شرط **(إقلاع)** عنها حالاً إن كان متلبساً أو مصرا على معاودتها ومن الإقلاع رد المغصوب **(وعزم أن لا يعود)** إليها ما عاش **(وخروج عن ظلامة آدمي)** من مال أو غيره فيؤدي الزكاة لمستحقها ويرد المغصوب إن بقي وبدله إن تلف لمستحقه، ويمكن مستحق القود وحد القذف من الاستيفاء أو يبريئه منه المستحق للخبر الصحيح: «من كانت لأخيه عنده مظلمة في عرض أو مال فليستحله اليوم قبل أن لا يكون دينار ولا درهم، فإن كان له عمل يؤخذ منه بقدر مظلمته وإلا أخذ من سيئات صاحبه» فيحمل عليه وشمل العمل الصوم كما صرح به حديث مسلم خلافاً لمن استثناه، فاذا تعذر ردّ الظلامة على المالك أو وارثه سلمها لقاض ثقة، فإن تعذر صرفها فيما شاء من المصالح

ചാര ആരോപണത്തിന്റെ പ്രഹരശിക്ഷ, കച്ചവടം തുടങ്ങിയവ ഉദാഹരണം. വ്യഭിചാരത്തിന്റെയും വഴിക്കൊള്ളയുടെയും മോഷണത്തിന്റെയും ശിക്ഷകളിൽ പുണ്യസാക്ഷ്യം സ്വീകരിക്കപ്പെടും. ദുർനടപ്പുകാരന്റെ -ഫാസിഖ്- സാക്ഷ്യം തൗബാനന്തരം സ്വീകരിക്കുന്നതാണ്.

## പശ്ചാത്താപം -തൗബ

പാപം ചെയ്തുപോയതിലുള്ള ഖേദമാണ്; ജനങ്ങൾ അറിയുമ്പോഴുള്ള ശിക്ഷാ ഭയമോ ധനനഷ്ടാശങ്കയോ അല്ല സാക്ഷാൽ പാശ്ചാത്താപം. മരണം തൊണ്ടക്കുഴിയിലെത്തുകയോ സൂര്യൻ പടിഞ്ഞാറുദിക്കുകയോ ചെയ്യുന്നതിനു മുമ്പുള്ളതേ സ്വീകാര്യമാവൂ. തിന്മയുമായി ബന്ധപ്പെടുകയോ അതിൽ വ്യാപൃതനാവുകയോ ചെയ്തവൻ ഉടൻ തിന്മകളെ വേരോടെ പിഴുതുകളയുകയും അതിന്റെ ഭാഗമായി പിടിച്ചെടുത്ത പരദ്രവ്യം തിരിച്ചുകൊടുക്കകയും പാപത്തിലേക്ക് ആജീവനാന്തം മടങ്ങുകയില്ലെന്നു ശപഥം ചെയ്യുകയും മനുഷ്യർക്കെതിരെയുള്ള സാമ്പത്തികവും മറ്റുമായ അതിക്രമങ്ങളിൽ നിന്നു മുക്തനായിരിക്കുകയും ചെയ്യുന്നത് കൊണ്ടാണ് തൗബ-ഖേദപ്രകടനം- പൂർണമാകുന്നത്. അപ്പോൾ സകാത്ത് അവകാശികൾക്കു കൊടുത്തുവീട്ടുകയും വേണം. പിടിച്ചെടുത്ത ധനം നശിച്ചുപോയിട്ടുണ്ടെങ്കിൽ പകരം നൽകുകയും വേണം. കൊലയ്ക്കും വ്യഭിചാര ആരോപണത്തിനുമുള്ള ശിക്ഷകൾ തന്റെ മേൽ നടപ്പാക്കുകയോ മാപ്പു നൽകുകയോ ചെയ്യാനായി അതതിന്റെ അവകാശികൾക്കു സൗകര്യം ചെയ്തുകൊടുക്കണം. ഹദീസിൽ ഇങ്ങനെയുണ്ട്:

مَنْ كَانَتْ لِأَخِيهِ عِنْدَهُ مَظْلَمَةٌ فِي عِرْضٍ أَوْ مَالٍ فَلْيَسْتَحِلَّهُ الْيَوْمَ قَبْلَ أَنْ لَا يَكُونَ دِينَارٌ وَلَا دِرْهَمٌ
فَإِنْ كَانَ لَهُ عَمَلٌ يُؤْخَذُ مِنْهُ بِقَدْرِ مَظْلَمَتِهِ وَإِلَّا أُخِذَ مِنْ سَيِّئَاتِ صَاحِبِهِ فَحُمِلَ عَلَيْهِ

(ആരെങ്കിലും തന്റെ സഹോദരന്റെ അഭിമാനത്തിനോ സമ്പത്തിനോ വല്ല അതിക്രമവും വരുത്തിവച്ചിട്ടുണ്ടെങ്കിൽ ഇന്നേ അതിൽ നിന്നവൻ മുക്തനായി കൊള്ളട്ടെ. ദിർഹമും ദീനാറും ഉപകാരപ്പെടാത്ത നാളേക്കു പരലോകത്തെത്തുന്നതിന് മുമ്പ്. അക്രമിക്കു -സത്യവിശ്വാസമല്ലാത്ത- സൽകർമ്മം വല്ലതുമുണ്ടെങ്കിൽ അക്രമത്തിന്റെ അതേ അളവിൽ അതയാളിൽ നിന്നു പിടിച്ചെടുക്കുന്നതായിരിക്കും. ഇല്ലെങ്കിൽ ആക്രമണ വിധേയനായ തന്റെ സഹോദരന്റെ തിന്മകൾ എടുത്തുമാറ്റി അക്രമിയുടെ മേൽ ചുമത്തുന്നതാണ്). എടുത്തുമാറ്റപ്പെടുന്ന സൽകർമ്മങ്ങളിൽ വ്രതവും ഉൾപ്പെടും. ഇമാം മുസ്ലിമിന്റെ ഹദീസിൽ നിന്ന് സുവ്യക്തമാണത്. നോമ്പിനെ ഒഴിവാക്കി ഭിന്നാഭിപ്രായം പ്രകടിപ്പിച്ചവരുണ്ട്. ആക്രമിച്ചു കൈലാക്കിയ വസ്തു ഉടമയ്ക്കോ അനന്തരാവകാശിക്കോ തിരിച്ചുനൽകാൻ ബുദ്ധിമുട്ടുണ്ടായാൽ വിശ്വസ്തനായ ഖാളിയെ ഏൽപ്പിക്കണം. അതിനു പറ്റാതെ വന്നാൽ ഉടമയെ കണ്ടെത്തുമ്പോൾ തിരിച്ചുകൊടുക്കാം എന്ന വിചാരത്തോടെ പൊതുക്ഷേമ പ്രവർത്തനങ്ങൾക്കു ചെലവഴിക്കണം. തന്റെ സാമ്പ

عند انقطاع خبره بنية الغرم له إذا وجده، فإن أعسر عزم على الأداء إذا أيسر، فإن مات قبله انقطع الطلب عنه في الآخرة إن لم يعص بالتزامه فالمرجو من فضل الله الواسع تعويض المستحق، ويشترط أيضاً في صحة التوبة عن إخراج صلوة أو صوم عن وقتهما قضاؤهما وإن كثرا، وعن القذف أن يقول القاذف قذفي باطل وأنا نادم عليه ولا أعود إليه، وعن الغيبة أن يستحلها من المغتاب إن بلغته ولم يتعذر بموت أوغيبة طويلة وإلاّ كفى الندم والا ستغفار له كالحاسد. واشترط جمع متقدمون أنه لا بد في التوبة من كل معصية من الاستغفار أيضاً واعتمده البلقيني. وقال بعضهم: يتوقف في التوبة من الزنا على استحلال زوج المزني بها إن لم يخف فتنة وإلاّ فليتضرع إلى الله تعالى في إرضائه عنه، وجعل بعضهم الزنا مما ليس فيه حق آدمي فلا يحتاج فيه إلى الاستحلال والأوجه الأول، ويسن للزاني ككل مرتكب معصية الستر على نفسه بأن لا يظهرها ليحد أو يعزر لا أن لا يتحدث بها تفكهاً أومجاهرة فإن هذا حرام قطعاً، وكذا يسن لمن أقر بشيء من ذلك الرجوع عن إقراره به. قال شيخنا: من مات وله

ത്തിക സ്ഥിതി മോശമാണെങ്കിൽ മെച്ചപ്പെടുമ്പോൾ തിരിച്ചുകൊടുക്കുമെന്നു തീരുമാനിക്കണം. അതിനു മുമ്പ് മരിച്ചുപോയാൽ അവിഹിതമായി കൈവശം വയ്ക്കുക ഉണ്ടായിട്ടില്ലെങ്കിൽ പരലോകത്തു വച്ചു തിരിച്ചുനൽകാൻ ആവശ്യപ്പെടുകയില്ല. അല്ലാഹു തന്റെ അപാരമായ ഔദാര്യത്താൽ അവകാശിക്കു പകരം നൽകുമെന്നു പ്രതീക്ഷിക്കാം.

### ശ്രദ്ധിക്കാൻ

നിർദ്ദിഷ്ട സമയം നിർവ്വഹിക്കാതിരുന്ന നിസ്കാരവും നോമ്പും എത്ര കൂടുതലുണ്ടായാലും ഖളാ വീട്ടലും പശ്ചാത്താപം ഫലപ്രദമാകാനുള്ള അനിവാര്യോപാധികളിൽ പെടുന്നു. വ്യഭിചാര ആരോപണം ഉന്നയിച്ചിട്ടുണ്ടെങ്കിൽ "എന്റെ ആരോപണം അടിസ്ഥാനരഹിതമായിരുന്നു, ഞാനതിൽ ഖേദിക്കുന്നു, ഇനി അതുണ്ടാവില്ല" എന്നു പറയണം. പരദൂഷണം ഉദ്ദിഷ്ട വ്യക്തി അറിയുകയും അവനെകൊണ്ട് പൊരുത്തപ്പെടീക്കാൻ കഴിയുകയും ചെയ്യുമെങ്കിൽ ചെന്നു കണ്ടു പൊരുത്തപ്പെടീക്കണം. അവൻ മരിച്ചതുകൊണ്ടോ ദീർഘകാലം സ്ഥലത്തില്ലാത്തതുകൊണ്ടോ അതു സാധ്യമല്ലാതെ വന്നാൽ ഖേദിക്കുകയും അയാൾക്കു വേണ്ടി പാപമോചനം അർത്ഥിക്കുകയും ചെയ്താൽ മതി. അസൂയക്കാരനും ഇത് പോലെയാണ് ചെയ്യേണ്ടത്. ഏതു പാപത്തിന്റെയും പ്രായശ്ചിത്തത്തിൽ അല്ലാഹുവിനോടുള്ള മാപ്പപേക്ഷ കൂടി അനിവാര്യമാണെന്നു ഒരു സംഘം പൂർവ്വസൂരികൾ നിഷ്കർഷിച്ചിട്ടുണ്ട്. ബുൽഖൈനീ (റ) അതിനു പ്രാബല്യം നൽകുകയും ചെയ്തിരിക്കുന്നു. വ്യഭിചരിച്ചതിനുള്ള തൗബയിൽ കുഴപ്പഭീതി ഇല്ലാത്തപക്ഷം സ്ത്രീയുടെ ഭർത്താവിനെ പൊരുത്തപ്പെടുവിക്കണമെന്നു ചില പണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. ആ ഭയാശങ്കയുണ്ടെങ്കിൽ വിനയാമ്പിതനായി ആ ഭർത്താവിന്റെ പൊരുത്തം ഉണ്ടാക്കിത്തരുമെന്ന് അല്ലാഹുവിൽ പ്രതീക്ഷാലുവായിരിക്കുക തന്നെ. വ്യഭിചാരം മനുഷ്യാവകാശ പ്രശ്നമല്ലെന്നും അതിൽ പൊരുത്തപ്പെടുവിക്കേണ്ടതില്ലെന്നും ചില പണ്ഡിതന്മാർക്ക് അഭിപ്രായമുണ്ട്. ആദ്യത്തേതാണ് ന്യായയുക്തമായ വീക്ഷണം.

### തെറ്റുകൾ പരസ്യപ്പെടുത്തരുത്

മറ്റെല്ലാ പാപികളെയും പോലെ വ്യഭിചാരിയും തന്റെ പാപം സാന്ദർഭിക ശിക്ഷയോ ഹദ്ദോ ലഭിക്കുമാറ് വെളിപ്പെടുത്താതെ രഹസ്യമാക്കി വയ്ക്കൽ സുന്നത്താണ്. അതിന്റെ രസകരമായ വിവരണമോ പരസ്യപ്പെടുത്തലോ ഹറാം തന്നെയാണ്. കുറ്റസമ്മതം പിൻവലിക്കലും സുന്നത്തുണ്ട്. മറ്റൊരാളിൽ നിന്ന് കടം കിട്ടാനുള്ളവൻ അത് വാങ്ങാതെ മരണപ്പെട്ടു. അവകാശികളും അതു വാങ്ങിയില്ല. എന്നാൽ പരലോകത്തു ചോദിക്കുക അയാൾ തന്നെയായിരിക്കും എന്നതാണ് പ്രബല വീക്ഷണമെന്നു നമ്മുടെ ഗുരുവര്യൻ പറഞ്ഞിരിക്കുന്നു.

തൗബയ്ക്കു പുറമെ ഒരു വർഷം നല്ല നടപ്പിൽ കഴിയുകയും ചെയ്ത ശേഷമാണ് ഫാസിഖിന്റെ

دين لم يستوفه ورثته يكون هو المطالب به في الآخرة على الأصح (و) بعد (استبراء سنة) من حين توبة فاسق ظهر فسقه لأنها قلبية وهو متهم لقبول شهادته وعود ولايته فاعتبر ذلك لتقوى دعواه, وإنما قدرها الأكثرون بسنة لأن للفصول الأربعة في تهييج النفوس بشهواتها أثرا بينا فإذا مضت وهو على حاله أشعر ذلك بحسن سريرته وكذا لا بد في التوبة من خارم المروة من الاستبراء كما ذكره الأصحاب.

فروع:لا يقدح في الشهادة جهله بفروض نحو الصلوة والوضوء اللذين يؤديهما ولا توقفه في المشهود به إن عاد وجزم به فيعيد الشهادة, ولاقوله لا شهادة لي في هذا إن قال نسيت أو أمكن حدوث المشهود به بعد قوله وقد اشتهرت ديانته, ولا يلزم القاضي استفساره إن اشتهر ضبطه وديانته بل يسن كتفرقة الشهود وإلاّ لزم الاستفسار.

**(وشرط لشهادة بفعل كزنا)** وغصب ورضاع وولادة **(ابصار)** له مع فاعله فلا يكفي فيه السماع من الغير, ويجوز تعمد نظر فرج الزانيين لتحمل شهادة وكذا امرأة تلد لأجلها (و) لشهادة **(بقول كعقد)** وفسخ وإقرار **(هو)** أي إبصار **(وسمع)** لقائله

സാക്ഷ്യം സ്വീകരിക്കപ്പെടുന്നത്. അതായത് പശ്ചാത്താപിച്ച് കുറ്റമുക്തനായി ഒരു കൊല്ലം ജീവിച്ചതിനു ശേഷമേ പ്രകടമായ ദുഷ്ചെയ്തിയിൽ വ്യാപരിച്ചിരുന്നവന്റെ സാക്ഷ്യം സ്വീകാര്യമാവൂ. പശ്ചാത്താപം ഒരു മാനസിക പ്രവൃത്തിയായിരിക്കെ സാക്ഷ്യം സ്വീകരിക്കപ്പെടാനും അധികാരം തിരിച്ചുകിട്ടാനും ഉദ്ദേശിച്ചാണ് തൗബ ചെയ്തത് എന്ന തെറ്റിദ്ധാരണയ്ക്കു സാധ്യതയുള്ളതുകൊണ്ടാണ് ഈ നിബന്ധന. തനിക്കു മാനസാന്തരം വന്നതായി വാദിച്ചാൽ അതിനു ബലം കിട്ടുവാൻ കൂടിയാണീ കാലയളവ് പരിഗണിച്ചിരിക്കുന്നത്. മനുഷ്യന്റെ മാനസിക വികാരങ്ങളെ ത്വരിപ്പിക്കുന്നതിൽ നാല് ഋതുക്കൾക്കു വ്യക്തമായ സ്വാധീനമുണ്ട്. അതാണ് നിരീക്ഷണ കാലം ഒരു വർഷമായി അധിക പണ്ഡിതന്മാരും കണക്കാക്കിയതിന്റെ കാരണം. ഒരു വർഷത്തിനിടയിൽ തിന്മയിലേക്കു തിരിച്ചുപോക്കുണ്ടാകുന്നില്ലെങ്കിൽ അയാൾ സംസ്കാര സമ്പന്നനായിരിക്കുന്നു എന്നാണ് അതു വിളിച്ചറിയിക്കുന്നത്. മാന്യോചിതമല്ലാത്ത പ്രവൃത്തിയുടെ പേരിൽ പശ്ചാതാപിച്ച ഏതൊരാൾക്കും ഒരു വർഷത്തെ നിരീക്ഷണ കാലം നിർബന്ധമാണെന്നു ശാഫിഈ ശിഷ്യന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു.

വുളൂവും നിസ്കാരവും നിർവ്വഹിക്കാറുള്ള വ്യക്തിക്ക് അവയുടെ ഫർളുകൾ അറിയില്ലെങ്കിൽ അതു സാക്ഷ്യത്തെ ദോഷകരമായി ബാധിക്കില്ല. ഉറപ്പോടെ മൊഴി മടക്കിയാൽ ആദ്യം സംശയമുണ്ടായതും ദോഷം ചെയ്യില്ല. ഇതിൽ എനിക്കു സാക്ഷ്യമില്ല' എന്നു പറഞ്ഞ ശേഷം 'ഞാൻ മറന്നതാണേ' എന്നു തിരുത്തുകയോ വിഷയം പിന്നീട് ഉണ്ടാവാൻ സാധ്യത ഉണ്ടാവുകയോ ചെയ്താലും കുഴപ്പമില്ല; അയാൾ മത നിഷ്ഠയുടെ പേരിൽ പ്രസിദ്ധനായിരിക്കണം എന്നു മാത്രം. മതനിഷ്ഠയിലും ഓർമ്മശക്തികൊണ്ടും പ്രസിദ്ധനായ സാക്ഷിയോട് ഖാളി സാക്ഷ്യവസ്തുതകൾ ചികഞ്ഞന്വേഷിക്കണമെന്നില്ല. സാക്ഷികളെ വെവ്വേറെ തിരിച്ചുചോദ്യം ചെയ്യുന്നതുപോലെ അതും സുന്നത്തു മാത്രമേയുള്ളൂ. മേൽപറഞ്ഞ വിധം പ്രസിദ്ധൻ അല്ലാത്ത സാക്ഷിയോട് വിശദീകരണം തേടൽ അനിവാര്യം തന്നെ.

വ്യഭിചാരം, പിടിച്ചുപറി, മുലയൂട്ടൽ, പ്രസവം മുതലായ സംഭവങ്ങൾക്കുള്ള സാക്ഷ്യത്തിനു കർത്താവിനൊപ്പം ക്രിയയും കണ്ടിരിക്കണം. കേട്ടറിഞ്ഞാൽ പോര. വ്യഭിചരിച്ചു കൊണ്ടിരിക്കുന്ന സ്ത്രീ പുരുഷന്മാരുടെയും പ്രസവിച്ചുകൊണ്ടിരിക്കുന്നവളുടെയും ഗുഹ്യസ്ഥാനത്തേക്കു സാക്ഷ്യം മുൻനിറുത്തി മനഃപൂർവ്വം നോക്കാവുന്നതാണ്.[1] ഇടപാട്, ഫസ്ഖ്, ഏറ്റുപറയൽ തുടങ്ങി വാഗ്രൂപങ്ങളിൽ വക്താവ് അവ ഉരുവിടുന്നതു സാക്ഷി കാണുകയും[2] കേൾക്കുകയും വേണം. അവയിൽ ഒന്നും കേൾക്കാത്ത ബധിരൻ സാക്ഷ്യത്തിനു മതിയാവില്ല. സമാന ശബ്ദങ്ങളിൽ ഓരോന്നും വേറിട്ടറിയുന്ന മാർഗ്ഗങ്ങൾ

1. *അവർ രണ്ടുപേരും നേരത്തെ തങ്ങളുടെ അഭിമാനം നഷ്ടപ്പെടുത്തിയവരാണ്. ശൈഖുനാ.*
2. *കണ്ണാടിക്കൂട്ടിൽ നിന്നായാലും - തുഹ്ഫ.*

حال صدوره فلا يقبل فيه أصم لا يسمع شيئاً ولا أعمى في مرئي لا نسداد طرق التمييز مع اشتباه الأصوات ، ولا يكفي سماع شاهد من وراء حجاب وإن علم صوته لأنما أمكن إدراكه بإحدى الحواس لا يجوز أن يعمل فيه بغلبة ظن لجواز اشتباه الأصوات. قال شيخنا: نعم لو علمه ببيت وحده وعلم أن الصوت ممن في البيت جاز اعتماد صوته وإن لم يره، وكذا لو علم اثنين ببيت لاثالث لهما وسمعهما يتعاقدان وعلم الموجب منهما من القابل لعلمه بمالك المبيع أو نحو ذلك فله الشهادة بما سمعه منهما انتهى ولا يصح تحمل شهادة على منتقبة اعتمادا على صوتها كما لا يتحمل بصير في ظلمة اعتمادا عليه لا شتباه الأصوات، نعم لو سمعها فتعلق بها إلى القاضي وشهد عليها جاز كالأعمى بشرط أن تكشف نقابها ليعرف القاضي صورتها. وقال جمع: لا ينعقد نكاح منتقبة إلاّ إن عرفها الشاهدان اسماً ونسباً وصورة.

**(وله)** أي للشخص **(بلا معارض شهادة على نسب)** ولو من أم أو قبيلة **(وعتق)** ووقف وموت **(ونكاح)** وملك **(بتسامع)** أي استفاضة **(من جمع**

അയാൾക്ക് അടഞ്ഞുപോയിരിക്കുമല്ലോ.

ഇന്ദ്രിയ ഗോചരമായ കാര്യം ധാരണയെ അടിസ്ഥാനമാക്കി കൈയാളുവാൻ പാടില്ലാത്തതുകൊണ്ട് സാക്ഷി മറയുടെ പിന്നിൽ നിന്നു കേട്ടാൽ പോരാ. അന്നേരം ശബ്ദം തിരിച്ചറിയാതെ വരാനും മതി. "എന്നാൽ ഇന്ന വ്യക്തി മാത്രമേ വീട്ടിനകത്തുള്ളൂ എന്ന് അറിയുകയും കേട്ട ശബ്ദം വീട്ടിലുള്ളയാളിൽ നിന്ന് തന്നെ എന്നു സാക്ഷിക്കു മനസ്സിലായിട്ടുമുണ്ടെങ്കിൽ അതു മതി. കണ്ടില്ലെങ്കിലും കുഴപ്പമില്ല. അതുപോലെ, രണ്ടുപേർ മാത്രം, മൂന്നാമതൊരാളില്ല താമസമുള്ളതായും അതിൽ വസ്തുവിന്റെ ഉടമസ്ഥൻ ഇന്നയാളാണെന്നും തനിക്കു മുൻകൂട്ടി അറിയാവുന്ന ഒരു വീട്ടിൽ നിന്ന് ഇരുവരും ഇടപാടു പറഞ്ഞുറപ്പിക്കുന്നതു സാക്ഷി കേട്ടാൽ മതി. സാക്ഷ്യം സ്വീകാര്യമാവും."-ശൈഖുനാ പറഞ്ഞതാണിത്. ഇരുട്ടിൽ നടന്ന സംഭവത്തിനു കാഴ്ചശക്തിയുള്ളവന്റെ സാക്ഷ്യം ശബ്ദങ്ങൾക്ക് സാദൃശ്യസാധ്യതയുള്ളതിനാൽ അപ്രസക്തമാണ് എന്നതുപോലെ മുഖകവചമണിഞ്ഞ സ്ത്രീയുടെ ശബ്ദം കേട്ടതിനു മാത്രം അത് അസ്വീകാര്യമാണ്. എന്നാൽ അവളെ ഖാളിയുടെ മുമ്പിൽ ഹാജരാക്കി പ്രതികൂല സാക്ഷ്യം നൽകിയാൽ സ്വീകാര്യമായിരിക്കും. അന്ധനെ പോലെ തന്നെ. പക്ഷേ, തീർപ്പു കൽപ്പിക്കണമെങ്കിൽ ഖാളി അവളുടെ അനാവൃത മുഖം കണ്ടിരിക്കണം. മുഖപടം ധരിച്ച വധുവിന്റെ പേരും കുടുംബവും രൂപവും രണ്ടു സാക്ഷികൾക്കും അറിയില്ലെങ്കിൽ നികാഹ് സാധുവാകില്ലെന്ന് ഒരു സംഘം പണ്ഡിതർ പറഞ്ഞിരിക്കുന്നു.

## കേട്ടുകേൾവി -തസാമുഅ്-

എല്ലാവരും കൂടി കളവു പറയില്ലെന്നു വിശ്വസിക്കാവുന്നത്ര വലിയ സംഘത്തിൽ നിന്നുള്ള കേട്ടുകേൾവിയുടെ അടിസ്ഥാനത്തിൽ വംശം, മാതൃത്വം, കുടുംബം, അടിമത്ത മോചനം, വഖഫ്, മരണം, വിവാഹം, ഉടമസ്ഥത എന്നീ കാര്യങ്ങളിൽ സാക്ഷ്യം സ്വീകാര്യമാണ്. പക്ഷേ, എതിർപ്പൊന്നുമുണ്ടാവരുത്. അത്ര വലിയ സംഘത്തിൽ നിന്നു ലഭിക്കുന്ന വിവരം വസ്തുതാപരമായ അറിവോ ബലമായ ധാരണയോ പ്രദാനം ചെയ്യും. അവർ സ്വതന്ത്രരോ പുരുഷന്മാരോ ആയിരിക്കണമെന്നില്ല. ഇത്തരം
സാക്ഷ്യത്തിൽ 'ജനം അങ്ങനെ പറയുന്നതു ഞാൻ കേട്ടു' എന്നു പറഞ്ഞാൽ പോരാ. 'ഇവൻ അവന്റെ
മകനാണെന്നു ഞാൻ സാക്ഷ്യം വഹിക്കുന്നു' എന്ന മട്ടിൽ തന്നെ പറയണം. ഉടമസ്ഥതയ്ക്ക് ഇതിനു
പുറമെ വസ്തു കൈവശമാക്കി ഉടമസ്ഥനെന്ന മട്ടിൽ സാധാരണയിൽ ദീർഘകാലം താമസിക്കുകയോ
നിർമ്മാണ പ്രവർത്തനം നടത്തുകയോ വിൽക്കുകയോ പണയം വയ്ക്കുകയോ വാടകയ്ക്കു കൊടു
ക്കുകയോ മറ്റോ ചെയ്തുകൊണ്ട് കൈകാര്യം നടത്തുന്നതിനെ അടിസ്ഥാനമാക്കിയും സാക്ഷ്യം വഹി
ക്കാം. കൈവശത്തെയോ കൈകാര്യത്തെയോ മാത്രം അവലംബമാക്കിക്കൂടാ. കൈവശം ഉടമസ്ഥ
തയെ അനിവാര്യമാക്കില്ല. കൈകാര്യമാകട്ടെ ഉടമയ്ക്കു പകരമായിരിക്കാനും മതി. കുറച്ചുകാലത്തെ
കൈകാര്യവും പോര. എന്നാൽ ഉടമസ്ഥൻ ഇന്നയാളാണെന്നു വ്യാപകമായ ജനശ്രുതി ഉണ്ടെങ്കിൽ

يؤمن كذبهم) أي تواطؤهم عليه لكثرتهم فيقع العلم أو الظن القوي بخبرهم. ولا يشترط حريتهم ولا ذكورتهم، ولا يكفي أن يقول: سمعت الناس يقولون كذا بل يقول: أشهد أنه ابنه مثلاً (و) له الشهادة بلا معارض (على ملك به) أي بالتسامع ممن ذكر (أو بيد وتصرف تصرف ملاك) كالسكنى والبناء والبيع والرهن والإجارة (مدة طويلة) عرفًا فلا يكفي الشهادة بمجرد اليد لأنها لا تستلزمه ولا بمجرد التصرف لأنه قد يكون بنيابة ولا تصرف بمدة قصيرة، نعم إن انضم للتصرف استفاضة أن الملك له جازت الشهادة به وإن قصرت المدة، ولا يكفي قول الشاهد رأيت ذلك سنين. واستثنوا من ذلك الرقيق فلا يجوز الشهادة بمجرد اليد والتصرف في المدة الطويلة إلاّ إن انضم لذلك السماع من ذي اليد أنه له كما في الروضة للا حتياط في الحرية وكثرة استخدام الأحرار استصحاب لما سبق من نحو إرث وشراء وإن احتمل زواله للحاجة الداعية إلى ذلك ولأن الأصل بقاء الملك وشرط ابن ابى الدم فى الشهادة بالتسامع ان لا يصرح بأنّ مستنده الإستفاضة ومثلها الاستصحاب ثم اختار وتبعه السبكي وغيره انه إن ذكره تقوية لعلمه بأن جزم بالشــــهادة ثــــم قال مستندي الاستفاضة أو الاستصحاب سمعت شهادته وإلاّ كأن قال: شهدت بالاستفاضة بكذا فلا خلافًا للرافعي. وأحترز بقولي:

അതുവച്ചു സാക്ഷ്യമാകാം. കൈകാര്യകാലം ഹ്യസ്വമായാലും കുഴപ്പമില്ല. വർഷങ്ങളായി കൈവശം വച്ചുകൈകാര്യം ചെയ്തു പോരുന്നതും ഞാൻ കാണുന്നുണ്ട് എന്നു സാക്ഷ്യപ്പെടുത്തിയാൽ പോര.

ഇതിൽനിന്നു അടിമയെ പണ്ഡിതന്മാർ ഒഴിവാക്കിയിരിക്കുന്നു. അയാളുടെ കാര്യത്തിൽ ദീർഘകാലത്തെ കൈവശത്തിനും കൈകാര്യത്തിനുമുപരി ഇവൻ എന്റെ അടിമയാണെന്നു കൈവശക്കാരൻ പറയുന്നതു സാക്ഷി കേൾക്കുകയും വേണം. 'റൗള'യിൽ പറഞ്ഞിട്ടുള്ളതും ഇതു തന്നെ. പ്രശ്നം സ്വാതന്ത്ര്യത്തിന്റേതാണ്. സൂക്ഷ്മത വേണം. പല സ്വതന്ത്രരെയും വേലയ്ക്കു നിറുത്താറുണ്ട് താനും.

## പൂർവ്വാവസ്ഥ

അനന്തരാവകാശമോ വിലയ്ക്കുവാങ്ങലോ മറ്റോ മുഖേന നേരത്തെ ഉണ്ടായിരുന്ന ഉടമസ്ഥത പിന്നീടു നീങ്ങിയിട്ടുണ്ടാകാമെങ്കിലും, സാക്ഷ്യാടിസ്ഥാനമാക്കാം. അത്തരം സാക്ഷ്യം ആവശ്യമാക്കിത്തീർക്കുന്ന ഘടകങ്ങളുണ്ട് എന്നതാണു അത് അനുവദനീയമായതിന്റെ നിമിത്തം. അടിസ്ഥാനപരമായി, ഉടമസ്ഥത അവശേഷിക്കുന്നതായാണു സങ്കൽപിക്കേണ്ടതും. ജനശ്രുതിയെയും പൂർവ്വാവസ്ഥയെയും അവലംബിക്കുന്ന സാക്ഷ്യങ്ങളിൽ 'എന്റെ അവലംബം കേട്ടുകേൾവിയാണ്' എന്നോ 'മുൻ അവസ്ഥയാണ്' എന്നോ പറയരുതെന്ന് ഇബ്നു അബിദ്ദം(റ) നിഷ്കർശ വച്ചിരിക്കുന്നു. എന്നാൽ സാക്ഷ്യം ഉറപ്പിച്ചു പറഞ്ഞതിനു ശേഷം തന്റെ അഭിജ്ഞത ബലപ്പെടുത്തുന്നതിനു വേണ്ടി അങ്ങനെ പറയുന്നതു പരിഗണനീയമാണെന്നും അദ്ദേഹം എടുത്തുപറഞ്ഞിട്ടുണ്ട്. സുബുകീ(റ)വും മറ്റും അതിനെ പിന്തുണക്കുകയും ചെയ്തിട്ടുണ്ട്. അല്ലാതെ, 'ജനശ്രുതിയെ ആധാരമാക്കി ഞാൻ ഇന്ന കാര്യത്തിനു സാക്ഷ്യം വഹിക്കുന്നു' എന്നോ മറ്റോ പറഞ്ഞാൽ കോടതി കേൾക്കുകയില്ല. ഇതിൽ റാഫിഈ(റ)വിനു വിരുദ്ധ വീക്ഷണമാണുള്ളത്. കുടുംബപരമായ പ്രശ്നങ്ങളിൽ ചിലരിൽ നിന്നു സാക്ഷ്യത്തിനെതിരെ ആക്ഷേപമുണ്ടാകാം എന്നതു മുൻകൂട്ടി കണ്ടുകൊണ്ടാണു എതിർപ്പൊന്നുമില്ലെങ്കിൽ എന്നു പറഞ്ഞത്. അതുണ്ടെങ്കിൽ കേട്ടുകേൾവിയിൽ നിലയുറപ്പിക്കുന്ന സാക്ഷ്യം അനുവദനീയമല്ല.

## സാക്ഷ്യമൊഴി

മൊഴി നൽകുന്നവൻ 'ഞാൻ സാക്ഷ്യം വഹിക്കുന്നു' എന്ന വാചകം തന്നെ പറയണം. അതേ അർത്ഥത്തിൽ 'ഞാൻ അറിയിക്കുന്നു' എന്നോ മറ്റോ പറഞ്ഞാൽ മതിയാവില്ല. കാരണം സാക്ഷ്യം എന്ന പദമാണു കൂടുതൽ വ്യക്തം. ഉടമസ്ഥത ലഭിക്കാനുള്ള കാരണമായ ഏറ്റുപറച്ചിലോ മറ്റോ

"بلامعارض" عما إذا كان في النسب مثلاً طعن من بعض الناس لم يجز الشهادة بالتسامع لوجود معارض.

تنبيه: يتعين على المؤدي لفظ أشهد فلا يكفي مرادفه كأعلم لأنه أبلغ في الظهور. ولو عرف الشاهد السبب كالإقرار هل له أن يشهد بالاستحقاق؟ وجهان أشهرهما لا كما نقله ابن الرفعة عن ابن أبي الدم. وقال ابن الصباغ كغيره: تسمع وهو مقتضى كلام الشيخين.

**(وتقبل شهادة على شهادة)** مقبول شهادته **(في غير عقوبة لله)** تعالى مالا كان أو غيره كعقد وفسخ وإقرار وطلاق ورجعة ورضاع وهلال رمضان ووقف على مسجد أو جهة عامة وقود وقذف بخلاف عقوبة لله تعالى كحد زنا وشرب وسرقة. وإنما يجوز التحمل (ب)شروط **(تعسر أداء أصل)** بغيبته فوق مسافة العدوى أو خوف حبس من غريم وهو معسر أو مرض يشق معه حضوره وكذا بتعذره بموت أو جنون **(وباسترعائه)** أي الأصل أي التماسه منه رعاية شهادته وضبطها حتى يوديها عنه لأن الشهادة على الشهادة نيابة فاعتبر فيها إذن المنوب عنه أو ما يقوم مقامه **(فيقول أنا شاهد بكذا)** فلا يكفي أنا عالم به **(وأشهدك)** أو أشهدبك أو اشهد **(على شهادتي)** به فلو اهمل الأصل لفظ الشهادة فقال: أخبرك أو أعلمك بكذا فلا يكفي كما لا يكفي

സാക്ഷി അറിഞ്ഞിട്ടുണ്ടെങ്കിൽ അതിന്റെ അടിസ്ഥാനത്തിൽ ഉടമസ്ഥതയ്ക്കുള്ള സാക്ഷ്യം ആകാമോ എന്നതിൽ രണ്ടു ന്യായവാദങ്ങളുണ്ട്. അതിലേറ്റവും പ്രസിദ്ധം പാടില്ല എന്നതാണ്. അതാണു ഇബ്നു രിഫ്അ (റ), ഇബ്നു അബിദ്ദമിൽ (റ) നിന്നു ഉദ്ധരിച്ചിട്ടുള്ളത്. ഇബ്നു സ്സ്വബ്ബാഗും (റ) മറ്റു ചിലരുമാകട്ടെ അതും പരിഗണനീയം തന്നെ എന്നാണു പറഞ്ഞിട്ടുള്ളത്. രണ്ടു ശൈഖുമാരുടെയും തദ്വിഷയകമായ ചർച്ചയുടെ ആകെത്തുകയും അതുതന്നെ.

## പ്രാതിനിധ്യ സാക്ഷ്യം

അല്ലാഹുവിന്റേതല്ലാത്ത അവകാശങ്ങളിൽ, സ്വീകാര്യനായ അടിസ്ഥാന സാക്ഷിയെ പ്രതിനിധാനം ചെയ്തുകൊണ്ടു മറ്റൊരാൾക്കു സാക്ഷ്യം വഹിക്കാവുന്നതാണ്. അവകാശപ്രശ്നം ധനമോ ധനേതരമോ ആകാം. ഉദാഹരണങ്ങൾ: ഇടപാട്, ഫസ്ഖ്, ഏറ്റുപറച്ചിൽ, വിവാഹമോചനം, മടക്കിഎടുക്കൽ, മുലയൂട്ടൽ, റമളാൻ പിറവി, പള്ളിക്കോ പൊതുകാര്യത്തിനോ ഉള്ള വഖ്ഫ്, വധശിക്ഷ, വ്യഭിചാര ആരോപണം. എന്നാൽ വ്യഭിചാരം, മദ്യപാനം, മോഷണം എന്നിവയുടെ ശിക്ഷ പോലുള്ള അല്ലാഹുവുമായി ബന്ധപ്പെട്ട വിധികളിൽ ഇത് പറ്റില്ല.

പ്രാതിനിധ്യ സാക്ഷ്യത്തിനു[1] ചില നിബന്ധനകളുണ്ട്. മസാഫത്തുൽ അദ്‌വായ്ക്കു വെളിയിലായിരിക്കുക, നിർധനനായ തന്നെ കടക്കാരൻ പിടിച്ചുവയ്ക്കുമെന്നു പേടിക്കുക, വരാനാവാത്തവിധം രോഗഗ്രസ്തനാവുക, മരണമടയുക, ഭ്രാന്തുപിടിപെടുക ഇവയിലേതെങ്കിലും കാരണത്താൽ സാക്ഷാൽ സാക്ഷിക്കു മൊഴി നൽകാൻ കഴിയാത്ത സാഹചര്യം ഉണ്ടായിരിക്കണം. സാക്ഷ്യം കണിശവും ഭദ്രവുമായി സൂക്ഷിക്കാനും തനിക്കു പകരം മൊഴിയുവാനും അയാൾ ആവശ്യപ്പെട്ടിരിക്കുകയും വേണം. സാക്ഷ്യത്തിനുള്ള സാക്ഷ്യം, പ്രാതിനിധ്യം തന്നെ. ആനിലയ്ക്ക് അതാർക്കുവേണ്ടിയാണോ അയാളുടെ സമ്മതമോ സമാനസംഗതിയോ ആവശ്യമാണ്.

ഇന്ന കാര്യത്തിനു ഞാൻ സാക്ഷിയാണ്, ഇന്ന കാര്യത്തിലുള്ള എന്റെ സാക്ഷ്യത്തിനു നിന്നെ ഞാൻ സാക്ഷിയാക്കുന്നു, സാക്ഷിയാക്കി, നീ സാക്ഷിയാകൂ ഇവയിലേതെങ്കിലും ഒരു വാചകമാണു അടിസ്ഥാന സാക്ഷി പറയേണ്ടത്. ഇന്ന കാര്യത്തെ കുറിച്ച് എനിക്കറിയാം എന്നു പോര. സാക്ഷ്യം എന്ന പദമൊഴിവാക്കി അറിയിക്കുന്നു, വിവരം തരുന്നു എന്നിങ്ങനെ പറഞ്ഞാൽ ഖാളിയുടെ സമക്ഷം സാക്ഷ്യനിർവ്വഹണത്തിനെന്നപോലെ ഇവിടെയും മതിയാവില്ല. ഇന്നയാൾക്കു ഇന്നയാളോടു ഇന്ന കാര്യത്തിൽ ബാധ്യതയുണ്ടെന്നോ ഇന്നതിന് എന്റെ പക്കൽ സാക്ഷ്യമുണ്ടെന്നോ ഒരാൾ മറ്റൊരാളോടു

1 അതേറ്റെടുക്കാനും തദനുസരണം നിർവ്വഹിക്കാനും (ഹാശിയ)

ذلك في أداء الشهادة عند القاضي، ولا يكفي في التحمل سماع قوله لفلان على فلان كذا أو عندي شهادة بكذا **(و)** بـ**(تبيين فرع)** عند الأداء **(جهة تحمل)** كأشهد أن فلاناً شهد بكذا أوأشهدني على شهادته أو سمعته يشهدبه عند قاض، فإذا لم يبين جهة التحمل ووثق الحاكم بعلمه لم يجب البيان فيكفي اشهد على شهادة فلان بكذا لحصول الغرض **(و)** بـ**(تسميته)** أي الفرع **(إياه)** أي الأصل تسمية تميزه وإن كان عدلا لتعرف عدالته، فإن لم يسمه لم يكف لأن الحاكم قد يعرف جرحه لو سماه، وفي وجوب تسمية قاض شهد عليه وجهان وصوب الأذرعي الوجوب في هذه الأزمنة لما غلب على القضاة من الجهل والفسق، ولو حدث بالأصل عداوة أو فسق لم يشهد الفرع فلو زالت هذه الموانع احتيج إلى تحمل جديد.

فرع: لا يصح تحمل النسوة ولوعلى مثلهن في نحو ولادة لأن الشهادة مما يطلع عليه الرجال غالباً.

**(ويكفي فرعان لأصلين)** أي لكل منهما فلا يشترط لكل منهما فرعان، ولا يكفي شهادة واحد على هذا وواحد على آخر ولا واحد على واحد في هلال رمضان.

فرع: لو رجعوا عن الشهادة قبل الحكم منع الحكم

പറയുന്നതു സാക്ഷി കേട്ടാലും പോര.

താൻ ആരെയാണു പ്രതിനിധാനം ചെയ്യുന്നതെന്ന് പ്രതിനിധി സാക്ഷ്യവേളയിൽ വ്യക്തമാക്കുകയും വേണം. ഉദാഹരണം: 'ഇന്നവൻ ഇന്നതിനു സാക്ഷിയാണെന്നു ഞാൻ സാക്ഷ്യം വഹിക്കുന്നു', 'അവൻ അതിനു ഖാളിയുടെ സമക്ഷം സാക്ഷ്യം പറയുന്നതു ഞാൻ കേട്ടിരിക്കുന്നു' പ്രതിനിധി നൽകുന്ന വിവരത്തിൽ വിശ്വാസമുണ്ടെങ്കിൽ സാക്ഷ്യം ആർക്കുവേണ്ടിയാണെന്നു വ്യക്തമാക്കണമെന്നില്ല. 'ഇന്നവൻ ഇന്നതിനു സാക്ഷിയാണെന്നു ഞാൻ സാക്ഷ്യം വഹിക്കുന്നു' എന്നു മതി. അതുകൊണ്ടു തന്നെ ഉദ്ദേശ്യം നിറവേറുമല്ലോ.

സാക്ഷാൽ സാക്ഷി നീതിനിഷ്ഠനാണെങ്കിൽ പോലും അക്കാര്യം ഖാളി മനസ്സിലാക്കുന്നതിനുവേണ്ടി അയാളെ തിരിച്ചറിയാൻ പറ്റുന്ന പേര് പ്രതിനിധി പറയുകയും വേണം. പേര് പറഞ്ഞില്ലെങ്കിൽ പറ്റില്ല. കാരണം അതു പറഞ്ഞാൽ അയാളിലുള്ള തകരാറുകൾ ഖാളിക്കു മനസ്സിലായേക്കാം. അടിസ്ഥാന സാക്ഷിയുടെ മൊഴി കേട്ട ഖാളിയുടെ പേര് പറയണമോ എന്നതിൽ രണ്ടു വീക്ഷണങ്ങളുണ്ട്. ഖാളിമാരിൽ വിവരക്കേടും സ്വഭാവദൂഷ്യവും വന്നുചേരുന്ന ഇക്കാലത്ത് അതു നിർബന്ധം തന്നെ എന്ന വീക്ഷണത്തെയാണ് അദ്റഈ(റ) ശരിവയ്ക്കുന്നത്. അടിസ്ഥാന സാക്ഷിയിൽ ദുർനടപ്പോ കക്ഷിയോടു വൈരമോ സംജാതമായാൽ പ്രതിനിധി സാക്ഷ്യം നിർവ്വഹിക്കരുത്. ഈ പ്രതിബന്ധങ്ങൾ നീങ്ങിയാലും സാക്ഷ്യപ്രാതിനിധ്യം പുതുതായി ഏറ്റെടുക്കേണ്ടിവരും.

## സ്ത്രീ പ്രാതിനിധ്യം

സാക്ഷ്യം എന്നത് സാധാരണഗതിയിൽ പുരുഷന്മാർക്കു മാത്രം വഴക്കമുള്ള കാര്യമാണ്. അതിനാൽ പ്രസവം പോലുള്ള തങ്ങളുടേതായ വിഷയങ്ങളിൽ തന്നെയും തങ്ങളിൽ പെട്ടവർക്കു വേണ്ടി പോലും സ്ത്രീകളുടെ പ്രാതിനിധ്യസാക്ഷ്യം സാധുവാകില്ല.

രണ്ട് അടിസ്ഥാന സാക്ഷികൾക്കും കൂടി രണ്ടു പ്രതിനിധികൾ മതി. ഒരാൾക്കു രണ്ടുവീതം വേണ്ടതില്ല. ഒരു അടിസ്ഥാന സാക്ഷിക്കു ഒരു പ്രതിനിധി, മറ്റെയാൾക്കു മറ്റൊരു പ്രതിനിധി എന്നതുപോര. റമളാൻ പിറവി പ്രശ്നത്തിൽ ഒരു അടിസ്ഥാന സാക്ഷിക്ക് ഒരു പ്രതിനിധി എന്നതു മതിയാവില്ല.

## സാക്ഷികളുടെ പിന്മാറ്റം

വിധിക്കു മുമ്പ് സാക്ഷികൾ പിന്മാറിയാൽ വിധി നടത്താൻ പാടില്ല. പിന്മാറ്റം വിധിക്കു ശേഷമാണെങ്കിൽ വിധി ദുർബലപ്പെടുകയില്ല. വീണ്ടെടുക്കാൻ പറ്റാത്തവിധം ത്വലാഖു ചൊല്ലിയതായോ ബന്ധം നിഷിദ്ധമാകുംവിധം മുലകുടി നടന്നതായോ മൊഴി നൽകിയതിന്റെ അടിസ്ഥാനത്തിൽ ഖാളി ഭാര്യാ-ഭർത്താക്കന്മാരെ പരസ്പരം വേർപ്പെടുത്തിയതിനു ശേഷം സാക്ഷികൾ പിന്മാറിയാൽ വേർപാട് തുട

أو بعده لم ينقض، ولو شهدوا بطلاق بائن أو رضاع محرم وفرق القاضي بين الزوجين فرجعوا عن شهادتهم دام الفراق لأن قولهما في الرجوع محتمل والقضاء لا يرد بمحتمل، ويجب على الشهود حيث لم يصدقهم الزوج مهر مثل ولو قبل وطء أو بعد إبراء الزوجة زوجها عن المهر لأنه بدل البضع الذي فوتوه عليه بالشهادة إلاّ إن ثبت ان لا نكاح بينهما بنحو رضاع فلا غرم إذ لم يفوتوا شيئا، ولو رجع شهود مال غرموا للمحكوم عليه البدل بعد غرمه لا قبله وإن قالوا: أخطأنا موزعًا عليهم بالتسوية.

تتمة: قال شيخ مشايخنا زكريًا كالغزي في تلفيق الشهادة: لو شهد واحد بإقراره بأنه وكله في كذا وآخر بأنه أذن له في التصرف فيه أو فوضه إليه لفقت الشهادتان لأن النقل بالمعنى كالنقل باللفظ بخلاف مالو شهد واحد بأنه قال: وكلتك في كذا، وآخر قال بأنه قال فوضته إليك، أو شهد واحد باستيفاء الدين والآخر بالإبراء منه فلا يلفقان انتهى. قال شيخ مشايخنا أحمد المزجد: لو شهد واحد ببيع والآخر بالإقرار به أو واحد بملك ما ادعاه وآخر بإقرار الداخل به لم يلفق شهادتهما، فلو رجع أحدهما وشهد كالآخر قبل لأنه يجوز أن يحضر الأمرين، ومن ادعى ألفين وأطلق فشهد له واحد وأطلق، وآخر أنه

രും. കാരണം, സാക്ഷികളുടെ പിൻമടക്കമൊഴി സത്യമാവാം എന്നേയുള്ളൂ. സത്യാസത്യ സാധ്യതയുള്ള സംഗതി മുഖേന വിധി റദ്ദാവുകയില്ല. പിന്മാറ്റം ഉണ്ടായത് സംയോഗത്തിനു മുമ്പാണെങ്കിലും[1] വധു മഹ്ർ ഒഴിവാക്കിക്കൊടുത്തതിനു ശേഷമാണെങ്കിലും വരനു സാക്ഷികളെ വിശ്വാസമില്ലെങ്കിൽ മൊഴിമാറ്റം മുഖേന ലൈംഗിക സുഖം നഷ്ടപ്പെടുത്തിയതിനു പകരം, സാക്ഷികൾ ഭർത്താവിന് തുല്യ മഹർ നൽകണം. എന്നാൽ, മുലകുടി ബന്ധമോ മറ്റോ ഉള്ളതിനാൽ വിവാഹം നടന്നിട്ടില്ലെന്നു സ്ഥാപിക്കപ്പെട്ടാൽ സാക്ഷികൾക്ക് ഒരു ബാധ്യതയുമില്ല. തങ്ങളാൽ ഒരു നഷ്ടവും ഉണ്ടായിട്ടില്ലല്ലോ. തനിക്കെതിരായ വിധിപ്രകാരം പ്രതിധനം അടച്ചതിനുശേഷം, മുമ്പല്ല, സാക്ഷികൾ പിന്മാറിയാൽ അവർ തുക സമമായി വീതിച്ചു പ്രതിക്കു നൽകേണ്ടതാണ്. മൊഴി തെറ്റിപ്പോയതാണെന്നു പിന്നീടവർ പറഞ്ഞാൽ പോലും ഇങ്ങനെ ചെയ്യണം.

## മൊഴി സംയോജനം

നമ്മുടെ ഗുരുവര്യന്മാരുടെ ഗുരു സക്കരിയ്യാ(റ)വും ഗുസ്സീ(റ)വും പറയുന്നു: ഒരാൾ മറ്റൊരാൾക്കു വക്കാലത്തു നൽകിയെന്നു സമ്മതിച്ചതായി ഒരു സാക്ഷിയും കൈകാര്യം അനുവദിച്ചുവെന്നോ കാര്യങ്ങൾ ഏൽപിച്ചുവെന്നോ സമ്മതിച്ചതായി മറ്റേ സാക്ഷിയും പറഞ്ഞാൽ രണ്ടു മൊഴികളും തമ്മിൽ യോജിപ്പിക്കാവുന്നതാണ്. കാരണം, ആശയ നിവേദനവും വാക്കുകളുടെ ഉദ്ദാരണവും ഫലത്തിൽ ഒന്നുതന്നെ. നേരെമറിച്ച്, ഇന്ന വിഷയത്തിൽ ഞാൻ നിന്നെ വകീലാക്കി എന്നു പറഞ്ഞതായി ഒരു സാക്ഷിയും ഇന്ന വിഷയം നിന്നെ ഏൽപ്പിച്ചുവെന്ന് പറഞ്ഞതായി മറ്റേ സാക്ഷിയും പറഞ്ഞാലും കടം വീട്ടിയതായി ഒരു സാക്ഷിയും അതൊഴിവാക്കിയതായി മറ്റേ സാക്ഷിയും പറഞ്ഞാലും ഒരുമിപ്പിക്കാൻ പറ്റില്ല.

വസ്തു വിറ്റതായി ഒരു സാക്ഷിയും വിറ്റെന്നു സമ്മതിച്ചതായി മറ്റെ സാക്ഷിയും അല്ലെങ്കിൽ ഉടമസ്ഥത ഉള്ളതായി ഒരു സാക്ഷിയും അക്കാര്യം അയാൾ സമ്മതിച്ചതായി മറ്റേ സാക്ഷിയും പറയുന്നു; ഇവയിലും സംയോജനം സാധ്യമല്ല. ഒരു സാക്ഷി പിന്മാറി മറ്റേ സാക്ഷിക്കൊത്തു മൊഴി നൽകിയാൽ സ്വീകാര്യമാണ്. കാരണം, അവൻ രണ്ടു സംഭവത്തിനും സന്നിഹിതനാവാമല്ലോ. ഒരാൾ ഏതു മാർഗ്ഗേണ എന്നതു വ്യക്തമാക്കാതെ കേവലം രണ്ടായിരത്തിന്റെ ബാധ്യതയുണ്ടെന്നു വാദിക്കുകയും ഒരു സാക്ഷി അതേ മട്ടിൽ മൊഴി നൽകുകയും മറ്റേ സാക്ഷി കടബാധ്യതയാണെന്നു പറയുകയും ചെയ്താൽ കടമാണെന്നു ഉറപ്പിക്കാം. എന്നാൽ അതിൽ ആയിരം, വിറ്റ വസ്തുവിന്റെ വിലയാണെന്നു ഒരു സാക്ഷിയും കടമാണെന്നു മറ്റേ സാക്ഷിയും പറഞ്ഞാൽ രണ്ടും തമ്മിൽ കൂട്ടിയിണക്കാൻ പറ്റില്ല. അവർ ഓരോരു

1. സംയോഗത്തിനു മുമ്പാണെങ്കിൽ പകുതി മഹ്റേ നൽകേണ്ടതുള്ളൂ എന്നു പറഞ്ഞവർക്കു ഖണ്ഡനമാണിത്.

من قرض ثبت أو فشهد له واحد بألف ثمن مبيع وآخر بألف قرضاً. لم يلفق وله الحلف مع كل منهما, ولو شهد واحد بالاقرار وآخر بالاستفاضة حيث تقبل لفقا انتهى. وسئل الشيخ عطية المكي نفعنا الله به عن رجلين سمع احدهما تطليق شخص ثلاثا والآخر الإقراربه فهل يلفقان أو لا؟ فأجاب بأنه يجب على سامعي الطلاق والإقراربه أن يشهدا عليه بالطلاق الثلاث بتاًولا يتعرضا لإنشاء ولا إقرار. وليس هذامن تلفيق الشهادة من كل وجه بل صورة إنشاء الطلاق والإقرار به واحدة في الجملة والحكم يثبت بذلك كيف كان وللقاضي بل عليه سماعها انتهى.

ത്തരുടെ കൂടെയും വാദിക്കു സത്യം ചെയ്യാം.[1] ഉടമസ്ഥത ഏറ്റുപറഞ്ഞതായി സാക്ഷികളിലൊരുവനും ഉടമസ്ഥതയുണ്ടെന്നു പരിഗണനീയമാംവിധം പരക്കെ ജനസംസാരമുള്ളതായി മറ്റവനും പറഞ്ഞാൽ സംയോജനം സാധ്യമാണ്. നമ്മുടെ ഗുരുവര്യരുടെഗുരു അഹ്മദ് അൽ മുസജ്ജദ് പറഞ്ഞതാണിത്. ശൈഖ് അഥിയ്യതുൽ മക്കീ(റ) - അദ്ദേഹത്തിന്റെ വൈദുഷ്യം നമുക്കു പ്രയോജകീഭവിക്കട്ടെ-അദ്ദേഹം ചോദിക്കപ്പെട്ടു: 'മൂന്നു ത്വലാഖും മൊഴിയുന്നത് ഒരു സാക്ഷിയും മൊഴിഞ്ഞെന്നു സമ്മതിക്കുന്നതു മറ്റേ സാക്ഷിയും കേട്ടു. ഇതിൽ സംയോജനം ഒക്കുമോ? ഗുരുവിന്റെ മറുപടി: ത്വലാഖുമൊഴി കേട്ടവനും അതിന്റെ സ്ഥിരീകരണം കേട്ടവനും മൂന്നു ത്വലാഖും സംഭവിച്ചതായി ഉറപ്പിച്ചു സാക്ഷ്യം പറയണം. ത്വലാഖോ തത്സംബന്ധമായ ഏറ്റുപറച്ചിലോ ഏതാണു സംഭവിച്ചതെന്നു വ്യവഛേദിക്കേണ്ടതില്ല. ഇതു സാക്ഷ്യമൊഴി അക്ഷരത്തിലും അർത്ഥത്തിലും സംയോജിപ്പിക്കുന്നതിൽ പെട്ട കാര്യമല്ല. മറിച്ച്, ത്വലാഖു ചൊല്ലലും -ഇൻശാഅ്- അതേറ്റുപറയലും -ഇഖ്റാർ- മൊത്തത്തിൽ ഒറ്റ രൂപമാണ്. തദടിസ്ഥാനത്തിൽ വിധികൽപിക്കുകയും ചെയ്യാം. ത്വലാഖാകട്ടെ ഏറ്റുപറച്ചിലാകട്ടെ ഖാളി സാക്ഷ്യമൊഴി കേൾക്കാം, എന്നല്ല കേൾക്കേണ്ടതു തന്നെയാണ്.

## خاتمة في الأيمان

لا ينعقد اليمين إلاَّ باســـم خاص لله تعالى أو صفة من صفاته كوالله والرحمن والإله ورب العالمين وخالق الخلق. ولو قال: وكلام الله أو وكتاب الله أو وقرآن الله أو والتوراة أو والإنجيل فيمين وكذا والمصحف إن لم ينو بالمصحف الورق والجلد. وإن قال: وربي وكان عرفهم تسمية السيد ربًا فكناية وإلاَّ فيمين ظاهرا إن لم يرد غير الله. ولا ينعقد بمخلوق كالنبيِّ والكعبة للنهي الصحيح عن الحلف بالآباء وللأمر بالحلف بالله. وروى الحاكم خبر: 'من

## സത്യം ചെയ്യൽ

അല്ലാഹുവിന്റെ സവിശേഷനാമങ്ങളും വിശേഷണങ്ങളും കൊണ്ടു മാത്രമേ സത്യം സാധുവാകുകയുള്ളൂ. ഉദാ: അല്ലാഹു, അർറഹ്മാൻ, അൽ ഇലാഹ്, റബ്ബുൽ ആലമീൻ, ഖാലികുൽ ഖൽക് പോലുള്ളവ. അല്ലാഹുവിന്റെ വചനം, അവന്റെ ഗ്രന്ഥം, അല്ലാഹുവിന്റെ ഖുർആൻ, തൗറാത്ത്, ഇഞ്ചീൽ-ഇവയോടൊപ്പവും സത്യം എന്നുരുവിട്ടാൽ സാധുവാകും. മുസ്ഹഫ് തന്നെ സത്യം എന്നതും യഥാവിധമാണ്. അതിന്റെ കടലാസും ജിൽദും ഉദ്ദേശിക്കാത്തപ്പോൾ മാത്രം. യജമാനനെയും റബ്ബ് എന്നു വിളിക്കാറുള്ള ഒരു നാട്ടുകാരൻ 'എന്റെ റബ്ബാണ് സത്യം' എന്നു പറഞ്ഞാൽ വ്യംഗ്യാർത്ഥ പ്രയോഗമാണ്. അല്ലാത്തിടത്തുകാരൻ ആ വാക്യം മുഖേന അല്ലാഹു ഒഴികെയുള്ള ആരെയും ഉദ്ദേശിച്ചിട്ടില്ലെങ്കിൽ സ്പഷ്ടമായ സത്യം തന്നെ. നബി, കഅ്ബ തുടങ്ങിയ സൃഷ്ടികളെ കൊണ്ടു സത്യം സാധുവാകില്ല. സ്വഹീഹായ ഹദീസിൽ പിതാക്കളെ വിളിച്ചാണയിടുന്നതു നിരോധിക്കുകയും അല്ലാഹുവെ മുൻനിറുത്തി ശപഥം ചെയ്യാൻ ആജ്ഞാപിക്കുകയും ചെയ്തിട്ടുണ്ട് എന്നതാണു കാരണം.

مَنْ حَلَفَ بِغَيْرِ الله فَقَدْ كَفَرَ

(അല്ലാഹുവല്ലാത്ത വല്ലതു കൊണ്ടു സത്യം ചെയ്തവൻ കാഫിറായി) എന്നു ഹാകിം നിവേദനം

1. അതു പ്രകാരം രണ്ടായിരം സ്ഥിരപ്പെടുകയും ചെയ്യും.

حلف بغير الله فقد كفر‘‘ وحملوه على ما إذا قصد تعظيمه كتعظيم الله تعالى، فإن لم يقصد ذلك أثم عند أكثر العلماء أي تبعًا لنص الشافعي الصريح فيه كذاقاله بعض شراح المنهاج، والذى في شرح مسلم عن أكثر الأصحاب الكراهة وهو المعتمد وإن كان الدليل ظاهرا في الإثم. قال بعضهم: وهو الذي ينبغي العمل به في غالب الأعصار لقصد غالبهم به إعظام المحلوف به ومضاهاته لله تعالى الله عن ذلك علوا كبيرا، وإذا حلف بما ينعقد به اليمين ثم قال : لم أرد به اليمين لم يقبل، ولو قال بعد يمينه إن شاء الله وقصد اللفظ والإستثناء قبل فراغ اليمين واتصل الاستثناء بهالم تنعقد اليمين فلا حنث ولا كفارة، وإن لم يتلفظ بالاستثناء بل نواه لم يندفع الحنث ولا الكفارة ظاهراً بل يدين،ولو قال لغيره: أقسمت عليك بالله أو أسألك بالله لتفعلن كذا وأراد يمين نفسه فيمين ومتى لم يقصد يمين نفسه بل الشفاعة أو يمين المخاطب أو أطلق فلا تنعقد لأنه لم يحلف هو ولا المخاطب، ويكره رد السائل بالله تعالى أو بوجهه في غير المكروه وكذا السؤال بذلك. ولو قال: إن فعلت كذا فأنا يهودي أو نصراني فليس بيمين لانتفاء اسم الله أو صفته ولا كفارة وإن حنث، نعم يحرم ذلك كغيره ولا يكفر بل إن قصد تبعيد نفسه عن المحلوف أو أطلق

ചെയ്ത ഒരു ഹദീസിലുണ്ട്. അല്ലാഹുവിനെ എന്ന പോലെ ഇതരരെയും ആദരിച്ചുകൊണ്ടുള്ള സത്യം എന്ന് അതിനു പണ്ഡിതന്മാർ വിവക്ഷ കൽപിച്ചിരിക്കുന്നു. അല്ലാത്തതിൽ തൽകർത്താവു പാപിയായിത്തീരും എന്നാണു മിക്ക പണ്ഡിതന്മാരുടെയും നിലപാട്. ഇമാം ശാഫിഈ(റ)വിന്റെ സ്പഷ്ട വിധിയാണു ഇതിൽ അവർ അനുധാവനം ചെയ്തിരിക്കുന്നതെന്നു മിൻഹാജിന്റെ ചില ഭാഷ്യകാരന്മാർ പറയുന്നു. അതു കറാഹത്താകുന്നു എന്നാണു അനേകം പണ്ഡിതന്മാരുടെ വീക്ഷണമായി 'ശറഹു മുസ്ലിമി'ലുള്ളത്. പ്രബലവും അതുതന്നെ. കുറ്റകരമാകുന്നു എന്നതിനാണ് പ്രത്യക്ഷമായ തെളിവുള്ളത് എന്നുമാത്രം. ഉപര്യുക്ത വചനം മുഖേന അല്ലാഹുവിനു സമം ഇതരരെയും ആദരിക്കുകയാണു പലരുടെയും ലക്ഷ്യം. ആ നിലയ്ക്ക് അതു കുറ്റകരം തന്നെ എന്ന നിലപാടു സ്വീകരിക്കുകയാണു മിക്കവാറും എല്ലാ കാലത്തേയ്ക്കും കരണീയമെന്നു ചില പണ്ഡിതർ അഭിപ്രായപ്പെട്ടിരിക്കുന്നു. അല്ലാഹു എല്ലാ തുല്യതയ്ക്കും അതീതനും അത്യുന്നതനും ആകുന്നു.

നിർദ്ദിഷ്ടവാക്യം മൊഴിഞ്ഞതിനു ശേഷം ഞാനതു കൊണ്ടു സത്യം ഉദ്ദേശിച്ചിട്ടില്ല എന്നു പറഞ്ഞാൽ സ്വീകരിക്കപ്പെടില്ല. സ്വീകാര്യമായ തൽവാക്യത്തിന്റെ തൊട്ടുടനെ പദാർത്ഥ വിവക്ഷയോടു കൂടി 'ഇൻശാ അല്ലാഹ്' എന്നു പറഞ്ഞാൽ സത്യമല്ല. അതിൽ, ലംഘനത്തിന്റെയോ പ്രായശ്ചിത്തത്തിന്റെയോ പ്രശ്നവുമില്ല. 'ഇൻശാഅല്ലാഹ്' ഉച്ചരിക്കാതെ മനസ്സിൽ കരുതുക മാത്രം ചെയ്താൽ സത്യമായി സംഭവിക്കും. ലംഘിച്ചാൽ പ്രായശ്ചിത്തമുണ്ട്. ഇതു ബാഹ്യനിയമം. ആന്തരികമാകട്ടെ ഉദ്ദേശ്യ പ്രധാനമാണ്. അവന്റെ മനസ്സിലുള്ളതെന്തായിരുന്നോ? അതനുസരിച്ചു പ്രവർത്തിക്കാം.

ശിക്ഷാർഹമാവില്ല. സ്വയം സത്യം ചെയ്യുന്നതായി കരുതിക്കൊണ്ട് മറ്റൊരാളോട് 'നീ ഇന്നതു ചെയ്യണമെന്നു അല്ലാഹുവിനെ കൊണ്ട് സത്യം ചെയ്തു പറയുന്നു. എന്നോ അല്ലാഹുവിനെ മുൻനിർത്തി ഞാനാവശ്യപ്പെടുന്നു'വെന്നോ പറഞ്ഞാൽ സ്വന്തം സത്യം തന്നെ. ശുപാർശയോ സംബോധിതന്റെ മാത്രം സത്യമോ ഉദ്ദേശിച്ചുകൊണ്ടോ ഒന്നും ഉദ്ദേശിക്കാതെയോ ആണെങ്കിൽ സത്യമാവില്ല. കാരണം അന്നേരം അവനോ സംബോധിതനോ സത്യം ചെയ്യുന്നില്ല. അഭികാമ്യമായ വല്ലതും അല്ലാഹുവിനെയോ അവന്റെ തൃപ്തിയെയോ മുൻനിറുത്തി ചോദിക്കുന്നതും നിരസിക്കുന്നതും കറാഹത്താണ്. ഹറാമോ കറാഹത്തോ ആയ കാര്യങ്ങൾക്കിത് ബാധകമല്ല[1]. ഇന്ന കാര്യം ചെയ്യുകയാണെങ്കിൽ ഞാൻ ക്രിസ്ത്യാനിയോ ജൂതനോ ആയിത്തീരുമെന്നു പറഞ്ഞാൽ അതിൽ അല്ലാഹുവിന്റെ നാമമോ ഗുണവിശേഷങ്ങളോ പരാമൃഷ്ടമല്ലാത്തതിനാൽ സത്യമല്ല. അതു ലംഘിച്ചാൽ പോലും പ്രായശ്ചിത്ത

---

1. അവ ഇപ്രകാരം ചോദിച്ചാൽ നിരസിക്കണം.

حرم ويلزمه التوبة. فإن علق أو أراد الرضا بذلك إذا فعل كفر حالاً. وحيث لم يكفر سن له أن يستغفر الله تعالى ويقول: لا إله إلاّ الله محمد رسول الله. وأوجب صاحب الاستقصاء ذلك. ومن سبق لسانه إلى لفظ اليمين بلا قصد كلا والله وبلى والله في نحو غضب أو صلة كلام لم تنعقد. والحلف مكروه إلاّ في بيعة الجهاد والحثّ على الخير والصادق في الدعوى، ولو حلف في ترك واجب أو فعل حرام عصى ولزمه حنث وكفارة أوترك مستحب أو فعل مكروه سن حنثه وعليه كفارة أو على ترك مباح أوفعله كدخول دار وأكل طعام كلا آكله أنا فالأفضل ترك الحنث إبقاءً لتعظيم الاسم.

فرع: يسن تغليظ يمين من المدعي والمدعى عليه وإن لم يطلبه الخصم في نكاح وطلاق ورجعة وعتق ووكالة وفي مال بلغ عشرين دينارا لا فيما دون ذلك لأنه حقير في نظر الشرع. نعم لوراه الحاكم لنحو جرأة الحالف فعله والتغليظ يكون بالزمان وهو بعد العصر وعصر الجمعة أولى، وبالمكان وهو للمسلمين

വുമില്ല. ഇത്തരം വാചകങ്ങൾ മൂലം കാഫിറാവില്ലെങ്കിലും അവ ഹറാമാണ്. കൃത്യത്തിൽ നിന്ന് അകന്നുനിൽക്കുവാൻ ഉദ്ദേശിച്ചുകൊണ്ടോ വെറുതെയോ പറഞ്ഞതാണെങ്കിൽ പശ്ചാത്തപിക്കേണ്ടതാണ്. കാഫിറാകുവാനുള്ള ഉപാധിയാക്കിയോ താൽപര്യം കൊണ്ടോ ആണെങ്കിൽ ചെയ്യുന്ന ക്ഷണം കാഫിറാകുന്നതാണ്. കാഫിറാകുന്നില്ലെങ്കിൽ പാപമോചനമിരക്കലും ലാഇലാഹ ഇല്ലല്ലാഹു മുഹമ്മദു റസൂലുല്ലാഹ് ഉരുവിടലും സുന്നത്തുണ്ട്. അതു നിർബന്ധമാണെന്നു 'ഇസ്തിഖ്‌സ്വാ'ഇന്റെ കർത്താവ് ഇമാം ഗസ്സാലി(റ) പറഞ്ഞിട്ടുണ്ട്.[1]

കോപാവേശത്തിലോ വാക്യഘടനവശാലോ സോദ്ദേശ്യമല്ലാതെ നാക്കു പിഴയായി സത്യത്തിന്റെ വാചകമുരുവിടുന്നതു ഗണ്യമല്ല. ഉദാഹരണം: 'അല്ലാഹുവാണേ, അങ്ങനെയല്ല', 'അല്ലാഹുവാണേ! അങ്ങനെയാണ്'. ധർമ്മ സമരത്തിനുള്ള ഉടമ്പടിയും സൽകർമ്മങ്ങളുടെ പ്രചോദനത്തിലും സത്യവാദത്തിലുമല്ലാതെ സത്യം ചെയ്യൽ കറാഹത്താണ്. നിർബന്ധ കർമ്മം വർജ്ജിക്കുവാനോ നിഷിദ്ധം പ്രവർത്തിക്കുവാനോ സത്യം ചെയ്താൽ കുറ്റക്കാരനാകും. അതു ലംഘിക്കുകയും പ്രായശ്ചിത്തം നടത്തുകയും വേണം. സുന്നത്തായ കർമ്മം ഒഴിവാക്കുവാനും മക്റൂഹ് പ്രവർത്തിക്കുവാനും സത്യം ചെയ്താൽ ലംഘനം സുന്നത്തും പ്രായശ്ചിത്തം അനിവാര്യവുമാണ്. വീട്ടിൽ പ്രവേശിക്കുക, ഭക്ഷണം കഴിക്കുക തുടങ്ങിയ ഹലാലായ പ്രവൃത്തികൾ ചെയ്യുവാനോ വെടിയുവാനോ സത്യം ചെയ്തു. ഉദാ: 'പടച്ചവനാണേ സത്യം, ഞാനതു കഴിക്കില്ല' എങ്കിൽ അല്ലാഹുവിന്റെ നാമത്തിനുള്ള മഹത്വം നിലനിറുത്തുവാൻ അതു ലംഘിക്കാതിരിക്കലാണ് ശ്രേഷ്ഠം.

## സത്യത്തിനു ഗൗരവം വരുത്തൽ

വിവാഹം, വിവാഹമോചനം, വീണ്ടെടുപ്പ്, അടിമത്ത മോചനം, വക്കാലത്ത്, ഇരുപതു ദീനാർ വില വരുന്ന ധനം സംബന്ധ വിഷയം ഈ പ്രശ്നങ്ങളിൽ വാദിയോ പ്രതിയോ സത്യം ചെയ്യുമ്പോൾ അതിനു കാഠിന്യം വരുത്തൽ സുന്നത്താണ്. അതിനു മറുകക്ഷി ആവശ്യപ്പെട്ടിരിക്കണം എന്നില്ല. മത ദൃഷ്ടിയിൽ നിസ്സാരമായ ഇരുപതു ദീനാറിൽ കുറഞ്ഞ മൂല്യമുള്ളതിൽ സുന്നത്തില്ല. എങ്കിലും സത്യം ചെയ്യുന്നവന്റെ ധാർഷ്ഠ്യമോ മറ്റോ മൂലം ദൃഢീകരണം വേണമെന്നു ന്യായാധിപനു തോന്നിയാൽ അവിടെയും അതാവാം.

അസ്വറിനു ശേഷം സത്യം ചെയ്യുന്നതിനു ഗൗരവം ഉണ്ടാകും. വെള്ളിയാഴ്ച അസ്വർ പ്രത്യേകിച്ചും. സ്ഥലത്തിനുമുണ്ട് ഗൗരവം. മുസ്‌ലിംകൾക്കു മിമ്പറിനു സമീപം, ദമ്പതിമാർ[2] അതിൽ കയറി സത്യം ചെയ്യുന്നതിന് അത്യന്ത ഗൗരവമുണ്ട്. അല്ലാഹുവിന്റെ അനേക നാമങ്ങളെയും വിശേഷണങ്ങ

1. *അശ്ഹദു ചേർത്താവണമെന്നാണ് വ്യക്തമാകുന്നത്. ഇവിടെ പരിഗണിക്കുന്നത് ശഹാദത്തിന്റെ വചനമാണ്. - തുഹ്ഫ*
2. *'ലിആൻ' പോലുള്ള പ്രശ്നങ്ങളിൽ.*

عند المنبر وصعودهما عليه أولى، وبزيادة الأسماء والصفات. ويسن أن يقرأ على الحالف آية آل عمران ﴿إن الذين يشترون بعهد الله وأيمانهم ثمنًا قليلاً﴾ [آل عمران:٧٧] وأن يوضع المصحف في حجره ولو اقتصر على قوله والله كفى. ويعتبر في الحلف نية الحاكم المستحلف فلا يدفع إثم اليمين الفاجرة بنحو تورية كاستثناء لا يسمعه الحاكم إن لم يظلمه خصمه كما بحثه البلقيني، أما من ظلمه خصمه في نفس الأمر كأن ادعى على معسر فيحلف لا تستحق عليّ شيئًا أي تسليمه الآن فتنفعه التورية والتأويل لأن خصمه ظالم إن علم أو مخطئ إن جهل. فلو حلف إنسان ابتداء أو حلفه غير الحاكم اعتبر نية الحالف ونفعته التورية وإن كانت حرامًا حيث يبطل بها حق المستحق، واليمين يقطع الخصومة حالا لا الحق فلا تبرأ ذمته إن كان كاذبًا، فلو حلفه ثم أقام بينة بما ادعاه حكم بها كما لو أقر الخصم بعدحلفه والنكول أن يقول: أنا ناكل، أو يقول له القاضي: احلف، فيقول: لا أحلف. واليمين المردودة وهي يمين المدعى

ളെയും ഉൾക്കൊള്ളിച്ചുകൊണ്ടും സത്യത്തെ കഠിനതരമാക്കാം. സത്യം ചെയ്യുന്നവന്റെ അടുത്തു വെച്ച് 'ആലു ഇംറാനി'ലെ

اِنَّ الَّذِينَ يَشْتَرُونَ بِعَهْدِ اللهِ وَاَيْمَانِهِمْ ثَمَنًا قَلِيلاً

എന്ന സൂക്തം[1] ഓതലും മുസ്ഹഫ് കക്ഷിയുടെ മടിയിൽ വയ്ക്കലും സുന്നത്തുണ്ട്.

'അല്ലാഹു സത്യം!' എന്നു മാത്രം മൊഴിഞ്ഞാലും മതി. സത്യം ചെയ്യിക്കുന്ന ന്യായാധിപന്റെ നിയ്യത്തായിരിക്കും പ്രസക്തം. ആ നിലയ്ക്ക്, വക്രബുദ്ധി പ്രയോഗിച്ചുകൊണ്ടോ മറ്റോ കള്ളമൊഴി നൽകുന്നതിന്റെ കുറ്റം ഒഴിവാകില്ല. സത്യം ചെയ്യുന്ന കാര്യം ഇല്ലെന്നു മനസ്സിൽ കരുതിയതുകൊണ്ടോ മറ്റു വല്ല വ്യാഖ്യാനവും ഉദ്ദേശിച്ചതുകൊണ്ടോ ഫലമില്ല. ഉദാഹരണത്തിന് ന്യായാധിപൻ കേൾക്കാതെ 'ഇൻശാ അല്ലാഹ്' എന്നു മൊഴിയുക. പ്രതിയോഗിയിൽ നിന്നു കക്ഷിക്കെതിരെ വല്ല അതിക്രമവും ഉണ്ടാകാത്ത സാഹചര്യത്തിലാണിത്. ഇമാം ബുൽഖൈനീ(റ) ഇങ്ങനെ പറഞ്ഞിട്ടുണ്ട്. അതുണ്ടായാൽ വ്യാഖ്യാനവും വക്രോക്തി പ്രയോഗവും തുണയ്ക്കും. സാമ്പത്തിക ഞെരുക്കമുള്ള കക്ഷിക്കെതിരെ പ്രതിയോഗി ഋണബാധ്യത വാദിക്കുന്നത് ഉദാഹരണം. അന്നേരം 'എനിക്കു താങ്കളോടൊരു ബാധ്യതയുമില്ല' എന്നു സത്യം ചെയ്യാം. ഇപ്പോൾ തരേണ്ടതില്ല എന്നർത്ഥം. കക്ഷിയുടെ സാമ്പത്തിക സ്ഥിതി കഷ്ടമാണെന്ന കര്യം അറിഞ്ഞുകൊണ്ടാണ് അന്യായം ബോധിപ്പിച്ചതെങ്കിൽ അതൊരു അതിക്രമമാണല്ലോ. അറിയാതെയാണെങ്കിൽ അബദ്ധവും. രണ്ടു നിലയിലും കക്ഷിക്കു ഉപര്യുക്ത രീതിയിൽ മൊഴി നൽകാം.

സ്വമേധയായോ ന്യായാധിപനല്ലാത്ത ആരെങ്കിലും ആവശ്യപ്പെട്ടിട്ടോ സത്യം ചെയ്യുമ്പോൾ സ്വന്തം നിയ്യത്താണ് പരിഗണിക്കപ്പെടുക. അതിൽ വക്രോക്തി പ്രയോജകമാണ്. മറുകക്ഷിയുടെ ന്യായമായ അവകാശം നഷ്ടപ്പെടുത്തുന്ന വിധത്തിലുള്ള വക്രോക്തി ഹറാമാണെന്നു മാത്രം. സത്യം ചെയ്യുന്നതോടു കൂടി തർക്കം അവസാനിക്കുന്നതാണ്. അവകാശമാകട്ടെ മൊഴി വ്യാജമാണെങ്കിൽ അവശേഷിക്കുക തന്നെ ചെയ്യും. അതിനാൽ, ന്യായാധിപൻ സത്യം ചെയ്യിക്കുകയും ശേഷം പ്രതി വാദം സമ്മതിക്കുകയോ വാദി സാക്ഷികളെ നിറുത്തുകയോ ചെയ്താൽ അതനുസരിച്ച് വിധിക്കണം.

## പിന്മാറ്റം - മടക്കസത്യം-

'ഞാൻ പിൻമാറുകയാണ്' എന്നോ സത്യം ചെയ്യാൻ ഖാളി ആവശ്യപ്പെടുമ്പോൾ ഞാൻ സത്യം ചെയ്യുന്നില്ല എന്നോ പ്രതി പറയുകയാണ് പിൻമാറ്റം. അനന്തരം വാദി സ്വപക്ഷം ആണയിട്ടു പറയുന്നത് മടക്കസത്യം. അതു പ്രതിയുടെ സമ്മതത്തിനു തുല്യമാകുന്നു. സാക്ഷിമൊഴിക്കു തുല്യമല്ല. മടക്ക സത്യത്തിനു ശേഷം കടം വീട്ടിയതിനോ ഒഴിവായതിനോ പ്രതി സാക്ഷികളെ നിറുത്തിയാൽ

1 സത്യ ലംഘനത്തിനെതിരെ താക്കീതു ചെയ്യുന്നതാണിത്

بعد النكول كإقرار المدعى عـــليه لا كالبينة، فلو أقام المدعى عليه بعدها بينة بأداء أو إبراء لم تسمع لتكذيبه لها بإقراره وقال الشيخان في محل: تسمع، وصحح الأسنوي الأول والبلقيني الثاني. وقال شيخنا: والمتجه الأول.

فرع: يتخير في كفارة اليمين بين عتق رقبة كاملة مؤمنة بلا عيب يخل بالعمل أو الكسب ولو نحو غائب علمت حياته أو إطعام عشرة مساكين كل مسكين مدّ حب من غالب قوت البلد أو كسوتهم بما يسمى كسوة كقميص أو إزار أو مقنعة أو منديل يحمل في اليد أو الكم لا خف، فإن عجز عن الثلاثة لزمه صوم ثلاثة أيام ولا يجب تتابعها خلافًا لكثيرين.

കോടതി കേൾക്കില്ല. അതയാൾ വാദം സമ്മതിക്കുക വഴി ആദ്യം നിഷേധിച്ചതാണല്ലോ. കേൾക്കുമെന്ന് ഇമാം നവവി(റ)വും റാഫിഈ (റ)വും ഒരിടത്തു പറയുന്നുണ്ട്. ആദ്യ വീക്ഷണത്തെ അസ്നവി(റ)വും രണ്ടാമത്തേതിനെ ബുൽഖൈനീ(റ)വും സ്വീകാര്യമാക്കി കണക്കാക്കിയിരിക്കുന്നു. ന്യായമായത് ആദ്യത്തേതെന്നു ശൈഖുനായും പറഞ്ഞിട്ടുണ്ട്.

## പ്രായശ്ചിത്തം

സത്യലംഘനത്തിനുള്ള പ്രായശ്ചിത്തത്തിൽ മൂന്നിലൊരു കാര്യം തെരഞ്ഞെടുക്കാം. ഒന്ന്: ജോലി ചെയ്യാനോ സമ്പാദിക്കാനോ തടസ്സമാകുന്ന ന്യൂനതയില്ലാത്ത വിശ്വാസിയായ ഒരു പൂർണ്ണ അടിമയെ മോചിപ്പിക്കുക. അടിമ പരദേശത്തു ജീവിച്ചിരിപ്പുള്ളതായി അറിയപ്പെട്ടതായാലും മതി. രണ്ട്: പത്തു ദരിദ്രർക്ക് ഒരാൾക്കൊരു മുദ്ദുവീതം നാട്ടിലെ മുഖ്യഭക്ഷ്യധാന്യം വിതരണം നടത്തുക. മൂന്ന്: പത്തു ദരിദ്രർക്ക് ഒരാൾക്കുവീതം കുപ്പായം, മുണ്ട്, മുഖമക്കന, കീശയിലോ കൈയിലോ കൊണ്ടുനടക്കുന്ന തൂവാല തുടങ്ങിയ വസ്ത്രമെന്നു പേരുള്ള വല്ലതും നൽകുക. ബൂട്ട് പോര.[1]

മേൽ പറഞ്ഞ മൂന്ന് കാര്യങ്ങളും വിഷമകരമായാൽ മൂന്നു ദിവസം വ്രതമനുഷ്ഠിക്കുക. അവ അടുത്തടുത്ത നാളുകൾ ആവണമെന്നില്ല. പലരും നിഷ്കർശിച്ചിട്ടുള്ളതിൽ നിന്നു ഭിന്നമാണീ വീക്ഷണം.

1. കയ്യുറ, സോക്സ്, ജട്ടി, തൊപ്പി, ചെരിപ്പ് പോലുള്ളതൊന്നും പറ്റില്ല.

## (باب) في الإعتاق

هو إزالة الرق عن الآدمى والأصل فيه قوله تعالى: ﴿فك رقبة﴾ [البلد: ١٣] وخبر الصحيحين أنه ﷺ قال: «من أعتق رقبة مؤمنة» وفي رواية «امرأ مسلما أعتق الله بكل عضو منها عضوا من أعضائه من النار حتى الفرج بالفرج». وعتق الذكر أفضل، وروي ان عبد الرحمن بن عوف رضي الله عنه أعتق ثلاثين ألف نسمة أي رقبة. وختمنا كالأصحاب بباب العتق تفاؤلا.

(صح عتق مطلق تصرف) له ولاية ولو كافرا فلا يصح من صبي ومجنون ومحجور بسفه أو فلس ولا من غير مالك بغير نيابة (بنحو أعتقتك أو حررتك) كفككتك و أنت حر أو عتيق، وبكناية مع نية كلا ملك أو لا سبيل لي عليك، أو أزلت ملكي عنك وأنت مولاي، وكذا يا سيدي على المرجح. وقوله أنت ابني

അധ്യായം - 21

## അടിമമോചനം

ഇഅ്താഖ് എന്ന അറബി പദത്തിന് മനുഷ്യനെ അടിമത്തത്തിൽ നിന്നു മോചിപ്പിക്കുക എന്നാണർത്ഥം. فَكُّ رَقَبَةٍ എന്ന സൂക്തമാണ് ആധാരം. നബി (സ) അരുളി ചെയ്തതായി ബുഖാരി, മുസ്‌ലിം(റ) എന്നിവർ രേഖപ്പെടുത്തുന്നു:

مَنْ اَعْتَقَ رَقَبَةً مؤمِنَةً اعْتَقَ الله بِكُلِّ عُضْوٍ مِنْهَا عُضْوًا مِنْ اَعْضَائه مِنَ النَّارِ حَتَّى الْفَرْجَ بِالْفَرْجِ

(ഒരാൾ ഒരു വിശ്വാസിയായ അടിമയെ - മറ്റൊരു റിപ്പോർട്ടിൽ ഒരു മുസ്‌ലിമിനെ - സ്വതന്ത്രനാക്കിയാൽ മോചിതന്റെ ഓരോ അവയവത്തിനു പകരം അദ്ദേഹത്തിന്റെ സർവ്വ അവയവങ്ങളെയും അല്ലാഹു നരകത്തിൽ നിന്ന് മോചിപ്പിക്കുന്നതാണ്. ഗുഹ്യത്തിനു പകരം ഗുഹ്യം പോലും.)

പുരുഷ അടിമയുടെ മോചനമാണ് കൂടുതൽ ശ്രേഷ്ഠം. അബ്ദുർറഹ്മാനുബ്നു ഔഫ്(റ) മുപ്പതിനായിരം അടിമകൾക്കു മോചനം നൽകിയതായി റിപ്പോർട്ടുണ്ട്. ശുഭസൂചകമെന്ന നിലയിലാണ് ശാഫിഈ ശിഷ്യന്മാരെ പോലെ നാമും മോചനമെന്ന ഈ അധ്യായത്തോടുകൂടി ഗ്രന്ഥത്തിനു സമാപനം കുറിക്കുന്നത്. - അല്ലാഹു നമ്മെയും നരക മോചിതരാക്കുമെന്ന ശുഭപ്രതീക്ഷയിൽ-

അധികാരവും സ്വതന്ത്രമായ ക്രയവിക്രയ അർഹതയുമുള്ള വ്യക്തിയിൽ നിന്നു മാത്രമേ മോചനം സാധുവാകുകയുള്ളൂ. അതു കാഫിറുമാകാം. കുട്ടി, ഭ്രാന്തൻ, പാപ്പരത്തമോ ഭോഷത്തമോ നിമിത്തം വിലക്ക് വന്നുപെട്ടവൻ, ഉടമസ്ഥതയില്ലാത്തവൻ ഇവർക്കു മോചനാധികാരമില്ല. എന്നാൽ ഉടമയുടെ പ്രതിനിധിക്ക് അതുണ്ട്. മോചനത്തിന്റെ സ്പഷ്ടമൊഴികൾ: നിന്നെ ഞാൻ മോചിപ്പിച്ചു. സ്വതന്ത്രനാക്കി, കെട്ടഴിച്ചുവിട്ടു, നീ സ്വതന്ത്രനാണ്, മോചിതനാണ്. ഉദ്ദേശ്യപ്രധാനമായ വ്യംഗ്യ വാക്യങ്ങൾ: നിന്റെ മേൽ എനിക്കൊരു ഉടമസ്ഥതയുമില്ല, ഒരു മാർഗ്ഗവുമില്ല, നിന്നിൽ നിന്ന് എന്റെ ഉടമസ്ഥത ഞാൻ നീക്കി, നീ എന്റെ രക്ഷാകർത്താവാണ് യജമാനനുമാണ് പോലുള്ളവ.

എന്റെ യജമാനനേ എന്നു വിളിച്ചാലും ബലവത്തായ വീക്ഷണത്തിൽ മോചനം നടക്കും. നീ, ഇത്, ഇവൻ എന്റെ മകനാണ്, പിതാവാണ്, മാതാവാണ് എന്നൊക്കെ മൊഴിഞ്ഞാൽ പ്രായപരിധി പരിഗണിക്കുക വഴി സാധ്യതയുണ്ടെങ്കിൽ നിർദ്ദിഷ്ട വ്യക്തികൾ മോചിതരാണ്. അടിമയുടെ വംശം അറിയപ്പെട്ടിട്ടുണ്ടെങ്കിലും ശരി. അവന്റെ ഏറ്റുപറച്ചിൽ കാരണമായുള്ള നടപടിയാണിത്.[1]

'എന്റെ മോനേ' എന്ന വിളി വ്യംഗ്യാർത്ഥ പ്രയോഗമാണ്. ആ വിളി ഉത്തമ സമ്പർക്കത്തിന്റെയും

1. മറ്റാരുടെയെങ്കിലും മകനോ മാതാവോ പിതാവോ ആയി അറിയപ്പെട്ടാലും മോചനമുണ്ടാവും എന്ന്.

أو هذا أو هو ابني أو أبي أو أمي إعتاق إن أمكن من حيث السن وإن عرف نسبه مؤاخذة له بإقراره أو يا ابني كناية فلا يعتق في النداء إلاَّ إن قصد به العتق لاختصاصه بأنه يستعمل في العادة كثيرا للملاطفة وحسن المعاشرة كما صرح به شيخنا في شرحي المنهاج والإرشاد، وليس من لفظ الإقرار به قوله لا عتق لعبدي فلان لأنه لا يصلح موضوعه لإقرار ولا إنشاء وإن استعمل عرفا في العتق كما أفتى به شيخنا رحمه اللّه تعالى. **(ولو بعوض)** أي معه، فلو قال أعتقتك على ألف أو بعتك نفسك بألف فقبل فورا عتق ولزمه الألف في الصورتين والولاء للسيد فيهما

**(ولو أعتق حاملاً)** مملوكة له هي وحملها **(تبعها)** أي الحمل في العتق وإن استثناه لأنه كالجزء منها، ولو أعتق الحمل عتق إن نفخت فيه الروح دونها، ولو كانت لرجل والحمل لآخر بنحو وصية لم يعتق أحدهما بعتق الآخر **(أو)** أعتق **(مشتركا)** بينه وبين غيره أي كله **(أو)** أعتق **(نصيبه)** منه كنصيبي منك حر **(عتق نصيبه)** مطلقا **(وسرى بالإعتاق)** من موسر لا معسر **(لما أيسر به)** من نصيب الشريك أوبعضه، ولا يمنع السراية دين مستغرق بدون حجر، واستيلاد أحد الشريكين الموسر يسري

വാത്സല്യത്തിന്റെയും പേരിൽ സാധാരണമായതിനാൽ അതിലൂടെ മോചനം ഉദ്ദേശിച്ചാൽ മാത്രമേ സംഭവിക്കുകയുള്ളൂ. ഇക്കാര്യം നമ്മുടെ ഗുരുവര്യൻ മിൻഹാജിന്റെയും ഇർശാദിന്റെയും ശർഹുകളിൽ തറപ്പിച്ചു പറഞ്ഞിട്ടുണ്ട്. "എന്റെ ഇന്ന അടിമക്ക് മോചനമേയില്ല" എന്നത് മോചന സംബന്ധിയായ ഏറ്റുപറച്ചിലിൽ പെടില്ല. കാരണം അതിലൂടെ മോചനകൃത്യമോ തത്സംബന്ധമായ സ്ഥിരീകരണമോ സംഭവിക്കുന്നില്ല. മോചനാർത്ഥത്തിൽ സാധാരണയിൽ അത് പ്രയോഗിക്കപ്പെടുന്നുണ്ടെങ്കിലും നമ്മുടെ ഗുരുവര്യൻ ഇങ്ങനെ ഫത്വാ നൽകിയിരിക്കുന്നു.

പകരം സ്വീകരിച്ചു കൊണ്ടും മോചനം നടത്താം. ആയിരത്തിനു പകരം നിന്നെ ഞാൻ മോചിപ്പിച്ചു എന്നോ നിനക്കു ഞാൻ നിന്നെത്തന്നെ വിറ്റു എന്നോ പറയുകയും അടിമ തത്സമയം സ്വീകാരം മൊഴിയുകയും ചെയ്യുക. ആയിരം കൊടുക്കുകയും വേണം. ഈ രണ്ടു രൂപങ്ങളിലും മോചിതന്റെ അനന്തരാവകാശം ഉടമയ്ക്കു ലഭിക്കുന്നതാണ്.(1)

ഗർഭസ്ഥ ശിശു മാതാവിന്റെ ഒരു ഭാഗമാണല്ലോ അതിനാൽ കുട്ടിയെ ഒഴിച്ചുനിറുത്തികൊണ്ടു മോചനം മൊഴിഞ്ഞാൽ പോലും മാതാവിന് അനുബന്ധമായി അതിനു സ്വാതന്ത്ര്യം കൈവരും. എന്നാൽ ഗർഭസ്ഥ ശിശു ജീവൻ വച്ചതാണെങ്കിൽ അതിനു മാത്രം നൽകുന്ന മോചനം മാതാവിനെ ബാധിക്കില്ല. ഗർഭവതി ഒരാളുടെ ദാസിയും ഗർഭസ്ഥ ശിശു വസ്വിയ്യത്തോ മറ്റോ മുഖേന മറ്റൊരാളുടേതുമാണെങ്കിൽ മാതാവിന്റെ മോചനം ശിശുവിനെയോ മറിച്ചോ ബാധിക്കുകയില്ല.

കൂട്ടുടമകളിൽ ഒരാൾ അടിമയെ തീർത്തുമോ തന്റെ വിഹിതമോ മോചിപ്പിക്കുമ്പോൾ സ്വന്തം വിഹിതം നിരുപാധികം മോചിതമാകുന്നതാണ്. അവൻ സാമ്പത്തിക ശേഷിയുള്ളവനാണെങ്കിലും അല്ലെങ്കിലും നിന്നിൽ എനിക്കുള്ള ഉടമസ്ഥതയുടെ ഭാഗം നീ സ്വതന്ത്രനാണ് എന്നത് തദൃശ മൊഴിക്കുദാഹരണം. എന്നാൽ സഹ ഉടമയുടെ വിഹിതത്തിന്റെ മൊത്തമോ ഭാഗികമോ ആയ തുക നൽകാൻ സാമ്പത്തിക ശേഷിയുള്ള മോചകൻ ആണെങ്കിൽ (ദരിദ്രനാണെങ്കിലല്ല) പ്രസ്തുത ഓഹരിയിലേക്കും മോചനം പകരുന്നതാണ് (ആ അടിമ പൂർണ്ണമായും സ്വതന്ത്രനാകുന്നതാണ്). ജപ്തിയില്ലാതെ ധനത്തെ അപ്പാടെ ഗ്രസിക്കുന്ന കടം ഇതിനു തടസ്സമല്ല. ഒരു ദാസിയിൽ കൂട്ടുടമസ്ഥതയുള്ള രണ്ടാളിൽ സാമ്പത്തിക ശേഷിയുള്ള ഒരാൾ അവളെ ഗർഭിണിയാക്കിയാൽ അത് കൂട്ടുടമയുടെ വിഹിതത്തിലേക്കു പകരുന്നതാണ്. മോചനം പകരുന്നതുപോലെ. അതിനാൽ പങ്കാളിയുടെ വിഹിത വിലയും ഒത്ത മഹറിന്റെ പങ്കും നൽകണം. കുട്ടിയുടെ വിലവിഹിതം നൽകേണ്ടതില്ല. മരണാനന്തര മോചനത്തിൽ വിഹിത സംക്രമണം നടക്കില്ല.

1. പണത്തിനു പകരമാണ് മോചനമെന്നതുകൊണ്ട് മോചിപ്പിച്ചവന് അനന്തരാവകാശം ഇല്ലാതാവില്ല. അനന്തരം സംബന്ധമായ ഹദീസിലെ പരാമർശം വിവേചനമില്ലാതെയാണ് എന്നതാണ് കാരണം.

إلى حصة شريكه كالعتق وعليه قيمة نصيب شريكه وحصته من مهر المثل لا قيمة الولد أي حصته ولا يسري التدبير **(لو ملك)** شخص **(بعضه)** من أصل أو فرع وإن بعدا **(عتق عليه)** لخبر مسلم، وخرج بالبعض غيره كالأخ فلا يعتق بملك **(ومن قال لعبده أنت حربعد موتي)** أو إذا مت فأنت حر أو أعتقتك بعد موتي، وكذا إذا مت فأنت حرام أو مسيب مع نية **(فهو مدبر يعتق بعد وفاته)** من ثلث ماله بعد الدين **(وبطل)** أي التدبير **(بنحو بيع)** للمدبر فلا يعود وإن ملكه ثانيا ويصح بيعه **(لا برجوع)** عنه **(لفظا)** كفسخته أو نقضته ولا بإنكار للتدبير، ويجوز له وطء المدبرة ولو ولدت مدبرة ولدا من نكاح أو زنا لايثبت للولد حكم التدبير، فلو كانت حاملا عند موت السيد فيتبعها جزما، ولو دبر حاملا ثبت التدبير للحمل تبعا لها إن لم يستثنه وإن انفصل قبل موت سيدها لا إن أبطل قبل انفصاله تدبيرها والمدبر كعبد في حياة السيد، ويصح تدبير مكاتب وعكسه كما يصح تعليق عتق مكاتب ويصدق المدبر بيمين فيما وجد معه وقال: كسبته بعد الموت وقال الوارث بل قبله لأن اليد له.

**(الكتابة)** شرعا عقد عتق بلفظها معلق بمال منجم بنجمين فأكثر هي **(سنة)** لا واجبة وإن طلبها

മാതാപിതാക്കൾ ഉടമയാക്കുന്നതോടെ സന്താനങ്ങൾ സ്വതന്ത്രരാകും. തിരിച്ചും. വിദൂര പരമ്പരയും ഇതിനപവാദമല്ല. ഇമാം മുസ്ലിം(റ) റിപ്പോർട്ട് ചെയ്ത ഹദീസാണ് തെളിവ്. എന്നാൽ സഹോദരനെ പോലുള്ള ഇതര ബന്ധുക്കൾ തന്മൂലം മോചിതരാവില്ല.

## മരണാനന്തര മോചനം

ഒരാൾ തന്റെ അടിമയോട് എന്റെ മരണശേഷം നീ സ്വതന്ത്രനാണ്, നിനക്ക് ഞാൻ എന്റെ മരണാനന്തരം സ്വാതന്ത്ര്യം നൽകിയിരിക്കുന്നു എന്നിങ്ങനെ പറഞ്ഞാൽ ഉടമയുടെ മരണ ശേഷം സ്വാതന്ത്ര്യം ലഭിക്കുന്ന അടിമയാണ് മുദബ്ബർ. ഞാൻ മരിച്ചാൽ നീ ഹറാമാണ് എന്നോ കയ്യൊഴിക്കപ്പെട്ടവനാണ് എന്നോ മോചനം കരുതികൊണ്ടു മൊഴിഞ്ഞാലും ഇങ്ങിനെ തന്നെ. കടം കഴിഞ്ഞുള്ള മൂന്നിലൊന്നു ധനത്തിൽ നിന്നാണ് ഈ മോചനം സംഭവിക്കുക.

മുദബ്ബറിനെ വിൽക്കാം. അതോടെ മോചനം റദ്ദായിപ്പോകും. രണ്ടാമതും ഉടമയാക്കിയാൽ പോലും പൂർവ്വാവസ്ഥയിലേക്കു മടങ്ങുകയില്ല. എന്നാൽ ഞാനതു പിൻവലിച്ചിരിക്കുന്നു, ലംഘിച്ചിരിക്കുന്നു എന്നിങ്ങനെയുള്ള പിന്മാറ്റ മൊഴികളിലൂടെ മോചനം റദ്ദാവില്ല. നിഷേധവും അതിനെ ദുർബലമാക്കില്ല. മരണാനന്തര മോചനം പ്രഖ്യാപിക്കപ്പെട്ടവളെ യജമാനന് ഭോഗിക്കാം. അവൾ വിവാഹത്തിലൂടെയോ വ്യഭിചാരത്തിലൂടെയോ പ്രസവിക്കുന്ന കുഞ്ഞിനു ഈ മോചനം ബാധകമാവില്ല. യജമാനൻ മരിക്കുമ്പോൾ അവൾ ഗർഭിണി ആയിരുന്നുവെങ്കിൽ ശിശുവും മോചിതയാണ്. ഗർഭിണിയുടെ തദ്ബീറിൽ കുഞ്ഞിനെ പ്രത്യേകം മാറ്റി നിറുത്തിയില്ലെങ്കിൽ കുഞ്ഞിനും ബാധകമാണ്. യജമാനൻ മരിക്കുംമുമ്പെ അവൾ പ്രസവിച്ചാലും ശരി. എന്നാൽ പ്രസവത്തിനു മുമ്പ് ഉടമ തദ്ബീർ റദ്ദാക്കിയാൽ ശിശുവും മോചിതമാവില്ല.

ഉടമയുടെ ജീവിതകാലത്ത് മുദബ്ബർ അടിമയെ പോലെതന്നെയാണ്. മോചനക്കരാറിൽ വ്യവസ്ഥകൾ വയ്ക്കാമല്ലോ. അതുപോലെ കരാർ എഴുതപ്പെട്ട അടിമയെ മുദബ്ബറാക്കാവുന്നതാണ്. തിരിച്ചും. കൈവശമുള്ള ധനം സമ്പാദിച്ചത് ഉടമയുടെ മരണത്തിനു ശേഷമാണെന്നു മുദബ്ബറും മുമ്പാണെന്നു അനന്തരാവകാശിയും വാദിച്ചാൽ മുദബ്ബറിന്റെ സത്യം അംഗീകരിക്കണം. അവനാണല്ലോ കൈവശക്കാരൻ.

## മോചനക്കരാർ

രണ്ടോ അതിലധികമോ ഘട്ടങ്ങളായി ഒടുക്കേണ്ട ദ്രവ്യത്തിന് മേൽ ബന്ധിപ്പിച്ചുകൊണ്ട് അതിനും സ്വന്തം ചെലവിനും വേണ്ടതു സമ്പാദിക്കാൻ കഴിവുള്ള അടിമയെ അവൻ ആവശ്യപ്പെടുമ്പോൾ മോചനക്കരാർ മൊഴിയൽ സുന്നത്താണ്. അടിമ ആവശ്യപ്പെട്ടാലും നിർബന്ധമില്ല. ഇപ്പറഞ്ഞ നിബന്ധന

الرقيق كالتدبير (بطلب) عبد (أمين مكتسب) بما يفي مؤنته ونجومه، فإن فقدت الشروط أو أحدها فمباحة (وشرط في صحتها لفظ يشعر بها) أي بالكتابة (إيجابا ككاتبتك) أو أنت مكاتب (على كذا) كمائة (منجما مع) قوله: (إذا أديته فأنت حر وقبولا كقبلت) ذلك (و) شرط فيها (عوض) من دين أو منفعة (مؤجل) ليحصله ويؤديه (منجم بنجمين فأكثر) كما جرى عليه الصحابة رضوان الله عليهم ولو في مبعض (مع بيان قدره) أي العوض (وصفته) وعدد النجوم وقسط كل نجم (ولزم سيدا) في كتابة صحيحة قبل عتق (حط متمول منه) أي العوض لقوله تعالى: ﴿وآتوهم من مال الله الذي آتاكم﴾ [النور: ٣٣] فسر الإيتاء بما ذكر لأن القصد منه الإعانة على العتق وكونه ربعا فسبعا أولى (ولا يفسخها) أي لا يجوز فسخ السيد الكتابة (إلا إن عجز مكاتب عن أداء) عند المحل لنجم أو بعضه (أو امتنع عنه) عند ذلك مع القدرة عليه (أو غاب) عند ذلك وإن حضر ماله أو كانت غيبة المكاتب دون مسافة القصر فله فسخها بنفسه

അഥവാ നിബന്ധനകൾ ഒക്കാത്തപ്പോൾ അനുവദനീയം മാത്രം. മോചനത്തെ കുറിക്കുന്ന മൊഴിയോടുകൂടിയേ ഇതു സ്വീകാര്യമാവൂ.[1]

ഉദാ: 'നിന്നെ ഞാൻ മോചിപ്പിക്കുന്നതായി കരാറിലേർപ്പെടുന്നു.' നൂറ് ദിർഹം ഗഡുക്കളായി അടച്ചാൽ നീ സ്വതന്ത്രനായിരിക്കും'. ഇതിനു ഖബൂലും വേണം. ഉദാ: 'ഞാനതു സ്വീകരിച്ചിരിക്കുന്നു.'

അവധി നിശ്ചയിക്കപ്പെട്ട, രണ്ടോ കൂടുതലോ ആയ തവണ വ്യവസ്ഥയുള്ള ധനപരമായ ബാധ്യതയോ പ്രയോജനമോ പകരത്തിനായിരിക്കണം മോചനം. മോചനദ്രവ്യം കരസ്ഥമാക്കുവാനും ഒടുക്കുവാനുമാണ് അവധി നിശ്ചയിക്കുന്നത്. അത് ഭാഗിക അടിമയ്ക്കു പോലും ബാധകമാണ്. സ്വഹാബിമാർ നടപ്പാക്കിയ രീതിയാണിത്. മോചനദ്രവ്യത്തിന്റെ അളവും വിശേഷണവും ഗഡുക്കളുടെ എണ്ണവും ഓരോ ഗഡുവിലേയും തുകയും വ്യക്തമാക്കണം.

മോചനത്തിനു മുമ്പ് വിലമതിക്കുന്ന വല്ലതും ഇളവു ചെയ്തുകൊടുക്കേണ്ടതാണ്.

وَآتُوهُمْ مِنْ مَالِ اللهِ الَّذِي آتَاكُمْ

('അല്ലാഹു നിങ്ങൾക്കു നൽകിയ ധനത്തിൽ നിന്ന് നിങ്ങൾ അവർക്കും നൽകുവിൻ')

എന്നു ഖുർആനിലുണ്ട്.[2] നൽകുക എന്നു വെച്ചാൽ ഇളവ് ചെയ്യുക എന്നാണ് വ്യാഖ്യാനം. മോചനത്തെ സഹായിക്കുക എന്നതാണല്ലോ അതിന്റെ ഉദ്ദിഷ്ടാർത്ഥം. നാലിലോ ഏഴിലോ ഒരു ഭാഗം ഇളവ് ചെയ്യൽ അത്യുത്തമം. ഗഡുക്കൾ അപ്പാടെയോ ചിലതോ യഥാസമയം അടക്കാൻ അടിമയ്ക്കു കഴിവില്ലാതിരിക്കുകയോ കഴിവുണ്ടായിരിക്കെ അതിനു വിസമ്മതിക്കുകയോ നാടു വിടുകയോ ചെയ്താൽ മാത്രമേ ഉടമ കരാർ ദുർബലപ്പെടുത്താൻ പാടുള്ളൂ. നാടുവിട്ട അടിമക്ക് നാട്ടിൽ ധനമുണ്ടെങ്കിലും അവൻ അപ്രത്യക്ഷനായത് ഖസ്റാക്കാവുന്ന ദൂരത്തിലും താഴെയുള്ള സ്ഥലത്തേക്കാണെങ്കിലും ഉടമ ഉദ്ദേശിക്കുമ്പോൾ അവൻ സ്വയമോ ഹാകിം മുഖേനയോ കരാർ റദ്ദു ചെയ്യാം. മോചന വിഹിതത്തിന് നിവൃത്തിയില്ല എന്നതാണുകാരണം.

നാടുവിട്ട മുകാതബിന്റെ ധനത്തിൽ നിന്ന് മോചനദ്രവ്യം വീട്ടാൻ ന്യായാധിപന് അധികാരമില്ല. പണയ വസ്തു ഏൽപ്പിക്കപ്പെട്ടവനു പണയമെന്നപോലെ മുകാതബിനു മോചനക്കരാറും റദ്ദാക്കാം. മോചനദ്രവ്യം കൈവശമുണ്ടായാൽ തന്നെ അടക്കാതിരിക്കാം. കരാർ ദുർബലപ്പെടുത്തുകയും ചെയ്യാം. കരാറുകാരിയെ ഉടമയ്ക്കു ഭോഗിച്ചുകൂടാ. മോചനകരാർ മുഖേന ഉടമസ്ഥതക്ക് ഭംഗം നേരിട്ടതാണ് കാരണം. ഭോഗിച്ചാൽ മഹർ നൽകണം. ഹദ്ദില്ല. അതിൽ ജനിക്കുന്നകുട്ടി സ്വതന്ത്രനായിരിക്കും. മുകാതബിനു കച്ചവടാർത്ഥം ദാസികളെ വിലയ്ക്കു വാങ്ങാം. വിവാഹം ഉടമയുടെ അനുമതിയോടെയേ

1. നിയ്യത്തോടുകൂടി എഴുത്തുമാവാം. മൂകനാണെങ്കിൽ ആംഗ്യവും മതിയാകും.
2. സൂറത്തുന്നൂർ: 33

وبحاكم متى شاء لتعذر العوض عليه، وليس للحاكم الأداء من مال المكاتب الغائب **(وله)** أي للمكاتب **(فسخ)** كالرهن بالنسبة للمرتهن فله ترك الأداء والفسخ وإن كان معه وفاء **(وحرم عليه تمتع بمكاتبة)** لاختلال ملكه ويجب بوطئه لها مهر لا حد والولد حر **(وله)** أي للمكاتب **(شراء إماء لتجارة لا تزوج إلا بإذن سيد ولا تسر)** ولو بإذنه، يعنى لا يجوز له وطء مملوكته وما وقع للشيخين في موضع مما يقتضي جوازه بالإذن مبني على الضعيف أن القن غير المكاتب يملك بتمليك السيد. قال شيخنا: ويظهر أنه ليس له الاستمتاع بما دون الوطء أيضا، ويجوز للمكاتب بيع وشراء وإجارة لا هبة وصدقة وقرض بلا إذن سيده.

فرع: لو قال السيد بعد قبضه المال كنت فسخت الكتابة فأنكر المكاتب صدق بيمينه لأن الأصل عدم الفسخ وعلى السيد البينة، ولو قال: كاتبتك وأنا صبي أو مجنون أو محجور عليّ فأنكر المكاتب حلف السيد إن عرف له ذلك وإلا فالمكاتب لأن الأصل عدم ما ادعاه السيد.

പറ്റു. അതോടു കൂടി പോലും അടിമസ്ത്രീയെ വിലക്കു വാങ്ങി വെപ്പാട്ടിയാക്കിക്കൂടാ. അയാൾക്കു തന്റെ ദാസിയെ സംയോഗം ചെയ്തുകൂടാ എന്നർത്ഥം. അതാവാമെന്ന മട്ടിൽ ഇമാം നവവി(റ) റാഫിഈ(റ) എന്നിവർ ഒരിടത്തു നടത്തിയിരിക്കുന്ന പ്രസ്താവം മുകാതബല്ലാത്ത അടിമക്ക് യജമാനന്മാർ ഉടമസ്ഥത നൽകൽ മുഖേന ദാസിമാരിൽ ഉടമസ്ഥത കൈവരുമെന്ന ദുർബല ന്യായത്തിന്മേലാണ്. മുകാതബിനു സംയോഗമല്ലാത്ത സുഖാസ്വാദനങ്ങൾ കൂടി വർജ്ജ്യമാണെന്നു നമ്മുടെ ഗുരുവര്യൻ വ്യക്തമാക്കിയിട്ടുണ്ട്. ഉടമയുടെ സമ്മതമില്ലാതെ ക്രയവിക്രയവും വാടകയ്ക്കു കൊടുക്കലും അയാൾക്കു ജാഇസാണ്. സൗജന്യ ദാനമോ ധർമ്മമോ കടമോ യജമാനന്റെ സമ്മതമില്ലാതെ അനുവദനീയമല്ല.

## ദുർബ്ബല വാദം

ധനം കൈപ്പറ്റിയ ശേഷം ഉടമ ഞാൻ മോചനപത്രം ദുർബ്ബലപ്പെടുത്തിയിരുന്നു എന്നു പറയുകയും മുകാതബ് നിഷേധിക്കുകയും ചെയ്താൽ അവന്റെ സത്യത്തോടൊപ്പം നിഷേധം അംഗീകരിക്കേണ്ടതാണ്. ദുർബലമല്ല എന്നതാണ് അടിസ്ഥാനം. സാക്ഷികളെ ഹാജരാക്കേണ്ടതു യജമാനനാണ്. ഞാൻ കുട്ടിയോ ഭ്രാന്തനോ ജപ്തി ചെയ്യപ്പെട്ടവനോ ആയിരിക്കെയാണ് നിന്നെ മോചിപ്പിക്കുന്ന കരാർ എഴുതിയതെന്നു യജമാനനും അല്ലെന്നു അടിമയും വാദിച്ചാൽ അതിന്റെ സാധ്യത അറിയപ്പെട്ടതാണെങ്കിൽ യജമാനനെ സത്യം ചെയ്യിക്കണം. അല്ലെങ്കിൽ അടിമയെയും. കാരണം, അടിസ്ഥാനപരമായി യജമാനന്റെ വാദത്തിനാണ് അസാധ്യത.

ഒരു സ്വതന്ത്രൻ തന്റെ അൽപമെങ്കിലും ഉടമസ്ഥതയിലുള്ള ദാസിയെ ഗർഭിണിയാക്കുകയും അവൾ ജീവനുള്ളതോ ഇല്ലാത്തതോ ആയ ശിശുവിനെയോ മനുഷ്യരൂപം പ്രാപിച്ച മാംസപിണ്ഡത്തേയോ പ്രസവിക്കുകയും ചെയ്താൽ യജമാനന്റെ മരണത്തോടെ അവൾ സ്വതന്ത്രയായിത്തീരുന്നതാണ്. അവൾ വിവാഹിതയോ ബന്ധം നിഷിദ്ധമായവളോ ആണെങ്കിലും ഇതാണ് വിധി.[1] എന്നാൽ കടബാധിതന്റെ അനന്തര സ്വത്തിലെ അടിമ സ്ത്രീയെ സാമ്പത്തിക ക്ലേശമുള്ള അവകാശി ഗർഭിണിയാക്കിയാൽ അവൾ മോചിതയാവില്ല.[2]

ഗർഭിണിയായതു യജമാനന്റെ മരണ രോഗ വേളയിലാണെങ്കിൽ പോലും കടങ്ങളേക്കാളും വസ്വിയ്യത്തുകളെക്കാളും മുൻതൂക്കം നൽകിക്കൊണ്ട് അടിസ്ഥാനധനത്തിൽ നിന്നാണത് പരിഗണിക്കുക. അവളിൽ യജമാനനു സന്താനം ജനിച്ചതിനു ശേഷം വിവാഹത്തിലൂടെയോ വ്യഭിചാരത്തിലൂടെയോ ജനിക്കുന്ന സന്താനങ്ങളും യജമാനന്റെ മരണാനന്തരം അടിസ്ഥാന ധനത്തിൽ നിന്നാണ് മോചിതരാ

1. ആർത്തവം, പ്രസവരക്തസ്രാവം, ഇഹ്റാം, ഫർള് നോമ്പ് എന്നിങ്ങനെയുള്ള കാരണംകൊണ്ട് ബന്ധം ഹറാമാകാം. അല്ലെങ്കിൽ വിവാഹ, മുലകുടി ബന്ധത്തിലൂടെയോ മറ്റോ നിഷിദ്ധമായവളുമാകാം.
2. കടക്കാരുടെ അവകാശം ഇതുമായി ബന്ധിച്ചതാണു കാരണം.

**(إذا أحبل حر أمته)** أي من له فيها ملك وإن قل ولو كانت مزوجة أو محرمة لا إن أحبل أمة تركة مدين وارث معسر **(فولدت حيا أو ميتا أو مضغة مصورة)** بشيء من خلق الآدميين **(عتقت بموته)** أي السـيد من رأس المال مـقدما على الديون والوصايا وإن حبلت في مرض موته **(كولدها)** الحاصل **(بنكاح أو زنا بعد وضعها)** ولدا للسيد فإنه يعتق من رأس المال بموت السيد وإن ماتت أمه قبل ذلك **(وله وطء أمّ ولد)** إجـماعا واستخدامها وإجارتها وكذا تزويجها بغير إذنها **(لا تمليكها)** لغير ببيع أو هبة فيحرم ذلك ولا يصح وكذا رهنها **(كولدها التابع لها)** في العتق بموت السيد فلا يصح تمليكه من غيره كالأم بل لو حكم به قاض نقض على ما حكاه الروياني عن الأصحاب، ويصح كتابتها وبيعها من نفسها ولو ادعى ورثة سيدها مالا له بيدها قبل موته فادعت تلفه أي قبل الموت صدقت بيمينها كما نقله الأزرقي، فإن ادعت تلفه بعده لم تصدق فيه كما قاله شيخنا رحمه اللّه تعالى رحمة واسعة. وأفتى القاضي فيمن أقرّ بوطء أمته فادعت أنها أسقطت منه ما تصير به أمّ ولد بأنها تصدق إن أمكن ذلك بيمينها، فإذا مات عتقت. أعتقنا اللّه تعالى من

വുക. മാതാവ് അയാളുടെ മരണത്തിനു മുമ്പു തന്നെ മരിച്ചുപോയാലും ശിശു ഇപ്രകാരം മോചിതയാകും. തനിക്കു സന്താനം ജനിച്ച ദാസിയെ ഉടമയ്ക്കു സംയോഗം ചെയ്യാമെന്നാണു പണ്ഡിതന്മാരുടെ ഏകോപിത വിധി. അവളെ വേല ചെയ്യിക്കുകും കൂലിക്കുവിടുകയും അവളുടെ സമ്മതമില്ലാതെ വിവാഹം ചെയ്തുകൊടുക്കുകയും ചെയ്യാം. എന്നാൽ മറ്റൊരാൾക്കും വിറ്റോ സൗജന്യമായി ദാനം ചെയ്തോ ഉടമയാക്കിക്കൊടുക്കാവതല്ല, ഹറാമാണ്. അതും പണയമാക്കുന്നതും സാധുവാകുകയില്ല. യജമാനന്റെ മരണത്തോടു കൂടി സ്വതന്ത്രയാകുന്ന കുഞ്ഞിനെയും വേറൊരാൾക്കും ഉടമയാക്കിക്കൊടുത്തുകൂടാ. അങ്ങനെ വല്ല ഖാളിയും വിധിച്ചാൽ തള്ളപ്പെടേണ്ടതാണെന്നു ശാഫിഈ ശിഷ്യന്മാരിൽ നിന്നു റൂയാനീ(റ) ഉദ്ധരിക്കുന്നുണ്ട്. എന്നാൽ അവളെ മോചിപ്പിക്കാൻ കരാർ എഴുതുകയും അവൾക്കു തന്നെ വിൽക്കുകയും ചെയ്യാം.

യജമാനന്റെ ധനം അയാളുടെ മരണത്തിനു മുമ്പ് അവളുടെ കൈവശം ഉണ്ടായിരുന്നതായി അയാളുടെ അനന്തരാവകാശികളും അപ്പോൾ തന്നെ നശിച്ചുപോയിരുന്നതായി അവളും വാദിച്ചാൽ അവളുടെ സത്യത്തോടൊപ്പം അതംഗീകരിക്കണം. ഈ വിധി അസ്റഖ്(റ) ഉദ്ധരിച്ചിട്ടുണ്ട്. നശിച്ചതു മരണ ശേഷമാണെന്നു വാദിച്ചാൽ അംഗീകരിക്കാവതല്ല എന്ന് നമ്മുടെ ഗുരുവര്യൻ പറയുന്നു -അദ്ദേഹത്തിനു അല്ലാഹു വിശാലമായ കാരുണ്യം പ്രദാനം ചെയ്യട്ടെ-. ദാസിയെ സംഭോഗം നടത്തിയതായി യജമാനൻ സമ്മതിക്കുകയും അവന്റെ കുഞ്ഞിന്റെ ഉമ്മ എന്ന സ്ഥാനം ലഭിക്കും വിധം വല്ലതിനും താൻ ജന്മം നൽകിയതായി അവൾ വാദിക്കുകയും ചെയ്താൽ അതിനു സാധ്യതയുണ്ടെങ്കിൽ അവൾ സത്യം ചെയ്യുമ്പോൾ അംഗീകരിക്കാമെന്നു ഖാളി ഹുസൈൻ(റ) മതവിധി നൽകിയിരിക്കുന്നു. ആ നിലയ്ക്ക്, അയാളുടെ മരണത്തോടെ അവൾ മോചിതയായിത്തീരുന്നതാണ്.

അല്ലാഹു നരകത്തിൽ നിന്നു നമ്മെ മോചിപ്പിക്കട്ടെ. അവന്റെ സാമീപ്യം ലഭിച്ച സാത്വികന്മാരുടെ കൂട്ടത്തിൽ അവൻ നമ്മെ ഉൾപ്പെടുത്തുകയും ശാശ്വത ഭവനത്തിലെ ഫിർദൗസിൽ[1] പാർപ്പിക്കുകയും ചെയ്യട്ടെ. എന്റെ ഈ രചനയ്ക്കും മറ്റു രചനകൾക്കും സ്വീകാര്യവും വ്യാപകമായ പ്രയോജനവും എനിക്കിതിൽ ആത്മാർത്ഥതയും നൽകിക്കൊണ്ട് എന്നെ അവൻ അനുഗ്രഹിക്കട്ടെ. അങ്ങനെ ഇത് ദുരന്തനാളിൽ ഒരു കൈമുതലും അവന്റെ സകലവിധ കാരുണ്യങ്ങൾക്കുമുള്ള ഒരു നിമിത്തവും ആയിത്തീരട്ടെ.

---

1. *സ്വർഗത്തിലെ അതിശ്രേഷ്ഠ സ്ഥലമാണ് ഫിർദൗസ്*

النار وحشرنا في زمرة المقربين الأبرار وأسكننا الفردوس من دار القرار ومنّ عليّ في هذا التأليف وغيره بقبوله وعموم النفع به وبالإخلاص فيه ليكون ذخيرة لي إذا جاءت الطامة وسببا لرحمة الله الخاصة والعامة.

## (خاتمة)

الحمد لله حمداً يوافي نعمه ويكافىء مزيده، وصلى الله وسلم أفضل صلاة وأكمل سلام على أشرف مخلوقاته محمد وأله وأصحابه وأزواجه عدد معلوماته ومداد كلماته وحسبنا الله ونعم الوكيل ولاحول ولا قوة إلاّ بالله العلي العظيم. يقول المؤلف عفا الله عنه وعن آبائه ومشايخه: فرغت من تبييض هذا الشرح ضحوة يوم الجمعة الرابع والعشرين من شهر رمضان المعظم قدره سنة اثنتين وثمانين وتسعمائة، وأرجو الله سبحانه وتعالى أن يقبله وأن يعمّ النفع به ويرزقنا الإخلاص فيه ويعيذنا به من الهاوية ويدخلنا به في جنة عالية، وأن يرحم امرءاً نظر بعين الإنصاف إليه ووقف على خطأ فأطلعني عليه أو أصلحه. وصلى الله على سيدنا محـــمد وعلى أله وصحـــبه وســـلم والحمد لله رب العالمين.

## പൂർത്തീകരണം

സർവ്വസ്തുതിയും അല്ലാഹുവിന്, അവന്റെ സമസ്ത അനുഗ്രഹങ്ങളെയും സമാശ്ലേഷിപ്പിക്കുന്നതാകട്ടെ എന്റെ സ്തുതിവചനം. സൃഷ്ടികളിലേറ്റവും ശ്രേഷ്ഠനായ മുഹമ്മദ്(സ)ലും അവിടുത്തെ കുടുംബങ്ങളിലും ഇണകളിലും സഹചരന്മാരിലും അല്ലാഹുവിന്റെ സമ്പൂർണ്ണ ശാന്തിയും സവിശേഷ നന്മയും ഭവിക്കട്ടെ. അല്ലാഹുവിന്റെ അറിവിന്റെയും അവന്റെ വചനങ്ങളെ എഴുതുന്ന മഷിയുടെയും അളവിൽ നന്മയും രക്ഷയും വർഷിക്കട്ടെ. നമുക്ക് അല്ലാഹു മതി. ഭരമേൽപ്പിക്കുവാൻ അവനാണ് സർവോത്തമൻ. അവനാണ് കാവൽ. അവനാണ് ശക്തി, മറ്റാരുമില്ല. അവൻ അത്യുന്നതൻ, മഹത്വമുടയവൻ.

ഗ്രന്ഥകാരൻ പറയുന്നു: അദ്ദേഹത്തിനും പിതൃക്കൾക്കും ഗുരുജനങ്ങൾക്കും അല്ലാഹു മാപ്പു നൽകട്ടെ- ഹിജ്റാബ്ദം തൊള്ളായിരത്തി എൺപത്തിരണ്ട് പരിശുദ്ധ റമളാൻ മാസം ഇരുപത്തിനാല് വെള്ളിയാഴ്ച പൂർവ്വാഹനത്തിലാണീ ഗ്രന്ഥത്തിന്റെ പകർത്തെഴുത്തു ഞാൻ പൂർത്തിയാക്കിയത്. അല്ലാഹു ഇതു സ്വീകരിക്കുകയും വ്യാപകമായി പ്രയോജനം ചെയ്യുകയും നമുക്കിതിൽ ആത്മാർത്ഥത നൽകുകയും ഇതു മുഖേന നമ്മെ നരകത്തിൽ നിന്നു മോക്ഷം നൽകുകയും ഉന്നതമായ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു.

ഈ കൃതിയെ നിഷ്പക്ഷതയുടെ നേത്രങ്ങൾ കൊണ്ട് അഭിവീക്ഷിക്കുകയും പിഴവുകൾ കാണുന്ന പക്ഷം ഒന്നുകിൽ എന്നെ അറിയിക്കുകയും അല്ലെങ്കിൽ നന്നാക്കുകയും ചെയ്യുന്നവരെ അല്ലാഹു അനുഗ്രഹിക്കട്ടെ.

നമ്മുടെ നേതാവായ മുഹമ്മദ് (സ)യുടെ മേലിലും അവിടുത്തെ കുടുംബങ്ങളിലും സഹചരന്മാരിലും ശാന്തിയും നന്മയും ഭവിക്കട്ടെ. സർവ്വ സ്തുതിയും ജഗന്നിയന്താവായ അല്ലാഹുവിന്.

# تهنئة

## للعالم العلامة المولوي فريدبن محي الدّين رحمه الله لهذ الكتاب

فتــح المعــين كتاب شــأنه عــجبٌ — حــوى مــن الفقه مالم يحوه كـتب
وقــد رقــى فى اختـصار اللّفظ ذروته — حــتّى تهــون على حفّاظهِ الكرب
كــم من لآلي حــسانٍ فــيه كامنةٌ — عــن غير اهــل لها تُخفَى وتحــتجبُ
وقــد حوى من نصوص الشافعيّ ومن — نصــوص اصحـابه ماكان ينتــخب
احــكام مــذهــبينا فيه مــبوّبة — اثنــى على حــسن تأليف له العرب
فلاتبال بمــن زاغــت بصــيرته — عن قدره فــهو اعــمى فاته الشــنب
فــيه الغنى غالبا عــن سائر الكتُب — وذاك فضـــل علينا شــكرُه يجـب

### ആശംസ

ഫത്ഹുൽ മുഈൻ അത്ഭുതകരമാണതിന്റെ രഹസ്യം. മറ്റു ഫിഖ്ഹ് ഗ്രന്ഥങ്ങളിലുള്ളതിന്നുപരിയായ ശൈലിയാണതിന്റേത്. പദപ്രയോഗം ചുരുങ്ങി ആശയ ഗാംഭീര്യം ഉൾക്കൊള്ളുന്നതിനാൽ മനഃപാഠമാക്കുന്നവർക്ക് പോലും സാഹസമില്ലാത്ത രചന. മറ്റൊരു വിശേഷം, സൗന്ദര്യദായകമായ മുത്തുമണികൾ -മസ്അല- അതിലടങ്ങിയിരിക്കുന്നു. അർഹരല്ലാത്തവർക്ക് അത് അപ്രാപ്യം തന്നെ. ഇമാം ശാഫിഈ(റ)ന്റെയും ശിഷ്യ ഗണങ്ങളുടെയും നസ്വുകൾ -അടിസ്ഥാന പ്രമാണം- ഇതിൽ രേഖപ്പെടുത്തിയിട്ടുണ്ട്. നമ്മുടെ മദ്ഹബിലെ എല്ലാ പാഠങ്ങളും ഇതിൽ ഉൾപ്പെട്ടതിനാൽ അറബികളായ പണ്ഡിതന്മാർ പോലും രചനാവൈഭവത്തെ പ്രശംസിച്ചിട്ടുണ്ട്. ഇതിന്നപവാദമായി അന്ധന് കാഴ്ച നഷ്ടപ്പെട്ടത് പോലെ ഇതിന്റെ വെളിച്ചം ഉപയോഗപ്പെടുത്താൻ സാധിക്കാത്ത നിർഭാഗ്യവാന്മാരെ നമുക്ക് അവഗണിക്കാം. മദ്ഹബിലെ മറ്റു ഗ്രന്ഥങ്ങളവലംബിക്കാതെ തന്നെ മിക്കവാറും മസ്അലകൾ ഫത്ഹുൽ മുഈനിൽ നിന്നും കണ്ടെത്താൻ സാധിക്കുകയെന്ന അനുഗ്രഹത്തിന് നന്ദിയുള്ളവരാവൽ നമ്മുടെ ബാധ്യതയത്രെ.

*(പയ്യോളി ചരിച്ചിൽ ജുമാമസ്ജിദിന്റെ ചാരത്തെ മഖ്ബറയിലുള്ള ശയ്ഖ് ഫരീദ് (റ)വിന്റെ ആശംസാ പദ്യത്തിന്റെ വിവർത്തനം.)*

# ഇസ്ലാം നിയമസംഹിത

## ഫത്ഹുൽ മുഈൻ
### ആശയ സംഗ്രഹം



ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)





പൂങ്കാവനം ബുക്സ്റ്റാൾ
കോഴിക്കോട്-673 004
വില : 500.00

# ഫത്ഹുൽമുഈൻ

ബി ശറഹി ഖുർറതിൽഐൻ ബി മുഹിമ്മാതിദ്ദീൻ

ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)

*എക്സിക്യൂട്ടീവ് എഡിറ്റർ*
വി. അബ്ദുൽ മജീദ് ഫൈസി

*അസോസിയേറ്റഡ് എഡിറ്റർ*
സാദിഖ് അൻവരി



*മൊഴിമാറ്റം*
സാദിഖ് അൻവരി
കെ.സി. അലി മദനി
സിദ്ദീഖ് ഇർഫാനി
അയ്യാർ മമ്മൂട്ടി

# ഇസ്‌ലാം നിയമ സംഹിത

## ഫത്ഹുൽമുഈൻ

ശയ്ഖ് സയ്നുദ്ദീൻ മഖ്ദൂം(റ)

പൂങ്കാവനം ബുക്സ്